# പ്രബുദ്ധകേരളം

## അമ്പത്തൊമ്പതാം വാല്യം

## 1974




**ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാൻ നിബോധത !**

പത്രാധിപർ: **ഈശ്വരാനന്ദസ്വാമികൾ**

സഹപത്രാധിപർ: **സ്വപ്രഭാനന്ദസ്വാമി**

**ശ്രീരാമകൃഷ്ണാശ്രമം, വിലങ്ങൻ,**
**പുറനാട്ടുകര, തൃശ്ശൂർ.**

വാർഷികവരിസംഖ്യ 10 ക. ഒററപ്രതി 85 പൈസ.

# അനുക്രമണിക

## വരിക്കാരുടെ ശ്രദ്ധയ്ക്ക്

അടുത്തകാലത്തായി മാസിക കിട്ടുന്നില്ലെന്നും, കാരണമറിയിക്കണമെന്നും കാണിച്ച് പലരുടേയും പരാതി കിട്ടാറുണ്ട്. ഞങ്ങൾ കൃത്യമായിത്തന്നെ എല്ലാ മാസവും മൂന്നും നാലും തീയതികളിലായി മാസിക പോസ്റ്റ് ചെയ്യുന്നുണ്ട്. കിട്ടിയില്ലെന്നുള്ള പരാതി കിട്ടിയാൽ രണ്ടാമതും മാസിക അയയ്ക്കാറുമുണ്ട്. എല്ലാവർക്കും പ്രത്യേകം മറുപടി അയയ്ക്കാൻ കഴിയാറില്ല. ഇക്കാര്യത്തിൽ ഞങ്ങളുടെ നിസ്സഹായത മനസ്സിലാക്കി ക്ഷമിക്കണമെന്നപേക്ഷ. തപാൽ വകുപ്പിൽ വേണ്ട അന്വേഷണങ്ങൾക്കായി വകുപ്പധികൃതർക്ക് എഴുതിയിട്ടുണ്ട്.

എന്ന്, മാനേജർ.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

വാല്യം 59 | 1974 ജനുവരി | ലക്കം 1

## അമൃതവാണി

ജീവന്മാർ നാലുതരമുണ്ട്: ബദ്ധൻ, മുമുക്ഷു, മുക്തൻ, നിത്യമുക്തൻ. നാരദാദികളെപ്പോലെ മനുഷ്യരുടെ മംഗളത്തിനുവേണ്ടി, മനുഷ്യർക്ക് അധ്യാത്മശിക്ഷണത്തിനുവേണ്ടി, മാത്രം ലോകത്തിൽ ജീവിക്കുന്നവരാണ് നിത്യമുക്തന്മാർ(അഥവാ നിത്യസിദ്ധന്മാർ). ലോകവിഷയങ്ങളിൽ ആസക്തരായിക്കഴിയുന്ന ഈശ്വരവിമുഖരായവർ, അബദ്ധത്തിൽപ്പോലും ഭഗവച്ചിന്ത ചെയ്യാത്തവർ, ആണ് ബദ്ധർ. ലൗകികബന്ധനങ്ങളറുത്തു സംസാരസാഗരത്തിൽനിന്നു രക്ഷപ്പെടാൻ ആഗ്രഹിക്കുന്നവരാണ് മുമുക്ഷുക്കൾ. മനസ്സിൽ അശേഷവും വിഷയചിന്തയില്ലാത്തവരും സദ്ദാ ഈശ്വരപാദപദ്മചിന്ത ചെയ്യുന്നവരുമായ മഹാത്മാക്കളാണ് മുക്തന്മാർ.

ഒരു തടാകത്തിൽ മീൻ പിടിക്കാൻ വല വീശിയിരിക്കുന്നു. രണ്ടുനാലു മത്സ്യങ്ങൾ ഒരിക്കലും വലയിലകപ്പെടാതിരിയ്ക്കുമാറു് സമർത്ഥങ്ങളാണ്. ഇവരെ നിത്യമുക്തന്മാരോടുപമിയ്ക്കാം. എന്നാൽ അധികം മത്സ്യങ്ങളും വലയിൽപെടുന്നു. അവയിൽ ചിലവ പുറത്തു ചാടാൻ പിടയുന്നു. ഇവ മുമുക്ഷുജീവന്മാരെപ്പോലെയാണ്. എന്നാൽ എല്ലാററിനും പുറത്തു ചാടാൻ കഴിയുന്നില്ല. രണ്ടുനാലെണ്ണം 'ധ്പ്ലോ, ധ്പ്ലോ'ന്നു് വലയ്ക്കു പുറത്തു ചാടുന്നു. ഇവയാണു മുക്തന്മാർ. എന്നാൽ വലയിൽപ്പെട്ട അധികമെണ്ണത്തിനും പുറത്തു കടക്കാൻ ഒക്കുകയില്ല. നേരേമറിച്ച് വലയും വായിലാക്കി തടാകത്തിലെ ചെളിയ്ക്കുള്ളിൽ അനങ്ങാതെ പൂണ്ടിരുന്നു വിചാരിക്കുന്നു: 'ഇനി ഭയമൊന്നുമില്ല. നമുക്കു ബഹുസുഖം.' എന്നാൽ വലക്കാർ വലയോടുകൂടി അവയെ വലിച്ചു കരയ്ക്കിടുമെന്നു് പാവങ്ങളറിയുന്നില്ല. ഇവ ബദ്ധജീവന്മാരെപ്പോലെയാണ്. ബദ്ധജീവന്മാർ സംസാരത്തിലെ കാമിനീകാഞ്ചനങ്ങളിൽ കുടുങ്ങിയിരിയ്ക്കുന്നു. കൈയും കാലും കെട്ടുപാടിൽ. ഈ സംസാരത്തിലെ കാമിനിയിൽനിന്നും കാഞ്ചനത്തിൽനിന്നും സുഖമുണ്ടാകുമെന്നു കരുതി നിർഭയം വസിയ്ക്കുകയും ചെയ്യുന്നു. അതുമൂലം നാശമടയുമെന്നു് അവരറിയുന്നില്ല. ബദ്ധജീവന്മാർ ഈശ്വരചിന്ത ചെയ്യുകയില്ല. സമയം കിട്ടിയാൽ കള്ളും പടാച്ചിയും പറഞ്ഞു കഴിയ്ക്കുന്നു. അല്ലെങ്കിൽ വെറുതെ ഓരോന്നു ചെയ്യുന്നു. ചോദിച്ചാൽ പറയുന്നു: 'എനിയ്ക്കു ചുമ്മായിരിയ്ക്കാൻ വയ്യ. അതുകൊണ്ടു് വേലി കെട്ടുകയാ.' നേരം കളയാൻ വഴിയൊന്നും കണ്ടില്ലെങ്കിൽ ചീട്ടു കളിയ്ക്കാൻ തുടങ്ങുകയായി.

—ശ്രീരാമകൃഷ്ണവചനാമൃതം I. 18 – 19.

# വിവേകാനന്ദസന്ദേശം

'ഈ പയ്യനെ കാണുന്നില്ലേ? ഇവൻ ഇവിടെ ഇങ്ങനെ. ഒരു കുസൃതിക്കുട്ടൻ, അച്ഛൻെറ അടുക്കലിരിയ്ക്കുമ്പോൾ എത്ര മര്യാദക്കാരനെന്നോ? എന്നാൽ പടിപ്പുരയിൽപ്പോയി വിളയാടുമ്പോൾ വേഷമൊന്നു വേറെ. ഇവൻ നിത്യസിദ്ധന്മാരുടെ കൂട്ടത്തിലാണ്. അവരൊരിക്കലും സംസാരത്തിൽ ബദ്ധരാകയില്ല. അല്പം പ്രായമാകുമ്പോൾ ബോധോദയമുണ്ടാകുന്നു, ഉടനെ ഭഗവാൻെറ നേരെ പോകുന്നു. ആളുകളെ പഠിപ്പിക്കുന്നതിനാണ് ഇവർ ലോകത്തിൽ വരുന്നതു്. ഇവക്ക് ലൗകിക വസ്തുക്കളൊന്നും സുഖമായ് തോന്നുകയില്ല. ഇവരൊരിക്കലും കാമിനീകാഞ്ചനത്തിൽ ആസക്തരാകുന്നില്ല.

ഹോമപ്പക്ഷിയുടെ കഥ വേദത്തിലുണ്ട്. ആകാശത്തിൽ വളരെ ഉയരത്തിലാണതു പാക്കുന്നതു്. അവിടെ ആകാശത്തിൽ അതു മുട്ടയിടുന്നു. ഇട്ട ഉടനെ മുട്ട താഴോട്ടു വീഴുന്നു. വളരെ ഉയരത്തിലായതുകൊണ്ട് അനേകദിവസം വീണുകൊണ്ടേ ഇരിക്കും. വീണുകൊണ്ടിരിയ്ക്കുമ്പോൾ വിരിയുന്നു; അപ്പോൾപ്പിന്നെ കുഞ്ഞു വീഴുന്നു. വീഴുന്നതോടെ അതിൻെറ കണ്ണു തെളിയുന്നു. ചിറകു മുളയ്ക്കുന്നു. താൻ വീണുകൊണ്ടിരിക്കുകയാണെന്നും, മണ്ണിൽച്ചെന്നു വീണാൽ തവിടുപൊടിയാകുമെന്നും അതു കാണുന്നു. ഉടനെ ആ പക്ഷി അമ്മയുടെ അടുക്കലേയ്ക്കു കുതിക്കുന്നു; ഉച്ചത്തിലേയ്ക്കു് ഉയരുന്നു.'

(ശ്രീരാമകൃഷ്ണദേവൻ.)

ഇങ്ങനെ പലപ്പോഴും ശ്രീ വിവേകാനന്ദസ്വാമികളെപ്പററി ശ്രീരാമകൃഷ്ണദേവൻ വളരെയധികം പ്രശംസിച്ചുപറഞ്ഞിട്ടുണ്ട്. തനിക്കുണ്ടായ ദിവ്യദർശനങ്ങളെയും തൻെറ ദിവ്യദൃഷ്ടികൊണ്ടു കണ്ട കാര്യങ്ങളേയും ആസ്പദമാക്കി ഭഗവാൻ വിവേകാനന്ദസ്വാമികളുടെ ഭാവിയെപ്പററി വളരെ പ്രവചനങ്ങൾ നടത്തിയിരുന്നു. എല്ലാം അക്ഷരംപ്രതി അനുഭവപ്പെടുകയും ചെയ്തു. സ്വാമിജിയെപ്പററി 'നിത്യസിദ്ധനാണ്, ഈശ്വരകോടിയാണ്, നരനാരായണഋഷിയാണ്, ലോകത്തെ പഠിപ്പിയ്ക്കാൻ വന്ന ആചാര്യനാണ്'' എന്നെല്ലാം ശ്രീരാമകൃഷ്ണദേവൻ പലകുറി പ്രഖ്യാപിച്ചിട്ടുണ്ട്. മാത്രമല്ല സ്വയം വേണ്ട ശിക്ഷണങ്ങൾ നല്കി സ്വാമിജിയെ ആചാര്യസ്ഥാനത്തേയ്ക്കുയത്തുകയും ചെയ്തു. പരസ്യമായും രഹസ്യമായും, സ്വാമിജി ലോകശിക്ഷണത്തിനു വന്നവനാണെന്നു വെളിപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്നു. ഒരിയ്ക്കൽ, തനിയ്ക്കു നിർവ്വികല്പസമാധിയിൽ ലയിച്ചു കാലം കഴിക്കാൻ ആഗ്രഹമുണ്ടെന്നറിയിച്ച സ്വാമിജിയെ അധിക്ഷേപിച്ചുകൊണ്ട് ഭഗവാൻ പറയുകയുണ്ടായി: ''കഷ്ടം! നീ ഒരു ആൽമരമായി വളരുമെന്നും നിൻെറ തണലിൽ അനേകായിരം പേക്ക് ആശ്രയം ലഭിക്കുമെന്നും ഞാൻ ആശിച്ചു. പക്ഷെ നീ ഒരു സ്വാത്ഥിയെപ്പോലെയാണല്ലോ സംസാരിയ്ക്കുന്നതു്. നിനക്ക് ലോകത്തിൽ വളരെ കാര്യങ്ങൾ ചെയ്തു തീക്കാനുണ്ട്. അക്കാര്യം അമ്മ എനിയ്ക്കു കാട്ടിത്തന്നിട്ടുണ്ട്. നിന്നെക്കൊണ്ട് അമ്മ അതു ചെയ്യിക്കും. അതു കഴിഞ്ഞാൽ നിനക്കു നീ ആഗ്രഹിച്ച നിർവ്വികല്പസമാധി നിരന്തരം ഉണ്ടാകുകയും ചെയ്യും.'' ഇങ്ങനെ, കൂടുവിട്ടു പറക്കാൻ വെമ്പിയിരുന്ന കിളിയെ ബന്ധിച്ചുനിത്താൻ ശ്രീരാമകൃഷ്ണൻ ബദ്ധശ്രദ്ധനായിരുന്നു. അതിൽ അവിടുന്നു വിജയിയ്ക്കുകയും ചെയ്തു. തൻെറ ശിഷ്യൻ ലോകത്തെ പഠിപ്പിയ്ക്കുന്നതു്, 'ഞാനാണ് ലോകാചാര്യൻ, ഞാൻതന്നെയാണ് ലോകോപകാരം ചെയ്യാൻ വന്നവൻ' എന്ന ഭാവത്തോടെ ആകരുതെന്നു ഭഗവാനു് നിബ്ബന്ധമുണ്ടായിരുന്നു. അതിനാൽ ഒരിയ്ക്കൽ നരേന്ദ്രൻ അടുത്തുള്ളപ്പോൾ ഭഗവാൻ വൈഷ്ണവരോടെന്നപോലെ പ്രഖ്യാപിച്ചു: ''സഹജീവികളോടു ദയപോലും! ഛീ ഛീ, ഹേ മനുഷ്യ, സഹജീവികളോടു ദയ കാണിക്കാൻ നീയാര് ? നിസ്സാരനായ നിനക്കു ദയകാണിയ്ക്കാനെന്തു കഴിവ്? ദയ കാണിയ്ക്കാൻ ഈശ്വരനേ കഴിയൂ.

നിനക്കു സേവ ചെയ്യാം. സർവ്വ ജീവജാലങ്ങളിലും അന്തര്യാമിയായി വർത്തിയ്ക്കുന്ന ഈശ്വരനെ സേവിയ്ക്കുക. അതാണു നിനക്കാവുന്നതും നിൻെറ കർത്തവ്യവും.'' ഈ ഉപദേശത്തെ സ്വീകരിച്ചുകൊണ്ടാണ് സ്വാമിജി തൻെറ എല്ലാ പദ്ധതികളും പ്രവർത്തനങ്ങളും ആവിഷ്കരിച്ചതു്. രാമകൃഷ്ണമിഷനും ഈ ആദർശത്തിൽ, 'ഈശ്വരബുദ്ധിയോടെ ജീവനെ സേവിയ്ക്കുൽ' എന്നതിൽ, അധിഷ്ഠിതമാണ്. ഇങ്ങനെ ശ്രീ രാമകൃഷ്ണദേവൻെറ പാദദാസനായി വർത്തിച്ച്, ലോകാചാര്യനായി ഉയർന്ന്, ഭാരതത്തിൻെറയും ലോകത്തിൻെറതന്നെയും സമുദ്ധാരകനായി തീർന്ന സ്വാമിജിയുടെ പ്രധാനസന്ദേശങ്ങളെന്തെല്ലാം എന്നാണ് ഇനി ഇവിടെ അനുസ്മരിക്കുന്നതു്.

മനുഷ്യൻ ഈശ്വരസന്താനമാണ്. അതിനാൽ ദിവ്യനാണ്; അതായതു് ഈശ്വരാംശം തന്നെയാണ് മനുഷ്യൻ. ഈ സത്യം ഓരോരുവനും സാക്ഷാത്കരിക്കണം. അതാണു ജീവിതലക്ഷ്യം. അങ്ങനെ ഈശ്വരനുമായി സാത്മ്യം പ്രാപിക്കണം. 'ഹേ അമൃതത്തിൻെറ സന്താനങ്ങളേ, നിങ്ങൾ അമരന്മാരാണ്, മഹത്കാര്യം ചെയ്യാൻ പിറന്നവരാണ്. നിങ്ങൾ സിംഹക്കുട്ടികളാണ്. ആട്ടിൻകുട്ടികളാണെന്ന ഭാവം കളഞ്ഞു്, നിങ്ങളുടെ യഥാർത്ഥസ്വരൂപം അറിയൂ. നിങ്ങൾ എന്തിനുംപോന്ന കേസരികളാണ്. ഈശ്വരസന്താനങ്ങളായ നിങ്ങൾ പിതാവായ ഈശ്വരനോട് നിങ്ങളുടെ പൈതൃകം അവകാശപ്പെടണം. ഇവിടെ ഭയത്തിനവകാശമില്ല. സച്ചിദാനന്ദമാണു നിങ്ങളുടെ പൈതൃകം. അതു നിങ്ങൾ അവിടുത്തോട് ആവശ്യപ്പെടണം. ആദ്യം നിങ്ങളിൽത്തന്നെ നിങ്ങൾക്കു വിശ്വാസമുണ്ടാകണം. എന്നിട്ടു മതി ഈശ്വരവിശ്വാസം. അമൃതപുത്രന്മാരായ നിങ്ങൾ പാപികളല്ല. നിങ്ങളെ പാപികളെന്നു വിളിക്കുന്നതിനേക്കാൾ വലിയ പാപം മറെറാന്നുമില്ല. അനന്തശക്തിയ്ക്കധിഷ്ഠാനമാണു നിങ്ങളോരോരുത്തരും. അതു നിങ്ങളറിയാത്തതുകൊണ്ടാണ് നിങ്ങൾക്കു കഷ്ടപ്പാടുകൾ വന്നിരിക്കുന്നതു്. അതുകൊണ്ടു് ആദ്യമായി നിങ്ങൾ ആത്മബോധം നേടി കരുത്തരാകണം.'

ഭാരതത്തിലെ വലിയവരെന്നു കരുതുന്നവർ ഇവിടത്തെ ലക്ഷക്കണക്കിനുള്ള സാധാരണക്കാരെ വിഗണിച്ചിരിക്കയാണ്. ഇവരാണ് രാജ്യദ്രോഹികൾ. സാധാരണക്കാരൻെറ രക്തവും മാംസവും കൊടുത്തുണ്ടാക്കിയ വിഭവങ്ങൾ ഭുജിച്ചു ഞെളിയുന്ന അത്തരക്കാർ രാജ്യദ്രോഹികളല്ലെങ്കിൽ പിന്നെയാരാണ്? ലോകശാന്തിയ്ക്കുള്ള ഭാരതസംസ്കാരം സംരക്ഷിക്കപ്പെടുന്നതു സാധാരണക്കാരൻെറ കുടിലിലാണ്. അങ്ങനെയിരിക്കെ അവരെ വിഗണിച്ചാലുണ്ടാകുന്ന ഗതിയെന്തായിരിക്കും? സാധാരണക്കാരെ ഉദ്ധരിക്കാൻ പോകുന്നവരും ജാഗ്രതയായിരിക്കണം. സഹാനുഭൂതി, ശരിയായ ഉപായം, സ്ഥൈര്യം എന്നിവ തങ്ങൾക്കുണ്ടോ എന്നു പരിശോധിക്കണം. അതൊന്നുമില്ലാതെ പുറപ്പെട്ടാൽ അത്തരക്കാരുടെ പ്രവർത്തനം സാധാരണക്കാരുടെ നില കഷ്ടതരമാക്കുകയേ ഉള്ളൂ. ആദ്യമായി സ്വയം സഹാനുഭൂതിയുള്ളവനായിത്തീരുക. അതിനുശേഷം ഇന്നത്തെ കഷ്ടസ്ഥിതിക്കു മൂലകാരണമെന്തെന്നു് കണ്ടുപിടിച്ച് അവയ്ക്കു പരിഹാരം നിർണ്ണയിക്കുക. അജ്ഞതയാണ്, അവനവനെക്കുറിച്ചുള്ള അറിവില്ലായ്മയാണ്, ആത്മവിശ്വാസമില്ലായ്മയാണ്, ഇന്നത്തെ ഈ കഷ്ടപ്പാടിനു നിദാനം. അതിനാൽ ആദ്യമായി വിദ്യ കൊടുക്കുക, അവനവൻെറ യഥാർത്ഥസ്വരൂപം വെളിവാക്കുന്ന വിദ്യ. അതുകൊണ്ടു് തമസ്സിലാണ്ടു ജീവച്ഛവങ്ങൾപോലെ കിടക്കുന്നവർക്കെല്ലാം പൗരുഷമുണ്ടാകും. പൗരുഷമുള്ളവർക്കേ പരിശുദ്ധി, ക്ഷമ, സ്ഥിരോത്സാഹം, പ്രേമം മുതലായ മഹാഗുണങ്ങൾ ഉണ്ടാകൂ. അവയുള്ളവർക്കേ ആത്മശ്രേയസ്സും ലഭിക്കൂ. ''നായമാത്മാ ബലഹീനേന ലഭ്യഃ.'' അതിനാൽ പൗരുഷവും, സ്വഭാവശുദ്ധിയും, ഹൃദയശുദ്ധിയും ഉണ്ടാക്കുന്ന വിദ്യാഭ്യാസം ഭാരതത്തിൻെറ എല്ലാ ഭാഗത്തും എത്തട്ടെ. അങ്ങനെ പാമരനു വെളിച്ചം കിട്ടട്ടെ. ആ വെളിച്ചം 'പണ്ഡിത'ന്നാണു കൂടുതൽ കൊടുക്കേണ്ടതു്. കാരണം തങ്ങളുടെ സഹജീവികളെ വിഗണിച്ച അവർക്കാണ് അജ്ഞത കൂടുതലുള്ളതു്.

സ്ത്രീകൾ മനുഷ്യപക്ഷിയുടെ ഒരു ചിറകാണ്. അവരെ വിഗണിച്ചാൽ, അവർക്കു മനുവിൻെറ കാലത്തുണ്ടായിരുന്ന മാന്യത നൽകാഞ്ഞാൽ, ഭാരതരാഷ്ട്രത്തിനു പുരോഗതിയുണ്ടാ

കയില്ല. ഓരോ സ്ത്രീയും സീതാമൈത്രേയിമാരാകട്ടെ, പതിവ്രതകളും ആത്മജ്ഞാനികളും.

എല്ലാ ഉദ്ധാരണപ്രവൎത്തനങ്ങളുടേയും അടിത്തറ സാഹോദൎയ്യമാണ്. അതുണ്ടാവണം. അതിനു് ഈശ്വരനോടു പ്രാൎത്ഥിക്കണം. അവിടുത്തെ സന്താനങ്ങളാണല്ലോ സകലജീവജാലങ്ങളും. ഈശ്വരനെ കാണണം, അവിടത്തോടു സംസാരിക്കണം, അങ്ങനെ മതം മററു ഭൗതികശാസ്ത്രങ്ങൾപോലെ സത്യമാണെന്നു്, അനുഭവിച്ചറിയണം. മതം മനുഷ്യജന്തുവിനെ ദേവനാക്കും. ജീവജാലങ്ങൾക്കുള്ള എല്ലാ കഷ്ടപ്പാടുകൾക്കും ശാശ്വതമായ പരിഹാരമരുളുന്നതു മതമാണു്. മതം വെറും വാചകക്കസൎത്തല്ല. അതു് അനുഭൂതിയാണു്; ആയിത്തീരലാണു്. പ്രവാചകന്മാർ അങ്ങനെ ഈശ്വരപുരുഷന്മാരായിത്തീൎന്നവരാണു്. അവരും സാധാരണ മനുഷ്യരായിരുന്നു അവരുടെ ആത്മവിശ്വാസദാർഢ്യം കൊണ്ടു് അവർ ഈശ്വരപുരുഷന്മാരായിത്തീൎന്നു. ചിലൎക്കു് ഇങ്ങനെ ആകാമെന്നുണ്ടെങ്കിൽ എല്ലാവൎക്കും അങ്ങനെ ആയിത്തീരാം. അതാണു പ്രകൃതിനിയമം. അതാണു മതം നമ്മോടുപദേശിക്കുന്നതു്. നിഷ്കാമപ്രേമമാണു പ്രായോഗികമതത്തിന്റെ കാതൽ. ദേശകാലങ്ങൾക്കതീതമായ മതമാണു് നമുക്കാവശ്യം. എല്ലാ വിഭാഗക്കാൎക്കും എല്ലാ മനോഭാവക്കാൎക്കും ചേരുന്ന മതം, സാൎവ്വലൗകികമായ മതം, യുക്ത്യനുഭവങ്ങൾക്കു നിരക്കുന്ന മതം, ആണു് ഇന്നാവശ്യം. അതുതന്നെയാണു് ഉപനിഷന്മതം. അസഹിഷ്ണുതയില്ലാത്ത മതവും അതാണു്. എല്ലാവരുടേയും ദിവ്യതയെ അംഗീകരിക്കുന്ന മതം അതു മാത്രമാണു്. അതിനാൽ സാമൂഹ്യസേവകരാകാനാഗ്രഹിക്കുന്നവർ സമ്പാദിക്കേണ്ടതും പ്രചരിപ്പിക്കേണ്ടതുമായ വിദ്യയും അതുതന്നെ. മനുഷ്യന്റെ ദിവ്യതയെ സാക്ഷാത്കരിക്കാൻ പല ഉപായങ്ങളും ഋഷിമാർ നിൎദ്ദേശിച്ചിട്ടുണ്ടു്. അതിലേതെങ്കിലുമൊന്നോ എല്ലാമോ ഓരോരുവന്റെ രുചിഭേദമനുസരിച്ചു കൈയു് ക്കൊള്ളട്ടെ. ജ്ഞാനഭക്തികൎമ്മയോഗമാൎഗ്ഗങ്ങളിൽ യുക്തമായതു് ഓരോരുവനും സ്വീകരിക്കട്ടെ; അതിലൂടെ മുന്നേറുകയും ചെയ്യട്ടെ. 'സ്വാൎത്ഥോ യസ്യ പരാൎത്ഥ ഏവ സ പുമാനേകഃ സതാമഗ്രണീഃ.' പരാൎത്ഥമായി ജീവിക്കുന്നവനാണു് അമരൻ. അവനവന്റെ പേരും പെരുമയും, സുഖദുഃഖങ്ങളും മാനാപമാനങ്ങളും ഒക്കെ അപരനുവേണ്ടി പരിത്യജിക്കണം. തങ്ങളുടേതെല്ലാം വിരാഡ്രൂപിയായ ഈശ്വരന്നായി സമൎപ്പിക്കണം. അങ്ങനെ പരന്റെ മുക്തിയിലൂടെ ആത്മമുക്തിയ്ക്കു പ്രയത്നിക്കണം. അത്തരക്കാരാണു് ആത്മാൎപ്പണം ചെയ്ത ലോകസേവകർ. അവർ ഈശ്വരദൂതന്മാരായിത്തീരും. ആശ വിട്ടവർ അമൃതന്മാരാകുമെന്നാണു് ഉപനിഷന്മതവും. പക്ഷെ ഒരു കാൎയ്യത്തിൽ മനസ്സിരുത്തേണ്ടതുണ്ടു്. മറെറാരുവന്റെ വിശ്വാസത്തെ ഹനിയ്ക്കുന്നതൊന്നും ചെയ്യരുതു്. അവനെ പിടിച്ചു വലിച്ചു താഴ്ത്തരുതു്. ആവുമെങ്കിൽ അവന്റെ വഴിയിൽക്കൂടി അവനെ കൈപിടിച്ചു മേലോട്ടു നയിക്കുക. അല്ലെങ്കിൽ അവനെ സ്വാതന്ത്ര്യത്തോടെ പോകാൻ അനുവദിക്കുക.

ഭഗവത്കാര്യം ചെയ്യാൻ കഴിയുന്നവരെല്ലാം അനുഗൃഹീതരാണു്. അതിനാൽ ചെയ്യുന്നതെല്ലാം ഈശ്വരാൎപ്പണമാക്കിത്തീൎക്കണം. ലോകത്തിൽ ഒരു പ്രവൃത്തിയും നികൃഷ്ടമല്ല. എല്ലാ പ്രവൃത്തിയും ഈശ്വരപൂജയാക്കിത്തീൎക്കണം; ഭക്ഷണവും ശ്വാസോച്ഛ്വാസവുംപോലും.

> യത്കരോഷി യദശ്നാസി
> യജ്ജുഹോഷി ദദാസി യത്
> യത്തപസ്യസി കൗന്തേയ
> തത് കുരുഷ്വ മദൎപ്പണം.

അതാണു കൎമ്മയോഗം. ഈശ്വരാൎപ്പിതമായ ഓരോ പ്രവൃത്തിയും അധ്യാത്മബീജങ്ങളാണു്, ഓരോ അശ്വത്ഥബീജങ്ങളാണവ. യഥാസമയം അവയോരോന്നും വലിയ അധ്യാത്മവൃക്ഷങ്ങളായി പരിണമിയ്ക്കും. അതിനാൽ എല്ലാം ഈശ്വരനു സമൎപ്പിയ്ക്കുണം, കൎമ്മവും കൎമ്മഫലവും. അതാണു കൎമ്മയോഗം. അതു ജ്ഞാനപൎയ്യവസായിയുമാണു്. 'സൎവ്വം കൎമ്മാഖിലം പാൎത്ഥ ജ്ഞാനേ പരിസമാപ്യതേ.' അവനവനുള്ളതെല്ലാം പൂൎണ്ണമനസ്സോടെ കൊടുക്കണം; പുണ്യവും പാപവും, സുഖവും ദുഃഖവും എന്നുവേണ്ട സകലതും. സൎവ്വസ്വസമൎപ്പണം ചെയ്തവന്റെ കാൎയ്യം ഈശ്വരൻ ഏല്ക്കുന്നു; അവന്റെ കൈയ്ക്കു പിടിച്ചു നയിക്കാൻ ഈശ്വരൻ എത്തുന്നു. ആശാപാശശതങ്ങളാണു് ഇപ്പോൾ നമ്മളെ ഈശ്വരവിമുഖരാക്കുന്നതു്. രാഗവും കാമവും

ഒരുമിച്ചിരിയ്ക്കയില്ലെന്നാണല്ലോ ചൊല്ല്. കാമനകൾക്ക കാരണം അവിദ്യയാണ്, ആത്മബോധമില്ലായ്മയാണ്. അതിനാൽ ആത്മബോധം നേടി, പരദുഃഖത്തിൽ കാതരനായി, ബഹുജനങ്ങളുടെ ദുഃഖദൂരീകരണത്തിന്ന് തൻേറതെല്ലാം പരിത്യജിച്ച ബുദ്ധഭഗവാൻെറ സഹാനുഭൂതിയോടെ പ്രവർത്തിയ്ക്കണം. അതാണ് ഒരു യഥാർത്ഥ ജനസേവകൻെറ ശരിയായ കർത്തവ്യം. ഇതുതന്നെ വീരാഢ്യപാസനയും.

ജനങ്ങളെല്ലാം സുഖം തേടി അലഞ്ഞുതിരിയുന്നു. ഒരിടത്തും അതു കിട്ടുന്നില്ല. ലോകത്തിലുള്ള സകല ഭോഗ്യവസ്തുക്കളിലും അതു തേടി നടന്നു; എവിടന്നും സുഖം ലഭിച്ചില്ല. അവസാനം അവനവനിൽത്തന്നെ അതു കണ്ടെത്തുന്നു. ഈ സുഖം കണ്ടെത്താനുള്ളതാണ മതം. അവനവനിൽത്തന്നെ ഈ സുഖം എങ്ങനെയുണ്ടായി? അതവൻെറ സ്വരൂപംതന്നെയായതുകൊണ്ട്. സച്ചിദാനന്ദസ്വരൂപമാണ് ആത്മാവ്. താൻതന്നെ ആത്മാവ്; എല്ലാ ജീവജാലങ്ങളും ആത്മസ്വരൂപങ്ങൾതന്നെ; 'ഈശാവാസ്യമിദം സർവ്വം.' അതിനാൽ എല്ലാവരും ഈശ്വരസ്വരൂപികൾതന്നെ. അതുകൊണ്ട് ലോകോദ്ധാരണത്തിന്ന പ്രവർത്തിക്കുന്നവർ ലോകത്തിന്നു സഹായമല്ല ചെയ്യുന്നതു മറിച്ച് സേവനമാണ്. ആ സേവനംകൊണ്ട് മററുള്ളവരേക്കാൾ കൂടുതൽ പ്രയോജനപ്പെടുന്നവരും അവരവർതന്നെയാണ്. അതിനാൽ മനുഷ്യരൂപികളായ ഈശ്വരനെ സേവിയ്ക്കുന്നതിൽ ബദ്ധശ്രദ്ധരായി നമുക്ക് ഒത്തൊരുമിച്ച് പ്രവർത്തിയ്ക്കാം. നമ്മുടെ മാർഗ്ഗം പവിത്രമായാൽ, കളങ്കമററതും അനുരൂപവുമായാൽ, ലക്ഷ്യം താനേ കൈവന്നുകൊള്ളും. അതിൽ സംശയിക്കാനില്ല. അതിനാൽ എറുമ്പുമുതൽ ബ്രഹ്മാവു വരെയുള്ളതെല്ലാം ഈശ്വരരൂപങ്ങളാണെന്നു കണ്ടു നമുക്ക പ്രവർത്തിയ്ക്കാം; മോക്ഷം നിശ്ചയം. ഈശ്വരൻ യന്ത്രി, നാം വെറും യന്ത്രങ്ങൾ; ഈശ്വരൻെറ കയ്യിലെ ഉപകരണങ്ങൾ മാത്രം. അതിനാൽ ഈശ്വരസേവയിൽ, ലോകസേവയിൽ, ദുരഭിമാനത്തിന്ന് സ്ഥാനമില്ല.

നാം ഇപ്പോൾ പട്ടുനൂൽപുഴക്കളെപ്പോലെ സ്വയം ബദ്ധരായിക്കഴിയുകയാണ്. അവനവൻെറ കർമ്മങ്ങളോടും തത്ഫലങ്ങളോടുമുള്ള ആസക്തിമൂലം ബദ്ധരായി ദുഃഖിക്കുകയാണു നാമിന്ന്. വേണമെങ്കിൽ ഈ പട്ടറ പൊട്ടിച്ച് ശലഭങ്ങളായി നമുക്ക പാറിക്കളിക്കാം; അല്ലെങ്കിൽ ഈ ഉറയിലിരുന്നു നാം ചാകും. അതിനാൽ മുക്തസംഗരായിട്ടു നമുക്ക പ്രവർത്തിയ്ക്കാം. ഒന്നിനോടും ഒട്ടൽ വേണ്ട. ശ്രീശങ്കരൻ, ശ്രീചൈതന്യൻ, ശ്രീബുദ്ധൻ മുതലായവരാകട്ടെ നമുക്ക മാർഗ്ഗദർശകർ. അനുപമരായ കർമ്മകുശലതയും കുശാഗ്രബുദ്ധിയും സഹാനുഭൂതിയും നിറഞ്ഞ ആർദ്രഹൃദയവും വെച്ചുകൊണ്ടു നമുക്ക പ്രവർത്തിയ്ക്കാം. ഇതെല്ലാം ഒത്തിണങ്ങിയ ആചാര്യവര്യനും യോഗീശ്വരനും അവതാരവരിഷ്ഠനുമാണ് ശ്രീരാമകൃഷ്ണപരമഹംസൻ. അവിടുത്തെ ഉപദേശം കൈക്കൊണ്ടു പ്രവർത്തിക്കുകയാണ് ഇന്ന് ആവശ്യം. അവിടുത്തെ ആശ്രയിച്ചുകൊണ്ടു നമുക്ക മുന്നേറാം. അവിടുന്നു നമ്മെ കൈയ്പിടിച്ചു നേർവഴിക്കു നയിക്കും. എല്ലാ ശരീരവും ഈശ്വരക്ഷേത്രങ്ങളാണ്. മനുഷ്യശരീരമാണ് ഉത്തമക്ഷേത്രം. ആ ക്ഷേത്രങ്ങളിൽ അധിവസിയ്ക്കുന്ന ഈശ്വരനാകട്ടെ നമ്മുടെ മുഖ്യദൈവതം; അവിടുത്തെ ആരാധിച്ച് നമുക്ക ജന്മസാഫല്യമടയാം. അതിന്ന് നിരന്തരം പ്രയത്നിയ്ക്കാം, പരിശുദ്ധിയോടും ആത്മാർത്ഥതയോടും, 'നിസ്സ്വാർത്ഥത'യോടുംകൂടി നമുക്ക പ്രവർത്തിയ്ക്കാം. ത്യാഗേനൈകേ അമൃതത്വമാനശുഃ.

> നരേഷ്വഭീക്ഷ്ണം മദ്ഭാവം
> പുംസോ ഭാവയതോഽചിരാത്
> സ്പർദ്ധാസൂയാതിരസ്കാരാഃ
> സാഹങ്കാരാ വിയന്തി ഹി.

(ഭാഗവതം. xi. 30. 15.)

മനുഷ്യരിൽ ഈശ്വരത്വം ദർശിച്ചുകൊണ്ട് ആരാണോ നിരന്തരം അവരെ സേവിക്കുന്നതു", ആ പുരുഷൻെറ ഹൃദയത്തെ ദൂഷിപ്പിക്കുന്ന സ്പർദ്ധ, അസൂയ, പരനിന്ദ തുടങ്ങിയ സർവ്വദോഷങ്ങളും അഹങ്കാരമൂലത്തോടുകൂടി നശിക്കുന്നു; അവൻ വിശുദ്ധചിത്തനായി, ഈശ്വരസാക്ഷാത്കാരത്തിന്ന് യോഗ്യനായി ഭവിക്കുന്നു.

# ഗീതാമാർഗ്ഗപ്രവേശിക

(പതിനാറാം അദ്ധ്യായം)

## ശ്രീ വിമലാനന്ദസ്വാമികൾ

ബ്രഹ്മാത്മതത്ത്വം സാക്ഷാത്കരിക്കുക തന്നെയാണ് മുക്തിയും സ്വഭാവത്തിലുമുള്ള ഭഗവദ്ഭജനവും പരമപുരുഷാത്ഥരൂപമായ കൃതകൃത്യതയും എന്നു കഴിഞ്ഞ അധ്യായത്തിൽ നിർണ്ണയിച്ചു. ഇതിന്നു യോഗ്യൻ അഥവാ അധികാരി ആരാണ് എന്ന് ഇവിടെ വർണ്ണിക്കുന്നു. ദൈവീസമ്പത്താണ് ഒരുവനെ ആത്മജ്ഞാനത്തിന്ന് അർഹനാക്കിത്തീക്കുന്നത്. സംസാരത്തിൽ ജനിക്കുന്ന പ്രാണികൾ ദൈവികമോ, ആസുരമോ, രാക്ഷസമോ ആയ പ്രകൃതിയുള്ളവരാണ് എന്ന് ഒൻപതാം അദ്ധ്യായത്തിൽത്തന്നെ സൂചിപ്പിച്ചതു് ഇവിടെ ഓക്കണം. ഇവിടെ ആ സംഗതി വിസ്തരിച്ചു പ്രദശിപ്പിക്കുന്നതു് ഏതു് അംഗീകരിക്കണം, ഏതു വർജിക്കണം എന്നു നിശ്ചയിക്കുന്നതിന്നു വേണ്ടിയാണ്. ദൈവീസമ്പത്തി നേടുന്നതിന്നായി പിറന്നിട്ടുള്ളവരിൽ ഭാവിമംഗളസൂചകമായി അത്യായാസം കൂടാതെതന്നെ സ്വായത്തമാകുന്ന വിശേഷഗുണങ്ങൾ ഇരുപത്തിയാറാണിവിടെ പരിഗണിക്കുന്നതു്. 1. അഭയം താൻ ഇഷ്ടപ്പെടുന്നതു് ഇല്ലാതായി പോകുമല്ലോ, തനിക്കു വേണ്ടാത്തതു വന്നുചേരുമല്ലോ, താൻ തന്നെയും മരിച്ചു പോകുമല്ലോ എന്നും മററും പേടി ഇല്ലാതിരിക്കുക. 2. സത്ത്വസംശുദ്ധി: അന്തഃകരണത്തിലുണ്ടാകുന്ന നൈർമല്യം. ഭഗവത്തത്ത്വം ഉള്ളിൽ പ്രകാശിക്കുന്നതിന്നുള്ള യോഗ്യത എത്രമാത്രം വന്നിട്ടുണ്ട് എന്നതു നോക്കി മനോനൈമ്മല്യം എത്രമാത്രം ഒരുവന്നു് ഉണ്ടായിട്ടുണ്ട് എന്നു തീരുമാനിക്കാൻ കഴിയും. 3. ജ്ഞാനയോഗവ്യവസ്ഥിതി: ശാസ്ത്രത്തിൽനിന്നും ഗുരുവിൽനിന്നും ആത്മതത്ത്വത്തെപ്പററി അറിയുകയാണ് ഇവിടെ ജ്ഞാനം. അങ്ങനെ പരോക്ഷമായി അറിഞ്ഞതിനെത്തന്നെ, അതെപ്പററിയുള്ള ചിത്തൈകാഗ്രതമൂലം, സ്വാനുഭവമാക്കിത്തീക്കുകയാണു യോഗം. ഇവ രണ്ടിലുമുള്ള നിഷ്ഠയാണു മൂന്നാമതായി പറഞ്ഞ വ്യവസ്ഥിതി. ഇവ മൂന്നുമാണ് മുഖ്യമായ ദൈവീസമ്പത്തി; ഇവയുള്ള ഭാഗ്യശാലികളാണ് സത്ത്വപ്രകൃതികൾ. ഇതിലേയ്ക്കുയരുന്നതിന്നായി ബാക്കിയുള്ളവയെല്ലാം അനുഷ്ഠിച്ചു യോഗ്യത വദ്ധിപ്പിക്കേണ്ടതായുണ്ട്. അവ: 4. ദാനം. സ്വീകരിക്കുന്നവരുടെ അർഹതപോലെ അന്നം മുതലായവ സ്വന്തമായിട്ടുള്ളതു വിതരണം ചെയ്യുക. ന്യായമായി ആർജിച്ചതു യഥാവിഭവം പാത്രത്തിൽ ദാനം ചെയ്യുന്നതുമാത്രമേ ദൈവീസമ്പത്തിൽപ്പെടുന്ന ദാനമാകയുള്ളു. 5. ദമം. പുറമേ പോകുന്ന ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിൻതിരിക്കുക. 6. യജ്ഞം. അഗ്നിഹോത്രം, ദേവപൂജ, മനുഷ്യയജ്ഞം, ഭൂതയജ്ഞം മുതലായവയാണു യജ്ഞം. ആക്കെങ്കിലും തൃപ്തിയുണ്ടാകുവാൻ വേണ്ടിയോ സ്വേച്ഛപോലെയോ ചെയ്യുന്ന പ്രവൃത്തിയെല്ലാം യജ്ഞമാണെന്നോ പ്രാണികളുടെ വിശസനം മാത്രമാണു യജ്ഞമെന്നോ, ധരിച്ചുവെയ്ക്കുന്നതു് വിവരക്കേടല്ലാതെ മറെറാന്നുമല്ല. 7. സ്വാദ്ധ്യായം. സ്വാദ്ധ്യായം എന്നു പറയുന്നതു് വേദാഭ്യാസനിഷ്ഠയാണ്. ഋഗ്വേദാദി പവിത്രവാങ്മയത്തിൻെറ ഉച്ചാരണംതന്നെ പുണ്യഫലപ്രദമാണെന്നുള്ള ശ്രദ്ധയാണ് ഈ നിഷ്ഠയുടെ മൂലം. 8. തപസ്സ്. കരണത്രയംകൊണ്ടു ചെയ്യേണ്ട തപസ്സിൻെറ സ്വരൂപം അടുത്ത അദ്ധ്യായത്തിൽ വർണ്ണിക്കും. പൊതുവിൽ ശാസ്ത്രീയമായ രീതിയിൽ ചെയ്യുന്ന ഭോഗസങ്കോചവും, ധമ്മാത്ഥം ക്ലേശസഹനവും തപസ്സുതന്നെ. 9. ആർജവം. വചനംമൂലം പ്രകാശിപ്പിക്കുന്നതും, മനസ്സിൽ ചിന്തിക്കുന്നതും പ്രവൃത്തിയിൽ കാട്ടുന്നതും എപ്പോഴും ഒരേ മാതിരി ഇരിക്കുക. 10. അഹിംസ. പ്രാണിപീഡനം വർജിക്കുക. 11. സത്യം. അപ്രിയവും കപടവും കൂടാതെ ഉള്ളതോ ഉണ്ടാ

യതോ താൻ അറിയുന്നതു് ഏതു പ്രകാരമോ അതേ പ്രകാരം സംസാരിക്കുക. 12. അക്രോധം. അന്യർതന്നെ പീഡിപ്പിച്ചാലും അതേപ്പററി മനസ്സിലുണ്ടാകുന്ന അരിശം ഉടൻ ശമിക്കുന്ന സ്വഭാവം. 13. ത്യാഗം. ഉത്സംഗത്യാഗം, അഥവാ സർവ്വസംഗപരിത്യാഗം. 14. ശാന്തി. അന്തഃകരണം എപ്പോഴും ശാന്തമായിരിക്കുക. 15. അപൈശുനം. അന്യക്കു് അനത്ഥമുണ്ടാകുന്ന തരം സംസാരം വിട്ടുകയും പരദോഷം പ്രകാശിപ്പിക്കാതിരിക്കുകയും ചെയ്യുക. 16. ദയാ ഭൂതേഷു. പരദുഃഖം തീക്കണം എന്നുള്ള ബോധം. 17. അലോലുപ്ത്വം. ഇന്ദ്രിയചാപല്യമുളവാക്കുന്ന വിഷയങ്ങൾ അടുത്തുണ്ടെങ്കിലും വികാരം കൂടാതെ ഇരിക്കുക. 18. മാർദവം. കാഠിന്യമില്ലായ്കകാരണം സജ്ജനങ്ങൾക്ക സമീപസംബന്ധത്തിന്നു് യോഗ്യനായിത്തീരുക. 19. ഹ്രീ. ചെയ്യാൻ പാടില്ലാത്തതു ചെയ്യുന്നതിനെപ്പററിയുള്ള വിചാരം മനസ്സിൽ വരുമ്പോൾ അതിൽ തോന്നുന്ന ലജ്ജ കൊണ്ടു് അതു നിർത്തുക. 20. അചാപലം. കർമ്മേന്ദ്രിയങ്ങളെ പാഴായി ചേഷ്ടിപ്പിക്കാതിരിക്കുക. 21. തേജസ്സ്. അന്യാപേക്ഷ കൂടാതെ സ്വകൃത്യം നിവ്വഹിക്കുന്നതിനുള്ള സാമർത്ഥ്യം അഥവാ പ്രഗല്ഭത. 22. ക്ഷമ. അന്യർ പരുഷം പറഞ്ഞാലും ഹിംസിച്ചാലും പ്രതിക്രിയയ്ക്കു സാമത്ഥ്യമുണ്ടെങ്കിലും അതേപ്പററി കോപം വരാതെ ഇരിക്കുക. 23. ധൃതിഃ. ആപത്തുകൾ മൂലം ശരീരത്തിന്നും ഇന്ദ്രിയങ്ങൾക്കും വലിയ തളച്ച് നേരിട്ടാലും സ്വീകരിച്ച ആലംബനം വിടാതെ സ്ഥിരമായി അന്തഃകരണത്തെ നിലനിർത്തുക. 24. ശൗചം. ബാഹ്യാന്തരശുദ്ധി: ജലാദികളെക്കൊണ്ടു ബാഹ്യശൗചവും കപടമായാദികളുടെ വർജനംമൂലം ബുദ്ധിമനോനൈമ്മല്യവും ഉണ്ടാകുന്നു. 25. അദ്രോഹം. അന്യരെ ഹിംസിക്കാനുള്ള ഒരുക്കമില്ലാതിരിക്കുക. 26. നാതിമാനിതാ. ഞാൻ ഏററവും പൂജ്യനാണെന്ന ഭാവം ഇല്ലാതിരിക്കുക; അതിന്റെ ഫലമായി പൂജ്യന്മാരായ അന്യരുടെ മുമ്പിൽ നമ്രതയുണ്ടായിരിക്കും; 'അതി' എന്ന ഉപസർഗ്ഗംകൊണ്ടു വംശം, വീര്യം, ശ്രുതം മുതലായവയുടെ മേന്മപോലെ അല്പം അഭിമാനം സഹ്യമാണെന്നു സിദ്ധിക്കുന്നു. ഇതുവരെയാണു് സത്വപ്രധാനമായ ദൈവീപ്രകൃതിയുടെ ലക്ഷണം.

ഹേ പാർത്ഥ, അസുരയോഗ്യമായ രജസ്സും തമസ്സും നിറഞ്ഞ അശുഭവാസനകളോടുകൂടി ത്തന്നെ പിറന്ന ദുർജനങ്ങളിൽ കാണുന്ന ആസുരീസമ്പത്തി താഴെപറയുന്ന ആറെണ്ണമാണു്. 1. ദംഭം. താൻ ധാർമ്മികനാണെന്നു പുറമെ കാട്ടാൻവേണ്ടിയുള്ള ധർമ്മാനുഷ്ഠാനം. ഭഗവദാജ്ഞാപാലനാത്ഥമുള്ള അനുഷ്ഠാനനിഷ്ഠ ഇതിന്നു നേരെ വിപരീതമാണു്. 2. ദർപ്പം. ധനജനയൗവനാദികളെക്കൊണ്ടുണ്ടാകുന്നഗർവം. 3. അതിമാനം. എല്ലാവരിലുമധികം പൂജ്യനാണു് താനെന്ന ഭാവം. 4. ക്രോധം. അന്യക്കു പീഡയുണ്ടാക്കുന്ന മനോവികാരം. 5 പാരുഷ്യം. പ്രത്യക്ഷനിഷ്ഠുരത്വം: കോങ്കണ്ണനെ കമലനയനനെന്നും കുരൂപനെ സുന്ദരനെന്നും മഹാനെ ഹീനനെന്നും മററും വേദനിപ്പിക്കാൻ മുഖത്തു നോക്കി പറയുന്നതു പാരുഷ്യമാണു്. 6. അജ്ഞാനം. അവിവേകംനിമിത്തമുണ്ടാകുന്ന തെററിദ്ധാരണയും കത്തവ്യാകത്തവ്യബോധമില്ലായ്മയും.

സമ്പത്തിയുണ്ടെങ്കിൽ അതിന്റെ ഫലം അനുഭവിക്കേണ്ടതായി വരുന്നു. ഫലവിഭാഗം ഈവിധമാണു്. ദൈവീസമ്പത്തി സംസാരത്തിൽനിന്നും വിമോചനം നൽകുന്നു. ആസുരീസമ്പത്തി നിയമേന സംസാരബന്ധം മുറുക്കുന്നു. ഇവ പരസ്പരം പ്രതിയോഗികളാണു്. രാക്ഷസീസമ്പത്തി ആസുരിയുടെ അവാന്തരഭേദം മാത്രമാണു്. ഞാൻ ഇവയിൽ ഏതു സമ്പത്തിയുടെ അധികാരിയാണെന്ന സന്ദേഹവും വ്യാകുലതയും അർജ്ജുനനു് ഉളവാകാതെയിരിക്കുവാൻ ഭഗവാൻ ആശ്വാസവാണി അരുളുന്നു: ''ഹേ പാണ്ഡവ, ദൈവീസമ്പത്തിക്കു് അധികാരിയായിട്ടാണു നീ പിറന്നിട്ടുള്ളതു്, ദുഃഖിക്കേണ്ടതില്ല.''

ദൈവികമായ സമ്പത്തിയാണു് മോക്ഷപ്രദമായ ജ്ഞാനത്തിന്നു് ഒരുവനെ അധികാരിയാക്കുന്നതു് എന്നുള്ള നിർണ്ണയത്തിലെത്തിയ മുമുക്ഷു പരിഹരിക്കേണ്ട ആസുരപ്രകൃതിയെ സംക്ഷിപ്തമായി സൂചിപ്പിച്ചാൽ മതിയാകുന്നതല്ല എന്നു കരുതി ഭഗവാൻ തുടരുന്നു: ''ഹേ പാർത്ഥ, ഈ ലോകത്തിൽ രണ്ടുവിധം മനുഷ്യസൃഷ്ടി കാണപ്പെടുന്നു, ദൈവം എന്നും ആസുരം എന്നും. ആദ്യത്തേതു കീഴിൽ വിസ്തരിച്ചു വർണ്ണിച്ചു. ഇനിയും വരുന്ന പന്ത്രണ്ടു ശ്ലോകങ്ങ

ളിൽ ആസുരസൃഷ്ടിയേപ്പററി വിവരിക്കുന്നതു് ഇനിയും കേട്ടാലും: അസുരന്മാരുടെ സമ്പത്തു കൈവന്നിട്ടുള്ളവർ, പ്രവൎത്തിക്കേണ്ടതായ പുരുഷാൎത്ഥസാധനം എന്താണെന്നോ, പിൻവാങ്ങേണ്ടതായ അകൎത്തവ്യരൂപമായ അധൎമ്മമെന്താണെന്നോ അറിയുന്നില്ല. അതുകാരണം ബാഹ്യമോ ആന്തരമോ ആയ ശുചിത്വമാകട്ടെ, അതിന്നു സഹായിക്കുന്ന ശിഷ്ടാചാരമാകട്ടെ അവൎക്കു് ഉണ്ടായിരിക്കുകയില്ല; എന്നു മാത്രമല്ല,ഇതിന്നെല്ലാം മൂലമായ യഥാൎത്ഥബോധവും അവരിൽ കാണുകയില്ല. വൃത്തിയും നല്ല നടത്തവും നേരുമില്ലാത്തവർ അസുരപ്രകൃതികളായി ഗണിക്കപ്പെടുന്നു. അസുരപ്രകൃതികളായവർ പറയുന്നു: നമ്മേപ്പോലെതന്നെ ലോകം മുഴവൻ സത്യവർജിതമാണു്; ലോകം ധൎമ്മാധൎമ്മവ്യവസ്ഥാശൂന്യമാകയാൽ പ്രാണിവൎഗ്ഗത്തിന്നു് സ്ഥിരമായ ഒരു ആശ്രയമില്ല; അതുകൊണ്ടു് ധൎമ്മാധൎമ്മങ്ങളെ ആസ്പദമാക്കി, നിയാമകനായ ഒരു ഈശ്വരനുമില്ല. വിതയും വിളവുംപോലെ ധൎമ്മാധൎമ്മവാസനകൾതന്നെ കാൎയ്യവും കാരണവുമായി വരുകയാൽമാത്രം ക്രമത്തിൽ എല്ലാം സംഭവിക്കുന്നു. വേറെ എന്താണു് കാമപ്രാപണ്യമല്ലാതെ പ്രാണികളുടെ ഉത്പത്തിക്കു കാരണമായുള്ളതു് ?''

ഈ നോട്ടത്തിൽ എന്താണു ദോഷം? ഇതും യുക്തിയുക്തമല്ലേ? അധോഗതിയുണ്ടാക്കുന്ന ഈ കാഴ്ചപ്പാടു് ശ്രേയസ്സു വേണമെന്നു് ആശിക്കുന്നവർ തീരെ വർജിക്കണമെന്നു് ഭഗവാൻ കാരണസഹിതം പറയുന്നു: അല്പബുദ്ധികൊണ്ടു് മേൽപറഞ്ഞ ദൃഷ്ടികോണം അവലംബിക്കുന്നവർ നഷ്ടാത്മാക്കളായിത്തീരുന്നു; എന്നുമാത്രമല്ല അന്യരേയും നശിപ്പിക്കുന്നു. ക്രൂരകൎമ്മംമൂലം ജഗത്തിന്നു ശത്രുക്കളായിത്തീരുന്നു: ലോകക്ഷേമത്തിന്നല്ല ലോകക്ഷയത്തിനുള്ള പ്രഭുക്കളായി അവർ തീരുന്നു. ഇഹലോകഭോഗത്തിൽ മാത്രം പരിമിതമായ ബുദ്ധി അല്പബുദ്ധിയാണു്: പരലോകവും ഇഹലോകവും വിശ്വസിക്കുമ്പോൾ ബുദ്ധി കുറെക്കൂടി വിപുലമാകുന്നു. തത്ഫലമായി അധൎമ്മത്തിൽ ഭയമുളവാകുന്നു. അധൎമ്മം വെറുക്കുന്നവർ ഉഗ്രകൎമ്മാക്കളും ലോകശത്രുക്കളുമാകയില്ല. എന്നു മാത്രമല്ല അവരെ പിൻതുടൎന്നു് അന്യരും നശിക്കുകയില്ല. സൎവ്വാപത്കരമായ ഈ ദൃഷ്ടി വിടേണ്ടതാണെന്നു വ്യതിരേകമുഖേന ഭഗവാൻ ദൃഢപ്പെടുത്തി.

ഇവർ ആത്മനാശം നേടുന്നതു് ഏതു പ്രകാരമാണു്? പൂൎത്തിവരുത്തുവാൻ കഴിവില്ലാത്ത ആശകളെ പുലൎത്തുകമൂലം അവരിൽ വ്യാമോഹം വളരുന്നു, അവിവേകംകൊണ്ടു് അവർ അയോഗ്യമായ നിൎബ്ബന്ധം പിടിക്കുന്നു. അതുവഴി വശ്യം, ആകൎഷണം, ഉച്ചാടനം, അഭിചാരം, കായസിദ്ധി, ക്ഷുദ്രദേവതാരാധനം, മദ്യമാംസാദികളെക്കൊണ്ടുള്ള വ്രതനിയമങ്ങൾ ഇവയിൽ കുരുങ്ങി ദുൎമ്മാൎഗ്ഗഗാമികളായിത്തീരുകയും ചെയ്യുന്നു. അപ്പോൾ അവരിൽ ദംഭവും മാനവും മദവും തനിയേ വളരുന്നു. പാപാചരണത്തിന്നുപുറമേ അതിന്നു് ഉപാസനയുടെ നിറം കൊടുക്കുന്നതാണു് ഒരുതരം ദംഭം; ആവിധമുള്ള ധാൎമ്മികത്വപ്രകടനത്തിൽനിന്നും അവർ ലോകമാന്യത്വം അവകാശപ്പെടുന്നു. ഇതു് അവരിൽ കാണുന്ന മാനത്തിന്റെ രൂപമാണു്. ആവിധമാനത്തിൽനിന്നും വരുന്ന ഗൎവ്വം, മദവുമായിത്തീരുന്നു. അപ്പോൾ സ്വന്തം ലാഭനഷ്ടത്തെപ്പററിയുണ്ടാകുന്ന ചിന്തകൾക്കു് അളവില്ലെന്നു മാത്രമല്ല മരണംവരെ അവ നീണ്ടുനൽക്കുകയും ചെയ്യുന്നു. കാമോപഭോഗംതന്നെ പരമപുരുഷാൎത്ഥമെന്ന വിചാരവും അതല്ലാതെ വേറൊന്നില്ല എന്ന നിശ്ചയവും അവരിൽ ഉളവാകുന്നു. ഇങ്ങനെ തനിക്കു്ഇഷ്ടമുള്ളതിൽ കാമവും അതിനെത്തന്നെ അന്യരും കാമിക്കുമ്പോൾ അവരോടു ക്രോധവും സദാ അവരെ ഒട്ടിനിൽക്കുന്നു. ഇങ്ങനെ ആശകളാകുന്ന എണ്ണമില്ലാത്ത കയറുകൾകൊണ്ടു് വരിഞ്ഞു മുറുക്കപ്പെടുകമൂലം അവർ കാമഭോഗത്തിന്നായി മോഷണം, വഞ്ചനം മുതലായ അന്യായമാൎഗ്ഗംവഴി ധനരാശിനേടാൻ പ്രയത്നിക്കുന്നു. അവരുടെ ചിന്ത ഏതുപ്രകാരമാണെന്നും ഇനിയും വൎദ്ധിക്കുന്നതിൽനിന്നും ആശയ്ക്കു് അളവില്ലെന്നു മുമ്പു പറഞ്ഞതും സ്പുടമാകും. ആസുരചിന്തയിൽപ്പെട്ടു് ആഗ്രഹങ്ങൾക്കു് പരവശനായിത്തീൎന്നയാൾ അഭിപ്രായം പറയുകയാണു്: ''ഇന്നു് ഈ ധനം എന്റെ സാമൎത്ഥ്യംകൊണ്ടു് കൈവന്നു; വരുന്ന ദിവസം ഇപ്പോൾ ഞാൻ മനോരഥം കാണുന്ന വേറെയും ധനം കിട്ടാൻ പോകുന്നുണ്ടു്;നേരത്തെ ഞാൻ സമ്പാദിച്ചതു് ഇപ്പോൾതന്നെ വീട്ടിലുണ്ടു്; ഈ വഴിക്കു വേറെയും കുറെ ദ്രവ്യം

പ്രയോഗംമൂലം ഭാവിയിൽ എനിക്ക കൈവരും. ഇതിലെല്ലാം എന്റെ പ്രയത്നമല്ലാതെ വേറൊന്നുമില്ല. എന്റെ ശത്രുവായിത്തീൎന്ന അയാളെ ഞാൻ ഹനിച്ചു. എനിക്ക് അനിഷ്ടം ചെയ്യുന്ന മററവരെയും ഞാൻ ഹനിയ്ക്കും; അവരുടെ വസ്തുക്കളും കൈയ്യേറും. എല്ലാവരേയും കീഴടക്കാൻ സാമൎത്ഥ്യമുള്ളവനാണു ഞാൻ. ഭോഗസാധനങ്ങളുള്ളവനും, കൃതകൃത്യനും, വിഷയഭോഗത്തിന്നുവേണ്ട ബലമുള്ളവനും സുഖിയും വലിയ ധനികനും കുലീനനും ആണു് ഞാൻ. ഈ വിധമെല്ലാമിരിക്കുന്ന എനിക്ക സാദൃശ്യം പറയുവാൻ വേറെ ആരാണുള്ളതു്? ഞാൻ വലിയ യാഗങ്ങൾ നടത്തുവാൻ പോകുന്നുണ്ടു്; ദാനങ്ങളും ഞാൻ അനുഷ്ഠിക്കും. പ്രമോദം ഞാൻ അനുഭവിക്കുകയും ചെയ്യും. ഈ പറഞ്ഞവിധം അവിവേകംകൊണ്ടു് വിമൂഢന്മാരായിത്തീൎന്നവർ അനേകം സങ്കല്പങ്ങൾകൊണ്ടു് പാടേ ഭ്രമിച്ചു്, പൊതിയുന്ന വലപോലെയുള്ള മോഹത്തിൽപ്പെട്ടു്, തനിക്കു് അനിഷ്ടം വരുത്തുന്ന സംഗതികളിൽപോലും വളരെ ആസക്തി വെച്ചു് അശുചിയായ നരകത്തിൽ പതിക്കുന്നു.''

യാഗം അനുഷ്ഠിക്കും, ദാനം ചെയ്യും എന്നു നിശ്ചയിച്ചവൎക്കു് ആസുരപ്രകൃതിയായാലും നരകപതനമെങ്ങനെയാണുണ്ടാവുക? അങ്ങനെയല്ലാതെ ആകാൻ തരമില്ല. കാരണം അവർ തം ന്നത്താൻ സദ്ഗുണവിശിഷ്ടന്മാരാണെന്നു പറയുന്നതല്ലാതെ വാസ്തവം അപ്രകാരമല്ല എന്നതുതന്നെ. അന്യരുടെ പ്രശംസതന്നെ സജ്ജനങ്ങൾക്കു്, സമക്ഷത്തിൽ കേൾക്കുമ്പോൾ സങ്കോചമുണ്ടാക്കും. ആസുരീസമ്പന്നന്മാർ പരസംഭാവനയ്ക്കു വഴിയില്ലായ്കയാൽ അവരവരെത്തന്നെ പൂജിക്കുന്നു; വിനയമില്ലായ്കയാൽ സ്തബ്ധന്മാരായിത്തീരുന്നു; ധനംകൊണ്ടും തന്നെപ്പോലെ മററാരും പൂജ്യന്മാരില്ല എന്ന അഭിമാനംകൊണ്ടും ഉന്മത്തന്മാരായിത്തീരുന്നു. ഇക്കാരണങ്ങളാൽ അസുരപ്രകൃതികളായ അവർ ധാൎമ്മികത്വം പ്രകടിപ്പിക്കാൻവേണ്ടി യാജ്ഞികരാണെന്നുള്ള പേരിനുമാത്രം, യുക്തമായ ജ്ഞാനമോ, അൎത്ഥശുദ്ധിയോ, കൎത്തൃശുദ്ധിയോ, ക്രിയാശുദ്ധിയോ, ശ്രദ്ധയോ ഇല്ലാതെയാണു് യജ്ഞങ്ങൾ ചെയ്യുന്നതു്.

ഇങ്ങനെ ജ്ഞാനസാധനങ്ങളിൽ ബഹിരംഗമായ യാഗദാനാദികൾ നിർദ്ദോഷമായി ചെയ്യാൻ കഴിയാത്തപ്പോൾ, വിവേകം, വിരക്തി തുടങ്ങിയ അന്തരംഗസാധനകൾ ആസുരപ്രകൃതിയിൽ പ്രതീക്ഷിക്കാവുന്നതല്ല. ''ഉള്ളതും ഇല്ലാത്തതും ആയ ഗുണങ്ങൾ തന്നിലുണ്ടെന്നു് അഹങ്കരിക്കുക, അതിന്റെ ഫലമായി അന്യരെ അടക്കാൻ ബലം പ്രയോഗിക്കുക, അതിൽ ദൎപ്പംകൊള്ളുക, പരസമ്പത്തി കയ്യടക്കുവാൻ ആശിക്കുക, അതിന്നു വിരോധിക്കുന്നവരിൽ കോപിക്കുക മുതലായ ദുർഗ്ഗുണങ്ങൾക്കു വശപ്പെട്ടവൎക്കു വിവേകം സാദ്ധ്യമല്ല. സ്വദേഹത്തിലും, അന്യദേഹത്തിലും, ബുദ്ധികൎമ്മസാക്ഷിയായിരിക്കുന്ന ഭഗവദ്രൂപമായ ജീവചൈതന്യത്തെ പ്രദ്വേഷിക്കുക, കുയുക്തികളെക്കൊണ്ടു ഭഗവാനിൽത്തന്നെ ദോഷാരോപണം ചെയ്യുക എന്നീ പ്രകാരത്തിൽ അശുഭകാരികളും സന്മാൎഗ്ഗവിരോധികളും സാധുദ്വേഷികളുമായ ക്രൂരന്മാരായ നരാധമന്മാരെ ഇടവിടാതെ ഹിംസ്രകൎമ്മം നിറഞ്ഞ ആസുരജന്മങ്ങളിൽത്തന്നെ ഞാൻ ജനിപ്പിക്കുന്നു.'' 'ഞാൻ' ആരു്? അവരുടെ അന്തൎയ്യാമിയായ ഭഗവാൻതന്നെ; അവരിൽനിന്നും ഭിന്നനായ ഈശ്വരനല്ല. ഈശ്വരന്നു് കാരുണ്യമില്ല എന്ന അപവാദം അന്തൎയ്യാമിയല്ലാത്ത ഈശ്വരനെമാത്രമേ സംബന്ധിക്കുകയുള്ളു.

''ഹേ കൗന്തേയ, ആസുരജന്മം സിദ്ധിച്ചതിന്റെ ഫലമായി സൎവ്വേശ്വരനായ ഭഗവാനുണ്ടു് എന്ന ജ്ഞാനംതന്നെ ഇല്ലാത്ത മൂഢന്മാർ ജന്മംതോറും അവിവേകികളായി ഒരു പ്രകാരത്തിലും ഭഗവത്സംബന്ധമില്ലാതെ അതിലും നികൃഷ്ടമായ ഗതിയടയുന്നു.'' പിന്നെ ഏതു വിധമാണു് ആസുരപ്രകൃതിയിൽനിന്നും നിവൎത്തനം? ആസുരീസമ്പത്തു നരകത്തിൽ വീഴ്ത്തുന്നു; ആത്മനാശംതന്നെയാണു് നരകം; അതിലേയ്ക്കുള്ള പ്രവേശം മൂന്നു വാതിൽവഴിയാണു്. അവ 1. കാമം. 2. ക്രോധം 3. ലോഭം. അകത്തു കടന്നുപോയാൽ യാതൊരു പുരുഷാൎത്ഥത്തിന്നും യോഗ്യത ഇല്ലാതെ ആത്മനാശത്തിന്നു കാരണമാകുന്ന വഴിയിൽനിന്നും ദൂരത്തിൽനിൽക്കുന്നതിന്നുള്ള ഹിതോപദേശമാണു് ഇവിടെ അതിപ്രധാനം. കാമക്രോധലോഭങ്ങൾ വസ്ത്രത്തിൽ പററിയ ഉണക്കമുള്ളുപോലെ വിരലുകൊണ്ടു പറിച്ചുകളയാവുന്നതല്ല. വിവേകംമൂലം സൂക്ഷ്മാവസ്ഥയിൽവെച്ചുതന്നെ സ്ഥൂലാകാരം പ്രാപി

ക്കാൻ കഴിയുന്നതിന്നുമുമ്പുതന്നെ അവയെ പ്രതിബന്ധിക്കുകയും അതുമൂലം ക്രമേണ വാസനകളെയും നിർമ്മൂലനം ചെയ്യുകയുമാണ് അതിന്നു വേണ്ടതു്.

"ഹേ കൗന്തേയ, ദുഃഖവും മോഹവുംതന്നെ സ്വരൂപമായ തമസ്സിന്നു ഹേതുവായ ഈ പറഞ്ഞ മൂന്നു ദോഷങ്ങളും പരിഹരിച്ച് മനുഷ്യൻ ആത്മശ്രേയസ്സിന്നു സാധനമായ ഭഗവദാരാധന മുതലായവ അനുഷ്ഠിക്കുന്നു; അതിൽനിന്നും പരമഗതിയും അടയുന്നു. കാമക്രോധലോഭങ്ങളെ വിടാതെ ഒരുവനും ഈ ലോകത്തിൽ ശ്രേയസ്സില്ല; പിന്നെ മോക്ഷവുമില്ല. ആസുരപ്രകൃതി വിടണം. ആത്മശ്രേയസ്സിന്നുവേണ്ടി പ്രവർത്തിക്കണം. ഈ അറിവ് എങ്ങനെയുണ്ടാകും? ശാസ്ത്രത്തിൽനിന്നും. വേദംതന്നെ ശാസ്ത്രം. ഈശ്വരാജ്ഞയായി അവലംബിക്കുന്ന വിധിനിഷേധബോധകമായ വാക്യം വേദമാണ്. വേദവിധി വിഗണിച്ചു തള്ളി തന്റെ ഇഷ്ടപ്പടി ഏതെങ്കിലും വഴിയേ പോകുന്നവക്കു പുരുഷാർത്ഥയോഗ്യത സിദ്ധിക്കുന്നില്ല, ഐഹികസുഖമില്ല, മോക്ഷലബ്ധിയുമില്ല. അതുകൊണ്ടു ശ്രേയസ്സ് ആശിക്കുന്ന നിനക്കു ശാസ്ത്രമാണ് കർത്തവ്യാകർത്തവ്യങ്ങളെപ്പററി പകുത്തു ബോധിപ്പിക്കുന്ന പ്രമാണം. കൂടുതൽകുറവില്ലാതെ ശാസ്ത്രവിധി ഗ്രഹിച്ചശേഷം നിനക്കു യോഗ്യമായ കർമ്മങ്ങളെ നീ അനുഷ്ഠിക്കണം". ഭഗവാന്റെ ഈ ഉപദേശം, "വേദൈശ്ച സർവൈരഹമേവ വേദ്യഃ" എന്നു പതിനഞ്ചാമധ്യായത്തിൽ സ്വയം വിധിച്ചതിന്റെ ഉപബൃംഹണം മാത്രമാണ്. വൈദികധർമ്മത്തിൽ ശ്രീമദ് ഭഗവദ്ഗീത ഒരു പുതിയ ദൃഷ്ടിയുണ്ടാക്കിയെന്നും, "പുഷ്പിതാം വാചം പ്രവദന്ത്യവിപശ്ചിതഃ വേദവാദരതാഃ പാർത്ഥ" എന്നു വേദത്തെ ആക്ഷേപിച്ചെന്നും മററുമുള്ള ആധുനികാരോപം അസാരമാണെന്ന് ഈ പ്രകരണത്തിൽനിന്നും വ്യക്തമാകുന്നു.

---

# വിവേകാനന്ദഃ

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

സ്മരശരസുഭഗാങ്ഗസ്സിംഹധീരാവലോകഃ
പ്രകൃതിവിപുലചിത്തസ്സർവ്വവിദ്യാസമുദ്രഃ,
അവഗതപരമാത്മാ വിശ്വപാചാര്യവര്യഃ
പരിലസതി വിവേകാനന്ദസംജ്ഞോ യതീന്ദ്രഃ

കന്ദർപ്പനെപ്പോലെ സുന്ദരഗാത്രനും, സിംഹത്തെപ്പോലെ നിർഭയമായ നോട്ടത്തോടുകൂടിയവനും, പ്രകൃത്യാ മഹാമനസ്സനും സകലവിദ്യകളുടെ സമുദ്രവും, പരമാത്മാവിനെ സാക്ഷാത്ക്കരിച്ചവനും, ലോകാചാര്യവര്യനുമായ വിവേകാനന്ദനെന്ന തിരുനാമമുടയ സന്ന്യാസിപുംഗവൻ വിളങ്ങുന്നു.

ധൃതവപുരിവ സാക്ഷാദാഷ്സംസ്കാരപുഞ്ജഃ
പരിമിളിതമിതൈകത്രാഖിലോ യോഗഭേദഃ,
വിരചിത ഇവ സേതുർല്ലോകയുഗ്മസ്യ മധ്യേ
ജയതി ഭുവി വിവേകാനന്ദസന്ന്യാസിവര്യഃ. 2

ആർഷസംസ്കാരപുഞ്ജം ഉടൽപൂണ്ട പ്രത്യക്ഷമായിരിക്കുകയാണോ എന്നും, പലതരത്തിലുള്ള യോഗം മുഴവൻ ഒരിടത്തു് ഒന്നിച്ചു ചേർന്നിരിയ്ക്കുകയാണോ എന്നും രണ്ടു ലോകങ്ങളുടെ ഇടയിൽ ചിറകെട്ടിയിരിയ്ക്കുകയാണോ എന്നും തോന്നുമാറു് വിവേകാനന്ദസന്ന്യാസിശ്രേഷ്ഠൻ മന്നിൽ വെല്ലുന്നു.

നരമുനിരവതീർണ്ണസ്സ്വീകൃതാങ്ഗഃ കുമാരഃ
കുസുമവിശിഖവൈരീ ലീലയോപാത്തദേഹഃ
അശിതകൃപണപാളീയാതനാകാളകൂട –
ശ്ചരതി ഭുവി വിവേകാനന്ദനാമാ മഹാത്മാ. 3

അവതരിച്ച നരനും ദേഹം ധരിച്ച സനത്കുമാരനും, കളിയായി തിരുമെയ്യ് കൈക്കൊണ്ട കാമാരിയും, ദീനവർഗ്ഗത്തിന്റെ ദുഃഖകാളകൂടത്തെ അമൃതേത്തു ചെയ്യുവനുമായ വിവേകാനന്ദനെന്നു പേരായ മഹാത്മാവു് ഊഴിയിൽ എഴുന്നള്ളുന്നു.

ശുഭകുലകൃതജന്മാ ശൈശവേഽഭ്യസ്തവിദ്യഃ
പ്രണിധിനിരതചേതാ രാമകൃഷ്ണം പ്രപന്നഃ,
വിദിതപരമതത്ത്വസ്സംഗൃഹീതാർഷധർമ്മോ,
ജയതി ഭുവി വിവേകാനന്ദസിദ്ധാഗ്രഗണ്യഃ. 4

നല്ല തറവാട്ടിൽ പിറക്കുകയും, കുട്ടിക്കാലത്തു് വിദ്യകളഭ്യസിക്കുകയും ധ്യാനത്തിൽ രസിക്കുകയും, രാമകൃഷ്ണനെ ആശ്രയിക്കുകയും പരമതത്ത്വത്തെ അനുഭവപ്പെടുത്തുകയും, ആർഷധർമ്മത്തെ രക്ഷിക്കുകയും ചെയ്ത വിവേകാനന്ദനെന്ന സിദ്ധാഗ്രഗണ്യൻ ഭൂമിയിൽ ജയിക്കുന്നു.

ചിരവിഹിതതപസ്യഃ പ്രാപ്തനാനാനുഭൂതി,–
ശ്ചരിതസകലദേശോ ദൃഷ്ടജീവാർത്തിഭാരഃ,
അതിശയകരുണാർദ്രോ ദീനസേവാഭിലാഷീ
യതിരടതി വിവേകാനന്ദപുണ്യാഭിധാനഃ. 5

നെടുനാൾ തപസ്സുചെയ്തു്, പല സാക്ഷാത്ക്കാരങ്ങളും നേടി, നാടായ നാടുമുഴുവനും നടന്നു്, ജീവന്മാരുടെ കഷ്ടപ്പാടുകളും നേരിട്ടു കണ്ടറിഞ്ഞു്, കരുണകൊണ്ടു് കലശലായലിഞ്ഞു്, പാവങ്ങളെ പരിചരിക്കാൻ കൊതിച്ചുകൊണ്ടിരിക്കുന്ന വിവേകാനന്ദനെന്ന പുണ്യനാമത്തോടുകൂടിയ ഭിക്ഷു പര്യടനം ചെയ്യുന്നു.

അധിഗതമതിശുദ്ധിർബ്രഹ്മതത്ത്വം ബുഭുത്സുർ–
ഗുരുപദമുപസന്നസ്തത്കൃപാലബ്ധബോധഃ,
അഖിലഭുവനബന്ധുർദിവ്യകാരുണ്യസിന്ധുഃ
പരിലസതി വിവേകാനന്ദവേദാന്തസിംഹഃ. 6

ചിത്തശുദ്ധി സമ്പാദിച്ചു്, ബ്രഹ്മതത്ത്വമറിയാൻ കൊതിച്ചു്, ഗുരുചരണത്തെ ശരണം പ്രാപിച്ചു്, തന്തിരുവടിയുടെ അനുഗ്രഹത്താൽ ജ്ഞാനം നേടി, സർവ്വലോകബന്ധുവായി, ദിവ്യകാരുണ്യസിന്ധുവായിരിക്കുന്ന വിവേകാനന്ദനെന്ന വേദാന്തകേസരി വിരാജിക്കുന്നു.

കനകരുചിരവർണ്ണസ്സംഹതോദഗ്രഗാത്ര–
ശ്ശശധരസുഭഗാസ്യഃ ഫുല്ലനീലോത്പലാക്ഷഃ
കരിവരനിഭയാനസ്സിംഹതുല്യോപവേശഃ
പരിലസതി വിവേകാനന്ദസത്സാർവ്വഭൗമഃ. 7

തങ്കംപോലെ ചന്തമാർന്ന നിറത്തോടും, എകന്നു കെട്ടിയുറ്റ ശരീരത്തോടും, തിങ്കൾപോലെ അഴകെഴുന്ന മുഖത്തോടും, വിടർന്ന കരിങ്കുവളപ്പൂവൊത്ത കണ്ണുകളോടും, ഗജേന്ദ്രന്റേതുപോലുള്ള നടപ്പോടും മൃഗേന്ദ്രന്റെ മട്ടിലുള്ള ഇരിപ്പോടുംകൂടിയ വിവേകാനന്ദനാകുന്ന സജ്ജനചക്രവർത്തി വിളങ്ങുന്നു.

സുരുചിരനവതാരുണ്യോന്മിഷദ്ഗാത്ര–
ലക്ഷ്മ്യാ
കലശജലധിവീചീതുല്യവാണീവിലാസൈഃ
സകലദിശി വികീർണ്ണസ്നേഹയൂഷൈശ്ച
ലോകാൻ
പ്രമദയതി വിവേകാനന്ദരൂപോ മഹേശഃ.

മനോഹരമായ നവയൗവനത്താൽ മിഴിയുന്ന ശരീരകാന്തികൊണ്ടും; പാലാഴിയുടെ തിരമാലയോടു കിടപിടിക്കുന്ന വാണീവിലാസങ്ങൾകൊണ്ടും, സർവ്വത്ര ചിന്നുന്ന സ്നേഹസാരങ്ങൾകൊണ്ടും വിവേകാനന്ദസ്വരൂപനായ മഹാദേവൻ മാലോകരെ ആഹ്ളാദിപ്പിക്കുന്നു.

അഖിലവിമലവിദ്യാവാരിധേഃ പാരദൃശ്വാ
വിവിധമതവിധീനാമൈകകണ്ഠ്യസ്യ വക്താ,
അശരണമനുജാനാം ശോകഭാരസ്യ ഹർത്താ
ജയതി ഭുവി വിവേകാനന്ദ ആത്മപ്രദാതാ. 9

സകലസദ്വിദ്യാസാഗരത്തിന്റെ മറുകര കണ്ടവനും നാനാമതാനുശാസനങ്ങളുടെ പരമതാല്പര്യമൊന്നാണെന്നു വിളംബരം ചെയ്യുവനും, അശരണരായ മനുഷ്യരുടെ ശോകഭാരം തീർത്തവനും ആത്മാവിനെ — മുക്തിയെ — ദാനം ചെയ്യുവനുമായ വിവേകാനന്ദൻ മന്നിൽ സർവ്വോത്കർഷേണ വർത്തിക്കുന്നു.

വിഹിതവിവിധധർമ്മോ ദൃഷ്ടകാളീസ്വരൂപഃ
പ്രണിധിജലധിമഗ്നഃ കേവലാദ്വൈതനിഷ്ഠഃ,
സരഭസകരുണാർദ്രസ്സേവിതാർത്താംഘ്രിപത്മഃ
പരിലസതി വിവേകാനന്ദസത്പൂർഷവര്യഃ. 10

പല ധർമ്മങ്ങളുമനുഷ്ഠിച്ചു്, ഭദ്രകാളിയുടെ രൂപത്തെ സാക്ഷാത്കരിച്ചു്, ധ്യാനസമുദ്രത്തിലമർന്നു്, ശുദ്ധാദ്വൈതത്തിലുറച്ചു്, ഊക്കേറിയ കരുണയിലലിഞ്ഞു്, ദുഃഖിതന്മാരുടെ തൃക്കാലടി സേവിച്ച വിവേകാനന്ദനാകുന്ന സത്പുരുഷശ്രേഷ്ഠൻ പ്രശോഭിക്കുന്നു.

അഭിനവമനുജെന്ദ്രലാൻ പ്രാക്തനാൻ
മർത്ത്യസംഘാൻ
മുനിഗണകുലജാതാൻ മ്ലേച്ഛവംശപ്രഭൂതാൻ
പൃഥുകതരുണവൃദ്ധാനാസ്തികാൻ നാസ്തികാംശ്ച
വ്യതിഷജതി വിവേകാനന്ദ ആത്മപ്രഭാവാത്.

നവീനന്മാരേയും പ്രാചീനന്മാരേയും ഋഷിഗോത്രജന്മാരേയും മ്ലേച്ഛവംശ്യന്മാരേയും, ബാലന്മാരേയും യുവാക്കളേയും വൃദ്ധന്മാരേയും, ആസ്തികന്മാരേയും നാസ്തികന്മാരേയും വിവേകാനന്ദൻ തന്റെ പ്രഭാവംകൊണ്ടു് കൂട്ടിയിണക്കുന്നു.

ശരണവിരഹിതാനാം വീതവിദ്യാധനാനാം
വ്യസനവിമഥിതാനാം വ്യാധിഭിഃ
പീഡിതാനാം
അവിരതപരിചര്യൈവേശസേവേതി ലോകാ–
നുപദിശതി വിവേകാനന്ദ ആചാര്യവര്യഃ. 12

അനാഥരുടേയും അജ്ഞരുടേയും ദരിദ്രരുടേയും ആർത്തരുടേയും ആതുരരുടേയും നിരന്തരപരിചര്യതന്നെയാണു് ഈശ്വരസേവയെന്നു് ആചാര്യവര്യനായ വിവേകാനന്ദൻ മാലോകരെ ഉപദേശിക്കുന്നു.

ഭവജലനിധിസേതും ധർമ്മസാമ്രാജ്യകേതും
കലുഷനിധനഹേതും കുണ്ഡലീശക്തിബിന്ദും
സുജനകുവലയേന്ദും നിർമ്മലാനന്ദബന്ധും
സമുപനമ വിവേകാനന്ദമൗദാര്യസിന്ധും. 13

സംസാരസമുദ്രത്തിന് ചിറയായി, ധമ്മസാമ്രാജ്യത്തിന്റെ കൊടിക്കൂറയായി, പാപനാശത്തിന്നു കാരണമായി, കുണ്ഡലിനീശക്തിയുടെ ബിന്ദുവായി, സജ്ജനങ്ങളാകുന്ന കരിംകൂവളങ്ങൾക്കു ചന്ദ്രനായി, നിമ്മലാനന്ദന്റെ ബന്ധുവായി, ഔദാര്യത്തിന്നു സിന്ധുവായിരിക്കുന്ന വിവേകാനന്ദനെ ആശ്രയിച്ചു സേവിപ്പു.

ഭരതധരണിഭാജാം ഘോരദാരിദ്ര്യദുഃഖ–
സ്മരണവിവശചിത്തം വീതനിദ്രം നിശായാം,
നയനസലിലവർഷൈരാർദ്രയന്തം സ്വശയ്യാ–
മനുകലയ വിവേകാനന്ദകാരുണ്യമൂത്തിം. 14

ഭാരതീയരുടെ കഠിനമായ ദാരിദ്ര്യമോത്തു കരളലിഞ്ഞു രാത്രി ഉറക്കംവരാതെ കണ്ണീർ ചൊരിഞ്ഞു തന്റെ കിടക്ക നനയ്ക്കുന്ന വിവേകാനന്ദനെന്ന കാരുണ്യമൂത്തിയെ നിരന്തരം സ്മരിപ്പു.

ശിശുവയസി രുദൻ യോ ദുസ്സഹക്രോധ–
വേഗാത്
സുരുചിരശിവനാമ്നഃ കീത്തനേ ശ്രൂയമാണേ
അത ഝടിതി വിരമ്യ ക്രന്ദനാത്
സ്വസ്ഥധീസ്സൻ
മൃദു ഹസതി വിവേകാനന്ദഭിക്ഷും ഭജേ തം. 15

യാതൊരുവനാണോ കുട്ടിപ്രായത്തിൽ കലശലായി ശുണ്ഠിയെടുത്തു കരയുമ്പോൾ മനോഹരമായ ശിവനാമം കീത്തിക്കുന്നതു കേട്ടാൽ വളരെ വേഗത്തിൽ നിലവിളി നിത്തി സ്വസ്ഥനായിത്തീൎന്നു പുഞ്ചിരി പൊഴിയ്ക്കാറു്, ആ വിവേകാനന്ദഭിക്ഷുവിനെ ഞാൻ ഭജിക്കുന്നു.

സ്വയമവിരതഖിന്നോഽപ്യുത്–
കടാന്നിർധനത്വാ–
ദസുലഭവരദായാസ്സന്നിധൌ യശ്ശിവായാഃ
വിരതിവിനയഭക്തിജ്ഞാനതോഽന്യദ്യയാചേ
ക്വചിദപി ന, വിവേകാനന്ദമാരാധയേ തം.

അതികഠിനമായ ദാരിദ്ര്യംകൊണ്ടു താൻ സദാ സങ്കടപ്പെട്ടിട്ടും, ദുർല്ലഭങ്ങളായ വരങ്ങൾ തരാനൊരുങ്ങിയിരിക്കുന്ന ഭഗവതിയുടെ തിരുമുമ്പിൽ ഏവനാണോ വൈരാഗ്യത്തേയും വിനയത്തേയും ഭക്തിയേയും ജ്ഞാനത്തേയുമല്ലാതെ വേറെ യാതൊന്നിനേയും ഒരിക്കലും യാചിക്കാതിരുന്നതു്, ആ വിവേകാനന്ദനെ ഞാനാരാധിക്കുന്നു.

മഹിതഭരതഭൂമേർബ്രഹ്മവിദ്യൈവ ജീവോ
യദി ഭവതി ഹതാ സാ മേദിനീയം
മൃതാ സ്യാത്;
ഇതി പരമരഹസ്യം സമ്യഗുത്പ്രേക്ഷ്യ
യോഽസ്മാ–
നുപദിശതി, വിവേകാനന്ദമാരാധ്നുമസ്തം. 17

'ശ്രേഷ്ഠയായ ഭാരതഭൂമിയുടെ ജീവൻ ബ്രഹ്മവിദ്യയാകുന്നു. ആ വിദ്യ നശിച്ചാൽ ഈ ഊഴി നാമാവശേഷയാകും' എന്ന അതിരഹസ്യത്തെ ആരാണോ വേണ്ടപോലെ കണ്ടറിഞ്ഞു് ഉപദേശിക്കുന്നതു് ആ വിവേകാനന്ദനെ ഞങ്ങൾ ആരാധിക്കുന്നു.

സഹൃദയകുലമൌലിസ്താക്കികാണാം വരേണ്യ–
സ്സകലകൃപണബന്ധുർ വാഗ്മിനാമഗ്രഗണ്യഃ,
ചരണകമലസേവീ ശാരദാവല്ലഭസ്യ
സ്ഫുരതു ഹൃദി വിവേകാനന്ദനാമാ യതീന്ദ്രഃ. 18

രസികവൎഗ്ഗത്തിന്റെ തലവനായി, യുക്തിവാദികളിൽ വമ്പനായി, പാവങ്ങളുടെയെല്ലാം ബന്ധുവായി, വാഗ്മികളുടെ മുമ്പനായി, ശാരദാവല്ലഭന്റെ പാദസേവകനായിരിക്കുന്ന വിവേകാനന്ദനെന്ന പേരായ യതീന്ദ്രൻ എന്റെ നെഞ്ചിൽ സ്ഫുരിക്കട്ടെ !

പ്രതിനിമിഷനവീനാഃ പ്രേമപീയൂഷപൂർണ്ണാ
നിഗമനിടിലവാചാം സാരസർവ്വസ്വഭൂതാഃ
സഹൃദയഹൃദയാനാം ഹർഷദാഃ പാവയന്താം
ജഗദമലവിവേകാനന്ദവാണീവിലാസാഃ. 19

നിമിഷംതോറും നവംനവങ്ങളായി തോന്നുന്നവയും പ്രേമാമൃതം തുളുമ്പുന്നവയും, മറമുടിമൊഴികളുടെ കഴമ്പു മുഴുവനൊതുങ്ങിയവയും, സഹൃദയന്മാരുടെ ഹൃദയങ്ങളെ കോൾമയിർക്കൊള്ളിക്കുന്നവയുമായ, വിവേകാനന്ദന്റെ കറയററ സരസ്വതീവിലാസങ്ങൾ ഉലകിനെ ശുദ്ധീകരിക്കട്ടെ.

ഭുവനമിദമശേഷം ജീവയന്തീ പുനന്തീ
സദപി ശിശിരയന്തീ ഭാസയന്ത്യുദ്ധരന്തീ
മുഹുരഭിനവയന്തീ ദിവ്യവൈകുണ്ഠയന്തീ
പരിവഹതു വിവേകാനന്ദസത്കീത്തി–
ഗംഗാ. 20

ലോകത്തെ മുഴുവൻ ജീവിപ്പിച്ചുകൊണ്ടും തീത്ഥീകരിച്ചുകൊണ്ടും പൊട്ടുന്ന കുളിർപ്പിച്ചുകൊണ്ടും ശോഭിപ്പിച്ചുകൊണ്ടും ഉദ്ധരിച്ചുകൊണ്ടും വീണ്ടും വീണ്ടും നവീകരിച്ചുകൊണ്ടും സാക്ഷാൽ വൈകുണ്ഠമാക്കിത്തീത്തുകൊണ്ടും വിവേകാനന്ദന്റെ സത്കീത്തിഗംഗ ചുററുമൊഴുകട്ടെ !

യതീനാമാചാര്യോ വിരതിദഹനപ്ലുഷ്ടമദനഃ
പരിത്യക്തസ്വാത്ഥഃ പതിതനികരാണാം
ശരണദഃ
ബലാച്ഛാന്ദ്രേയാംഘ്രിസ്രുതവയുനഗംഗാ–
ജലധരോ
വിവേകാനന്ദാഖ്യഃ പുരഭിദവതാരോ
വിജയതേ. 21

സന്ന്യാസിമാരുടെ ആചാര്യനും, വൈരാഗ്യവഹ്നികൊണ്ടു കാമനെ ചുട്ടവനും, സ്വാത്ഥത്തെ വെടിഞ്ഞവനും, പതിതന്മാൎക്കു ശരണത്തെ നല്കുന്നവനും ബലാൽക്കാരേണ ശ്രീരാമകൃഷ്ണചരണങ്ങളിൽനിന്നൊഴുകിയ ജ്ഞാനഗംഗാജലത്തെ ധരിക്കുന്നവനുമായ വിവേകാ

നന്ദനെന്ന പേരായ പരമശിവന്റെ അവതാരം വിജയിക്കുന്നു.

ആചാന്തശ്രുതിസാഗരോ ഗുരുകുല–
ക്ലിഷ്ടഃ പ്രസന്നാശയഃ
കൈവല്യോപരി നിഷ്ഠിതഃ കരുണയാ
ലോകോദ്ധൃതൌ വ്യാപൃതഃ
നാനാധർമ്മസമന്വയസ്യ വചനൈഃ
കൃത്യൈശ്ച സംസാധക–
സ്സർവ്വോത്കൃഷ്ടപദേ വിരാജതി വിവേ–
കാനന്ദയോഗീശ്വരഃ. 22

വേദസമുദ്രത്തെ ആചമിച്ചവനും, ഗുരുകുലവാസം ചെയ്തു കഷ്ടപ്പെട്ടവനും, അന്തഃകരണം തെളിഞ്ഞവനും, കൈവല്യത്തിൽ ഉറച്ചുനിന്നവനും, കാരുണ്യത്താൽ ലോകത്തെ ഉദ്ധരിക്കാനുദ്യമിച്ചവനും, ഉപദേശങ്ങൾകൊണ്ടും ആചരണങ്ങൾകൊണ്ടും നാനാമതങ്ങളെ സമന്വയിച്ചവനും ആയ വിവേകാനന്ദയോഗീശ്വരൻ എല്ലാവരെക്കാളും മേലേക്കിടയിൽ മിന്നുന്നു.

വജ്രാദപ്യധികം കഠോരധിഷണ–
സ്സൂര്യാന്നിതാന്തോഷ്മളഃ
പുഷ്പാദപ്യധികം സുജാതഹൃദയ–
ശ്ചന്ദ്രാദ്ഭൃശം ശീതളഃ
ശ്രീമച്ഛങ്കരഗൌരകൃഷ്ണഭഗവദ്–
ദ്വന്ദ്വാവതാരായിതഃ
പുണ്യശ്ലോകശിഖാമണിർഭുവി
വിവേകാനന്ദ ഉത്കൃഷ്യതേ. 23

വജ്രത്തെക്കാൾ കൂടുതൽ കരളിനു കടുപ്പമുള്ളവനും, കതിരവനെക്കാളേറേ ഊഷ്മളനും, പുഷ്പത്തെക്കാളധികം നെഞ്ചിനു മയമെഴുന്നവനും, പനിമതിയെക്കാൾ തുലോം ശീതളനും, ശങ്കരാചാര്യരും ഗൌരാങ്ഗകൃഷ്ണനുമാകുന്ന രണ്ടു ഭഗവാന്മാരുടെ അവതാരഭൂതനും, പുണ്യശ്ലോകശിഖാമണിയുമായ വിവേകാനന്ദൻ മന്നിൽ സർവ്വോത്കർഷേണ വർത്തിക്കുന്നു. [വിവേകാനന്ദസ്വാമികൾക്കു പുറമെ ജ്ഞാനത്തിന്റെ കാർക്കശ്യവും അകമെ മഹാഭാവത്തിന്റെ മാധുര്യവുമാണുണ്ടായിരുന്നതു്.]

ശൂരാ ദീനദയാലവോ യതിവരാ–
സ്സത്യവ്രതാസ്താപസാ
മുക്താ ഭാഗവതാ ബൃഹദ്വ്രതധരാ
നാനാവതാരോത്കരാഃ
യേഭ്യസ്സന്തതമുത്ഥിതാ നിയതശ–
സ്തേഷാമഷ്പുണ്യക്ഷിതേർ–
ഭക്ത്യാനമ്യ രജസ്സ്വവേഷ്ടത വിവേ–
കാനന്ദശിഷ്യാഗ്രണീഃ 24

ശൂരന്മാരും ദീനദയാലുക്കളും യതിപുംഗവന്മാരും സത്യവ്രതന്മാരും തപസ്വികളും മുക്തന്മാരും ഭാഗവതന്മാരും ബ്രഹ്മചാരികളും പലേ അവതാരസമൂഹങ്ങളും ഏതുവയിൽനിന്നാണോ ലക്ഷക്കണക്കിനു് എഴുന്നേററു പൊന്തിവന്നതു്, ആ പുണ്യഭൂമിയുടെ ആ പൊടികളിൽ ശിഷ്യാഗ്രണിയായ വിവേകാനന്ദൻ ഭക്തിപുരസ്സരം നമസ്കരിച്ചു കിടന്നുരുണ്ടു.

ഉത്പശ്യൻ സ്വയമാർഷഭാരതഭുവോ
മാഹാത്മ്യമന്തർദൃശാ
തസ്യാം ഭക്തിമുദീരയൻ നിജമഹാ–
വാഗ്വൈഭവസ്സമേഷാം നൃണാം,
ബാഹ്യാഭ്യന്തരപാരതന്ത്ര്യനിഗഡം
തസ്യാ ഹഠാത് ഖണ്ഡയം–
സ്താം ധന്യാം വിദധംശ്ച ഹൃഷ്യതി
വിവേകാനന്ദപുണ്യാശയഃ. 25

ആർഷഭാരതഭൂമിയുടെ മാഹാത്മ്യത്തെ അന്തർദൃഷ്ടികൊണ്ടു താൻതാൻ കണ്ടറിയുകയും, തന്റെ വാഗ്വിലാസങ്ങൾകൊണ്ടു സകലർക്കും തദ്വിഷയിൽ ഭക്തിയെ ജനിപ്പിക്കുകയും, അവളുടെ ബാഹ്യവും ആന്തരവുമായ പാരതന്ത്ര്യശൃംഖലയെ ബലാൽകാരേണ മുറിക്കുകയും അവളെ ധന്യയാക്കുകയും ചെയ്തുകൊണ്ടു പുണ്യാശയനായ വിവേകാനന്ദൻ മോദിക്കുന്നു.

പ്രാംശും കാഞ്ചനവർണ്ണരമ്യവപുഷം
ശാന്തപ്രസന്നാനനം,
ഫുല്ലാംഭോജദളാരുണായതദൃശം
വിസ്തീർണ്ണവക്ഷസ്സ്ഥലം,
മേഘസ്നിഗ്ധഗഭീരകണ്ഠനിനദം
കണ്ഠീരവാലോകനം,
വന്ദേ ഭാരതഭൂഷണായിതവിവേ–
കാനന്ദയോഗീശ്വരം. 26

നല്ല ഉയരം, സ്വർണ്ണവർണ്ണമായ സുന്ദരശരീരം, ശാന്തവും പ്രസന്നവുമായ മുഖം, വിടർന്ന താമരപ്പൂവിതൾപോലെ ചുകന്നു നീണ്ട കണ്ണുകൾ, വിരിഞ്ഞ മാറിടം, മേഘധ്വനിപോലെ സ്നിഗ്ധഗംഭീരമായ കണ്ഠസ്വരം, സിംഹത്തിന്റേതുപോലുള്ള നോട്ടം – ഇതുകളെല്ലാം ചേർന്ന ഭാരതത്തിന്റെ ഭൂഷണഭൂതനായ വിവേകാനന്ദയോഗീശ്വരനെ ഞാൻ വന്ദിക്കുന്നു.

ആജന്മോദ്യദ്വിവേകം ശമദമകരുണാ–
ശൌര്യധൈര്യാദിപൂർണ്ണം
നിർവ്വിണ്ണം മുക്തിലോലം പരമഗുരുപദാം–
ഭോജയുഗ്മം പ്രപന്നം
തത്സേവാമഗ്നചിത്തം സമധിഗതപര–
ബ്രഹ്മബോധം വിവേകാ–
നന്ദം വിശ്വേശദൂതം ഭരതവസുമതീ–
ഭാഗധേയം ഭജാമി. 27

ജന്മനാ വിവേകിയും, ശമം, ദമം, കരുണ, ശൌര്യം, ധൈര്യം മുതലായവ തികഞ്ഞവനും, വിരക്തനും, മുമുക്ഷുവും, പരമഗുരുവിന്റെ പാദാരവിന്ദങ്ങളെ ആശ്രയിച്ചവനും, തന്തിരുവടിയുടെ ശുശ്രൂഷയിൽ മഗ്നചിത്തനും, പരബ്രഹ്മജ്ഞാനം സിദ്ധിച്ചവനും, വിശ്വേശ്വരന്റെ ദൂതനും ഭാരതഭൂമിയുടെ ഭാഗധേയവുമായ വിവേകാനന്ദനെ ഞാൻ ഭജിക്കുന്നു.

# ശ്രീ വിവേകാനന്ദസ്വാമികളുടെ വ്യക്തിപ്രഭാവം

(ഒരു ചച്ച്)

എ. കരുണാകരമേനോൻ

മാസ്റ്റർ: ആറേഴുപേരുണ്ടല്ലൊ, എന്താണ് എല്ലാവരുംകൂടെ ഒരുമിച്ചു പുറപ്പെട്ടിരിക്കുന്നതു്?

കുട്ടികഠം: ഞങ്ങഠം ഏതാനും കുട്ടികഠം ശ്രീവിവേകാനന്ദസ്വാമികളെപ്പററി ഒരു ചച്ച് സംഘടിപ്പിക്കുവാനുദ്ദേശിക്കുന്നുണ്ടു്; അതിനെപ്പററി മാസ്റ്ററോടു ചിലതു ചോദിക്കാൻ വന്നതാണ്.

മാസ്റ്റർ: നിങ്ങഠം ഏതെല്ലാം ക്ലാസ്സുകളിൽ പഠിക്കുന്നവരാണ്?

കുട്ടികഠം: ഞങ്ങളിൽ അധികംപേരും ഏഴും എട്ടും ക്ലാസുകളിൽ പഠിക്കുന്നവരാണ്, ഒന്നു രണ്ടുപേർ ഒമ്പതാംക്ലാസിലും.

മാസ്റ്റർ: ആകട്ടെ എന്താണ് നിങ്ങളുടെ ചച്ചാവിഷയം?

കുട്ടികഠം: ശ്രീവിവേകാനന്ദസ്വാമികളുടെ വ്യക്തിപ്രഭാവം.

മാസ്റ്റർ: ഒന്നാന്തരം വിഷയം! ഇതാരു പറഞ്ഞുതന്നു?

കുട്ടികഠം: ആരും പറഞ്ഞുതന്നതല്ല. സ്വാമിജി ഒരു മഹാപുരുഷനാണെന്നു ഞങ്ങഠംക്കറിയാം. അതുകൊണ്ടു് അദ്ദേഹത്തെപ്പററി കൂടുതൽ അറിയാനുള്ള ഒരാഗ്രഹംകൊണ്ടു ഞങ്ങളങ്ങനെ നിശ്ചയിച്ചതാണ്.

മാസ്റ്റർ: വളരെ നല്ലതു്. അത്തരം ഒരാഗ്രഹം നിങ്ങളെ പിടികൂടിയിട്ടുണ്ടെങ്കിൽ അതു ശ്ലാഘനീയംതന്നെ. ആകട്ടെ, സ്വാമിജിയെപ്പററി ഏതെല്ലാം പുസ്തകങ്ങഠം നിങ്ങഠം വായിച്ചിട്ടുണ്ടു്?

കുട്ടികഠം: അധികമൊന്നും വായിച്ചിട്ടില്ല. കുട്ടികളുടെ വിവേകാനന്ദൻ എന്ന കൊച്ചു പുസ്തകം വായിച്ചിട്ടുണ്ടു്, വിവേകാനന്ദസൂക്തങ്ങളും വായിച്ചിട്ടുണ്ടു്; എലകൃഷ്ണനുവേണ്ടി സ്വാമിജിയുടെ പ്രസംഗങ്ങളിൽനിന്നു ചില ഭാഗങ്ങഠം കാണാതെ പഠിച്ചിട്ടുണ്ടു്, ഇംഗ്ലീഷിലും മലയാളത്തിലും. അത്രേയുള്ളു.

മാസ്റ്റർ: അതുപോര, അദ്ദേഹത്തെപ്പററി കൂടുതൽ പഠിക്കാൻ ശ്രമിക്കണം. വൃത്തികെട്ട നോവലുകളും മററും വായിച്ചു സമയം കളയരുതു്. കിട്ടുന്ന സമയമെല്ലാം സ്വാമിജിയുടെ ജീവിതകഥയും പ്രസംഗങ്ങളും പഠിക്കാനായി ചിലവഴിക്കണം. അത്തരം നല്ല ഗ്രന്ഥങ്ങഠം വായിക്കുന്നതു് ഒരു ശീലമായി വളത്തിക്കൊണ്ടു വരണം. ഇപ്പോഴേ അതിനുവേണ്ടി ശ്രമിക്കണം. നിങ്ങളേപ്പോലുള്ള ഒരു വിദ്യാത്ഥിയായിട്ടാണ് അദ്ദേഹവും വളന്നതു്. പക്ഷെ അദ്ദേഹം ലോകപ്രശസ്തനായ ശ്രീ വിവേകാനന്ദ സ്വാമികളായിത്തീന്നു. എന്തുകൊണ്ടു്? അതാണദ്ദേഹത്തിൻെറ വ്യക്തിപ്രഭാവം. അതുപോലുള്ള വിവേകാനന്ദന്മാർ നിങ്ങളുടെ ഇടയിൽനിന്നും ഉയന്നുവരുകയില്ല എന്നാരറിഞ്ഞു!

കുട്ടികഠം: അതുണ്ടാകുമോ?

മാസ്റ്റർ: എന്തുകൊണ്ടു വയ്യ? സത്യം നേരിട്ടറിയുന്നതിനു് യമപുരിയിലേയ്ക്കു പോകാൻ ധൈര്യപ്പെട്ട നചികേതസ്സിനെപ്പററി നിങ്ങഠം കേട്ടിട്ടില്ലേ? അതുപോലുള്ള തത്വജിജ്ഞാസയും, സത്യാന്വേഷണതൃഷ്ണയും ശ്രദ്ധയുമുണ്ടായാൽ മതി.

കുട്ടികഠം: സ്വാമിജിക്കു് അതുപോലുള്ള സത്യാന്വേഷണതൃഷ്ണയും ശ്രദ്ധയുമുണ്ടായിരുന്നോ?

മാസ്റ്റർ: ഉണ്ടായിരുന്നു. അതാണ് സ്വാമിജിയുടെ വ്യക്തിവൈശിഷ്ട്യം അഥവാ വ്യക്തിപ്രഭാവം.

കുട്ടികഠം: ആ വ്യക്തിപ്രഭാവത്തെപ്പററി ഞങ്ങഠം കൂടുതൽ മനസ്സിലാക്കാനാഗ്രഹിക്കുന്നു. ദയവായി അതെല്ലാം ഞങ്ങഠംക്കു പറഞ്ഞുതരണം.

മാസ്റ്റർ: സ്വാമിജിയുടെ വ്യക്തിത്വം അത്യന്തം സങ്കീർണ്ണമായിട്ടുള്ള ഒന്നാണ്, അതുകൊണ്ടുതന്നെ അതു ദുർഗ്രഹവുമാണ്. എങ്കിലും നിങ്ങൾ ശ്രദ്ധയുള്ള കുട്ടികളാണെന്നറിയുന്നതുകൊണ്ടു് അല്പം ചിലതു പറയാം. ആകട്ടെ, ഞാൻ ചോദിക്കട്ടെ, വിവേകാനന്ദൻ എന്ന പദത്തിൻെറ അർത്ഥമെന്താണെന്നറിയാമോ ?

കുട്ടികൾ: ഞങ്ങളതിനെപ്പററി അത്രയൊന്നും ആലോചിച്ചിട്ടില്ല.

മാസ്റ്റർ: സത്യം ഏതു് അസത്യമേതു് അഥവാ നിത്യമേതു് അനിത്യമേതു് എന്നു തിരിച്ചറിഞ്ഞു്, നിത്യമായതിൽത്തന്നെ മനസ്സുറപ്പിച്ചുനിൽക്കുമ്പോൾ പരമാനന്ദം അനുഭവപ്പെടും. ആ പരമാനന്ദത്തിൽത്തന്നെ സദാ മുഴുകിയിരിക്കുന്ന ആളാണ് വിവേകാനന്ദൻ. അദ്ദേഹം സ്വയം ആ പരമാനന്ദമനുഭവിക്കുക മാത്രമല്ല ചെയ്യുന്നതു്, തന്നെ സമീപിക്കുന്നവരിലേയ്ക്കെല്ലാം ആ ആനന്ദം പകർന്നുകൊടുക്കുകയും ചെയ്യും. ഇതു് നിഷ്പ്രയാസം വിവേകാനന്ദസ്വാമിക്കു സാധിച്ചിരുന്നു, കുട്ടിക്കാലംമുതല്ക്കു തന്നെ.

കുട്ടികൾ: എന്തർത്ഥത്തിലാണു് സത്യം അല്ലെങ്കിൽ നിത്യം എന്ന പദം അങ്ങു പ്രയോഗിച്ചിട്ടുള്ളതു് ?

മാസ്റ്റർ: ഈശ്വരൻ, പരമാത്മാവു്, പരബ്രഹ്മം എന്ന അർത്ഥത്തിലാണു്. ഈശ്വരൻ മാത്രമാണു് സത്യമായിട്ടുള്ളതു്. നമ്മൾ മനുഷ്യരുൾപ്പടെ ഈ പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കളും അനിത്യമായിട്ടുള്ളതാണു്, അതായതു് ഇന്നല്ലെങ്കിൽ നാളെ നശിച്ചുപോകുന്നവ.

കുട്ടികൾ: സ്വാമിജിയുടെ കുട്ടിക്കാലത്തെ പേരു നരേന്ദ്രൻ എന്നായിരുന്നില്ലേ ?

മാസ്റ്റർ: ആയിരുന്നു. എങ്കിലും അന്നുതന്നെ ഒരു യഥാർത്ഥസത്യാന്വേഷിയായിരുന്നതുകൊണ്ടു്, അല്പാല്പമായിട്ടെങ്കിലും അദ്ദേഹം അന്നുതന്നെ വിവേകാനന്ദമാസ്വദിച്ചുകൊണ്ടിരുന്നു. വളരെക്കഴിഞ്ഞശേഷമാണു് ഔപചാരികമായി വിവേകാനന്ദൻ എന്ന പേരു് അദ്ദേഹം സ്വീകരിച്ചതു്. അപ്പോഴേയ്ക്കും പരിപൂർണ്ണമായും അദ്ദേഹം ഒരു യഥാർത്ഥ വിവേകാനന്ദനായിക്കഴിഞ്ഞിരുന്നു.

കുട്ടികൾ: നരേന്ദ്രൻ എങ്ങനെയാണു് വിവേകാനന്ദനായി മാറിയതു് ?

മാസ്റ്റർ: അതൊരു നീണ്ട കഥയാണു്. അതു് അദ്ദേഹത്തിൻെറ ഏതെങ്കിലും ജീവിതചരിത്രം വായിച്ചാൽ മനസ്സിലാകും. കുട്ടികളുടെ വിവേകാനന്ദൻ എന്ന പുസ്തകം നിങ്ങൾ വായിച്ചിട്ടുണ്ടല്ലൊ, ഇനി കുറച്ചുകൂടി വലിയ പുസ്തകം വായിച്ചു നോക്കുക.

കുട്ടികൾ: സത്യം നേരിട്ടറിയണമെങ്കിൽ ഞങ്ങളെന്തു ചെയ്യണം ? അദ്ദേഹമെന്താണു് ചെയ്തതു് ?

മാസ്റ്റർ: ആദ്യമായി അതിനുള്ള തൃഷ്ണ നിങ്ങൾക്കുണ്ടാകണം. വെള്ളത്തിൽ അല്പനേരം മുങ്ങിക്കിടന്നാൽ എന്താണു് നിങ്ങൾക്കു തോന്നുക ? ശ്വാസം കിട്ടാതെ നിങ്ങൾ കിടന്നു പിടയും, അല്ലേ ? അതുപോലെയുള്ള പിടച്ചിൽ സത്യം കണ്ടെത്താനും വേണം. അതുണ്ടായാൽ ആ സത്യം കാണിച്ചുതരാനുള്ള ഒരു ഗുരുവിനെ നിങ്ങൾക്കു കണ്ടെത്താൻ കഴിയും. ആ ഗുരുവിൽനിന്നു വേണം സത്യം ഗ്രഹിക്കാൻ.

കുട്ടികൾ: ആരാണു ഗുരു ?

മാസ്റ്റർ: സത്യം സാക്ഷാത്കരിച്ചവനും ശിഷ്യൻെറ കയ്യുപിടിച്ചു് ഈശ്വരനിലേയ്ക്കു് നയിക്കാൻ കഴിവുള്ളവനും ആകുന്നു ഗുരു. അത്തരം ഒരു ഗുരുവിൻെറ സഹായമില്ലാതെ സത്യദർശനം ഒരിക്കലും പൂർത്തിയാവുകയില്ല.

കുട്ടികൾ: അപ്പോൾ ഗുരുവും ശിഷ്യനും ഒരുപോലെ യോഗ്യരായിരുന്നാലേ സത്യദർശനം സാദ്ധ്യമാവുകയുള്ളു അല്ലേ ?

മാസ്റ്റർ: സംശയമില്ല. അതുപോലുള്ള ഒരു ശിഷ്യനായിരുന്നു നരേന്ദ്രൻ — ശ്രീരാമകൃഷ്ണൻ ഒരു ഉത്തമഗുരുവും.

കുട്ടികൾ: ഒരു ശിഷ്യനെന്ന നിലയിൽ എന്തെല്ലാം യോഗ്യതകളായിരുന്നു നരേന്ദ്രനുണ്ടായിരുന്നതു് ?

മാസ്റ്റർ: തികഞ്ഞ ഹൃദയപരിശുദ്ധി, ബ്രഹ്മചര്യനിഷ്ഠ, ശ്രദ്ധ, ഏകാഗ്രത, സത്യാന്വേഷണതൃഷ്ണ, സത്യം ഗ്രഹിക്കാനുള്ള കഴിവു്, അതിനുവേണ്ടി എന്തു ത്യാഗം വേണമെങ്കിലും സഹിക്കാനുള്ള സന്നദ്ധത, ഒരു ശിഷ്യനു് അവശ്യ

ഉണ്ടായിരിക്കേണ്ട ഈവക യോഗ്യതകളെല്ലാം അദ്ദേഹത്തിനുണ്ടായിരുന്നു. അങ്ങനെയുള്ള ഒരു ശിഷ്യനേ ഗുരുവിന്റെ അനുഗ്രഹംകൊണ്ടു സത്യം സാക്ഷാത്കരിക്കാൻ കഴിയുകയുള്ളു. ആവക ഗുണങ്ങൾ നേടാൻ ശ്രമിയ്ക്കൂ. അതില്ലാതെയൊന്നും കാര്യം പററുകയില്ല.

കുട്ടികൾ: എത്ര കാലം അദ്ദേഹം ഒരു ശിഷ്യനായിരുന്നു ?

മാസ്റ്റർ: ആദ്യന്തം. അദ്ദേഹം ഒരു യഥാൎത്ഥ സത്യാന്വേഷിയായിരുന്നതുകൊണ്ടു് സത്യം തേടി പല പടിക്കലും മുട്ടിനോക്കി. പക്ഷെ സത്യം കാണിച്ചുകൊടുക്കാൻ പററിയ ഒരു ഗുരുവിനെ കണ്ടുകിട്ടിയില്ല. അവസാനം അദ്ദേഹം ദക്ഷിണേശ്വരത്തു ചെന്നു് ശ്രീരാമകൃഷ്ണനോടു ചോദിച്ചു, ''ഈശ്വരനുണ്ടോ, അങ്ങു കണ്ടിട്ടുണ്ടോ,'' എന്നു്. ഒട്ടും സംശയിക്കാതെ ശ്രീരാമകൃഷ്ണൻ മറുപടി നൽകി, ''ഈശ്വരനുണ്ടു്, ഞാൻ കണ്ടിട്ടുണ്ടു്, നിന്നെക്കാണുന്നതിലും വ്യക്തമായി ഞാൻ ഈശ്വരനെ കാണുന്നുണ്ടു്'', എന്നു്. എന്തും ചോദ്യം ചെയ്യുന്ന പ്രകൃതിക്കാരനായിരുന്ന നരേന്ദ്രനെങ്കിലും, ആ വാക്കുകളുടെ പിന്നിലുള്ള തികഞ്ഞ ആത്മാൎത്ഥത കണ്ടപ്പോൾ നരനതു വിശ്വസിക്കുകതന്നെ ചെയ്തു. അങ്ങനെ നരേന്ദ്രനു് ഒരു യഥാൎത്ഥഗുരുവിനെ കിട്ടി; ശ്രീരാമകൃഷ്ണനാകട്ടെ താൻ കൊടുക്കുന്ന ആശയങ്ങൾ ശരിക്കും ഉൾക്കൊള്ളാൻ കഴിവുള്ള ഒരു യഥാൎത്ഥശിഷ്യനേയും കിട്ടി.

കുട്ടികൾ: നരേന്ദ്രൻ തന്റെ ഗുരുവിനെ കുറച്ചൊക്കെ പരീക്ഷിച്ചു നോക്കിയില്ലേ?

മാസ്റ്റർ: ശിഷ്യൻ മാത്രമല്ല, ഗുരുവും ശിഷ്യനും കുറച്ചൊക്കെ പരസ്പരം പരീക്ഷിച്ചു നോക്കിയിട്ടുണ്ടു്. പക്ഷെ അതു് ആ ഗുരുശിഷ്യബന്ധം ഒരിക്കലും വേർപെടുത്താൻ വയ്യാത്ത വണ്ണം അതിനെ അരക്കിട്ടുറപ്പിക്കാൻ മാത്രമായിരുന്നു. ഗുരുവിനോടുള്ള തന്റെ കടപ്പാടു് അവസാനനിമിഷംവരെ വിവേകാനന്ദസ്വാമികൾ ഭക്ത്യാദരപൂൎവ്വം സ്മരിച്ചുകൊണ്ടിരുന്നു. ഗുരുവിലും അദ്ദേഹത്തിന്റെ സന്ദേശത്തിലുമുള്ള അചഞ്ചലമായ വിശ്വാസം ഒന്നുകൊണ്ടാണല്ലോ ആ സന്ദേശം പ്രചരിപ്പിക്കാനായി സ്വാമിജി ഷിക്കാഗൊ സൎവ്വമതസമ്മേളനത്തിൽ സംബന്ധിച്ചതും പാശ്ചാത്യരാജ്യങ്ങളിലെല്ലാം സഞ്ചരിച്ചതും. ആ വിശ്വാസംകൊണ്ടു തന്നെയാണല്ലോ ആ സന്ദേശം പ്രാവൎത്തികമാക്കുന്നതിന്നുവേണ്ടി തന്റെ ഗുരുവിന്റെ പേരിൽ അദ്ദേഹം ഒരു സന്ന്യാസിസംഘടന രൂപീകരിച്ചതും. എത്ര ആദരണീയമായ ഒന്നാണു് ആ ഗുരുശിഷ്യബന്ധം എന്നു നോക്കൂ! അതായിരിക്കണം നിങ്ങളുടെ മുമ്പിലുള്ള മാതൃക.

കുട്ടികൾ: സ്വാമിജി ഒരു ശിഷ്യൻ മാത്രമായിരുന്നോ ?

മാസ്റ്റർ: ഒരു ശിഷ്യനായിരുന്നതുപോലെ തന്നെ അദ്ദേഹം ഒരു യഥാർത്ഥഗുരുവുമായിരുന്നു. ഗുരുവെന്നു പറഞ്ഞാൽ പോരാ, ലോകത്തെ പഠിപ്പിക്കാൻ ജനിച്ച ഒരു മഹാഗുരുവെന്നു പറയണം.

കുട്ടികൾ: അപ്പോൾ പിന്നെ ശ്രീരാമകൃഷ്ണന്റെ സ്ഥാനമെന്തായിരുന്നു ?

മാസ്റ്റർ: ലോകത്തെ പഠിപ്പിക്കാൻ ജനിച്ച ഒരു മഹാഗുരുവാണു നരേന്ദ്രനെന്നു പ്രഥമദൃഷ്ടിയിൽത്തന്നെ ശ്രീരാമകൃഷ്ണൻ കണ്ടറിഞ്ഞു. അതിനു് തന്റെ ശിഷ്യനെ തയ്യാറാക്കുക മാത്രമാണു് ശ്രീരാമകൃഷ്ണൻ ചെയ്തതു്. പരമസത്യം തേടിവന്ന ശിഷ്യൻ വാസ്തത്തിൽ ആ പരമസത്യത്തിന്റെ കലവറതന്നെയായിരുന്നു. അതിനെക്കുറിച്ചു് ആ ശിഷ്യനെ ശരിക്കും ബോധവാനാക്കുകമാത്രമാണു് ശ്രീരാമകൃഷ്ണൻ ചെയ്തതു്. അതോടെ ശ്രീരാമകൃഷ്ണന്റെ പഠിപ്പിക്കലും കഴിഞ്ഞു. രോഗശയ്യയിൽ കിടക്കുന്ന സമയത്തു് അദ്ദേഹം ഒരു തുണ്ടുകടലാസിൽ എഴുതിക്കാണിച്ചു, ''നരൻ ലോകത്തെ പഠിപ്പിക്കും''എന്നു്. ''എന്നെക്കൊണ്ടു് അതൊന്നും സാദ്ധ്യമല്ല,'' എന്നു നരൻ പറഞ്ഞപ്പോൾ, 'നീ അതു ചെയ്തേ തീരൂ' എന്നു ശ്രീരാമകൃഷ്ണൻ മറുപടിയും പറഞ്ഞു. അല്പം ചില മിനുക്കുപണികൾ ബാക്കിയുണ്ടായിരുന്നതു ചെയ്തുതീൎത്ത ശേഷം, തന്റെ സൎവ്വശക്തികളും ആ ശിഷ്യോത്തമനിലേയ്ക്കു പകൎത്തിക്കൊണ്ടു്, ഗുരുദേവൻ അദ്ദേഹത്തെ വിസ്തൃതമായ ലോകത്തിലേയ്ക്കയച്ചു എന്തിനു് ? ലോകത്തെ പഠിപ്പിക്കാൻ, ലോകത്തെ ഉദ്ധരിക്കാൻ.

കുട്ടികൾ: എപ്പോഴാണു് സ്വാമിജി ലോകത്തെ പഠിപ്പിക്കാൻ തുടങ്ങിയതു് ?

മാസ്റ്റർ: മററുള്ളവരെ പഠിപ്പിക്കാൻ കഴിയണമെങ്കിൽ ആദ്യമായി അവനവൻെറ കയ്യിൽ എന്തെങ്കിലും ഉണ്ടാകണം. അതു് തനിക്കുണ്ടെന്നു തികച്ചും ബോദ്ധ്യമായപ്പോഠം, ഒരു നോട്ടംകൊണ്ടുപോലും ലോകത്തെ ആകെ ഇളക്കിമറിക്കാനുള്ള ശക്തി തന്നിലുണ്ടെന്നു ബോദ്ധ്യം വന്നപ്പോഠം, ആ വേദാന്തസിംഹം ഒന്നു ഗജ്ജിച്ചു. ആ ഗജ്ജനമാണു് ഷിക്കാഗോ സവ്വമതസമ്മേളനത്തിൽ മുഴങ്ങിക്കേട്ടതു്. അതോടെ ശ്രീ വിവേകാനന്ദസ്വാമികഠം ലോകഗുരുവായിത്തീന്നു.

കുട്ടികഠം: ഗുരുവാകാനാഗ്രഹിച്ചിട്ടാണോ സ്വാമിജി ഗുരുവായതു് ?

മാസ്റ്റർ: ഒരിക്കലുമല്ല. അതു് അദ്ദേഹത്തിൻെറ ഗുരുവിൻെറ ഇച്ഛയായിരുന്നു, ഈശ്വരൻെറ കല്പനയായിരുന്നു. ഈശ്വരൻെറ കല്പന കിട്ടിയിട്ടുള്ളവക്കു മാത്രമേ ഗുരുവാകാനുള്ള അഹ്തയുള്ളു എന്നു് ശ്രീരാമകൃഷ്ണൻതന്നെ പറഞ്ഞിട്ടുണ്ടു്. അല്ലാത്തവർ എത്ര കേമന്മാരായാലും, അവരുടെ വാക്കുകഠം ആളുകളുടെ ഹൃദയത്തിൽ തങ്ങിനില്ക്കുകയില്ല.

കുട്ടികഠം: അപ്പോഠം സ്വാമിജിയുടെ വാക്കുകഠം ഹൃദയത്തിൽ തറയ്ക്കുന്നവയായിരുന്നോ ?

മാസ്റ്റർ: അതിനെന്താണു് സംശയം ? ഹൃദയാന്തർഭാഗത്തുനിന്നു്, അനുഭൂതിയുടെ അഗാധതലത്തിൽനിന്നു് നേരിട്ടു വരുന്നവയായിരുന്നു അദ്ദേഹത്തിൻെറ വാക്കുകഠം. ആ വാക്കുകളുടെ വശ്യശക്തി ഒന്നു വേറെയാണു്. അതുകൊണ്ടാണല്ലൊ പാശ്ചാത്യരാജ്യങ്ങളിൽ വെച്ചും പിന്നീടു് ഇന്ത്യയിൽവെച്ചും സ്വാമിജി ചെയ്തിട്ടുള്ള പ്രസംഗങ്ങളിലെല്ലാംതന്നെ ആയിരക്കണക്കിലാളുകഠം സംബന്ധിച്ചിരുന്നതും നിരവധി സ്ത്രീപുരുഷന്മാർ അദ്ദേഹത്തെ ഗുരുവായി വരിച്ചതും.

കുട്ടികഠം: നിരവധിപേർ അദ്ദേഹത്തെ ഗുരുവായി വരിച്ചുവോ ?

മാസ്റ്റർ: സവ്വമതസമ്മേളനത്തിൽ സ്വാമിജി ചെയ്ത ഏതാനും മിനിട്ടുമാത്രം നീണ്ടുനിന്ന ആദ്യത്തെ പ്രസംഗം കേട്ടപ്പോഠംതന്നെ അതിൽ സംബന്ധിച്ചിരുന്ന ആറേഴായിരം സ്ത്രീപുരുഷന്മാരിൽ ഒരു വലിയ ഭാഗം, മനസാ അദ്ദേഹത്തെ ഗുരുവായി വരിച്ചുകഴിഞ്ഞു. തുടന്നു് സവ്വമതസമ്മേളനത്തിൽത്തന്നെ അദ്ദേഹം എത്ര പ്രസംഗങ്ങഠം ചെയ്തു! അമേരിക്കയുടെ ഇതരഭാഗങ്ങളിൽവെച്ചും ഇംഗ്ലണ്ടിൽവെച്ചും അദ്ദേഹം എത്ര പ്രസംഗങ്ങഠം ചെയ്തു ! എത്രയെത്ര ക്ലാസ്സുകഠം നടത്തി ! അദ്ദേഹത്തിൻെറ പരിശുദ്ധപാദങ്ങളിലിരുന്നു്, ആ തിരുമുഖത്തുനിന്നു വിനിഗ്ഗളിച്ചുകൊണ്ടിരുന്ന അമൃതവാണികഠം ശ്രദ്ധിച്ചു കേട്ടവരിൽ മിസ് മാർഗററ് നോബിളിനെപ്പോലെ എത്രപേർ പിന്നീടു് അദ്ദേഹത്തിൻെറ ശിഷ്യരായിത്തീന്നു ! അത്യത്ഭുതമായി തോന്നും അല്ലേ !

കുട്ടികഠം: സ്വാമിജിയുടെ വാക്കുകളുടെ വശ്യശക്തിമാത്രമായിരുന്നോ ഇത്രയധികം ആളുകളെ ആകഷിച്ചതു് ?

മാസ്റ്റർ: അതുമാത്രമായിരുന്നില്ല. അതിൻെറ പിന്നിലുള്ള നിരുപമമായ വ്യക്തിപ്രഭാവവും ഒരു തരത്തിലുള്ള കറയുമേല്ക്കാത്ത സ്വഭാവശുദ്ധിയും അതിനു കാരണമായിരുന്നു. തികച്ചും കറ തീന്നതായിരുന്നില്ല സ്വാമിജിയുടെ സ്വഭാവമെങ്കിൽ, ഇത്ര വമ്പിച്ച വിജയം അദ്ദേഹത്തിനു പാശ്ചാത്യനാടുകളിൽ ഒരിക്കലും കൈവരുമായിരുന്നില്ല.

കുട്ടികഠം: എന്തിനെപ്പററിയായിരുന്നു പാശ്ചാത്യരാജ്യങ്ങളിൽ പ്രധാനമായും അദ്ദേഹം പ്രസംഗിച്ചതു്, അല്ലെങ്കിൽ എന്തായിരുന്നു അദ്ദേഹം പ്രധാനമായും അവരെ പഠിപ്പിച്ചതു് ?

മാസ്റ്റർ: സമൃദ്ധിയുടെ മറുകര കണ്ടവരായിരുന്നു പാശ്ചാത്യർ. അവർ സമൃദ്ധിയുടെ മടിത്തട്ടിൽ കിടന്നു പുളയ്ക്കുകയായിരുന്നു. പക്ഷെ അവർ ഭാരതത്തിൻേറതായ സനാതനധമ്മത്തിനുമാത്രം നല്കാൻ കഴിയുന്ന അതിവിശാലമായ ആദ്ധ്യാത്മികാശയങ്ങഠംക്കു വേണ്ടി ദാഹിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവരുടെ ആ അദ്ധ്യാത്മദാഹം ശമിപ്പിക്കുന്നതിനു പററിയ അതിവിശാലമായ വേദാന്താശയങ്ങളെപ്പററിയാണു് സ്വാമിജി പ്രധാനമായും പാശ്ചാത്യരോടു സംസാരിച്ചിട്ടുള്ളതു്. കൂട്ടത്തിൽ ഭാരതത്തെപ്പററിയും ഭാരതത്തിൻെറ ചിരപുരാതനമായ സംസ്കാരത്തെപ്പററിയുമെല്ലാം സംസാരിച്ചിട്ടുണ്ടു്. ജ്ഞാനയോഗത്തെപ്പററിയും കമ്മയോഗത്തെപ്പററിയും ഭക്തിയോ

ഗത്തെപ്പററിയും മററുമുള്ള സ്വാമിജിയുടെ പ്രഭാഷണങ്ങൾ പുസ്തകരൂപത്തിൽ വന്നിട്ടുണ്ടല്ലോ, അതു മാത്രമല്ല പാശ്ചാത്യനാട്ടുകളിൽ അദ്ദേഹം ചെയ്തിട്ടുള്ള മിക്ക പ്രഭാഷണങ്ങളും പുസ്തകരൂപത്തിൽ വന്നിട്ടുണ്ട്.

കുട്ടികൾ: സ്വാമിജിയുടെ വ്യക്തിപ്രഭാവത്തിൻെറ മററു ചില വശങ്ങളെക്കുറിച്ചും ഞങ്ങൾക്കറിയാനാഗ്രഹമുണ്ട്.

മാസ്റ്റർ: ചർച്ചയ്ക്ക വേണ്ട സാമഗ്രികൾ സമ്പാദിക്കുകയാണല്ലേ? തരക്കേടില്ല. സ്വാമിജിയുടെ അത്യന്തം സങ്കീർണ്ണമായ വ്യക്തിത്വത്തെ കഴിയുന്നതും അപഗ്രഥിച്ച് അതിൻെറ നാനാവശങ്ങളെക്കുറിച്ചു പഠിച്ചു ചർച്ചചെയ്യുകയാണു വേണ്ടതു്. അതിൻെറ ചില വശങ്ങളാണല്ലൊ നാം ഇപ്പോൾ കണ്ടതു്. മറെറാരു പ്രധാന വശമാണ് സ്വാമിജിയുടെ ദേശപ്രേമം. ദേശസ്നേഹിയായ യതിവര്യൻ എന്നാണല്ലൊ സാധാരണ നമ്മൾ അദ്ദേഹത്തെ വിശേഷിപ്പിക്കാറുള്ളതു്. നാലു കൊല്ലത്തെ തീവ്രയത്നത്തിൻെറ ഫലമായി പാശ്ചാത്യരാജ്യങ്ങളിലെ വേദാന്തപ്രവർത്തനം ഒരുവിധം നല്ല ഉറച്ച അടിസ്ഥാനത്തിൽ സംഘടിപ്പിക്കാൻ സ്വാമിജിക്കു കഴിഞ്ഞു. എന്നിട്ടദ്ദേഹം ഇംഗ്ലണ്ടിൽനിന്നു് ഇന്ത്യയിലേയ്ക്കു മടങ്ങുവാൻ ഭാവിക്കുകയായിരുന്നു. അപ്പോഴദ്ദേഹത്തിൻെറ മനസ്സിലുണ്ടായിരുന്നതെന്താണെന്നറിയാമോ? ഇന്ത്യ, ഇന്ത്യ എന്ന ഒരേ ഒരു ചിന്ത മാത്രം, ഉപനിഷത്തിൻേറയും ഭഗവദ്ഗീതയുടേയും ഇന്ത്യ, രാമായണത്തിൻേറയും മഹാഭാരതത്തിൻേറയും ഇന്ത്യ, ഹിമാലയത്തിൻേറയും ഗംഗയുടേയും ഋഷീശ്വരന്മാരുടേയും ഇന്ത്യ, അതു മാത്രം. ഇന്ത്യയിലേയ്ക്കു പുറപ്പെടുന്നതിനു തൊട്ടുമുമ്പ് ഒരു ഇംഗ്ലീഷ് സ്നേഹിതൻ അദ്ദേഹത്തോടു ചോദിച്ചു, ''സ്വാമിജീ, പാശ്ചാത്യനാട്ടുകളിലെ സമൃദ്ധിയുടെ നടുവിലുള്ള നാലു കൊല്ലത്തെ അനുഭവത്തിനുശേഷം സ്വന്തം മാതൃഭൂമിയെപ്പററി എന്താണ് അങ്ങു വിചാരിക്കുന്നതു് ?'' ഉടനെ സ്വാമിജി പറഞ്ഞു, ''ഇങ്ങോട്ടു പോരുന്നതിനുമുമ്പു് ഞാനിന്ത്യയെ സ്നേഹിച്ചു. എന്നാലിപ്പോൾ ഇന്ത്യയുടെ ഒരു മണൽത്തരി പോലും എനിക്കു പവിത്രമായിരിക്കുന്നു. അവിടത്തെ വായുപോലും എനിക്കു പവിത്രമാണ്. ഇന്ത്യ ഇപ്പോഴെൻെറ പുണ്യഭൂമിയാണ്, എൻെറ തീർത്ഥസ്ഥാനമാണ്.'' ഇന്ത്യയിൽ മടങ്ങിയെത്തി കൊളംബോ മുതൽ അൽമോറവരെ സ്വാമിജി ചെയ്ത പ്രസംഗങ്ങളിലെല്ലാം ഈ ദേശസ്നേഹം തുളുമ്പുന്നുണ്ടായിരുന്നു.

കുട്ടികൾ: ആ പ്രസംഗങ്ങളിൽ സ്വാമിജി പ്രധാനമായി എന്താണ് പറഞ്ഞതു് ?

മാസ്ററർ: ആത്മവീര്യവും പൗരുഷവുമെല്ലാം നശിച്ച് അജ്ഞതയിലും അന്ധവിശ്വാസത്തിലും ദാരിദ്ര്യത്തിലും, അനൈക്യത്തിലുമാണ്ടുകിടക്കുന്ന നാട്ടുകാർക്ക് ആത്മവിശ്വാസവും പൗരുഷവും നല്കുന്നവയായിരുന്നു ആ പ്രസംഗങ്ങളെല്ലാംതന്നെ. ആ പ്രസംഗങ്ങളാണ് ഇന്ത്യയുടെ സ്വാതന്ത്ര്യസമരയോദ്ധാക്കൾക്ക് പ്രചോദനം നല്കിയതു്. മഹാത്മാഗാന്ധിജി പോലും സ്വാമിജിയുടെ ആ പ്രസംഗങ്ങളിൽ നിന്നാണ് ഉത്തേജനം ഉൾക്കൊണ്ടതു്.

കുട്ടികൾ: സ്വദേശത്തിലും ജനതയിലും മാത്രം ഒതുങ്ങിനില്ക്കുന്ന ഒന്നായിരുന്നോ ആ സ്നേഹം ?

മാസ്റ്റർ: അല്ല, ഒരു തരത്തിലുള്ള പരിധികളും ആ സ്നേഹത്തിനുണ്ടായിരുന്നില്ല. ഒരു ഭാരതീയനായിരുന്നെങ്കിൽ അതേ മാതിരിതന്നെ അദ്ദേഹം ഒരു ലോകപൗരനുമായിരുന്നു. ഒരു ഹിന്ദുവായിട്ടാണ് അദ്ദേഹം ജനിച്ചതെങ്കിൽ, സങ്കുചിതമായ എല്ലാ മതചിന്തകൾക്കും അതീതമായ പരമസത്യത്തിൻെറ ആരാധകനായിരുന്നു സ്വാമിജി. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ മതസമ്പ്രദായങ്ങൾ അനേകമാണെങ്കിലും, മതം ഒന്നു മാത്രമാണ്. അതു് ആത്മസാക്ഷാത്ക്കാരമാണ്. അതിൽ കുറഞ്ഞൊന്നുമല്ല മതം. ''അങ്ങയുടെ മതമേതാണ്, രാജ്യമേതാണ്,'' എന്ന ഒരു പാശ്ചാത്യൻെറ ചോദ്യത്തിനു് സ്വാമിജി നല്കിയ മറുപടി ശ്രദ്ധേയമാണ്. ''സത്യമാണ് എൻെറ മതം. ഈ പ്രപഞ്ചമാണ് 'എൻെറ രാജ്യം.'' എന്നായിരുന്നു മറുപടി. ഭാരതവും ചിരപുരാതനമായ അതിൻെറ സംസ്കാരവും നിലനിന്നാലേ ലോകംതന്നെ നിലനില്ക്കുകയുള്ളു, അതുകൊണ്ടു് ഭാരതം നിലനില്ക്കുതന്നെവേണം എന്നദ്ദേഹം വ്യക്തമായി കണ്ടു; അതുകൊണ്ടു് നല്ല നട്ടെല്ലും പൌരുഷവും ആത്മാഭിമാനവും ദേശാഭിമാനവുമുള്ള ഒരു ജന

തയായി ഭാരതീയർ വളരേണ്ടതു് അത്യാവശ്യ മാണെന്നു് അദ്ദേഹം വ്യക്തമായിക്കണ്ടു; അതു കൊണ്ടാണു് പ്രധാനമായും, സകലവിധ ചൂഷ ണങ്ങൾക്കും മർദ്ദനങ്ങൾക്കും വിധേയരായി നിത്യ നരകമനുഭവിക്കുന്ന ഭാരതീയ ജനതയെച്ചൊല്ലി സ്വാമിജിയുടെ ഹൃദയം സദാ ഉരുകിക്കൊണ്ടി രുന്നതു്.

കുട്ടികൾ: ഇത്രയും കാര്യങ്ങളെക്കുറിച്ചു ഞങ്ങൾ ചർച്ചചെയ്താൽ മതിയോ ?

മാസ്റ്റർ: ലോകസേവനത്തിനു് ആത്മാ ർപ്പണം ചെയ്ത ആ ത്യാഗജീവിതത്തിന്റെ ഏ താണ്ടൊരു രൂപരേഖമാത്രമേ ആയിട്ടുള്ളു. ഇതു വെച്ചുകൊണ്ടു് സ്വാമിജിയെപ്പററി കൂടുതൽ പഠിക്കണം. എന്നിട്ടുവേണം ചർച്ചയ്ക്കു പുറപ്പെ ടാൻ.ആദ്യം ,അദ്ദേഹത്തെപ്പററിയുള്ള ഒരു നല്ല ചിത്രം നിങ്ങളുടെ ഉള്ളിൽത്തന്നെ ഉണ്ടാകട്ടെ.

---

# ശാസ്ത്രവും മതവും വിദ്യാഭ്യാസത്തിൽ

**മുഡാനന്ദസ്വാമി**

ശാസ്ത്രത്തിന്റെ അതുല്യമായ വിജയത്തെ സൂചിപ്പിച്ചുകൊണ്ടു് മനുഷ്യൻ ചന്ദ്രമണ്ഡല ത്തിലിറങ്ങി അവിടെനിന്നു് കുറെ കല്ലും മണ്ണും എടുത്തു സുരക്ഷിതനായി ഭൂമിയിലിറങ്ങിയ പ്പോൾ പലരും പറഞ്ഞു: ''ചന്ദ്രനെ ദേവനാ യാരാധിക്കുന്ന മതവിശ്വാസം വെറും അസംബ ന്ധമാണെന്നു് ശാസ്ത്രം തെളിയിച്ചുകഴിഞ്ഞു. ഇതുപോലെ മററു ദേവന്മാരെയും കീഴടക്കി മനുഷ്യരെ അന്ധവിശ്വാസങ്ങളിൽനിന്നും മോ ചിപ്പിക്കുന്ന കാലം വിദൂരസ്ഥമല്ല. ശാസ്ത്രീയ യുഗത്തിന്നനുസരിച്ച വിധത്തിൽ പഴഞ്ചൻ മതവിശ്വാസങ്ങളെയെല്ലാം മാററി പ്രതിഷ്ഠി ക്കുവാൻ എല്ലാവരും നിർബ്ബന്ധരാകുകതന്നെ ചെയ്യും. പരീക്ഷണശാലകൾക്കുള്ളിൽനിന്നു കൊണ്ടു് പ്രപഞ്ചത്തിലെ ഏതൊന്നിനും യു ക്തിയും കാരണവും കണ്ടുപിടിക്കാമെന്നിരിക്കെ യുക്തിരഹിതങ്ങളായ വെറും വിശ്വാസങ്ങൾ വെച്ചുപുലർത്തേണ്ട ആവശ്യം എന്താണുള്ളതു് ? അതുകൊണ്ടു് മതങ്ങളുടെ സങ്കല്പസ്വർഗ്ഗലോക ത്തുനിന്നും ശാസ്ത്രങ്ങളുടെ യാഥാർത്ഥ്യലോകത്തി ലേയ്ക്കിറങ്ങിവന്നു് ജീവിതയാഥാർത്ഥ്യങ്ങളെ ഭൗതികവീക്ഷണഗതിയിൽത്തന്നെ നേരിട്ടു വാൻ നാം തയ്യാറാകണം.'' ഈ വാദഗതിയ്ക്കനു സരിച്ച വിധത്തിൽ ഭൗതികമായ പശ്ചാത്ത ലത്തിൽ ജീവിതത്തിലെ പ്രശ്നങ്ങൾക്കെല്ലാം സമാധാനം കണ്ടുപിടിക്കുവാൻ ശ്രമിക്കുന്ന ശാസ്ത്രത്തെ അവലംബമാക്കി ലോകം ഇന്നു പുരോഗമിച്ചുകൊണ്ടിരിക്കുകയാണു്.

ഭാരതം സ്വതന്ത്രമായതിനുശേഷം മതേ തരത്വം – മതനിരപേക്ഷത – രാഷ്ട്രീയാദർശമാ യി നാം സ്വീകരിച്ചു. അതുകൊണ്ടു് വിദ്യാ ഭ്യാസപദ്ധതിയിലും മതത്തെ മാററി നിർത്തു വാൻ നാം നിർബ്ബന്ധരായിത്തീർന്നു. വിവിധ മതസ്ഥർ അധിവസിക്കുന്ന ഭാരതത്തിൽ വിവിധ മതാനുയായികൾ ഒന്നിച്ചിരുന്നു വി ദ്യാഭ്യാസം ചെയ്യുന്ന പാഠശാലകളിൽ മത പഠനം കലഹങ്ങൾക്കും കുഴപ്പങ്ങൾക്കും കാരണ മാകാനിടയുണ്ടെന്ന ധാരണകൊണ്ടു് അതു പാടെ ഉപേക്ഷിച്ചിരിക്കയാണു്. ശാസ്ത്രീയ യുഗത്തിൽ കാലാനുസൃതമായ ജീവിതം നയി ക്കുവാനുള്ള പരിശീലനം സിദ്ധിക്കണമെങ്കിൽ ശാസ്ത്രത്തിന്റെ പുതിയ പുതിയ കണ്ടുപിടിത്ത ങ്ങളെപ്പററി വിദ്യാഭ്യാസകാലത്തുതന്നെ പഠി ക്കേണ്ടതാവശ്യമാകുന്നു. അതിനാൽ സയൻ സിൽ വിദ്യാർത്ഥികളെ പ്രഗത്ഭരാക്കണമെന്ന ഉദ്ദേശത്തോടെയാണു് പുതിയ പാഠ്യക്രമം സ്വീകരിച്ചിരിക്കുന്നതു്. സയൻസിനു് സർവ്വ പ്രാധാന്യം കൊടുത്താൽ മാത്രമേ മററു ലോക രാഷ്ട്രങ്ങളോടൊപ്പം നമുക്കും വളരാൻ പററുക യുള്ളു എന്നുള്ളതിനാൽ ഇന്നു് അധ്യാപകരു ടെയും വിദ്യാർത്ഥികളുടെയും സമയസൗകര്യ ങ്ങളോ ഗ്രഹണപാടവമോ ഒന്നും നോക്കാതെ

ശാസ്ത്രീയ വിദ്യാഭ്യാസത്തിന്നു പ്രാധാന്യം കൊടുത്തുകൊണ്ടു് പല പരിഷ്ക്കരണങ്ങളും പാഠ്യപദ്ധതിയിൽ നടത്തിക്കൊണ്ടിരിക്കുന്നു. പ്രഥമവീക്ഷണത്തിൽ ഇതു് ആശാസ്യവും അഭിനന്ദനീയവുമായിത്തോന്നും. എന്നാൽ ഭാരതീയ വിദ്യാഭ്യാസത്തിൽ ഇതിന്റെ ഫലങ്ങളെയും പ്രത്യാഘാതങ്ങളെയും പററി നാമൊന്നു ഗാഢമായി ചിന്തിക്കുന്നതു് നന്നായിരിക്കും.

തലമുറകളായി നിലനിന്നുവരുന്ന അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും അധിഷ്ഠിതമായ സമൂഹത്തിനു് ജാതിമതങ്ങൾക്കതീതമായ സാംസ്കാരികോന്നതി ഉണ്ടാകണമെന്നുണ്ടെങ്കിൽ പരിഷ്കൃതശാസ്ത്രീയ വീക്ഷണമുൾക്കൊള്ളേണ്ടതു് അനപേക്ഷണീയമാണെന്നാണു് ശാസ്ത്രപക്ഷപാതികളുടെ മതം. ശരിയായിരിക്കാം. പക്ഷെ അന്ധവിശ്വാസത്തിലും അനാചാരത്തിലും മാത്രം അധിഷ്ഠിതമാണോ ഭാരതീയസമൂഹമെന്നുള്ളതു് ആദ്യമായി ചിന്തിക്കണം. ഇന്നു് ധാർമ്മികനിലവാരമെന്നു് പറയുമ്പോൾ ഈശ്വരവിശ്വാസത്തിലും ക്ഷേത്രദർശനത്തിലും മാത്രമൊതുങ്ങിയ മതഭാഗമെന്നു് അർത്ഥമെടുക്കുന്ന ചില ലേഖനങ്ങൾ ഈയിടെ കാണുകയുണ്ടായി. * അതുപോലെ മതമെന്നു പറയുമ്പോൾ കാലക്രമത്തിൽ മതവിശ്വാസികളുടെ ഇടയിൽ ഉണ്ടായിട്ടുള്ള അന്ധവിശ്വാസങ്ങളും അനാചാരങ്ങളും മാത്രമാണെന്ന വിശ്വാസവും ഇന്നു സാർവ്വത്രികമായിട്ടുണ്ടു്. ശാസ്ത്രമെന്നു പറയുമ്പോൾ അതിന്റെ ബാഹ്യഭാഗമായ യാന്ത്രികപരീക്ഷണങ്ങളും, ഉരുവിട്ടു പഠിക്കേണ്ട ചില തത്ത്വസംഹിതകളും മാത്രമാണെന്ന ധാരണയും വളർന്നുവന്നിട്ടുണ്ടു്. വിദ്യാഭ്യാസത്തിൽ ശാസ്ത്രത്തിന്നോ മതത്തിന്നോ പ്രാധാന്യം കൊടുക്കേണ്ടതു് എന്ന വിഷയത്തെപ്പററി ചിന്തിക്കുമ്പോൾ മതത്തെയും ശാസ്ത്രത്തെയും പററി ശരിയായ ഒരു ധാരണ ഉണ്ടാവേണ്ടതാവശ്യമാകുന്നു.

മനുഷ്യൻ ഒരു സാമൂഹ്യജീവിയാണു്. പരസ്പരസഹായംകൊണ്ടും സഹകരണംകൊണ്ടും ഭൗതികവും ആധ്യാത്മികവുമായ അഭിവൃദ്ധി നേടി ജീവിതം സുഗമവും സുന്ദരവുമാക്കിത്തീർക്കുകയും അതേസമയത്തു് ജീവിതലക്ഷ്യത്തെ ഉന്നം വെച്ചുകൊണ്ടു് പുരോഗമിക്കുകയുമാണു് അവന്റെ കർത്തവ്യം. ഐഹികജീവിതം സുകരവും സുഭഗവുമാക്കിത്തീർക്കുവാൻ അവനെ സഹായിക്കുന്നതാണു് ശാസ്ത്രം. ബാഹ്യപ്രകൃതിയെ കീഴടക്കുക – പ്രകൃതിരഹസ്യങ്ങളെ വെളിപ്പെടുത്തുക – എന്നതാണു് അതിന്റെ ലക്ഷ്യം. കീഴടക്കുന്നതിന്റെ ഉദ്ദേശമോ നമ്മുടെ ജീവിതത്തിലെ സുഖസൗകര്യങ്ങൾ വർദ്ധിപ്പിച്ചു് ഭൗതികാഭ്യുദയത്തിലേയ്ക്കു് നയിക്കുക എന്നുള്ളതും. അതേ സമയത്തു് നമ്മുടെ ജീവിതലക്ഷ്യത്തെപ്പററി നമ്മെ ഓർമ്മിപ്പിക്കുകയാണു് മതം ചെയ്യുന്നതു്. ബാഹ്യമായ ശരീരത്തിനുപുറമേ ആ ശരീരത്തെ പ്രവർത്തിപ്പിക്കുന്ന ഒരു തത്ത്വം അഥവാ ആത്മാവുണ്ടെന്നും അജ്ഞാനവശഗനായ ആ ആത്മാവു് അജ്ഞാനത്തെ നശിപ്പിച്ചു് സ്വസ്വരൂപം അറിവാനും പ്രാപിക്കാനുമുള്ള ഒരു ശ്രമമാണു് ഈ ജീവിതമെന്നും മതം പഠിപ്പിക്കുന്നു. ആത്മാവിന്റെ വികാസമാണു് അഭികാമ്യമായിട്ടുള്ളതെന്നും നശ്വരമായ ശരീരത്തിന്റേയും ശാരീരികമായ മററു കാര്യങ്ങളുടെയും ഉന്നതിയെ സർവ്വപ്രധാനമായി ഗണിക്കരുതെന്നും മതം നിർബ്ബന്ധിക്കുന്നു. ജീവിതകർത്തവ്യനിർവ്വഹണത്തിൽ, അല്ലെങ്കിൽ ലക്ഷ്യപ്രാപ്തിയിൽ, ഏതാണു് നമ്മെ സഹായിക്കുന്നതെന്നാണു് ചിന്തിക്കേണ്ടതു്.

മതവും ശാസ്ത്രവും പരസ്പരവിരുദ്ധങ്ങളാണെന്ന ഒരു ധാരണ കുറച്ചു കാലമായി വളർന്നുവന്നിട്ടുണ്ടു്. രണ്ടിന്റെയും ലക്ഷ്യത്തെപ്പററിയുള്ള ബോധമില്ലായ്മയാണു് ഇതിന്നു കാരണം. ഒരേ സ്ഥലത്തേയ്ക്കുതന്നെ രണ്ടു മാർഗ്ഗങ്ങളിൽക്കൂടി പോകുന്ന സഹോദരന്മാർ തമ്മിൽ കലഹിക്കേണ്ട ആവശ്യം എന്തുണ്ടു്? കാര്യത്തിൽക്കൂടി കാരണത്തെ അറിയുക എന്നുള്ളതാണു് ശാസ്ത്രത്തിന്റെ മാർഗ്ഗം. അതിന്നുവേണ്ടി ഈ പ്രപഞ്ചത്തെ മുഴുവൻ അപഗ്രഥിച്ചു് വിശകലനം ചെയ്തു് ഓരോന്നിന്റേയും തത്ത്വം കണ്ടുപിടിക്കുവാൻ ശ്രമിക്കുന്നു. അതിൽ പുരോഗമിക്കുംതോറും ചക്രവാളംപോലെ അകന്നകന്നു പോകുന്ന പരമകാരണത്തെ അറിവാനാകാതെ അന്തംവിട്ടു നില്ക്കുകയാണു് ശാസ്ത്രജ്ഞന്മാർ ചെയ്യുന്നതു്. എന്നാൽ മതവിരോധികളായ

* മാതൃഭൂമി ഓണപ്പതിപ്പു് 1973.

ഭൗതികവാദികൾ ഓരോ നേട്ടത്തേയും മതത്തിന്റെമേൽ ശാസ്ത്രം നേടുന്ന വിജയമായി ഘോഷിച്ചു് തങ്ങളുടെ സങ്കുചിതത്വത്തെയും അജ്ഞതയെയും പ്രകടമാക്കുന്നു. ഏതൊന്നിന്റെയും ഭാഗികവിജ്ഞാനം നേടുന്ന അല്പജ്ഞന്മാരുടെ സ്വഭാവമാണല്ലോ അതു്. യാഥാസ്ഥിതികരായ മതപണ്ഡിതന്മാർ ചെയ്യുന്നതും മറ്റൊന്നല്ല. വിപരീതാഭിപ്രായങ്ങളോടു് അസഹിഷ്ണുത പുലർത്തുന്ന അവർ നശ്വരമായ കാര്യങ്ങളിൽക്കൂടി അനശ്വരസത്യത്തെ അറിവാൻ സാധിക്കയില്ലെന്നു പറഞ്ഞു് ശാസ്ത്രത്തെ പുച്ഛിച്ചു തള്ളുന്നു. ഭൗതികകാര്യങ്ങളെ തീരെ അവഗണിച്ചുകൊണ്ടു് ആദ്ധ്യാത്മികവിഷയങ്ങളിൽ മാത്രമായി ജീവിക്കുവാൻ ദേഹികൾക്കു സാദ്ധ്യമല്ലെന്ന കാര്യം അവർ വിസ്മരിക്കുന്നു. അദ്വൈതസാക്ഷാത്കാരം സിദ്ധിച്ച ചുരുക്കം ചില പരമഹംസന്മാർക്കു മാത്രം സാധിക്കുന്ന നിലയാണതു്. ശരീരമുള്ളിടത്തോളം കാലം താനൊരു ദ്വൈതിയാണെന്നും ശരീരം നശിച്ചാൽ താനൊരു അദ്വൈതിയാണെന്നും അഭിപ്രായപ്പെട്ട വിവേകാനന്ദസ്വാമികൾ ഈ ലോകത്തിൽ ജീവിക്കുന്നേടത്തോളം കാലം ഭൗതികത്തെ അവഗണിക്കുക സാദ്ധ്യമല്ലെന്നാണു് കാണിക്കുന്നതു്. ശരീരവും ആത്മാവും കൂടിച്ചേർന്ന ഒരു സംഘാതമാണു് മനുഷ്യൻ എന്നിരിക്കെ ശാസ്ത്രത്തേയോ മതത്തേയോ അവഗണിച്ചുകൊണ്ടുള്ള ജീവിതം ദുസ്സാധവും ദുരിതപൂർണ്ണവുമായിത്തീരുമെന്ന സത്യം സ്വീകരിക്കുവാൻ മടിക്കേണ്ടതില്ല. രണ്ടിന്റെയും സമന്വയരൂപത്തിലുള്ള സമഞ്ജസമായ പുരോഗതി സാമൂഹ്യോത്കർഷത്തിനു് കൂടിയേ കഴിയൂ.

പരമസത്യത്തിന്റെ അന്വേഷണമാണു് മതത്തിന്റെ വിഷയം. ശാസ്ത്രത്തിന്റെ ലക്ഷ്യവും മറ്റൊന്നല്ലല്ലോ. പിന്നെ എന്തിനാണു് അനുഭവപ്രത്യക്ഷമല്ലാത്ത ചില സങ്കല്പങ്ങളിൽ വിശ്വസിച്ചുകൊണ്ടു നാം മതങ്ങളുടെ പിന്നാലെ പോകുന്നതു്? എന്ന ചോദ്യമാണു് ചില ഭൗതികവാദികൾ ഉന്നയിക്കാറുള്ളതു്. ബഹിർമ്മുഖങ്ങളായ ഇന്ദ്രിയങ്ങളെക്കൊണ്ടും മനസ്സുകൊണ്ടും ശാസ്ത്രം പരമസത്യത്തെ അന്വേഷിച്ചു് ഇനിയും വിജയത്തിലെത്തിക്കഴിഞ്ഞിട്ടില്ല എന്ന കാര്യം അവർ വിസ്മരിക്കുകയാണു്. മൂർത്തങ്ങളായ പദാർത്ഥങ്ങളെയെല്ലാം വിശകലനം ചെയ്തു് അവസാനം പരമാണുവിനെക്കൂടി ഭേദിക്കുമ്പോൾ കാണുന്ന അനന്തമായ ഊർജ്ജശക്തിയുടെ പ്രഭാവത്തിൽ ഇന്നും അവർ വിസ്മിതരായി നിന്നുപോകുന്നു. പ്രപഞ്ചപ്രതിഭാസങ്ങളുടെയെല്ലാം പിന്നിലുള്ള അപ്രമേയമായ ചൈതന്യത്തെ, ഐശ്വരശക്തിയെ, സമ്മതിക്കുവാൻ അവർ സന്നദ്ധരല്ലതാനും. മതാചാര്യന്മാരാകട്ടെ ബഹിർമ്മുഖങ്ങളായ ഇന്ദ്രിയങ്ങളേയും മനസ്സിനേയും അന്തർമുഖമാക്കി ഏകാഗ്രമായ ധ്യാനത്തിലൂടെയുള്ള ഗവേഷണഫലമായി ആ പരമസത്യത്തെ കണ്ടെത്തുകയും ആ ലക്ഷ്യത്തിലെത്തുവാനുള്ള മാർഗ്ഗങ്ങൾ വ്യക്തമായി നിർദ്ദേശിക്കുകയും ചെയ്തിട്ടുണ്ടു്. പരമാനുഭൂതിയിലെത്തിയാൽ ഇന്ദ്രിയഗ്രാഹ്യമല്ലാത്ത ആ ഉണ്മയുടെ സൂക്ഷ്മസ്ഥൂലഭാവങ്ങൾതന്നെയാണു് ഈ പ്രപഞ്ചത്തിലെ എല്ലാ പ്രതിഭാസങ്ങളുമെന്ന ഐക്യബുദ്ധി ഉണ്ടാവുകയും ചെയ്യുന്നു. ആ മാർഗ്ഗങ്ങളെപ്പറ്റി അറിവാനോ അവയിൽക്കൂടി സഞ്ചരിക്കാനോ അനുഭൂതി നേടാനോ സന്നദ്ധരാകാതെ ദൂരെനിന്നു് അവയെ ദുർമ്മാർഗ്ഗങ്ങളെന്നു മുദ്രയടിക്കുന്ന ഭൗതികവാദികളെപ്പറ്റി എന്തു പറയാനാണു്? ശാസ്ത്രജ്ഞന്മാരുടെ ഗവേഷണഫലമായി ഇന്നുവരെ കണ്ടെത്തിയിട്ടുള്ള പ്രകൃതിരഹസ്യങ്ങൾ മതവിജ്ഞാനത്തിന്റെ സാധുതയെ ശക്തിപ്പെടുത്തുകയേ ചെയ്തിട്ടുള്ളൂ. അതിനെപ്പറ്റി കൂടുതലായി അറിയണമെങ്കിൽ ബാഹ്യങ്ങളായ ആചാരങ്ങളും ചടങ്ങുകളുമാണു് മതമെന്ന ധാരണ ഉപേക്ഷിച്ചു് മതത്തിന്റെ ആന്തരതലത്തിലേയ്ക്കിറങ്ങേണ്ടിയിരിക്കുന്നു.

എന്തിനധികം! മതതത്ത്വങ്ങളുടെ അവഗണനയിൽ നിന്നുണ്ടായിട്ടുള്ള ധാർമ്മികാധഃപതനം ഇന്നു നമുക്കനുഭവപ്പെട്ടുകൊണ്ടിരിക്കുന്നുണ്ടല്ലോ. ആദ്ധ്യാത്മികാനുഭൂതിയിൽ നിന്നുടലെടുക്കുന്ന ത്യാഗത്തിന്റെയും നിഃസ്വാർത്ഥതയുടേയും ആദർശങ്ങളെ മുറുകെ പിടിച്ചുകൊണ്ടുള്ള ഒരു സാമൂഹ്യക്രമത്തിൽമാത്രമേ സന്തോഷത്തോടും സമാധാനത്തോടുംകൂടി ജീവിക്കുവാൻ വ്യക്തികൾക്കു കഴിയുകയുള്ളൂ. മതവിശ്വാസങ്ങളുടെ ചെറിയ ഒരു ഭാഗമായ സദ്ഗുണോപാസനയാണു് ധാർമ്മികനിലവാരത്തെ നിലനിർത്തുന്നതെന്നു് നാം തെറ്റിദ്ധരിക്കരുതു്. പ്ര

ണികളുടെ ഐഹികമായ അഭ്യുദയത്തിനും പാരത്രികമായ നിഃശ്രേയസത്തിനും കാരണമായിട്ടുള്ളതേതോ അതാണ് ധർമ്മം. (പ്രാണിനാം സാക്ഷാദ് അഭ്യുദയനിഃശ്രേയസഹേതുഃ യഃ സ ധർമ്മഃ. ഗീതാഭാഷ്യത്തിന്റെ പ്രസ്താവനയിൽ ശ്രീശങ്കരൻ) എന്ന ആചാര്യവചനംതന്നെ ശ്രദ്ധിക്കുക. ശാസ്ത്രത്തിന്റെയും മതത്തിന്റെയും സമന്വയമാണവിടെ ചെയ്യുന്നത്. 'അയ്യപ്പഭക്തന്മാരുടെയും ഗുരുവായൂർ സന്ദർശകരുടെയും എണ്ണം ക്രമാതീതമായി വർദ്ധിച്ചിട്ടുള്ളതുകൊണ്ട് ഇന്നു കാണുന്ന അസ്വസ്ഥതകൾക്കു കാരണം മതബോധത്തിന്റെയും ആദ്ധ്യാത്മികദർശനത്തിന്റേയും അഭാവമാണ് എന്നു പറയുന്നത് ശരിയല്ല. * എന്ന ഒരു നിഗമനത്തിൽ നാം എത്തിച്ചേരുന്നത് ഉപപന്നമാകുകയില്ല. ക്ഷേത്രങ്ങളിൽ പോകുന്നതു മാത്രമല്ല മതബോധം; അതു മാത്രമല്ല ധാർമ്മികജീവിതത്തിന്നടിസ്ഥാനം. തീരെ ക്ഷേത്രവിശ്വാസമില്ലാത്ത ഒരാൾക്കും ധാർമ്മികമായി ഉയർന്ന നിലവാരത്തിലുള്ള ഒരു ജീവിതം നയിക്കുന്നതിനു വിഷമമില്ല. മതാചാര്യന്മാർ ധർമ്മത്തിനു ലക്ഷണം ചെയ്തിട്ടുള്ളതിൽ ഈശ്വരോപാസനയേയോ ക്ഷേത്രദർശനത്തേയോ ഉൾപ്പെടുത്തിയിട്ടില്ല എന്നു നാം പ്രത്യേകം ഓർക്കേണ്ടതാണ്.

ധൃതിഃ ക്ഷമാ ദമോഽസ്തേയം ശൗചമിന്ദ്രിയനിഗ്രഹഃ
ധീർവ്വിദ്യാ സത്യമക്രോധോ ദശകം ധർമ്മലക്ഷണം.

സന്തോഷം, ക്ഷമ, മനസ്സംയമം, അന്യരുടെ ധനം അന്യായമായി സ്വീകരിക്കാതിരിക്കൽ, ശുചിത്വം, ഇന്ദ്രിയനിഗ്രഹം, ശാസ്ത്രാഭിജ്ഞാനം, ആത്മജ്ഞാനം, സത്യം, കോപമില്ലായ്മ – ഈ പത്തെണ്ണമാണ് ധർമ്മസ്വരൂപമായി ആചാര്യന്മാർ നിർവ്വചിച്ചിട്ടുള്ളത്. ജീവിതായോധനത്തിൽ വിജയം നേടുവാൻ അനുപേക്ഷണീയങ്ങളായ പത്തു് ആയുധങ്ങളാണ് ഇവ. ഇവയിൽ അധിഷ്ഠിതമായ ജീവിതത്തെയാണ് ധാർമ്മികജീവിതമെന്നു പറയുന്നത്. ഇവയെ പരിപാലിക്കുന്ന വിഷയത്തിൽ ജനങ്ങൾക്കുണ്ടാകുന്ന അനവധാനതയാണ് ധാർമ്മികാധഃപതനം. മതം, മനുഷ്യജീവിതത്തിന്റെ ലക്ഷ്യമായി സ്വീകരിച്ചിട്ടുള്ള ആത്മസാക്ഷാത്കാരം നേടുവാനുള്ള സാധനങ്ങളാണ് ധർമ്മത്തിന്റെ ഈ പത്തംഗങ്ങളുമെന്നതുകൊണ്ട് മതവിശ്വാസമില്ലായ്മ ധാർമ്മികാധഃപതനത്തിനു കാരണമായിത്തീരുന്നു. ധാർമ്മികാധഃപതനം സാമൂഹ്യജീവിതത്തിൽ അസ്വസ്ഥതകളുണ്ടാക്കുന്നു. അങ്ങനെയാണ് മതാദർശങ്ങളുടെ മരണം അസ്വസ്ഥതകൾക്കു കാരണമാകുന്നത്. പത്തുകൊല്ലങ്ങൾക്കിപ്പുറമേ അതു പ്രകടമായ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങിയിട്ടുള്ളുവെങ്കിലും അതിന്നു് എത്രയോ മുമ്പുതന്നെ അതിന് ബീജാവാപം ചെയ്തുകഴിഞ്ഞിട്ടുണ്ടെന്നു കാണ്മാൻ വിഷമമില്ല.

ഒരു വ്യക്തിയുടെ ജീവിതത്തിലെന്നപോലെ സമുദായത്തിലും രാഷ്ട്രത്തിലും കാണുന്ന ഗുണങ്ങൾക്കും ദോഷങ്ങൾക്കുമെല്ലാം അന്നാട്ടിലെ വിദ്യാഭ്യാസരീതിയ്ക്കു് കുറെയൊക്കെ ഉത്തരവാദിത്വമുണ്ടെന്നുള്ളത് നിഷേധിക്കാനാകാത്ത ഒരു വസ്തുതയാണ്. വ്യക്തികളെക്കൊണ്ടാണല്ലോ സമുദായവും രാഷ്ട്രവും ഉണ്ടാകുന്നത്. വ്യക്തികൾ ഉത്തമമായ രീതിയിൽ വളർന്നുവരികയാണെങ്കിൽ ആ സമുദായവും ഉന്നതമായ ഒരു നിലയെ പ്രാപിക്കുന്നു. വ്യക്തികളുടെ സ്വഭാവം രൂപവത്കരിയ്ക്കപ്പെടുന്നത് അധികവും വിദ്യാലയങ്ങളിൽനിന്നാണ്. ധാർമ്മികമൂല്യങ്ങളിലധിഷ്ഠിതമായ സദാചാരപരമായ വിദ്യാഭ്യാസം വിദ്യാലയങ്ങളിൽനിന്നു് സിദ്ധിക്കുകയാണെങ്കിൽ അഭ്യസ്തവിദ്യരുടെ ചിന്താഗതിയും നിഃസ്വാർത്ഥത, ത്യാഗം, സേവനം മുതലായ മാർഗ്ഗങ്ങളിലൂടെ തിരിയുകയും സമൂഹത്തിന് പ്രയോജനപ്രദമായ രീതിയിലൂടെ ജീവിതം രൂപവത്കരിക്കപ്പെടുകയും ചെയ്യും. ധാർമ്മികമൂല്യങ്ങൾക്ക് തീരെ പ്രാധാന്യം കൊടുക്കാതെ മതത്തെ തീരെ അവഗണിച്ചുകൊണ്ട്, കേവലം ഭൗതികമായ ഒരു വിദ്യാഭ്യാസമാണ് നൽകുന്നതെങ്കിൽ, സ്വന്തം സുഖത്തെയും കാര്യലാഭത്തെയും ഉദ്ദേശിച്ചുകൊണ്ടുള്ള പ്രവൃത്തികളിൽ വ്യാപൃതരാകുന്നവരും മററുള്ളവരുടെ സുഖദുഃഖങ്ങളെപ്പററി ചിന്തിക്കാത്തവരുമായ സ്വാർത്ഥമതികളെയാണ് ആ വിദ്യാഭ്യാസം സൃഷ്ടിച്ചുവിടുക. അതുകൊണ്ട് സുഖമായും സമാധാനമായും ജീവിച്ച് അഭിവൃദ്ധിയിലേയ്ക്കു് മുന്നേറിക്കൊണ്ടിരിക്കുന്ന ഒരു ജനത രാഷ്ട്രത്തിലുണ്ടാകണമെന്ന് ആഗ്രഹി

* മാതൃഭൂമി ഓണപ്പതിപ്പ് 1973, P. 45.

ക്കുന്ന ഭരണാധികാരികൾ ഉന്നതങ്ങളായ ആദർശങ്ങളിലും, ഉദാത്തങ്ങളായ മാനുഷികമൂല്യങ്ങളിലും, ഉത്കൃഷ്ടങ്ങളായ സ്വഭാവഗുണങ്ങളിലും, ഊർജ്ജസ്വലങ്ങളായ ധാർമ്മികനിയമങ്ങളിലും ബോധവും നിഷ്ഠയും ഉണ്ടാകത്തക്കവണ്ണമുള്ള ഒരു വിദ്യാഭ്യാസരീതി ആവിഷ്കരിക്കേണ്ടതാവശ്യമാണ്.

ഭാരതത്തിൽ സ്വാതന്ത്ര്യലബ്ധിക്കുശേഷം വിദ്യാഭ്യാസത്തിൽ വന്നിട്ടുള്ള മാററങ്ങൾ പ്രത്യേകം ശ്രദ്ധേയങ്ങളാണ്. ഒന്നാമതായിത്തന്നെ ഭാരതം ഒരു മതേതരരാഷ്ട്രമായി പ്രഖ്യാപിക്കപ്പെട്ടു. ഭരണഘടനാനിർമ്മാതാക്കളുടെ ആശയം എന്തുതന്നെയായാലും, അനാദികാലം മുതല്ക്കേ മതപരവും ആദ്ധ്യാത്മികവുമായ പശ്ചാത്തലത്തിൽ വളർന്നുവന്നിട്ടുള്ള ഭാരതത്തെ മതേതരമായി പ്രഖ്യാപിച്ചതു്, ആദ്ധ്യാത്മികതയെ വെല്ലുവിളിച്ചുകൊണ്ടു് മുന്നേറുന്ന ഭൗതികപരിഷ്കാരത്തിൻെറ സ്വാധീനവലയത്തെ വിശാലമാക്കുവാൻ വളരെയധികം സഹായിച്ചു. സ്വന്തം സംസ്കാരത്തെയും പാരമ്പര്യത്തെയും അവഗണിക്കുന്ന ഒരു രാഷ്ട്രത്തിനു് സ്വന്തം വ്യക്തിത്വത്തെ എത്രത്തോളം നിലനിർത്തുവാൻ കഴിയും! അതിൻെറ ഫലമോ, ഇവിടുത്തെ വിദ്യാഭ്യാസത്തിൽനിന്നു് മതത്തെയും മതത്തിൻെറ അടിസ്ഥാനതത്ത്വങ്ങളായ സദാചാരപാഠങ്ങളെയും (Moral Instruction) ഒഴിച്ചുനിർത്തേണ്ടി വന്നു. വ്യക്തികളുടെ ഭാവിജീവിതത്തിനു് അടിത്തറ പണിയേണ്ടുന്ന വിദ്യാഭ്യാസത്തിൽനിന്നു് സദാചാരബോധമുണ്ടാക്കുന്ന വിഷയങ്ങളെല്ലാം മാററി നിർത്തിയതുകൊണ്ടുള്ള ദുരന്തഫലങ്ങളാണ് നാമിന്നു് അനുഭവിക്കുന്നതു്. കാൽ നൂററാണ്ടുകാലമായി വിദ്യാഭ്യാസത്തിൽ നടന്നുവരുന്ന പരീക്ഷണങ്ങളെല്ലാം പരാജയത്തിൽ കലാശിക്കുവാനുള്ള ഒരു പ്രധാനകാരണവും ഇതുതന്നെയാണ്. മനുഷ്യനിൽ മനുഷ്യത്വത്തെ ഉണർത്തുന്ന വിദ്യാഭ്യാസത്തിന്നേ അതിൻെറ ലക്ഷ്യത്തിലെത്തുവാൻ സാധിക്കുകയുള്ളു. ബാലഹൃദയങ്ങൾക്കു ഗ്രഹിക്കുവാൻ സാധിക്കാത്ത ഗഹനങ്ങളായ വിഷയങ്ങളടങ്ങിയ ശാസ്ത്രപാഠപുസ്തകങ്ങൾ ചെറിയ ക്ലാസ്സുമുതല്ക്കേ അവതരിപ്പിക്കുന്നതു് ഒരിക്കലും വിദ്യാഭ്യാസത്തെ വിജയത്തിലേയ്ക്കു നയിക്കുകയില്ല. അച്ചടക്കത്തോടും അനുസരണയോടുംകൂടി പെരുമാറേണ്ടതിൻെറ ആവശ്യകതയും ഭാവിജീവിതം വിജയപ്രദമാക്കുവാൻ അനുസരിക്കേണ്ട ധാർമ്മികമൂല്യങ്ങളും പഠിപ്പിക്കുവാനുള്ള പാഠപുസ്തകങ്ങളും സന്ദർഭവും വിദ്യാലയങ്ങളിൽ ഉണ്ടായിരിക്കണം. അപ്പോൾ മാത്രമേ ഹൃദയവും ബുദ്ധിയും ഒരുപോലെ വികസിക്കുവാനുള്ള സന്ദർഭം വിദ്യാലയങ്ങളിൽ ഉണ്ടാവുകയുള്ളു. ശാസ്ത്രപഠനംകൊണ്ടു് ബുദ്ധി വികസിച്ചുവരുമ്പോൾ ഹൃദയം സങ്കുചിതമായിരിക്കുന്നതും, മതാദർശങ്ങളുടെ പഠനംകൊണ്ടു് ഹൃദയം വിശാലമായിത്തീരുമ്പോൾ ബുദ്ധി ശുഷ്കമായിരിക്കുന്നതും മനുഷ്യനെ ആരോഗ്യകരമായ ഒരു നിലയിലേയ്ക്കു് നയിക്കുകയില്ലെന്നതു് പ്രത്യേകം ഓർമ്മിക്കേണ്ട വിഷയമാണ്. ഭൗതികപുരോഗതിക്കുവേണ്ടി ശാസ്ത്രീയവിഷയങ്ങൾ അഭ്യസിപ്പിക്കുന്നതോടൊപ്പംതന്നെ ആദ്ധ്യാത്മികമേഖലയുടെ വികസനത്തിന്നും പ്രാധാന്യം നല്കിയാൽ മാത്രമേ ആദ്ധ്യാത്മികചിന്തയിൽ അധിഷ്ഠിതമായ, ആർഷസംസ്കാരത്തിന്നനുസൃതമായ, ഒരു സാമൂഹ്യാന്തരീക്ഷം ഭാരതത്തിൽ സൃഷ്ടിക്കപ്പെടുകയുള്ളു. ശാസ്ത്രീയ കണ്ടുപിടുത്തങ്ങളിലും സാമ്പത്തികാഭിവൃദ്ധിയിലും ഉന്നതനിലയിലെത്തിയ രാഷ്ട്രങ്ങളിൽപോലും ഈ ആദ്ധ്യാത്മികബോധത്തിൻെറ അഭാവംകൊണ്ടു് യുവജനങ്ങൾക്കിടയിൽ അസ്വസ്ഥതകൾ പരക്കുന്നതു് ഇന്നു് അനുഭവമാണല്ലൊ. അതുകൊണ്ടു് വിദ്യാഭ്യാസത്തിൽ വിജയപ്രദമായ പരീക്ഷണങ്ങൾ നടത്താനാഗ്രഹിക്കുന്ന ഭരണാധികാരികൾ ശാസ്ത്രത്തോടൊപ്പമായോ അതിലധികമായോ സദാചാരപരമായ ധാർമ്മികമൂല്യങ്ങൾക്കു പ്രാധാന്യം കൊടുത്തു്, ആദ്ധ്യാത്മികബോധം യുവജനങ്ങളിൽ വളർത്തത്തക്കവണ്ണമുള്ള ഒരു പദ്ധതി രൂപീകരിക്കുവാൻ ശ്രമിക്കുകയാണ് വേണ്ടതു്. 'മതമോ ശാസ്ത്രമോ?' എന്നല്ല, 'മതവും ശാസ്ത്രവും' എന്നുള്ളതായിരിക്കണം നമ്മുടെ ചിന്താസരണി.

---

വേദാന്തബാലപാഠങ്ങൾ – 11

# അജ്ഞാനബോധിനി – 4

(1973 സെപ്റ്റംബർ ലക്കത്തിന്റെ തുടർച്ച)

ശ്രീശങ്കരഭഗവത്പാദർ

ശി: ഈ സ്ഥൂലശരീരം ഞാനല്ല എന്ന്, അങ്ങയുടെ ഉപദേശംകൊണ്ടു ഞാൻ ഗ്രഹിച്ചു. സ്ഥൂലശരീരസംബന്ധമില്ലാത്തതിനാൽ വർണ്ണം, ആശ്രമം, കുലം, ഗോത്രം, ജാതി, സ്ത്രീത്വം, പുരുഷത്വം, നാമം, രൂപം, ആറു ഭാവവികാരങ്ങൾ, ധർമ്മം, അധർമ്മം എന്നിവയൊന്നും എനിക്കില്ല എന്നും അങ്ങയുടെ കൃപാകടാക്ഷവീക്ഷണംകൊണ്ടു് എനിക്കു വേണ്ടതുപോലെ ഗ്രഹിക്കാൻ കഴിഞ്ഞു. ഇപ്പോൾ എനിക്കു മറെറാന്നാണ് തോന്നുന്നതു്. ഭഗവൻ, ഇന്ദ്രിയങ്ങൾ പ്രവർത്തിക്കാതിരുന്നാൽ ശരീരചലനം കാണാത്തതുകൊണ്ടും, 'ഞാൻ ഒററക്കണ്ണനാണ്', ഞാൻ ചെകിടനാണ്'' എന്നു തുടങ്ങിയ അനുഭവങ്ങൾ എനിക്കുള്ളതുകൊണ്ടും ഇന്ദ്രിയങ്ങളാണു ഞാൻ എന്നാണെനിക്കു തോന്നുന്നതു്.

ഗു: നീ ഇന്ദ്രിയങ്ങളുമല്ല.

ശി: ഞാൻ ഇന്ദ്രിയങ്ങളല്ലാതാകുന്നതെങ്ങനെ ?

ഗു: ഇങ്ങനെ: ഇന്ദ്രിയങ്ങളെല്ലാം പഞ്ചഭൂതങ്ങളിൽനിന്നുണ്ടായവയാണ്. (അതുകൊണ്ടു ഭൂതകാര്യങ്ങളായ ഇന്ദ്രിയങ്ങൾ നീയല്ല.)

ശി: ഏതിന്ദ്രിയം ഏതു ഭൂതത്തിന്റെ കാര്യമാണെന്നറിഞ്ഞാൽകൊള്ളാം.

ഗു: ആകാശത്തിൽനിന്നാണ് ശ്രോത്രേന്ദ്രിയവും വാഗിന്ദ്രിയവും ഉണ്ടായിട്ടുള്ളതു്. വായുവിൽനിന്നു ത്വഗിന്ദ്രിയവും പാണിയും ഉത്പന്നങ്ങളായി. തേജസ്സിന്റെ കാര്യങ്ങളാണ് ചക്ഷുസ്സും പാദങ്ങളും. ജലത്തിൽനിന്നുണ്ടായവ രസനേന്ദ്രിയവും ഉപസ്ഥവുമാണ്. പൃഥിവിയിൽനിന്നു ഘ്രാണേന്ദ്രിയവും പായുവും ഉണ്ടായി. അഞ്ചു ഭൂതങ്ങളുടേയും അംശങ്ങൾ ചേർന്നാണു മനസ്സുണ്ടായതു്. മനസ്സിന്റെ രൂപഭേദംതന്നെയാണു ബുദ്ധി.

ഇതു് ഒന്നുകൂടി വിവരിക്കാം. വാഗിന്ദ്രിയവും ശ്രോത്രേന്ദ്രിയവും ആകാശകാര്യങ്ങളാണ്. ശ്രോത്രേന്ദ്രിയത്തിലൂടെയാണല്ലോ ശബ്ദാനുഭവം ഉണ്ടാകുന്നതു്; മിക്കവാറും വാഗിന്ദ്രിയത്തിലൂടെയാണല്ലോ ശബ്ദോത്പത്തി കാണപ്പെടുന്നതു്. ത്വക്കും പാണിയും വായുവികാരങ്ങളാണ്. സ്പർശഗ്രഹണത്തിനുള്ളതാണു ത്വക്ക്; സ്പർശഗുണമുള്ള വസ്തുക്കളെ മാത്രമേ കൈകൊണ്ടു് എടുക്കുവാനും സാധിക്കുകയുള്ളൂ. ചക്ഷുസ്സും പാദവും തേജോവികാരങ്ങളാണ്. രൂപം (നിറം) കണ്ണാണല്ലോ ഗ്രഹിക്കുന്നതു്. പാദങ്ങൾക്കു് ഉഷ്ണത്വം പ്രായേണയുണ്ടു്. അല്പം നടന്നു നോക്കിയാൽ അതു തെളിയുന്നതാണ്. ഉപസ്ഥവും (ജനനേന്ദ്രിയവും) രസനേന്ദ്രിയവും ജലവികാരങ്ങളാണ്. നാവിനു രസഗ്രാഹകത്വമുണ്ടു്; നനവുമുണ്ടു്. ഉപസ്ഥത്തിൽ പ്രായേണ ആനന്ദത്വമുണ്ടു്. ഘ്രാണേന്ദ്രിയവും പായുവും പൃഥിവീകാര്യങ്ങളാണ്. ഘ്രാണേന്ദ്രിയത്തിനു ഗന്ധഗ്രാഹകത്വമുണ്ടു്. പായുവാണല്ലോ മലത്യാഗം നടത്തുന്നതു്.

മനസ്സ് പഞ്ചഭൂതങ്ങളുടേയും പൊതുവായ കാര്യമാണ്. കാരണം ശബ്ദസ്പർശരൂപരസഗന്ധങ്ങളെ ഗ്രഹിപ്പിക്കുന്നതു മനസ്സാണ്. ബുദ്ധി മനോവിശേഷംതന്നെ. ചുടുമ്പോൾ അഗ്നിയെ ദാഹകനെന്നും പാകംചെയ്യുമ്പോൾ അതിനെത്തന്നെ പാചകനെന്നും വിളിക്കുന്നതുപോലെ, സങ്കല്പവികല്പങ്ങൾ നടത്തുമ്പോൾ മനസ്സെന്നും നിശ്ചയം ചെയ്യുമ്പോൾ ബുദ്ധിയെന്നും വിളിക്കപ്പെടുന്നതു് ഒരേ മനസ്സുതന്നെ. പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ എന്നിവയഞ്ചും വായുവികാരങ്ങളാണ്. വായുരൂപത്തിലാണല്ലോ അവ അനുഭവപ്പെടുന്നതു്. ഇങ്ങനെ ജഡങ്ങളായ പഞ്ചഭൂതങ്ങളുടെ കാര്യങ്ങളായതിനാൽ ഇന്ദ്രിയങ്ങളും മനസ്സും ജഡങ്ങളാണ്. അവയൊന്നും നീയല്ല. (തുടരും)

# മാവേലിമന്നന്റെ തിരുമുൽക്കാഴ്ച *

സിദ്ധിനാഥാനന്ദസ്വാമി

പുതുവർഷം; പൊന്നിൻചിങ്ങമാസം. കർക്കടകത്തിലെ കരിംകാറൊഴിഞ്ഞു് വിണ്ടലം വിളങ്ങുന്നു. നാടാകെ പച്ചപ്പുതപ്പു പുതച്ചിരിക്കുന്നു. പ്രകൃതി പുഞ്ചിരി പൊഴിക്കുന്നു. തോടും പുഴകളും തെളിനീർ നിറഞ്ഞു പായുന്നു. കൊയ്ത്തു കഴിഞ്ഞു് അറകൾ നിറയുന്നു. കടുംചൂടോ കൊടുംതണുപ്പോ ഇല്ല. ഇളംതെന്നലിൽ മാമരങ്ങൾ തലയാട്ടുന്നു. എങ്ങും സന്തുഷ്ടിയുടെയും സുഭിക്ഷതയുടെയും അടയാളങ്ങൾ. ഇങ്ങനെയുള്ള ചിങ്ങമാസത്തിലാണു് നമുക്കു് രണ്ടു വിശിഷ്ടാതിഥികൾ വരുന്നതു്: ഒന്നു് അവതാരോത്തമൻ: മറ്റൊന്നു് അസുരോത്തമൻ. കംസന്റെ കൽത്തുറുങ്കിൽ ഉണ്ണിക്കണ്ണൻ പിറന്ന അഷ്ടമിരോഹിണിയും സ്വപ്രജകളെ ആണ്ടിലൊരിക്കൽ ഒന്നു കാണാൻ മാവേലിമന്നൻ വരുന്ന തിരുവോണവും ചിങ്ങമാസത്തിലാണു്. മാവേലിയുടെ വരവും വാസ്തവത്തിൽ ഒരു അവതാരത്തിന്റെ ആവിർഭാവമാണു്: വാമനന്റെ. അങ്ങനെ രണ്ടവതാരപുരുഷന്മാരുടെ ആവിർഭാവത്താൽ പവിത്രമാണു് ഇമ്മാസം. ഒരവതാരപുരുഷൻ ധർമ്മസംസ്ഥാപനത്തിനു വന്നു; അധർമ്മികളെ ധ്വംസിച്ചു. അപരൻ ധർമ്മിഷ്ഠനായ ഒരു രാജാവിന്റെ അടുത്തു യാചകനായി ചെന്നു. വഞ്ചനയിലൂടെ അരചനെ സ്ഥാനഭ്രഷ്ടനാക്കി. ഒരേ ഈശ്വരശക്തിതന്നെയാണു് രണ്ടു കാലഘട്ടങ്ങളിൽ ഇങ്ങനെ വിരുദ്ധകൃത്യങ്ങൾ ചെയ്തതെങ്കിലും, ധർമ്മസംസ്ഥാപകനായ പാർത്ഥസാരഥി പൂർണ്ണപുണ്യാവതാരമായി ആരാധിക്കപ്പെടുന്നു. ഇരക്കാൻ പോയിട്ടു ചതിച്ച വാമനനോ? വിസ്മൃതകോടിയിലുമായി. ഇരക്കാൻ പോയതുകൊണ്ടു തന്നെയാണു് വാമനരൂപം എടുക്കേണ്ടിവന്നതും. കാര്യം നേടിക്കഴിഞ്ഞു് നീളം വെയ്ക്കുന്നതു് അധർമ്മത്തിലൂടെ കാര്യം നേടിക്കഴിയുമ്പോൾ വരുന്ന ഞെളിവാണു്. അതുകൊണ്ടു തന്നെയാണു കേരളീയർ അവതാരപുരുഷനായ വാമനന്റെ തിരുനാളായിട്ടല്ല, വഞ്ചനയ്ക്കു വിധേയനായി ഹൃതരാഷ്ട്രനായിപ്പോയ മഹാബലിയുടെ സന്ദർശനവേളയായിട്ടു തിരുവോണം ആഘോഷിക്കുന്നതും. പോരെങ്കിൽ കേരളീയർ അസുരരാജന്റെ പ്രജകളുമാണല്ലൊ.

ഭാഗവതത്തിൽ മാവേലിമന്നന്റെ കഥ പറയുന്നിടത്തു് അദ്ദേഹം കേരളരാജനായിരുന്നുവെന്നോ, ആണ്ടിലൊരിക്കൽ നാടു കാണാൻ വരാനായി വരം മേടിച്ചു എന്നോ കാണുന്നില്ല. അതൊക്കെ കേരളക്കരയിലെ ഒരൈതിഹ്യം എന്നേ കരുതാനുള്ളു. ധർമ്മിഷ്ഠനായ ഏതെങ്കിലും ബൗദ്ധരാജനെ ആര്യബ്രാഹ്മണർ ഉപായത്തിൽ സ്ഥാനഭ്രംശം ചെയ്തതിനെ മാവേലിയുടെ കഥയുമായി കൂട്ടിയിണക്കിയതായിരിക്കുമോ? വെറും ഊഹാപോഹമല്ലാതെ ഉറച്ച തെളിവില്ലാത്തകാലത്തോളം കഥകൊണ്ടു തൃപ്തിപ്പെടാനേ നിവൃത്തിയുള്ളു. ഈവക കഥകൾ ഇതിഹാസപുരാണങ്ങളിൽ ഉപയോഗിക്കുന്നതു് പല ഉദ്ദേശങ്ങളോടുംകൂടിയാണു്. കഥാശ്രവണത്തിൽനിന്നു കിട്ടുന്ന വിനോദം, അതിൽക്കൂടി കാണാൻ കഴിയുന്ന ലോകതത്ത്വം, ഇവ സൂചിപ്പിക്കുന്ന അദ്ധ്യാത്മതത്ത്വം ഇങ്ങനെ പുരാണകഥകൾക്കു് വാചികം, വ്യംഗ്യം, താത്പര്യം എന്നു് മൂന്നു തരത്തിൽ അർത്ഥമുണ്ടു്. താത്പര്യത്തെ നിർദ്ദേശിക്കാൻ വേണ്ടിയാണു് പുരാണങ്ങൾ കഥ പറയുന്നതു്. ഓണക്കാലമല്ലേ, നമുക്കു് മാവേലിമന്നന്റെ കഥ കുറച്ചു കേൾക്കാം, മാവേലി തരുന്ന ഓണക്കാഴ്ച എന്തെന്നു നോക്കാം.

ദേവന്മാരാൽ പരാജിതനായ മഹാബലി പുരോഹിതനായ ശുക്രാചാര്യരുടെ നിർദ്ദേശപ്രകാരം വിശ്വജിത് എന്ന യാഗം ചെയ്തു് ദിവ്യരഥവും ആയുധങ്ങളും സമ്പാദിച്ചു. ദിവ്യരഥത്തിലേറി പെരുത്ത പടയോടെ ബലി

* ഓണത്തിനെഴുതിയതു്.

ഇന്ദ്രപുരി വളഞ്ഞു. തത്കാലം നേരിട്ടെതിർക്കുന്നതു് വിഫലമെന്നു കണ്ടു് ഇന്ദ്രാദികൾ സ്വർഗ്ഗത്തിൽനിന്നും ഒളിച്ചോടി. മഹാബലി ദേവധാനിയിൽ വാസമുറപ്പിച്ചു് മൂലോകവും അടക്കി വാണു.

ദിതിയുടെ മക്കൾ ദൈത്യന്മാർ; അദിതിയുടെ മക്കൾ ആദിതേയന്മാർ. ദിതിയും അദിതിയും കശ്യപപ്രജാപതിയുടെ ഭാര്യമാരുമാണു്. ഇങ്ങനെ ദൈത്യന്മാരും ആദിത്യന്മാരും ഒരേ അച്ഛന്റെ മക്കളാണു്; ജ്യേഷ്ഠത്തിയുടെയും അനിയത്തിയുടെയും മക്കളാണു്. അവരുടെ പരമ്പരയാണു് സുരാസുരന്മാർ. മക്കൾ ഒളിച്ചോടിയപ്പോൾ ദേവമാതാവായ അദിതി സന്തപ്തയായി; ഭർത്താവിനോടു് സങ്കടം പറഞ്ഞു. കശ്യപൻ അദിതിയോടു് പയോവ്രതം അനുഷ്ഠിച്ചു് വിഷ്ണുവിനെ ആരാധിക്കാൻ ഉപദേശിച്ചു. വിഷ്ണു പ്രത്യക്ഷനായി, താൻ അദിതിയുടെ പുത്രനായി വന്നു പിറന്നു് രാജ്യം ദേവന്മാർക്കു വീണ്ടെടുത്തു കൊടുത്തുകൊള്ളാം, എന്നു പറഞ്ഞു.

ശ്രോണ്യാം ശ്രവണദ്വാദശ്യാം മുഹൂർത്തേഽഭിജിതി പ്രഭുഃ
സർവേ നക്ഷത്രതാരാദ്യാശ്ചക്രുസ്തജ്ജന്മ ദക്ഷിണം.
ദ്വാദശ്യാം സവിതാ തിഷ്ഠൻ മധ്യന്ദിനഗതോ നൃപ
വിജയാ നാമ സാ പ്രോക്താ യസ്യാം ജന്മ വിദുർഹരേഃ.
(ഭാഗ. 8. 18. 5,6.)

ചിങ്ങമാസത്തിൽ ശുക്ലദ്വാദശിയിൽ തിരുവോണം പ്രഥമപാദത്തിൽ അഭിജിത്തെന്ന ശുഭമുഹൂർത്തത്തിൽ, സൂര്യൻ മധ്യാഹ്നത്തിൽ നില്ക്കെ, താരകളും നക്ഷത്രങ്ങളും ശുഭസ്ഥാനങ്ങളിൽ നിലകൊൾകെ, വിഷ്ണു വാമനരൂപേണ അവതരിച്ചു. വാമനൻ അവതരിച്ച ആ ദ്വാദശിക്കു് 'വിജയാ' എന്നു പേർ പ്രസിദ്ധമായി. പ്രജാപതിയും മഹർഷിമാരുമെല്ലാം ചേർന്നു വാമനനു് ഉപനയനം നടത്തി.

ഭാർഗ്ഗവബ്രാഹ്മണരുടെ മേൽനോട്ടത്തിൽ മഹാബലി നർമ്മദാനദീതടത്തിൽ യാഗം നടത്തിക്കൊണ്ടിരിക്കുന്നുവെന്നറിഞ്ഞ വടു അവിടേയ്ക്കു ചെന്നു. യജമാനനും ഋത്വിക്കുകളും സാദരം എതിരേററു സ്വീകരിച്ചു. ബലി അതിഥിയെ സ്വാഗതം ചെയ്തു; പാദപ്രക്ഷാളനം ചെയ്തു് ആ തീർത്ഥം സ്വശിരസ്സിൽ തളിച്ചു. ബലി വിപ്രബാലനോടു ചോദിച്ചു: 'വടോ, അങ്ങു് എന്തോ ചോദിക്കാൻ വന്നിരിക്കുകയാണെന്നു ഞാൻ കരുതുന്നു. അങ്ങേയ്ക്കു് എന്താണു വേണ്ടതു്, പൊന്നോ, പാർപ്പിടമോ, അന്നമോ, കന്യയോ, ഗ്രാമമോ, ആനയോ, കുതിരയോ, തേരോ, എന്തു വേണമെങ്കിലും ചോദിച്ചോളൂ.' ബലിയെയും ബലിയുടെ കുലത്തെയും വാഴ്ത്തിക്കൊണ്ടു വാമനൻ വരിച്ചു: 'എനിക്കല്പം ഭൂമി വേണം: എന്റെ കാലിനു് മൂന്നടി വെയ്ക്കാൻ മാത്രം.' ബാലന്റെ അറിവില്ലായ്മകൊണ്ടാണു് ഇത്ര നിസ്സാരമായ ഒരു കാര്യം മൂലോകമന്നനായ തന്നോടു ചോദിക്കുന്നതെന്നു കരുതി ബലി വീണ്ടും പറഞ്ഞു: 'ഒരു ദ്വീപുതന്നെ ദാനം ചെയ്യാൻ കഴിയുന്ന എന്നെ പ്രീതനാക്കിയിട്ടു മൂന്നടി മണ്ണു യാചിക്കുന്ന അങ്ങു് ബുദ്ധിയില്ലാത്തവനാണു്. എന്റെയടുത്തു വന്നവൻ പിന്നെ ആരോടും യാചിക്കാൻ ഇടവരരുതു്. അതിനാൽ ഹേ വടോ, അങ്ങേയ്ക്കു് ഉപജീവനത്തിനു് ഉതകുന്നത്ര ഭൂമി ചോദിയ്ക്കൂ.' 'ലോകത്തിലെന്തൊക്കെയോ പ്രിയ വസ്തുക്കളുണ്ടു്! മനസ്സിനു് അടക്കമില്ലാത്തവനു് അതെല്ലാം കിട്ടിയാലും മതിവരുന്നതല്ല. സപ്തദ്വീപാധിപതികളായിരുന്ന വൈന്യൻ, ഗയൻ തുടങ്ങിയവർക്കുപോലും അലംഭാവം തോന്നിയിരുന്നില്ല എന്നു കേട്ടിട്ടുണ്ടു്. കിട്ടുന്നതുകൊണ്ടു തൃപ്തിയടയുന്നവൻ സുഖമായി വാഴുന്നു; സംതൃപ്തിയില്ലാത്തവനു് മൂലോകവും കിട്ടിയാലും മതിയാവുകയില്ല. അതിനാൽ ഞാൻ മൂന്നടി മണ്ണുകൊണ്ടു തൃപ്തിപ്പെട്ടുകൊള്ളാം.'

കുലഗുരുവായ ശുക്രൻ ബലിയോടു പറഞ്ഞു, വടുവായി വന്നിരിക്കുന്നതു് വാനവരുടെ കിങ്കരനായ വിഷ്ണുവാണു്, ബലിയെ ചതിച്ചു് ഐശ്വര്യമെല്ലാം തട്ടിയെടുക്കാനാണു് വന്നിരിക്കുന്നതു്, എന്നെല്ലാം. വടുവിനു ദാനം ചെയ്താൽ സർവ്വസ്വനാശം സംഭവിക്കുമെന്നും അതിനാൽ പ്രതിജ്ഞ പിൻവലിക്കുകയാണു് ഉചിതമെന്നും ആ അസുരഗുരു ശിഷ്യനെ ഉപദേശിച്ചു. ആചാര്യന്റെ ഉപദേശം ലൗകികജീവിതത്തിനു് അനിവാര്യമാണെന്നു് സ്വീകരിച്ചുവെങ്കിലും മഹാബലി തന്റെ പ്രതിജ്ഞ പിൻവലിക്കാൻ തയ്യാറായില്ല. വടുരൂപേണ വന്നിരിക്കുന്നതു വിഷ്ണുവാണെങ്കിൽ അദ്ദേഹം ഏതെങ്കിലും തരത്തിൽ തന്നെ തോല്പിക്കും. അതല്ല വേറെ ഏതെങ്കിലും വിപ്രൻ വഞ്ചിക്കാൻ വന്നിരിക്കയാണെങ്കിൽ അവൻ പോരിൽ കൊല്ലപ്പെടും; എന്തായാലും

ബ്രാഹ്മണനോടു ചെയ്ത പ്രതിജ്ഞ നിഷേധിക്കാൻ താൻ തയ്യാറില്ല എന്ന നിശ്ചയത്തിൽ ബലി ഉറച്ചുനിന്നു. തന്റെ ആജ്ഞയെ ധിക്കരിച്ച ശിഷ്യൻ ഐശ്വര്യഭ്രഷ്ടനായിപ്പോകട്ടെ എന്നു ശുക്രൻ ബലിയെ ശപിച്ചു. ബലിപത്നി വിന്ധ്യാവലി പൊൽക്കലശത്തിൽ ജലം കൊണ്ടുവന്നു. ബലി വാമനന്റെ പാദം കഴുകി തീർത്ഥം ശിരസ്സിൽ തളിച്ചു. ഉദകപൂർവ്വം വടുവിന്നു് ഭൂമി ദാനംചെയ്തു. വാമനൻ വിരാഡ്രൂപിയായി വളർന്നു. ഒരടികൊണ്ടു് ഭൂമിയളന്നു; രണ്ടാം പാദംകൊണ്ടു് സ്വർഗ്ഗവും അളന്നു; മൂന്നാം പാദം വെയ്ക്കാൻ ഇടം മതിയായില്ല. ദീക്ഷിതനായ തങ്ങളുടെ സ്വാമിയെ വ്യാജവടുവായ വിഷ്ണു വഞ്ചിച്ചു എന്നു കണ്ടു് ബലിഭൃത്യന്മാർ പോരിനൊരുങ്ങി. വിഷ്ണുപാർഷദന്മാർ അവരോടെതിരിട്ടു. സ്വസൈനികരുടെ പരാജയം കണ്ടു് ബലി പറഞ്ഞു: 'വിപ്രചിത്തേ, രാഹോ, നേമേ, അടങ്ങുവിൻ; ഞാൻ പറയുന്നതു കേൾക്കുവിൻ.

യഃ പ്രഭുഃ സർവ്വഭൂതാനാം സുഖദുഃഖോപപത്തയേ
തം നാതിവർത്തിതും ദൈത്യാഃ പൗരുഷൈരീശ്വരഃ
പുമാൻ. (ഭാഗ. 8-22-20)

ജീവികൾക്കു് സുഖദുഃഖങ്ങൾ വരുത്താൻ കരുത്തുറ്റ നാഥനെ പൗരുഷംകൊണ്ടു കീഴടക്കാൻ ആരും ആളല്ല. മുമ്പു നമ്മെ തുണച്ചിരുന്ന ഈശ്വരൻ ഇന്നു് അതിനു വിപരീതം ചെയ്യുന്നു. നാമിവരെ പലവുറു പരാജിതരാക്കിയിട്ടുണ്ടു്. അവരിപ്പോൾ നമ്മെ ജയിച്ചു് ആർത്തുവിളിക്കുന്നു. ദൈവം നമുക്കു് അനുകൂലമാകുന്ന അവസരത്തിൽ നമുക്കിനിയും ഇവരെ ജയിക്കാം.' ബലിവാക്യം കേട്ടു ദൈത്യന്മാർ രസാതലത്തിലേയ്ക്കു പോയി. വാമനാഭിപ്രായമറിഞ്ഞു് ഗരുഡൻ ബലിയെ വരുണപാശംകൊണ്ടു കെട്ടി. അതു കണ്ടുനിന്നവരെല്ലാം ഹാഹാകാരം മുഴക്കി. മൂന്നാം പാദം വെയ്ക്കാൻ ഇടം നൽകാൻ കഴിയാതെവന്ന ബലിയെ വാമനൻ അധിക്ഷേപിച്ചു.

അധിക്ഷേപംകൊണ്ടൊന്നും യാതൊരു കലുക്കവും കൂടാതെ ബലി പറഞ്ഞു: "സർവ്വേശ്വര, ഞാൻ പറഞ്ഞതു് അസത്യമായിപ്പോയി എന്നു് അങ്ങു കരുതുന്നെങ്കിൽ ഞാനതു സത്യമാക്കുന്നുണ്ടു്: അവിടുത്തെ കാലടി എന്റെ ശിരസ്സിലർപ്പിച്ചാലും. നരകവാസമോ സ്ഥാനഭ്രംശമോ ഒന്നും ഞാൻ അസത്യത്തോളം ഭയപ്പെടുന്നില്ല. സർവ്വോത്തമനായ അങ്ങു് നല്കുന്ന ദണ്ഡം അതീവ ശ്ലാഘ്യമാണു്. ഇങ്ങനെയൊരു അനുഗ്രഹം അമ്മയോ അച്ഛനോ സുഹൃത്തുക്കളോ നല്കുന്നില്ല.

ത്വം നൂനമസുരാണാം നഃ പാരോക്ഷ്യഃ പരമോ ഗുരുഃ
യോ നോഽനേകമദാന്ധാനാം വിഭ്രംശം ചക്ഷുരാദിശത്.
(ഭാഗ. 8. 22. 5.)

നാനാതരത്തിലുള്ള മദംകൊണ്ടു് മത്താന്ധു് കണ്ണുകാണാതായ ഞങ്ങളെ സ്ഥാനഭ്രഷ്ടരാക്കി കണ്ണു കാണാറാക്കിയ അങ്ങു് അസുരന്മാരുടെ പരോക്ഷഗുരുവാണു്. അങ്ങയിൽ നിരന്തരമായ വൈരയോഗം പുലർത്തി അനേകം അസുരന്മാർ സായുജ്യം പ്രാപിച്ചിട്ടുണ്ടു്. സർവ്വശക്തനായ അങ്ങു് എന്നെ കീഴടക്കി; വരുണപാശത്താൽ ബന്ധിച്ചു. അതുകൊണ്ടൊന്നും എനിക്കു് യാതൊരു ലജ്ജയോ വ്യഥയോ തോന്നുന്നില്ല. എന്റെ പിതാമഹൻ പ്രഹ്ലാദൻ അവിടുത്തെ ഭക്തോത്തമനല്ലയോ? 'അവസാനം വിട്ടെറിയേണ്ട ഈ ശരീരംകൊണ്ടെന്തു കാര്യം? സ്വത്തപഹരിക്കുന്ന സ്വജനങ്ങളെന്നു പറയുന്ന തസ്കരന്മാരെക്കൊണ്ടെന്തു കാര്യം? സംസാരഹേതുഭൂതയായ ഭാര്യയെക്കൊണ്ടെന്തു കാര്യം? വീടുകൊണ്ടെന്തു കാര്യം? ഒക്കെ ആയുസ്സു് പാഴാക്കാൻ മാത്രം ഉതകും.' ഇപ്രകാരം ചിന്തിച്ചു് എന്റെ പിതാമഹൻ അങ്ങയുടെ അടിമലരിനെ ആശ്രയിച്ചു് അഭയം നേടി. ദൈവം എന്നെയും സ്ഥാനഭ്രഷ്ടനാക്കി അവിടുത്തെ അടുത്തെത്തിച്ചു. ഇതാണു് അനശ്വരമായ ജീവിതം."

അപ്പോഴേയ്ക്കും പ്രഹ്ലാദൻ അവിടെയെത്തി. വരുണപാശബദ്ധനായ ബലി പിതാമഹന്നു് ഉപഹാരങ്ങളൊന്നും അർപ്പിക്കാനാവാതെ തല കുനിച്ചു വണങ്ങി കണ്ണീരുംവാർത്തു കീഴോട്ടും നോക്കി ഇരുന്നു. പ്രഹ്ലാദൻ വാമനനെ നമസ്കരിച്ചു; ബലിക്കു് ഐശ്വര്യഭ്രംശം വരുത്തിയതു് ഒരനുഗ്രഹമാണു് എന്നു വാമനനോടു പറയുകയും ചെയ്തു. ഭയവിഹ്വലയായ ബലിപത്നി വിന്ധ്യാവലി കൂപ്പുകൈയ്യോടെ പറഞ്ഞു: 'അങ്ങു് സ്വലീലയ്ക്കായി മൂവുലകം സൃഷ്ടിച്ചു. ചില മൂഢന്മാർ തങ്ങളാണു് ലോകത്തിന്റെ ഉടയവരെന്നു് അഭിമാനിക്കുന്നു. അങ്ങയുടെ മായയാൽ മോഹിതരായി ഇപ്രകാരം തങ്ങളിൽ കർത്തൃത്വം ആരോപിക്കുന്ന

നിർലജ്ജരായ ആ മൂഢന്മാർ കർത്താവും ഭർത്താവും സംഹർത്താവുമായ അങ്ങേയ്ക്കു് എന്തു് സമർപ്പിക്കാനാണു് ?' ബലിയെ മോചിപ്പിക്കാൻ വിരിഞ്ചൻ വാമനനോടു് അപേക്ഷിച്ചു. വാമനൻ അരുളി:

ബ്രഹ്മൻ യമനുഗൃഹ്ണാമി തദ്വിശോ വിധുനോമ്യഹം
യന്മദഃ പുരുഷഃ സ്തബ്ധോ ലോകം മാം ചാവമന്യതേ.

(ഭാഗ. 8. 23. 24.)

'ഹേ ബ്രഹ്മൻ, ഞാൻ ആരെ അനുഗ്രഹിച്ചാനാഗ്രഹിക്കുന്നുവോ അവന്റെ ഐശ്വര്യത്തെ അപഹരിക്കുന്നു. കാരണം, ഐശ്വര്യമദംകൊണ്ടു് മനുഷ്യൻ ലോകത്തെയും എന്നെയും ധിക്കരിക്കുന്നു. സംസാരത്തിൽ കിടന്നുഴലുന്ന ജീവനു് മാനവജന്മം ലഭിക്കുന്നതു ദുർലഭമാകുന്നു. ജന്മം, കർമ്മം, വയസ്സു്, സൗന്ദര്യം, വിദ്യ, ഐശ്വര്യം, ധനം മുതലായവകൊണ്ടു് മനുഷ്യനു് മദം ഉണ്ടാകാതിരിക്കുന്നെങ്കിൽ അതെന്റെ അനുഗ്രഹം കൊണ്ടാണു്. മാനഗർവ്വാദികൾക്കു കാരണവും സർവ്വശ്രേയസ്സുകൾക്കും വിഘാതങ്ങളും ആയ ജന്മാദികൾകൊണ്ടൊന്നും എന്നിൽ ഭക്തിയുള്ളവൻ മോഹിതനാവുകയില്ല. ദൈത്യദാനവാധിപനായ ഈ ബലി എന്റെ മായയെ ജയിച്ചിരിക്കുന്നു. എന്തെന്നാൽ സ്ഥാനഭ്രംശം ഏറ്റിട്ടും ഇവൻ അക്ഷോഭ്യനാണു്. ധനം പോയി; പദവി പോയി; വൈരികൾ നിന്ദിച്ചു, കെട്ടിൽ പെട്ടു, ബന്ധുക്കൾ വെടിഞ്ഞു, വേദന പലതും അനുഭവിച്ചു; ഗുരു ശകാരിച്ചു, ശപിച്ചു; ഞാൻ വ്യാജരൂപേണ ധർമ്മം ഉപദേശിച്ചു. ഇതൊക്കെയായിട്ടും ഇവൻ സത്യം വെടിഞ്ഞില്ല. അമരന്മാർക്കുപോലും അപ്രാപ്യമായ സ്ഥാനം ഇവനു ഞാൻ നല്കിയിരിക്കുന്നു. എന്നെ ആശ്രയിച്ചിരിക്കുന്ന ഇവൻ സാവർണിമന്വന്തരത്തിൽ ഇന്ദ്രനായ് ഭവിക്കും. അതുവരെ ഇവൻ വിശ്വകർമ്മനിർമ്മിതമായ സുതലത്തിൽ വസിക്കട്ടെ. ആധിവ്യാധികളോ ശ്രമാലസ്യങ്ങളോ പരപരാഭവമോ അന്യോപദ്രവങ്ങളോ ഒന്നും എന്റെ അനുഗ്രഹത്താൽ ഇവനു് ഉണ്ടാകയില്ല.'

അനന്തരം വാമനൻ ബലിയോടു പറഞ്ഞു:

'ഇന്ദ്രസമനായ അല്ലയോ മഹാരാജ, അങ്ങേയ്ക്കു മംഗളം ഭവിക്കട്ടെ. സ്വർഗ്ഗവാസികൾ പോലും കാംക്ഷിക്കുന്ന സുതലത്തിലേയ്ക്കു് അങ്ങു് ജ്ഞാതികളോടൊത്തു പോയാലും. ഇന്ദ്രാദിലോകാധിപന്മാർപോലും അങ്ങയെ ധിക്കരിക്കുകയില്ല: പിന്നെ മറ്റുള്ളവരുടെ കാര്യം പറയാനുണ്ടോ ? അങ്ങയുടെ ആജ്ഞയെ ധിക്കരിക്കുന്നവരെ എന്റെ സുദർശനചക്രം സംഹരിക്കുന്നതാണു്. അങ്ങയെയും അങ്ങയുടെ സമ്പത്തിനെയും ബന്ധുക്കളെയും ഞാൻ സർവ്വവിധത്തിലും കാത്തുരക്ഷിക്കുന്നതാകുന്നു. അങ്ങു് എന്നെ സർവ്വദാ അങ്ങയുടെ സമീപത്തിൽ കാണുന്നതാണു്. ദാനവദൈത്യന്മാരുമായുള്ള സംഗംകൊണ്ടുണ്ടാകുന്ന ആസുരഭാവം എന്റെ ദർശനംകൊണ്ടു് ഉടനടി ഇല്ലാതാകും.'

സജ്ജനസമ്മതനും മഹാത്മാവുമായ മഹാബലി ഭക്തിപരവശനായി ബദ്ധാഞ്ജലിയായി ഗദ്ഗദത്തോടെ വാമനനോടു പറഞ്ഞു: 'അത്യാശ്ചര്യം! അങ്ങയെ നമിക്കാൻ ശ്രമിച്ചപ്പോഴേയ്ക്കും അവിടുന്നു് പരമഭക്തന്മാർക്കു് അഹമായ പരമപദം ഇവനു് നല്കാൻ നിശ്ചയിച്ചുകഴിഞ്ഞുവല്ലൊ. അമരന്മാർക്കുപോലും അലബ്ധമായ അനുഗ്രഹം അസുരാധമനായ ഇവനിൽ അവിടുന്നു് അർപ്പിച്ചുവല്ലൊ.'

ത്രിമൂർത്തികളെയും വണങ്ങി അനുചരന്മാരോടൊരുമിച്ചു സുതലത്തിലേയ്ക്കു പോകാൻ ബലി ഒരുങ്ങി. സ്വർഗ്ഗം ഇന്ദ്രനു് തിരിച്ചുനല്കി ഭഗവാൻ സകല ലോകങ്ങളെയും പാലിച്ചു. പാശമുക്തനായ സ്വപൗത്രൻ ഭഗവത്പ്രീതിയ്ക്കു പാത്രമായി എന്നു കണ്ടു് പ്രഹ്ലാദൻ ഭക്തിപരവശനായിട്ടീപ്രകാരം പറഞ്ഞു: 'വിശ്വവന്ദ്യന്മാർകൂടി നമിക്കുന്ന അടിമലരാണ് അവിടുന്നു് ഞങ്ങളുടെ ദ്വാരപാലകനായല്ലൊ ! ശിവനോ വിരിഞ്ചനോ കമലയ്ക്കോ മററാർക്കുമോ ഇമ്മാതിരിയൊരനുഗ്രഹം ലഭിക്കുകയില്ല. ബ്രഹ്മാദികൾ അവിടുത്തെ അടിമലർ ആശ്രയിച്ചിട്ടു കൊണ്ടു് ലോകസൃഷ്ട്യാദിവ്യാപാരങ്ങളിൽ സമർത്ഥരായിത്തീന്നു. എന്നാൽ ഹീനയോനിജാതരായ ഞങ്ങൾ അങ്ങയുടെ കാരുണ്യത്തിനു പാത്രമാകാൻ എന്തു ചെയ്തിട്ടുണ്ടു് ? അവിടുത്തെ ലീല ആശ്ചര്യകരംതന്നെ. ലോകകർത്താവും സർവ്വജ്ഞനും സർവ്വാത്മാവും സമദർശിയുമായ അങ്ങയുടെ വിഷമസ്വഭാവവും ആശ്ചര്യകരം തന്നെ. കല്പകവൃക്ഷംപോലെ അവിടുന്നു് ഭക്തപ്രിയനാകുന്നു.'

ശ്രീഭഗവാന്റെ അനുജ്ഞയോടും അനുഗ്രഹത്തോടുംകൂടി പ്രഹ്ലാദനും ബലിയും അനുചരന്മാരും സുതലത്തിലേയ്ക്കു പോയി. രാവണൻ ദിഗ്വിജയാവസരത്തിൽ സുതലത്തിലെത്തി.

ശ്രീനാരായണൻ ഗദാപാണിയായി പടിക്കൽ കാവൽനിൽപുണ്ട്. ബലിയെ വെല്ലാൻ വന്നിരിക്കയാണു രാവണൻ എന്നു കണ്ടു ഭഗവാൻ. 'യേന അംഗുഷ്ഠേന പദാ ദശകന്ധരോ യോജനായുതായുതം ദിഗ്വിജയ ഉച്ചാടിതഃ.' (ഭാഗ. 5. 24. 27) കാലിന്റെ പെരുവിരൽ കൊണ്ടു ഭഗവാൻ രാവണനെ തോണ്ടിയൊരേറുകൊടുത്തു. പത്തുതലയൻ പത്തുകോടി യോജനയകലെ ചെന്നുവീണു.

ബലി സുതലത്തിൽ സർവ്വസമ്പത്സമൃദ്ധിയോടെ വാഴുന്നു; വിഷ്ണു ബലിയുടെ വാതില്ക്കൽ കാവൽ നില്ക്കുന്നു. ആണ്ടിലൊരിക്കൽ ബലി കേരളം കാണാൻ വരുന്നു. ഇതാണ് ഓണത്തെ സംബന്ധിക്കുന്ന ഐതിഹ്യം.

ഉപരിപ്ലവദൃഷ്ട്യാ ധർമ്മിഷ്ഠനായ ഒരു രാജാവിനെ ദേവന്മാരുടെ വാക്കു കേട്ട് വിഷ്ണു വഞ്ചിച്ചു എന്നാണു തോന്നുക. പുരാണകർത്താക്കൾക്ക് കഥയിലല്ല താത്പര്യം. 'വിവേകവിജ്ഞാനവിവൃദ്ധയേ നൃണാം വചോവിഭൂതീഃ' ഭാഗവതവാഗ്വിലാസം വ്യാസൻ രചിച്ചതു് മനുഷ്യർക്ക് വിവേകവിജ്ഞാനങ്ങളെ വളർത്താനാണ് എന്ന് കഥാകഥനത്തിന്റെ ഉദ്ദേശം പുരാണകർത്താവുതന്നെ വ്യക്തമാക്കിയിട്ടുണ്ട്. ദേവാസുരയുദ്ധം എക്കാലവും നടക്കുന്നുണ്ട്. വർഗ്ഗങ്ങൾ തമ്മിലും വ്യക്തികൾ തമ്മിലും ഉണ്ട്; ഓരോ വ്യക്തിയുടെ മനസ്സിലും നടന്നുകൊണ്ടിരിക്കുന്നുമുണ്ട്. അവസാനം ദൈവശക്തിയാണ് ജയിക്കുക. കാരണം, പൗരുഷം എത്ര പ്രബലമായാലും പരിമിതമാണ്. മാത്രമല്ല, പൗരുഷത്തിന്റെ പിന്നിലും ദൈവാധീനമാണ് പ്രവർത്തിക്കുന്നതു്. പൗരുഷത്തിന്റെ പ്രതിനിധികളാണ് അസുരന്മാർ. അവർ പ്രാണൻ പോയാലും ദൈവത്തെ ആശ്രയിക്കുകയില്ല. ദൈവത്തെ വെല്ലാനും കൊല്ലാനും അവർ ആവതെല്ലാം ചെയ്യും. പക്ഷെ പൗരുഷത്തിന്റെ ആ വിളയാട്ടമെല്ലാം ദൈവം അനുവദിക്കുന്നിടത്തോളമേ നടക്കൂ. ബലിതന്നെ ഇക്കാര്യം അനുചരന്മാരോട് പറയുന്നുണ്ടല്ലൊ. സാധാരണ അസുരന്മാർ ധർമ്മദ്വേഷികളുമാണ്. എന്നാൽ പ്രഹ്ലാദപൗത്രനായ ബലി അതീവ ധർമ്മനിഷ്ഠനായിരുന്നു. ധർമ്മം പുഷ്കലമാവണമെങ്കിൽ ഭക്തിയോടുകൂടിയതാവണം. ധർമ്മത്തിന്റെ പൂർണ്ണത ഭഗവത്പ്രാപ്തിയിലാണ്. ബലിക്ക് ഉപായം അന്യൂനമായും ഉണ്ടായിരുന്നു. അതിനെ പൂർണ്ണതയിലേയ്ക്ക് നയിക്കാനുള്ള ഈശ്വരഭക്തി ഉണ്ടായിരുന്നുമില്ല. ഉപായം അന്യൂനമായാൽ ഉപേയം തനിയെ വന്നുചേരേണ്ടതാണ്. അതിനാണ് വിഷ്ണു വാമനരൂപേണ വന്നു് ബലിയുടെ സർവ്വസ്വവും അപഹരിച്ചതു്. ആദ്യം ബലി തന്നിൽനിന്നന്യമായതൊക്കെ നല്കി. അതുകൊണ്ടു് ആദ്ധ്യാത്മികലക്ഷ്യം ലഭിക്കുകയില്ല. നല്കേണ്ടതു് അവനവന് അവകാശപ്പെട്ടതാണല്ലൊ. തന്റേതെന്നു് ആർക്കെങ്കിലും അവകാശപ്പെടാവുന്ന എന്തെങ്കിലും ഉണ്ടെങ്കിൽ അതു് തന്റെ അഹങ്കാരം മാത്രമാണ്; മറ്റെല്ലാം മറ്റാരുടെയോ വകയാണ്. അഹങ്കാരവും ആലോചിച്ചാൽ സ്വന്തമൊന്നുമല്ല എന്നു വ്യക്തമാകും. അഹങ്കാരമാണ് ജീവനെ ഈശ്വരനിൽനിന്നും അകററിനിർത്തുന്നതു്. ആ അഹങ്കാരത്തെ അടിയറവു വെയ്ക്കുകയാണ് ശരിയായ തിരുമുല്ക്കാഴ്ച, യഥാർത്ഥമായ ആത്മനിവേദനം. ബലിയുടെ ധാർമ്മികതാപൂർണ്ണതകൊണ്ടു പ്രീതനായ ഈശ്വരൻ ബലിയെ, ജീവനെ, തന്നിലേയ്ക്ക് ആകർഷിക്കുകയാണ്, ബലിശിരസ്സിൽ പാദാർപ്പണം ചെയ്യുന്നതുകൊണ്ടു സാധിക്കുന്നതു്. ഈശ്വരന് ആത്മസമർപ്പണം ചെയ്യുകയാണു വേണ്ടതു്. അതിനുപകരം സ്വാർത്ഥനിഷ്ഠനായ മനുഷ്യൻ ആടിനെയും കോഴിയെയും ബലിയർപ്പിക്കുന്നു. മാവേലിമന്നൻ തന്നെത്തന്നെ ഈശ്വരനു സമർപ്പിച്ചു. അതുകൊണ്ടാണദ്ദേഹം മഹാ-ബലി ആയിത്തീർന്നതു്. സ്വയം ബലി അർപ്പിക്കുന്നവന്റെ യോഗക്ഷേമങ്ങളെല്ലാം ഈശ്വരൻ നോക്കിക്കൊള്ളും. സുതലം സ്വർഗ്ഗത്തെക്കാളും ഭോഗസമൃദ്ധമാണ്. ബലിയുടെ വീടു കാക്കുന്ന ജോലി വിഷ്ണു ഏററിരിക്കുകയാണ്. ആത്മസമർപ്പണം ചെയ്തവനു പിന്നെ അഹങ്കാരമില്ല, കർത്തൃത്വമില്ല; അവൻ പിന്നെ ഈശ്വരന്റെ നിമിത്തം മാത്രം. അവനിൽക്കൂടി ഈശ്വരൻ ലോകസംഗ്രഹം നടത്തിയെന്നുവരാം. അതിനു വേണ്ടിയാണ് ഇനിയത്തെ മന്വന്തരത്തിൽ ഇന്ദ്രനായിത്തീരുമെന്നു് ബലിയെ അനുഗ്രഹിച്ചതു്.

ഇപ്രകാരം ധർമ്മനിഷ്ഠനായ ജീവന്റെ ആത്മസമർപ്പണവും ഭഗവാന്റെ ഭക്താനുഗ്രഹവ്യഗ്രതയും വ്യക്തമാക്കുന്ന ഒരു ഐതിഹ്യമത്രേ മാവേലിമന്നന്റെ തിരുമുല്ക്കാഴ്ച.

# ജീവന്മുക്തിവിവേകം – 23

ജീ. ബാലകൃഷ്ണൻനായർ

## ചിദഭ്യാസനാഭ്യാസം

വാസനാക്ഷയം നേടി വിവേകം നിലനിർത്തേണ്ട അഭ്യാസക്രമമാണല്ലോ നാം ഇതുവരെ വിവരിച്ചതു്. ഇങ്ങനെ വിവേകവിചാരംകൊണ്ടും ഇന്ദ്രിയനിരോധംകൊണ്ടും മനസ്സിനെ ഉപശമിപ്പിക്കണം. ദീർഘകാലം ഇടവിടാതെ ശ്രദ്ധാപൂർവ്വം അഭ്യസിച്ചാലേ ഇതു സാദ്ധ്യമാവൂ. അഭ്യാസം ദൃഢപ്പെടുന്നതോടെ മൈത്രി, കരുണ, മുദിത, ഉപേക്ഷ തുടങ്ങിയ ദൈവീവാസനകൾക്കു് സ്ഥിരപ്രതിഷ്ഠ ലഭിക്കും. അതോടെ ആസുരസമ്പദ്രൂപങ്ങളായ മലിനവാസനകൾ ക്ഷയിക്കുകയും ചെയ്യും. തുടന്നു് ശ്വാസോച്ഛ്വാസംപോലെയും കണ്ണടച്ചു തുറക്കുന്നതുപോലെയും മൈത്ര്യാദിശുദ്ധവാസനകൾ പുരുഷപ്രയത്നം കൂടാതെതന്നെ സ്വാഭാവികമായി പ്രവർത്തിച്ചു തുടങ്ങും. അങ്ങനെ ദൈവീസമ്പദ്രൂപമായ ശുദ്ധവാസനയിൽ നിന്നും വ്യതിചലിക്കാതെ ലോകവ്യവഹാരം തുടരാം. ഇനിയും വേണ്ടതു ചിന്മാത്രവാസനാഭ്യാസംകൊണ്ടു് ശുദ്ധവാസനകളേയും ജയിക്കുകയാണു്. അതിനായി ശുദ്ധവാസനകൾ പ്രവർത്തിക്കുമ്പോൾ അവയുടെ വിജയാപജയങ്ങളിൽ ചിത്തം ഉദാസീനമായിത്തീരണം. പ്രവർത്തനം പൂർണ്ണമായി ഫലിച്ചുവോ, എന്തെങ്കിലും കേടുപാടുകൾ പററിയോ എന്നിത്യാദിചിന്തകൾ ചിത്തത്തിൽനിന്നു് ഉപേക്ഷിക്കണം. എന്നാൽ ഉറക്കമോ, ആലസ്യമോ, മനോരാജ്യമോ ചിത്തത്തെ പിടികൂടാൻ അനുവദിക്കുയുമരുതു്. ചിത്തത്തിൻെറ ഈ രൂപത്തിലുള്ള ചേഷ്ടകളെയെല്ലാം ഉപശമിപ്പിച്ചു ചിദഭ്യാസന അഭ്യസിക്കണം. ബോധസ്വരൂപമായ സത്യവസ്തുവിലെ മായാകാര്യമാണു പ്രപഞ്ചം. പ്രത്യക്ഷത്തിൽത്തന്നെ പ്രപഞ്ചത്തിൽ രണ്ടേ രണ്ടു ഘടകങ്ങളേ കാണാനുള്ളൂ. ബോധവും ജഡവുമാണീ രണ്ടു ഘടകങ്ങൾ. ബോധമല്ലാത്തതൊക്കെ ജഡം. ജഗത്തുമുഴവൻ ബോധജഡങ്ങളുടെ കൂടിക്കലർപ്പാണു്. പഞ്ചേന്ദ്രിയങ്ങൾ കൊണ്ടറിയപ്പെടുന്ന ശബ്ദസ്പർശരൂപരസഗന്ധങ്ങളാണു് ജഡങ്ങൾ. ഏതു ജഡത്തെ വിശകലനം ചെയ്താലും അതു് ശബ്ദസ്പർശരൂപരസഗന്ധങ്ങളിൽ ഉൾപ്പെടും. ഇന്ദ്രിയങ്ങൾക്കു് ഈ ബാഹ്യജഡങ്ങളെ മാത്രമേ കാണാൻ കഴിയൂ. ''പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂഃ'' എന്ന കഠോപനിഷദ്വാക്യം ഈ രഹസ്യമാണു് വെളിപ്പെടുത്തിയിരിക്കുന്നതു്. പുറമേയുള്ള വിഷയങ്ങളെ മാത്രം തേടിപ്പുറപ്പെട്ട ഇന്ദ്രിയങ്ങളെ ജഗദീശ്വരൻ ശിക്ഷിച്ചു. അതുകൊണ്ടവയ്ക്കു് ആത്മാവിനെ ദർശിക്കാൻ കഴിവില്ല. എങ്കിലും ഇന്ദ്രിയപ്രവർത്തനത്തിനും ജഡദർശനത്തിനും മൂലകാരണമായ ബോധത്തെ മാററിനിർത്താൻ ആർക്കും കഴിയുന്നതല്ല. ''തമേവ ഭാന്തം അനുഭാതി സർവ്വം, തസ്യ ഭാസാ സർവ്വമിദം വിഭാതി'' (സ്വാനുഭവത്തോടെ സ്വയം പ്രകാശിച്ചു വിളങ്ങുന്ന ബോധത്തെ പിൻതുടന്നാണു മററെല്ലാം പ്രകാശിക്കുന്നതു്; ബോധസ്വരൂപനായ ഈശ്വരൻെറ പ്രകാശം ഏററുവാങ്ങി മററെല്ലാം പ്രകാശിക്കുന്നു.) എന്നു കഠോപനിഷത്തും പ്രഖ്യാപിക്കുന്നു. ബോധം ആദ്യമേ സ്വയം പ്രകാശിച്ചില്ലെങ്കിൽ ജഡമൊന്നും ഉള്ളതായിത്തീരുകയില്ല എന്നു ചുരുക്കം. അതുകൊണ്ടു് ബോധത്തെ പിൻതുടന്നു മാത്രം പ്രകാശിക്കുന്ന ജഡങ്ങൾ നേരത്തെ സ്വയം പ്രകാശിച്ചു നില്ക്കുന്ന ബോധത്തിൽത്തന്നെയുള്ള കാഴ്ചകളാണെന്നു തീർച്ച. ഇക്കാര്യം ഉറച്ചു് ജഡങ്ങൾക്കു പ്രത്യേകം വസ്തുസത്തയില്ലെന്നും ചൈതന്യം മാത്രമാണു സത്യമെന്നും കാണണം. അങ്ങനെ കാണപ്പെടുന്നതൊക്കെ ചിത്തു് അഥവാ ബോധം മാത്രമാണെന്നനുഭവിക്കാൻ ചിത്തത്തെ പഠിപ്പിക്കണം. ഇതാണു ചിന്മാത്രവാസനാഭ്യാസം. വാസിഷ്ഠത്തിൽ മഹാബലിക്കു് ഗുരുവായ ശുക്രൻ ഇക്കാര്യം സ്പഷ്ടമായി വെളിപ്പെടുത്തിക്കൊടുക്കുന്നു. ഒരു ദിവസം ബലി ഗുരുവിനെ

സന്ദർശിച്ച് ചില സംശയങ്ങളുന്നയിച്ചു: "ഇവിടെ വാസ്തവത്തിലുള്ളതെന്ത്? ഏതു് ഒരൊററവസ്തുവാണ് ഈ പ്രപഞ്ചമായി കാണപ്പെടുന്നതു്? ഈ പ്രപഞ്ചത്തിൽ നിറഞ്ഞു നിൽക്കുന്നതെന്തു്? അങ്ങാരു്? ഞാനാരു്? ഇക്കാണപ്പെടുന്ന ജീവജാലങ്ങളൊക്കെയാരു്?" ശുക്രൻ മറുപടി നൽകി:

ചിദിഹാസ്തീഹ ചിന്മാത്രമിദം ചിന്മയമേവ ച
ചിത്ത്വം ചിദഹമേതേ ച ലോകാശ്ചിദിതി സംഗ്രഹഃ.

"ഇവിടെ ഉള്ളതു ചിത്താണ്, ചിത്തു മാത്രമേയുള്ളൂ; ഈ ലോകം ചിത്തിനാൽ നിറയ്ക്കപ്പെട്ടിരിക്കുന്നു. നീ ചിത്താണ്: ഞാൻ ചിത്താണ്; ഇക്കാണുന്ന ജീവജാലങ്ങളൊക്കെ ചിത്താണ്." സ്വർണ്ണം വിലയ്ക്കു വാങ്ങുന്നയാാം ഒരു സ്വർണ്ണവള മേടിക്കുമ്പോാം വളയുടെ ആകൃതിക്കുള്ള ഗുണദോഷങ്ങളാം പരിഗണിക്കുന്നതേയില്ല. അയാാംക്കു് സ്വർണ്ണം മാത്രമാണാവശ്യം. അതുകൊണ്ടു വളയുടെ തൂക്കത്തിലും നിറത്തിലും മാത്രമേ അയാാം ശ്രദ്ധ പതിപ്പിക്കുന്നുള്ളൂ. അതുപോലെ പൂർണ്ണസത്യം കാണാൻ കൊതിക്കുന്നയാാം എവിടെ നോക്കിയാലും ജഗത്കാരണമായ ചിത്തിനെ മാത്രം കാണാൻ യത്നിക്കേണ്ടതാണ്. എത്ര കാലം ഈ യത്നം തുടരണം? ജഡനാമരൂപങ്ങളെ സർവ്വഥാ ഉപേക്ഷിച്ച് മനസ്സ് ചെന്നു പററുന്നിടത്തൊക്കെ ചിത്തിനെ മാത്രം കാണാൻ സമർത്ഥമായിത്തീരണം. ഇതു് ശ്വാസോച്ഛ്വാസംപോലെ മനസ്സിൻെറ സ്വഭാവമായി മാറണം. അതുവരെ ചിന്മാത്രവാസനാഭ്യാസത്തിൽ യത്നം തുടരേണ്ടതാണ്.

## ചിദ്വാസനാദാർഢ്യം

ഒരു സത്യജിജ്ഞാസുവിനു് ആദ്യമേ തന്നെ ചിദ്വാസന അഭ്യസിക്കാമല്ലോ? അതുകൊണ്ടു മലിനവാസനകാം മാറിക്കിട്ടുകില്ലേ? പിന്നെയെന്തിനാണിടയ്ക്കു് മൈത്ര്യാദിശുഭവാസനകാം പ്രത്യേകം അഭ്യസിക്കണമെന്നാവശ്യപ്പെട്ടതു്? മൈത്ര്യാദിശുഭവാസനകാം നേരത്തേ അഭ്യസിച്ചുറച്ചില്ലെങ്കിൽ ചിദ്വാസന ഉറയ്ക്കാതെ പോയേയ്ക്കും. അടിസ്ഥാനത്തിനുറപ്പില്ലാതെ കെട്ടിപ്പൊക്കുന്ന ചുവരും തൂണുകളും ഇടിഞ്ഞുവീഴുമെന്നു പറയേണ്ടതില്ലല്ലോ. വയറിളക്കി പ്രബലദോഷങ്ങളെ പുറത്തുകളയാതെ സേവിക്കുന്ന ഔഷധം ഒരിക്കലും രോഗം വാശിയാക്കുകയില്ലെന്നറിഞ്ഞുകൂടെ? ചിന്മാത്രവാസനയും ഉപേക്ഷിക്കപ്പെടേണ്ടതാണെന്നു നേരത്തേ പറഞ്ഞുവല്ലോ? അതെങ്ങനെ ശരിയാകും? ചിന്മാത്രത്തെ വെടിഞ്ഞാൽ പിന്നെ സ്വീകരിക്കാൻ മറെറാന്നും കാണുകില്ലല്ലോ? ഈ സംശയം സാരമില്ല. ചിന്മാത്രവാസന രണ്ടുതരത്തിലുണ്ടു്. മനസ്സ്, ബുദ്ധി എന്ന ഉപകരണങ്ങളെ ആശ്രയിക്കുന്നതും അവയെ പുറംതള്ളിയതും. വാസനയെ നിലനിർത്തുന്ന കാരണമാണ് മനസ്സ്. ഈ കാരണത്തെ ആശ്രയിച്ചു വാസനയെ അനുഭവിക്കുന്ന കർത്താവാണ് ബുദ്ധി. "ഞാൻ സംസാരമോഹത്തിൽ വഴുതി വീഴാതെ ഏകാഗ്രമായി മനസ്സുകൊണ്ടു് ചിത്തിനെമാത്രം ഭാവന ചെയ്യുന്നു" എന്നിങ്ങനെ കർത്തൃകരണങ്ങളെ അനുസന്ധാനം ചെയ്തുകൊണ്ടുള്ള ചിന്മാത്രവാസനാഭ്യാസമാണ് ആദ്യത്തേതു്. ഒന്നാമത്തെ ഈ ചിന്മാത്രവാസനാഭ്യാസംതന്നെയാണ് ധ്യാനമെന്നറിയപ്പെടുന്നതു്. ക്രമേണ അഭ്യാസദാർഢ്യംകൊണ്ടു് ഇതിനെ ഉപേക്ഷിക്കണം. തുടന്നു് കർത്തൃത്വാദ്യനുസന്ധാനം വെടിഞ്ഞുള്ള ചിന്മാത്രാനുഭവം സ്വായത്തമായിത്തീരും. ഇതിൻെറ പേരാണു സമാധി. ധ്യാനത്തെയും സമാധിയെയും പതഞ്ജലി ഇങ്ങനെ വിവരിക്കുന്നു: "തത്ര പ്രത്യയൈകതാനതാ ധ്യാനം." ഇഷ്ടദേവതാരൂപത്തിലോ ബോധാനന്ദസ്വരൂപമായ ആത്മാവിലോ ചിത്തമുറച്ചുകഴിഞ്ഞാൽ തുടന്നു് ആ ബോധത്തിൽ കുറേനേരം മാറാതെ വർത്തിക്കാൻ കഴിയുന്നതാണ് ധ്യാനം. "തദേവാർത്ഥമാത്രനിർഭാസം സ്വരൂപശൂന്യമിവ സമാധിഃ" ആ ധ്യാനംതന്നെ ജീവസ്വരൂപമായ കർത്തൃകരണഭാവം അസ്തമിച്ച് ധ്യേയവസ്തുമാത്രമായി അവശേഷിക്കുന്നതാണ് സമാധി. ഈ സമാധി ദീർഘകാലം ഇടവിടാതെ ശ്രദ്ധാഭക്തിസമന്വിതം അഭ്യസിച്ചു ദൃഢപ്പെടുത്തണം. സമാധിസ്ഥിരത കൈവന്നാൽ കർത്തൃകരണബോധം വെടിയാനായിച്ചെയ്യുന്ന പ്രയത്നവും ഉപേക്ഷിക്കാം. അപ്പോാം കർത്തൃകരണബോധം വെടിയാൻ വേണ്ട പ്രയത്നം വെടിയാൻ വീണ്ടും പ്രയത്നം ചെയ്യേണ്ടിവരില്ലേ? ഇങ്ങനെ ഒരു പ്രയത്നത്തെ വെടിയാൻ വേറൊരു പ്രയത്നം വേണമെന്നു വന്നാൽ ഇതെവിടെയാണവസാനിക്കുക? അങ്ങനെ ശങ്കിക്കാനില്ല. തേററാ

മ്പരൽപൊടി വെള്ളത്തിലിട്ടാൽ അതു് വെള്ളത്തിലെ എല്ലാ മലിനതകളേയും ലയിപ്പിച്ച് അവയോടൊപ്പം സ്വയം ലയിച്ചുപോകുന്നു. അതുപോലെ ധ്യാനദശയിലെ കർത്തൃകരണാനുസന്ധാനം കൈവിടാനുള്ള യത്നം കർത്തൃകരണാനുസന്ധാനം പിന്മാറുമ്പോഠം അതിനോടൊപ്പം സ്വയം പിന്മാറിക്കൊള്ളും. ഇങ്ങനെ കർത്തൃകരണാനുസന്ധാനവും തത്പരിത്യാഗയത്നവും പിന്മാറുന്നതോടെ മലിനവാസനകളെപ്പോലെ ശുദ്ധവാസനകളും എല്ലാം ക്ഷയിച്ച് മനസ്സ് തികച്ചും വാസനാവിമുക്തമായിത്തീരും. ഇതുതന്നെ മനസ്സിൽ കണ്ടുകൊണ്ടു് വസിഷ്ഠൻ പറയുന്നതു നോക്കുക:

> തസ്മാദ്വാസനയാ ബദ്ധം മുക്തം നിർവ്വാസനം മനഃ
> രാമ നിർവ്വാസനീഭാവമാഹരാശു വിവേകതഃ.

"അല്ലയോ രാമ, വാസനകൊണ്ടാണു് മനസ്സ് ബദ്ധമായിത്തീരുന്നതു്. വാസന ഒഴിഞ്ഞുമാറിയ മനസ്സ് മുക്തമായി ഭവിക്കുന്നു. അതുകൊണ്ടു് വിവേകത്തോടുകൂടി കഴിയുന്നതുംവേഗം വാസനകളെയെല്ലാം ഒഴിച്ചുമാററാൻ യത്നിക്കു." നിലനില്പിലെ ശാശ്വതമായ സത്യമെന്തെന്നു വേണ്ടവണ്ണം വിചാരം ചെയ്തറിയാൻ ശ്രമിച്ചാൽ വാസനകഠം മാറിക്കിട്ടുന്നതാണു്. വാസനകഠം മാറിക്കിട്ടിയാൽ എണ്ണതീൻ ദീപംപോലെ മനസ്സ് സ്വയം പൊലിയുകയും ചെയ്യും. ലോകവ്യവഹാരങ്ങളിൽ പെട്ടിരിക്കുമ്പോഠംപോലും ആരാണോ സത്യാനുഭൂതിയിൽ ഉണൎന്നു വൎത്തിക്കുന്നതു്, ആർക്കാണോ ഇന്ദ്രിയ പ്രത്യക്ഷമായ പ്രപഞ്ചം ഇല്ലാത്തതായി അനുഭവപ്പെടുന്നതു്; ആരുടെ ബോധമാണോ വാസനകഠം ഒഴിഞ്ഞു മാറി നിത്യശുദ്ധമായി സ്ഥിതിചെയ്യുന്നതു് അങ്ങനെയുള്ളയാളാണു് ജീവന്മുക്തൻ. ഇന്ദ്രിയപ്രത്യക്ഷമായ പ്രപഞ്ചവുമായി ഇടപെട്ടു് വ്യവഹരിച്ചുകൊണ്ടിരിക്കുമ്പോഴും ഉറക്കത്തിലെന്നപോലെ ജീവന്മുക്തന്റെ മനോവൃത്തികഠം നല്ലപോലെ അടങ്ങിത്തന്നെ സ്ഥിതിചെയ്യുന്നു. കലാപൂൎണ്ണനായ ചന്ദ്രനെയെന്നപോലെ അദ്ദേഹത്തെ സജ്ജനങ്ങഠം സന്തോഷപൂൎവ്വം വണങ്ങുന്നു. മുക്തനായി പരമേശ്വരഭാവത്തിൽ വൎത്തിക്കുന്ന ആ മഹാമതി ഹൃദയംകൊണ്ടു് സൎവ്വവും വലിച്ചെറിഞ്ഞു സ്വതന്ത്രനായി സസുഖം വിരാജിക്കുന്നു. സമാധി ശീലിക്കുകയോ ശീലിക്കാതിരിക്കുകയോ ചെയ്യട്ടെ, കൎമ്മങ്ങളിൽ മുഴുകുകയോ മുഴുകാതിരിക്കുകയോ ചെയ്യട്ടെ, ഉള്ളിൽനിന്നും എല്ലാ ആശകളേയും ഒഴിച്ചു മാററിയ മഹാൻ സത്യസ്ഥിതി നേടി മുക്തനായി ഭവിക്കുന്നു. കൎമ്മമൊന്നും ചെയ്യാത്ത നൈഷ്കർമ്യംകൊണ്ടോ നിരന്തരമായ കൎമ്മാനുഷ്ഠാനംകൊണ്ടോ അദ്ദേഹത്തിനു നേടാനും നഷ്ടപ്പെടാനും ഒന്നുമില്ല. വാസനകഠം ഒഴിഞ്ഞുമാറിയ ആഠംക്കു സമാധിയോ ധ്യാനങ്ങളോ ശീലിക്കുന്നതുകൊണ്ടോ ശീലിക്കാതിരിക്കുന്നതുകൊണ്ടോ വിശേഷിച്ചൊന്നും വരാനില്ല:

> വിചാരിതമലം ശാസ്ത്രം ചിരമുദ്ഗ്രാഹിതം മിഥഃ
> സംത്യക്തവാസനാന്മൗനാദൃതേ നാസ്ത്യുത്തമം പദം.

ശാസ്ത്രം ആവൎത്തിച്ചു മനനം ചെയ്തുനോക്കി. അറിവുള്ളവരുമായി വളരെ നാഠം അന്യോന്യം ചർച്ചചെയ്തു. വാസനകഠം മുഴുവൻ തുടച്ചുമാററിക്കഴിഞ്ഞ് മൗനസ്ഥിതിയിൽ കവിഞ്ഞു് ഒരു സത്യപദവും ഇല്ലതന്നെ.

വാസനകഠം മുഴുവൻ ഒഴിഞ്ഞുമാറിയാൽ ദേഹയാത്ര തുടൎന്നുകൊണ്ടു പോകാൻ ആവശ്യമായ ലൗകികകർമ്മങ്ങഠംപോലും വിട്ടുപോവുകയില്ലേ എന്നു ശങ്കിക്കാനില്ല. ഇവിടെ കണ്ണു്, ചെവി തുടങ്ങിയ ഇന്ദ്രിയങ്ങളുടെ വ്യവഹാരമാണോ വിട്ടുപോകുന്നതു് അതോ മനസ്സിന്റെ വ്യാപാരമോ ? വാസനകഠം ഒഴിഞ്ഞുമാറിയാലും ഇന്ദ്രിയവ്യാപാരങ്ങഠം തുടൎന്നുപോകാമെന്നു് വാസിഷ്ഠത്തിൽ ഉദ്ദാലകൻ വ്യക്തമാക്കിയിട്ടുണ്ടു്:

> വാസനാഹീനമപ്യേതത് ചക്ഷുരാദീന്ദ്രിയം സ്വതഃ
> പ്രവൎത്തതേ ബഹിഃസ്വാൎത്ഥേ വാസനാ നാത്ര കാരണം.

വാസനകളൊന്നുമില്ലെങ്കിലും കണ്ണുമുതലായ ഇന്ദ്രിയങ്ങഠം സ്വാഭാവികമായിത്തന്നെ പുറത്തു് അതാതിന്റെ വിഷയങ്ങളിൽ പ്രവൎത്തിച്ചുകൊണ്ടിരിക്കും. ഇന്ദ്രിയപ്രവൎത്തനത്തിനു കാരണം വാസനയല്ല. രാഗദ്വേഷങ്ങളില്ലാതെ മനോവ്യാപാരം തുടൎന്നുപോകുന്നതിനു് ഒരു വിരോധവുമില്ലെന്നാണു് വസിഷ്ഠൻ പ്രസ്താവിക്കുന്നതു്.

> അയതോപനതേഷ്വക്ഷി ദിഗ്ദ്രവ്യേഷു യഥാ പുനഃ
> നീരാഗമേവ പതതി തദ്വത് കാര്യേഷു ധീരധീഃ.

പുറവുപാടുമുള്ള പദാത്ഥങ്ങളിൽ ഒരുവന്റെ കണ്ണ് വിശേഷിച്ച് രാഗദ്വേഷമൊന്നും കൂടാതെ എങ്ങനെയാണോ ചെന്നു പററുന്നത് അതുപോലെ ദേഹയാത്രയിലെ പ്രാരബ്ധകമ്മങ്ങളിൽ ധീരനായ സത്യദശി രാഗദ്വേഷവിമുക്തനായി പ്രവത്തിച്ചുകൊണ്ടിരിക്കുന്നു. ഈ കാഴ്ചപ്പാടിൽ വേണം ജീവന്മുക്തന്റെ പ്രാരബ്ധാനുഭവത്തെ കണ്ടറിയേണ്ടതു്. ഇക്കാര്യം വസിഷ്ഠൻതന്നെ വീണ്ടും വിശദമാക്കുന്നുണ്ടു്. ലോകഭോഗങ്ങളുടെ നിസ്സാരത ധരിച്ചുകൊണ്ടും സത്യാനുഭവത്തിൽ ഉറച്ചു നിന്നുകൊണ്ടും അനുഭവിക്കുന്ന ലോകസുഖങ്ങൾ സന്തോഷത്തിനല്ലാതെ ദുഃഖത്തിനിട നൽകുകയില്ല. അറിഞ്ഞുകൊണ്ടടുപ്പിക്കുന്ന കള്ളൻ നമ്മുടെ മുതൽ മോഷ്ടിക്കാതെ സദാ സുഹൃത്തായി വത്തിക്കുന്നു. വഴിയാത്ര ചെയ്യുന്നയാൾ എങ്ങനെയാണോ ശങ്കകൂടാതെ ഗ്രാമത്തിൽകൂടെ കടന്നുപോകുന്നതു് അതുപോലെ മാത്രമേ ദേഹയാത്രക്കിടയിൽ കടന്നുവരുന്ന ഭോഗൈശ്വര്യങ്ങളെ ഒരു മുക്തൻ നോക്കിക്കാണുന്നുള്ളു. ലോകഭോഗങ്ങൾ അനുഭവിക്കുന്നതിൽത്തന്നെ വാസനാവിമുക്തനും വാസനാബദ്ധനുംതമ്മിൽ വലിയ ഭേദമുണ്ടു്. സ്വണ്ണത്താമര രാത്രിയിൽ കൂമ്പുന്നില്ല. അതുപോലെ വാസനാവിമുക്തന്റെ പ്രസന്നത ആപത്തിൽ മങ്ങിപ്പോകുന്നില്ല. അപ്പോഴപ്പോഴുള്ള അനുഭവത്തിന്നപ്പുറത്തായി അദ്ദേഹം ഒന്നും കൊതിക്കുന്നില്ല. ധമ്മമാഗ്ഗത്തിൽനിന്നും വ്യതിചലിക്കാതെതന്നെ സദാ സന്തുഷ്ടനായി വത്തിക്കുന്നു. ഒന്നുകൊണ്ടുമിളകിപ്പോകാത്ത സംതൃപ്തി വാസനാവിമുക്തന്റെ ഉള്ളിൽ പൂനിലാവുപോലെ നിറഞ്ഞു തിങ്ങുന്നു. ചന്ദ്രനു ശൈത്യമെന്നപോലെ ആപത്തിൽപോലും അദ്ദേഹത്തിനു് ഹൃദയശീതളത നഷ്ടപ്പെടുന്നില്ല. എങ്ങും സത്യത്തെക്കണ്ടു സുഖിക്കുന്ന മഹാശയന്മാർ സമുദ്രത്തെപ്പോലെ ധമ്മനീതിയുടെ അതിരുകൾ സദാ കാത്തുസൂക്ഷിക്കുന്നു. സൂര്യന്മാരെപ്പോലെ ആ മഹാത്മാക്കൾ കമ്മഗതിക്കൊത്തു വന്നുചേരുന്ന അനുഭവങ്ങളിൽനിന്നു് ഓടി രക്ഷപ്പെടാൻ തുനിയുന്നുമില്ല. ജ്ഞാനസമാധിവിട്ടുണന്നു് ലോകകായ്യങ്ങളിലേപ്പെട്ട ജനകന്റെ മനോഭാവം ഇതിനു തെളിവാണു്. അദ്ദേഹം സമാധിവിട്ടുണന്നു് ജനജീവിതം നോക്കിക്കണ്ടു. വാസനാവിമുക്തമായി ഉപശമിച്ച മനസ്സുകൊണ്ടു് ഇങ്ങനെ ചിന്തിച്ചു: ''എനിക്കിവിടെ വിശേഷിച്ച് സ്വീകായ്യമായി എന്തുണ്ടു്? യത്നം ചെയ്തു സമ്പാദിക്കാൻ എന്തിരിക്കുന്നു? സ്വതഃസിദ്ധവും അത്യന്തനിമ്മലവുമായി വിരാജിക്കുന്ന ബോധമായ എന്നിൽ മററു കല്പനകൾക്കു പ്രസക്തിയെവിടെ?

നാഭിവാഞ്ഛാമ്യസംപ്രാപ്തം സംപ്രാപ്തം ന ത്യജാമ്യഹം
സ്വസ്ഥ ആത്മനി തിഷ്ഠാമി യന്മമാസ്തി തദസ്തു മേ.

''കിട്ടാത്തതൊന്നും ഞാൻ കൊതിക്കുന്നില്ല; കിട്ടിയതൊന്നും ഞാൻ ത്യജിക്കുന്നില്ല. ഞാൻ സ്വസ്ഥനായി ആത്മനിഷ്ഠനായി കഴിയുന്നു. എനിക്കെന്തു സംഭവിക്കുന്നുവോ അതൊക്കെ സംഭവിച്ചുകൊള്ളട്ടെ.'' ജനകൻ ഇങ്ങനെ ചിന്തിച്ചെഴുന്നേററു. സൂര്യൻ എങ്ങനെ ദിനരാത്രങ്ങൾ ഉണ്ടാക്കുന്നുവോ അതുപോലെ തികച്ചും നിസ്സംഗനായി അപ്പപ്പോൾ വന്നുചേരുന്ന കൃത്യങ്ങൾ അനുഷ്ഠിക്കാൻ തുടങ്ങി. വരാൻപോകുന്നതിനെക്കുറിച്ച് ചിന്തിച്ചു വ്യാകുലപ്പെട്ടില്ല. കഴിഞ്ഞതിനെ ഓമ്മിച്ചു പരിതപിച്ചതുമില്ല. വത്തമാനനിമിഷങ്ങളിലെ കായ്യകലാപങ്ങളെ പുഞ്ചിരിതൂകിക്കൊണ്ടനുവത്തിച്ചു. ഈവിധമുള്ള വാസനാക്ഷയം ജീവന്മുക്തിയെ ഉളവാക്കുന്നു.

വാസനാക്ഷയപ്രകരണം തീർന്നു.

---

ദ്വ്യക്ഷരം ഹി ഭവേന്മൃത്യുഃ ത്ര്യക്ഷരം ബ്രഹ്മ ശാശ്വതം
മമേതി ഭവേന്മൃത്യുർന മമേതി ബ്രഹ്മ ശാശ്വതം.

രണ്ടു പദങ്ങൾ: ഒന്നിനു രണ്ടക്ഷരം; മററതിനു മൂന്നക്ഷരവും. രണ്ടക്ഷരമുള്ള 'മമ' മരണത്തിലേയ്ക്കു നയിക്കുന്നു: 'ന മമ' എന്ന ത്ര്യക്ഷരി ശാശ്വതബ്രഹ്മത്തിലേയ്ക്കും നയിക്കുന്നു.

കുട്ടികളോട് – 3

# ഭര്‍ത്തൃഹരി – 3

(ഇന്നത്തെ വിദ്യാര്‍ത്ഥികളും ഭര്‍ത്തൃഹരിക്കവിതയും)

പ്രശാന്താനന്ദസ്വാമി

നാം ഭര്‍ത്തൃഹരിയുടെ കഥ പറഞ്ഞു. വിദ്യാസാഗരന്‍ എന്ന മഹാപണ്ഡിതനു് ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രജാതികളില്‍പ്പെട്ട നാലു ഭാര്യമാരുണ്ടായിരുന്നു. അവരില്‍ ശൂദ്രഭാര്യയില്‍ ജനിച്ച പുത്രനാണു് ഭര്‍ത്തൃഹരി. രാജാവായ അദ്ദേഹം തന്റെ പ്രിയതമയാല്‍ വഞ്ചിതനായി. അതുകൊണ്ടു് ഇനിമേലാല്‍ സ്ത്രീകളെ വിശ്വസിക്കുകയില്ല എന്നു ശപഥം ചെയ്തുകൊണ്ടു് സന്ന്യാസിയായി. ഇത്രയുമാണു് നാം കഴിഞ്ഞ ദിവസം പറഞ്ഞതു്. അദ്ദേഹത്തിന്റെ കൃതികളില്‍ ചിലതു് പഠിച്ചു്, എത്ര ആനന്ദദായകവും ഗുണപ്രദവുമാണവയെന്നു നോക്കാം.

നാമെല്ലാവരും പൂക്കള്‍ ഇഷ്ടപ്പെടുന്നു. എന്തുകൊണ്ടു് ? വെറുതെ കേറിയങ്ങു് ഇഷ്ടപ്പെടുകയാണോ? അല്ല. പൂക്കള്‍ക്കു് നല്ല മണമുണ്ടു്, കാണാന്‍ ഭംഗിയുണ്ടു്. തൊട്ടാല്‍ മൃദുത്വവും ഉണ്ടു്. ചിലതില്‍ വേറൊന്നുകൂടിയുണ്ടു് – തേന്‍. ഇതില്‍ ഏതെങ്കിലും ഒന്നുണ്ടെങ്കില്‍മതി ഇഷ്ടം തോന്നാന്‍. അപ്പോള്‍ മണം മനോഹാരിത, മൃദുലത, മധു ഇവ എല്ലാംചേര്‍ന്ന പൂക്കളുണ്ടെങ്കിലോ ? കേമമായി. അങ്ങനെ എല്ലാം തികഞ്ഞ പൂക്കള്‍ വളരെ വിരളമാണു്. ഇല്ലെന്നു് ഉറപ്പിച്ചങ്ങു പറഞ്ഞുകൂടാ. വിരലില്‍ എണ്ണാനൊക്കെ കാണും.

പൂവിനെപ്പോലെയാണു് കവിതയുടെ കാര്യവും. ശബ്ദഭംഗി, അര്‍ത്ഥഗാംഭീര്യം, ഓര്‍ക്കുംതോറും രസം പകരുന്ന അലങ്കാരവിശേഷങ്ങള്‍ ഇവയാണു് നമ്മെ കവിതയുമായി അടുപ്പിക്കുന്നതു്. എന്നാല്‍ ഇവയ്ക്കുപുറമേ ഒന്നുകൂടി ഉണ്ടെങ്കില്‍ കവിത ഗംഭീരമായി – ജീവിതത്തെ നേര്‍വഴി നയിക്കാന്‍ പററിയ കരുത്താര്‍ന്ന ആശയരത്നങ്ങള്‍. മണവും മനോഹാരിതയും മൃദുലതയും ഉള്ള പൂവില്‍ തേന്‍കൂടി നിറഞ്ഞാലത്തെ സുഖമാണു് അപ്പോള്‍ കവിതയ്ക്കുണ്ടാകുക. അത്തരം കവിതകള്‍ വളരെ കുറവാണു്. അംഗുലീപരിമിതമായ അത്തരം കവിതാരത്നങ്ങളില്‍പ്പെടും ഭര്‍ത്തൃഹരിക്കവിത.

നൂറുകണക്കിനു കൊല്ലങ്ങള്‍ മുമ്പാണു് ഭര്‍ത്തൃഹരി കവിത എഴുതിയതു്. പക്ഷേ ഇന്നും ആ കവിതയുടെ പുതുമ നശിച്ചിട്ടില്ല. നല്ല ചോക്ക്ലററു മിഠായി വായിലിട്ടാലുള്ള സുഖം തോന്നും ആ കവിത വായിക്കുമ്പോള്‍. അവസാനംവരെ നുണഞ്ഞിറക്കാം. ബാലനും വൃദ്ധനും ആണിനും പെണ്ണിനും എല്ലാവര്‍ക്കും ആ കവിത വായിച്ചാല്‍ അവരവര്‍ക്കു വേണ്ടതു കിട്ടും.

ഭര്‍ത്തൃഹരിക്കവിതയാകുന്ന കടലില്‍ നമുക്കൊന്നു മുങ്ങിത്തപ്പാം. കുട്ടികള്‍ക്കുവേണ്ട കുറച്ചു രത്നങ്ങള്‍ പുറത്തെടുക്കാം. അവ ഇന്നത്തെ നമ്മുടെ കുത്തഴിഞ്ഞ ജീവിതത്തിന്റെ ഇരുളടഞ്ഞ ഏടുകളിലേയ്ക്കു് വെളിച്ചം വീശും. ഇരുളില്‍ കിടന്നു ശീലിച്ചവര്‍ക്കു് പെട്ടെന്നു വെളിച്ചം കാണുമ്പോള്‍ കണ്ണു പുളിക്കും. അമര്‍ഷം പ്രകടിപ്പിക്കും. സാരമില്ല; ആ വെളിച്ചം നമുക്കു് കാണിച്ചുതരുന്ന പുതിയ കാഴ്ചകള്‍ നമ്മെ ആഹ്ലാദിപ്പിക്കും, സന്തുഷ്ടരാക്കും.

ലക്ഷക്കണക്കില്‍ ശ്ലോകങ്ങള്‍ എഴുതിയ ആളല്ല, ഭര്‍ത്തൃഹരി. ആകെ മുന്നൂറു ശ്ലോകങ്ങള്‍. നീതിശതകം, ശൃംഗാരശതകം, വൈരാഗ്യശതകം എന്നു മൂന്നായി തിരിക്കാം, ആ കവിതയെ. അതില്‍ നീതിശതകത്തില്‍പെടും നാം ഇപ്പോള്‍ പഠിക്കാന്‍ പോകുന്ന ശ്ലോകങ്ങള്‍.

> അജ്ഞഃ സുഖമാരാദ്ധ്യഃ
> സുഖതരമാരാദ്ധ്യതേ വിശേഷജ്ഞഃ
> ജ്ഞാനലവദുര്‍വിദഗ്ദ്ധം
> ബ്രഹ്മാപി നരം ന രഞ്ജയതി.

അറിവില്ലാത്തവനെ തൃപ്തിപ്പെടുത്താനും കാര്യങ്ങൾ മനസ്സിലാക്കാനും സാധിക്കും. നല്ല അറിവുള്ള വിദ്വാനെ വളരെ എളുപ്പത്തിൽ കാര്യങ്ങൾ ധരിപ്പിക്കാം. എന്നാൽ കുറച്ചു മാത്രം അറിവുള്ള അല്പജ്ഞനെ നല്ല കാര്യങ്ങൾ മനസ്സിലാക്കാനോ തൃപ്തിപ്പെടുത്താനോ, സാക്ഷാൽ ബ്രഹ്മാവ് വിചാരിച്ചാൽപ്പോലും, സാദ്ധ്യമല്ല. ഇതാണ് ഈ ശ്ലോകത്തിന്റെ സാരം.

''അല്പൻ അർദ്ധരാത്രിക്ക് കുട പിടിക്കും'' എന്ന് പുത്തൻ മടിശീലക്കാരെക്കുറിച്ചു പറയുന്നതു നിങ്ങൾ കേട്ടിട്ടില്ലേ? ദാരിദ്ര്യവാസിയ്ക്ക് ഇത്തിരി വല്ലതും കിട്ടിയാൽ അവൻ വല്ലാതെ ഞെളിയും. അല്പന്റെ അഹങ്കാരത്തെക്കുറിച്ച് ശ്രീരാമകൃഷ്ണദേവൻ ഒരു കഥ പറയാറുണ്ട്:

ഒരു കുളത്തിന്റെ കരയിൽ ഉള്ള പൊത്തിൽ ഒരു തവള പാർത്തിരുന്നു. തീററയൊന്നും കിട്ടാതെ ചിലപ്പോൾ പട്ടിണി ആയിപ്പോകാറുണ്ട്. ഒരു ദിവസം അതിന് ഒരു രൂപാ വഴിയിൽകിടന്നു കിട്ടി. വലിയ സന്തോഷത്തോടെ അതു് രൂപ എടുത്തു. താൻ വലിയ ധനികനായിപ്പോയെന്ന് ആ പാവം വിചാരിച്ചു. രൂപ കൊണ്ടുപോയി പൊത്തിൽ സൂക്ഷിച്ചു. പിന്നീട് പുറത്തിറങ്ങുമ്പോൾ വലിയ ഗമയിലായിരുന്നു നടത്തം.

ഒരു ദിവസം നമ്മുടെ തവള റോഡിലിറങ്ങി നില്ക്കുകയാണ്. വഴിയെപോകുന്ന യാത്രക്കാരെയെല്ലാം വലിയ പുച്ഛത്തോടെയാണ് നോട്ടം. തന്നെ കണ്ടിട്ട് കാണാത്തമട്ടിൽ പോകുന്നവരോട് ദേഷ്യം വരുന്നുണ്ടായിരുന്നു. അങ്ങനെ നില്ക്കുമ്പോൾ ഒരു വലിയ കൊമ്പനാന ആ വഴിയെ വന്നു. തവളയുടെ മാളത്തിന്റെ അടുത്തുകൂടിയാണ് വരവ്. തവളയ്ക്ക് ദേഷ്യം വന്നു. അവൻ അലറി: 'റാസ്കൽ, ധിക്കാരി, നീ എന്നെ മനസ്സിലാക്കിയിട്ടില്ല, അല്ലേ. എന്റെ കൊട്ടാരത്തിന്റെ അടുത്തുകൂടി വന്നാൽ, ഒററ ചവിട്ടുകൊണ്ട് നിന്റെ നട്ടെല്ലൊടിക്കും!'' ആന ഇതുകേട്ട് മന്ദഹസിച്ചു. കലുങ്ങിച്ചിരിച്ചുകൊണ്ട് അവൻ പോയി. കണ്ടില്ലെ, ഒരു രൂപ കിട്ടിയ തവളയുടെ ധിക്കാരം!

ഇന്ന് നമ്മുടെ കൂട്ടുകാരിൽ പലരും തവളയെപ്പോലെ അപഹാസ്യരായിത്തീർന്നിരിക്കുകയാണ്. പത്തുപതിനഞ്ചു വർഷത്തെ പഠനം കൊണ്ട് ഹൈസ്കൂളിൽ എത്തി 'ഉപരിപഠനം' നടത്തുന്ന ചില വിരുതന്മാരുണ്ട്. ഹൈസ്കൂളിന്റെ മുററത്തു കാലുകുത്തുമെന്ന് അവരോ അവരുടെ അച്ഛനമ്മമാരോ കരുതിയില്ല, ആഗ്രഹിച്ചിട്ടുമില്ല. 'മോഡറേഷ'ന്റെ ഒഴുക്കിൽപ്പെട്ടു വന്നു പോയതാണ്. ഹൈസ്കൂളിൽ എത്തിയപ്പോൾ ഇക്കൂട്ടർ വിദ്യാർത്ഥികളുടെ നേതാക്കളാണ്, ആക്കിയില്ലെങ്കിൽ പാവങ്ങൾ കുട്ടികളെ ഉപദ്രവിക്കും. ഇത്തരം അല്പജ്ഞന്മാർ വളരെയുണ്ട് നമ്മുടെ കൂട്ടുകാരിൽ. അവരുടെ വേഷവും ഭാവവും കണ്ടാൽ അവരില്ലെങ്കിൽ ലോകം തുലയുമെന്ന് തോന്നിപ്പോകും.

'അമ്പടാ ഞാനേ' എന്ന ഭാവത്തിൽ അഹങ്കരിച്ചു നടക്കുന്ന ഈ അല്പവിദ്യക്കാരെ കണ്ടാൽ സാക്ഷാൽ ബ്രഹ്മാവുപോലും കൈ കടിച്ച് കണ്ണു തള്ളി പകച്ചുനിന്നു പോകയേ ഉള്ളൂ, എന്നാണ് ഭർത്തൃഹരി മേലുദ്ധരിച്ച ശ്ലോകംകൊണ്ടു വ്യക്തമാക്കുന്നതു്. മറെറല്ലാററിനും മരുന്നുണ്ട്. പക്ഷേ ''മൂർഖസ്യ നാസ്ത്യൗഷധം'' (മൂഢന് മരുന്നില്ല) എന്ന് അദ്ദേഹം ഉറപ്പിച്ചു പറയുന്നു.

യദാ കിഞ്ചിജ്ജ്ഞോ/ഹം ഗജ ഇവ
മദാന്ധഃ സമഭവം
തദാ സർവ്വജ്ഞോ/സ്മീത്യഭവദ-
വലിപ്തം മമ മനഃ
യദാ കിഞ്ചിത് കിഞ്ചിദ് ബുധജന-
സകാശാദവഗതം
തദാ മൂർഖോ/സ്മീതി ജ്വര ഇവ
മദോ മേ വ്യപഗതഃ

ഞാൻ അല്പജ്ഞനായിരുന്നപ്പോൾ മദയാനയെപ്പോലെ, സർവ്വജ്ഞനാണെന്ന് അഹങ്കരിച്ചിരുന്നു. അറിവുള്ളവരിൽനിന്ന് കുറേശ്ശേ കുറേശ്ശെ അറിവുകിട്ടിയപ്പോൾ ഞാൻ അല്പജ്ഞനാണെന്നു മനസ്സിലായി. രോഗിയിൽനിന്ന്, മരുന്നുകൊണ്ട് പനി പോകുംപോലെ, അപ്പോൾ എന്നിൽനിന്ന് അഹങ്കാരവും വിട്ടുപോയി.

ഭ്രാന്തു പിടിച്ച ആനയ്ക്ക് ചെയ്യരുതാത്തതൊന്നും ഇല്ല. അതുപോലെ അല്പജ്ഞതകൊണ്ട് ഭ്രാന്തുപിടിച്ചവനും ചെയ്യരുതാത്തതൊന്നുമില്ല. നമ്മുടെ കൂട്ടുകാരുടെ ഭ്രാന്തുപോകണമെങ്കിൽ ഗുരുക്കന്മാരും അച്ഛനമ്മമാരും പറയുന്നതു കേട്ടു ജീവിക്കണം. അല്ലെങ്കിൽ ലോകത്തിന് കൊള്ളരുതാത്തവരായിട്ട് എല്ലാവരാലും വെറു

ക്കപ്പെട്ടവരായിട്ട് നശിക്കേണ്ടിവരും എന്ന് ഭർത്തൃഹരി ഈ ശ്ലോകത്തിലൂടെ പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

> കൃമികലചിതം ലാലാക്ലിന്നം
> പിഗന്ധി ജുഗുപ്സിതം
> നിരുപമരസപ്രീത്യാ ഖാദൻ
> ഖരാസ്ഥി നിരാമിഷം
> സുരപതിമപി ശ്വാ പാർശ്വസ്ഥം
> വിലോക്യ ന ശങ്കതേ
> നഹി ഗണയതി ക്ഷുദ്രോ ജന്തുഃ
> പരിഗ്രഹഫൽഗുതാം.

ഒരു കഴുതയെല്ല് കടിച്ച് പരമാനന്ദത്തിൽ മുഴുകിയിരിക്കുന്ന ഒരു പട്ടിയെ ഭംഗിയായി ചിത്രീകരിക്കുകയാണ് ഭർത്തൃഹരി, ഈ ശ്ലോകത്തിൽ. പുഴുക്കൾ നിറഞ്ഞതാണ് ആ എല്ല്. പട്ടിയുടെ വായിൽ നിന്നൊഴുകുന്ന ഈളായിൽ കുതിർന്നതും അറപ്പുണ്ടാക്കുന്നതും വൃത്തികെട്ട നാററമുള്ളതുമാണ് അത്. എന്ത് ആർത്തിയോടെ ആണ് ആ പട്ടി അതു തിന്നുന്നതെന്നോ? വളരെ നികൃഷ്ടമായ ഒരു വസ്തുവാണ് താൻ കടിക്കുന്നതെന്ന ചിന്തയോ ലജ്ജയോ അതിനില്ല. സാക്ഷാൽ ദേവേന്ദ്രൻ വന്ന് മുമ്പിൽനിന്നാലും അതിന് കൂസലില്ല. ക്ഷുദ്രജന്തുക്കൾക്ക് തങ്ങൾ ചെയ്യുന്ന പ്രവൃത്തിയുടെ നികൃഷ്ടതയെക്കുറിച്ച് ബോധമേ ഇല്ല. അന്യരുടെ ആക്ഷേപം മൂർഖന് ഒരു പ്രശ്നമേ അല്ല എന്ന് സാരം.

എന്താ, ഈ ശ്ലോകം കേൾക്കുമ്പോൾ ഏതെങ്കിലും സംഭവം നിങ്ങളുടെ ഓർമ്മയിൽ വരുന്നുണ്ടോ? ആലോചിച്ചു നോക്കൂ – രണ്ടുമൂന്നു മാസങ്ങൾക്കു മുമ്പത്തെ പത്രവാർത്ത. നമ്മുടെ കൂട്ടുകാർ പട്ടികളെപ്പോലും ലജ്ജിപ്പിച്ചു കളഞ്ഞില്ലേ. ഭക്ഷ്യസമരത്തിന്റെ മറപിടിച്ച് കടകളിൽ കയറി മധുരപലഹാരങ്ങളും ലഹരിപദാർത്ഥങ്ങളും എടുത്തുകൊണ്ട് ഓടി. ഒരു പാവപ്പെട്ട കടലക്കച്ചവടക്കാരന്റെ ഉന്തുവണ്ടി തല്ലിത്തകർത്തു. അവയിലെ സാധനങ്ങളും എടുത്തു. ചോറും കറിയും ഈ 'വിശക്കുന്ന വയറു'കാർ എടുത്തുമില്ല. ആക്രമിച്ചെടുത്ത ആഹാരസാധനങ്ങളുമായി റോഡിൽ വട്ടമിട്ടിരുന്നു. ആർത്തിയോടെ അവിടെ ഇരുന്ന് തിന്നു– അതിരസത്തോടെ! പുഴുത്ത കഴുതയെല്ല് കടിക്കുന്ന പട്ടിപോലും ഇത്ര രസിച്ചിട്ടുണ്ടാവില്ല. അവരെ പഠിപ്പിക്കുന്ന ഒരദ്ധ്യാപിക ഇതെല്ലാം കണ്ടുകൊണ്ട് അവിടെ നിന്നിരുന്നു – ബസ്സുകാത്ത്. അവരെ ഈ മൃഗപ്രായർ ചീത്ത പറഞ്ഞു, അപമാനിച്ചു. ലോകചരിത്രത്തിൽ ഇത്രയധികം അധഃപതിച്ച വിദ്യാർത്ഥികളെക്കുറിച്ച് കേട്ടിട്ടുണ്ടാവുമോ? 'അടുത്തുനില്ക്കുന്ന ദേവേന്ദ്രനെപ്പോലും പട്ടി കണക്കാക്കുകയില്ല' എന്നേ ഭർത്തൃഹരി പറഞ്ഞിട്ടുള്ളു. ഇവിടെയോ?......

ഇതെല്ലാം ഭക്ഷ്യപ്രശ്നത്തിന്റെ പേരിൽ ചെയ്തതാണോ? അല്ല. വയറു വിശന്നാലും അഭിമാനമുള്ള മനുഷ്യജീവി ഇങ്ങനെ ചെയ്യുമോ? അതിനെക്കുറിച്ച് ഭർത്തൃഹരിയുടെ അഭിപ്രായം നോക്കുക,

> ക്ഷുത്ക്ഷാമോഽപി ജരാകൃശോഽപി ശിഥില–
> പ്രായോഽപി കഷ്ടാം ദശാ–
> മാപന്നോഽപി വിപന്നദീധിതിരപി
> പ്രാണേഷു നശ്യത്സ്വപി
> മത്തേഭേന്ദ്രസകുംഭപിശിത–
> ഗ്രാസൈകബദ്ധസ്പൃഹഃ
> കിം ജീർണ്ണം തൃണമത്തി മാനമഹതാ–
> മഗ്രേസരഃ കേസരീ.

സിംഹം വിശപ്പുകൊണ്ടു തളർന്നവനാകാം. വാർദ്ധക്യംകൊണ്ടു മെലിഞ്ഞവനും ബലഹീനനും അങ്ങേയററം കഷ്ടസ്ഥിതിയിലെത്തിയവനും ഓജസ്സററവനും മരണത്തോടടുത്തവനും ആകാം. എന്നാലും മദയാനയുടെ മസ്തകം പിളർന്നെടുത്ത തലച്ചോറല്ലാതെ ആ മാനധനി ഭക്ഷിക്കുകയില്ല. അല്ലാതെ അഭിമാനികളിൽ അഗ്രേസരനായ സിംഹമുണ്ടോ ഉണക്കപ്പുല്ലു തിന്നുന്നു?

കട്ടുതിന്നുന്നതും കടകളിലെ അലമാരികളിൽനിന്ന് കൈയിട്ടു വാരിത്തിന്നുന്നതും തങ്ങൾ പിറന്ന കുലത്തിനും തങ്ങൾക്കും മോശമാണെന്ന വസ്തുത നമ്മുടെ കൂട്ടുകാർ മറന്നുപോയി. പുഴുത്ത കഴുതയെല്ലു കടിച്ചുരസിക്കുന്ന പട്ടികളാവരുത് നാം. അഭിമാനം ഇല്ലായ്മയും മടിയും അധർമ്മവുമാകുന്ന മദയാനയുടെ മസ്തകം പിളർന്ന് ആഹാരം കണ്ടെത്തണം. ആത്മാഭിമാനമുള്ള സിംഹക്കുട്ടികളാവണം. അഭിമാനമുണ്ടെങ്കിലേ ധാർമ്മികമായി ഉയർന്ന ജീവിതം നയിക്കാൻ നാം പ്രാപ്തരാകൂ. പട്ടികളെപ്പോലെ വൃത്തികെട്ട സാധനങ്ങളിൽ കണ്ണുവെച്ച് മുരളാതെ, നമ്മുടെ ചീത്തസ്വഭാവത്തിനെതിരെ സിംഹത്തെപ്പോലെ ഗർജ്ജിക്കുക. നിങ്ങൾ പട്ടികളല്ല, സിംഹക്കുട്ടികളാണ്. ഓർമ്മയിരി

ക്കട്ടെ. സംസ്കാരസമ്പന്നരാകുക. സംസ്കാരം വേഷത്തിലല്ല. ഉള്ളിൽനിന്നു പുറപ്പെടുന്നവയാണ്.

കേയൂരാണി ന ഭൂഷയന്തി പുരുഷം
ഹാരാ ന ചന്ദ്രോജ്വലാ
ന സ്നാനം ന വിലേപനം ന കുസുമം
നാലംകൃതാ മൂർധജാഃ
വാണ്യേകാ സമലംകരോതി പുരുഷം
യാ സംസ്കൃതാ ധാര്യതേ
ക്ഷീയന്തേഽഖിലഭൂഷണാനി സതതം
വാഗ്ഭൂഷണം ഭൂഷണം.

ചന്ദ്രനെപ്പോലെ തിളങ്ങുന്ന വള, മാല മുതലായവയോ, കുളി കുറി കുസുമം മുതലായവയോ, ചീകിമിനുക്കിയ മുടിക്കെട്ടോ ഒന്നും ഒരുവനെ അലങ്കരിക്കുന്നില്ല. ഈ അലങ്കാരങ്ങളെല്ലാം നശിക്കുന്നവയുമാണ്. സംസ്കാരസമ്പന്നമായ വാക്കുകൾ, മാത്രമാണ് ഒരുവനെ അലങ്കരിക്കുന്നതു്, സുന്ദരനാക്കുന്നതു്.

സംസ്കാരമുള്ള വാക്ക് ഉപയോഗിക്കുവാൻ അറിവുവേണം. മുദ്രാവാക്യം വിളിക്കാൻപഠിക്കലോ, സമരം ചെയ്യലോ അല്ല വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. ഇത്തരം കാര്യങ്ങൾ നന്മേ ഭംഗിയായി പഠിപ്പിക്കുന്ന ഭർത്തൃഹരിക്കവിത, വിജ്ഞാനത്തിന്റെ ഒരു വലിയ ഭണ്ഡാഗാരമാണ് അതു്. ആ കവിതയുടെ ശബ്ദഭംഗിയും അർത്ഥഗാംഭീര്യവും ഒന്നു വേറേതന്നെയാണ്. നമ്മുടെ ജീവിതത്തിനു വേണ്ടതെല്ലാം അവിടെ കിട്ടും. ആ മഹജ്ജീവിതവും സാഹിത്യവും നമുക്ക് വെളിച്ചമരുളട്ടെ!

---

# ''ചതുർവ്വിധാ ഭജന്തേ മാം''

സ്വാമി ബ്രഹ്മാനന്ദതീർത്ഥൻ, ജ്ഞാനാശ്രമം

''ചതുർവ്വിധാ ഭജന്തേ മാം
ജനാഃ സുകൃതിനോഽർജ്ജുന.
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ
ജ്ഞാനീ ച ഭരതർഷഭ.''

ഭഗവാൻ അർജ്ജുനനോടായി പറയുന്ന ഈ വാക്യത്തിന്റെ വാച്യാർത്ഥം കൂടി എഴുതുന്നു ''അല്ലയോ അർജ്ജുനാ, നാലുവിധം ജനങ്ങളാണെന്നെ ഭജിക്കുന്നതു്. അവർ സുകൃതികളത്രേ. ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥി, ജ്ഞാനി ഇവരാണ് പുണ്യാത്മാക്കളായ ആ നാലു കൂട്ടർ.'' ഭഗവാനെന്താണ് ഈ പ്രസ്താവംകൊണ്ടുദ്ദേശിച്ചിട്ടുള്ളതു് ? ഭഗവദ്ഭക്തന്മാരെ തരം തിരിച്ച് അവരെ അർജ്ജുനനു പരിചയപ്പെടുത്തുകയാണോ ? ആണെന്നു് സമ്മതിക്കാം. എന്നാൽ, വാച്യാർത്ഥത്തിലെ നാലു തരക്കാരെ പരിചയപ്പെടുത്തുകയല്ല എന്നു് നിശ്ചയം. അപ്പോൾ, ലാക്ഷണികമായ ഒരർത്ഥം ഇതിൽ കണ്ടേ മതിയാവൂ. എന്താണിങ്ങനെ കരുതുന്നതിന്നവലംബം എന്നൊരു ചോദ്യം പ്രസക്തമാണ്. ഈ നാലുവിധം ഭക്തന്മാരെ പരാമർശിക്കുന്നതുകൊണ്ടു്, പരിചയപ്പെടുത്തുന്നതുകൊണ്ടു് അർജ്ജുനനു വല്ല പ്രയോജനവുമുണ്ടോ എന്നു് പരിശോധിച്ചു നിശ്ചയം വന്നതിന്നുശേഷമേ മറുപടി പറയാനൊക്കൂ. അതിന്നു് ഗീതയിലേ പ്രതിപാദ്യവും, അതിന്റെ ലക്ഷ്യവുമെന്തെന്നാദ്യം വിചാരം ചെയ്യാം.

ഉപനിഷത്സാരസർവ്വസ്വമാണ് ശ്രീമദ് ഭഗവദ്ഗീത. ''സമസ്തഉപനിഷത്തുകളാകുന്ന പശുക്കളെ, പാർത്ഥനെ കന്നുകുട്ടിയാക്കിനിർത്തി ശ്രീകൃഷ്ണഭഗവാൻ കറന്നെടുത്ത വിശിഷ്ടമായ പാലാണ് ഗീതാമൃതം. അതു പാനം ചെയ്യുന്നതോ വിവേകികളായ മനുഷ്യരും.'' (ഗീതാമാഹാത്മ്യം) ഉപനിഷത്തുകൾക്കുള്ളത്രതന്നെ ഗഹനതയും, സങ്കേതങ്ങളും ഭഗവദ്ഗീതയ്ക്കുമുണ്ടെന്നാണനുഭവം. സംസ്കൃതഭാഷയിലും, വൈദികസങ്കേതങ്ങളിലും അഭ്യാസമുള്ള ഒരുവന്നു് ഉപനിഷത്തുകളിലെ പ്രതിപാദ്യം ഗ്രഹിക്കാനേറെ പ്രയാസമുണ്ടാവില്ല. എന്നാൽ, ഭഗവദ്ഗീതയിലെ പ്രതിപാദ്യം ശരിക്കുമുൾക്കൊള്ളാൻ കഴിയണമെങ്കിൽ, സംസ്കൃതഭാഷയിൽ പാണ്ഡിത്യവും, ശാസ്ത്രീയസങ്കേതങ്ങളിൽ പരിചയവും ഉണ്ടായാൽ മാത്രം പോരാ. വേദോപനിഷത്തുകളുടെ മർമ്മങ്ങൾ നന്നായ

റിഞ്ഞിരിക്കുകയും വേണം. ഇതൊന്നും കൂടാതെ ഗീതയാകുന്ന പാരാവാരത്തിന്റെ സമീപത്തു് ചെല്ലാൻപോലും സാമാന്യക്കാരാരും ധൈര്യപ്പെട്ടുമെന്നു തോന്നുന്നില്ല.

ജാതിവർണ്ണാശ്രമഭേദമില്ലാതെ സമസ്ത ബുദ്ധിജീവികളേയും ആകർഷിച്ചുകഴിഞ്ഞിട്ടുള്ള മഹാജ്ഞാനാർണ്ണവമാണു് ഭഗവദ്ഗീത എന്ന കാര്യത്തിൽ ആർക്കും സംശയമില്ല. ആ ഗ്രന്ഥത്തിന്നുണ്ടായിട്ടുള്ളത്ര പ്രചാരവും, പ്രശസ്തിയും വേറെ വല്ല ആധ്യാത്മികഗ്രന്ഥത്തിന്നുണ്ടായിട്ടുള്ളതായി പറയാനുമില്ല. പ്രാകൃതൻ മുതൽ ജ്ഞാനിവരെയുള്ള സകലക്കും പ്രചോദനത്തിന്നതിൽ വകയുണ്ടു്. ഭരണതലത്തിലും ഭരണീയതലത്തിലുമുള്ള വിഷമപ്രശ്നങ്ങൾക്കു് പരിഹാരം കാണാൻ ഗീതയിലൊന്നു തിരഞ്ഞാൽ മതി, ഉത്തരം കിട്ടും. ലോകത്തെങ്ങുമുള്ള ജ്ഞാനികളും കർമ്മനിഷ്ഠന്മാരും മതാചാര്യന്മാരും, മതപണ്ഡിതന്മാരും, സാധാരണക്കാരനും, അസാധാരണക്കാരനും ഒരുപോലെ പരിസേവിക്കുന്ന ഒരമൂല്യനിധിയാണു് ഗീത.

ഇവിടെ പ്രസ്താവിക്കപ്പെട്ടകാര്യങ്ങൾ രണ്ടുവകയാണു്. ഒന്നു് ആധ്യാത്മികം മറേറതു ഭൗതികം; അഥവാ – ഒന്നു പരവിദ്യ, മറേറതു് അപരം. ഈ രണ്ടിലുംപെടാത്തതായിട്ടൊന്നുമില്ല ലോകത്തു്. ഇങ്ങനെ നോക്കുമ്പോൾ, ഭഗവദ്ഗീതയിൽ ഈ രണ്ടംശങ്ങൾ സവിസ്തരം പൂർണ്ണമായും പ്രതിപാദിച്ചിട്ടുള്ളതായി ഗ്രഹിക്കാൻ കഴിയും. ചുരുക്കത്തിൽ, ജ്ഞാനികൾക്കു്, ഈശ്വരവിശ്വാസികൾക്കു് ഗീത ഒരാധ്യാത്മികശാസ്ത്രമായിരിക്കെ, ഭൗതികവൈജ്ഞാനികന്മാർക്കും, നാസ്തികന്മാർക്കുമത്രേ ഒരു ഭൗതികശാസ്ത്രമായിത്തീരുന്നു. ഇതു രണ്ടുമാണു് ഗീത എന്നു പറയാമെന്നിരിക്കെ, പ്രാധാന്യം – മുൻതൂക്കം – ഏതിനെന്നു നിശ്ചയിക്കേണ്ടിടത്താണു് വിഷമം. കാരണം, ആധ്യാത്മികശാസ്ത്രസിദ്ധാന്തങ്ങൾക്കും, ഭൗതികശാസ്ത്രവാദങ്ങൾക്കും വേണ്ടിടത്തോളം വാദിക്കാവുന്നതിന്നു് വേണ്ടതെല്ലാം ഗീതാശാസ്ത്രമുൾക്കൊള്ളുന്നുണ്ടല്ലോ. പിന്നെയെന്താണു് ചെയ്യുക ? ഗീതാശാസ്ത്രത്തെത്തന്നെ ശരണം പ്രാപിക്കുക. അതു് വിവേചിച്ചു്, സത്യം നിർണ്ണയിച്ചുതരും.

പ്രേയസ്കരം, ശ്രേയസ്കരം ഇങ്ങനെ ജീവിതം രണ്ടുവകയാകുന്നു. ഇഹത്തിലും പരത്തിലും സുഖഭോഗങ്ങൾക്കായുള്ളതെല്ലാം പ്രേയസ്കരമാണു്. ഇതു് ധർമ്മനിഷ്ഠകൊണ്ടു്, കർമ്മനിഷ്ഠകൊണ്ടുണ്ടാവുന്ന ലാഭമാകുന്നു. കർമ്മങ്ങൾ കർമ്മങ്ങളെ കൂട്ടുകയല്ലാതെ, സംസാരത്തെ വളത്തുകയല്ലാതെ, തളത്തുകയില്ല. അതിനാലതു പ്രവൃത്തിധർമ്മമെന്നു് വ്യവഹരിക്കപ്പെട്ടുവരുന്നു. രണ്ടാമത്തേതു് ശ്രേയസ്കരമാണു്. പ്രേയസ്സുകൊണ്ടു്, ശാശ്വതശാന്തിയും സുഖവും ഉണ്ടാവുന്നതല്ല; സംസാരത്തിലെന്നെന്നും നീന്താനേ അതുപകരിക്കൂ എന്ന ബോധ്യം വന്നു്, അതിൽ വൈരാഗ്യബുദ്ധി ജനിച്ചയാളാണു് ശ്രേയസ്സിനെ അഭിലഷിക്കുന്നതു്. മോക്ഷമാർഗ്ഗമായ ഇതു് നിവൃത്തിധർമ്മം എന്ന പേരിലറിയപ്പെടുന്നു. പ്രേയസ്സും, ശ്രേയസ്സും അഭിലഷിക്കുന്നവരും ഉണ്ടാവാം. അത്തരക്കാർ, ധർമ്മങ്ങളും [വൈദികകർമ്മങ്ങൾ] ദേവതോപാസനയും തമ്മിൽ കലത്തി അനുഷ്ഠിക്കുന്നവരത്രേ. അവക്കു, കർമ്മങ്ങൾ വിടുന്നതുവരെ സംസാരംതന്നെ ഗതി.

അർജ്ജുനൻ ഈ പറയപ്പെട്ടിട്ടുള്ളതിൽ ഏതിൽ ഉൾപ്പെടുന്നുവെന്നു പരിശോധിക്കാം.

> തദേകം വദ നിശ്ചിത്യ
> യേന ശ്രേയോഽഹമാപ്നുയാം. (3. 2.)
>
> യച്ഛ്രേയസ്യാന്നിശ്ചിതം ബ്രൂഹി തന്മേ
> ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപന്നം. (2. 7.)

എന്നിങ്ങനെ രണ്ടിടത്തായി ശ്രേയസ്സിനെ അഭിലഷിച്ചുകൊണ്ടു് ഒരു ശിഷ്യന്റെ നിലയിൽ ഭഗവാനെ ഗുരുവാക്കി ശരണം പ്രാപിച്ച അർജ്ജുനനോടാണു് ഗീതോപദേശം. അങ്ങനെയിരിക്കെ, ശ്രേയസ്സഭിലഷിക്കുന്ന ശിഷ്യന്നു്, ഭഗവാൻ, ഗുരു, പ്രേയസ്സിനെ ഉപദേശിക്കുന്നതല്ലെന്നു നിശ്ചയമാകുന്നു. അർജ്ജുനൻ പ്രേയസ്സിൽ വൈരാഗ്യബുദ്ധി വന്നാണല്ലോ, ശ്രേയസ്സിന്നുവേണ്ടി വെമ്പുന്നതു്. ഈ വിധം ഗീത, ശ്രേയസ്സിനെ പ്രതിപാദിക്കുന്ന മോക്ഷശാസ്ത്രം അതായതു് ബ്രഹ്മവിദ്യാശാസ്ത്രമെന്നതു് നിർവ്വിവാദമത്രേ. എന്നാൽ, എന്തിന്നു്, ഗീതയിൽ പ്രേയസ്കരങ്ങളായ ഭൗതികകാര്യങ്ങളെ, പ്രപഞ്ചകാര്യങ്ങളെപ്പററി ഇത്രയും വിസ്തരിച്ചു എന്നൊരു ചോദ്യത്തിന്നു് അവകാശമുണ്ടു്. സംസാരത്തിന്റെ നിസ്സാരതയെ നിശ്ശേഷം ബോധിപ്പിച്ചു് ശിഷ്യന്റെ വിവേകവൈരാഗ്യങ്ങളെ ദൃഢപ്പെടുത്തേണ്ടുന്ന ആവശ്യകതയുണ്ടു്. സംസാരത്തിന്റെ മിഥ്യാത്വത്തെപ്പററി ബോധ്യപ്പെട്ടാലല്ലാതെ തള്ളാനും, സത്യമാകുന്ന ആത്മസ്വരൂപജ്ഞാനത്തെ കൊള്ളാനും, ആത്മശാന്തിക്കായി പ്രവർത്തിക്കാനും സാധ്യമല്ല സ്ഥൂലപ്രപഞ്ചത്തിലിരി

ക്കുന്ന ശിഷ്യനെ, സൂക്ഷ്മാത്സൂക്ഷ്മതരമായ പരമാത്മാവിനെ ബോധിപ്പിക്കാൻ സാധിക്കണമെങ്കിൽ, ആദ്യത്തിൽ സ്ഥൂലവും, അസത്യവും, ദുഃഖപൂർണ്ണവുമായ മായാകാര്യത്തെ, പ്രപഞ്ചത്തെപ്പററി പറഞ്ഞുകൊടുക്കാതെ പററില്ല. ഇതാണു ഭൗതികകാര്യങ്ങളെക്കൂടി ഗീതയിലുൾപ്പെടുത്തി പ്രതിപാദിച്ചതിന്നു കാരണം.

ഇനി വിഷയത്തിലേയ്ക്കു കടക്കാം, യാഥാർത്ഥ്യമീവിധമിരിക്കെ, അർജ്ജുനനു് ശീർഷകത്തിൽ കാണിച്ചിട്ടുള്ള പ്രകാരം നാലുവിധം ഭക്തന്മാരെ സംബന്ധിച്ചുള്ള പ്രസ്താവംകൊണ്ടു് വിശേഷാലൊരു ഫലവും സിദ്ധിക്കാനില്ല. അപ്പോൾ, വാച്യാർത്ഥംകൊണ്ടു് അഥവാ സ്ഥൂലാർത്ഥംകൊണ്ടു ബോധിപ്പിക്കുന്ന നാലുതരം ഭക്തന്മാരെക്കുറിച്ചു് പരിചയപ്പെടുത്തുകയല്ല ഭഗവാൻെറ ഉദ്ദേശം. പിന്നെയോ? പറയാം. ശാസ്ത്രസിദ്ധാന്തത്തിൻെറ വെളിച്ചത്തിൽ ഇനി പര്യാലോചിക്കാം.

ആർത്തനാണൊന്നാമതായി പരാമർശിക്കപ്പെട്ടിട്ടുള്ളതു്. ആർത്തനെന്നാൽ ദുഃഖിതനെന്നർത്ഥം. ദുഃഖം, രോഗം, ദാരിദ്ര്യം, ബന്ധുജനങ്ങളുടെ വിരഹം ആദിയായി പല കാരണങ്ങളാൽ വന്നുചേരാം. ഈവക ദുഃഖങ്ങളിൽനിന്നു് നിവൃത്തികിട്ടിയാൽ മാത്രം പോരാ, സുഖമുണ്ടാകുകയും വേണം. അതിന്നാണാർത്തൻ ഭഗവാനെ ഭജിക്കുന്നതു്. ഭഗവാനാകട്ടെ, ഭക്തൻ അപ്പോൾ ഏതു ദുഃഖത്തിൽനിന്നു് രക്ഷകിട്ടണമെന്നാണോ ആഗ്രഹിക്കുന്നതു്, ആ ദുഃഖത്തിൽനിന്നയാളെ ഒഴിവാക്കുന്നു. എന്നാൽ, ഒരു ദുഃഖം തീരുമ്പോൾ മറെറാരു ദുഃഖം തത്സ്ഥാനത്തു വന്നു് ചേരുകയായി. അപ്പോഴും ഭഗവാനെ ശരണം പ്രാപിക്കുന്നു; ദുഃഖത്തിന്നാശ്വാസവും കിട്ടുന്നു. ശാശ്വതദുഃഖശാന്തിയോ ശാശ്വതസുഖമോ വന്നു ചേരുന്നില്ല. അപ്പോഴാണു്, ഭൗതികസുഖങ്ങൾ സുലഭങ്ങളായിട്ടും ദുഃഖിയായിത്തീർന്നു്, ശ്രേയോമാർഗ്ഗാന്വേഷിയായി ഭഗവദ്ഭജനമാരംഭിക്കുന്നതു്. ഈ ശ്രേയോഭിലാഷിയാണു് ഭഗവദ്ഗീതയിലെ ആർത്തൻ. ഈ ആർത്തന്നു പിന്നീടു് അധോഗതിയ്ക്കവകാശമില്ല.

രണ്ടാമത്തേ, ജിജ്ഞാസുവിൻെറ താത്പര്യം പരിശോധിച്ചു നോക്കാം. ശ്രേയോമാർഗ്ഗത്തെപ്പററി, മോക്ഷമാർഗ്ഗത്തെപ്പററിയറിയാനുള്ള കൗതുകമാണിതു്. അതിലേയ്ക്കു കടക്കുന്നതിന്നു്, ബ്രഹ്മവിദ്യോപദേശത്തിന്നു്, വിവേകവും, വൈരാഗ്യവും മാത്രം പോരാ. ശമദമാദിഷട്കസമ്പത്തിയും വേണം. 'ജിജ്ഞാസു' എന്ന പദപ്രയോഗം, ശമദമാദിഷട്കസമ്പത്തിയേയാണു് സൂചിപ്പിച്ചിട്ടുള്ളതു്. ഇപ്പോൾ ബ്രഹ്മവിദ്യാപ്രബോധനത്തിന്നാവശ്യമായ മൂന്നു സാധനങ്ങൾ നിശ്ചയിച്ചു പറഞ്ഞു.

മൂന്നാമത്തേയാൾ അർത്ഥാർത്ഥിയാകുന്നു. പ്രപഞ്ചത്തിലുള്ള സമസ്തസുഖഭോഗങ്ങൾക്കും അർത്ഥമെന്നു വ്യവഹാരമിരിക്കെ, അതായിരിക്കുമോ പ്രകൃതത്തിൽ ഭഗവാൻ സൂചിപ്പിച്ചതു് എന്നു ശങ്കിക്കേണ്ടതില്ല. ഭോഗങ്ങൾക്കുവേണ്ടി ജനങ്ങൾ ഈശ്വരഭജനം ചെയ്യുന്നുണ്ടു്. അവക്കെല്ലാം ഭഗവാൻ നല്കുന്നുമുണ്ടു്. എന്നാൽ, അർജ്ജുനനാകട്ടെ പ്രേയസ്സു് ചെടിച്ചു് ശ്രേയസ്സിന്നു കാംക്ഷിച്ചുവന്നിട്ടുള്ളാളാകയാൽ, ലൌകികസുഖഭോഗങ്ങൾ, നിത്യദുഃഖങ്ങൾക്കേ കാരണമാകൂ; നിത്യസുഖത്തിന്നുപകരിക്കില്ല എന്നാദ്യത്തിൽ നിശ്ചയിച്ചു കഴിഞ്ഞിട്ടുള്ളതാണല്ലോ. അതിനാൽ, ധർമ്മാർത്ഥകാമങ്ങളല്ല പരമപുരുഷാർത്ഥമാണു് പ്രകൃതത്തിലെ അർത്ഥം. ഇതു് ബ്രഹ്മവിദ്യക്കധികാരിയായവന്നു വേണ്ട സാധനചതുഷ്ടയത്തിൽ നാലാമത്തതത്രേ.

'ജ്ഞാനിയാണു് നാലാമത്തേയാൾ. ഭഗവത്സ്വരൂപത്തെപ്പററി ഗുരുമുഖത്തുനിന്നു കേട്ടറിഞ്ഞവനെയാണു് 'ജ്ഞാനി' എന്ന പദംകൊണ്ടുദ്ദേശിക്കുന്നതു്. ഗുരുമുഖത്തുനിന്നു കേൾക്കലാണു് 'ശ്രവണം;' മുമുക്ഷു ശ്രവിക്കപ്പെട്ട ജ്ഞാനം മനനംചെയ്തു് ആ ജ്ഞാനത്തെ ദൃഢപ്പെടുത്തണം. അനന്തരം നിദിധ്യാസനം. ഇത്രയുമായാൽ മോക്ഷം കരഗതമായെന്നു് ഉറപ്പിക്കാം.

ബ്രഹ്മവിദ്യയാണല്ലോ ഭഗവാൻ, അർജ്ജുനന്നുപദേശിക്കാൻ പോകുന്നതു്. ഈ അർജ്ജുനാവസ്ഥയിലെത്തീട്ടുള്ളവക്കു വേണ്ട നിത്യാനിത്യവസ്തുവിവേകം, ഇഹാമുത്രഫലഭോഗവിരാഗം, ശമദമാദിഷട്കസമ്പത്തി, മുമുക്ഷുത്വം ഈ നാലു സാധനങ്ങളേയും അനന്തരം ഗുരുമുഖത്തുനിന്നു സമ്പാദിക്കേണ്ട ശ്രവണത്തേയും ശാസ്ത്രസങ്കേതഭാഷയിൽ വെളിപ്പെടുത്തുകയത്രേ 'ചതുർവ്വിധാ ഭജന്തേ മാം.' എന്ന ഭഗവദ്വാക്യംകൊണ്ടു് ഗീതാകാരൻ ചെയ്തിട്ടുള്ളതു്.

# വാർത്തകൾ

## ശ്രീമന്നിരഞ്ജനാനന്ദസ്വാമികളുടെ മഹാസമാധി

കേരളത്തിലെ രാമകൃഷ്ണസംഘാംഗങ്ങളിൽ അത്യന്തം സമാദരണീയനും ഏററവും പ്രായം കൂടിയവനും പ്രബുദ്ധകേരളത്തിൻെറ ഒരു മുൻ പത്രാധിപരും ആയിരുന്ന ശ്രീമന്നിരഞ്ജനാനന്ദ സ്വാമികൾ 1973 ഡിസംബർ 20-ാംനു വ്യാഴാഴ്ച അഞ്ചുമണിക്ക് വള്ളിക്കോട്ടാശ്രമത്തിൽ വെച്ച് മഹാസമാധി പ്രാപിച്ചിരിക്കുന്നു. സ്വാമിജി 1058 അക്ഷയതൃതീയയിൽ മാവേലിക്കരെയുള്ള മഠം എന്ന പ്രശസ്ത കുടുംബത്തിൽ ജനിച്ചു. അഭിഭാഷകൻ, അദ്ധ്യാപകൻ, രജിസ്ട്രാർ ഇങ്ങനെ പല തുറകളിലും അദ്ദേഹം ഏതാനുംകാലം ജോലി നോക്കിയിട്ടുണ്ട്. 1091 തുലാത്തിൽ വിജയദശമിനാൾ പിറവിയെടുത്ത പ്രബുദ്ധകേരളത്തിൻെറ പത്രാധിപത്യം, അക്കാലത്തു് കൊല്ലത്തു് വക്കീലായി പ്രാക്ടീസ് ചെയ്തിരുന്ന എൻ. എസ്. പണ്ടാല എന്നു് അറിയപ്പെട്ടിരുന്ന സ്വാമിജിയാണു് വഹിച്ചതു്. തുടർന്നു പല ഘട്ടങ്ങളിലും പ്രബുദ്ധകേരളത്തിൻെറ മാനേജരായും പത്രാധിപരായും ഇദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്. 1923-ൽ അദ്ദേഹം ആശ്രമത്തിൽ ചേർന്നു. 1924 ഡിസംബറിൽ ശ്രീമന്നിർമ്മലാനന്ദസ്വാമികളിൽനിന്നും സന്ന്യാസം സ്വീകരിച്ചു. മാവേലിക്കരയിലും വള്ളിക്കോട്ടും ഓരോ ആശ്രമങ്ങൾ സ്വാമിജി സ്ഥാപിച്ചിട്ടുണ്ട്. ഹരിനാമകീർത്തനം, നാരദഭക്തിസൂത്രം എന്നീ ഗ്രന്ഥങ്ങൾക്ക് സ്വാമിജി വ്യാഖ്യാനമെഴുതിയിട്ടുണ്ട്. കുശാഗ്രബുദ്ധിയും ജ്ഞാനതപസ്വിയും തപോനിഷ്ഠനും ആയ സ്വാമിജിയുടെ സരളവും ത്യാഗോജ്ജ്വലവുമായ ജീവിതം പലർക്കും ആധ്യാത്മികപ്രചോദനം നല്കിയിട്ടുണ്ട്. സംഘത്തിനു് ഒരു ജ്യേഷ്ഠസന്ന്യാസിയും കേരളത്തിനു് ഒരു മഹാതപസ്വിയും പ്രബുദ്ധകേരളത്തിനു് അതിൻെറ ആദ്യകാലപ്രവർത്തകരിൽ ഒരാളും നഷ്ടപ്പെട്ടു. സ്വാമിജിയുടെ ത്യാഗമാതൃക ഏവർക്കും എന്നെന്നും പ്രചോദകമായിരിക്കും.

പ്രബുദ്ധകേരളം അതിൻെറ ആദരാഞ്ജലികൾ ആ പുണ്യചരിതൻെറ പാവനപാദങ്ങളിൽ അർപ്പിച്ചുകൊള്ളുന്നു.

## വിവേകാനന്ദസ്മാരകം, കന്യാകുമാരി – അറിയിപ്പ്

''വടക്കുകിഴക്കൻ കാലവർഷക്കാററുകാരണം നവംബർ, ഡിസംബർ മാസങ്ങളിൽ കന്യാകുമാരിയിലെ വിവേകാനന്ദസ്മാരകത്തിലേയ്ക്കുള്ള കടത്തുസമയം പലപ്പോഴും മാറേറണ്ടിവന്നിട്ടുണ്ട്. ജനുവരി മാസത്തിലും അങ്ങനെ വേണ്ടിവരും. യാത്രക്കാരുടെ രക്ഷയെ കണക്കാക്കി കാററും കോളും ഇല്ലാത്ത സമയത്തു മാത്രമേ കടത്തു് ഉണ്ടാകയുള്ളു. അതാതു ദിവസത്തെ കടത്തിൻെറ വിവരങ്ങൾ അന്നന്നു ഫെറി ഓഫീസിൽനിന്നു് യാത്രക്കാർ അറിഞ്ഞു തീരുമാനമെടുക്കേണ്ടതാണു്'' എന്നു് വിവേകാനന്ദസ്മാരകക്കമ്മിററി ഓഫീസിൽനിന്നു് അയച്ച അറിയിപ്പിൽ പറയുന്നു.

## ആദ്ധ്യാത്മികഅന്തർയ്യോഗം, തൃശ്ശൂർ

ഈ മാസത്തെ അന്തർയ്യോഗം 13-ാംനു ഞായറാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാണു്.

## വിവേകാനന്ദജയന്തി

ഈ മാസം 14-ാം തീയതിയാണു് ശ്രീ വിവേകാനന്ദസ്വാമികളുടെ 111-ാം ജന്മതിഥി. അന്നു് വിവിധ പരിപാടികളോടെ വിവേകാനന്ദജയന്തി ആഘോഷിക്കപ്പെടും. എല്ലാ ഭക്തജനങ്ങളെയും അതിൽ പങ്കെടുക്കുവാൻ സാദരം ക്ഷണിച്ചുകൊള്ളുന്നു.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 59 | 1974 ഫെബ്രുവരി | ലക്കം 2 |
|---|---|---|

## അമൃതവാണി

ചിദാനന്ദം തന്നിലുണ്ടെന്നു ഭാവനചെയ്യണം. അപ്പോൾ ആനന്ദം ലഭിക്കും. ചിദാനന്ദം തീർച്ചയായുമുണ്ട്. ആവരണവും വിക്ഷേപവും വന്നു മറച്ചിരിക്കുന്നുവെന്നു മാത്രം. വിഷയാസക്തി കുറയുന്നതനുസരിച്ച് ഈശ്വരവിചാരം വർദ്ധിക്കും. രാധ കൃഷ്ണനെ സമീപിച്ചതനുസരിച്ച് അവിടത്തെ ശരീരസുഗന്ധം അനുഭവിച്ചു. ഈശ്വരന്റെ അടുത്തേയ്ക്ക് എത്ര അടുക്കുന്നുവോ അത്രയ്ക്കും അദ്ദേഹത്തിൽ ഭാവവും ഭക്തിയും ഉണ്ടാകും. പുഴ കടലിനോടടുക്കുന്തോറും കടലിൽനിന്നുള്ള വേലിയേറ്റവും വേലിയിറക്കവും കൂടിക്കൂടി വരുന്നതു കാണാം.

ഒരു വഴിക്കു മാത്രം ഒഴുകുന്ന ഗംഗാഭാഗംപോലെ, ജ്ഞാനി തന്റെ ഉള്ളിൽമാത്രം ഈശ്വരസാന്നിദ്ധ്യം അനുഭവിക്കുന്നു. അവന്റെ പക്ഷത്തിൽ സർവ്വവും സ്വപ്നംപോലെയാണ്. അവൻ സർവ്വദാ സ്വസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നു. ഭക്തന്റെ ഉൾക്കാമ്പ് ഒരുപ്പോക്കനല്ല, വേലിയേറ്റവും വേലിയിറക്കവുമുണ്ട്. അവൻ ചിരിക്കുന്നു; കരയുന്നു; ആടുന്നു; പാടുന്നു. ഭക്തൻ ഭഗവാനുമൊത്തു വിളയാടാൻ ഇഷ്ടപ്പെടുന്നു. ചിലപ്പോൾ നീന്തും; ചിലപ്പോൾ മുങ്ങും; ചിലപ്പോൾ പൊങ്ങും, വെള്ളത്തിനുള്ളിൽ മഞ്ഞുകട്ട മുങ്ങിപ്പൊങ്ങിക്കളിക്കുംപോലെ.

ജ്ഞാനി ബ്രഹ്മത്തെ അറിയാൻ നോക്കുന്നു. ഭക്തനു വേണ്ടതു ഭഗവാൻ – ഷഡൈശ്വര്യപൂർണ്ണനും സർവ്വശക്തനുമായ ഭഗവാൻ. എന്നിരുന്നാലും, വാസ്തവത്തിൽ ബ്രഹ്മവും ശക്തിയും ഭിന്നമല്ല. സച്ചിദാനന്ദൻതന്നെ സച്ചിദാനന്ദമയിയും; രത്നവും രത്നത്തിന്റെ പ്രകാശവും പോലെ. രത്നത്തെ ഓർക്കാതെ അതിന്റെ പ്രകാശത്തെ അറിയാനാവില്ല; രത്നപ്രകാശം ഓർക്കാതെ രത്നത്തെയും ഓർക്കാനൊക്കില്ല. സച്ചിദാനന്ദം ഒന്നുമാത്രം. ശക്തിഭേദംകൊണ്ട് ഉപാധിഭേദം ഉണ്ടാവുന്നു. അതുകൊണ്ടു നാനാരൂപങ്ങൾ കാണപ്പെടുന്നു. സച്ചിദാനന്ദംതന്നെയാണ് സൃഷ്ടിസ്ഥിതിപ്രളയങ്ങൾ നടത്തുന്ന ആദ്യാശക്തിയും.

(ശ്രീരാമകൃഷ്ണവചനാമൃതം ഒന്നാംഭാഗം 372–73)

# മതം ഇന്നും പ്രായോഗികംതന്നെ

മൃഡാനന്ദസ്വാമി

ഭാരതത്തിന്നു് തനതായ ഒരു വ്യക്തിത്വമുണ്ടു്; ഒരു ജീവിതരീതിയുണ്ടു്. അതിനെ നിയന്ത്രിക്കുന്ന ഒരു തത്ത്വസംഹിതയുണ്ടു്, ഒരു ആദർശനിഷ്ഠയുമുണ്ടു്. മാനുഷികതലത്തിൽ പ്രാധാന്യമർഹിക്കുന്ന ധാർമ്മികമൂല്യങ്ങളെ അവലംബമാക്കി വളർന്നുവന്നിട്ടുള്ള ആ ആദ്ധ്യാത്മികസംസ്കാരമാണു് ഭാരതത്തിന്റെ ജീവനാഡി. അനേകമനേകം ആഘാതങ്ങളേയും ആക്രമണങ്ങളെയും അതിജീവിച്ചുകൊണ്ടു് യുഗയുഗാന്തരങ്ങളായി നിലനിന്നുവരുന്ന ആ സംസ്കാരവിശേഷത്തെ അവഗണിക്കാൻ തുടങ്ങിയതാണു് ഭാരതത്തിലെന്നല്ല ലോകത്തിൽത്തന്നെ കാണുന്ന അസ്വസ്ഥതകൾക്കെല്ലാം കാരണമായിത്തീർന്നിരിക്കുന്നതെന്നു് ഇന്നു് നിഷ്പക്ഷമതികളായ ചിന്തകരെല്ലാം സമ്മതിക്കുന്നുണ്ടു്. ഭൗതികമായ ചിന്താഗതിയോടുകൂടി പ്രകൃതിയെ കീഴടക്കിയാൽ എല്ലാം നേടാമെന്നു വിചാരിച്ചു് ശാസ്ത്രീയവിജ്ഞാനം വളർത്തിയെടുത്ത പാശ്ചാത്യലോകം ബാഹ്യമായി വളരെ വളരെ ഉയർന്നുവെങ്കിലും, സാമ്പത്തികാഭിവൃദ്ധിയുടെ ഉത്തുംഗശൃംഗങ്ങളിലെത്തിയെങ്കിലും, ഭയം കൂടാതെ ശാന്തിയോടും സമാധാനത്തോടുംകൂടി ജീവിക്കുന്ന ഒരു സമുദായത്തെ വാർത്തെടുക്കുന്നതിൽ പരാജയപ്പെടുകയാണു ചെയ്തതു്. അവർക്കു് ജീവിതം നിരർത്ഥകമായിത്തോന്നുന്നു. ജീവിതത്തിന്നു് പരമമായ ഒരു ലക്ഷ്യം കണ്ടെത്താൻ ഇന്നു് അവർ അശക്തരാകുന്നു. ശാന്തിയും സമാധാനവും പുറമേനിന്നു് വരേണ്ടതല്ലെന്നും സ്വന്തം മനസ്സിൽനിന്നുതന്നെ ഉണ്ടാകേണ്ടതാണെന്നും ഇന്നവർക്കു ബോദ്ധ്യപ്പെട്ടുതുടങ്ങിയിരിക്കുന്നു. ബുദ്ധിമാന്മാരായ ചിന്തകന്മാരെല്ലാം ഭാരതത്തിന്റെ ആദ്ധ്യാത്മികസംസ്കാരത്തോടു് ആഭിമുഖ്യം പ്രകടിപ്പിക്കുന്നതിന്റെ രഹസ്യം മറ്റൊന്നല്ല. മനുഷ്യജീവിതത്തെ സഫലവും സുഗമവുമായ രീതിയിൽ നയിക്കണമെങ്കിൽ ആദ്ധ്യാത്മികമായ ചിന്താഗതി സ്വീകരിച്ചേ പറ്റൂ എന്നു് അവർക്കു് ബോദ്ധ്യപ്പെട്ടിരിക്കുന്നു. അതുകൊണ്ടാണു് ആദ്ധ്യാത്മികസംസ്കാരത്തിന്റെ ആകരമായ വേദാന്തത്തിന്നു് ഇത്രയധികം പ്രചാരം ഇന്നു് പാശ്ചാത്യരാജ്യത്തു സിദ്ധിക്കുന്നതു്.

ഇങ്ങനെ പാശ്ചാത്യലോകം പതുക്കെപ്പതുക്കെ ആർഷസംസ്കാരത്താൽ ആകൃഷ്ടമായിക്കൊണ്ടിരിക്കെ, ആ അനർഘമായ സംസ്കാരത്തിന്റെ ജന്മഭൂമിയായ ഭാരതത്തിലെ സ്ഥിതിയോ! എന്നുമെന്നും അതിന്റെ വളർച്ച ഇവിടെ നിർബ്ബാധമോ നിർവ്വിഘ്നമോ ആയിരുന്നില്ല എന്നതു് ഒരു സത്യം മാത്രമാണു്. താല്ക്കാലികസുഖപ്രദായകങ്ങളും ക്ഷണപ്രഭാചഞ്ചലങ്ങളുമായ ലൗകികഭോഗങ്ങളെ അനുധാവനം ചെയ്യുന്ന ഭൗതികവാദികളായ ചാർവ്വാകന്മാർ എന്നും അതിന്റെ വളർച്ചയ്ക്കു ശത്രുക്കളായിട്ടുണ്ടായിരുന്നു. ശാസ്ത്രം ജീവിതസൗകര്യങ്ങളും വിനോദമാർഗ്ഗങ്ങളും വളരെയധികം വർദ്ധിപ്പിച്ചിട്ടുള്ള ഇക്കാലത്തു്, ജീവിതം ദുഃസഹമായിത്തീരത്തക്കവണ്ണം പരിതഃസ്ഥിതികളിൽ പരിണാമം വന്നുകൊണ്ടിരിക്കുന്നുണ്ടെങ്കിലും, മൃഗതൃഷ്ണികയിൽ ജലപാനത്തിന്നാഗ്രഹിച്ചു പലായനം ചെയ്യുന്ന മൃഗങ്ങളെപ്പോലെ, സാങ്കല്പികസുഖാനുഭവങ്ങളുടെ പിന്നാലെ പാഞ്ഞുപോകുന്ന ഭൗതികവാദികളുടെ എണ്ണം ജനസംഖ്യാനുപാതമനുസരിച്ചു് വർദ്ധിച്ചുവരുന്നതായി തോന്നിയേക്കാം. പക്ഷേ, ശാന്തിദായകമായ ആർഷസംസ്കാരധാരയുടെ പ്രവാഹം ഇവിടെ ഒരു കാലത്തും വറ്റിപ്പോയിട്ടില്ല; ഇന്നും അതു ജനലക്ഷങ്ങൾക്കു ശാന്തിയും ആനന്ദവും പ്രദാനം ചെയ്തുകൊണ്ടു് സജീവമായി പ്രവഹിച്ചുകൊണ്ടേ ഇരിക്കുന്നുണ്ടു്. ആഭ്യന്തരങ്ങളും ബാഹ്യങ്ങളുമായ ആക്രമണങ്ങളുടെയും വിദേശീയസംസ്കാരപ്രചരണത്തിന്റെയും താപംകൊണ്ടു് ആ അമൃതധാരയ്ക്കു ശോഷണം സംഭവിക്കുമ്പോ

ഴെല്ലാം അതിനെ പൂർവ്വാധികം ഊർജ്ജസ്വലതയോടുകൂടി പ്രവഹിപ്പിക്കുവാൻ അമൃതവർഷികളായ തേജോഗോളങ്ങൾ ഭാരതാന്തരീക്ഷത്തിൽ പ്രത്യക്ഷപ്പെടാറുണ്ട്. ഭാരതചരിത്രം സജീവമായിരിക്കുന്നതുതന്നെ അനശ്വരചൈതന്യത്തിന്റെ മൂർത്തിമദ്ഭാവങ്ങളായ ആ അനഘജ്യോതിസ്സുകളെക്കൊണ്ടാണ്. വൈദികകാലത്തെ ഋഷിപുംഗവന്മാരും, ഇതിഹാസപുരാണകാലങ്ങളിലെ ഋഷിപ്രഭാവന്മാരായ ദിവ്യതേജോമൂർത്തികളും, ചരിത്രകാലത്തെ സംസ്കാരോദ്ധാരകന്മാരായ മഹാപുരുഷന്മാരും, ഭാരതസംസ്കാരത്തെ ഊർജ്ജിതവും ഊർജ്ജസ്വലവുമായ പ്രഭാവപ്രകർഷത്തോടെ നിലനിർത്തിയ തേജോധാമങ്ങളാണ്. ആധുനികകാലത്തെ ആ പരമ്പരയെപ്പററി ആലോചിക്കുമ്പോൾ ആദ്യമായി ആരുടെയും സ്മൃതിപഥത്തിൽ വരുന്നത് ലോകത്തിലെമ്പാടും ആർഷസംസ്കാരത്തിന്റെ തേജസ്സു പരത്തിയ വിവേകാനന്ദസ്വാമികളും അദ്ദേഹത്തിന്ന് അതിന്നുള്ള ശക്തിയും പ്രചോദനവും നൽകിയ ശ്രീരാമകൃഷ്ണദേവനുമാണ്.

ബംഗാളിലെ അജ്ഞാതമായ ഒരു കുഗ്രാമത്തിൽ ഒരു സാധുബ്രാഹ്മണന്റെ പുത്രനായി ജനിച്ച് വിദ്യാഭ്യാസമൊന്നും ചെയ്യാതെ വളർന്നുവന്ന്, ചുരുങ്ങിയ ഒരു ശമ്പളത്തിൽ ദക്ഷിണേശ്വരംക്ഷേത്രത്തിലെ പൂജാരിയായി ജീവിച്ച ശ്രീരാമകൃഷ്ണൻ ഇന്ന് ബംഗാളിലോ ഭാരതത്തിലോ മാത്രമല്ല ലോകത്തിലെമ്പാടുമുള്ള ജനലക്ഷങ്ങളുടെ ആരാധ്യപുരുഷനായിത്തീർന്നിട്ടുള്ള കഥ അദ്ഭുതാവഹമല്ലെ? കഴിഞ്ഞുപോയ ആചാര്യപരമ്പരയുടെയും അവതാരപുരുഷന്മാരുടെയും പൂർണ്ണീകരണമായിട്ടാണ് അലോകസാമാന്യനായ അദ്ദേഹത്തെ ജനങ്ങൾ കണക്കാക്കിവരുന്നത്. ശാന്തിസന്ദായകങ്ങളും ആർഷസംസ്കാരപ്രതീകങ്ങളും കാലാനുകൂലങ്ങളുമായ അദ്ദേഹത്തിന്റെ ഉപദേശങ്ങളാണ് മഹത്തായ ഒരു പ്രതിസന്ധിഘട്ടത്തിൽ ഭാരതസംസ്കാരത്തെയും ഹൈന്ദവധർമ്മത്തെയും പരിരക്ഷിച്ചത്. ദൃഢവും ധീരവുമായ സ്വരത്തിൽ അദമ്യമായ ആത്മവിശ്വാസത്തോടുകൂടി ഭാരതത്തിന്റെ ആദ്ധ്യാത്മികപ്രതിഭയെ പാശ്ചാത്യപൗരസ്ത്യദേശങ്ങളിൽ പ്രഖ്യാപനം ചെയ്ത വേദാന്തകേസരിയായ ശ്രീവിവേകാനന്ദസ്വാമികൾ പറയുന്നു: "ഞാൻ പ്രസംഗിക്കുന്ന എല്ലാ ആശയങ്ങളും ഗുരുദേവന്റെ ആശയങ്ങളെ പ്രതിധ്വനിപ്പിക്കുവാനുള്ള ഒരു ശ്രമം മാത്രമാണ്. ഞാൻ പറയുന്നതിൽ സത്യത്തിൽനിന്നു വ്യതിചലിച്ചതോ തിന്മ കലർന്നതോ ആയവയൊഴിച്ച് ഞാൻ പ്രകാശിപ്പിക്കുന്ന ആശയങ്ങളൊന്നും എന്റെ സ്വന്തമല്ല. സത്യയുക്തവും സത്ഫലവാഹിയുമായി ഞാൻ ഉച്ചരിച്ചിട്ടുള്ള ഓരോ വാക്കും അവിടത്തെ ശബ്ദത്തെ പ്രതിധ്വനിപ്പിക്കുവാൻ ചെയ്യുന്ന ഒരു ശ്രമം മാത്രമാണ്." (വി. സാ. സ. III. 522.) അതെ, ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുണ്ടായിരുന്നില്ലെങ്കിൽ ഇന്ന് ഹൈന്ദവധർമ്മത്തിന്റെ നില എന്താകുമായിരുന്നു എന്ന് പ്രവചിക്കാൻ പ്രയാസമാണ്.

ഓരോരുത്തരുടെയും അറിവിനൊത്ത്, ഈശ്വരനായോ, രക്ഷകനായോ, ഗുരുവായോ, മാതൃകയായോ, മഹാത്മാവായോ, യഥേഷ്ടം ശ്രീരാമകൃഷ്ണനെ എന്തായും കണക്കാക്കാനുള്ള സ്വാതന്ത്ര്യം എല്ലാവർക്കും നൽകണമെന്നു പറയുന്ന സ്വാമിജി സ്വയം അദ്ദേഹത്തെ വിശേഷിപ്പിക്കുന്നത് അവതാരവരിഷ്ഠൻ എന്നാണ്. രാമൻ, കൃഷ്ണൻ, ക്രിസ്തു, മഹമ്മദ്, ചൈതന്യൻ മുതലായ മുന്നവതാരങ്ങളിൽനിന്നെല്ലാം വ്യത്യസ്തമായിരുന്നു അദ്ദേഹത്തിന്റെ ജീവിതമെങ്കിലും ആ അവതാരങ്ങളുടെയെല്ലാം ശക്തി അദ്ദേഹത്തിൽ ലയിച്ചു ചേരുകയും അദ്ദേഹത്തിൽക്കൂടി സംസാരിക്കുകയും ചെയ്തിട്ടുള്ളതായി നമുക്കു കാണാം. മാതൃകാപരമായ ജീവിതം നയിക്കുകയും, മഹത്തായ ഉപദേശങ്ങൾ നൽകുകയും, മർത്ത്യജീവിതത്തിന്റെ പരമലക്ഷ്യം ഈശ്വരസാക്ഷാത്ക്കാരമല്ലാതെ മറെറാന്നുമല്ലെന്ന് മറക്കാനാവാത്തവിധം ദൃഷ്ടാന്തങ്ങളെക്കൊണ്ടു സുവ്യക്തമാക്കുകയും ചെയ്ത മറെറാരവതാരത്തിന്റെ ചരിത്രം നമുക്കിതുവരെ കിട്ടിയിട്ടില്ല. ഒരു അവതാരപുരുഷന്റെ ഉപദേശങ്ങൾ അദ്ദേഹം ഉച്ചരിച്ച അതേ വാക്കുകളിൽ തന്നെ കേൾക്കുവാൻ കഴിയുക എന്നുള്ളതും ശ്രീരാമകൃഷ്ണനെ സംബന്ധിച്ചേ ഉണ്ടായിട്ടുള്ളു. അതുകൊണ്ടാണ് 'ശ്രീരാമകൃഷ്ണവചനാമൃത'ത്തിലെ ഓരോ വാക്കും ഇത്രമാത്രം ഹൃദയസ്പർശിയും ആകർഷകവുമായിരിക്കുന്നത്. അനേകലക്ഷം ജനങ്ങളുടെ സംസാരസന്തപ്തമായ ജീവിതത്തിൽ ശാന്തിയുടെയും സമാധാനത്തിന്റേയും

അമൃതധാര പൊഴിച്ച് സുഖവും സന്തോഷവും വളർത്തിയെടുക്കുവാൻ ശ്രീരാമകൃഷ്ണവചനാമൃതത്തിന്നു സാധിക്കുന്നതും അതുകൊണ്ടുതന്നെയാകുന്നു.

വിദ്യാഭ്യാസമോ പുസ്തകപരിജ്ഞാനം പോലുമോ ഇല്ലാത്ത ആ ഗ്രാമീണമനുഷ്യന്റെ വാക്കുകൾ ശ്രദ്ധിക്കുവാൻ വിദ്യാഭ്യാസത്തിന്റെ ഉയർന്ന മണ്ഡലങ്ങളിലെത്തിയിട്ടുള്ള പ്രതിഭാശാലികളായ എത്രയെത്ര പരിഷ്കൃതമനുഷ്യരാണ് അന്ന് ദക്ഷിണേശ്വരത്തേയ്ക്കു തീർത്ഥയാത്ര ചെയ്തിരുന്നത്. ആദ്ധ്യാത്മികത പഴഞ്ചനാണെന്നും ആധുനികലോകത്തിൽ മതം പ്രായോഗികമല്ലെന്നും വാദിക്കുന്ന ഭൌതികവാദികളോടുള്ള ഒരു വെല്ലുവിളിയായിരുന്നു ആ ജീവിതം. എക്കാലത്തും ഏതു ജനതയും സ്വീകരിക്കേണ്ട ഒരു ചിന്താഗതിയാണ് ആദ്ധ്യാത്മികതയെന്നദ്ദേഹം ജനങ്ങളെ ബോദ്ധ്യപ്പെടുത്തി. ആധുനികകാലത്തിന്ന് അനുസൃതമായ രീതിയിൽ ആഷ്പ്രതിഭയ്ക്കു് നവീനരൂപം നൽകി ലോകത്തിന്നു പ്രദാനം ചെയ്തതാണ് ശ്രീരാമകൃഷ്ണന്റെ ഏററവും വലിയ സംഭാവന. സ്വന്തം പരീക്ഷണശാലകളിലിരുന്നുകൊണ്ട് സമഗ്രമായ മനുഷ്യജീവിതത്തെപ്പററി നിരീക്ഷണങ്ങൾ നടത്തി ഉപജ്ഞാതമായിട്ടുള്ള ആഷ്വിജ്ഞാനത്തെ അവലംബിക്കുന്നതുകൊണ്ടേ മനുഷ്യജീവിതം കൃതാത്ഥമായിത്തീരുകയുള്ളുവെന്ന അദ്ദേഹത്തിന്റെ സന്ദേശം തന്നെയാണ് വിസ്തൃതമായ വ്യാഖ്യാനത്തോടുകൂടി വിവേകാനന്ദസ്വാമികൾ ലോകത്തിന്റെ മുന്നിൽ പിന്നീട് അവതരിപ്പിച്ചതു്. സവ്വാശ്ലേഷിയായ ആഷ്ധമ്മത്തിന്റെ പശ്ചാത്തലത്തിൽ എല്ലാ മതങ്ങളും സമാനങ്ങളാണെന്നും എല്ലാററിന്റെയും ലക്ഷ്യം ഒന്നുതന്നെയാണെന്നും അദ്ദേഹം സ്വജീവിതത്തെ ദൃഷ്ടാന്തമാക്കിക്കൊണ്ടുതന്നെ വെളിപ്പെടുത്തി. പുസ്തകപാണ്ഡിത്യത്തെക്കാൾ സ്വാനുഭൂതിയെയാണ് അദ്ദേഹം എല്ലാററിനും പ്രമാണമായി സ്വീകരിച്ചതു്. സ്വന്തമായി പുതിയ ചില ആദശ്ശങ്ങളും ആശയങ്ങളും പ്രചരിപ്പിക്കുവാനോ ഒരു പ്രത്യേകമതം സ്ഥാപിക്കുവാനോ അദ്ദേഹം ആലോചിച്ചതേയില്ല. മനുഷ്യജീവിതത്തിന്റെ മോക്ഷത്തിന്നാവശ്യമായിട്ടുള്ളതെല്ലാം മഹഷിമാരാൽ ഉപദിഷ്ടമായിട്ടുണ്ടെന്നും കാലക്രമത്തിൽ നഷ്ടമായിപ്പോയിട്ടുള്ള ആ ഉപദേശങ്ങളെ പുനരുദ്ധരിക്കുക മാത്രമേ മനുഷ്യസമുദായത്തിന്റെ സമുദ്ധരണത്തിന്ന് ആവശ്യമായിട്ടുള്ളുവെന്നും അദ്ദേഹം വിശ്വസിച്ചു. അതുകൊണ്ട് ഉപനിഷത്തുകളിലും പുരാണങ്ങളിലും കാണുന്ന ആശയങ്ങളെത്തന്നെ ലളിതമെങ്കിലും ഉജ്ജ്വലമായ സ്വന്തം ഭാഷയിൽ അദ്ദേഹം ആവിഷ്കരിച്ചു. ജ്ഞാനസ്വരൂപമായ സത്യത്തെ സാക്ഷാത്കരിച്ചിട്ടുള്ളവരിൽനിന്നും പുറപ്പെടുന്ന വാക്കുകൾ എന്നും എവിടെയും സമാനാശയങ്ങളായിരിക്കുമല്ലൊ. സവ്വമതസാഹോദയ്യമെന്ന ഭാരതസംസ്കാരത്തിന്റെ മഹത്തായ സവിശേഷതയെപ്പററിയുള്ള അദ്ദേഹത്തിന്റെ ഉദ്ബോധനങ്ങൾ സ്വന്തം മതം മാത്രമേ സത്യമായിട്ടുള്ളുവെന്നു പ്രചാരവേല ചെയ്യുന്ന മതഭ്രാന്തന്മാരുടെ സങ്കുചിതമനോഭാവത്തിന്നു് ഒരു കനത്ത പ്രഹരമായിരുന്നു. മതങ്ങളുടെ ബാഹ്യമായ വ്യത്യസ്തതകളെപ്പററിയുള്ള മത്സരങ്ങളും കലഹങ്ങളുമെല്ലാം ഉപേക്ഷിച്ച് ആന്തരതലങ്ങളിലേയ്ക്കിറങ്ങിച്ചെന്നു് ജീവിതലക്ഷ്യമായ ദിവ്യാനന്ദാനുഭവത്തിലേയ്ക്കു് നമ്മെ നയിക്കുകയാണദ്ദേഹം ചെയ്യുന്നതു്. ഇന്ന് എല്ലാ മതാദ്ധ്യാപകന്മാരും പുരോഹിതന്മാരും ശ്രദ്ധിക്കേണ്ട ഒരു വിഷയമാണിതു്.

ശ്രീമാതൃദേവി ഒരിയ്ക്കൽ പറയുകയുണ്ടായി; "സവ്വമതസമന്വയം എന്ന ആശയം പ്രചരിപ്പിക്കണം എന്ന ഏക ഉദ്ദേശത്തോടുകൂടിയാണ് ഗുരുദേവൻ വിവിധമതങ്ങളിലെ സാധനാക്രമങ്ങളെ പരിശീലിച്ചതെന്നു് എനിക്കു് ഒരിയ്ക്കലും തോന്നിയിട്ടില്ല. എല്ലാ മതങ്ങളിലുമുള്ള സാധനകളിൽക്കൂടി അവിടുന്നു് ഈശ്വരലീലയെ അനുഭവിച്ചറിയുകയായിരുന്നു. എന്നാൽ, എന്റെ കുഞ്ഞേ, അവിടുത്തെ ജീവിതത്തിലെ പ്രധാനവിശേഷം ത്യാഗംതന്നെയായിരുന്നുവെന്നാണ് ഞാൻ വിചാരിയ്ക്കുന്നതു്. ഇപ്രകാരമുള്ള ഒരു മഹാത്യാഗം ആരെങ്കിലും കണ്ടിട്ടുണ്ടോ? ത്യാഗംതന്നെയായിരുന്നു അവിടുത്തെ അലങ്കാരം.'' ശ്രീരാമകൃഷ്ണന്റെ ജീവിതത്തിന്റെയും ഉപദേശങ്ങളുടെയും അതിപ്രധാനമായ ഒരു ഭാഗത്തേയ്ക്കാണ് മാതൃദേവി ഇവിടെ വിരൽ ചൂണ്ടുന്നതു്. ഭാരതസംസ്കാരത്തിന്റെ ജീവനാഡിതന്നെ ത്യാഗമാണ്. മനുഷ്യജീവി

തത്തിന്റെ ലക്ഷ്യം ആത്മനിഷ്ഠ അഥവാ സത്യസാക്ഷാത്കാരം ആണെന്നും അതിലേയ്ക്കുള്ള ഒന്നാമത്തെ പടി കാമകാഞ്ചനത്യാഗമാണെന്നും അസന്ദിഗ്ദ്ധമായ ഭാഷയിൽ അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. പരിപൂർണ്ണമായ കാമകാഞ്ചനത്യാഗം സാദ്ധ്യമാണോ എന്നു് സംശയിക്കുന്ന അവിശ്വാസികൾക്കു് തന്റെ ജീവിതംതന്നെ ദൃഷ്ടാന്തമായി അദ്ദേഹം കാണിച്ചുകൊടുക്കുകയും ചെയ്തു. "ന കർമ്മണാ ന പ്രജയാ ധനേന, ത്യാഗേനൈകേ അമൃതത്വമാനശുഃ" എന്ന ഉപനിഷദ്‌വാക്യത്തിന്റെ പ്രതിദ്ധ്വനിയാണു് ആ വാക്കുകളിൽക്കൂടി നാം കേൾക്കുന്നതു്. ചതുർവ്വിധപുരുഷാർത്ഥങ്ങളിൽ ധർമ്മമോക്ഷങ്ങളെ അവഗണിച്ചു് അർത്ഥകാമങ്ങളെ ലക്ഷ്യമാക്കി പുരോഗമിയ്ക്കുന്ന പരിഷ്കൃതജനതയ്ക്കു്, ആധുനികലോകത്തിന്റെ സ്തുതികാരന്മാരായ മാർക്സിന്റെയും ഫ്രോയിഡിന്റെയും സിദ്ധാന്തങ്ങളാൽ ആകൃഷ്ടരായി പാശ്ചാത്യചിന്താഗതിയിൽ ഭ്രമിച്ചുപോയ സമുദായത്തിനു്, ആത്മപരിശോധനയ്ക്കുള്ള ഒരു പ്രചോദനം ആ വാക്കുകളിൽനിന്നു ലഭിച്ചു. ഇന്നു ലോകത്തിൽ കാണുന്ന എല്ലാവിധകലഹങ്ങൾക്കും അസ്വസ്ഥതകൾക്കും കാരണം അർത്ഥകാമങ്ങളോടുള്ള ആസക്തിയാണു്. ആർത്ഥികങ്ങളായ കാര്യങ്ങളിൽ കാറൽമാർക്സിന്റെയും കാമത്തെ സംബന്ധിച്ചുള്ള കാര്യങ്ങളിൽ ഫ്രോയിഡിന്റെയും ആശയങ്ങൾ അർത്ഥകാമങ്ങളുടെ അനിയന്ത്രിതമായ ഗതിക്കു് കുറെയൊക്കെ പ്രോത്സാഹനം നൽകുകയാണു ചെയ്യുന്നതു്. ധർമ്മപാശംകൊണ്ടു് അർത്ഥകാമങ്ങളെ ബന്ധിച്ചു് നിയന്ത്രിച്ചാൽ മാത്രമേ അവ ജീവിതലക്ഷ്യത്തിലേയ്ക്കുള്ള മനുഷ്യപുരോഗതിയ്ക്കു സഹായകങ്ങളായിത്തീരൂ. കാമകാഞ്ചനത്യാഗം പരിശീലിച്ചു് പുത്രൈഷണയെയും വിത്തൈഷണയെയും ജയിയ്ക്കുവാൻ സാധിച്ചാൽമാത്രമേ പ്രപഞ്ചത്തിലെ ഭൗതികമൂല്യങ്ങളോടുള്ള ആസക്തി കുറയ്ക്കുവാനും ആദ്ധ്യാത്മികമൂല്യങ്ങളിൽ അടിയുറച്ച ഒരു ചിന്താഗതി വളർത്തിയെടുക്കുവാനും സാധിക്കുകയുള്ളൂ. ആദ്ധ്യാത്മികതയുടെ പരമരഹസ്യം അമേയമായ ത്യാഗബുദ്ധിയാണു്, മതചിന്തയുടെ പശ്ചാത്തലംതന്നെ ത്യാഗശീലമാണു്; പരമസത്യം സാക്ഷാത്കരിക്കണമെങ്കിൽ കാമകാഞ്ചനത്യാഗം അനുപേക്ഷണീയമാകുന്നു. ത്യാഗമൂർത്തിയായ ശ്രീരാമകൃഷ്ണന്റെ ജീവിതത്തിലും, മറ്റെല്ലാ സിദ്ധന്മാരുടെയും പ്രവാചകന്മാരുടെയും ജീവിതത്തിലെന്നപോലെ ഇതു് വ്യക്തമായി വെളിവാക്കപ്പെട്ടിരുന്നു. പൂർണ്ണയൗവനയും യഥാവിധി വിവാഹിതയുമായ സഹധർമ്മിണിയെ അടുത്തു താമസിപ്പിച്ചു് തന്റെ കാമജയത്തെയും ആയിരക്കണക്കിനു് രൂപ കാണിക്കവെയ്ക്കുവാൻ തയ്യാറുള്ള ഭക്തന്മാരോടുള്ള പെരുമാററത്തിൽ തന്റെ കാഞ്ചനത്യാഗത്തെയും അദ്ദേഹം വിജയപൂർവ്വം പരീക്ഷിച്ചു. കാമിനീകാഞ്ചനചിന്തകൾക്കു് അതീതനായിരുന്നു അദ്ദേഹമെന്നർത്ഥം.

ശ്രീരാമകൃഷ്ണൻ തന്റെ ജീവിതത്തിലെ ആദ്യഭാഗം മുഴുവൻ സനാതനധർമ്മത്തിലെ ആദർശങ്ങളും ആശയങ്ങളും സാക്ഷാത്കരിച്ചു് ആത്മനിഷ്ഠ നേടുന്നതിലും, ഉത്തരഭാഗം മുഴുവൻ താൻ നേടിയിട്ടുള്ള അദ്ധ്യാത്മസത്യം വിതരണം ചെയ്യുന്നതിലുമാണു് ഉത്സുകനായിരുന്നതു്. ഏതു മാർഗ്ഗത്തിൽക്കൂടിയായാലും ആത്മസാക്ഷാത്കാരം നേടുന്നതിൽ അദ്ദേഹത്തിനുണ്ടായിരുന്ന അയത്നസാദ്ധ്യത അത്യദ്ഭുതകരമായിരുന്നു. നാല്പതു കൊല്ലത്തെ നിരന്തരപ്രയത്നംകൊണ്ടു് താൻ ക്ലേശിച്ചു നേടിയ നിർവ്വികല്പസമാധിയുടെ അനുഭവം ശ്രീരാമകൃഷ്ണൻ യാതൊരു വിഷമവുംകൂടാതെ ഒരൊററ ദിവസംകൊണ്ടു നേടിയതിൽ അദ്വൈതാചാര്യനായ തോതാപുരിപോലും ആശ്ചര്യസ്തബ്ധനായിത്തീർന്നു. സനാതനധർമ്മത്തിലെ വിവിധസമ്പ്രദായങ്ങളിലൂടെ മാത്രമല്ല വൈദേശികമതങ്ങളിലെ സാധനാമാർഗ്ഗങ്ങളിലൂടെപോലും ലക്ഷ്യത്തിലെത്തിച്ചേരുവാൻ അദ്ദേഹത്തിന്നു് അധികദിവസങ്ങൾ വേണ്ടിവന്നില്ല. എല്ലാ മാർഗ്ഗങ്ങളിലൂടെയും സത്യസാക്ഷാത്കാരം നേടിയ അദ്ദേഹത്തിന്നു് ഈ ലോകത്തിൽ തള്ളേണ്ടതായിട്ടു് ഒന്നും ഉണ്ടായിരുന്നില്ല. എത്ര മതങ്ങളുണ്ടോ അത്ര മാർഗ്ഗങ്ങളുമുണ്ടു്. "യത മത തത പഥ" എന്നാണു് അദ്ദേഹം സ്വാനുഭവത്തെ അടിസ്ഥാനപ്പെടുത്തി പ്രഖ്യാപിച്ചതു്. മതം അനുഭൂതിയാണു്, സാക്ഷാത്കാരമാണു്. താനും ഈശ്വരനും തമ്മിലുള്ള, ജീവാത്മാവും പരമാത്മാവും തമ്മിലുള്ള, ബന്ധത്തെ അനുഭവിച്ചറിയലാ

ണന്നു്. അതിൽത്താഴെയുള്ളതൊന്നും മതത്തിന്റെ അന്തഃസത്തയാകുന്നില്ല. ചില വിശ്വാസപ്രമാണങ്ങളോ സിദ്ധാന്തങ്ങളോ സംഘടനകളോ ആണു് മതമെന്നും ദേവാലയങ്ങളിൽ പോകുന്നതും വിഗ്രഹങ്ങളെ ആരാധിക്കുന്നതും പ്രാർത്ഥനകളിൽ പങ്കുകൊള്ളുന്നതും സ്തോത്രങ്ങളുരുവിടുന്നതുമാണു് മതനിഷ്ഠയെന്നുമുള്ള ധാരണയാണു് ഇന്നു കാണുന്ന മതകലഹങ്ങൾക്കു കാരണമായിരിക്കുന്നതു്. പുസ്തകങ്ങളിലോ പ്രസംഗങ്ങളിലോ പ്രസ്ഥാനങ്ങളിലോ അല്ല മതത്തെ നാം കാണേണ്ടതു്. മനുഷ്യർക്കു് അപ്രാപ്യവും ഈ ലോകകാര്യങ്ങളെയെല്ലാം ഉപേക്ഷിക്കുവാൻ ഉപദേശിക്കുന്നതുമായ എന്തോ ഒന്നാണു് മതമെന്ന ധാരണയും നാം കളയേണ്ടിയിരിക്കുന്നു. നിത്യവും നിരതിശയവുമായ ആനന്ദം അനുഭവിക്കുവാൻ നമ്മെ സഹായിക്കുന്നതാണു് മതമെന്നും അതു ലോകത്തിലെ മറ്റേതു വസ്തുവിനെയുംകാൾ സാക്ഷാത്തായിട്ടു്, യഥാർത്ഥമായിട്ടു്, കൊടുക്കാനും എടുക്കാനും കഴിയുമെന്നും ശ്രീരാമകൃഷ്ണൻ പഠിപ്പിച്ചു. അതിന്നു് ഒന്നാമതായി വേണ്ടതു് അധ്യാത്മനിഷ്ഠനാകുകയാണു്; ആദ്ധ്യാത്മികചിന്താഗതി വളർത്തിയെടുക്കുകയാണു്. അതിന്നുമാത്രമേ മനുഷ്യനെ പൂർണ്ണമായി തൃപ്തിപ്പെടുത്തുവാൻ കഴിയൂ. ഓരോരുത്തരോടും അവരവർക്കനുസരിച്ച മാർഗ്ഗം സ്വീകരിച്ചു് പുരോഗമിക്കുവാനാണദ്ദേഹം പറയുന്നതു്. എല്ലാ മാർഗ്ഗങ്ങളിലും സാധനകളിലും കൃതഹസ്തനായിരുന്ന അദ്ദേഹത്തിന്നു് തന്റെ മുമ്പിൽ വരുന്ന ഭക്തന്മാരേയും ജിജ്ഞാസുക്കളേയും സാധകന്മാരേയും, അവർ ഏതു സമ്പ്രദായക്കാരായാലും എല്ലാവർക്കും തൃപ്തികരമായ വിധത്തിൽ, അവരവരുടെ മനോഗതിക്കനുസരിച്ച ഉപദേശം നൽകി അനുഗ്രഹിക്കുന്നതിൽ യാതൊരു വിഷമവുമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ എല്ലാ ഉപദേശങ്ങളുമടങ്ങിയിട്ടുള്ള 'ശ്രീരാമകൃഷ്ണവചനാമൃതം' വായിക്കുന്നവർക്കു് അദ്ധ്യാത്മവിഷയങ്ങളിലുള്ള എല്ലാ പ്രശ്നങ്ങൾക്കും തൃപ്തികരമായ സമാധാനം കണ്ടെത്തുവാൻ കഴിയുന്നു. വേദാന്തം ഉപദേശിക്കുകമാത്രമല്ല, അതനുസരിച്ച ജീവിക്കുകകൂടി ചെയ്ത ഒരു മഹാത്മാവിന്റെ ഉപദേശങ്ങളായതുകൊണ്ടു് മതത്തിന്റെ പ്രായോഗികരൂപങ്ങളെപ്പറ്റി വ്യക്തമായ ഒരു ജ്ഞാനം ആ ഉപദേശങ്ങളിൽ നിന്നു നമുക്കു കിട്ടുന്നു.

എല്ലാവരിലും ഈശ്വരാംശത്തെ ദർശിച്ചു് അഹങ്കാരത്തിന്റെയോ സ്വാർത്ഥത്തിന്റെയോ സ്പർശലേശംപോലും കൂടാതെ അവരെ സേവിക്കുന്നതിൽ താത്പര്യം കാണിക്കണമെന്നുപദേശിക്കുന്ന ജീവശിവസേവയാണു് അദ്ദേഹത്തിന്റെ പ്രധാനപ്പെട്ട മറ്റൊരുപദേശം. ഈ മഹനീയമായ ഉപദേശത്തെ പ്രാവർത്തികമാക്കുകയാണു് ശ്രീരാമകൃഷ്ണസംഘത്തിന്റെ ലക്ഷ്യമെന്നാണു് സ്വാമിജി നിർദ്ദേശിക്കുന്നതു്.

മുമ്പെന്നുമുണ്ടായിരുന്നതിനെക്കാളധികം ശ്രീരാമകൃഷ്ണന്റെ സർവ്വോത്കൃഷ്ടങ്ങളായ ഉപദേശങ്ങളുടെ ആവശ്യകത ഇന്നു ലോകത്തിനുണ്ടു്. പല മതങ്ങളുടെയും ആദർശങ്ങളുടെയും പേരുചൊല്ലിക്കലഹിച്ചു തലതല്ലി കാലം കളയുന്ന ഒരു ജനസമൂഹത്തെ നേർവഴിക്കു നയിക്കുവാൻ സർവ്വമതസമന്വയത്തിന്റെയും സർവ്വജനസാഹോദര്യത്തിന്റെയും സ്വാർത്ഥത്യാഗത്തിന്റെയും സന്ദേശത്തിന്നല്ലാതെ മറ്റെന്തിനാണു് സാധിക്കുക? അതുകൊണ്ടു് അടുത്ത കാലത്തു് നമ്മുടെ കൺമുമ്പിൽ വന്നു് സ്വപ്രവൃത്തികളെക്കൊണ്ടും ഉപദേശങ്ങളെക്കൊണ്ടും യഥാർത്ഥമാർഗ്ഗദർശനം നൽകി അപ്രത്യക്ഷനായ ആ മഹാത്മാവിന്റെ സർവ്വോത്തമങ്ങളായ ഉപദേശങ്ങൾ കേൾക്കുവാനുള്ള കാതും അനുസരിക്കുവാനുള്ള മനസ്സും സദ്ബുദ്ധിയും ശ്രദ്ധയും ജനങ്ങളിലുണ്ടാകട്ടെ! അങ്ങനെ ലോകം ഉത്തരോത്തരം അഭിവൃദ്ധിയിലേയ്ക്കുള്ള മാർഗ്ഗത്തിലൂടെ പുരോഗമിക്കട്ടെ എന്നു് നമുക്കു് അദ്ദേഹത്തിന്റെ 138-ാം ജന്മദിനം ആഘോഷിക്കുന്ന ഈ വേളയിൽ പ്രാർത്ഥിക്കാം.

---

ഏതായാലും, നന്മയ്ക്കോ തിന്മയ്ക്കോ, നമ്മുടെ ജീവശക്തി മതനിഷ്ഠമാണെന്ന വസ്തുത സുവ്യക്തം. നിങ്ങൾക്കതു മാറ്റുക സാദ്ധ്യമല്ല. അതു നശിപ്പിച്ചു് തത്സ്ഥാനത്തു മറ്റൊന്നു വെയ്ക്കുവാൻ നിങ്ങൾക്കു കഴിയുകയില്ല.... ഭാരതത്തിൽ ഇതാണു് ജീവിതത്തിന്റെയും വളർച്ചയുടെയും സുസ്ഥിതിയുടെയുമായ മാർഗ്ഗം — മതമാർഗ്ഗമനുസരിക്കുക.

(വി. സാ. സ. III 71.)

# ഗീതാമാർഗ്ഗപ്രവേശിക

(പതിനേഴാം അദ്ധ്യായം)

**ശ്രീ വിമലാനന്ദസ്വാമികൾ**

ഏതു ചെയ്യണം ഏതു ചെയ്യരുതു് എന്നു നിർണ്ണയിക്കാൻ വേദമാണു് ആധാരമെന്നു പറയുന്നതു കേൾക്കുമ്പോൾ വേദാനുയായികളായ ആസ്തികന്മാർപോലും ചോദിക്കുന്ന ഒരു ചോദ്യം അർജ്ജുനൻ അവതരിപ്പിക്കുന്നു: ഹേ കൃഷ്ണ, ചിലർ ശ്രദ്ധയോടുകൂടിത്തന്നെ യാഗദാനാദികൾ അനുഷ്ഠിക്കുന്നു; പക്ഷേ ശ്രുതിസ്മൃതിരൂപമായ ശാസ്ത്രവിധി അവർ നോക്കുന്നില്ല, പൂർവ്വികന്മാരുടെ പ്രവൃത്തി മാത്രമേ അവൎക്കു കാണാൻ സാദ്ധ്യമായിട്ടുള്ളു; അതുമൂലം ശ്രദ്ധയോടുകൂടിത്തന്നെ കൃത്യം അനുഷ്ഠിക്കുന്നു. അപ്രകാരമുള്ളവരുടെ സ്ഥിതി എന്തായിരിക്കും? അതു് സാത്ത്വികമായിരിക്കുമോ, അതോ താമസമോ രാജസമോ ആയിരിക്കുമോ? വേദാദ്ധ്യയനപാരമ്പര്യംമൂലം ശാസ്ത്രാർത്ഥം ഗ്രഹിച്ചു് അനുഷ്ഠിക്കാൻ പററാതെ വൃദ്ധാചരണത്തിലുള്ള ശ്രദ്ധമൂലം പൂജാദികൾ ചെയ്യുന്നവരെപ്പററിയാണു് ഇവിടെ പ്രശ്നം. വേദശാസ്ത്രങ്ങളിൽ ശ്രദ്ധയില്ലാത്തവരോ, വേദശാസ്ത്രങ്ങൾ പഠിച്ചശേഷം ആവശ്യമില്ലെന്നുവെച്ചു കൈവിടുന്നവരോ ഇവിടെ പ്രശ്നവിഷയമല്ല. കാരണം അദ്ധ്യായാവസാനത്തിൽ ശ്രദ്ധയില്ലാതെ അനുഷ്ഠിക്കുന്ന യാഗദാനാദികൾ ഇഹപരങ്ങളിൽ നിഷ്ഫലമാണെന്നു് എടുത്തു പറയുന്നുണ്ടു്.

ഭഗവാൻ അർജ്ജുനനു നൽകുന്ന ഉത്തരം ഈ വിധമാണു്: ശ്രദ്ധ എന്നതു മനുഷ്യരിൽ സ്വാഭാവികമായി ഉള്ളവാകുന്നതാണു്. ജന്മാന്തരങ്ങളിലെ പുണ്യപാപവാസനയാണു് വർത്തമാനജന്മത്തിൽ സ്വഭാവമായിത്തീരുന്നതു്; ഏതു ദേഹിയുടെയും സ്വഭാവം സത്ത്വപ്രധാനമോ രജഃപ്രധാനമോ തമോഗുണപ്രധാനമോ ആയിട്ടേ ഇരിക്കുകയുള്ളു. അപ്പോൾ ശ്രദ്ധയും അതനുസരിച്ചു സാത്ത്വികമോ രാജസമോ താമസമോ ആയിരിക്കും. അതു ഞാൻ വിവരിക്കാം കേട്ടുകൊള്ളുക എന്നു ഭഗവാൻ പറയുന്നു.

പ്രാണികളുടെ ഉള്ളിൽ പ്രേരകമായിരിക്കുന്ന അന്തഃകരണം, കഴിച്ച അന്നത്തിന്റെ സത്ത്വാംശത്തിൽനിന്നും വന്നതാകയാൽ സത്ത്വമെന്നു പറയപ്പെടുന്നു. അന്തഃകരണത്തിലുള്ള സംസ്കാരവിശേഷംപോലെയാണു് സർവ്വപ്രാണികളുടെയും ശ്രദ്ധ രൂപമെടുക്കുക. സത്ത്വപ്രധാനമായ അന്തഃകരണത്തിൽ സാത്ത്വികശ്രദ്ധയും രജഃപ്രധാനമായ അന്തഃകരണത്തിൽ, രാജസശ്രദ്ധയും തമഃപ്രധാനമായ അന്തഃകരണത്തിൽ താമസശ്രദ്ധയും സ്വാഭാവികമാണു്. അങ്ങനെ ത്രിഗുണമായ അന്തഃകരണത്തോടു ചേർന്ന ജീവന്റെ രൂപം അന്തഃകരണാശ്രിതമായ ശ്രദ്ധപോലെയാണു് സംഭവിക്കുക. ഒരു പുരുഷന്റെ നിഷ്ഠ അവന്റെ ശ്രദ്ധകൊണ്ടു് അറിയണം; കാരണം ആരുടെ ശ്രദ്ധ ഏതു വിധമോ അതുതന്നെ അവന്റെ സ്വരൂപം. മനുഷ്യൻ ശ്രദ്ധാപ്രധാനനാണു്. ഒരുവന്റെ ശ്രദ്ധ എപ്രകാരമെന്നു് അറിഞ്ഞാൽ അവന്റെ സ്ഥിതി ഏതു വിധമെന്നു് അറിയാൻ കഴിയും. ഏതു പ്രകാരമാണു് അയാൾ ആഹാരം കഴിക്കുന്നതു്, യജ്ഞദാനതപസ്സുകൾ അനുഷ്ഠിക്കുന്നതു് എന്നെല്ലാം അറിഞ്ഞാൽ അതിൽനിന്നും ശ്രദ്ധയുടെ തരം തീർച്ചപ്പെടുത്താൻ കഴിയും. ശാസ്ത്രജ്ഞാനമില്ലെങ്കിലും സാത്ത്വികശ്രദ്ധയുള്ളവർ നിത്യനിരതിശയസുഖം ലഭിക്കുന്നതിന്നു് അവരെ അനുഗ്രഹിക്കുന്ന സ്വയംപ്രകാശസാമർത്ഥ്യമുള്ള ദേവതകളെ പൂജിക്കുന്നു. രാജസശ്രദ്ധയുള്ളവർ ദുഃഖമിശ്രമായിട്ടുള്ള സുഖം തരുന്ന കുബേരനെയും കുബേരന്റെ ആധിപത്യത്തിലുള്ള രക്ഷസ്സുകളെയും സേവിക്കുന്നു. താമസശ്രദ്ധയുള്ളവർ അധികദുഃഖവും അല്പസുഖവും നൽകുന്ന, വായുദേഹത്തിലുള്ള മരിച്ച മനുഷ്യ

രെയും ഭൂതങ്ങളെയും പൂജിക്കുന്നു. ശാസ്ത്രവിധി കാണാതെതന്നെ ദേവപൂജയിൽ സാത്ത്വിക ശ്രദ്ധ ലഭിച്ചിട്ടുള്ളവർ വളരെ ചുരുക്കമാണ്. രാജസതാമസശ്രദ്ധമൂലം അനുഷ്ഠിക്കപ്പെടുന്ന യക്ഷ, രക്ഷ, പ്രേത, ഭൂതാദികളുടെ പൂജ മിക്ക വാറും കാമ്യവസ്തുക്കളിലുള്ള രാഗംകൊണ്ടും, ഇഷ്ടലാഭത്തിന്നായി എന്തു കഷ്ടതയും താൻ സഹിക്കുകതന്നെ ചെയ്യും എന്ന ബലപൂർവ്വമായ ആഗ്രഹത്താലുമാണ് കാണപ്പെടുന്നതു്. ആവിധ സ്വഭാവമുള്ള ജനങ്ങൾ ശാസ്ത്രം വിധിക്കാത്തതും തനിക്കും അന്യർക്കും പീഡവരുത്തുന്നതുമായ ഘോരതപസ്സു ചെയ്യുന്നു. ധാർമ്മികത്വപ്രഖ്യാപനവും അഹങ്കാരവും അപ്പോൾ അനിവാര്യമായിത്തീരുന്നു. ആ അവസ്ഥയിൽ അവരുടെ വിവേകം മറയുന്നു. ശരീരോപാദാനമായിത്തീർന്ന പഞ്ചഭൂതനിർമ്മിതമായ പ്രാണേന്ദ്രിയങ്ങളെ പട്ടിണികൊണ്ടും മററും അവർ വറട്ടുന്നു. അചേതസ്സുകളായ (വിവേകശൂന്യരായ) ഇവർ അവരുടെ കർമ്മഭോഗത്തിനുള്ള ശരീരത്തിൽ സ്ഥിതിചെയ്യുന്ന ജീവരൂപിയായ 'എന്നെയും' കൂടി, ഈശ്വരാജ്ഞയായ ശാസ്ത്രീയധർമ്മം പാലിക്കാതെ, ബദ്ധപ്പെടുത്തുന്നു. മനുഷ്യരാണെങ്കിലും, കർമ്മംകൊണ്ട് അസുരനിശ്ചയമാണ് അവർക്കുള്ളതെന്നു ധരിക്കണം.

ആഹാരഭേദം നോക്കിയും സാത്ത്വികപുരുഷനെ അറിയുവാൻ കഴിയുമെന്നും അതുവഴി ഇതരഗുണങ്ങൾ വർജിക്കുവാൻ പററുമെന്നും ഭഗവാൻ പറയുന്നു. ശ്രദ്ധാഭേദംപോലെ ആഹാരാദികളിലുള്ള രുചിഭേദവും സ്വാഭാവികം തന്നെയാണ്. സർവ്വപ്രാണികൾക്കും ആവശ്യമായ ആഹാരവും അവരവരുടെ പ്രീതിയനുസരിച്ചു മൂന്നു തരമായി വിഭജിക്കാം. അതുപോലെതന്നെ യജ്ഞവും ദാനവും തപസ്സും. അവയുടെ വിവരമാണ് ഇനി കാണിക്കുന്നതു്. മനസ്സ് അന്നവികാരമാണ്, കഴിക്കുന്ന ആഹാരത്തിൻെറ സൂക്ഷ്മരൂപമാണ്. ആകയാൽ ആഹാരശുദ്ധിമൂലം സത്ത്വം വർദ്ധിപ്പിക്കുകയാണ് സാത്ത്വികശ്രദ്ധയും സാത്ത്വികമായ യജ്ഞതപോദാനങ്ങൾ സമ്പാദിക്കുന്നതിന്നുള്ള പ്രാവീണ്യവും ഉളവാക്കുവാനുള്ള ഉപായം.

ചിരംജീവിതത്തിന്നു സഹകാരിയാകുന്നതും, മനോവീര്യവും ധൈര്യവും തരുന്നതും, ചെയ്യേണ്ട പ്രവൃത്തിക്കു യോഗ്യമായ സാമർത്ഥ്യമുളവാക്കുന്നതും, ആരോഗ്യപ്രദവും, ഹൃദയാഹ്ളാദിയും, ഭുജിക്കാതെ അരികിൽ കാണുന്നവർക്കുപോലും പ്രീതി വർദ്ധിപ്പിക്കുന്നതും, കഴിക്കുമ്പോൾ രസമുള്ളതായി തോന്നുന്നതും, മെഴുക്കുള്ളതും, ദേഹത്തിൽ സ്ഥിരമായ ഫലമുണ്ടാക്കുന്നതും, ഹൃദയപ്രീതികരവുമായ ആഹാരം സാത്ത്വികർക്കു പ്രിയമാണ്. യുക്താഹാരമെന്ന് ആറാമധ്യായത്തിൽ സൂചിപ്പിച്ചതു് ഇതുതന്നെ. രാജസസ്വഭാവക്കാർക്ക് ഇഷ്ടമായ ആഹാരം ഇപ്രകാരമായിരിക്കും: വേപ്പിലയും മററുംപോലെ വളരെ കയ്പുള്ളവ; അമ്പഴവും മററുംപോലെ വളരെ പുളിയുള്ളവ; ക്രമത്തിലധികം ഉപ്പു ചേർന്നവ; ആവി പൊങ്ങുന്ന ചൂടായ ചോറു മുതലായവ; മുളകു മുതലായ തീക്ഷ്ണപദാർത്ഥങ്ങൾ, എണ്ണമയമില്ലാത്ത രോഗമുണ്ടാക്കുന്ന രൂക്ഷദ്രവ്യങ്ങൾ; വളരെ ദാഹമുണ്ടാക്കുന്ന കടുകു മുതലായവ. ഇവിടെ അമ്ളലവണാദിരസങ്ങൾ തീരെ പാടില്ല എന്നു വിവക്ഷയില്ല. അധികമാകരുതു് എന്നതാണു താല്പര്യം. സമ്പൂർണ്ണം നീരസമായാൽ ആഹാരം സാത്ത്വികവുമാകയില്ല. രസ്യമെന്ന വിശേഷണം സാത്ത്വികാഹാരത്തിന്നു ചേർത്തപ്പോൾ ഇതു വെളിപ്പെടുത്തിക്കഴിഞ്ഞു. രാജസാഹാരം ദുഃഖശോകാമയപ്രദമാണ്. കഴിച്ചുകൊണ്ടിരിക്കുമ്പോൾ നാക്കിനു താങ്ങാൻ കഴിയാത്ത വീര്യം ദുഃഖകരമാണ്. ഊണു കഴിഞ്ഞു ജീർണ്ണം വരാതെ ഇത്രയും വേണ്ടായിരുന്നു, അതു കഴിക്കേണ്ടിയിരുന്നില്ല, എന്ന പശ്ചാത്താപമാണു ശോകം. ജ്വരാദി രോഗത്തിൽ അവസാനിക്കുകയാൽ ആമയമായിത്തീരുന്നു. താമസികമായ ആഹാരം താമസപ്രിയമാണ്. അതിൻെറ സ്വരൂപം ഈ വിധമാണ്: പാകംചെയ്തു മൂന്നുമണിക്കൂർ കഴിഞ്ഞു് ചൂടു തീരെപ്പോയി തണുത്തതു്; രസം പോയി ശുഷ്കിച്ചതു്; ദുർഗന്ധം പിടിച്ചതു്; മുൻദിവസം വേവിച്ചതു്; ദേവപൂജയ്ക്കർഹമല്ലാത്ത ദ്രവ്യങ്ങൾ. 'അപി ച' എന്നുള്ളതുകൊണ്ടു താമസാഹാരം ദുഃഖശോകാമയപ്രദങ്ങളാണെന്നുകൂടി അധ്യാഹരിക്കണം. (തുടരും)

# സ്വാമി വിവേകാനന്ദൻ

ആചാര്യ കാക്കാ കലേല്ക്കർ

സ്വാമി വിവേകാനന്ദൻ നവഭാരതത്തിന്റെ–പ്രബുദ്ധഭാരതത്തിന്റെ–പ്രാരംഭംകുറിച്ചു. അതിനാൽ, ഞാനദ്ദേഹത്തെ യഥാൎത്ഥത്തിൽ 'യുഗപുരുഷൻ' എന്നു പറയും. നമ്മുടെ ആധുനികയുഗത്തിൽ മൂന്നു മഹാപുരുഷന്മാരുണ്ടായിട്ടുണ്ട്: ഒന്നു് മഹാകവി രവീന്ദ്രനാഥടാഗോർ, രണ്ടു് മഹായോഗി അരവിന്ദഘോഷ്, മൂന്നു് കൎമ്മവീരൻ, മഹാത്മാ ഗാന്ധി.

ഈ മൂന്നു പേരുടേയും പ്രവൎത്തനങ്ങൾ, ഈ മഹാപുരുഷന്മാരുടെ പ്രവചനങ്ങൾ, സാഹിത്യം, കാര്യപ്രവാഹം എന്നിവയെപ്പററി ചിന്തിക്കുമ്പോൾ ഈ മൂന്നു പേരുടേയും യുഗകാര്യത്തിൽ സ്വാമി വിവേകാനന്ദന്റെ പങ്കു് അതിമഹത്താണെന്നു പറയാൻ ഞാനാഗ്രഹിക്കുന്നു.

ബ്രിട്ടീഷുകാരുടെ കാലത്തു്, സ്വാമി വിവേകാനന്ദന്റെ കാലത്തിനുമുമ്പുണ്ടായിരുന്നവർ ഭാരതീയസംസ്കാരത്തിന്റനേരെ ശ്രദ്ധ പ്രകടിപ്പിച്ചിരുന്നു എന്നതു സത്യംതന്നെ. എന്നാൽ. അവർ നമ്മുടെ ധൎമ്മഗ്രന്ഥങ്ങളുടെനേരേ മാത്രമാണു് ആദരവു പ്രകടിപ്പിച്ചിരുന്നതു്. നമ്മുടെ വേദങ്ങളുടേയും ശാസ്ത്രങ്ങളുടേയും നേരെ അവൎക്കു താല്പൎയ്യവും കുതൂഹലവുമുണ്ടായിരുന്നു. തിയസോഫിക്കൽ സൊസൈററി സ്ഥാപിച്ചു കഴിഞ്ഞിരുന്നു. മാക്സ്മുള്ളർ മുതലായ വിദ്വാന്മാർ ജൎമ്മനിയിലും ഇംഗ്ലണ്ടിലും മററും നമ്മുടെ വൈദികസാഹിത്യം അദ്ധ്യയനം ചെയ്തിരുന്നു. എന്നാൽ, 'ഭാരതീയസംസ്കാരം ലോകത്തിന്നൊരു പുതിയ മാൎഗ്ഗം കാണിച്ചുകൊടുക്കാൻ കഴിവുള്ളതാണ്'' എന്നു പാശ്ചാത്യലോകത്തിന്നു് ഇദംപ്രഥമമായി മനസ്സിലാക്കിക്കൊടുത്തതു് സ്വാമി വിവേകാനന്ദനാണു്. പിന്നെ അവിടെനിന്നു് മടങ്ങിവന്ന ശേഷം ഭാരതത്തിൽ ആത്മവിശ്വാസം ദൃഢീകരിപ്പിക്കുന്നതിന്നുള്ള ഭഗീരഥപ്രയത്നമാണു് അദ്ദേഹം ചെയ്തതു്. സ്വാമിജിയുടെ ഈ പ്രവൃത്തി വാസ്തവത്തിൽ അദ്ഭുതാവഹമായിരുന്നു.

സ്വാമി വിവേകാനന്ദൻ ലോകത്തിലും ഭാരതത്തിലും തന്റെ ഉജ്ജ്വലപ്രഭാവം പതിപ്പിച്ച ആ കാലത്തു് ഞാനൊരു ചെറുപ്പക്കാരനായിരുന്നു. അദ്ദേഹത്തിന്റെ കാലത്തിന്നു മുമ്പു് യുവാക്കളായ ഞങ്ങൾ ഏതു പ്രകാരത്തിലാണു് ചിന്തിച്ചിരുന്നതു്, അതിന്നുശേഷം ഏതുപ്രകാരത്തിൽ ചിന്തിക്കാൻ തുടങ്ങി–ഇതെല്ലാം എനിക്കനുഭവപ്പെട്ട കാൎയ്യങ്ങളാണു്.

'ആംഗ്ലേയരുടെ ഭരണം നമുക്കു് ഹിതകരമല്ല' എന്നു മനസ്സിലാക്കി അവരെ ഇവിടെ നിന്നു പുറത്താക്കാൻ ആദ്യമായി പരിശ്രമിച്ചതു് 1857–ലാണു്. അന്നു നാം തികച്ചും സംഘടിച്ചിരുന്നില്ല. അവരെ പുറത്താക്കുക തന്നെ വേണമെന്ന കാര്യത്തിലും അത്ര ദൃഢമായ അഭിപ്രായഐക്യമുണ്ടായിരുന്നില്ല. നാടിന്റെ നാനാ ഭാഗത്തും അവിടവിടെ ജനങ്ങൾ വിപ്ലവത്തിന്നൊരുങ്ങിപ്പുറപ്പെട്ടു. എന്നാൽ ആ സംരംഭം ഒരു 'ലഹള'പോലെ അത്ര ക്ഷുദ്രമായിരുന്നില്ല; അതേസമയം 'സ്വാതന്ത്ര്യസമരം' എന്നു പറയുന്നതിന്നു് പൎയ്യാപ്തമായ മുന്നൊരുക്കവും ഉണ്ടായിരുന്നില്ല. നമ്മുടെ ആ പരാജയത്തെ ഇംഗ്ലീഷുകാർ തികച്ചും ഉപയോഗപ്പെടുത്തി. അന്നുമുതൽ അവരുടെ ഭരണത്തിന്റെ അസ്തിവാരം ഇവിടെ കൂടുതൽ ദൃഢമായിത്തീൎന്നു.

നമ്മുടെ ആ പരാജയത്തിനുശേഷം ആംഗ്ലേയരുടെ ആശയത്തെ പരാജയപ്പെടുത്താൻ പ്രാപ്തനായ ഒരു മഹാപുരുഷൻ ഇവിടെ ജനിച്ചു–**സ്വാമി വിവേകാനന്ദൻ**. അന്നത്തെ നമ്മുടെ പരാജയം സമരപരമായിരുന്നില്ല; നൈതികമായിരുന്നു. നാട്ടിലെ പല പ്രമുഖനേതാക്കന്മാരും ആംഗ്ലേയരുടെ ഭരണത്തെ സന്തോഷപൂൎവ്വം സ്വാഗതം ചെയ്തു; അതിനെ പാടിപ്പുകഴ്ത്തുകപോലും ചെയ്തു. ഇംഗ്ലീഷുകാരുടെനേരേ ലോകരുടെ ഹൃദയത്തിൽ നിന്ദയും ഘൃണയു

മാണുണ്ടായിരുന്നതു്. എന്നിട്ടും മഹാരാഷ്ട്രത്തിലെ ഒരു കവി ഇങ്ങനെ പാടി: 'ധരാതലീ ഇംഗ്രേസാ സരീഖാ പ്രഭു നഹിം ദൂസരാ' (ലോകത്തിൽ ഇംഗ്ലീഷുകാർക്ക തുല്യമായി മറെറാരു പ്രഭു, ഭരണാധികാരി, ഇല്ല.) ഇംഗ്ലീഷുകാർ ജയിച്ചപ്പോറം മഹാരാഷ്ട്രത്തിൽ പേഷ്വാഭരണം അവസാനിച്ചു. അന്നു് ആ സന്തോഷം കൊണ്ടാടുന്നതിന്നായി ഇംഗ്ലീഷുകാർ ദാനവും ദക്ഷിണയും മററും കൊടുത്തപ്പോറം അതു വാങ്ങാനായി വേദശാസ്ത്രപണ്ഡിതന്മാർപോലും ഓടിച്ചെന്നിരുന്നു. നാം മാനസികമായി അത്രത്തോളം അധഃപതിച്ചിരുന്നു. ഞാനൊരു മഹാരാഷ്ട്രക്കാരനായതിനാൽ അവിടത്തെ കാര്യം എടുത്തു പറഞ്ഞതാണു്. മററു പ്രദേശങ്ങളിലെ സ്ഥിതിയും ഇതിൽനിന്നും ഒട്ടും മെച്ചമായിരുന്നില്ല.

ദുഷിച്ച വല്ലതും ഉണ്ടാവുമ്പോറം അതിന്റെ നിവാരണത്തിന്നുള്ള പ്രതിവിധിയും ഒപ്പംതന്നെ ഉണ്ടാവുന്നു – ഇതു് ഈശ്വരന്റെ രചനയുടെ സവിശേഷതയാണു് .... കാട്ടിൽ വിഷച്ചെടികറം വളരുന്ന ദിക്കിൽത്തന്നെ അമൃതിന്റെ ഗുണമുള്ള ചെടികളും സുലഭമായിരിക്കും എന്ന വസ്തുത ഔഷധവിജ്ഞാനം അറിയുന്നവർ എന്നോ മനസ്സിലാക്കിയിട്ടുണ്ടു്.

ഗാന്ധിയും വിനോബയും അടുത്ത കാലത്തു നാട്ടിൽ ചുററിസ്സഞ്ചരിച്ച കാര്യം തത്കാലം നമുക്കു് വിടാം. ഇവർക്കുമുമ്പും നമ്മുടെ നാട്ടിൽ വലിയ വലിയ നേതാക്കന്മാരും നാട്ടുപ്രമാണികളും മററും ഉണ്ടായിട്ടുണ്ടു്. എന്നാൽ, ഭാരതത്തിൽ എല്ലാ ഭാഗത്തും ചെന്നു് ഗ്രാമംതോറും ചുററിനടന്നു് എല്ലാം നേരിട്ടു കണ്ടറിയുകയും ഗ്രാമീണരുടെ ആഹാരംതന്നെ കഴിച്ചു് ലോകസ്ഥിതിയുടെ ശരിയായ അനുഭവം ആദ്യമായി സമ്പാദിക്കുകയും ചെയ്ത വല്ലവരുമുണ്ടെങ്കിൽ അതു സ്വാമി വിവേകാനന്ദനാണു്.

സംശയവാദത്തിൽപെട്ടു വിഷമിച്ചിരുന്ന കോളേജുകാലം കഴിഞ്ഞതിന്നുശേഷം സ്വാമിജി സാധന ആരംഭിച്ചു. രാമകൃഷ്ണപരമഹംസരിൽനിന്നു് അദ്ദേഹം തന്റെ എല്ലാ സംശയങ്ങളും പരിഹരിച്ചു. പിന്നെ പരിവ്രാജകനായി നാടു് ചുററിക്കണ്ടു. മുസ്ലീംകളുടെ ഗൃഹങ്ങളിൽനിന്നും ക്രിസ്ത്യാനികളുടെ ഗൃഹങ്ങളിൽനിന്നും ആഹാരം കഴിച്ചു. ദരിദ്രന്മാരുടേയും രാജാക്കന്മാരുടേയും ആതിഥ്യം ഒരേ ആദരവോടുകൂടി സ്വീകരിച്ചു. സജ്ജനങ്ങളേയും ദുർജ്ജനങ്ങളേയും, മഹാത്മാക്കളേയും ദുരാത്മാക്കളേയും – എല്ലാതരത്തിലുമുള്ള ജനങ്ങളേയും– കണ്ടു. ഇങ്ങനെ നാട്ടിന്റേയും നാട്ടുകാരുടേയും സ്ഥിതി ശരിക്കു മനസ്സിലാക്കിയതിന്നുശേഷം അദ്ദേഹം തന്റെ ആത്മവിശ്വാസം പ്രകടമാക്കി. നാട്ടിന്റെ ദുരവസ്ഥ കണ്ടു് അദ്ദേഹം നാസ്തികനാവുകയല്ല ഉണ്ടായതു്. നമ്മെ അടക്കിനിർത്തുന്ന വിദ്യ എവിടെനിന്നു വന്നുവോ അവിടെത്തന്നെ ചെന്നു് തന്റെ ആത്മതേജസ്സുകൊണ്ടും ബ്രഹ്മതേജസ്സുകൊണ്ടും സ്വാമിജി പാശ്ചാത്യലോകത്തെ ആശ്ചര്യഭരിതമാക്കി.

സ്വാമിജിക്കു് ഏതെങ്കിലും സ്ഥാപനത്തിന്റെ പിൻബലമുണ്ടായിരുന്നില്ല. അദ്ദേഹം തന്റെ സ്വന്തം ബലത്തിന്മേൽ വിദേശത്തേയ്ക്കുപോയി. അദ്ദേഹം ലോകത്തോടു് ഉച്ചത്തിൽ ഉദ്ഘോഷിച്ചു: ഭാരതത്തിന്റെ ധർമ്മം (മതം) ലോകത്തിലെ മറേറതൊരു ധർമ്മത്തേക്കാളും താഴെയല്ല. ഭാരതീയസംസ്കാരം മററു സംസ്കാരങ്ങളെ അപേക്ഷിച്ചു് ഒട്ടും വില കുറഞ്ഞതല്ല. ഒരു പക്ഷേ അല്പം വിലകൂടിയതാണു്. ലോകത്തിന്നു് അതു പഠിക്കേണ്ടതായിവരും. അവിടെ പലരും അദ്ദേഹത്തിന്റെ ശിഷ്യരായിത്തീർന്നു; അദ്ദേഹത്തിന്റെ കാല്ക്കൽ ഇരുന്നു് ഉപദേശം വാങ്ങി.

സ്വാമിജി അവിടെ മുഴക്കിയ പെരുമ്പറയുടെ ഘോഷം ഭാരതത്തിലും എത്തി, നമ്മുടെ നാട്ടുകാർക്ക തങ്ങളുടെ സംസ്കാരത്തിൽ വിശ്വാസം ഉളവായി. അമേരിക്കയിൽനിന്നു സ്വാമിജി ഇംഗ്ലണ്ടിലേയ്ക്കു പോയി. പിന്നെ അവിടെനിന്നു് ഫ്രാൻസ് തുടങ്ങിയ യൂറോപ്യൻരാജ്യങ്ങളിലേയ്ക്കും പോയി. വിദേശയാത്ര കഴിഞ്ഞു മടങ്ങിയ സ്വാമിജി സിലോണിന്റെ തലസ്ഥാനമായ കൊളമ്പു് മുതൽ ഹിമാലയത്തിലെ അൽമോറവരെ ഏതാണ്ടു് ദിഗ്വിജയംപോലെ യാത്ര ചെയ്തു.

പിന്നേയും അദ്ദേഹം ഒതുങ്ങിയിരുന്നില്ല. നാടിന്റെ നാനാഭാഗത്തും രണ്ടു തരം സ്ഥാപനങ്ങറം – സന്ന്യാസാശ്രമങ്ങളും സേവാശ്രമങ്ങളും – സ്ഥാപിച്ചു. സന്ന്യാസാശ്രമത്തെ

പുതിയ രീതിയിൽ സജീവമാക്കിയതും സ്വാമി ജിയാണ്.

വർണ്ണം, ആശ്രമം ഇവയെപ്പററി നമുക്കല്പം ചിന്തിക്കാം. ജാതിധർമ്മവും കുലധർമ്മവും ശാശ്വതമാണെന്ന് അർജ്ജുനൻ പറഞ്ഞിട്ടുണ്ട്. വർണ്ണധർമ്മം പിന്നീട് സൃഷ്ടിക്കപ്പെട്ടതാണ്. വർണ്ണവ്യവസ്ഥയോടൊപ്പം ആശ്രമവ്യവസ്ഥയും ഉണ്ടായി. ഭഗവദ്ഗീതയിൽ നാലു വർണ്ണങ്ങളെപ്പററി വിസ്തരിച്ച വിവരിച്ചിട്ടുണ്ട്. എന്നാൽ, നാലാശ്രമങ്ങളെപ്പററി വളരെ കുറച്ചേ പറഞ്ഞിട്ടുള്ളൂ. ഗീതയിലെവിടേയും നാലാശ്രമങ്ങളെപ്പററി വിവരിച്ചു കാണുന്നില്ല. അഗ്നിയും വൈദികകർമ്മങ്ങളും ഉപേക്ഷിച്ച് സ്വീകരിക്കപ്പെടുന്ന സന്ന്യാസാശ്രമത്തെപ്പററി അല്പം പറഞ്ഞിട്ടുണ്ട്. (ന നിരഗ്നിർ ന ചാക്രിയഃ 6. 1.); എന്നാൽ, ഭഗവാൻ സന്ന്യാസാശ്രമത്തിന്റെ സ്ഥാനത്തു സന്ന്യാസയോഗത്തെപ്പററി പല ദിക്കിലും വിവരിച്ചിട്ടുണ്ട്.

വേദവിദ്യയിൽ തത്പരരായിരുന്ന പൂർവ്വമീമാംസാവാദികൾ സന്ന്യാസാശ്രമത്തെ സ്വീകരിച്ചിട്ടുതന്നെ ഇല്ല. സന്ന്യാസാശ്രമം കേവലം ഭ്രാന്താണെന്നാണ് അവർ കരുതിയിരുന്നത്.

ബാക്കിയുള്ളവർ സിദ്ധാന്തരൂപത്തിൽ സന്ന്യാസാശ്രമം നല്ലതാണെന്നു പറഞ്ഞിരുന്നു. എന്നാലും, മദ്ധ്യകാലത്തെ ശാസ്ത്രകാരന്മാർ, സന്ന്യാസം 'കലിവർജ്ജ്യ'മാണ് എന്നുവെച്ചാൽ കലിയുഗത്തിൽ അതു നടക്കുകയില്ല, നടത്തേണ്ടതില്ല എന്നു പറഞ്ഞു് അതിനെ മാററി നിർത്താനാഗ്രഹിച്ചു. അവരതിൽനിന്നു പിന്തിരിഞ്ഞു.

എന്നാൽ, ബുദ്ധമതം വരികയും ബുദ്ധമതക്കാരും ജൈനമതക്കാരും ശ്രമണസംസ്കാരം ആരംഭിക്കുകയും ചെയ്തപ്പോൾ ശ്രീശങ്കരാചാര്യർക്ക്, കലിവർജ്ജിതമാണെങ്കിലും ഈ സന്ന്യാസാശ്രമം വീണ്ടും നടപ്പാക്കണമെന്നു തോന്നി. അതിനാൽ അദ്ദേഹം സന്ന്യാസാശ്രമത്തിനു സവിശേഷപ്രതിഷ്ഠ ലഭിക്കത്തക്കവിധത്തിൽ ഹിന്ദുമതത്തെ പുനഃസംഘടിപ്പിച്ചു. അദ്ദേഹം സന്ന്യാസാശ്രമം പുനഃസംഘടിപ്പിച്ച് ദശനാമി സന്ന്യാസസമ്പ്രദായത്തെ പ്രചരിപ്പിച്ചു. ശ്രീശങ്കരാചാര്യർ ഏർപ്പെടുത്തിയ ഈ വ്യവസ്ഥ ഇന്നും നിലവിലുണ്ട്. എന്നാൽ അതു് തേജോഹീനമായിത്തീർന്നിരിക്കുന്നു. നമ്മുടെ നാട്ടിലെ സജ്ജനങ്ങൾ – സത്പുരുഷന്മാർ – ഭക്തിമാർഗ്ഗത്തിനും ജ്ഞാനമാർഗ്ഗത്തിനും പ്രോത്സാഹനം നൽകി സന്ന്യാസാശ്രമത്തിന്റെ പ്രാധാന്യം കുറച്ചു. സന്ന്യാസികളുടെ പരമ്പര തുടർന്നു, അതു കേവലം പരമ്പരയായി അവശേഷിച്ചു.

പിന്നീട്, നാട്ടിന്നു് ഉണർവ്വു നൽകുന്നതിന്നു് പരിവ്രാജകന്മാർ ആവശ്യമാണെന്നു കണ്ട സ്വാമി വിവേകാനന്ദൻ അതിന്നൊരു പുതിയ രൂപം നൽകി. രാമകൃഷ്ണപരമഹംസരുടെ ശിഷ്യരായ ഈ സ്വാമിമാർ പുതിയ തരത്തിലുള്ള സന്ന്യാസികളായിരുന്നു. സന്ന്യാസിമാർ താമസിക്കുന്നതു് സന്ന്യാസാശ്രമത്തിലും പ്രവർത്തിക്കുന്നതു് സേവാശ്രമത്തിലും ആയിരിക്കണം എന്നൊരു സമ്പ്രദായം ഏർപ്പെടുത്തിയതു് സ്വാമി വിവേകാനന്ദനാണ്. എന്നുവെച്ചാൽ കർമ്മപ്രവണമായ സന്ന്യാസമാണ് അദ്ദേഹം നടപ്പാക്കിയതു്. ഇവർ വിദ്യാർത്ഥികൾക്കുള്ള ഗുരുകുലങ്ങളും നടത്തുന്നുണ്ട്.

ഇങ്ങനെ സ്വാമി വിവേകാനന്ദൻ തന്റെ യുഗകാര്യത്തിന്റെ പ്രാരംഭം കുറിച്ചു. ഇതിൽനിന്നു പ്രചോദനം ലഭിച്ച രവീന്ദ്രനാഥടാഗോർ ശാന്തിനികേതനത്തിൽ ബ്രഹ്മചര്യാശ്രമം സ്ഥാപിച്ചു. അരവിന്ദൻ പോണ്ടിച്ചേരിയിൽ ഒരാശ്രമം–യോഗാശ്രമം–സ്ഥാപിച്ചു;ഗാന്ധിജി സബർമതിയിൽ സത്യാഗ്രഹാശ്രമം സ്ഥാപിച്ചു. വിനോബയും തന്റെ ഭൂദാനയാത്രക്കിടയിൽ ആറു പുതിയ ആശ്രമങ്ങൾ സ്ഥാപിച്ചിട്ടുണ്ട്. വാസ്തവത്തിൽ ഈ എല്ലാ ആശ്രമങ്ങളും നമുക്ക് ആദ്ധ്യാത്മികജീവിതത്തിന്റേയും സാമൂഹ്യജീവിതത്തിന്റേയും പരീക്ഷണശാലകളായിത്തീർന്നു. ശാസ്ത്രത്തിന്നു ലാബൊറട്ടറികൾ എങ്ങനെയോ അങ്ങനെതന്നെ സാമൂഹ്യജീവിതത്തിന്റെ വികാസത്തിന്നും ഉദ്ധാരണത്തിന്നും ആശ്രമങ്ങൾ ആവശ്യമാണ്.

സ്വാമിജി പറഞ്ഞു: ''സന്ന്യാസാശ്രമം സ്വീകരിച്ച നാം തോട്ടത്തിൽപോയി കൃഷിപ്പണി ചെയ്യണം, ക്ഷേത്രത്തിൽ പോയിധ്യാനിക്കുകയും വേണം. നാം സൈനികരാവണം, സേവകരും ആവണം.'' ഇങ്ങനെ സമുദായത്തിലാകെ ഒരു പരിവർത്തനം വരുത്താൻ സ്വാമിജി പരിശ്രമിച്ചു.

നിങ്ങൾ സ്വാമി വിവേകാനന്ദന്റെ ഹൃദയം ദർശിക്കാനാഗ്രഹിക്കുന്നുവെങ്കിൽ അദ്ദേഹത്തിന്റെ കത്തുകൾ മറിച്ചുനോക്കിയാൽ മതി. എന്റെ അഭിപ്രായത്തിൽ, (1) സ്വാമി വിവേകാനന്ദന്റെ കത്തുകൾ (2) സിസ്റ്റർ നിവേദിതയുടെ 'Master as I saw him' എന്നീ രണ്ടു പുസ്തകങ്ങൾ സ്വാമിജിയെ മനസ്സിലാക്കാൻ ഏററവും പററിയവയാണു്; നിവേദിതയുടെ ഈ ഗ്രന്ഥത്തിൽനിന്നു് നമുക്കു്, വിവേകാനന്ദൻ സ്വജീവിതത്തിൽ കത്തിച്ചു കാണിച്ച പന്തത്തിന്റെ ഉജ്ജ്വലപ്രകാശം പൂർണ്ണരൂപത്തിൽ കാണാൻ കഴിയും. അദ്ദേഹത്തിന്റെ ജീവിതം വളരെ വേഗം അവസാനിച്ചു. എന്നാൽ, ആ ജീവിതം അതിന്റെ രീതിയിൽ കൃതാർത്ഥമായിരുന്നു. നമ്മുടെ രാഷ്ട്രത്തിൽ മാത്രമല്ല, ലോകത്തിൽ എങ്ങും സ്വാമിജിയുടെ ആശയം വിതയ്ക്കപ്പെട്ടു. നാല്പതു വയസ്സു തികയുന്നതിന്നുമുമ്പായി സ്വാമിജി പോയി. പക്ഷേ, ആ കുറച്ചു സമയത്തിന്നുള്ളിൽ അദ്ദേഹം ഭാരതവ്യാപകമായ തന്റെ ജീവിതകാര്യം പൂർത്തിയാക്കി.

മഹാപുരുഷന്മാരുടെ ജയന്തി ആഘോഷിക്കുമ്പോൾ നാം ആലോചിക്കേണ്ടതു് അവർ അമ്മയുടെ ഉദരത്തിൽനിന്നു് എപ്പോൾ പുറത്തു വന്നു എന്നല്ല, പ്രത്യുത, അവർ നമ്മുടെ ഹൃദയത്തിൽ എപ്പോൾ ജനിച്ചു എന്നാകുന്നു. സ്വാമിജി എന്നെ നാസ്തികതയിൽനിന്നു രക്ഷിച്ചു. ഞാൻ ഈശ്വരനെ വിശ്വസിക്കാത്ത ഒരു കാലമുണ്ടായിരുന്നു; അങ്ങനെ ഒരു കാലം മനുഷ്യജീവിതത്തിൽ എപ്പോഴെങ്കിലും ഒരിക്കൽ വരികതന്നെ വേണം. ഇത്തരംനാസ്തികത വന്നിട്ടില്ലായിരുന്നുവെങ്കിൽ ഞാൻ പാരമ്പര്യത്തിന്റെ ഉപാസകനും ശുദ്ധിവാദിയും ആയിത്തീരുമായിരുന്നു.

എന്റെ സംശയവാദത്തിന്റെ ശ്രാദ്ധവും ഞാൻ ആദരപൂർവ്വം അനുഷ്ഠിക്കുന്നുണ്ടു്. ആ കാലം പോയി, അതിന്റെ സ്ഥാനത്തു് ഈശ്വരവിശ്വാസം വീണ്ടും ഉളവാക്കിയതു് ന്യായമൂർത്തി റാനഡേയുടെ ധാർമ്മികപ്രവചനങ്ങളാണു്. എന്നാൽ എന്നെ ഉദ്ധരിച്ചതു്, എന്റെ ഹൃദയത്തെ തട്ടിയുണർത്തി എന്നെ മുന്നോട്ടു നയിച്ച യുഗപുരുഷൻ, സ്വാമിജിയായിരുന്നു. അദ്ദേഹത്തിന്റെ തേജോമയമായ വാക്കുകൾ എന്നെ ജാഗരൂകനാക്കി.

ഇന്നത്തെ യുവാക്കൾ ഒരു കാര്യം മനസ്സിലാക്കണം: സ്വാമി വിവേകാനന്ദൻ എന്തെല്ലാം പറയുകയും പ്രവർത്തിക്കുകയും ചെയ്തുവോ അതിൽനിന്നാണു് നമുക്കു രവീന്ദ്രനാഥനെപ്പോലുള്ള മഹാപുരുഷന്മാരെ ലഭിച്ചതു്. അതിൽനിന്നു നമുക്കു് അരവിന്ദനെ ലഭിച്ചു. മഹാത്മാഗാന്ധിയെ ലഭിച്ചതും അതിൽനിന്നുതന്നെയാണു്. വിവേകാനന്ദനു് അരവിന്ദനോടു് എങ്ങനെ സംബന്ധമുണ്ടായി എന്നു ചിലർ സംശയിച്ചേക്കാം. അവരോടു് ഞാൻ പറയുന്നു: അരവിന്ദൻ സ്വന്തം കൈയക്ഷരത്തിൽ എഴുതിയ ഒരു നോട്ടുബുക്കു് എന്റെ കൈവശമുണ്ടായിരുന്നു. അതിലാണു് അരവിന്ദൻ ഉപനിഷത്തുകളെപ്പററിയുള്ള തന്റെ ആദ്യത്തെ ലേഖനമാല കുറിച്ചു വെച്ചിരുന്നതു്. അതു രാമകൃഷ്ണവിവേകാനന്ദനു സമർപ്പിച്ചിരുന്നു. ആ നോട്ടുബുക്കു് ഞാൻ പോണ്ടിച്ചേരി ആശ്രമത്തിലേയ്ക്കു കൊടുത്തു.

മഹാത്മാഗാന്ധി രാമകൃഷ്ണന്റെ ജീവിതചരിത്രത്തിന്നെഴുതിയ പ്രസ്താവനയിൽ അദ്ദേഹം ദൈവികപുരുഷൻ (God-man) ആണെന്നു പറഞ്ഞിട്ടുണ്ടു്.

വിവേകാനന്ദൻ ഒററയ്ക്കല്ല തന്റെ യുഗകാര്യം നിർവ്വഹിച്ചതു്; മൂന്നു് ആത്മാക്കൾ കൂടിച്ചേർന്നാണു് അതു സാധിച്ചതു്. ശ്രീരാമകൃഷ്ണ പരമഹംസർ നമുക്കു വേദാന്തത്തിന്റെ ആദ്ധ്യാത്മികമർമ്മം മനസ്സിലാക്കിത്തന്നു. വിവേകാനന്ദൻ ആദ്ധ്യാത്മികതയെ മാനവസേവനത്തിൽ വിനിയോഗിക്കുന്നതെങ്ങനെയെന്നു കാണിച്ചുതന്നു. സിസ്റ്റർ നിവേദിത അതിന്റെ സാമൂഹ്യവിജ്ഞാനവും നമുക്കു നൽകി. ഈ മൂന്നും ഒരുമിച്ചെടുത്തു് മനനം ചെയ്യണം. മൂന്നു പേരുടേയും സാഹിത്യം ഒന്നിച്ചെടുത്തു് പഠിക്കണം.

ഒരു ഗുരുവിന്റെ നിലയിൽ ശ്രീരാമകൃഷ്ണന്റെ കുശലത അന്യാദൃശമായിരുന്നു: അദ്ദേഹം ഒരു ശിഷ്യനെ ഉപദേശിക്കുമ്പോൾ മററു ശിഷ്യരെ അവിടെ നില്ക്കാൻ അനുവദിച്ചിരുന്നില്ല. പരമഹംസനുശേഷം തന്റെ എല്ലാ സതീർത്ഥ്യരേയും ഒരുമിച്ചു കൊണ്ടുനടക്കുകയും അങ്ങനെ

ഒരദ്ധ്യാത്മികകുടുംബം ഉണ്ടാക്കുകയും ചെയ്തതു് സ്വാമി വിവേകാനന്ദനാണു്.

നാലഞ്ചു കല്യാണം കഴിച്ച ഗൃഹസ്ഥന്മാർ പോലും ചിലപ്പോൾ സന്താനമില്ലാത്തവരാവുന്നു. എന്നാൽ സന്ന്യാസിയുടെ പരമ്പര ഒരിക്കലും അങ്ങനെ സന്തതിയില്ലാത്തതാവുന്നില്ല. നമ്മുടെ നാട്ടിൽ സന്ന്യാസികളുടെ പരമ്പര എന്നും അഖണ്ഡമായി തുടൻ വന്നിട്ടുണ്ടു്.

സ്വാമി വിവേകാനന്ദൻ എല്ലാ ധർമ്മ(മത) ങ്ങളുടേയും നേരേ ആദരവു കാണിച്ചിരുന്നു. ഇസ്ലാംമതം, യഹൂദമതം, കൃസ്തുമതം എന്നിവയിലെ വിശേഷദിവസങ്ങളെല്ലാം അദ്ദേഹം തന്റെ ആശ്രമങ്ങളിൽ കൊണ്ടാടിയിരുന്നു. അതതു ദിവസത്തിന്നനുയോജ്യമായ ഉപാസനകളും നടത്തിയിരുന്നു. ക്രിസ്തു്മസ് ദിവസം ശ്രീരാമകൃഷ്ണന്റെ ചിത്രത്തിൽ ക്രിസ്തുവിനെ ദർശിക്കുക—ഇതു് വിവേകാനന്ദന്റെ സാധനയിലെ സവിശേഷതയായിരുന്നു. ശ്രീരാമകൃഷ്ണൻ ക്രിസ്ത്യാനികളുടേയും മുഹമ്മദീയരുടേയും മററും സാധനകൾ അനുഷ്ഠിച്ചു് എല്ലാ മതങ്ങളും സത്യമാണെന്നു സ്വാനുഭവത്തിൽനിന്നു പറഞ്ഞിട്ടുണ്ടു്. ഈ ഉപദേശത്തെ സ്വാമിജി തന്റെ സ്ഥാപനങ്ങൾമുഖേന പ്രചരിപ്പിച്ചു. വിവേകാനന്ദനുശേഷം ഗാന്ധിജി തന്റെ ആശ്രമത്തിലെ പ്രാർത്ഥനയിൽ എല്ലാ മതങ്ങളിലേയും പ്രാർത്ഥനകൾ കൂട്ടിച്ചേർത്തു. അദ്ദേഹം സർവ്വധർമ്മസമഭാവം നടപ്പാക്കി. ആ സമഭാവത്തെക്കുറച്ചുകൂടി മുമ്പോട്ടു കൊണ്ടുപോയി 'സർവ്വധർമ്മമമഭാവം' വളർത്തിക്കൊണ്ടുവരണമെന്നാണു് ഞാൻ പറയുന്നതു്. ഇന്നു ലോകത്തിലെങ്ങും മതങ്ങൾ തമ്മിൽ ഒരു ശീതയുദ്ധം നടക്കുന്നുണ്ടു്. ആഫ്രിക്കയിൽ ഇസ്ലാംമതത്തിന്റേയും ക്രിസ്തുമതത്തിന്റേയും പ്രചാരകന്മാർ തമ്മിൽ മൌനമായി കലഹിക്കുന്നുണ്ടു്. അവിടെ ചെന്നു് സമന്വയദ്വാരാ സമാധാനം സ്ഥാപിക്കുക എന്ന കാര്യം ഭാരതം നിർവ്വഹിക്കുമോ? ഒരു ഗ്രന്ഥം, ഒരു പ്രവാചകൻ, ഒരേ തരം സാധന എന്നിവയിൽ വിശ്വസിക്കുന്നവർ അവസാനം ഒരു 'മതസമ്പ്രദായ'ക്കാരായിത്തീരുന്നു. വ്യാപകമായ ധർമ്മം (മതം) എല്ലാ പ്രവാചകന്മാരുടെ വാക്കുകളേയും ആദരപൂർവ്വം സ്വീകരിക്കുന്നു.

സ്വാമിജി കേവലം ദാർശനികൻമാത്രമായ തത്ത്വജ്ഞാനിയായിരുന്നില്ല. നല്ല സംഗീതജ്ഞനും വാദ്യവിദഗ്ദ്ധനുമായിരുന്നു. ഗുസ്തിയിലും അദ്ദേഹം സമർത്ഥനായിരുന്നു. വിവേകാനന്ദൻ യഥാർത്ഥത്തിൽ ഒരു യുഗപുരുഷനായിരുന്നു. ഭാരതത്തിന്റെ മാത്രം യുഗപുരുഷനല്ല; മാനവസമുദായത്തിന്റെ യുഗപുരുഷൻ! അദ്ദേഹത്തിന്റെ ജീവിതത്തിൽനിന്നും, അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളിൽനിന്നും അദ്ദേഹത്തിന്റെ സാഹിത്യത്തിൽനിന്നും നാം പ്രേരണ നേടണം.

സ്വാമിജി വെറുതെ വായിച്ചിരിക്കാനല്ല പറഞ്ഞതു്. ഗ്രന്ഥങ്ങൾ വായിച്ചു് അവയിലെ സാരം ഗ്രഹിച്ചു് അതനുസരിച്ചു് പ്രവർത്തിക്കണം. നാം വയലിൽനിന്നു് വിള കൊയ്തു കൊണ്ടുവന്നു് അതിലെ ധാന്യം വേർതിരിച്ചെടുക്കുന്നു — ഇവിടെയും അതുതന്നെ ചെയ്യണം. ശാസ്ത്രങ്ങൾ പറയുന്നു:

ഗ്രന്ഥമഭ്യസ്യ മേധാവീ ജ്ഞാനവിജ്ഞാനതത്പരഃ
പലാലമിവ ധാന്യാർത്ഥീ ത്യജേത് ഗ്രന്ഥമശേഷതഃ.

നാം കർമ്മം, ജ്ഞാനം, ഭക്തി എന്നിവ മുഖേന ജീവിതത്തെ സമ്പൂർണ്ണമാക്കണം. അതിനെ നമുക്കു പല രൂപത്തിലും വിസ്തൃതമാക്കണം. അങ്ങനെ ചെയ്താലേ നമുക്കു് കൃതാർത്ഥരാവാൻ സാധിക്കൂ. നമുക്കു് ഈവിധത്തിൽ പ്രയത്നം ചെയ്തുകൊണ്ടിരിക്കാം. അതോടൊപ്പം ഇങ്ങനെ പ്രാർത്ഥിക്കുകയും ചെയ്യാം: ''നമ്മുടെ നാട്ടിലെ എല്ലാ സ്ത്രീപുരുഷന്മാരുടേയും ഹൃദയത്തിൽ സ്വാമിജി പുതിയ പ്രകാരത്തിൽ അവതീർണ്ണനാവട്ടെ.''

# ബലോപനിഷത്തു്

ടി. എം. ത്രിവിക്രമൻ നമ്പൂതിരിപ്പാടു്

ആയുശ്ശേഷം തപസ്സു ചെയ്തുകൊണ്ടേ അവസാനിപ്പിക്കാനൊച്ചു് ധൃതരാഷ്ട്രരും ഗാന്ധാരിയും കുന്തിയും കാടുപൂകിയിട്ടു് കാലം കുറെയായി. അവരെയോൎത്തു് പാണ്ഡവക്കു് തീരെ സ്വസ്ഥതയില്ലാതായി. ഒടുവിൽ അവർ അന്തഃപുരസ്ത്രീകളോടും പൌരന്മാരോടുംകൂടെ ധൃതരാഷ്ട്രരുടെ സമീപത്തേയ്ക്കു യാത്രയായി. അവിടെ അവരെല്ലാംകൂടി അങ്ങനെ താമസിച്ചുകൊണ്ടിരിക്കുന്ന കാലത്തു് ഒരുനാൾ വ്യാസൻ അങ്ങോട്ടുചെന്നു. പലേ തത്ത്വോപദേശങ്ങൾക്കുശേഷം അദ്ദേഹം ധൃതരാഷ്ട്രാദികളോടു് ഇഷ്ടമുള്ള വരം വരിച്ചുകൊള്ളാൻ പറഞ്ഞു. അവക്കെല്ലാവക്കും യുദ്ധത്തിൽ മരിച്ചുപോയ സ്വജനങ്ങളുടെ സ്ഥിതി അറിയാനായിരുന്നു ആഗ്രഹം. തനിക്കു് ഒളിവിൽപ്പിറന്ന കണ്ണനെയോൎത്തു് കുന്തിയ്ക്കപ്പോൾ ദുഃഖംതോന്നി. അതറിഞ്ഞു വ്യാസൻ അവരോടു് എന്താണു് മനസ്സിലെ വിചാരം എന്നു ചോദിച്ചു. അപ്പോൾ കുന്തി കണ്ണന്റെ ജന്മകഥ വിവരിച്ചു. എന്നിട്ടു്, പാപമായാലും അല്ലെങ്കിലും താൻ എല്ലാം വ്യക്തമാക്കി; എന്നും കണ്ണന്റെ സ്ഥിതിയോൎത്തു് തന്റെ ഉള്ളു് നീറുന്നു എന്നും പറഞ്ഞു. അതു കേട്ടിട്ടു വ്യാസൻ ''നിനക്കു് അപരാധമില്ല. ദേവന്മാർ പല പ്രകാരത്തിലും ഉത്പാദനം പതിവുണ്ടു്; സങ്കല്പംകൊണ്ടു്, വാക്കുകൊണ്ടു്, നോക്കുകൊണ്ടു്, സ്പൎശംകൊണ്ടു്, സംഘൎഷംകൊണ്ടു് ഇങ്ങനെയൊക്കെ. ദൈവമായ ധൎമ്മംകൊണ്ടു മനുഷ്യധൎമ്മത്തിനു് ദോഷമൊന്നും വരില്ല. ബലമുള്ളവക്കു് എല്ലാം പഥ്യമാണു്, ബലമുള്ളവക്കു് എല്ലാം ശുചിയാണു്, ബലമുള്ളവക്കു് എല്ലാം ധൎമ്മമാണു്, ബലമുള്ളവക്കു് എല്ലാം സ്വന്തമാണു്.'' (മഹാഭാരതം, ആശ്രമവാസികപൎവ്വം, അധ്യായം 30). രാത്രി വ്യാസൻ ഗംഗാതീരത്തുവെച്ചു് ധൃതരാഷ്ട്രാദികൾക്കു്, യുദ്ധത്തിൽ മരിച്ചുപോയവരെയെല്ലാം കാട്ടിക്കൊടുക്കുകയും ചെയ്തു.

ഇവിടെ കുന്തി അപരാധിനിയല്ല എന്നാണു് വ്യാസൻ പറയുന്നതു്. എന്താണു് അതിന്റെ അൎത്ഥമെന്നു നോക്കാം. അധൎമ്മത്തിൽ ബോധപൂൎവ്വം പങ്കാളിയാവുക എന്നതാണല്ലൊ അപരാധം എന്നു വെച്ചാൽ. ബോധപൂൎവ്വം എന്നു പറഞ്ഞതു് ഒരു കാര്യത്തിൽ പങ്കാളിയാവാനോ ആവാതിരിയ്ക്കാനോ ഉള്ള സ്വാതന്ത്ര്യം സ്വല്പമെങ്കിലും ഉണ്ടെങ്കിലേ ഒരാൾ അതിൽ അപരാധിയാവൂ എന്നു വെച്ചാണു്. ഒരാളെ പിടിച്ചുകെട്ടി ജീവനോടെ ദഹിപ്പിയ്ക്കുന്നതു് വലിയ ഒരധൎമ്മമാണു്. പക്ഷേ, അതിൽ ആ ദഹിപ്പിയ്ക്കപ്പെടുന്ന ആളെ അപരാധിയായി കണക്കാക്കാറില്ലല്ലൊ. സൂര്യന്നു് കുന്തിയിൽ കണ്ണൻ പിറന്നു എന്നതാണല്ലൊ പ്രകൃതത്തിലെ അധൎമ്മം. അതിൽ കുന്തിയുടെ പങ്കാളിത്തം ഏതു തരത്തിലുള്ളതായിരുന്നു ? സൂൎയ്യൻ തങ്കൽ തേജസ്സുകൊണ്ടു് പ്രവേശിക്കുകയാണുണ്ടായതു് എന്നാണു് കുന്തി പറയുന്നതു്. ഈ പ്രവേശിയ്ക്കൽ കുന്തി എങ്ങനെ തടയും ? കുന്തിയ്ക്കതെങ്ങനെ തടയാൻ സാധ്യമാവും ? അപ്പോൾ, കുന്തിയ്ക്കു് ഈ പുത്രോത്പാദനത്തിൽ ബോധപൂൎവ്വമായ പങ്കില്ലെന്നു തീൎച്ച. അതിനാൽ അവൾക്കതിൽ അപരാധമില്ലെന്നും തീൎച്ച. ഇതു് വ്യക്തമാക്കാനാണു് വ്യാസൻ, ദേവന്മാർ പല വിധത്തിലും ഉത്പാദനം പതിവുണ്ടു് എന്നൊക്കെപ്പറഞ്ഞതു്. ഒരു ദേവൻ തനിക്കു് ഇന്ന സ്ത്രീയിൽ ഒരു പുത്രനുണ്ടാവട്ടെ എന്നു് സങ്കല്പിക്കുകയും അതനുസരിച്ചു് അവൾക്കൊരു പുത്രൻ ജനിക്കുകയും ചെയ്താൽ അതിൽ ആ സ്ത്രീ എങ്ങനെ കുററക്കാരിയാവും ? അവളെസ്സംബന്ധിച്ചേടത്തോളം അതെങ്ങനെ അധൎമ്മമാവും ? അതുപോലെ, ഏതെങ്കിലും ദേവന്മാർ കേവലം വാക്കുകൊണ്ടോ നോക്കുകൊണ്ടോ ഒരു സ്ത്രീയിൽ പുത്രോത്പാദനം ചെയ്താൽ അതും അവളെസ്സംബന്ധിച്ചേടത്തോളം എങ്ങനെ അധൎമ്മമാവും ? മനുഷ്യന്നു് ചെയ്യാൻ സാധ്യ

മാവുന്ന കാര്യമേ മനുഷ്യനെസ്സംബന്ധിച്ചേട ത്തോളം ധർമ്മമോ അധർമ്മമോ ആവു. ദേവന്മാ ക്കുമാത്രം ചെയ്യാൻ സാധ്യമാവുന്ന ഒരു കാര്യം, അതെത്രതന്നെ അധർമ്മമായാലും മനുഷ്യനെസ്സം ബന്ധിച്ചേടത്തോളം അധർമ്മമാവില്ല. ഇതാണു് ദൈവമായ ധർമ്മംകൊണ്ടു് മനുഷ്യധർമ്മം ദുഷി ക്കില്ല എന്നു പറഞ്ഞതിന്നർത്ഥം. അപ്പോൾ, സൂര്യനു് കുന്തിയിൽ കർണ്ണൻ പിറന്നതിൽ കുന്തി അപരാധിനിയല്ലേയല്ല.

ശരി; എന്നാൽ, പിന്നെ ആരാണിതിൽ അപരാധി? ആ പുത്രോത്പാദനം അധർമ്മമല്ല എന്നു് വ്യാസൻ പറഞ്ഞിട്ടില്ലാത്ത സ്ഥിതിയ്ക്കു് ഈ ചോദ്യം തീർച്ചയായും പ്രസക്തമാവുന്നു; തുടന്നു്, സൂര്യൻ അപരാധിയാണോ, എത്ര ത്തോളം അപരാധിയാണു്, എന്നീച്ചോദ്യങ്ങൾ മുന്നോട്ടുവരികയും ചെയ്യുന്നു. അതിന്നു സമാ ധാനമാണു് വ്യാസൻ പിന്നെ പറയുന്നതു്. അതിന്റെ താത്പര്യമെന്തു് എന്നു നോക്കാം.

ആരോഗ്യത്തിന്നു് അനുകൂലമായതു്, പ്ര തികൂലമായതു് ഇങ്ങനെ രണ്ടു തരത്തിലുണ്ടു് മനുഷ്യരുടെ ആഹാരവിഹാരങ്ങൾ. ഇതിൽ ആദ്യത്തേതിനെ പഥ്യമെന്നും രണ്ടാമത്തേതി നെ അപഥ്യമെന്നും പറയുന്നു. ഇന്നിന്നവയൊ ക്കെ പഥ്യങ്ങളാണെന്നും ഇന്നിന്നവയൊ ക്കെ അപഥ്യങ്ങളാണെന്നും ഒരു വകതിരിവു് ആരോഗ്യശാസ്ത്രജ്ഞന്മാർ ചെയ്തിട്ടുണ്ടു്, ചെയ്യാ റുമുണ്ടു്. എന്നാൽ, ഈ വകതിരിവു് കേവലം നീക്കപോക്കില്ലാത്ത ഒന്നല്ല. പഥ്യമെന്നു കരു തുന്നതു് ആരോഗ്യത്തെ നശിപ്പിക്കുന്നതായും അപഥ്യമെന്നു കരുതുന്നതു് ആരോഗ്യത്തെ നശിപ്പിക്കാതിരിക്കുന്നതായും പലപ്പോഴും കാണാറുണ്ടു്. ഇതിന്നു കാരണം ദേശകാലാദി കളുടെ വൈലക്ഷണ്യമാണു്. ആ വൈലക്ഷ ണ്യംകൂടി പഥ്യാപഥ്യനിർണ്ണയത്തിൽ പങ്കുവ ഹിക്കുന്നു എന്നതുമാണു്. ഇനി, ദേശംകൊണ്ടും കാലംകൊണ്ടും മറെറല്ലാംകൊണ്ടും അപഥ്യ മായതും ചിലരുടെ ആരോഗ്യത്തിന്നു് ഒരു തകരാറും ചെയ്യാതിരിക്കാറുണ്ടു്. ഇതിന്നെന്തു സമാധാനം ? സമാധാനം, ആ അപഥ്യംകൊ ണ്ടും ഉടവുതട്ടാതിരിക്കുമാറു് അത്രയും കെട്ടുറ പ്പുററതാണു് അവരുടെ ആരോഗ്യം എന്നുത ന്നെ, മറെറാന്നുമല്ല. ആരോഗ്യത്തിന്റെ ഉത് കർഷം അപഥ്യത്തേയും ഫലത്തിൽ അപഥ്യ മല്ലാതാക്കും എന്നർത്ഥം. ഈ അർത്ഥത്തിൽ ബല മുള്ളവർക്കു് എല്ലാം പഥ്യമാവും എന്നു പറയാം, പറയാറുണ്ടു് – ''സർവ്വം ബലവതാം പഥ്യം.''

ഇതുപോലെ: നമുക്കു് ചിലതൊക്കെ ശുചിയാണെന്നും ചിലതൊക്കെ അശുചിയാ ണെന്നും തോന്നാറുണ്ടു്, അശുചിയായവയുടെ സമ്പർക്കംകൊണ്ടു് ശുചിയും അശുചിയായി ത്തീരുന്നുവെന്നും തോന്നാറുണ്ടു്. എന്നാൽ, ചില വസ്തുക്കൾ എത്രമേൽ അശുചിയായവ യോടിടകലർന്നാലും അശുചിയാവാതെ കാണാ റുമുണ്ടു്. എന്തെല്ലാം മാലിന്യങ്ങൾ കൂടിക്കല ന്നാലും ഗംഗാജലത്തിന്നു് വല്ല അശുദ്ധിയും വരാറുണ്ടോ ? അതിന്റെ ശുദ്ധീകരണശക്തിയ്ക്കു വല്ല കുറവും വരാറുണ്ടോ ? ഇതിന്നു കാരണം ഗംഗാജലത്തിന്റെ പരമമായ പരിശുദ്ധിയാ ണല്ലൊ. അപ്പോൾ ശുചിത്വത്തിന്റെ ഉത്ക ഷാതിശയം അശുചിയേയും അശുചിയല്ലാതാ ക്കും. ബലമുള്ളവർക്കു് അശുചിയും ശുചിയാവും; ''സർവ്വം ബലവതാം ശുചി.''

ഇങ്ങനെ ബാഹ്യമായി മാത്രമല്ല ആഭ്യ ന്തരമായും ബലത്തിന്നു് പരമമായ പ്രാധാന്യ മുണ്ടു്. ആത്മാവിന്നു് – ആഭ്യന്തരസത്തയ്ക്കു് – ശക്തിയും ശുദ്ധിയും നല്കുന്നതു് ധർമ്മം, മറിച്ചു ള്ളതു് അധർമ്മം എന്നു് സാമാന്യമായി പറയാ മല്ലൊ. അപ്പോൾ ധർമ്മം അനുഷ്ഠിയ്ക്കുന്തോറും ഈ ശക്തിയും ശുദ്ധിയും വദ്ധിയ്ക്കും, അധർമ്മം ചെയ്യു ന്തോറും ഇതു രണ്ടും ക്ഷയിക്കുകയും ചെയ്യും. അധർമ്മത്തിന്റെ സ്പർശമേ ഏല്ക്കാതെ എപ്പോഴും ധർമ്മം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന ആളുടെ ആത്മാവിന്നു് അസാധാരണമായ ശക്തിയും ശുദ്ധിയും കൈവന്നിട്ടുണ്ടാവും. ആയാൾ ഒരി യ്ക്കൽ ഒരധർമ്മം ചെയ്താലോ ? ചെയ്താൽ, ആയാ ളുടെ ആഭ്യന്തരമായ ശക്തിയ്ക്കും ശുദ്ധിയ്ക്കും ഒരു പ്രഹരമേൽക്കും, സംശയമില്ല. പക്ഷേ, അതു കൊണ്ടവിടെ പരിക്കൊന്നും പററില്ല. കാര ണം, ആ ശക്തിയും ശുദ്ധിയും അത്രയും മികവു ററതാണു് എന്നതുതന്നെ. അങ്ങനെ അവിടെ അധർമ്മവും അധർമ്മമല്ലാതാവുന്നു. അപ്പോൾ ബലമുള്ളവർക്കു് എല്ലാം ധർമ്മമാവും – ''സർവ്വം ബലവതാം ധർമ്മഃ.''

മേൽപ്പറഞ്ഞവിധം അപഥ്യോപയോഗം ആരോഗ്യത്തേയും അശുചിസംസർഗ്ഗം, ശുചിത്വത്തേയും അധർമ്മപ്രവൃത്തി ധാർമ്മികതയേയും പ്രതികൂലമായി ബാധിയ്ക്കാതിരിയ്ക്കുന്നതെന്തുകൊണ്ടു് എന്നു ചോദിച്ചാൽ, ''സർവ്വം ബലവതാം സ്വകം,'' ബലമുള്ളവർക്കു് എല്ലാം സ്വന്തമാവും എന്നാണു് സമാധാനം. എന്നുവെച്ചാൽ ഒരു പാത്രത്തിൽ കുറച്ചു പഞ്ചസാരയുണ്ടെന്നു വെയ്ക്കുക. അതിൽ പഞ്ചസാരയെപ്പോലെതന്നെ മധുരമുള്ള വേറെ എന്തെങ്കിലും കൂട്ടിച്ചേർത്താലും അവിടെ മാധുര്യത്തിന്നു് കുറവൊന്നും വരില്ല. കുറച്ചു മുളകുപൊടി കൂട്ടിക്കലർത്തിയാൽ മാധുര്യത്തിന്നു് കുറവു വരികയും ചെയ്യും. സജാതീയസംസർഗ്ഗംകൊണ്ടു് വസ്തുവിന്റെ സ്വഭാവത്തിന്നു് ന്യൂനത വരില്ല എന്നും വിജാതീയസംസർഗ്ഗംകൊണ്ടു് അതു് വരുമെന്നും അർത്ഥം; വിജാതീയതയാണു് വസ്തുവിന്റെ സ്വഭാവത്തിന്നു് ന്യൂനത വരുത്തുന്നതു് എന്നും, വിജാതീയത അതു് വരുത്തുമെന്നും അർത്ഥം. എന്നാൽ, ഒരു കുന്നു പഞ്ചസാരയിൽ ഒരു നുള്ളു മുളകുപൊടി കലർത്തിയാലോ? പഞ്ചസാരയുടെ മാധുര്യത്തിന്നു് കുറവൊന്നും വരില്ലെന്നു് വ്യക്തം. ഇതെന്തുകൊണ്ടു്? അവിടെ വിജാതീയതയ്ക്കു് വസ്തുവിന്റെ സ്വഭാവത്തിൽ മാററം വരുത്താൻ സാധ്യമാവാത്തതെന്തുകൊണ്ടു്? വേറൊന്നുകൊണ്ടുമല്ല, അവിടെ പഞ്ചസാരയുടെ ആധിക്യം, അതിലെ മാധുര്യത്തിന്റെ ആധിക്യം, മുളകുപൊടിയിലെ വൈജാത്യത്തെ പൂർണ്ണമായും ഗ്രസിക്കുന്നു, തങ്കൽത്തന്നെ ലയിപ്പിക്കുന്നു എന്നതുകൊണ്ടുതന്നെ; അങ്ങനെ വിജാതീയത്വം അവിടെ നാമാവശേഷമായിപ്പോവുന്നു എന്നതുകൊണ്ടുതന്നെ. അപ്പോൾ, ബലമുണ്ടോ, എന്നാൽ തനിയ്ക്കൊന്നും വിജാതീയമാവില്ല, എല്ലാം സജാതീയമാവും, സ്വന്തമാവും.

ഇവിടെ ബലശബ്ദത്തിന്നു് ആരോഗ്യബലം, ശുചിത്വബലം, ധർമ്മബലം ഇങ്ങനെ മൂന്നു വിധത്തിലാണല്ലൊ അർത്ഥം പറഞ്ഞതു്. ഇതെന്തിനു്? ഒരർത്ഥം പറഞ്ഞാൽ പോരേ? അതല്ലേ നല്ലതു്? ശരി; പക്ഷേ, ഈ മൂന്നർത്ഥങ്ങളിൽ ഏതാണു് കൈക്കൊള്ളേണ്ടതു്? ഈ മൂന്നു ബലങ്ങളിൽ ഏതിന്നാണു് അപഥ്യത്തെ പഥ്യവും അശുചിയെ ശുചിയും അധർമ്മത്തെ ധർമ്മവും ആക്കിത്തീർക്കാനുള്ള കഴിവുള്ളതു്? ഒരാൾക്കു് തികഞ്ഞ ആരോഗ്യമുണ്ടു് എന്നു വെച്ചു് വൃത്തികേടുകളുമായി കെട്ടിമറിഞ്ഞാലും അശുചിത്വം ഏല്ക്കാതാവുമോ, അധർമ്മം ചെയ്താലും ധർമ്മം ക്ഷയിക്കാതാവുമോ? അല്ലെങ്കിൽ, താൻ അത്യന്തം ശുചിയാണെന്നുവെച്ചു് ഒരാൾക്കു് അപഥ്യശീലനംകൊണ്ടും ആരോഗ്യം തകരാറിലാവാതിരിയ്ക്കുമോ, അധർമ്മാചരണംകൊണ്ടും ധർമ്മത്തിന്നു് ഹാനി വരാതിരിയ്ക്കുമോ? അതുപോലെ ധർമ്മത്തിന്റെ മൂർത്തിമദ്ഭാവമായ ആൾക്കും അപഥ്യം കാട്ടിയാലും രോഗം വരാതാവുമോ, ചണ്ടിത്തത്തിൽ ആറാടിയാലും അശുചിത്വം ബാധിയ്ക്കാതാവുമോ? ഇതൊന്നും ഉണ്ടാവില്ലെന്നു് വ്യക്തം. അപ്പോൾ, ബലശബ്ദത്തിന്നു് ഇവിടെപ്പറഞ്ഞ മൂന്നർത്ഥങ്ങളിൽ ഏതെങ്കിലും ഒന്നു മാത്രം അംഗീകരിച്ചാൽപ്പോരാ എന്നും വ്യക്തം. ഇനി, ബലങ്ങളിൽവെച്ചു് ശ്രേഷ്ഠമെന്നു് വിദുരൻ ധൃതരാഷ്ട്രരോടു് പറയുന്ന (ഉദ്യോഗപർവ്വം, അധ്യായം 37) ആ പ്രജ്ഞാബലമുണ്ടല്ലൊ, അതായാലും പററില്ല ഇവിടെ ബലശബ്ദത്തിന്നർത്ഥം. ഒന്നാമതു്, അവിടെ ബാഹുബലം, അമാത്യബലം, ധനബലം, ആഭിജാത്യബലം, പ്രജ്ഞാബലം ഇങ്ങനെ ബലങ്ങളെ അഞ്ചാക്കിത്തിരിച്ചിട്ടു് അവ ഉത്തരോത്തരം ഉത്കൃഷ്ടങ്ങളാണു് എന്നു പറകയാണു് വിദുരൻ ചെയ്തിരിക്കുന്നതു്. ഇതിൽ അമാത്യബലം രാജാക്കന്മാർക്കേ ചേരു എന്നതിനാൽ വിദുരൻ രാജാക്കന്മാരുടെ ബലത്തിന്റെ കാര്യം മാത്രമേ പറയാൻ ഉദ്ദേശിച്ചിട്ടുള്ളു എന്നുവേണം വിചാരിക്കാൻ. വ്യാസനാകട്ടെ, ഇവിടെ പൊതുവേ എല്ലാവരുടേയും ബലത്തെപ്പററിയാണു് പറയുന്നതും. അതിനാൽ, ആ പ്രജ്ഞാബലത്തെ ഇങ്ങോട്ടു വലിച്ചിഴയ്ക്കുന്നതുതന്നെ ഭംഗിയല്ല. പിന്നെ, പ്രജ്ഞയുടെ, ഭൂതവർത്തമാനഭാവികളിൽ ഒരുപോലെ വ്യാപരിക്കുന്ന ബുദ്ധിയുടെ, ബലത്തിന്നു് അപഥ്യാദികളെ പഥ്യാദികളാക്കി മാററാൻ സാദ്ധ്യമാവുന്നതും എങ്ങനെ? മുമ്പു കഴിഞ്ഞുപോയതും ഇപ്പോൾ നടക്കുന്നതും ഇനി വരാൻ പോകുന്നതുമായ കാര്യങ്ങളുടെ സൂക്ഷ്മസൂക്ഷ്മഗതികളെ സുവ്യക്തമായി മനസ്സിലാക്കാൻ കഴിവുണ്ടു് ഒരാൾക്കു് എന്നു വെയ്ക്കുക. അതുകൊണ്ടൊരാൾക്കു് അപഥ്യാചരണംകൊണ്ടു്

രോഗം ഉണ്ടാവാതാവുമോ? അശുചിസമ്പർക്കം കൊണ്ടു് അശുദ്ധി വരാതാവുമോ? അധർമ്മകർമ്മം കൊണ്ടു കർമ്മം ഭ്രംശിക്കാതാവുമോ? ഇല്ലെന്നു സ്പഷ്ടം. പ്രജ്ഞാബലമുള്ള ആൾക്കു് അപഥ്യാചരണാദികൾ പററിപ്പോവുകതന്നെ ഇല്ലല്ലൊ എന്നാണെങ്കിൽ, അതു കാര്യംവേറെ. ഇവിടെ ആവശ്യം അതല്ല; അപഥ്യാചരണാദികൾ ഉണ്ടായാലും രോഗാദികൾ ഉണ്ടാവാതിരിക്കണം. ഈ ആവശ്യം പ്രജ്ഞാബലംകൊണ്ടു് നിറവേറില്ലെന്നു തീർച്ചയാണല്ലോ. അതിനാൽ, ബലശബ്ദത്തിന്നു് പ്രജ്ഞാബലം എന്ന അർത്ഥവും പോരാ; ആരോഗ്യബലം, ശുചിത്വബലം, ധർമ്മബലം എന്നിങ്ങനെ മൂന്നു സ്ഥലത്തും മൂന്നു വിധത്തിൽത്തന്നെ അർത്ഥം വേണം. ഒന്നു വേണമെങ്കിൽ ആവാം; ഈ മൂന്നു ബലങ്ങളേയും ആത്മബലം എന്നു് ഒററവാക്കിൽ സംഗ്രഹിക്കാം. എല്ലാ ബലങ്ങളും ആത്മാവിന്റെ – അവനവന്റെ – ആണല്ലൊ.

ആട്ടേ, ഇപ്പോൾ കർണ്ണോത്പത്തിയിൽ സൂര്യൻ അപരാധിയാണെന്നോ, അല്ലെന്നോ വന്നതു്? സംശയമില്ല, അപരാധിയാണു് എന്നുതന്നെ. പക്ഷേ, അതുകൊണ്ടദ്ദേഹത്തിന്നു് ധാർമ്മികമായി ഒരു താഴ്ച വന്നു എന്നു പറയാൻ വയ്യ. കാരണം, അദ്ദേഹത്തിന്റെ ധാർമ്മികൌന്നത്യം അത്രയുംമഹത്തായിരുന്നു എന്നതുതന്നെ. ''സർവ്വം ബലവതാം ധർമ്മഃ.'' മറിച്ചു്, സൂര്യൻ അപരാധിയല്ല എന്നായിരുന്നു അഭിപ്രായമെങ്കിൽ, വ്യാസൻ അതു തുറന്നു പറകയേ ചെയ്യുമായിരുന്നുള്ളു, ഇവിടെച്ചെയ്തപോലെ ബലത്തിന്റെ വൈഭവത്തെ പുകഴ്ത്താനൊന്നും പുറപ്പെടുമായിരുന്നില്ല.

ബലത്തിന്റെ വൈഭവത്തെപ്പററി നമുക്കും രണ്ടുപക്ഷമുണ്ടാവില്ല. അതു നാം എന്നും കൺമുമ്പിൽ കണ്ടുകൊണ്ടിരിക്കുന്നതാണല്ലൊ. ബലവാനായ മുതലാളി തൊഴിലാളികളെ അടിമകളാക്കുന്നു. അവരെക്കൊണ്ടു് എന്തധർമ്മവും ചെയ്യിക്കുന്നു; ബലവാന്മാരായ തൊഴിലാളികൾ മുതലാളിയെ മുറിയിലിട്ടു പൂട്ടി കഷ്ടപ്പെടുത്തുന്നു, ബലവാന്മാരായ ദുർബ്ബുദ്ധികൾ നാടു മുഴുവൻ നാനാവിധത്തിൽ കുട്ടിച്ചോറാക്കുന്നു; ബലമുള്ള രാജ്യം അയൽരാജ്യത്തെ ആക്രമിച്ചു കേറി കാൽക്കീഴിലാക്കുന്നു; ഇങ്ങനെ എങ്ങും ബലത്തിന്റെ വിളയാട്ടം കണ്ടുവരുന്നവരാണല്ലൊ നാം. എന്നാൽ, ഇവിടെ വ്യാസൻ വാഴ്ത്തുന്ന ബലം ഇത്തരത്തിൽ പെട്ടതൊന്നുമല്ല. അതു് വിശുദ്ധമായ ബലമത്രേ. എല്ലാവിധത്തിലുമുള്ള നന്മയുടെ ബലമത്രേ. ഈ ബലം നേടാൻ നാം യത്നിക്കേണ്ടതുമാണു്. ദ്വന്ദ്വാത്മകമായ പ്രപഞ്ചത്തിൽ പലപ്പോഴും നമുക്കു് തിന്മയോടിടപെടേണ്ടിവരും. ഇതു തീരെ ഒഴിവാക്കാൻ വിഷമമാണു്. അതിനാൽ, ഈ ദ്വന്ദ്വാത്മകത നിലനില്ക്കുന്നേടത്തോളം കാലം, അവികലവും അവിച്ഛിന്നവുമായ അദ്വൈതബോധം കൈവരാതിരിക്കുന്നേടത്തോളം കാലം, എല്ലാവിധത്തിലുമുള്ള നന്മയും നേടി വെക്കാൻ നാം നിരന്തരം പ്രയത്നിച്ചേ പററൂ, ആത്മരക്ഷക്കു് അതല്ലാതെ വേറെ ഉപായമൊന്നുമില്ല.

---

# ഒരു അത്യദ്ഭുതഗവേഷണകേന്ദ്രം

എ. കരുണാകരമേനോൻ

വിജയകരമായ നിരവധി നിരീക്ഷണപരീക്ഷണങ്ങൾ നടന്നിട്ടുള്ള ഒരത്യത്ഭുതഗവേഷണകേന്ദ്രമാണു് ദക്ഷിണേശ്വരം കാളീക്ഷേത്രം. എന്താ, അതിൽ സംശയമുണ്ടോ? സംശയിക്കേണ്ട, സംശയമുള്ളതു ചോദിച്ചുകൊള്ളൂ.

ചോദ്യം: ദക്ഷിണേശ്വരം കാളീക്ഷേത്രത്തെപ്പററി കേട്ടിട്ടുണ്ടു്, അവിടത്തെ പൂജകനായിരുന്ന ശ്രീരാമകൃഷ്ണനെപ്പററിയും കേട്ടിട്ടുണ്ടു്. പക്ഷെ, ആ ക്ഷേത്രമെങ്ങനെയാണു് ഒരു ഗവേഷണകേന്ദ്രമാകുന്നതു്? അതാണു് സംശയം.

ഉത്തരം: ഓ, നിങ്ങൾ സസ്യശാസ്ത്രത്തിൽ ഗവേഷണം ചെയ്തുകൊണ്ടിരിക്കുന്ന ഒരു വിദ്യാർത്ഥിയാണല്ലേ? അപ്പോൾ പിന്നെ അങ്ങനെ ഒരു സംശയം അസ്ഥാനത്തല്ല. ഏതെങ്കിലും സർവ്വകലാശാലയുടെ വിഭാഗമായി പ്രവർത്തിക്കുന്ന, ആധുനികസജ്ജീകരണങ്ങളോടുകൂടിയ, ഒരു ഗവേഷണാലയം മാത്രമേ നിങ്ങളുടെ സങ്കല്പത്തിൽ ഒരു ഗവേഷണകേന്ദ്രമാകുകയുള്ളൂ, അല്ലേ?

ചോ: എല്ലാ ഗവേഷണകേന്ദ്രങ്ങളും അത്തരത്തിലുള്ളവയല്ലേ? അല്ലാത്ത ഒരെണ്ണം അങ്ങേക്കു കാണിച്ചു തരാൻ കഴിയുമോ?

ഉ: തീർച്ചയായും കഴിയും. അതാണല്ലോ ദക്ഷിണേശ്വരം കാളീക്ഷേത്രത്തെപ്പററി ഞാൻ പറഞ്ഞതു്.

ചോ: അതെങ്ങനെ ഞാൻ വിശ്വസിക്കും? ആകട്ടെ, ആ ക്ഷേത്രം ഒരു ഗവേഷണകേന്ദ്രമാണെങ്കിൽ, എന്തിനെപ്പററിയുള്ള ഗവേഷണങ്ങളാണു് അവിടെ നടന്നിട്ടുള്ളതു്?

ഉ: സത്യത്തെപ്പററി, ഭാഗികമായ സത്യത്തെപ്പററിയല്ല, പരമസത്യത്തെപ്പററിയുള്ള ഗവേഷണങ്ങളാണു് അവിടെ നടന്നിട്ടുള്ളതു്.

ചോ: അപ്പോൾ ലോകത്തെമ്പാടുമുള്ള ഗവേഷണകേന്ദ്രങ്ങളിൽ ഭാഗികമായ സത്യത്തെപ്പററിയുള്ള ഗവേഷണങ്ങളാണോ നടക്കുന്നതു്?

ഉ: അവരന്വേഷിക്കുന്നതു് ഒരുപക്ഷെ പരമസത്യത്തെയായിരിക്കാം, പക്ഷെ കണ്ടെത്തുന്നതു അർദ്ധസത്യത്തെ മാത്രമാണു്. ഇന്നലെ സത്യമാണെന്നു കണ്ടുപിടിക്കപ്പെട്ടിട്ടുള്ളതു് ഇന്നു് സത്യമല്ലാതായിത്തീരുന്നു. ഇന്നു സത്യമാണെന്നു പ്രഖ്യാപിക്കപ്പെട്ടിട്ടുള്ളതു് നാളെ സത്യമല്ലാതായിത്തീരുന്നു.

ചോ: ഭാഗികമായ സത്യം, അഥവാ അർദ്ധസത്യം, പരമസത്യം, എന്നീ പദങ്ങൾകൊണ്ടു് അങ്ങെന്താണുദ്ദേശിക്കുന്നതു്?

ഉ: സത്യം ഒന്നേയുള്ളൂ, അതു് ഒരിക്കലും പലതാവുകയില്ല. അതു് ഇന്നലെയും ഇന്നും നാളേയും സത്യംതന്നെയാണുതാനും. ഒരിക്കലും മാറാത്ത ഏകമായ ആ സത്യത്തെയാണു് പരമസത്യം എന്നു പറയുന്നതു്. മാറിക്കൊണ്ടിരിക്കുന്ന, പലതായിക്കാണുന്ന, സത്യത്തെയാണു് അർദ്ധസത്യം അല്ലെങ്കിൽ ഭാഗികമായ സത്യം എന്നു ഞാൻ പറഞ്ഞതു്.

ചോ: അപ്പോൾ സസ്യശാസ്ത്രത്തിലുള്ള എന്റെ ഗവേഷണങ്ങൾ പരമസത്യത്തെ വെളിപ്പെടുത്തുകയില്ല എന്നാണോ അങ്ങു പറയുന്നതു?

ഉ: നിങ്ങളുടെ ഗവേഷണങ്ങൾ ലോകവിജ്ഞാനത്തിനു് വലിയൊരു മുതൽക്കൂട്ടാണു്, അതു വലിയൊരു ലോകസേവനവുമാണു്. പക്ഷെ അതു് പരമസത്യത്തെ ഒരിക്കലും വെളിപ്പെടുത്തുകയില്ല.

ചോ: സസ്യങ്ങളെന്നല്ല ഈ പ്രകൃതിയിലുള്ളതെല്ലാംതന്നെ നിമിഷംപ്രതി മാറിക്കൊണ്ടിരിക്കുകയാണു് എന്നു ഞങ്ങളുടെ ഗവേഷണങ്ങൾ തെളിയിച്ചിട്ടുണ്ടു്. അപ്പോൾ പിന്നെ മാറാത്ത അഥവാ പരിണമിക്കാത്ത ഒന്നിനെപ്പററി എങ്ങനെയാണു് സങ്കല്പിക്കുന്നതു്?

ഉ: നിങ്ങൾ സങ്കല്പിച്ചാലും ഇല്ലെങ്കിലും നിമിഷംപ്രതി മാറിക്കൊണ്ടിരിക്കുന്ന പ്രകൃതിയുടെ പിന്നിൽ ഒരിക്കലും മാറാത്ത ഒരു ശക്തിയുണ്ടെന്നുള്ളതു സത്യം.

ചോ: അങ്ങനെയൊന്നുണ്ടെങ്കിൽ എന്തുകൊണ്ടു് അതു ഞങ്ങളുടെ ഗവേഷണത്തിനു വഴിപ്പെടുന്നില്ല?

ഉ: ഭൗതികശാസ്ത്രം അതിസൂക്ഷ്മമായ പല ഉപകരണങ്ങളും നിങ്ങൾക്കു തന്നിട്ടുണ്ടു്. ആ ഉപകരണങ്ങൾകൊണ്ടൊന്നും പ്രകൃതിയുടെ രഹസ്യങ്ങൾ മുഴുവൻ ചോർത്തിയെടുക്കാൻ സാദ്ധ്യമല്ല. പ്രകൃതി അതിന്റെ രഹസ്യങ്ങൾ നിങ്ങൾക്കു വെളിപ്പെടുത്തിത്തരുകയില്ല.

ചോ: ഞങ്ങളുടെ ഗവേഷണങ്ങൾവഴി അത്ഭുതാവഹങ്ങളായ പല കണ്ടുപിടുത്തങ്ങളുമുണ്ടായിട്ടില്ലേ? പ്രകൃതിയെത്തന്നെ മനുഷ്യനിന്നു് ഒരുവിധം കീഴടക്കിയിട്ടില്ലേ?

ഉ: സ്തുത്യർഹങ്ങളായ പല കണ്ടുപിടുത്തങ്ങളുമുണ്ടായിട്ടുണ്ടു്, സംശയമില്ല. പ്രകൃതിയെ കീഴടക്കാൻ മനുഷ്യൻ പരിശ്രമിക്കുന്നുമുണ്ടു്, സമ്മതിച്ചു. പക്ഷെ ആ ശ്രമം ഇന്നു് എത്രത്തോളം വിജയിച്ചിട്ടുണ്ടു്? പ്രകൃതി അതിന്റെ രഹസ്യം സ്വല്പമെങ്കിലും വെളിപ്പെടുത്തിത്തന്നി

ട്ടുണ്ടോ ? ബാഹ്യമായ അന്വേഷണങ്ങൾകൊണ്ടു് ഇക്കാണുന്ന പ്രപഞ്ചത്തിന്റെ രഹസ്യം ഒരിക്കലും മനസ്സിലാക്കാൻ സാദ്ധ്യമല്ല. നമ്മുടെ പൂർവ്വികന്മാർ അതിനു ശ്രമിച്ചുനോക്കി. പക്ഷെ അവർ ദയനീയമായി പരാജയപ്പെട്ടു. അപ്പോൾ അവർ അവരുടെ അന്വേഷണം തങ്ങളുടെ ഉള്ളിലേയ്ക്കു തിരിച്ചുവിട്ടു. തീവ്രമായ പരിശ്രമത്തിന്റെ ഫലമായി അവർക്കു് അവരുടെ ആന്തരപ്രകൃതിയെ കീഴടക്കാൻ കഴിഞ്ഞു. അപ്പോൾ പ്രപഞ്ചരഹസ്യം അവർക്ക് വ്യക്തമായി കാണാൻ കഴിഞ്ഞു.

ചോ: പ്രപഞ്ചരഹസ്യം അവർ സ്പഷ്ടമായി കണ്ടു എന്നതിനു വ്യക്തമായ വല്ല തെളിവുമുണ്ടോ ?

ഉ: വ്യക്തമായ തെളിവുകളുണ്ടു്. ആ രഹസ്യം കണ്ടെത്തിയ നമ്മുടെ ഋഷീശ്വരന്മാർ അവരുടെ അനുഭൂതികളെ അസന്ദിഗ്ദ്ധമായ ഭാഷയിൽ രേഖപ്പെടുത്തിവെച്ചിട്ടുണ്ടു്. അതാണു് നമ്മുടെ ശാസ്ത്രങ്ങൾ.

ചോ: ആ ഋഷീശ്വരന്മാർ കണ്ടെത്തി എന്നു പറയുന്ന രഹസ്യം പരമമായ സത്യമാകുന്നതെങ്ങനെയാണു് ?

ഉ: അതന്നും ഇന്നും ഇനിയെന്നും സത്യമായതുകൊണ്ടുതന്നെ. അനാദികാലംമുതൽ ആ സത്യം നിരീക്ഷണപരീക്ഷണങ്ങൾക്കു വിധേയമായിട്ടുള്ളതാണു്. ഓരോ പരീക്ഷണഘട്ടത്തിലും, അതു പരമസത്യംതന്നെയാണെന്നു് സംശയാതീതമാംവണ്ണം തെളിയിക്കപ്പെട്ടിട്ടുള്ളതുമാണു്. അത്യത്ഭുതമായ നിരവധി നിരീക്ഷണപരീക്ഷണങ്ങൾക്കുശേഷം അതു പരമസത്യംതന്നെയാണെന്നു് ഏററവും ഒടുവിൽ തുറന്നു പ്രഖ്യാപിച്ചിട്ടുള്ളതു് ശ്രീരാമകൃഷ്ണനാണു്. അതുകൊണ്ടുതന്നെയാണു് ആധുനികയുഗത്തിലെ ഒരത്യത്ഭുതഗവേഷണകേന്ദ്രമാണു് ദക്ഷിണേശ്വരം കാളീക്ഷേത്രമെന്നു ഞാൻ തുടക്കത്തിൽതന്നെ പറഞ്ഞിട്ടുള്ളതു്.

ചോ: ഒരു ക്ഷേത്രം എങ്ങനെയാണു് ഒരു ഗവേഷണകേന്ദ്രമാകുന്നതു് എന്നതിനെ സംബന്ധിച്ചു് എനിക്കിപ്പോഴും സംശയമുണ്ടു്. അവിടെ വല്ല ലാബറട്ടറിയുമുണ്ടോ ?

ഉ: ക്ഷേത്രംതന്നെയാണു് ലാബറട്ടറി. ലോകം മുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത രീതിയിലുള്ള ഗവേഷണങ്ങളാണു് ആ ലാബറട്ടറിയിൽ നടന്നിട്ടുള്ളതും.

ചോ: ക്ഷേത്രംതന്നെയാണു് ലാബറട്ടറിയെങ്കിൽ എന്തെല്ലാം ഉപകരണങ്ങളാണു് ആ ക്ഷേത്രത്തിലുണ്ടായിരുന്നതു് ?

ഉ: അതൊരു കാളീക്ഷേത്രമായതുകൊണ്ടു കാളിയുടെ വിഗ്രഹംതന്നെ പ്രധാന ഉപകരണം. ക്ഷേത്രത്തിനടുത്തുകൂടിയൊഴുകുന്ന ഗംഗാനദിയും ക്ഷേത്രോദ്യാനവും, തൊട്ടടുത്തുള്ള മററു് ഉപക്ഷേത്രങ്ങളും അവിടെ നടന്നിട്ടുള്ള ഗവേഷണങ്ങളെ കുറച്ചൊക്കെ സഹായിച്ചിട്ടുണ്ടാകാം.

ചോ: കാളീവിഗ്രഹം എങ്ങനെയാണു് ഗവേഷണത്തിനുള്ള ഒരു ഉപകരണമാകുന്നതു് ?

ഉ: വിഗ്രഹം വാസ്തവത്തിൽ ഒരു നിമിത്തം മാത്രമായിരുന്നു. ഗവേഷകന്റെ തികച്ചും പരിശുദ്ധവും ഏകാഗ്രവുമായ മനസ്സും ബുദ്ധിയും തന്നെ ശരിയായ ഉപകരണങ്ങൾ.

ചോ: ആരായിരുന്നു ഗവേഷകൻ ?

ഉ: ആ ക്ഷേത്രത്തിലെ പൂജകനായിരുന്ന ശ്രീരാമകൃഷ്ണൻതന്നെ ഗവേഷകൻ.

ചോ: പൂജകൻ എങ്ങനെയാണു ഗവേഷകനാകുന്നതു് ? എനിക്കു് അതൊന്നും മനസ്സിലാകുന്നില്ല!

ഉ: ഒരു സാധാരണ പൂജകന്റെ ദൃഷ്ടിയിൽ ക്ഷേത്രത്തിലെ വിഗ്രഹം വിഗ്രഹം മാത്രമാണു്. അതു് ഈശ്വരനാണെന്നു സങ്കല്പിച്ചു് അദ്ദേഹം പൂജചെയ്യുന്നു എന്നു മാത്രം. നല്ല ആത്മാർത്ഥതയും സ്വഭാവശുദ്ധിയുമുള്ള ഒരാളാണു് ആ പൂജകനെങ്കിൽ ആ വിഗ്രഹത്തിൽ അല്പം ചൈതന്യം കണ്ടെന്നുവരാം. എന്നാൽ ശ്രീരാമകൃഷ്ണനെ സംബന്ധിച്ചേടത്തോളം അതായിരുന്നില്ല സ്ഥിതി. ക്ഷേത്രത്തിലെ പൂജകനായി നിയമിതനായ നിമിഷംമുതൽ ദേവീദർശനം മാത്രമായിത്തീർന്നു അദ്ദേഹത്തിന്റെ ഒരേ ഒരു ചിന്താവിഷയം. ദേവീദർശനത്തിനുവേണ്ടി അദ്ദേഹത്തിന്റെ ഹൃദയം കിടന്നു പിടച്ചുകൊണ്ടിരുന്നു. മറെറല്ലാം, ശാരീരികാവശ്യങ്ങൾപോലും, മറന്നു് രാവും പകലും ഒരുപോലെ ഹൃദയം നൊന്തു

കൊണ്ടു് ദേവീദർശനത്തിനുവേണ്ടി അദ്ദേഹം പ്രയത്നിച്ചു. അവസാനം അമ്മ അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷമായി. ആദ്യം അതൊരു ക്ഷണികദർശനം മാത്രമായിരുന്നെങ്കിലും, പിന്നീടു തുടർച്ചയായ ദർശനംകൊണ്ടു് അമ്മ അദ്ദേഹത്തെ അനുഗ്രഹിച്ചു.

ചോ: എത്രകാലത്തെ എങ്ങനെയുള്ള പ്രയത്നത്തിന്റെ ഫലമായിട്ടാണു് തുടർച്ചയായ ദേവീദർശനം അദ്ദേഹത്തിനു ലഭിച്ചതു്? ആരായിരുന്നു ഗുരു?

ഉ: പുറമെനിന്നു് ഒരു ഗുരുവോ മാർഗ്ഗദർശിയോ അദ്ദേഹത്തിനുണ്ടായിരുന്നില്ല. വലിയ ശാസ്ത്രജ്ഞാനവും അദ്ദേഹത്തിനുണ്ടായിരുന്നില്ല. പക്ഷെ തികഞ്ഞ ആത്മാർത്ഥതയുണ്ടായിരുന്നു, ഉത്കടമായ ഭക്ത്യാവേശമുണ്ടായിരുന്നു. അമ്മയെത്തന്നെ തന്റെ ഗുരുവും മാർഗ്ഗദർശിയും സർവ്വവുമായികരുതി, ആ മാതൃപാദങ്ങളിൽ അദ്ദേഹം ആത്മാർപ്പണം ചെയ്തു. ആ ആത്മാർപ്പണം പൂർണ്ണമായപ്പോഴാം, സൃഷ്ടിസ്ഥിതിലയങ്ങളുടെ കർത്താവായ ജഗന്മാതാവിനെ തന്റെ ഹൃദയാന്തർഭാഗത്തു് അദ്ദേഹം വ്യക്തമായിക്കണ്ടു. അദ്ദേഹത്തിന്റെ ദൃഷ്ടിയിൽനിന്നു ക്ഷേത്രത്തിലെ വിഗ്രഹം എന്നേയ്ക്കുമായി മാഞ്ഞുപോയി. ആ സ്ഥാനത്തു്, തന്നെ സ്നേഹിക്കുന്ന, തന്നെ പഠിപ്പിക്കുന്ന, തന്നെ കാത്തു രക്ഷിക്കുന്ന, തന്റെ കൈയിൽനിന്നും ശരിക്കും ആഹാരം വാങ്ങി കഴിക്കുന്ന, തന്നോടുകൂടി കളിക്കുകയും ചിരിക്കുകയും ചെയ്യുന്ന മാതാവിനെ അദ്ദേഹം വ്യക്തമായിക്കണ്ടു. ക്രമത്തിൽ ജഗന്മാതാവല്ലാത്തതെല്ലാം അദ്ദേഹത്തിന്റെ ദൃഷ്ടിയിൽനിന്നു മാഞ്ഞുപോയി. ഏതാനും വർഷങ്ങളിലെ കഠിനതപസ്സുതന്നെ വേണ്ടിവന്നു ഈ ഒരു നില കൈവരാൻ.

ചോ: ഒരു മാർഗ്ഗദർശിയുടേയോ ഗുരുവിന്റേയോ സഹായമില്ലാതെ എങ്ങനെയാണു് അദ്ദേഹം ഇതു സാധിച്ചതു്?

ഉ: ആത്മാർത്ഥതകൊണ്ടുമാത്രം. ഇന്ദ്രിയങ്ങളെ പൂർണ്ണമായും നിയന്ത്രിച്ചുകൊണ്ടു്, ലൗകിക ചിന്തകളിൽ നിന്നു മനസ്സിനെ പൂർണ്ണമായും പിൻവലിച്ചുകൊണ്ടു്, ശരിയായ മാർഗ്ഗദർശനത്തിനായി ശ്രീരാമകൃഷ്ണൻ ജഗദംബയെ ശരണം പ്രാപിച്ചു. ''അമ്മേ, എനിക്കൊന്നുമറിഞ്ഞുകൂടാ, ഞാൻ ചെയ്യുന്നതു ശരിയോ തെറ്റോ എന്നൊന്നുമെനിക്കറിഞ്ഞുകൂടാ. അമ്മേ, അമ്മതന്നെ എനിക്കു നേർവഴി കാണിച്ചു തരേണമേ,'' എന്നു പറഞ്ഞുകൊണ്ടു രാപകൽ അദ്ദേഹം കണ്ണുനീർ വാർത്തു. ആത്മാർത്ഥത കണ്ടു മനമലിഞ്ഞു് അവസാനം ജഗന്മാതാവു തന്റെ സഹായഹസ്തം നീട്ടുകയാണു ചെയ്തതു്.

ചോ: ദേവീദർശനത്തോടുകൂടി ശ്രീരാമകൃഷ്ണന്റെ പരീക്ഷണങ്ങൾ അവസാനിച്ചോ?

ഉ: ഇല്ല. അതു് അദ്ദേഹത്തിന്റെ പരീക്ഷണങ്ങളുടെ തുടക്കം മാത്രമായിരുന്നു. തുടർന്നു് അമ്മതന്നെ അദ്ദേഹത്തെ മറ്റു പല പരീക്ഷണങ്ങളിലേയ്ക്കും നയിച്ചു. പല ഭാവത്തിലും ഈശ്വരനെ നാം ആരാധിക്കുന്നുണ്ടു്. അതിൽവെച്ചു് ഒരുപക്ഷെ ഏറ്റവും മഹത്തായിട്ടുള്ളതു് അമ്മയായി സങ്കല്പിച്ചുകൊണ്ടുള്ള ആരാധനമാണു്; എന്തെന്നാൽ അമ്മയാണല്ലൊ മക്കളെ ഏറ്റവും അധികം സ്നേഹിക്കുന്നതു്! പുത്രന്റെ ശ്രേയസ്സുമാത്രമാണു് അമ്മയുടെ ലക്ഷ്യം.

ചോ: പുത്രന്റെ ശ്രേയസ്സിനായി എന്തെല്ലാം പരീക്ഷണങ്ങളാണു് അദ്ദേഹത്തെക്കൊണ്ടു് പിന്നീടമ്മ ചെയ്യിച്ചതു്?

ഉ: അമ്മയുടെ ദർശനംകൊണ്ടുമാത്രം അദ്ദേഹത്തിന്റെ ആത്മദാഹം ശമിച്ചില്ല. മറ്റു രൂപങ്ങളിലും ഈശ്വരനെ കാണാൻ അദ്ദേഹം ആഗ്രഹിച്ചു. കുടുംബപരദേവതയായി വീട്ടിൽവെച്ചു താൻ ആരാധിച്ചിരുന്ന രാമചന്ദ്രനിലേക്കാണു് അദ്ദേഹത്തിന്റെ മനസ്സു് ആദ്യം തിരിഞ്ഞതു്. ശ്രീരാമചന്ദ്രന്റെ വിശ്വസ്തദാസനായ ശ്രീഹനുമാനുമായി പരിപൂർണ്ണമായും താദാത്മ്യം പ്രാപിച്ചുകൊണ്ടുള്ള ആ പരീക്ഷണത്തിന്റെ ഫലമായി സാക്ഷാൽ സീതാദേവിയുടേയും ശ്രീഹനുമാന്റേയും ദർശനം അദ്ദേഹത്തിനു ലഭിച്ചു. മാത്രമല്ല സീതാദേവി അദ്ദേഹത്തിൽ ലയിച്ചുചേർന്നു് അപ്രത്യക്ഷമാകുകകൂടി ചെയ്തു. തുടർച്ചയായുള്ള ഈവക പരീക്ഷണങ്ങൾകൊണ്ടു ശ്രീരാമകൃഷ്ണന്റെ ആരോഗ്യം തകർച്ചയുടെ വക്കിലെത്തി. അതു വീണ്ടെടുക്കുന്നതിനായി സ്വന്തം ഗ്രാമത്തിലേയ്ക്കു പോയ ആ യുവാവു് അത്യത്ഭുതമായ രീതിയിൽ, അവിടെ വെച്ചു വിവാഹിതനായി. ശ്രീരാമകൃഷ്ണന്റെ ആദ്ധ്യാ

ത്മികപരീക്ഷണങ്ങളെ തള്ളുകയല്ല, അതി ന്റെ കൂട്ടുകയാണ് ആ വിവാഹം ചെയ്തതു്.

ചോ: വിവാഹത്തിനുശേഷം എത്രകാലം അദ്ദേഹം ഗ്രാമത്തിൽ താമസിച്ചു ?

ഉ: ഏതാണ്ടൊന്നരക്കൊല്ലം. അതു കഴിഞ്ഞു ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങേണ്ട താമസം, ആദ്ധ്യാത്മികമായ വലിയൊരു കൊടുങ്കാററു തന്നെ അദ്ദേഹത്തെ ആകെ ഉലച്ചുകളഞ്ഞു. തനിക്കൊരു ശരീരമുണ്ടെന്നുപോലും അദ്ദേഹം മറന്നു.

ചോ: ഇക്കാലത്തു് എന്തു പരീക്ഷണങ്ങളിലാണു് അദ്ദേഹം ഏർപ്പെട്ടതു് ?

ഉ: ഒരാത്മപരിശോധന നടത്തി, മനസ്സിലെ അഴുക്കുകൾ മുഴുവനും അദ്ദേഹം തുടച്ചുനീക്കി. ധനാശ തീരെ തുടച്ചുനീക്കുന്നതിനു് ഒരു പുതിയ സൂത്രം അദ്ദേഹം കണ്ടുപിടിച്ചു. ഒരു കയ്യിൽ കുറച്ചു നാണയങ്ങളും മറുകയ്യിൽ കുറച്ചു മണ്ണു മെടുത്തു്, മണ്ണിനേക്കാൾ ഒട്ടും മെച്ചപ്പെട്ടതല്ല സ്വർണ്ണം എന്നു് അദ്ദേഹം വിവേചനം ചെയ്തുറപ്പിച്ചു. ആദ്ധ്യാത്മികാനുഭൂതിയെ സഹായിക്കുന്നതിനുപകരം, സ്വർണ്ണം മനുഷ്യന്റെ സുഖഭോഗവാഞ്ഛ വർദ്ധിപ്പിക്കുകയേയുള്ളൂ. അതുകൊണ്ടു് അതും മണ്ണും തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നു കണ്ടുകൊണ്ടു് രണ്ടും കൂട്ടിക്കലർത്തി അദ്ദേഹം ഗംഗയിലേക്കെറിഞ്ഞു. ഇതു പലപ്രാവശ്യവും അദ്ദേഹം ആവർത്തിച്ചു. ജാത്യഹങ്കാരം തുടങ്ങിയ അഹങ്കാരങ്ങളെല്ലാം നിർമ്മാർജ്ജനം ചെയ്യുന്നതിനു് ഒരു പറയന്റെ മറപ്പുരപോലും തന്റെ നീണ്ട തലമുടികൊണ്ടു് അദ്ദേഹം തുടച്ചു വൃത്തിയാക്കി.

ചോ: എല്ലാ പരീക്ഷണങ്ങളും ഇതുപോലെ മററാരുടേയും സഹായം കൂടാതെതന്നെയാണോ അദ്ദേഹം ചെയ്തതു് ?

ഉ: അല്ല. അമ്മയുടെ ഇച്ഛയനുസരിച്ചു്, ഗുരുക്കന്മാർ ഓരോരുത്തരായി ദക്ഷിണേശ്വരത്തു വന്നു ചേരാൻ തുടങ്ങി.

ചോ: ആരൊക്കെയായിരുന്നു ആ ഗുരുക്കന്മാർ? അവരെന്താണദ്ദേഹത്തെ പഠിപ്പിച്ചതു് ?

ഉ: ഭൈരവിബ്രാഹ്മണി എന്നൊരു ഗുരുവിൽ നിന്നു്, വളരെ വിഷമം പിടിച്ച അറുപത്തിനാലുവിധത്തിലുള്ള താന്ത്രികസാധനകൾ അദ്ദേഹം അഭ്യസിച്ചു. തുടർന്നു് അദ്ദേഹത്തിന്റെ ശ്രദ്ധ വൈഷ്ണവസാധനകളിലേയ്ക്കു തിരിഞ്ഞു. കാളിയെ അമ്മയായി സങ്കല്പിച്ചു സാക്ഷാത്കരിച്ചതും, രാമചന്ദ്രനെ തന്റെ യജമാനനായി സങ്കല്പിച്ചു സാക്ഷാത്ക്കരിച്ചതും വാസ്തവത്തിൽ വൈഷ്ണവസാധനകളിലൂടെയായിരുന്നു. ക്രമത്തിൽ വൈഷ്ണവസമ്പ്രദായത്തിലെ സഖ്യം വാത്സല്യം മധുരം തുടങ്ങിയ സാധനകളും വിജയകരമായി അദ്ദേഹം അനുഷ്ഠിച്ചു. അതിൽ ജടാധാരിയുടെ സഹായത്തോടുകൂടി വാത്സല്യഭാവത്തിലുള്ള സാധനകൾ സുപ്രധാനമായിരുന്നു. തോതാപുരിയുടെ സഹായത്തോടുകൂടി ചെയ്ത അദ്വൈതസാധന അദ്ഭുതാവഹമായിട്ടുള്ളതാണു്. ഭൈരവിബ്രാഹ്മണിയിൽനിന്നും തോതാപുരിയിൽനിന്നും അദ്ദേഹം ചിലതെല്ലാം പഠിച്ചുവെങ്കിലും, അവരുടെ ഉൾക്കണ്ണും വാസ്തവത്തിൽ തുറപ്പിച്ചതു ശ്രീരാമകൃഷ്ണൻതന്നെ ആയിരുന്നു. എങ്കിലും അപ്പോഴും അദ്ദേഹം അമ്മയുടെ ഓമനപ്പൈതൽതന്നെയായിരുന്നു. ഹൈന്ദവസാധനകളുടെ പരിസമാപ്തിക്കുശേഷം, ഇസ്ലാം, ക്രിസ്തുമതം തുടങ്ങിയ അന്യമാർഗ്ഗങ്ങളിൽക്കൂടിയും അതാതിനു പററിയ ഗുരുക്കന്മാർവഴി അദ്ദേഹം ഈശ്വരനെ സാക്ഷാത്കരിച്ചു. മാർഗ്ഗങ്ങൾ പലതെങ്കിലും ഈശ്വരൻ ഒന്നേ ഒന്നു്, എന്നു് സംശയാതീതമായി അദ്ദേഹം വ്യക്തമായി കണ്ടറിഞ്ഞു. അത്യദ്ഭുതമായ ആ ഒരു പരീക്ഷണം മതത്തിന്റെ പേരിൽ കലഹിച്ചുകൊണ്ടിരിക്കുന്ന ലോകത്തിന്റെ കണ്ണുകൾ തുറപ്പിച്ചു. മാനവസാഹോദര്യത്തിനു് അതു വഴി തെളിയിച്ചു.

ചോ: ഇതോടുകൂടി കഴിഞ്ഞോ അദ്ദേഹത്തിന്റെ പരീക്ഷണങ്ങൾ ?

ഉ: ഇല്ല. തന്റെ സഹധർമ്മിണിയായ ശ്രീശാരദാദേവിയുടെ ഉള്ളഴിഞ്ഞ സഹായസഹകരണങ്ങളോടെ മറെറാരു വലിയ പരീക്ഷണം കൂടി നടന്നിട്ടുണ്ടു്. തന്റെ ബ്രഹ്മനിഷ്ഠ ഏതു പരിതഃസ്ഥിതിയിലും ഇളകാത്ത ഒന്നാണെന്നു് അദ്ദേഹം പരീക്ഷിച്ചുറപ്പിക്കുകയാണു ചെയ്തതു്. യുവതിയായ തന്റെ ധർമ്മപത്നിയെ കൂടെ താമസിപ്പിച്ചുകൊണ്ടുതന്നെയാണു് അദ്ദേഹം ആ പരീക്ഷണം നടത്തിയതും, അതിൽ പരിപൂർണ്ണമായും വിജയിച്ചതും. ആ പരീക്ഷണത്തി

ന്റെ അവസാനത്തിൽ ശ്രീമാതൃദേവിയെ സാക്ഷാൽ ജഗദംബയായി സങ്കല്പിച്ചുകൊണ്ടു് പീഠത്തിലിരുത്തി ശ്രീരാമകൃഷ്ണൻ പൂജിക്കുക കൂടി ചെയ്തു. അതോടുകൂടി തന്റെ സഹധർമ്മിണിയുൾപ്പെടെ സകല സ്ത്രീകളേയും ജഗന്മാതാവിന്റെ പ്രതീകങ്ങളായിക്കാണാൻ അദ്ദേഹത്തിനു കഴിഞ്ഞു. പരീക്ഷണങ്ങൾ സമാപിച്ചപ്പോൾ ഭക്ത്യാദരപൂർവ്വം ലോകമർപ്പിച്ച 'പരമഹംസപദലബ്ധിയോടെ' ശ്രീരാമകൃഷ്ണൻ ഒരു ഈശ്വരപുരുഷനായി അംഗീകരിയ്ക്കപ്പെട്ടു.

ചോ: പരമഹംസദേവൻ പിന്നീടെന്താണു് ചെയ്തതു് ?

ഉ: തന്റെ ആശയങ്ങൾ ഉൾക്കൊള്ളാനും അതു പ്രചരിപ്പിക്കാനും കഴിവുള്ള ഏതാനും ശിഷ്യോത്തമന്മാരെ അദ്ദേഹം വാർത്തെടുത്തു.

ചോ: അതിന്റെ രംഗവും കാളീക്ഷേത്രംതന്നെ ആയിരുന്നോ ?

ഉ: അതിന്റെ തുടക്കം കുറിച്ചതു് കാളീക്ഷേത്രത്തിൽ വെച്ചായിരുന്നെങ്കിലും, പിന്നീടു് പരീക്ഷണം കാശീപുരോദ്യാനഗൃഹത്തിലേയ്ക്കു്അദ്ദേഹത്തിനു മാറേറണ്ടിവന്നു. വാസ്തവത്തിൽ കാളീക്ഷേത്രത്തിലെ പരീക്ഷണങ്ങളുടെ തുടർച്ച തന്നെ ആയിരുന്നു അതു്.

ചോ: ആ രംഗം എങ്ങനെയാണു് കാശീപുരത്തേയ്ക്കു മാറിയതു് ? അതിന്റെ സാഹചര്യം എന്തായിരുന്നു ?

ഉ: അനാരോഗ്യം നിമിത്തം, ചികിത്സയുടെ സൌകര്യം പരിഗണിച്ചു്, താമസം അദ്ദേഹം കാശീപുരത്തേയ്ക്കു മാററുകയാണുണ്ടായതു്. അവസാനനിമിഷംവരെ ശിഷ്യന്മാർതന്നെയാണു് അദ്ദേഹത്തെ സർവ്വാത്മനാ ശുശ്രൂഷിച്ചുകൊണ്ടിരുന്നതും.

ചോ: രോഗശയ്യയിൽ കിടക്കുമ്പോഴും പരമഹംസദേവൻ ശിഷ്യരെ പരിശീലിപ്പിച്ചുകൊണ്ടിരുന്നോ ?

ഉ: ആ പരിശീലനത്തിനു് ഏററവും അധികം ശക്തികൂടിയതു് അവിടെവെച്ചായിരുന്നു. തന്റെ അന്ത്യനിമിഷങ്ങൾ അടുത്തിരിക്കുന്നു എന്നറിഞ്ഞിരുന്നതുകൊണ്ടു്, അതിനുമുമ്പായിത്തന്നെ അവരെ പരിപൂർണ്ണതയിലേക്കുയർത്താനുള്ള അവസാനത്തെ മിനുക്കുപണികൾ അവിടെവെച്ചാണു് അദ്ദേഹം ചെയ്തതു്, അവർക്കു്, പ്രത്യേകിച്ചു്അവരുടെ നേതാവായ നരേന്ദ്രനു്, വെറും ഒരു നോക്കുകൊണ്ടുപോലും ലോകത്തെ തട്ടിയുണർത്താനുള്ള ശക്തി അവിടെവെച്ചു് അദ്ദേഹം നൽകി. അതിന്റെ ഫലമായി ആത്മവിശ്വാസത്തിന്റേയും ത്യാഗവൈരാഗ്യങ്ങളുടേയും മൂർത്തിമദ്ഭാവമായിത്തീർന്നു അവരോരുത്തരും. അതിന്റെ ഫലമായിട്ടാണു് ലോകോത്തരമായ രാമകൃഷ്ണസന്ന്യാസിസംഘടന ഉടലെടുത്തിട്ടുള്ളതു്.

---

# ജീവന്മുക്തിവിവേകം – 24

## (3 - മനോനാശപ്രകരണം)

ജീ. ബാലകൃഷ്ണൻനായർ

### വാസനാക്ഷയവും മനോനാശവും

ആസുരവാസനകളെ ദൈവീവാസനകൾകൊണ്ടു പുറംതള്ളണം, ദൈവീവാസനകളെ ചിന്മാത്രവാസനാഭ്യാസംകൊണ്ടു പുറംതള്ളണം. തുടർന്നു് കർതൃകരണഭേദാനുസന്ധാനത്തോടുകൂടിയ ചിന്മാത്രവാസനാഭ്യാസത്തെ കർതൃകരണഭേദാനുസന്ധാനരഹിതമായ സമാധിരൂപചിന്മാത്രാനുഭവംകൊണ്ടു പുറംതള്ളണം. ഇപ്രകാരമാണല്ലോ ജീവന്മുക്തിക്കായുള്ള വാസനാക്ഷയക്രമം നാം വിവരിച്ചതു്. ഇനി നമുക്കു് ജീവന്മുക്തിയെ സാധിപ്പിക്കുന്ന മനോനാശക്രമം വിവരിക്കാം. വാസന മുഴുവൻ നശിച്ചാൽ മനസ്സു നശിക്കുമെന്നുള്ളതു വാസ്തവം.

എങ്കിലും സ്വതന്ത്രമായി മനോനാശം നല്ലപോലെ അഭ്യസിച്ചാൽ വാസനാക്ഷയം സുരക്ഷിതമായിത്തീരും. ഊമയെപ്പോലെയും ഷണ്ഡനെപ്പോലെയും മററും പെരുമാറിയാൽ വാസനാക്ഷയം സുരക്ഷിതമാകുമെന്നു മുൻപു വിവരിച്ചിട്ടുണ്ടല്ലോ? ശരിയാണു്. പക്ഷെ മനസ്സുംകൂടി പൂർണ്ണമായി ഉപശമിച്ചാൽ ഊമയെപ്പോലെയോ ഷണ്ഡനെപ്പോലെയോ പെരുമാറാൻ പിന്നെ യത്നപൂർവ്വം അഭ്യസിക്കേണ്ടതില്ല. അതൊക്കെ സ്വാഭാവികമായിത്തന്നെ സംഭവിച്ചുകൊള്ളും. മനോനാശം നേടാനുള്ള അഭ്യാസപരിശ്രമം അപ്പോഴും വേണ്ടിയിരിക്കുന്നല്ലോയെന്നു ചിലക്കു തോന്നാം. മനോനാശാഭ്യാസശ്രമം ആവശ്യം തന്നെയാണു്. ഷണ്ഡത്വാദിസ്ഥിതി മനോനാശം കൂടാതെ ഒരിക്കലും സ്ഥിരപ്പെട്ടുകിട്ടുകില്ല. അതാണു് മനോനാശം അവശ്യമഭ്യസിക്കണമെന്നു ജനകൻ കാണിച്ചുതരുന്നതു്:—

സഹസ്രാങ്കുരശാഖാത്മഫലപല്ലവശാലിനഃ
അസ്യ സംസാരവൃക്ഷസ്യ മനോ മൂലമിതി സ്ഥിതം.

ആയിരക്കണക്കിനു മുളപ്പുകളും, കവരങ്ങളും, കായ്കളും തളിരുകളുമുള്ള ഈ സംസാരവൃക്ഷത്തിന്റെ തായ്‌വേരു് മനസ്സുതന്നെയാണു്. സങ്കല്പമാണു് അതിന്റെ സ്വരൂപം. സങ്കല്പം തീർന്നാൽ മനസ്സു തീർന്നു. അതുകൊണ്ടു് ഈ സംസാരവൃക്ഷം ഉണങ്ങിവരണ്ടു നിലം പതിക്കാൻ ഇടയാകുന്ന മട്ടിൽ സങ്കല്പങ്ങളെ ചുരുക്കിച്ചുരുക്കി പുറംതള്ളുന്നുണ്ടു്:

പ്രബുദ്ധോഽസ്മി പ്രബുദ്ധോഽസ്മി
ദുഷ്ടശ്ചോരോ മയാത്മനഃ
മനോ നാമൈഹ ഹന്മ്യേനം
മനസാസ്മി ചിരം ഹൃതഃ.

ഞാനിതാ ഉണർന്നു കഴിഞ്ഞിരിക്കുന്നു, ഉണർന്നു കഴിഞ്ഞിരിക്കുന്നു. എന്നെ നശിപ്പിച്ച കള്ളനെ കയ്യോടെ പിടിച്ചിരിക്കുന്നു. ആ കള്ളന്റെ പേരാണു് മനസ്സു്: ഇവനെ ഞാൻ കൊല്ലുന്നുണ്ടു്. എത്ര കാലമായി അവൻ എന്നെ നശിപ്പിച്ചുകൊണ്ടിരിക്കുന്നു.

## മനോനാശാഭ്യാസപ്രാധാന്യം

മനോനാശാഭ്യാസത്തിന്റെ പ്രാധാന്യം വസിഷ്ഠനും ഊന്നിപ്പറയുന്നു:

അസ്യ സംസാരവൃക്ഷസ്യ സർവ്വോപദ്രവദായിനഃ
ഉപായ ഏക ഏവാസ്തി മനസഃ സ്വസ്യ നിഗ്രഹഃ.

സർവ്വത്ര ഉപദ്രവകാരിയായി വർത്തിക്കുന്ന ഈ സംസാരവൃക്ഷത്തെ മുറിച്ചുതള്ളാൻ ഒരൊററ ഉപായമേയുള്ളു: സ്വന്തം മനസ്സിനെ നിഗ്രഹിക്കുക. മനസ്സു തടിച്ചുകൊഴുക്കുന്നതു നാശമാണു്. മനസ്സു് അടങ്ങിക്കിട്ടുന്നതു് അഭ്യുദയവും. ശാസ്ത്രീയമായി വസ്തുതത്ത്വം ഗ്രഹിച്ച ജ്ഞാനിയുടെ മനസ്സു് ക്രമേണ ഉപശമിക്കുന്നു. വസ്തുതത്ത്വമറിയാത്ത അജ്ഞാനിയുടെ മനസ്സു് ഒരു ചങ്ങലപോലെ അവനെ കെട്ടിമുറുക്കുന്നു. വസ്തു ഒന്നേയുള്ളു എന്നു് മനനധ്യാനങ്ങളിൽക്കൂടി മനസ്സിനെ പഠിപ്പിച്ചു് ഉപശമിപ്പിക്കുന്നതുവരെ ഇരുട്ടിലെ പിശാചുക്കളായ വാസനകൾ അവിടെ ചുററിപ്പററി സഞ്ചരിച്ചുകൊണ്ടേയിരിക്കും. മനോമദമടങ്ങി, ഇന്ദ്രിയശത്രുക്കൾ ഹനിക്കപ്പെട്ടയാളിനു് മഞ്ഞുകാലത്തെ താമരപ്പൊയ്കകളെപ്പോലെ ഭോഗവാസനകൾ ക്ഷയിച്ചുകിട്ടുന്നതാണു്. അതുകൊണ്ടു് കൈത്തലം കൈത്തലംകൊണ്ടു കൂട്ടിപ്പിടിച്ചു, പല്ലുകളെ പല്ലുകൾകൊണ്ടമർത്തിപ്പിടിച്ചു്, അവയവങ്ങളെ അവയവങ്ങൾകൊണ്ടു ചെറുത്തുനിർത്തി ഏതു വിധവും സ്വന്തം മനസ്സിനെ ജയിക്കേണ്ടതാണു്. മനസ്സു് ആരെയൊക്കെ അടിമകളാക്കിത്തീർത്തിട്ടില്ലയോ അങ്ങനെയുള്ളവർ മാത്രമേ ഈ ലോകത്തു് പുണ്യപുരുഷന്മാരും സജ്ജനങ്ങളും യശസ്വികളുമായി ഗണിക്കപ്പെടുന്നുള്ളു. ഹൃദയമാകുന്ന പൊത്തിൽ ഹാലാഹലവിഷം നിറഞ്ഞ മനസ്സാകുന്ന സർപ്പം ചുരുണ്ടുകൂടിക്കിടക്കുന്നു. ഈ സർപ്പത്തിന്റെ വിഷപ്പല്ലു പറിച്ചു ശാന്തമാക്കിയ മഹാപുരുഷൻ ബ്രഹ്മതേജസ്സാർന്നു ചന്ദ്രനെപ്പോലെ തെളിയുന്നു. ആ ശാന്തപുരുഷനു നമസ്കാരം.

ചിത്തം നാഭിഃ കിലാസ്യേദം മായാചക്രസ്യ സർവ്വതഃ
സ്ഥീയതേ ചേത് തദാക്രമ്യ തന്ന കിഞ്ചിത് പ്രബാധതേ.

മായാരചിതമായ ഈ സംസാരചക്രത്തിനു് എവിടെയും കേന്ദ്രമായി വർത്തിക്കുന്നതു ചിത്തമാണു്. അതിനെ ആക്രമിച്ചു കീഴടക്കിക്കൊണ്ടു് ഇവിടെ തുടർന്നാൽ ഒന്നും ഭയപ്പെടാനില്ല. മാണ്ഡൂക്യോപനിഷത്തിനു് കാരികയെഴുതിയ ഗൗഡപാദാചാര്യരും മനോനിഗ്രഹത്തിന്റെ പ്രാധാന്യം ഊന്നിപ്പറയുന്നു:

മനസോ നിഗ്രഹായത്തമഭയം സർവ്വയോഗിനാം
ദുഃഖക്ഷയപ്രബോധശ്ചാപ്യക്ഷയാ ശാന്തിരേവ ച.

യോഗിമാരുടെ അഭയം മനോനിഗ്രഹത്തെ ആശ്രയിച്ചിരിക്കുന്നു. മനോനിഗ്രഹംകൊണ്ടു് ദുഃഖം ക്ഷയിക്കുന്നു. വ്യക്തമായ സത്യബോധമുണ്ടാകുന്നു. ഒടുങ്ങാത്ത ശാന്തിയും വന്നുചേരുന്നു.

**മനോനിഗ്രഹോപായം:**

ഗീത ആറാമദ്ധ്യായത്തിൽ മനോനിഗ്രഹോപായമായ യോഗമെല്ലാം വിവരിച്ചു കേട്ട ശേഷം അർജ്ജുനൻ ഭഗവാനോടിങ്ങനെ ചോദിക്കുന്നു:

ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവദ്ദൃഢം
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം.

'അല്ലയോ കൃഷ്ണ, ഈ മനസ്സ് അത്യന്തം ചഞ്ചലമാണല്ലോ. ഇതു ബലാൽ ഇളകിമറിയുന്നു. പിഴുതെറിയാൻ കഴിയാത്തവണ്ണം ഉറപ്പുള്ളതായും കാണപ്പെടുന്നു. വായുവിനെ പിടിച്ചു കെട്ടുന്നതുപോലെ ഈ മനസ്സിൻെറ നിഗ്രഹം അത്യന്തം പ്രയാസമുള്ളതായി തോന്നുന്നു.' അർജ്ജുനൻെറ ഈ ചോദ്യം ഹഠയോഗത്തെ മനസ്സിൽ കണ്ടുകൊണ്ടുള്ളതാണ്. ഹഠയോഗസാധനകൾ അഭ്യസിച്ചു മനസ്സിനെ പൊടുന്നനെ പിടിച്ചുനിറുത്തുന്നതാപത്താണ്. യോഗവാസിഷ്ഠം ഇക്കാര്യം വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. സത്യനിഷ്ഠമായി യുക്തിവിചാരം ചെയ്യാതെ ഏകാന്തതയിൽ ഒരിടത്തിരുന്നു് ഒരു പ്രത്യേകകാര്യത്തിൽ വീണ്ടും വീണ്ടും മനസ്സിനെ പിടിച്ചുനിറുത്തി ജയിക്കാൻ ശ്രമിച്ചാൽ അതു ഫലിക്കില്ല. തോട്ടിയുടെ സഹായം കൂടാതെ മദയാനയെ ജയിക്കുക സാദ്ധ്യമല്ലല്ലോ. അതുപോലെ സത്യദർശനസമർത്ഥമായ യുക്തിയുടെ സഹായംകൂടാതെ മനസ്സിനെയും ജയിക്കാൻ കഴിയുന്നതല്ല. പൂർണ്ണമായി മനോജയം നേടാൻ കഴിയുന്ന ഉപായങ്ങൾ വസിഷ്ഠൻ ഭംഗിയായി വിവരിച്ചിട്ടുണ്ട്. ഹഠയോഗമഭ്യസിച്ചു് ബലാൽ പിടിച്ചുനിർത്തിയോ അല്ലെങ്കിൽ യുക്തിവിചാരം ചെയ്തു ക്രമേണ പാകപ്പെടുത്തിയോ ഇങ്ങനെ രണ്ടു വിധത്തിൽ മനോനിഗ്രഹം സാധിക്കാം. ജ്ഞാനേന്ദ്രിയങ്ങളെയും കർമ്മേന്ദ്രിയങ്ങളെയും ഹഠമാർഗ്ഗേണ ബലാൽ പിടിച്ചുനിർത്തി മനസ്സിനെ ജയിക്കാൻ ശ്രമിക്കുന്നതു് ഇന്ദ്രിയകേന്ദ്രങ്ങളെ അമർത്തിവെയ്ക്കലാണ്. ഇതുകൊണ്ടു് ചിലപ്പോൾ ഇന്ദ്രിയങ്ങൾ അടങ്ങിക്കിട്ടുകയും മനസ്സ് ലയിക്കുകയും ചെയ്യും. എന്നാൽ മനസ്സിനെ ക്രമേണ പാകപ്പെടുത്തി സത്യോന്മുഖമാക്കി ജയിക്കാൻ വിശിഷ്ടങ്ങളായ മററുപായങ്ങളുണ്ട്. ആത്മവിദ്യ പഠിക്കുക, സത്യം കണ്ട സജ്ജനങ്ങളുമായി സമ്പർക്കത്തിലേർപ്പെടുക, ലോകവാസനകളെ ഉള്ളിൽ നിന്നും സാവധാനം ഒഴിച്ചു മാററുക, പ്രാണായാമപരിശീലനവും ധ്യാനപരിശീലനവും കൊണ്ടു പ്രാണസ്പന്ദനത്തെ തടയുക എന്നിവയാണു് ആ ഉപായങ്ങൾ. ചിരകാലമായി പരീക്ഷിച്ചുറപ്പിച്ചിട്ടുള്ളവയാണ് ഈ ഉപായങ്ങൾ:

സതീഷു യുക്തിഷ്വേതാസു ഹഠാന്നിയമയന്തി യേ
ചേതസ്തേ ദീപമുത്സൃജ്യ വിനിഘ്നന്തി തമോഞ്ജനൈഃ.

ഈ ഉപായങ്ങളുള്ളപ്പോൾ ബലാൽ ചിത്തത്തെ പിടിച്ചു നിർത്തുന്നതു ശരിയല്ല. അങ്ങനെ ചെയ്യുന്നവർ വിളക്കു കെടുത്തിയിട്ടു മഷി പുരട്ടി ഇരുട്ടുമാററാൻ യത്നിക്കുന്നവരെപ്പോലെ മഠയരാണ്.

വിമൂഢാഃ കർത്തുമുദ്യുക്താഃ യേ ഹഠാച്ചേതസോ ജയം
തേ നിബധ്നന്തി നാഗേന്ദ്രമുന്മത്തം ബിസതന്തുഭിഃ.

മനസ്സിനെ ബലാൽ പിടിച്ചമർത്തി ജയിക്കാൻ ശ്രമിക്കുന്നവർ വിഡ്ഢികളാണ്. അവർ മദയാനയെ താമരനൂലുകൊണ്ടു കെട്ടാനാണു കൊതിക്കുന്നതു്. ജ്ഞാനേന്ദ്രിയങ്ങളെയും അവയുടെ കേന്ദ്രങ്ങളെ അമർത്തിനിരോധിക്കാവുന്നതുപോലെ മനസ്സിനെയും നിരോധിക്കാമെന്നു ചില മൂഢന്മാർ കരുതുന്നു. മനസ്സിൻെറ കേന്ദ്രമായ ഹൃദയത്തെ ഇന്ദ്രിയകേന്ദ്രങ്ങളെപ്പോലെ നിരോധിക്കാനേ സാദ്ധ്യമല്ല. അതുകൊണ്ടു് മനസ്സിനെ സംബന്ധിച്ചിടത്തോളം ഹഠനിഗ്രഹത്തേക്കാൾ ക്രമനിഗ്രഹമാണു് നല്ലതു്. ക്രമനിഗ്രഹത്തിനുള്ള ഉപായങ്ങളാണു് ആത്മവിദ്യ തുടങ്ങിയവ. ആത്മവിദ്യകൊണ്ടു് ദൃശ്യത്തിൻെറ മിഥ്യാത്വവും ദൃക്കിൻെറ സത്യത്വവും തെളിഞ്ഞുകിട്ടും. അതോടെ മനസ്സ് തനിക്കു് വിഷയമാകുന്ന ദൃശ്യങ്ങൾ പ്രയോജനരഹിതങ്ങളാണെന്നറിയും. ജീവിതത്തെ ധന്യമാക്കുന്ന പ്രയോജനവത്തായ ദൃക്കു് തനിക്കു വിഷയമല്ലെന്നും ധരിക്കും. തുടർന്നു വിറകുതീർന്ന അഗ്നിയെപ്പോലെ അതു സ്വയം കെട്ടടങ്ങുകയും ചെയ്യും.

ഇക്കാര്യമാണ് മൈത്രേയ്യുപനിഷത്തു് ഇങ്ങനെ പ്രഖ്യാപിക്കുന്നതു്:

യഥാ നിരിന്ധനോ വഹ്നിഃ സ്വയോനാവുപശാമ്യതി
തഥാ വൃത്തിക്ഷയാച്ചിത്തം സ്വയോനാവുപശാമ്യതി.

വിറകു തീർന്ന അഗ്നി സ്വന്തം ഉത്പത്തിസ്ഥാനത്തു തിരിച്ചു ലയിക്കുന്നു. അതുപോലെ സങ്കല്പങ്ങൾ ക്ഷയിച്ച മനസ്സു് സ്വന്തം ഉത്പത്തിസ്ഥാനമായ ആത്മാവിൽ കെട്ടടങ്ങുന്നു. ചില മനസ്സുകൾ എത്ര ആവർത്തിച്ചു കേട്ടാലും തത്ത്വം ഗ്രഹിക്കാൻ കഴിയാത്തവയായിക്കാണുന്നു; മററു ചില മനസ്സുകൾ തത്ത്വം ഗ്രഹിച്ചാലും അതിവേഗം മറന്നുപോകുന്നു. അങ്ങനെയുള്ളവൎക്കു കൂടെക്കൂടെയുള്ള സജ്ജനസമ്പൎക്കം അത്യന്താപേക്ഷിതമാണു്. സത്യം കണ്ട സജ്ജനങ്ങൾ അടുക്കലെത്തുന്നവരെ വീണ്ടും വീണ്ടും ഉപദേശിച്ചു് ഉദ്ബുദ്ധരാക്കുന്നു, വീണ്ടും വീണ്ടും സത്യത്തെ ഓൎപ്പിച്ചു സന്തുഷ്ടരാക്കുന്നു. ഇനിയും വിദ്യാമദം തുടങ്ങിയ ദുർവ്വാസനകൾകൊണ്ടു ക്ലേശിക്കുന്നവൎക്കു് സജ്ജനങ്ങളെ സമീപിക്കാൻ മടി തോന്നാം. അക്കൂട്ടർ വാസനാക്ഷയപ്രകരണത്തിൽ വിവരിച്ചപോലെ വിവേകവിചാരം ചെയ്തു് അത്തരം വാസനകളെ വിട്ടൊഴിക്കേണ്ടതാണു്. വാസനകൾ പ്രബലങ്ങളായതുകൊണ്ടു് എളുപ്പത്തിൽ വിട്ടൊഴിക്കാൻ കഴിയാത്തവർ പ്രാണായാമംകൊണ്ടും ഏകാഗ്രത ശീലിച്ചും പ്രാണസ്പന്ദനിരോധനത്തിനു യത്നിക്കണം. പ്രാണസ്പന്ദനവും വാസനയുമാണു് മനസ്സിനെ പൊന്തിച്ചുകൊണ്ടു വന്നു് സങ്കല്പങ്ങളിൽ കുടുക്കി ക്ലേശിപ്പിക്കുന്ന ഘടകങ്ങൾ. അതിനാൽ ഈ രണ്ടു ഘടകങ്ങളെയും നിരോധിച്ചാൽ ചിത്തം ഉപശമിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഈ വസ്തുത വസിഷ്ഠൻ ഇങ്ങനെ വെളിപ്പെടുത്തുന്നു:

ദ്വേ ബീജേ ചിത്തവൃക്ഷസ്യ വൃത്തിവ്രതതിധാരിണഃ
ഏകം പ്രാണപരിസ്പന്ദോ ദ്വിതീയം ദൃഢവാസനാ.

സങ്കല്പലത പടർന്നുപിടിക്കുന്ന ചിത്തവൃക്ഷത്തിനു് രണ്ടു വിത്തുകളാണുള്ളതു്. ഒന്നു് പ്രാണസ്പന്ദവും മറെറാന്നു് ദൃഢവാസനയും. ചാമ്പൽ മൂടിക്കിടക്കുന്ന അഗ്നിയെ ഇരുമ്പുപണിക്കാർ ഉലയൂതി പെരുക്കാറുണ്ടല്ലോ. ഉലയിൽനിന്നും പുറപ്പെടുന്ന കാററു് അഗ്നിയെ ജ്വലിപ്പിക്കുന്നു. അതുപോലെ മനസ്സിന്റെ ഉപാദാനകാരണമായ അജ്ഞാനത്തിൽ മൂടിക്കിടക്കുന്ന ബോധം പ്രാണസ്പന്ദത്താൽ ഉണർത്തപ്പെടുന്നു. തുടൎന്നു് അതു ചിത്തരൂപത്തിൽ കത്തിപ്പടരാനും തുടങ്ങുന്നു. ചിത്തസങ്കല്പരൂപത്തിൽ പൊന്തിവരുന്ന ബോധജ്വാലകൾ അറിയപ്പെടുന്നതോടെയാണു് എല്ലാ ദുഃഖങ്ങളും അനുഭവവിഷയമായിത്തീരുന്നതു്. ഇങ്ങനെയാണു് പ്രാണസ്പന്ദം ചിത്തോത്പത്തിക്കു കാരണമായി ഭവിക്കുന്നതു്. ഇനി വാസന എങ്ങനെ ചിത്തത്തെയുണ്ടാക്കുന്നു എന്നു നോക്കാം. ഉള്ളിൽ ബോധത്തിൽ ഒളിഞ്ഞു കിടക്കുന്ന ചില സൂക്ഷ്മഭാവങ്ങൾ പരിസരങ്ങൾക്കനുയോജ്യമായി സങ്കല്പരൂപത്തിൽ പൊന്തിവന്നനുഭവപ്പെടുന്നതാണു് വാസനാപ്രേരിതമായ ചിത്തോത്പത്തി:

ദൃഢാഭ്യസ്തപദാർത്ഥൈകഭാവനാദതിചഞ്ചലം
ചിത്തം സംജായതേ ജന്മജരാമരണകാരണം.

ഏതെങ്കിലും കാൎയ്യം മുമ്പു് ആവൎത്തിച്ചനുഭവിച്ചുറപ്പിച്ചിട്ടുള്ളതു് സൂക്ഷ്മരൂപത്തിൽ ബോധത്തിൽ തങ്ങിക്കിടക്കും. പററിയ സന്ദൎഭം വരുമ്പോൾ അതു സങ്കല്പരൂപത്തിൽ പൊന്തിവരും. തുടൎന്നു് ചഞ്ചലമായ ചിത്തം ജന്മംകൊള്ളുന്നു. ഈ ചിത്തംതന്നെയാണു് ജന്മജരാമരണങ്ങൾക്കൊക്കെ കാരണം. പ്രാണനും വാസനയും ചിത്തത്തെ ഉണ്ടാക്കുക മാത്രമല്ല ചെയ്യുന്നതു്; അവ പരസ്പരം പോഷകങ്ങളായും വർത്തിക്കുന്നു. വാസന പ്രാണനെ സ്പന്ദിപ്പിക്കുന്നു. പ്രാണസ്പന്ദനം വാസനയെ മുളപ്പിക്കുന്നു. ഇങ്ങനെ വിത്തു്, മുളപ്പു്, വീണ്ടും വിത്തു്, മുളപ്പു്, എന്നീ ബീജാങ്കുരക്രമത്തിൽ വാസനയും പ്രാണസ്പന്ദവും മാറി മാറി സദാ ചിത്തവൃക്ഷത്തിനു കാരണമായി നിലകൊള്ളുന്നു. അതുകൊണ്ടു് ഇവയിൽ ഒന്നു് അടങ്ങിയാൽ സ്വാഭാവികമായി രണ്ടും അടങ്ങിക്കൊള്ളും:

ദ്വേ ബീജേ ചിത്തവൃക്ഷസ്യ പ്രാണസ്പന്ദനവാസനേ
ഏകസ്മിംശ്ച തയോഃ ക്ഷീണേ ക്ഷിപ്രം ദ്വേ അപി നശ്യതഃ.

പ്രാണസ്പന്ദവും വാസനയും ചിത്തമാകുന്ന വൃക്ഷത്തിന്റെ രണ്ടു വിത്തുകളാണു്. ഇവയിൽ ഒന്നടങ്ങിയാൽ അതിവേഗം രണ്ടും അടങ്ങിക്കൊള്ളും.

# ഘണ്ടാകർണ്ണൻ

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

''ഒരുവൻ എത്രതന്നെ ദുരാചാരനായിരുന്നാലും, അനന്യചിത്തനായി എന്നെ ഭജിക്കുന്നുവെങ്കിൽ, അവനെ സദാചാരസമ്പന്നനായി കരുതേണ്ടതാകുന്നു. എന്തെന്നാൽ നിശ്ചയാത്മികയായ അവൻെറ ബുദ്ധി നേർവഴിക്കാണ് പ്രവർത്തിക്കുന്നതു്. അവൻ അചിരേണ ശുദ്ധാന്തഃകരണനായിട്ട് നിത്യശാന്തിയെ പ്രാപിക്കുന്നു. അർജ്ജുന, സധൈര്യം പ്രതിജ്ഞ ചെയ്തുകൊള്ളു, ഈശ്വരഭക്തൻ ഒരിക്കലും നഷ്ടനാകുന്നില്ല.'' (ഗീത 9. 30, 31.) ഭഗവാൻെറ ഈ പ്രതിജ്ഞ സർവ്വഥാ സാർത്ഥമാണെന്നു് തെളിയിക്കുന്ന ഒരു സംഭവമാണ് ഹരിവംശോക്തമായ ഘണ്ടാകർണ്ണചരിതം. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ഈ പുണ്യകഥയെ അനുസ്മരിപ്പിക്കുമാറ് ഒരു ദുരാചാരിയെ സമുദ്ധരിച്ച കഥ പ്രസിദ്ധമാണ്. ആരാണ് ഈ അഭിനവഘണ്ടാകർണ്ണൻ? 'ഭൈരവപ്രകൃതി'യെന്നു ഭഗവാനാൽ വിശേഷിപ്പിക്കപ്പെടുന്ന ഗിരീശചന്ദ്രഘോഷൻതന്നെ. മദ്യപാനാദിസർവ്വദുർഗ്ഗുണങ്ങൾക്കും അടിമപ്പെട്ട് അധഃപതിച്ചുപോയ ആ ഭൈരവസത്വൻ ഭഗവത്കൃപയ്ക്കു പാത്രമായി; അനന്യചിത്തനായി ശരണം പ്രാപിച്ച ഗിരീശചന്ദ്രനെ, ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ, യോഗീന്ദ്രദുർല്ലഭമായ ശിവപദത്തിലേയ്ക്കു് ഉയർത്തി. പതിതനെ പവിത്രനാക്കുന്ന ഈശ്വരകൃപാവൈഭവത്തിനു് ഉത്തമദൃഷ്ടാന്തമായ ഈ സംഭവം പുരാണകഥയല്ല; ഈ അടുത്ത കാലത്തു്, ഏതാണ്ട് തൊണ്ണൂറു വർഷങ്ങൾക്കു മുമ്പു്, നമ്മുടെനാട്ടിൽ, കല്ക്കത്താനഗരമദ്ധ്യത്തിൽ നടന്ന കഥയാണ് ഗിരീശചന്ദ്രൻെറ ചരിതം. കഴിഞ്ഞ ദ്വാപരയുഗത്തിൽ, ശ്രീകൃഷ്ണാവതാരലീലകളിലും ഇതുപോലെ ഒരു പതിതോദ്ധാരണകൃത്യം ഭഗവാൻ നിർവ്വഹിക്കുകയുണ്ടായി. ഹരിവംശത്തിൽ പത്തദ്ധ്യായങ്ങളിലായി വിസ്തരിക്കപ്പെടുന്ന ആ പുണ്യകഥയുടെ ഒരു സംഗ്രഹമാണ് ശ്രീ ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട് ഇതിൽ ഉപന്യസിക്കുന്നതു്. (പ്ര. കേ. പത്രാധിപർ.)

വിവാഹം കഴിഞ്ഞിട്ടു കൊല്ലം കുറെയായി. പക്ഷെ സന്താനമുണ്ടായില്ല. രുക്മിണിയ്ക്കു വിചാരമായി. ദേവി തൻെറ സങ്കടം പ്രാണനാഥനെ അറിയിച്ചു. ശ്രീകൃഷ്ണഭഗവാൻ സ്വല്പസമയം ആലോചിച്ചു. ബദര്യാശ്രമത്തിൽപ്പോയി തപസ്സുചെയ്തു മഹാദേവനെ പ്രസാദിപ്പിച്ചു വരംവാങ്ങിവന്നു പ്രേയസിയുടെ മനോരഥം സാധിച്ചുകൊടുക്കാൻ തന്തിരുവടി തീർച്ചപ്പെടുത്തി. തൻെറ അസാന്നിദ്ധ്യത്തിൽ ദ്വാരകയെ കാത്തുരക്ഷിയ്ക്കേണ്ട ഭാരം ബലരാമസാത്യകിപ്രഭൃതികളായ മഹാരഥന്മാരെ ഏല്പിച്ചു, രുക്മിണ്യാദികളായ ബന്ധുജനങ്ങളോടു യാത്രപറഞ്ഞു, യദുപുംഗവൻ ഗരുഡൻെറ പുറത്തു കേറിപ്പുറപ്പെട്ടു. നവാംബുദത്തെ തോളിലേറുന്ന സുമേരുവിനെപ്പോലെ ശ്രീകൃഷ്ണനെ ചുമലിൽ ചുമന്നുകൊണ്ടു വൈനതേയൻ വിഷ്ണുപദത്തിലേയ്ക്കുയന്നപ്പോഴയ്ക്കും എഴുന്നള്ളത്തു കാണാൻ മുകളിൽ സിദ്ധസംഘംവന്നു നിറഞ്ഞുകഴിഞ്ഞു. ചിറകടിയിൽനിന്നുമുതിരുന്ന സാമഗാനങ്ങൾകൊണ്ടു് ദിങ്മണ്ഡലത്തെ മുഖരവും വിമലവുമാക്കിക്കൊണ്ടു ഭഗവദ്വാഹനം ഈശാനകോണിലേയ്ക്കു സ്വച്ഛന്ദം സാനന്ദം പറന്നുതുടങ്ങി. വഴിനീളെ മാമുനിമാർ സ്തുതിച്ചുകൊണ്ടും ഗന്ധർവ്വന്മാർ പാടിക്കൊണ്ടും ദേവന്മാർ പൂമഴ പൊഴിച്ചുകൊണ്ടുമിരുന്നു. അങ്ങനെ വളരെ ദൂരം സഞ്ചരിച്ചശേഷം ക്രമേണ ലക്ഷ്യസ്ഥാനം കണ്ണിനു കാണുമാറായി. ദേവതാത്മാവായ ഹിമവാൻ അകലെ പ്രത്യക്ഷമായി. യാതൊന്നിൻെറ ദർശനത്തിലാണോ അന്തരംഗം സ്വയമേവ വിഷയവിരക്തവും ബ്രഹ്മോന്മുഖവുമാകുന്നതു്, ഏതൊരിടത്തേക്കാണോ പ്രാചീനന്മാരായ മഹാപുരുഷന്മാരെല്ലാം ജീവിതത്തിൻെറ ഉത്തരാർദ്ധത്തിൽ അന്ത്യവിശ്രാന്തിയ്ക്കും നിത്യശാന്തിയ്ക്കുംവേണ്ടി പ്രവ്രജിച്ചുപോയിരുന്നതു്, എവിടെയാണോ ആപ്തകാമന്മാരും അവതാരമൂർത്തികളുമായ നരനാരായണന്മാർ ആകല്പാന്തം തപസ്സിൽ മുഴുകിയിരിക്കുന്നതു്, എന്താണോ ആകാരംപൂണ്ട അധ്യാത്മശക്തിയോ എന്നു തോന്നിയ്ക്കുന്ന അളകനന്ദ കളമധുരമായ പ്രണവമർമ്മരം മുഴക്കിക്കൊണ്ടൊഴുകുന്നതു്, ആ ഗൌരീഗുരുവിൻെറ പുണ്യപാർശ്വത്തിൽ വൈകുണ്ഠ... ലക്ഷ്മീകാന്തൻ അചിരേണ എത്തിച്ചേർന്നു.

പ്രദോഷസമയം. പ്രഭാകരൻ പോക്കുവെയിൽകൊണ്ടു വെള്ളിമാമലയെ പൊന്നിൽ മുക്കുന്നു. പറവക്കൂട്ടങ്ങൾ വിശ്രമത്തിനു കൂട്ടിലേയ്ക്കുപോകാൻ ബദ്ധപ്പെടുകയാണ്. പർണ്ണശാലകളിൽനിന്നു വേദഘോഷം കേൾക്കാനുണ്ട്. അഗ്നിയിൽ ഹോമിക്കുന്ന ഹവിസ്സിൻെറ സുഗന്ധം ചുററും പരക്കുന്നു. സന്ധ്യാദേവി മാനത്തും മന്നിലും ചെമ്പട്ടുവിരിക്കുമ്പോൾ, വിഭാവരി താരകദീപങ്ങൾ കൊളുത്തുകയും സുധാകരൻ അമൃതും പനിനീരും തളിക്കുകയും ചെയ്യുകയാണ്. പ്രശാന്തരമണീയമായ ആ ശുഭമുഹൂർത്തത്തിൽ നയനാസേചനകമായ ഒരു കാന്തിപുഞ്ജം മുകളിൽനിന്നു സാവധാനത്തിൽ ഇറങ്ങിവരുന്നതു കാണമാറായി. സാക്ഷാത്പരബ്രഹ്മത്തെ മുതുകത്തു വഹിച്ചുകൊണ്ടു ശബ്ദബ്രഹ്മരൂപിയായ പതത്രിരാജൻ ബദരീതീർത്ഥഭൂമിയിൽ അവതരിച്ചു. ഭഗവാൻെറ ആഗമനവൃത്താന്തമറിഞ്ഞു താപസന്മാർ സ്വകർമ്മങ്ങളും വെടിഞ്ഞു വിശിഷ്ടനായ ദിവ്യാതിഥിയെ സത്കരിയ്ക്കാൻ കുതികുതിച്ചോടിവന്നു. ജട വളർത്തി, മരവുരിയുടുത്തു, കായും കനിയും തിന്നു, ഞരമ്പുപൊന്തി, ഉടൽ എല്ലും കോലുമായെങ്കിലും ബ്രഹ്മവർച്ചസംകൊണ്ട് അഗ്നിയെപ്പോലെ ജ്വലിക്കുന്ന ജിതേന്ദ്രിയന്മാരും മഹാവിരക്തന്മാരും തപോധനന്മാരും ശ്രുതിസ്മൃതിനിഷ്ണാതന്മാരും യോഗപാരഗന്മാരും വിഷ്ണുപരായണന്മാരുമായ അസംഖ്യം മുനിമാർ അവരവരുടെ ഉടജങ്ങളിൽനിന്നും അർഘ്യപാദ്യങ്ങളേന്തിക്കൊണ്ടു ഭഗവത്സമീപത്തിലെത്തി: വസിഷ്ഠൻ, വാമദേവൻ, രൈഭ്യൻ, ധൂമ്രൻ, ജാബാലി, കശ്യപൻ, കണ്വൻ, ഭരദ്വാജൻ, ഗൌതമൻ, അത്രി, അശ്വശിരസ്സ്, ഭദ്രൻ, ശംഖൻ, ശംഖനിധി, കുണി, വേദവ്യാസൻ, പവിത്രാക്ഷൻ, യാജ്ഞവല്ക്യൻ, കക്ഷീവാൻ, അംഗിരസ്സ്, ദീപ്തതപസ്സ്, അസിതൻ, ദേവലൻ വാല്മീകി മുതലായ ഋഷീശ്വരന്മാരാണ് സച്ചിദാനന്ദമൂർത്തിയെ എതിരേല്ക്കാൻ സംഭ്രമത്തോടെ ഓടിയണഞ്ഞതു്. എല്ലാവരും വിനയനമ്രന്മാരായി, ഭക്തിഭരിതന്മാരായി ശ്രീകൃഷ്ണപാദാരവിന്ദങ്ങളിൽ സാഷ്ടാംഗപാതം പ്രണമിച്ചു. പീഠത്തിന്മേലിരുത്തി, ഗന്ധപുഷ്പങ്ങളും ധൂപദീപങ്ങളും സമർപ്പിച്ചു, യഥാവിധി അർച്ചിച്ചു. സ്വാഗതമോതി സ്തുതിച്ചു. തങ്ങളുടെ സമാധിലക്ഷ്യമായ പരംജ്യോതിസ്സിനെ സാക്ഷാത്കരിക്കാൻ സാധിച്ചതിലുള്ള സൗഭാഗ്യത്തെയും ഈശ്വരകാരുണ്യത്തെയും അഭിനന്ദിച്ചു. ഭഗവാനും യഥോചിതം ആതിഥേയന്മാരുടെ യോഗക്ഷേമങ്ങളന്വേഷിച്ചു. സകലരുടെയും അനുഷ്ഠാനങ്ങളും ദിനചര്യകളും നിർവ്വിഘ്നം നടന്നുപോരുന്നില്ലേ എന്നു ചോദിച്ചു. മഹർഷിമാർ വരിച്ചോറും പഴവും കിഴങ്ങും ശ്രദ്ധാപ്രീതിപൂർവ്വം വിളമ്പിക്കൊടുത്തു് അതിഥിദേവനെ അമൃതേത്തു കഴിപ്പിച്ചു. തന്തിരുവടി വിരുന്നുണ്ടു തൃപ്തനാവുകയും ചെയ്തു.

അത്താഴം കഴിഞ്ഞു ദേവകീനന്ദനൻ പുറത്തിറങ്ങി. ധ്യാനത്തിനു യോജിച്ച ഏകാന്തസ്ഥലം തെരഞ്ഞുകൊണ്ടു നടന്നു. ഗംഗയുടെ ഉത്തരതീരത്തുള്ള തപോവനത്തിൽ പ്രവേശിച്ചു. അവിടെ മനോഹരമായ പ്രദേശത്തു പ്രശാന്തമായ ഒരാശ്രമം കണ്ടു. നട്ടപ്പാതിരനേരം, ബ്രഹ്മാണ്ഡത്തിൻെറ കുലകുണ്ഡലിനി ഉണർന്ന് ഊർദ്ധ്വമുഖമായി പ്രവഹിക്കുന്ന ശുഭമുഹൂർത്തം. ഭുവനപാവനിയായ മന്ദാകിനി പതിതരെ ഉദ്ധരിക്കാൻ എന്തോ മന്ത്രം ജപിച്ചുകൊണ്ടു കീഴ്പ്പോട്ടൊഴുകുന്ന ദിവ്യാവസരം. കാലദേശങ്ങൾ രണ്ടും അന്തർമ്മുഖതയ്ക്ക് അനുകൂലങ്ങൾ. സ്വയം ശുദ്ധബ്രഹ്മാകാരനും, പരമഹംസന്മാരുടെ പ്രണിധേയമൂർത്തിയും, കൈവല്യസ്വരൂപനുമായ ശ്രീകൃഷ്ണഭഗവാൻ ആ തീർത്ഥഭൂമിയിൽ പ്രസന്നകരണനായി, പദ്മാസനത്തിൽ, പ്രാണനെ നിരോധിച്ച്, ഇന്ദ്രിയങ്ങളെ പ്രത്യാഹരിച്ചു, മനസ്സിനെ ആത്മതത്ത്വത്തിൽ ധാരണ ചെയ്തു, നാസാഗ്രദൃഷ്ടിയായി ഉറച്ചിരുന്നു. ക്രമേണ അന്തരാത്മാവു സമാഹിതമായി; നിവാതദീപംപോലെ നിശ്ചലമായി. യോഗേശ്വരനായ തന്തിരുവടിയുടെ മംഗളവിഗ്രഹത്തിൽനിന്നും പ്രത്യംഗം, പ്രതിരോമകൂപം ജ്ഞാനകിരണങ്ങളും പ്രേമപരിമളങ്ങളും പ്രസരിച്ചുകൊണ്ടിരുന്നു.

അങ്ങനെയിരിക്കെ ദ്വാരകാനാഥൻെറ സമാധിക്കു ഭംഗം വരുമാറു പെട്ടെന്നു മഹാഘോരമായ ഒരു ഘോഷം പൊട്ടിപ്പുറപ്പെട്ടു. "ഓടിച്ചെല്ലുവിൻ; മൃഗങ്ങളെ കൊല്ലുവിൻ; ഇങ്ങോട്ടുയയ്ക്കുവിൻ; മൂക്കററം തിന്നുവിൻ; പുളച്ചുതുള്ളുവിൻ; വിഷ്ണുപ്രസാദത്താൽ ആനന്ദത്തി

ലാററാടുവിൻ. ഹരേ കൃഷ്ണ വാസുദേവ നാരായണ ഭഗവൻ നമസ്കാരം!'' ഇത്യാദി ശബ്ദമാണു് ആദ്യം മുഴങ്ങിയതു്. അതിനെത്തുടൎന്നു സിംഹനാദങ്ങളും ഗജഗർജനങ്ങളും നായാട്ടുനായ്ക്കളുടെ കുരകളും മാനുകളുടെ ദീനരോദനങ്ങളും കേട്ടുതുടങ്ങി. ഞൊടിയിടയിൽ കാടു്, നാനാമൃഗങ്ങളുടെ പരക്കംപാച്ചിൽകൊണ്ടും വിവിധാരവങ്ങൾകൊണ്ടും, കൊടുങ്കാററത്തു കോളിളകി ഇരമ്പുന്ന കടൽപോലെയായിത്തീൎന്നു. പ്രസ്തുത കോലാഹലത്താൽ യോഗനിദ്രയിൽ നിന്നുണൎന്ന ഹൃഷീകേശൻ താമരക്കണ്ണു മിഴിച്ചു് ഔത്സുക്യത്തോടെ നാലുപുറവും നോക്കി. 'അടി, പിടി, കടി, കുടി' എന്ന കടുശബ്ദങ്ങളുടെ ഇടയിൽ 'കേശവ, മാധവ, മുകുന്ദ, ഗോവിന്ദ' എന്ന തൻെറ മധുരനാമങ്ങളും മുഴങ്ങുന്നതു കേട്ടു ഭഗവാനദ്ഭുതപ്പെട്ടു. തന്തിരുവടി ചെവിയോൎത്തുകൊണ്ടും കണ്ണോടിച്ചുകൊണ്ടുമിരിക്കെ അതാ വരുന്നു പേടിച്ചരണ്ട അനേകം ഹരിണങ്ങളും അവയെ വേട്ടയാടുന്ന അനവധി സാരമേയങ്ങളും അവററയെ ചൊടിപ്പിക്കുന്ന ഒട്ടസംഖ്യം പിശാചുക്കളും. മൂന്നു കൂട്ടരും പുരുഷോത്തമൻെറ സന്നികൎഷത്തിൽ വന്നു നില്പായി. അവിടുത്തെ പാർശ്വം ത്രിവർഗത്തിൻെറയും അഭയസ്ഥാനമാണോ എന്നു തോന്നും. പിശാചുക്കളുടെ കൈയ്യിലുള്ള പതിനായിരം പന്തംകൊണ്ടു കാട്ടിലെ ഇരുട്ടൊക്കെ ഒഴിഞ്ഞു, രാവു പകൽപോലെ വെളുത്തു. ആ വെളിച്ചത്തു് പ്രാണഭയത്താൽ കുതിച്ചുപായുന്ന എത്രയോ മാനുകളും ആനകളും നായാട്ടുകാരുടെ അമ്പേററു വഴിക്കു് അവിടവിടെ ചത്തുവീഴുന്നതു സ്പഷ്ടമായി കാണാമായിരുന്നു.

പച്ചമാംസം കടിച്ചുതിന്നു ചുടുചോര മോന്തിക്കുടിച്ചു വാനം പിളരുമാറു് ഉറക്കെ അലറുന്ന വികൃതരൂപന്മാരും കരാളമുഖന്മാരുമായ ഭൂതപ്രേതപിശാചുക്കളുടെ ആ പെരുമ്പടയുടെ പിന്നാലെ അതിൻെറ നായകന്മാരായ രണ്ടു മഹാസത്ത്വങ്ങൾ പ്രത്യക്ഷപ്പെട്ടു. മാനം മുട്ടുന്ന എകരം, മനം ഞെട്ടുന്ന ആകാരം, വളഞ്ഞ മുകറു്, വികൃതങ്ങളായ കണ്ണുകൾ, ചീൎത്ത താടി, നീണ്ട നാവു്, ചെമ്പിച്ച രോമങ്ങൾ, അഴിച്ചിട്ട തലമുടി, ചടച്ച വയർ — ഇപ്രകാരം രൌദ്രരസവും ബീഭത്സരസവും ഉടൽപൂണ്ടതോ എന്നു തോന്നുമാറുള്ള രണ്ടു പിശാചുക്കൾ കുടൽമാല കഴുത്തിലണിഞ്ഞു, ഞരമ്പുകൾ മേൽ ചുററി, തലകുത്തിക്കോൎത്ത ശൂലം കയ്യിലേന്തി, മാംസക്കഷ്ണം ചവച്ചിറക്കി, രക്തം കോരിക്കുടിച്ചു, നാവുകൊണ്ടു കടവായു് നക്കിത്തുവൎത്തി, ഹാഹാ ഹീഹീ എന്നാൎത്തുവിളിച്ചു, കട കട എന്നു പല്ലുകൊണ്ടു തായമ്പക കൊട്ടി, പ്രാകൃതഭാഷയിൽ എന്തൊക്കെയോ പിറുപിറുത്തു, ശവങ്ങളെ കൈകൊണ്ടു വലിച്ചിഴച്ചു, മരങ്ങളെ കാലുകൊണ്ടു ചവിട്ടിക്കുലുക്കി, കൃഷ്ണ കൃഷ്ണ, കേശവ മാധവ എന്നു കീൎത്തിച്ചുകൊണ്ടു് അടുക്കലേക്കടുക്കലേക്കു വരുകയാണു്. "വിഷ്ണുവിനെ എപ്പോൾ കാണും? ഇപ്പോൾ അവിടുന്നു് എവിടെ പാൎക്കുന്നു? ഏതിടത്താരാഞ്ഞാലാണു് തന്തിരുവടിയുടെ ദൎശനം ലഭിക്കുക? വേദാന്തികൾ ബ്രഹ്മമെന്നും, യോഗികൾ പരമാത്മാവെന്നും, ഭക്തന്മാർ ഭഗവാനെന്നും ആരെ നിൎദ്ദേശിക്കുന്നുവോ ആ പദ്മപലാശാക്ഷനായ മഹാവിഷ്ണുവിനെ കണ്ടുപിടിക്കാനാണു് നമ്മൾ പുറപ്പെട്ടിരിക്കുന്നതു്. ഫലസിദ്ധിവരെ പരിശ്രമിച്ചേ തീരൂ. നമുക്കു ശാപമോക്ഷം കിട്ടാൻ വേറെ വഴിയില്ല. ജന്മാന്തരത്തിൽ എന്തൊക്കെയോ മഹാപാപം ചെയ്തുകൊണ്ടല്ലേ, നമുക്കിങ്ങനെ പിശാചത്വം സംഭവിച്ചതു്? സൎവ്വപ്രാണികൾക്കും പീഡാകരവും ഭീതിദായകവുമായ ഈ ദുർദശ ഒഴിയാൻ വിഷ്ണുപ്രസാദമല്ലാതെ ഉപായം മറെറന്തുള്ളു? ചെന്നായ്ക്കളെപ്പോലെ നാം ഹിംസയിലല്ലേ വിഹരിക്കുന്നതു്? എത്ര ഇറച്ചി തിന്നാലും ചോര കുടിച്ചാലും നമുക്കു മതിയാവുന്നുണ്ടോ? ദുഷ്കൎമ്മം സ്വധൎമ്മമായിരിക്കുന്നു. ദുരിതം ചെയ്യുന്തോറും ദുൎവ്വാസന വർധിക്കുന്നു. ദുൎവ്വാസന വളരുംതോറും ദുഷ്കൎമ്മവും ഏറുന്നു. ഈ ചുഴിയിൽനിന്നു പിടിച്ചു കേററാൻ ചക്രപാണിയുടെ തൃക്കൈയിനല്ലാതെ മറെറന്തിനാണു് കരുത്തുള്ളതു്? തന്തിരുവടിയല്ലേ മായാധിപൻ? അവിടുന്നല്ലേ സംസാരചക്രം തിരിച്ചുകൊണ്ടിരിക്കുന്നതു്? ആ സൎവ്വശക്തനൊരുത്തനല്ലേ നമ്മേയും ബ്രഹ്മാണ്ഡങ്ങളെയും തീൎത്തു കാത്തഴിച്ചു കളിക്കുന്നതു്? ആ പരമേശ്വരനെ, മഹാവിഷ്ണുവിനെ, വൈകുണ്ഠമൂൎത്തിയെ സാക്ഷാത്കരിച്ചേ നാമടങ്ങാവൂ. മുക്തിവേണമെങ്കിൽ, നിർവൃതി കൈവരണമെങ്കിൽ, ഒഴിയ്ക്കാതെ

ഭജിച്ചു നാം ആ ആനന്ദസ്വരൂപനെ സമ്പാദിക്കുകതന്നെ ചെയ്യണം. കൃഷ്ണ, വിഷ്ണോ, നന്ദസൂനോ, ദാമോദര, വാസുദേവ, നാരായണ, നിന്തിരുവടി എവിടെയാണു്? അവിടുത്തെ എന്നു് എവിടെ എങ്ങനെ കാണും?'' ഇത്തരത്തിൽ തങ്ങളുടെ ഉദ്ദേശത്തെയും ഉദ്യമത്തെയും പററി പരസ്പരം സംസാരിച്ചുകൊണ്ടും ഭഗവദ്ദർശനത്തിനു പൊരിഞ്ഞുകൊണ്ടും അവരിരുവരും കൃഷ്ണസന്നിധിയിലെത്തി.

മഹാസേനയോടുകൂടി വേട്ടയാടി കാടാസകലം തച്ചുതകർത്തുകൊണ്ടു തൻെറ മുമ്പിൽ പ്രാദുർഭവിച്ച പടനായകന്മാരെ ഭഗവാൻ സൂക്ഷിച്ചുനോക്കി. പ്രാണിഹിംസയിലെന്നപോലെ പരമാത്മഭക്തിയിലും, അട്ടഹാസത്തിലെന്നമാതിരി നാമസങ്കീർത്തനത്തിലും, ഒരുപോലെ രമിക്കുന്ന അവരെ ജിജ്ഞാസയോടും വിസ്മയത്തോടുംകൂടി തൃക്കൺപാർത്തു. വിജനമായ വനത്തിൽ അസമയത്തു് ഒററയ്ക്കു കുത്തിയിരിക്കുന്ന തന്തിരുവടിയെ കണ്ടു പിശാചുക്കളും അമ്പരക്കാതിരുന്നില്ല. അതിലൊരുത്തൻ യശോദാത്മജനോടു ചോദിച്ചു:

''ഹേ, അങ്ങു് ആരാണു്? കല്ലും മുള്ളും കുത്തിത്തറയ്ക്കുന്ന—വ്യാഘ്രവും സിംഹവുമലറുന്ന—ഭൂതവും പ്രേതവും കൂത്താടുന്ന—ഈ ഘോരാരണ്യത്തിൽ ഏകാകിയായി നിർഭയം വാഴുന്ന അങ്ങു മനുഷ്യനോ അതോ ദേവനോ! അതിതേജസ്വിയും മഹാസുന്ദരനുമായ അങ്ങു പക്ഷേ വിഷ്ണുതന്നെ ആയിരിക്കുമോ? ഇവിടെ അങ്ങെന്തിനു വന്നു? വാസ്തവമറിഞ്ഞാൽക്കൊള്ളാമെന്നുവെച്ചു ചോദിക്കുകയാണു്.''

പിശാചിൻെറ പ്രശ്നം കേട്ടു പുരുഷോത്തമൻ ഉത്തരമുരിയാടി:

''ഞാൻ മനുഷ്യനാണു്. യദുവംശത്തിൽ പിറന്ന ക്ഷത്രിയനാണു്. ദുഷ്ടനിഗ്രഹവും ശിഷ്ടാനുഗ്രഹവുമാണു് എൻെറ സ്വധർമ്മം. പാർവ്വതീവല്ലഭനെ ദർശിക്കാൻവേണ്ടി ഞാൻ കൈലാസത്തിലേക്കു പോവുകയാകുന്നു. ഇതാണെൻെറ വൃത്താന്തം. ഇനി നിങ്ങളുടെ കഥ കേൾക്കട്ടെ. നിങ്ങളാരാണു്? ബ്രഹ്മർഷികളുടെ ഈ പുണ്യാശ്രമത്തിലേക്കു നിങ്ങളെന്തിനു വന്നു? ഇക്കാണുന്ന വലിയ സൈന്യമാരുടെ വകയാണു്? പറയൂ. ഇതു ബദരി എന്ന വിശ്വവിശ്രുതമായ തീർത്ഥസങ്കേതമാണു്. താപസന്മാരും സിദ്ധന്മാരും മാത്രം പാർക്കുന്ന സ്ഥലമത്രേ ഇതു്. മാംസഭോജികളായ പിശാചുക്കളോ ശ്വാക്കളോ ഇവിടെ വരാറില്ല. കൃതഘ്നന്മാർക്കും നാസ്തികന്മാർക്കും ഇവിടെ പ്രവേശമില്ല. മൃഗയയോ മൃഗഹത്യയോ ഈ സങ്കേതത്തിൽവെച്ചു പതിവില്ല. ഞാൻ ഈ ദേശത്തിൻെറ രക്ഷിതാവാകുന്നു; ഇതിനെ ആക്രമിക്കുന്ന ധൃഷ്ടൻെറ ശാസ്താവുമാകുന്നു. ഇനി നിങ്ങൾ ഒരടി മുമ്പാക്കം വെച്ചിട്ടുണ്ടെങ്കിൽ ഞാൻ നിങ്ങളെ ബലാത്കാരേണ തടുക്കും. ഇവിടുന്നങ്ങോട്ടുള്ള പ്രദേശം തപോവനമായി. ഋഷിമാരുടെ തപസ്സിനും ഉടജങ്ങൾക്കും വിഘ്നവും ഭംഗവും നേരിടരുതു്.''

യാദവർഷഭൻെറ ജിജ്ഞാസയ്ക്കും ആജ്ഞയ്ക്കും മറുപടിയായി പിശിതാശനൻ സ്വാത്മവൃത്താന്തം കഥിക്കാനാരംഭിച്ചു:

''ആദിദേവനും ജഗന്നാഥനും സാക്ഷാൽ മഹാവിഷ്ണുവുമായ ശ്രീകൃഷ്ണഭഗവാനെ താണുതൊഴുതുകൊണ്ടു ഞാനെൻെറ ചരിത്രം വർണ്ണിക്കാം. സശ്രദ്ധം കേട്ടോളൂ. ഞാൻ ശിവൻെറ പാർഷദനും കുബേരൻെറ ശിഷ്യനുമാണു്. ഘണ്ടാകർണ്ണനെന്ന എൻെറ പേർ കർണ്ണത്തിൽ കേൾക്കാത്തവർ ചുരുങ്ങും. ഈ അടുത്തു നില്ക്കുന്നവൻ എൻെറ അനുജനാകുന്നു. ഇക്കാണുന്ന വൻപടയും നായ്ക്കൂട്ടവുമെല്ലാം എൻെറതന്നെ. വിഷ്ണുവിനെ ആരാധിക്കാൻവേണ്ടിയത്രേ ഞങ്ങൾ വേട്ടയ്ക്കിറങ്ങിയിരിക്കുന്നതു്. ഞങ്ങൾ കൈലാസത്തിൽനിന്നു വരുന്നു. ദ്വാരകയിലേക്കു പോകുന്നു. മുക്കണ്ണൻെറ ഉപദേശപ്രകാരം കണ്ണനെ കാണാനാണു് ഞങ്ങളുടെ യാത്ര. ഞാൻ ഹരനെ ഏകാന്തഭക്തിയോടെ സേവിച്ചിരുന്നു. അതേസമയത്തു ഹരിയെ കലശലായി ദ്വേഷിക്കുകയും ചെയ്തിരുന്നു. എനിക്കു് വിവേകവും അഭേദജ്ഞാനവുമേകാൻവേണ്ടി ഭഗവാൻ ഹരിഹരരൂപേണ പ്രത്യക്ഷമായി. പക്ഷേ മൂഢനായ എനിക്കു് അപ്പോഴും തൻെറടമുണ്ടായില്ല. ഞാൻ ആ രണ്ടു മൂർത്തിയുടെ ശൈവമായ അർദ്ധത്തിൽ മാത്രം അർഘ്യപാദ്യാദികളർപ്പിച്ചു് അർച്ചന നടത്തി. ധൂപം വൈഷ്ണവമായ നാസാരന്ധ്രത്തിലേക്കു കടക്കാതിരിക്കാൻ ആ ഭാഗം ഞാൻ വിരൽകൊണ്ടു പൊത്തി. അത്രത്തോളമായപ്പോഴേക്കും തന്തിരുവടിക്കു സഹിക്കാൻ വയ്യാ

തായി. അവിടുന്നു് എന്തെന്നില്ലാതെ കോപിച്ചു. രുദ്രന്റെ ആ രൌദ്രഭാവം കണ്ടു് അരികത്തു നില്ക്കാൻ ധൈര്യമില്ലാതായി. എന്നിട്ടും എന്റെ ശിവഭക്തിയ്ക്കോ വിഷ്ണുവൈരത്തിനോ ലേശം കുറവു വന്നില്ല. ഞാൻ ഇഷ്ടദേവന്റെ സന്നിധിവിട്ടു നാലുപുറവും ചുററിപ്പററി നടന്നു. കിടാങ്ങൾക്കു് എന്റെ വിചിത്രസ്വഭാവം മനസ്സിലായി. അവക്കു നേരം പോകാൻ വകയായി. എന്നെ കലശൽകൂട്ടാൻവേണ്ടി ഞാൻ 'കേൾക്കുച്ചലെ' അവർ ഉറക്കെ വിഷ്ണുവിന്റെ നാമങ്ങൾ ചൊല്ലിത്തുടങ്ങി. ഞാനവരുടെ നേരെ കണ്ണുരുട്ടും, പല്ലിറുമ്മും, കുരച്ചു കാട്ടും. എന്റെ ഈ വിറളി കുട്ടികളുടെ കലമ്പിത്തത്തിനു വളമായിക്കലാശിച്ചതേയുള്ളു. പിള്ളരെല്ലാവരുംകൂടി എന്നെ ചിറക വെപ്പിയ്ക്കുമെന്ന ഘട്ടത്തിലെത്തി. ഒടുവിൽ ഇരിയ്ക്കപ്പൊറുതിയിയില്ലാതെ ഞാൻ രണ്ടു കണ്ണുങ്ങളിലും ഓരോ മണി കെട്ടിത്തൂക്കി. അവർ വിഷ്ണുനാമം ജപിയ്ക്കുമ്പോഴൊക്കെ ഞാൻ തല കുണക്കി മണിയടിക്കും. ആ ഘണ്ടാനാദത്തിൽ വികൃതികളുടെ നാമധ്വനി മുങ്ങിയൊളിക്കും. അങ്ങനെ ഞാൻ വിഷ്ണുനാമം കേൾക്കാതൊപ്പിച്ചു. വിഷ്ണുവിനെയും വിഷ്ണുഭക്തന്മാരെയും ദ്വേഷിച്ചതുകൊണ്ടും നിന്ദിച്ചതുകൊണ്ടും ഞാൻ അവരുടെ ശാപത്താൽ പിശാചായിത്തീന്നു. മഹാപാപങ്ങൾ പലതും ചെയ്തുകൊണ്ടിരുന്നു, എങ്കിലും മഹാദേവനെ ഏകനിഷ്ഠയോടെ ഭജിച്ചുകൊണ്ടിരുന്നു. അങ്ങനെ വളരെക്കാലം കഴിഞ്ഞു. എന്റെ സ്ഥിരമായ വിഷ്ണുവൈരത്തിനു യാതൊരുലച്ചിലും വന്നില്ലെങ്കിലും ഇയ്യുള്ളവന്റെ നൈഷ്ഠികയായ ഭക്തി കണ്ടു പശുപതി ഒടുവിൽ പ്രസന്നനാവുകയാണു്. ഈ പതിതനെ ഉദ്ധരിക്കണമെന്നു് ആ കരുണാമൂർത്തിയ്ക്കു തിരുവുള്ളത്തിൽ തോന്നുകയാണു്. എന്നോടു് ഇഷ്ടവരം വാങ്ങിക്കൊൾവാനവിടുന്നരുളിച്ചെയ്തു. ഞാൻ മുക്തി ചോദിച്ചു. മുക്തിദൻ താനല്ലെന്നും മുകുന്ദനാണെന്നും തന്തിരുവടി എന്നെ മനസ്സിലാക്കി. ബദരിയിൽച്ചെന്നു തപസ്സു ചെയ്തു, നാരായണമൂർത്തിയെ പ്രസാദിപ്പിക്കാനും ദ്വാരകയിൽപ്പോയി ആ മൂർത്തിയുടെ അവതാരമായ ശ്രീകൃഷ്ണനോടു മോക്ഷം യാചിച്ചു മേടിച്ചുകൊള്ളാനും ശൂലപാണി എന്നെ ഉപദേശിച്ചു. അദ്ഭുതമെന്നേ വേണ്ടു — തന്തിരുവടിയുടെ സങ്കല്പമായിരിക്കാം — നാളതുവരെ ഉണ്ടാവാത്ത ഒരു പരിവത്തനം എന്റെ ബുദ്ധിയ്ക്കു പെട്ടെന്നുണ്ടായി. ഉള്ളിൽ വല്ലാത്ത വെളിച്ചം തുറന്നു. നെടുനാളായി ഇഴുകിപ്പിടിച്ചിരുന്ന കട്ടിയായ അഴുക്കു കരളിൽനിന്നൊഴിഞ്ഞു പോയി. ശരത്ക്കാലം പിറന്നാലത്തെമാതിരി എന്റെ മാനസസരസ്സു് എന്തെന്നില്ലാതെ തെളിഞ്ഞുവശായി. എന്റെ രൂഢമൂലവും ചിരന്തനവുമായ വിഷ്ണുദ്വേഷം പറപറന്നു. എന്നുതന്നെയല്ല, വിഷ്ണുഭക്തിയാലും വിഷ്ണുദശനത്തിനുള്ള ഉത്ക്കണ്ഠയാലും എന്റെ ഹൃദയം വിഹ്വലമായിത്തീന്നു. അവിടുത്തെ സാക്ഷാത്കാരംകൊണ്ടും കടാക്ഷലാഭംകൊണ്ടുമല്ലാതെ എനിക്കു ചിന്താശാന്തി സിദ്ധിയ്ക്കില്ലെന്നു ബോദ്ധ്യമായി. മായയുടെ നിയന്താവും ബ്രഹ്മാണ്ഡത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകത്താവും സ്ഥാവരജംഗമസ്വരൂപനും എല്ലാമാണവിടുന്നെന്ന വാസ്തവം പരമഗുരുവായ ശംഭുവിന്റെ ഈ അന്ത്യോപദേശംകൊണ്ടു് എന്റെ അന്തരാത്മാവിൽ സ്ഫുരിച്ചു. ഇങ്ങനെ പറഞ്ഞുതുടങ്ങിയാൽ അവസാനിയ്ക്കില്ല. എനിയ്ക്കു നില്ക്കാനിടയുമില്ല. തേവാരത്തിനുള്ള സമയമായി. ഞാൻ പോകട്ടെ. അങ്ങയും അങ്ങയുടെ പാട്ടുനോക്കിക്കോളൂ. ഞാൻ അധികാരമില്ലാത്ത സ്ഥലത്തു് അതിക്രമിച്ചു കടക്കാനുദ്ദേശിയ്ക്കുന്നില്ല.''

എന്നിപ്രകാരം ആത്മകഥ ചുരുക്കത്തിൽ വണ്ണിച്ചുകേൾപ്പിച്ചു ഘണ്ടാകണ്ണൻ നികടത്തിലൊരിടത്തു സാധനാനുഷ്ഠാനത്തിനു വട്ടംകൂട്ടിത്തുടങ്ങി. ശ്വാക്കളെ ആട്ടിപ്പായിച്ചു. സഹചരന്മാരിൽനിന്നൊഴിഞ്ഞുമാറി, മാംസവും രുധിരവും മുക്കററം കഴിച്ചു, ദർഭപ്പുല്ലുകൊണ്ടും ആന്ത്രപാശംകൊണ്ടും ആസനം ചമച്ചു, കൈകാൽ കഴുകി, കുലുക്കുഴിഞ്ഞാചമിച്ചു, പ്രോക്ഷണത്താൽ സ്ഥലശുദ്ധി വരുത്തി, മഹാവിഷ്ണുവിനെ വന്ദിച്ചു പത്മാസനത്തിലിരുന്നു്, ഏകതാനമനസ്കനായി ഉപാസന ആരംഭിച്ചു. അതിന്റെ ഉപക്രമം ഈ പ്രാത്ഥനയായിരുന്നു:

''ഭഗവൻ, ഭക്തവത്സല, പ്രഭോ, മഹാവിഷ്ണോ, ദീനബന്ധോ, ദയാസിന്ധോ, പ്രസാദിയ്ക്കണേ! എത്രയോ കാലം കഥയില്ലാത്ത ഇയ്യുള്ളവൻ അമേയപ്രഭാവനായ നിന്തിരുവടിയെ വെറുത്തുകൊണ്ടും ദുഷിച്ചുകൊണ്ടും നട

ന്നു. കല്പാവസാനംവരെ തീപ്പാലത്തിന്മേലോടിയാലും അതിന്റെ മഹാപാപമൊടുങ്ങുമോ? ഇവിടുത്തെ കടാക്ഷത്തിനല്ലാതെ ഈ പതിതനെ നിത്യനരകത്തിൽനിന്നുദ്ധരിക്കാൻ മറ്റൊന്നിനും ത്രാണിയില്ല. ഇവിടുന്നു് ഈ അഗതിയെ ഒന്നു തൃക്കൺപാർക്കില്ലേ? അതോ 'മഹാപാപി, പരമദുഷ്ടൻ, നൃശംസൻ, നൃമാംസഭോജി, ശോണിതപായി, പരദ്രോഹപരായണൻ! അവന്റെ നേരെ ഞാൻ തിരിഞ്ഞുനോക്കില്ല' — എന്നരുളിച്ചെയ്യുമോ? അങ്ങനെ ചെയ്യരുതേ! ഇപ്പോഴെങ്കിലും പശ്ചാത്താപത്തോടെ തന്നെ ശരണം പ്രാപിച്ചുവല്ലോ എന്നു വിചാരിച്ചു് ഇവിടുന്നു കനിയണേ! അഭയമരുളണേ! നിന്തിരുവടിയ്ക്കു നമസ്കാരം! ഇവിടുത്തെ കീർത്തനംകൊണ്ടു് എന്റെ മനസ്സു ശുദ്ധമാവട്ടെ! ഘോരവും ദുരാസദവുമായ ഈ മാതിരി ജന്മം എനിക്കുണ്ടാവരുതേ! ഇവിടുത്തെ സ്മരണംകൊണ്ടു ഞാൻ ദേവദൂതനായിത്തീരട്ടെ! എന്റെ ഈ ശരീരം നിന്തിരുവടിയുടെ ചക്രപ്രഹാരമേററു മുറിഞ്ഞുവീഴട്ടെ! പിന്നെ എനിക്കു ജന്മമുണ്ടാവരുതു്, സ്വാമിൻ, ഇതാണു് എന്റെ പ്രാർത്ഥന. നിന്തിരുവടി അർത്ഥികളുടെ കല്പവൃക്ഷമാണല്ലോ. എല്ലാവർക്കും എന്തും നൽകുന്നവനാണല്ലോ. അഥവാ പ്രാരബ്ധവശാൽ ജനിക്കേണ്ടിവന്നാൽ ആ ജന്മങ്ങളിലെല്ലാം എന്റെ ഹൃദയത്തിൽ നിന്തിരുവടി സദാ മിന്നിത്തിളങ്ങിക്കൊണ്ടു കുടികൊള്ളണേ! ഇതാണെന്റെ രണ്ടാമത്തെ അഭ്യർത്ഥന. മരണസമയത്തു് എനിക്കു് ഓർമ്മക്കേടുണ്ടാവാതിരിക്കാൻ എന്റെ മനസ്സിനെ നിരന്തരം നിന്തിരുവടിയുടെ ചരണാരവിന്ദങ്ങളിൽത്തന്നെ പാളാതെ പിടിച്ചുനിർത്തണേ! പരപീഡ ചെയ്വാനും പരദോഷം പറയാനും പരദ്രവ്യമപഹരിക്കാനും പരദാരങ്ങളിൽ രമിക്കാനും എനിക്കൊരുനാളും അഭിലാഷമുണ്ടാവരുതേ! നിന്തിരുവടിയിൽ അചഞ്ചലമായ ഭക്തിയും സർവ്വഭൂതങ്ങളിലും അഹൈതുകിയായ ദയയും എനിക്കുണ്ടാവണം. ഇരിക്കുമ്പോഴും നടക്കുമ്പോഴും, കുളിക്കുമ്പോഴും ഉണ്ണുമ്പോഴും ഉറങ്ങുമ്പോഴും, ഉണരുമ്പോഴും, ചിരിക്കുമ്പോഴും, കരയുമ്പോഴും സകല സമയത്തും എന്റെ ചേതസ്സു നിന്തിരുവടിയിൽമാത്രം രമിച്ചുകൊണ്ടും വിശ്രമിച്ചുകൊണ്ടുമിരിക്കട്ടെ! ഇതൊക്കെയാണു് എന്റെ മൂന്നാമത്തെ അപേക്ഷ.''

ഇപ്രകാരം പ്രശ്രയപുരസ്സരം പ്രാർത്ഥിച്ചു വാചകമായ പ്രണവം ജപിച്ചു വാച്യമായ ബ്രഹ്മത്തെ — പീതാംബരനായ വിഷ്ണുവിനെ — മാനസസരോജത്തിൽ പ്രേമപൂർവ്വമിരുത്തി ധ്യാനിച്ചുകൊണ്ടു ജാത്യാ പിശാചനെങ്കിലും പ്രകൃത്യാ ഭഗവദ്ഭക്തനായ ഘണ്ടാകർണ്ണൻ നാസാഗ്രദൃഷ്ടിയായിരുപ്പായി. അചിരേണ അവന്റെ പ്രാണനടങ്ങി. ദേഹമുറച്ചു. കുംഭകം താനേ സിദ്ധിച്ചു. രുദ്രപാർഷദൻ സമാഹിതനായി.

ശ്രീകൃഷ്ണഭഗവാൻ ഘണ്ടാകർണ്ണന്റെ സമാധി സാമർത്ഥ്യം നോക്കിക്കണ്ടു. സാത്ത്വികന്മാരായ ദേവന്മാർക്കുപോലും ദുർല്ലഭമായ യോഗാരൂഢാവസ്ഥ താമസനായ ആ പിശാചിനു സുലഭമായി വരാനുള്ള കാരണമെന്താണെന്നു തന്തിരുവടി ആലോചിച്ചു. ''വൈശ്രവണന്റെ ഉപദേശപ്രകാരം ഇവൻ വാസുദേവ, കൃഷ്ണ, മാധവ, ജനാർദ്ദന, ഹരേ, വിഷ്ണോ, ജഗന്നാഥ, നാരായണ എന്നു സതതം എന്റെ നാമങ്ങൾ ജപിക്കുന്നുണ്ടു്. സ്നാനാച്ഛാദനങ്ങളിലാവട്ടെ, ആഹാരവിഹാരങ്ങളിലാവട്ടെ, വിചാരഭാഷണങ്ങളിലാവട്ടെ, ജാഗ്രത്സ്വപ്നങ്ങളിലാവട്ടെ സങ്കീർത്തനത്തിനു വിച്ഛിത്തി സംഭവിക്കുന്നില്ല. നായാടുമ്പോഴും ജന്തുക്കളെ വധിക്കുമ്പോഴും ഇറച്ചി കടിക്കുമ്പോഴും ചോര കുടിക്കുമ്പോഴുമെല്ലാം ആ വക പ്രവൃത്തികൾ ചെയ്യുന്നതു താനല്ല, അന്തര്യാമിയാണെന്നു് ഇവൻ ദൃഢമായി ഭാവന ചെയ്യുന്നു. ഈ പൂർണ്ണപ്രപത്തിയുടെയും ഏകാന്തഭക്തിയുടെയും അസാമാന്യവൈഭവത്താലും വിലക്ഷണപുണ്യത്താലുമാണു് ഇവനു യോഗനിദ്ര സ്വായത്തമായിരിക്കുന്നതു്. തുരീയാവസ്ഥയിൽക്കേറിയിരിക്കുന്ന ഈ സാധകൻ മോക്ഷത്തിന്റെയും സാക്ഷാത്കാരത്തിന്റെയും ഉമ്മറത്തെത്തിക്കഴിഞ്ഞു. ഇവനു വാതിൽ തുറന്നുകൊടുക്കാറായി. ഇവന്റെ പിശാചാവാനുള്ള പാപപ്രാരബ്ധം ഇതാ അവസാനിച്ചുപോയി. എന്റെ പാരമാർത്ഥികസ്വരൂപം ദർശിപ്പിച്ചു ശാപമോക്ഷം നൽകി ഈ ശരണാഗതനെ അനുഗ്രഹിക്കേണ്ട മുഹൂർത്തമായി.''

എന്നിങ്ങനെ ഘണ്ടാകർണ്ണന്റെ ഉള്ളുകള്ളികൾ അന്തർദൃഷ്ടികൊണ്ടു കണ്ടറിഞ്ഞു്, അവന്റെ ആകൃതിപ്രകൃതികൾക്കു തോന്നിയ പൊരുത്തക്കേടു് ഉപപത്തികൊണ്ടു പരിഹരിച്ചു.

ഭക്തവത്സലൻ അയാളുടെ അന്തരംഗത്തിലേയ്ക്കു സാക്ഷാത്തായി പ്രവേശിച്ചു തൻെറ അത്യുജ്ജ്വലമായ ദിവ്യമംഗളരൂപത്തെ കാട്ടികൊടുക്കുകയാണു്. മഹാമേരുവിൻെറ കൊടുമുടിയിൽ കോൾക്കാറുപോലെ ഗരുഡൻെറ കഴുത്തിൽ നീലകാന്തി ചിന്തി കോമളകളേബരനും ചതുർബാഹുവും ശംഖചക്രഗദാപത്മധാരിയും പീതാംബരനും വനമാലിയും കിരീടകുണ്ഡലകടകനൂപുരാദ്യലങ്കൃതനും സുസ്മേരമുഖനും കരുണാർദ്രനയനനുമായ സച്ചിദാനന്ദമൂർത്തിയെ പൊട്ടുന്ന ഹൃദയകമലത്തിൽ പ്രത്യക്ഷമായി കണ്ടു സമാഹിതൻ അമ്പരന്നു. മഹാഹ്ലാദത്താൽ മോഹിതനായി. അന്ധകാരമകററി, സന്താപം തീർത്തു. കാന്തിയും ശാന്തിയും ചിന്തിക്കൊണ്ടു് അന്തരാത്മാവിൽ നയനാനന്ദസൂചനകമായി വിളങ്ങിയ ആ രൂപാമൃതത്തെ ഘണ്ടാകർണ്ണൻ മതിയാവോളം കൊതിയോടെ നുകർന്നു. 'അഹോ ഭാഗ്യം! എൻെറ പ്രാണനാഥനായ വിഷ്ണു ഇതാ പ്രത്യക്ഷനായിരിക്കുന്നു. സ്വാമിൻ, നമസ്കാരം! ഞാൻ ധന്യനായി, അനുഗൃഹീതനായി. എനിയ്ക്കിനി സിദ്ധിയ്ക്കേണ്ടതൊന്നുമില്ല. എൻെറ ജന്മം സഫലമായി. ഹൃദയഗ്രന്ഥി പൊട്ടിക്കഴിഞ്ഞു. കർമ്മബന്ധം മുറിഞ്ഞു. എൻെറ കടങ്ങളൊക്കെ വീട്ടി. ഏഷണകളെല്ലാമൊഴിഞ്ഞു. ഞാൻ സംസാരമുക്തനായി. പ്രഭോ, എൻെറ ഈ അനുജനും നിന്തിരുവടിയുടെ ഭക്തനാണു്. അവനും ഇവിടത്തെ പ്രസാദത്താൽ ഭവസാഗരത്തിൽനിന്നു കരകേറട്ടെ!' എന്നു കഥിച്ചുകൊണ്ടു നിർവ്വചിക്കാനാവാത്ത നിർവൃതിയോടും ഉപരതിയോടുംകൂടി അവൻ മെല്ലെ മിഴികൾ തുറന്നു. അടങ്ങിയിരുന്ന ശ്വാസം അയച്ചു വീർത്തു. ആന്ത്രരചിതമായ യോഗപട്ടമഴിച്ചുമാററി. വിടർന്ന കണ്ണുകൾ ചുററുമോടിച്ചു. അഹഹാ! അപ്പോൾ കണികണ്ടതാരാണു്? അന്തരംഗത്തിൽ ദർശിച്ച പരമപുരുഷനെത്തന്നെ. അകത്തും പുറത്തും ഒരേ മട്ടിൽ—ഒരേ പ്രഭയോടും ആകൃതിയോടും വേഷത്തോടുംകൂടി—പ്രശോഭിക്കുന്ന ആ മഹാത്മാവാരാണു്? ചിന്താമഗ്നനായി അവൻ നാലു നിമിഷം നിന്നു ഉടനെ പിടികിട്ടി. അപരിചിതമനുഷ്യനായി താൻ കരുതിയ ആൾ അന്തര്യാമിയായ മഹാവിഷ്ണുവിൻെറ പൂർണ്ണാവതാരഭൂതനായ ശ്രീകൃഷ്ണനല്ലാതെ മററാരുമല്ലെന്ന രഹസ്യം ആ സിദ്ധപുരുഷൻെറ അന്തരാത്മാവിൽ സഹസാ സ്ഫുരിച്ചു. അതോടുകൂടി തന്തിരുവടിയുടെ കല്യാണഗുണങ്ങളും സ്വരൂപമഹിമകളും ലീലാവിലാസങ്ങളും ആ പുണ്യശാലിയുടെ ശുദ്ധാന്തഃകരണത്തിൽ അനുപദിഷ്ടമായി സ്വയമേ പ്രകാശിക്കുകയാണു്. ആ ഭാഗ്യവാൻ ആനന്ദമത്തനായി ചാടിയെഴുന്നേററു്, ഓടിച്ചെന്നു തൻെറ പരദേവതയുടെ തൃക്കാല്ക്കൽ വടിപോലെ വീണു, നൂറു തവണ നെററി മുട്ടിച്ചു്, മെല്ലെ തല പൊക്കി, ബാഷ്പാകുലങ്ങളായ ലോചനങ്ങളാൽ തന്തിരുവടിയുടെ തിരുമുഖത്തേയ്ക്കു് ഇമവെട്ടാതെ നോക്കി, തൊണ്ടയിടറിക്കൊണ്ടു വിളിച്ചുപറയാൻ തുടങ്ങി:

"ഹാ! ഉള്ളിൽ പ്രത്യക്ഷമായ അതേ സച്ചിദാനന്ദമൂർത്തി പുറത്തും ഇതാ പ്രത്യക്ഷമായിരിക്കുന്നു. പ്രളയകാലത്തു പ്രപഞ്ചത്തെ ഉദരത്തിലൊളിപ്പിച്ചു് പേരാലിലയിൽ പെരുവിരലീമ്പിക്കൊണ്ടു പള്ളികൊള്ളുന്നതാരോ, സൃഷ്ടിസമയത്തു പാരീരേഴിനെ പിന്നെയും പൊക്കിൾക്കൊടിയിലൂടെ പുറത്തേയ്ക്കു കൊണ്ടുവന്നതാരോ, ആദ്യം വിരാട്പുരുഷനായും അനന്തരം മത്സ്യകൂർമ്മവരാഹാദികളായും ഒടുവിലിപ്പോൾ ശ്രീകൃഷ്ണനായും അവതരിച്ചതാരോ, ആ പരമേശ്വരനെയാണു് ഞാൻ മുമ്പിൽ വീക്ഷിക്കുന്നതു്. മഥുരയിലെ കാരാഗൃഹത്തിൽ പിറന്നു്, അമ്പാടിയിലേയ്ക്കെഴുന്നള്ളി, നന്ദമന്ദിരത്തിൽ ഒളിച്ചു പാർത്തു്, അമ്മിഞ്ഞ കുടിച്ചു പൂതനയെയും തൃക്കാൽകൊണ്ടു ചവിട്ടി ശകടാസുരനെയും കഴുത്തുഞെക്കി തൃണാവർത്തനെയും വീശിയെറിഞ്ഞു വത്സനെയും കൊക്കു ചീന്തി ബകനെയും തൊണ്ടയിൽത്തങ്ങി അഘനെയും ചതച്ചുപിഴിഞ്ഞു് അരിഷ്ടനെയും ഉടൽ വിള്ളിച്ചു കേശിയെയും വിഴ്പ്പുമുട്ടിച്ചു വ്യോമനെയും തലയറുത്തു ശംഖചൂഡനെയും കളിയായിക്കൊന്നതാരോ, ആ വീരാഗ്രേസരനെയല്ലേ ഞാനീ ദർശിക്കുന്നതു്? ആയർപ്പെണ്മണികളുടെ താലോലമേററു്, അവരുടെ വെണ്ണയും പ്രേമവുമമൃതേത്തു ചെയ്തു്, വസ്ത്രവും ചിത്തവും കട്ടു്, മൺകലവും സംസാരബന്ധവും പൊട്ടിച്ചു്, സ്വയം ഉരലിൽ കുടുങ്ങി, മരങ്ങൾക്കു് അമരത്വംകൊടുത്തു്, വൃന്ദാവനത്തിൽ കന്നിനെ മേച്ചു, വിഷംതീണ്ടിമരിച്ച സഹചരഗണത്തെ ജീവിപ്പിച്ചു് കാളിയൻെറ പടങ്ങളിൽ നൃത്തം

വെച്ചു, വേണുഗാനംകൊണ്ടു ബ്രഹ്മാണ്ഡത്തെ ഇളക്കിമറിച്ചു്, ഒററക്കൈക്കൊണ്ടു കുടപോലെ കുന്നുപൊക്കി, നന്ദനെ വരുണനിൽനിന്നും പെരുമ്പാമ്പിൽനിന്നും രക്ഷിച്ചു, കാട്ടുതീ വിഴുങ്ങി, രാസക്രീഡകൊണ്ടു സാക്ഷാന്മന്മഥനെ വെന്നു കാലചക്രം സ്തംഭിപ്പിച്ച സൎവ്വശക്തനാണു് എന്റെ കൺമുന്നിൽ വിരാജിക്കുന്നതു്. അക്രൂരന്റെകൂടെ മഥുരയ്ക്കു മടങ്ങി, രജകനെ കഴുത്തു നുള്ളിക്കഥ കഴിച്ചു, തുന്നക്കാരനെയും മാലാകാരനെയുമനുഗ്രഹിച്ചു, കൂനിയുടെ വളവു തീൎത്തു, വില്ലുവളച്ചു മുറിച്ചു, കുവലയാപീഡത്തെയും മല്ലന്മാരെയും കംസനെയും നിഷ്പ്രയാസം നിഗ്രഹിച്ചു്, മാതാപിതാക്കന്മാരെ ജയിലിൽനിന്നു മോചിപ്പിച്ചു്, ഉഗ്രസേനനെ രാജാവായി വാഴിച്ചു്, ഉപനയനാനന്തരം സാന്ദീപനിനികേതത്തിൽ ഗുരുകുലവാസം ചെയ്തു, സൎവ്വവിദ്യകളുമഭ്യസിച്ചു, മൃതപുത്രനെ ഗുരുദക്ഷിണയായി നൽകി, പാഞ്ചജന്യം മുഴക്കിക്കൊണ്ടു തിരിച്ചുവന്ന മഥുരാനാഥൻ ഇതാ എഴുന്നള്ളിനില്ക്കുന്നു. ജരാസന്ധനെ പതിനേഴു പ്രാവശ്യം പോരിൽ പരാജിതനാക്കി, യവനരാജനെ മുചുകുന്ദനെക്കൊണ്ടു വധിപ്പിച്ചു, ദ്വാരകയിലേയ്ക്കു താമസം മാററി, രുക്മിണ്യാദി ദേവിമാരെ പാണിഗ്രഹണം ചെയ്ത ത്രിലോകീഗൃഹസ്ഥൻ ഭക്തവാത്സല്യംമൂലം അങ്ങോട്ടു തേടിപ്പുറപ്പെട്ടു ഈ അഗതിയുടെ നികടത്തിലേയ്ക്കു് ഇങ്ങോട്ടു വന്നിരിക്കുന്നു. അമ്പോ എന്റെ ഭാഗ്യം! ഭഗവാന്റെ കാരുണ്യം! എന്റെ കൃതാൎത്ഥത ദ്വിഗുണീഭവിച്ചിരിക്കുന്നു. ഹരേ, വിഷ്ണോ, കൃഷ്ണാ, വാസുദേവ, ദാമോദര, നാരായണ, നന്ദനന്ദന, ശ്യാമസുന്ദര!''

എന്നീവണ്ണം ഇഷ്ടദേവന്റെ ജന്മകൎമ്മങ്ങളെ വൎണ്ണിച്ചുകൊണ്ടും പുണ്യനാമങ്ങളെ കീൎത്തിച്ചുകൊണ്ടും ഘണ്ടാകൎണ്ണൻ ഹൎഷപൂൎണ്ണനായി കൈകൊട്ടിച്ചിരിച്ചു തുള്ളിക്കളിക്കാനാരംഭിച്ചു. ''ഭഗവാനേ, പ്രാണനാഥ, പ്രേമസൎവ്വസ്വമേ, ഈ ദാസൻ എന്തൊരുപഹാരമാണു് ഇവിടേയ്ക്കു കാഴ്ചവെയ്ക്കേണ്ടതു്? നിന്തിരുവടിയ്ക്കു രുചികരമായ സ്വാദുഭോജ്യം ഏതാണു്?'' എന്നു ചോദിച്ചുകൊണ്ടു് അവൻ പ്രണയാന്ധനായി എങ്ങോട്ടോ ഓടിപ്പോയി. കാൽ നാഴികയ്ക്കുള്ളിൽ ഒരു ഹതദേഹവുമായി മടങ്ങിവന്നു. അവൻ ഒരു വിപ്രനെ ജീവനോടെ കൈകൊണ്ടു രണ്ടുകഷ്ണമായി പൊട്ടിച്ചതായിരുന്നു അതു്. ആ രണ്ടിൽ നല്ല തുണ്ടം നോക്കി ജലംകൊണ്ടു പ്രോക്ഷിച്ചു ശുദ്ധമാക്കി ഒന്നാന്തരം പാത്രത്തിൽ സാദരം സ്വാമിക്കു വിളമ്പിക്കൊടുത്തു കുമ്പിട്ടു തൊഴുതുകൊണ്ടു് ആ പ്രാകൃതൻ ഗദ്ഗദത്തിലിങ്ങനെ ഉണൎത്തിച്ചു:- ''ഹേ ജഗദീശ്വര, നിന്തിരുവടി ഈ ആശ്രിതന്റെ ഉപായനത്തെ സദയം സ്വീകരിക്കുമാറാകണം. ഇതു ഞാനിപ്പോൾ എന്റെ കൈകൊണ്ടൊടിച്ചു കൊന്ന ഒരു ബ്രാഹ്മണന്റെ പുത്തൻ മാംസപിടകമാണു്. വിധിയാംവണ്ണം സംസ്കരിച്ചതാണു്. നല്ല സ്വാദുണ്ടാവും. പിശിതാശനന്മാരായ ഞങ്ങളുടെ ശാസ്ത്രപ്രകാരം വിപ്രന്റെ ആമിഷം അതിപവിത്രവും സൎവ്വോൽകൃഷ്ടവുമായ അന്നമത്രേ. ഭക്തിയോടെയാണു ഞാനൎപ്പിക്കുന്നതു്. ആകയാൽ ഈ നിവേദ്യത്തെ തമ്പുരാനമൃതേത്തു ചെയ്യാൻ മടിക്കരുതു്.''

ഘണ്ടാകൎണ്ണന്റെ ഘോരസ്വഭാവവും ദാരുണകൎമ്മവും ബീഭത്സോപഹാരവും കണ്ടു ബ്രഹ്മണ്യദേവൻ ഒന്നു നടുങ്ങി. എങ്കിലും കോപിച്ചില്ല. നേരമറിച്ചു് അവന്റെ ആൎജ്ജവവും നിഷ്കളങ്കഭക്തിയും തൃക്കൺപാൎത്തു പ്രസാദിക്കുകയാണുണ്ടായതു്. അവനു തന്റെ പേരിൽ ഇത്ര സ്നേഹവും കാരുണ്യവുമുണ്ടല്ലോ എന്നോൎത്തു ഭക്തപ്രിയൻ വിസ്മയിച്ചു. അവനോടിങ്ങനെ അനുകമ്പയാൽ ഉൾക്കാമ്പലിഞ്ഞുകൊണ്ടരുളിച്ചെയ്തു: ''വത്സ, നിന്റെ ഈ സൽക്കാരം ഉഗ്രജാതിക്കും നിന്റെ ക്രൂരപ്രകൃതിക്കും ചേൎന്നതുതന്നെ. നിനക്കതുകൊണ്ടു ദോഷമില്ല. എന്നാൽ ഞങ്ങൾക്കിതു നിഷിദ്ധമാണു്. ബ്രാഹ്മണൻ സൎവ്വഥാ പൂജ്യനാണെന്നത്രേ ഞങ്ങളുടെ ശാസ്ത്രം ഉദ്ഘോഷിക്കുന്നതു്. ബ്രഹ്മഹത്യ പഞ്ചമഹാപാപങ്ങളിലൊന്നാകുന്നു. വിപ്രമാംസം ഞങ്ങൾക്കു ഭക്ഷിക്കരുതെന്നു മാത്രമല്ല സ്പൎശിക്കാൻ പോലും പാടില്ല. എന്നുവെച്ചു നീ സങ്കടപ്പെടേണ്ട. ഞാൻ നിന്റെ പ്രേമഭക്തികൊണ്ടു സന്തോഷിച്ചിരിക്കുന്നു. എന്റെ സന്തോഷമല്ലേ നിനക്കു വേണ്ടതു്?''

അനന്തരം ശ്രീകൃഷ്ണഭഗവാൻ തന്റെ മൃദുവായ പാണികൊണ്ടു ഘണ്ടാകൎണ്ണനെ ആപാദ

ചൂഡം ഒന്നു തലോടി. അദ്ഭുതം ! അവൻെറ വികൃതരൂപം പൊടുന്നനെ കന്ദർപ്പസുന്ദരമായിച്ചമഞ്ഞു. എല്ലാ വൈരൂപ്യങ്ങളും അഭംഗികളുമൊഴിഞ്ഞു. നീണ്ടിരുണ്ടു ചുരുണ്ടു പുരികുഴൽ, വീതിയേറിയ നെററി, വില്ലൊത്ത ചില്ലികൾ, ഏടലരോടിടഞ്ഞ മിഴികൾ: എള്ളിൻപൂവിനെ വെല്ലുന്ന നാസിക, തൊണ്ടിപ്പഴം തോററു മണ്ടുന്ന ചുണ്ടുകൾ, കണ്ണാടി 'കണ്ണാപ്പെടുന്ന'* കവിളുകൾ, കുണ്ഡലം ചാഞ്ചാടുന്ന കാതുകൾ, ശംഖിനോടു ശണ്ഠ കൂടുന്ന കണ്ഠം, വിരിഞ്ഞ മാറു്, അരയാലിലപോലുള്ള വയർ, പട്ടു ചുററിയ അധോദേഹം, നഖമണികൾ തിളങ്ങുന്ന കാലടികളും കൈപ്പടങ്ങളും, ഏണാങ്കൻ നാണിക്കുന്ന മുഖം, സ്വർണ്ണവർണ്ണം, പദ്മഗന്ധം, കിരീടകടകാദിഭൂഷണങ്ങൾ — ഇങ്ങനെ അവൻെറ അവയവങ്ങളെല്ലാം രൂപാനുരൂപങ്ങളും അന്യൂനാനതിരിക്തങ്ങളും സകലാലങ്കാരദീപ്തങ്ങളുമായി പ്രശോഭിച്ചു. പിശിതാശനനായ പിശാചു് അമൃതാശനനായ അമരനായ്ബ്ഭവിച്ചു. ആകൃതിയിലും പ്രകൃതിയിലുമുണ്ടായിരുന്ന പിശാചത്വം നിശ്ശേഷം മാഞ്ഞു. മഹാഘോരസ്വഭാവനായിരുന്നവൻ പരമശാന്തശീലനായിപ്പരിണമിച്ചു. വിദ്യാധരനെപ്പോലെ വിദ്യയും, ഗന്ധർവനെപ്പോലെ ഗാനനൈപുണ്യവും, സിദ്ധനെപ്പോലെ സിദ്ധിയും നേടി.

ശാപതാപങ്ങളിൽ നിന്നു മുക്തനും പൂർണ്ണാർത്ഥനുമായി ലാലസിക്കുന്ന ഘണ്ടാകർണ്ണനോടു വൈകുണ്ഠകല്പതരുവായ പുരുഷോത്തമൻ, "അല്ലേ ഭക്ത, ഈ മന്വന്തരകാലം മുഴുവൻ നീയും നിൻെറ അനുജനും ദിവ്യഭോഗങ്ങളനുഭവിച്ചുകൊണ്ടു സ്വർഗ്ഗത്തിൽ വാഴും. അതിനു ശേഷം എന്നോടു സായുജ്യം പ്രാപിക്കും. ഒരു കാര്യമറിഞ്ഞുകൊൾക. ഞാനത്യധികം പ്രസാദിച്ചിരിക്കുന്ന അവസരമാണിതു്. ഇപ്പോൾ എന്തു വരം ചോദിച്ചാലും നിനക്കു സുഭിക്ഷമായി ലഭിക്കും. സങ്കോചം കൂടാതെ ആവശ്യപ്പെട്ടുകൊൾക" എന്നു പ്രേരിപ്പിച്ചു. അതു കേട്ടു നിഷ്കാമനായ ആ സിദ്ധപുരുഷൻ "ഈ മഹാപ്രസാദമല്ലേ ബ്രഹ്മാദികൾപോലും ആരായുന്ന പുരുഷാർത്ഥം ? അങ്ങനത്തെ അമൂല്യവസ്തു ഇപ്പോൾ നിന്തിരുവടിയുടെ അകാരണകരുണയാൽ ഹസ്തലബ്ധമായിരിക്കെ വേറെ എന്തു വരമാണു ഞാനർത്ഥിക്കേണ്ടതു് ? ഈ പ്രസാദം ചിരസ്ഥായിയായി ഇയ്യുള്ളവൻെറ മേൽ പതിച്ചുകൊണ്ടിരിക്കട്ടെ എന്നു മാത്രമേ ഞാനാശിക്കുന്നുള്ളു. ഞങ്ങൾക്കും നമ്മുടെ ഈ സംഗമത്തെ സ്മരിക്കുന്നവർക്കും ദേവതാന്തരനിന്ദ തോന്നരുതേ എന്നും ഇവിടുത്തെ പാദാരവിന്ദങ്ങളിൽ അനപായിനിയായ രതിയുണ്ടാവണേ എന്നും കൂടി അപേക്ഷയുണ്ടു്" എന്നുത്തരമോതി. "അങ്ങനെ തന്നെ സംഭവിക്കും" എന്നനുഗ്രഹിച്ചു ഭഗവാൻ സോദരന്മാരെ ഇരുവരെയും വിണ്ണിലെത്തിച്ചു. വധിക്കപ്പെട്ട ബ്രാഹ്മണനെയാകട്ടെ കരുണാമൃതദൃഷ്ടികൊണ്ടു ജീവിപ്പിച്ചു പൂജിച്ചു സന്തോഷിപ്പിച്ചു പറഞ്ഞയയ്ക്കുകയും ചെയ്തു.

മദ്ഭക്തശ്ശങ്കരദ്വേഷീ മദ്ദ്വേഷീ ശങ്കരപ്രിയഃ
താവുഭൌ നരകം യാതോ മഹാരൌരവരൌരവം.
ഭക്ത്യാ തുഷ്യതി കേവലം ന തു
ഗുണൈർഭക്തിപ്രിയോ മാധവഃ.

(ഹരിവംശത്തിൽനിന്നു്)

(എന്നിൽ ഭക്തിയുണ്ടെങ്കിലും ശിവനെ ദ്വേഷിക്കുന്നവൻ, ശിവനിൽ ഭക്തിയുണ്ടെങ്കിലും എന്നെ ദ്വേഷിക്കുന്നവൻ — ഇവർ രണ്ടു പേരും ഉഗ്രമായ നരകത്തെ പ്രാപിക്കും. ഭക്തിപ്രിയനായ മാധവൻ ഭക്തികൊണ്ടേ സന്തോഷിക്കുകയുള്ളു, മററു ഗുണങ്ങൾകൊണ്ടല്ല.)

* കണ്ണാപ്പെടുക = കണ്ടുകൊതിക്കുക; നാവൂറു തട്ടുമാറു നോക്കുക.

കുട്ടികളോട് – 4

# വരരുചി – 1

## പ്രശാന്താനന്ദസ്വാമി

നിങ്ങൾ കേട്ടു കഴിഞ്ഞു, ഭർത്തൃഹരിയുടെ കഥ. അദ്ദേഹത്തിന്റെ അച്ഛനായ വിദ്യാസാഗരന് നാലു വർണ്ണങ്ങളിലായി നാലു ഭാര്യമാർ ഉണ്ടായിരുന്നുവെന്ന് ഓർമ്മയുണ്ടല്ലോ; ഇല്ലേ? അതിൽ ബ്രാഹ്മണഭാര്യയുടെ പുത്രനാണ് വരരുചി.

വലിയ പണ്ഡിതനും അതിബുദ്ധിമാനും തികഞ്ഞ ഈശ്വരഭക്തനുമാണ് വരരുചി. ജ്യോതിശ്ശാസ്ത്രത്തിനാവശ്യമായ വാക്യം, പരല്പേര് മുതലായവ പ്രതിപാദിക്കുന്ന ശാസ്ത്രഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റേതായുണ്ട്. പാണിനീയവ്യാകരണത്തിന്റെ വാർത്തികം എഴുതിയ ആളും ഇദ്ദേഹംതന്നെ.

ജാതിയുടെ പേരിൽ മനുഷ്യൻ മനുഷ്യനെ ആട്ടിയകററിയിരുന്ന ഒരു കാലഘട്ടത്തെക്കുറിച്ച് നിങ്ങൾക്ക്, ഒരുപക്ഷേ, സങ്കല്പിക്കുവാൻപോലും സാദ്ധ്യമാവില്ല. എന്നാൽ അങ്ങനെയൊരു കാലം ഉണ്ടായിരുന്നു. ''കേരളം ഒരു ഭ്രാന്താലയമാണ്'' എന്ന് വിവേകാനന്ദസ്വാമികളെക്കൊണ്ട് പറയിച്ചതു് ഇവിടത്തെ നീചമായ ജാതിവ്യവസ്ഥയായിരുന്നു. ജാതിവ്യവസ്ഥ താളം തെററി, പൈശാചികനൃത്തം ചെയ്യുന്ന ഒരു കാലഘട്ടത്തിലാണ് വരരുചിയുടെ ജനനം. അദ്ദേഹത്തിന്റെ ജീവിതം, കീരിയും പാമ്പുംപോലെ കഴിഞ്ഞിരുന്ന, ജാതികളെത്തമ്മിൽ അടുപ്പിച്ചതിന്റെ ഒരു ചരിത്രമാണ്. ഇന്ന് നമുക്ക് അദ്ദേഹത്തിന്റെ കഥ പറയാം.

ഭർത്തൃഹരിക്കുശേഷം വിക്രമാദിത്യൻ രാജാവായി. അതിശക്തനും ബുദ്ധിമാനും നീതിനിപുണനും ആയിരുന്നു, അദ്ദേഹം. അനുജനായ ഭട്ടിയെ നിങ്ങൾക്ക് ഓർമ്മയുണ്ടല്ലോ? അദ്ദേഹമായിരുന്നു വിക്രമാദിത്യന്റെ മന്ത്രി; ജ്യേഷ്ഠനായ വരരുചി പ്രധാന ഉപദേഷ്ടാവും. രാജാവിന്റെ പണ്ഡിതസദസ്സിലെ ഉന്നതസ്ഥാനം അലങ്കരിച്ചിരുന്നതും വരരുചിതന്നെ.

ഒരു നാൾ വിക്രമാദിത്യൻ വരരുചിയോട് ഒരു ചോദ്യം ചോദിച്ചു. ചോദ്യം രഹസ്യമായിട്ടല്ല, പരസ്യമായിട്ട്, നിറഞ്ഞ പണ്ഡിതസദസ്സിൽവെച്ച്! പലരോടും ചോദിച്ച ചോദ്യമാണതു്. എല്ലാവരും തോററു തുന്നംപാടുകയും ചെയ്തു. 'വാല്മീകിരാമായണത്തിലെ ഏററവും പ്രധാനവാക്യം ഏതു്, അതുൾക്കൊള്ളുന്ന ശ്ലോകം ഏതു്?' ഇതാണ് ചോദ്യം. പ്രശ്നം കേട്ടാൽ നിസ്സാരമാണ്. എന്നാൽ അത്ര നിസ്സാരമല്ലതു്. വരരുചിക്കു പോലും പ്രയാസമുണ്ടാക്കിയതാണതു്.

ഒരു തരി പഞ്ചസാരയുടെ ഏററവും മധുരം കൂടിയ ഭാഗമേതു്, എന്ന് നമുക്കാക്കെങ്കിലും ഉറപ്പിച്ചു പറയുവാനൊക്കുമോ? പററില്ല. കാരണം പഞ്ചസാരത്തരിയുടെ എല്ലാ ഭാഗവും ഒരുപോലെ മധുരമുള്ളതാണ്. മാധുര്യം രൂപംകൊണ്ടതാണ് പഞ്ചസാര. അന്നിലയ്ക്കു് മാധുര്യമേറിയ ഭാഗമേതു് എന്ന ചോദ്യംതന്നെ തീരെ യുക്തമല്ല. അതുപോലെ വാല്മീകിരാമായണത്തിലെ ഓരോ ശ്ലോകവും പ്രാധാന്യമർഹിക്കുന്നതാണ് – കാവ്യഭംഗിയിലും അർത്ഥഗാംഭീര്യത്തിലുമെല്ലാം. പഞ്ചസാരത്തരിയുടെ കാര്യത്തിലെന്നപോലെ ഇവിടെയും ഈ ചോദ്യം യുക്തിസഹമായി തോന്നിയില്ല, വരരുചിക്കു്.

പക്ഷേ, അങ്ങനെയങ്ങു വെട്ടിത്തുറന്നു പറയുവാനൊക്കുമോ, രാജാവല്ലേ ചോദിച്ചതു്. തിരുവായ്ക്കുണ്ടോ എതിർവായ്? വാസ്തവത്തിൽ വിക്രമാദിത്യൻ വരരുചിയുടെ അനുജനാണ്. അനുജന്റെ ആജ്ഞ ജ്യേഷ്ഠനെ ബാധിക്കുകയില്ല. പക്ഷേ ജ്യേഷ്ഠനും അനുജനും ഒക്കെ അന്തഃപുരത്തിൽ. രാജസദസ്സിൽ രാജാവും പ്രജയും മാത്രം. ജ്യേഷ്ഠനായാലും അച്ഛനായാലും പ്രജ പ്രജതന്നെ. അതുകൊണ്ടു് ഉത്തരം പറയാതിരിക്കാൻ ഒക്കുകയില്ല. പറയാനൊട്ടു കഴിയുകമില്ല. വരരുചി ആകെക്കുടി കുഴങ്ങി. വല്ലാതെ നട്ടങ്ങി.

അനേകം പണ്ഡിതന്മാരെ കൊമ്പുകുത്തിച്ച വമ്പനായ തന്റെ തലയ്ക്കു മുകളിൽ വാളും തൂങ്ങിനില്ക്കുന്നു! തന്റെ നാളുകൾ എണ്ണപ്പെട്ടുകഴിഞ്ഞിരിക്കുന്നു! ഇതിനു് ഉത്തരം ഇല്ലെന്നുള്ളതു് തീർച്ച. എങ്കിലും ജീവനിലുള്ള കൊതികൊണ്ടു് ഉത്തരം പറയാമെന്നേററു. പക്ഷേ നാല്പത്തൊന്നുദിവസത്തെ അവധി വേണം. അതിനിടയിൽ ഉത്തരം കിട്ടിയെന്നു വരാം; അഥവാ രാജാവിന്റെ മനസ്സു് മാറിയെന്നും വരാം. രാജാവു് അവധി കൊടുത്തു. അവധിയെടുത്ത വരരുചി സ്ഥലം വിട്ടു — ഉത്തരം കണ്ടുപിടിച്ചേ മടങ്ങിവരൂ എന്ന ദൃഢനിശ്ചയത്തോടുകൂടി. പലസ്ഥലങ്ങളിലും കറങ്ങി. പലരോടും ചോദിച്ചു. പലരുമായി ചർച്ച നടത്തി. കേട്ടവർക്കെല്ലാം ആ ചോദ്യം ഒരു കീറാമുട്ടിയായിരുന്നു. അങ്ങനെ നാല്പതു രാവും പകലും പറന്നുകന്നു. ഇനിയൊരു ദിവസമേയുള്ളു തന്റെ തല കഴുത്തിൽനിന്നു വേറിടുവാൻ. വരരുചി വാടിത്തളർന്നു. ലജ്ജയും ദുഃഖവും ഭീതിയും അദ്ദേഹത്തെ കാർന്നുതിന്നു.

അവസാനരാത്രി! ഒരു കൊടുംകാട്ടിലാണു് വരരുചി. വാടിത്തളർന്ന അദ്ദേഹം ഒരു വടവൃക്ഷത്തിന്റെ കീഴിൽ കിടന്നു് അന്തിയുറങ്ങി. മനുഷ്യരുടെ പൊടിപോലുമില്ലാത്ത സ്ഥലം! പാതിരാ ആയപ്പോൾ ഒരു മനുഷ്യശബ്ദം. ആരോ രണ്ടുപേർ ആലിൻമുകളിലിരുന്നു് സംസാരിക്കുകയാണു്. വരരുചി ചെവി വട്ടംപിടിച്ചു. കണ്ണു തുറന്നുനോക്കി. രണ്ടു സ്ത്രീകൾ! മനുഷ്യരുടെ മണമേല്ക്കാത്ത കൊടുംകാട്ടിൽ നട്ടപ്പാതിരായ്ക്കു് രണ്ടു പെണ്ണുങ്ങളോ! അദ്ദേഹം വിസ്മയിച്ചു. രണ്ടു വനദേവതകളായിരുന്നു അവർ.

''നീ എവിടെ പോയിട്ടു വരുന്നു, ചങ്ങാതി?'' ഒരുവൾ മററവളോടു ചോദിച്ചു.

''അടുത്ത ഗ്രാമത്തിലെ ഇങ്ങേ വളവിൽ താമസിക്കുന്ന പറയന്റെ കുടിൽവരെ. അവിടെ ഒരു പ്രസവം ഉണ്ടായിരുന്നു.'' മറേറ ദേവതയുടെ ഉത്തരം.

''കുട്ടി ?''

''പെണ്ണു്.''

''ആരാണവളുടെ ഭാവിവരൻ ?''

''ഈ ആലിന്റെ ചുവട്ടിൽ കിടന്നുറങ്ങുന്ന ബ്രാഹ്മണൻ. 'മാം വിദ്ധി' എന്നറിഞ്ഞുകൂടാത്ത വരരുചി ആണയാൾ.''

ഈ സംഭാഷണം കേട്ടതും വരരുചി ചാടിയെണീററു. അദ്ദേഹം നാല്പതു ദിവസം രാപകൽ തീ തിന്നുകൊണ്ടു് 'തേടിയ വള്ളി കാലിൽ ചുററി'യിരിക്കുന്നു. 'മാം വിദ്ധി' എന്നറിഞ്ഞുകൂടാത്ത എന്നു പറഞ്ഞപ്പോഴാണു് അദ്ദേഹത്തിന്റെ ഉള്ളു തെളിഞ്ഞതു്. സന്തോഷംകൊണ്ടു തുള്ളിച്ചാടിയ അദ്ദേഹം വനദേവതമാർക്കു് നന്ദി പറഞ്ഞു.

* രാമം ദശരഥം വിദ്ധി മാം വിദ്ധി ജനകാത്മജാം
അയോദ്ധ്യാമടവീം വിദ്ധി ഗച്ഛ താത യഥാസുഖം.

എന്ന ശ്ലോകം അദ്ദേഹം പലപ്രാവശ്യം ചൊല്ലി ആ പാതിരായ്ക്കുതന്നെ വരരുചി രാജധാനിയിലേയ്ക്കു കുതിച്ചു.

നാല്പത്തൊന്നാം ദിവസം രാജധാനിയിൽ പണ്ഡിതസഭകൂടി. രാജാവിന്റെ മുഖം മ്ലാനമാണു്. ജ്യേഷ്ഠനെ കാണുവാനില്ല. കുറച്ചു കടന്നു പോയി ജ്യേഷ്ഠനോടുള്ള പെരുമാററം. ജ്യേഷ്ഠനെ വധിക്കേണ്ടി വരിക ? ഒരു രാജാവിനു വാക്കു രണ്ടില്ല. അവിടെ രക്തബന്ധത്തിനു് സ്ഥാനമില്ല, എങ്കിലും അനുജൻ

* രാമലക്ഷ്മണന്മാർ സീതയോടുകൂടി വനവാസത്തിനു് പോകുകയാണു്. ലക്ഷ്മണൻ അമ്മയായ സുമിത്രയോടു് യാത്ര ചോദിക്കുന്നു. അപ്പോൾ സുമിത്ര ലക്ഷ്മണനു കൊടുക്കുന്ന ഉപദേശമാണു് ഈ ശ്ലോകം. രാമായണത്തിന്റെ മർമ്മം ഇതാണു്. ഈ ശ്ലോകത്തിനു് വളരെയധികം വ്യാഖ്യാനങ്ങൾ ഉണ്ടു്. ധർമ്മനിഷ്ഠനായ ഒരുവന്റെ ഭാവി ശോഭനമാക്കുവാനുള്ള വക ഉൾക്കൊള്ളുന്നതാണു് ഈ ശ്ലോകം. ''രാമനെ ദശരഥനാണെന്നു് അറിയൂ. അച്ഛനെ ബഹുമാനിക്കുംപോലെ ജ്യേഷ്ഠനായ രാമനെ ബഹുമാനിക്കുകയും അനുസരിക്കുകയും ചെയ്യൂ, എന്നു് താല്പര്യം. സീതയെ എന്നെപ്പോലെ (സുമിത്രയെപ്പോലെ) കരുതി ബഹുമാനിക്കണം. വനത്തെ അയോദ്ധ്യയായിട്ടുതന്നെ കരുതണം. എന്നുവെച്ചാൽ അച്ഛനമ്മമാരോടൊത്തു് വീട്ടിൽ കഴിയുമ്പോലെ വനത്തിൽ സന്തോഷത്തോടെ ജീവിക്കണം. കുഞ്ഞേ ഇനി നീ സന്തോഷത്തോടെ പോയി വരൂ.'' ഇതാണു് ഈ ശ്ലോകത്തിന്റെ സാരം. ''അതിൽ മാം വിദ്ധി ജനകാത്മജാം'' എന്ന വാക്യം ശ്ലോകത്തിന്റെ മർമ്മമാണു്. സീതയെ വെറും ജ്യേഷ്ഠഭാര്യയെന്നോ, യുവതിയായ സ്ത്രീയെന്നോ കരുതിയാൽ ആപത്തിനു സാദ്ധ്യതയുണ്ടു്. സ്വന്തം അമ്മയായി കരുതിയാൽ കുഴപ്പമില്ല. അങ്ങേയററത്തെ സ്വാതന്ത്ര്യവും സന്തോഷവും ജീവിതത്തിൽ അനുഭവിക്കുകയും ചെയ്യാം. സ്ത്രീകളെ മാതൃരൂപത്തിൽ കാണണം എന്നു് ശ്രീരാമകൃഷ്ണദേവൻ പറയുന്നതിന്റെ താല്പര്യവും ഇതുതന്നെ.

രാജാവായതുകൊണ്ടുമാത്രം ജ്യേഷ്ഠൻ കൊല്ലപ്പെടുകയോ! വിക്രമാദിത്യൻ എന്ന വ്യക്തിയിൽ രാജാവും അനുജനും തമ്മിൽ ഏററുമുട്ടി, തലച്ചോറു് ചുട്ടുപിടിക്കുന്നു. ആ ചൂടിൽ നീറുന്ന രാജാവു് പണ്ഡിതസദസ്സിലൂടെ ഉലാത്തുകയാണു്. കാര്യഗൗരവം നിറഞ്ഞ നിമിഷങ്ങൾ? ആരുമാരും പരസ്പരം ഉരിയാടുന്നില്ല, ശ്മശാനമൂകത സദസ്സിൽ തളം കെട്ടിനില്ക്കുന്നു. പണ്ഡിതസദസ്സിനെ പുളകമണിയിക്കുന്ന, പൊട്ടിച്ചിരിപ്പിക്കുന്ന, ഇരുത്തിച്ചിന്തിപ്പിക്കുന്ന വരരുചി എവിടെ? ആ ഒരു ചോദ്യം എല്ലാവരുടേയും ഉള്ളിൽ ഒരുപോലെ നിന്നു പുകഞ്ഞു.

പെട്ടെന്നു് സദസ്സിലൊരു ചലനം. സന്തോഷവും ആശ്ചര്യവും കലർന്ന ശബ്ദവിശേഷം എല്ലാ ഗളനാളങ്ങളിൽനിന്നും ഒരുമിച്ചുയർന്നു, സുസ്മേരവദനനായ വരരുചി സദസ്സിൽ കയറി. ആ മുഖം കണ്ടപ്പോൾത്തന്നെ അദ്ദേഹം കാര്യം നേടിയിരിക്കുന്നുവെന്നു് എല്ലാവർക്കും മനസ്സിലായി. ആ ജ്യേഷ്ഠാനുജന്മാർ പരസ്പരം ആലിംഗനബദ്ധരായി. വരരുചിയെ പൂജിച്ചിരുത്തി വിക്രമാദിത്യൻ.

രാമായണത്തിലെ ഏററവും പ്രധാന ശ്ലോകം കേട്ട സദസ്യർ കുളിരണിഞ്ഞു; അഭിമാനംകൊണ്ടു, സമ്മാനങ്ങളും അഭിനന്ദനങ്ങളും കൊണ്ടു് വരരുചി വീർപ്പുമുട്ടി.

എന്നാൽ ആ വലിയ സന്തോഷത്തിനിടയിൽ, വരരുചിയുടെ ഉള്ളിൽ ദുഃഖത്തിന്റെ ഉമിത്തീ ഇരുന്നു് നീറുന്നുണ്ടായിരുന്നു, പറയപ്പെണ്ണിന്റെ ഭാവിവരനാണല്ലോ താനെന്ന ചിന്ത. ആഢ്യബ്രാഹ്മണനായ താനെങ്ങനെ ഒരു പറക്കള്ളിയെ കെട്ടി തരം താഴും? പിന്നെ ലോകത്തിൽ ജീവിച്ചിരുന്നിട്ടെന്തു കാര്യം? ഈ ഭയങ്കരമായ മാനക്കേടിൽനിന്നു് രക്ഷപ്പെടണം. അതിനു് അദ്ദേഹം ഒരു വഴി കണ്ടുപിടിച്ചു. കുട്ടിയെ ഇപ്പോൾത്തന്നെ കൊല്ലിക്കണം. പിന്നെ എങ്ങനെ അവൾ തന്റെ ഭാര്യയാകും?

അതിനു് രാജാവിന്റെ സഹായം അദ്ദേഹം തേടി. ഒരു കുറുക്കുവഴി അദ്ദേഹം കണ്ടുപിടിച്ചു. കുട്ടിയുടെ നാടിന്റെയും വീടിന്റെയും വിശദവിവരം രാജാവിനെ അറിയിച്ചു. അതിനുശേഷം ഇവളെ വളരുവാൻ അനുവദിച്ചാൽ ഏതാനും വർഷങ്ങൾക്കകം രാജ്യം നശിക്കുമെന്നും ഉടനെ കൊന്നുകളയുകയാണു് ഉത്തമമെന്നും വരരുചി പറഞ്ഞു. തന്റെ ഭാവി ഭാര്യയാണു് അവളെന്ന കാര്യം പറഞ്ഞുമില്ല. നോക്കണേ മഹാത്മാക്കൾപോലും സ്വന്തം അഭിമാനത്തിന്റെ കാര്യം വന്നപ്പോൾ കള്ളം പറയുന്നതു്, ദുഷ്ടതയ്ക്കു കോപ്പുകൂട്ടുന്നതു്! അന്നിലയ്ക്കു് നാം എത്ര കരുതിയിരിക്കണം അസത്യത്തിൽനിന്നും ദുഷ്ടതയിൽനിന്നും രക്ഷപ്പെടുവാൻ! ഈശ്വരൻതന്നെ സഹായം.

രാജ്യനന്മയ്ക്കുവേണ്ടി കുട്ടിയെ കൊല്ലുവാൻ തീരുമാനിച്ചു രാജാവു്. വാസ്തവത്തിൽ പെൺകൊലയും ശിശുഹത്യയും പാപമാണു്. ഇവിടെ രണ്ടും കൂടിയ മഹാപാപമാണു് ചെയ്യേണ്ടതു്. അതിനു മറെറാരു സൂത്രം കണ്ടുപിടിച്ചു വരരുചി. വാഴപ്പിണ്ടികൊണ്ടു് ഒരു ചങ്ങാടം ഉണ്ടാക്കി കുട്ടിയെ അതിലിരുത്തണം. എന്നിട്ടു് കത്തുന്ന പന്തം കുട്ടിയുടെ തലയ്ക്കൽ നാട്ടിവെയ്ക്കണം. അതിനു ശേഷം ചങ്ങാടത്തോടുകൂടി നദിയിൽ ഒഴുക്കുക. കൊന്നതിന്റെ പാപമില്ല. കുട്ടി ചാവുകയും ചെയ്യും! വാസ്തവത്തിൽ ഇതാണു് അറുകൊല. അഭിമാനത്തിന്റെ പേരിൽ മനുഷ്യൻ മൃഗമാകുന്ന ദയനീയ രംഗം; പണ്ഡിതൻ വിഡ്ഢിയാകുന്ന രംഗം! ദുരഭിമാനത്തിന്റെ ചൂടു കയറി താളം തെററിയ തലയ്ക്കു കാട്ടിക്കൂട്ടുവാൻ വയ്യാത്തതെന്തുള്ളു? പക്ഷേ, എത്ര പണ്ഡിതനും സൂത്രശാലിയും ആയാലും ഈ അദ്ഭുതപ്രപഞ്ചം രചിച്ച സർവ്വേശ്വരന്റെ കണ്ണിൽ പൊടിയിടുവാൻ ആർക്കാണു കഴിയുക?

ലോകത്തിന്റെ വക്രതയൊന്നും അറിയാത്ത പിഞ്ചോമന നിലയില്ലാത്ത വെള്ളത്തിലൂടെ ഒഴുകിയകന്നു. തലയിൽ കത്തുന്ന പന്തം! അടിയിൽ അടികാണാനാവാത്ത കയം! ആ പിഞ്ചുകുഞ്ഞിന്റെ ദീനരോദനം വനരോദനമായി നദിയുടെ കളകളാരവത്തിൽ ലയിച്ചു. കുററമെന്തെന്നറിയാത്ത ചോരക്കുഞ്ഞു് നീചനീചമായ രീതിയിൽ വധശിക്ഷയ്ക്കു് വിധിക്കപ്പെട്ടിരിക്കുന്നു!

ആ കുഞ്ഞു് മരിച്ചോ, ജീവിച്ചോ ഈശ്വരന്റെ കണ്ണിൽ മണ്ണിടാനുള്ള വരരുചിയുടെ ശ്രമം ഫലിച്ചോ? അക്കാര്യങ്ങൾ അടുത്ത ദിവസം പറയാം.

# പുസ്തകാഭിപ്രായം

## 1 ഒരു തീർത്ഥാടനം:

ഗ്രന്ഥകർത്താ: ശ്രീ സിദ്ധിനാഥാനന്ദസ്വാമി.

അച്ചടി: പ്രബുദ്ധകേരളം പ്രസ്സ്

വിതരണം: നാഷനൽ ബുക്ക്സ്റ്റാൾ കോട്ടയം.

പുറം 123+4 വില: മൂന്നു രൂപ.

1971 ഒക്ടോബർ 7, 8, 9 തീയതികളിൽ ബേലൂർ മഠത്തിൽവെച്ചു നടന്ന സന്ന്യാസിസമ്മേളനത്തിൽ സംബന്ധിക്കാൻ ശ്രീ ശങ്കരാനന്ദസ്വാമിയുമൊന്നിച്ചു ഗ്രന്ഥകാരൻ പോയതാണു് ഈ തീർത്ഥാടനകഥയുടെ ബീജം. ആത്മമോക്ഷത്തിനും ജഗദ്ധിതത്തിനുംവേണ്ടി ജീവിതമർപ്പിച്ചിട്ടുള്ള സന്ന്യാസിമാരുടെ സംഘമായ രാമകൃഷ്ണമിഷൻെറ കേന്ദ്രങ്ങൾ ഇന്നു ലോകത്തിൻെറ നാനാഭാഗത്തുമുണ്ടെങ്കിലും അവയുടെയെല്ലാം മൂലസ്ഥാനം ബേലൂർമഠമാണെന്നു പറയേണ്ടതില്ലല്ലൊ. ആ നിലയ്ക്കു് ബേലൂർമഠവും ദക്ഷിണേശ്വരവുമെല്ലാം ശ്രീരാമകൃഷ്ണഭക്തന്മാർക്കു് കാശിപോലെതന്നെ തീർത്ഥസ്ഥാനങ്ങളാണു്, അഥവാ അതാണവരുടെ കാശി. അതുകൊണ്ടാണു് 'തീർത്ഥാടനം' എന്നു് ഈ ചെറിയ പുസ്തകത്തിനു് ഗ്രന്ഥകാരൻ പേരിട്ടിരിക്കുന്നതു്, എന്നു് അദ്ദേഹംതന്നെ പ്രസ്താവനയിൽ പറയുന്നുണ്ടു്. പക്ഷെ ബേലൂർമഠവും ദക്ഷിണേശ്വരവും മാത്രമല്ല അവർ സന്ദർശിച്ചതു്: ആ അവസരം പ്രയോജനപ്പെടുത്തി, ഒരോട്ടപ്രദക്ഷിണമായിട്ടാണെങ്കിലും, അനാദികാലംമുതൽ നമ്മുടെ തീർത്ഥസ്ഥാനങ്ങളായി പരിലസിച്ചുവരുന്ന കാശി, ഗയ, അയോദ്ധ്യ, നൈമിശാരണ്യം, ഹരിദ്വാരം, ഹൃഷീകേശം, ഉത്തരകാശി എന്നീ പുണ്യസ്ഥലങ്ങളും അവർ സന്ദർശിച്ചു.

ഈ യാത്രയ്ക്കിടയ്ക്കു് പലതും അവർ കണ്ടു, പലതും കേട്ടു, പല അനുഭവങ്ങളും അവർക്കുണ്ടായി. അതെല്ലാം ഗ്രന്ഥകാരനിൽ ആഴത്തിൽ ചില പ്രതികരണങ്ങളുളവാക്കി. കണ്ടതും കേട്ടതും അനുഭവിച്ചതുമെല്ലാം ഭംഗിയായി വിവരിക്കുന്നതോടൊപ്പം, അവ തന്നിലുളവാക്കിയ പ്രതികരണങ്ങളെക്കുറിച്ചു് അതാതു സന്ദർഭങ്ങളിൽ അദ്ദേഹം ഉറക്കെച്ചിന്തിച്ചിട്ടുമുണ്ടു്. ഇതിൽ കേവലം ആദ്ധ്യാത്മികവിഷയങ്ങൾ മാത്രമല്ല, ചർച്ചചെയ്യപ്പെട്ടിട്ടുള്ളതു്; ഇതിൽപ്പെടാത്ത ഒരു വിഷയവുമില്ല എന്നുതന്നെ പറയാം. ഇന്ത്യയുടെ വിഭജനവും അതുയർത്തിവിട്ട നൂറുനൂറു കീറാമുട്ടിപ്രശ്നങ്ങളും, ബംഗളാദേശത്തുനിന്നുള്ള അഭയാർത്ഥിപ്രവാഹവും, സമൂഹത്തെ ഇന്നു കാർന്നുതിന്നുകൊണ്ടു് എങ്ങും നടമാടുന്ന അഴിമതിയും സമരകോലാഹലങ്ങളും മററുംമററുമെല്ലാം ആ ചിന്തയിൽ പെടും. നമ്മെ ഓരോരുവനേയും ഇരുത്തി ചിന്തിപ്പിക്കുന്ന രീതിയിൽ ശക്തിയായ ഭാഷയിൽത്തന്നെയാണു് അദ്ദേഹം ആ വിഷയങ്ങളെപ്പററി ഉറക്കെച്ചിന്തിച്ചിട്ടുള്ളതു്. നമ്മുടെ നാടിനേയും സംസ്കാരത്തേയും അല്പമെങ്കിലും സ്നേഹിക്കുന്നവരാണു് നാമെങ്കിൽ, ആ ചിന്തകളുടെ പ്രതിദ്ധ്വനി, നമ്മുടെ ഹൃദയാന്തർഭാഗത്തു് അലതല്ലുന്നതായി നമുക്കു കേൾക്കാൻ കഴിയും.

ആകപ്പാടെ വായിച്ചാസ്വദിക്കാൻ പററിയ മനോഹരമായ ഒരു ചെറിയ ഗ്രന്ഥം. ഗ്രന്ഥകാരൻെറകൂടെത്തന്നെ ബേലൂർമഠവും ദക്ഷിണേശ്വരവും അഭയാർത്ഥികേന്ദ്രങ്ങളും കാശിയും ഗയയും അയോദ്ധ്യയും നൈമിശാരണ്യവും ഹരിദ്വാരവും ഹൃഷീകേശവും ഉത്തരകാശിയുമെല്ലാം നേരിട്ടു സന്ദർശിച്ച ഒരു പ്രതീതിയാണു് ഇതു വായിക്കുന്ന ആർക്കും ഉണ്ടാകുക എന്നുള്ളതിനു സംശയമില്ല.

എ. കെ. മേനോൻ.

## 2 ഹിന്ദുജനതയുടെ പ്രഥമമായ ധർമ്മം അഥവാ കർമ്മയോഗം

ഗ്രന്ഥകാരൻ: ശ്രീമത് പ്രകാശാനന്ദസ്വാമികൾ, ആസ്തികാലയം, അലിയൂർ P.O. മാഹി. പ്രകാശകൻ: ആർ. എൻ. കപ്പത്തോടു്, മീനങ്ങാടി, വയനാടു്.

പേജ് 41+157 വില രൂപ. 4.50

ഹിന്ദുധർമ്മവിഷയകമായി ഏതൊരു ഹിന്ദുവും അവശ്യം അറിഞ്ഞിരിക്കേണ്ട വിഷയങ്ങളെ സരളമായി പ്രതിപാദിക്കുന്ന ഒരു ശാസ്ത്രഗ്രന്ഥമാണു്, ജ്ഞാനവിജ്ഞാനസമ്പന്നനായ ഒരു യതിവര്യൻ, ശ്രീമത് പ്രകാശാനന്ദസ്വാമികൾ, കേരളീയർക്കു പ്രദാനം ചെയ്തിട്ടുള്ളതു്. ശ്രുതിസാരസമുദ്ധരണം, ശ്രീമദ് ഭഗവദ്ഗീത, ശതരുദ്രീയം, പാതഞ്ജലയോഗശാസ്ത്രം, ഗായത്രീമന്ത്രഭാഷ്യം തുടങ്ങിയ ശാസ്ത്രഗ്രന്ഥങ്ങൾക്കു പ്രൗഢസുന്ദരമായ വ്യാഖ്യാനങ്ങളുടെ രചനയാൽ കേരളീയർക്കു സുപരിചിതനായിട്ടുള്ള ശ്രീമത് പ്രകാശാനന്ദസ്വാമികളിൽനിന്നും അപൂർവ്വലബ്ധമായി ഇപ്പോൾ കേരളീയർക്കു കൈവന്നിട്ടുള്ള ഈ വിശിഷ്ടഗ്രന്ഥം നമ്മുടെ ശാസ്ത്രസാഹിത്യത്തിന്നു് ഒരു വലിയ മുതൽക്കൂട്ടാകുമെന്നു നിസ്സംശയം പറയാം. ഹിന്ദുക്കൾക്കും അഹിന്ദുക്കൾക്കും ധർമ്മാചരണവിഷയത്തിൽ ഒരുപോലെ അനുഗ്രഹകരങ്ങളാണു്, 'കർമ്മയോഗം' വഴി സ്വാമികൾ നല്കുന്ന സ്വധർമ്മാനുഷ്ഠാനതത്ത്വങ്ങൾ.

ഗ്രന്ഥത്തിന്റെ ആമുഖത്തിൽ പറയുംപോലെ ഹിന്ദുമതത്തെക്കുറിച്ചു പല തെറ്റിദ്ധാരണകളും ഇന്നു നിലവിലുണ്ടു്. ആദ്യത്തേതു് 'ഹിന്ദു' എന്ന പേരിൽ തന്നെയാണു്. 'ഹിന്ദുമതം' എന്നു കേൾക്കുമ്പോൾ, 'ബുദ്ധമതം, ക്രിസ്തുമതം, മുഹമ്മദുമതം' മുതലായ വ്യവഹാരം കേട്ടു പരിചയിച്ചവർക്കു സ്വാഭാവികമായി തോന്നുന്നതു് 'ഹിന്ദു' എന്നൊരാചാര്യനാൽ സ്ഥാപിതമായ മതമെന്നോ, 'ഹിന്ദു' എന്ന ഒരു വർഗ്ഗം ജനങ്ങളുടെ മതമെന്നോ ആണു്. രണ്ടും ശരിയല്ല; 'ഹിന്ദു' എന്നൊരാചാര്യൻ ലോകത്തിലൊരിടത്തും ഒരിക്കലും ഉണ്ടായതായി അറിവില്ല. 'ഹിന്ദു' എന്ന ഒരു പ്രത്യേക ജാതിയും ഉണ്ടായിട്ടില്ല. സിന്ധുനദിക്കു കിഴക്കുള്ള ദേശത്തെ കുറിക്കാൻ പാശ്ചാത്യരായ പെഴ്സ്യാക്കാരും ഗ്രീക്കുകാരും പണ്ടുകാലത്തു ഉപയോഗിച്ചിരുന്ന പേരാണു് ഹിന്ദു(സിന്ധു) സ്ഥാനം. ഈ ഭൂഭാഗത്തിനു് പണ്ടേക്കു പണ്ടേയുള്ള പേരു് 'ഭാരത'മെന്നും, അജനാഭവർഷമെന്നുമാണു്. ഈ ദേശത്തെ അധിവസിക്കുന്നവർ ഒരു പ്രത്യേകജാതിക്കാരായിരുന്നില്ല, ഒരു കാലത്തും. വർണ്ണത്തിലും ഭാഷയിലും വേഷാചാരങ്ങളിലും വിഭിന്നരായ അനേകജാതിജനതകളാണു് (Races) ഈ ദേശത്തു് എന്നുമുള്ളതു്. എന്നാൽ, ഈ വൈവിധ്യങ്ങളുടെ നടുവിൽ, സർവ്വരേയും ഏകീകരിക്കുന്ന സാമാന്യമായ ഒരു ധർമ്മവും സംസ്കാരവും അവർക്കുണ്ടു്. അതാണു് ഭാരതീയരുടെ പ്രത്യേകത. നാനാത്വത്തിൽ ഏകത്വം കണ്ടെത്തുന്ന ലക്ഷണത്തോടുകൂടിയ ഈ ഭാരതീയധർമ്മവും തദനുഷ്ഠാനജന്യമായ സംസ്കാരവും, അനാദികാലംമുതല്ക്കു ഇവിടെ ആവിർഭവിച്ചുകൊണ്ടിരിക്കുന്ന ഋഷീശ്വരന്മാരുടെ പാരംപര്യത്തിൽ ശിക്ഷിതമായി വളർന്നുവന്നിട്ടുള്ളതാണു്. അതിനാൽ ഇതിനെ ആർഷമായ സനാതനധർമ്മമെന്നോ ഭാരതീയ മാനവസംസ്കൃതിയെന്നോ പറയുന്നതാണു് യുക്തം. 'വേദ' ശബ്ദവാച്യമായ നിത്യജ്ഞാനത്തിന്റെ, വിദ്യയുടെ, ശിക്ഷണത്താൽ വളർന്നിട്ടുള്ളതാകയാൽ വൈദികധർമ്മമെന്നും പറയാറുണ്ടു്. അത്യുദാരമായ ഈ അർത്ഥത്തിലാണു് 'ഹിന്ദു'ശബ്ദത്തെ ഈ ഗ്രന്ഥത്തിൽ സ്വീകരിച്ചിട്ടുള്ളതു്. ആ നിലയ്ക്കു്, 'അഹിന്ദുക്കൾ' എന്നൊരു ജനവിഭാഗം ഇവിടെ വാസ്തവത്തിലില്ല. ഉണ്ടെന്നു് സ്വയം അഭിമാനിക്കുന്നവർ അജ്ഞാനജന്യമായ അവരുടെ സങ്കുചിതജാത്യഭിമാനം വെടിയാൻ തയാറാകുന്നപക്ഷം, അവർക്കും ഭാരതീയ ഹിന്ദുസംസ്കാരത്തിന്റെ തണലിൽ സുഖമായിരിക്കാം. അവരെക്കൂടി ഉദ്ദേശിച്ചുകൊണ്ടുള്ള ധർമ്മവിചാരമാണു് സ്വാമികൾ ഈ ശാസ്ത്രഗ്രന്ഥത്തിൽ ചെയ്യുന്നതു്.

സനാതനമായ ആര്യധർമ്മത്തിന്റെ സ്ഥാപകന്മാരായി, അനാദികാലം മുതല്ക്കു ഓരോ ദേശത്തും കാലത്തും, ഇവിടെ ആവിർഭവിച്ചിട്ടുള്ള ആചാര്യഋഷീശ്വരന്മാരുടെ പേരുകളെ മുൻനിർത്തിയും, കാലദേശഭേദമനുസരിച്ചു് അനുഷ്ഠാനത്തിൽ അവശ്യംഭാവിയായ മാറ്റത്തെ മുൻനിർത്തിയും അനേകമായ ശ്രേയോമാർഗ്ഗങ്ങൾ (മതങ്ങൾ) ഭാരതീയരുടെ ഇടയിലുണ്ടു്. 'യോഗ'ങ്ങൾ എന്നു് ഈ മാർഗ്ഗങ്ങളെ പൊതുവേ പറയാം. കർമ്മം, ഭക്തി, ധ്യാനം, ജ്ഞാനം — ഇവയാണു് നാലു മുഖ്യയോഗപഥങ്ങൾ, അഥവാ ശ്രേയോമാർഗ്ഗങ്ങൾ. ആചാര്യനാമങ്ങളിൽ അറിയപ്പെടുന്ന ഭിന്നമതങ്ങൾക്കു ഈ യോഗങ്ങളിൽ ചിലതിനോടു ചേർന്നില്ലാവുന്നതേയുള്ളു. ഉദാഹരണം: ബുദ്ധമതം കർമ്മ-ധ്യാനയോഗമുഖ്യമാണു്. മാധ്വ-വൈഷ്ണവം, ക്രൈസ്തവം തുടങ്ങിയുള്ളതു് ഭക്തിയോഗമുഖ്യം. എല്ലാററിന്റേയും അന്തിമലക്ഷ്യം, അദ്വയജ്ഞാനമാകുന്നു. അതിൽ എല്ലാററിനും സ്ഥാനമുണ്ടു്. ഇതാണു, സനാതനമായ ഭാരതീയധർമ്മത്തിന്റെ വ്യവസ്ഥ. അതനുസരിച്ചു്, കാലഭേദമെന്യേ, സർവ്വജാതിക്കും പ്രാഥമ്യേന അനുഷ്ഠാനയോഗ്യമായ മാർഗ്ഗം കർമ്മയോഗമത്രേ. വൈദികമായ ആർഷപാരംപര്യത്തിൽ അനുഷ്ഠിക്കപ്പെട്ടുവന്നിട്ടുള്ള ആ കർമ്മയോഗത്തിന്റെ തത്ത്വചിന്തയും ആചരണപദ്ധതിയുമാകുന്നു, പ്രകൃതഗ്രന്ഥത്തിലെ പ്രതിപാദ്യം.

ആർഷധർമ്മത്തിന്നു് പ്രമാണം മുഖ്യമായി ശ്രുതിയായാകുന്നു. ശ്രുതിക്കു വിരുദ്ധമാകാത്തിടത്തോളം സ്മൃതിപുരാണേതിഹാസങ്ങളും പ്രമാണം തന്നെ. അവയിലെ വാക്യങ്ങളെ മലയാളത്തിൽ വിവർത്തനം ചെയ്തു് വിഷയവിഭാഗേന അടുക്കിയിരിക്കുന്ന ഒരു ശാസ്ത്രസംഹിതയാകുന്നു, ഈ കർമ്മയോഗമെന്നു പറയാം. ഇതിലെ ഓരോ വാക്യത്തിനും പ്രമാണഭൂതമായ മൂലശ്ലോകങ്ങൾ ഉദ്ധരിക്കാവുന്നതാണു്. പക്ഷേ, അപ്പോൾ ഗ്രന്ഥം ക്രമാതീതമായി സ്ഥൂലിക്കും; സാധാരണക്കാർക്കു വാങ്ങി വായിച്ചു മനസ്സിലാക്കാൻ പ്രയാസവും നേരിടും. അതു വിചാരിച്ചാവണം, പ്രമാണശ്ലോകങ്ങളെ ഉദ്ധരിച്ചു വ്യാഖ്യാനിക്കാതിരുന്നിട്ടുള്ളതു്. എന്നാൽ, പ്രമാണങ്ങളുടെ സൂചികയെങ്കിലും അടുത്ത പതിപ്പിൽ ചുവട്ടെഴുത്തായി ചേർക്കണമെന്നു് ഈ ലേഖകന്നു് അഭിപ്രായമുണ്ടു്. മൂലതത്ത്വജിജ്ഞാസുക്കൾക്കു് അതു് പ്രയോജനകരമാണു്.

ലോകത്തെയൊട്ടുക്കും ഈശ്വരവിഭൂതിയായി കണ്ടുകൊണ്ടു് ശ്രദ്ധാഭക്തിപൂർവ്വകം ഓരോരുത്തനും അവനവന്റെ കർമ്മത്തെ അനുഷ്ഠിക്കുക: മഹത്തായ ഈശ്വരസേവനവും ലോകസേവനവുമാണതു്. പുരുഷാർത്ഥസിദ്ധിയാണതിന്റെ ഫലം. വിശിഷ്ടമായ ഈ കർമ്മയോഗരഹസ്യത്തെ സോപപത്തികം ഈ ഗ്രന്ഥത്തിൽ പ്രകാശിപ്പിച്ചിരിക്കുന്നു. പതഞ്ജലിമുനിയുടെ വ്യാകരണമഹാഭാഷ്യത്തെ അനുസ്മരിപ്പിക്കുന്നവിധം ആഹ്നികങ്ങളായി വിഷയവിഭാഗം ചെയ്തുകൊണ്ടുള്ള ഇതിലെ പാഠക്രമം സമുചിതമായിട്ടുണ്ടു്. ഇരുപത്തിരണ്ടു ദിവസത്തെ പാഠംകൊണ്ടു് കർമ്മയോഗവിഷയകമായ ശാസ്ത്രതത്ത്വങ്ങൾ സമഗ്രമായി ഇതിൽ വ്യാഖ്യാതമായിരിക്കുന്നു. ഭാരതീയനെന്നോ അഭാരതീയനെന്നോ ഭേദമില്ലാതെ, ശ്രേയസ്കാമനായ ഏതൊരു ധർമ്മജിജ്ഞാസുവും അവശ്യം അധ്യയനം ചെയ്തു ഗ്രഹിക്കേണ്ട വിഷയങ്ങളാണു് ഏതദ്ഗ്രന്ഥദ്വാരാ പ്രകാശിതമായിരിക്കുന്നതു്.

സച്ചിദാനന്ദസ്വാമി.

# വാർത്തകൾ

## 1973-ലെ പഞ്ചദിന - അന്തര്യോഗം

ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് നടത്തിവരാറുള്ള വാർഷിക അന്തര്യോഗം കഴിഞ്ഞ ഡിസംബർ 24-ാംനു ക്രിസ്തുമസ് ഈവ് ദിവസം (1973-ലെ വാർഷിക അന്തര്യോഗം) ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ ഉദ്ഘാടനം ചെയ്തു. സ്വാമികൾ അതോടൊപ്പംതന്നെ പുതിയ പ്രസിദ്ധീകരണമായ മുണ്ഡകോപനിഷദ്വ്യാഖ്യാനത്തിന്റെ ഉദ്ഘാടനവും നടത്തി. തുടർന്നുള്ള അഞ്ചുദിവസവും മുണ്ഡകോപനിഷത്പ്രവചനം, ഗീതാകർമ്മയോഗപ്രഭാഷണം, ഭാഗവതപ്രവചനം, വചനാമൃതപാരായണം, എന്നിവ യഥാക്രമം ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ശ്രീമദ് രംഗനാഥാനന്ദസ്വാമികൾ, ശ്രീ ജി. ബാലകൃഷ്ണൻനായർ, ശ്രീ ശക്രാനന്ദസ്വാമികൾ എന്നിവർ നടത്തി. അഞ്ചാം ദിവസം ശ്രീ രംഗനാഥാനന്ദസ്വാമികളുടെ അഭാവത്തിൽ ഗീതയിലെ കർമ്മയോഗത്തെപ്പററി ശ്രീ മൃഡാനന്ദസ്വാമികളുടെ പ്രഭാഷണമാണുണ്ടായത്. മേല്പറഞ്ഞ പരിപാടികൾക്കു പുറമേ രാവിലെയും ഉച്ചയ്ക്കും വൈകുന്നേരവും നാമജപം, ഭജന, ധ്യാനം എന്നിവയും ചോദ്യോത്തരങ്ങളും ദിവസവും ഉണ്ടായിരുന്നു. ചോദ്യോത്തരക്ലാസ്സ് നടത്തിയതു് ആദ്യത്തെ മൂന്നു ദിവസം ശ്രീമദ് രംഗനാഥാനന്ദസ്വാമികളും 4-ാംദിവസം ശ്രീമദ് വിദ്യാനന്ദതീർത്ഥപാദസ്വാമികളുമാണ്. ഇടവേളകളിൽ ഏതാനും ഭക്തന്മാർ ഭക്തിഗീതങ്ങൾ പാടി സാധന ചെയ്തതു ഭക്തജനങ്ങൾക്ക് ആഹ്ളാദമായി. അതിൽ ചെമ്പൈയുടെ പാട്ടുകച്ചേരി പ്രത്യേകം പ്രസ്താവ്യമാണ്. 5-ാംദിവസം സമാപനസമ്മേളനത്തിൽ ശ്രീമദ് ഈശ്വരാനന്ദസ്വാമികൾ ആത്മതത്ത്വാവബോധംകൊണ്ടേ ആത്യന്തികമായ ശാന്തി ലഭിക്കൂ എന്നു് സവിസ്തരം പ്രതിപാദിച്ചു.

ശ്രീരാമകൃഷ്ണാശ്രമത്തിൽ താമസിച്ച 72 പുരുഷന്മാരും ശ്രീ ശാരദാമന്ദിരത്തിൽ താമസിച്ച 80 സ്ത്രീകളും ദിവസവും വന്നുപൊയ്ക്കൊണ്ടിരുന്ന മററു ഭക്തജനങ്ങളുമുൾപ്പെടെ 250 പേരിൽ കുറയാതെ എല്ലാ ദിവസവും പരിപാടികളിൽ പങ്കെടുത്തിരുന്നു. അന്തര്യോഗത്തിന്നു കൂടുതൽ ദിവസങ്ങൾ ഏർപ്പാടു ചെയ്യണമെന്നു് ചിലർ സമാപനസമ്മേളനത്തിൽ ആവശ്യപ്പെട്ടെങ്കിലും അതു പ്രായോഗികമല്ലാത്തതിനാൽ ഇപ്പോഴത്തെ രീതിയ്ക്കു മാററം വരുത്തേണ്ടതില്ലെന്നാണ് അവസാനം തീരുമാനിച്ചതു്. വാർഷികാന്തര്യോഗത്തിൽ പങ്കെടുത്തവരെല്ലാം അത്യന്തം സന്തുഷ്ടരും പരിതൃപ്തരുമായിട്ടാണു മടങ്ങിയതു്. അതുകൊണ്ടുതന്നെ ഇക്കാര്യത്തിൽ ഈശ്വരാനുഗ്രഹം പൂർണ്ണമായി ഉണ്ടായിരുന്നെന്നു തെളിയുന്നു.

ജനുവരി മാസത്തിലെ ഏകദിന അന്തര്യോഗം 13 – 1 – 1974-ൽ പതിവുപോലെ നടത്തപ്പെട്ടു.

ഫെബ്രുവരിമാസത്തിലെ അന്തര്യോഗം 10 – 2 – 1974-ൽ നടത്തുന്നതാണ്.

## വിവേകാനന്ദജയന്തി

14 – 1 – 1974-ൽ വിവേകാനന്ദജയന്തി വിവിധപരിപാടികളോടെ ആഘോഷിച്ചു. സുപ്രഭാതം, ഭജന, വിശേഷാൽപൂജ, ശിവസഹസ്രനാമാർച്ചന, പൊതുയോഗം എന്നിവയായിരുന്നു പ്രധാന പരിപാടികൾ. ഡോ. പി. അച്യുതന്റെ അദ്ധ്യക്ഷതയിൽ നടന്ന പൊതുയോഗത്തിൽ രാമകൃഷ്ണഗുരുകുലവിദ്യാമന്ദിരത്തിലേയും ശാരദാ ഗേൾസ് സ്കൂളിലേയും ഏതാനും അദ്ധ്യാപകരും അദ്ധ്യാപികമാരും സോത്സാഹം പങ്കെടുത്തു. ശ്രീ പി. അച്യുതന്റെ പ്രഭാഷണം - സ്വാമിജിയും യോഗവും - എല്ലാ ശ്രോതാക്കളുടെയും ഹൃദയം കവർന്നു.

## ശ്രീരാമകൃഷ്ണജയന്തി

24 – 2 – 1974-ൽ ശ്രീരാമകൃഷ്ണദേവന്റെ ജന്മതിഥി വിവിധ പരിപാടികളോടെ ആഘോഷിക്കുന്നതാണ്. എല്ലാ ഭക്തജനങ്ങളും ഈ ഉത്സവത്തിൽ പങ്കുകൊണ്ടു് അനുഗൃഹീതരാകുവാൻ സാദരം ക്ഷണിച്ചുകൊള്ളുന്നു. അന്നത്തെ പൂജാദികൾക്കും മററുമുള്ള സംഭാവനകൾ നന്ദിപൂർവ്വം സ്വീകരിക്കുന്നതാണ്.

ജനുവരി 18-ാംനു വൈകുന്നേരം മുതൽ 20-ാംനു ഉച്ചവരെ മണ്ണാർക്കാട് പുല്ലിശ്ശേരിക്ഷേത്രത്തിൽ വെച്ച് ശക്രാനന്ദസ്വാമിയും സ്വപ്രഭാനന്ദസ്വാമിയും കൂടി ഭജനയും ആദ്ധ്യാത്മികപ്രഭാഷണങ്ങളും നടത്തി. പരിസരങ്ങളിലുള്ള ധാരാളം ആളുകൾ അവയിൽ പങ്കുകൊണ്ടു കൃതാർത്ഥരായി.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 59 | 1974 മാർച്ച് | ലക്കം 3 |
|---|---|---|

## അമൃതവാണി

ആകാശത്തിൽ രാത്രി നിങ്ങൾ അനവധി നക്ഷത്രങ്ങൾ കാണുന്നുവല്ലോ. എന്നാൽ സൂര്യനുദിച്ചാൽ ഒരൊററ നക്ഷത്രംപോലും കാണുന്നില്ല. അതുകൊണ്ടു് പകൽസമയത്തു് ആകാശത്തിൽ നക്ഷത്രങ്ങളില്ലെന്നു നിങ്ങൾക്കു തീർച്ച് പറയാമോ? അതുപോലെ, അല്ലയോ മനുഷ്യാ, നിന്റെ അറിവില്ലായ്മയിൽ ഭഗവാനെ കാണുന്നില്ലെന്നുവെച്ചു്, ഭഗവാൻ ഇല്ലെന്നു പറയാതിരിക്കു.

ഈശ്വരനു് അനേകം പേരുകളുണ്ടു്. നമുക്കു് അവിടത്തെ മനസ്സിലാക്കുവാൻ സഹായകമാകുന്ന അനന്തരൂപങ്ങളും അവിടേയ്ക്കുണ്ടു്. ഏതു രൂപത്തിലോ ഏതു നാമംകൊണ്ടോ നിങ്ങൾ അവിടത്തെ സ്മരിക്കുന്നുവോ അതേ നാമത്തിലും രൂപത്തിലുംതന്നെ നിങ്ങൾ അവിടത്തെ കാണും.

ഒരേ സാധനത്തിനുതന്നെ പലരും പല പേരാണു പറയുക. വെള്ളത്തിനു് ഒരാൾ പാനിയെന്നു പറയും; പിന്നെ ഒരാൾ അക്വായെന്നു്. മൂന്നാമൻ വാരിയെന്നു്. അതുപോലെ ഏകമായ സച്ചിദാനന്ദത്തെ ഈശ്വരൻ, അള്ള, ഹരി, ബ്രഹ്മം, എന്നിങ്ങനെ പല പേരുകൾ കൊണ്ടും വിളിച്ചുവരുന്നു.

സാകാരനും നിരാകാരനുമായ ഈശ്വരനെപ്പററി നിങ്ങൾക്കെന്തെങ്കിലും അറിയാമോ? അതു മഞ്ഞും വെള്ളവുംപോലെയാണു്. വെള്ളം തണുപ്പുകൊണ്ടുറച്ചു് മഞ്ഞിൻകട്ടയാകുമ്പോൾ അതിനൊരു രൂപമുണ്ടു്. അതുതന്നെ ഉരുകി വെള്ളമാകുമ്പോൾ ആ രൂപം പോകുകയും ചെയ്യും. ഒരു ഭക്തനു് ഭഗവാൻ പലേ രൂപത്തിലും പ്രത്യക്ഷമാകുന്നു. ആരാധകന്റെ ഗാഢഭക്തിയുടെ ശീതളതകൊണ്ടു് അരൂപനായ ഈശ്വരൻ രൂപം കൈക്കൊള്ളുകയും സാകാരനായി ഭക്തനു് പ്രത്യക്ഷനാകുകയും ചെയ്യുന്നു. സൂര്യനുദിക്കുമ്പോൾ മഞ്ഞുകട്ട ഉരുകി വെള്ളമാകുന്നതുപോലെ ജ്ഞാനമുദിക്കുമ്പോൾ സ്വരൂപം അരൂപത്തിൽ ലയിക്കുന്നു.

— ശ്രീരാമകൃഷ്ണസൂക്തങ്ങൾ 9 – 11.

# ഈശ്വരനുണ്ടോ?

ഈശ്വരനുണ്ടോ എന്നു ചോദിച്ചാൽ ഇല്ലെന്നു പറയുന്നവർ ധാരാളം; ഉണ്ടെന്നു പറയുന്നവർ വിരളം; അറിഞ്ഞുകൂടെന്നു പറയുന്നവരും ധാരാളം. ഉണ്ടെന്നു പറഞ്ഞാൽ 'കാണിച്ചുതരാമോ' എന്നു ചോദിക്കുന്നവരും കുറവല്ല. ജിജ്ഞാസുക്കളായവർ ചോദിക്കുന്ന ചോദ്യംതന്നെയാണതു്. പക്ഷേ ഉത്തരം പറയുന്നതു കരുതി വേണമെന്നു മാത്രം. ഈശ്വരസ്വരൂപമെന്തെന്നു് അറിഞ്ഞാൽപ്പിന്നെ ഈശ്വരനെ കാണിച്ചുതരാമോ എന്ന പ്രശ്നത്തിനു സ്ഥാനമില്ല. കാണിച്ചുതരാമോ എന്ന ചോദ്യത്തിനു് അനുഭവപ്പെടുത്തിത്തരാമോ എന്നാണു് അർത്ഥമെങ്കിൽ ആ ചോദ്യം സർവ്വദാ സർവ്വഥാ ഉചിതവുമാണു്. അതല്ലെങ്കിൽ ശബ്ദമുണ്ടെന്നു പറയുന്നവനോടും മണമുണ്ടെന്നു പറയുന്നവനോടും ശബ്ദവും മണവും കാണിച്ചുതരാമോ എന്നു ചോദിക്കുന്നതുപോലെനിരർത്ഥകമാകും, 'ഈശ്വരനെ കാണിച്ചുതരാമോ' എന്ന ചോദ്യവും. എന്നാൽ അവതാരപുരുഷന്മാർ ഈശ്വരനെ കാണിച്ചുതരാമോ എന്ന ചോദ്യത്തിന്റെ പദാർത്ഥത്തിലും അസാംഗത്യം കാണാത്തവരാണു്. കാരണം അവർ ഈശ്വരനെ കാണിക്കാനും കേൾപ്പിക്കാനും എന്നുവേണ്ട എല്ലാ ഇന്ദ്രിയങ്ങൾക്കും മനസ്സിനും വിഷയമാകത്തക്കവിധത്തിൽ ഈശ്വരാനുഭൂതിയുണ്ടാക്കിത്തരാനും കെല്പുള്ളവരാണു്; അവർ ഈശ്വരനെ നാനാഭാവത്തിൽ അനുഭവിക്കുന്നവരുമാണു്.

ഭാരതീയാചാര്യന്മാർ ഈശ്വരനുണ്ടെന്നു പറയുന്നവരാണു്. ഈശ്വരനില്ലെന്നും ആത്മാവുണ്ടെന്നും പറയുന്ന ആചാര്യന്മാരുമുണ്ടു്. അവനവന്റെ അസ്തിത്വംതന്നെയാണു് ആത്മാവുണ്ടെന്നുള്ളതിനു തെളിവു്. ''ഞാനാരു്'' എന്നു തേടി നോക്കുമ്പോൾ ശരീരേന്ദ്രിയസംഘാതങ്ങളെ പ്രവർത്തിപ്പിച്ചുകൊണ്ടും അവയുടെ എല്ലാ ചേഷ്ടകളേയും അറിഞ്ഞുകൊണ്ടും എല്ലാത്തിനും അധിഷ്ഠാനമായി വർത്തിക്കുന്ന ചൈതന്യമാണു താൻ, എന്നു് വിചാരം ചെയ്യുന്നവർക്കെല്ലാം അറിയാൻ കഴിയും. ഈ ചൈതന്യം തന്നെ ആത്മാവു്. ഓരോ ശരീരത്തിലും അധിഷ്ഠാനം ചെയ്തുകൊണ്ടു് ശരീരങ്ങളെ ചേതനമാക്കുന്നതാണു് ആത്മാവു് എന്നാണു് അർത്ഥമാൽ വന്നുകൂടുന്നതു്. അവനവന്റെ അസ്തിത്വബോധവും സ്വശരീരസദൃശമായ ഇതരശരീരങ്ങളുടെ ചേഷ്ടയിലൂടെ അനുമിക്കപ്പെടുന്ന ആത്മാന്തരാസ്തിത്വബോധവും ആത്മനാനാത്വം സ്വീകരിപ്പാൻ നമ്മെ നിർബ്ബദ്ധരാക്കുന്നുണ്ടാകാം. ആത്മാവിന്റെ നാനാത്വം സ്വീകരിക്കാഞ്ഞാൽ ഒരുത്തന്റെ അനുഭവങ്ങൾ ഇതരന്നും ഒരേ സമയത്തു് ഉണ്ടാകേണ്ടതാണു്; അതു കാണുന്നില്ല. എന്നാൽ വേദാന്തസിദ്ധാന്തപ്രകാരം ആത്മനാനാത്വം അംഗീകരിക്കേണ്ടതില്ല. ആത്മാവു് ആകാശംപോലെ വിഭുവാണു്, സർവ്വവ്യാപകമാണു്. സർവ്വവ്യാപകമായതു രണ്ടുണ്ടാകാൻ നിവൃത്തിയില്ല; അതു് ഒന്നേയുള്ളൂ. അപ്പോൾ പിന്നെ നാനാത്വം അനുഭവപ്പെടുന്നതോ? സൂര്യൻ ഒന്നേയുള്ളുവെങ്കിലും നാനാജലപാത്രങ്ങളിൽ പ്രതിഫലിച്ചു് നാനാത്വം തോന്നിക്കുന്നതുപോലെയാണു് ആത്മനാനാത്വവും. അതായതു് ആത്മാവു പ്രതിഫലിക്കുന്ന കണ്ണാടികളാണു് ശരീരങ്ങൾ എന്നർത്ഥം. പ്രതിഫലനശരീരങ്ങളുടെ ഗുണദോഷങ്ങൾക്കനുസൃതമായി പ്രതിബിംബിതചൈതന്യം നാനാരൂപത്തിൽ അനുഭവപ്പെടുകയില്ലേ എന്ന ശങ്ക, അസ്ഥാനത്തല്ല. ജലാശയങ്ങളിൽ ചലിക്കുന്ന സൂര്യനേയും നാനാതരം കണ്ണാടികളിൽ വികൃതരൂപങ്ങളോടുകൂടിയ സൂര്യനേയും കാണുന്നുണ്ടല്ലോ. ഈ സംശയം യുക്തമാണു്, ശരിയുമാണു്. സർവ്വവ്യാപകമായ ഒരേ ആത്മാവിന്റെ പ്രതിഫലനങ്ങളായിരുന്നിട്ടും നാനാഭാവത്തിൽ ആത്മാവു് അനുഭവപ്പെടുന്നുണ്ടെങ്കിൽ അതു സ്വഭാവികം മാത്രമാണു്. അതിൽ ആശ്ചര്യത്തിനു വകയില്ല. അവനവന്റെ അതാതു സമയത്തെ അനുഭവവും അങ്ങനെയാണല്ലോ. എന്നാൽ നിർമ്മലവും സമമായ ഉപരിതലമുള്ള

ത്തുമായ കണ്ണാടിയിൽ ബിംബസദൃശമായ പ്രതിബിംബം കാണപ്പെടുന്നതുപോലെ ആദ്ധ്യാത്മികസാധനകരംകൊണ്ടു് നിർമ്മലവും ശാന്തവുമാക്കിയ അന്തഃകരണത്തിൽ, ശുദ്ധാന്തഃകരണത്തിൽ, പ്രതിഫലിയ്ക്കുന്ന ചൈതന്യം ബിംബസദൃശംതന്നെയായിരിക്കും. മഹർഷിമാരുടേയും അവതാരപുരുഷന്മാരുടേയും സിദ്ധന്മാരുടേയുമെല്ലാം അന്തഃകരണങ്ങരം ശുദ്ധമായവയായതുകൊണ്ടാണു് ആത്മതത്ത്വം യഥാർത്ഥ സ്വരൂപത്തിൽ അവരിൽ പ്രകടമാകുന്നതു്, അഥവാ അവക്കു് അനുഭൂതമാകുന്നതു്. മററുള്ളവരിൽ ആത്മതത്ത്വം ശരിയ്ക്കു പ്രകാശിയ്ക്കാതിരിയ്ക്കാനുള്ള കാരണം അന്തഃകരണാശുദ്ധിയാണെന്നു് ഇതിൽനിന്നു വ്യക്തമാണല്ലോ.

സവ്വവ്യാപകമായ ആത്മാവിന്റെ സ്വരൂപമെന്താണു് ? ഏതാണു് ആ ആത്മാവു് ? സവ്വവ്യാപകമായ ആ ആത്മാവിനെയാണു് ബ്രഹ്മമെന്നും, ഈശ്വരനെന്നും നാം വ്യവഹരിക്കുന്നതു്. സച്ചിദാനന്ദമാണു് അതിന്റെ സ്വരൂപം. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'' (തൈ. ഉ. 2. 1. 3.) ''വിജ്ഞാനമാനന്ദം ബ്രഹ്മ'' (ബൃ. ഉ. 3. 9. 28.) മുതലായ പരശതം ശാസ്ത്രവാക്യങ്ങളും ഇതു വെളിപ്പെടുത്തുന്നുണ്ടു്.

ശാസ്ത്രവാക്യങ്ങളിൽ വിശ്വാസമുള്ളവരോടു ശാസ്ത്രവാക്യങ്ങരം പറഞ്ഞാൽ പ്രയോജനപ്പെടും. അതിൽ വിശ്വാസമില്ലാത്തവരോടു് അതു പറഞ്ഞാലോ ? അതു നിഷ്ഫലമാകയില്ലേ ? അധികവും തല്ക്കാലം നിഷ്ഫലമായേയ്ക്കും. എന്നാലും കാലാന്തരത്തിൽ സഫലമാകുകതന്നെ ചെയ്യും. കാരണം, സത്യം എന്നെങ്കിലും അനുഭവപ്പെടാതിരിയ്ക്കുകയില്ലല്ലോ. അതനുഭവപ്പെടുമ്പോരം ശാസ്ത്രവാക്യങ്ങരം ശരിയാണെന്നു ബോദ്ധ്യപ്പെട്ടുകൊള്ളും. ശാസ്ത്രപ്രാമാണ്യം അംഗീകരിക്കാത്തവക്കു യുക്തി ചേരുമല്ലോ. ആത്മാസ്തിത്വത്തിനു് അവനവന്റെ അസ്തിത്വമെന്ന പ്രത്യക്ഷപ്രമാണമുണ്ടെങ്കിലും അവനവൻ ഭൗതികശരീരമാണെന്നു തെററിദ്ധരിക്കുന്നവർ ആത്മാവിനെ അംഗീകരിക്കുന്നില്ല. അവരോടു പറയാനുള്ള യുക്തി ഇതാണു്:

> സംഘാതപരാർത്ഥത്വാത്
> ത്രിഗുണാദിവിപര്യയാദധിഷ്ഠാനാത്
> പുരുഷോഽസ്തി ഭോക്തൃഭാവാത്
> കൈവല്യാർത്ഥം പ്രവൃത്തേശ്ച.

സാരമിതാണു്: പല അവയവങ്ങരംകൂടിച്ചേൎന്നുണ്ടാകുന്ന മേശ, കസേര മുതലായ പദാർത്ഥങ്ങരം ഒന്നും അതതിന്നുവേണ്ടി നിലകൊള്ളുന്നില്ല; ചേതനനായ മറെറാരുവന്റെ പ്രയോജനത്തിനാണല്ലോ അവയുടെ സംഘടിതനില. അതുപോലെ പൃഥിവി മുതലായ സാവയവ ജഡവസ്തുക്കരം (അചേതനവസ്തുക്കരം) ചേതനന്റെ സുഖദുഃഖാദ്യനുഭവത്തിനായുള്ളവയാണു്. ആ ഭോക്താവായ ചേതനനെയാണു് സാധാരണ ആത്മാവു് (പുരുഷൻ) എന്നു പറയുന്നതു്. ഭോഗ്യപദാർത്ഥങ്ങളെല്ലാം സത്ത്വരജസ്തമോഗുണാത്മകങ്ങളാണു്. ഭോക്താവു് ഈ മൂന്നു ഗുണങ്ങരംക്കും അതീതനാണു്. മാത്രമല്ല വണ്ടിക്കാരനെപ്പോലെ ജഡശരീരത്തെ നിയന്ത്രിക്കുന്ന ഒരു ചേതനനുണ്ടു്. ആ ചേതനനാണു് അധിഷ്ഠാനവസ്തുവായ ആത്മാവു്. ഒരു വസ്തുവിന്റെ അനുഭവമുണ്ടാകണമെങ്കിൽ ആ വസ്തുവും ഇന്ദ്രിയങ്ങളും തമ്മിൽ ബന്ധമുണ്ടാകണം. അതിനുംപുറമേ പഞ്ചേന്ദ്രിയവിഷയരൂപേണ വസ്തുക്കളെയും വിഷയഗ്രഹണോപകരണരൂപേണ ഇന്ദ്രിയങ്ങളേയും വിളക്കുന്ന ഒരാരംകൂടി വേണം. ആ ആളാണു് പ്രകാശസ്വരൂപനായ, ജ്ഞാനസ്വരൂപനായ, ആത്മാവു്. വിചാരശീലരായ മഹാത്മാക്കരം ദുഃഖമോചനത്തിനായി പ്രവത്തിച്ചു കാണുന്നുണ്ടു്. ത്രിഗുണാത്മകവും ജഡവുമായ വസ്തുക്കരം സുഖദുഃഖവിഷാദാത്മകങ്ങളാണു്. അതിനാൽ അവയ്ക്കു ദുഃഖമോചനം (മോക്ഷം) ഉണ്ടാകയില്ലെന്നു് ഉറപ്പുതന്നെ. അപ്പോരംപ്പിന്നെ വിചാരശീലരായ മഹാത്മാക്കരം ആരുടെ മോക്ഷത്തിന്നായിട്ടാണു പ്രവത്തിയ്ക്കുന്നതു് ? ശരീരബന്ധത്തിൽ കുടുങ്ങിയ ആത്മാവിന്റെ. ചുരുക്കത്തിൽ സാവയവവും ജഡവുമായ ഭോഗ്യവസ്തുക്കരം പരാർത്ഥത്തിനുവേണ്ടിയുള്ളതായതുകൊണ്ടും, ആ പരൻ ത്രിഗുണാത്മകനു (ജഡസ്വരൂപൻ) ആകാൻ തരമില്ലാത്തതുകൊണ്ടും, ജഡവസ്തുക്കളെ പ്രവത്തിപ്പിക്കാൻ അധിഷ്ഠാതാവു് വേണമെന്നുള്ളതുകൊണ്ടും, സജ്ജനങ്ങളുടെ മോക്ഷോന്മുഖപ്രവൃത്തി കാണുന്നതുകൊണ്ടും ആത്മാസ്തിത്വം അംഗീകരിയ്ക്കണം എന്നർത്ഥം.

ആത്മാവിനെ അംഗീകരിച്ചില്ലെങ്കിലും പ്രകൃതിശക്തിയെ അംഗീകരിച്ചാൽ മതി യെന്നു പറയുന്നവരുണ്ട്. പ്രകൃതിനിയമമനു സരിച്ച് എല്ലാം നടക്കുന്നു എന്നല്ലാതെ ആത്മാ വിൻെറയോ ഈശ്വരൻേറയോ ഒന്നും ആവശ്യം ഒരിടത്തും കാണുന്നില്ല എന്നാണ് അവരുടെ പക്ഷം. വെററിലയും അടയ്ക്കയും ചുണ്ണാമ്പും ചേന്നാൽ ചുവപ്പുനിറമുണ്ടാകുന്നതു സ്വാഭാവി കമല്ലേ? ഇതുപോലെ ഭൗതികവസ്തുക്കളുടെ സംയോഗവിയോഗങ്ങൾമൂലം സൃഷ്ടിസ്ഥിതി ലയങ്ങൾ നടന്നുകൊള്ളും; അതിനായിട്ട് ഒരു ചേതനനെ അംഗീകരിക്കേണ്ടതില്ല എന്നത്ഥം. ഇതു പറയുന്നവൻ ജഡമോ ചേതനനോ എന്നു ചിന്തിച്ചാൽത്തന്നെ ആത്മാവില്ലെന്നു പറയു ന്നതു് അത്ഥശൂന്യമാണെന്നു കാണാം. റോക്ക ററു സ്വയം പ്രവത്തിച്ച് ചന്ദ്രനിൽ ഇറങ്ങി പാറ മാന്തിയെടുത്തു വന്നു എന്നതു ശരിതന്നെ. പക്ഷേ അതിനെ പ്രവൃത്തിപഥത്തിലേയ്ക്കു തള്ളിവിട്ടതു ചേതനനല്ലേ? ഭൗതികവസ്തു ക്കളുടെ സംയോഗവിയോഗങ്ങൾക്കു ഹേതുഭൂത നായിട്ടു ചേതനനെ അംഗീകരിക്കണ്ടേ? ചുണ്ണാമ്പും വെററിലയും അടയ്ക്കായും തന്നത്താൻ സമ്മേളിച്ചതായി ഇതുവരെ കണ്ടിട്ടില്ല. ഇനി അതൊക്കെ നടന്നാൽത്തന്നെ അവയ്ക്കു് ജ്ഞാന മുണ്ടെന്നും അവ ഇതരവസ്തുക്കളെ ജ്ഞാതൃരൂപേ ണ അറിയുന്നുണ്ടെന്നും പറയാനാകുമോ? നിയ ന്ത്രിതമിസൈലുകൾക്കും (guided missiles) ഒരു നിയന്താവില്ലാതെ പ്രവത്തിക്കാനാവ തല്ല. അതിനാൽ ജ്ഞാതാവുംജ്ഞാനസ്വരൂപനു മായ ആത്മാവിനെ അംഗീകരിക്കുന്നവരാണ് യുക്തിചിന്ത ചെയ്യുന്നവർ.

''ആത്മാവുണ്ടെന്നു സമ്മതിച്ചാൽത്തന്നെ ഈശ്വരനെ അംഗീകരിക്കണമെന്നില്ലല്ലോ. പ്രകൃതിശക്തികളേയും ആത്മാക്കളെയും അംഗീ കരിച്ചാൽ ഒക്കെയായല്ലോ. നാംതന്നെ ആത്മാ ക്കൾ. നാം തന്നെ പ്രകൃതിശക്തികളെ നിയ ന്ത്രിക്കുന്നവർ. ഇവിടെ ഈശ്വരനെ നാമെ ന്തിനു് സ്വീകരിക്കണം?'' എന്ന വാദഗതിക്കാ രോടു പറയാനുള്ളതിതാണ്:

ഈ പ്രകൃതിശക്തികൾ തങ്ങളുടേതല്ലെന്നു് അവർ സ്വയം സമ്മതിക്കുന്ന സ്ഥിതിയ്ക്കു് – അതുകൊണ്ടാണല്ലോ അതിനെ നിയന്ത്രിക്കാൻ അവർ പണിപ്പെടുന്നതു് – ഈ ശക്തികളുടെ പ്രയോക്താവാരു്? അതായതു് ഈ ശക്തി കളുടെ സ്വാമിയായ ശക്തനാരു്? കലം, ചട്ടി, വീടു് മുതലായവയെപ്പോലെ സമസ്തപ്രപഞ്ച വും ഏതെങ്കിലും കത്താവിനാൽ നിമ്മിക്കപ്പെട്ട താകണം. അവയുടെയെല്ലാം കർത്തൃത്വം തങ്ങൾ ക്കല്ലെന്നു് ഈശ്വരനിഷേധികളായ യുക്തിവാ ദികൾ സമ്മതിക്കുകയും ചെയ്യും. വേണമെ ങ്കിൽ ഒന്നുകൂടി അവർ സമ്മതിക്കും: പ്രപഞ്ച കത്താവു തങ്ങളല്ല, തങ്ങളെപ്പോലെയുള്ളവരു മല്ല, എന്നു്. അതുതന്നെയാണ് ഈശ്വരവിശ്വാ സികളായ സജ്ജനങ്ങളും പറയുന്നതു്: ഈ പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നതു തങ്ങളല്ല, തങ്ങളെപ്പോലെയുള്ള വരുമല്ല; അതു നടത്തുന്നതു് സവ്വജ്ഞനും സവ്വ ശക്തനും സവ്വവ്യാപിയുമായ ഈശ്വരനാണ്. അതുകൊണ്ടു് ഈശ്വരനുണ്ടെന്നു് അംഗീകരി ക്കുന്നതാണു് യുക്തിസഹം. ഇക്കാണായ പ്രപഞ്ചം ഏതൊന്നിൽനിന്നുണ്ടായി ഏതൊ ന്നിൽ നിലനിന്നു് ഏതൊന്നിലേയ്ക്കുതന്നെ വീണ്ടും ലയിച്ചുചേരുന്നുവോ അതാണ് ബ്രഹ്മം, പരമാത്മാവു്, ഈശ്വരൻ. പ്രതിക്ഷണം പരി ണമിച്ചുകൊണ്ടിരിക്കുന്ന ശരീരത്തിൽ വികാര രഹിതനായി ഏകരസമായി നിരന്തരം വത്തി ക്കുന്ന സദ്വസ്തുവാണ് ആത്മാവു്. ഇതുപോ ലെ അനുക്ഷണം മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന സമസ്തപ്രപഞ്ചത്തിൻേറയും അധിഷ്ഠാനമായ ചൈതന്യമാണ് ഈശ്വരൻ എന്നു ചുരുക്കി പ്പറയാം. അങ്ങനെയാണെങ്കിൽ ഈശ്വരൻ ഒന്നല്ലേ ഉണ്ടാകാൻ നിവൃത്തിയുള്ളൂ? മുപ്പത്തി മുക്കോടി ദേവന്മാരെന്നും ബ്രഹ്മവിഷ്ണുമഹേ ശ്വരന്മാരെന്നും മററും നാനാതരം ഈശ്വരന്മാരെ അംഗീകരിച്ചാരാധിക്കുന്നതെന്തിനാണ്? അതു തെററല്ലേ? ഈശ്വരൻ ഒന്നേയുള്ളു എന്നതു ശരി. ഈശ്വരനു് പേരൊന്നേ പാടുള്ളു എന്നു പറയുന്നതു് തെററു്. ''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' (ഋഗ്വേദം 1. 164. 46.) എന്നാണ് ഋഷിമാർ പറഞ്ഞിട്ടുള്ളതു്. ''സ ബ്രഹ്മ സ ശിവഃ സ ഹരിഃ സേന്ദ്രഃ സോഽക്ഷരഃ പരമഃ സ്വരാട്'' എന്നാണ് നാരായണസൂക്ത ത്തിൽ പറഞ്ഞിട്ടുള്ളതു്. വെള്ളത്തെ പാനി യെന്നോ വാട്ടറെന്നോ ജലമെന്നോ തണ്ണീ

യെന്നോ അകവയെന്നോ ഉദകമെന്നോ എന്തു വേണമെങ്കിലും വിളിച്ചുകൊള്ളട്ടെ. ഓരോരുത്തരുടേയും ഉള്ളിൽ പ്രകാശിക്കുന്ന വസ്തു സ്വരൂപം ഒന്നല്ലേ ? അതുപോലെ നാനാ നാമങ്ങൾ ചൊല്ലി വിളിച്ചാലും ഈശ്വരന്റെ ഏകത്വത്തിനു് ഹാനി വരുന്നില്ല എന്നു മനസ്സിലാക്കണം.

ഈശ്വരനു നാനാനാമങ്ങൾ പറഞ്ഞാലും സ്വരൂപത്തിനു മാററമില്ലെന്നു് ജലത്തിന്റെ ഉദാഹരണത്തിൽനിന്നു് വ്യക്തമായി. അന്നിലയ്ക്കു് സർവ്വജ്ഞനും സർവ്വവ്യാപിയും സർവ്വശക്തിയുമായ ഈശ്വരൻ നിർഗ്ഗുണനും നീരൂപനും ആകാനേ തരമുള്ളു. ജ്ഞാതാവായ ആത്മാവിന്നു് രൂപമില്ല ഗുണവുമില്ല എന്നതു് എല്ലാവക്കും അനുഭവവുമാണു്. പരമതത്ത്വം വിചിന്തനം ചെയ്യുമ്പോൾ ഈശ്വരൻ പ്രപഞ്ചാതീതനാണു്; നിർഗ്ഗുണനിരാകാരനാണു്. എന്നാലും സർവ്വശക്തിയായ ഈശ്വരന്നു് വേണമെങ്കിൽ രൂപമെടുക്കാം, സഗുണനായി പ്രത്യക്ഷപ്പെടാം എന്നു് അംഗീകരിയ്ക്കുന്നതിൽ യാതൊരു പാകപ്പിഴയുമില്ല. ജലംതന്നെ മഞ്ഞുകട്ടിയായാൽ സരൂപമായി;ആവിയായാലും വാതകമായാലും രൂപം നഷ്ടപ്പെടുകയും ചെയ്യുന്നുണ്ടു്. ഇതിന്റെ യഥാർത്ഥതത്ത്വം ഈശ്വരാനുഭൂതിയുണ്ടായാൽ മാത്രമേ വ്യക്തമാകയുള്ളു. ഓന്തിന്റെ നിറത്തെപ്പററി കലഹിയ്ക്കുന്നവർ "ഓന്തിന്റെ നിറം മാറും" എന്നറിയാത്തവരാണു്. ഈശ്വരസ്വരൂപം ഇന്നതാണെന്നു പിടിവാശിപിടിയ്ക്കുന്നവർ "ആനയെക്കണ്ട കുരുടന്മാരാണു്"; അവർ ഈശ്വരന്റെ യഥാർത്ഥതത്ത്വം ഗ്രഹിയ്ക്കാത്തവരാണു്. മുപ്പത്തിമുക്കോടി ദേവന്മാരും, ബ്രഹ്മവിഷ്ണുമഹേശ്വരന്മാരും, വിദേശികൾ ആരാധിയ്ക്കുന്ന ദേവതകളുമൊന്നും വെവ്വേറെ ഈശ്വരന്മാരല്ല. ഏകനായ ഈശ്വരനെ ആരാധിയ്ക്കാൻ വിഭിന്നസ്വഭാവക്കാർ സ്വീകരിയ്ക്കുന്ന പ്രതീകങ്ങൾ മാത്രമാണവ. ദേവീദേവന്മാരെല്ലാം ഓരോ പ്രതീകങ്ങൾ മാത്രം. സമസ്ത പ്രപഞ്ചത്തിന്റെയും സൃഷ്ടിസ്ഥിതിപാലനങ്ങൾ നടത്തുന്ന ഈശ്വരൻ ഏകൻതന്നെ. ആ ഈശ്വരനെ ആരാധിക്കാൻ വിഭിന്നമനഃസ്ഥിതിക്കാർ സ്വീകരിക്കുന്ന പ്രതീകങ്ങളാണു് ദേവീദേവന്മാർ. പരമാർത്ഥദൃഷ്ട്യാ ഈശ്വരൻ നിർഗ്ഗുണനിരാകാരനാണെങ്കിലും വ്യവഹാരദൃഷ്ട്യാ പ്രതീകങ്ങളിൽ അവിടുന്നു് സഗുണനിരാകാരനായും സഗുണസാകാരനായും വെളിപ്പെടുന്നവനുമാണു്. അപരിണാമിയാണെങ്കിലും മായാവിയെപ്പോലെ നാനാവിധപ്രപഞ്ചമായി അവിടുന്നു കാണപ്പെടുന്നു. ഇങ്ങനെ ആദ്യം ഈശ്വരനുണ്ടെന്നു് ഉറപ്പിയ്ക്കാം. തുടന്നു് അവരവക്കു് രുചിക്കുന്ന രൂപത്തിൽ അവിടുത്തെ ആരാധിച്ചു് സാക്ഷാത്കരിയ്ക്കാൻ ശ്രമിക്കുകയും വേണം.

> "അസ്തീത്യേവോപലബ്ധവ്യ-
> സ്തത്ത്വഭാവേന ചോഭയോഃ;
> അസ്തീത്യേവോപലബ്ധസ്യ
> തത്ത്വഭാവഃ പ്രസീദതി."(കം. ഉ. 6. 13.)

തത്ത്വവിചാരത്തിലൂടെ ഈശ്വരനുണ്ടെന്നു് അറിഞ്ഞവന്നു് തത്ത്വവിചാരം പരിപാകപ്പെട്ടപ്പോൾ ഈശ്വരാനുഭൂതി ഉണ്ടാകുന്നു. മനുഷ്യജന്മത്തിന്റെ ലക്ഷ്യം അങ്ങനെ സാക്ഷാത്കരിയ്ക്കപ്പെടുകയും ചെയ്യുന്നു.

---

"ഈശ്വരനോടുള്ള പരമപ്രേമമാണു ഭക്തി. ഈ പ്രേമംതന്നെ യഥാർത്ഥമായ അമൃതത്വം; അതു ലഭിച്ചാൽ മനുഷ്യൻ തൃപ്തനായി; നഷ്ടത്തെക്കുറിച്ചു ശോചിക്കുന്നില്ല; ഒരിക്കലും ദ്വേഷിക്കുന്നില്ല; അതു നേടിയവൻ മത്തനായിത്തീരുന്നു." "ഈ ലോകം വലിയൊരു ഭ്രാന്താലയം; എല്ലാവക്കും ഭ്രാന്താണിവിടെ; ചിലക്കു പണത്തിൽ, ചിലക്കു പെണ്ണിൽ, ചിലക്കു പുകഴിൽ; ചുരുക്കം ചിലക്കു് ഈശ്വരനിലും. ഈശ്വരനിലുള്ള ഭ്രാന്താണു് എനിക്കിഷ്ടം. നമ്മെ ഒരു നിമിഷംകൊണ്ടു തനിത്തങ്കമാക്കുന്ന ചിന്താമണിയാണീശ്വരൻ; രൂപം അങ്ങനെ തന്നെയിരിക്കും; പക്ഷേ സ്വഭാവം മാറിപ്പോയി – മനുഷ്യരൂപം തുടരുന്നു; എന്നാലിനി നമുക്കു ദ്രോഹമോ പാപമോ ചെയ്യാനാവില്ല."

—വിവേകാനന്ദസാഹിത്യസർവ്വസ്വം. 6. 322.

# ഗീതാമാർഗ്ഗപ്രവേശിക

(പതിനേഴാം അദ്ധ്യായം, ഫെബ്രുവരിലക്കത്തിൽനിന്നു തുടർച്ച്)

## ശ്രീ വിമലാനന്ദസ്വാമികൾ

ആഹാരത്രൈവിധ്യം വിവരിച്ചശേഷം യജ്ഞം ഗുണത്രയമനുസരിച്ച് വിഭജിക്കുന്നു. യജ്ഞം എന്നു പറഞ്ഞാൽ ദേവപൂജയാണെന്നു മൂന്നാമധ്യായത്തിൽത്തന്നെ വിവരിച്ചു. പുരുഷാർത്ഥപ്രാപ്തിക്കുവേണ്ടിയാണ് യജ്ഞാനുഷ്ഠാനം. ദുഃഖലേശശൂന്യമായ, മുക്തിരൂപമായ, പരമാനന്ദപ്രാപ്തിയോ, സുഖപ്രധാനമായ ഐഹികവും പാരത്രികവും ആയ ശ്രേയഃപ്രാപ്തിയോ ആണ് ധർമ്മരൂപമായ സുഖം. യജ്ഞം രണ്ടിനും ഉപകാരകമാണ്. ദ്രവ്യയജ്ഞം, യോഗയജ്ഞം, സ്വാധ്യായയജ്ഞം, തപോയജ്ഞം, ഹവിർയജ്ഞം മുതലായ രൂപങ്ങൾ ഉണ്ടെങ്കിലും ദേവതാരാധനമോ പരമേശ്വരാനുഗ്രഹം ലഭിക്കണമെന്ന ഫലമോ ഉദ്ദേശിച്ചിട്ടില്ലാത്തവയൊന്നും യജ്ഞമാകയില്ല. വ്യവസായവും തൊഴിലും മററും മേൽ കാണിച്ച ദൃഷ്ടിയിലല്ലാതെ വിഹിതയജ്ഞമാകയില്ലെന്നു മാത്രമല്ല ആപാതദൃഷ്ടിയിലും യജ്ഞമാകയില്ല. അതുകൊണ്ടു് ഭഗവാൻ ഉപദേശിക്കുന്നു: സാത്ത്വികമായ ഭാവത്തിൽ യജ്ഞം നിറവേറണമെങ്കിൽ 1. ഫലാകാംക്ഷ പാടില്ല; അതായതു ദേവതാപൂജ വേണ്ടവണ്ണം നടക്കണം എന്നല്ലാതെ അതിൽനിന്നും മറെറാരു ലാഭവും കൂടി ലഭിക്കണം എന്നുള്ള ആശ യജ്ഞത്തിനുള്ള പ്രേരണയാകരുതു്. 2. യജ്ഞസ്വരൂപവും ഇതികർത്തവ്യതയും ശാസ്ത്രത്തിൽനിന്നും ലഭിച്ചതായിരിക്കണം. അതായതു് മൂഢവിശ്വാസമനുസരിച്ചോ സ്വന്തം കല്പനപോലെയോ ആകരുതു്. 3. യജ്ഞം അംഗപൂർത്തിയോടുകൂടി ശാസ്ത്രപ്രകാരം ദൃഷ്ടമോ അദൃഷ്ടമോ ആയ മറെറാരു ഫലചിന്തയുമില്ലാതെ നിറവേററണമെന്ന മനസ്സമാധാനം (ഏകാഗ്രത) ഉണ്ടായിരിക്കണം. ഈ മൂന്നംശങ്ങൾ ഇല്ലാതെ സാത്ത്വികയജ്ഞം സിദ്ധിക്കുകയില്ല. സ്വർഗ്ഗാദിഫലങ്ങൾ ഉദ്ദേശിച്ചിട്ടോ, താൻ ധാർമ്മികനാണെന്നു പ്രഖ്യാപനം ചെയ്യാമെന്നു് ഉന്നംവെച്ചുകൊണ്ടോ അനുഷ്ഠിക്കുന്ന യാഗം രാജസമാണെന്നു ധരിക്കണം. ശാസ്ത്രോക്തമായ വിധി പാലിക്കാതെയും, അന്നദാനം കൂടാതെയും, ദക്ഷിണാരഹിതമായും, മന്ത്രങ്ങൾ ശരിക്കു് ഉപയോഗിക്കാതെയും, നിർവ്വഹിക്കപ്പെടുന്ന യജ്ഞം താമസമാണെന്നു ശിഷ്ടന്മാർ പറയുന്നു.

യജ്ഞത്തെ സംബന്ധിച്ച ഗുണത്രൈവിധ്യം വിവരിച്ചശേഷം വരുന്നതായ തപസ്സിന്നു് ശാരീരികം, വാചികം, മാനസികം എന്നു മൂന്നു ഭേദങ്ങൾ ഉണ്ടു് എന്നു് ഒരു അവാന്തരസംഗതി മനസ്സിലാക്കേണ്ടതുണ്ടു്. ശരീരം കൊണ്ടു് അനുഷ്ഠിക്കുന്ന തപസ്സുതന്നെയും കർതൃകരണങ്ങളെ ഉപയോഗിച്ചു ചെയ്യേണ്ടതുതന്നെയാണു്. എങ്കിലും ശരീരത്തിന്നാണ് പ്രാധാന്യമെന്നതുകൊണ്ടു് ശാരീരികതപസ്സ് എന്നു നിർദ്ദേശിച്ചു. ശാരീരികതപസ്സിന്റെ അംഗങ്ങൾ 1. ദേവദ്വിജഗുരുപ്രാജ്ഞപൂജനം 2. ശരീരശോധന 3. ആർജവം 4. ബ്രഹ്മചര്യം 5. അഹിംസ. ദേവദ്വിജഗുരുപ്രാജ്ഞരുടെ പൂജയെന്നു പറയുന്നതു് അവരുടെ സന്നിധിയിൽ ശാസ്ത്രവിഹിതമായ ആചാരം പാലിക്കുക എന്നതാണ്. വിഷ്ണുമഹേശ്വരാദിദേവന്മാർ, വേദനിഷ്ഠന്മാർ, ദ്വിജന്മാർ, തത്ത്വജ്ഞാനമുള്ളവർ എന്നിവരാണ് ഇവിടെ പ്രത്യേകം പറഞ്ഞ പ്രാജ്ഞർ. അവർ ദ്വിജന്മാരോ ഗുരുഭൂതന്മാരോ അല്ലെങ്കിലും പൂജനീയരാണു്. ആർജവം കായമനോവാക്കുകളുടെ ഏകരൂപതയാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടെങ്കിലും ഇവിടെ ശാരീരികതപസ്സിൽ ഉൾപ്പെടുത്തിയിരിക്കുകയാൽ വിഹിതകാര്യങ്ങളിൽ ശരീരപ്രധാനമായി ചെയ്യേണ്ട പ്രവർത്തനവും നിഷിദ്ധകാര്യങ്ങളിൽനിന്നും ഉള്ള പിൻവാ

ങ്ങലും 'ഒരേ രൂപത്തിൽ എപ്പോഴും നടത്തുന്ന സ്വഭാവം' എന്നു് അത്ഥമാക്കണം. മുമുക്ഷുക്കളായ സ്ത്രീപുരുഷന്മാർ തമ്മിൽ ഭോഗ്യതാബുദ്ധിയോടുകൂടിയുള്ള ദശനസ്പശനാദികം പോലും തീരെ വർജിക്കേണ്ടതാണെന്നു് ബോധിപ്പിക്കുന്നതിലേക്കാണു് ബ്രഹ്മചര്യം ശാരീരികതപസ്സിൽ ഉൾക്കൊള്ളിച്ചിട്ടുള്ളതു്. പ്രായേണ പ്രാണിപീഡനം കരബലമുപയോഗിച്ചുതന്നെ ആകയാൽ അഹിംസയും ശാരീരതപസ്സായി ഗണിയ്ക്കുന്നു.

അന്യർ കേൾക്കത്തക്കവണ്ണമോ വായിച്ചു മനസ്സിലാക്കുവാൻ പററുന്നവിധമോ പ്രയോഗിക്കുന്ന വാക്കുകളിൽകൂടിയും തപസ്സ് അനുഷ്ഠിക്കുവാൻ കഴിയും. പ്രയോഗിക്കുന്ന വാക്യം അന്യരുടെ മമ്മം തുളച്ചും മാനം നശിപ്പിച്ചും മററും അവക്കു് ദുഃഖത്തിനിടയാകുന്ന വിധമായിരിക്കരുതു്; എന്നു മാത്രമല്ല, സത്യവും പ്രിയവും ഹിതവും ആയിരിക്കണം. ഇവയിൽ ഏതെങ്കിലും അംശത്തിൽ കുറവു പററിയാൽ തപസ്സാകയില്ല. ഹിതോപദേശവും സ്വാധ്യായവുമല്ലാതെയുള്ള വാക്യപ്രയോഗം ഈ ദർഘടങ്ങളിൽ മിക്കവാറും പെടാതിരിക്കുകയില്ല. കേൾക്കുമ്പോൾ പ്രിയമായാലും പരിണാമത്തിൽ ഹിതമായിരിക്കണമെങ്കിൽ പുരുഷാത്ഥസാധകമായിരിക്കണം വാക്യം. സ്വാഗതവും അനുമോദനവും മററും പ്രിയമായാലും സത്യവും ഹിതവും ആകണമെന്നില്ല. ഗുരുവോ, പിതാവോ, ശിഷ്യനോടോ മകനോടോ, 'നീ സമത്ഥനാണു്. പ്രസിദ്ധനായിത്തീരും' എന്നു പറഞ്ഞാൽ സത്യമോ,ഹിതമോ ആകണമെന്നില്ല. ''നിയമപ്രകാരം വിദ്യ അഭ്യസിക്കുകയും സ്വധമ്മം പാലിക്കുകയും ചെയ്യുക, അതിൻെറ ഫലമായി നിനക്കു ശ്രേയസ്സുണ്ടാകും.'' എന്ന വാക്യം ലക്ഷണത്തിന്നു യോജിച്ചതാണു്. ജപയജ്ഞം എന്നു പറയപ്പെടുന്ന സ്വാധ്യായാഭ്യസനവും വാചികമായ തപസ്സാണു്. ഏതു പുസ്തകവും ആവത്തിക്കുന്നതു സ്വാധ്യായമല്ല; വേദമോ തത്തുല്യമോ ആയവയുടെ ആവത്തനംമാത്രമേ തപസ്സു് ആകുകയുള്ളു.

മനസ്സിൽ ഒരു വിധത്തിലും ആകുലത കടക്കാതെ സൂക്ഷിക്കുകയാണു് മനഃപ്രസാദം. സൗമ്യത്വം അഥവാ സൗമനസ്യം എന്നു പറയുന്നതു്, ആരുടെയും അഹിതം ചിന്തിക്കാതെ ഹിതം മാത്രം കാംക്ഷിക്കുക എന്ന മനോഭാവത്തിനെയാണു്. മൗനം. മനസ്സംയമപൂർവ്വകമായ വാക്സംയമംതന്നെ; മനസ്സിനെ നിരോധിച്ചു് ധ്യേയത്തിൽ ഉറപ്പിക്കുകയാണു് ആത്മവിനിഗ്രഹം. ഭാവസംശുദ്ധി എന്നതു് വ്യവഹാരസന്ദർഭത്തിൽ അന്യരോടു കപടം കാണിക്കാതിരിയ്ക്കലാണു്. ഇവയെല്ലാം മാനസമായ തപസ്സാണു്. ഇങ്ങനെ ത്രികരണങ്ങളെക്കൊണ്ടും സാധിയ്ക്കുന്ന തപസ്സ സാത്ത്വികമോ രാജസമോ താമസമോ ആകുവാൻ കഴിയും. ''മനസശ്ച ഇന്ദ്രിയാണാം ച ഐകാഗ്ര്യം പരമം തപഃ'' മനസ്സിൻെറയും ഇന്ദ്രിയങ്ങളുടെയും ഏററവും അധികമായ ഏകാഗ്രതയാണു് തപസ്സിൻെറ ഹൃദയം. അതുകൂടാതെ ത്രികരണങ്ങളെക്കൊണ്ടും പൂണ്ണരൂപത്തിൽ തപസ്സു് സാധ്യമല്ല. ഭഗവാൻ ഇവിടെ സാത്ത്വികതപസ്സിനെ വണ്ണിക്കുന്നതിൽനിന്നും ഇതു വ്യക്തമാണു്; നിർദ്ദേശിച്ച മൂന്നുവിധമായ തപസ്സും അത്യന്തശ്രദ്ധയോടുകൂടി അനുഷ്ഠിക്കുന്നവർ സമാഹിതചിത്തന്മാരായിരിക്കും. കമ്മം സഫലമായി പയ്യവസാനിക്കുമോ നിഷ്ഫലമായിപ്പോകുമോ എന്ന മനശ്ചാഞ്ചല്യമില്ലാതെ അവർ ചെയ്യുന്നതു നിറവേററുന്നപക്ഷം അതു് കായികവും വാചികവും മാനസവും ആയ സാത്ത്വികതപസ്സായിത്തീരുമെന്നു ശിഷ്ടജനങ്ങൾ പറയുന്നു.

ഏതുവിധമായ തപസ്സിനെയാണു് ശിഷ്ടന്മാർ രാജസമെന്നു പറഞ്ഞിരിക്കുന്നതു് ? ഫലകാംക്ഷകൂടാതെയുള്ള തപസ്സു് സാത്ത്വികമാണെന്നു ലക്ഷണം പറയുമ്പോൾ രാജസവും താമസവുമായ തപസ്സു് ഫലകാംക്ഷയോടുകൂടിയേ ആയിരിക്കുകയുള്ളു എന്നു് അത്ഥം കൊണ്ടു് വരുന്നു. പിന്നെ എന്തു വിശേഷതയാണു് രാജസമായ തപസ്സിന്നുള്ളതു് ? സത്കാരമാനപൂജാത്ഥം: രാജസികതപസ്സിൽ അത്ഥിക്കുന്നതെന്താണു് ? ശാസ്ത്രവിഹിതമായ ഫലംപോലുമല്ല. പിന്നെയോ ? ഈ സാധകൻ നല്ല തപസ്വിയാണെന്നറിയുന്നവക്കു മനസ്സിൽ ആദരവുണ്ടാകണം, അതിൻെറ ഫലമായി അവർ എഴുന്നേററു സ്വീകരിച്ചു വാക്കു

കൊണ്ടു മാനിക്കണം, അവർ നമസ്കാരാദികൾ കൊണ്ടു പൂജിക്കണം, എന്നിപ്രകാരമുള്ള ആന്തരാഭിലാഷമാണ് രാജസികതപസ്സിന്റെ പിന്നിൽ കാണേണ്ടതു്. ഇതിനുവേണ്ടി ചെയ്യുന്ന തപസ്സ് ആസ്തിക്യബോധത്തിന്റെ ഫലമല്ല, ദംഭംകൊണ്ടാണതു നിലവിൽ വരുന്നതു്. അക്കാരണംകൊണ്ടു് ഇതു ചലവും അധ്രുവവുമാണ്. വിനാശിയും അനിശ്ചിതഫലവുമാണ്. ആവിധതപസ്സ് നിയമശൂന്യമാകയാൽ തപസ്സുണ്ടെന്നു പറയപ്പെടുന്നയാളിൽ അതു ചിലപ്പോൾ കാണും, ചിലപ്പോൾ കാണുകയില്ല; ഉള്ളപ്പോഴും അതു വേണ്ട ഫലം കൊടുക്കുകയുമില്ല.

താമസമായ തപസ്സിന്റെ സ്വരൂപം ഈ വിധമാണ് ശിഷ്ടന്മാർ വർണ്ണിക്കുന്നതു്: 1. മൂഢഗ്രാഹം, 2. ആത്മപീഡ, 3. പരവിനാശം. ഈ മൂന്നു ലക്ഷണങ്ങളാണ് താമസതപസ്സിനുള്ളതു്. 1. അഹിതകാര്യങ്ങൾ ഹിതമാണെന്നു ഭ്രമിച്ച് അതിൽ കാട്ടുന്ന ദുരാഗ്രഹമാണ് മൂഢഗ്രാഹം. ബുദ്ധിയുള്ളവർ അവരവരുടെ ശക്തിയിൽ കവിഞ്ഞതോ ഫലം നാശകരമെന്നു ബോധ്യമുള്ളതോ ലാഭവും നഷ്ടവും തുല്യമായിട്ടുള്ളതോ, അസാധ്യമായതോ ആരംഭിക്കുകയില്ല. കാരണം ആരംഭിച്ചാൽ ഉദ്ദേശിക്കാതെയുള്ള ശരീരപീഡ അനുഭവിക്കേണ്ടിവരും. ഇവിടെ ആത്മാ ശരീരമാണ്. അന്യരെ നശിപ്പിക്കുവാൻ താൻ തപിച്ച് അഭിചാരം ചെയ്യുകതന്നെയാണ് പരോത്സാദനം.

സാത്ത്വികദാനത്തെപ്പററി വിധിക്കുന്നതു് ഇങ്ങനെ സംക്ഷേപിക്കപ്പെടുന്നു: 'ഞാൻ ദാനം ചെയ്യാൻ കടപ്പെട്ടവനാണ്'' എന്ന ബോധമല്ലാതെ ഫലത്തെപ്പററിയുള്ള ചിന്ത സാത്ത്വികനായ ദാതാവിൽ ഇല്ല. പ്രത്യക്ഷമായി ഒരു പ്രത്യുപകാരവും പ്രതീക്ഷിക്കാതെ വേണം ദാനം ചെയ്യുവാൻ. പ്രത്യുപകാരസമർത്ഥനായിരുന്നാലും മടക്കിക്കിട്ടും എന്ന ഉദ്ദേശത്തിൽ ദേയദ്രവ്യം കൊടുക്കുന്നതു സാത്ത്വികമാകയില്ല. ദേശകാലം നോക്കിയും സത്പാത്രങ്ങളിലുമാണ് ദാനം വിധിച്ചിരിക്കുന്നതു്. ദാനം ഇവിടെ ഒരു പാരിഭാഷികമായ അർത്ഥത്തിലാണ് പ്രയോഗിച്ചിട്ടുള്ളതു്. യജ്ഞതപസ്സുകളോടുചേർത്തു പറയുന്നതിനാൽ അതു സ്പഷ്ടം. വീര്യവും വിത്തവും തപസ്സുമുള്ളവർക്കു ധർമ്മാഭിവൃദ്ധിക്കുവേണ്ടി ചെയ്യുന്ന അർത്ഥസമർപ്പണമാണ് ഇവിടെ ദാനം; അല്ലാതെ ചോദിക്കുന്നവർക്കോ അഭാവഗ്രസ്തന്മാർക്കോ എന്തെങ്കിലും കൊടുക്കുകയല്ലതു്. അതു ദയാപ്രദർശനമോ ഉപകാരംചെയ്യലോ മാത്രമാണ്. 'കാലാന്തരത്തിൽ എനിക്ക് ഇതിന്നു പകരമായി ഉപകാരം ലഭിക്കും' അഥവാ 'മുമ്പ് എനിക്ക് ഉപകരിച്ചിരിക്കുന്ന ഇദ്ദേഹത്തിന്നു ദാനം ചെയ്യുന്നതു യുക്തമാണ്'' എന്നുള്ള ചിന്തയോടുകൂടിയോ, സ്വർഗാദി ആമുഷ്മികഫലം സിദ്ധിക്കുമെന്നു കരുതിയോ, ഇത്രയും പണം എന്തിന്നു വ്യയം ചെയ്തു എന്നു പശ്ചാത്തപിച്ചുകൊണ്ടോ ചെയ്യുന്ന ദാനം രാജസമാണ്. ദാനം താമസമായിത്തീരുന്നതു് താഴെ പറയുന്ന ചുററുപാടിലാണ്. ദേശവും കാലവും കൂട്ടാക്കാതെ അശുചിയായി ചെയ്യുമ്പോഴും, പാത്രത ഇല്ലാത്ത മൂർഖന്മാർക്കും ചോരന്മാർക്കും ചൂതുകളിക്കാർക്കും സ്തുതിപാഠകന്മാർക്കും മററും ദാനം ചെയ്യുമ്പോഴും; പ്രതിഗ്രഹീതാവിൽ ഗൗരവമില്ലാതെ പരിഭവം തോന്നുന്ന വാക്കുകൾ പറഞ്ഞുംകൊണ്ടും ദാനം ചെയ്യുമ്പോഴും അതു താമസമാണ്.

മേൽ വിവരിച്ചവിധമുള്ള സൂക്ഷ്മദൃഷ്ടിയോടുകൂടി നോക്കുന്നപക്ഷം ശ്രദ്ധ, ആഹാരം, യജ്ഞം, തപസ്സ്, ദാനം ഇവകളിൽ സാത്ത്വികത്വം സമ്പാദിക്കുകയെന്നതു് അതിനിപുണതയുള്ള ഒരാൾക്കുപോലും സമ്പൂർണ്ണവിജയമാകുമോ എന്നു ചില സമയം സംശയം തോന്നാതിരിക്കുകയില്ല. തന്റെ ശക്തിയുടെ പരിമിതിവരെ വേണ്ടത്ര യത്നത്തോടുകൂടി സത്കർമ്മങ്ങൾ ഗുണസമ്പന്നമാക്കിത്തീർക്കണമെന്ന ദൃഢനിശ്ചയത്തോടുകൂടി പ്രവർത്തിച്ചശേഷവും പൂർണ്ണമായില്ലല്ലോ എന്ന സന്ദേഹം ലേശമെങ്കിലും മനസ്സിൽ തോന്നുമ്പോൾ പരിഹാരത്തിന്നായി ഭഗവാൻ താഴെ പറയുംവിധം ഉപദേശിക്കുന്നു. ഓം തത് സത് എന്നു മൂന്നു ഭിന്ന പദങ്ങൾ ബ്രഹ്മത്തിന്റെ മൂന്നു നാമധേയങ്ങളാണെന്നു വേദാന്തവേത്താക്കൾ ആലോചിച്ചിട്ടുണ്ട്. ('ഓമിതി ബ്രഹ്മ' എന്നു തൈത്തിരീയം, 'തദിതി വാ ഏതസ്യ മഹതോ ഭൂതസ്യ നാമ ഭവതി' എന്ന് ഐതരേയം, 'സദ് ഏവ സോമ്യ ഇദമഗ്ര ആസീത്'' എന്നു ഛാന്ദോഗ്യം.) പൂർവ്വകാലത്തിലെ മഹർഷിമാർ സ്മരി

ച്ചതുപോലെ നമ്മളും ഇപ്പോഠം ഈ ബ്രഹ്മനിർദ്ദേശവാക്യം സ്മരിക്കണം. സാത്ത്വികകമ്മ്ങ്ങളിൽ അനുഷ്ഠാനകാലത്തു വരാവുന്ന ദോഷം പരിഹരിക്കുന്നതിന്നുവേണ്ടി ഈശ്വരാരാധനാരൂപമായ സത്കമ്മങ്ങഠം ചെയ്യുന്നതിന്നിടയിൽ മററെന്തെങ്കിലും വേല ചെയ്യേണ്ടതായോ ലൗകികശബ്ദം ഉച്ചരിക്കേണ്ടതായിവരുകയോ, ഓമ്മക്കേടും തന്ദ്രിയും ഇടയിൽ ചില നിമിഷം പ്രതിബന്ധകമായിത്തീരുകയോ ചെയ്യുന്ന പക്ഷം ഉത്തമസാധകന്മാർ വിട്ടിടത്തുനിന്നും തുടങ്ങുന്നതിന്നുമുമ്പായി, 'ഓം തത്സത്' എന്നു് ഉച്ചരിക്കാറുണ്ടു്. ബ്രാഹ്മണർ തുടങ്ങിയ വൈദികത്രൈവർണ്ണ്യവും, അവർ ഉച്ചരിക്കുന്ന വയ്യെല്ലാം ആധാരമായ വേദവും വേദവിഹിതമായ യജ്ഞാദികളും മുമ്പു ഭഗവാനാൽ നിമ്മിക്കപ്പെട്ടിട്ടുള്ളതു് ഈ മൂന്നു ബ്രഹ്മനാമനിർദ്ദേശങ്ങളുടെ മഹത്ത്വംകൊണ്ടാണു് എന്നു പറഞ്ഞു് അവയെ സ്തുതിക്കുന്നു. സ്തുത്യവസ്തുക്കളുടെ സ്വീകാര്യത പ്രകാശിപ്പിക്കുകയല്ലാതെ അന്യവസ്തുക്കളുടെ നിന്ദയല്ല വേദത്തിൽ സ്തുതിയുടെ പ്രയോജനം. ഓങ്കാരം, ബ്രഹ്മവാചകമായി മുമ്പു നിർദ്ദേശിച്ച 'ഓം തത്സത്' മന്ത്രത്തിന്റെ അവയവമാകയാൽ അതു് ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ളതാണു്. വേദവാദികളായ ബ്രാഹ്മണക്ഷത്രിയവൈശ്യന്മാർ അനുഷ്ഠിക്കുന്ന യജ്ഞം, ദാനം, തപസ്സ് എന്നീ ക്രിയകഠം കാലനിയമം കൂടാതെ സവ്ദാ ഓം എന്നു് ഉച്ചരിച്ചുകൊണ്ടു് വൈഗുണ്യമില്ലാതെ നടത്തപ്പെടുന്നു. മൂന്നവയവങ്ങളിൽ ഒന്നാമത്തേതായ പ്രണവംമാത്രം ഉച്ചരിച്ചാൽ ഇത്രവളരെ ഫലമായപ്പോഠം സമ്പൂണ്ണമായി ഉച്ചരിക്കുന്നതു് എത്രയോ അധികം ഫലവത്താണെന്നുള്ള സ്തുതിയും ഇവിടെ കാണാം. വേദാന്തശ്രവണം വിധിപൂവ്കം അനുഷ്ഠിച്ചിട്ടുള്ളവർ പരബ്രഹ്മാനുസന്ധാനപൂവ്കമായും, അങ്ങനെ ഇല്ലാത്തവർ ബ്രഹ്മവാചകശബ്ദം ഉച്ചരിക്കുന്നതുകൊണ്ടു മാത്രം മംഗളാദി അഭീഷ്ടസിദ്ധി ലഭിക്കുമെന്ന ശ്രദ്ധയോടുകൂടിയിട്ടും പ്രണവോച്ചാരണം കാമ്യമോ നിഷ്കാമമോ ആയ സവ്വൈദികകാര്യ്ങ്ങളിലും സംബന്ധിപ്പിക്കുന്നു.

മുമുക്ഷുക്കളായിട്ടുള്ളവർ വേദവിധിപ്രകാരമുള്ള യജ്ഞം, ദാനം, തപസ്സ് എന്നീ വിവിധക്രിയകഠംമൂലം ഭഗവത്പ്രാപ്തി ഒഴിച്ചു മററൊരു ഫലവും ഉദ്ദേശിക്കാതെ നിഷ്കാമമായി അനുഷ്ഠിക്കുന്നു. വിഷ്ണുസഹസ്രനാമത്തിൽ 'തത്' എന്ന സവ്വനാമം സങ്കോചിപ്പിച്ചു് ഭഗവാന്റെ വിശേഷനാമമായി പ്രയോഗിച്ചിട്ടുള്ളതുപോലെ ഇവിടെയും 'തത്' എന്നതു ബ്രഹ്മനാമമായി സ്വീകരിച്ചിരിക്കുന്നു. വ്യാപകമായ സവ്നാമശബ്ദം സ്ത്രീലിംഗമോ പുല്ലിംഗമോ നപുംസകലിംഗമോ ആയി ഉപനിഷത്തുകളിൽ സാധാരണ പ്രയോഗിക്കുന്നതായി കാണാൻ കഴിയും. ആകയാൽ മുമുക്ഷുക്കഠം സാമാന്യമായ തത്ശബ്ദംകൊണ്ടു് നിഷ്കാമമായി നിർഗ്ഗുണബ്രഹ്മോപാസനയിൽ പരതത്ത്വത്തെ പരാമശിക്കുന്നതു് യുക്തംതന്നെ.

ലൗകികമോ വൈദികമോ ആയ പ്രയോഗങ്ങളിൽ 'സത്' എന്ന ശബ്ദം, ആരെങ്കിലും എന്തെങ്കിലും ഇല്ലെന്നു സന്ദേഹം പറയുമ്പോഠം ഉണ്ടെന്നു് പറഞ്ഞു് സദ്ഭാവം ഉറപ്പിക്കുന്നതിന്നും, അസാധുത്വം ശങ്കിക്കുമ്പോഠം സാധുവാണെന്നു ബോധിപ്പിക്കുന്നതിന്നും ശിഷ്ടരായ ആസ്തികജനങ്ങഠം പ്രയോഗിക്കുന്നു. അതുപോലെ വിവാഹം, യജ്ഞം തുടങ്ങിയ പ്രശസ്തകമ്മങ്ങളിലും ഈ 'സത്'ശബ്ദം പറയാറുണ്ടു്. ആകയാൽ സത് എന്ന ശബ്ദവും എന്തെങ്കിലും അംശത്തിൽ വിഗുണമായ യജ്ഞാദികളെ നിർദോഷമാക്കാൻ സമത്ഥംതന്നെ. മംഗളമായിട്ടുള്ളതു നല്ലതു് എന്നു പറഞ്ഞു് എത്രയും പ്രസിദ്ധമാക്കുന്നുവോ അത്രയും ബഹുജനസുഖവും, അമംഗളമായതിനെ നല്ലതാണെന്നു വിപര്യ്യയമായി ധരിപ്പിക്കുകയും മംഗളമായിട്ടുള്ളതിനെത്തന്നെ പ്രകാശത്തിൽനിന്നും ഒളിക്കാൻ ശ്രമിക്കുകയും ചെയ്യുമ്പോഠം അത്രയും ക്ഷേമഹാനിയും വരുന്നു എന്നു നാം ഇതിൽനിന്നും ധരിക്കണം.

യജ്ഞം, ദാനം, തപസ്സ് ഈ മൂന്നു ധമ്മങ്ങളിൽ താല്പയ്യപൂവ്വകമായി ഉറച്ച നിലയേയും 'സത്' എന്ന പദം പറയുന്നു എന്നുള്ളതു സമീചീനമാണെന്നു ശിഷ്ടന്മാർ പ്രശംസിക്കുന്നു. തദത്ഥീയമായ കമ്മവും 'സത്'എന്നു പ്രശംസിക്കപ്പെടുന്നു. 'തദത്ഥീയം' എന്നതു് 'തദത്ഥം' എന്നതിന്നു തുല്യംതന്നെ. 'തത്' എന്നതു ബ്രഹ്മവാചകമാണെന്നു പറഞ്ഞു. അതുകൊണ്ടു് തദത്ഥം എന്നതിന്നു ബ്രഹ്മാപ്പണബുദ്ധ്യാ അനു

ഷ്ഠിക്കപ്പെടുന്ന കർമ്മം എന്നു് അർത്ഥം സിദ്ധി ക്കുന്നു. ഇങ്ങനെ അസാത്ത്വികവും വിഗുണവു മാണെന്നു ശങ്കിക്കപ്പെടുന്ന ഏതു കർമ്മവും ദോഷ നിർഹരണത്തിന്നും അംഗപൂർത്തിക്കും വേണ്ടി യുള്ള ഈശ്വരനാമസ്മരണമൂലം പൂർണ്ണവും സദ് ഗുണയുക്തവുമായിത്തീരുന്നു, എന്ന ഭഗവദുപ ദേശം അതിമഹത്തുതന്നെ. അവയവസ്തുതി സമു ദായസ്തുതിയിൽ പര്യവസാനിക്കുന്നു എന്നു കണ്ടുകഴിഞ്ഞു. ആകയാൽ ഓം തത് സത് എന്ന മുഴുവൻ മന്ത്രമാണ് സ്തുതിക്കപ്പെട്ടതു്. അതുതന്നെ പ്രയോഗത്തിൽ പ്രസിദ്ധവും.

അധ്യായം ഉപസംഹരിക്കുന്നതു് ആദ്യം പ്രസ്താവിച്ച ശ്രദ്ധയുടെ പ്രാധാന്യം പ്രത്യേ കിച്ചു ദൃഢീകരിച്ചുകൊണ്ടാണു്. ഭഗവാൻ ഉപദേശിക്കുന്നു: ഹേ പാർത്ഥ, നാസ്തികത്വവും അവിശ്വാസവും വെച്ചുകൊണ്ടു നടത്തുന്ന ഹവ നവും ദാനവും തപശ്ചര്യയും സ്വാധ്യായാദി ഇതരകൃത്യങ്ങളും എല്ലാം അസത്താണു്, സാധു ത ഇല്ലാത്തതാണു്, എന്നു ബ്രഹ്മവാദികൾ നിർണ്ണയിച്ചിരിക്കുന്നു. കാരണം അപ്രകാരം ആകുമ്പോൾ അവ ഭഗവത്പ്രാപ്തിസാധനമാ ർഗ്ഗത്തിൽ വരുകയില്ല; അവ സംസാരാവസ്ഥ യിൽ ക്ഷേമത്തിന്നാകട്ടെ മോക്ഷപ്രാപ്തിക്കാ കട്ടെ ബാധകമാകുകയല്ലാതെ സാധകമാക യില്ല. ശ്രദ്ധയില്ലാതെ ശാസ്ത്രവിധി ഉല്ലംഘി ച്ച് തന്നിഷ്ടംപോലെ ആസുരമായി ചെയ്യുന്ന ആരാധനാദികൾ 'ഓം തത്സത്' പറഞ്ഞതു കൊണ്ടുമാത്രം സാദ്ഗുണ്യവും പൂർണ്ണതയും നേടു കയില്ല എന്നു സാരം. കാമക്രോധാദികൾ വിടാതെ ശാസ്ത്രാർത്ഥം അനുഷ്ഠിച്ചാലും സഫല കർമ്മമാകയില്ല; സാത്ത്വികശ്രദ്ധതന്നെയാണു് ഫലപൂർത്തിക്കു മുഖ്യകാരണം.

---

# രാമകൃഷ്ണൻ സഹായം

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

വെള്ളപ്പൂഞ്ചേല ചുററിത്തളിരെതിർതൊഴുകൈയങ്കപീഠത്തിലേററി-
ച്ചെന്താർനേത്രങ്ങൾ ചിമ്മിച്ചൊടികളിൽ മൃദുവാം പുഞ്ചിരിപ്പാലൊഴുക്കി,
പ്രത്യംഗം മെയ്യിൽനിന്നും ശുഭപരിമളവും ചിന്മഹസ്സും പരത്തി
ബ്രഹ്മധ്യാനത്തിൽ നന്നായ് മുഴുകി മരുവിടും രാമകൃഷ്ണൻ സഹായം. 1

തുക്കൈ കൊട്ടിത്തിമത്തും നിരതിശയരസംപൂണ്ടു പൊട്ടിച്ചിരിച്ചും
പെട്ടെന്നുച്ചത്തിലാത്തും ലളിതമധുരമായ്പ്പാട്ടുപാടിക്കുഴഞ്ഞും,
ഭക്തന്മാരോടുകൂടിത്തെരുതെരെ നടരാട്ടമ്പരക്കുംപ്രകാരം
നൃത്തംവെയ്ക്കും ത്രിലോകീശരണചരണനാം രാമകൃഷ്ണൻ സഹായം. 2

കേൾക്കാൻ കാതോർത്തുകൊണ്ടങ്ങനെ നിഗമശിരോവാണിമാർ നില്ക്കുമാറും
കേട്ടിട്ടുൾഭ്രാന്തി നീങ്ങിസ്സകലരുടെ മനോഗ്രന്ഥി ഭേദിക്കുമാറും:
നാനാഭക്തോത്തമന്മാരുടെ നടുവിലിരുന്നത്യുദാരങ്ങളാകും-
തത്ത്വജ്ഞാനാമൃതത്തിൻധാരികൾ ചിതറിടും രാമകൃഷ്ണൻ സഹായം. 3

ക്രീഡിച്ചീടും ചിലപ്പോൾ ചെറിയശിശുവിനെപ്പോലെ സന്തുഷ്ടനായി-
ട്ടാസിച്ചീടും ചിലപ്പോൾ പരമഗുരുവിനെപ്പോലെ ശിഷ്യവ്രജത്തെ,
തുള്ളും ഭാവസ്ഥനായിച്ചിലസമയ,മിടയ്ക്കുച്ചയോഗത്തിലേറി-
ത്തീരെ സ്തംഭിക്കു-മേവം പ്രതിപദനവനാം രാമകൃഷ്ണൻ സഹായം. 4

ശാക്തേയൻ കാളിയായും പ്രണയരസികനാം വൈഷ്ണവൻ കൃഷ്ണനായും
ശൈവൻ ഭൂതേശനായും ശരണകുതുകിയാം ക്രൈസ്തവൻ ക്രിസ്തുവായും,
ഏവം നാനാമതാലംബികളവരവർതൻ ദൈവമായാരെയാണോ
സേവിച്ചീടുന്നതിപ്പോളുലകിൽ മുഴുവനാ രാമകൃഷ്ണൻ സഹായം. 5

വീരാളിപ്പട്ടു ചുററിക്കരതതിയിൽ മഹാഘോരശസ്ത്രങ്ങളേന്തി-
ത്തീക്കട്ടക്കണ്ണുരുട്ടിദ്ധൃതിയിൽ വെളിയിലേയ്ക്കുഗ്രമാം നാവു നീട്ടി,
പൊന്മഞ്ജീരം കിലുക്കിഗ്ഗഗനമുടയുമാററട്ടഹാസം മുഴക്കി,-
ക്കാളീരൂപത്തിലാടും ത്രിഭുവനഗുരുവാം രാമകൃഷ്ണൻ സഹായം. 6

ബാല[1]ത്തിൽപ്പീലിചൂടിക്കടിയിൽ മണികളും കോണവും നൂലുമേന്തി,-
പ്ഫാലത്തിൽഗ്ഗോപി ചാർത്തി സ്മിതലസിതകൃപാലോകതീർത്ഥങ്ങൾ ചിന്തി,
കാലിൽഗ്ഘോഷം കിലുക്കിക്കൃതകുതുകമഘോരാംബതൻ മുമ്പിലെത്തി,-
ച്ചേലിൽ ക്രീഡിച്ച ഗോപീപ്രിയസുതമയനാം രാമകൃഷ്ണൻ സഹായം. 7

കാട്ടാനത്തോലുടുത്തും, തിരുവുടലിൽ വെളുപ്പുള്ള വെണ്ണീറണിഞ്ഞും,
ഗംഗാപാഥസ്സു തിങ്കൾക്കലയിതുകൾ ജടാസഞ്ചയത്തിൽദ്ധരിച്ചും,
തൃക്കൈക്കോലിൽസ്സലീലം മഴുവരമഭയംമാനിതെല്ലാം വഹിച്ചും,
ഗൌരീകാന്തന്റെ ശാന്താകൃതിയിൽ വിലസിടും രാമകൃഷ്ണൻ സഹായം. 8

മോഹത്തിൻ വിഭ്രമത്താൽപ്പകയൊടു കുരിശിൽക്കേററി, മേലാണിമേടി,
ത്തന്നെക്കൊല്ലുന്ന ദുഷ്ട''ക്കുടനടിയഭയം നൽകണേ മൽപിതാവേ!''
ഈവണ്ണം ഗദ്ഗദത്തിൽ പ്രണയവിവശനായ് നേന്ന മേരീസുതൻതൻ-
കോലം സ്വാംഗത്തിലേന്തിദ്ധരണിയിൽ മരുവും രാമകൃഷ്ണൻ സഹായം. 9

രാമൻ, കൃഷ്ണൻ, ഗിരീശൻ, ഹരിഹരതനയൻ, ഷണ്മുഖൻ, കുഞ്ജരാസ്യൻ,
ചൈതന്യൻ, കൃസ്തു, ബുദ്ധൻ, നബി, പവനസുതൻ, ലക്ഷ്മി, രുദ്രാണി, വാണി,
ശ്രീരാധാദേവി, സാക്ഷാജ്ജനകസുത - യിവർക്കൊക്കെ യോജിച്ചജസ്രം
പാർക്കാൻ നിർമ്മിച്ച പുത്തൻ [2]വിബുധനിലയമാം രാമകൃഷ്ണൻ സഹായം. 10

മത്സ്യം, കൂർമ്മം, വരാഹം, നരഹരി, വിബുധേന്ദ്രാനുജൻ, ജാമദഗ്ന്യൻ,
കൌസല്യാസൂനു, സങ്കർഷണ,നഘദമനൻ, [3]ഗൌതമൻ, ഭാഷ്യകാരൻ,
ഗൌരാംഗൻ, കല്ക്കി - യെന്നീ പുകളിയലുമശേഷാവതാരങ്ങളെന്നും
വാഴും ശ്രീകോവിലായിക്ഷിതിയിൽ വിലസിടും രാമകൃഷ്ണൻ സഹായം. 11

ഭക്തന്മാർ, കർമ്മഠന്മാർ, വയുനപഥസമാസക്തർ, യോഗോത്സുകന്മാർ,
സാകാരോപാസകന്മാർ, വിഗുണപരർ, നിരാകാരസേവാരതന്മാർ,
സംന്യാസിശ്രേഷ്ഠർ, ഗേഹാശ്രമികൾ, മുനികുലം, ബ്രഹ്മചര്യസ്ഥ-രെന്നീ
സർവ്വരും പൂജ്യനായിപ്പൃഥിവിയിലരുളും രാമകൃഷ്ണൻ സഹായം 12

1 ബാലം = കേശം. 2 വിബുധനിലയം = ദേവാലയം, അമ്പലം. 3 ഗൌതമൻ = ഗൌതമബുദ്ധൻ.

# യുക്തസ്വപ്നാവബോധസ്യ

കെ. രാഘവൻതിരുമുൽപ്പാട്, ചാലക്കുടി

യോഗത്തിൻെറ സൌഷ്ഠവത്തിന്നു് സ്വപ്നാവബോധങ്ങളും യുക്തങ്ങളായിരിയ്ക്കണം. സ്വപ്നം എന്നതിന്നു് ഉറക്കമെന്നും അവബോധത്തിന്നു് ഉണൎന്നിരിക്കൽ എന്നും അൎത്ഥമാകുന്നു.

രാത്രേർഭാഗത്രയം കൃത്വാ പ്രബുദ്ധഃ പ്രഥമാന്ത്യയോഃ
പ്രസ്വപൻ മദ്ധ്യമേ ഭാഗേ യോഗയോഗ്യഃ പ്രജായതേ.

രാത്രിയെ മൂന്നായി പകുത്തു് ആദ്യത്തേയും അവസാനത്തേയും ഭാഗങ്ങളിൽ ഉണൎന്നിരിയ്ക്കുകയും മദ്ധ്യഭാഗത്തിൽ ഉറങ്ങുകയും ചെയ്യുന്നതുകൊണ്ടാണു് യോഗത്തിന്നു യോഗ്യതയുണ്ടാവുന്നതു്. നടുവിലത്തെ പത്തു നാഴികനേരം, പത്തു മണി മുതൽ രണ്ടു മണിവരെ നാലു മണിക്കൂർ ഉറങ്ങിയാൽമതി എന്നു സാരം. ഉറക്കം കുറെ ഒക്കെ ശീലമാണെന്നുള്ളതിന്നു സംശയമില്ല. ആഹാരാദികളായ മററു സംഗതികളെക്കൂടി ആശ്രയിച്ചാണു നിദ്രയിരിക്കുന്നതു്. അത്യശനമാണു് അതിനിദ്രയ്ക്കു കാരണം. ആഹാരവിഹാരങ്ങളെസംബന്ധിച്ച നിയമങ്ങളെ കൃത്യമായി അനുസരിക്കുന്നവന്നു് പത്തു നാഴിക ഉറങ്ങിയാൽ മതി. അത്രയുംകൊണ്ടു് ഉറക്കംകൊണ്ടുദ്ദേശിയ്ക്കപ്പെടുന്ന പ്രയോജനം സിദ്ധിയ്ക്കും. സുഖം, പുഷ്ടി, ബലം, തേജസ്സ്, ജ്ഞാനം എന്നിവ മാത്രമല്ല ആയുസ്സും യുക്തനിദ്രനു സിദ്ധിയ്ക്കുന്നു. നല്ലൊരുറക്കത്തിന്നു ശേഷം ബ്രാഹ്മമുഹൂൎത്തത്തിൽ ഉണൎന്നേഴുന്നേററാലോചിക്കുമ്പോൾ ബുദ്ധി പ്രവൎത്തിയ്ക്കുന്നതുപോലെ മററു സമയത്തു പ്രവൎത്തിയ്ക്കാത്തതുകൊണ്ടു് ഔപചാരികമായി ജ്ഞാനത്തെയും നിദ്രായത്തമായി പറഞ്ഞിരിക്കുന്നു. നിദ്ര കൂടുകയോ കുറയുകയോ ചെയ്യുന്നതുസുഖം,പുഷ്ടി മുതലായവയെ ബാധിക്കുന്നു. നിദ്ര സുഖത്തിന്നു കാരണമാകയാൽ അതിനിദ്ര അതിസുഖത്തിന്നു കാരണമാണെന്നു കരുതരുതു്. അനിദ്ര രജോഗുണത്തിൻേറയും അതിനിദ്ര തമോഗുണത്തിൻേറയും ഫലമാകുന്നു. രജസ്തമസ്സുകളെ സത്ത്വം നിയന്ത്രിക്കുമ്പോഴാണു് യഥാകാലം യുക്തനിദ്രനാവുന്നതു്.

രാത്രിയാണുറങ്ങേണ്ടതു്. പകൽ ഉറങ്ങരുതു്. കഫവും മേദസ്സും വൎദ്ധിയ്ക്കാനും അഗ്നി മന്ദമാവാനും മററും കാരണമാകും. രാത്രി ഉറങ്ങാതിരിയ്ക്കുന്നതാകട്ടെ രൂക്ഷതയ്ക്കും വാതത്തിൻെറ വികാരങ്ങൾക്കും വഴിവെയ്ക്കുന്നു. വിഷം ബാധിച്ചിട്ടുള്ളവനും കണ്ഠരോഗിയും രാത്രിപോലും ഉറങ്ങരുതു്. കഫമേദോവൃദ്ധിയുള്ളവൻ പകൽ ഒരിയ്ക്കലും ഉറങ്ങിക്കൂട. അകാലത്തിലും അധികമായും, ഉറങ്ങുന്നതുകൊണ്ടു് ഉത്സാഹമില്ലായ്മ, ബുദ്ധി ശരിയ്ക്കു പ്രവൎത്തിയ്ക്കായ്ക, നീൎവ്വീഴ്ച, പനി, തലവേദന, അഗ്നിമാന്ദ്യം,ചുമ, നെഞ്ഞുകലിപ്പു് മുതലായവ ഉണ്ടാകാം. വേണ്ടത്ര ഉറങ്ങാത്തതുകൊണ്ടു്, മേൽകുത്തിനോവു്, തലക്കനം, കോട്ടുവാ, ഉത്സാഹമില്ലായ്മ, തലചുററു്, ദീപനക്ഷയം മുതലായ വികാരങ്ങൾ ഉണ്ടാവാം. കാരണവശാൽ, വല്ലപ്പോഴും രാത്രി ഉറങ്ങാൻ കഴിഞ്ഞില്ലെങ്കിൽ, പിറെറ ദിവസം കാലത്തു് നിത്യകൃത്യങ്ങൾക്കുശേഷം, ഭക്ഷണത്തിന്നു മുമ്പു്, മുമ്പു് ഉറങ്ങാതിരുന്നതിൻെറ പകുതി നേരം ഉറങ്ങിയാൽ മതി, ക്ഷീണം തീരും. നിത്യം രാത്രി ഉറക്കമൊഴിക്കേണ്ടവർ പകൽ ഇങ്ങനെ ഉറങ്ങിയാൽമതി. എന്നാൽ ആ ഉറക്കം പ്രധാനഭക്ഷണത്തിന്നു ശേഷമാകരുതു്. കിടപ്പിൻെറ സൌകൎയ്യങ്ങൾ വളരെ മെച്ചപ്പെട്ടതാകരുതു്. അതു ശരീരത്തെ അതിലാളിയ്ക്കലാവും. പിന്നെ ചെറിയ അസൌകൎയ്യംകൊണ്ടുപോലും ഉറക്കം നേരെയാകാതെയാവും. വലിയ "അസ്ഖിത" തോന്നാത്ത തരത്തിൽ കിടന്നു ശീലിച്ചാൽ മതിയാകും.

ബ്രഹ്മചൎയ്യരതേ ഗ്രാമ്യസുഖനിസ്പൃഹചേതസഃ
നിദ്രാസന്തോഷതൃപ്തസ്യ സ്വം കാലം നാതിവൎത്തതേ.

ബ്രഹ്മചൎയ്യത്തിൽ നിഷ്ഠയോടെ, ലൌകിക വിഷയാനുഭവങ്ങളിൽ അധികമായ ആസക്തി

യില്ലാതെ, സ്വധർമ്മത്തെ വഴിപോലെ അനു ഷ്ഠിയ്ക്കുകകൊണ്ടുള്ള സന്തോഷത്തോടെ, ഈശ്വ രൻ അനുഗ്രഹിച്ചരുളിയതിലുള്ള തൃപ്തിയോടെ ആരുറങ്ങുവാൻ കിടക്കുന്നുവോ അവനെ നിദ്രാ ദേവി ഒരിയ്ക്കലും വൈകാതെ പരിലാളിക്കുന്നു. അനിദ്രയിലും അതിനിദ്രയിലും പരിഹാര മായി ചില ചികിത്സകളേയും ആയുർവ്വേദത്തിൽ വിധിക്കുന്നുണ്ട്.

ബ്രാഹ്മമുഹൂർത്തത്തിൽ ഉണർന്നെഴുന്നേല്ക്കണ മെന്നാണ് സാധാരണക്കാർക്കുള്ള ആയുർവ്വേദ വിധി. ഭക്ഷണാദികളിൽ അത്രതന്നെ നിഷ്ഠ പാലിയ്ക്കാത്തവർക്കും ബ്രഹ്മചര്യത്തിൽ നൈഷ്ഠി കത്വമില്ലാത്തവർക്കും പത്തു നാഴികയിലെ ഉറക്കം മതിയാവുകയില്ല. ആളും തരവും നോക്കി വിധികൾക്കു ചില നീക്കുപോക്കുകൾ ശാസ്ത്ര ത്തിൽ അനുവദിക്കപ്പെട്ടിരിക്കുന്നു. എല്ലാ വിധികളും അധികാരിഭേദമനുസരിച്ചാണ് എന്നു താല്പര്യം.

> ഷഷ്ഠോഽഷ്ടമോ വാ യോഽംശസ്തു
> നിശായാഃ ഷോഡശോഽപി വാ
> ബ്രാഹ്മം മുഹൂർത്തം തം വിദ്യാത്
> വികല്പഃ ശക്ത്യപേക്ഷയാ.

രാത്രിയുടെ ഒടുവിലത്തെ ആറിലൊന്നോ എട്ടി ലൊന്നോ പതിനാറിലൊന്നോ ആയ അംശത്തെ ബ്രാഹ്മമുഹൂർത്തമെന്നു പറയുന്നു. ശക്തിയ്ക്കനുസരി ച്ചാണ് മുഹൂർത്തം കല്പിക്കപ്പെടേണ്ടതു് എന്നുണ്ട്. ഇതിൽനിന്നു സാമാന്യജനങ്ങൾ ആറിലൊ ന്നായ അഞ്ചു നാഴിക (ഉദയത്തിന്നുമുമ്പ്) അത ല്ലെങ്കിൽ എട്ടിലൊന്നായ മൂന്നേമുക്കാൽ നാഴിക, അത്രയുംകൂടെ വയ്യെങ്കിൽ പതിനാറിലൊന്നായ ഒന്നേമുക്കാലേ അരയ്ക്കാൽ നാഴിക നേരത്തെ ഉണർന്നെഴുന്നേൽക്കണമെന്നാണു വിധിയെന്നു കാണാം. നാലു മണിയ്ക്കോ നാലരമണിയ്ക്കോ എത്രതന്നെ വൈകിയാലും അഞ്ചേകാൽമണി യ്ക്കോ ഉണർന്നെഴുന്നേൽക്കണം എന്നു താല്പര്യം. ഉറങ്ങാൻ കിടക്കുന്നതു് പത്തു മണിയ്ക്കുതന്നെ എന്നു നിശ്ചയിക്കാം. സന്ധ്യയ്ക്കുമുമ്പ്, അഥവാ സന്ധ്യമയങ്ങിയ ഉടനേ അത്താഴം കഴിഞ്ഞാൽ, മൂന്നു മണിക്കൂറിന്നകം ആമാശയം വിട്ട് അന്നം താഴേയ്ക്കിറങ്ങും. എന്നിട്ടു വേണം ഉറങ്ങുവാൻ കിടക്കാൻ. ഉറങ്ങാൻ കിടക്കുന്നതിനുമുമ്പ് സ്വന്തം നക്തന്ദിനകൃത്യത്തെക്കുറിച്ചും (നക്തം ദിനാനി മേ യാന്തി കഥംഭൂതസ്യ സമ്പ്രതി) ഉറങ്ങി എഴുന്നേററാൽ ആദ്ധ്യാത്മികമായ വിഷയത്തെക്കുറിച്ചും ധ്യാനിക്കണം എന്നു വിധിയുണ്ട്. പൊതുവേ നാലുനാഴിക പുലരാ നുള്ളപ്പോൾ (നാലരമണിയ്ക്കു കുറച്ചുമുമ്പ്) എഴു ന്നേൽക്കണമെന്നും വിധിയുണ്ട്. (ചതുർന്നാഡ്യാ വശിഷ്ടായാം നിശായാം പ്രാപ്തജാഗരഃ ചിന്ത യേദാത്മനോഽവസ്ഥാം) എന്തായാലും സൂര്യനുദി ക്കുമ്പോൾ ഉറങ്ങുകയായിരിക്കരുതു്.

നിദ്രയെ ജയിക്കാൻ കഴിയാത്തവർക്ക് ലൌകികവും ആത്മീയവുമായ ഉത്കർഷമുണ്ടാ വുകയില്ല. ഹൃഷീകേശൻെറ ഉപദേശങ്ങൾക്കു ഗുഡാകേശനാണല്ലോ അധികാരിയായതു്. ഗുഡാകയ്ക്കു (ഉറക്കത്തിന്നു്) ഈശൻ (നിയ ന്താവു്) ആകാതെ, ഹൃഷീകങ്ങളുടെ (ഇന്ദ്രിയങ്ങ ളുടെ) ഈശനായ (നായകനായ) ആത്മാവിനെ സാക്ഷാത്കരിക്കാൻ കഴികയില്ല; തമോ ഗുണത്തെ ജയിക്കാതെ എന്നു പറയാം. അപ്പൊഴേ അവബോധമുണ്ടാവുകയുള്ളൂ. ഉറക്ക ത്തിനേയും ഉണർവ്വിനേയും കുറിച്ചു മറെറാരു സന്ദർഭത്തിലും പറയുന്നുണ്ട്.

> യാ നിശാ സർവ്വഭൂതാനാം തസ്യാം ജാഗർത്തി സംയമീ
> യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേഃ.

ഗുഡാകയെ (ഉറക്കത്തെ) ജയിച്ച് ഹൃഷീക ങ്ങളെ (ഇന്ദ്രിയങ്ങളെ) നിയന്ത്രിച്ചവനാണു സംയമി — അവനെ സംബന്ധിച്ച്, മററുള്ള അസംയതാത്മാക്കൾ ജാഗ്രതയോടുകൂടി പ്രവ ർത്തിക്കുന്ന ഗ്രാമ്യസുഖങ്ങൾ ശ്രദ്ധേയങ്ങളേ ആകു ന്നില്ല. നല്ലവണ്ണം ഉറക്കംകൊണ്ട്, തികഞ്ഞ ഉപേക്ഷകൊണ്ട് അവഗണിയ്ക്കപ്പെടേണ്ടതാ ണവ. നേരേമറിച്ച്, അസംയതാത്മാക്കൾ അവിവേകംനിമിത്തം, അവഗണിയ്ക്കുന്ന ആത്മീയങ്ങളായ വിഷയങ്ങൾ സംയമിയ്ക്കു് ജാഗരൂകതയോടെ പരിഗണനീയങ്ങളാകുന്നു. അതാണു സ്ഥിതപ്രജ്ഞൻെറ സ്വഭാവം. താൻ ശ്രദ്ധിക്കുന്നില്ലെങ്കിലും, അറിയുന്നില്ലെങ്കിലും, ഉറങ്ങുന്ന സമയത്തും, പലതും നടന്നുകൊണ്ടി രിയ്ക്കും. അതുപോലെ സ്ഥിതപ്രജ്ഞൻ ഉദാ സീനനായിരിക്കുമ്പോഴും ലൌകികവ്യവഹാ രങ്ങൾ നടന്നുകൊണ്ടുതന്നെയിരിയ്ക്കും. അവ യിൽ ഒരുതരം കർത്തൃത്വവും ഭോക്തൃത്വവും ആ യോഗിയ്ക്കുണ്ടാവുന്നില്ല. ഇങ്ങനെയാണ്

കിലും സാധകൻ എന്ന നിലയ്ക്ക്, ആത്മസാക്ഷാത്ക്കാരത്തിന്നു വേണ്ടിയുള്ള അഭ്യാസങ്ങളിൽ ജാഗ്രതയോടെ ഉണൎന്നു പെരുമാറുകയും ചെയ്യും. നേരെമറിച്ചാണ് അസംയതാത്മാക്കളുടെ സമ്പ്രദായം എന്നു ചുരുക്കം.

മനോവഹങ്ങളായ സ്രോതസ്സുകളിൽ ദോഷങ്ങളുടെ വ്യാപ്തികൊണ്ടാണ് സ്വപ്നങ്ങൾ കാണുന്നതു് എന്നാണായുൎവ്വേദാഭിപ്രായം. സ്വപ്നത്തിന്റെ സ്വഭാവമനുസരിച്ച് ഏതു ദോഷം കോപിച്ചിരിക്കുന്നു, ഏതു രോഗം ബാധിച്ചിരിക്കുന്നു, അതിന്റെ പരിണാമം ഏതു തരത്തിൽ എന്നാലോചിക്കാനുള്ള യുക്തികളും ആയുൎവ്വേദത്തിൽ വിധിയ്ക്കപ്പെട്ടിട്ടുണ്ട്. അദൃഷ്ടവിശേഷംകൊണ്ടും സിദ്ധിവിശേഷംകൊണ്ടും സ്വപ്നങ്ങൾ ഉണ്ടാകാമത്രേ. ഭാവിയെക്കുറിച്ചു മുന്നറിവു നല്കുന്നവയും വിജ്ഞാനവിശേഷത്തെ പ്രതിഫലിപ്പിക്കുന്നവയുമായ സ്വപ്നങ്ങളും ഉണ്ടായേക്കാം. മനസ്സ് കേവലം സാത്വികമെങ്കിൽ, ശരീരം ഉചിതമായ ജീവിതംകൊണ്ടു സമദോഷമെങ്കിൽ, ഒരുതരം സ്വപ്നവും കാണാതിരിക്കുന്നതിന്നാണെളുപ്പം. മനസ്സിന്റെ കൎമ്മം സങ്കല്പമാണല്ലോ. സങ്കല്പവിശേഷംകൊണ്ടു മനസ്സിനെ (ബുദ്ധിയും മനസ്സുതന്നെ) പ്രവൎത്തിപ്പിക്കാം. ബാഹ്യങ്ങളായ പ്രതികരണങ്ങളില്ലാത്ത അവസരത്തിൽ, അജ്ഞേയങ്ങളായ ചില പ്രക്രിയകൾമൂലം, വിശിഷ്ടമായ ജ്ഞാനത്തെ ആവിഷ്കരിപ്പിക്കുകയും ചെയ്യാം. സിദ്ധിവിശേഷമെന്നു വേണമെങ്കിൽ അതിനെ പറയാം. നിദ്രയിൽ മാത്രമേ സ്വപ്നം ഉണ്ടാകുന്നുള്ളു. അതുകൊണ്ടു സ്വപ്നത്തെ നിയന്ത്രിക്കാനും നിദ്രയെത്തന്നെ നിയന്ത്രിക്കണം. സ്വപ്നങ്ങൾ പലപ്പോഴും വിക്ഷേപത്തിന്നു കാരണമാകുന്നു. അപൂൎവ്വം ചില സ്വപ്നങ്ങളിൽ ഒരുപക്ഷെ ചില സംശയങ്ങളുടെ നിവാരണങ്ങളും മററും ഉണ്ടായേക്കാം എന്നുമാത്രം.

ആയുൎവ്വേദത്തിന്റെ ലക്ഷ്യം സ്വസ്ഥതയാകുന്നു. സ്വസ്മിൻ തിഷ്ഠതി ഇതി സ്വസ്ഥഃ. 'ആത്മന്യേവാത്മനാ തുഷ്ടഃ' എന്നതാണ് സ്വസ്ഥന്റെ തികഞ്ഞ ലക്ഷണം. അതിനുള്ള ഉപായമാണല്ലോ യോഗം — യുനക്തി ഇതി യോഗഃ — ആയുൎവ്വേദത്തിന്റെ ഭാഷയിൽ യോഗം രണ്ടാണ്, സമ്യഗ്യോഗവും മിഥ്യായോഗവും: (സമ്യങ്മിഥ്യേതി രസവൈശേഷികം) സമ്യഗ്യോഗം ലക്ഷ്യത്തിൽ, സ്വസ്ഥതയിൽ, എത്തിയ്ക്കുന്നതും, മിഥ്യായോഗം ലക്ഷ്യത്തിൽനിന്നകററി അസ്വസ്ഥതയിൽ രോഗത്തിൽ തള്ളിയിടുന്നതും. ഗുണത്തേയും ദോഷത്തേയും സാങ്കേതികമായി ഗുണമെന്നു പറയുന്നതുപോലെ മാത്രമാണ് രണ്ടിനേയും യോഗമെന്നു നിൎദ്ദേശിയ്ക്കുന്നതു്. ദുഃഖം രോഗപൎയ്യായമാണ്. യോഗം, സമ്യഗ്യോഗം, ദുഃഖത്തെ ഹനിച്ചു സുഖത്തെ, സ്വസ്ഥതയെ നല്കുന്നു. കാരണംകൊണ്ടുതന്നെ കാൎയ്യത്തേയും വ്യവഹരിക്കുമ്പോൾ യോഗംതന്നെയാണു സ്വസ്ഥത, ആരോഗ്യം. യോഗത്തിന്റെ അഭാവമോ അന്യഥാഭാവമോ, മിഥ്യായോഗം, രോഗവുമാകുന്നു. യതചിത്താത്മാവിന്നേ യോഗം സിദ്ധിക്കുകയുള്ളു. (ഗീത. 6. 10.) ചിത്തമന്തഃകരണം ആത്മാ ദേഹശ്ച സംയതൌ യസ്യ സ യതചിത്താത്മാ (ശാങ്കരഭാഷ്യം) മനസ്സിനേയും ദേഹത്തേയും നിയന്ത്രിക്കുന്നതിന്ന്, ഒന്നാമതായി അവ സ്വസ്ഥങ്ങളാകണം. ആഹാരത്തിന്റെ സൂക്ഷ്മമായ ഭാവമാണല്ലോ മനസ്സായി പരിണമിയ്ക്കുന്നതു്. അതുകൊണ്ടു് മനോനിയന്ത്രണത്തിന്റെ ആദ്യത്തെ പടി ആഹാരനിയന്ത്രണമാണ്. ജിതം സൎവ്വം ജിതേ രസേ— ആഹാരം ഉപലക്ഷണവുമാകുന്നു. അതുകൊണ്ടാണ്: യോഗീ യുഞ്ജീത സതതം, എന്നു തുടങ്ങിയ പ്രസംഗത്തെ 'നാത്യശ്നതസ്തു യോഗോ/സ്തി' എന്നിങ്ങനെ ഗീതാചാൎയ്യൻ സമാപിപ്പിച്ചിരിയ്ക്കുന്നതു്. (ഗീത ആറാം അദ്ധ്യായം പത്തുമുതൽ പതിനേഴുവരെ ശ്ലോകങ്ങൾ.)

# ജീവന്മുക്തിവിവേകം – 25

ജീ. ബാലകൃഷ്ണൻനായർ

### പ്രാണസ്പന്ദവാസനാവിജയം

ചിത്തമാകുന്ന വൃക്ഷത്തിന്റെ ബീജങ്ങൾ പ്രാണസ്പന്ദവും വാസനയുമാണെങ്കിൽ അവയെ ജയിക്കാനുപായമെന്താണ്? ജയിച്ചാലുള്ള ഫലമെന്താണ്? വാസിഷ്ഠത്തിൽ ഇക്കാര്യം വിശദമായി ചർച്ച്ചെയ്തിട്ടുണ്ട്. പ്രാണായാമം നിയമമനുസരിച്ചഭ്യസിക്കണം. ഗുരുമുഖത്തു നിന്നും പകർന്നുകിട്ടുന്ന യുക്തികൾ വിചാരം ചെയ്തുറപ്പിക്കണം. ആസനജയം, ആഹാരനിയമം, ഏകാഗ്രതാപരിശീലനം ഇവയും ശീലിക്കണം. ഇവകൊണ്ടു പ്രാണസ്പന്ദത്തെ നിരോധിക്കാൻ കഴിയും. നിസ്സംഗത്വം നിമിഷം പ്രതി ഉറപ്പിച്ചുകൊണ്ടു ലോകവ്യവഹാരങ്ങളനുഷ്ഠിക്കണം. ലോകസുഖചിന്തകളുപേക്ഷിക്കണം. ദേഹത്തിന്റെ നശ്വരത സദാ നോക്കിക്കാണണം. ഇങ്ങനെയായാൽ വാസനയും മാറിക്കിട്ടും.

> വാസനാസംപരിത്യാഗാച്ചിത്തം ഗച്ഛത്യചിത്തതാം
> പ്രാണസ്പന്ദനിരോധാച്ച യഥേച്ഛസി തഥാ കുരു.

വാസനയെ പൂർണ്ണമായി ഉപേക്ഷിക്കുന്നതോടെ മനസ്സു മാറിത്തരും. പ്രാണസ്പന്ദനിരോധംകൊണ്ടും ഇതു സാധിക്കാം. ഏതാണോ ഇഷ്ടം അതനുഷ്ഠിയ്ക്കുക. ചിത്തത്തിന്റെ സ്വരൂപം ഗ്രഹിക്കാൻ പ്രയാസമില്ല. ഉള്ളിൽ പദാർത്ഥത്തെ സങ്കല്പിക്കുകയും രസിക്കുകയും ചെയ്യുന്നതാണ് ചിത്തം. സ്വീകാര്യമോ ത്യാജ്യമോ ആയ ഒരു പദാർത്ഥത്തെയും സങ്കല്പിക്കാതെ ഉള്ളിൽനിന്നെല്ലാം വെടിഞ്ഞാൽ അതോടെ ചിത്തം ജനിക്കാതാകും. വാസനയൊന്നുമില്ലാതെ അന്തഃകരണം ചിന്താരഹിതമാകുന്നതോടെ മനസ്സുപശമിച്ച സ്ഥിതി വന്നുചേരുന്നു. ഇതാണ് യോഗികളുടെ 'അമനസ്സാസ്ഥിതി'. ഈ സ്ഥിതി അതിരററ ശാന്തിയുടെ ഇരിപ്പിടമാണ്. മനസ്സുപശമിക്കാതെ ശാന്തി ലഭിക്കുന്നതല്ല:

> ചിത്തയക്ഷദൃഢാക്രാന്തം ന മിത്രാണി ന ബാന്ധവാഃ
> ശക്നുവന്തി പരിത്രാതും ഗുരവോ ന ച മാനവാഃ.

ചിത്തപിശാചിനു കീഴടങ്ങിയ പുരുഷനെ സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ ഗുരുക്കന്മാർക്കോ മററാർക്കെങ്കിലുമോ രക്ഷിക്കാൻ കഴിയുന്നതല്ല.

### ആസനജയം

ആസനജയത്തെക്കുറിച്ചു പറഞ്ഞുവല്ലോ. ആസനലക്ഷണവും ആസനജയോപായവും ഫലവും പതഞ്ജലി മൂന്നു സൂത്രങ്ങളിലായി വിവരിച്ചിട്ടുണ്ട്: ''സ്ഥിരസുഖമാസനം'' എന്നാണാദ്യസൂത്രം. പദ്മാസനം, സ്വസ്തികാസനം തുടങ്ങി ഏതെങ്കിലും ഒന്നഭ്യസിച്ചുവശത്താക്കണം. ദേഹത്തെ ചലിക്കാതെ ഉറപ്പിച്ചു വെയ്ക്കാനാണീ ആസനപരിശീലനം. ദേഹാവയവങ്ങൾക്ക് ക്ലേശം തോന്നാതിരിക്കലാണിതുകൊണ്ടു കിട്ടുന്ന സുഖം. ദേഹം അനക്കമില്ലാതിരിക്കലാണ് സ്ഥൈര്യം. ഏതൊരാസനം വശമായാൽ ഒരുവനിതു വന്നുചേരുമോ അതു തന്നെയാണയാൾക്കു പററിയ ആസനം. ഈ ആസനജയം നേടാനുള്ള ഉപായമാണ് രണ്ടാം സൂത്രത്തിൽ നിർദ്ദേശിക്കുന്നതു്. ''പ്രയത്നശൈഥില്യാനന്തസമാപത്തിഭ്യാം'' എന്നാണ് രണ്ടാം സൂത്രം. പ്രയത്നശൈഥില്യംകൊണ്ടും അനന്തസമാപത്തികൊണ്ടുമാണിതു നേടേണ്ടതു്. ലൗകികോപായമാണ് പ്രയത്നശൈഥില്യം. യാത്ര ചെയ്യാനും, ഗൃഹകൃത്യങ്ങളനുഷ്ഠിക്കാനും, തീർത്ഥസ്ഥാനങ്ങൾ സന്ദർശിക്കാനും കുളി, ഹോമം തുടങ്ങിയവ അനുഷ്ഠിക്കാനും വേണ്ടി മനസ്സിൽ പൊന്തിവരുന്ന ഉത്സാഹമാണ് പ്രയത്നം. ഈ ഉത്സാഹത്തെ ശിഥിലമാക്കി ദൂരെത്തള്ളണം. അതല്ലെങ്കിൽ ആ ഉത്സാഹം ദേഹത്തെ എഴുന്നേല്പിച്ച് അതുമിതും ചെയ്യാൻ പ്രേരിപ്പിച്ചെന്നുവരും. ഇങ്ങനെ ലൗകികകർമ്മോത്സാഹം ശിഥില

മാക്കിയിട്ട് തുടന്ന് അനന്തസമാപത്തിയെന്ന അലൗകികോപായം അംഗീകരിക്കണം. ആയിരം ഫണങ്ങൾകൊണ്ട് ഭൂമിയെത്താങ്ങി സുസ്ഥിരമായിനിൽക്കുന്ന അനന്തനാണു താനെന്ന് ദൃഢമായി ഭാവന ചെയ്യണം. ഈ ധ്യാനമാണ് ചിത്തത്തിന്റെ അനന്തസമാപത്തി. ഈ ധ്യാനംകൊണ്ടു നാമറിയാതെ തന്നെ ആസനസ്വാധീനം വന്നുചേരും. ''തതോ ദ്വന്ദ്വാനഭിഘാതഃ'' എന്നാണ് മൂന്നാം സൂത്രം. തുടന്ന് ദ്വന്ദ്വഭാവങ്ങൾ മാറിക്കിട്ടും എന്നാണു സൂത്രാർത്ഥം. ആസനം സ്വാധീനമായാലുള്ള ഫലമാണ് ഇവിടെ വെളിപ്പെടുത്തിയിരിക്കുന്നത്. ശീതം, ഉഷ്ണം, സുഖം ദുഃഖം, മാനം അപമാനം എന്നു തുടങ്ങിയ ദ്വന്ദ്വഭാവങ്ങൾ സാധാരണമനുഷ്യനെ സദാ പീഡിപ്പിച്ചുകൊണ്ടിരിക്കുന്നു. ആസനജയം സാദ്ധ്യമായാൽ ഈ ദ്വന്ദ്വഭാവങ്ങൾ പണ്ടേപ്പോലെ പിന്നെ ഉപദ്രവിക്കുകയില്ല. ആ വിധം ആസനപരിശീലനത്തിന് യോഗ്യമായ ദേശവും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. ഏകാന്തസ്ഥലമാണ് സുഖാസനസ്ഥിതിയ്ക്കു പററിയത്. ശുചിയായി കഴുത്തും ദേഹവും നിവർത്തി സമമാക്കി വേണം ആസനം പരിശീലിക്കാൻ. സമനിരപ്പുള്ളതും വൃത്തിയുള്ളതുമായിരിയ്ക്കണം ദേശം. ചരൽക്കല്ലുകളും മണലും ഇല്ലാത്തതായിരിക്കണം. വളരെ ചൂടുള്ള പ്രദേശമായിരിക്കരുത്. അനുകൂലമായ ശബ്ദംകൊണ്ടും ജലാശയപരിസരംകൊണ്ടും മനസ്സിനിണങ്ങുന്നതായിരിക്കണം. കണ്ണിനു വേദനയുണ്ടാക്കുന്ന സ്ഥലത്തോ ഗുഹകളിലോ വേണ്ടത്ര കാററുകിട്ടാത്ത സ്ഥലത്തോ ആസനം പരിശീലിക്കുന്നതു നന്നല്ല.

### അശനയോഗം

മിതാഹാരംതന്നെയാണ് അശനയോഗം. ഒരു യോഗി അതിയായി ഭക്ഷിക്കുകയോ തീരെ ഭക്ഷിക്കാതിരിക്കുകയോ പാടില്ല. ഭഗവാൻ ഗീതയിൽ തന്നെ ഇക്കാര്യം വെളിപ്പെടുത്തിയിട്ടുണ്ട്. അതിയായി ഭക്ഷിയ്ക്കുന്നവനു യോഗമില്ല. തീരെ ഭക്ഷിയ്ക്കാതിരിക്കുന്നവനും യോഗമില്ല:

> യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യ കർമ്മസു
> യുക്തസ്വപ്നാവബോധസ്യ യോഗോ ഭവതി ദുഃഖഹാ.

ഈശ്വരസ്മരണ വിടാതെ മിതമായി ഭക്ഷിക്കുകയും, ന്യായമായി സുഖിയ്ക്കുകയും, ധാർമ്മികമായി സ്വകൃത്യങ്ങൾ അനുഷ്ഠിക്കുകയും, നേരത്തേ ഉറങ്ങുകയും കാലത്തേ എഴുനേല്ക്കുകയും ചെയ്യുന്നയാളിന് ദുഃഖങ്ങളെയെല്ലാം ദൂരീകരിക്കുന്ന യോഗം വശമായിത്തീരുന്നു.

### പ്രാണായാമം

ആസനജയം നേടിയയാൾ പ്രാണായാമം കൊണ്ട് മനസ്സിനെ ഉപശമിപ്പിയ്ക്കേണ്ടതാണെന്ന് ശ്വേതാശ്വതരോപനിഷത്തു പറയുന്നു:

> ത്രിരുന്നതം സ്ഥാപ്യ സമം ശരീരം
> ഹൃദീന്ദ്രിയാണി മനസാ സന്നിവേശ്യ
> ബ്രഹ്മോഡുപേന പ്രതരേത വിദ്വാൻ
> സ്രോതാംസി സർവ്വാണി ഭയാവഹാനി.

''ശിരസ്സ്, കഴുത്ത്, മാർവ്വിടം എന്നിവ മുൻപോട്ടയത്തിപ്പിടിച്ച്, ശരീരം സമമാക്കി നിർത്തണം. ഇന്ദ്രിയങ്ങളെ മനസ്സുകൊണ്ട് അന്തർമ്മുഖങ്ങളാക്കി ഉള്ളിൽ ഒതുക്കിനിർത്തണം. എന്നിട്ടു ബ്രഹ്മഭാവനയോടെ പ്രണവം ധ്യാനിച്ച് മായാപ്രവാഹരൂപേണ വർത്തിക്കുന്ന ഭയാവഹങ്ങളായ ചിത്തവൃത്തികളെ വിദ്വാൻ കടക്കണം.'' യോഗിമാർ രണ്ടു തരക്കാരാണ്. വിദ്യാമദം തുടങ്ങിയ ആസുരസമ്പത്തുകൾ ഇല്ലാത്തവരും അവയുള്ളവരും. ഇവരിൽ ആദ്യം പറഞ്ഞ കൂട്ടർക്ക് ബ്രഹ്മധ്യാനംകൊണ്ട് മനസ്സ് നിരോധിക്കപ്പെടുന്നതോടെ അതിനോടു ബന്ധിച്ചു നില്ക്കുന്നതായതുകൊണ്ട് പ്രാണനും നിരോധിക്കപ്പെടുന്നു. മേലുദ്ധരിച്ച മന്ത്രം അവരുടെ പ്രാണായാമപ്രകാരമാണു വിവരിക്കുന്നത്. രണ്ടാമത്തെക്കൂട്ടർ അഭ്യസിക്കേണ്ട പ്രാണായാമക്രമം താഴെ വിവരിക്കുന്നു. അവർ പ്രാണനെ തടഞ്ഞു മനസ്സിന്റെ ചേഷ്ടകൾ ഒതുക്കണം. പ്രാണൻ തളരുമ്പോൾ മൂക്കിൽക്കൂടി ഉച്ഛ്വസിക്കണം. വിരണ്ട കുതിരകളെ പൂട്ടിയ രഥത്തെയെന്നപോലെ വിദ്വാൻ ഇങ്ങനെ മനസ്സിനെ പിടിച്ചു നിർത്തണം:

> പ്രാണാൻ പ്രപീഡ്യേഹ സ യുക്തചേഷ്ടഃ
> ക്ഷീണേ പ്രാണേ നാസികയോച്ഛ്വസീത;
> ദുഷ്ടാശ്വയുക്തമിവ വാഹമേനം
> വിദ്വാന്മനോ ധാരയേതപ്രമത്തഃ.

വിദ്യാമദാദിദോഷങ്ങൾകൊണ്ടു് മനസ്സ് ചഞ്ചലമായിട്ടുള്ള യോഗി പ്രാണായാമപ്രക്രിയകൊണ്ടു് പ്രാണനെ തടയണം. പ്രാണായാമപ്രക്രിയ മേൽ വിവരിക്കുന്നുണ്ടു്. ഈ പ്രാണനിരോധംകൊണ്ടു് മനസ്സിന്റെ ചേഷ്ടകൾ ഒതുങ്ങിക്കിട്ടും. അതായതു് വിദ്യാമദാദിദോഷങ്ങൾ തടയപ്പെടും. പ്രാണനിരോധംകൊണ്ടു് ചിത്തദോഷങ്ങളെ നിരോധിക്കണമെന്നു് അമൃതനാദോപനിഷത്തും പ്രഖ്യാപിച്ചിട്ടുണ്ടു്:

യഥാ പൎവ്വതധാതൂനാം ദഹ്യന്തേ ധമനാന്മലാഃ
തഥേന്ദ്രിയകൃതാ ദോഷാഃ ദഹ്യന്തേ പ്രാണനിഗ്രഹാത്.

'പൎവ്വതപ്രാന്തങ്ങളിൽനിന്നും കുഴിച്ചെടുക്കുന്ന ലോഹങ്ങൾ ഉരുക്കി ശുദ്ധീകരിക്കുന്നതോടെ അഴുക്കുകൾ ദഹിച്ചു് ചാമ്പലായി പരിശുദ്ധലോഹം വേർതിരിഞ്ഞു കിട്ടുന്നു. അതുപോലെ പ്രാണനിരോധംകൊണ്ടു് ഇന്ദ്രിയദോഷങ്ങൾ ദഹിച്ചു മാറി മനസ്സ് ശുദ്ധമായി വേർതിരിയുന്നു. വാസിഷ്ഠത്തിൽ ഇതിനുള്ള യുക്തിയും വിവരിച്ചിട്ടുണ്ടു്:

യഃ പ്രാണപവനസ്പന്ദഃ ചിത്തസ്പന്ദഃ സ ഏവ ഹി
പ്രാണസ്പന്ദക്ഷയേ യത്നഃ കൎത്തവ്യോ ധീമതോച്ചകൈഃ.

പ്രാണവായുസ്പന്ദംതന്നെയാണു് ചിത്തസ്പന്ദം. അതിനാൽ ബുദ്ധിമാൻ പ്രാണസ്പന്ദനിരോധത്തിനു യത്നിക്കേണ്ടതാണു്. ബൃഹദാരണ്യകോപനിഷത്തിൽ ഒരു കഥയുണ്ടു്. മനസ്സിന്റെയും കൎമ്മജ്ഞാനേന്ദ്രിയങ്ങളുടെയും ദേവതമാർ ഒരിക്കൽ ഒരു വ്രതമെടുത്തു. അവരോരോരുത്തരും സ്വതന്ത്രമായി അവരവരുടെ വ്യാപാരം നിരന്തരമനുഷ്ഠിച്ചുകൊള്ളാമെന്നായിരുന്നു വ്രതം. വ്രതമനുഷ്ഠിക്കാൻ തുടങ്ങിയതോടെ തളൎച്ചയുടെ രൂപം ധരിച്ചു് മരണം അവരെ വിഴുങ്ങി. എന്നാൽ ആ മരണത്തിനു പ്രാണനെ ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. അതിനാൽ ഇന്ദ്രിയമനസ്സുകളുടെ തളൎച്ചയ്ക്കുശേഷവും ശ്വാസോച്ഛ്വാസരൂപത്തിൽ നിരന്തരം പ്രവൎത്തിക്കുന്ന പ്രാണൻ തളരുന്നില്ല. ഇതു കണ്ടു് മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും അധിഷ്ഠാനദേവതമാർ പ്രാണനിൽ കടന്നുകൂടി പ്രാണരൂപികളായി ഭവിച്ചു. വാജസനേയികൾ ഇക്കാൎയ്യം ഇങ്ങനെ പ്രഖ്യാപിക്കുന്നു: "ഈ പ്രാണൻ നമ്മേക്കാൾ ശ്രേഷ്ഠനാണു്; ഇവൻ പ്രവൎത്തിച്ചാലും ഇല്ലെങ്കിലും തളരുന്നില്ല; ഇവനൊരിക്കലും നാശമില്ല; അതുകൊണ്ടു് നമുക്കെല്ലാവൎക്കും ഇവന്റെ രൂപം കൈക്കൊള്ളാം; അങ്ങനെ അവരെല്ലാം പ്രാണരൂപികളായി ഭവിച്ചു; അന്നുമുതൽ ആ പേരിൽത്തന്നെ അവരെല്ലാം അറിയപ്പെടുന്നു." ഇന്ദ്രിയങ്ങൾ പ്രാണരൂപികളാണെന്നു പറഞ്ഞാൽ പ്രാണനെ ആശ്രയിച്ചു ചേഷ്ടിക്കുന്നവ എന്നൎത്ഥം.

## ബൃഹദാരണ്യകത്തിൽ

അന്തൎയ്യാമിബ്രാഹ്മണത്തിലെ സൂത്രാത്മാവിനെ വിവരിക്കുമ്പോഴും ഇക്കാൎയ്യം വെളിപ്പെടുത്തിയിട്ടുണ്ടു്: "അല്ലയോ ഗൗതമ, വായുവാണിവയെ കോൎത്തിണക്കുന്ന സൂത്രം; ഈ ലോകവും പരലോകവും സകല ജീവജാലങ്ങളും വായുവിൽ കോൎക്കപ്പെട്ടിരിക്കുന്നു; അതുകൊണ്ടാണു് ദേഹാവയവങ്ങളിൽനിന്നും ഈ പ്രാണൻ ഇറങ്ങിപ്പോകുമ്പോൾ മനുഷ്യനെ പ്രേതമെന്നു വിളിക്കുന്നതു്. വായുവാകുന്ന നൂലിൽ കോൎക്കപ്പെട്ടതാണെല്ലാം." അങ്ങനെ പ്രാണമനസ്സുകൾ സദാ ഒരുമിച്ചു കഴിയുന്നതുകൊണ്ടു് പ്രാണനെ നിരോധിച്ചാൽ തുടൎന്നു മനസ്സും നിരുദ്ധമായിക്കൊള്ളും. ഇവിടെ ഒരു സംശയം വരാം. പ്രാണനും മനസ്സും ഒരുമിച്ചു് സ്പന്ദിക്കുന്നു എന്നു പറയുന്നതു് ശരിയല്ലല്ലോ. ഗാഢനിദ്രയിൽ പ്രാണൻ സ്പന്ദിക്കുന്നതായിക്കാണുന്നില്ല. ഈ സംശയം ശരിയല്ല. ഗാഢനിദ്രയിൽ ലയിച്ചുപോയ മനസ്സ് കാണാനില്ലാത്തതുകൊണ്ടു് അങ്ങനെ തോന്നുകയാണു്. ഇനിയും പ്രാണൻ തളരുമ്പോൾ മൂക്കിൽക്കൂടി ഉച്ഛ്വസിക്കണമെന്നു് ശ്വേതാശ്വതരമന്ത്രത്തിൽ പറഞ്ഞല്ലോ. അതെങ്ങനെ ശരിപ്പെടും? പ്രാണൻ തളൎന്നാൽ മരണമല്ലേ ഫലം? മരിച്ചയാളിൽ ശ്വാസം കാണുകയില്ലല്ലോ. ശ്വാസോച്ഛ്വാസം ചെയ്തു ജീവിക്കുന്നവനിൽ പ്രാണൻ തളൎന്നു എന്നു കരുതാനും വയ്യല്ലോ. ഈ സംശയം ശരിയല്ല. ഇവിടെ തളൎച്ചയെന്നു പറഞ്ഞാൽ പ്രാണന്റെ മന്ദീഭാവമെന്നേ അൎത്ഥമുള്ളു. കുഴി കുഴിക്കുകയോ വിറകു വെട്ടുകയോ പൎവ്വതത്തിൽ കയറുകയോ വേഗം ഓടുകയോ ചെയ്യുന്നവരിൽ ശ്വാസത്തിനു് ഗതിവേഗം കൂടുന്നതു കണ്ടിട്ടില്ലേ? അത്രയും വേഗം ഒരിടത്തു നില്ക്കുകയോ, ഇരിക്കുകയോ ഉറങ്ങുകയോ ചെയ്യുന്നവരിൽ കാണുന്നില്ല. അതുപോലെ പ്രാണായാ

മപട്ടവിന് മററാരേക്കാളും ശ്വാസം മന്ദഗതിയിലും അത്യല്പമായും ഭവിക്കും. പ്രാണായാമവേളയിൽ ഇങ്ങനെ പ്രാണൻ അത്യല്പമായും മന്ദഗതിയായും ഭവിക്കമ്പോൾ സാവധാനം നാസികവഴി ഉച്ഛ്വസിക്കേണ്ടതാണ്. വിരണ്ട കുതിരകൾ രഥത്തെ വഴിതെററി വല്ലയിടത്തേയ്ക്കും കൊണ്ടുപോകുന്നു. അപ്പോൾ സാരഥി കടിഞ്ഞാൺ ബലമായിപ്പിടിച്ച് മുറുക്കി കുതിരയെ വേണ്ടവഴിയ്ക്ക് നയിക്കുന്നു. അതുപോലെ ഇന്ദ്രിയങ്ങളാലും വാസനകളാലും അങ്ങുമിങ്ങും നയിക്കപ്പെടുന്ന ചിത്തം, പ്രാണനാകുന്ന കടിഞ്ഞാൺ ബലമായി മുറുക്കിപ്പിടിച്ച് നിറുത്തുമെങ്കിൽ,നില്ക്കേണ്ടിടത്തുതന്നെ നിൽക്കും.

---

# ഹിന്ദുമതം

## സിദ്ധിനാഥാനന്ദസ്വാമി

തവ തത്ത്വം ന ജാനാമി
കീദൃശോ'സി മഹേശ്വര
യാദൃശോ'സി മഹാദേവ
താദൃശായ നമോ നമഃ.

പത്തുപതിനഞ്ചുകൊല്ലംമുമ്പ് *ഒരു ദിവസം വൈകുന്നേരം തിരുവനന്തപുരത്ത് ശാസ്തമംഗലം ആശ്രമത്തിന്റെ വരാന്തയിൽ ഞങ്ങൾ രണ്ടു സ്വാമിമാർ വർത്തമാനം പറഞ്ഞുകൊണ്ടു നില്ക്കുകയായിരുന്നു. ആ സമയത്ത് വൃദ്ധനായ ഒരു മുസ്ലീംമാന്യൻ വരാന്തയിൽവന്നു തോർത്തു വിരിച്ചു നിസ്കാരം ആരംഭിച്ചു. ആശ്രമംവക ആശുപത്രിയിൽ ആരെയോ ചികിത്സയ്ക്കു കൊണ്ടുവന്നിരിയ്ക്കുയാണ് ആ മാന്യൻ. പ്രാർത്ഥനയ്ക്കുള്ള സമയമായി; ആശ്രമത്തിന്റെ വരാന്തയിൽ അദ്ദേഹം പ്രാർത്ഥനയും തുടങ്ങി. ഞങ്ങൾ വർത്തമാനം പറഞ്ഞുകൊണ്ടുമിരുന്നു. അപ്പോൾ അധ്യക്ഷൻസ്വാമിജി മുറിയിൽനിന്നു പുറത്തുവന്ന് ഞങ്ങളിൽ ഒരാളെ വിളിച്ചു പറഞ്ഞു: 'എന്താണു കാണിയ്ക്കുണതു്? അദ്ദേഹം അവിടെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. നിങ്ങൾ അവിടെ നിന്നുകൊണ്ടു് വർത്തമാനം പറയുന്നു! ഇത്തിരി മിണ്ടാതിരുന്നുകൂടേ?' ഞങ്ങൾ കുററബോധത്തോടെ മൗനമവലംബിച്ചു. എന്തുകൊണ്ടു് അധ്യക്ഷൻസ്വാമിജിയ്ക്ക് ഒരു അന്യമതസ്ഥന്റെ ആരാധനയോടു് ആദരം തോന്നി? ഇതിന്റെ വേറൊരു വശം ആലോചിച്ചുനോക്കാം. ഒരു ഹിന്ദു ഒരു മുസ്ലീംദേവാലയത്തിലോ ക്രൈസ്തവപള്ളിയിലോ പോയിരുന്നു് തന്റെ വിശ്വാസപ്രകാരമുള്ള പ്രാർത്ഥനയും കീർത്തനവും ആരംഭിച്ചാൽ എന്തായിരിക്കും സ്ഥിതി? ഒരു ഹിന്ദുവും അതിനു ധൈര്യപ്പെടുകയില്ല. കാരണം അതിന്റെ ഭവിഷ്യത്തു് ശോഭനമായിരിക്കുകയില്ല എന്നയാൾക്കറിയാം. ഇതരമതസ്ഥർ അതിനു് അനുവദിക്കുകയുമില്ല. ദേഹോപദ്രവം ചെയ്യാതെ വിട്ടാൽ ഭാഗ്യം. എന്നാലിവിടെയോ? ആ മുസ്ലീം മാന്യനു് യാതൊരു സംശയവും തോന്നിയില്ല, അദ്ദേഹമാരോടും അനുവാദവും ചോദിച്ചില്ല. അധ്യക്ഷൻ സ്വാമിജി ആത്മാർത്ഥമായി അതിനെ ആദരിയ്ക്കുകയും ചെയ്തു. എന്താണതിനു കാരണം? ഹിന്ദുമതത്തിന്റെ ചില സവിശേഷതകളാണ് ഒരു ഹിന്ദുവിനു് ഇങ്ങനെയൊരു മനോഭാവം നല്കുന്നതു്. ആരു് എവിടെ, എങ്ങനെ, ഏതു ഭാഷയിൽ, ഏതു ഭാവത്തിൽ പ്രാർത്ഥിച്ചാലും അതൊക്കെ ഈശ്വരപ്രാർത്ഥനയാണ്, ഒരേയൊരു ഈശ്വരനോടുള്ള പ്രാർത്ഥനയാണ്** എന്നതു് ഒരു ഹിന്ദുവിന്റെ മൗലികവിശ്വാസമാകുന്നു. എങ്ങനെയാണതു് ഹിന്ദുമതത്തിന്റെ സവിശേഷതയായതു്? ഇതര

* ഓച്ചിറ ക്ഷേത്രത്തിൽ സർവ്വമതസമ്മേളനത്തിൽ 24-11-1973-ൽ ചെയ്ത പ്രസംഗം.

** യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർതന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ.
ഗീത. 4. 11.

മതങ്ങളും ആ തത്ത്വം അംഗീകരിയ്ക്കാത്തതുകൊണ്ടു്.

ലോകത്തിലെ മുഖ്യമതങ്ങളെല്ലാം ഉദ്ഭവിച്ചതു് ഏഷ്യയിലാണു്. അവയെ രണ്ടു ഗോത്രത്തിൽ പെട്ടവയായി വിഭജിയ്ക്കാം: ഭാരതീയം എന്നും സെമിററിക് എന്നും. ഹിന്ദുമതം, ബുദ്ധമതം, ജൈനമതം ഇവ മൂന്നും ഭാരതത്തിൽ രൂപംകൊണ്ടവയാണു്. സെമിററിക് ഗോത്രത്തിൽപ്പെട്ടവയാണു് യഹൂദമതം, കൃസ്തുമതം, ഇസ്ലാം എന്നിവ. പ്രളയത്തെ അതിജീവിച്ച നോവായുടെ മക്കളിൽ ഒരുവനാണു് സെം (Sem–Shem; see Genesis x). ആ സെമ്മിൽനിന്നും ആരംഭിച്ച ഗോത്രത്തെയാണു് സെമിററിക്ഗോത്രം എന്നു പറയുന്നതു്. ആ പരമ്പരയിൽപെട്ട മതങ്ങളാണു് രണ്ടാമതു പറഞ്ഞ മൂന്നു മതങ്ങളും. അവയ്ക്കു തമ്മിൽ വിശ്വാസാചാരങ്ങളിൽ പലേ വ്യത്യാസങ്ങളും ഉണ്ടെങ്കിലും അവ ഒരേ മൂലകുടുംബത്തിൽപ്പെട്ടവയാണു്. അതിനാലവയുടെ സ്വഭാവത്തിൽ പലേ സാദൃശ്യങ്ങളും കാണുകയും ചെയ്യാം.

യഹൂദന്മാരുടെ ഈശ്വരൻ നിഷ്ഠുരനും പ്രതികാരേച്ഛുവുമാണു്, തങ്ങൾ ഈശ്വരനാൽ തെരഞ്ഞെടുക്കപ്പെട്ട ആളുകളാണു്, ഈശ്വരൻെറ സ്വന്തമാണു്, അതിനാൽ മററെല്ലാവരേയുംകാൾ മീതെയാണു്, എന്നത്രേ യഹൂദരുടെ വിശ്വാസം. മണൽക്കാടുകളിൽ ജനിച്ചുവളന്ന ജനതകൾക്കു പ്രകൃതിയോടു മല്ലിട്ടു വേണം ജീവിക്കാൻ. പ്രയത്നശീലരും അഭിമാനികളുമായ യഹൂദർ ബുദ്ധിശക്തിയിലും ഉയന്ന നിലയിലെത്തി. സ്വവർഗ്ഗാഭിമാനം മററുള്ളവരെ താഴ്ന്നവരായി കാണാൻ അവക്കു പ്രേരണ നല്കി. തങ്ങളെ താണവരായി ആരു കരുതുന്നതും ആക്കും ഇഷ്ടമല്ല. അതിനാൽ സ്വയം കേമന്മാരെന്നു കരുതിപ്പോന്ന യഹൂദരെ മററുള്ളവർ ദ്രോഹിച്ചുപോന്നു. അതു് ഇന്നും തുടരുന്നു. പല്ലിനു പല്ലു്, കണ്ണിനു കണ്ണു് എന്നാണവരുടെ ആചാരസംഹിത. പ്രതികാരേച്ഛുവായ ഒരീശ്വരനെ ആരാധിക്കുന്നവർ പ്രതികാരമൂർത്തികളാണു്. ലോകത്തിലേയ്ക്കു് ഏററവും ഉത്തമമായതും നിഷ്ഠുരമായതും ആ വംശത്തിൽ ഉണ്ടായിട്ടുണ്ടു്. കൃസ്തുവും കാറൽമാർക്സും, ഐൻസ്റ്റീനും ഓപ്പൻഹീമറും ജൂതവംശജാതരാണു്. മതപരമായും ചരിത്രപരമായും അവക്കു സഹിഷ്ണുത സാധ്യമല്ല. ഇങ്ങനെ നിർദ്ദയമായ ആചാരസംഹിതകളുള്ള ഒരു വംശത്തിൽ എങ്ങനെയാണു് ശാന്തിദൂതനായ യേശുകൃസ്തു ജനിച്ചതെന്നു സംശയം തോന്നാം. പുരാതനകാലംമുതല്ക്കേ ഗ്രീസ്, അലക്സാണ്ഡ്രിയാ, ഏഷ്യാമൈനർ എന്നീപ്രദേശങ്ങളുമായി ഇന്ത്യ വാണിജ്യത്തിൽ ഏപ്പെട്ടിരുന്നു. വാണിജ്യത്തോടൊപ്പം ഭാരതീയചിന്തകളും ആ ദേശങ്ങളിൽ പ്രചരിച്ചുപോന്നു. ബുദ്ധൻെറ അനുയായികളായ ഭിക്ഷുക്കൾ മതപ്രചാരണത്തിനായി നാനാദിക്കുകളിലും പോകാറുണ്ടു്. ഏഷ്യാമൈനറിൽ യഹൂദരുടെ ഇടയിൽ സസ്യഭുക്കുകളും ബ്രഹ്മചര്യനിഷ്ഠരുമായി 'എസ്സീൻസ്' എന്നറിയപ്പെടുന്ന ഒരു താപസസംഘം പാത്തിരുന്നു. ബുദ്ധസന്ന്യാസികളായിരുന്നു അവർ എന്നത്രെ പണ്ഡിതാഭിപ്രായം. അവരിൽനിന്നും കൃസ്തു ബുദ്ധമതചിന്തകളുമായി പരിചയപ്പെട്ടിരിയ്ക്കണം. അഹിംസാസന്ദേശവാഹകരായിരുന്ന അവരിൽനിന്നായിരിയ്ക്കാം കൃസ്തുമതത്തിനു്, യഹൂദമതത്തിൽനിന്നു ഭിന്നമായ ആശയാദർശങ്ങൾ ലഭിച്ചതു്. കൃസ്തു ഉപദേശിച്ച മതം ശാന്തിയുടേയും സാഹോദര്യത്തിൻേറയുമാകുന്നു; അതുകൊണ്ടുതന്നെ യഹൂദർ കൃസ്തുവിനെ തിരസ്കരിച്ചു. കൃസ്തുമതം പിന്നീടു പ്രചരിച്ചതു് കലഹപ്രിയന്മാരും ബർബരന്മാരുമായ പാശ്ചാത്യജനതകളുടെ ഇടയ്ക്കാണു്. പരമ്പരാപ്രാപ്തമായ സ്വമതോത്കർഷവാദവും, തങ്ങളുടെ സത്യമതം സകലരേയും അനുസരിപ്പിക്കാനുള്ള വ്യഗ്രതയും അവരെ ശാന്തിമാർഗ്ഗം വെടിയാൻ പ്രേരിപ്പിച്ചു. സത്യമതത്തിൽ ത്തന്നെ ഭിന്നാഭിപ്രായം പ്രകാശിപ്പിക്കുന്നവരെ ചുട്ടെരിയ്ക്കുകപോലും ചെയ്തിരുന്നു. പോരെങ്കിൽ കൃസ്തു ഒരു ചരിത്രപുരുഷനാണു്, ബൈബിളിൽ പറഞ്ഞിരിക്കുന്ന ഉല്പത്തി ചരിത്രം ക്ലിപ്തമായ കാലഗണന ഉൾക്കൊള്ളുന്നതാണു് എന്നെല്ലാമുള്ള അവരുടെ വാദങ്ങൾ കൃസ്തുമതത്തെ ഭൗതികശാസ്ത്രത്തിൻെറ ബദ്ധശത്രുവാക്കി മാററി. ഭൂമിയും മററു ഗ്രഹങ്ങളും സൂര്യനെ ചുററുന്നു എന്നു കണ്ടുപിടിച്ച കോപ്പർനിക്കസിനെ കൃസ്ത്യാനികൾ കൊല്ലാതെ കൊന്നു. ദൂരദർശിനി കണ്ടുപിടിച്ച ഗലീലി

യോവിനോട് പള്ളിയും കൃസ്ത്യാനികളും കാണിച്ച ക്രൂരത എത്രയെന്നു പറയാനാവില്ല. ഈ ശത്രുത അടുത്തകാലംവരെ തുടൎന്നുപോന്നു. ഫലമോ ? പാശ്ചാത്യദേശങ്ങളിൽ കൃസ്തുമതത്തിൻെറ വേരുകഠം അററുപോയിത്തുടങ്ങി. മതത്തിൻെറ ശത്രുവെന്നു ശപഥം ചെയ്തിട്ടുള്ള കമ്മ്യൂണിസവും ക്രൈസ്തവരാജ്യങ്ങളിലാണ് ഉടലെടുത്തിട്ടുള്ളതു്. മതത്തിൻെറ ശത്രുക്കളെങ്കിലും അവരും അവരുടെ ശത്രുക്കളുടെ പരിവൎത്തനതീക്ഷ്ണതയും ശത്രുസംഹാരവ്യഗ്രതയും അസഹിഷ്ണുതയും സ്വീകരിച്ചിട്ടുണ്ട്.

പിന്നെ വന്നു ഇസ്ലാം. പ്രവാചകൻെറ കാലംമുതൽ പടപൊരുതിയാണ് അതു വളൎന്നിട്ടുള്ളതു്. മതവും രാജ്യഭരണവും ഒന്നിച്ചുനില്ക്കുന്ന, മതപരവും രാഷ്ട്രീയവും സാമുദായികവുമായ ആചാരവിചാരവിശ്വാസങ്ങളടങ്ങിയ ഒന്നാണ് മഹമ്മദുമതം. ആദ്യകാലത്തു് അതു പ്രചരിച്ചിടത്തൊക്കെ അതു രാജ്യഭരണവും കൈയ്യിലാക്കി, തന്മൂലം ഇതരമതവിശ്വാസികഠക്ക് അവരുടെ ഭരണത്തിൻകീഴിൽ പല തരത്തിലുള്ള പീഡനങ്ങളും അനുഭവിക്കേണ്ടതായി വന്നിട്ടുണ്ട്. പല ഇടങ്ങളിലും മററു മതക്കാരെ മതംമാററിയോ കൊന്നോ ഓടിച്ചോ ഇല്ലാതാക്കിയിട്ടുമുണ്ട്. ആ പാരമ്പര്യംനിമിത്തം ഇസ്ലാം മതത്തിന് ഭരണാധികാരം ഇല്ലാത്ത ചുററുപാടിൽ വളരാൻ പ്രയാസം വന്നു. ആ ചിന്താഗതിയുടെ പരിണാമമാണ് ഇന്ത്യയുടെ വിഭജനത്തിനു കാരണമായതു്. മഹമ്മദുമതവും കൃസ്തുമതവും ഒരേ തറവാട്ടിൽനിന്നു വളൎന്നുവന്നവയെങ്കിലും അവ തമ്മിൽ ദീൎഘകാലം കുരിശുയുദ്ധം നടന്നു. മഹമ്മദീയരും യഹൂദരും തമ്മിൽ യുദ്ധം ഇപ്പോഴും തുടരുന്നു. മതവും രാഷ്ട്രീയകാര്യങ്ങളും വേർതിരിക്കാൻ ഈ മതവിശ്വാസികഠക്കു സാധിക്കുന്നില്ല. തങ്ങളുടെ വിശ്വാസങ്ങളും അനുഷ്ഠാനങ്ങളും സാമുദായികനിയമങ്ങളുമെല്ലാം എന്നെന്നേക്കുമായി തങ്ങളുടെ ദിവ്യഗ്രന്ഥങ്ങളിൽ നിൎണ്ണയിച്ചിട്ടുണ്ട്; അവയ്ക്കു് ഒരു മാററവും വരുത്താൻ പാടില്ല, എന്നാണ് അവരുടെ നിലപാടു്. സാമൂഹികമാണ് അവരുടെ മതം; വ്യക്തിനിഷ്ഠമല്ല. സാമൂഹികമായ ആരാധനകളും പ്രാൎത്ഥനകളുമാണ് അവൎക്കു് മുഖ്യമായും മതമെന്നു വെച്ചാൽ. അവർ മതത്തിനുവേണ്ടി മരിക്കും, കൊല്ലും, എന്നാൽ മതത്തിൻെറ ആദൎശങ്ങഠ വ്യക്തിയുടെ ജീവിതത്തിൽ പ്രായോഗികമാക്കാനുള്ള ശ്രമം താരതമ്യേന കുറവാണ്. തപസ്വികളായ നിരവധി വ്യക്തികഠ കൃസ്തുമതത്തിൽ ഉണ്ടായിട്ടുണ്ടെങ്കിലും ജനജീവിതത്തെ നയിക്കുന്നതും നിയന്ത്രിക്കുന്നതും പള്ളികളും പുരോഹിതന്മാരുമാണല്ലോ. സാമൂഹികമതമായതുകൊണ്ടു് സംഘബലമുണ്ടു്, പല രാജ്യങ്ങളേയും കീഴടക്കാൻ കൃസ്ത്യാനികഠക്കും മഹമ്മദീയൎക്കും കഴിഞ്ഞിട്ടുമുണ്ട്. പക്ഷെ മതംകൊണ്ടു കിട്ടേണ്ട പരമമായ ലക്ഷ്യമതല്ലല്ലോ. വിശ്വാസപരവും സാമൂഹ്യവും രാഷ്ട്രീയവുമായ കാരണങ്ങളാൽ സെമിററിക്ഗോത്രത്തിൽപ്പെട്ട മതങ്ങഠക്കു പരമതാദരം സാധ്യമല്ല എന്നു നാം കണ്ടു.

നമുക്കിനി ഭാരതീയമതങ്ങളെ നോക്കാം. ഭാരതീയമതങ്ങളുടെയെല്ലാം മൂലം ഹിന്ദുമതമാണ്; ബുദ്ധമതവും ജൈനമതവും അതിൻെറ പുത്രീസ്ഥാനീയകളാണ്. ആയതുകൊണ്ടും, ഇവിടത്തെ ചൎച്ചാവിഷയം ഹിന്ദുമതമായതുകൊണ്ടും ആ മതത്തെക്കുറിച്ചു് ആലോചിക്കാം. സാധാരണമായി ഒരു മതമെന്നാൽ അതിനു് ഒരു സ്ഥാപകൻ, ജന്മദേശം, പൊതുവായ വിശ്വാസങ്ങളും ആചാരങ്ങളും ഇവയൊക്കെ ഉണ്ടാകും. ഇക്കാര്യത്തിലൊക്കെ ഹിന്ദുമതത്തിൻെറ സ്ഥിതി മററു മതങ്ങളിൽനിന്നു തുലോം വ്യത്യസ്തമാണ്. അക്കാരണത്താൽ ഇതരമതസ്ഥൎക്കു മാത്രമല്ല ഹിന്ദുക്കഠക്കുതന്നെ ഹിന്ദുമതത്തെ നിൎവ്വചിക്കാൻ പ്രയാസവുമാണ്. ഒരിക്കൽ ഒരു ബിഷോപ്പ് 'ഹിന്ദുമതം, എന്നൊരു മതംതന്നെയുണ്ടോ ?' എന്നു് എന്നോടു ചോദിച്ചിട്ടുണ്ട്; അദ്ദേഹം അനാദരത്തോടെ ചോദിച്ചതല്ല, അറിയാൻവേണ്ടി ചോദിച്ചതാണ്. ആരാണ് ഒരു ഹിന്ദു എന്നു ചോദിച്ചാൽ മുസൽമാനെന്നോ കൃസ്ത്യാനിയെന്നോ ബൗദ്ധനെന്നോ ഒന്നും പറയാത്ത, പറയാനാവാത്ത, ഒരു അവ്യക്തജീവി എന്നാണുത്തരം കിട്ടുക. ഹിന്ദുമതത്തിൻെറ ഗഹനതയും വിശാലതയുമാണ് അതിൻെറ ദുൎഗ്രഹതയ്ക്കു കാരണം. അതിനു് ഒരു സ്ഥാപകനില്ല. ജന്മദേശം ഇന്ത്യയാണെന്നു പറയാം. സിന്ധുതീരവാസികളെ സിന്ധുക്കഠ എന്നു പരദേശികഠ വിളിച്ചു; സിന്ധു ഹിന്ദുവായി, അവരുടെ മതം ഹിന്ദുമതവും. പരദേശികഠ നല്കിയ പേരാണ് ഹിന്ദുമത

മെന്നത്രു്. ഹിന്ദുക്കരം അവരുടെ മതത്തിനു കൊടുത്തിട്ടുള്ള പേരു് സനാതനധമ്മം എന്നാണു്. ആ മതത്തിൽ വ്യക്തികരംക്കല്ല പ്രഥമ സ്ഥാനം; നിത്യങ്ങളായ, സനാതനങ്ങളായ, സത്യങ്ങരംക്കാണു്. അതുകൊണ്ടാണു് അതിനു സനാതനധമ്മമെന്നു പേരിട്ടതു്. ഞാനാരു് ? എവിടെനിന്നു വന്നു ? എങ്ങോട്ടു പോകുന്നു ? ഈ ലോകം എവിടെനിന്നു വന്നു? എന്താണു് ഈ ലോകവും ഞാനും തമ്മിലുള്ള ബന്ധം ? എന്നീവക ചോദ്യങ്ങരം മനുഷ്യൻ ചിന്തിക്കാൻ തുടങ്ങിയ കാലംമുതൽ ചോദിച്ചു പോന്നിട്ടുണ്ടു്. ഭാരതീയചിന്തകന്മാർ അവയ്ക്കു് അനിഷേധ്യങ്ങളായ ചില ഉത്തരങ്ങരം കണ്ടെത്തിയിട്ടുമുണ്ടു്. 'എൻെറ യഥാത്ഥസ്വരൂപം ശരീരഭിന്നവും നിത്യവുമായ ആത്മസ്വരൂപമാണെന്നും സകല ജീവജാലങ്ങളിലും ഒരേ ആത്മചൈതന്യം തന്നെയാണു വിളങ്ങുന്നതെന്നും, പ്രപഞ്ചത്തിൻെറ അധിഷ്ഠാനവും അതേ സത്ത തന്നെയാണെന്നും' ചിന്തകന്മാർ കണ്ടെത്തി. അവരെ ഋഷികരം, സമദശികരം, എന്നൊക്കെ പറഞ്ഞുവരുന്നു. ജീവിതമെന്തെന്നും, അതിൻെറ പരമലക്ഷ്യമെന്തെന്നും, അതു നേടാനുള്ള മാഗ്ഗമെന്തെന്നും പ്രതിപാദിക്കുകയാണു മതം ചെയ്യുന്നതു്. ഇതിൽ ജീവിതത്തെക്കുറിച്ചും ലക്ഷ്യത്തെക്കുറിച്ചും ഉള്ള കാര്യങ്ങരം നിത്യങ്ങളാണു്; അവയ്ക്കു മാററമില്ല. ലക്ഷ്യം നേടാനുള്ള മാഗ്ഗങ്ങരംക്കു മാററങ്ങരം സംഭവിക്കാം. സത്യം കണ്ടെത്തിയ സമദശികളുടെ അനുഭവങ്ങളാണു് മതത്തിലെ മാഗ്ഗദശകങ്ങരം. അവരുടെ അനുഭവരേഖകളെ വേദങ്ങരം എന്നു പറയുന്നു. വേദങ്ങളാണു് ഹിന്ദുമതത്തിൻെറ പരമപ്രമാണങ്ങരം. ആത്മാവു്, ജീവൻ, മോക്ഷം തുടങ്ങിയവ ഇന്ദ്രിയാതീതകായ്യങ്ങളാണു്. ആകയാൽ പ്രത്യക്ഷംകൊണ്ടോ അനുമാനംകൊണ്ടോ അവയെ അറിയാനാവില്ല. അവ അലൗകികസത്യങ്ങളാണു്; അതീന്ദ്രിയങ്ങളാണു്. അവയ്ക്കു പ്രമാണം വേദങ്ങരം മാത്രമത്രേ. വേദത്തെ പ്രമാണമായി സ്വീകരിച്ചിട്ടുള്ളതിനാൽ ഈ മതത്തിനു് വൈദികമതമെന്നും പേരുണ്ടു്. വൈദികഋഷിമാർ പണ്ടുപണ്ടേ കണ്ടുപിടിച്ചു, നിത്യസത്യം ഒന്നു മാത്രം; അതിനു പേരുകരം പലതുമുണ്ടാകാം, എന്നു്. 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' എന്നാണു് വേദവാക്യം. ആ ഏകമായ സത്' നമ്മിലെല്ലാമുണ്ടുതാനും. അതിനെ ബ്രഹ്മമെന്നോ, ഇന്ദ്രനെന്നോ, വരുണനെന്നോ ഈശ്വരനെന്നോ ദേവിയെന്നോ ദേവനെന്നോ എന്തു പേരു വേണമെങ്കിലും അവനവൻെറ ഇഷ്ടംപോലെ വിളിക്കാം. പൊരുളൊന്നു് പേർ പലതു്. ജലമെന്നോ പാനിയെന്നോ നീരെന്നോ വാട്ടറെന്നോ അക്വയെന്നോ എന്തു പേർ വിളിച്ചാലും വസ്തുവിനു മാററമില്ല. വേദത്തിൻെറ സാരസംഗ്രഹമായ ഗീതയിലും ഈ തത്ത്വം ഉച്ചൈസ്തരം പ്രഖ്യാപിക്കുന്നുണ്ടു്.

മത്തഃ പരതരം നാന്യത് കിഞ്ചിദസ്തി ധനഞ്ജയ
മയി സവ്വമിദം പ്രോതം സൂത്രേമണിഗണാ ഇവ.

'എന്നിൽ നിന്നന്യമായിട്ടൊന്നുമില്ല. സവ്വവും നൂലിൽ മണികരംപോലെ എന്നിൽ കോത്തു നില്ക്കുന്നു.' ഈ ഏകത്വദശനമാണു്, നാനാത്വത്തിലെ ഏകത്വദശനമാണു്, ഹിന്ദുമതത്തിനു സവ്വമതങ്ങളേയും സമഭാവേന ദശിക്കാനുള്ള വിശാലത നല്കിയതു്.

ഹിന്ദുമതത്തിൻെറ പ്രമാണഗ്രന്ഥങ്ങളെ ശ്രുതികളെന്നും സ്മൃതികളെന്നും രണ്ടായി തിരിക്കാം. ലക്ഷ്യത്തെപ്പററി, ജീവനെയും ആത്മാവിനെയും മോക്ഷത്തെയുംപററി, പ്രതിപാദിക്കുന്നവ ശ്രുതികരം. അവയുടെ സ്വരൂപത്തിനു് കാലദേശാവസ്ഥകരംകൊണ്ടു് മാററമൊന്നും സംഭവിക്കുന്നില്ല. മാഗ്ഗങ്ങളുടെ നില അതല്ല. അവയ്ക്കു കാലവും ദേശവും അവസ്ഥയും മാറുന്നതനുസരിച്ചു മാററങ്ങരം സംഭവിക്കാം. അതിനുള്ള അനുവാദം മേൽചൊന്ന വേദവാക്യത്തിൽത്തന്നെ അടങ്ങിയിട്ടുമുണ്ടു്. പല പേരിൽ ഒരേ തത്ത്വത്തെ ആരാധിക്കാം, എന്നു പറഞ്ഞതുകൊണ്ടു് ഓരോ സാധകനും ഇഷ്ടമുള്ള രൂപത്തിലും നാമത്തിലും ഈശ്വരനെ ആരാധിക്കാൻ വേദംതന്നെ അധികാരം തരുന്നു. ഇതിനു് ഇഷ്ടദേവതാരാധനം എന്നാണു പറയുന്നതു്. ഓരോ മനുഷ്യൻെറ കഴിവും ആവശ്യവും അഭിരുചിയും വ്യത്യസ്തമായിരിക്കും. എല്ലാവക്കും ഒരേ രീതി ഉതകുകയില്ല. വൃദ്ധനും തരുണനും ശിശുവിനും ഒരേ ആഹാരം മതിയാവുകയില്ലല്ലോ. ഈശ്വരനെ പരബ്രഹ്മമായിട്ടു്, അരൂപനായിട്ടു്, ആരാധിക്കാനായിരിക്കും ചിലക്കിഷ്ടം. ചിലക്കു് സാകാരാരാധനയായിരിക്കും ഇഷ്ടം. സാകാരത്തിൽത്തന്നെ ഓരോരുത്തക്കും

ഓരോ രൂപമായിരിക്കും ഇഷ്ടം. രാമൻ, കൃഷ്ണൻ, വിഷ്ണു, ശിവൻ, ദേവി എന്നിങ്ങനെ ഓരോ മൂത്തികളെ ഓരോരുത്തർ ആരാധിക്കുന്നു. ഇതര മതസ്ഥർ ഈ തത്ത്വം അംഗീകരിച്ചിട്ടില്ല. അവർ അർഹത നോക്കാതെ സകലക്കും ഒരേ വിശ്വാസവും ആരാധനാരീതിയുമാണു വിധിക്കുന്നതു്. അതുകൊണ്ടാണു് അവക്കു് ഇതര മതങ്ങളെ സഹിഷ്ണുതയോടെ വീക്ഷിക്കാൻ സാധിക്കാത്തതും. ബുദ്ധനെയോ ക്രിസ്തുവിനേയോ ഇഷ്ടദേവതയായി ആരാധിച്ചും ഒരു ഹിന്ദുവിനു ഹിന്ദുവായി ജീവിക്കാൻ സാധിക്കും. അതിനുള്ള സ്വാതന്ത്ര്യവും അംഗീകാരവും അവന്റെ മതം അവനു നല്കുന്നുണ്ടു്.

എന്തിനാണു് ഇങ്ങനെ ആരാധനാസ്വാതന്ത്ര്യം നല്കിയിരിക്കുന്നതു്? ഓരോരുത്തരുടേയും അർഹത വേറെ വേറെ ആയതുകൊണ്ടു്. ഹൈസ്കൂളിലും കോളേജിലും ഇന്ത്യാചരിത്രം പഠിപ്പിക്കുന്നുണ്ടു്. പക്ഷെ രണ്ടും രണ്ടു തരത്തിലാണു്. ഓരോ പടിയിൽ നില്ക്കുന്നവക്കു മനസ്സിലാകുന്ന തരത്തിൽ വേണം അവക്കു് ഉപദേശം. 'പരമാത്മാവു് നിർഗ്ഗുണവും നിരാകാരവുമാണു്. അതിനാൽ നിർഗ്ഗുണനിരാകാരധ്യാനമാണുത്തമം, എല്ലാവരും അതനുസരിക്കണം,' എന്നുപറഞ്ഞാൽ സാധിക്കാത്ത കാര്യമാണു്. അർഹതക്കനുസരിച്ചുവേണം ആരാധനയും. ഇതിനു് അധികാരിവാദം എന്നു പറയുന്നു. അധികാരം എന്നാൽ അർഹത എന്നർത്ഥം. കാലം, ദേശം, അവസ്ഥ, അധികാരം എന്നിവയനുസരിച്ചു മാറുന്ന പ്രമാണങ്ങൾക്കു സ്മൃതികൾ എന്നു പറയുന്നു. ശ്രുതികൾക്കനുകൂലമായ സ്മൃതികൾക്കേ പ്രാമാണ്യമുള്ളു. ശ്രുതികളെ നിരാകരിച്ചാൽ സ്മൃതികൾ പ്രമാണങ്ങളല്ലാതാകും. കാലാനുസൃതമായി സ്മൃതികൾ ഉപദേശിക്കുന്നതിനാണു് അവതാരപുരുഷന്മാരും ആചാര്യന്മാരും ആവിർഭവിക്കുന്നതു്. മുൻകാലങ്ങളിൽ യാഗാദികൾ നിലവിലുണ്ടായിരുന്നു: ഇപ്പോൾ അവ ഇല്ലാതായി. യാഗത്തിനു് ത്യാഗം എന്ന അർത്ഥം നല്കപ്പെട്ടു. പരദേശത്തു താമസിക്കുമ്പോൾ സ്വധർമ്മങ്ങളെല്ലാം ചെയ്യാൻ സാധിച്ചെന്നു വരുകയില്ല. ഗൃഹസ്ഥന്റേയും സന്ന്യാസിയുടേയും ധർമ്മങ്ങൾ വിഭിന്നങ്ങളാണു്. താമസികനും രാജസികനും സാത്ത്വികനും ഒരേ മാർഗ്ഗം ചേരുകയില്ല. ഈശ്വരനെ സർവ്വദാ സ്മരിക്കണം എന്ന ശ്രുതിയുടെ ആജ്ഞ പ്രയോഗത്തിൽവരുത്താൻ സ്മൃതികൾ അധികാരവും കാലവും മററുമനുസരിച്ചു് പല മാർഗ്ഗങ്ങളും നിർദ്ദേശിക്കുന്നു. ലക്ഷ്യമൊന്നു്, വഴികൾ പലതു്. പല വഴികളാണു് പല മതങ്ങളായി രൂപംകൊണ്ടിട്ടുള്ളതു്. ലക്ഷ്യമെന്ന നിലയിൽ ലോകത്തു് ഒരൊററ മതമേയുള്ളു; വഴിയെന്ന നിലയിൽ അനേകം മതങ്ങളുണ്ടു്; പോരാ ഓരോ വ്യക്തിക്കും ഓരോ വഴിയാണു് എന്നുപോലും പറയാം.

നിത്യസത്യം എന്നും എവിടെയും ഏവക്കും ഒന്നുമാത്രം എന്ന വൈദികദർശനം, ആ സത്യത്തെ ഏതു പേരിലും രൂപത്തിലും ആരാധിക്കാം എന്ന ഇഷ്ടദേവതാസിദ്ധാന്തം, ഇഷ്ടദേവതയെ നിർണ്ണയിക്കുന്നതു് ഓരോരുത്തന്റെ അഭിരുചിയും അർഹതയും അനുസരിച്ചാണെന്ന അധികാരിവാദം, ശ്രുതികൾ നിത്യവും സ്മൃതികൾ കാലാനുസൃതം മാറുന്നവയുമാണെന്ന തത്ത്വം, ഇവയെല്ലാം ചേർന്നു് ഹിന്ദുമതത്തെ ഏററവും സ്വതന്ത്രവും വിശാലവുമായ മതമാക്കിത്തീർത്തു. ഈ സ്വാതന്ത്ര്യം കാരണം ഹിന്ദുമതം മുഖ്യമായും വ്യക്തിനിഷ്ഠമാണു്; വ്യക്തിയും ഈശ്വരനുമായുള്ള ബന്ധമാണു മതം ഹിന്ദുവിനു്. ഹിന്ദുമതം സാമൂഹ്യമോ സാമുദായികമോ അല്ല. അതിനാൽ അതു് ഒരു സംഘടിത മതമല്ലതാനും. മതം വ്യക്തിഗതമായതുകൊണ്ടു് ഹിന്ദുവിനു് അവന്റെ സാമുദായികാചാരങ്ങളെയും രാഷ്ട്രീയവിശ്വാസങ്ങളെയും മതത്തിൽ നിന്നും കുറെയൊക്കെ മാററിനിർത്താൻ കഴിയും. പ്രജാധിപത്യത്തിലും രാജാധിപത്യത്തിലും കമ്മ്യൂണിസ്ററുഭരണത്തിൻകീഴിലും ഹിന്ദുവിനു മതനിഷ്ഠ പുലർത്തിക്കൊണ്ടുപോകാൻ സാധിക്കും. ഇതരമതങ്ങൾക്കു്, മതവിശ്വാസവും രാഷ്ട്രീയവിധേയത്വവും വേർതിരിക്കാൻ പ്രയാസമുണ്ടു്. അതിനാൽ അവക്കു് മററു മതങ്ങളെ, ഭിന്നാഭിപ്രായങ്ങളെ, സഹിഷ്ണുതയോടെ വീക്ഷിക്കുവാൻ സാധിക്കുന്നില്ല. ഒരേ ലക്ഷ്യത്തിലേക്കു് പല വഴികളും ഉണ്ടാകാം, ആത്മാർത്ഥമായി അനുസരിച്ചാൽ എല്ലാ മാർഗ്ഗങ്ങളും ലക്ഷ്യപ്രാപകങ്ങളാണു്, എന്ന മൗലികവിശ്വാസം കാരണം ഹിന്ദുമതം മതപരിവർത്തനത്തിലും വിശ്വസിക്കുന്നില്ല. യഹൂദരും മതപരിവർത്തനം നടത്തുന്നില്ല. പക്ഷേ തങ്ങൾ ഈശ്വരന്റെ

പ്രത്യേകാനുഗ്രഹത്തിനു പാത്രമായവരാണെന്നു കരുതുന്നതുകൊണ്ടാണ് അവർ മററുള്ളവരെ അവരുടെ കൂട്ടത്തിൽ ചേക്കാത്തതു്. മറെറാരുവനോടു് അവൻെറ വിശ്വാസങ്ങൾ മാററി തൻെറ വിശ്വാസങ്ങൾ സ്വീകരിക്കാൻ പറയുന്നതു് ഈശ്വരനിന്ദയാണ് ഹിന്ദുവിൻെറ കണ്ണിൽ. കാരണം, നാം ഈശ്വരനെയും ഹിന്ദുവിൻെറ ഈശ്വരൻ, ക്രിസ്ത്യാനിയുടെ ഈശ്വരൻ എന്നെല്ലാം പരിമിതപ്പെടുത്തുകയാണല്ലോ. അപ്പോൾ അവർ തമ്മിൽ കലഹമാകും. കലഹിക്കുന്ന പരിമിതനായ ഈശ്വരൻ ഈശ്വരനല്ല താനും. അടുത്തകാലത്തായി ഹിന്ദുമതവും മതപരിവത്തനം കുറച്ചൊക്കെ സ്വീകരിച്ചിട്ടുണ്ടു്. അതിനുള്ള കാരണം മതപരമല്ല, സാമുദായികവും രാഷ്ട്രീയവുമാണ്. ഇതരമതങ്ങളുടെ കൈയ്യേററം കാരണം ആത്മരക്ഷയ്ക്കുവേണ്ടി ഹിന്ദുമതം സ്വീകരിച്ച ഒരു പ്രതിരോധമുറയാണതു്. അക്കാര്യത്തിൽ മററു മതക്കാർ ഹിന്ദുക്കളെ മതപരിവത്തനം നടത്തി എന്നുതന്നെ പറയാം.

ഹിന്ദുമതം വ്യക്തിയുടെ ജീവിതത്തിനു് ഒരു ശതവത്സരപദ്ധതി ആവിഷ്ക്കരിച്ചിട്ടുണ്ടു്. ഒരു പുരുഷായുസ്സ് നൂറു സംവത്സരം എന്നു സ്വീകരിച്ചുകൊണ്ടുള്ള ഒരു പദ്ധതിയാണിതു്. ജീവിതലക്ഷ്യം ഈശ്വരപ്രാപ്തിയാണ് എന്നു വേദവും ആചാര്യന്മാരും നിണ്ണയിച്ചു. അതു സാധിക്കുന്നതിനു് അനുക്രമമായ ഒരു ജീവിതക്രമം കെട്ടിപ്പടുക്കുകയാണ് ഈ പദ്ധതി ചെയ്യുന്നതു്. ഈശ്വരപ്രാപ്തി അഥവാ മോക്ഷമെന്ന ലക്ഷ്യത്തിൻെറ അടിത്തറ ധമ്മമാണ്. ജീവിതത്തിൻെറ ആദ്യത്തെ ഇരുപത്തഞ്ചു വഷം വിദ്യാജ്ജനത്തിനുവേണ്ടി നീക്കിവെയ്ക്കുന്നു. അഞ്ചോ ആറോ വയസ്സിൽ ഗുരുകുലത്തിൽ പോയി വേദങ്ങളും വേദാംഗങ്ങളും അഭ്യസിക്കുന്നു. വിദ്യാഭ്യാസം കഴിഞ്ഞു് ഗുരുദക്ഷിണയും നൽകി ഗൃഹത്തിലെത്തി സമാനവണ്ണയും ലക്ഷണാന്വിതയും സദ്ഗുണസമ്പന്നയും ആയ കന്യകയെ വിവാഹം കഴിക്കുന്നു. ഓരോ മനുഷ്യനും ജന്മനാതന്നെ ചില കടങ്ങളുണ്ടു്; കടങ്ങൾ വീട്ടേണ്ടതു് അവൻെറ കടമയാണ്. ദേവന്മാർ, ഋഷികൾ, പിതൃക്കൾ, മനുഷ്യർ, മൃഗങ്ങൾ ഇവരോടാണു കടങ്ങൾ. ഇവരുടെയെല്ലാം സഹായസഹകരണങ്ങൾകൊണ്ടാണു നാം ജീവസന്ധാരണം ചെയ്യുന്നതു്. നമുക്കു നമ്മുടേതെന്നു പറയാവുന്നതായി യാതൊന്നുമില്ല. അഹങ്കാരംപോലും സ്വന്തം സമ്പാദ്യമല്ല. അതിനാൽ ഈവക കടങ്ങൾ യഥാശക്തി വീട്ടേണ്ടതു് ഓരോരുവൻെറയും കടമയത്രെ. ആവക കടങ്ങൾ വീട്ടാനുള്ള കാലമാണു രണ്ടാമത്തെ ഘട്ടമായ ഗാഹ്സ്ഥ്യം. ധനികനേ കടമുള്ളൂ; കടം വീട്ടാനും കഴിയൂ. ഗൃഹസ്ഥൻ ധനം സമ്പാദിക്കുന്നു, കടങ്ങൾ വീട്ടുന്നു; ധമ്മാനുസൃതമായ ഭോഗങ്ങൾ അനുഭവിക്കുന്നു. അത്ഥം, കാമം എന്ന രണ്ടു പുരുഷാത്ഥങ്ങൾ നേടി കടങ്ങൾ വീട്ടിക്കഴിഞ്ഞാൽ പരമപുരുഷാത്ഥം നേടാനുള്ള കാലമായി. വനത്തിൽപോയി, ഗൃഹത്തിൽവെച്ചു നേടിയ രാഗദ്വേഷങ്ങളെല്ലാം നീങ്ങുന്നതിനു തീവ്രതപസ്സ് അനുഷ്ഠിയ്ക്കാനുള്ള കാലമാണു വാനപ്രസ്ഥ്യം. തീവ്രതപസ്സുകൊണ്ടു രാഗദ്വേഷങ്ങൾ നീങ്ങി വൈരാഗ്യം ദൃഢമായാൽ സവ്വവും വെടിഞ്ഞു്, സവ്വവും ഈശ്വരമയമായിക്കണ്ടു് സന്ന്യാസം സ്വീകരിക്കുന്നു. 'ഈശാ വാസ്യമിദം സവ്വം' – 'യാതൊന്നു കാണ്മതതു നാരായണപ്രതിമ' എന്നു കണ്ടു അവൻ ജീവന്മുക്തനായിത്തീരുന്നു.

ഗുരുകുലത്തിൽ പോയി ഗുരുശുശ്രൂഷചെയ്യു് ധമ്മം ഗ്രഹിയ്ക്കുമ്പോൾ അവൻ വണ്ണത്തിൽ ശൂദ്രനും ആശ്രമക്രമത്തിൽ ബ്രഹ്മചാരിയും ആകുന്നു. ഗൃഹത്തിലെത്തി ധനം നേടി കടമകൾ നിവ്വഹിച്ചു് ഭോഗങ്ങൾ അനുഭവിക്കുമ്പോൾ അവൻ വണ്ണത്തിൽ വൈശ്യനുമാണ് ക്ഷത്രിയനുമാണ്; ആശ്രമദൃഷ്ട്യാ ഗൃഹസ്ഥനും. തപസ്സിനായി വനത്തിൽ പോകുമ്പോൾ അവൻ സാധകനായ ബ്രാഹ്മണൻ; ആശ്രമപ്രകാരം വാനപ്രസ്ഥനും. സമദശിയായി സവ്വവുമുപേക്ഷിയ്ക്കുമ്പോൾ അവൻ യഥാത്ഥ ബ്രാഹ്മണനായി, സന്ന്യാസിയുമായി. അവൻ കൃതകൃത്യൻ.

ഇപ്രകാരം ജീവിതത്തിനു സമഗ്രമായ ഒരു പദ്ധതിയാണ് ഹിന്ദുമതം വിഭാവനം ചെയ്തിട്ടുള്ളതു്. കാലം മാറി; ഈ പദ്ധതി പഴയപടിയൊന്നും ഇപ്പോൾ നിലവിലില്ല, അതു് സാധ്യവുമല്ല. മാററത്തിനുള്ള സ്വാതന്ത്ര്യം നേരത്തെ കരുതിവെച്ചിട്ടുമുണ്ടു്. ശ്രുതികൾ നിത്യം, സ്മൃതികൾ കാലാനുസൃതം മാറുന്നവയും,

എന്നു മുമ്പു പറഞ്ഞുവല്ലോ. ഈശ്വരപ്രാപ്തിയാണു ലക്ഷ്യമെന്നതിനോ, ധർമ്മമാണ് ഉപായമെന്നതിനോ ഒരു കാലവും മാററമില്ല. ധർമ്മാനുഷ്ഠാനത്തിന് ആവിഷ്കരിച്ച വർണ്ണാശ്രമധർമ്മങ്ങൾക്കു കാലാനുരൂപമായ മാററങ്ങൾ വന്നിട്ടുണ്ട്. വൈദികധർമ്മങ്ങളെ ഇതിഹാസപുരാണങ്ങളിൽക്കൂടി ആചാര്യന്മാർ പ്രചരിപ്പിച്ചു. ഇക്കാലത്തു സാമാന്യജനങ്ങൾക്കു ധർമ്മബോധം നല്കുന്ന ഗ്രന്ഥങ്ങൾ ഇതിഹാസങ്ങളും പുരാണങ്ങളുമാകുന്നു. ജനസേവാപരങ്ങളായ പ്രവർത്തനങ്ങളാണു യജ്ഞങ്ങൾ. കർമ്മത്യാഗത്തിനു പകരം നിഷ്കാമകർമ്മാനുഷ്ഠാനമായി ത്യാഗം. ആത്മസമർപ്പണമാണു ബ്രാഹ്മണധർമ്മം. വ്യക്തിക്കും സമുദായത്തിനും ശ്രേയസ്കരമായ കർമ്മങ്ങൾ നിസ്സ്വാർത്ഥമായി അനുഷ്ഠിച്ച് കർമ്മവും കർമ്മഫലവും ഈശ്വരനിൽ അർപ്പിച്ച്, തന്നെ സർവ്വേശ്വരനിൽ സമർപ്പിച്ച് ഭഗവദനുഗ്രഹത്തിനു പാത്രമാവുകയെന്നതാണ് ഇക്കാലത്തിനു് അനുരൂപമായ അധ്യാത്മസാധന. സത്കഥാശ്രവണം, തീർത്ഥാടനം, നാമജപം, ദാനം, വ്രതം മുതലായവയെല്ലാം അതിനനുകൂലങ്ങളായ അനുഷ്ഠാനങ്ങളാകുന്നു.

ബുദ്ധമതവും ജൈനമതവും ഹിന്ദുമതത്തിൻെറ ശാഖകൾതന്നെ എന്നു കണക്കാക്കാം. എങ്കിലും ബുദ്ധമതം വേദത്തെയും ഈശ്വരനെയും നിരാകരിക്കുകകാരണം അതിന് ഇന്ത്യയിൽ നിലനില്പില്ലാതായി. ജൈനമതവിശ്വാസികൾ എണ്ണത്തിൽ വളരെ കുറവാണ്. പോരെങ്കിൽ നിവൃത്തിമാർഗ്ഗത്തെ മുഖ്യമായി അവലംബിക്കുകയാൽ അവർക്ക് സമഗ്രമായ ജീവിതവീക്ഷണം ഇല്ലാതെയും പോയി.

വേദം, ആത്മാവ്, മോക്ഷം ഇവയിൽ വിശ്വസിക്കുകയും അവനവന് അഭീഷ്ടമായ മാർഗ്ഗത്തിൽക്കൂടി ഈശ്വരനെ ആരാധിക്കാൻ സ്വാതന്ത്ര്യം നല്കുകയും ചെയ്യുന്ന സനാതനധർമ്മമാണ് ഹിന്ദുമതമെന്ന വൈദികധർമ്മം.

---

കുട്ടികളോട് — 5

# വരരുചി—2

## പ്രശാന്താനന്ദസ്വാമി

(കഴിഞ്ഞ ദിവസം നമ്മൾ വരരുചിയുടെ കഥ പകുതി പറഞ്ഞു നിർത്തി. പറയിപ്പെണ്ണിനെ കല്യാണം കഴിക്കേണ്ടിവരുമെന്ന ഭയം വരരുചിയെ വല്ലാതെ വിഷമിപ്പിച്ചു. അദ്ദേഹത്തിൻെറ പ്രേരണപ്രകാരം പറയപ്പെണ്ണിനെ നദിയിൽ ഒഴുക്കി. ഇത്രയുമാണ് നാം പറഞ്ഞു നിർത്തിയതു്).

വർഷങ്ങൾ പതിനാറുപതിനേഴ് കടന്നു പോയി. നല്ല വെയിലുള്ള ഒരു ദിവസം. ഒരു യാത്ര കഴിഞ്ഞു് വിഷമിച്ചുവരികയാണ് വരരുചി. വിശന്നു തളർന്ന അദ്ദേഹം അടുത്തുള്ള ഒരു ബ്രാഹ്മണഗൃഹത്തിൽ വിരുന്നുകാരനായി കൂടി. ബ്രാഹ്മണൻ അതിഥിയെ ഊണിനു ക്ഷണിച്ചു.

''അങ്ങയുടെ ക്ഷണം സ്വീകരിക്കുവാൻ എനിക്കു് സന്തോഷമുണ്ട്.'' വരരുചി പറഞ്ഞു: ''പക്ഷേ എൻെറ പതിവുനിയമം അനുസരിച്ച് എനിക്കു് ഊണു തരുവാൻ പററുമോ എന്ന് സംശയമാണ്. ഊണിനു മുമ്പ്, കുളി കഴിഞ്ഞു വന്നാൽ, ഉടുക്കുവാൻ വീരവാളിപ്പട്ടു തരണം. നൂറു് പേർക്കു ഊണുകൊടുത്തിട്ടേ ഞാൻ ഊണു കഴിക്കൂ. നൂററിയെട്ടുകൂട്ടം കൂട്ടാൻ വേണം എൻെറ ഊണിന്. ഊണു കഴിഞ്ഞാൽ മൂന്നു പേരെ എനിക്കു തിന്നണം. അതു കഴിഞ്ഞു നാലുപേർ എന്നെ ചുമക്കുകയും വേണം.''

നല്ല വിരുന്നുകാരൻ ! ഊണിൻെറ ക്രമം കേട്ടപ്പോൾ ഊണു കൊടുക്കാനിരുന്ന ബ്രാഹ്മണൻെറ തല കറങ്ങി. ''ഇത്തരം നാലു വിരുന്നുകാരെ കിട്ടിയാൽ മതി ഏതു വലിയ ധനികനും തുലയുവാൻ. ഈ വിരുതൻ ആളു തര-

ക്കേടില്ലല്ലോ. മകളോട് അഭിപ്രായം ചോദിച്ചിട്ട് ആകാം ഇയാളോട് മറുപടി പറയുവാൻ. അതിബുദ്ധിയുള്ള അവരംക്ക് എന്തെങ്കിലും ബുദ്ധി തോന്നാതിരിക്കില്ല.'' ബ്രാഹ്മണൻ അക്കാര്യം മകളോട് സംസാരിച്ചു. തിരിച്ചു വന്ന് വരരുചിയുടെ ക്രമം അനുസരിച്ച് ഊണു കൊടുക്കാമെന്ന് ഏററു.

എന്താണെന്നോ വരരുചി പറഞ്ഞതിന്റെ പൊരുരം? കുളി കഴിഞ്ഞാൽ ഒരു കീറു തുണി വേണം കോണകത്തിന്. കീറത്തുണിക്കാണ് വീരവാളിപ്പട്ടെന്ന് അദ്ദേഹം പറഞ്ഞതു്. ഊണിനുമുമ്പ് വൈശ്വം കഴിക്കണം. നൂറു ദേവന്മാരെ ഉദ്ദേശിച്ചു നടത്തുന്ന ഒരു പൂജയാണ് വൈശ്വം. അതാണ് നൂറുപേരെ ഊട്ടണമെന്ന് പറയാൻ കാരണം. ഊണിന് ഇഞ്ചിക്കറിവേണം. ഇഞ്ചിക്കറി നൂററിയെട്ടു കറിയുടെ ഫലം ചെയ്യുമെന്നാണ് ശാസ്ത്രം. മൂന്നുപേരെ തിന്നണമെന്ന് പറഞ്ഞതിന്നത്ഥം വെററില, അടയ്ക്ക, ചുണ്ണാമ്പ് എന്നീ മൂന്നു സാധനങ്ങരംകൂട്ടി മുറുക്കണമെന്നാണ്. നാലു കാലുകളില്ലേ കട്ടിലിന്. നാലുപേർ ചുമക്കണമെന്ന് പറഞ്ഞതു് വിശ്രമത്തിന് കട്ടിൽ വേണം എന്നാണ്. ഇതൊക്കെ സാധിക്കുവാൻ എന്താണു പ്രയാസം?

വരരുചി കുളിച്ചു. ഊണു കഴിച്ചു. എല്ലാം കേമമായിരിക്കുന്നു. ആരാണ് ഇതെല്ലാം ഒരുക്കിയതു്? താൻ വ്യംഗ്യാത്ഥത്തിൽ പറഞ്ഞതു മുഴുവൻ അറിഞ്ഞു പ്രവത്തിച്ച ബുദ്ധിശക്തി അപാരംതന്നെ! ആരാണിതെല്ലാം ചെയ്തതെന്ന് ബ്രാഹ്മണനോട് ചോദിച്ചു. മകളാണെന്ന് ഉത്തരം കിട്ടി.

ബ്രാഹ്മണന്റെ അതിബുദ്ധിമതിയായ ഈ മകളെ ഭാര്യയായി കിട്ടണമെന്നായി വരരുചിയ്ക്ക്. ബ്രാഹ്മണൻ സമ്മതിച്ചു, വിവാഹവും നടന്നു.

വഷങ്ങരംക്കുശേഷം ഒരുനാരം ഭാര്യയുടെ തലയിൽ ഒരു വലിയ വ്രണം ഉണങ്ങിയ പാട്ട കണ്ടു, വരരുചി. അതെന്താണെന്ന് അദ്ദേഹം ചോദിച്ചു. അവരം പൂവ്വചരിത്രം വിവരിച്ചു.

''ആരാണെന്റെ അച്ഛനമ്മമാർ എന്നു് എനിയ്ക്കറിഞ്ഞുകൂടാ. എന്റെ വളത്തമ്മയ്ക്ക് എന്നെ ആററിൽനിന്നു കിട്ടിയതാണ്. അമ്മ കുളിച്ചുകൊണ്ടു നില്ക്കുമ്പോരം ഒരു പിണ്ടിച്ചങ്ങാടം ഒഴുകിവന്നു. അതിൽ ഞാനുണ്ടായിരുന്നു. ഞാൻ അന്നൊരു ചോരക്കുഞ്ഞായിരുന്നു. ഏതോ ദുഷ്ടന്മാർ എന്റെ തലയ്ക്കൽ ഒരു കത്തുന്ന പന്തം കുത്തിനിത്തിയിരുന്നു. ആ അമ്മ എന്നെ എടുത്തുകൊണ്ടുപോയി. എന്റെ തലയിലെ പൊള്ളൽ ഉണങ്ങുവാൻ വളരെക്കാലം പിടിച്ചു. വളത്തച്ഛനും അമ്മയും എന്നെ ഓമനിച്ചുവളത്തി. വിദ്യാഭ്യാസം ചെയ്യിച്ചു. അച്ഛനമ്മമാർ ഇല്ലാത്ത ദുഃഖം എന്തെന്ന് അവർ എന്നെ അറിയിച്ചില്ല. ദുഷ്ടന്മാർ പന്തംകൊണ്ടു പൊള്ളിച്ച പാടാണ് അങ്ങു കണ്ടതു്.''

കഥ കേട്ട വരരുചി തരിച്ചുപോയി. താൻ കൊന്നുകളഞ്ഞ പറയപ്പെണ്ണിനെത്തന്നെയാണു തനിയ്ക്ക് ബ്രാഹ്മണന്റെ ഇല്ലത്തുനിന്ന് കിട്ടിയിരിക്കുന്നതു്! അദ്ദേഹത്തിന്റെ ഉള്ളിലുണ്ടായ വിള്ളലിനെക്കുറിച്ചെന്താണു പറയുക? തന്റെ പാണ്ഡിത്യവും സൂത്രവും മുഴുവൻ പരാജയപ്പെട്ടിരിക്കുന്നു. ഈശ്വരനെ വഞ്ചിയ്ക്കാൻ നോക്കി. സ്വയം വഞ്ചിക്കപ്പെടുകയും ചെയ്തു! എവിടെ വക്രബുദ്ധി ഉപയോഗിക്കുന്നുവോ അവിടെ പരാജയമാണു ഫലം.

വരേണ്ടതു വന്നുകഴിഞ്ഞു. ഇനി പതിവ്രതയും ബുദ്ധിമതിയുമായ ഭാര്യയെ ഉപേക്ഷിച്ചിട്ടു ഫലമില്ല. താൻ ചെയ്ത ദുഷ്ടതയെക്കുറിച്ച് അദ്ദേഹം അവളോട് തുറന്നുപറഞ്ഞു. ചെയ്ത തെററിന് മാപ്പിരന്നു. തെററ് ആക്കും വരും. എന്നാൽ സാധാരണ ആളുകരം തെററു സമ്മതിയ്ക്കുകയില്ല. മഹാത്മാക്കളാകട്ടെ തുറന്നുപറയും, മാപ്പിരക്കും. അതാണു മഹാത്മാക്കളും സാധാരണക്കാരും തമ്മിലുള്ള വ്യത്യാസം.

ജാതിമാറി കല്യാണം കഴിക്കുന്നതു് ഏററവും നിഷിദ്ധമായിരുന്നു അക്കാലത്തു്. അതുകൊണ്ടു് ഈ വിവരം ആളുകരം അറിയും മുമ്പ് രണ്ടുപേരുംകൂടി നാടുവിടുവാൻ തീരുമാനിച്ചു. അങ്ങനെ പാടലീപുത്രത്തിൽനിന്ന് കേരളത്തിൽ എത്തിച്ചേന്നു.

പുണ്യസ്ഥലങ്ങരം ദശിച്ചും ഭിക്ഷയെടുത്തുമാണ് യാത്ര. വഴിയ്ക്ക് ഭാര്യ ഗഭിണിയായി. കേറി കിടക്കുവാൻ ഒരിടവും ഇല്ല. മുകളിൽ

ആകാശം, താഴെ ഭൂമി. അതാണവരുടെ ആശ്രയം. 'പക്ഷേ ഉള്ളിൽ ഒന്നുകൂടിയുണ്ട് – സർവ്വാന്തര്യാമിയും സർവ്വവ്യാപിയും സർവ്വശക്തനുമായ സർവ്വേശ്വരൻ. ആ ശക്തിവിശേഷത്തിൽ ഉറച്ചതാണ് അവരുടെ മനസ്സ്. അതുകൊണ്ട് അവരെ ഭയവും വെപ്രാളവും തീണ്ടുകപോലും ചെയ്യില്ല. എല്ലാം ഈശ്വരന് അധീനം. താനെന്തിന് വിഷമിക്കണം? മനുഷ്യനെന്തിന് വെറുതെ വെപ്രാളം പിടിക്കുന്നു? എല്ലാം അവിടുന്ന് ചെയ്യുന്നു, ചെയ്യിക്കുന്നു.

ഭാര്യയ്ക്ക് പ്രസവസമയം ആയി, വരരുചി കുലുങ്ങിയില്ല. അദ്ദേഹം പറഞ്ഞു, അടുത്ത കാട്ടിൽ കയറി പ്രസവിച്ചുകൊള്ളാൻ. അദ്ദേഹം വഴിയിൽ കാത്തുനിന്നു. ഭാര്യ കാട്ടിൽ കയറി പ്രസവിച്ചു. ''കുട്ടിക്കു വായുണ്ടോ ?'' കുട്ടിയുടെ കരച്ചിൽ കേട്ട വരരുചി വിളിച്ചുചോദിച്ചു. ''ഉണ്ട്.'' ഭാര്യയുടെ ഉത്തരം. ''എന്നാൽ നീയിങ്ങു വരിക. കുട്ടി അവിടെ കിടക്കട്ടെ. വായ് കീറിയ തമ്പുരാൻ ഇരയും കല്പിച്ചിട്ടുണ്ട്. നമുക്ക് ഭയത്തിനവകാശം ഇല്ല.'' വരരുചി പറഞ്ഞു.

പതിവ്രതയായ ഭാര്യ തക്കുത്തരം പറഞ്ഞില്ല. കുട്ടിയെ എടുക്കാതെ പുറത്തുവന്നു. രണ്ടുപേരും അവിടം വിട്ടു.

ഇത്ര സ്നേഹമില്ലാത്ത മാതാപിതാക്കളോ! നിങ്ങൾക്ക് അങ്ങനെ തോന്നുന്നുണ്ടാവണം. വാസ്തവത്തിൽ സ്നേഹമില്ലായ്മയല്ല, സ്നേഹക്കൂടുതലാണ് ഇവിടെ വ്യക്തമാകുന്നത് – ഈശ്വരനോടുള്ള വർദ്ധിച്ച സ്നേഹം, ബഹുമാനം, അടിയുറച്ച വിശ്വാസം. ഈശ്വരനെ കൺമുമ്പിൽ കാണുന്ന ഒരാളിനു മാത്രമേ ഇത്ര ധൈര്യമായി സ്വന്തം കുഞ്ഞിനെ ഭഗവത്കരങ്ങളിൽ ഏല്പിച്ചിട്ട് നിശ്ചിന്തനായി നടക്കുവാൻ സാധിക്കൂ. ഇങ്ങനെ ഒന്നല്ല, രണ്ടല്ല, പതിനൊന്നു പ്രസവം നടന്നു. പതിനൊന്നു കുട്ടികളും ഉപേക്ഷിക്കപ്പെട്ടു.

വരരുചിയുടെ ഭാര്യ സ്നേഹസമ്പന്നയാണ്, പതിവ്രതയാണ്. ഭർത്താവിന്റെ വാക്കുകൾ ഈശ്വരവാണിയാണ് അവൾക്ക്. അടിയുറച്ച ഈശ്വരവിശ്വാസവും അവൾക്കുണ്ട്. പക്ഷേ ഇതിനെല്ലാം പുറമേ ഒരു സ്ത്രീയാണ്, പതിനൊന്നു പെററ അമ്മയുമാണ് അവർ. അമ്മയ്ക്ക് മക്കളുടെ വേർപാട് അസഹനീയമാണ്. എങ്കിലും പ്രസവം തുടങ്ങിയ നാൾതൊട്ടിന്നുവരെ ആ വിരഹദുഃഖം അനുഭവിച്ചു തുടങ്ങിയതാണ്. താൻ വയറുനൊന്തു പെററ ഒരു കുഞ്ഞിന്റെയെങ്കിലും ഇളംചുണ്ടുകളിൽ ഒരു പഞ്ചാരയുമ്മ വെയ്ക്കുവാനുള്ള ഭാഗ്യംപോലും ആ മഹതിയ്ക്കു ലഭിച്ചില്ല. അതുകൊണ്ട് ഇനിയത്തെ കുട്ടിയെയെങ്കിലും തനിക്ക് എടുക്കണം. അതിനൊരു കള്ളം പറയുവാൻതന്നെ അവർ തീർച്ചയാക്കി.

പന്ത്രണ്ടാമത്തും അവർ പ്രസവിച്ചു. പഴയതുപോലെ കാട്ടിൽവെച്ചുതന്നെ. ഇത്തവണയും വരരുചി പഴയ ചോദ്യം ആവർത്തിച്ചു–''കുട്ടിക്കു വായുണ്ടോ ?'' 'ഇല്ല.' പുതിയ ഉത്തരം. പക്ഷേ ഒരു നുണ. ''എങ്കിൽ കുട്ടിയെ കൈയിലെടുത്തോ. വായില്ലെങ്കിൽ കുട്ടിയെ നാം നോക്കണം.'' അച്ഛന്റെ അനുവാദം.

അമ്മ അമിതസന്തോഷത്തോടെ കുട്ടിയെ എടുത്തു. പുറത്തുവന്നു. അച്ഛനെ കാണിച്ചു. അദ്ഭുതം! കുട്ടിയ്ക്കു വായില്ല. അമ്മയുടെ നുണ സത്യമായി പരിണമിച്ചിരിക്കുന്നു! മാതൃവാത്സല്യത്തിന്റെ പേരിൽപോലും, സത്യവാന്മാരായ മഹാത്മാക്കളോട് അസത്യം പറഞ്ഞാലുള്ള ഫലം ഇതാണ്. നാം അവരെ കളിപ്പിയ്ക്കാൻ നോക്കുന്നു. നമുക്ക് കളിപ്പ് പററുകയും ചെയ്യുന്നു.

വായില്ലാത്ത കുഞ്ഞിനെ എങ്ങനെയാണു വളർത്തുക! കുട്ടിക്കു വായുണ്ടായിരുന്ന വിവരം ഭാര്യ വരരുചിയോടു പറഞ്ഞു. ആദ്യം അസത്യം പറഞ്ഞതിന് ഭാര്യയോട് വരരുചി കോപിച്ചില്ല. എല്ലാം മുൻകൂട്ടി കണ്ട ആളാണ് അദ്ദേഹം. എല്ലാ ജീവജാലങ്ങളിലും ഈശ്വരനെ കാണുന്നവർ ആരോടാണു കോപിക്കുക? വായില്ലാത്ത കുട്ടിയെ ഒരു കുന്നിൽ കൊണ്ടിരുത്തി. അതൊരു ദേവപ്രതിഷ്ഠയായി. അവിടെ ഒരു ക്ഷേത്രം ഉയർന്നു. ആ ക്ഷേത്രമാണ് പാലക്കാട്ടു ജില്ലയിലെ വായില്ലാംകുന്നിലുള്ള 'വായില്ലാകുന്നിലപ്പൻ'ക്ഷേത്രമെന്നാണ് ഐതിഹ്യം. ഇന്ന് ആ സ്ഥലം കടമ്പഴിപ്പുറം എന്നും അറിയപ്പെടുന്നു. ആദ്യം ഉപേക്ഷിക്കപ്പെട്ട പതിനൊന്നു കുട്ടികളേയും ഓരോരുത്തർ എടുത്തുവളർത്തി.

പതിനൊന്നു സ്ഥലങ്ങളിൽ പതിനൊന്നു ജാതിക്കാരുടെ വളർത്തുമക്കളായി അവർ വളർന്നു. വരരുചി ബ്രാഹ്മണൻ. ഭാര്യ പറയസ്ത്രീ. മക്കൾ പന്ത്രണ്ടുപേരും പന്ത്രണ്ടു ജാതിക്കാർ. ഈ പന്ത്രണ്ടു പേരാണ് പിന്നീട് 'പറയി പെററ പന്തിരുകുലം' എന്നറിയപ്പെട്ടത്. ഹിന്ദുമതത്തെ അങ്ങേയററം തളർത്തിയ ഒരു ആചാരമായിരുന്നു ജാതിവ്യവസ്ഥ. അതിനൊരു ശമനം വരുത്തുകയായിരുന്നു ഈ പന്തിരുകുലത്തിൻെറ ഉദ്ദേശം.

അടുത്ത ദിവസങ്ങളിൽ നമുക്ക് പാക്കനാർ, നാറാണത്തുഭ്രാന്തൻ മുതലായവരുടെ കഥ പറയാം.

---

# ശ്രീശങ്കരൻ

(കുട്ടികൾക്കൊരു നാടകം)

## ഏ. കരുണാകരമേനോൻ

(ശങ്കരനും അദ്ദേഹത്തിൻെറ നാലു സതീർത്ഥ്യരും നിലത്ത് തടുക്കപായിൽ ഇരിക്കുന്നു. ഗുരുനാഥൻ ഒരു പീഠത്തിലിരിക്കുന്നു.)

ഗുരു: (ശിഷ്യൻ ശങ്കരനെ അടുത്തുവിളിച്ച് ശിരസ്സിൽ കയ്യുവെച്ച്) ശങ്കരാ, നിൻെറ അസാമാന്യബുദ്ധിശക്തി കണ്ട് ഞാൻ അതീവ സന്തുഷ്ടനായിരിക്കുന്നു. നീ ഇവിടെ ഈ ഗുരുകുലത്തിൽ വന്നിട്ട് മൂന്നുവർഷം തികഞ്ഞിട്ടില്ല, അതിനുമുമ്പുതന്നെ, കേവലം ഒരു ബാലനായ നീ, പഠിക്കേണ്ടതെല്ലാം പഠിച്ചുകഴിഞ്ഞിരിക്കുന്നു. ഇനി നിനക്കു പഠിക്കേണ്ടതായിട്ടൊന്നുമുണ്ടെന്നു തോന്നുന്നില്ല. അത്യദ്ഭുതംതന്നെ! നിനക്ക് അതിശോഭനമായ ഒരു ഭാവിയുള്ളതായി ഞാൻ വ്യക്തമായി കാണുന്നു. (ശങ്കരൻ തല താഴ്ത്തിനില്ക്കുന്നു.)

സതീർത്ഥ്യർ: (എല്ലാവരും ഒരേ സ്വരത്തിൽ) ഗുരുദേവാ, അങ്ങു മാത്രമല്ല, ശങ്കരൻെറ സതീർത്ഥ്യരായ ഈ ഞങ്ങളും അദ്ഭുതപരതന്ത്രരായിരിക്കുന്നു. ശങ്കരനെപ്പോലുള്ള ഒരു പ്രതിഭാശാലിയുടെ സതീർത്ഥ്യരാകാൻ കഴിഞ്ഞതിൽ ഈ യുള്ളവർ അങ്ങേയററം അഭിമാനം കൊള്ളുകയാണ്.

ശങ്കരൻ: (തൊഴുതുകൊണ്ട്) ഗുരുദേവാ, അങ്ങേയ്ക്കോ എൻെറ സതീർത്ഥ്യർക്കോ, വല്ല കഴിവിൻേറയും ഒരു ലാഞ്ഛനപോലും എന്നിൽ കാണാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ, അത് അങ്ങയുടെ കാരുണ്യാതിരേകം ഒന്നുകൊണ്ടുമാത്രമാണ്. അതിൽ ഈയുള്ളവൻ ഒരു മേന്മയും അവകാശപ്പെടുന്നില്ല. ശാസ്ത്രങ്ങൾ പഠിച്ചതുകൊണ്ടുമാത്രം എല്ലാമായി എന്നു ഞാൻ കരുതുന്നില്ല. ഈ ശാസ്ത്രങ്ങളെല്ലാം പരമസത്യത്തെക്കുറിച്ചുള്ള ചില സൂചനകൾ നല്കുകമാത്രമല്ലേ ചെയ്യുന്നുള്ളു? ആ പരമസത്യത്തിൻെറ സാക്ഷാത്ക്കാരമാണ് ഈയുള്ളവൻെറ ലക്ഷ്യം. ആ ലക്ഷ്യം പ്രാപിക്കുന്നതിനും, അതേ സമയം അഹങ്കാരത്തിൻെറ ഒരു ലേശംപോലും ഈയുള്ളവനെ സ്പർശിക്കാതിരിക്കുന്നതിനും, അവിടുന്നു കനിഞ്ഞനുഗ്രഹിച്ചാലും. (ശങ്കരൻ ഗുരുവിനെ സാഷ്ടാംഗം നമസ്കരിക്കുന്നു. ഗുരു ശിഷ്യനെ പിടിച്ചെഴുന്നേല്പിക്കുന്നു.)

ഗുരു: (ശിഷ്യൻെറ ശിരസ്സിൽ കയ്യുവെച്ച്, സന്തോഷാശ്രുക്കളോടെ) വത്സാ, ശങ്കരാ, നിൻെറ എല്ലാ അഭീഷ്ടങ്ങളും അചിരേണ നിറവേറും. ഞാനിതാ ഉള്ളഴിഞ്ഞനുഗ്രഹിക്കുന്നു. (എല്ലാവരോടുമായി) ഇന്നത്തെ പാഠം ഇവിടെ നിർത്താം. ഇനി നിങ്ങൾക്കു യഥാവിധി ഭിക്ഷ യാചിക്കുന്നതിനു പോകാം. ബ്രഹ്മചാരികൾക്കു വിധിച്ചിട്ടുള്ളതാണ് അത്. അതു നല്ലൊരനുഭവവുംകൂടിയാണ്. (ഗുരു എഴുന്നേല്ക്കുന്നു. ശിഷ്യന്മാർ എല്ലാവരും ഗുരുവിനെ നമസ്കരിക്കുന്നു. ഗുരു എല്ലാവരേയും അനുഗ്രഹിക്കുന്നു.) (കർട്ടൻ)

### രംഗം 2

(ഒരു ഗൃഹത്തിൻെറ മുമ്പിൽ ശങ്കരൻ ഭിക്ഷയ്ക്കായി കാത്തുനില്ക്കുന്നു. ഇടയ്ക്ക് 'അംബാ, ഭിക്ഷാം ദേഹി' എന്നു പറയുന്നുണ്ട്. ഗൃഹനായിക ശബ്ദം കേട്ടു പുറത്തുവന്നു ശങ്കരനെ കാണുന്നു.)

ഗൃഹനായിക: (ശങ്കരനെ തൊഴുതുകൊണ്ട്) മക്കളേ, അത്യന്തം ദരിദ്രയായ ഈയുള്ളവൾ എന്താണ് ആ കുഞ്ഞിക്കൈകളിൽ അർപ്പിക്കേണ്ടത്? ഇവൾ വല്ലാത്ത ഒരു ധർമ്മസങ്കടത്തിലായല്ലൊ. (ഒരു നെല്ലിക്ക കാണിച്ചുകൊണ്ട്) ഈ ഒരു നെല്ലിക്കമാത്രമാണ് ആകെ ഇവിടെയുള്ളത്. ദയവായി ഇതു സ്വീകരിച്ച് ഈയു

ള്ളവളെ ധന്യയാക്കിയാലും. (നെല്ലിയ്ക്ക ശങ്കരൻെറ കയ്യിൽ ഭക്ത്യാദരങ്ങളോടെ അർപ്പിക്കുന്നു.) മകനേ, ദാരിദ്ര്യം എന്നു പറഞ്ഞാൽ പോര, താങ്ങാനാകാത്ത ദാരിദ്ര്യത്തിൽ കിടന്നുഴലുകയാണ് ഇവളും. ഇതിൽ നിന്നും എന്നാണ് ഒരു മോചനം ലഭിക്കുക എന്നറിഞ്ഞുകൂടാ. ഐശ്വര്യദേവതയായ സാക്ഷാൽ ലക്ഷ്മീ ഭഗവതിയുടെ കൃപാകടാക്ഷം അല്പമൊന്നുണ്ടാകുകയാണെങ്കിൽ ഇവളും ധന്യയായി.

ശങ്കരൻ: അമ്മേ, ഭവതി ഒട്ടുംതന്നെ വ്യസനിയ്ക്കേണ്ട. ഭവതി എനിക്കു നല്കിയ ഒരു ചെറുനെല്ലിക്കകൊണ്ട് ഞാൻ അങ്ങേയററം സംതൃപ്തനായിരിക്കുന്നു. ഭിക്ഷയായി എന്തു നല്കുന്നു എന്നുള്ളതല്ല, അതു നല്കുന്നതിൻെറ പിന്നിലുള്ള മനോഭാവമാണ് പ്രധാനം. ഹൃദയമില്ലാത്തവർ മനസ്സില്ലാമനസ്സോടെ, അല്ലെങ്കിൽ എന്തെങ്കിലും സ്വാർത്ഥോദ്ദേശ്യം ഉള്ളിൽവെച്ചുകൊണ്ട്, എന്തു വാരിക്കൊടുത്തിട്ടും കാര്യമില്ല. ഹൃദയത്തിലേക്കാണ് അവിടെ നടക്കുന്ന വികാരങ്ങളിലേയ്ക്കാണ് ഭഗവാൻ നോക്കുന്നതു്. അമ്മേ, ഭവതിക്കു നല്ലൊരു ഹൃദയമുണ്ട്, ഈശ്വരൻ ഭവതിയെ തീർച്ചയായും കടാക്ഷിക്കും. ഭവതിക്കുവേണ്ടി ഞാനിതാ ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു. ഭവതിയുടെ ദാരിദ്ര്യമെന്നല്ല സകല ദുഃഖങ്ങളും നീങ്ങിപ്പോകുമെന്നുള്ളതിനു സംശയമില്ല. ഭവതിയ്ക്കുവേണ്ടി ഞാനിതാ പ്രാർത്ഥിക്കുന്നു.

(ശങ്കരൻ ഉടനെ കനകധാരാസ്തോത്രം രചിച്ച് ഇങ്ങനെ ചൊല്ലുന്നു)

അംഗം ഹരേഃ പുളകഭൂഷണമാശ്രയന്തീ
ഭൃംഗാംഗനേവ മുകുളാഭരണം തമാലം
അംഗീകൃതാഖിലവിഭൂതിരപാംഗലീലാ
മംഗല്യദാസ്തു മമ മംഗലദേവതായാഃ. *

(ഗൃഹനായിക അതു മുഴുവനും ശ്രദ്ധിച്ചു കേൾക്കുന്നു. പരമാനന്ദത്തിൽ മുഴുകി സ്വയം മറക്കുന്നു. അല്പം ബോധമുണ്ടാകുമ്പോൾ ശങ്കരനെ നമസ്കരിക്കുന്നു. ആ നമസ്കാരം സ്വീകരിക്കുന്നതിനു നില്ക്കാതെ ശങ്കരൻ മറയുന്നു.)

ഗൃഹനായിക: (നമസ്കരിച്ചെഴുന്നേല്ക്കുമ്പോൾ ശങ്കരനെ കാണാതെ പകച്ചുനോക്കിക്കൊണ്ട്) ജഗദീശ്വരാ, ഞാനിതാ തികച്ചും ധന്യയായിരിക്കുന്നു. എനിക്കിനി എന്തു ദാരിദ്ര്യം, എന്തു ദുഃഖം! ആ ബാലൻെറ അപാര കാരുണ്യത്താൽ ഈയുള്ളവളിതാ അനുഗൃഹീതയായിരിക്കുന്നു. ആ ബാലൻെറ അസാമാന്യമായ ആത്മപ്രഭാവത്തെ എത്ര വാഴ്ത്തിയാൽ മതിയാകും! ആ ബാലൻെറ അനിതരസാധാരണമായ ബുദ്ധിശക്തിയെ എത്ര വാഴ്ത്തിയാൽ മതിയാകും! (കർട്ടൻ)

* (മുഴുവൻ സ്തോത്രത്തിനും ആശ്രമത്തിൽനിന്നു പ്രസിദ്ധംചെയ്ത ഭജനാവലിയിലെ ദേവീസ്തോത്രങ്ങൾ നോക്കുക.)

## രംഗം 3

(കേരളാധിപതിയായ രാജശേഖരൻ നടന്നുവരുന്നു.)

രാജാവ്: (ആത്മഗതം) ആശ്ചര്യംതന്നെ, അത്യാശ്ചര്യംതന്നെ! കേവലം ഒരു പിഞ്ചുബാലനാണെങ്കിലും എന്തൊരസാധാരണമായ വ്യക്തിപ്രഭാവമാണ് അദ്ദേഹത്തിനുള്ളതു്! ബുദ്ധിശക്തിയോ, ഹൃദയശുദ്ധിയോ, ഹൃദയവിശാലതയോ, കാരുണ്യമോ, ഏതാണ് ആ ബാലനിൽ മുന്നിട്ടു നില്ക്കുന്നതു് എന്നു പറയാൻ പ്രയാസം. മൂന്നു വയസ്സിനുള്ളിൽത്തന്നെ മാതൃഭാഷയിലുള്ള മിയ്ക്കഗ്രന്ഥങ്ങളും പഠിച്ചിരിക്കുന്നു! കേവലം മൂന്നു വർഷത്തെ ഗുരുകുലവാസംകൊണ്ട് പഠിക്കാനുള്ള സകല ശാസ്ത്രങ്ങളും പഠിച്ച്, ഗുരുവിൻേറയും സതീർത്ഥ്യരുടേയും വാത്സല്യാദരങ്ങൾക്കു പാത്രമായിരിക്കുന്നു. ഒരു ഗൃഹനായികയുടെ ദാരിദ്ര്യം കണ്ടു ഹൃദയമലിഞ്ഞു്, ലക്ഷ്മീദേവിയോടു പ്രാർത്ഥിച്ച് അവൾക്കു ദാരിദ്ര്യനിവൃത്തിയുണ്ടാക്കിക്കൊടുത്തിരിക്കുന്നു! ആശ്ചര്യംതന്നെ! ഇത്തരം ഒരു ദിവ്യശിശുവിനെ കേരളത്തിനു നല്കിയ ആര്യാദേവി, ഭവതി ധന്യതന്നെ! ഇപ്പോൾ കേരളം മാത്രമേ ആ ദിവ്യശിശുവിൻെറ മഹത്ത്വം മനസ്സിലാക്കിയിട്ടുള്ളവെങ്കിലും, കാലക്രമത്തിൽ ലോകം മുഴുവനും അതു മനസ്സിലാക്കുമെന്നുള്ളതിൽ സംശയമില്ല. അദ്ദേഹത്തെ ഒന്നു നേരിൽ കണ്ട് അല്പനേരമെങ്കിലും സംസാരിക്കാൻ കഴിഞ്ഞാൽ അതു വലിയ ഭാഗ്യമായിരിക്കുമെന്നാണല്ലൊ ആളുകൾ പറയുന്നതു്. ഏതായാലും, വിജയപ്രദമായ ഗുരുകുലവാസം കഴിഞ്ഞു മടങ്ങിവന്ന് മാതൃശുശ്രൂഷയിലും അദ്ധ്യാപനത്തിലും സമയം ചിലവഴിക്കുന്ന ശ്രീശങ്കരനെ ഒന്നു നേരിട്ടു കണ്ടുകളയാം.

(പിൻകർട്ടൻ ഉയരുന്നു. ആലോചനയിൽ മുഴുകിയിരിക്കുന്ന ശങ്കരൻ രാജാവിനെ കണ്ടു പെട്ടെന്നെഴുന്നേററ് അദ്ദേഹത്തെ വന്ദിക്കുന്നു.)

ശങ്കരൻ: എൻെറ മുമ്പിൽ നില്ക്കുന്നതു് കേരളാധിപതിയായ സാക്ഷാൽ രാജശേഖരനാണ് എന്നു ഞാൻ വിശ്വസിക്കട്ടെയോ ?

രാജാവ്: കുമാരാ, അങ്ങയുടെ ഊഹം ശരിയാണ്. കേരളാധിപതി രാജശേഖരൻ തന്നെയാണ് ഞാൻ.

ശങ്കരൻ: അകമ്പടിയൊന്നും കൂടാതെ, ഒററക്കിങ്ങനെ യാതൊരു രാജചിഹ്നവുമില്ലാതെ, ഈ എളിയ കുടിലിലേയ്ക്കുള്ള അവിടത്തെ ആഗമനോദ്ദേശ്യം അറിയാൻ ഈയുള്ളവന് ഉത്കണ്ഠയുണ്ട്. ഈയുള്ളവൻ എന്തെങ്കിലും ചെയ്യേണ്ടതായിട്ടുണ്ടെങ്കിൽ അവിടുന്നു കല്പിച്ചാലും. അവിടത്തെ രാജോചിതമായ വിധത്തിൽ സ്വീകരിച്ചു സത്ക്കരിക്കാൻ കഴിയാത്തതിൽ ഈയുള്ളവൻ നിർവ്യാജം വ്യസനിക്കുന്നു. ആസനസ്ഥനായാലും. (പീഠം നീക്കിയിട്ടുകൊടുക്കുന്നു.)

രാജാവ്: കുമാരാ, അങ്ങു നില്ക്കുമ്പോൾ ഈയുള്ളവൻ ഇരിക്കുന്നതു ശരിയല്ല. അങ്ങും ആസനസ്ഥനായാലും. നമുക്ക് ഇരുവർക്കും ഇരുന്നു സംസാരിക്കാമല്ലൊ.

ശങ്കരൻ: വേണ്ട, ഞാനിവിടെനിന്നു കൊള്ളാം. അവിടുന്നു ഞങ്ങളുടെയെല്ലാം രാജാവാണ്, ഞാനവിടത്തെ ഒരെളിയ പ്രജയും. പോരെങ്കിൽ ഞാനൊരു ബാലനുമാണ്, നില്ക്കുന്നതുതന്നെയാണ് എനിക്കിഷ്ടം. അവിടത്തെ ആഗമനോദ്ദേശ്യം അറിയിച്ചാലും.

രാജാവ്: കുമാരാ, ഞാനൊരു രാജാവാണെങ്കിലും ആ നിലയിലല്ല ഇവിടെ വന്നിട്ടുള്ളത്. അങ്ങയുടെ ഗുണഗണങ്ങളെപ്പററി ഞാൻ ധാരാളം കേട്ടു മനസ്സിലാക്കിയിട്ടുണ്ട്. അങ്ങയെ നേരിൽ കാണണമെന്നും അങ്ങയിൽനിന്നു ചിലതു ഗ്രഹിക്കണമെന്നുമുദ്ദേശിച്ചുകൊണ്ടുമാത്രമാണ് എൻെറ ആഗമനം. അങ്ങ് ഒരു ബാലനാണെന്നു പറഞ്ഞതു ശരിയായിരിക്കാം, പക്ഷെ ശാസ്ത്രങ്ങളുടെ മമ്മം ശരിക്കും കണ്ടറിഞ്ഞിട്ടുള്ള ഒരസാമാന്യബാലനാണെന്നു മാത്രം. ദയവായി എൻെറ ചില സംശയങ്ങൾ നിവത്തിച്ച് എന്നെ അനുഗ്രഹിച്ചാലും.

ശങ്കരൻ: അങ്ങയെപ്പോലുള്ള ഒരു മഹാപണ്ഡിതൻെറ സംശയനിവൃത്തി വരുത്തുകയോ! അതും ഈ ബാലനോ?

രാജാവ്: വെറും പാണ്ഡിത്യംകൊണ്ടെന്തു കാര്യം? ഭയത്തിൽനിന്നും ദുഃഖത്തിൽനിന്നും നിവൃത്തിനേടാൻ അതു സഹായകമല്ലല്ലൊ. ഭയത്തിൽനിന്നും ദുഃഖത്തിൽനിന്നും എങ്ങനെയാണ് നിവൃത്തിനേടുന്നത്?

ശങ്കരൻ: രണ്ടെന്ന ബോധമുള്ള കാലത്തോളം, നാനാത്വബുദ്ധിയുള്ള കാലത്തോളം, ഭയത്തിൽനിന്നും ദുഃഖത്തിൽനിന്നും നിവൃത്തി നേടുക സാദ്ധ്യമല്ല. നാനാത്വബുദ്ധി അത്ര എളുപ്പത്തിലൊന്നും പോകുകയില്ല. അതിന് വളരെക്കാലം കഠിനപ്രയത്നം ചെയ്യേണ്ടതുണ്ട്. വിഷയങ്ങൾ ക്ഷണികങ്ങളാണെന്നറിഞ്ഞു്, അവയിലുള്ള ആസക്തി തീരെ വെടിഞ്ഞു്, ഏകവും നിത്യവുമായ ആത്മവസ്തുവെക്കുറിച്ചു നിരന്തരം വിചാരം ചെയ്യണം. അങ്ങനെ ഒരാൾ നിരന്തരം ആത്മവിചാരം ചെയ്താൽ, ക്രമത്തിലെങ്കിലും അയാൾക്ക്, സവ്വവും താനാണ്, താനല്ലാതെ രണ്ടാമതു മററൊന്നില്ല, എന്ന അദ്വൈതാനുഭൂതിയുണ്ടാകുന്നു. അതോടെ അയാൾ ജീവന്മുക്തനാകുന്നു. പിന്നെ അയാൾക്കു രണ്ടെന്ന ബോധമില്ല, ദുഃഖമില്ല, ഭയമില്ല, മരണവുമില്ല. ജീവിച്ചിരിക്കുമ്പോൾതന്നെ അയാൾ മരണത്തെ ജയിക്കുന്നു.

രാജാവ്: അല്ലയോ കുമാരാ, എത്രകാലം മനനം ചെയ്താലും അവസാനിക്കാത്ത ആശയങ്ങളാണ് ഈ ചുരുങ്ങിയ വാക്കുകളിലൂടെ അങ്ങു വെളിപ്പെടുത്തിത്തന്നിട്ടുള്ളത്. ഞാൻ തികച്ചും തൃപ്തനായിരിക്കുന്നു. ഈയുള്ളവൻെറ അകമഴിഞ്ഞ നന്ദി. നന്ദിസൂചകമായി ഈ സ്വണ്ണനാണയങ്ങളിതാ ഞാനങ്ങയ്ക്കു കാഴ്ചവെയ്ക്കുന്നു. ദയവായി അങ്ങിതു സ്വീകരിച്ചാലും. (നാണയങ്ങൾ ബാലൻെറ മുമ്പിൽ വെയ്ക്കുന്നു.)

ശങ്കരൻ: എനിക്കോ, സ്വണ്ണനാണയങ്ങളോ? രാജൻ അങ്ങയ്ക്കു തെററിപ്പോയി. എനിക്കൊന്നിലും ആശയില്ല, ഒന്നും എനിക്കാവശ്യവുമില്ല. അങ്ങക്കിതെല്ലാം മടക്കിയെടുക്കാം.

രാജാവ്: അങ്ങു നിസ്പൃഹനാണെന്നറിയായ്കയാലല്ല. എങ്കിലും അങ്ങയ്ക്കായി കൊണ്ടുവന്നതു് ഞാൻ തിരിച്ചു കൊണ്ടുപോകുന്നതല്ല. തക്കതായ യോഗ്യന്മാക്ക് അങ്ങിതു നല്കിയാലും.

ശങ്കരൻ: തക്കതായ യോഗ്യന്മാരെ കണ്ടുപിടിച്ചു ദാനം ചെയ്യേണ്ടതു് ഒരു രാജാവിൻെറ ധമ്മമാണ്, എൻേറതല്ല. യോഗ്യന്മാരെ കണ്ടു പിടിക്കാൻ കേവലം ഒരു ബാലനേക്കാൾ ഒരു രാജാവിനാണു കൂടുതൽ എളുപ്പവും. (കട്ടൻ)

## രംഗം 4

(ശങ്കരൻ ചിന്താമഗ്നനായിരിക്കുന്നു.)

ശങ്കരൻ: (ആത്മഗതം) ലൌകികജീവിതം ഒരിക്കലും എനിക്കുള്ളതല്ല. പരമപുരുഷാത്ഥമായ ജീവന്മുക്തിയാണ് എൻെറ ലക്ഷ്യം. സ്വയം മുക്തനായാൽ മാത്രം പോരാ, കഴിയുന്നത്ര ജീവികളെ മുക്തരാകാൻ സഹായിക്കുകകൂടി വേണം. ഗാഢമായ ശാസ്ത്രപഠനംകൊണ്ടും നിരന്തരമായ ആത്മധ്യാനംകൊണ്ടും വൈരാഗ്യംകൊണ്ടും, അതിനുള്ള കരുത്തു് ഇപ്പോഴേ സമ്പാദിക്കാൻ ഞാനുറച്ചുകഴിഞ്ഞു. അതിലേയ്ക്കുള്ള ആദ്യത്തെ പടിയായി സന്ന്യാസം വരിക്കുകതന്നെ. പക്ഷെ അമ്മ അതനുവദിക്കുമോ ആവോ! അമ്മയെ വേദനിപ്പിച്ചിട്ട്, അമ്മയുടെ അനുവാദംകൂടാതെ, ഏതായാലും ഞാനൊന്നുംതന്നെ ചെയ്യാൻ പോകുന്നില്ല.

(അമ്മ ആര്യാദേവി പ്രവേശിക്കുന്നു. ശങ്കരൻ പിടഞ്ഞെഴുന്നേല്ക്കുന്നു.)

ആര്യാദേവി: എന്താണ് മകനെ കളിക്കാനൊന്നും പോകാതെ അതിരാവിലെതന്നെ ഇങ്ങനെ ചിന്താമഗ്നനായിരിക്കുന്നതു്? എന്താണ് എൻെറ പൊന്നുമകനെ അലട്ടുന്ന പ്രശ്നം?

ശങ്കരൻ: അമ്മേ, അമ്മയിൽനിന്ന് ഒന്നുംതന്നെ ഞാനൊളിച്ചുവെയ്ക്കാൻ ഉദ്ദേശിക്കുന്നില്ല. ഈ ജീവിതം എത്ര ക്ഷണികവും ദുഃഖപൂണ്ണവുമാണമ്മേ? അതു നാം നിത്യവും കണ്ടുകൊണ്ടിരിക്കുന്നതല്ലേ? എന്നിട്ടും നാം അതിലിങ്ങനെ ഒട്ടിനില്ക്കുന്നതു ശരിയാണോ? ഈ ക്ഷണികജീവിതത്തിനുപരിയായി നിത്യവും ആനന്ദപൂണ്ണവുമായ ഒരു ജീവിതമുണ്ടെന്ന് നമ്മുടെ ശാസ്ത്രങ്ങൾ അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുമ്പോൾ, അതല്ലേ നമുക്കു കാമ്യമായിട്ടുള്ളതമ്മേ? ലൌകികസുഖഭോഗങ്ങളുടെ പിന്നാലെ പാഞ്ഞുനടന്ന് ജനിച്ചും മരിച്ചും വീണ്ടും ജനിച്ചും വീണ്ടും മരിച്ചും, ഇങ്ങനെ നിത്യനരകമനുഭവിക്കുന്നതിനു് ഞാനഭിലഷിക്കുന്നില്ലമ്മേ. സംസാരബന്ധങ്ങളെല്ലാം ഇപ്പോൾത്തന്നെ അറുത്തുകളഞ്ഞു് സംന്യാസം സ്വീകരിക്കാൻ ഞാനുറച്ചുകഴിഞ്ഞു; കാര്യവിവരമുള്ള എൻെറ അമ്മ അതിനൊരിക്കലും തടസ്സം നില്ക്കുകയില്ലെന്നാണ് എൻെറ വിശ്വാസം. അമ്മ ദയവുചെയ്ത് എനിക്കു സന്ന്യസിക്കാൻ അനുമതി നല്കിയാലും. അമ്മയുടെ അനുഗ്രഹാ

ശിഷ്യകളോടെ ഞാനിപ്പോഠംത്തന്നെ സർവ്വസംഗപരിത്യാഗിയായ ഒരു സന്ന്യാസിയായിത്തീരട്ടെ.

ആര്യാദേവി: പൊന്നുമകനേ, പെററമ്മയോടാണ് ഇതു പറയുന്നതു് എന്നു നീ ഓക്കുന്നില്ല. പുത്രവിയോഗം പോലെ താങ്ങാനാകാത്ത ഒരു ദുഃഖം ഒരു മാതാവിനു മററെന്താണ്? നീ യഥേഷ്ടം ശാസ്ത്രം പഠിച്ചുകൊള്ളുക, ഈശ്വരഭജനം ചെയ്തുകൊള്ളുക, പുതിയ ബന്ധങ്ങളിലൊന്നും നീ കുടുങ്ങുകയും വേണ്ട. പക്ഷെ ഇപ്പോഴുള്ള സർവ്വ ബന്ധങ്ങളും വിച്ഛേദിച്ച് സന്ന്യാസം വരിക്കണമെന്ന് എന്താണിത്ര നിർബ്ബന്ധം? ഒന്നാലോചിച്ചു നോക്കു മകനേ, ഒരരനിമിഷമെങ്കിലും നിന്നെപ്പിരിഞ്ഞിരിക്കാൻ എനിക്കു കഴിയുമോ? ഞാൻ പ്രാണാധികം സ്നേഹിക്കുന്ന എന്റെ പൊന്നുമകൻ ശിരസ്സു മുണ്ഡനം ചെയ്ത് കാഷായവസ്ത്രവും ധരിച്ച്, ഇങ്ങിനി മടങ്ങിവരാതവണ്ണം പടികടന്നുപോകുന്നതു് ഞാനെങ്ങനെ കണ്ടുകൊണ്ടിരിക്കും? നല്ലപോലെ ആലോചിച്ചുനോക്കു, മകനെ. അമ്മയോടുള്ള കടപ്പാടു തീരെ വിസ്മരിച്ചുകൊണ്ടുള്ള, അമ്മയുടെ ഹൃദയത്തെ വേദനിപ്പിച്ചുകൊണ്ടുള്ള, ഏതു സംരംഭവും ഒരു പുത്രനു ഭൂഷണമല്ല, മകനേ. (ഏങ്ങിക്കരയുന്നു.)

ശങ്കരൻ: അമ്മ പറയുന്നതൊക്കെ ശരിയാണ്, പക്ഷെ സംസാരത്തിൽ കുടുങ്ങിക്കിടക്കാൻ ഞാനാഗ്രഹിക്കുന്നില്ല. ബന്ധവിമുക്തിയാണ് ജീവിതത്തിന്റെ പരമലക്ഷ്യം. എല്ലാ ജീവനും, അറിഞ്ഞോ അറിയാതെയോ, അങ്ങോട്ടുതന്നെയാണ് നീങ്ങിക്കൊണ്ടിരിക്കുന്നതു്. പക്ഷെ നിരവധി ജന്മംകൊണ്ടേ ഒരു സാധാരണ മനുഷ്യൻ ആ ലക്ഷ്യത്തിലെത്തിച്ചേരുകയുള്ളു. അല്ലമെങ്കിലും വിവേകമുള്ള ഒരു മനുഷ്യൻ ചെയ്യേണ്ടതു്, ഇവിടെവെച്ചുതന്നെ, ഈ ജീവിതത്തിൽത്തന്നെ, പരിപൂർണ്ണമായ ബന്ധവിമുക്തി നേടുകയാണ്. ബന്ധങ്ങളിൽ കുടുങ്ങിക്കിടന്നുകൊണ്ടു ബന്ധവിമുക്തി നേടുക സാദ്ധ്യമല്ല. അതുകൊണ്ടാണ് ഈ ഇളംപ്രായത്തിൽത്തന്നെ സർവ്വസംഗങ്ങളും പരിത്യജിച്ചു സന്ന്യാസം വരിക്കാൻ ഞാൻ നിശ്ചയിച്ചതു്. പക്ഷെ ഒന്നു ഞാനുറപ്പിച്ചു പറഞ്ഞേക്കാം. അമ്മ എന്റെ പ്രത്യക്ഷദൈവമാണ്. ആ പ്രത്യക്ഷദൈവത്തിന്റെ അനുമതി കൂടാതെ ഞാനൊന്നുംതന്നെ ചെയ്യുകയില്ല. ഓ നേരം വൈകുന്നു, ഞാനുടനെ പുഴയിൽപോയി കുളിച്ചുവരാം. അകലെക്കൂടി ഒഴുകിയിരുന്ന പെരിയാർ ഇപ്പോഠം ഭാഗ്യത്തിനു് നമ്മുടെ ഇല്ലത്തിന്റെ അടുത്തുകൂടിയാണല്ലൊ ഒഴുകുന്നതു്. ഇപ്പോഴാണ് അതു ശരിക്കും കാലടിപ്പുഴയായതു്, ഞാനിപ്പോഠം വരാം. (പോകുന്നു)

ആര്യാദേവി: സൂക്ഷിച്ചു കുളിക്കണം കേട്ടോ, ഉണ്ണി. അവിടെ വല്ലാത്ത ആഴമുണ്ടേ.

ശങ്കരൻ: (പിൻതിരിഞ്ഞുനിന്നു്) അമ്മ പരിഭ്രമിക്കേണ്ട, ഞാനിതാ വന്നുകഴിഞ്ഞു. (അകന്നുപോകുന്നു)

ആര്യാദേവി: (ആ ഭാഗത്തേയ്ക്കു നോക്കി) എങ്ങനെ പരിഭ്രമിയ്ക്കാതിരിക്കും? കളിച്ചു നടക്കേണ്ട പ്രായമല്ലേ, ഇപ്പോഴേ ഇത്ര വൈരാഗ്യം! ആവോ, എവിടേയ്ക്കാണാവോ ഈ പോക്കു്? എനിക്കൊന്നുമറിഞ്ഞുകൂടാ. ജഗദീശ്വരാ, അവിടുന്നല്ലാതെ ഈ അഗതികഠംക്കു് ഒരു ശരണമില്ല! എന്തോ ഒരു മഹത്ക്കാര്യം സാധിക്കാനാണ് ഈ ജനനമെന്ന് ജാതകത്തിൽ സൂചിപ്പിച്ചിട്ടുണ്ടല്ലൊ. അതിനുവേണ്ടിയായിരിക്കുമോ സന്ന്യാസം? പക്ഷെ പൂർണ്ണമനസ്സോടെ ഒരമ്മ എങ്ങനെ അതു സമ്മതിച്ചുകൊടുക്കും? ആലോചിക്കാൻപോലും വയ്യ. ഭഗവാനേ കൃഷ്ണ, അനാഥരക്ഷകാ! (കണ്ണുനീർ തുടയ്ക്കുന്നു.)

(പെട്ടെന്നു പുഴയിൽനിന്നു് 'അമ്മേ, അമ്മേ' എന്നു വിളി കേട്ട് ആര്യാദേവി പകച്ചു നാലു ഭാഗവും നോക്കുന്നു. പിന്നിലെ കർട്ടൻ പൊങ്ങുന്നു. പുഴയും, പുഴയിൽ ഒരു മുതലയുടെ പിടിയിൽപെട്ടു വിഷമിക്കുന്ന ഉണ്ണിയേയും കാണുന്നു.)

ആര്യാദേവി: (വല്ലാതെ പരിഭ്രമിച്ച്) അയ്യോ മകനേ, അയ്യോ മകനേ!

ശങ്കരൻ: അമ്മേ, അമ്മേ, ഇതാ ഒരു മുതല എന്നെ പിടികൂടിയിരിക്കുന്നു. ഈ സമയത്തെങ്കിലും അമ്മയെന്നെ സന്ന്യസിക്കാൻ അനുവദിക്കുക. മനസ്സുകൊണ്ടെങ്കിലും ഞാൻ സന്ന്യസിച്ചാൽ ഒരുപക്ഷെ ഈ മുതല എന്നെ വിട്ടുപോയെന്നു വരാം.

ആര്യാദേവി: (കരഞ്ഞുകൊണ്ടു്) സന്ന്യസിച്ചോളൂ മകനേ, സന്ന്യസിച്ചോളൂ, എനിക്കെന്റെ പൊന്നുമകനെ ജീവനോടെ കിട്ടിയാൽ മതി.

ശങ്കരൻ: (ഉറക്കെ) ഞാനിതാ സന്ന്യസിച്ചിരിക്കുന്നു, ഞാനിതാ സന്ന്യസിച്ചിരിക്കുന്നു.

(മുതല അദ്ദേഹത്തെ വിട്ടുമാറുന്നു. ആര്യാദേവി നോക്കിക്കൊണ്ടുനില്ക്കെത്തന്നെ ശങ്കരൻ പുഴയിൽനിന്നു കയറി അമ്മയുടെ അടുത്തേയ്ക്കു വരുന്നു. അമ്മ സന്തോഷാശ്രുക്കഠം പൊഴിച്ചുകൊണ്ടു മകനെ ആലിംഗനം ചെയ്യുന്നു. ശങ്കരൻ അമ്മയുടെ പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിക്കുന്നു. പിടിച്ചെഴുന്നേല്പിച്ച് അമ്മ ശങ്കരന്റെ ശിരസ്സിൽ ചുംബിക്കുന്നു.)

ശങ്കരൻ: അമ്മേ, അമ്മയുടെ വാക്കുകഠം സത്യമാക്കിത്തീർക്കേണ്ടതു് ഈ പുത്രന്റെ കടമയാണ്. അമ്മ എന്നെ സന്ന്യസിക്കാൻ അനുവദിച്ചിരിക്കുന്നു, മനസ്സുകൊണ്ടും വാക്കുകൊണ്ടും ഞാൻ സന്ന്യസിക്കുകയും ചെയ്തിരിക്കുന്നു. ഇനി ഈ വീട്ടിൽ താമസിക്കാൻ എനിക്കു സാദ്ധ്യമല്ല. ഒരു സന്ന്യാസിക്കു് ഈ ഭുവനത്രയമാണ് സ്വന്തം വീടു്. അതുകൊണ്ടു ഞാനിതാ വിസ്തൃതമായ ലോകത്തിലേയ്ക്കു് ഇറങ്ങിത്തിരിക്കുകയായി. യാതൊരു തടസ്സവും പറയാതെ അമ്മ എന്നെ പോകാൻ അനുവദിച്ചാലും.

ആര്യാദേവി: ഹാ! ദൈവമേ! ഞാനെന്തു ചെയ്യട്ടെ! എന്നെ പരീക്ഷിക്കാനാണോ ഭഗവാനേ അവിടുന്നു ഈ കടുംകൈ ചെയ്തതു്? ആരുമാരുമില്ലാതെ, ഒററയ്ക്കുനിന്നെ

ഈ ലോകത്തിലേയ്ക്കു ഞാനെങ്ങനെ പറഞ്ഞയയ്ക്കും? എനിക്കതു ചിന്തിക്കാൻപോലും വയ്യല്ലോ. അയ്യോ ദൈവമേ!

ശങ്കരൻ: അമ്മേ, ആരുമാരുമില്ലാത്തവരെ ദൈവം കാത്തുകൊള്ളും. ദൈവത്തിൽ വിശ്വസിച്ചുകൊണ്ടു് അദ്ദേഹത്തിന്റെ ഹസ്തങ്ങളിൽ എന്നെ അമ്മ സമർപ്പിച്ചാലും. ആത്യന്തികമായിട്ടു നമുക്കു ശരണമായിട്ടുള്ളത ദ്ദേഹം മാത്രമാണമ്മേ. അമ്മ ഒന്നുകൊണ്ടും വിഷമി ക്കേണ്ട. അമ്മ എന്നെ സ്മരിക്കുന്ന നിമിഷത്തിൽ ഞാനമ്മയുടെ സമീപത്തുണ്ടു്. സന്തോഷത്തോടും സമാധാനത്തോടുംകൂടി അമ്മ എന്നെ യാത്ര അയച്ചാലും. അമ്മയുടെ ആ സ്നേഹഹസ്തങ്ങൾ എന്റെ ശിരസ്സിൽ വെച്ചു് എന്നെ അനുഗ്രഹിച്ചാലും. (ശങ്കരൻ അമ്മയെ നമസ്കരിക്കുന്നു. കണ്ണുനീർവാർത്തുകൊണ്ടു് അമ്മ അദ്ദേഹത്തെ പിടിച്ചെഴുന്നേല്പിച്ചു ശിരസ്സിൽ കയ്യുവെച്ചനുഗ്രഹിക്കുന്നു)

ആര്യാദേവി: (കണ്ണുനീർവാർത്തുകൊണ്ടു് ഇടറിയ സ്വരത്തിൽ) പോയിവരൂ....മകനേ പോയിവരൂ. (കർട്ടൻ)

## രംഗം 5

(ശങ്കരൻ ഒരു വൃക്ഷച്ഛായയിൽ ഇരിക്കുന്നു)

ശങ്കരൻ: (ആത്മഗതം) നർമ്മദാതീരത്തു തപസ്സുചെയ്യുന്ന ഗൌഡപാദശിഷ്യൻ ഗോവിന്ദഗുരുവിനെ തേടിയാണല്ലോ എന്റെ യാത്ര. ഗോവിന്ദഗുരുവിൽനിന്നു യഥാവിധി മന്ത്രദീക്ഷയെടുത്തു് അദ്ദേഹത്തിന്റെ ശിഷ്യനാകാൻ എന്റെ ഹൃദയം വെമ്പുകയാണു്. അത്തരം ഒരു മഹാഗുരുവിന്റെ ശിഷ്യനാകാതെ പരമസത്യത്തിന്റെ കവാടങ്ങൾ തുറന്നുകിട്ടുകയില്ലെന്നാണല്ലൊ നമ്മുടെ ശാസ്ത്രങ്ങൾ പറയുന്നതു്. എത്ര കാലമായി ഞാൻ നടന്നു തുടങ്ങിയിട്ടു്! എത്ര കാടും മേടും എത്ര കുന്നും മലയും ഞാനിതിനകം കയറിയിറങ്ങി. നർമ്മദാതീരത്തൊക്കെ തിരഞ്ഞിട്ടും അദ്ദേഹത്തെപ്പററി ഒരു വിവരവും ആരും തരുന്നില്ല. ഓങ്കാരനാഥത്തു് ഒരു മഹായോഗി തപസ്സുചെയ്യുന്നുണ്ടെന്നു കേട്ടിട്ടാണു് നർമ്മദ കടന്നു് ഇങ്ങോട്ടു പുറപ്പെട്ടതു്. ഓങ്കാരനാഥശിവദർശനം കൊണ്ടു ഞാൻ അനുഗൃഹീതനായി, എങ്കിലും ഗോവിന്ദഗുരുവിനെപ്പററി ഒരു വിവരവും തരാൻ ആർക്കും സാധിക്കുന്നില്ല. അതാ ഒരാൾ പോകുന്നു, അയാളോടും ഒന്നു ചോദിച്ചു കളയാം. (ഒരാൾ വരുന്നു. അയാളോടായി) സഹോദരാ, ഗോവിന്ദഗുരു എന്ന യതിവര്യനെപ്പററി വല്ല വിവരവും തരാൻ പററുമോ? അദ്ദേഹം ഈ ഓങ്കാരനാഥത്തിൽ എവിടെയോ ഉണ്ടെന്നു കേട്ടു.

വഴിപോക്കൻ: ഇവിടെ അടുത്തുതന്നെ ചില സന്ന്യാസിമാർ താമസിക്കുന്നുണ്ടു്, അവരോടു ചോദിക്കുകയാണു് നല്ലതു്. അതാ, അവർ തന്നെയാണല്ലൊ ഇങ്ങോട്ടു വരുന്നതു്. അവരോടു ചോദിച്ചുനോക്കുക. (മൂന്നു സന്ന്യാസിമാർവരുന്നു. വഴിപോക്കൻ പോകുന്നു.)

ശങ്കരൻ: (തൊഴുതുകൊണ്ടു അവരോടായി) ഭവാന്മാരെ കണ്ടതു നന്നായി. ഗോവിന്ദഗുരു എവിടെയാണെന്നു പറഞ്ഞു തരാമോ?

ഒരു സന്ന്യാസി: (തൊഴുതുകൊണ്ടു്) ഇവിടെ തൊട്ടടുത്തുതന്നെ ഒരു ഗുഹയിൽ ഒരു മഹായോഗി വളരെ നാളായി സമാധിയിലാണ്ടിരിക്കുന്നുണ്ടു്. അദ്ദേഹം സമാധിയിൽനിന്നുണരുന്നതുകാത്തുകൊണ്ടാണു ഞങ്ങളുമിരിക്കുന്നതു്. ഞങ്ങൾക്കു് അദ്ദേഹത്തിൽനിന്നു് ഉപദേശം സ്വീകരിക്കേണമെന്നുണ്ടു്. നമുക്കങ്ങോട്ടു പോകാം. (എല്ലാവരും നടക്കുന്നു. പിൻകർട്ടനുയരുന്നു. സമാധിയിലാണ്ടിരിക്കുന്ന ഗോവിന്ദഗുരുവിനെ കാണുന്നു. ശങ്കരനും പിന്നാലെ മററു സന്ന്യാസിമാരും ഗുരുവിനെ നമസ്കരിക്കുന്നു. ശങ്കരൻ ഗുരുവിന്റെ അടുത്തിരുന്നു് അദ്ദേഹത്തെ സ്തുതിക്കുന്നു.)

സദ്ഗുരുദേവ ഗോവിന്ദ സർവ്വവേദാന്തസാരമൂർത്തയേ
ഗൌഡപാദർതൻ ശിഷ്യസത്തമ ഗോവിന്ദ ഗുരു
ഗോവിന്ദ!
സച്ചിദാനന്ദ ഗോവിന്ദ ഗുരുഗോവിന്ദ പരിപാലയ.
ത്വത്പാദസേവ ചെയ്യാനല്ലയോ കാത്തുനില്ക്കുന്നീ
ശങ്കരൻ.
കൺതുറന്നൊന്നു നോക്കുക ഗുരു ഗോവിന്ദ പരമാനന്ദ
ഗോവിന്ദ തവപാദപദ്മത്തിൽ കുമ്പിടുന്നിവനാദരാൽ

(ഗോവിന്ദഗുരു കണ്ണുതുറന്നു ശങ്കരനെ നോക്കുന്നു. ശങ്കരൻ നമസ്കരിക്കുന്നു. പിന്നീടു മററുള്ളവരെ നോക്കുന്നു. അവരും നമസ്കരിക്കുന്നു.)

ഗുരു: ശങ്കരാ, നീ കാഴ്ചയിൽ ഒരു ബാലനാണെങ്കിലും ഒരു മഹായോഗിയാണു്; നിന്റെ കണ്ണുകൾ അതു വിളിച്ചു പറയുന്നു. ഞാനെല്ലാം വളരെ വ്യക്തമായി കാണുന്നുണ്ടു്. നീയും നിന്റെ കൂടെ വന്നവരും വന്നതിന്റെ ഉദ്ദേശ്യം ഞാൻ മനസ്സിലാക്കിയിരിക്കുന്നു. നിങ്ങളെയെല്ലാം ഞാനെന്റെ ശിഷ്യന്മാരായി സ്വീകരിച്ചിരിക്കുന്നു. ഇവിടെ താമസിച്ചുകൊള്ളുക. പഠിക്കാനും ധ്യാനിക്കാനും പററിയ സ്ഥലമാണിതു്. ഞാൻ അധികസമയവും ധ്യാനനിരതനായിരിക്കും. വല്ലപ്പോഴും ധ്യാനത്തിൽനിന്നുണരുന്ന സമയത്തു വല്ലതും പഠിപ്പിക്കാം. ശ്രദ്ധയുള്ളവരായിരിക്കുക

(കർട്ടൻ)

## രംഗം 6

(ഗുരു ഉണർന്നിരിക്കുന്നു. ചുററും ശിഷ്യന്മാർ ഇരിക്കുന്നുണ്ടു്. ശങ്കരൻ ഗാഢസമാധിയിൽ ആണ്ടിരിക്കുന്നു.

ഗുരു: അത്യദ്ഭുതംതന്നെ. ശങ്കരന്റെ ധ്യാനം നോക്കു കേവലം ഒരു ബാലനാണെങ്കിലും നിർവ്വികല്പസമാധി അവനു സഹജമായിരിക്കുന്നല്ലൊ. (ശങ്കരൻ ധ്യാനത്തിൽനിന്നുണരുന്നു) ശങ്കരാ, നിന്നെപ്പോലെ വ്യക്തപ്രഭാവമുള്ള ഒരു ശിഷ്യനെ ലഭിച്ചതിൽ ഞാൻ ധന്യനായിരിക്കുന്നു. മൂന്നു വർഷങ്ങൾക്കുള്ളിൽ വേ

വേദാന്തങ്ങളിൽ നീ അപാരപാണ്ഡിത്യവും ഒപ്പം തന്നെ അനുഭവജ്ഞാനവും നേടിയിരിക്കുന്നല്ലൊ.

(ഗുരു സമാധിയിൽ ലയിക്കുന്നു.)

ശിഷ്യർ: (തമ്മിൽ തമ്മിൽ) ഗുരുദേവൻ ഇതാ സമാധിസ്ഥനായിരിക്കുന്നു. ഇനി എപ്പോഴാണുണരുക എന്നറിഞ്ഞുകൂടാ. വർഷക്കാലമായിരിക്കുന്നു. ശക്തിയായ മഴയും പെയ്യുന്നുണ്ട്. മഴവെള്ളം ഗുഹയ്ക്കകത്തേയ്ക്കു കടക്കുന്ന ലക്ഷണമുണ്ടല്ലൊ.

ശങ്കരൻ: അതു സാരമില്ല. ഒരു കുടമെടുത്തു കൊണ്ടുവരൂ. (ഒരാൾ കുടം കൊണ്ടുവരുന്നു.) അതു ഞാനീ ഗുഹാദ്വാരത്തിൽ വെയ്ക്കാം. മഴവെള്ളം മുഴുവനും ഈ കുടത്തിൽ കുടുങ്ങിക്കൊള്ളും. (കുടം ഗുഹാദ്വാരത്തിൽ വെയ്ക്കുന്നു.)

ഗുരു: (കണ്ണു തുറന്ന്) എന്താണതു് ?

ശിഷ്യർ: മഴവെള്ളം ഗുഹയിൽ കടക്കാതിരിക്കാൻ ശങ്കരൻ അതെല്ലാം ഈ ഘടത്തിൽ കുടുക്കിയിരിക്കുകയാണ്.

ഗുരു: ശങ്കരാ, നിന്നെ എത്ര അഭിനന്ദിച്ചാലും മതിയാകുന്നതല്ല. ഈ ജലപ്രവാഹത്തെ കുടത്തിനുള്ളിൽ ഒതുക്കിയപോലെ വേദാന്തസാരം മുഴുവനും ഉൾക്കൊള്ളിച്ചുകൊണ്ട് നീ ഭാഷ്യം എഴുതുക. (ശങ്കരനെ അടുത്തുവിളിച്ച് ശിരസ്സിൽ കയ്യുവെച്ചനുഗ്രഹിച്ചുകൊണ്ട്) ശങ്കരാ, നിനക്കു വല്ല അഭീഷ്ടങ്ങളുമുണ്ടോ, ഉണ്ടെങ്കിൽ പറഞ്ഞുകൊള്ളുക.

ശങ്കരൻ: (തൊഴുതുകൊണ്ട്) ഗുരുദേവാ, എനിക്കൊരഭീഷ്ടവുമില്ല. അങ്ങയുടെ അനുഗ്രഹംകൊണ്ടു ഞാൻ തികച്ചും കൃതാർത്ഥനായിരിക്കുന്നു.

ഗുരു: ശിഷ്യോത്തമാ, നീ അസാമാന്യനായ ഒരു മഹാപുരുഷനാണ്. വൈദികധർമ്മം സ്ഥാപിക്കാൻ വേണ്ടിയാണ് നീ ഈ ലോകത്തിൽ വന്നിരിക്കുന്നതു്. കാശിയിൽചെന്ന് വിശ്വനാഥദർശനം ചെയ്ത്, ഭഗവാൻെറ അരുളപ്പാടുപോലെ എല്ലാം ചെയ്യുക. എൻെറ ശരീരം ഞാനുപേക്ഷിക്കുകയായി. (എല്ലാവരും നമസ്കരിക്കുന്നു.) (കർട്ടൻ)

രംഗം 7

(ശങ്കരൻ ഏതാനും ശിഷ്യന്മാരാലും ജിജ്ഞാസുക്കളാലും ചുററപ്പെട്ടിരിക്കുന്നു.)

ശങ്കരൻ: ഇന്നത്തെ ശാസ്ത്രപാഠം ഇവിടെ അവസാനിപ്പിക്കാം. വ്യാസസൂത്രത്തിന് എനിക്കു സമ്മതമായ ഒരു വ്യാഖ്യാനമാണ് ഞാൻ നിങ്ങളുടെ മുമ്പിൽ അവതരിപ്പിച്ചതു്. അതു സ്വീകാര്യമായി തോന്നുന്നുണ്ടെങ്കിൽ മാത്രം സ്വീകരിക്കുക. തുടർന്നുള്ള ഭാഗം നാളെ വ്യാഖ്യാനിക്കാൻ നോക്കാം. (എല്ലാവരും നമസ്കരിച്ചു പോകുന്നു. ഒരാൾമാത്രം പോകാതെ കുറച്ചകലെയായി കാത്തുനില്ക്കുന്നു.)

ശങ്കരൻ: (ആത്മഗതം) ഗുരുദേവൻെറ ആജ്ഞയനുസരിച്ച് അനേകദിവസമായി ഞാൻ കാശിയിൽ വന്നിട്ട്. വിശ്വനാഥൻെറയും അന്നപൂർണ്ണാദേവിയുടേയും ദർശനവും അദ്ധ്യാപനവുമായി ദിവസങ്ങൾ അങ്ങനെ നീങ്ങുന്നു. അപ്പോൾ ഭാഷ്യരചനയെപ്പററി ഗുരുദേവൻ സൂചിപ്പിച്ചതോ? ആകട്ടെ, കാശിവിശ്വനാഥൻെറ അരുളപ്പാടെന്തെന്നറിയട്ടെ, അതറിഞ്ഞിട്ടു മേലിൽ വേണ്ടതു ചെയ്യാം. (അകലെ നില്ക്കുന്ന ആളെ നോക്കി) എന്താണ് നില്ക്കുന്നതു്, വല്ലതും പറയാനുണ്ടോ ?

ആൾ: ഞാൻ ദക്ഷിണദേശത്തുനിന്നു വരുന്ന ഒരാളാണ്, സനന്ദനൻ എന്നാണ് പേരു്. ഞാൻ മിക്ക ദിവസവും അങ്ങയുടെ പാഠം ശ്രദ്ധിച്ചു കേൾക്കുന്നുണ്ട്. എൻെറ ഒരെളിയ ആഗ്രഹം അറിയിക്കാനാണ് ഇവിടെ കാത്തുനില്ക്കുന്നതു്.

ശങ്കരൻ: എന്താണ് ആഗ്രഹം പറഞ്ഞുകൊള്ളുക.

സനന്ദനൻ: അങ്ങയിൽനിന്നു സന്ന്യാസം സ്വീകരിച്ച്, അങ്ങയുടെ ശിഷ്യനായി കൂടെത്താമസിക്കണമെന്നാണ് ആഗ്രഹം.

ശങ്കരൻ: സമ്മതിച്ചിരിക്കുന്നു. നീയാണ് എൻെറ ആദ്യത്തെ സന്ന്യാസിശിഷ്യൻ. നാളെത്തന്നെ സന്ന്യാസവ്രതം എടുത്തുകൊള്ളു. കൂടെത്താമസിയ്ക്കുകയും ചെയ്യാം. (കർട്ടൻ)

രംഗം 8

(ശങ്കരൻ ഗംഗാസ്നാനം കഴിഞ്ഞു വരുന്നു. എതിർവശത്തുനിന്നു ചണ്ഡാലവേഷധാരിയായ ശിവൻ നടന്നുവരുന്നു. ഏതാനും നായ്ക്കളുമുണ്ട് കൂടെ.)

ശങ്കരൻ: (ചണ്ഡാലനോട്) ഞാൻ കുളി കഴിഞ്ഞു് വരുന്നതു് നീ കണ്ടില്ലേ ? എന്നെ തൊട്ടശുദ്ധമാക്കാതെ നീ മാറിപ്പോകു. (ചണ്ഡാലൻ അടുത്തു വരുന്നു.)

ശങ്കരൻ: മാറിപ്പോകാനല്ലേ പറഞ്ഞതു് ?

ചണ്ഡാലൻ: (ഉപദേശരൂപത്തിൽ) ഞാനങ്ങയെ തൊട്ടില്ല, അങ്ങെന്നേയും തൊട്ടില്ല. ആകട്ടെ ഒന്നു ചോദിച്ചുകൊള്ളട്ടെ. 'ഞാൻ,' 'നീ' എന്നീ പദങ്ങളുടെ അർത്ഥമെന്താണ് ? ആരോടാണങ്ങു മാറിപ്പോകാൻ പറഞ്ഞതു് ? ഏകവും നിത്യശുദ്ധവും നിത്യമുക്തവും സർവ്വവ്യാപിയുമായ ആത്മാവിനോടോ, അതോ കേവലം ജഡമായ ഈ മാംസപിണ്ഡത്തോടോ ? ആത്മാവിനോടാണെങ്കിൽ അതു് ഏകമല്ലേ, എങ്ങോട്ടു മാറാനാണ് ? ആത്മാവു് നിത്യശുദ്ധമല്ലേ, അതെങ്ങനെ അശുദ്ധമാകും ? ആത്മാവു് സർവ്വവ്യാപിയായതുകൊണ്ട് അതു് എങ്ങനെ എവിടേയ്ക്കു മാറും ? ഈ വെറും മാംസപിണ്ഡത്തോടാണു മാറാൻ പറഞ്ഞതെങ്കിൽ, അതു വെറും ജഡമല്ലേ, അതെങ്ങനെ മാറിനില്ക്കും ?

ശങ്കരൻ: (അദ്ഭുതപരതന്ത്രനായി) സർവ്വഭൂതങ്ങളേയും ഏകാത്മഭാവത്തിൽ കാണാൻതക്കവണ്ണം ഉൾക്കണ്ണു തുറന്നിട്ടുള്ളവൻ ചണ്ഡാലനായാലെന്തു്, ബ്രാഹ്മണനാ

യാലെന്തു്, അദ്ദേഹം എന്റെ പരമഗുരുതന്നെയാണു്. അങ്ങനെയുള്ള പരമഗുരുവിന്റെ പാദങ്ങളിൽ ഞാനിതാ സാഷ്ടാംഗം നമസ്കരിക്കുന്നു. 'ചണ്ഡാലോഽസ്തു സ തു ദ്വിജോഽസ്തു ഗുരുരിത്യേഷാ മനീഷാ മമ' (എന്നു ചൊല്ലിക്കൊണ്ടു സാഷ്ടാംഗം നമസ്കരിച്ചെഴുന്നേല്ക്കുമ്പോൾ ചണ്ഡാലന്റെ സ്ഥാനത്തു് സാക്ഷാൽ പരമശിവൻ നില്ക്കുന്നു. പരമശിവനെ ഇങ്ങനെ സ്തുതിച്ചുകൊണ്ടു വീണ്ടും ശങ്കരൻ നമസ്കരിക്കുന്നു.)

ത്രയീ വേദ്യം ഹൃദ്യം ത്രിപുരഹരമാദ്യം ത്രിണയനം
ജടാഭാരോദാരം ചലദുരഗഹാരം മൃഗധരം
മഹാദേവം ദേവം മയി സദയഭാവം പശുപതിം
ചിദാലംബം സാംബം ശിവമതിവിഡംബം

ഹൃദി ഭജേ.

ത്വത്പാദാംബുജമർച്ചയാമി പരമം
ത്വാം ചിന്തയാമ്യന്വഹം
ത്വാമീശം ശരണം വ്രജാമി വചസാ
ത്വാമേവ യാചേ വിഭോ
ഭിക്ഷാം മേ ദിശ ചാക്ഷുഷീം സകരുണാം
ദിവ്യൈശ്ചിരം പ്രാർത്ഥിതാം
ശംഭോ ലോകഗുരോ മദീയമനസഃ
സൌഖ്യോപദേശം കുരു.*

ശിവൻ: ശങ്കരാ, ഞാനത്യന്തം സന്തോഷിച്ചിരിക്കുന്നു. നിന്നിൽ അദ്വൈതബോധമുറപ്പിയ്ക്കാൻവേണ്ടി ഞാൻ ഒരു പരീക്ഷണം നടത്തിയതാണു്. അദ്വൈതമാണു് പരമതത്ത്വം. അതു സ്ഥാപിക്കാൻ വന്നവനാണു നീ. ബ്രഹ്മസൂത്രത്തിനു ശരിയായ ഭാഷ്യം രചിച്ചു് അദ്വൈതജ്ഞാനം പ്രചരിപ്പിക്കുക. ലോകാനുഗ്രഹം മാത്രമായിരിക്കണം നിന്റെ ലക്ഷ്യം. (ശിവൻ മറയുന്നു)

ശങ്കരൻ: (ആത്മഗതം) 'കാശിവിശ്വനാഥന്റെ അരുളപ്പാടനുസരിച്ചു പ്രവർത്തിക്കുക' എന്ന ഗുരുവിന്റെ ആജ്ഞയുടെ അർത്ഥം ഇപ്പോഴാണു മനസ്സിലായി. പരമശിവന്റെ അരുളപ്പാടു് ശിരസാ വഹിച്ചു്, ഭാഷ്യരചനയ്ക്കായി ഞാനിതാ വ്യാസഭഗവാന്റെ തപഃസ്ഥാനമായ ബദരികാശ്രമത്തിലേയ്ക്കു പുറപ്പെടുകയായി.

(കർട്ടൻ)

## രംഗം 9

(സ്ഥലം വ്യാസതീർത്ഥം. സനന്ദനൻ നടന്നു വരുന്നു.)

സനന്ദനൻ: (ആത്മഗതം.) ബദരികാശ്രമത്തിന്നടുത്തുള്ള ഈ വ്യാസതീർത്ഥത്തിൽ ഗുരുദേവനുമൊന്നിച്ചു വന്നിട്ടു് ഇപ്പോൾ ഏതാണ്ടു നാലു വർഷത്തോളമായി. വ്യാസതീർത്ഥം വ്യാസമഹർഷിയുടെ ആശ്രമസ്ഥാനമാണെന്നും, ഇവിടെവെച്ചാണു് അദ്ദേഹം മഹാഭാരതം രചിച്ചിട്ടുള്ളതെന്നുമാണല്ലോ പറഞ്ഞുവരുന്നതു്. അതു ശരിയായിരിക്കണം, എന്തെന്നാൽ അത്ര മാഹാത്മ്യം ഈ സ്ഥലത്തിനുണ്ടു്. ഇവിടെവെച്ചു് ഈ നാലു വർഷത്തിനുള്ളിൽ എന്തെല്ലാം കൃതികളാണു് എന്റെ ഗുരുദേവൻ ശ്രീശങ്കരൻ രചിച്ചിട്ടുള്ളതു്? ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം, ഭഗവദ്ഗീത എന്നീ പ്രസ്ഥാനത്രയത്തിനു പുറമെ വിഷ്ണുസഹസ്രനാമം, സനത്സുജാതീയം, എന്നീ കൃതികൾക്കും അദ്ദേഹം ഭാഷ്യം രചിച്ചു. ഇതിനുപുറമെ വിവേകചൂഡാമണി, ആത്മബോധം തുടങ്ങിയ പല പ്രകരണഗ്രന്ഥങ്ങളും, സൌന്ദര്യലഹരി, ശിവാനന്ദലഹരി തുടങ്ങിയ ചില മനോഹരസ്തോത്രങ്ങളും അദ്ദേഹം രചിച്ചു. അവ പഠിയ്ക്കാനും അവയിൽ പ്രതിപാദിച്ചിട്ടുള്ള പരമസത്യത്തെ സാക്ഷാത്കരിക്കാനും, അനേകജന്മങ്ങൾതന്നെ വേണ്ടിവന്നേക്കാം. ഭാഷ്യം രചിക്കുക മാത്രമല്ല ശിഷ്യരെ അതെല്ലാം പഠിപ്പിക്കുകകൂടി അദ്ദേഹം ചെയ്തിരിക്കുന്നു. പണ്ഡിതന്മാരും സന്ന്യാസിമാരുമായി എത്ര പേരാണു് ദിവസവും അദ്ദേഹത്തെ സന്ദർശിച്ചു് അനുഗൃഹീതരായിപ്പോകുന്നതു്! എത്ര അഹങ്കാരികളെയാണു് അദ്ദേഹം വാദത്തിൽ തോല്പിച്ചുകൊണ്ടിരിക്കുന്നതു്! പക്ഷെ യഥാർത്ഥജിജ്ഞാസുക്കളെ, അവരുടെ സംശയങ്ങളെല്ലാം തീർത്തു് അദ്ദേഹം അനുഗ്രഹിക്കുന്നുമുണ്ടു്. (ചെവിയോർത്തു്) അതാ ഗുരുദേവൻ എന്നെ വിളിക്കുന്നുണ്ടല്ലൊ. അടിയന്തരമായ വല്ല ആവശ്യവും ഉണ്ടാകും, തീർച്ച. പക്ഷെ ആ വളഞ്ഞ വഴിയെ അദ്ദേഹത്തിന്റെ അടുത്തെത്തുമ്പോഴേയ്ക്കും വളരെ സമയം പിടിയ്ക്കും. അതു പററില്ല, നദി നീന്തിക്കടന്നു് അക്കരെയെത്തുകതന്നെ (പോകുന്നു.)

(പിൻകർട്ടനുയരുന്നു. ശ്രീശങ്കരൻ ശിഷ്യരെ പഠിപ്പിച്ചുകൊണ്ടിരിക്കുന്നു. സനന്ദനൻ പ്രവേശിച്ചു് ഗുരുവിനെ നമസ്കരിക്കുന്നു.)

സനന്ദനൻ: ഗുരുദേവാ. അവിടുന്നു വിളിച്ചതു്?

ശങ്കരൻ: വിളിച്ചതു നീ അറിഞ്ഞോ? ഇത്രവേഗം നീ എങ്ങനെയെത്തി? നദി നീന്തിക്കടന്നോ? (സനന്ദനൻ പറയാൻ സംശയിക്കുന്നു) സംശയിയ്ക്കേണ്ട. ഉണ്ടായതു പറഞ്ഞുകൊള്ളു.

സനന്ദനൻ: നദി നീന്തിക്കടക്കണമെന്നു വിചാരിച്ചു്, അതിലേയ്ക്കു ചാടി. പക്ഷെ അവിടത്തെ അനുഗ്രഹം കൊണ്ടു നീന്തേണ്ടിവന്നില്ല. ഓരോ കാൽവെയ്പിലും ഓരോ വിടർന്ന താമര ഉയർന്നുവന്നു. അതിൽ ചവിട്ടിയാണു് ഞാനിക്കരെ വന്നതു്. (മററു ശിഷ്യന്മാർ അദ്ഭുതപരതന്ത്രരായി നോക്കുന്നു.)

ശങ്കരൻ: (മററു ശിഷ്യരോടു്) പഠിക്കാനും കാര്യങ്ങൾ ഗ്രഹിക്കാനുമുള്ള സനന്ദനന്റെ അനിതരസാധാരണമായ കഴിവിൽ നിങ്ങൾക്കെല്ലം അസൂയ തോന്നിയിരുന്നില്ലേ? ഇപ്പോൾ കാര്യം മനസ്സിലായോ? അവനിൽ ഈശ്വരകൃപ എത്രമാത്രമുണ്ടെന്നു നോക്കുക. ഇതിന്റെ സ്മരണയ്ക്കായി എന്റെ പ്രഥമശിഷ്യൻ സനന്ദനനെ ഇന്നുമുതൽ പദ്മപാദനെന്നു ഞാൻ നാമകരണം ചെയ്തിരിക്കുന്നു.

(* മുഴുവൻ കീർത്തനത്തിനും ശിവാനന്ദലഹരി നോക്കുക)

(പ്രശംസ കേട്ട ലജ്ജിച്ച്, പത്മപാദൻ ഗുരുവിനെ നമസ്കരിക്കുന്നു.)

മററു ശിഷ്യന്മാർ: ഗുരുദേവാ, സനന്ദനൻെറ അസാധാരണമായ കഴിവിൽ ഈയുള്ളവക്ക് അല്പം ഈഷ്യ തോന്നിയതു ശരിയാണ്. ഞങ്ങളുടെ അവിവേകം ക്ഷമിച്ചനുഗ്രഹിച്ചാലും.

ശങ്കരൻ: പറയാതെതന്നെ ഞാനിതാ നിങ്ങളെ അനുഗ്രഹിച്ചിരിക്കുന്നു. എളുപ്പത്തിൽ കാര്യം ഗ്രഹിക്കുന്നതിൻെറ പിന്നിലുള്ള രഹസ്യം ശ്രദ്ധയാണ്. ശ്രദ്ധയും ഏകാഗ്രതയുമാണ് വിദ്യാഭ്യാസത്തിലെ രണ്ടു പ്രധാന ഘടകങ്ങൾ. പദ്മപാദനെപ്പോലെ അതു സമ്പാദിക്കാൻ ശ്രമിക്കുക.

പദ്മപാദൻ: അവിടത്തെ അടുക്കൽനിന്നു സമ്പാദിച്ചിട്ടുള്ള അപൂർവ്വജ്ഞാനം പ്രചരിപ്പിച്ചാൽകൊള്ളാമെന്ന് ഞങ്ങൾക്കാഗ്രഹമുണ്ട്. അതിനവിടന്നനുഗ്രഹിച്ചാലും.

ശങ്കരൻ: ശരി, നിങ്ങളുടെ ഇംഗിതം ഞാൻ മനസ്സിലാക്കിയിരിക്കുന്നു. വേദാന്തപ്രചരണത്തിനും തീർത്ഥാടനത്തിനുമായി നമുക്കിനി പുറപ്പെടാം. (കർട്ടൻ)

## രംഗം 10

(ശങ്കരനും ശിഷ്യരും സംസാരിച്ചുകൊണ്ടിരിക്കുന്നു.)

ശങ്കരൻ: (ശിഷ്യരോട്) ഭാഗീരഥിയുടെ തീരത്തു സ്ഥിതിചെയ്യുന്ന ഉത്തരകാശിയിലാണല്ലൊ നമ്മളിപ്പോൾ. ഭഗവത്കൃപയാൽ ഉത്തരഖണ്ഡത്തിലെല്ലാം വൈദികധർമ്മം ഒരു വിധം പുനഃസ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഒപ്പം തന്നെ വിധിപ്രകാരമുള്ള ദേവപൂജയും നടപ്പിലായിട്ടുണ്ട്. ഇതു് ഇതരഭാഗങ്ങളിലേയ്ക്കും വ്യാപിപ്പിക്കണം. വിധിപ്രകാരമുള്ള ദേവപൂജയുടെ കാര്യത്തിൽ ഒരിക്കലും അശ്രദ്ധ കാണിക്കരുതു്. നിർഗ്ഗുണബ്രഹ്മത്തെ സാക്ഷാത്ക്കരിക്കയാണ് ലക്ഷ്യമെങ്കിലും, ക്ഷേത്രങ്ങളും ക്ഷേത്രോപാസനയും കൂടിയേതീരൂ. ദേഹചിന്തയുള്ളകാലത്തോളം അതത്യാവശ്യമാണ്. ഉപാസന കൊണ്ടു ചിത്തം ശുദ്ധമാകും, ഏകാഗ്രത ലഭിക്കുകയും ചെയ്യും. ഏകാഗ്രതയില്ലാതെ പരമജ്ഞാനം ഒരിക്കലും ലഭിക്കുകയില്ല. അതുകൊണ്ടു് ബ്രഹ്മജ്ഞാനം അഭ്യസിക്കുന്നതോടൊപ്പം ഉപാസനയും ശീലിച്ചുകൊള്ളുക. ദേവന്മാർക്കർപ്പിക്കേണ്ട പൂജ അർപ്പിക്കാഞ്ഞാൽ ജീവിതം പോലും അസാദ്ധ്യമായിത്തീരും.

പത്മപാദൻ: ഗുരുദേവാ, കഴിഞ്ഞ ഏതാനും ദിവസമായി, ജീവാത്മാവു്, പരമാത്മാവു്, ജഗത്തു് ബ്രഹ്മം തുടങ്ങിയ വിഷയങ്ങളെക്കുറിച്ച് അങ്ങയോടു തർക്കിച്ചുകൊണ്ടിരുന്ന ആ വൃദ്ധബ്രാഹ്മണൻ സാക്ഷാൽ വ്യാസഭഗവാൻതന്നെ ആയിരിക്കുമോ എന്നെനിക്കൊരു ബലമായ സംശയം.

ശങ്കരൻ: അങ്ങനെ സംശയിക്കുന്നതിൽ തെററില്ല. അതിൽ നിന്നെ ഞാനഭിനന്ദിക്കുന്നു. എനിക്കും ആ സംശയം തോന്നാതിരുന്നില്ല. ഏതായാലും ഇന്നു ദേഹത്തോടുതന്നെ ചോദിക്കാമല്ലൊ.

(വടിയും കുത്തിപ്പിടിച്ച്, ഒരു വൃദ്ധബ്രാഹ്മണൻ പ്രവേശിക്കുന്നു, ശങ്കരനും ശിഷ്യരും എഴുന്നേററു നമസ്കരിക്കുന്നു. അദ്ദേഹത്തിനു് ആസനം നല്കി ഇരുത്തുന്നു)

ബ്രാഹ്മണൻ: ഒരു സംശയവുംകൊണ്ടാണ് ഞാൻ വരുന്നതു്. ഒരു ചെറിയ സംശയം, അത്രേയുള്ളു. ബ്രഹ്മത്തെ അറിയാൻ കഴിയുമോ? സൂത്രഭാഷ്യം പഠിപ്പിക്കുന്ന ഗുരുവാണല്ലൊ, ആ സംശയം ഒന്നു തീർത്തുതരുക.

ശങ്കരൻ: അതിനുമുമ്പ് ഒരു സംശയം ഞാനങ്ങോട്ടു ചോദിക്കട്ടെയോ? ഒരു വൃദ്ധബ്രാഹ്മണവേഷത്തിൽ ഇവിടെവന്നു് ആറേഴു ദിവസമായി എന്നോടു തർക്കിച്ചുകൊണ്ടിരിക്കുന്ന അങ്ങു വാസ്തവത്തിൽ ആരാണ്? സാക്ഷാൽ വ്യാസഭഗവാൻ തന്നെയല്ലേ?

ബ്രാഹ്മണൻ: (സന്തോഷിച്ച്) ശങ്കരാ, നിൻെറ അനുമാനം ശരിയാണ്.

(ശങ്കരനും ശിഷ്യന്മാരും നമസ്കരിക്കുന്നു)

ശങ്കരൻ: (തൊഴുതുകൊണ്ടു്) അങ്ങയുടെ യഥാർത്ഥരൂപം ഒന്നു കാണിച്ചുതന്നു് ഈയുള്ളവരെ അനുഗ്രഹിക്കാൻ അവിടത്തെ വിനീതദാസൻ ശങ്കരനിതാ അഭ്യർത്ഥിച്ചുകൊള്ളുന്നു.

(വൃദ്ധബ്രാഹ്മണൻ അപ്രത്യക്ഷമാകുന്നു. പകരം ആ സ്ഥാനത്തു വ്യാസഭഗവാൻ പ്രത്യക്ഷമാകുന്നു.)

വ്യാസൻ: ശങ്കരാ, നിന്നെ ഒന്നു പരീക്ഷിയ്ക്കാൻവേണ്ടി മാത്രം ഇങ്ങനെ ഒരു തർക്കത്തിൽ ഞാൻ ഏർപ്പെട്ടതാണ്. സൂത്രഭാഷ്യത്തിൽ നീ എൻെറ ആശയങ്ങൾ തികച്ചും വ്യക്തമാക്കിയിട്ടുണ്ട്. ഞാൻ അത്യന്തം തൃപ്തനായിരിക്കുന്നു. അതിൽ ഞാൻ നിന്നെ അഭിനന്ദിച്ചുകൊള്ളുന്നു. കേവലം പതിനാറു വയസ്സിനുള്ളിൽ അത്ഭുതമായ പലതും നീ ചെയ്തുകഴിഞ്ഞിരിക്കുന്നു. പക്ഷെ പലതും നിനക്കിനിയും ചെയ്യുതീർക്കാനുണ്ട്. അതിനായി നിൻെറ ആയുസ്സ് ഞാനിതാ നീട്ടിത്തന്നിരിക്കുന്നു. കുമാരിലഭട്ടൻ തുടങ്ങിയ പണ്ഡിതന്മാരെയെല്ലാം വാദത്തിൽ തോല്പിച്ച് ദിഗ്വിജയം നടത്തി, സർവ്വജ്ഞപീഠം കയറി, നാടെങ്ങും വേദാന്തദർശനം പ്രചരിപ്പിക്കുക. വേദാന്തദർശനത്തിനു് ഭാരതഭൂമിയിൽ സ്ഥിരപ്രതിഷ്ഠ ലഭിക്കട്ടെ. ഞാനിതാ നിങ്ങളെയെല്ലാം അനുഗ്രഹിക്കുന്നു. (കർട്ടൻ)

# മഹദ്വചനം

വി. എം. വിമല, വള്ളൂർമന

കൗരവയുദ്ധം അവസാനിച്ചു. സുയോധനൻ ഭീമസേനന്റെ ഗദാഘാതമേററു് യുദ്ധക്കളത്തിൽ പതിച്ചു. ദുര്യോധനന്റെ തുട അടിച്ചുപൊളിച്ചതുകൊണ്ടും അരിശം തീരാഞ്ഞു് ഭീമൻ "അതു ചെയ്തതിന്നു് ഇതിരിക്കട്ടെ, അതു ചെയ്തതിന്നിതിരിക്കട്ടെ" എന്നിങ്ങനെ ദുര്യോധനന്റെ ഓരോ പൂർവ്വാപരാധങ്ങളേയും ഉന്നയിച്ചു്, അതിനോരോന്നിന്നും ദുര്യോധനനെ ചവിട്ടുവാനാരംഭിച്ചു.

ധർമ്മയുദ്ധം ചെയ്തുപോന്ന പാണ്ഡവന്മാർക്കു് അത്യന്തം മർമ്മപ്രധാനമായ ഘട്ടങ്ങളിൽ ഒന്നുരണ്ടു തവണ ഗത്യന്തരമില്ലാതെ അധർമ്മത്തിന്നു വിധേയരാവേണ്ടിവന്നിട്ടുണ്ടു്. ആ സന്ദർഭങ്ങളോരോന്നും ധർമ്മനന്ദനന്റെ ധർമ്മബുദ്ധിക്കു് ആഴത്തിൽ മുറിവേല്പിച്ചുകൊണ്ടിരുന്നെങ്കിലും അതെല്ലാം സ്വധർമ്മാനുഷ്ഠാനത്തിന്നു വിഘാതം വരാതിരിക്കാൻ നിശ്ശബ്ദം സഹിക്കേണ്ടിവന്നിട്ടുണ്ടു്. എന്നാൽ 'ഗുരുജനശിരസ്സിൽ പാദം വെയ്ക്കുക' എന്ന ഭീമസേനന്റെ കടുത്ത അധർമ്മം ധർമ്മപുത്രർക്കു് ഒട്ടും സഹിക്കാനായില്ല. അപ്പോൾ ധർമ്മപുത്രർ ഭീമസേനനെ ശാസിക്കുകയാണു്,

> ഹതബന്ധുർഹതാമാത്യഃ ഭ്രഷ്ടസൈന്യോ ഹതോ മൃധേ
> സർവ്വാകാരേണ ശോച്യോഽയം നാപഹാസ്യോഽയ-
> മീശ്വരഃ.

വല്ല്യച്ഛൻ വാത്സല്യത്തോടെ ഇവനെ വളർത്തി; വലിയ നിലയിൽ വളർന്ന ഇവന്റെ കുബുദ്ധിനിമിത്തം സത്പഥത്തെ മനസ്സിലാക്കാൻ ഇവന്നു കഴിഞ്ഞില്ല. എന്നിട്ടോ, തന്നേക്കാൾ ബലികളായവരോടു മത്സരിച്ചു. ആ യുദ്ധത്തിൽ അവന്റെ സകല ബന്ധുമിത്രാദികളും മരിച്ചുപോയി. അങ്ങനെ എല്ലാമെല്ലാം നശിച്ചു് ഇതാ ഇവൻ സ്വന്തം ദുഷ്കൃതത്താൽ യുദ്ധക്കളത്തിൽ കണ്ഠഗതപ്രാണനായി, ആജീവനാന്തം നടത്തിപ്പോന്ന സ്വദുഷ്കർമ്മത്തെപ്പററി ഒററപ്പെട്ടു വ്യസനിച്ചു മരിക്കുവാനായി കിടക്കുന്നു. ഇങ്ങനെ എല്ലാവിധേനയും സഹതപിക്കേണ്ട ഒരവസ്ഥയാണു് ഇപ്പോഴിവന്റേതു്. ഒരിക്കലും പരിഹസിക്കപ്പെടേണ്ടതല്ല. ഇങ്ങനെ ഭീമനെ ശാസിച്ചശേഷം ദുരവസ്ഥയിൽ കിടക്കുന്ന ദുര്യോധനനെ ആശ്വസിപ്പിക്കാൻ ധർമ്മപുത്രർ പുറപ്പെട്ടു:

"ഇങ്ങനെ ഒരവസ്ഥ വന്നു എന്നോർത്തു് നീ ദുഃഖിക്കരുതു്. കാരണം ജീവിതത്തിൽ ഒരാൾക്കു നേടാവുന്നതു എല്ലാം നേടിയിട്ടു് ഇപ്പോൾ നീ ക്ഷത്രധർമ്മത്തിന്നുചിതമായി യുദ്ധം ചെയ്തു് വീരസ്വർഗ്ഗത്തിലേക്കു യാത്ര പുറപ്പെടുകയാണു്. അതിനാൽ നീ ശ്ലാഘ്യനാണു്. അവിടെ ചെന്നാൽ നിന്നെ സ്വീകരിക്കാൻ നിന്റെ സുഹൃത്തുക്കളുണ്ടാകും. എന്നാൽ ഞങ്ങളുടെ കഥയാണു് ദയനീയം. ഞങ്ങളുടെ ബന്ധുമിത്രാദികൾ ഏവരും മരിച്ചു. അതിനാൽ ഇപ്പോൾത്തന്നെ ഞങ്ങൾ നിരാശരാണു്. വിപുലമായ രാജ്യലാഭത്തിൽ ഞങ്ങൾ തീരെ സന്തുഷ്ടരല്ല. ഞങ്ങളുടെ ഭാവി ഇതിനേക്കാൾ ഭയങ്കരമാണു്. കുരുക്ഷേത്രത്തിൽ വീരമരണം പ്രാപിച്ചവരുടെ ബന്ധുജനങ്ങളെ അതിൽ പ്രത്യേകിച്ചു നിന്റെ അച്ഛനമ്മമാരെ അഭിമുഖീകരിക്കേണ്ടിവരിക എന്ന ഘട്ടം അത്യന്തം ദുഃഖകരമായ ഒന്നാണു്. ഞങ്ങൾ യുദ്ധത്തിൽ വിജയികളാണെങ്കിലും സന്തുഷ്ടരെന്നതിനേക്കാൾ വിഷാദവാന്മാർ ആണെന്നറിയുക. ഇതെല്ലാം ഓർത്തു് നീ സമാധാനത്തോടെ വീരസ്വർഗ്ഗം പ്രാപിച്ചുകൊൾക."

ഇവിടെ ധർമ്മപുത്രർ ഭീമനോടു് ദുര്യോധനനെ 'ദയനീയനായി' വർണ്ണിക്കുന്നു. ദുര്യോധനനോടു് അദ്ദേഹം നേരിട്ടു പറയുന്നതോ, ദുര്യോധനൻ ദുഃഖിക്കേണ്ടാത്തവനെന്നും. ധർമ്മപുത്രരെപ്പോലെയുള്ള ഒരാൾ ഒരേ സമയത്തു് ഒരു വസ്തുതയെ പരസ്പരം വിരുദ്ധമായി പറഞ്ഞാലോ ! അതെന്താണങ്ങനെ പറയാൻ എന്നൊന്നാരായാം. ഭീമസേനനോടു പറഞ്ഞതെന്താണു്?

വല്ല്യച്ഛൻ 'ഉണ്ണി, ഉണ്ണി' എന്ന സ്നേഹം കൊണ്ട് അന്ധനായി, ഹിതോപദേശികളുടെ താക്കീതൊന്നും ഗണിക്കാതെ ദുര്യോധനന്റെ ഇഷ്ടം അതു ന്യായമോഅന്യായമോ എന്നൊന്നും നോക്കാതെ അവനെ വലിയ കഥയിൽ വള ത്തിക്കൊണ്ടുവന്നു. അതിനാൽ സ്വതഃസിദ്ധ മായ ദുർവ്വാസനകൾ അവന്റെ മനസ്സിൽ തഴച്ചു വളർന്നു ദൃഢമൂലമായി. അവന്നു് ശ്രേയസ്കര മായ മാർഗ്ഗം എന്താണെന്നു തിരിച്ചറിയാൻ കഴി യാതായി. സ്വകർമ്മഫലം അവന്നു ദുരിതമായി ത്തുടങ്ങിയതു് അവനറിഞ്ഞില്ല. അവസാനം തന്റെ ബന്ധുക്കളും സേനയും എന്നല്ല എന്നെന്നും തന്റേതെന്നു് അഭിമാനിച്ചുപോന്ന എല്ലാവരും കാലമാഗതമായതോടെ അന്ത ർദ്ധാനം ചെയ്തു. എല്ലാററിനും ഒടുവിലായി ഗദാഘാതത്താൽ നിശ്ശേഷ്ടനായി അവനും മരണോന്മുഖനായി ഇതാ കിടക്കുന്നു. അവന്നി പ്പോഴാണു് നഷ്ടപ്പെട്ടതിനെപ്പററി പരിതപി ക്കാൻ സമയം വന്നണഞ്ഞതു്. ഇങ്ങനെ ത്തെ അധർമ്മബാഹുല്യത്തിൽ ജീവിതം പാഴാ ക്കുന്നവന്റെ അവസ്ഥയിൽ കവിഞ്ഞു ശോച്യ മായിട്ടെന്തൊന്നുണ്ടു്? അങ്ങനത്തെ ഒരുവനെ അപമാനിക്കുകയോ പരിഹസിക്കുകയോ ചെ യ്യരുതു്.

എന്നാൽ യുധിഷ്ഠിരൻ ദുര്യോധനനോടു പ റഞ്ഞതിന്റെ പൊരുളെന്താണു്? നീ ആജീവ നാന്തം വിലമതിച്ചുപോന്ന ഭോഗാനുഭവം പൂർണ്ണ മായും അനുഭവിയ്ക്കാൻ നിനക്കു സാധിച്ചു. അവസാനം നിന്റെ നിറുകയ്ക്കു കാൽവെച്ചവനെ ശിക്ഷിക്കാനായില്ലല്ലോ എന്നു കരുതി വ്യസ നിയ്ക്കേണ്ട. വിജയാഹ്ലാദംകൊള്ളേണ്ടതിന്നു പകരം മനസ്സാക്ഷിക്കുത്തുകൊണ്ടു് ഞങ്ങൾ ദുഃഖികളാണു്. നീയാകട്ടെ മരണത്തിൽ ശ്ലാഘ്യ നായിരിക്കുന്നു.

ഒരേ പ്രകൃതത്തിൽ വെവ്വേറെ ആളുകളോടു് സജ്ജനങ്ങളുടെ വാക്കുകളും പെരുമാററവും ചില പ്പോൾ പരസ്പരവിരുദ്ധമായിത്തോന്നിയേയ്ക്കും. എങ്കിലും അതിൽ സത്യഭേദമോ കാപട്യമോ ഒന്നുമില്ല – ഗുരുനിന്ദ കേട്ട തൽക്ഷണം കോപാ വിഷ്ടനായി ഗംഗാനദിയിൽ തോണി ആഴ്ത്തി ക്കളയാൻ പുറപ്പെട്ട ശിഷ്യനോടും, സ്വഭാവ മാർദ്ദവം നിമിത്തം ഗുരുനിന്ദ കേട്ടിട്ടും നിശ്ശബ്ദം സഹിച്ച ശിഷ്യനോടും ശ്രീരാമകൃഷ്ണപരമ ഹംസർ ഉപദേശിച്ചപോലെ. മഹാന്മാരുടെ വചനങ്ങളിൽ വൈരുദ്ധ്യം നമുക്കു തോന്നുന്നു ണ്ടെങ്കിലും അതു് വിഭിന്നപ്രകൃതികൾക്കു് ഒരേ സമയം ഹിതം ചെയ്യുന്നതിനായിട്ടുള്ളതാ യിരിക്കും. ധർമ്മപുത്രരുടെ പൂർവ്വാപരവിരുദ്ധ വാക്കുകൾപോലും ധാർമ്മികമായിരുന്നു.

മഹദ്വചനങ്ങളുടെ പൊരുൾ അറിയാൻ അവധാനപൂർവ്വം ആഴത്തിൽ ചിന്തിയ്ക്കണം; ഉപരിപ്ലവബുദ്ധികൊണ്ടു് വിമർശിയ്ക്കപ്പെടേ ണ്ടവയല്ല അവ.

---

# ശ്രേയസ്സും പ്രേയസ്സും

പി. എൻ. ഗോപാലകൃഷ്ണൻ നായർ

കഠോപനിഷത്തു് മനസ്സിരുത്തി വായി ക്കുന്ന ഏതൊരാളിന്റേയും ശ്രദ്ധയെ പിടിച്ചു നിർത്തുന്ന രണ്ടു പദങ്ങളാണു് ശ്രേയസ്സും പ്രേയസ്സും. ഈ രണ്ടു പദങ്ങളുടേയും പൊരുൾ വ്യാഖ്യാനിക്കാൻ വ്യാഖ്യാതാക്കൾ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ടു്. ലോകത്തിലുള്ള വസ്തുക്ക ളേയും അനുഭവങ്ങളേയും മൊത്തത്തിൽ രണ്ടായി തിരിക്കാമെന്നു് പണ്ഡിതന്മാർ പറ യുമ്പോൾ ശ്രേയസ്സും പ്രേയസ്സുമാണു് ഉദ്ദേശി ക്കുന്നതു്.

ഈ വാക്കുകൾ കഠോപനിഷത്തിൽ ഏതു സന്ദർഭത്തിലാണു് ചർച്ചാവിഷയമാകുന്നതെന്നു ശ്രദ്ധിക്കാം. നചികേതസ്സ് എന്ന ബാലൻ യമധർമ്മരാജാവിന്റെ അടുക്കൽ സത്യമന്വേ ഷിച്ചെത്തുന്നു. യമനും നചികേതസ്സും തമ്മി

ലുണ്ടായ സംഭാഷണത്തിൽനിന്നും, ആത്മവിദ്യ പഠിക്കാൻ ഏററവും യോജിച്ച ശിഷ്യനാണ് നചികേതസ്സെന്ന് യമൻ മനസ്സിലാക്കുന്നു. ഈ അവസരത്തിൽ സന്തുഷ്ടനായ അദ്ദേഹം, പരമമായ ആത്മവിദ്യയെ നചികേതസ്സിന്ന് ഉപദേശിക്കുന്നു. ഈ സന്ദർഭത്തിൽ യമനിൽനിന്നും പുറത്തു വന്ന രണ്ടു വാക്കുകളാണ് ശ്രേയസ്സും പ്രേയസ്സും.

'അന്യച്ഛ്റേയോഽന്യദുതൈവ പ്രേയ-
സ്തേ ഉഭേ നാനാഽർത്ഥേ പുരുഷം സിനീതഃ
തയോഃ ശ്രേയ ആദദാനസ്യ സാധു ഭവതി
ഹീയതേഽർത്ഥാദ്യ ഉ പ്രേയോ വൃണീതേ.'

ശ്രേയസ്സും പ്രേയസ്സും വ്യത്യസ്തങ്ങളായ പ്രയോജനങ്ങളോടുകൂടിയതും രണ്ടും മനുഷ്യനെ ബന്ധിക്കുന്നതുമാകുന്നു. ഇതിൽ മോക്ഷസാധനമായ വിദ്യയെ കൈക്കൊള്ളുന്നവനു നന്മയുണ്ടാകും. പ്രേയസ്സിനെ വരിക്കുന്ന മൂഢൻ പുരുഷാർത്ഥത്തിൽനിന്നും ഭ്രഷ്ടനാകുന്നു. ഇതാണ് ഈ മന്ത്രത്തിൻെറ സാരം. പ്രേയസ് എന്നാൽ മനുഷ്യനെ വളരെ വേഗം ആകർഷിക്കാൻ കഴിവുള്ളതെന്നർത്ഥം. എന്നാൽ ശ്രേയസ്, മനുഷ്യനെ മോക്ഷത്തിലേയ്ക്കു നയിക്കുന്നു. പ്രേയോമാർഗ്ഗമോ ശ്രേയോമാർഗ്ഗമോ ഏതും സ്വീകരിക്കാൻ മനുഷ്യന്നു് സ്വാതന്ത്ര്യമുണ്ട്. ഏതെങ്കിലുമൊരു മാർഗ്ഗം സ്വീകരിക്കാതിരിക്കാൻ കഴിയുകയില്ല.

ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തുന്നതും മോഹിപ്പിക്കുന്നതുമാണ് പ്രേയസ്സ്. താല്ക്കാലിക സുഖത്തിനുവേണ്ടി സാധാരണ മനുഷ്യർ അതിൻെറ പിന്നാലെ പോകുന്നു. ഭൗതിക സുഖമാണ് യഥാർത്ഥസുഖമെന്നു കരുതുന്ന മൂഢന്മാർ പ്രേയോമാർഗ്ഗത്തിലൂടെ ചരിക്കുന്നവരാണ്. മൃഗീയവാസനകളുടെ ഏററവും അടുത്താണ് അതിൻെറ സ്ഥാനം. ഇന്ദ്രിയങ്ങളുടെ അടിമയാകുന്നതോടെ സംസാരത്തിൻെറ മായാജാലത്തിൽ കുടുങ്ങുന്നു. പിന്നെ അതിൽനിന്നും പുറത്തുവരാൻ കുറച്ചു പ്രയാസവുമാണെന്ന് അനുഭവസ്ഥർ പറയുന്നു. ക്ഷണിക സുഖത്തിന്ന് മനുഷ്യജന്മം പാഴാക്കുന്ന ഇക്കൂട്ടരാണ് ലോകത്തിലധികവും.

എന്നാൽ ശ്രേയോമാർഗ്ഗം മനുഷ്യനെ മോക്ഷത്തിലേയ്ക്കു നയിക്കുന്നു. ഭൗതികജീവിതത്തിൽനിന്നും ലഭിക്കുന്ന സുഖം ശാശ്വതമല്ലെന്നു മനസ്സിലാക്കി ആ മാർഗ്ഗം വെടിഞ്ഞ് പരമമായ സുഖത്തിന്ന് ആസ്പദമായ ശ്രേയോമാർഗ്ഗം സ്വീകരിക്കയാണ് ബുദ്ധിമാന്മാർ ചെയ്യുന്നത്. സംസാരത്തിൻെറ കുരുക്കുകളിൽ പെടാതെ അവർ ഒഴിഞ്ഞുമാറുന്നു. സുഖദുഃഖങ്ങൾക്ക് അതീതമായ വേറൊന്നിനുവേണ്ടിയാണ് അവർ ശ്രമിക്കുന്നത്. ആദ്ധ്യാത്മികജീവിതം നയിക്കുന്ന ഇക്കൂട്ടരാണ് മനുഷ്യജന്മം സാർത്ഥകമാക്കുന്നവർ.

ഇതിൽ പ്രേയോമാർഗ്ഗം അവിദ്യയാണ്, ഇരുട്ടിലേയ്ക്കുള്ള മാർഗ്ഗമാണത്. അജ്ഞാനത്തിലേയ്ക്കാണ് നമ്മെ പ്രേയസ്സ് നയിക്കുന്നത്. നേരെമറിച്ച് ശ്രേയസ്സ് വിദ്യയുടെ മാർഗ്ഗമാണ്, ജ്ഞാനമാർഗ്ഗമാണ്. അതു് വെളിച്ചത്തിലേയ്ക്കു നമ്മെ നയിക്കുന്നു. ഒന്ന് അവിദ്യാരൂപവും മററത് വിദ്യാരൂപവുമാകയാൽ പരസ്പരവിരുദ്ധങ്ങളാണ്.

ശ്രേയസ്സും പ്രേയസ്സും പുരുഷന്ന് അധീനമാണ്. ഒന്നിൻെറ ഫലം മധുരമാണെങ്കിൽ മററത് തിക്തമാണ്. എന്നാൽ ഇതറിഞ്ഞിട്ടും മനുഷ്യൻ പ്രേയോമാർഗ്ഗത്തിലേയ്ക്കു പോകുന്നതെന്തുകൊണ്ട്? അതിന്നു സമാധാനമുണ്ട്. ഇവ, തിരിച്ചറിയാൻ പ്രയാസമായവിധത്തിൽ കൂടിക്കലർന്നാണ് മനുഷ്യനെ പ്രാപിക്കുന്നത്. പാലും വെള്ളവും കൂടിച്ചേർന്നതുപോലെ. ബുദ്ധിമാനാകട്ടെ, നല്ലതുപോലെ ആലോചിച്ച് അരയന്നം വെള്ളവും പാലും വേർതിരിച്ചെടുക്കുന്നതുപോലെ ഇവയെ വേർതിരിച്ചെടുക്കുന്നു. മൂഢന്മാരാകട്ടെ വേർതിരിച്ചെടുക്കാനുള്ള സാമർത്ഥ്യക്കുറവുകൊണ്ട് ശരീരത്തിൻെറ ലാളനപോഷണങ്ങളിൽമാത്രം ഏർപ്പെട്ട് ജീവിതം വ്യർത്ഥമാക്കുന്നു.

ശ്രേയസ്സിന്നു രണ്ടു പടികളുണ്ട്: ധർമ്മവും അമൃതവും. ശ്രേഷ്ഠമായ ജീവിതമാണ് ധർമ്മം. ഈശ്വരനുമായി സാത്മ്യം പ്രാപിക്കുന്ന ജീവിതം അമൃതവും. ധർമ്മമല്ല മനുഷ്യൻെറ ലക്ഷ്യം, അമൃതമാണ്. ധർമ്മം അതിലേയ്ക്കുള്ള സാധനം. ജനനമരണങ്ങളില്ലാത്ത അമൃതത്തിലെത്തിയാൽ അതിനപ്പുറമൊന്നുമില്ല.

ധാർമ്മികജീവിതത്തിൻെറ ആദ്യത്തെ പടിയാണ് അഭ്യുദയം. സാമൂഹ്യജീവിയായ

മനുഷ്യൻ സമുദായത്തിൻെറ നന്മയ്ക്കുവേണ്ടി പ്രയത്നിക്കുന്നു. സമുദായത്തിൽ ജീവിക്കുമ്പോൾ മാത്രമേ ഒരാളുടെ സദാചാരത്തെ വിലമതിയ്ക്കാനാവൂ. ഇങ്ങനെ സമുദായനന്മയ്ക്കുവേണ്ടി മനുഷ്യൻ ചെയ്യുന്ന എല്ലാ പ്രവൃത്തികളും വേദാന്തഭാഷയിൽ ധർമ്മമെന്ന പേരിൽ അറിയപ്പെടുന്നു. പാശ്ചാത്യരെ സംബന്ധിച്ചിടത്തോളം ഇതാണു് ശ്രേയസ്സു്. പക്ഷേ ഭാരതീയർക്കു് ഒരു പടികൂടിയുണ്ടു്. ഏററവും പരമമായ ലക്ഷ്യം, ആത്മസാക്ഷാത്കാരമാകുന്നു. അതിനു് നിഃശ്രേയസം എന്നോ അമൃതമെന്നോ പേരുകൊടുക്കാം. പക്ഷേ ഒന്നുകൂടി ധരിയ്ക്കാനുണ്ടു്. സ്വരൂപേണ തന്നെ നിത്യമുക്തവും അമൃതവുമായ ആത്മാവിനു് ശ്രേയസ്സും വേണ്ട പ്രേയസ്സും വേണ്ട. ബദ്ധനായ ജീവനെ സംബന്ധിക്കുന്നതാണു രണ്ടും. ശ്രേയസ്സിനെ വരിക്കുന്ന ജീവൻ ബദ്ധഭാവം വെടിഞ്ഞു് അമൃതമായ സ്വസ്വരൂപം സാക്ഷാത്കരിക്കുകയാണു ചെയ്യുന്നതു്.

# BOOK REVIEW

## THE VISIONS OF SRI RAMAKRISHNA

Compiled by

**SWAMI YOGESHANANDA**

Sri Ramakrishna Math, Madras-4.

Price : Rs. 4. 50

"The Visions of Sri Ramakrishna" compiled by Swami Yogeshananda is one more valuable addition to the ever-growing literature on that inexhaustible subject - the life of Sri Ramakrishna. A slim handy book of just a hundred odd pages, it is nevertheless a treasure, being a vivid record of all the significant and mystical experiences of that adorable personality. It is written in a devotional spirit "by a devotee for devotees". And yet "even sceptical rationalists will be fascinated by the great variety of symbols through which this unusual mind gave expression to the profoundest truths." In her foreword to this book Marie Louis Burke (that indefatigable 'discoverer' of Swami Vivekananda in America) has pointed out this fact. She says: "As short a time ago as twentyfive years many of the Western world were sceptical of a reverential approach to the subject of supersensory visions. But to-day we are not quite sure about what is real and what is not real. Many are beginning to admit that beyond our ordinary perception and understanding there may be layers and layers of supersensual reality." M. L. B. reminds us that in the present age *Dharma* has so much declined as to reach its "rock bottom," and she feels "that the causes of our *Adharmic* state are rooted in our world-view that is stone-blind to transcendental facts of which Swami Vivekananda and all the great sages have told us, and which constitute the very essence of our being. Man has a fundamental need for a glimpse of, or at least a belief in, the transcendental reality. Without that his ideals die and his culture rots." And M. L. B. believes that it was "in response to the unprecedented dense, critical, darkness of the age that an unprecedentedly brilliant and far-reaching light has come flooding through the visions of Sri Ramakrishna, the vivid and abundant revelations of transcendental facts." That then is the validity and value of this new presentation of the "Visions of Sri Ramakrishna."

The authentic and authoritative source books for this compilation are, "Sri Ramakrishna, the Great Master" by Swami Saradananda, "The Gospel of Sri Ramakrishna" by "M" and "The Life of Sri Ramakrishna" published by the Advaita Ashrama, Mayavati.

The word "vision" is used here in a very wide sense. "The imagery involved", says the compiler, "is not only visual, but often auditory, sometimes tactile, or that of smell or

taste, as well as locomotor sensations." The first "vision" recorded is that aesthetic ecstasy which overwhelmed the boy Ramakrishna at the age of seven or eleven, at the sight of the flight of a flock of white cranes against a sky all black with a large rain cloud. Then the strange poignant yearning of young Ramakrishna at about sixteen years of age to see the living Mother of the universe in the idol he was worshipping, the unbearable anguishes and tortures of his whole being at the absence of any response from the Mother, and finally his winning of that constant presence (in his own words) "of that form of the Mother consisting of consciousness, with hands that give boons and freedom from fear – the Form that smiled, spoke, consoled and taught me in endless ways" - these are movingly narrated. The description of that high state of spiritual consciouness which possessed Sri Ramakrishna all through a phase of his Sadhana, when he "lost all distinction between sacred and secular" seeing the Akhanda Satchidananda everywhere and in everything, the entire universe appearing to him as the vestment of the Virat: this also belongs to the "visions" here. The many and various visions proper of Divine forms "entering the mental life of Sri Ramakrishna and merging with his spirit" are duly recorded. His frequent trances and mystic utterances; his strange talks to and with his Divine Mother; his own recallings and elucidations, in normal moods, of his experiences in different planes of consciousness: these form cohesive parts of this record of visions. And that marvellous supramental experience of the Master indicating his advent on earth along with his inseparable spiritual companion and dearest Disciple – a unique Nara-Narayana Avatar - is described in all its mystic grandeur. Finally the Master's heart-rending cries "for devotees of his own", his pre-visions of the coming of his great disciples, and when they come one after the other his insights into their very nature and their past and future, and the occasional revelations and guidances he had from the Divine Mother in his teaching and perfecting of them to be his apostles: these also are included as essentials in this compilation.

The compiler Swamiji tells the stirring story of the unprecedented *sadhanas* of that Man mad after God, and describes the fullness and universality of his spiritual conquests and realisations. Although the subject-matter is the supersensory and subjective experiences of a phenomenon that was a man, the narrator's manner of telling is factual and historical and unexaggerated in style. And yet so fervent and graphic is the narration that that Divine Drama which was the inner life of Sri Ramakrishna is presented to our view most movingly and meaningfully. And then the last act of this epoch-making life-drama – how touching with its human pathos, how awe-inspiring with its Divine sublimity! The Master is lying ill with a fell and fatal cancerous sore in his throat. With loving concern devotees attend upon him, and his most dedicated disciples– that little band of the flower of Bengal's youth of that time - nurse him night and day. Visions after visions of the "eternal forms of God" visit the Master and his mystic experiences follow one after another. All these he expounds to his attentive and anxious devotees in wondrous talks when it is with the greatest difficulty that he can take in even a drop of liquid diet. And revealing to his closest and most pure-hearted disciples the identity of his Being with the Eternal Divine and the uniqueness of his Avatarhood, and yet preserving to the end his attitude of being the servant of God and the child of the Divine Mother; the great Master casts off his wornout human semblance and merges in Mahasamadhi.

Such are the contents of this compilation. And when one comes to know that the narrator Swamiji is an American by birth, one cannot help regarding this earnest study of the life of Sri Ramakrishna as having a merit of its own. An added desirability of this handy volume is its frontispiece - a fascinating picture of the Master in a standing posture, lost in *bhavasamadhi*, his lotus eyes closed, a beatific smile on his lips, and his face beaming with the Bliss of his soul.

For spiritual sadhakas this is a book to be read and re-read and yet ever to be referred to for inspiration, instruction, and enlightenment.

— Janardanan.

# വാർത്തകൾ

## അന്തര്യോഗം, തൃശ്ശൂർ.

മാസന്തോറും പുറനാട്ടുര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച നടത്തിവരാറുള്ള ആദ്ധ്യാത്മികാന്തര്യോഗം ഇത്തവണ (മാർച്ചമാസത്തിലേതു്) പൂങ്കുന്നത്തെ വിവേകാനന്ദവിജ്ഞാനഭവനത്തിൽ വെച്ചാണു നടത്തപ്പെടുക. മാർച്ച് 8, 9, 10 എന്നീ തീയതികളിൽ വിവേകാനന്ദവിജ്ഞാനഭവനത്തിൽവെച്ച വിവിധപരിപാടികളോടെ നടത്തപ്പെടുന്ന ശ്രീരാമകൃഷ്ണ – വിവേകാനന്ദ – ശാരദാജയന്തികൾ സജ്ജനങ്ങൾക്കു കൂടുതൽ പ്രയോജനപ്രദമാകുവാൻവേണ്ടി ആദ്ധ്യാത്മികാന്തര്യോഗമായിട്ടാണു് ആഘോഷിക്കുന്നതു്. നേരത്തെ അറിവു തന്നിട്ടുള്ളവർക്കു് മൂന്നു ദിവസവും വിജ്ഞാനഭവനത്തിൽ താമസിയ്ക്കുകയും ചെയ്യാം.

## ശ്രീരാമകൃഷ്ണജയന്തിയാഘോഷം പുറനാട്ടുകരയിൽ

ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ 139–ാം ജന്മദിനം പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ച് (24–2–74) പൂർവ്വാധികം ഭംഗിയായി ഇക്കൊല്ലം ആഘോഷിക്കപ്പെട്ടു. രാവിലെ 5 മണിക്കു് വേദപാരായണത്തോടുകൂടി പരിപാടികൾ ആരംഭിച്ചു. തുടന്നു് വിശേഷാൽ പൂജ, നാമജപം, പ്രാത്ഥന, ഗീതാപാരായണം, ഹോമം, ഗുരുകുലവിദ്യാത്ഥികളുടെ ഭജന എന്നിവയും ഉണ്ടായിരുന്നു. ശ്രീ മൃഡാനന്ദസ്വാമികളുടെ വചനാമൃതപാരായണവും ശ്രീ സ്വപ്രഭാനന്ദസ്വാമിയുടെ നേതൃത്വത്തിൽ വചനാമൃതഗാനാലാപവും നടന്നു. ഉച്ചതിരിഞ്ഞു് $2\frac{1}{2}$ മണി മുതൽ 4 മണി വരെ ശ്രീ തൃക്കാരിയൂർ രാഘവൻനമ്പ്യാരുടെ പാഠകവും ഗുരുകുലം വിദ്യാത്ഥികളുടെ ചിന്താദ്യോതകമായ സംഭാഷണവും സദസ്സിനെ ആകഷിച്ചു. ആശ്രമഹാളിൽവെച്ച കൂടിയ ഭക്തസമ്മേളനത്തിൽ ശ്രീ ജനാദ്ദനൻതമ്പാൻ ശ്രീരാമകൃഷ്ണദേവനെക്കുറിച്ചു് വിജ്ഞാനപ്രദമായ ഒരു പ്രഭാഷണം നടത്തി. സമ്മേളനത്തിൽവെച്ച് ശ്രീരാമകൃഷ്ണഗുരുകുലത്തിലേയും ശ്രീശാരദാമന്ദിരത്തിലേയും ഗീതാമത്സരപരീക്ഷയിൽ വിജയികളായ വിദ്യാത്ഥിനീവിദ്യാത്ഥികൾക്കു് സമ്മാനങ്ങൾ നൽകി. സരളസംസ്കൃതപരീക്ഷകളിൽ വിജയികളായവക്കു് സട്ടിഫിക്കറ്റു് വിതരണവും നടന്നു. ആരതിയ്ക്കുശേഷം തൃശ്ശൂർ പി. രാധാകൃഷ്ണൻ(എ. ഐ. ആർ) & പാട്ടിയുടെ "ഭക്തിരഞ്ജിനി" എന്ന സംഗീതശില്പമായിരുന്നു. ആഘോഷപരിപാടികളിൽ പരശതം ഭക്തജനങ്ങൾ ആദ്യന്തം പങ്കെടുത്തു് ഭഗവത്കൃപയ്ക്കു് പാത്രീഭൂതരായിത്തീന്നു.

## ആദ്ധ്യാത്മികാന്തര്യോഗവും ശ്രീശങ്കരജയന്തിയും കാലടിയിൽ

കാലടി ശ്രീരാമകൃഷ്ണാദ്വൈതാശ്രമത്തിൽവെച്ചു് നടത്തിവരാറുള്ള ആദ്ധ്യാത്മികാന്തര്യോഗം ഏപ്രിൽ 22, 23, 24 എന്നീ തീയതികളിൽ നടത്തപ്പെടും, ശ്രീരാമകൃഷ്ണ – ശ്രീശങ്കരജയന്തികൾ 25, 26 എന്നീ തീയതികളിലും ആഘോഷിയ്ക്കപ്പെടും. എല്ലാ സാധകരും ഭക്തജനങ്ങളും ഈ സുവണ്ണാവസരം വേണ്ടവിധത്തിൽ പ്രയോജനപ്പെടുത്തി അവരവരുടെ ലക്ഷ്യപ്രയാണം ത്വരിതതരമാക്കുവാനും ലോകക്ഷേമത്തിനുള്ള പ്രവത്തനങ്ങളിൽ പങ്കാളികളാകാനും ക്ഷണിയ്ക്കുന്നതായി കാലടി അദ്വൈതാശ്രമം പ്രസിഡണ്ടു് അറിയിയ്ക്കുന്നു. കൂടുതൽ വിവരങ്ങൾക്കു് "പ്രസിഡണ്ടു്, ശ്രീരാമകൃഷ്ണാദ്വൈതാശ്രമം, കാലടി പോസ്റ്റു്, എറണാകുളം ഡിസ്ട്രിക്ട്" എന്ന വിലാസത്തിൽ എഴുതി ചോദിയ്ക്കുക.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 59 | 1974 ഏപ്രിൽ | ലക്കം 4 |
|---|---|---|

## അമൃതവാണി

ജാതിയും ജന്മവും ദൗർബ്ബല്യവും പ്രാബല്യവും വകവെയ്ക്കാതെ, ഓരോ പുരുഷനും സ്ത്രീയും ശിശുവും കേൾക്കട്ടെ, അറിയട്ടെ, പ്രബലന്റെയും ദുർബ്ബലന്റെയും, ഉന്നതന്റെയും അവനതന്റെയും, ഓരോരുത്തന്റെയും, പിമ്പിൽ, പെരുമയും നന്മയും കൈവരുത്തുവാനുതകുന്ന അനന്തമായ സാദ്ധ്യതയും സാമർത്ഥ്യവും നിശ്ചിതമാക്കിക്കൊണ്ടു നിലകൊള്ളുന്നതു് അഖണ്ഡമായ ആത്മാവാണെന്നു് ഓരോ ആത്മാവിനോടും നമുക്കു പ്രഖ്യാപിക്കാം. 'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാന്നിബോധത.' എഴുന്നേല്ക്കുക, ഉണരുക, ലക്ഷ്യത്തിലെത്തുന്നതുവരെ നില്ക്കാതെ മുന്നോട്ടു നീങ്ങുക. എഴുന്നേൽക്കു, ഉണരു, ദൗർബ്ബല്യമുളവാക്കിയ മയക്കത്തിൽനിന്നുണരു. സത്യത്തിൽ ആരുമില്ല ദുർബ്ബലരായിട്ടു്. ആത്മാവു് അപരിമിതനാണു്, സർവ്വശക്തനാണു്, സർവ്വജ്ഞനാണു്. എഴുന്നേററു നിൽക്കു; ആത്മസത്തയെ മികപ്പിക്കു. നിങ്ങളിലുള്ള ഈശ്വരനെ പ്രഖ്യാപിക്കു; അവിടുത്തെ നിഷേധിക്കരുതു്. അതിരററ നൈഷ്കർമ്മ്യം, അതിരററ ദൗർബ്ബല്യം, അതിരററ മയക്കം, ഇന്നുവരെ, ഇന്നും, നമ്മുടെ വംശ്യരെ വശപ്പെടുത്തിയിരിക്കയാണു്. അല്ലയൊ ആധുനികഹിന്ദുക്കളേ, നിങ്ങൾ ഈ മയക്കത്തിൽനിന്നുണരുവിൻ! അതിലേയ്ക്കുള്ള വഴി നിങ്ങളുടെ വിശുദ്ധഗ്രന്ഥങ്ങളിൽത്തന്നെ തെളിഞ്ഞുകിടപ്പുണ്ടു്. സ്വസ്വരൂപം അവനവനെ ഉദ്ബോധിപ്പിക്കുക, എല്ലാവരെയും ഉദ്ബോധിപ്പിക്കുക. ഉറങ്ങുന്ന ആത്മാവിനെ ചെന്നു വിളിക്കുക, എങ്ങനെ അതുണരുന്നു എന്നു നോക്കിക്കാണുക. ശക്തി വന്നുകൂടും, മഹനീയത വന്നുകൂടും, നന്മ വന്നുകൂടും, വിശുദ്ധി വന്നുകൂടും, ഉത്കൃഷ്ടമായതെല്ലാം വന്നുകൂടും, ഉറക്കത്തിൽ വീണ ആത്മാവു് ഉണർന്നു് ബോധപൂർവ്വം പ്രവർത്തിക്കുമ്പോൾ. അതെ, ഗീതയിൽ ഏതെങ്കിലുമൊന്നു് എനിക്കു കൂടുതൽ ഇഷ്ടമായിട്ടുണ്ടെങ്കിൽ, കൃഷ്ണന്റെ ഉപദേശങ്ങളുടെ രത്നച്ചുരുക്കവും സാരവുമായി ഊക്കോടെ വരുന്ന ഈ രണ്ടു ശ്ലോകങ്ങളാണു്. "സമസ്തഭൂതങ്ങളിലും ഒരുപോലെ കുടികൊള്ളുന്നവനും നശ്വരങ്ങളിൽ അനശ്വരനുമായ പരമേശ്വരനെ കാണുന്നവനത്രേ കാണുന്നവൻ. എല്ലായിടത്തും ഒരുപോലെ വർത്തിക്കുന്ന ഈശ്വരനെ കാണുന്നവൻ ഒരിക്കലും ആത്മാവിനെ സ്വയം ഹിംസിക്കില്ല; അങ്ങനെയവൻ പരമഗതിയടയുകയും ചെയ്യുന്നു." (ഗീത. 13. 27 – 28)

— വി. സാ. സ. iii. 85–86.

# ശ്രീശങ്കരസന്ദേശം

വൈശാഖമാസത്തിലെ ശുക്ലപഞ്ചമീ തിഥിയിലാണ് ശ്രീശങ്കരഭഗവത്പാദരുടെ അവതാരം. കൃസ്തുവർഷം 788–ൽ, കേരളത്തിലെ പെരിയാറിന്റെ തീരത്തുള്ള കാലടിഗ്രാമത്തിലെ ഒരു ഇല്ലത്താണ് അതു നടന്നതു്. ശ്രീ ശിവഗുരുവിന്റെയും ശ്രീ ആര്യാംബയുടെയും തപഃഫലമായി പിറന്ന സന്തതിയാണ് ശ്രീശങ്കരൻ. സാധാരണ അവതാരപുരുഷന്മാരുടെ ജീവിതത്തിൽ കണ്ടുവരാറുള്ളതുപോലെ പലപല അദ്ഭുതസംഭവങ്ങൾ ശ്രീശങ്കരന്റെ ജീവിതത്തിലും കണ്ടു. അഞ്ചു വയസ്സിൽ വേദാധ്യയനം കഴിഞ്ഞു. എട്ടു വയസ്സിൽ സമ്യഗ്ജ്ഞാനം ലഭിച്ചു വൈരാഗ്യയുക്തനായിത്തീർന്നു. ഉടനേതന്നെ അമ്മയുടെ അനുഗ്രഹാശിസ്സുകളോടുകൂടി അദ്ദേഹം ജീവിതലക്ഷ്യപ്രാപ്തിയ്ക്കു് അത്യന്തം ഉപകരിക്കുന്ന സന്ന്യാസാശ്രമം സ്വീകരിയ്ക്കാനായി ഒരു ആചാര്യനെ തേടി പുറപ്പെട്ടു. നർമ്മദയുടെ തീരത്തുവെച്ച് ഗോവിന്ദഭഗവത്പാദരെ ഗുരുനാഥനും ആചാര്യനുമായി വരിയ്ക്കുകയും ചെയ്തു. അവിടെ വെച്ച് സന്ന്യാസദീക്ഷ സ്വീകരിച്ചശേഷം തപഃസ്വാധ്യായനിരതനായി ഏതാനും നാൾ കഴിച്ചു. തത്ഫലമായി വേദാന്തശാസ്ത്രങ്ങളെല്ലാം അത്യുത്തമമെന്നു വാഴ്ത്തുന്ന നിർവ്വികല്പസമാധി അദ്ദേഹത്തിനു സ്വാധീനമായിത്തീർന്നു. അദ്ദേഹത്തിന്റെ അസാധാരണമഹത്ത്വം കണ്ടറിഞ്ഞ ശ്രീഗോവിന്ദഗുരു ശ്രീശങ്കരനെ തന്റെ ജീവിതകൃത്യത്തെക്കുറിച്ചു ബോധവാനാക്കി. വേദാന്തഗ്രന്ഥങ്ങളുടെ അധ്യാപനവും പ്രചാരണവുമായിരുന്നു ആ ജീവിതകൃത്യം. ശ്രീശങ്കരൻ അതു സസന്തോഷം നിർവ്വഹിയ്ക്കാമെന്നു പ്രതിജ്ഞ ചെയ്തുകൊണ്ടു ഗുരുവിനോടു വിടവാങ്ങി; കാശിയിലെത്തി. കാശിവിശ്വനാഥന്റെ അനുഗ്രഹംകൊണ്ട് അദ്വൈതാനുഭൂതിയ്ക്കു് ഉറപ്പു ലഭിച്ചു. അതായതു് അദ്വൈതാനുഭൂതി സമാധിയിൽ എന്നപോലെ വ്യുത്ഥാനദശയിലും – വ്യവഹാരദശയിലും– അദ്ദേഹത്തിനു സഹജമായിത്തീർന്നു എന്നർത്ഥം. അതിനുശേഷമാണ് ശ്രീമദ്ഭഗവദ്ഗീത, ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം എന്നിവയ്ക്കു ഭാഷ്യം രചിച്ചതും അവയുടെ പ്രചാരണത്തിനും സ്ഥിരപ്രതിഷ്ഠയ്ക്കുംവേണ്ടി ശിഷ്യരെ പഠിപ്പിച്ചതും. അതുകൊണ്ടുതന്നെ തന്റെ ജീവിതകൃത്യം നിർവ്വഹിയ്ക്കപ്പെട്ടു കഴിഞ്ഞുവെങ്കിലും ലോകത്തിലുള്ള ജനങ്ങളുടെയെല്ലാം എണ്ണമററ ദുഃഖങ്ങൾ കണ്ടു മനമലിഞ്ഞ അവിടുന്ന് അവരുടെയെല്ലാം ഉദ്ധാരണത്തിനുള്ള വഴി ആലോചിച്ചു. എല്ലാ ജനങ്ങളും സംസാരരോഗഗ്രസ്തരായി അലയുന്നു. എന്താണവരെ സംസാരദുഃഖവിമുക്തരാക്കാനുള്ള വഴി ? വേദാന്തൗഷധം സ്വതന്നെ. പക്ഷേ രോഗമൂർച്ഛയുടെ താരതമ്യം നോക്കി വേണമല്ലോ ചികിത്സ നടത്താൻ. വിഭിന്നപ്രകൃതികളല്ലേ മനുഷ്യർ? ഓരോരുത്തർക്കും പഥ്യമായ ചികിത്സ അവിടന്നു നിശ്ചയിച്ചു. ഭക്തന്മാർക്ക ഭക്തിയോഗം, യോഗികൾക്കു യോഗമാർഗ്ഗം, കർമ്മനിരതർക്കു കർമ്മയോഗം, വിചാരശീലർക്കു ജ്ഞാനയോഗം. അതിനുവേണ്ടി അനവധി പ്രകരണഗ്രന്ഥങ്ങളും സ്തോത്രങ്ങളും മററും ശ്രീശങ്കരൻ രചിച്ചു. ഗ്രന്ഥരചനകൊണ്ടു മാത്രം അദ്ദേഹം തന്റെ പ്രവൃത്തി അവസാനിപ്പിച്ചില്ല. ദീർഘയാത്രയ്ക്കുവേണ്ട വാഹനസൗകര്യങ്ങളോ ഗതാഗതസൗകര്യങ്ങളോ ഇല്ലാതിരുന്ന അക്കാലത്തു് കൊടുങ്കാററുപോലെ ഭാരതം മുഴുവൻ ചുററിനടന്നു് അദ്ദേഹം ജനങ്ങളെ വേദാന്തതത്ത്വങ്ങൾ പഠിപ്പിച്ചു. മനുഷ്യന്റെ ജീവിതലക്ഷ്യത്തെക്കുറിച്ച് അവരിൽ ബോധമുളവാക്കി. സ്വയം ജീവിതലക്ഷ്യം നേടിയതുകൊണ്ടുമാത്രം തൃപ്തനാകാതെ സഹജീവികളെക്കൂടി സംസാരദുഃഖവിമുക്തരാക്കാനുള്ള അദ്ദേഹത്തിന്റെ വ്യാകുലതയാണ് അദ്ദേഹം അവതാരമാണെന്നു ലോകത്തോടു വിളംബരം ചെയ്തതു്. അവതാരസ്വഭാവവും അതാണല്ലോ. ശ്രീരാമകൃഷ്ണദേവൻ അവതാരങ്ങളെപ്പററിപ്പറയുന്നതിങ്ങനെയാണ്: കുറെ യാത്രക്കാർ ഒരു മണലാരണ്യത്തിൽ ഒരു മതിൽക്കെട്ടു കണ്ടു. അവർ അമ്പരന്നു. ജിജ്ഞാസയോടെ അതിനുമുകളിൽ

കയറി ഒരുത്തൻ. മതില്ക്കെട്ടിന്നുള്ളിലെ കാഴ്ച കണ്ടു് അത്യാനന്ദത്തോടെ അയാരം അതിലേയ്ക്കു ചാടി. അതുകണ്ടു് മറ്റൊരുവനും ജിജ്ഞാസയോടെ മതിലിൽ പിടിച്ചു കയറി. അയാളും കൂടെയുണ്ടായിരുന്നവരെ നിരാശരാക്കിക്കൊണ്ടു് അകത്തേയ്ക്കു ചാടി. അങ്ങനെ പലരും. എന്നാൽ ഒരാരം അതല്ല ചെയ്തതു്. അയാരം മതിൽക്കെട്ടിനു മുകളിൽ കയറി, അതിനുള്ളിലുള്ള അദ്ഭുതകാഴ്ചകരം കണ്ടാനന്ദിച്ചു, എങ്കിലും തന്റെ കൂടെയുണ്ടായിരുന്നവരെക്കുറിച്ചു് അദ്ദേഹത്തിനു് അനുകമ്പ തോന്നിയതിനാൽ അവക്കുംകൂടി ഈ കാഴ്ച കാണിച്ചുകൊടുക്കണമെന്നു് അദ്ദേഹം തീച്ച്യാക്കി. അതിന്നു് അവക്കു പ്രേരണയുണ്ടാക്കുവാൻ താൻ കണ്ട കാഴ്ചയെകുറിച്ചു് അവക്കു പറഞ്ഞുകൊടുത്തു. മാത്രമല്ല അതു കാണാൻ മുതിന്നവരെ സഹായിയ്ക്കുകയും ചെയ്തു. ഇത്തരക്കാരാണു് അവതാരങ്ങരം എന്നാണു് ശ്രീരാമകൃഷ്ണവചനം. ശ്രീശങ്കരനും ഈ ലക്ഷണം അക്ഷരംപ്രതി ചേരുന്നുണ്ടു്. അതുകൊണ്ടാണു് പ്രാരംഭത്തിൽത്തന്നെ ശ്രീശങ്കരൻ അവതാരമാണെന്നു സൂചിപ്പിച്ചതു്. ആ അവതാരപുരുഷന്റെ സഹാനുഭൂതിയെ എത്ര വാഴ്ത്തിയാലും മതിയാകയില്ല.

"മതി, മതി. ശ്രീശങ്കരന്റെ സഹാനുഭൂതിപോലും! ജാതിപ്പിശാചിനെ ഊട്ടിവളത്തിയ ആളല്ലേ അദ്ദേഹം? ആ ജാതിപ്പിശാചല്ലേ തീണ്ടൽ-തൊടീലിന്റെ വേഷത്തിൽ ഇന്നും ഭാരതത്തെ നട്ടംതിരിയ്ക്കുന്നതു്?" എന്നാണു് ചിലരുടെ ചോദ്യം. ചോദ്യം എത്ര പെട്ടെന്നു കഴിഞ്ഞു. സ്വാത്ഥമതികളും കുബുദ്ധികളുമായ ഏതോ ചിലർ കെട്ടിച്ചമച്ച 'ശങ്കരസ്മൃതി' എന്ന ഗ്രന്ഥമാണു് അവക്കു് പ്രമാണം. ശ്രീശങ്കരന്റെ ജനസ്വാധീനംകണ്ടു് ജനങ്ങളെ കബളിപ്പിയ്ക്കാൻ കൊടുത്തതായിരിയ്ക്കണം 'ശങ്കരസ്മൃതി' എന്ന പേരു്. പണ്ടത്തെ നിയമാവലിയാണല്ലോ സ്മൃതിഗ്രന്ഥങ്ങരം. അതും തങ്ങരം അത്യന്തം ആരാധിയ്ക്കുന്ന ഗുരുവയ്യന്റെ പേരിലുംകൂടിയായാൽ! കാശിയിലെ പൊതുനിരത്തിൽവെച്ചു് ഒരു ചണ്ഡാലനോടു മാറിനില്ക്കാൻ പറഞ്ഞില്ലേ എന്നതാണു മറ്റൊരു പ്രശ്നം. പറഞ്ഞുവെന്നു് ജീവിതചരിത്രങ്ങരം സമ്മതിയ്ക്കുന്നുണ്ടു്. പക്ഷേ അതേ ഗ്രന്ഥങ്ങളിൽത്തന്നെ പറയുന്നുണ്ടു്, നിമിഷങ്ങരംക്കകം ശ്രീശങ്കരൻ ആ ചണ്ഡാലന്റെ പാദങ്ങളിൽ വീണു നമിച്ചുകൊണ്ടു് തനിയ്ക്കു വ്യുത്ഥാനദശയിലും അദ്വൈതാനുഭൂതി ഉണ്ടാക്കിത്തന്ന ആ ചണ്ഡാലനെ പരസ്യമായി ഗുരുവായി വരിച്ചു എന്ന കഥയും! മാത്രമല്ല അദ്വൈതമതസ്ഥാപകനായ ശ്രീശങ്കരന്റെ ഒരു ഗ്രന്ഥത്തിലും ജന്മംകൊണ്ടു ജാതിയെ സ്ഥാപിക്കുന്ന ഒരു പ്രസ്താവനയും കാണുന്നില്ല. ശ്രീശങ്കരൻ പഠിപ്പിച്ചതു് "ഓരോ ജീവനും ആത്മാവാണു്, ബ്രഹ്മമാണു്; അതുകൊണ്ടു് ഓരോരുവനും 'ജാതിനീതികുലഗോത്രങ്ങരം' ഇല്ലാത്തവനുമാണു്," എന്നത്രെ. ആത്മൈകത്വമാണു് അവിടുത്തെ മുഖ്യോപദേശം. താൻ തന്നെയാണു് സവ്വത്രയെങ്കിൽ പിന്നെ ജാതിമതകലഹങ്ങരം അദ്ദേഹം എങ്ങനെപഠിപ്പിയ്ക്കും?

> ആത്മൗപമ്യേന സവ്വത്ര സമം പശ്യതി യോഽജ്ജുന
> സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ.
>
> യസ്തു സവ്വാണി ഭൂതാനി ആത്മന്യേവാനുപശ്യതി
> സവ്വഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ.

എന്നെല്ലാമാണു് ശ്രീകൃഷ്ണഭഗവാനും ഉപനിഷത്തുകളും, അവരെ അവലംബിക്കുന്ന ശ്രീശങ്കരനും പറയുന്നതു്. ഈ ആശയങ്ങളാണു് സഹസ്രാബ്ദങ്ങരംക്കു മുമ്പുമുതലേ ഭാരതത്തിൽ പ്രചരിച്ചിട്ടുള്ളതു്. ശ്രീശങ്കരനെ കുററം പറയുന്നവർ ഇറക്കുമതി ചെയ്ത "Do unto others as you would wish them to do unto you." എന്ന വിശിഷ്ടോപദേശത്തെക്കാരം എത്രയോ മടങ്ങു് അത്ഥഗർഭങ്ങളാണു് മേലുദ്ധരിച്ച ഋഷിവാക്യങ്ങരം. ആ ആഷവാക്യങ്ങളെ അവലംബിച്ചും സ്വാനുഭൂതികൊണ്ടും സദ്യുക്തികൊണ്ടും അസന്ദിഗ്ദ്ധമായ രീതിയിൽ ആത്മൈകത്വം സ്ഥാപിച്ച ശ്രീശങ്കരനെ ജാതിപ്പിശാചു ബാധിച്ചുപോലും! ശ്രീശങ്കരനെയും ശ്രീശങ്കരന്റെ ഗ്രന്ഥങ്ങളെയും നിഷ്പക്ഷയോടെ പഠിച്ചശേഷം പറയുന്ന അഭിപ്രായങ്ങളല്ലാത്തവയാകയാൽ ആ പഴിപറയലെല്ലാം അവയഹിക്കുന്ന അവഗണനയോടെ ബുദ്ധിയുള്ളവർ തള്ളിക്കളയുന്നു.

ഇനി വേറൊരു അഭിപ്രായക്കാരുണ്ടു്. വേദാന്തമല്ലേ ശ്രീശങ്കരന്റെ സന്ദേശം. അതിലെന്താ പറയുന്നതു്? നൈഷ്കർമ്യം അല്ലേ? നൈഷ്കർമ്യം എന്നു പറഞ്ഞാലോ? പണിയെ

ട്ടക്കാതെ മടിപിടിച്ചിരിയ്ക്കൽ, അതല്ലേ? ഈ ഉപദേശം സ്വീകരിച്ചതുകൊണ്ടല്ലേ ഭാരതീയർ ഇത്ര അലസരായി തമസ്സിലാണ്ടു് അധഃപതിയ്ക്കാനിടയായതു്? ഇതിന്നുത്തരവാദി ശ്രീശങ്കരനല്ലേ?'' ശ്രീശങ്കരസന്ദേശം അരച്ചു കലക്കി കുടിച്ചശേഷമുള്ള ചോദ്യമാണെന്നു തോന്നും ഇതു കേട്ടാൽ. പക്ഷേ വാസ്തവമോ? നേരേ മറിച്ചും.

ന കർമ്മണാമനാരംഭാന്നൈഷ്കർമ്യം പുരുഷോഽശ്നുതേ.
മാ തേ സംഗോഽസ്ത്വകർമ്മണി.
കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ
ലോകസംഗ്രഹമേവാപി സംപശ്യൻ കർത്തുമർഹസി.

എന്നെല്ലാമുള്ള ശ്രീകൃഷ്ണഭഗവാന്റെ വാക്യങ്ങളെ പ്രചരിപ്പിച്ച ശ്രീശങ്കരൻ മനുഷ്യരെ അലസരാക്കിയെന്നു പറഞ്ഞാൽ അതിൽപ്പരം ബുദ്ധിഹീനമായ ജല്പനം വേറെയുണ്ടോ? ശ്രീശങ്കരന്റെ ജീവിതം നോക്കിയാലോ? വിശ്രമം എന്നതു് അദ്ദേഹത്തിന്റെ ജീവിതത്തിൽ ഉണ്ടായിട്ടുണ്ടോ? ആത്മബോധമുള്ളവർക്കു് ആലസ്യവും ആമയവും നന്നെ കുറയും. നിദർശനങ്ങൾ എത്രവേണം? നിർവ്വികല്പസമാധിയ്ക്കു ശേഷവും തന്റെ ആയുസ്സിലെ ദീർഘകാലം ഭാരതത്തിലുടനീളം പാഞ്ഞു നടന്നു പ്രവർത്തിച്ചു എന്നു ചരിത്രരേഖയുണ്ടായിട്ടും ശ്രീശങ്കരൻ അലസത പഠിപ്പിച്ചു എന്നു പറയുന്നവരെ ബുദ്ധിശൂന്യരെന്നു പറയാതിരിയ്ക്കാൻ പററുമോ? കർമ്മണ്യതയിലൂടെ മനഃശുദ്ധി നേടി ശമദമാദി സാധനകളിൽ ഉറപ്പുവരുത്തി ജ്ഞാനനിഷ്ഠനാകുമ്പോഴാണു് ഒരുവൻ നൈഷ്കർമ്യസിദ്ധനാകുന്നതു്. അത്തരക്കാർ ഒരു പക്ഷേ ഇരുപത്തിനാലു മണിക്കൂറും ലോകവ്യവഹാരങ്ങളിൽ ഏർപ്പെട്ടാലും നൈഷ്കർമ്യസിദ്ധർ ആയിരിക്കുകയും ചെയ്യും. അവരാണു് ജനകാദികളെപ്പോലെയുള്ള മഹാന്മാർ. അത്തരക്കാരെക്കുറിച്ചാണു് ശ്രീകൃഷ്ണഭഗവാൻ,

കർമ്മണ്യകർമ്മ യഃ പശ്യേത് അകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാന്മനുഷ്യേഷു സ യുക്തഃ കൃത്സ്നകർമ്മകൃത്.

എന്നു പറഞ്ഞിട്ടുള്ളതു്.

ഇനി ശ്രീശങ്കരമതത്തിന്റെ, വേദാന്തത്തിന്റെ, ശാസ്ത്രീയതയെക്കുറിച്ചാണു പറയാനുള്ളതു്. ലോകത്തിലെ മററു തത്ത്വശാസ്ത്രങ്ങളും മതസിദ്ധാന്തങ്ങളും യുക്തിചിന്തകൾക്കും വൈജ്ഞാനികനിരീക്ഷണങ്ങൾക്കും വിധേയങ്ങളാകാൻ കൂട്ടാക്കാത്തവയാണു്. ആ സിദ്ധാന്തങ്ങൾ വൈജ്ഞാനികപരീക്ഷണങ്ങൾക്കു് അതീതങ്ങളാണുപോലും! അവയുടെ പ്രയോജനമോ? മരിച്ചു മണ്ണടിഞ്ഞു കഴിയുമ്പോൾ ആശ്വാസം കിട്ടാൻ! അതും അവയിൽ വിശ്വസിച്ചുകൊണ്ടു മരിച്ചാൽ മാത്രം! ശ്രീശങ്കരസിദ്ധാന്തമോ? ഏതു യുക്തിചിന്തയ്ക്കും ഏതു സയൻസിനും വിധേയമാകാൻ ഒരുക്കമാണു്. ആ സിദ്ധാന്തങ്ങൾക്കു് 'ആത്മനാശത്തെ' ഭയന്നു് ഒന്നിൽനിന്നും ഒഴിഞ്ഞുമാറേണ്ടതായിട്ടില്ല. മാത്രമല്ല ഈ ജീവിതത്തിൽത്തന്നെ പ്രയോജനപ്പെടുന്നവയും പ്രയോജനപ്പെടുത്തേണ്ടവയുമാണവ. സത്യദർശനം, സമ്യഗ്ജ്ഞാനം, ആണു് ശാസ്ത്രത്തിന്റെ ലക്ഷ്യം. അതിന്നു് ഏററവും ഉപകരിക്കുന്നതു് ശ്രീശങ്കരസിദ്ധാന്തമായ വേദാന്തംതന്നെ. സംശയമില്ല.

''ബ്രഹ്മ സത്യം, ജഗന്മിഥ്യാ എന്നല്ലേ ശ്രീശങ്കരന്റെ സിദ്ധാന്തം, ചുരുക്കത്തിൽ? അതിന്റെ അർത്ഥം ഈ ലോകം ഇല്ലാത്തതാണെന്നല്ലേ? അദ്ദേഹം പറയുന്ന സത്യമായ ബ്രഹ്മത്തെ എത്രപേർ കണ്ടിട്ടുണ്ടു്?'' എന്നാണു് ഇനിയൊരു കൂട്ടരുടെ സംശയം. സംശയമാണെങ്കിൽ നല്ലതുതന്നെ. ഉപദേശമാണെങ്കിൽ 'അവരെ സൂക്ഷിയ്ക്കണം' എന്നാണു് പറയാൻ തോന്നുക. 'മിഥ്യാ' എന്നാൽ ഇല്ലാത്തതു് എന്നല്ല അർത്ഥം, ഇന്ദ്രിയവിഷയമായിട്ടു മറയുന്നതു് എന്നാണു്. ആകാശകുസുമം, വന്ധ്യാപുത്രൻ, മുയൽക്കൊമ്പു് ഇതൊക്കെ ഇല്ലാത്തതാണു്, ഇതുവരെ ആക്കും അനുഭവപ്പെടാത്തതുമാണു്. അതുപോലെയല്ല ലോകം. ഇന്ദ്രിയവിഷയമായിട്ടു മറയുന്നതാണു്. 'മറയുന്നതു്' എന്നു പറഞ്ഞാൽ എന്നും, ത്രികാലത്തിലും, ഒരേരൂപത്തിൽ നിലനില്പില്ലാത്തതു് എന്നർത്ഥം. അതുകൊണ്ടാണു് ലോകം 'മിഥ്യ' യാണു് എന്നു പറഞ്ഞതു്. ബ്രഹ്മത്തെ സ്വയം കാണുവാൻ സാധ്യമല്ല. ബ്രഹ്മം ദൃശ്യവസ്തുവല്ല, ദൃക്കുതന്നെയാണു്. സ്വയം ദ്രഷ്ടാവായിത്തന്നെയിരിക്കുന്നവനെ എങ്ങനെ ദർശിക്കുവാനാണു്? അവനവൻതന്നെയാണു ബ്രഹ്മമെങ്കിൽ പിന്നെ 'വിജ്ഞാതാരമരേ കേന

വിജാനീയാത്?' അവനവനെ മറെറന്തുകൊണ്ടു കാണും ? എങ്ങനെ കേൾക്കും ? എങ്ങനെ മണക്കും ? ആത്മാവുതന്നെയാണ് ബ്രഹ്മം എന്നർത്ഥം.

അവനവൻതന്നെയാണ് ബ്രഹ്മമെങ്കിൽപ്പിന്നെ ഈ ലോകത്തിൽ കാണപ്പെടുന്ന കഷ്ടപ്പാടുകളോ ? അതൊന്നും ഇല്ലല്ലോ ? അതൊക്കെയും മിഥ്യയല്ലേ ? കയറിൽ കണ്ട പാമ്പിനെപ്പോലെ വെറും തോന്നൽ മാത്രമല്ലേ ? അതേ. പക്ഷെ ആർക്കാണ് അതെല്ലാം വെറും തോന്നലാകുന്നത് ? ബ്രഹ്മജ്ഞാനിയ്ക്ക്. ബ്രഹ്മജ്ഞാനമില്ലാത്തവരുടെ കാര്യം വേറെ. അവർക്ക് ബ്രഹ്മജ്ഞാനലാഭംവരെ ഈ പ്രപഞ്ചം സത്യമാണ്. അതുകൊണ്ട് അതിലെ ദുഃഖങ്ങളും സത്യം. കയറിലെ പാമ്പ് വെളിച്ചം കൊണ്ടുവരുന്നതുവരെ അവിടെ കാണപ്പെടുന്നുണ്ട്, ഭയവും ഉണ്ടാക്കുന്നു. വെളിച്ചം വന്നാലോ ? അച്ഛനറിയാം കുട്ടി കയറു കണ്ടിട്ടു പാമ്പാണെന്നു പറഞ്ഞു കരയുകയാണെന്ന്. അദ്ദേഹം വിളക്കു കൊണ്ടുവന്ന് കയറു കാണിച്ചാൽ കുടിയും കുട്ടി പിന്നെയും കരഞ്ഞെന്നു വരും. അതുപോലെ അവനവൻെറ യഥാർത്ഥസ്വരൂപമറിയാതെ, ജീവിതലക്ഷ്യംകൂടി മറന്ന്, ദുഃഖിച്ചലയുന്നവർക്ക് നേരായ മാർഗ്ഗം നിർദ്ദേശിച്ച് സംസാരസാഗരതരണത്തിനുള്ള വഴി കാട്ടാൻ വന്ന അവതാരപുരുഷനാണു ശ്രീശങ്കരൻ. അവിടുത്തെ ജീവിതസന്ദേശം ത്യാഗവും സേവനവുമായിരുന്നു. എല്ലാ ഭാരതർഷിമാരുടെയും മുഖ്യസന്ദേശവും അതുതന്നെ. സ്വലക്ഷ്യപ്രാപ്തിക്കുവേണ്ടി ശ്രീ ശങ്കരൻ സ്വജനങ്ങളെയും സമ്പത്തിനെയും പരിത്യജിച്ചു. ലോകസേവനത്തിനുവേണ്ടി സ്വജീവിതം ഉഴിഞ്ഞുവെയ്ക്കുകയും ചെയ്തു. അവിടുന്നു ജാതിമതചിന്തകൾക്കതീതനായി എല്ലാ മതസ്ഥരേയും തൻെറ ഉദാരാശയങ്ങളെക്കൊണ്ട് ആശ്ലേഷിച്ചനുഗ്രഹിച്ചു. അങ്ങനെ അവിടുന്നു സർവ്വഭൂതഹിതേരതനായി — ജീവന്മുക്തനായി — ആയുഷ്കാലം മുഴുവൻ പ്രവർത്തിച്ചു. ലോകത്തിൽ ശാന്തിയും സമാധാനവുമുണ്ടാകാൻ അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം മുതലായ വിശിഷ്ടഗുണങ്ങളെ സ്വാധീനമാക്കണമെന്ന് അദ്ദേഹം പഠിപ്പിച്ചു. സത്യദർശനം തേടിപ്പുറപ്പെടുന്ന വൈജ്ഞാനികർക്കും ഇതുണ്ടെങ്കിലേ ലോകശാന്തി ഉണ്ടാക്കാനാകൂ എന്ന് ഇപ്പോൾ ബോധ്യമായതിനാൽ അതിനെ ശ്ലാഘിക്കുന്ന വേദാന്തദർശനം പഠിക്കാൻവേണ്ടി എല്ലാ ജനതകളും ഭാരതത്തിലേയ്ക്കു ഒഴുകിത്തുടങ്ങിയിട്ടുണ്ട്. അതുകൊണ്ട് ലോകഗുരുവും അവതാരപുരുഷനുമായ ശ്രീശങ്കരൻെറ സന്ദേശത്തെ ഉൾക്കൊണ്ടുകൊണ്ടു കർമ്മനിരതരായി അക്ഷീണം പ്രവർത്തിച്ച് സ്വജനതയേയും ലോകജനതയേയും ശാന്തിയുക്തരാക്കിത്തീർക്കുവാൻ ഏവരും ഒത്തൊരുമിച്ചു പ്രവർത്തിക്കണമെന്ന് സാദരം, സവിനയം അപേക്ഷിക്കുന്നു. അർത്ഥബോധത്തോടെ ശാസ്ത്രഗ്രന്ഥങ്ങൾ പഠിക്കണം, അതിൽനിന്നു ഗ്രഹിച്ച തത്ത്വങ്ങൾ യുക്തിപൂർവ്വം വിചാരം ചെയ്യണം, അതിനെത്തന്നെ നിരന്തരം ധ്യാനിച്ചുറപ്പിക്കുകയും വേണം. അങ്ങനെ വേദാന്തപ്രചരണത്തിനു മുൻകൈയ്യെടുത്തു പ്രവർത്തിച്ച ശ്രീ ശങ്കരാചാര്യസ്വാമികളുടെ ആഗ്രഹം നിവർത്തിയ്ക്കാൻ ഏവരും ശ്രമിക്കണം. ശ്രീശങ്കരൻെറ മുഖ്യസന്ദേശം ഇങ്ങനെ സംഗ്രഹിക്കാം: ശാസ്ത്രഗ്രന്ഥങ്ങൾ നിരന്തരം പഠിക്കണം. ശാസ്ത്രനിർദ്ദിഷ്ടമായ രീതിയിൽ സ്വധർമ്മമനുഷ്ഠിച്ച് സകല ചേഷ്ടകളും കർമ്മയോഗമാക്കണം, അഥവാ ഈശ്വരപൂജയാക്കണം. വിഷയഭോഗേച്ഛ വെടിയണം (വെടിയാൻ ശ്രമിക്കണം.) ദുഷ്കർമ്മങ്ങളെ കൈവിടണം; ലൗകികസുഖഭോഗങ്ങളുടെ ദോഷങ്ങൾ അറിഞ്ഞു വൈരാഗ്യം സമ്പാദിക്കണം. ആത്മജ്ഞാനതൃഷ്ണ വർദ്ധിപ്പിക്കണം. മമതാബന്ധങ്ങൾ വിട്ടൊഴിയണം. സജ്ജനങ്ങളുമായി ചേരണം. ഭഗവദ്ഭക്തി, ശമദമാദിസാധനസമ്പത്തുകൾ മുതലായവ വളർത്തണം. ആത്മജ്ഞാനികളെ സേവിക്കണം. അങ്ങനെ നിരന്തരം ജാഗ്രതയോടെ ജീവിതലക്ഷ്യം മറക്കാതെ പ്രവർത്തിക്കണം. അതിനുള്ള ശേഷി ശ്രീശങ്കരാനുഗ്രഹംകൊണ്ട് എല്ലാവർക്കുമുണ്ടാകട്ടെ.

# ഗീതാമാർഗ്ഗപ്രവേശിക

(പതിനെട്ടാം അദ്ധ്യായം)

ശ്രീ വിമലാനന്ദസ്വാമികൾ

ശ്രീമദ്ഭഗവദ്ഗീതയുടെ ഒടുവിലത്തേതായ പതിനെട്ടാമദ്ധ്യായം ഉപസംഹാരരൂപത്തിൽ ഗീതാർത്ഥവും വേദാർത്ഥവും സംക്ഷേപിച്ച് ഉപദേശിക്കുകയാണു ചെയ്യുന്നത്. വൈദികധർമ്മത്തിന്റെ ആചരണപദ്ധതി എന്തായിരുന്നു എന്നു ചോദിച്ചാൽ വർണ്ണാശ്രമധർമ്മതത്വം എന്നു പറയണം. ചാതുർവർണ്ണ്യത്തെപ്പററി നാലാമദ്ധ്യായത്തിൽ ഭഗവാൻ സൂചിപ്പിച്ചു. ഈ അധ്യായത്തിൽ അതിനെ കുറെക്കൂടി സ്പഷ്ടീകരിക്കുകയും ചെയ്യും. ശത്രുജയത്തിന്നുവേണ്ടി ബദ്ധകങ്കണനായെങ്കിലും പിൻതിരിയാൻ തുടങ്ങിയ അർജ്ജുനനോട് ക്ഷാത്രധർമ്മം ഉപേക്ഷിക്കാൻ പാടില്ലെന്ന്, ആവർത്തിച്ചുപദേശിക്കുന്നതിൽനിന്നും സർവ്വാശ്രമങ്ങൾക്കും വേരായ ഗാർഹസ്ഥ്യവും അദ്ധ്മാർഗ്ഗത്തിൽ അനുപേക്ഷണീയമാണെന്നു ഭഗവാൻ സൂചിപ്പിച്ചു. ബ്രഹ്മചര്യാനുഷ്ഠാനത്തിന്റെ മഹത്ത്വവും, തപസ്സിന്റെയും ഉപാസനയുടെയും അംഗമായി അവിടവിടെ ഉപപാദിച്ചു. വാനപ്രസ്ഥ്യം, സന്ന്യാസം എന്നീ രണ്ടാശ്രമങ്ങൾ നിവൃത്തിനിഷ്ഠവും മോക്ഷപരവും ആകയാൽ അവയും ഗീതയിൽ അവിമൃഷ്ടമല്ല. ത്യാഗമെന്നും സന്ന്യാസമെന്നുമുള്ള പദങ്ങൾ പല ശ്ലോകങ്ങളിലും വന്നിട്ടുമുണ്ട്. ഈ വിഷയങ്ങളെല്ലാം ധരിച്ചുകഴിഞ്ഞ അർജ്ജുനനിൽ ഉദിച്ച സംശയം പ്രശ്നരൂപത്തിൽ അവതരിപ്പിച്ചുകൊണ്ടാണ് പതിനെട്ടാം അധ്യായം ആരംഭിക്കുന്നത്. അർജ്ജുനൻ അപാരവിനയത്തോടുകൂടി ഭഗവത്സമക്ഷം നിവേദനം ചെയ്യുന്നു:

"ഹേ മഹാബാഹോ, ഹേ ഹൃഷീകേശ, ഹേ കേശിനിഷൂദന, സന്ന്യാസത്തിന്റെയും ത്യാഗത്തിന്റെയും പരസ്പരഭേദവും സ്വരൂപവും അറിയുവാൻ എനിക്ക് ആഗ്രഹമുണ്ട്."

ഇവിടെ കാണുന്ന മൂന്നു സംബോധനകൾ ഭഗവാനിൽനിന്നും വിഷയം ഗ്രഹിക്കാൻ അർജ്ജുനനുള്ള അധികമായ താല്പര്യമാണ് പ്രകാശിപ്പിക്കുന്നത്. ഇതരവിചക്ഷണന്മാരുടെ അഭിപ്രായം ആദ്യംതന്നെ എടുത്തുകാട്ടിയശേഷമേ ഉത്തമഗുരുക്കന്മാർ അവരവർക്കു പറയാനുള്ളതു് പ്രകാശിപ്പിക്കാറുള്ളൂ. ആകയാൽ ചോദ്യത്തിന്നുത്തരം ഈവിധമാണ് ഭഗവാൻ രചിക്കുന്നത്: അനുഷ്ഠിക്കാൻ യോഗ്യവും തനിക്കു ഫലത്തിൽ ഇച്ഛയുള്ളതുമായ ശാസ്ത്രവിഹിതകർമ്മങ്ങളെ അനുഷ്ഠിക്കാതെ വിടുകയാണു സന്ന്യാസമെന്നും, സർവ്വകർമ്മങ്ങളും അനുഷ്ഠിച്ചശേഷം ലബ്ധവ്യമായ ഫലം വേണ്ടാ എന്നുവെയ്ക്കുകയാണ് ത്യാഗശബ്ദംകൊണ്ട് അർത്ഥമാക്കേണ്ടതു് എന്നും വിചക്ഷണന്മാർ കരുതുന്നു; അവർ അങ്ങനെ ബോധിപ്പിക്കുകയും ചെയ്യുന്നു. കർമ്മങ്ങൾ മുഴുവൻ ത്യജിക്കണം; കാരണം ഏതു കർമ്മത്തിലും അശുദ്ധിയും ദുഃഖം വരുത്തുന്ന വിധത്തിലുള്ള ഫലക്ഷയവും, ഒരു കർമ്മം ചെയ്യാൻ തുടങ്ങുമ്പോൾ മറെറാന്ന് സ്പർദ്ധ ഉളവാക്കുന്ന തരത്തിൽ ഫലാധിക്യംകൊണ്ട് അതിലേയ്ക്കു പ്രലോഭം ജനിപ്പിക്കും എന്നുള്ളതും അനിവാര്യദോഷങ്ങളാണ് എന്നു ചില വിദ്വാന്മാർ അഭിപ്രായപ്പെടുന്നു. ഏതുവിധമായാലും യജ്ഞം, ദാനം, തപസ്സ് ഇവ ത്യജിക്കാനേ പാടില്ല എന്നു വേറെ ചില പണ്ഡിതന്മാർ പറയുന്നു. 'ഹേ ഭരതകുലശ്രേഷ്ഠ, ത്യാഗത്തെപ്പററിയുള്ള ഈ സംശയത്തിൽ എനിക്കുള്ള നിർണ്ണയം കേട്ടുകൊള്ളുക.' ഇപ്രകാരം മുഖവുരയായി പറഞ്ഞിട്ട് ഭഗവാൻ സ്വാഭിപ്രായം വിശദമാക്കുന്നു. ത്യാഗം എന്ന പദം മാത്രം പുരസ്സരിച്ചുകൊണ്ട്, സന്ന്യാസപദം അതിന്റെ പര്യായംപോലെ കണക്കിലെടുത്തുകൊണ്ടാണ് ഭഗവാന്റെ ഉപദേശം.

സാത്ത്വികരാജസതാമസരൂപമായ മൂന്നു വിധം ത്യാഗത്തെപ്പററി ഭഗവാൻ വിവരിച്ചിട്ടുള്ളതിലേയ്ക്കു കടക്കുന്നതിന്നുമുമ്പായി കഴിഞ്ഞ അധ്യായത്തിൽ സാത്ത്വിക–രാജസ–താമസ ശ്രദ്ധയെപ്പററി വണ്ണിച്ചതു് അല്പമൊന്നു സ്മരിക്കാം. ആത്മദശനത്തിന്നു് അന്തരംഗസാധനം ശ്രദ്ധയാണെന്നു വേദവും ഗീതയും പഠിപ്പിക്കുന്നു. സാത്ത്വികശ്രദ്ധയാണു് സാധകനെ ജ്ഞാനപ്രാപ്തിക്കു മുഖ്യാധികാരിയാക്കിത്തീക്കുന്നതു്; സാത്ത്വികസന്ന്യാസം സാത്ത്വിക ശ്രദ്ധാസമ്പന്നനു മാത്രമേ സാധ്യമാവുകയുള്ളൂ. ത്യാഗവും സന്ന്യാസവും വിഭിന്നങ്ങളാണെന്നു തോന്നത്തക്കവിധം അവയ്ക്കു വിചക്ഷണന്മാർ പറയുന്ന സ്വരൂപഭേദം ഭഗവാൻ വെളിപ്പെടുത്തിയെങ്കിലും, യജ്ഞദാനതപഃകമ്മങ്ങരം ഒരിക്കലും വിടരുതെന്ന മതം ഭഗവാൻ അനുവദിക്കുകയും ചെയ്യിട്ടുണ്ടെങ്കിലും, അതിന്നുശേഷം ത്യാഗം മൂന്നു വിധമാണെന്നു പറയുമ്പോരം, സന്ന്യാസം വേറെ പറയാത്ത സ്ഥിതിക്കു ത്യാഗശബ്ദംകൊണ്ടു് സന്ന്യാസവും ഭഗവാൻ ത്യാഗത്തിൽ ക്രോഡീകരിച്ചിരിക്കുന്നതായി വിചാരിക്കണം. ഏഴാമത്തെ ശ്ലോകത്തിൽ സന്ന്യാസപദവും പരിത്യാഗപദവും ഒരേ അത്ഥത്തിൽ പയ്യായമായി ഉപയോഗിച്ചിരിക്കുകയും ചെയ്യുന്നു. ഇതുകൊണ്ടു് ത്യാഗവും സന്ന്യാസവും തമ്മിൽ പറയത്തക്ക ഭേദമൊന്നും ഇല്ല എന്ന മതമാണു് ഭഗവദുപദേശത്തിൽ നിന്നും വ്യക്തമാകുന്നതു്. വിചക്ഷണന്മാരുടെ നോട്ടത്തിലുള്ള വ്യത്യാസം നേരത്തെ ചൂണ്ടിക്കാണിച്ചിട്ടുണ്ടെങ്കിലും വിചക്ഷണാഭിപ്രായത്തെക്കാരം ഭഗവദഭിപ്രായമാണു് ഇവിടെ ഗ്രാഹ്യം.

സന്ന്യാസം തന്നെ ത്യാഗം, ത്യാഗംതന്നെ സന്ന്യാസം, എന്നു സ്വീകരിക്കുന്നപക്ഷം ശാസ്ത്രപ്രസിദ്ധിയും ലോകവ്യവഹാരവും അതിന്നു വേണ്ടത്ര കാണാനും കഴിയും. ഭഗവാൻെറ നിശ്ചയവും അതുതന്നെയാണെന്നു നേരത്തെ സ്പഷ്ടമാക്കിക്കഴിഞ്ഞു. സന്ന്യാസവും ത്യാഗവും മുഖ്യമായി ഒടുവിലത്തെ ആശ്രമത്തെത്തന്നെയാണു് കുറിക്കുന്നതു്; ആശ്രമധമ്മങ്ങരം അനുഷ്ഠിയ്ക്കേണ്ട ആവശ്യകത ഇതിൽനിന്നും അനുക്തസിദ്ധമായിത്തീരുകയും ചെയ്യുന്നു. സന്ന്യാസത്തിൻെറ എല്ലാ അവസ്ഥകളും പിരിവുകളും ഗീതയിൽ വണ്ണിക്കുന്നില്ല, അപ്രസക്തമാകയാൽ. എങ്കിലും മുമുക്ഷുക്കരം ഗ്രഹിച്ചിരിക്കേണ്ട തത്ത്വങ്ങരം ഒരിക്കലും വിടാൻ തരമില്ല. സന്ന്യാസാശ്രമത്തെ മോക്ഷാശ്രമമെന്നാണു് ഗീതയുമായി സാഗത്യമുള്ള ഇതര ശാസ്ത്രഗ്രന്ഥങ്ങരം വണ്ണിക്കുന്നതു്. ഈ അധ്യായത്തിൻെറതന്നെയും നാമധേയം മോക്ഷസന്ന്യാസയോഗമെന്നാണു് പല പ്രതികളിലും കാണുന്നതു്. അതുകൊണ്ടു് ഗീതയിലെ സന്ന്യാസം ഒരു പ്രത്യേകമായ മനസ്സുകൊണ്ടുള്ള 'വിടൽ'മാത്രമാണെന്നു വിചാരിക്കാൻ യുക്തിയും പ്രമാണവുമില്ല.

പാരമ്പയ്യസിദ്ധമായ സന്ന്യാസം ശ്രുതിസ്മൃതികളിൽ വണ്ണിക്കുന്നതു നിഷ്കഷിച്ചു നോക്കുന്നപക്ഷം മുഖ്യമെന്നും ഗൗണമെന്നും രണ്ടു വിധമുണ്ടെന്നു കാണാൻ കഴിയും. ആശ്രമധമ്മങ്ങരം പുഷ്കലമാകുമ്പോരം മുഖ്യമെന്നു കരുതപ്പെടുന്നു; വേണ്ട ധമ്മങ്ങളിൽ കുറെ വിടുകയോ അന്യധമ്മങ്ങരം ചിലതു വന്നു ചേരുകയോ ചെയ്യുമ്പോരം ഗൗണമായിക്കരുതണം. ധമ്മങ്ങരം പുഷ്കലമായിട്ടുള്ള മുഖ്യസന്ന്യാസത്തിൽ സാത്ത്വികം രാജസം താമസം എന്നു മൂന്നു പ്രകാരം ഉണ്ടാകാൻ തരമില്ല. അതുകൊണ്ടു മൂന്നു വിധമെന്നു ഭഗവാൻ പറയുന്ന ത്യാഗം ഗൗണസന്ന്യാസമേ ആകാൻ തരമുള്ളൂ. മുമുക്ഷുത്വംമൂലം നിവൃത്തിനിഷ്ഠ പാലിക്കുന്ന ഗൃഹസ്ഥനും ഗൗണമായ രീതിയിൽ സന്ന്യാസിയും യോഗിയും ആണെന്നു ഭഗവാൻ പലയിടങ്ങളിലും സൂചിപ്പിച്ചിട്ടുണ്ടു്. വിദ്യാത്ഥിയെ വിദ്വാൻ എന്നു പറയുന്നതു വക്താവിൻെറ താല്പയ്യം അനുസരിച്ചാണു്, തത്ത്വം ബോധിപ്പിക്കാൻ വേണ്ടിയല്ല. ആവിധ പ്രയോഗം വ്യാവഹാരികവിഷയങ്ങളിൽ സാധാരണവുമാണു്. മുഖ്യസന്ന്യാസത്തിന്നു വിദ്വത്സന്ന്യാസമെന്നും വിവിദിഷാസന്ന്യാസമെന്നും രണ്ടു പടികളുണ്ടു്. രണ്ടും സാത്ത്വികം മാത്രമേ ആകയുള്ളൂ; എന്തുകൊണ്ടെന്നാൽ സാത്ത്വികശ്രദ്ധ സമ്പൂണ്ണമായിട്ടുള്ളവക്കുമാത്രമേ അവ സുകരവും സഫലവുമാകയുള്ളൂ എന്നു ശ്രുതിസ്മൃതികളിൽനിന്നും ഗീതയിൽനിന്നും നേരത്തെ വ്യക്തമാണു്. സ്ഥിതപ്രജ്ഞനായി രണ്ടാമത്തെ അധ്യായത്തിലും, ഉത്തമഭക്തനായി പന്ത്രണ്ടാമത്തെ അധ്യായത്തിലും, ഗുണാതീതനായി പതിന്നാലാമദ്ധ്യായത്തിലും

വർണ്ണിച്ചിരിക്കുന്നതു മുഖ്യനായ സാത്ത്വിക വിദ്വത്സന്ന്യാസിയെത്തന്നെയാണ്; ഇദ്ദേഹം തന്നെ ബ്രഹ്മജ്ഞാനി, ഭഗവത്തത്ത്വവേത്താവു്, ജീവന്മുക്തൻ; വിവിദിഷാസന്ന്യാസം എന്ന വ്യപദേശിച്ചതു് ആ നിലയിൽ എത്തുന്നതിലേയ്ക്കുള്ള മാർഗ്ഗം മാത്രം.. ഉത്തമലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള മാർഗ്ഗവും സാത്ത്വികവും മുഖ്യവുമാകാതെ തരമില്ല. പതിമ്മൂന്നാമദ്ധ്യായത്തിൽ വർണ്ണിച്ച ജ്ഞാനസാധനരൂപമായ ജ്ഞാനവും പതിനാറാമധ്യായത്തിൽ വർണ്ണിച്ചിട്ടുള്ള ദൈവീസമ്പത്തും പതിനേഴാമധ്യായത്തിലെ സാത്ത്വികമായ പരമശ്രദ്ധയും എല്ലാം അതിസൂക്ഷ്മമായ നിത്യാനിത്യവസ്തുവിവേകവും പരമവിരക്തിയും ശമാദിഗുണങ്ങളും തീവ്രമോക്ഷേച്ഛയും ഉള്ളവർക്കുമാത്രമേ വേണ്ടയളവിൽ സിദ്ധിക്കുകയുള്ളു. അതുപോലെതന്നെ ജ്ഞാനസാധനങ്ങളും ദൈവീസമ്പത്തിയുമില്ലാത്ത ഒരുവൻ സാധനചതുഷ്ടയസമ്പന്നനാകാൻ കഴിവുള്ളവനാകയില്ല; അവ പരസ്പരകാരണങ്ങളും പോഷകങ്ങളുമാണ്. വിവിദിഷാസന്ന്യാസമെന്നു പറയുന്നതു് അധ്യാത്മജ്ഞാനനിത്യത്വം എന്ന പേരിൽ ക്ഷേത്രജ്ഞാധ്യായത്തിൽ പ്രതിപാദിച്ചിരിക്കുന്നു. ആനുഷംഗികമായ ഈ വിശദീകരണം അധ്യായസംഗതി സംഗ്രഹിക്കാൻ അനുപേക്ഷണീയമാണ്. ത്യാഗം മൂന്നു വിധമാണ് എന്നു് ഭഗവാൻ ഉപദേശിക്കുന്ന സ്വമതത്തിലേയ്ക്കു് ഇനിയും പ്രവേശിക്കാം. ഭഗവാൻ പറയുന്നു:

''ഹേ ഭരതസത്തമ, ഹേ പുരുഷശ്രേഷ്ഠ, കർമ്മം അനുഷ്ഠിക്കാൻ കടപ്പെട്ടിട്ടുള്ള ഒരുവൻ കാമ്യകർമ്മങ്ങളെ ത്യജിക്കുകയാണോ സർവ്വകർമ്മങ്ങളേയും വിടുകയാണോ എല്ലാ കർമ്മങ്ങളുടെയും ഫലം വേണ്ട എന്നു വെയ്ക്കുകയാണോ ചെയ്യേണ്ടതു് എന്നുള്ള ചോദ്യത്തിന്നു നിശ്ചിതമായ ഉത്തരം ഞാൻ പറയുന്നതു ശ്രദ്ധിക്കുക. കർമ്മാധികാരിയുടെ ഈ ത്യാഗം മൂന്നു വിധമായിട്ടാണ് ശാസ്ത്രം വിവരിക്കുന്നതു്. ദൃഢവൈരാഗ്യപൂർവ്വകമായ കർമ്മസന്ന്യാസം സാത്ത്വികവും ആയാസഭയംകൊണ്ടുള്ള കർമ്മസന്ന്യാസം രാജസവും, മൂഢതയാൽ ചെയ്യുന്ന ത്യാഗം താമസവുമാണെന്നു് ആദ്യംതന്നെ ധരിക്കണം. കർമ്മാധികാരിയായ ഒരുവൻ യജ്ഞരൂപമായ ഈശ്വരാരാധനയും ദാനധർമ്മവും തപശ്ചര്യയും ഒരിക്കലും വിടരുതു്, അവശ്യം അവ അനുഷ്ഠിക്കുകതന്നെ വേണം; കാരണം നിഷ്കാമമായി അനുഷ്ഠിക്കുന്ന സ്വധർമ്മം മാത്രമാണ് അതു് എന്നുള്ള നിശ്ചയം. സിദ്ധിച്ചിട്ടുള്ള ബുദ്ധിമാന്മാർക്ക് അവ അന്തഃകരണശുദ്ധിപ്രദങ്ങളാണ്. ആത്മസാക്ഷാത്കാരത്തിനുള്ള പ്രതിബന്ധങ്ങളെ അകററി അതിലേയ്ക്കു വേണ്ടതായ ഗുണങ്ങളെ ഉളവാക്കുക എന്നുള്ളതുതന്നെയാണ് കർമ്മങ്ങളുടെ പാവനത്വം. സർവ്വകർമ്മങ്ങളും ദോഷഗ്രസ്തമാകയാൽ വിടുകതന്നെ വേണം എന്ന അഭിപ്രായം സ്വീകാര്യമല്ല. ഹേ പാർത്ഥ, ഈ യജ്ഞാദികർമ്മങ്ങൾ കർത്തൃത്വാഭിമാനവും ഫലേച്ഛയുമുള്ളപ്പോൾ (ചില പണ്ഡിതന്മാർ പറഞ്ഞ വിധം) സദോഷമാണെങ്കിലും കർത്തൃത്വാഭിനിവേശരൂപമായ സംഗവും ഫലേച്ഛയും ഇല്ലാതെ ഇവതന്നെ ചെയ്യുമ്പോൾ ദോഷം അവയെ സ്പർശിക്കുകയില്ല. ആകയാൽ ഇപ്പറഞ്ഞ പ്രകാരത്തിൽ കർമ്മാധികാരികൾ യജ്ഞദാനതപസ്സുകൾ അനുഷ്ഠിക്കുകതന്നെ വേണം. ഇതാണ് എന്റെ നിർണ്ണയം. ഈ അഭിപ്രായമാണ് മററുള്ളവയെക്കാൾ ഉത്തമവും.''

അന്തഃകരണശുദ്ധി ആഗ്രഹിക്കുന്ന കർമ്മാധികാരി സർവ്വകർമ്മങ്ങളുടെയും ഫലം ത്യജിക്കുകമൂലം ഗൗണരൂപത്തിൽ സന്ന്യാസിതന്നെയാണ്; കാമ്യകർമ്മത്യാഗമല്ല ആ വിധത്തിലുള്ള കർമ്മാധികാരിയുടെ സന്ന്യാസം, ഫലത്യാഗം മാത്രമാണ്. സർവ്വകർമ്മങ്ങളെയും ത്യജിക്കുക എന്ന മതവും ചിത്തശുദ്ധി കാംക്ഷിക്കുന്ന കർമ്മാധികാരിക്കു യുക്തമല്ല; ആ ആൾക്കു നിത്യകർമ്മം വിട്ടുകളയുക എന്നതു നിശ്ചയമായും പ്രാമാണികമല്ല. നിർദ്ദോഷമായിട്ടുള്ളതിനെ ദോഷമായിക്കണ്ടു വിട്ടുകളയുന്നതു് അവിവേകംതന്നെയാണ്. ശാസ്ത്രങ്ങൾ ഇതു മോഹമൂലകമാണെന്നു പറയുന്നു. അന്തഃകരണശുദ്ധിയില്ലാത്തവർ അതു സിദ്ധിക്കുന്നതിലേയ്ക്കു് കർമ്മമനുഷ്ഠിക്കുകതന്നെ വേണ്ടതായ അവസ്ഥയിൽ, ശരീരായാസം കൂടാതെ കഴിക്കണം എന്നു വിചാരിച്ചു്, കർമ്മം ചെയ്യുക ദുഃഖകരമാണെന്നു പറഞ്ഞു്, കർമ്മം ത്യജിക്കുന്നപക്ഷം അവർ നിശ്ചയമായും ത്യാഗഫലമായ ജ്ഞാനനിഷ്ഠ അടയുകയില്ല, കാരണം ദുഃഖമൂലകമായ ആ ത്യാഗം രജോഗുണംകൊണ്ടുളവാകുന്ന ത്യാഗമാണ്;

സാത്ത്വികമല്ല. സാത്ത്വികത്യാഗികളുടെ വിവിദിഷാസന്ന്യാസവും വിദ്വത്സന്ന്യാസവും 'ആത്മാവു് കൎത്താവല്ല' എന്നുള്ള ബോധത്തിൽ നിന്നും ഉളവാകുന്നതാണു്; ദുഃഖഭയംകൊണ്ടു് ഉദ്ഭവിക്കുന്നതല്ല. അതുകൊണ്ടുതന്നെയാണു് അതു മുഖ്യസന്ന്യാസമായി ഗണിക്കുന്നതിന്നും ഇവിടെ കൎമ്മാധികാരിയുടെ ഗൗണസന്ന്യാസമാണു് വിവക്ഷിതം എന്നു പറയുന്നതിന്നും കാരണം. ത്യാഗഫലം അന്തഃകരണശുദ്ധിദ്വാരാ ലഭിക്കേണ്ട സംസാരബന്ധനിവൃത്തിയാണു്; അല്ലാതെ ലൗകികമോ പാരത്രികമോ ആയ മററാതു ലാഭവുമല്ല; അവ കൎമ്മംകൊണ്ടു മാത്രമേ ലഭിക്കുകയുള്ളു, കൎമ്മത്യാഗംമൂലമല്ല. സാത്ത്വികമായ ത്യാഗം പൂൎത്തിയായാൽ ഏതു വിധമാണു് അനുഭവമുണ്ടാകുന്നതു് എന്നുള്ള വിവരണമാണു് അടുത്തു വരുന്നതു്.

ജ്ഞാനം സിദ്ധിച്ചിട്ടില്ലാത്ത മുമുക്ഷു സൎവ്വ കൎമ്മഫലത്യാഗം അനുഷ്ഠിക്കുന്നപക്ഷം അതു സാത്ത്വികമാണു്; കൎമ്മസ്വരൂപംതന്നെ പാടെ വിടുന്നപക്ഷം അതു താമസമോ കൂടിയപക്ഷം രാജസമോ മാത്രമേ ആകയുള്ളു; ഇത്രയുമാണു് ഇതുവരെ ഉപദേശിച്ചതിൽനിന്നു് വ്യക്തമായി കഴിഞ്ഞിട്ടുള്ളതു്. അടുത്തു മേൽപറഞ്ഞ ഫലത്യാഗരൂപമായ സാത്ത്വികത്യാഗമനുഷ്ഠിച്ചാൽ മുമുക്ഷുവിന്നു് എന്തു ഫലമാണു് സിദ്ധിക്കുക എന്നാണു് പറയുവാൻ ഭാവിക്കുന്നതു്. കൎമ്മം അനുഷ്ഠിക്കാൻ കടപ്പെട്ട മുമുക്ഷുവായ ത്യാഗിയുടെ അന്തഃകരണം ഫലത്യാഗംമൂലം സത്ത്വഗുണം നിറഞ്ഞു് അത്യന്തപരിശുദ്ധമായിത്തീരുന്നു; പ്രതിബന്ധങ്ങളും നീങ്ങി ജ്ഞാനലാഭത്തിന്നു യോഗ്യമായ ഗുണങ്ങളും ആവിൎഭവിക്കുന്നു; മേധാവിയായിത്തീരുന്നു; ആത്മജ്ഞാനത്തിന്നുള്ള വഴി തുറന്നിരിക്കുന്നതായി കാണുന്നു; അജ്ഞാനജന്യമായ സംശയങ്ങളും എല്ലാം ഒഴിയുന്നു; ജ്ഞാനാഗ്നിയിൽ സൎവ്വകൎമ്മങ്ങളും ദഹിച്ചതിനാൽ സ്വപ്നത്തിൽ നിന്നും ഉണൎന്നവനെപ്പോലെ ദുഃഖകാരണമായി തോന്നിയ അശുഭകൎമ്മങ്ങളെ വെറുക്കുകയോ പുണ്യകൎമ്മങ്ങളിൽ ആസക്തിപൂൎവ്വം പററിപ്പിടിക്കുകയോ ചെയ്യുന്നില്ല. അതുകൊണ്ടു കൎമ്മാധികാരിയായ മുമുക്ഷുവിന്നു ഫലത്യാഗപൂൎവ്വകമായ കൎമ്മാനുഷ്ഠാനംമൂലം സാത്ത്വികസന്ന്യാസം അതിന്റെ ഫലമായി കൈവരുന്നു എന്നുള്ള കാരണത്താൽ കൎമ്മാനുഷ്ഠാനം വിടാൻ വഴിയില്ല എന്നു മാത്രമല്ല വിടാൻ സാദ്ധ്യവുമല്ല. ദേഹാഭിമാനം ഉള്ളതുവരെ കൎമ്മാധികാരത്തിൽനിന്നു വിടുതൽ കിട്ടുകയില്ല. ദേഹാഭിമാനിയായ ഒരുവനും ഒന്നൊഴിയാതെ കൎമ്മങ്ങളെ ത്യജിക്കുവാൻ സമൎത്ഥനല്ല. അതുകൊണ്ടുതന്നെയാണു് കൎമ്മഫലത്യാഗിയായി കൎമ്മമനുഷ്ഠിച്ചുകൊണ്ടു് വൎത്തിക്കുന്നവനെ ത്യാഗി എന്നു പ്രശംസിച്ചു പറയുന്നതു്. ദേഹാഭിമാനം നിശ്ശേഷം ഇല്ലാത്തവനായി ബ്രഹ്മീഭൂതനായിത്തീൎന്ന പരമാൎത്ഥദൎശിയാകട്ടെ അശേഷകൎമ്മത്യാഗിതന്നെയാണെന്നു് ഇപ്രകാരം വ്യതിരേകംമൂലം സിദ്ധിക്കുന്നു.

ഗൗണസന്ന്യാസത്തിന്റെ ഫലം മുഖ്യസന്ന്യാസമാണെന്നു് സത്ത്വസമാവിഷ്ടനായി ഛിന്നസംശയനായിത്തീൎന്ന സാത്ത്വികസന്ന്യാസിയെപ്പററി കീഴിൽവൎണ്ണിച്ചതിൽനിന്നും സിദ്ധിക്കുന്നു. കുശലകൎമ്മങ്ങളേയും ദ്വേഷവും സക്തിയുമില്ലാതെ കാണുവാൻ മററാൎക്കും സാധ്യമല്ല. ഇതിനുള്ള യുക്തി എന്താണെന്നു വിവരിക്കുന്നു: കർമ്മം പൊതുവിൽ ധർമ്മമോ അധർമ്മമോ ആയിട്ടേ ഇരിക്കുകയുള്ളു. ആകയാൽ കർമ്മമനുഷ്ഠിക്കുന്നവൎക്കു് സിദ്ധിക്കുന്ന ഫലവും ഇഷ്ടരൂപമോ അനിഷ്ടരൂപമോ രണ്ടും കലൎന്ന മിശ്രരൂപമോ ആയിത്തന്നെ ഇരിക്കും. ദുഃഖഭൂയിഷ്ഠമാണെങ്കിൽ കർമ്മഫലം അനിഷ്ടമാണു്; സുഖപ്രചുരമാകുമ്പോഴും ഏവരും കൎമ്മഫലം ഇഷ്ടപ്പെടുന്നു; രണ്ടും ഏതാണ്ടു് സമമാണെങ്കിൽ മിശ്രഫലമാണു്. മനുഷ്യന്റെ ലക്ഷ്യമായ ലൗകികസുഖങ്ങളും ഒടുവിൽ പറഞ്ഞതരത്തിലുള്ളവയാണു്. മുഖ്യസന്ന്യാസത്തിന്റെ ആദ്യത്തെ പടിയിൽ എത്തുന്നതിന്നു മുമ്പായി മൃതിയടയുന്ന ഗൗണസന്ന്യാസികളും, ഫലത്യാഗം അഭ്യസിച്ചിട്ടുണ്ടെങ്കിലും, കർമ്മത്യാഗത്തിന്നു കഴിവുണ്ടായിട്ടില്ലാത്തവരാകയാൽ സ്വസ്വകൎമ്മങ്ങളുടെ നിലപോലെ ഈ മൂന്നുവിധഫലങ്ങളും അനുഭവിക്കുകതന്നെ ചെയ്യുന്നു. ആത്മജ്ഞാനികളായ മുഖ്യസന്ന്യാസികൾക്കു് ആകട്ടെ അവരുടെ അജ്ഞാനമൂലകമായ സൎവ്വകൎമ്മങ്ങളും ഉന്മൂലിതമാകയാൽ ഈ മൂന്നുവിധകൎമ്മഫലവും അനുഭവഗോചരമാകയില്ല. മുഖ്യസന്ന്യാസഫലമായ ആത്മസാക്ഷാത്കാരപ്രാപ്തിക്കു് സാധകമായ വിവിദിഷാവസ്ഥയിൽ ആത്മജ്ഞാനമില്ലാതെ മൃതി സംഭവിച്ചിട്ടുള്ളവരെപ്പോലും യോഗഭ്രഷ്ടന്മാ

രായി ഗണിച്ച് ദുർലഭതരമായ ഉത്കൃഷ്ട ജന്മംമൂലം ഭാവിയിൽ ജ്ഞാനനിഷ്ഠയും മുക്തിയും അവക്ക് സമ്പാദിയ്ക്കേണ്ടതുണ്ട് എന്നു ധ്യാനയോഗാധ്യായത്തിൽ സൂചിപ്പിച്ചിരിക്കുന്നതിനാൽ ജ്ഞാനമില്ലാതെ കർമ്മഫലത്യാഗംമാത്രംകൊണ്ട് മോക്ഷപ്രാപ്തി ഇല്ലെന്നും ഉത്കൃഷ്ടജന്മംമാത്രമേ സിദ്ധിക്കുകയുള്ള എന്നും ഇതിൽനിന്നും സിദ്ധിക്കുന്നു.

സർവ്വകർമ്മസന്ന്യാസം ആക്കെങ്കിലും സാധ്യമാകുമോ ? കർത്തൃത്വം ജീവന്റെ സ്വഭാവമല്ലേ ? ആഗന്തുകധർമ്മം മാററുവാൻ കഴിയുമായിരിക്കാം; സ്വഭാവത്തിനു വിപരിണാമമില്ല. ഈ വിധമുള്ള ശങ്കയ്ക്കു സമാധാനം: "ആത്മാവിന്റെ സ്വഭാവം കർത്തൃത്വമല്ല; കർത്തൃത്വം താദാത്മ്യഭ്രമംമൂലമാണ് സംഭവിക്കുന്നതു്. ഹേ മഹാബാഹോ, സർവ്വകർമ്മങ്ങളുടെയും പരിസമാപ്തിരൂപമായ പരമാത്മസിദ്ധാന്തത്തിൽ ഒട്ടൊഴിയാതെ കരണത്രയനിഷ്പാദ്യമായ ഏതു കർമ്മത്തിന്റെയും ഉൽപത്തിക്കു താഴെ പറയുന്ന അഞ്ചു കാരണങ്ങൾ പ്രസ്താവിച്ചിട്ടുണ്ട്. ഇതു മേൽ വിവരിക്കുവാൻ പോകുന്ന തത്ത്വം ഗ്രഹിക്കുന്നതിന്നുവേണ്ടി ഞാൻ നിന്നെ ഇപ്പോൾ ബോധിപ്പിക്കുന്നതു ധരിച്ചാലും. 1) കർത്തൃകരണങ്ങൾക്ക് ആശ്രയമായ ശരീരമാകുന്ന അധിഷ്ഠാനം 2) ചൈതന്യവും ജഡവും കൂടി പിണഞ്ഞു ദൃഢബദ്ധമായിത്തീർന്നിട്ടുള്ള കർത്തൃരൂപമായ അഹങ്കാരം 3) അതിന്റെ സ്ഥാനത്തിൽ പ്രവർത്തിക്കുന്ന കരണരൂപമായ ബുദ്ധി, മനസ്സ്, ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ 4) അനേകരൂപത്തിൽ പ്രവർത്തിക്കുന്ന പ്രാണാദിവായുക്കൾ. 5) പുണ്യപാപങ്ങൾമൂലം ഇന്ദ്രിയങ്ങൾക്കു തുണയായും പ്രതികൂലമായും തീരുന്ന ആദിത്യാദി ദേവതകൾ. ഇങ്ങനെ എണ്ണത്തിൽ ഇവ അഞ്ചു്. ധർമ്മത്തിൽനിന്നും വ്യതിചലിക്കാതെയുള്ള ന്യായമായ കർമ്മങ്ങളും ധർമ്മവിരുദ്ധമായ അന്യകർമ്മങ്ങളും ശരീരം, വാക്ക്, മനസ്സ് ഇവകളെക്കൊണ്ടു മനുഷ്യൻ സദാ ചെയ്തുകൊണ്ടുതന്നെയിരിക്കുന്നു. മേൽപറഞ്ഞ അഞ്ചുമാണ് അതിന്നു ഹേതുവായിത്തീരുന്നതു്." വിഹിതമായാലും പ്രതിഷിദ്ധമായാലും സർവ്വപ്രവൃത്തികളും ഇപ്പോൾ മൂന്നുവിധം വിഭജിച്ച കർമ്മരാശിയിൽ ഉൾപ്പെടുന്നു. ഈ വണ്ണിച്ചവിധം സർവ്വകർമ്മങ്ങളും അധിഷ്ഠാനാദികളായ അഞ്ചു ഹേതുക്കളാൽ മാത്രമാണ് ഉളവാകുന്നതു് എന്നിരിക്കെ കേവലനായ ആത്മാവിനെ അതായതു കർത്തൃത്വത്തിന്നു് അനർഹനും അസംഗനും സാക്ഷിമാത്രനുമായ പ്രത്യക്ചൈതന്യത്തെ അകൃതബുദ്ധിത്വംമൂലം (ശാസ്ത്രാചാര്യോപദേശംവഴി ബുദ്ധിസംസ്കാരം വരായ്കയാൽ) മലിനചിത്തനായവൻ കർത്തൃത്വത്തിന്നു് ആശ്രയമായി കാണുന്നു; ആ വിധമുള്ള കാഴ്ചപ്പാട് പരമാർത്ഥദർശനമല്ല. ജ്ഞാനം, ഇച്ഛ, ഇവ രണ്ടുമാണ് കർത്തൃത്വം ഉളവാക്കുന്നതു്; ഇവ രണ്ടും ക്ഷേത്രജ്ഞധർമ്മമല്ല; ക്ഷേത്രധർമ്മമാണ് എന്നു പതിമൂന്നാമധ്യായത്തിൽ പ്രസ്താവിച്ചതു് ഇവിടെ സ്മരിക്കണം. കർത്ത്രാത്മവാദം വേദാന്തസിദ്ധാന്തമോ ഭഗവന്മതമോ അല്ല എന്നു സാരം.

ആത്മാവു പരമാർത്ഥത്തിൽ കർത്താവല്ല, എന്നു സാക്ഷാത്കരിച്ചിട്ടുള്ളവൻ എന്തു ഫലമാണ് അടയുക ? അവൻ സർവ്വകർമ്മസന്ന്യാസിയും സ്ഥിതപ്രജ്ഞനും ആയിത്തീരുന്നു എന്നു് ഇനിയും ദൃഢീകരിക്കുന്നു. ആക്കാണോ ഞാൻ കർത്താവാണ് എന്ന ഭാവം അസ്തമിച്ചിട്ടുള്ളതു്, അഹങ്കാരതാദാത്മ്യം പോവുകമൂലം, 'ഞാൻ ചെയ്ത കർമ്മത്തിന്റെ ഫലം ഞാൻ അനുഭവിക്കും' എന്ന പ്രതീക്ഷാരൂപമായ ലേപം (പാററ്) ആക്കാണോ ഇല്ലാതായിട്ടുള്ളതു്, ശുദ്ധമായ ആത്മസ്വരൂപാനുഭവം ഉറച്ചിട്ടുള്ള നിരന്തരാത്മനിഷ്ഠനായ ആ സന്ന്യാസി സർവ്വപ്രാണികളെയും ഹിംസിച്ചാലും അന്യരിൽനിന്നും മുതിയടഞ്ഞാലും ആരേയും ഹനിക്കുന്നുമില്ല ഹനിക്കപ്പെടുന്നുമില്ല. ജ്ഞാനിയുടെ അപാരപരിശുദ്ധിയെ സ്തുതിക്കുന്നതിന്നുവേണ്ടി പറഞ്ഞ ഈ പ്രൗഢവചനം കൊല്ലും കൊലയും, ജ്ഞാനിയെ സ്പർശിക്കുകയില്ല എന്നു പ്രതിജ്ഞ ചെയ്തു ലൗകികനെ പ്രോത്സാഹിപ്പിക്കാൻ വേണ്ടിയല്ല. കർത്തൃത്വം തന്നെ പാടേ ദൂരീകൃതമായപ്പോൾ ഹന്തൃത്വം ഒരിക്കലും സംഭാവ്യമല്ലല്ലോ. രജ്ജു സർപ്പത്തെ കയറാണെന്നു് അറിഞ്ഞശേഷം ആരാണ് അതിനെ പ്രഹരിക്കുക ? പ്രഹരിച്ചാലും സർപ്പത്തിന്നു ക്ഷോഭവും തനിക്കു പാമ്പുകടിയും ഉണ്ടാകുമെന്നു് ആക്കാണു വിചാരമുണ്ടാവുക ?

(തുടരും)

# ഒരു മഹാത്മാവു് ജനിക്കുന്നു

പ്രവ്രാജികാ അജയപ്രാണാ

‘‘ദേവീ, ആ വിശ്വാമിത്രമുനിയുടെ ആശ്രമത്തിൽച്ചെന്നു് കുറച്ചു് ഉപ്പു് യാചിച്ചു് മേടിച്ചു കൊണ്ടുവരൂ. വേഗം വേണം’’

‘‘എന്താണവിടുന്നീ പറയുന്നതു്?.’’ ഭർത്താവിൻെറ ആജ്ഞ കേട്ടു് ഞെട്ടിത്തരിച്ച അരുന്ധതീദേവി പറഞ്ഞുപോയി. ‘‘എനിക്കു് അങ്ങീ പറഞ്ഞ വാക്കുകളുടെ അർത്ഥം ശരിക്കു മനസ്സിലായില്ല.’’ ദേവിയുടെ ശബ്ദം തെല്ലൊന്നുയർന്നു. ‘‘എൻെറ നൂറു പുത്രന്മാരെ യാതൊരു ദാക്ഷിണ്യവും കൂടാതെ വെട്ടി വെട്ടി നുറുക്കിയ ആ....ആ....’’ ഗദ്ഗദത്താൽ ആ കണ്ഠം അടഞ്ഞുപോയി. കഴിഞ്ഞദിവസങ്ങളിലെ സംഭവങ്ങൾ ഒന്നൊന്നായി ആ മാതൃചക്ഷുസ്സുകൾക്കു മുമ്പിൽ മിന്നി മറഞ്ഞു. സ്നേഹവും ആഹ്ലാദവും അലതല്ലി മറിഞ്ഞിരുന്ന തൻെറ കുടിലിനെ ഞൊടിയിടയ്ക്കുള്ളിൽ ഒരു ചുടലക്കളമാക്കി മാററിയ, തൻെറ ഓമനപ്പുത്രന്മാരെ – നിഷ്കളങ്കതയൊഴികെ മററൊന്നും രുചിച്ചറിഞ്ഞിട്ടില്ലാത്ത ആ യുവകോമളന്മാരെ–രക്തക്കളത്തിൽ മുങ്ങി പിടഞ്ഞു പിടഞ്ഞു് മരിക്കാനിടയാക്കിയ, പ്രശാന്തഗംഭീരമായ ആശ്രമാന്തരീക്ഷത്തിൽ വേദനയും രോദനവും തളംകെട്ടിനിർത്തിയ ആ നരാധമൻെറ അടുത്തു ചെന്നു്, ഇതിനെല്ലാം മൂകസാക്ഷിത്വം വഹിച്ചു് ദുഃഖം നിശ്ശബ്ദമായി കുടിച്ചിറക്കി നീറി നീറിക്കഴിയുന്ന തന്നോടാണു് മഹർഷി ഉപ്പു് യാചിക്കാൻ ആവശ്യപ്പെടുന്നതു്! അരുന്ധതീദേവിയുടെ പാതിവ്രത്യശക്തിക്കു് ഭർത്താവിൻെറ മനോഭാവം അളക്കാനുള്ള കെൽപുണ്ടായില്ല. അല്പസമയത്തിനകം മനോനിയന്ത്രണം വീണ്ടെടുത്തു് ദേവി തുടർന്നു, ‘‘എൻെറ പുത്രന്മാരെല്ലാവരും വേദവേദാന്തങ്ങളുടെ പാരഗന്മാരായിരുന്നു. അങ്ങൊന്നു് ആ ഗ്രന്ഥം അടച്ചുവെച്ചു് പുറത്തു വന്നു് നോക്കൂ. എത്ര മനോമോഹനമായ പൂനിലാവു്! ഇപ്രകാരം ധവളിമയേറിയ ചന്ദ്രകിരണങ്ങൾ എമ്പാടും കുളുർമ്മ വർഷിക്കുന്ന രാത്രികളിൽ സുകുമാരശരീരികളായ നമ്മുടെ പുത്രന്മാർ കുടിലിന്നകത്തിരിക്കാൻ വയ്യാതെ ഉച്ചൈസ്തരം വേദപാരായണം ചെയ്തുകൊണ്ടു് കാനനത്തിലെങ്ങും ചുററിസഞ്ചരിക്കും. അങ്ങേയ്ക്കതു് ഓർമ്മവരുന്നില്ലേ? ആ നദീപുളിനം അവരുടെ കാല്പാടുകളെക്കൊണ്ടു് പുളകം കൊള്ളും. ഇതിനെയെല്ലാം എന്നെന്നേയ്ക്കുമായി ഇല്ലാതാക്കിയ ഒരുവൻെറ അടുത്തു ചെന്നു് ഞാൻ ഉപ്പു് യാചിക്കണംപോലും! ഹൊ, എൻെറ പ്രഭോ, എനിക്കങ്ങയെ ഇതുവരെ തെല്ലും മനസ്സിലായിട്ടില്ല.’’

ശാന്തസുന്ദരമായ ഗഗനമാർഗ്ഗത്തിൽക്കൂടി എങ്ങും വെണ്മയും കുളുർമ്മയും വാരിവിതറിക്കൊണ്ടു് ചന്ദ്രബിംബം മന്ദംമന്ദം നീങ്ങുകയാണു്. അങ്ങു് താഴെ മർമ്മരശബ്ദത്തോടുകൂടി ഒഴുകുന്ന നദി ആ വെള്ളിത്തളികയുടെ പ്രതിബിംബത്തെ കോട്ടം തട്ടാതെ പിടിച്ചെടുക്കാൻ കിണഞ്ഞു് പരിശ്രമിക്കുകയാണു്. കാനനദേവതയാകട്ടെ ചന്ദ്രകിരണങ്ങൾവഴി ഒഴുകിവീഴുന്ന വെൺപട്ടുനൂലുകളെ വാരിക്കോരിപ്പിടിക്കാനാഗ്രഹിച്ചുകൊണ്ടു് വൃക്ഷലതാദികളെ മന്ദം മന്ദം ചലിപ്പിച്ചു് അവയ്ക്കിടയിൽ വിടവുകൾ സൃഷ്ടിക്കുകയാണു്. ഈ വിടവുകളിൽക്കൂടി അങ്ങിങ്ങായി തെളിഞ്ഞുകാണപ്പെട്ടിരുന്ന ആശ്രമങ്ങളിലൊന്നിലാണു് വസിഷ്ഠമഹർഷിയുടെയും അരുന്ധതീദേവിയുടേയും താമസം.

ആശ്രമത്തിനകത്തു് ഒരു കോണിൽ സദാ എരിഞ്ഞുകൊണ്ടിരിക്കുന്ന അഗ്നിക്കു സമീപം ഇരിപ്പുറപ്പിച്ചിരിക്കുകയാണു് ബ്രഹ്മർഷിമാരിൽ ശ്രേഷ്ഠനായ വസിഷ്ഠമഹർഷി. മുമ്പിൽ തുറന്നുവെച്ചിരിക്കുന്ന ഗ്രന്ഥത്തെ സുസൂക്ഷ്മം പരിശോധിക്കുകയാണു് മഹർഷി. വിശ്വാമിത്രനെഴുതിയ ഒരു ഗ്രന്ഥമാണു് അതു്. അതിലെ പാകപ്പിഴകൾ തിരുത്തിക്കൊടുക്കുകയാണു്

അദ്ദേഹം. അരുന്ധതീദേവിക്ക് കോപവും താപവും വർദ്ധിച്ചുവരികയാണ്. ഗ്രന്ഥത്തിൽ നിന്നു കണ്ണെടുക്കാതെതന്നെ മുനി ദേവിയോടരുളിച്ചെയ്തു, ''പക്ഷെ, ആ പ്രകൃതിസൌകുമാര്യത്തേക്കാൾ എത്രയോ മടങ്ങ് സുന്ദരമോഹനമാണെന്നറിയാമോ ഈ ഗ്രന്ഥത്തിനു പിന്നിലുള്ള കുശാഗ്രബുദ്ധി! ദേവീ, ഞാനദ്ദേഹത്തെ യഥാർത്ഥമായും സ്നേഹിക്കുന്നുണ്ട്.''

അരുന്ധതീദേവിയ്ക്ക് സ്വന്തം ചെവികളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. ദേവി അത്ഭുതത്തോടെ ചോദിച്ചു: ''എന്നിട്ട്, എന്നിട്ടെന്തുകൊണ്ടാണ് അവിടുന്ന് അദ്ദേഹത്തെ 'ബ്രഹ്മർഷി' എന്ന് വിളിക്കാൻ കൂട്ടാക്കാത്തത്? അങ്ങ് അന്നുതന്നെ സമ്മതിച്ചുകൊടുത്തിരുന്നെങ്കിൽ ഈ കുഴപ്പം വല്ലതും വരുമായിരുന്നോ? നമ്മുടെ ഓമനമക്കളെ കുരുതികൊടുക്കേണ്ടിവരുമായിരുന്നോ?''

അഗാധജ്ഞാനത്തിൻേറയും നിതാന്തതപസ്സിൻേറയും ഫലസ്വരൂപമായി സദാ ബ്രഹ്മത്തെത്തന്നെ ഉററുനോക്കിക്കൊണ്ടിരിക്കുന്ന ആ രണ്ടു കണ്ണുകൾ പതുക്കെ ഗ്രന്ഥത്തിൽനിന്നുയർന്ന് ദേവിയുടെ ആശ്ചര്യം നിഴലിക്കുന്ന മുഖത്തു് പതിഞ്ഞു. ശാന്തഗംഭീരമായ സ്വരത്തിൽ മുനി പറഞ്ഞു: ''എൻെറ ദേവീ, എനിക്കദ്ദേഹത്തോടുള്ള സ്നേഹക്കൂടുതലുകൊണ്ടാണ് ഞാനന്ന് അദ്ദേഹത്തെ 'ബ്രഹ്മർഷി' എന്ന് വിളിക്കാതിരുന്നതു്. ഞാനതു് വിളിക്കാതിരുന്നതുകൊണ്ട് ഇനിയും ബ്രഹ്മർഷിയായിത്തീരാനുള്ള മാർഗ്ഗം അദ്ദേഹത്തിൻെറ മുമ്പിൽ തുറന്നുതന്നെ കിടക്കുന്നു.''

വിശ്വാമിത്രമുനി തൻെറ ആശ്രമത്തിൽ ധ്യാനത്തിന്നിരിക്കുകയാണ്. പക്ഷെ കോപം, ലജ്ജ, അപമാനബോധം, അഹങ്കാരം എന്നിവ പതഞ്ഞു പൊങ്ങിക്കൊണ്ടിരുന്ന മനസ്സിനെ എത്ര ശ്രമിച്ചിട്ടും ധ്യേയവസ്തുവിൽ ഉറപ്പിച്ചുനിർത്താൻ അദ്ദേഹത്തിനു് കഴിയുന്നില്ല. ഒടുവിൽ ഒരു വിധത്തിൽ സകല ചിന്തകളേയും തുടച്ചുനീക്കി മനസ്സിനെ സ്വച്ഛമായ ആകാശംപോലെ ശൂന്യമാക്കിനിർത്തേണ്ട താമസം അതാ പൊങ്ങിവരുന്നു രക്തവർണ്ണത്തിലുള്ളൊരു ചോദ്യചിഹ്നം: ''എന്നാലും എന്തൊരു ധിക്കാരമാണ് ആ വസിഷ്ഠനു്! ലോകം മുഴുവൻ എന്നെ ബ്രഹ്മർഷിയെന്നു് വിളിക്കാൻ ഒരുങ്ങിനിന്നിട്ടും ധിക്കാരിയായ അദ്ദേഹത്തിനുമാത്രം അതു് സമ്മതിച്ചുതരാൻ എന്താണിത്ര മടി?'' അവസാനം ഇരിക്കപ്പൊറുതിയില്ലാതെ അദ്ദേഹം ഉറയൂരിയ വാളുമായി ഓടി വസിഷ്ഠൻെറ ആശ്രമത്തിനുനേരെ. ആ ധിക്കാരിയുടെ തല ഉടലിൽനിന്നു വേർപെടുത്തിയിട്ടിനിയൊരു കാര്യം! ആശ്രമസമീപത്തെത്തിയപ്പോഴേയ്ക്കും മുൻപറഞ്ഞ സംഭാഷണം വിശ്വാമിത്രൻെറ കാതുകളിൽ പതിയാനിടയായി. അദ്ദേഹം സ്തബ്ധനായി നിന്നുപോയി. ''എന്തു്, ഞാനെൻെറ അജ്ഞാനം മൂലം എന്തൊരു കൊടുംപാപത്തിനാണ് മുതിന്നതു്. നീചമായ ചിന്തകൾക്കെല്ലാം എത്രയോ ഉപരിയായി നിലകൊള്ളുന്ന ഈ മഹാത്മാവിൻെറ ജീവനെ അപഹരിക്കാനല്ലെ എൻെറ നീചബുദ്ധി എന്നെ ഉപദേശിച്ചതു്? കഷ്ടംതന്നെ.''

ഒരായിരം കടന്നലുകൾ ഒരുമിച്ചു കുത്തിയാലുണ്ടാകുന്ന മനോവേദനയോടെ വിശ്വാമിത്രൻ വാള് ദൂരെ വലിച്ചെറിഞ്ഞ് ഒററക്കുതിക്ക് ആശ്രമത്തിന്നകത്തു കയറി. ഹിമാലയപർവ്വതംപോലെ പ്രശാന്തനും ഗംഭീരനുമായ ആ മഹർഷിവര്യൻെറ തൃപ്പാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്തുകൊണ്ട് പശ്ചാത്താപത്താലുഴലുന്ന മുനി അപേക്ഷിച്ചു: ''ക്ഷമിക്കണം, മഹർഷേ! എനിക്ക് മാപ്പു നൽകണം. ഒരുപക്ഷെ ആ മാപ്പിനുപോലും അർഹത എനിക്കില്ലെന്നു വന്നേക്കാം.'' ഇത്രയും പറഞ്ഞു നിർത്തി. തേട്ടിത്തേട്ടിവന്ന നൈസർഗ്ഗികമായ അഹങ്കാരം കൂടുതൽ വാക്കുകളെ ആ തൊണ്ടയിൽനിന്നും പുറത്തു വരാൻ അനുവദിച്ചില്ല.

ശാന്തിയും വാത്സല്യവും ഒഴുകിയൊലിക്കുന്ന രണ്ട് ഹസ്തങ്ങൾ വിശ്വാമിത്രനെ പൊക്കിയെടുക്കാൻ മുന്നോട്ടു നീങ്ങി. ''എഴുന്നേൽക്കൂ, ബ്രഹ്മർഷേ!'' ആ വാക്കുകൾ ആശ്രമത്തിൻെറ ചുവരുകളിൽച്ചെന്നലച്ച് പ്രതിധ്വനിച്ചു. ചുററുപാടുമുള്ള അന്തരീക്ഷവും വനാന്തരങ്ങളിലെ മുക്കുകളും കോണുകളും അതേററുപാടി. വിശ്വാമിത്രന് താൻ കേട്ടതു് ശരിയോ എന്ന് ആദ്യം വിശ്വസിക്കാൻ കഴിഞ്ഞില്ല. എന്തു്! സ്വയം വസിഷ്ഠമഹർഷിതന്നെ ഇതാ

തന്നെ 'ബ്രഹ്മർഷേ' എന്നു് അഭിസംബോധനം ചെയ്യുന്നു എന്നോ !

'ഇനിയും എന്നെ കളിയാക്കല്ലെ, മഹർഷേ,' അദ്ദേഹം പറഞ്ഞു. ''സത്യമല്ലാത്ത ഒന്നും ഞാൻ ഒരിക്കലും പറയാറില്ലല്ലൊ,'' വസിഷ്ഠൻ മറുപടി പറഞ്ഞു. ''നിങ്ങളിന്നു് ബ്രഹ്മർഷി യായിക്കഴിഞ്ഞു. നിങ്ങളുടെ ഉള്ളിൽ കുടി കൊണ്ടിരുന്ന അഹങ്കാരത്തേയും ദുർമ്മോഹ ത്തേയും കഴുകിക്കളഞ്ഞു് നിങ്ങളിന്നു് സ്വയം ആ പദവിക്കു് അർഹനായിത്തീർന്നിരിക്കുക യാണു്.''

''എങ്കിൽ, എന്നെ ബ്രഹ്മവിദ്യ അഭ്യസി പ്പിക്കണം.'' എന്നായി വിശ്വാമിത്രൻ.

''അതിനു് ഏററവും അനുരൂപനായ വ്യക്തി അനന്തദേവനാണു്. അങ്ങോട്ടുചെല്ലൂ'', വസിഷ്ഠൻ ഉപദേശിച്ചു.

* * * *

ഭൂഗോളത്തെ ശിരസ്സിൽ താങ്ങിക്കൊണ്ടു് നില്ക്കുകയാണു് അനന്തദേവൻ. വിശ്വാമിത്രൻ അവിടെയെത്തി തന്റെ ആവശ്യം അറിയിച്ചു. ഉടനെ അനന്തദേവൻ പറഞ്ഞു, ''ശരി, അതി നൊരു വിരോധവുമില്ല. ഞാനിപ്പോഠം ത്തന്നെ അങ്ങേയ്ക്കു് ബ്രഹ്മവിദ്യ ഉപദേശിച്ചു തരാം. പക്ഷെ അതിനുമുമ്പായി ഞാനിത്ര നാളും ചുമന്നുകൊണ്ടുനിന്നിരുന്ന ഈ ഭൂഗോ ളത്തെ അല്പനേരത്തേയ്ക്കൊന്നു് താങ്ങിപ്പിടിച്ചു് നില്ക്കണം.'' വിദ്യാഭ്യയനത്തിനുമുമ്പായി ഗുരു ശുശ്രൂഷചെയ്തു് ഗുരുവിനെ പ്രീണിപ്പിക്കേ ണമെന്നതു് നിയമാധിഷ്ഠിതം മാത്രമാണല്ലൊ.

താനിതുവരെച്ചെയ്ത തപസ്സിന്റെയെല്ലാം ശക്തിയെ സ്മരിച്ചുകൊണ്ടു് വിശ്വാമിത്രൻ തോളുനീട്ടി. ''ഓഹോ, ഇങ്ങോട്ടു് തന്നേക്കൂ. എന്നിട്ടു് കുറച്ചു് വിശ്രമിച്ചോളൂ. ഞാൻ താങ്ങിക്കോളാം ഭൂമിയെ.''

''എന്നാലിതാ എടുത്തോളൂ'', എന്നു പറഞ്ഞുകൊണ്ടു് അനന്തദേവൻ നിന്നിടത്തു നിന്നു് കുറച്ചൊന്നു് മാറിനിന്നു.

ഇടിവെട്ടും പോലെ ഭയങ്കരശബ്ദത്തോടെ ഭൂമി അതിവേഗത്തിൽ വട്ടം കറങ്ങാൻ തുടങ്ങി. വിശ്വാമിത്രനു് ഒന്നു് തൊടാനുംകൂടി പററുന്നില്ല. വട്ടംകറങ്ങി വട്ടംകറങ്ങി ഭൂമി യതാ കീഴോട്ടു് കീഴോട്ടു് പോവുകയാണു്.

''നില്ക്കവിടെ, ഞാനിന്നുവരെ ചെയ്ത തപോബലം മുഴുവനും ഇതാ സമർപ്പിക്കുന്നു. ഭൂമി കീഴോട്ടു് പതിക്കാതിരിക്കട്ടെ''– നിസ്സ ഹായനായ വിശ്വാമിത്രൻ ആ ശബ്ദകോലാ ഹലത്തിന്നിടയിൽ വിളിച്ചുപറഞ്ഞു.

''കഷ്ടം, എന്റെ വിശ്വാമിത്രാ, ഈ ഭൂമിയെ യഥാസ്ഥാനത്തു് നിർത്തുവാൻ വേണ്ടത്ര തപസ്സുപോലും നിങ്ങഠംക്കു് ഇതു വരെ ചെയ്യാനൊത്തിട്ടില്ല'', അനന്തദേവൻ അലറി, ''ആട്ടെ, ഏതെങ്കിലും ഒരു മഹാത്മാ വിന്റെ സംസർഗ്ഗത്തിനുള്ള ഭാഗ്യം നിങ്ങഠംക്കു് വല്ലപ്പോഴും ഉണ്ടായിട്ടുണ്ടോ? എങ്കിൽ അതു വഴി ആർജ്ജിക്കാൻ കഴിഞ്ഞിട്ടുള്ള പുണ്യത്തെ ഇവിടെ സമർപ്പിക്കൂ !''

''അയ്യോ, ഒരു നിമിഷനേരത്തേയ്ക്കുമാത്രം, ഞാൻ വസിഷ്ഠന്റെ സമീപത്തുണ്ടായിരുന്നു,'' വിശ്വാമിത്രൻ കേണു.

''ആ നിമിഷനേരത്തെ സംസർഗ്ഗത്തിൽ നിന്നും ലഭിച്ച പുണ്യത്തെയെങ്കിലും നേരം വൈകിക്കാതെ വേഗം സമർപ്പിക്കൂ,'' അനന്ത ദേവൻ ധൃതികൂട്ടി.

''ഞാനിതാ അതെല്ലാം സമർപ്പിക്കുന്നു,'' വിശ്വാമിത്രൻ ഉടനെ സമ്മതിച്ചു. അദ്ഭുതം ! ലോകമെങ്ങും നടുങ്ങുമാറുള്ള ഭീകരശബ്ദ ത്തോടെ അതിവേഗത്തിൽ ചുററിക്കറങ്ങി ത്താണുകൊണ്ടിരുന്ന ഭൂമിയുടെ ചലനം സാവ ധാനത്തിൽ കുറഞ്ഞുവരികയും താമസംവിനാ അതു് പൂർവ്വസ്ഥാനത്തു് വന്നെത്തുകയും ചെയ്തു.

''ഇനി എനിക്കു് ബ്രഹ്മജ്ഞാനം തന്നു കൂടെ?'' വിശ്വാമിത്രൻ യാചിച്ചു.

''വിഡ്ഢി !'' അനന്തദേവൻ ശാസിച്ചു, ''ആരുടെ ഒരു നിമിഷനേരത്തെ സംസർഗ്ഗ ത്തിൻഫലമായി കിട്ടിയ പുണ്യത്തിന്റെ ശക്തികൊണ്ടു് വട്ടം കറങ്ങിത്താണുകൊണ്ടി രുന്ന ഭൂമിയെ നിങ്ങഠംക്കു് തിരികെ വീണ്ടും സ്വസ്ഥാനത്തെത്തിക്കാൻ കഴിഞ്ഞുവോ, ആ മഹാത്മാവിനെ വിട്ടു് എന്റെയടുത്താണോ വരുന്നതു് ബ്രഹ്മജ്ഞാനവും തേടി?''

വിശ്വാമിത്രൻ കോപംകൊണ്ട് വിവശനായി. ങ്ആഹാ, അപ്പോൾ വസിഷ്ഠൻ നമ്മെ വെറുതെ ഇട്ട് കരങ്ങുകളിപ്പിക്കുകയായിരുന്നു അല്ലേ? അദ്ദേഹം ഒരോട്ടത്തിന് വസിഷ്ഠാശ്രമത്തിലെത്തി, ആ മഹാപുരുഷനെ ഭർത്സിക്കാൻ തുടങ്ങി തന്നെ ഇങ്ങനെ ഇട്ട് കളിപ്പിച്ചതിനുള്ള കാരണം അറിഞ്ഞേ അടങ്ങൂ.

യാതൊരു ഭാവഭേദവുംകൂടാതെ സ്വതഃസിദ്ധമായ ശാന്തതയോടെ വാത്സല്യപൂർവ്വം മുനിയരുളിച്ചെയ്തു, "പക്ഷെ, വിശ്വാമിത്രമഹർഷേ, അങ്ങ് എന്നോട് ആവശ്യപ്പെട്ട സമയത്തു് ഞാനങ്ങേയ്ക്ക് ബ്രഹ്മവിദ്യ ഉപദേശിച്ചിരുന്നെങ്കിൽ അന്നങ്ങയ്ക്ക് അതിൻെറ ശരിയായ ഗൌരവവും മൂല്യവും മനസ്സിലാകുമായിരുന്നില്ല. ഇതാണ് സത്യം. എന്നാൽ ഇപ്പോൾ അങ്ങയ്ക്കെന്നിൽ വേണ്ടത്ര വിശ്വാസം വന്നു കഴിഞ്ഞിരിക്കുന്നു. ഇനി എന്നിൽനിന്ന് ബ്രഹ്മവിദ്യ അഭ്യസിക്കാം."

അങ്ങനെ വസിഷ്ഠമഹർഷിയുടെ പക്കൽനിന്നും ബ്രഹ്മവിദ്യ അഭ്യസിച്ച് വിശ്വാമിത്രൻ ഒരു യഥാർത്ഥ ബ്രഹ്മർഷിയായിത്തീർന്നു.

ഇതാണ് ഭാരതത്തിൻെറ പാരമ്പര്യം. പുരാതനകാലത്തെ നമ്മുടെ നാട്ടിലെ ഋഷിപുംഗവന്മാർ ഇത്തരത്തിലുള്ളവരായിരുന്നു. ശത്രുവിനോടുപോലും നിരുപമമായ സ്നേഹവാത്സല്യം, അത്യന്തം ദ്രോഹിക്കുന്നവനോടും അപാരമായ കരുണ, ഇങ്ങോട്ട് എത്രതന്നെ ഉപദ്രവം ചെയ്യുവനുപോലും നിരുപാധികമായി മാപ്പരുളുവാനുള്ള വ്യഗ്രത, അന്യനായ ഏതൊരുവനിലും ഉള്ള നന്മയെ കാണുവാനും അതാസ്വദിച്ചാറ്റാദിക്കാനുമുള്ള കെല്പ് – ഈവക സദ്ഗുണങ്ങളുടെ വിളനിലമായിരുന്നു അന്നത്തെ മുനീശ്വരന്മാരുടെ ഹൃദയം. ഈ ഭൂഗോളത്തിൻെറ ഭാരം മുഴുവൻ ഒരു ചുമലിൽ കുസലെന്യേ താങ്ങിനില്ക്കാൻ തക്കവണ്ണം ഒരുവനെ ശക്തനാക്കിത്തീർക്കുന്നതായിരുന്നു അവരുടെ തപോബലം. ഇത്തരം മഹർഷീശ്വരന്മാർ പണ്ടുകാലത്തെപ്പോലെതന്നെ എന്നുമെന്നും ഭാരതത്തിൽ ജനിക്കുന്നുണ്ട്, ഇപ്പോൾ ജീവിച്ചിരിപ്പുമുണ്ട്. ഒരു പക്ഷെ ഇന്നു ജീവിച്ചിരിപ്പുള്ള മഹാത്മാക്കളിൽപ്പലരും പുരാതന ഋഷിപുംഗവന്മാരേക്കാൾ ശ്രേഷ്ഠതയിൽ ഒരു മാററു് മുന്തിനിൽക്കുന്നവർതന്നെ ആയിക്കൂടെന്നില്ല. സത്യസന്ധത, ഹൃദയവിശാലത, ശത്രുക്കളോടും മിത്രങ്ങളോടും ഒരുപോലെ വാത്സല്യം കവിഞ്ഞൊഴുകുന്ന മനസ്സ്, ലോകത്തിലെ ഏതു ശക്തിയേയും ചെറുത്തുനിൽക്കാൻ കെല്പുള്ള തപോബലം, പർവ്വതസമാനമായ ആപത്തുകൾക്കു മുമ്പിലും തെല്ലും പതറാത്ത മനോധൈര്യവും ശാന്തതയും –ഇവയെല്ലാം ഒന്നിനോടൊന്ന് ഭംഗിയാംവണ്ണം ചേർന്നിണങ്ങി ഈശ്വരൻെറ അദ്ഭുതസൃഷ്ടികളായി വിലസുന്ന മഹാപുരുഷന്മാരുടെ വീര്യത്തിന്മേലാണ് ഭാരതം ഇന്നുവരെ നശിക്കാതെ നിലനിന്നു പോന്നതു്, എന്നും നശിക്കാതെ നില്ക്കുകയും ചെയ്യുക. ആ മഹർഷിപുംഗവന്മാരുടെ കാല്പാടുകൾ നമുക്കും പിന്തുടരാം. അവരുടെ അനുഗ്രഹാശിസ്സുകൾ തന്നെ നമ്മുടെ വഴി തെളിയിക്കട്ടെ!

---

സകലമനുഷ്യരേയും, ഓരോ സ്ത്രീയെയും പുരുഷനെയും, ഈശ്വരനായി കാണുക. വാസ്തവത്തിൽ ആരെയും 'സഹായിക്കാൻ' നിങ്ങൾക്കു കഴിയില്ല, 'സേവനം' ചെയ്യാനേ കഴിയൂ. ജഗദീശ്വരൻെറ സന്താനങ്ങളെ സേവിക്കുക. ജഗദീശ്വരനെത്തന്നെ സേവിക്കുക. ഈശ്വരൻ തൻെറ അനേകായിരം സന്താനങ്ങളിൽ ഒരാളെയെങ്കിലും സേവിക്കാൻ നിങ്ങളെ അനുവദിക്കുന്നുവെങ്കിൽ നിങ്ങൾ അനുഗൃഹീതനായി. പക്ഷേ, അതിനെപ്പററി ഏറെ അഭിമാനിച്ചുകളയരുതു്. മററുള്ളവർക്കു കിട്ടാത്ത ആ അവകാശം നിങ്ങൾക്കു കിട്ടിയതു നിങ്ങളുടെ അപൂർവ്വസൗഭാഗ്യംകൊണ്ടാണ്. പൂജയുടെ നിലയിൽ വേണം സേവനമനുഷ്ഠിക്കുക. ദീനരും ദരിദ്രരുമുള്ളതു നമ്മുടെ മോക്ഷത്തിനു വഴി തെളിയിക്കാനാണ്. കുഷ്ഠരോഗിയുടെയും ഭ്രാന്തൻെറയും പാപിയുടെയും രൂപത്തിൽ വരുന്നതു് ഈശ്വരൻതന്നെയാണ്. ആ ഈശ്വരനെ സേവിച്ചു മോക്ഷം പ്രാപിക്കുക.

—വിവേകാനന്ദസൂക്തങ്ങൾ

# ചതുർവ്വിധഭക്തി

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

## I

**ചതുർവ്വിധാ ഭജന്തേ മാം ജനാസ്സുകൃതിനോഽർജ്ജുന**
**ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച ഭരതർഷഭ.**

ആർത്തൻ, അർത്ഥാർത്ഥി, ജിജ്ഞാസു, ജ്ഞാനി എന്നിങ്ങനെ ഭഗവാനെ ഭജിക്കുന്നവർ നാലു തരക്കാരാകുന്നു. ആർത്തനെന്നാൽ ദുഃഖിതൻ –, ആധി, വ്യാധി, പുത്രനാശം, ശത്രുപീഡ മുതലായ സങ്കടങ്ങൾകൊണ്ടു കുഴങ്ങിയവൻ, അർത്ഥാർത്ഥിയെന്നാൽ വിഷയാസക്തൻ – ദുഃഖമില്ലെങ്കിലും സുഖം പോരെന്നുവെച്ച് സന്തതി, സമ്പത്ത്, യശസ്സ്, ഐശ്വര്യം തുടങ്ങിയ ഭോഗങ്ങളെ അധികമധികം സമ്പാദിയ്ക്കാനഭിലഷിക്കുന്നവൻ. യഥാർത്ഥമറിവാനിച്ഛിയ്ക്കുന്നവനാണ്, അതായത് ജീവന്റെയും ജഗത്തിന്റെയും ഈശ്വരന്റെയും പരമാർത്ഥം ഗ്രഹിച്ചാൽകൊള്ളാമെന്നു കാംക്ഷിക്കുന്നവനാണ്, ജിജ്ഞാസു. അതറിഞ്ഞവനത്രേ, എന്നുവെച്ചാൽ 'തത്ത്വംപദാർത്ഥൈക്യത്തെ' സാക്ഷാത്കരിച്ചു കൃതകൃത്യനും പൂർണ്ണകാമനുമായിത്തീർന്നവനത്രേ, ജ്ഞാനി. ഈ നാലുതരം ഭക്തന്മാരുടെ ഭക്തിയെയാണ് ചതുർവ്വിധഭക്തി കൊണ്ടു വിവക്ഷിച്ചിട്ടുള്ളത്.

'സുകൃതിനഃ' എന്ന പദം ചതുർവ്വിധഭക്തന്മാരുടെയും ഹേതുഗർഭമായ സാമാന്യവിശേഷണമാകുന്നു. സുകൃതമുള്ളവൻ മാത്രമാണ് ആർത്താദ്യവസ്ഥകളിൽ ഈശ്വരനെ സേവിക്കുന്നത്. പുണ്യമില്ലെങ്കിൽ എത്ര വ്യസനമനുഭവിച്ചാലും എത്രമാത്രം ഭോഗാസക്തിയുണ്ടായാലും ബുദ്ധി ഹരിപാദങ്ങളിലേയ്ക്കു തിരിയുകയില്ല. ഗജേന്ദ്രൻ സുകൃതിയല്ലായിരുന്നുവെങ്കിൽ പ്രാണകൃച്ഛ്റത്തിൽ ജ്ഞാതിവർഗ്ഗത്തെ വിട്ടു ഗരുഡധ്വജനെ ആശ്രയിക്കില്ലായിരുന്നു. നാരായണഭട്ടതിരി പുണ്യവാനായിരുന്നില്ലെങ്കിൽ രോഗശയ്യയിൽ വൈദ്യനെയല്ലാതെ ഗുരുവായൂരപ്പനെ സേവിക്കാതിരുന്നേനെ. ധ്രുവൻ സാമ്രാജ്യപ്രാപ്തിയ്ക്കു മധുവനത്തിൽ മധുസൂദനനെ ആരാധിച്ചതും അദിതി പുത്രലാഭത്തിനു പയോവ്രതമനുഷ്ഠിച്ചതും ശുഭപരിപാകംകൊണ്ടാകുന്നു. ശുഭസമ്പത്തിയുടെ വിരഹത്തിൽ ധ്രുവൻ സേനാസഞ്ചയനത്തിനും അദിതി രസായനസേവനത്തിനുമാവും പുറപ്പെട്ടിരിക്കുക. ജിജ്ഞാസുക്കളായ ഉദ്ധവ,ദേവഹൂത്യാദികളും നരേന്ദ്രലാട്ടപ്രഭൃതികളും ഭാഗ്യശാലികളായിരുന്നതിനാൽ ഗ്രന്ഥാലോകത്തിനുപകരം ഭഗവത്സപര്യയ്ക്കു ബദ്ധകങ്കണന്മാരായി. അവർ മന്ദഭാഗ്യന്മാരാണെങ്കിൽ ജിജ്ഞാസാശമനത്തിൽ പുസ്തകപാഠത്തെയും പ്രാണായാമത്തെയുമല്ലാതെ നാരായണഭജനത്തെ ഒരിക്കലും പരായണമായി കൈയ്ക്കൊള്ളില്ലായിരുന്നു. അതുപോലെ, ബ്രഹ്മജ്ഞന്മാരും ആത്മാരാമന്മാരുമായ നവയോഗിനാരദശുകസനകാദികൾ കൃതപുണ്യപുഞ്ജന്മാരായതുകൊണ്ട് മുക്താവസ്ഥയിലും 'ലീലയാ വിഗ്രഹം കൃത്വാ' ഭഗവാനെ ഭജിച്ചുകൊണ്ടിരിക്കുന്നു. ദൈവാനുഗ്രഹലഭ്യമായ ആ ഏതോ വിലക്ഷണസുകൃതമില്ലായിരുന്നെങ്കിൽ ശുകസനകാദികൾക്ക്, സാധാരണജ്ഞാനികൾക്കെന്നെ മാതിരി, കൈവല്യത്തിൽ പൂർണ്ണലയംകാരണം ഭജനാനന്ദം നഷ്ടമായേനേ. സർവ്വജഗത്തിനെയും ഭസ്മസാത്കരിക്കുന്ന ജ്ഞാനാഗ്നിയിൽ ശ്യാമസുന്ദരന്റെ ആനന്ദമൂർത്തിയെയും വംശീനിനാദത്തെയും അവതാരലീലയെയും ഭക്തവാത്സല്യത്തെയും ദഹിപ്പിക്കാതെ കാത്തുരക്ഷിക്കാനും കണ്ടാസ്വദിക്കാനും ആ പരമഭാഗവതന്മാർക്കു സാധിച്ചത് അന്യാദൃശമായ പുണ്യാതിശയം കൊണ്ടാകുന്നു. ഭക്തിയുടെ ഈ സുദുർല്ലഭതയെ വിചാരിച്ചാണ് മുക്താവതംസമായ ശുകബ്രഹ്മം, 'മുകുന്ദോ മുക്തിം ദദാതി കർഹിചിത് സ്മ ന ഭക്തിയോഗം' എന്നും,

ഇത്ഥം സതാം ബ്രഹ്മസുഖാനുഭൂത്യാ
ദാസ്യം ഗതാനാം പരദൈവതേന

മായാശ്രിതാനാം നരദാരകേണ
സാകം വിജഹ്രുഃ കൃതപുണ്യപുഞ്ജാഃ.

എന്നും വിലപിക്കുന്നതു്. വ്യാസനന്ദനനെപ്പോലുള്ള നിർഗ്രന്ഥന്മാരും ആത്മാരാമന്മാരുമായ അപൂർവ്വം മുനിമാർ മാത്രം അതിസുകൃതത്തിന്റെ വൈഭവത്താൽ അനന്തകല്യാണഗുണഗണാർണ്ണവനായ ഉരുക്രമനിൽ അഹൈതുകഭക്തിയെ ചെയ്തുകൊണ്ടിരിക്കുന്നു.

ഉദാരാസ്സർവ്വ ഏവൈതേ ജ്ഞാനീ ത്വാത്മൈവ മേ മതം
ആസ്ഥിതസ്സ ഹി യുക്താത്മാ മാമേവാനുത്തമാം ഗതിം

ഈ നാലു ജാതി ഭക്തന്മാരും ധന്യന്മാർ തന്നെ. എല്ലാവർക്കും മുക്തി തീർച്ചയാണു്. ജ്ഞാനിയ്ക്കു സദ്യോമുക്തിയും ആർത്താദികൾക്കു ജ്ഞാനദ്വാരാ ക്രമമുക്തിയുമെന്നു മാത്രം ഭേദം. ജ്ഞാനി മുക്തനായിക്കഴിഞ്ഞു. ഭഗവാന്റെ ആത്മാവായിത്തീർന്നു. ജീവേശ്വരന്മാർ പരസ്പരം കോർത്തിണങ്ങിവശായി. എന്നല്ല മോക്ഷാതിശായിയായ പ്രേമരസമാസ്വദിച്ചു തുടങ്ങി. ആർത്തപ്രഭൃതികൾ ഗച്ഛതാകാലേന ആ പദവിയെ പ്രാപിക്കും. സകാമന്റെ ഈശ്വരാരാധനം നിഷ്കാമതയിലും മോക്ഷത്തിലും പര്യവസാനിക്കുന്നതെങ്ങനെ? ആർത്തിനാശത്തേയും അർത്ഥലാഭത്തെയുമുദ്ദേശിച്ചുകൊണ്ടു നെടുനാൾ സേവിക്കുമ്പോൾ സേവാമഹിമകൊണ്ടു് ആർത്തിക്കും അർത്ഥാശയ്ക്കും അവസാനമില്ലെന്നു തോന്നിത്തുടങ്ങുന്നു. ഒരു സങ്കടമുണങ്ങിയാൽ രണ്ടു സങ്കടങ്ങൾ പുത്തനായി പൊടിക്കുകയാണു ഫലം. പത്തു വിഷയങ്ങൾ കൈയിൽക്കിട്ടിയാൽ ഇരുപതു വിഷയങ്ങൾക്കു പുതുതായി ആശ തളിക്കുന്നതായിട്ടാണനുഭവം. സമൂലമായ സന്താപധ്വംസമോ ആത്യന്തികമായ സന്തോഷലാഭമോ എത്രതന്നെ പ്രയത്നിച്ചാലും സിദ്ധിയ്ക്കുന്നില്ലെന്നു കാണുമ്പോൾ സകാമഭക്തൻ ധർമ്മസംമൂഢചേതസ്സായി അതിന്റെ കാരണമന്വേഷിക്കുന്നു. പിന്നത്തെ അവന്റെ ഭഗവദർച്ചനം ഈ ഗവേഷണത്തോടുകൂടിയാണു്. അപ്പോളവൻ ജിജ്ഞാസുവായി. ജിജ്ഞാസാചോദിതമായ ഉപാസന കുറെ പരിപക്വമാകുമ്പോൾ അകത്തുനിന്നോ പുറത്തുനിന്നോ ലഭിക്കുന്ന സദ്ഗുരൂപദേശത്താൽ വിഷയങ്ങളെല്ലാം അനർത്ഥങ്ങളാണെന്നും പരമാത്മതത്ത്വം മാത്രമാണു് അർത്ഥമെന്നും അവനു മനസ്സിലാകുന്നു. നിത്യനിരതിശയാനന്ദരൂപമായ ആ പരമപുരുഷാർത്ഥത്തെ അർത്ഥിച്ചുകൊണ്ടായി അവന്റെ അനന്തരഭജനം. ആ ഘട്ടത്തിൽ ജിജ്ഞാസു അർത്ഥാർത്ഥിയായി മാറി. അർത്ഥകാമനയോടുകൂടിയ പരിചര്യയുടെ പരിണതാവസ്ഥയിൽ ഈശ്വരാനുഗ്രഹംകൊണ്ടു ജീവപരൈക്യരൂപമായ അദ്വൈതസാക്ഷാത്കാരം സിദ്ധിക്കുന്നു. ഇപ്രകാരമാണു് ആദ്യം സകാമനായിരുന്ന ജീവൻ സുകൃതിയാണെങ്കിൽ ഭജനംകൊണ്ടു ക്രമേണ നിഷ്കാമനും മോക്ഷഭാക്കുമായിത്തീരുന്നതു്.

എന്നാൽ ഭാഗ്യം പരിമിതമാണെങ്കിൽ ബ്രഹ്മഭൂയാവസ്ഥയിൽ ഭജനം അവസാനിച്ചുപോകുന്നു. അനന്തമായ പുണ്യമുണ്ടെങ്കിലേ കൈവല്യദശയിൽപ്പോലും ഭഗവദുപസ്ഥാനം വിരമിക്കാതെ തുടർന്നുകൊണ്ടിരിക്കയുള്ളൂ. മുതലയുടെ കടി വിട്ടുകിട്ടാൻ മാത്രം മോഹിച്ചുകൊണ്ടു് ആദ്യത്തിൽ ഭജിച്ച ഗജേന്ദ്രൻ ഒടുവിൽ സംസാരമോചനംകൊണ്ടുകൂടി തൃപ്തിപ്പെടാതെ,

> ഏകാന്തിനോ യസ്യ ന കഞ്ചനാർത്ഥം
> വാഞ്ഛന്തി യേ വൈ ഭഗവത്പ്രപന്നാഃ
> അത്യദ്ഭുതം തച്ചരിതം സുമംഗളം
> ഗായന്ത ആനന്ദസമുദ്രമഗ്നാഃ.

എന്നു മഹാഭാഗവതന്മാരുടെ മഹാഭാഗധേയത്തിനു ഗൃദ്ധമായി പ്രാർത്ഥിച്ചുതുടങ്ങുന്നതു് അനശ്വരമായ കല്യാണസമ്പത്തുകൊണ്ടാണു്. അക്കൂട്ടത്തിൽ അച്ഛന്റെ മടിയിൽക്കേറാൻ മാത്രം കൊതിച്ചുകൊണ്ടു് ആരംഭത്തിൽ സേവിച്ച ധ്രുവൻ അന്തത്തിൽ ബ്രഹ്മാനന്ദംകൊണ്ടുപോലും അലംഭാവമില്ലാതെ

> യാ നിർവൃതിസ്തനുഭൃതാം തവ പാദപദ്മ-
> ധ്യാനാദ് ഭവജ്ജനകഥാശ്രവണേന വാ സ്യാത്
> സാ ബ്രഹ്മണി സ്വമഹിമന്യപി നാഥ മാഭൂത്
> കിന്ത്വന്തകാസിലുളിതാത് പതതാം വിമാനാത്.

എന്നിങ്ങനെ പഞ്ചമപുരുഷാർത്ഥത്തിൽ ലുബ്ധഹൃദയനായിച്ചമയുന്നതും അക്ഷയ്യമായ സുചരിതത്താലാകുന്നു. അതേമാതിരിതന്നെ ബ്രഹ്മജിജ്ഞാസയോടുകൂടി മാത്രം തുടക്കത്തിൽ ആരാധിച്ച ഉദ്ധവൻ അവസാനത്തിൽ ജ്ഞാനലാഭത്തിൻശേഷവും അപൂർണ്ണനെപ്പോലെ,

നമോഽസ്തു തേ മഹായോഗിൻ പ്രപന്നമനുശാധി മാം
യഥാ ത്വച്ചരണാംഭോജേ രതിഃ സ്യാദനപായിനീ.

എന്നിപ്രകാരം മുക്തിയിൽപ്പോലുംനശിക്കാത്ത ഭക്തിയെ യാചിക്കുന്നതും അഗണ്യമായ പുണ്യ പരിപാകംകൊണ്ടല്ലാതെ മറെറാന്നുകൊണ്ടു മല്ല. അന്യാദൃശസ്വാരസ്യത്താൽ അതിശയച മത്കൃതമായ ഭക്തിരസത്തെ ആസ്വദിച്ച ധന്യ ന്മാൎക്കു 'അഭവോഽപി ഫൽഗുഃ'. 'ന യോഗ സിദ്ധീരപുനർഭവം വാ മയ്യർപ്പിതാത്മേച്ഛതി മദ്വിനാന്യത്'', 'മത്സേവയാ പ്രതീതം ച സാലോക്യാദി ചതുഷ്ടയം, നേച്ഛന്തി സേവയാ പൂൎണ്ണാഃ കുതോഽന്യത് കാലവിദ്രുതം.'

## II

ശ്രീകൃഷ്ണഭഗവാൻ അൎജ്ജുനനു ഉപദേശി ച്ചുകൊടുത്ത ചതുൎവ്വിധഭക്തിയെയാണു ഇതേ വരെ വിവരിച്ചതു്. ഇനി കപിലദേവൻ ദേവ ഹൂതിക്കു പറഞ്ഞുകൊടുത്ത ചതുൎവ്വിധഭക്തി യുണ്ടു്. ആ നാലെണ്ണം താമസൻ, രാജസൻ, സാത്ത്വികൻ, നിൎഗ്ഗുണൻ എന്നിവരുടെ ഭക്തി യാകുന്നു.

അഭിസന്ധായ യോ ഹിംസാം ദംഭം മാത്സര്യമേവ വാ
സംരംഭീ ഭിന്നദൃഗ്ഭാവം മയി കുര്യാത് സ താമസഃ.

അന്യൻ പണ്ടാരമടങ്ങാനും, സ്വന്തം കള്ളത്തരം *ചോദ്യപ്പെടാതിരിക്കാനും മററവനോടു ഒപ്പം പിടിക്കാനും വേണ്ടി ഈശ്വരനെ സേവിക്കുന്ന വൻ താമസൻ. ദിതിയുടെ പുംസവനം ഹിംസാ ഭജനത്തിനും, സ്വൎണ്ണത്തട്ടാന്മാരുടെ 'കേശവ കേശവ, ഗോപാല ഗോപാല, ഹരി ഹരി, ഹര ഹര' ജപം ദംഭഭക്തിക്കും, പൌണ്ഡ്രകന്റെ വാസുദേവവേഷധാരണം മാത്സൎയ്യസേവയ്ക്കും ഉദാഹരിക്കാം.

വിഷയാനഭിസന്ധായ യശ ഐശ്വര്യമേവ വാ
അൎച്ചാദാവൎച്ചയേദ്യോ മാം പൃഥഗ്ഭാവഃ സ രാജസഃ.

വിത്താപത്യാദിവിഷയങ്ങളെയും സത്കീ ൎത്തിയെയും രാജ്യാധിപത്യത്തെയും മററും കാംക്ഷിച്ചുകൊണ്ടു ഭഗവാനെ ഭജിക്കുന്നവൻ രാജസൻ. പ്രജാകാമനായ ദക്ഷന്റെയും ധന ലുബ്ധനായ സത്രാജിത്തിന്റെയും കവിയശഃ പ്രാൎത്ഥിയായ കാളിദാസന്റെയും ത്രൈലോക്യ ജിഗീഷുവായ മഹാബലിയുടെയും തപസ്സുകൾ പൂൎവ്വോക്തമായ രാജസഭക്തിക്കു ദൃഷ്ടാന്ത ങ്ങളാണു്.

കൎമ്മനിൎഹാരമുദ്ദിശ്യ പരസ്മിൻ വാ തദൎപ്പണം
യജേദ്യഷ്ടവ്യമിതി വാ പൃഥഗ്ഭാവഃ സ സാത്ത്വികഃ.

ഭിക്ഷുപ്രഭൃതികളെപ്പോലെ സ്ഥൂലസൂക്ഷ്മപാപം നശിക്കാൻ വേണ്ടിയോ, അക്രൂരാദികളുടെ മാതിരി ഭഗവാനിലൎപ്പിച്ചുകൊണ്ടോ തത്പ്ര സാദത്തെ സമ്പാദിക്കാനുദ്ദേശിച്ചുകൊണ്ടോ, ദിലീപമുഖ്യന്മാരുടെ കൂട്ടത്തിൽ സ്വധൎമ്മാനു ഷ്ഠാനബുദ്ധിയോടുകൂടിയോ ഉപാസന തുടരുന്ന വൻ സാത്ത്വികൻ.

മദ്ഗുണശ്രുതിമാത്രേണ മയി സൎവ്വഗുഹാശയേ
മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോഽംബുധൌ
ലക്ഷണം ഭക്തിയോഗസ്യ നിൎഗ്ഗുണസ്യ ഹ്യുദാഹൃതം
അഹൈതുക്യവ്യവഹിതാ യാ ഭക്തിഃ പുരുഷോത്തമേ.

ശ്രവണകീൎത്തനാദി ഭാഗവതധൎമ്മാനുഷ്ഠാനത്തി ന്റെ പരിപാകാവസ്ഥയിൽ ഭഗവാനെക്കു റിച്ചു അറിഞ്ഞുകൊണ്ടുണ്ടാകുന്ന വശാവുന്നതും ഇടമുറിയാത്തതും മോക്ഷഫലത്തെപ്പോലും ഇച്ഛിക്കാത്തതുമായ നൈസൎഗ്ഗികചിത്ത വൃത്തിയാണു നിൎഗ്ഗുണഭക്തി. ഈ നാലുജാതി ഭക്തികളിൽവെച്ചു ഗൌണഭക്തികൾ ഭേദധീ യോടുകൂടിയവയാണെന്നു 'ഭിന്നദൃക്' 'പൃഥഗ് ഭാവഃ' എന്ന സഗുണവിശേഷണങ്ങൾ ദ്യോതി പ്പിക്കുന്നു. എന്നാൽ നിൎഗ്ഗുണഭക്തിയിൽ ഭേദ ഭാവമില്ലെന്നത്രേ 'അവ്യവഹിതാ' എന്ന വിശേഷണംകൊണ്ടു വ്യക്തമാകുന്നതു്. നിൎഗ്ഗു ണഭക്തൻ, തന്നെയും ജഗത്തിനെയും ഭഗവാ ങ്കൽനിന്നു വേറെയായിട്ടു ദശിക്കുന്നില്ല. അദ്ദേ ഹത്തിനു മൂന്നും ഒന്നാണു്. ഇങ്ങനെ എല്ലാം ഏകരൂപമായിട്ടുകൂടി ത്രിപുടിയെ നിലനിൎത്തി ക്കൊണ്ടു ഭജനാനന്ദധാരയെ പ്രവഹിപ്പിക്കു ന്നതു നിൎഗ്ഗുണഭക്തിയുടെ വിലക്ഷണപ്രഭാവ മത്രേ. അഘടിതഘടനാപടീയസിയായ ഈ പരഭക്തി അനുപമമഹാപുണ്യമുണ്ടെങ്കിൽ മാത്രമേ അപവൎഗ്ഗാവസ്ഥയിൽ അപഹൃതമാവാതിരിക്കയുള്ളു. നിൎഗ്ഗുണഭക്തനെ ദ്രോഹ ബുദ്ധിയോ വിഷയകാമനയോ മാത്രമല്ല പരമ പുരുഷാൎത്ഥസ്പൃഹപോലും തീണ്ടീട്ടില്ല. അഹ ന്താമമതകളില്ലാത്ത ആ നിഷ്കിഞ്ചനൻ ഒന്നും സമൎപ്പിക്കുന്നില്ല. 'വാസുദേവസ്സൎവ്വം' എന്നനു ഭവിച്ചറിഞ്ഞിരിക്കുന്ന ആ സുദുൎല്ലഭമഹാ

* ചോദ്യപ്പെടുക =വെളിച്ചത്താവുക.

ത്മാവു്. ഇഷ്ടദേവനു നിവേദിക്കാൻ എന്തൊന്നാണു് കൈവശം കാണുന്നതു് ? ആ മഹാവിരക്തനു തന്റെ പ്രാണനാഥൻ സ്വയം സന്തോഷിക്കണമെന്നല്ലാതെ തന്റെ നേരെ സന്തോഷിക്കണമെന്ന ആശയില്ല. എത്ര അങ്ങേ അററത്തോളം ചുഴിഞ്ഞാലും ആ സുകൃതിയുടെ ഭജനത്തിന്റെ മൂലം കാണാൻ അശക്യമാണു്. ഭജനാനന്ദം തനിക്കു സിദ്ധിക്കണമെന്ന ശ്ലാഘ്യകോടിയിൽപ്പെട്ട പുണ്യസങ്കല്പംകൂടി കാണാനില്ല. അത്ര നിഷ്കാമവും പാവനവുമാണു് നിർഗ്ഗുണഭക്തി. കൈവല്യത്തെ പുല്ലായിക്കരുതുന്ന ആ നിഷ്കാമനു വിധിനിഷേധങ്ങളും ബാധകങ്ങളാണോ ? 'ജിജ്ഞാസായാം സമ്പ്രവൃത്തോ നാദ്രിയേത് കർമ്മചോദനാം' എന്നിട്ടു വേണ്ടേ കർത്തവ്യത്വബുദ്ധിയുണ്ടാവാൻ ?

സാലോക്യസാർഷ്ടിസാമീപ്യസാരൂപ്യൈകത്വമപ്യുത
ദീയമാനം ന ഗൃഹ്ണന്തി വിനാ മത്സേവനം ജനാഃ.

ഭഗവദ്ഭജനത്തെ ഒഴിച്ചുവേറെ സായുജ്യപര്യന്തമുള്ള ഏതാനന്ദത്തെയും കൊടുത്താൽക്കൂടി വാങ്ങാതിരിക്കുന്നതു നിർഗ്ഗുണഭക്തിയുടെ സ്വഭാവമാകുന്നു. ഈ നിർഗ്ഗുണഭക്തി വാസ്തവത്തിൽ സിദ്ധിയെക്കാളും അതായതു മുക്തിസിദ്ധിയെക്കാളും ഗരീയസിയാണെന്നു കപിലമുനി അരുളിച്ചെയ്തിട്ടുണ്ടു്. മോക്ഷസുഖമാവട്ടെ ഭക്തിരസമാവട്ടെ അവനവനു വേണമെന്നിച്ഛിക്കുന്നതു സൂക്ഷ്മത്തോളമാലോചിച്ചാൽ ഒരുതരം കാമനതന്നെയാണു്. ആ കാമനകൂടി ഭസ്മീഭവിക്കുമ്പോഴേ ഭക്തി പരമനിർമ്മലവും പ്രോജ്ഝിതകൈതവവുമായിത്തീരുന്നുള്ളു. പ്രേമഭക്തിയുടെ ലക്ഷണം പ്രാണനാഥനായ ഭഗവാനു സുഖമാവണമെന്ന അഭിലാഷവും തദനുസാരിയായ കർമ്മവും മാത്രമാകുന്നു. തനിക്കു സർവ്വപുരുഷാർത്ഥങ്ങളും നഷ്ടപ്പെട്ടാലും തന്റെ പരദേവതയ്ക്കു നിഖിലസൗഭാഗ്യങ്ങളും നിത്യമുണ്ടായിവരണമെന്നുമാത്രമേ ഏകഭക്തിയായ ജ്ഞാനിയും നിർഗ്ഗുണനായ ഭക്തനും പ്രാർത്ഥിക്കയുള്ളൂ. ജ്ഞാനിഭക്തനു് 'അനിച്ഛതോഽപി' മുക്തിഭക്ത്യാനന്ദങ്ങളും സ്വാരസികമായി സിദ്ധിച്ചുകൊണ്ടുതന്നെ ഇരിക്കുകയും ചെയ്യും. എന്നാൽ ഭക്തി പ്രാർത്ഥിക്കാത്ത ഒരു ഭക്തനെ കാണാനില്ലല്ലൊ. ഭക്തിക്കു മോഹിക്കാത്തവൻ ഭക്തനാകുമോ, എന്ന വിചികിത്സ ഉണ്ടാവാം. ഇവിടെ ഭക്തിപദത്തിന്റെ അർത്ഥമാലോചിച്ചാൽ നന്നു്. തത്സുഖസുഖിത്വമാണു ഭക്തി. പ്രേഷ്ഠതമനായ ഭഗവാന്റെ ഐശ്വര്യം, വീര്യം, യശസ്സ്, ശ്രീ, ജ്ഞാനം, ആനന്ദം ഇവയുടെ വൃദ്ധിക്കും സ്ഥൈര്യത്തിനും വേണ്ടി താൻ ബന്ധം, ദൌർബ്ബല്യം, അപമാനം, ദാരിദ്ര്യം, അജ്ഞാനം, നരകം ഇവയെ സന്തോഷപൂർവ്വം ഏററുവാങ്ങാനുള്ള ഭക്തന്റെ സന്നദ്ധതയാണു് തത്സുഖസുഖിത്വം. ഭക്തിജന്യമായ സുഖവിശേഷം തനിക്കു കിട്ടണമെന്നല്ല, ഭഗവാനു സുഖമാവണമെന്നുമാത്രമാണു്, ഭക്തമനോരഥത്തിന്റെ ആകാരം. ഭഗവത്സുഖത്തിനു സ്വസുഖോദ്യമം സ്വല്പമെങ്കിലും പ്രതിബന്ധകമായി വന്നാലോ എന്ന ഭയമല്ലാതെ നിജസുഖത്തിലുള്ള തൃഷ്ണയല്ല ഭക്തന്റെ, ഭക്തിപ്രാർത്ഥനയുടെ ബീജം. ഭഗവാനെ സർവ്വേന്ദ്രിയങ്ങളെക്കൊണ്ടും നിരന്തരം സ്വാദോത്താസ്വാദിക്കാനുള്ള ഉൽക്കലിക അത്യുൽക്കടമാണു്; തദ്വിസ്മരണത്തിൽ പരമവ്യാകുലതയുണ്ടു്, തദ്വിയോഗത്തിലെ ഓരോ നിമിഷവും ഓരോ യുഗംപോലെയാകുന്നു; എന്നാലും തന്തിരുവടിക്കു് അങ്ങനെയാണിഷ്ടമെങ്കിൽ 'ദുസ്സഹപ്രേഷ്ഠവിരഹതീവ്രതാപത്തെ' സസന്തോഷം എത്ര കാലവും സഹിക്കാൻ തയ്യാറാണു്, എന്നതത്രേ നിർഗ്ഗുണഭക്തിയുടെ സ്വഭാവം. ഈ നിർഗ്ഗുണഭക്തിയുടെ പൂർണ്ണഭാവം നന്ദവ്രജസ്ത്രീകളിൽ നന്നായി ഘനീഭവിച്ചുകാണാം. അവരുടെ പാദരേണുവിൽ അഭീക്ഷ്ണശഃ കിടന്നുരുണ്ട ഉദ്ധവങ്കലും ആ ഭാവം ഏതാണ്ടു പകന്നിട്ടുണ്ടു്. ഭഗവത്പാദരജസ്സിൽ വീണുരുണ്ട അക്രൂരക്കാകട്ടെ സാത്ത്വികഭക്തിയുടെ ഭൂമികയോളം മാത്രമേ ആരോഹണം ചെയ്യാൻ സാധിച്ചിട്ടുള്ളു.

'പരസ്മിൻ വാ തദപ്പണം' ഭഗവാൻ എന്റെ നേരെ പ്രസാദിക്കണമെന്ന സ്പൃഹയുണ്ടാകുമ്പോഴാം സാത്ത്വികൻ. ഭഗവാൻ സ്വയം സന്തോഷിക്കണമെന്നുമാത്രം വാഞ്ഛിക്കുമ്പോഴാം നിർഗ്ഗുണൻ. ശ്രീരാമകൃഷ്ണചരിതത്തിലെ ജടാധാരിയെ നിദർശനമായെടുക്കാം. രാമലാലൻ ശ്രീരാമകൃഷ്ണന്റെയല്ലാതെ തന്റെ സമീപത്തിൽത്തന്നെ കളിക്കണമെന്നു് ആ രാമഭക്തനു് ആദ്യത്തിലുണ്ടായിരുന്ന ആഗ്രഹം

സാത്ത്വികഭക്തിയാണ്. പിന്നീട് തൻെറ ഇഷ്ടദേവനു് തന്നെക്കാൾ പ്രിയതരനായ ഒരു രക്ഷിതാവിനെ ലഭിച്ചുവല്ലോ എന്നു വിചാരിച്ചു ചരിതാർത്ഥനായി, ആഹ്ലാദഭരിതനായി, രാമലാലനെ ശ്രീരാമകൃഷ്ണൻെറ കൈവശം ഏല്പിച്ചുകൊടുത്തു പിരിഞ്ഞുപോയ ജടാധാരിയുടെ ഒടുവിലത്തെ അന്തഃകരണവൃത്തി നിർഗ്ഗുണഭക്തിയാകുന്നു.

ശ്രീരാമകൃഷ്ണൻ കല്പതരുത്സവത്തിൽ അരികത്തു ചെല്ലുന്ന സകലർക്കും അധികാരിഭേദം നോക്കാതെ മതിമറന്നുകൊണ്ടു സാക്ഷാത്കാരം വാരിക്കൊടുക്കുകയായിരുന്നു. ഭഗവത് കൃപയ്ക്കു പാത്രീഭവിച്ച ഭാഗ്യവാന്മാർ ആനന്ദാനുഭവമത്തന്മാരായി അന്യജിജ്ഞാസുക്കളെ ഉച്ചത്തിൽ ആഹ്വാനം ചെയ്തുതുടങ്ങി. ആ കോലാഹലംകേട്ട് എത്രയോ പേർ ബ്രഹ്മരസപിപാസയോടെശ്രീരാമകൃഷ്ണനികടത്തിലേയ്ക്കു് ഓടിച്ചെന്നു. ചെന്നവർക്കൊക്കെ അനുഗ്രഹവും അതീന്ദ്രിയസുഖവും സിദ്ധിച്ചു. എന്നാൽ രണ്ടു ഭക്തന്മാർമാത്രം ആ ബഹളമൊക്കെ കേട്ടിട്ടും അങ്ങോട്ടു പരിഭ്രമിച്ചോടുകയുണ്ടായില്ല. ഭഗവാൻ ഓടിയെത്തുമ്പോഴേയ്ക്കും പള്ളിയറ അടിയും പള്ളിമെത്ത വിരിയും മററും കഴിയാഞ്ഞാൽ വയ്യെന്നുവെച്ച് ആത്മസാക്ഷാത്കാരലാഭത്തെ വകവെയ്ക്കാതെ ഗുരുശുശ്രൂഷയിൽ തന്നെ വ്യാപരിച്ചുകൊണ്ടിരുന്നു. ഇതിൽ ഗുരുപാർശ്വത്തിലേയ്ക്കു പാഞ്ഞുചെന്നവർ സാത്ത്വികഭക്തന്മാരും ഗുരുപരിചര്യയിൽ ഉറച്ചുനിന്നവർ നിർഗ്ഗുണഭക്തന്മാരുമത്രേ. മഹാബലി ത്രിവിക്രമനു ത്രൈലോക്യത്തെയും സ്വശിരസ്സിനെയും കാഴ്ചവെച്ചപ്പോൾ വാസ്തവത്തിൽ താൻ അസാധാരണദാനമാണ് ചെയ്തതെന്ന ധാരണയുണ്ടായിരുന്നു. ആ ധാരണയെ അനുമോദിച്ചുകൊണ്ടുതന്നെയാണ് ബ്രഹ്മദേവനും സംസാരിക്കുന്നതു്. പ്രസ്തുതബുദ്ധി സാത്ത്വികഭക്തിയാകുന്നു. ബ്രഹ്മാണ്ഡമഖിലം ബ്രഹ്മാത്മകവും ബ്രഹ്മക്രീഡനവുമായിരിക്കെ എന്തൊന്നാണ് സമർപ്പിച്ചതെന്നു വിന്ധ്യാവലി ചോദിക്കുന്നു. വിന്ധ്യാവലിയുടെ ഈ ബുദ്ധി നിർഗ്ഗുണഭക്തിയത്രേ. ബ്രഹ്മാവും കല്പാരംഭത്തിൽ യജ്ഞപുരുഷനെ യജിക്കാൻ പുറപ്പെട്ടപ്പോൾ യജ്ഞസംഭാരങ്ങൾ മുഴുവൻ പുരുഷാവയവങ്ങളായി കണ്ടു് ഒരിക്കൽ അമ്പരന്നിട്ടുണ്ടു്. ബ്രഹ്മാവിൻെറ ഈ ഭാവത്തെ നിർഗ്ഗുണഭക്തിയായി ഗണിക്കാം.

ഇപ്രകാരം ശ്രീകൃഷ്ണഭഗവാനും കപിലദേവനും ചതുർവ്വിധഭക്തിയെ രണ്ടു രീതിയിൽ അനുശാസിച്ചിട്ടുണ്ടു്. ഈ രണ്ടും നിഷ്കർഷിച്ചു നോക്കിയാൽ ഏതാണ്ടൊന്നാണെന്നു കാണാൻ കഴിയും. ശ്രീകൃഷ്ണൻെറ അർത്ഥാർത്ഥിയിൽ കപിലമുനിയുടെ താമസരാജസന്മാരെയും കപിലമുനിയുടെ സാത്ത്വികനിൽ ശ്രീകൃഷ്ണൻെറ ആർത്തജിജ്ഞാസുക്കളെയും ഉൾപ്പെടുത്തണമെന്നേയുള്ളു. പരനാശതൽപരൻ, പുത്രവിത്തലമ്പടനെപ്പോലെ അർത്ഥാർത്ഥിയാണല്ലോ. ആർത്തിനിവൃത്തി കർമ്മനിർഹാരത്തിൻെറ ഫലമാകയാൽ ആർത്തഭക്തൻ സാത്ത്വികനുമാണല്ലോ. അഥവാ ആർത്തനെയും അർത്ഥാർത്ഥിയെയും രാജസതാമസന്മാരിൽ യഥായോഗ്യം അന്തർഭവിപ്പിച്ചാലും കൊള്ളാം. ഗീതയിലെ ജിജ്ഞാസുവും ജ്ഞാനിയുംതന്നെ കാപിലത്തിലെ സാത്ത്വികനും നിർഗ്ഗുണനും. നിർഗ്ഗുണഭക്തി അവ്യവഹിതയാണെന്നു് – അതായതു ഭേദശൂന്യയാണെന്നു് – കാപിലം പ്രസ്താവിക്കുന്നു. ജ്ഞാനി മഹാത്മാവും ഏകഭക്തിയുമാണെന്നു് – എന്നുവെച്ചാൽ ജ്ഞാനിയുടെ ദൃഷ്ടിയും ഭക്തിയും അപരിച്ഛിന്നയാണെന്നു് – ഭഗവദ്ഗീതയും പ്രതിപാദിക്കുന്നു.

---

വ്യാധസ്യാചരണം ധ്രുവസ്യ ച വയോ വിദ്യാ ഗജേന്ദ്രസ്യ കാ
കുബ്ജായാഃ കിമു നാമരൂപമധികം കിം തത് സുദാമ്നോ ധനം
വംശഃ കോ വിദുരസ്യ യാദവപതേരുഗ്രസ്യ കിം പൗരുഷം
ഭക്ത്യാ തുഷ്യതി കേവലം ന ച ഗുണൈർഭക്തിപ്രിയോ മാധവഃ.

# ജീവന്മുക്തിവിവേകം – 26

ജി. ബാലകൃഷ്ണൻനായർ

## പ്രാണായാമപ്രകാരം

പ്രാണായാമാഭ്യാസംകൊണ്ടു് പ്രാണധാരണം സാധിച്ചാൽ മനസ്സിനെ നിരോധിക്കാൻ കഴിയുമെന്നു കണ്ടുവല്ലോ. എങ്കിൽ എങ്ങിനെയാണു് പ്രാണായാമം അഭ്യസിക്കുക? അമൃതനാദോപനിഷത്തു് പ്രാണായാമത്തെ ഇങ്ങനെ വിവരിക്കുന്നു. പ്രാണനെ സമദീർഘമാക്കിക്കൊണ്ടു് പ്രണവം, വ്യാഹൃതി, ശിരസ്സു് എന്നിവയുൾപ്പെടെയുള്ള ഗായത്രീമന്ത്രം മൂന്നുരു ജപിക്കുക. ഇതുതന്നെയാണു് പ്രാണായാമം. പ്രാണായാമം രേചകം, പൂരകം, കുംഭകം എന്നു മൂന്നുവിധമുണ്ടു്. ശരീരത്തിനുള്ളിലുള്ള വായുവിനെ ഉയർത്തി മൂക്കുവഴി സാവധാനം അല്പം പോലും ബാക്കിയില്ലാതെ പുറത്തേയ്ക്കു സമമായും ക്രമമായും അല്പനേരംകൊണ്ടു് ഉച്ഛ്വസിക്കണം. അങ്ങിനെ ദേഹാന്തർഭാഗത്തുള്ള ആകാശത്തെ വായുരഹിതമാക്കി–ശൂന്യമാക്കിത്തീർക്കണം. എന്നിട്ടു് അല്പംപോലും വായു അകത്തു കടക്കാനനുവദിക്കാതെ ആ ശൂന്യഭാവം കഴിയുന്നത്രസമയം നിലനിർത്തണം. ഇതാണു് രേചകം. തുടർന്നു് ഒരു താമരത്തണ്ടിൽകൂടി എങ്ങിനെ വെള്ളം വായിലേയ്ക്കാകർഷിച്ചെടുക്കാൻ കഴിയുന്നുവോ അതുപോലെ സാവധാനമായും ക്രമമായും മൂക്കുവഴി വായുവിനെ ഉള്ളിലേയ്ക്കു ശ്വസിക്കുക. ഇതാണു് പൂരകം. എന്നിട്ടു് ഉച്ഛ്വസിക്കുകയോ നിശ്വസിക്കുകയോ ചെയ്യാതെയും ശരീരാവയവങ്ങളെ ചലിപ്പിക്കാതെയും കഴിയുന്നത്രസമയം നിശ്ചലമായിരിക്കുക. ഇതാണു് കുംഭകം. ഈ കുംഭകം ആന്തരകുംഭകമെന്നും ബാഹ്യകുംഭകമെന്നും രണ്ടുവിധമുണ്ടു്. വാസിഷ്ഠത്തിൽ രണ്ടിനെയും നിർവ്വചിച്ചിട്ടുണ്ടു്: —

അപാനേ സ്തംഭിതഃ പ്രാണോ യാവന്നാഭ്യുദിതോ ഹൃദി
താവത്സാ കുംഭകാവസ്ഥാ യോഗിഭിര്യാനുഭൂയതേ.

നിശ്വസിക്കുന്നതു് അതായതു് അകത്തേയ്ക്കു വലിക്കുന്നതു് അപാനനും ഉച്ഛ്വസിക്കുന്നതു് അതായതു് പുറത്തേയ്ക്കു വിടുന്നതു് പ്രാണനുമാണു്. അപാനൻ ശരീരത്തിൽ എപ്പോഴും താഴോട്ടും പ്രാണൻ മുകളിലോട്ടും സഞ്ചരിക്കുന്നു എന്നാണു നിയമം. അപ്പോൾ അപാനനെ പുറത്തുനിന്നും ശ്വസിച്ചു തീരുകയും പ്രാണനെ പുറത്തേയ്ക്കു് ഉച്ഛ്വസിക്കാൻ ആരംഭിക്കാതിരിക്കുകയും ചെയ്യുന്ന അവസ്ഥയാണു് ആന്തരകുംഭകം. ആന്തരകുംഭകത്താൽ വായു ഉള്ളിൽ ഇടതിങ്ങി നിറഞ്ഞു് നിശ്ചലമായി നിൽക്കുന്നു. ബാഹ്യകുംഭകമോ?

ബഹിരസ്തംഗതേ പ്രാണേ യാവന്നാപാന ഉദ്ഗതഃ
താവത്പൂർണ്ണാം സമാവസ്ഥാം ബഹിഷ്ഠം കുംഭകം വിദുഃ.

പ്രാണൻ ഉച്ഛ്വസിച്ചു് അതായതു് പുറത്തേയ്ക്കു വിട്ടു് അവസാനിച്ചു. എന്നാൽ അപാനൻ നിശ്വസിക്കാൻ അതായതു് ഉള്ളിലേയ്ക്കു കടക്കാൻ ആരംഭിച്ചിട്ടില്ല. പ്രാണൻെറ സമാവസ്ഥയിലുള്ള ഈ സ്ഥിതിയാണു് ബാഹ്യകുംഭകം. ഈ നിർവ്വചനങ്ങളിൽനിന്നും പൂരകത്തിനുശേഷം ആന്തരകുംഭകവും രേചകത്തിനുശേഷം ബാഹ്യകുംഭകവും എന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. അതിനാൽ ഉച്ഛ്വാസം അതായതു് ശ്വാസം പുറത്തേയ്ക്കു വിടുന്നതു് ആന്തരകുംഭകത്തിനു തടസ്സമാണു്. അതുപോലെ നിശ്വാസം അതായതു് ശ്വാസം ഉള്ളിലേയ്ക്കു വലിക്കുന്നതു് ബാഹ്യകുംഭകത്തിനും തടസ്സമാണു്. ശരീരാവയവങ്ങൾ ചലിപ്പിക്കുന്നതു് രണ്ടിനും തടസ്സമത്രേ. ശരീരചലനം ഉച്ഛ്വാസനിശ്വാസങ്ങളിലൊന്നിനെ അവശ്യം ഉണ്ടാക്കാതിരിക്കുകയില്ല.

പതഞ്ജലിയും യോഗസൂത്രത്തിൽ പ്രാണായാമപ്രകാരം വിവരിച്ചിട്ടുണ്ടു്: "തസ്മിൻ സതി നിശ്വാസോച്ഛ്വാസയോർഗ്ഗതിവിച്ഛേദഃ

പ്രാണായാമഃ'' എന്ന സൂത്രംകൊണ്ടാണ് പ്രാണായാമപ്രകാരം വിവരിക്കുന്നത്. ആസനസ്ഥിരത കൈവരുന്നതോടെ പ്രാണായാമം ശീലിക്കാം. ശ്വാസോച്ഛ്വാസങ്ങളുടെ ഗതി തടയുകയാണ് പ്രാണായാമം. ഇവിടെ ഒരു സംശയം വരാം. കുംഭകത്തിൽ പ്രാണഗതി തടയപ്പെടുന്നു എന്നതു ശരിതന്നെ. എന്നാൽ രേചകപൂരകങ്ങളിൽ പ്രാണൻ പുറത്തേയ്ക്കു പോകുമ്പോഴും ഉള്ളിലേയ്ക്കു കടക്കുമ്പോഴും പ്രാണഗതിയുണ്ടായിരിക്കുമല്ലോ. അപ്പോൾ ഈ നിർവ്വചനം എങ്ങനെ ശരിപ്പെടും? ഈ സംശയം സാരമില്ല. അഭ്യാസമാത്ര കൂടിവരുന്തോറും രേചകപൂരകങ്ങളിലും പ്രാണന്റെ സ്വതഃസിദ്ധമായ സമഗതി വിച്ഛേദിക്കപ്പെടുന്നതാണ്. അഭ്യാസമാത്ര കൂട്ടിക്കൊണ്ടുവരാനുള്ള ഉപായമാണ് അടുത്ത സൂത്രത്തിൽ വിവരിക്കുന്നത്. ''ബാഹ്യാഭ്യന്തരസ്തംഭവൃത്തിർദ്ദേശകാലസംഖ്യാഭിഃ പരിദൃഷ്ടോ ദീർഘഃ സൂക്ഷ്മഃ'' പ്രാണന്റെ ബാഹ്യവൃത്തിയും, ആഭ്യന്തരവൃത്തിയും സ്തംഭവൃത്തിയും ദേശകാലസംഖ്യകളെക്കൊണ്ട് ശ്രദ്ധയോടെ പരീക്ഷിച്ചുവളർത്തിയാൽ അതു് ദീർഘവും സൂക്ഷ്മവുമായി ഭവിക്കും. രേചകമാണു ബാഹ്യവൃത്തി. പൂരകം ആഭ്യന്തരവൃത്തി. കുംഭകം സ്തംഭവൃത്തി. ഇവയിലോരോന്നും ദേശകാലസംഖ്യകളെക്കൊണ്ട് പരീക്ഷിച്ചുനോക്കേണ്ടതാണ്. സ്വതഃസിദ്ധമായ രേചകത്തിൽ പ്രാണൻ ഹൃദയത്തിൽനിന്നും പുറത്തുവന്ന് മൂക്കിന്റെ അഗ്രത്തിനു മുൻപിൽ പന്ത്രണ്ടംഗുലംവരെ അകലത്തിൽ ചെന്നവസാനിക്കുന്നു. അഭ്യാസം ശക്തിപ്പെട്ടാൽ ഹൃദയത്തിനടിയിൽ പൊക്കിളിനു താഴെനിന്നുവരെ ശ്വാസം ഇളകി പുറത്തേയ്ക്കു വരികയും മൂക്കിന്റെ അഗ്രത്തിനു മുൻപിൽ പുറത്തു് ഇരുപത്തിനാലോ മുപ്പത്താറോ അംഗുലംവരെ വ്യാപിച്ച് അടങ്ങുകയും ചെയ്യും. അഭ്യാസദാർഢ്യത്തിൽ പൊക്കിളിനടിയിൽനിന്നുവരെ പ്രാണൻ നിഗ്ഗമിക്കാൻ തുടങ്ങുന്നതു് അതാതു പ്രദേശങ്ങളുടെ ഇളക്കംകൊണ്ടറിയാൻ കഴിയും. പുറത്തു് എത്രയംഗുലംവരെ പ്രാണൻ നീളുന്നു എന്നറിയാൻ ഘനം കുറഞ്ഞ പഞ്ഞിയോ മറേറാ കാട്ടി അതിന്റെ ചലനംകൊണ്ട് അറിയേണ്ടതാണ്. ഇതാണ് ദേശപരീക്ഷ. പൂരകത്തിൽ പഞ്ഞിയുടെയോ മറേറാ ചലനംകൊണ്ട് മൂക്കിന്റെ അററത്തിനു മുൻപിൽ എത്ര അകലെനിന്നും വായു ഉള്ളിലേയ്ക്കാകഷിക്കപ്പെടുന്നുവെന്നും അന്തർദ്ദേശങ്ങളുടെ ചലനംകൊണ്ട് ഉള്ളിൽ എത്ര ആഴത്തിൽ അതെത്തിച്ചേരുന്നുണ്ടെന്നും കണ്ടെത്താവുന്നതാണ്. സ്വതഃസിദ്ധമായ പൂരകത്തിൽ രേചകത്തിലെന്നപോലെ മൂക്കിന്റെ അഗ്രഭാഗത്തു് പന്ത്രണ്ടംഗുലമകലത്തിൽനിന്നും ശ്വാസം ഉള്ളിലേയ്ക്കാകഷിക്കപ്പെടുകയും ഹൃദയത്തിൽ അവസാനിക്കുകയുമാണു ചെയ്യുക. അഭ്യാസം ദൃഢപ്പെട്ടാൽ ഇരുപത്തിനാലോ മുപ്പത്താറോ അംഗുലംവരെ അകലത്തിൽനിന്നും വായു ആകഷിക്കപ്പെടുകയും നാഭിയുടെ അധോഭാഗംവരെ ചെന്നു നിറയുകയും ചെയ്യുന്നതായി തെളിയും. രേചകത്തിലും പൂരകത്തിലും പ്രണവം എത്ര പ്രാവശ്യം ആവത്തിക്കാൻ കഴിയുന്നു എന്നു നോക്കി കാലപരീക്ഷ ചെയ്യേണ്ടതാണ്. ആരംഭത്തിൽ ഇരുപതുപ്രാവശ്യം ആവത്തിക്കാൻകഴിയുമെങ്കിൽ അഭ്യാസം ശക്തിപ്പെടുന്നതോടെ ഇരുപത്തഞ്ചോ മുപ്പതോ ആയി കൂട്ടുന്നതാണ്. തുടന്ന് കൂട്ടിക്കൊണ്ടിരിക്കുകയും ചെയ്യും. ഈ മാസം പ്രതിദിനം പത്തു രേചകവും പത്തു പൂരകവും ചെയ്യാൻ കഴിഞ്ഞു. അടുത്ത മാസം ഇരുപതു്; അതിനടുത്ത മാസം മുപ്പതു് എന്നിങ്ങനെ വദ്ധിപ്പിക്കാൻ കഴിയുന്നതാണ് സംഖ്യാപരീക്ഷ. കുംഭകത്തിൽ ദേശപരീക്ഷ സാദ്ധ്യമല്ലെങ്കിലും കാലസംഖ്യാപരീക്ഷകൾ ആകാവുന്നതാണ്. ഓരോ കുംഭകവും എത്ര സമയം നീണ്ടുനിൽക്കുന്നുവെന്നു നോക്കിയറിഞ്ഞു് സമയം ദീഘിപ്പിക്കുന്നതാണ് കാലപരീക്ഷ. പ്രതിദിനം എത്രകുംഭകം അഭ്യസിക്കുന്നു എന്നെണ്ണി സംഖ്യ വദ്ധിപ്പിക്കുന്നതാണ് സംഖ്യാപരീക്ഷ. കട്ടിപിടിച്ചിരിക്കുന്ന പഞ്ഞിക്കെട്ട് വിടത്തി പരത്തിയാൽ, നീളുന്നതു കൂടാതെ കട്ടി കുറയുന്നതുകൊണ്ട് സൂക്ഷ്മമായും ഭവിക്കുന്നു. അതുപോലെ ദേശകാലസംഖ്യകളെ ക്രമമായി വദ്ധിപ്പിച്ചു പ്രാണായാമം അഭ്യസിക്കുന്നതുകൊണ്ട് പ്രാണൻ ദീഘവും കട്ടി കുറഞ്ഞു് സൂക്ഷ്മവുമായി ഭവിക്കുന്നു. രേചകപൂരകകുംഭകരൂപത്തിൽ പ്രാണായാമം അഭ്യസിക്കുന്നതുകൂടാതെ കേവലകുംഭകരൂപത്തിലുള്ള പ്രാണായാമാഭ്യാസവും പതഞ്ജലി നിർദ്ദേശിച്ചിട്ടുണ്ട്: ''ബാ

ഹ്യാഭ്യന്തരവിഷയാനപേക്ഷീ ചതുർത്ഥഃ'' എന്നാണു സൂത്രം. രേചകത്തേയോ പൂരകത്തേയോ ആശ്രയിക്കാതെ അഭ്യസിക്കുന്ന കേവലകുംഭകമാണു് പ്രാണായാമത്തിന്റെ നാലാമത്തെ വകഭേദം. കഴിയുന്നിടത്തോളം വായു മുഴുവൻ ഉച്ഛ്വസിച്ചു കളഞ്ഞിട്ടു് അഭ്യസിക്കുന്ന കേവലകുംഭകം, ബാഹ്യകുംഭകം. കഴിയുന്നിടത്തോളം പ്രാണൻ ഉള്ളിലേയ്ക്കു ശ്വസിച്ചിട്ടു് അഭ്യസിക്കുന്ന കേവലകുംഭകം, അന്തഃകുംഭകം. ഇവിടെ രേചകപൂരകങ്ങളുടെ ദേശകാലസംഖ്യാപരീക്ഷകളൊന്നും നോക്കാതെ കുംഭകം അഭ്യസിക്കുന്നതുകൊണ്ടാണു് ഇതിനെ പ്രത്യേകതരം പ്രാണായാമമായി അംഗീകരിച്ചിരിക്കുന്നതു്. ഉറക്കം, അലസത എന്നിങ്ങിനെയുള്ള പ്രബലദോഷങ്ങൾകൊണ്ടു് ക്ലേശിക്കുന്നവർ രേചകാദിത്രയസഹിതമായ പ്രാണായാമം അഭ്യസിക്കേണ്ടതാണു്. ഇത്തരം ദോഷങ്ങളൊന്നുമില്ലാതെ ഏറെക്കുറെ മനസ്സിനുറപ്പും ശുദ്ധിയും വന്നിട്ടുള്ളവക്കാണു് കേവലകുംഭകാഭ്യാസം. പ്രാണായാമംകൊണ്ടുള്ള പ്രയോജനമെന്തെന്നും പതഞ്ജലി വ്യക്തമാക്കിയിട്ടുണ്ടു്: ''തതഃ ക്ഷീയതേ പ്രകാശാവരണം'' പ്രാണായാമാഭ്യാസം ദൃഢപ്പെട്ടാൽ പ്രകാശത്തിന്റെ മറ മാറിക്കിട്ടുന്നതാണു്. മനസ്സിന്റെ സത്ത്വഗുണസ്ഥിതിയാണു് പ്രകാശം. നിദ്രാലസ്യാദിദോഷങ്ങൾക്കു കാരണമായ ഇരുട്ടിന്റെ രൂപത്തിലുള്ളതാണു് ആവരണം. ഈ ആവരണംമാറിയാൽ ഉള്ളിൽ പ്രകാശമയമായ സത്ത്വം തെളിയും. ആവരണം മാറി സത്ത്വം തെളിഞ്ഞാലുള്ള പ്രയോജനവും വിശദമാക്കിയിട്ടുണ്ടു്: ''ധാരണാസു ച യോഗ്യതാ മനസഃ'' സത്ത്വം തെളിയുന്നതോടെ മനസ്സിനെ ഏതെങ്കിലും പ്രത്യേകസ്ഥാനത്തൊതുക്കിനിർത്തി ഏകാഗ്രപ്പെടുത്താനുള്ള കഴിവുണ്ടാകുന്നു. ആധാരസ്ഥാനങ്ങൾ, നാഭിചക്രം, ഹൃദയമദ്ധ്യം, ഭ്രൂമദ്ധ്യം, ബ്രഹ്മരന്ധ്രം തുടങ്ങി ഏതെങ്കിലും പ്രത്യേകസ്ഥാനത്തു് മനസ്സിനെ ആകർഷിച്ചുനിർത്തി ഏകാഗ്രപ്പെടുത്തുന്നതാണു്. ധാരണ. ''ദേശബന്ധശ്ചിത്തസ്യ ധാരണാ'' എന്നിങ്ങനെ പതഞ്ജലിതന്നെ ഇക്കാര്യം വിവരിച്ചിട്ടുണ്ടു്. ധാരണയെക്കുറിച്ചു് അമൃതനാദോപനിഷത്തും ഇങ്ങനെ പറയുന്നു:

മനഃ സങ്കല്പകം ധ്യാത്വാ സംക്ഷിപ്യാത്മനി ബുദ്ധിമാൻ
ധാരയിത്വാ തഥാത്മാനം ധാരണാ പരികീർത്തിതാ.

ആത്മാവിനെ ധ്യാനിച്ചു് സങ്കല്പാത്മകമായ മനസ്സിനെ ആ ആത്മാവിൽ നല്ലപോലെ ഏകാഗ്രപ്പെടുത്തി ഉറപ്പിക്കുന്നതിനെയാണു് ധാരണയെന്നു പറയുന്നതു്. രജോഗുണമാണു് മനസ്സിനു് ചാഞ്ചല്യം ഉണ്ടാക്കുന്നതു്. നിദ്ര, ആലസ്യം തുടങ്ങിയവ തമോഗുണകാര്യങ്ങളാണു്. പ്രാണായാമാഭ്യാസംകൊണ്ടു് ഈ രജസ്സും തമസ്സും മാറിക്കിട്ടിയാൽ മനസ്സു് ധാരണയ്ക്കു യോഗ്യമായിത്തീരുന്നു. പ്രാണായാമം മുടങ്ങാതെ അഭ്യസിച്ചും ഗുരു ഉപദേശിക്കുന്ന യുക്തികൾ പ്രയോഗിച്ചും മനസ്സിനെ ധാരണായോഗ്യമാക്കിത്തീർക്കണമെന്നു് വാസിഷ്ഠവും നിർദ്ദേശിക്കുന്നു. ശരീരത്തിന്റെ മേരുവായി സ്ഥിതിചെയ്യുന്ന ശിരസ്സിനെ യോഗിജനപ്രസിദ്ധമായ രീതിയിൽ ചലിപ്പിക്കുക, നാക്കിന്റെ അഗ്രംകൊണ്ടു് അണ്ണാക്കിനെ ചുഴറ്റുക, വിസ്മരണസഹായകവും ദോഷരഹിതവുമായ ഔഷധം സേവിക്കുക ഇവയൊക്കെയാണു് യുക്തിശബ്ദംകൊണ്ടർത്ഥമാക്കുന്നതു്.

## ചിത്തത്തിന്റെ അഞ്ചവസ്ഥകൾ

ചിത്തനാശോപായങ്ങളാണു് മേൽ വിവരിച്ച അദ്ധ്യാത്മവിദ്യ, സാധുസംഗമം, വാസനാക്ഷയം, പ്രാണനിരോധം എന്നിവ. ഇനി ചിത്തനാശത്തെ പ്രയോജനവത്താക്കിത്തീർക്കുന്ന സമാധിയെക്കുറിച്ചു വിവരിയ്ക്കാം. അതിനുമുമ്പു് ചിത്തത്തിന്റെ അഞ്ചവസ്ഥകളെക്കുറിച്ചറിഞ്ഞിരിയ്ക്കേണ്ടതാണു്. ഈ അവസ്ഥകളെക്കുറിച്ചു് യോഗഭാഷ്യകാരൻ വിവരിച്ചിട്ടുണ്ടു്. ക്ഷിപ്തം, മൂഢം, വിക്ഷിപ്തം, ഏകാഗ്രം, നിരുദ്ധം ഇവയാണു് ചിത്തത്തിന്റെ അഞ്ചവസ്ഥകൾ. ഇവയിൽ ക്ഷിപ്തം, മൂഢം, വിക്ഷിപ്തം, എന്ന ആദ്യത്തെ മൂന്നവസ്ഥകളെയും ഉപേക്ഷിച്ചിട്ടു് ഏകാഗ്രം, നിരുദ്ധം എന്ന ഒടുവിലത്തെ രണ്ടവസ്ഥകളെയും അംഗീകരിക്കുന്നതാണു് സമാധി. രജോഗുണത്തിന്റെ ആധിക്യത്തിലാണു് ചിത്തം ക്ഷിപ്താവസ്ഥയെ പ്രാപിക്കുന്നതു്. ദംഭം, ദർപ്പം, അഭിമാനം, ക്രോധം പാരുഷ്യം, അജ്ഞാനം തുടങ്ങിയ ആസുരസമ്പത്തുകളിലും, ലോകവാസന, ശാസ്ത്രവാസന, ദേഹവാസനതുടങ്ങിയ വാസനകളിലും കുടുങ്ങി സദാ ലോകവിഷയങ്ങളിൽ മാറിമാറി ചലിച്ചുകൊ

ണ്ടിരിക്കുന്ന ചിത്തമാണ് ക്ഷിപ്തം. തമോഗുണ പ്രധാനമായ ചിത്തമാണ മൂഢം. അലസതയും ഉറക്കവുമാണ് മൂഢചിത്തത്തിന്റെ ലക്ഷണങ്ങൾ. രജസ്സും തമസ്സും കൂടിക്കലർന്ന സത്ത്വമാണ് വിക്ഷിപ്തചിത്തത്തിനു കാരണം. ചിലപ്പോഴൊക്കെ ധ്യാനനിഷ്ഠയിലുറയ്ക്കും; എന്നാൽ മററു ചിലപ്പോൾ വിഷയങ്ങളിൽ ചലിച്ചുകൊണ്ടേയിരിക്കും; ഇതാണ് വിക്ഷിപ്തചിത്തസ്ഥിതി. രജസ്തമസ്സുകൾ പാടെ അകന്ന് ശുദ്ധസത്ത്വപ്രകാശംകൊണ്ടു നിറയുന്ന ചിത്തമാണേകാഗ്രം. വൃത്തികളെല്ലാമൊടുങ്ങി സത്യസ്വരൂപമായി സ്ഥിതിചെയ്യുന്ന ചിത്തമാണ് നിരുദ്ധം.

ഈ അഞ്ചവസ്ഥകളിൽ ക്ഷിപ്തം, മൂഢം എന്ന ആദ്യത്തെ രണ്ടവസ്ഥകളിലും സമാധ്യനുഭവത്തിന്റെ ശങ്കപോലും ഉദിക്കുന്നില്ല. വിക്ഷിപ്താവസ്ഥയിൽ ചിലപ്പോൾ ധ്യാനനിഷ്ഠമായി സമാധിയുടെ സമീപത്തെത്തുന്നുണ്ടെങ്കിലും തുടന്ന് വിഷയചലനംകൊണ്ട് അവശമായിത്തീരുന്നതിനാൽ ഇതിനെ യോഗമെന്നു വിളിക്കാറില്ല. തീയിൽവീണ വിത്തുപോലെ വിഷയവിക്ഷേപംകൊണ്ട് ആ ധ്യാനനിഷ്ഠ നഷ്ടമായിത്തീരുന്നു. ഏകാഗ്രം, നിരുദ്ധം എന്ന ഒടുവിലത്തെ രണ്ടവസ്ഥകളുമാണ് സമാധിയെന്നറിയപ്പെടുന്നത്.

---

# കലിവർഷവും ഋഗ്വേദകാലവും

എം. രാമകൃഷ്ണൻനായർ

കാട്ടാനകൾ കടളിത്തോട്ടത്തെ എന്നപോലെ പാശ്ചാത്യർ ഭാരതത്തെ ബാധിച്ചു; ഭാരതത്തിന്റെ സംസ്കാരത്തെയും ചരിത്രത്തെയും പരമാവധി വികൃതമാക്കി, പ്രത്യക്ഷമായ തെളിവുകൾ അവഗണിച്ചുകൊണ്ട് ചരിത്രത്തിന്റെ പേരിൽ കെട്ടുകഥകൾ പ്രചരിപ്പിച്ചു. അക്കൂട്ടത്തിൽ ഋഗ്വേദകാലം ക്രി. മു. 1000 എന്ന ഊഹത്തിനും സ്ഥാനം കിട്ടി. പാശ്ചാത്യരുടെ ഈ അനുമാനം സവ്വാബദ്ധമാണെന്ന്, ഒരൊററ വാദമുഖത്തെ മാത്രം ആശ്രയിച്ച്, തെളിയിക്കുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

പ്രാചീനഭാരതീയർ ഗണിതത്തിലും ജ്യോതിഷത്തിലും പ്രഗത്ഭരായിരുന്നു എന്നു പ്രസിദ്ധമാണ്. വേദാംഗജ്യോതിഷം എന്ന ജ്യോതിഷശാഖതന്നെ ഉണ്ട്. നിമിഷം. നാഴിക, ദിവസം, പക്ഷം, മാസം, ഋതുക്കൾ, അയനങ്ങൾ, വഷം എന്നിങ്ങനെ ഏററവും സൂക്ഷ്മമായ സമയം മുതൽ യുഗകാലഗണനവരെ വേദകാലത്തുതന്നെ പ്രചരിച്ചിരുന്നു. ഈ സമയബോധം മൂലം ഭാരതത്തിലെ പല രാജാക്കന്മാരും അവരുടേതായ അബ്ദങ്ങൾ ആരംഭിച്ചിരുന്നു. യുധിഷ്ഠിരവഷം, സപ്തഷിവഷം, വിക്രമാബ്ദം, ശകാബ്ദം മുതലായവ പ്രസിദ്ധങ്ങളാണ്. ഇവയേക്കാളെല്ലാം പ്രചാരം കിട്ടിയ അബ്ദമാണ് കലിവഷം.

സമുദ്രംപോലെ വിശാലമായ പ്രാചീനസംസ്കൃതസാഹിത്യം മുഴുവൻ കലിയുഗത്തെ പരാമശിക്കുന്നു. എല്ലാ രേഖകളും സംശയലേശംകൂടാതെ മൂന്നു കാര്യങ്ങൾ അംഗീകരിക്കുന്നുണ്ട്. കലിവഷാരംഭം ക്രി. മു. 3104 (3102 ?)ൽ ആണ്. മഹാഭാരതയുദ്ധം ക്രി. മു. 3067 ൽ നടന്നു, മഹാഭാരതയുദ്ധത്തിനുമുമ്പുതന്നെ വ്യാസൻ വേദങ്ങൾ ക്രോഡീകരിച്ചുകഴിഞ്ഞിരുന്നു, ഭാരതീയരേഖകൾ പ്രകാരം, മഹാഭാരതയുദ്ധത്തോടെ വൈദികയുഗം അവസാനിക്കുന്നു എന്നതു് ചരിത്രപരമായി വളരെ പ്രാധാന്യമഹിക്കുന്നു.

പ്രാചീനലോകത്തിന്റെ ചരിത്രകാലം നിണ്ണയിക്കുന്ന വിഷയത്തിൽ, അവഗാഢസമീക്ഷ ചെയ്തിട്ടുള്ള വേദവേദാംഗപാരംഗതനും മഹാപ്രാജ്ഞനുമായ ബാലഗംഗാധരതിലകന്റെ നിഗമനങ്ങൾ ഇവിടെ ശ്രദ്ധേയമാണ്:–

വൈവസ്വതമന്വന്തരത്തിനുമുമ്പുണ്ടായ ഐതിഹാസിക പ്രളയം ബീ. സി. 15000 ത്തിനടുത്താണെന്ന് വേദാംഗ – ജ്യോതിർഗണനകൊണ്ടു കാണാം. പാശ്ചാത്യഭൂഗർഭവിജ്ഞാനമനുസരിച്ചു 'ഹിമയുഗം' (Ice age) ഇതിനോടു യോജിക്കുന്നു. പ്രളയത്തോടുകൂടി, മുമ്പുണ്ടായിരുന്ന ഭൂസ്ഥിതിയും ഋതുകാലങ്ങളും മനുഷ്യജീവിതവുമെല്ലാം മാറി, പുതിയൊരു ചതുർയുഗം ആരംഭിച്ചു. അതിൽ ആദ്യത്തെ 4800 വഷം കൃതയുഗം; രണ്ടാമത്തെ 3600 വഷം ത്രേതായുഗം; പിന്നീടു 2400 വഷം ദ്വാപരയുഗം; അനന്തരം 1200 വഷം കലിയുഗം, ഇതു് ഏതാണ്ടു ബി. സി 1900 ത്തോടുകൂടി അവസാനിച്ചു, പുതിയ ചതുർയുഗം ആരംഭിച്ചു. എന്നാൽ കലിയുഗലക്ഷണങ്ങളായ ധമ്മങ്ങൾ

മനുഷ്യജീവിതത്തിൽ പിന്നെയും തുടർന്നതിനാൽ, പുതിയ കൃതയുഗപ്പിറവിയെ ഗണിക്കാതെ, കലിയുഗമായിത്തന്നെ കാലഗണന ചെയ്തുതുടങ്ങി. അങ്ങനെയാണ് വർത്തമാനവർഷം, കലി 5075 ആകുന്നത് (എ. ഡി. 1974: കൊല്ലവർഷം 1149).

ബി. സി. 15000-ത്തിനു മുമ്പുള്ള യുഗങ്ങളത്രേ സ്വായംഭുവാദി മനുക്കളുടെ കാലം. പ്രളയത്തിനുമുമ്പുള്ള അക്കാലത്തെ ഭൂസ്ഥിതിയും ഋതുഅയനചലനങ്ങളും സൂചിപ്പിക്കുന്ന ചില സൂക്തങ്ങൾ വേദസംഹിതയിലുണ്ട്. അതിനുപപത്തി ഇതാണ്: പ്രളയാനന്തരകാലത്തെ വൈദികഋഷികൾക്ക പൂർവ്വകാലസ്മൃതിയുണർന്നതുവഴി അക്കാലത്തുണ്ടായിരുന്ന വേദമന്ത്രങ്ങൾ പലതും പുനർദൃഷ്ടമായിട്ടുണ്ട്. അവയാണ്, ആറുമാസം പകലും ആറുമാസം രാത്രിയുമുള്ള ദേശകാലങ്ങളെയും സമുദ്രത്തിൽ നേരിട്ട് ഒററതിരിഞ്ഞു് ലയിക്കുന്ന സപ്തസ്രോതസ്സുകളെയും പ്രതിപാദിക്കുന്ന സൂക്തങ്ങൾ. ഈ മന്വന്തരത്തിലെ കൃതത്രേതകൾ കൂടിയ 4800 വർഷമാണ് മുഖ്യവൈദികകാലം. ദ്വാപരത്തിലും ചിലതൊക്കെ ശേഖരിക്കപ്പെട്ടിട്ടുണ്ടാവാം, പക്ഷെ, ആ കാലമായപ്പോഴേയ്ക്കും വൈദികസാഹിത്യം ശിഥിലമായി, പ്രചാരലുപ്തമായിത്തുടങ്ങി; ആഗമങ്ങൾ ആവിർഭവിച്ചു. അക്കാലത്തു വേദങ്ങളെ പുനരുദ്ധരിക്കാൻ വേദവ്യാസൻ ചെയ്ത യത്നഫലമത്രേ നമുക്കിപ്പോഴുള്ള നാലു വേദസംഹിതകൾ. തുടർന്നുണ്ടായ കലിയുഗം ഇതിഹാസപുരാണങ്ങളുടെ കാലമാണെന്നു പറയാം. ബി. സി 3100 മുതൽ ബി. സി 1900 വരെ വൈവസ്വതമനുവിന്റെ ആവിർഭാവം കൃത - ത്രേതായുഗസന്ധിയാണ്. അന്നു മുതൽ ദ്വാപരയുഗാന്തത്തിൽ യുധിഷ്ഠിരന്റെ കാലം വരെ, 3600 + 2400 = 6000 വർഷം, സോമസൂര്യവംശജരായ 100 — 150 തലമുറരാജാക്കന്മാരുണ്ടായിരുന്നതായി വിഷ്ണുപുരാണം പറയുന്നു.ഒരു തലമുറയ്ക്ക് ഇവിടെ 40 കൊല്ലം ഒട്ടും അധികമല്ല. (Vide: Arctic Home of the Vedas — B. G. Tilak)

ഇവിടെ ആധുനികചരിത്രകാരൻ ഗുരുതരമായ ഒരു പ്രശ്നം ഉന്നയിക്കുന്നു: കലിയുഗം എങ്ങനെ വിശ്വസിക്കും ?

ഇതിനു് ഒരു മറുചോദ്യമുണ്ട്: കലിയുഗത്തെ എങ്ങനെ അവിശ്വസിക്കും ?

ഒരു അബ്ദത്തിന്റെ ഏററവും വലിയ പ്രാമാണികത ജനങ്ങൾ തുടർച്ചയായി അതു് കൈകാര്യം ചെയ്യുന്നു എന്നതുമാത്രമാണ്. ക്രിസ്തുവർഷം എന്നു്, ആരു്, എവിടെ ആരംഭിച്ചു എന്നതിനു് ഒരു തെളിവുമില്ല. എങ്കിലും ജനങ്ങൾ ഉപയോഗിക്കുന്നതിനാൽ ക്രിസ്തുവർഷം പ്രാമാണികത്വമുള്ളതായി നാം സ്വീകരിക്കുന്നു. ലോകത്തിലെ പല അബ്ദങ്ങളുടെ കഥയും ഇതുതന്നെയാണ്. അതിനാൽ കലിവർഷം ആരു തുടങ്ങി, എവിടെ തുടങ്ങി എന്ന പ്രശ്നം ഉദിക്കുന്നില്ല.

കലിവർഷത്തിനു് ആരംഭം മുതൽ മതപരമായ പ്രാധാന്യം ഉണ്ടായിരുന്നതിനാൽ ഭാരതം മുഴുവൻ പ്രചരിച്ചു. എന്നു തന്നെയല്ല, ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രാദേശികങ്ങളായ അനേകം അബ്ദങ്ങൾ (കൊല്ലവർഷം, യുധിഷ്ഠിരവർഷം....) പ്രചരിച്ചിരുന്നെങ്കിലും ഭാരതം മുഴുവൻ അംഗീകരിച്ച ഒരേ ഒരു അബ്ദം കലിവർഷം മാത്രമായിരുന്നു. രാജകീയരേഖകൾ, ആര്യഭട്ടനെപ്പോലുള്ള ജ്യോതിഷപണ്ഡിതന്മാർ, കോടതിരേഖകൾ, ശിലാശാസനങ്ങൾ, പുരാണേതിഹാസങ്ങൾ തുടങ്ങി ഇങ്ങോട്ടുള്ള സാഹിത്യഗ്രന്ഥങ്ങൾ, എല്ലാം തന്നെ തുടർച്ചയായി കലിയുഗം ഉപയോഗിച്ചുപോന്നിട്ടുണ്ട്. ചരിത്രം വ്യക്തമാകുന്ന കാലംമുതൽ ഭാരതത്തിലെ സാധാരണജനങ്ങൾ നിത്യജീവിതത്തിൽ ഉപയോഗിച്ചുപോന്നിട്ടുള്ളതാണ് കലിവർഷം. ഇന്നും ഉപയോഗിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. അയ്യായിരത്തിൽപരം വർഷങ്ങളായി ഭാരതത്തെപ്പോലെ വലിയ ഒരു രാജ്യത്തിലെ ജനങ്ങൾ തുടർച്ചയായി ഉപയോഗിച്ചുപോന്നിട്ടും, കാശ്മീരിലെയും കന്യാകുമാരിയിലെയും കലിദിനസംഖ്യയിൽ ഒററ ദിവസത്തെ വ്യത്യാസം പോലും കാണാനില്ല എന്ന സംഗതിതന്നെ കലിവർഷത്തിന്റെ പ്രാമാണികത്വം തെളിയിക്കുന്നു.

ഇന്നുവരെ ഒരു ചരിത്രകാരനും കാര്യകാരണസഹിതം കലിവർഷത്തെ നിരാകരിച്ചിട്ടില്ല, ഭാവിയിൽ ആർക്കെങ്കിലും സാധിക്കുമെന്നും തോന്നുന്നില്ല. മിക്കവാറും എല്ലാ മുൻചരിത്രകാരന്മാരും കലിവർഷത്തെ സ്പർശിക്കാതെ ഒഴിഞ്ഞുമാറി തടിതപ്പുകയാണ് ചെയ്തിട്ടുള്ളതു്. ചിലരാകട്ടെ, ഒരു ഭൂഷണമെന്ന മട്ടിൽ, യുക്തിഭംഗം വിളമ്പാൻ മടിച്ചിട്ടില്ല. പുരാണങ്ങൾ ചില സംഭവങ്ങളുടെയോ വ്യക്തികളുടെയോ തീയതികൾ കലിവർഷത്തിൽ കൊടുത്തിട്ടുള്ളതിൽ വൈരുധ്യം കാണുന്നുണ്ട്, അതിനാൽ കലിവർഷം സ്വീകാര്യമല്ല എന്നാണ് ഒരു വാദം. ഈ ന്യായപ്രകാരം ലോകത്തിലുള്ള എല്ലാ അബ്ദങ്ങളും.അപ്രാമാണികങ്ങളാണെന്നു് തെളിയിക്കാം. ഷേക്സ്പിയറുടെ കാലത്തെപ്പററി പല അഭിപ്രായമുണ്ട്. പല ഗ്രന്ഥങ്ങളിൽ പല ആണ്ടുകളാണ് കൊടുത്തിട്ടുള്ളതു്. അതുകൊണ്ട് ക്രിസ്ത്വബ്ദം അപ്പാടെ അസാധുവാകുമോ ? അതുപോലെ, ഏതെങ്കിലും ഒരു രാജാവിന്റെയോ സംഭവത്തിന്റെയോ കാലത്തിൽ ഭിന്നാഭിപ്രായമുള്ളതുകൊണ്ട്, കലിവർഷം മുഴുവൻ അവിശ്വാസ്യമാകുന്നതെങ്ങനെ ?

അയ്യായിരം വർഷങ്ങൾക്ക മുമ്പ് ആരംഭിക്കുകയും ഇന്നും ഭാരതം മുഴുവൻ ഉപയോഗിക്കുകയും ചെയ്യുന്ന കലിവർഷത്തെ എങ്ങനെ തിരസ്കരിക്കാൻ കഴിയും എന്നതു് ലോകചരിത്രത്തിലെതന്നെ ഒരു വലിയ പ്രശ്നമാണ്. കലിവർഷത്തെ നിഷേധിക്കാൻ സാധിക്കാത്തിടത്തോളം, കാലം, മഹാഭാരതയുദ്ധത്തിന്റെയും

വ്യാസന്റെയും കാലം ക്രി. മു. 3067 എന്നു സ്വീകരിക്കാതെ തരമില്ല. അതുപോലെതന്നെ മഹാഭാരതയുദ്ധത്തിനുമുമ്പ് (ക്രി. മു. 3067) വ്യാസൻ വേദങ്ങളെ ക്രോഡീകരിച്ചു എന്ന പരമ്പരാഗതചരിത്രവും അന്യൂനമായി നിലകൊള്ളുന്നു.

ശ്രീ എസ്. ആർ. റാവു എന്ന പ്രസിദ്ധ ലിപിവിദഗ്ദ്ധൻ സിന്ധുതീരനാഗരികതയിലെ (ക്രി. മു. 3000) ലിപികൾ വായിക്കുന്നതിൽ വിജയിക്കുകയും (The Illustrated Weekly of India, December 12, 1971) അന്നത്തെ ഭാഷ സംസ്കൃതം ആയിരുന്നു എന്ന് അസന്ദിഗ്ദ്ധമായി തെളിയിക്കുകയും ചെയ്തിട്ടുണ്ട്.

കലിവർഷത്തിന്റെ അനിഷേധ്യമായ തെളിവുള്ളിടത്തോളം കാലം വേദങ്ങളുടെ കാലപ്പഴക്കം കുറച്ചു കാണിക്കാനുള്ള ശ്രമങ്ങളെല്ലാം പാഴാവുകയേ ഉള്ളൂ. ക്രി. മു. 2000-ന് അടുക്കൽ ആര്യന്മാർ മധ്യഏഷ്യയിൽനിന്നു ഭാരതത്തിലേക്കു വന്നു എന്ന കെട്ടുകഥയാകട്ടെ, അർഹിക്കുന്ന അവജ്ഞയോടെ വരുംകാലതലമുറകൾ വലിച്ചെറിയുകതന്നെ ചെയ്യും.

---

# ശബ്ദജ്യോതിസ്സ് *

**സഖ്യാനന്ദസ്വാമികൾ**

'ശബ്ദജ്യോതിസ്സെന്നുവെച്ചാൽ വാങ്മയമായ ജ്യോതിസ്സ് = വിജ്ഞാനദീപം, പ്രകാശം, എന്നർത്ഥം; 'സത്സാഹിത്യ'മെന്നും അതിനെ പറയാം. സത്യമായ ജ്ഞാനദീപത്താൽ ഹൃദയാന്ധകാരത്തെ വിപാടനം ചെയ്ത് മനുഷ്യമനസ്സിനെ ആനന്ദത്തിൽ ആറാടിക്കുന്ന വാക്കാണ് സത്സാഹിത്യമാകുന്ന ശബ്ദജ്യോതിസ്സ്. കാവ്യാദർശകാരനായ ആചാര്യദണ്ഡി അതിന്റെ ലക്ഷണം നിർവ്വചിക്കുന്നു:

ഇദമന്ധം തമഃ കൃത്സ്നം ജായേത ഭുവനത്രയം
യദി ശബ്ദാഹ്വയം ജ്യോതിരാസംസാരം ന ദീപ്യതേ
ആദിരാജയശോബിംബമാദർശം പ്രാപ്യ വാങ്മയം
തേഷാമസന്നിധാനേഽപി ന സ്വയം പശ്യ നശ്യതി.

(കാവ്യാദർശം 1. 4,5.)

സംസാരം എന്നു പറയപ്പെടുന്ന ഈ ലോകജീവിതത്തിന്റെ ആരംഭം മുതൽക്കുതന്നെ ശബ്ദാത്മകമായ വിജ്ഞാനദീപം ജീവിതത്തെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നു. മഹത്തായ ഈ ദീപം ഇല്ലായിരുന്നുവെങ്കിൽ, ലോകമൊട്ടുക്കും അന്ധതമസ്സിൽ ആണ്ടുപോകുമായിരുന്നുവെന്നുതന്നെ പറയണം. സർഗ്ഗാദിയിൽ ആവിർഭവിച്ച 'മനു' തുടങ്ങിയ ആദിരാജാക്കന്മാരുടെ ജീവിതചരിതം നാം ഇന്നറിയുന്നതെങ്ങനെ? അവരുടെ സദ്യശോരൂപമായ ബിംബം വാങ്മയമായ കണ്ണാടിയിൽ, സത്സാഹിത്യമാകുന്ന കണ്ണാടിയിൽ, പ്രതിഫലിക്കുകകൊണ്ടുതന്നെ. ആ മഹാപുരുഷന്മാർ ലോകരംഗത്തുനിന്നും മറഞ്ഞിട്ട് എത്രയോ സഹസ്രാബ്ദങ്ങൾ കഴിഞ്ഞുപോയിരിക്കുന്നു. എങ്കിലും, നോക്കൂ, അവരുടെ സച്ചരിത്രം ഇതിഹാസകാവ്യമാകുന്ന സാഹിത്യദർപ്പണത്തിൽ പ്രതിബിംബിക്കുകനിമിത്തം, യാതൊരു മങ്ങലും മറവും കൂടാതെ, ഇന്നും നമ്മുടെ സ്മൃതിയിൽ തെളിഞ്ഞുവിളങ്ങുന്നത്!

സർവ്വലോകസാധാരണമായി അറിയപ്പെടുന്ന കണ്ണാടിച്ചില്ല്, വെള്ളം മുതലായ പ്രതിഫലകവസ്തുക്കളിൽ നിഴലിക്കുന്ന പ്രതിബിംബം ബിംബാഭാവത്തിൽ തിരോഭവിക്കുന്നതാണല്ലോ. എന്നാൽ, കാവ്യസാഹിത്യമാകുന്ന കണ്ണാടിയിലെ ചരിത്രബിംബമോ? ലോകാവസാനംവരെ അത് അഭംഗുരമായി ശോഭിക്കുന്നു. രാസക്രിയാസംസ്കൃതമായ ഛായാഗ്രഹണഫലകം (Photo-graphic mirror)പോലെയെന്നു പറയാം. ഇതത്രേ ഇതിഹാസസാഹിത്യമാകുന്ന സത്കാവ്യത്തിന്റെ അനശ്വരമഹിമ! അങ്ങനെയുള്ള സാഹിത്യത്തെയാണ്, ശബ്ദജ്യോതീരൂപേണ, ആചാര്യദണ്ഡി ലക്ഷണം ചെയ്തു നമുക്കു കാട്ടിത്തരുന്നത്. സഹൃദയഹൃദ

---

* Text of a talk broadcast from Akashvani, Calicut on 23 - 1 - 1974, at 9.30 p. m. Published with the kind permission of the AIR, Calicut.

യാഹ്ലാദകവും ഗാഢചിന്തോദ്ദീപകവുമായ ഈ സൂക്തിയിൽനിന്നും, സാഹിത്യമർമ്മദ്യോതകങ്ങളും ചരിത്രസംസ്കാരപരങ്ങളുമായ പലേ വിഷയങ്ങളും നമുക്കു ഗ്രഹിക്കാനുണ്ട്.

## സത്സാഹിത്യലക്ഷണം

സഹിതസ്യ ഭാവഃ, സാഹിത്യം = സഹിതമായ, കൂടിച്ചേർന്നിരിക്കുന്ന, ഭാവമത്രേ സാഹിത്യം. ഏതിന് ഏതിനോടുള്ള കൂടിച്ചേർച്ച? വാക്കിന്ന് അർത്ഥത്തോട്. ഇവിടെ ഒരു ചോദ്യം: ''വാഗർത്ഥാവിവ സംപൃക്തൗ'' എന്ന കാളിദാസവചനമനുസരിച്ച് വാക്കും അർത്ഥവും സ്വതേ സംപൃക്തങ്ങളാണല്ലോ. അപ്പോൾപ്പിന്നെ, എന്തിനീ വിശേഷലക്ഷണം ? നാം ഉച്ചരിക്കുന്ന എല്ലാ വാക്കും സാഹിത്യമല്ലേ ? അല്ല, എന്നാണിതിന്നുത്തരം. എന്തുകൊണ്ട് ? ഇവിടെ പറയപ്പെട്ട അർത്ഥം പ്രാകൃതബുദ്ധിരൂപമായ പ്രത്യയമല്ലാത്തതുകൊണ്ടുതന്നെ. വിദ്യയാൽ സംസ്കരിക്കപ്പെട്ട ശുദ്ധമായ ബുദ്ധിയുടെ വൃത്തിയാകുന്നു, ഇവിടെ പറയപ്പെട്ട അർത്ഥം. യഥാർത്ഥജ്ഞാനരൂപമായ ആ പ്രത്യയമാകട്ടെ, ആത്മനിഷ്ഠമാകുന്നു; ആത്മാവാകുന്ന പരമാർത്ഥത്തെ പ്രകാശിപ്പിക്കുന്നതാകുന്നു. സച്ചിദാനന്ദലക്ഷണമായി വേദാന്തവാക്യങ്ങളിൽ ഉപദേശിക്കപ്പെടുന്ന ബ്രഹ്മതത്ത്വമത്രേ അതു് — ആത്മാ. 'അസ്തി ഭാതി–പ്രിയ'മായും 'സത്യം — ശിവം — സുന്ദര'മായും ശബ്ദാന്തരേണ ലക്ഷണം ചെയ്യപ്പെടുന്ന പരമാർത്ഥവസ്തുവാകുന്ന, ആത്മസ്വരൂപമായ ബ്രഹ്മതത്ത്വം. വ്യവഹാരയോഗ്യമായ സർവ്വത്തിന്റെയും പരമമായ അർത്ഥം അതായിരിക്കേ, നാം ഉച്ചരിക്കുന്ന ഓരോ വാക്കും സത്യം–ശിവം സുന്ദരമായ ആ അർത്ഥത്തെ പ്രകാശിപ്പിക്കാൻ സമർത്ഥമായിരിക്കണമെന്നത്രേ നിയമം. അതായതു്, ശബ്ദാത്മികയായ വാക്കിന്റെ അനുശ്രവണത്തിൽ സദർത്ഥരൂപമായ യാതൊരു പ്രത്യയം (ബോധവൃത്തി) ഉദിക്കുമോ, ആ അർത്ഥം അവശ്യം ഹൃദയാഹ്ലാദകരമായി, ആനന്ദകരമായി, ഭവിക്കണമെന്നു സാരം. അതാണ് ആത്മാർത്ഥകമായ വാക്ക്, അഥവാ സത്സാഹിത്യം — ശ്രവണമാത്രേണ സത്യവും പ്രിയവുമായ അർത്ഥത്തെ ബുദ്ധിയിലുണർത്താൻ ശക്തമായ വാക്ക് (വാണി, ഭാഷ). 'സത്യം ബ്രൂയാത്, പ്രിയം ബ്രൂയാത്'' (സത്യമായി ഭാഷിക്കണം, പ്രിയമായി ഭാഷിക്കണം) എന്ന ആപ്തോക്തി ഇവിടെ സ്മരണീയമാണ്. പ്രിയമായവിധം യഥാർത്ഥം ബോധിപ്പിക്കാനുള്ള സാമർത്ഥ്യമാകുന്നു, ഉത്തമസാഹിത്യലക്ഷണം. അങ്ങനെയിരിക്കേ നാം ഉച്ചരിക്കുന്ന എല്ലാ വാക്കുകളും ഈ ലക്ഷണമൊത്തതാണെന്ന് പറയാനൊക്കുമോ? വിപരീതലക്ഷണങ്ങളായ വാക്കുകൾ പലപ്പോഴും നമ്മളിൽനിന്നു പുറപ്പെടാറുണ്ട്. ശ്രവണമാത്രേണ ഭയശോകമോഹജനകമായ ആ വാഗ്ജാലം എങ്ങനെ സാഹിത്യമാകും? എങ്കിലും അത്തരം ശബ്ദജാലത്തെ സാഹിത്യമായി ഇക്കാലത്തു വിവരിച്ചുവരുന്നു! കാലവിപര്യയത്താൽ വന്നുചേർന്നിരിക്കുന്ന ഈ ദുർവ്യവഹാരത്തെ ഒഴിവാക്കാനാണ് ശബ്ദജ്യോതിസ്സാകുന്ന സാഹിത്യത്തിന്ന്–'സത്' എന്ന വിശേഷണം ഇവിടെ ചേർക്കേണ്ടിവന്നതു്. അല്ലെങ്കിൽ 'സാഹിത്യം' എന്നുമാത്രം പറഞ്ഞാലും മതിയാകുമായിരുന്നു.

ഇവിടെ മറെറാരു ചോദ്യത്തിനും പ്രസക്തിയുണ്ട്: 'സാഹിത്യത്തിന്റെ ആഹ്ലാദകർത്ത്വം, രസപുഷ്ടലങ്ങളായ ചമത്കാരങ്ങളെക്കൊണ്ട് സിദ്ധിക്കുമെന്നിരിക്കെ, ആത്മാവിനെയും ബ്രഹ്മത്തെയും മററും ഇവിടേയ്ക്ക് എന്തിനെഴുന്നള്ളിക്കണം ?' കേവലം ഉപരിപ്ലവബുദ്ധികളായ സാഹിത്യരസികന്മാരുടെ ചോദ്യമാണിതു്. ശബ്ദാർത്ഥാലംകാരനിഷ്ഠമായി അവർ കരുതുന്ന രസം, വാസ്തവത്തിൽ, ഉപരിപ്ലവമല്ല; പ്രത്യുത, പ്രത്യഗാത്മനിഷ്ഠമാണെന്ന്, അല്പമൊന്നു ചിന്തിച്ചാൽ, അവർക്കു ഗ്രഹിക്കാറാകും. 'രസം', യഥാർത്ഥത്തിൽ, ആത്മസ്വരൂപമാണ്; സച്ചിദവസ്തുവിൽനിന്ന് അഭിന്നമായ 'ആനന്ദ'മാണ്. ''രസോ വൈ സഃ'' (തൈത്തിരീയം: 6,2,6) ''രസം ഹ്യേവായം ലബ്ധ്വാ ആനന്ദീ ഭവതി, കോഹ്യേവാന്യാത് കഃ പ്രാണ്യാത്, യദേഷ ആകാശ ആനന്ദോ ന സ്യാത്'', ''ഏഷ ഹ്യേവാനന്ദയാതി'' തൈ. 2,6,) ;ആത്മനസ്തു കാമായ സർവം പ്രിയം ഭവതി (ബൃഹദാരണ്യകം: 4, 5,) എന്നിങ്ങനെ എത്രയോ ശ്രുതിവാക്യങ്ങൾ നമുക്കിവിടെ ഉദ്ധരിക്കാവുന്നതാണ്, ആത്മാവിന്റെ രസാത്മകത്വത്തിന് പ്രമാണമായിട്ട്. ഏതൊരു വാണിയും പ്രീതികരമാവുന്നതു്, രസപുഷ്ടിയാൽ അലംകൃതമാവുന്നതു്,

സച്ചിദ്രൂപമായ ആത്മാവിനെ പ്രകാശിപ്പിക്കാൻ സമത്ഥമാകുന്നതുകൊണ്ടാകുന്നു. ആ സാമത്ഥ്യമില്ലാത്ത ദ്വച്ചസ്സുകരം നമുക്കു പ്രീതികരമായിരിക്കയില്ലതാനും. ആത്മാവുതന്നെ ഈശ്വരൻ, ബ്രഹ്മം. ആകയാൽ, നമ്മുടെ വാക്ക് ഉത്തമസാഹിത്യമാവണമെങ്കിൽ,അതു് ഈശ്വരാത്ഥമായിരിക്കണം; സത്യം-ശിവം-സുന്ദരമായ ആത്മാത്ഥത്തെ പ്രകാശിപ്പിക്കാൻ യോഗ്യമായിരിക്കണമെന്നു സാരം. ആ യോഗ്യതയത്രേ സാഹിത്യത്തിൻെറ ചമത്കാരരസികത്വം.

## ഉത്തമസാഹിത്യം മാനവസംസ്കാരപ്രതീകമാണ്:

സാഹിത്യം, സംസ്കൃതമായ അന്തഃകരണത്തിൻെറ 'പ്രതീക'മാണെന്നാണ് അഭിജ്ഞമതം. 'പ്രതീക'മെന്നാലെന്തു് ?പ്രതീതിയെ ജനിപ്പിക്കുന്നതത്രേ പ്രതീകം. ബോധാകാരമായ ചിത്തവൃത്തിയാണല്ലോ പ്രതീതി അഥവാ പ്രത്യയം. അതിനെ ഉണത്താൻ പയ്യാപ്തമായ പദാത്ഥങ്ങളെല്ലാം ആ പ്രതീതിയുടെ, അത്ഥാകാരമായ ബുദ്ധിവൃത്തിയുടെ, പ്രതീകങ്ങളാകുന്നു. ശബ്ദാത്മികമായ വാക്കു് അത്ഥാകാരയായ ചിത്തവൃത്തിക്കു പ്രതീകമാവുന്നതെങ്ങനെയാണ് ? വാഗത്ഥങ്ങരം അഭേദേന ബന്ധപ്പെട്ടിരിക്കുന്നു; നമുക്കു വേർപെടുത്താനാവാത്തവിധം സംപൃക്തമാണവരണ്ടും. ആകയാൽ, ഏകമായ സദ്വസ്തുവിൻെറ സ്ഥൂലസൂക്ഷ്മഭാവങ്ങളായിട്ടാണ് വാഗത്ഥങ്ങളെ മനീഷികരം സ്വീകരിച്ചിട്ടുള്ളതു്. ഒരു വാക്കു് കേരംക്കുമ്പോരം, തദഭിന്നമായ അർത്ഥം നമ്മുടെ ചിത്തത്തിൽ സ്ഫുരിക്കുന്നതും, ആ അർത്ഥത്തെ മറ്റൊരാളിൻെറ ഉള്ളിലുണത്താൻ തത്പ്രതീകമായ വാക്കിനെ നാം ഉച്ചരിക്കുന്നതും സാധാരണമാണല്ലോ. ശബ്ദാത്മികയായ വാക്കിൻെറ സാഹായ്യമില്ലാതെ ആരിലുമൊരിടത്തും അത്ഥപ്രതീതിയുളവാകുന്നതല്ല. പ്രതീകപ്രത്യയാത്മകങ്ങളായ വാഗത്ഥങ്ങളുടെ ഈ അഭേദബന്ധമാകുന്നു, ലോകവ്യവഹാരത്തിനു നിയാമകം. സാവ്വലൗകികമായ ആ നിയതിയനുസരിച്ചത്രേ ആചാര്യദണ്ഡി പറഞ്ഞതു്; ''ശബ്ദാത്മകമായ ജ്യോതിസ്സ് സംസാരജീവിതത്തിൽ ആദ്യന്തം ദീപിക്കുന്നില്ലായിരുന്നുവെങ്കിൽ, ലോകത്രയമൊട്ടുക്കും അന്ധകാരത്തിൽ ആണ്ടുപോകുമായിരുന്നു'', എന്നു്.

നമ്മുടെ ജീവിതത്തെ അന്ധകാരാവൃതമാക്കുന്നതു് എന്തു് ? തമോരൂപമായ അജ്ഞാനം; അവിദ്യയത്രേ അതിന്നു ഹേതു. ശുദ്ധവും സാത്ത്വികവുമായ വിദ്യയുടെ അഭ്യാസത്താൽ വേണം, അവിദ്യാകാലുഷ്യം നീക്കി ഹൃദയത്തെ സംസ്കരിച്ചു്,ജീവിതം ഭാസുരമാക്കാൻ. അങ്ങനെ വിദ്യയാൽ സംസ്കരിക്കപ്പെട്ട അന്തരംഗത്തിൽ ഉദിക്കുന്ന അത്ഥാകാരവൃത്തികളും തത്പ്രതീകമായ വാണിയും സ്വഭാവേന സംസ്കൃതമായിരിക്കുമല്ലോ. ഏതൊരു ജനതയുടെയും ദീഘകാലജീവിതയാത്രയിൽ സമ്പന്നമായിട്ടുള്ള സുസംസ്കൃതമായ സാഹിത്യം, ആ ജനതയുടെ വിദ്യാഭ്യാസജന്യമായ സംസ്കാരത്തിൻെറ പ്രതീകമാവുന്നതി പ്രകാരമാകുന്നു. അതിൽ പ്രതിബിംബിച്ചു കാണാം, ആ ജനതയുടെ പുരാവൃത്തസ്മരണകരം. സൃഷ്ട്യാദിയിൽ ആവിർഭവിച്ച മനുതൊട്ടുള്ള രാജഷികളുടെ സംരക്ഷണപാരംപര്യത്തിൽ വളന്നുവന്നിട്ടുള്ളതാണ് ഭാരതജനതയുടെ പൂവ്വകാലചരിത്രസംസ്കാരങ്ങരം. അവയെ ബോധിപ്പിക്കുന്നതു്, സംസ്കൃതയായ ഭാരതീവാണിയിൽ സമ്പന്നമായിട്ടുള്ള ഇതിഹാസകാവ്യങ്ങളുമാകുന്നു.

## ആഷപ്രതിഭാവിലാസങ്ങളായ ഇതിഹാസകാവ്യങ്ങരം

ഇതി ഹ ആസ = ഇങ്ങനെയുണ്ടായിപോൽ, എന്നിപ്രകാരം പൂവ്വകാലസംഭവങ്ങളെ അനുസ്മരിച്ചുകൊണ്ടു നാം ചെയ്യുന്ന പരാമശമത്രേ, ഇതിഹാസം. ഐതിഹ്യം, പുരാവൃത്തം, ചരിത്രം, എന്നും മററും പറയപ്പെടുന്നതു് അതാണ്. ഭാരതീയരുടെ വംശചരിത്രത്തിന്നു് മുഖ്യപ്രമാണം, തത്പ്രതീകമായ ഇതിഹാസസാഹിത്യമാകുന്നുവെന്നു് അറിയേണ്ടതാകുന്നു. ആഷപ്രതിഭാവിലാസഭൃതവും സുസംസ്കൃതവുമായ കാവ്യവാണിയിലാകുന്നു, നമ്മുടെ ഇതിഹാസം പ്രകാശിതമായിട്ടുള്ളതു്. എന്താണീ പ്രതിഭ ?

'നവനവോന്മേഷശാലിനീ ബുദ്ധിഃ പ്രതിഭാ'
'അപൂവ്വവസ്തുനിമ്മാണക്ഷമാ പ്രജ്ഞാ പ്രതിഭാ'
'വിശ്വഭാവനാശക്തിർബ്രാഹ്മീപ്രജ്ഞാപ്രതിഭാ'

എന്നിങ്ങനെയാണ് പ്രതിഭയെ നിവ്വചിച്ചിട്ടുള്ളതു്. വിശ്വഭാവനാസമത്ഥമായ ആ പ്രജ്ഞാവൈഭവം, ഐശ്വരമാകുന്നു- അതുകൊണ്ടാണല്ലോ, ജഗത്സ്രഷ്ടാവായ ഈശ്വരനെ

ആദികവിയായും തത്പ്രതിഭാവിലാസഭൃതമായ ഈ പ്രപഞ്ചദൃശ്യത്തെ ആദികാവ്യമായും മനീഷികരം വർണ്ണിക്കുന്നതു്:

''ജന്മാദ്യസ്യ യതോഽന്വയാദിതരത–
ശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാട്
തേനേ ബ്രഹ്മ ഹൃദാ യ ആദികവയേ
മുഹ്യന്തി യത്സൂരയഃ...

(ഭാഗവതം. 1. 1. I.)

സർവ്വാത്മാവായ ഈശ്വരനെ ആത്മഭൂതനായി സാക്ഷാത്കരിച്ചിട്ടുള്ള ഋഷീശ്വരന്മാരെയും അതിനാൽ, കവികളെന്നു പറയുന്നതു് യുക്തമാകുന്നു. തപോയോഗനിഷ്ഠമായ വിദ്യാഭ്യാസത്താൽ വാങ്മനഃകായവൃത്തികളെ സംസ്കരിച്ച് *ഋതംഭരപ്രജ്ഞാസംപന്നരായി ശോഭിക്കുന്ന ഋഷീശ്വരന്മാരുടെ വാണിയത്രേ ഈശ്വരാർത്ഥപ്രകാശകവും സ്വലംകൃതവുമായ സംസ്കൃതവാണി.

''വാണ്യേകാ സമലംകരോതി പുരുഷം
യാ സംസ്കൃതാ ധാര്യതേ
ക്ഷീയന്തേഽഖിലഭൂഷണാനി സതതം
വാഗ്ഭൂഷണം ഭൂഷണം.''

(ഭർത്തൃഹരി—നീതിശതകം.)

എന്നിങ്ങനെ ഭർത്തൃഹരിയാൽ കീർത്തിക്കപ്പെടുന്ന സംസ്കൃതവാണി, അതാകുന്നു. തദ്വാരാ പ്രകാശിതമായിട്ടുള്ള ഇതിഹാസകാവ്യങ്ങളെ ഭാരതത്തിന്റെ അനശ്വരസംസ്കാരസമ്പത്തായും നാം അറിയണം. വാല്മീകിവ്യാസാദി ഋഷീശ്വരന്മാരാൽ പ്രണീതമായ രാമായണം, ഭാരതം തുടങ്ങിയ ഇതിഹാസകാവ്യങ്ങളാണ് ഇവിടെ വിവക്ഷിതം. ആദിരാജയശഃപ്രതിബിംബമായി കാവ്യാദർശകാരൻ നിർദ്ദേശിക്കുന്ന ശബ്ദജ്യോതിസ്സ് അതാകുന്നു.

### അനശ്വരജ്ഞാനദീപം

അജ്ഞാനാന്ധകാരത്തിൽപെട്ടുഴലുന്ന മനുഷ്യരാശിക്കു് ശ്രേയോന്മുഖമായ ജീവിതമാർഗ്ഗം തെളിയിച്ചു് പരമലക്ഷ്യത്തിലേയ്ക്കു നയിക്കുന്ന ജ്ഞാനദീപം ആർഷപ്രതിഭാവിലാസഭൃതമായി ലോകത്തിലുദിച്ചിട്ടുള്ള ഈ ശബ്ദജ്യോതിസ്സത്രേ രാമായണമഹാഭാരതാദി ഇതിഹാസകാവ്യങ്ങരം. സത്യം—ശിവം—സുന്ദരമായ ജീവിതപരമാർത്ഥത്തെ പ്രകാശിപ്പിച്ചുകൊണ്ടു് അക്ഷയഭാസാ വിളങ്ങുന്ന ഈ കാവ്യസാഹിത്യം, അതിന്റെ അർത്ഥംപോലെതന്നെ, അനശ്വരമാകുന്നു, അമൃതനിഷ്യന്ദിയാകുന്നു. സംസാരതപ്തമായി ഉഴലുന്ന മർത്ത്യലോകത്തിന്നു് അമൃതാനന്ദപ്രദമായ ആ കാവ്യവാണിയെപ്പററിയാണു് വ്യാസൻ പറയുന്നതു്:

തദേവ രമ്യം രുചിരം നവം നവം
തദേവ ശശ്വന്മനസോ മഹോത്സവം
തദേവ ശോകാർണവശോഷണം നൃണാം
യദുത്തമശ്ലോകയശോഽനുഗീയതേ.

(ഭാഗവതം XII·12·49·)

ആദിരാജാവായ മനുവിൽനിന്നുത്പന്നരായ ഇക്ഷ്വാകുമുഖ്യരായ സൂര്യവംശരാജാക്കന്മാരുടെയും തന്മധ്യേ അക്ഷയദീപ്തിയോടെ ഉദിച്ചുയന്ന ശ്രീരാമചന്ദ്രന്റെയും സദ്യശഃപ്രതിബിംബകമായ കാവ്യമത്രേ രാമായണം. അതേ മനുവിൽനിന്നുതന്നെ ഉദ്ഭവിച്ച ഐള—യദുമുഖ്യരായ സോമവംശരാജർഷികളുടെയും, തത്പരമ്പരയിൽ അവതരിച്ച ഭഗവാൻ കൃഷ്ണന്റെയും മഹാതേജസ്വികളായ കുരുപാണ്ഡവന്മാരുടെയും സച്ചരിത്രം വ്യാസപ്രണീതമായ മഹാഭാരതത്തിൽ പ്രതിബിംബിച്ചു കാണപ്പെടുന്നു. മഹത്തായ ഈ രണ്ടു് ഇതിഹാസകാവ്യങ്ങളാണു മനുഷ്യരാശിയുടെ നിത്യജ്ഞാനദീപം:

വാല്മീകിഗിരിസംഭൂതാ രാമസാഗരഗാമിനീ
പുനാതു ഭുവനം പുണ്യാ രാമായണമഹാനദീ.''

പാരാശര്യവചസ്സരോജമമലം
ഗീതാർത്ഥഗന്ധോത്കടം
നാനാഖ്യാനകകേസരം ഹരികഥാ–
സംബോധനാബോധിതം
ലോകേ സജ്ജനഷട്പദൈരഹരഹഃ
പേപീയമാനം മുദാ
ഭൂയാത്ഭാരതപങ്കജം കലിമല–
പ്രധ്വംസി നഃ ശ്രേയസേ.

* ഋതംഭരപ്രജ്ഞാ = ഋതമായ, സത്യമായ, ആത്മബോധത്താൽ നിർഭരമായ പ്രജ്ഞ (ബുദ്ധി), യോഗശാസ്ത്രമനുസരിച്ചു് പ്രതിഭയുടെ ലക്ഷണം ഇതാണു്.

കുട്ടികളോട് — 6

# പാക്കനാർ

പ്രശാന്താനന്ദസ്വാമി

കഴിഞ്ഞ ദിവസം നാം വരരുചിയുടെ കഥ പറഞ്ഞു. അദ്ദേഹം കാട്ടിൽ ഉപേക്ഷിച്ചുകളഞ്ഞ പതിനൊന്നു മക്കളിൽ ഒരുവനാണ് പാക്കനാർ.

പാക്കനാരെ എടുത്തു വളർത്തിയതു് ഒരു പറയനാണ്. അതുകൊണ്ടു് പാക്കനാരും ഒരു പറയനായി വളർന്നുവന്നു. അതുപോലെ മററു കുട്ടികളേയും ഓരോരുത്തർ എടുത്തു വളർത്തി. വഴിക്കു് ഉപേക്ഷിച്ച പതിനൊന്നുപേരേയും എടുത്തു വളർത്തിയവർ പതിനൊന്നു ജാതിയിൽ പെട്ടവർ ആയിരുന്നു. വളർത്തച്ഛന്മാരുടെ ജാതിക്കനുസരിച്ചു് കുട്ടികളുടെ ജാതിയും മാറി.

വളർന്നു വലുതായപ്പോൾ അവർ പരസ്പരം കണ്ടുമുട്ടി; അറിഞ്ഞു. ആണ്ടിലൊരിക്കൽ ഒരിടത്തു് ഒരുമിച്ചു കൂടണമെന്നു് വ്യവസ്ഥയും ചെയ്തു— അച്ഛൻെറ ശ്രാദ്ധദിവസം. സാഹോദര്യം നിലനില്ക്കുമല്ലോ. മേളത്തോൾ അഗ്നിഹോത്രിയാണു് ഏററവും മൂത്ത ആൾ. ബ്രാഹ്മണൻ എടുത്തു വളർത്തിയതുകൊണ്ടു് അദ്ദേഹം ബ്രാഹ്മണനായി. അദ്ദേഹത്തിൻെറ വീട്ടിൽ എല്ലാവരും ഒത്തുകൂടി ശ്രാദ്ധം നടത്തുകയാണു് പതിവു്.

ശ്രാദ്ധത്തിനു വരുമ്പോൾ ഓരോരുത്തരും എന്തെങ്കിലും സാധനം കൊണ്ടുവരണം. ശ്രാദ്ധമല്ലേ, ബലിയും സദ്യയും ഉണ്ടു്. ആശാരിയും ക്ഷുരകനും വൈശ്യനും ശൂദ്രനും ക്ഷത്രിയനും എല്ലാം അവരവരുടെ തൊഴിലിനും കഴിവിനും ഒത്തവണ്ണം എന്തെങ്കിലും കൊണ്ടുവരും.

പാക്കനാർ പറയനല്ലേ. പറയൻെറ തൊഴിൽ പരമ്പുണ്ടാക്കലും ഇറച്ചിവില്പനയും. അതുകൊണ്ടു് സദ്യയ്ക്കുവേണ്ട കുട്ടയും പരമ്പുമെല്ലാം എത്തിയ്ക്കുന്നതു് പാക്കനാരാണു്. കൂടെ കുറച്ചു് ഇറച്ചിയും ഉണ്ടാകും — പിതാവിനു് ബലിയിട്ടപ്പോൾ സമർപ്പിക്കുവാൻ. ആരെന്തുകൊണ്ടുവന്നാലും പാകമാക്കി ബലിയിടണമെന്നാണു് സഹോദരന്മാരുടെ നിശ്ചയം. അഗ്നിഹോത്രിയുടെ ഭാര്യ കറതീർന്ന ബ്രാഹ്മണസ്ത്രീ. അവക്കു് മത്സ്യമാംസങ്ങൾ തൊട്ടോ പാകംചെയ്തോ ശീലമില്ല. എങ്കിലും അവർ മാംസം കൈകൊണ്ടെടുത്തു, പാകംചെയ്തു—സഹോദരസ്നേഹത്തിനുടവു തട്ടാതിരിക്കുവാൻ, മഹാത്മാവായ പാക്കനാരെ താഴ്ത്തികെട്ടിയെന്നു വരാതിരിക്കുവാൻ. അങ്ങനെ വഷ്ങ്ങൾ പലതു കടന്നുപോയി.

പതിവുപോലെ അക്കൊല്ലവും എല്ലാവരും വന്നു; സാധനങ്ങളും. അഗ്നിഹോത്രിയുടെ ഭാര്യ സാമാനങ്ങൾ അകത്തുകൊണ്ടുപോയി പാകംചെയ്യാനുള്ള ഒരുക്കമാണു്. ഇത്തവണ പാക്കനാർ കൊണ്ടുവന്ന പൊതി വളരെ ചെറുതാണു്, അതുകൊണ്ടു് ഇറച്ചിയായിരിക്കയില്ല, ഭാഗ്യം. സന്തോഷത്തോടെ അവർ പൊതിയെടുത്തു് അഴിച്ചു. പക്ഷേ,അകത്തെ സാധനം കണ്ടപ്പോൾ അവർ അമ്പരന്നുപോയി. ഒരു പശുവിൻെറ മുല! ബ്രാഹ്മണർ മാംസം തൊടില്ല. ഗോമാംസം അകത്തു് കയററുവാൻപോലും പാടില്ല. അങ്ങനെ ചെയ്താൽ മഹാപാപമാണു്. ജാതിയിൽനിന്നു പുറത്തു പോകേണ്ടിവരും. പാക്കനാരോടുള്ള സ്നേഹബഹുമാനങ്ങൾകൊണ്ടു് ഇതുകാലം ഇതെല്ലാം സഹിച്ചു, ക്ഷമിച്ചു. ഇല്ല, ഇനി വയ്യ. കണ്ടില്ലേ പശുവിൻെറ മുലയും ചെത്തിപ്പറിച്ചുകൊണ്ടുവന്നിരിക്കുന്നതു്. ഇറച്ചിയാണെങ്കിലും സാരമില്ല. എന്തുവന്നാലും വേണ്ടില്ല, ആരു പിണങ്ങിയാലും വേണ്ടില്ല. ഇത്തവണ ഇതു പാകം ചെയ്യുകയില്ല. അവർ ദൃഢമായി ഉറപ്പിച്ചു. മുലയെടുത്തു മുററത്തു് കുഴിച്ചിട്ടു. വൃത്തികെട്ട സാധനം !

ബലി കഴിഞ്ഞു. എല്ലാവരും ഊണിനിരുന്നു. ഓരോരുത്തരും കൊണ്ടുവന്ന സാധനം വിളമ്പണം. ശുദ്ധാശുദ്ധങ്ങൾ നോക്കാതെ എല്ലാവരും എല്ലാം കഴിക്കണം. പത്തുപേരും

കൊണ്ടുവന്ന സാധനങ്ങരം വിളമ്പിയിട്ടുണ്ട്. "പാക്കനാർ കൊണ്ടുവന്ന സാധനം എവിടെ?'' അഗ്നിഹോത്രി അന്വേഷിച്ചു. ഭാര്യ കതകിനു പാതിമറഞ്ഞു് മിണ്ടാതെ നിന്നു. ''ഞാൻകൊണ്ടു വന്ന സാധനം എന്തുചെയ്തു ?'' പാക്കനാർതന്നെ ജ്യേഷ്ഠത്തിയമ്മയോട്ട് ആരാഞ്ഞു. ഗത്യന്തര മില്ലാതായപ്പോരം ആ അമ്മ കാര്യമെല്ലാം തുറന്നു പറഞ്ഞു. ''അതു നന്നായി; ചേടത്തി പോയി നോക്കൂ. മുല കുഴിച്ചിട്ടെങ്കിൽ കിളിർത്തിട്ടു ണ്ടാകും,'' എന്നു പറഞ്ഞു പാക്കനാർ.

അഗ്നിഹോത്രിയുടെ ഭാര്യ പോയി നോക്കി. അത്ഭുതം ! മുല കിളിർത്തിരിക്കുന്നു ! മാത്രമല്ല, പടർന്നു് പന്തലിച്ചു് കായും പൂവും നിറഞ്ഞു് തിടിച്ചുകൊഴുത്തു നില്ക്കുന്നു. അന്നേവരെ ലോകം കാണാത്ത ഒരു ചെടി! പൊതിയിൽ പശു വിൻെറ മുല കണ്ടപ്പോരം അറപ്പുകൊണ്ടു് അമ്പരന്ന അവർ ഇപ്പോരം കൂടുതൽ അമ്പ രന്നു. പെറ്റുന്നവർ അതിൻെറ കായ്കരം പറിച്ചെടുത്തു. പാകംചെയ്തു. പിതൃക്കരംക്കു് നിവേദിച്ചു. പ്രസാദം സഹോദരങ്ങരംക്കു് വിളമ്പി. എന്തൊരു സ്വാദായിരുന്നെന്നോ, ആ കൂട്ടാനു് ! പിന്നെ ഒരിയ്ക്കലും ആ ജ്യേഷ്ഠത്തി ഈ അനുജനെ ധിക്കരിച്ചിട്ടില്ല. നിങ്ങരം കൂട്ടിയി ട്ടില്ലേ, കോവൽക്കായ് ? ആ കോവൽച്ചെടി യാണ് പശുവിൻെറ മുല കിളിർത്തുണ്ടായതു്. കായ് ഏതാണ്ടു് പശുവിൻെറ മുലപോലിരി ക്കുന്നു, അല്ലേ ?

ഇക്കഥ യുക്തിക്കുചേർന്നതായി തോന്നു ന്നില്ല. അല്ലേ ? എങ്കിലും ഇതിൻെറ ഉള്ളിൽ ഒരുപാടു് ആശയങ്ങരം ഉണ്ടു്. നാം ചെയ്യുന്ന പ്രവൃത്തി ശുദ്ധമായ മനസ്സോടുകൂടി ചെയ്യണം. എന്തുചെയ്യുവെന്നുള്ളതല്ല, എങ്ങനെ ചെയ്യുവെ ന്നുള്ളതാണു് പ്രധാനം. അവരവക്കുള്ളതു് ഹൃദയം നിറഞ്ഞ സ്നേഹത്തോടും ഭക്തിയോടുംകൂടി ഭഗ വാനും ഗുരുക്കന്മാക്കും നല്കണം. ഇതാണു് ഇക്ക ഥയിൽനിന്നു നമുക്കറിയാനുള്ളതു്.

ഒരിക്കൽ കുറെ ബ്രാഹ്മണർ കാശിക്കു പോകാൻ ഒരുങ്ങി. യാത്രയായപ്പോരം പാക്ക നാർ അവരെ സമീപിച്ചു. ഒരു വടിയുമുണ്ടു് കൈയിൽ. കാശിക്കുപോകുന്ന ബ്രാഹ്മണരെ ക്കൊണ്ടു് അദ്ദേഹത്തിനു് ഒരു കാര്യമുണ്ടു് സാധിക്കുവാൻ. കൈയിലിരിക്കുന്ന വടി ഗംഗ യിലൊന്നു മുക്കിയെടുക്കണം. തനിക്കോ കാശി ക്കു പോകാൻ പററില്ല. താനൊരു പറയനല്ലേ. പറയനുണ്ടോ തീർത്ഥാടനത്തിനു യോഗ്യത ? പരിപാവനമായ ഗംഗയിൽ തൻെറ വടിയെ ങ്കിലും മുങ്ങിയാൽ അത്രയും പുണ്യം തനിക്കു കിട്ടുമല്ലോ!

ഒരു ചെറിയ വടിയല്ലേ. അതു മുക്കുവാനും സൂക്ഷിക്കുവാനും വലിയ പ്രയാസമൊന്നും ഇല്ല ല്ലോ. അതുകൊണ്ടു് ബ്രാഹ്മണർ വടി വാങ്ങി. കാശിയിൽ എത്തിക്കുകയും ചെയ്തു. കാശിയി ലെ വിശ്വനാഥക്ഷേത്രം വളരെ പ്രസിദ്ധമാണ്. അതിനടുത്തു മണികർണ്ണികാഘട്ടത്തിൽ കുളി ച്ചാൽ പാപമെല്ലാം പോകുമെന്നാണു് വിശ്വാ സം. ബ്രാഹ്മണർ അവിടെ കുളിക്കാനിറങ്ങി. പാക്കനാരുടെ വടി ആദ്യം ഗംഗയിൽ മുക്കി വെ ച്ചിട്ടാകാം തങ്ങളുടെ കുളി. അവരിലൊരാരം വടിയെടുത്തു ഗംഗയിൽ മുക്കി.പക്ഷേ പൊക്കി എടുക്കാൻ നോക്കിയപ്പോരം വടി പൊങ്ങി യില്ല. ആരോ പിടിച്ചു വലിക്കുംപോലെ അതു് താണു് അടിത്തട്ടിലേയ്ക്കു് പോകയും ചെയ്തു. വിഷണ്ണരായി നോക്കിനില്ക്കാൻ മാത്രമേ ആ ബ്രാഹ്മണക്കു കഴിഞ്ഞുള്ളു. വാസ്തവത്തിൽ അവ ക്കു സങ്കടംതോന്നി. തങ്ങളെ വിശ്വസിച്ചു് ഏല്പിച്ചതല്ലേ പാക്കനാർ ? ആ വിശ്വാസം കാത്തുസൂക്ഷിക്കുവാൻ കഴിഞ്ഞില്ലല്ലോ. ഇനി പാക്കനാരോടു് എന്തു പറയും; എങ്ങനെ ആ മുഖത്തു നോക്കും ? ഉള്ളതു തുറന്നു പറയാം. അനു താപം രേഖപ്പെടുത്താം. ഇനി അതല്ലേ വഴിയുള്ളു ?

തീർത്ഥാടനമെല്ലാം കഴിഞ്ഞു, ബ്രാഹ്മണർ നാട്ടിൽ മടങ്ങിവന്നു, പാക്കനാരെ കണ്ടു. വിവരം പറഞ്ഞു. പാക്കനാർ സങ്കടപ്പെട്ടില്ല. ശുണ്ഠി എടുത്തില്ല. പകരമൊന്നു പുഞ്ചിരിച്ചു- എല്ലാം മുൻകൂട്ടി കണ്ടതുപോലെ. ''വടി ഗംഗ യിൽത്തന്നെയല്ലേ പോയതു് ?'' പാക്കനാർ ചോദിച്ചു.

''അതെ'' ബ്രാഹ്മണർ ഉത്തരം പറഞ്ഞു.

''എങ്കിൽ പണിയുണ്ട്. തമ്പ്രാക്കരം വ്യഷ മിക്കണ്ട.'' ''ഇനി എന്തു ചെയ്യാനൊക്കും ?'' ''തമ്പ്രാക്കരം അടിയൻെറ കൂടെവരൂ.'' ഇത്രയും പറഞ്ഞു. പാക്കനാർ നടന്നു; ബ്രാഹ്മണർ പി

ന്നാലെയും. അവർ പാക്കനാരുടെ മാടത്തിനടുത്തുള്ള കുളക്കരയിൽ ചെന്നു. ''ഗംഗയിൽ മുങ്ങിയ എന്റെ വടി തരൂ.'' എന്നു കുളത്തിലെ വെള്ളത്തിനോടായി പറഞ്ഞുകൊണ്ടു് പാക്കനാർ കുളത്തിലേയ്ക്കു് കൈനീട്ടി. അത്ഭുതമെന്നു പറയട്ടെ. വടി അടിയിൽനിന്നു പൊങ്ങി വന്നു. പാക്കനാർ അതെടുത്തു. ബ്രാഹ്മണരുടെ കൈയിൽകൊടുത്തു. അവർ തിരിച്ചും മറിച്ചും നോക്കി. അതേ. തങ്ങൾ കൊണ്ടുപോയി ഗംഗയിൽ മുക്കിയ അതേ വടി തന്നെ. അത്ഭുതപ്പെട്ടുനിന്ന അവരോടു പാക്കനാർ പറഞ്ഞു. ''തമ്പ്രാക്കളെ, വടി ഗംഗയിൽ മുക്കി പുണ്യം സമ്പാദിക്കണമെന്നു് ഞാൻ ഉദ്ദേശിച്ചിരുന്നില്ല. മഹത്തായ ഒരു ലോകരഹസ്യം നിങ്ങളെ ബോദ്ധ്യപ്പെടുത്താൻ വേണ്ടിയാണു് ഞാൻ വടി തന്നയച്ചതു്. ഈശ്വരസാക്ഷാത്കാരമാണു് ജീവിതലക്ഷ്യം. അടിയുറച്ച ഭഗവദ്ഭക്തികൊണ്ടേ ഈശ്വരനെ കാണാനാകൂ. കണ്ടുകഴിഞ്ഞാൽ നമുക്കു മനസ്സിലാകും, ഈശ്വരൻ അങ്ങകലെയുള്ള ഒരു സ്വർഗ്ഗരാജ്യത്തിൽ വാഴുന്ന രാജാവല്ലെന്നു്. അദ്ദേഹം എല്ലാ ജീവജാലങ്ങളിലും വസ്തുക്കളിലും കുടികൊള്ളുന്നു. ഈ മഹാസത്യം അറിഞ്ഞുകഴിഞ്ഞവനെ ദുഃഖം തീണ്ടുകയില്ല. അവൻ എല്ലാ ജീവജാലങ്ങളിലും ഈശ്വരനെ കാണുന്നു. അവനു പിന്നെ തീർത്ഥാടനം ആവശ്യം ഇല്ല. അവൻ ഇരിക്കുന്നിടം തീർത്ഥമാണു്. അവൻ കുളിക്കുന്ന ജലാശയം ഗംഗയാണു്. തീർത്ഥങ്ങളെ തീർത്ഥങ്ങളാക്കുന്നതു് മനഃശുദ്ധി വന്നു് ഈശ്വരസാക്ഷാത്കാരം കിട്ടിയ മഹാത്മാക്കളുടെ സാമീപ്യമാണു്. മനഃശുദ്ധിയാണു് ഒരുവനെ ബ്രാഹ്മണൻ ആക്കുന്നതു്, പൂണൂലു് ഇട്ടതുകൊണ്ടു മാത്രം ഒരുവനും ബ്രാഹ്മണനാകുന്നില്ല. തൊലി കറുത്തതുകൊണ്ടോ ശാരീരികാധ്വാനം ചെയ്തു ജീവിക്കുന്നതുകൊണ്ടോ ഒരുവൻ നീചജാതിയാകുന്നില്ല. അവനവന്റെ കടമ നിർവ്വഹിച്ചു് ഭഗവദ്ധ്യാനത്തിൽ മുഴകിക്കഴിയുന്ന ഏതൊരുവനും ബ്രാഹ്മണനാണു്. പൂണൂലിട്ടാലും തീർത്ഥാടനം ചെയ്താലും കള്ളവും കൊള്ളിവെപ്പുമായി കഴിയുന്നവൻ ചണ്ഡാലൻതന്നെയാണു്. അതുകൊണ്ടു് നിങ്ങൾ ഇനിയെങ്കിലും ബ്രാഹ്മണരാണെന്നു് അഹങ്കരിക്കാതെ സത്കർമ്മങ്ങൾ ചെയ്തു് ഭഗവദ്ഭക്തരായി കഴിയുക. അതാണു് ആവശ്യം.''

ആ ബ്രാഹ്മണരുടെ ഭാവം മാറി. ഒരു നവജീവൻ അവരിൽ പകന്നു, പാക്കനാർ. ഇറച്ചി വെട്ടിയും കുട്ട നെയ്തും നടന്ന പറയനെ അവർ പാക്കനാരിൽ കണ്ടില്ല. സാക്ഷാത് മഹാവിഷ്ണുതന്നെ പറയന്റെ രൂപത്തിൽ തങ്ങളുടെ മുമ്പിൽ നില്ക്കുന്നതായിട്ടേ അവർക്കു തോന്നിയുള്ളു. അതിമഹത്തായ ആത്മജ്ഞാനം അരുളി അനുഗ്രഹിച്ച ആ പരമഗുരുവിന്റെ പാവനപാദങ്ങളിൽ ബ്രാഹ്മണർ വീണു നമസ്കരിച്ചു. ശേഷിച്ച അവരുടെ ജീവിതകാലം തികഞ്ഞ ഭഗവദ് ഭക്തരായി അവർ കഴിച്ചുകൂട്ടി.

ഇങ്ങനെ പല കഥകളും ഉണ്ടു് പാക്കനാരെക്കുറിച്ചു്. അവയെല്ലാം അദ്ദേഹത്തിന്റെ അഗാധമായ ആത്മജ്ഞാനത്തെയും വിനയത്തെയും കാണിക്കുന്നവയാണു്. ആ ജീവിതത്തിന്റെ വെളിച്ചം ധാർമ്മികജീവിതം നയിച്ച പലർക്കും ഉന്മേഷം പകന്നിട്ടുണ്ടു്. നമ്മുടെ ജീവിതമാർഗ്ഗത്തിലും ആ കൈത്തിരി വെളിച്ചം അരുളട്ടെ !

---

വിപ്രാദ്ദ്വിഷഡ്ഗുണയുതാദരവിന്ദനാഭ
പാദാരവിന്ദവിമുഖാച്ഛ്വപചം വരിഷ്ഠം
മന്യേ തദർപ്പിതമനോവചനേഹിതാർത്ഥ
പ്രാണം പുനാതി സ കുലം ന തു ഭൂരിമാനഃ —ഭാഗവതം 7, 9. 10.

സദ്ഗുണങ്ങളും തികഞ്ഞവനെങ്കിലും ശ്രീഭഗവാന്റെ പാദപദ്മത്തിൽ ഭക്തിയില്ലാത്ത ഭക്തനെക്കാൾ, തന്റെ സർവ്വവും സർവ്വേശ്വരനു സമർപ്പിച്ച പറയനാണു് ശ്രേഷ്ഠനെന്നു ഞാൻ കരുതുന്നു. അങ്ങനെയുള്ള പറയൻ കുലത്തെ പവിത്രമാക്കുന്നു. ഗുണങ്ങൾകൊണ്ടു ഞെളിയുന്ന ബ്രാഹ്മണൻ കുലത്തെ ശുദ്ധീകരിക്കുന്നില്ല.

# മതം

സ്വാമി ബ്രഹ്മാനന്ദതീർത്ഥൻ, ജ്ഞാനാശ്രമം

എന്താണ് മതം ? പൌരസ്ത്യരും പാശ്ചാത്യരുമായ ഒട്ടേറെ ആധുനികചിന്തകന്മാരും, പണ്ഡിതന്മാരും ഈ വിഷയത്തെ അധികരിച്ച് വാല്യം വാല്യങ്ങളായി ശതക്കണക്കിൽ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. പ്രഗല്ഭമതികളായ നിരവധി മതാചാര്യന്മാരും, മതതത്ത്വശാസ്ത്രജ്ഞന്മാരും, പ്രഭാഷണങ്ങളും, പ്രവചനങ്ങളും നടത്തിയിട്ടുണ്ട്. അവയിൽ മിക്കതും ഉപന്യാസരൂപത്തിലും മററുമായി അച്ചടിച്ച് പുറത്തിറക്കീട്ടുമുണ്ട്. ചില ഗ്രന്ഥങ്ങളും, പ്രഭാഷണങ്ങളും, മതത്തെ പ്രശംസിച്ചുകൊണ്ടുള്ളതാണെങ്കിൽ വേറെ ചിലവ ആക്ഷേപിച്ചും നിന്ദിച്ചും കൊണ്ടുള്ളവയാണ്. ശേഷമുള്ളവ മദ്ധ്യവർത്തിത്വം പുലർത്തുന്നു. ഒന്നിനൊന്ന് വിരുദ്ധമായ വിധത്തിലത്രേ ഏറിയ കൂറും ഗ്രന്ഥങ്ങളുടേയും, പ്രഭാഷണങ്ങളുടെയും ഗതി. മതത്തെപ്പററി നിഷ്പക്ഷമായി ചിന്തിച്ച് നിഷ്കൃഷ്ടമായൊരു നിർവചനം, അപൂർവ്വം ചിലരൊഴികെ, വളരെപ്പേരും നല്കിക്കാണുന്നില്ല. സർവ്വസമ്മതമായൊരഭിപ്രായം ആവിഷ്കരിക്കുന്നതിനും സാധിച്ചിട്ടില്ല. ഇതത്യന്തം ഖേദകരം തന്നെ. നാനാരുചിഭേദത്തോടുകൂടിയ ലോകം കൈകാര്യം ചെയ്യുന്നതെന്തും പൂർണ്ണമോ ഏകാഭിപ്രായത്തിലുള്ളവയോ — ഏകീകൃതമോ — ആവുകയെന്നത് സ്വാഭാവികമല്ല. അപ്പോൾ, മതത്തിൻെറ കാര്യത്തിൽ മാത്രം ഒരു വ്യത്യസ്തത സംഭവിക്കാമെന്ന് പ്രത്യാശിക്കുന്നതിൽ ന്യായമില്ലല്ലോ.

പൌരാണികരായ തത്ത്വചിന്തകന്മാരും, മതാചാര്യന്മാരും മതമെന്തെന്ന് നല്ലപോലെ ചിന്തിച്ചിട്ടുള്ളവരാണ്. ആ ചിന്തകൾക്കവർ ശാശ്വതമായ പ്രതിഷ്ഠ നല്കി അനന്തരതലമുറയെ അനുഗ്രഹിച്ചിട്ടുണ്ട്. പക്ഷേ, ദൌർഭാഗ്യമെന്നു പറയട്ടെ, അനന്തരതലമുറക്കാരായ ജനസഞ്ചയം ആ പൌരാണികരുടെ ചിന്തകളുടെ നേരെ ആഭിമുഖ്യം കാണിച്ചില്ല. അവയൊന്നു പഗ്രഥിച്ച് പരിശോധിക്കുന്നതിന്ന് മിനക്കെട്ടില്ല; സന്മനസ്സ് പ്രദർശിപ്പിച്ചില്ല. മറിച്ച് തിരസ്കാരനയം കൈക്കൊള്ളുകയും ചെയ്തു. അതിൻെറ തിക്തഫലമാണ് നാമിന്നനുഭവിക്കുന്നത്. നമ്മുടെ പൂർവ്വികരായ മഹാന്മാരുടെ, ആചാര്യന്മാരുടെ, മതപരമായ ചിന്തകളെ ഉൾക്കൊള്ളുകയും, അതിന്മണ്ണം ജീവിതചര്യ ക്രമീകരിച്ചനുഷ്ഠിക്കുകയും ചെയ്തുകൊണ്ട് മതത്തിൽ ജീവിച്ച് മതാനുഭൂതിയിലൂടെ നിർവൃതിയടഞ്ഞ ചുരുക്കം അനുഗൃഹീതപുരുഷന്മാർ, പൌരാണികൾക്കു ശേഷം, ഈ ഭൂമിയിൽ അവതരിച്ചിട്ടുണ്ടെന്ന യാഥാർത്ഥ്യം വിസ്മരിച്ചുകൊണ്ടല്ല ഖേദം പ്രദർശിപ്പിച്ചതു്, പക്ഷേ, അവരും പൌരാണികരുടെ അവസ്ഥയിലേയ്ക്ക് തിരോധാനം ചെയ്യുകയാണുണ്ടായതു്. ആ അഭിവന്ദ്യമഹാപുരുഷന്മാരുടെ കാല്പാടുകളെ പിന്തുടരാൻ ആരും തയാറായില്ലെന്നർത്ഥം. ഇന്ത്യയിൽ ആദിശങ്കരാചാര്യസ്വാമികളും, ആ പൂജ്യപാദർക്കുശേഷം, ശ്രീരാമകൃഷ്ണപരമഹംസർ, ശ്രീവിവേകാനന്ദസ്വാമികൾ, ശ്രീനാരായണഗുരുസ്വാമികൾ, ശ്രീ രമണമഹർഷി, ശ്രീ രാമദാസ്സ്വാമികൾ, ശ്രീ അരവിന്ദഘോഷ് ഇവരെല്ലാമാണ് സാന്ദർഭികമായി സ്മരിക്കപ്പെട്ട പുണ്യപുരുഷന്മാർ. അറിയപ്പെടാതെ കാലയവനികയ്ക്കുള്ളിൽ മറഞ്ഞുപോയവരും കുറെയെല്ലാം കാണും. എന്നാലവരുടെ പേർ പറഞ്ഞുകൊണ്ട് സ്മരിക്കാനാവുന്ന കാര്യമല്ലല്ലോ. വിദേശരാജ്യങ്ങളിലും, പല വർഗ്ഗക്കാരിലുമായി ഏതാണ്ടിതുപോലുള്ള മതാചാര്യന്മാരും, മതതത്ത്വചിന്തകന്മാരുമെല്ലാം ഉണ്ടായിട്ടുണ്ട്. പക്ഷേ, അവരെല്ലാം പല കാരണങ്ങൾകൊണ്ടും, തെററിദ്ധരിക്കപ്പെടുകയാൽ, മതപരമായ വിഷയത്തിൽ, വിസ്മരിക്കപ്പെട്ടവരോ, തിരസ്കരിക്കപ്പെട്ടവരോ ആയിപ്പോയി.

മനുഷ്യർ, ശ്വസിക്കുന്നതും, ജീവിക്കുന്നതും മതത്തിലാണു്. ഈ സത്യം വിസ്മരിക്കപ്പെടുകയോ അറിയപ്പെടായ്കയോ കാരണമാണ് മത

ത്തെപ്പററി ഭിന്നാഭിപ്രായങ്ങരം ഉരുത്തിരിഞ്ഞു ണ്ടായതും, ഉണ്ടായിക്കൊണ്ടിരിക്കുന്നതും. നിഷ്പക്ഷവും, കാലുഷ്യം ലേശവും തീണ്ടാത്തതും, സത്യനിഷ്ഠവും ഏകീകൃതവുമായ അഭിപ്രായങ്ങളും അതിന്മുണ്ണുമുള്ള ഈ ജീവിതാനുഷ്ഠാനങ്ങളും മതപരമായി ഉണ്ടാകേണ്ടതും പ്രചാരത്തിൽ വരേണ്ടതും, അടിയന്തരമായും ആവശ്യമാണ്. എല്ലാ രാജ്യത്തിലുമുള്ള ചിന്തകന്മാരും, പണ്ഡിതന്മാരും, മതാചാര്യന്മാരും ഇക്കാര്യത്തിൽ ശ്രദ്ധിച്ചുവരുന്നുണ്ടെന്നതിൻെറ ലക്ഷണമായി, വഷംതോറും സമ്മേളനങ്ങരം ചേൻ ചച്ചകളും, പ്രഭാഷണങ്ങളും സംഘടിപ്പിച്ചുവരാറുള്ള ചടങ്ങുകളെ പരാമശിച്ച് പലരും അഭിമാനം കൊള്ളാറുണ്ട്. ലോകമതസമ്മേളനങ്ങളെയാണ് പ്രകൃതത്തിൽ സൂചിപ്പിച്ചതു്. ലോകത്തിൽ, ഇന്നു പ്രചാരത്തിലുള്ള ഭിന്നമതങ്ങളെ പ്രതിനിധാനം ചെയ്യത്രേ ആ വക സമ്മേളനങ്ങളും, ചച്ചകളും, പ്രഭാഷണങ്ങളും നടത്തിപ്പോരുന്നതു്. അല്ലാതെ, മനുഷ്യരാശിയാകെയുരംക്കൊള്ളുന്ന ഏകമതത്തെപ്പററി, സത്യമതത്തെപ്പററി ചച്ചകളും പ്രഭാഷണങ്ങളും സംഘടിപ്പിച്ച് ജനതതിയെ ഏകീകരിക്കുന്നതിന്നല്ല. സത്യത്തിൻെറ നേരെ കണ്ണടയ്ക്കുക എല്ലാവക്കും സാധ്യമല്ലതന്നെ.

'മതം' എന്ന വാക്കു് സങ്കുചിതങ്ങളായ ഏതാനും അത്ഥങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടു് പിന്തിരിയുന്നൊന്നല്ല. വിശ്വവ്യാപകമായ ഒരത്ഥമതിന്നുണ്ടു്. അഭിപ്രായം, സിദ്ധാന്തം, എന്നീ അത്ഥങ്ങളിൽ മതശബ്ദത്തിന്നു് പ്രയോഗങ്ങരം സുലഭമാണ്. ശങ്കരമതം, ഭട്ടാരകമതം, കപിലമതം, മധ്വമതം മുതലായവ അഭിപ്രായം എന്നത്ഥത്തിലും, ബുദ്ധമതം, ജൈനമതം, കൺഫ്യൂഷിയസ്മതം, ആസ്തികമതം, നാസ്തികമതം, ചാവാകമതം മുതലായവ സിദ്ധാന്തം എന്നത്ഥത്തിലും പ്രയോഗമുള്ളതാണല്ലോ. അനുഷ്ഠാനം എന്ന അത്ഥത്തിലും മതശബ്ദത്തിന്നു് പ്രയോഗം കാണും. ബ്രാഹ്മണമതം, ക്രിസ്തുമതം ഇസ്ലാംമതം ഇവ ഓരോ അനുഷ്ഠാനവിധാനങ്ങളെ ബോധിപ്പിക്കുന്നു. സാംഖ്യമതം, നിഷ്ഠയും സിദ്ധാന്തത്തിന്നും ഉദാഹരിക്കാവുന്നതാണ്. വളരെ നിഷ്കൃഷ്ടിച്ചുള്ള വകതിരിവല്ല ഇവ. ചിലതിന്നു്, സാംഖ്യമതത്തെപ്പോലെ ഒന്നിലധികം അത്ഥങ്ങളിൽ പ്രവേശമുണ്ടാകാം. വിസ്തരഭയംനിമിത്തം സംക്ഷേപിച്ചതേയുള്ളൂ. ജ്ഞാനം, ധമ്മം എന്നത്ഥത്തിൽ ഒരേയൊരു പ്രയോഗമേ മതത്തെപ്പററി പറഞ്ഞുകാണു — ആഷമതം. ആഷജ്ഞാനം, ആഷധമ്മം എന്നത്രേ അതിന്നത്ഥം. എന്നാൽ, ഇതിൽ ധമ്മം എന്ന ശബ്ദത്തിന്നു്, ജ്ഞാനം എന്നത്ഥം കൂടാതെ വേറെയും അനേകാത്ഥം ഉള്ളതായി കാണുന്നുണ്ടു്. പക്ഷേ, ജ്ഞാനം ഒന്നേയുള്ളൂ. ആഷമതം ആരുടേയും കുത്തകയല്ല. ഭൂമിയിൽ പിറന്ന സമസ്തമനുഷ്യരാശിയുടേയുമാണതു്. ഓരോ മനുഷ്യന്നും സ്വന്തമെന്നവകാശപ്പെടാനിതൊന്നേയുള്ളൂ, സംശയമില്ല. 'ഭിന്നവഗ്ഗങ്ങളാകുന്ന പുഷ്പങ്ങളെ തമ്മിൽ കോത്തിണക്കുന്ന ചരട'ത്രേ യഥാത്ഥമതം. അതൊരു ജ്ഞാനവും ശക്തിയുമാണ്. സംസ്കാരസമ്പന്നമായൊരു ജീവിതംകൊണ്ടതിനെ പ്രകാശിപ്പിക്കാവുന്നതിനാലും സാക്ഷാത്കരിക്കാവുന്നതിനാലും മതം ഒരു തത്ത്വശാസ്ത്രവും കലയും കൂടിയാണ്. ഈവക കാരണങ്ങളാൽ, സാവ്കാലികവും സാവ്ലൗകികവും സാവ്ജനീനവുമാണ് 'മതം'.

ഇന്നു്, മതത്തെപ്പററി പറഞ്ഞുകേരംക്കാറുള്ള ആക്ഷേപങ്ങളും അഭിപ്രായങ്ങളും പലതാണ്. അവയിൽ ചിലതിവിടെ ചേക്കാമെന്നു വിചാരിക്കുന്നു. ചിലർ മതം ഒരു മയക്കുമരുന്നാണെന്നു പറയും. വേറെ ചിലർ സാധാരണക്കാരനെ മിരട്ടുന്നതിന്നുള്ള, ചതിക്കുന്നതിന്നുള്ള, കുടിലബുദ്ധികളുടെ കുരുക്കുവിദ്യയാണെന്നു വാദിക്കും. മനുഷ്യരെ അന്യോന്യം കലഹിപ്പിക്കുന്നതിന്നായുള്ള ഏതാനും പൈശാചികസംഹിതയാണ് മതമെന്നാണ് മൂന്നാമതൊരു കൂട്ടരുടെ നിഗമനം. സ്വയം ചിന്തിക്കാൻ കഴിവില്ലാത്ത ദുബ്ബലന്മാരുടെ അന്ധവിശ്വാസജടിലമായ, കേവലം അനുകരണരൂപത്തിലുള്ള ഒരാചാരമോ, ചടങ്ങോ, ആണ് 'മതം' എന്നു പറയുന്നവരുമില്ലാതില്ല. അനുഭവമില്ലാത്ത കുറെ സങ്കല്പങ്ങരംകൊണ്ടു് നെയ്തെടുത്തു് പ്രദശിപ്പിക്കപ്പെട്ട ഒന്നാണതെന്നായിരിക്കും മതത്തെക്കുറിച്ച് പറഞ്ഞുകേരംക്കാറുള്ളൊരു സിദ്ധാന്തം. എന്നാലിതൊന്നുമല്ല മതം. വേണ്ടപോലെ നിരൂപിച്ച് രൂപീകരിക്കപ്പെട്ടിട്ടുള്ള അഭിപ്രായങ്ങളല്ല ഇതൊന്നുംതന്നെ.

നമ്മുടെ ശ്വാസോച്ഛ്വാസംതന്നെ മതത്തിലാണ്. നമ്മുടെ ജീവിതം അതിൻെറ സാന്നി

ദ്ധ്യത്തിലാണ് നിർവ്വഹിക്കപ്പെടുന്നതു്. അതു നമ്മുടെ ജീവിതത്തിലലിഞ്ഞു ചേൎന്നിരിക്കുക കാരണം, സാധാരണക്കാൎക്കതു് മനസ്സിലാക്കുക ദുഷ്കരമാണ്. എന്നാൽ, ചിന്താശീലന്മാൎക്ക്, വിവേകികൾക്ക് അതു് ഗ്രഹിക്കുക സുകരവുമാണ്. മതം സദാ നമ്മുടെ ജീവിതത്തെ സ്വാധീനിച്ചും, നിയന്ത്രിച്ചുംകൊണ്ടു് ഒരു പ്രവാഹമെന്ന കണക്കെ നമ്മെ മുമ്പോട്ടു നയിച്ചുകൊണ്ടിരിക്കെത്തന്നെ, മദ്ധ്യേ മതാഭാസങ്ങളും, പ്രചരിച്ചു വരുന്നുണ്ടു്. ആ മതാഭാസങ്ങളെ മതമെന്നു് തെററിദ്ധരിച്ചു് പുലമ്പുന്ന ചില അഭിപ്രായങ്ങളെയാണ്, നിഷ്ഠുരണം തള്ളിക്കളയേണ്ടുന്ന കുറെ അഭിപ്രായങ്ങളെയാണ് മുൻഖണ്ഡികയിൽ ചേൎത്തിട്ടുള്ളതു്. ചില സ്വാൎത്ഥതാൽപര്യക്കാർ, സ്വന്തം കാര്യസാദ്ധ്യത്തിന്നുതകുമാറു്, മതത്തെ വളച്ചൊടിച്ചു് തങ്ങളുടെ ഉപകരണമാക്കിപ്പോന്നിട്ടുണ്ടു്. ആ വഴിക്കു് വഴക്കും, യുദ്ധവും, കൊള്ളും കൊലയും നടന്നിട്ടുണ്ടു്. അസമത്വങ്ങളും, അനാചാരങ്ങളും, മൂഢവിശ്വാസങ്ങളും പ്രചരിപ്പിച്ചിട്ടുണ്ടു്. ഇന്നും നിൎബ്ബാധം എല്ലാം അഴിഞ്ഞാട്ടം നടത്തുകയും ചെയ്യുന്നു. ഇതൊന്നും ഹൃദയമുള്ള ആൎക്കും നിഷേധിക്കാനോ, വിസ്മരിക്കാനോ വയ്യ. അപ്പോൾ, വേണ്ട പോലെ ചിന്തിക്കാനോ, സത്യം കാണാനോ കഴിവില്ലാത്തവർ മുമ്പു് സൂചിപ്പിച്ചതുപോലുള്ള അഭിപ്രായങ്ങൾ, മതത്തെപ്പററി വെച്ചുപുലൎത്തുന്നതും, അവയെ മററുള്ളവരുടെ മുഖത്തേയ്ക്കു് വലിച്ചെറിയുന്നതും സ്വാഭാവികമാണ്. ഇതിൽ മതമോ, മതപ്രവാചകന്മാരോ, മതാചാൎയ്യന്മാരോ ഒരു തെററും ചെയ്തിട്ടില്ലല്ലോ.

'മതം' ഒരു ജ്ഞാനമാണെന്നു പറഞ്ഞു വെച്ചിട്ടുണ്ടു്. ആ അഭിപ്രായം ശരിയോ എന്നു പരിശോധിക്കാം. സമസ്തജന്തുജാലവും, ബ്രഹ്മാവുമുതൽ പുല്ലൊടിവരെയുള്ള ശരീരധാരികളായ എല്ലാവരും സുഖമിച്ഛിക്കുന്നു. ദുഃഖം അരുതെന്നാശിക്കുകയും ചെയ്യുന്നു. എന്താണിതിന്നു കാരണം? സകലരും, ഒന്നുപോലെ, സുഖസ്വരൂപികളാണെന്നതാണ് ആ വിധം ആശിക്കുകയും കരുതുകയും ചെയ്യുന്നതിന്നു് മുഖ്യഹേതു. എല്ലാവരുടെയും മുഴുവൻ പ്രയത്നവും സുഖത്തെ തേടിയാണ്; ദുഃഖനിവാരണാൎത്ഥമാണ് എന്ന യാഥാൎത്ഥ്യം വിശേഷബുദ്ധിയുള്ള ആൎക്കും നിഷേധിക്കുക വയ്യ. സാന്ദൎഭികമായി ഒരു ചോദ്യം ഉയൎന്നു വരാം: എല്ലാവരും സുഖസ്വരൂപികളാണെങ്കിൽ, നമ്മുടെ സ്വഭാവം സുഖരൂപമാകുന്നപക്ഷം സുഖത്തെ കൊതിക്കേണ്ട ആവശ്യമില്ല. അതിനെ തേടുകയോ അതിന്നായി യത്നിക്കുകയോ വേണ്ട. ദുഃഖം വരരുതെന്നു കരുതുകയും വേണ്ട. എന്നാൽ കാണുന്നതങ്ങനെയല്ലല്ലോ. എന്താണിതിന്നുത്തരം ? ചോദ്യം പ്രസക്തമാണ്; സാധുവാണ്. മറുപടി പറയാൻ ശ്രമിക്കാം.

ബ്രഹ്മാവുമുതൽ പുല്ലൊടിവരെയുള്ള സമസ്തവും ശരീരമെടുക്കേണ്ടിവന്നിട്ടുള്ളവരാണെന്നു് പ്രസ്താവിച്ചിട്ടുള്ള അംശമൊന്നു വിവരിക്കട്ടെ: എല്ലാവരും സുഖസ്വരൂപികളായിരിക്കെ, ദുഃഖം വന്നുചേരുന്നതിന്നു് കാരണം, ശരീരസ്വീകരണമാണ്. അപ്പോൾ, ശരീരസ്വീകരണത്തിന്നു ഹേതു അറിഞ്ഞിരിക്കേണ്ടതാവശ്യം ആവശ്യമാകുന്നു. മതതത്വചിന്തകന്മാരും, ജ്ഞാനികളും അഥവാ വേദാന്തികളും 'മായ' എന്നൊരു ശക്തിയെ അംഗീകരിച്ചാണ് ഈ പ്രശ്നത്തിന്നു് ഉത്തരം കണ്ടെത്തിയിട്ടുള്ളതു്. പുച്ഛിച്ചു തള്ളേണ്ടുന്ന ഒന്നല്ല ഈ സിദ്ധാന്തം. എന്നാൽ, ബീജഗണിതത്തിലെ 'എക്സി'ന്റെ സ്ഥാനമേ ഈ മായയ്ക്കുള്ളുവെന്നു് ഓൎമ്മിക്കുന്നതു് നന്നു്. അറിഞ്ഞുകൂടാത്ത, അല്ലെങ്കിൽ അറിയപ്പെടേണ്ടുന്ന സാങ്കല്പികമായ സംഖ്യയെയാണ് ബീജഗണിതത്തിലെ 'എക്സ്' കുറിക്കുന്നതു്. കൃത്യമായ, ശരിയായ ഉത്തരം കാണുന്നതുവരെ ആ സാങ്കല്പികചിഹ്നത്തെ ഉപേക്ഷിക്കാവുന്നതല്ല. ആവശ്യപ്പെടുന്ന ഉത്തരം കണ്ടുകഴിഞ്ഞാൽ അതിനെ ഉപേക്ഷിക്കാം, പിന്നീടതിന്റെ ആവശ്യമില്ല. ഇതുപോലെയാണ് 'മായ'യ്ക്കു മതതത്വശാസ്ത്രത്തിലുള്ള പരിഗണന അഥവാ സ്ഥാനം. ശരീരധാരണത്തിന്നു കാരണമറിഞ്ഞു കഴിഞ്ഞാൽ പ്രശ്നത്തിന്നുത്തരമായി. അതിനാലതറിയുന്നതുവരെ 'മായ'യെ ആധാരമാക്കി വേണം നമ്മുടെ ചിന്ത. 'മായ' എന്ന ശബ്ദം സ്വീകരിക്കുന്നപക്ഷം, വല്ല ഭ്രഷ്ടും സംഭവിക്കുമെന്നു തോന്നുന്ന മിത്ഥ്യാഭിമാനികൾക്ക്, ഭ്രമം, മോഹം, ഭ്രാന്തി, അജ്ഞത, അവിദ്യ എന്നിങ്ങനെ സമാനാൎത്ഥമുള്ള ഏതെങ്കിലുമൊന്നിനെ അംഗീകരിക്കാവുന്നതാണ്. ഇംഗ്ലീഷിൽ (Illusion) എന്നാണ് ഇതിന്നു സമാനപദമെന്നു തോന്നുന്നു. 'യാ മാ, സാ മായാ' എന്നാണ് മായാശബ്ദ

ത്തിന്നു് വ്യുത്പത്തി അഥവാ നിർവ്വചനം. യാതൊന്നില്ലാത്തതോ അതാണ് 'മായ'യെന്നർത്ഥം. അപ്പോഠം, ബീജഗണതത്തിലെ 'എക്സി'ന്റെ സ്ഥാനം മായയ്ക്കു നല്കിയതിന്റെ ഔചിത്യവും, രസികത്വവും, അതിലടങ്ങിട്ടുള്ള തത്ത്വചിന്താസരണിയും പ്രശംസനീയമായിരിക്കുന്നുവെന്നഭിപ്രായപ്പെടാതെ തരമില്ല. ഇല്ലാത്തൊന്നിനെ ഉണ്ടെന്നു തോന്നിപ്പിക്കുന്ന പ്രതിഭാസമാണ് 'മായ' എന്നു കേഠക്കുമ്പോഠം അതൊരു പ്രഹേളികയായിത്തോന്നുന്നുവല്ലേ? വളരെ ശരിയാണാ തോന്നൽ.

'മായ', സത്ത്വം, രജസ്സ്, തമസ്സ് എന്നിങ്ങനെ മൂന്നു ഗുണമായി പരിണമിക്കുന്നതുനിമിത്തം ശുദ്ധം, അശുദ്ധം എന്നു രണ്ടു വകയാകുന്നു. അതിൽ ശുദ്ധ'മായ' തനിസത്ത്വമാണ്. സത്തിന്റെ ഭാവമാണ് സത്ത്വം. സത്യം, അഴിവില്ലാത്തതു്, പൂർണ്ണം, ഏകം, ശുഭ്രം എന്നീവിധം പല ലക്ഷണങ്ങഠംകൊണ്ടു് നിർദ്ദേശിക്കപ്പെടുന്നതാണ് 'സത്'. ഈ സത്ത്വത്തിൽ, ശുദ്ധ 'മായ'യിൽ രജസ്തമസ്സുകഠം കലരുമ്പോഠം 'മായ' അശുദ്ധമായിത്തീരുന്നു. ഇതെങ്ങനെയെന്നു് ഉപരി വ്യക്തമാകും. ശുദ്ധ'മായ' ആർക്കും ഒരു ദോഷവും ചെയ്യുന്നതല്ല. ഗുണം ചെയ്യുംതാനും. പ്രപഞ്ചശരീരമാകെ സത്ത്വരജസ്തമസ്സുകഠംകൊണ്ടു്രൂപം പ്രാപിച്ചിട്ടുള്ളതാകുന്നു. ഈ ഗുണങ്ങളുടെ മിശ്രീകരണത്തിലുള്ള താരതമ്യമാണ് വൈവിധ്യമായ ശരീരങ്ങഠംക്കവലംബം. ഓരോ ശരീരത്തിന്നും സുഖദുഃഖങ്ങളുടെ കാര്യത്തിൽ ഭേദം കാണുന്നതിന്നിതാണു ഹേതു.

ബ്രഹ്മാവ് ശുദ്ധ'മായോ'പാധിയോടുകൂടിയവനാകയാൽ, 'ഞാൻ ശരീരിയാണെന്ന' നേരിയൊരു തോന്നൽ ഉണ്ടാകുന്നേയുള്ള അയാഠംക്ക്. 'മായ' അയാഠംക്കധീനമാണ്. 'മായ'ക്കധീനമല്ലയാഠം എന്നർത്ഥം. തന്നിമിത്തം തന്റെ സുഖസ്വരൂപത്തെക്കുറിച്ചു് തികച്ചും ബോധമുള്ളവനത്രേ ബ്രഹ്മാവ്. 'ശുദ്ധമായാശരീരം' അയാളെ ദുഃഖിയാക്കുന്നില്ല. സത്ത്വഗുണം ഏറിയും രജോഗുണം അതിൽനിന്നും ന്യൂനവും തമോഗുണം അതിലും ന്യൂനമായിട്ടു് ഈ അശുദ്ധ'മായ'യ്ക്കു 'വിദ്യ'യെന്നും രജോഗുണം ഏറിയും, സത്ത്വഗുണം ന്യൂനമായും, തമോഗുണം അതിലും ന്യൂനമായുള്ള അശുദ്ധ'മായ'യ്ക്കു് അവിദ്യയെന്നും സംജ്ഞയാണ്. ഈ ഗുണഭേദങ്ങഠംക്കും, അവയുടെ സംമിശ്രാവസ്ഥയ്ക്കും വിദ്യാവിദ്യാഭേദത്തിന്നും എല്ലാം ഹേതു നമ്മുടെ കർമ്മഭേദങ്ങളാണ്. അതെങ്ങനെയെന്നു് പിന്നീടു് വ്യക്തമാക്കുന്നതാണ്. ദേവകഠം വിദ്യാശരീരികളാണ്. അതിനാൽ, അവർ സുഖികളാകുന്നു. സത്ത്വഗുണപ്രധാനികളാണല്ലോ ദേവകഠം. രജസ്തമോഗുണങ്ങഠം ന്യൂനമായിട്ടെങ്കിലും വിദ്യാശരീരത്തിൽ കലരുന്നതാകകൊണ്ടു ദേവകഠംക്കും ദുഃഖമുണ്ടു്. എന്നാൽ, സുഖാധിക്യംനിമിത്തം അവരും സുഖികളാണെന്നവർ കരുതുന്നു. ദുഃഖത്തിന്റെ നേരെ ഔദാസീന്യം കൈക്കൊള്ളുകയും ചെയ്യുന്നു. മനുഷ്യർ രജോഗുണാധിക്യമുള്ള ശരീരികളാകയാൽ, ദുഃഖം ഏറും, സുഖം കുറയും. തിര്യഗാദികഠം, തമോഗുണാധിക്യമുള്ള ശരീകളാകകാരണം അധികവും ദുഃഖാനുഭവികളായി കഴിയുന്നു. സുഖത്തിന്റെ നേരിയൊരംശമേ അവക്കുണ്ടാകൂ. ദേവകഠം വിദ്യാരൂപികളാകകൊണ്ടു ശ്രേയസ്സിലേക്കു്, ഉത്കർഷത്തിലേക്കു പോകുന്നു. മനുഷ്യൻ സത്കർമ്മങ്ങഠംവഴി ദേവനായും, ഇന്ദ്രനായും, ബ്രഹ്മാവായും തീരുന്നതിന്നു് ഉതകുമാറു് വിവേകവും, അനുഗുണമായ ശരീരഘടനയുംകൊണ്ടു് അനുഗൃഹീതനാണ്. തിര്യഗാദികഠംക്കു് വിവേകമില്ല. ശ്രേയസ്കരമായ ശരീരഘടനയുമില്ല. ആകയാലവയ്ക്കു് ദുഃഖം സഹിക്കുകയേ നിർവ്വാഹമുള്ളു. നമുക്കിവിടെ, തത്കാലം മനുഷ്യരുടെ കാര്യം പ്രതിപാദിച്ചുകൊണ്ടാൽ മതി. ദേവതിര്യഗാദികളുടെ കാര്യം, പ്രകൃതത്തിൽ ഉപയോഗിയല്ലാത്തതിനാൽ വിടാം. ശരീരങ്ങളുടെ സുഖദുഃഖതാരതമ്യത്തിന്നുപപത്തി കാണിക്കാൻ അവരുടെ കാര്യം സൂചിപ്പിച്ചുവെന്നേയുള്ളു.

മനുഷ്യർ ചെയ്യുന്ന കർമ്മങ്ങളെല്ലാം നിർവ്വഹിക്കപ്പെടുന്നതു് മനസ്സ്, വാക്ക്, കർമ്മം അഥവാ പ്രവൃത്തി എന്നീ മൂന്നു കരണങ്ങളാണ്. ഈ ത്രിവിധകരണങ്ങഠംകൊണ്ടു് ചെയ്യപ്പെടുന്ന സമസ്തകർമ്മവും രണ്ടുവകയത്രേ – ശ്രേയസ്സിന്നുപകൃതമാകുന്നതൊന്നു്: പ്രേയസ്സിന്നുപകരിക്കപ്പെടുന്നതു് രണ്ടാമത്തേതു്. ശ്രേയസ്സെന്നതു് ജ്ഞാനം അല്ലെങ്കിൽ സുഖവാഹിയാകുന്നു. സുഖലാഭവും, ദുഃഖനിവാരണവുമാണ് ശ്രേയസ്സിന്റെ ഫലം. പ്രേയസ്സ് ലൌകികസുഖാനുഭവങ്ങളുടെ, ധനധാന്യാദിസമ്പത്തുകളുടെ അഭിവൃദ്ധിയ്ക്കും, ദുഃഖാധിക്യത്തിന്നും ഹേതു

വാകുന്നു. പ്രേയസ്സരങ്ങളായ കർമ്മങ്ങളാണ് അവിദ്യയെ അങ്കുരിപ്പിക്കുന്നതും വളർത്തിയെടുക്കുന്നതും. ഈ അവിദ്യ ഒരാവരണമെന്നകണക്കെ നമ്മുടെ സ്വന്തം സ്വരൂപത്തെ മറയ്ക്കുകയാലാണ് ദുഃഖികളാണെന്നു കരുതുന്നതും, സുഖം വേണമെന്നാശിക്കേണ്ടിവരുന്നതും. ആകയാൽ, സുഖമിച്ഛിക്കുന്നവർ, ദുഃഖനിവാരണാർത്ഥമുള്ള കർമ്മങ്ങൾ — ശ്രേയസ്കരമായ കർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടാൽ അവിദ്യയാകുന്ന ആവരണം നീങ്ങും. നിരതിശയവും, നിത്യവുമായ സുഖം തെളിഞ്ഞനുഭവമാകുകയും ചെയ്യും.

സുഖാർത്ഥമായ കർമ്മങ്ങളെന്നാൽ, സത്കർമ്മങ്ങൾ അഥവാ പുണ്യകർമ്മങ്ങളാകുന്നു. തനിയ്ക്കും, അന്യന്നും സുഖത്തിന്നുതകുന്ന കർമ്മങ്ങളെല്ലാം പുണ്യങ്ങൾ; അല്ലാത്തതെല്ലാം പാപകർമ്മങ്ങൾ എന്നു സാമാന്യമായൊരു ധാരണ വെച്ചുകൊണ്ടാൽമതി. നിഷ്കൃഷ്ടവും, താത്ത്വികവുമായ സത്കർമ്മങ്ങളെ ഇവിടെ വിവരിക്കുന്നില്ല. ജ്ഞാനസാധനങ്ങളെപ്പററി പ്രതിപാദിക്കുന്ന ഉപന്യാസത്തിൽ അതു് പ്രതിപാദിക്കുന്നതാണ്. അവിദ്യയാണ് സമസ്തസുഖദുഃഖങ്ങൾക്കും ഹേതു എന്നു് മനസ്സിലായിക്കഴിഞ്ഞിരിക്കുമല്ലോ. ഭൗതികവസ്തുക്കൾ സുഖദായകങ്ങളാണെന്ന മിത്ഥ്യാബോധം ജനിപ്പിക്കുന്നതും, അവ പ്രാപിക്കുന്നതിന്നു് അവയുടെ പിന്നാലെ പോകാൻ പ്രേരിപ്പിക്കുന്നതും അവിദ്യയാകുന്നു. ഒരു വസ്തു ഒരാൾക്കു് പ്രിയംകരമായിത്തോന്നുന്നു. അതു ലഭിച്ചാൽ സുഖമായെന്നയാൾ കരുതുന്നു. അതു കൈയിൽ കിട്ടുന്നതിന്നായുള്ള യത്നമായി പിന്നെ. കിട്ടാതിരുന്നാൽ പ്രിയം ക്രോധരൂപം കൈക്കൊള്ളുകയായി അടുത്തക്ഷണത്തിൽ. വസ്തുവിലാണ് സുഖമെന്നാദ്യം മിത്ഥ്യാഭ്രമമുണ്ടായി. അങ്ങനെയല്ലെന്നു് പിന്നീടനുഭവമായിട്ടും യാഥാർത്ഥ്യം ഗ്രഹിക്കാതിരിക്കുന്നതെന്തുകൊണ്ടു് ? വീണ്ടും വീണ്ടും വിഷയങ്ങളുടെ പിറകെ ഓടുന്നതെന്തുകൊണ്ടു് ? വസ്തു ലഭിച്ചുവെന്നിരിക്കട്ടെ. സുഖം കൈയ്‌വന്നോ ? ഉവ്വെങ്കിൽ തൽക്ഷണംതന്നെ മനസ്സ് മറെറാന്നിൻെറ പിന്നാലെ സഞ്ചരിക്കുന്നതിനെന്താണു കാരണം ? ആദ്യം, കാംക്ഷിച്ച വസ്തു കൈയിൽ കിട്ടിയിട്ടും സുഖമാവാത്തതുകൊണ്ടാണല്ലോ തൽക്ഷണംതന്നെ വേറൊന്നിനെ അഭിലഷിക്കുന്നതു്. ബാഹ്യപദാർത്ഥങ്ങളിൽനിന്നു് ഉളവാകുന്ന സുഖം ക്ഷണികവും, അപൂർണ്ണവും, നശ്വരവുമാണെന്നു നാം മനസ്സിലാക്കുന്നില്ല. സുഖം പദാർത്ഥങ്ങളിലല്ല എന്ന വസ്തുത വിസ്മരിക്കുകയും ചെയ്യുന്നു. ഒരാൾക്കു് പ്രിയം തോന്നിക്കുന്ന വസ്തു മറെറാരാൾക്കപ്രിയവും മൂന്നാമതൊരാൾക്കു് അതിൻെറ നേരെ ഔദാസീന്യവും ഉണ്ടാക്കുന്നതായി അനുഭവമാണല്ലോ. ഇതിൽനിന്നെല്ലാം മനസ്സിലാക്കേണ്ടതത്ത്വമെന്തു് ? സുഖദുഃഖങ്ങൾ ബാഹ്യപദാർത്ഥങ്ങളിലല്ല; മറിച്ചു് നമ്മുടെ മനസ്സാണതിൻെറ ഉറവിടം എന്നല്ലേ ? വേറൊരു വസ്തുത കൂടി: നേരിയ ഇരുട്ടത്തു് ഒരു കയറിൻകഷണം കിടക്കുന്നതു കണ്ടിട്ടു്, ചിലപ്പോൾ, അതൊരു പാമ്പാണെന്നും, അകലെ ഒരു കുററി കണ്ടിട്ടു് ഒരാൾ പതിയിരിക്കുകയാണെന്നും തെററിദ്ധരിച്ചിട്ടുണ്ടായിരിക്കാമല്ലോ. ഒരു റാന്തൽവെളിച്ചത്തിൻെറയോ, ടോർച്ച്‌ലൈററിൻെറയോ സാന്നിധ്യത്തിൽ പാമ്പിൻെറയും ആളുടെയും സ്ഥാനത്തു് കയറും കുററിയുമാണല്ലോ കണ്ടിട്ടുള്ളതു്. കയറു പാമ്പായും, കുററി ആളായും തെററിദ്ധരിക്കപ്പെട്ടുപോയതാണ്. വാസ്തവമല്ലാത്തതിനെ അതാണെന്നു ധരിച്ചുപോയെന്നർത്ഥം. വേനൽകാലത്തു് ചുട്ടുപഴുത്ത മണലാരണ്യത്തിൽ ജലപ്രതീതി (കാനൽജലം) യും തെററിദ്ധാരണ തന്നെ. ഭൗതികവസ്തുക്കളെ സംബന്ധിച്ചും ഉണ്ടായിട്ടുള്ള ധാരണയും ഇതുപോലെ തെററുതന്നെ. ഇവിടെയെല്ലാം തെററിദ്ധരിപ്പിച്ച എന്തോ ഒരു ശക്തിയില്ലേ! അതാണു് 'മായ' അഥവാ അവിദ്യ. മായയുടെ, അവിദ്യയുടെ സ്വഭാവവും പ്രഭാവവും അറിയാതെ അതിൻെറ പിടിയിൽനിന്നു് നിവർത്തിക്കുകവയ്യല്ലോ. അതാണിത്രയും പ്രസ്താവിക്കേണ്ടി വന്നതു്.

ശരീരമെന്നതു് മായാസ്വരൂപത്തോടുകൂടിയതാണ്. അല്ലെങ്കിൽ, മായതന്നെയാണെന്നാണ് സിദ്ധാന്തം. മായയുടെ പ്രതിഭാസം എല്ലാവരിലും ഒരുപോലെയല്ല കാണപ്പെടുന്നതു്: ഒരുപോലെയാകുന്ന പക്ഷം, ഭൗതികസുഖദുഃഖങ്ങൾ എല്ലാർക്കും ഒന്നുപോലിരിക്കണം. എന്നാലങ്ങനെയിരിക്കുന്നില്ല. ബുദ്ധിശക്തി, വിവേകശക്തി, സ്വഭാവം, ശരീര

ദാർഢ്യം ആരോഗ്യം എന്നുവേണ്ട എല്ലാ വിഷയത്തിലും ഒരു വ്യക്തി ഇതരവ്യക്തിയിൽനിന്നും വ്യത്യസ്തമായി കാണപ്പെടുന്നു. ഓരോ ആംക്കുമുണ്ടീ ഭേദം. ഇതിന്നാണ് വ്യക്തിത്വം എന്ന വ്യവഹാരം. ഈ വ്യക്തിത്വത്തിന്നാധാരം അതിലുള്ള — ശരീരത്തിലുള്ള — മായയുടെ പ്രതിഭാസത്തിൻെറ ഭേദമല്ലാതെ വേറൊന്നാവാൻ തരമില്ല. സുഖസ്വരൂപത്തിൽ യാതൊരു മാററവും സംഭവിക്കുന്നില്ല. എല്ലാവരിലുമുള്ള സുഖം ഒന്നുതന്നെ. അതു സത്യമാണ്; പൂർണ്ണവും ഏകവുമാണ്; അഴിവില്ലാത്തതും, നിരാധാരവും നിരതിശയവും, നിരുപാധികവുമാണ്. ആകാശം കണക്കെ, വിശ്വത്തോളം വലുതായി അതു ഭാനം ചെയ്യുന്നു.

വ്യക്തിത്വത്തെ മാററാനും, സംസ്കരിക്കാനും കഴിയുന്നതാണ്. കർമ്മങ്ങളാണ് വ്യക്തിഭാവത്തിന്നാധാരമെന്ന് ധരിക്കണം. ത്രിവിധകരണങ്ങളാൽ ചെയ്യപ്പെടുന്ന പുണ്യപാപകർമ്മങ്ങൾ വാസനകളായും പിന്നീടവ സംസ്കാരമായും പരിണമിക്കുന്നതാണ് വ്യക്തിത്വം. ഇതു തന്നെ ശരീരം. കർമ്മങ്ങൾ ചെയ്യാനും, ആ വഴിക്ക് ശരീരം കൈക്കൊള്ളാനും ഹേതു മായ അല്ലെങ്കിൽ അവിദ്യയാണെന്നു പറഞ്ഞിട്ടുണ്ട്. ഈ അവിദ്യയെ കൈയൊഴിക്കാൻ കഴിഞ്ഞാൽ, നിരതിശയമായ സുഖത്തിൽനിന്ന്, പൂർണ്ണതയിൽനിന്ന് വേർപിരിച്ച് അകററി നിർത്തിയാൽ ദുഃഖിത്വവും, വ്യക്തിത്വവും ഇല്ലാതാകും. അതെങ്ങനെയെന്ന് ലഘുവായൊരു ദൃഷ്ടാന്തത്തിലൂടെ വ്യക്തമാക്കാം.

സാധാരണ മനുഷ്യൻ, സുഖം ബാഹ്യപ്രപഞ്ചത്തിൽനിന്നു ലഭിക്കുന്നതാണെന്നു കരുതുന്നു. ബാഹ്യവസ്തുക്കളുടെ പിന്നാലെ ഓടുന്നു. ഫലമോ? സുഖം ഉണ്ടാവുന്നില്ലെന്ന് മാത്രമല്ല ദുഃഖം വന്നു ചേരുകയും ചെയ്യുന്നു. അഥവാ വല്ല സുഖവും ലഭിക്കുന്ന പക്ഷം, അതു നൈമിഷികവും, നശ്വരവും അപൂർണ്ണവുമാണെന്ന് മുകളിൽ ഒരിടത്ത് വ്യക്തമാക്കിയിട്ടുണ്ട്. ആ സുഖം തന്നെ അജ്ഞത കാരണം അതായതു് അവിദ്യ കാരണം ദുഃഖത്തെ സുഖമെന്ന് തെററിദ്ധരിച്ചുണ്ടായതുമാണ്. ഒരു കർഷകൻെറ അവസ്ഥയൊന്നു പരിശോധിച്ചുനോക്കുക. ഒരു നല്ല വിള കിട്ടുകയാണെങ്കിൽ തനിക്കും കുടുംബത്തിന്നും കൊല്ലം മുഴുവൻ സൈ്വരമായും, സുഖമായും കഴിയാമെന്ന് പ്രത്യാശിച്ചും, വ്യാമോഹിച്ചും പാടത്ത് കഠിനമായധ്വാനിച്ച് വിത്തിറക്കുന്നു. വിള കൊയ്തെടുക്കുന്നതുവരെ അയാൾക്ക്, ശരീരത്തിന്നും, മനസ്സിന്നും വിശ്രമമോ സ്വാസ്ഥ്യമോ, ഉറക്കത്തിലൊഴികെ, ഉണ്ടാവില്ലെന്നതു് അനുഭവമാകുന്നവല്ലോ. കാലക്കേടുകൊണ്ടും മററും വിള പിഴച്ചാലത്തെ, അയാളുടെ, കഥ പറഞ്ഞറിയിക്കുക വിഷമമാണ്. ഓർക്കുമ്പോഴും തന്നെ നടുങ്ങിപ്പോകുമാററുയും ഭയങ്കരമായിരിക്കുമയാളുടെ അപ്പോഴത്തെ വിഷമാവസ്ഥ. ഇനി നല്ലൊരു വിളവുണ്ടായെന്നിരിക്കട്ടെ. അയാൾ ആഹ്ലാദിക്കും. എന്നാൽ ആ ആഹ്ലാദത്തെ തകർക്കുന്ന ഒട്ടേറെ വിപത്തുകൾ അയാളെ വലയം ചെയ്ത് സൈ്വരം കെടുത്തുന്നതായി കാണാം. കുടുംബത്തിൽ കലഹം; കുടുംബാംഗങ്ങൾക്കും പ്രിയജനങ്ങൾക്കും പലതരം രോഗങ്ങൾ — ചിലപ്പോൾ ആ മനുഷ്യൻ തന്നെയും രോഗഗ്രസ്തനായി ശയ്യാവലംബിയായിക്കൂടെന്നുമില്ല, നിറവേററാൻ വയ്യാത്തത്രയും കുടുംബാവശ്യങ്ങൾ. അങ്ങനെ നീളുന്നു ക്ലേശങ്ങളുടെ പട്ടിക. ഒരു ക്ഷണികനേരത്തെ ആഹ്ലാദത്തിന്നു ശേഷം കുന്നുകൂടിയ കഷ്ടപ്പാടുകൾ അയാളെ ഞെരിച്ചു കളയുന്നു. ആ നൈമിഷികമായ ആഹ്ലാദത്തിന്ന് മുമ്പും പിമ്പും കഷ്ടപ്പാടുകൾ നിറഞ്ഞതാണാ ജീവിതം. കുറെ ധാന്യങ്ങൾ കൈയിൽ വന്നാൽ സുഖം ലഭിക്കുമെന്നയാൾ വ്യാമോഹിച്ചു. ഭൌതികവിഭവങ്ങൾ സുഖത്തിന്നു കാരണമാവില്ല; അവയ്ക്ക് ദുഃഖത്തെ തരാനേ കഴിയൂ എന്ന് ആ പാവം ഓർത്തില്ല. ഇതുതന്നെ എല്ലാ മനുഷ്യരുടേയും അവസ്ഥ. കുചേലൻ മുതൽ കുബേരൻ വരെയുള്ള സമസ്തരും, രാജാക്കന്മാരും, രാഷ്ട്രത്തലവന്മാരും സർവ്വരും ഈ മിത്ഥ്യാബോധച്ചുഴിയിൽപ്പെട്ട് കറങ്ങുകയാണ്. എല്ലാവർക്കും ദുഃഖാശനം തന്നെ ഫലം. ഓരോ ആളിലുമുള്ള മിത്ഥ്യാബോധത്തിൻെറ, അവിദ്യയുടെ ഏററക്കുറവ് ദുഃഖത്തിൽ താരതമ്യമുളവാക്കുമെന്നൊരു ഭേദമേയുള്ളു.

ഭൌതികശാസ്ത്രം ഏറെ പുരോഗതി പ്രാപിച്ചിട്ടുള്ള ഒരു കാലഘട്ടത്തിലാണ് നാമിപ്പോൾ ജീവിക്കുന്നതെന്നാണ് വിശ്വാസം. നാനാവിധ

ങ്ങളായ സുഖസൌകര്യങ്ങളും, ഐശ്വര്യങ്ങളും, നാഗരികതയും മനുഷ്യന്നു് സ്വാധീനമായി ക്കഴിഞ്ഞുവെന്നു് ശാസ്ത്രജ്ഞന്മാരും, സാമാന്യ ജനങ്ങളും അവകാശപ്പെടുന്നു; വിശ്വസിക്കുകയും ചെയ്യുന്നു. പ്രകൃതിയിലെ പലേ രഹസ്യങ്ങളും ശാസ്ത്രപുരോഗതിമൂലം മനുഷ്യന്നറിയാൻ കഴി ഞ്ഞിട്ടുണ്ടെന്നതു ശരിതന്നെ. ചന്ദ്രഗോളത്തി ലിറങ്ങിയതും, ചൊവ്വാഗോളത്തിലേയ്ക്കു് യാത്ര യാരംഭിച്ചതും വാസ്തവം. എല്ലാം ശാസ്ത്ര ത്തിൻെറ നേട്ടം, സമ്മതിക്കുന്നു. എന്നിട്ടോ നമ്മുടെ നിലയെന്തായി? നിരാശ, അസ്വ സ്ഥത, കോപം, താപം വൈരം, ബുദ്ധിനാശം, ആത്മനാശം – അല്ലാതെ പ്രശംസനീയമായ നേട്ടമൊന്നും എടുത്തുപറയാൻ കാണുന്നില്ല.

മനുഷ്യൻ വീർപ്പുമുട്ടി കഷ്ണിക്കുകയാ ണിന്നു്. നല്ലപോലൊന്നു ശ്വസിക്കാൻ കഴി ഞ്ഞാൽ മതിയായിരുന്നുവെന്നു് അവൻ പ്രാർത്ഥി ക്കുന്നു. ഈ ദുരിതങ്ങളിൽനിന്നു്, ദുഃഖാർണ്ണവ ത്തിൽനിന്നു് കരപററാൻ മാർഗ്ഗമെന്തെന്നവൻ ചിന്തിക്കുകയായി; ആരായുകയായി. ഇവിടെ യാണു് മനുഷ്യന്നു മതത്തിൻെറ സാഹായ്യം അനുഭവപ്പെടുന്നതു്. വിവേകമവനിൽ, അല്പാല്പ മുദിക്കുകയായി. നിത്യവസ്തുവേതു്, അനിത്യ വസ്തുവേതു് എന്നു വേർതിരിച്ചറിയുകയായി. ഭൌതികവസ്തുക്കളിൽനിന്നു് ക്ഷണികവും, നശ്വരവും, ദുഃഖപര്യവസായിയുമായ സുഖമേ കിട്ടൂ; സനാതനവും, ആത്യന്തികവും, പൂർണ്ണവും, നിരതിശയവുമായ സുഖം ഒരിക്കലും ലഭിക്കുന്ന തല്ല. ആ സുഖം നമ്മിൽത്തന്നെ നിക്ഷിപ്ത മായിരിക്കുന്നു. അതു കണ്ടെത്തുകയാണു് കർത്ത വ്യമായിട്ടുള്ളതു് എന്നു മതം, വിവേകജ്ഞാനം നമ്മെ ബോധിപ്പിക്കുന്നു; അതിന്നുള്ള മാർഗ്ഗം കാട്ടിത്തരുന്നു; പരമസുഖത്തിലേയ്ക്കു് അതു നമ്മെ നയിക്കുകയും ചെയ്യുന്നു. ആ പരമസുഖ ത്തെയാണു് ധർമ്മം, ഈശ്വരൻ, പരമാത്മാവു്, പരബ്രഹ്മം, ശാന്തിപദം, മോക്ഷം എന്നീ വിവിധശബ്ദങ്ങൾകൊണ്ടു് കുറിക്കുന്നതു്. ബഹിർമ്മുഖമായ മനസ്സിനെ അന്തർമ്മുഖമാക്കി യാൽ നാം സുഖികളായി, പരിപൂർണ്ണരായി, മുക്തരായി എന്ന ബോധം – ജ്ഞാനം – പകരു തന്നതു മതമാണു്. നമ്മുടെ പ്രശ്നം പരിഹൃത മായി. ഇനി, മായയെ വിടാം. മായയ്ക്കു്, അവിദ്യയ്ക്കു് പരമസുഖത്തെ നമ്മിൽനിന്നു്, ഇനി, മറയ്ക്കുക സാധ്യമല്ല. നാം നിരതിശയസു ഖത്തിൽ എത്തിച്ചേർന്നു.

സുഖസ്വരൂപത്തിലേയ്ക്കു് നമ്മെ നയി ക്കുന്ന ജ്ഞാനം ആ ആത്മാവിൽനിന്നും സുഖ സ്വരൂപത്തിൽനിന്നും, വ്യത്യസ്തമല്ല. അതി നാൽ, മതം ആത്മാവിൻെറ ജ്ഞാനമാണു് ആത്മജ്ഞാനമാണു്. നമ്മെ, ദുഃഖഭൂയിഷ്ഠമായ സംസാരത്തിൽനിന്നും, നിത്യസുഖത്തി ലേയ്ക്കു് നയിക്കുകയെന്ന മഹനീയകൃത്യം നിർവ്വ ഹിച്ചു് മനുഷ്യജാലത്തെ അനുഗ്രഹിക്കുന്ന മതം, നമ്മുടെ സ്വന്തം സ്വരൂപമായ സനാതനസുഖം, സച്ചിദാനന്ദപദം, തന്നനുഗ്രഹിക്കാൻ കഴിവുള്ള കാമധേനു അഭികാമ്യയല്ലെന്നാരാണു് പറയുക ഭ്രാന്തന്മാരല്ലാതെ!

മതം ഒന്നേയുള്ളു, അതു സനാതനമാണു്. നിത്യസ്വരൂപിയായ ഈശ്വരനും ഒന്നേയുള്ളു. ഇന്നു് വ്യത്യസ്ത ആചാരാനുഷ്ഠാനങ്ങൾകൊണ്ടു് ചേരിതിരിഞ്ഞു് പല പേരുകളിലറിയപ്പെടുന്ന മതങ്ങളെല്ലാം ഈ സനാതനമതത്തിൻെറ ശാഖകളാണു്. അവയുടെയെല്ലാം ലക്ഷ്യം ഈശ്വരപ്രാപ്തി തന്നെ. മതത്തിൻെറ പേരിൽ വഴക്കടിക്കുന്നതു മൌഢ്യത്തിൻെറ ലക്ഷണ മായേ മഹാന്മാർ കാണൂ. അശാന്തവും, അസം തൃപ്തവുമായ ഇന്നത്തെ ലോകം മതത്തെ നിഷേ ധിക്കാതെ അതിൻെറ ദിവ്യാനുഗ്രഹലാഭത്തി ന്നായി പ്രയത്നം ചെയ്യാലും!

---

ഒരിക്കലും മതത്തെച്ചൊല്ലി കലഹിക്കരുതു്. മതത്തെച്ചൊല്ലിയുള്ള കലഹങ്ങളും വാഗ്വാദങ്ങളുമെല്ലാം, അവിടെ ആദ്ധ്യാത്മികത്വത്തിൻെറ കണികപോലും ഇല്ലെന്നതിൻെറ തെളിവാണു്. മതകലഹങ്ങൾ എപ്പോഴും തൊണ്ടിനുവേണ്ടിയാണു് (കഴമ്പിനുവേണ്ടിയല്ല). ശുദ്ധിയും ആദ്ധ്യാത്മികത്വവും പോയി, ആത്മാവു ശുഷ്കമാകു മ്പോഴാണു് വഴക്കുകൾ ആരംഭിക്കുക–അതിനുമുമ്പല്ല.

# വാർത്തകൾ

## നെട്ടയം ശ്രീരാമകൃഷ്ണാശ്രമത്തിൻെറ സുവർണ്ണജൂബിലി

കേരളത്തിലെ ശ്രീരാമകൃഷ്ണാശ്രമങ്ങളിൽവെച്ച് പ്രമുഖസ്ഥാനമർഹിക്കുന്ന തിരുവനന്തപുരത്തെ നെട്ടയം ശ്രീരാമകൃഷ്ണാശ്രമത്തിൻെറ സുവർണ്ണജൂബിലി ഇക്കഴിഞ്ഞ മാർച്ച് മാസത്തിൽ സമുചിതമായി ആഘോഷിക്കപ്പെട്ടു. കേരളത്തിലെ ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിന്ന് ആരംഭം കുറിച്ചതും സജീവമായ നേതൃത്വം നല്കിയതും പരമഹംസശിഷ്യനും ശ്രീവിവേകാനന്ദസ്വാമികളുടെ സതീർത്ഥ്യനുമായ ശ്രീ രാമകൃഷ്ണാനന്ദസ്വാമികളാണ്. തുടർന്ന് ശ്രീ നിർമ്മലാനന്ദസ്വാമികളും. പാണ്ഡിത്യം, വാഗ്മിത, തെളിഞ്ഞ ബുദ്ധി, സന്ന്യാസാദർശത്തിലുള്ള ഉറച്ച നിഷ്ഠ, അത്യുജ്ജ്വലമായ കർമ്മയോഗാദർശം, ഗുരുഭക്തി എന്നീ ഉത്തമഗുണങ്ങൾ ശ്രീ നിർമ്മലാനന്ദസ്വാമികളിൽ ഒത്തിണങ്ങിയിരുന്നു. ഹരിപ്പാട്ടെ ഭക്തന്മാരുടെ ക്ഷണം സ്വീകരിച്ചാണ് 1911-ൽ അദ്ദേഹം ആദ്യമായി കേരളം സന്ദർശിച്ചത്. ആ കൊല്ലം സെപ്തംബറിൽത്തന്നെ തിരുവനന്തപുരത്തെ വേദാന്തസംഘത്തിൻെറ ക്ഷണമനുസരിച്ച് അദ്ദേഹം തിരുവനന്തപുരത്തു വന്നു. ഈ അവസരത്തിലാണ് തിരുവനന്തപുരത്ത് ഒരാശ്രമം സ്ഥാപിക്കണമെന്ന നിർദ്ദേശം പൊന്തിവന്നതും സ്വാമിജിയുടെ കൈയിൽനിന്നുള്ള ഒരുറുപ്പിക സംഭാവനയോടുകൂടി പണപ്പിരിവിനുള്ള ശ്രമം തുടങ്ങിയതും. 1915-ൽ, നഗരത്തിൽനിന്ന് അല്പമകലെയായി നെട്ടയം കുന്നിൽ ഭക്തനായ ശ്രീ അരുണാചലംപിള്ളയിൽനിന്നു ദാനമായി ലഭിച്ച അഞ്ചേക്കർ ഭൂമി ആശ്രമത്തിന്നു പററുമെന്നു കണ്ട് അദ്ദേഹം സ്വീകരിച്ചു. അവിടെ ഗംഭീരമായ ഒരാശ്രമം കെട്ടിപ്പടുക്കണമെന്നു തീരുമാനിച്ച് ശിലാസ്ഥാപനത്തിന്ന് മിഷൻപ്രസിഡണ്ടായ ശ്രീ ബ്രഹ്മാനന്ദസ്വാമികളെ ക്ഷണിക്കുന്നതിന്നായി അദ്ദേഹംതന്നെ കല്ക്കത്തയ്ക്കു പോയി. ശ്രീ നിർമ്മലാനന്ദസ്വാമികളാൽ സേവിതനായി ശ്രീ ബ്രഹ്മാനന്ദസ്വാമികൾ 1916 ഡിസംബർ 8-ാംനു- തിരുവനന്തപുരത്തെത്തുകയും 9-ാംനു- തന്നെ തൻെറ പുണ്യകരങ്ങളാൽ ശിലാസ്ഥാപനം നടത്തുകയും ചെയ്തു. ഏഴിലധികം കൊല്ലത്തെ പരിശ്രമത്തിൻെറ ഫലമായിട്ടാണ് ഇന്നു കാണുന്ന വിശാലവും സുദൃഢവും മനോഹരവുമായ ആശ്രമം നിലവിൽ വന്നതു്. സ്വാമിജിതന്നെയാണ് അസിസ്റ്റൻറ് എഞ്ചിനീയർ ഹൃഷീകേശ്ബാനർജിയുടെ സഹായത്തോടെ ആശ്രമത്തിന്നുള്ള പ്ലാനുണ്ടാക്കിയതും, പണപ്പിരിവിന്നും കെട്ടിടം പണിക്കുമുള്ള ജോലികൾക്കെല്ലാം മുൻകൈയ്യെടുത്തു് പ്രവർത്തിച്ചതും. 1924 മാർച്ച് 7-ാംനു- ശ്രീരാമകൃഷ്ണദേവൻെറ ജന്മദിനത്തിൽ ശ്രീ നിർമ്മലാനന്ദസ്വാമികൾ അവിടെ പ്രതിഷ്ഠ നടത്തി. അന്നുമുതൽ ആ ആശ്രമം ശ്രീരാമകൃഷ്ണഭക്തന്മാർക്കെല്ലാം പ്രചോദനത്തിൻെറ ഉറവിടവും സാധനയ്ക്കു് ഉത്തമസ്ഥാനവുമായി വർത്തിച്ചിട്ടുണ്ട്. പുണ്യദിനാഘോഷങ്ങൾ, ഭക്തസമ്മേളനങ്ങൾ, അദ്ധ്യാത്മപ്രഭാഷണങ്ങൾ എന്നിവ അവിടെ നിരന്തരം നടന്നുവന്നിട്ടുണ്ട്.

ജൂബിലിആഘോഷവും ശ്രീരാമകൃഷ്ണജയന്തിയും പ്രമാണിച്ച് മാർച്ച് 1 മുതൽ 5 വരെ ശ്രീ ജ്ഞാനാനന്ദസരസ്വതിസ്വാമികൾ ശാസ്തമംഗലം ആശ്രമത്തിൽവെച്ച് വൈകുന്നേരം ഭാഗവതപ്രവചനം നടത്തി. 3,4,5 എന്നീ തീയതികളിൽ രാവിലെ അദ്ദേഹം കൈവല്യോപനിഷത്തു് വായിച്ചു വിശദമായി വ്യാഖ്യാനിക്കുകയും ചെയ്തു. 7-ാംനു- നെട്ടയത്തുവെച്ച് ഒരന്തര്യോഗം നടന്നു. അതിൽ നൂറിലധികം ഭക്തജനങ്ങൾക്കു പുറമേ ശ്രീ നിജാനന്ദസ്വാമികളും നെട്ടയം ആശ്രമമായി ബന്ധപ്പെട്ട പല സംന്യാസിവര്യന്മാരും ഗൃഹസ്ഥശിഷ്യന്മാരും പങ്കെടുത്തു. ശ്രീ വിഷ്ണുസഹസ്രനാമാർച്ചന, പ്രൊഫ. ജീ. ബാലകൃഷ്ണൻനായരുടെ വചനാമൃതപ്രവചനം, ഭജന എന്നിവയായിരുന്നു ഉച്ചവരെയുള്ള പരിപാടി. ഉച്ചതിരിഞ്ഞു നടന്ന ഭക്തസമ്മേളനത്തിൽ ശ്രീ പുരഞ്ജനാനന്ദസ്വാമികൾ, ശ്രീ നിജാനന്ദസ്വാമികൾ(വർക്കല. ശിവഗിരിമഠം), ശ്രീ അമലാനന്ദസ്വാമികൾ, ഡോ. ആർ കേശവൻനായർ എന്നിവർ ശ്രീ നിർമ്മലാനന്ദസ്വാമികളേയും നെട്ടയം ആശ്രമത്തിൻെറ ആദ്യകാലത്തേയും പററി തങ്ങൾക്കുള്ള സ്മരണകൾ ഭക്തജനങ്ങളെ കേൾപ്പിച്ചു. ഡോ. കേശവൻനായരുടെ പ്രഭാഷണം സ്വാമിജിയുടെ വ്യക്തിത്വത്തേയും കർമ്മകുശലതയേയും സജീവമായി അവതരിപ്പിച്ചു. വൈകുന്നേരം ശ്രീ സിദ്ധനാഥാനന്ദസ്വാമികൾ ഭാഗവതപാരമ്പര്യത്തെക്കുറിച്ച് ശ്രദ്ധേയമായ ഒരു ഭാഷണം നടത്തി.

മാർച്ച് 3 മുതൽ 7 വരെ നഗരത്തിൻെറ വിവിധഭാഗങ്ങളിൽവെച്ച് നട്ടാംപള്ളി ശ്രീരാമകൃഷ്ണാശ്രമത്തിലെ ശ്രീ സർവ്വജ്ഞാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണൻ, ശ്രീശാരദാദേവി, റാണി രാസമണി എന്നിവരുടെ മഹജ്ജീവിതത്തെ ആസ്പദമാക്കിയുള്ള ചലച്ചിത്രങ്ങൾ പ്രദർശിപ്പിച്ചു. ഈ ചിത്രങ്ങൾ പൊതുജനങ്ങളെ സവിശേഷം ആകർഷിച്ചു

മാർച്ച് 17-ാംനു- വിവേകാനന്ദഇൻസ്റ്റിററ്യൂട്ടിൽവെച്ച് കേരളസർവ്വകലാശാല വൈസ്ചാൻസലർ ഡോ ആർ. എസ്. കൃഷ്ണൻെറ അദ്ധ്യക്ഷതയിൽ സമാപനസമ്മേളനം നടന്നു. ഡോ. ആർ. കേശവൻനായർ സ്വാഗതം പറഞ്ഞു. ഡോ. കൃഷ്ണൻ ശ്രീരാമകൃഷ്ണൻെറ വ്യക്തിപ്രഭാവത്തെക്കുറിച്ചും ഉപദേശങ്ങളെക്കുറിച്ചും സാരഗർഭമായ

സംസാരിച്ചു. തുടർന്ന് മാർ ഇവാനിയോസ് കോളേജ് പ്രിൻസിപ്പാൾ റെവ: ഡോ. ഗീവർഗീസ് പണിക്കർ ശ്രീവിവേകാനന്ദസ്വാമികളുടെ ആദർശങ്ങൾക്ക് ഇന്നുള്ള പ്രസക്തിയെപ്പററിയും, മലയാളം എൻസൈക്ലോപീഡിയ അസി: എഡിററർ ശ്രീ എം. വി. ശങ്കരൻ ശ്രീശാരദാദേവിയുടെ ആജന്മശുദ്ധമായ ജീവിതത്തെക്കുറിച്ചും ശ്രദ്ധേയമായ പ്രഭാഷണം നടത്തി. ശ്രീ മൈത്രാനന്ദസ്വാമികളുടെ കൃതജ്ഞതാപ്രകടനത്തോടെ സമ്മേളനം സമാപിച്ചു. ആഘോഷപരിപാടികൾ അത്യന്തം ഹൃദ്യവും പ്രചോദനകരവുമായിരുന്നു.

## ശ്രീരാമകൃഷ്ണജയന്തിമഹോത്സവം പൂങ്കുന്നത്ത്

പൂങ്കുന്നം വിവേകാനന്ദവിജ്ഞാനഭവനത്തിലെ ഇക്കൊല്ലത്തെ ശ്രീരാമകൃഷ്ണ-വിവേകാനന്ദ-ശാരദാജയന്തിയാഘോഷങ്ങൾ മാർച്ച് മാസം 8, 9, 10 എന്നീ തിയതികളിൽ പൂർവ്വാധികം ഭംഗിയായി ആഘോഷിക്കപ്പെട്ടു.

മൂന്നു ദിവസവും രാവിലെ മുതൽ വേദപാഠം, സുപ്രഭാതം, പ്രഭാതഭേരി, നാമസങ്കീർത്തനം, ധ്യാനം വിശ്വഹിന്ദുപരിഷത് മഹിളാവിഭാഗം, ശ്രീശാരദാസംഘം, ശ്രീശാരദാബാലികാസംഘം എന്നിവരുടെ ഭക്തിനിർഭരമായ ഭജനകൾ എന്നിവ ഉണ്ടായിരുന്നു. ശ്രീമത് സമഗ്രാനന്ദസ്വാമികളുടെ വചനാമൃതപ്രഭാഷണവും ശ്രീ ഒട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടിൻെറ ഭാഗവതപ്രവചനവും ശ്രീമദ് മുഡാനന്ദസ്വാമികളുടെ കഠോപനിഷത് പ്രഭാഷണവും സദസ്യരെ ആദ്ധ്യാത്മികമായി ചിന്തിപ്പിക്കുന്നതിനു പര്യാപ്തമായിരുന്നു. ശ്രീരാമകൃഷ്ണജയന്തി സമ്മേളനത്തിൽ ശ്രീ വിജ്ഞാനാനന്ദസ്വാമികൾ, (പ്രസിഡണ്ട്, ശ്രീരാമകൃഷ്ണാശ്രമം, മംഗലാപുരം) അദ്ധ്യക്ഷത വഹിച്ചു. ശ്രീ നിത്യചൈതന്യയതി (നാരായണഗുരുകുലം വർക്കല) സമ്മേളനം ഉദ്ഘാടനം ചെയ്തു. ശ്രീരാമകൃഷ്ണദേവനേയും, വിവേകാനന്ദസ്വാമിജിയേയും, ശ്രീശാരദാദേവിയേയും സത്, ചിത്, ആനന്ദം എന്നീ മൂന്നു ഭാവങ്ങളിൽകൂടി ദർശിക്കണമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. ശ്രീ സമഗ്രാനന്ദസ്വാമികൾ ശ്രീരാമകൃഷ്ണദേവനെക്കുറിച്ച് ഹൃദ്യമായൊരു പ്രഭാഷണം നടത്തി. വിവിധ മത്സരങ്ങളിൽ പങ്കെടുത്തു വിജയികളായവർക്ക് സമ്മേളനത്തിൽവെച്ച് സമ്മാനങ്ങൾ നല്കപ്പെട്ടു. വിവേകാനന്ദജയന്തിസമ്മേളനത്തിൽ ശ്രീ ശക്രാനന്ദസ്വാമികൾ അദ്ധ്യക്ഷത വഹിച്ചു. ശ്രീ എം. രാമകൃഷ്ണൻനായർ എം. എ. തൻെറ പ്രസംഗത്തിൽ സംസ്കൃതഭാഷയുടെ ഉല്പത്തിയെക്കുറിച്ചും അതു വിദേശീയരുടെ ഇറക്കുമതിച്ചരക്കല്ലെന്നും ഭാരതീയരുടെ പൈതൃകസ്വത്താണെന്നും തറപ്പിച്ചു പറഞ്ഞു. ശ്രീശാരദാജയന്തി സമ്മേളനത്തിൽ ശ്രീമതി കെ. പി. ലീലാമ്മ അദ്ധ്യക്ഷത വഹിച്ചു. ശ്രീ ആർ. രാമചന്ദ്രൻനായർ ഐ. എ. എസ്സും ശ്രീമതി കെ. ചന്ദ്രമതി അമ്മയും പ്രസംഗിച്ചു. തൃശ്ശൂർ പി. രാധാകൃഷ്ണൻ & പാർട്ടിയുടെ ഭക്തിരഞ്ജിനിയും, പൂങ്കുന്നം വിവേകാനന്ദബാലകസംഘവും, ശ്രീശാരദാബാലികാസംഘവും അവതരിപ്പിച്ച റിട്ടയേഡ് ഹെഡ്മാസ്റ്റർ ശ്രീ കരുണാകരമേനോൻ രചിച്ച ''വിവേകാനന്ദസ്വാമികൾ,'' ''ശ്രീശങ്കരാചാര്യർ'' എന്നീ നാടകങ്ങളും ഗംഭീരമായി. കൊച്ചുബാലികയായ ഗ്ലോറിയാ ഗോപിയുടെ ഗീതാപാരായണവും, ഇംഗ്ലീഷ്പ്രകടപ്രസംഗവും, മാസ്റ്റർ നടരാജൻെറ കഥാകഥനവും സദസ്സിനെ അത്യധികം ആനന്ദിപ്പിച്ചു. അന്തര്യോഗാംഗങ്ങൾക്കുവേണ്ടി വിവേകാനന്ദസാഹിത്യപാരായണവും, മാതൃദേവീസംഭാഷണപാരായണവും ശ്രീ സ്വപ്രഭാനന്ദസ്വാമികൾ നടത്തി. 10 അന്തര്യോഗാംഗങ്ങൾ വിജ്ഞാനഭവനത്തിൽ താമസിച്ച് വ്രതാനുഷ്ഠാനമെന്നനിലയിൽ ആദ്യന്തം ജയന്തിയാഘോഷങ്ങളിൽ പങ്കെടുത്തിരുന്നു. ജയന്തിയാഘോഷങ്ങൾ വിജയപ്രദമാക്കിത്തീർത്ത എല്ലാ സജ്ജനങ്ങളേയും സർവ്വേശ്വരൻ അനുഗ്രഹിക്കുമാറാകട്ടെ!

## ആദ്ധ്യാത്മികഅന്തര്യോഗം, തൃശ്ശൂർ.

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവെച്ച് എല്ലാമാസവും നടത്തിവരാറുള്ള ഏകദിന അന്തര്യോഗം ഈ മാസത്തിൽ (ഏപ്രിൽ 14-ാംനു) വിഷുവാകയാൽ ഉണ്ടായിരിക്കുന്നതല്ല.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 59 | 1974 മേയ് | ലക്കം 5 |
|---|---|---|

## അമൃതവാണി

ശിഷ്യൻ: സ്വാമിൻ, ലോകമംഗളത്തിൽ തല്പരരായ യഥാർത്ഥസന്ന്യാസിമാരെ എത്ര പേരെ കാണാൻ കിട്ടും ?

സ്വാമിജി: ഒരായിരം കൊല്ലത്തിനിടയ്ക്കു ശ്രീരാമകൃഷ്ണനെപ്പോലെ സന്ന്യാസിയായ ഒരു മഹാപുരുഷൻ വന്നാൽ ധാരാളത്തിലധികമായി. അവിടുന്ന് എന്തെല്ലാം ഉച്ചാദർശങ്ങളും ആശയങ്ങളും തന്നുപോകുന്നുവോ, അവ, അവിടുത്തെ ജന്മത്തിനുശേഷം ഒരായിരം കൊല്ലത്തേയ്ക്കു ജനങ്ങളെ നയിച്ചുകൊള്ളും. ഈ സന്ന്യാസാശ്രമം ഈ ദേശത്തുള്ളതുകൊണ്ടാണ് അവിടുത്തെപ്പോലുള്ള മഹാപുരുഷന്മാർ ഇവിടെ ജന്മഗ്രഹണം ചെയ്യുന്നത്. ദോഷങ്ങൾ ഏറെക്കുറെ എല്ലാ ആശ്രമങ്ങളിലുമുണ്ട്. ദോഷങ്ങളിരുന്നാലും, ഈ ആശ്രമം ഇതുനാളും എല്ലാ ആശ്രമങ്ങളുടെയും മകുടമായി ഉയർന്നു നിലകൊള്ളുന്നു; അതിനു കാരണമെന്ത്? യഥാർത്ഥസന്ന്യാസിമാർ സ്വന്തമുക്തികൂടി ഉപേക്ഷിക്കുന്നു — ജഗന്മംഗളത്തിനുവേണ്ടിയാണ് അവരുടെ ജന്മം. ഇപ്രകാരമുള്ള സന്ന്യാസാശ്രമത്തോടു നിനക്കു കൃതജ്ഞതയില്ലെങ്കിൽ, ധിക്, നിനക്കൊരു നൂറുവട്ടം ധിക്.

പറഞ്ഞു പറഞ്ഞു സ്വാമിജിയുടെ മുഖമണ്ഡലം പ്രദീപ്തമായി. സന്ന്യാസാശ്രമത്തിന്റെ ഗൗരവത്തെപ്പറ്റി പ്രതിപാദിച്ചുകൊണ്ടിരിക്കെ സ്വാമിജി മൂർത്തിപൂണ്ട സന്ന്യാസമായി ശിഷ്യന്റെ കണ്ണിനു തോന്നി.

അനന്തരം, ഈ ആശ്രമത്തിന്റെ ഗൗരവം ഉള്ളിൽ അനുഭവിച്ച്, അന്തർമുഖനായി, സ്വയം തന്റെ മധുരസ്വരത്തിൽ ആലപിച്ചുതുടങ്ങി:

വേദാന്തവാക്യേഷു സദാ രമന്തോ ഭിക്ഷാന്നമാത്രേണ ച തുഷ്ടിമന്തഃ
അശോകമന്തഃകരണേ ചരന്തഃ കൗപീനവന്തഃ ഖലു ഭാഗ്യവന്തഃ.

(സദാ ഉപനിഷത്തത്ത്വങ്ങളെ ചിന്തചെയ്തും, ഭിക്ഷകൊണ്ടു കിട്ടുന്ന ഭക്ഷണംകൊണ്ടു തൃപ്തിപൂണ്ടും, ശോകം സ്പർശിക്കാത്ത ഉള്ളവുമായി കൗപീനമാത്രധാരിയായി സഞ്ചരിക്കുന്നവൻതന്നെ ഭാഗ്യവാൻ.)

(വി. സാ. സ. VI. 68. 69)

# പ്രാത്ഥനയുടെ പ്രാധാന്യം

മൃഡാനന്ദസ്വാമി

ഉത്സാഹിനം പുരുഷസിംഹമുപൈതി ലക്ഷ്മീഃ
ദൈവേന ദേയമിതി കാപുരുഷാ വദന്തി.
ദൈവം നിഹത്യ കുരു പൗരുഷമാത്മശക്ത്യാ
യത്നേ കൃതേ യദി ന സിദ്ധ്യതി കോഽത്ര ദോഷഃ.

ഉത്സാഹമുണ്ടെങ്കിൽ കാര്യ്യങ്ങൾ സാധിക്കാം. എല്ലാം ദൈവത്തിന്നധീനമാണെന്ന പറയുന്നതു് അലസന്മാരായ വിഡ്ഢികളാണ്. പുരുഷപ്രയത്നംകൊണ്ടു് നേടുവാൻ സാധിക്കാത്തതായി ലോകത്തിലൊന്നും തന്നെയില്ല,എന്ന നാസ്തികന്മാരായ ഭൗതികവാദികൾ അഭിപ്രായപ്പെടുന്നു. പ്രതിദിനം പുരോഗമിച്ചുകൊണ്ടിരിക്കുന്ന ശാസ്ത്രം പ്രപഞ്ചരഹസ്യങ്ങളുടെ ചുരുളുകൾ ഓരോന്നായി അഴിച്ചുകൊണ്ടിരിക്കെ, ലോകത്തിലെ ഏതൊരു പ്രതിഭാസത്തിന്നും കാര്യകാരണബന്ധം യുക്തിപൂർവ്വം സ്ഥാപിക്കാമെന്ന തെളിയിച്ചുകൊണ്ടിരിക്കെ, നിങ്ങൾക്കു യാതൊരു തെളിവുമില്ലാത്തതും യുക്തിയുടെ പരിധിക്കുള്ളിൽ ഒതുങ്ങാത്തതുമായ ഏതോ ഒന്നിനെ വിശ്വസിച്ചും ആശ്രയിച്ചും സമയം പാഴാക്കുന്നതു് വെറും അന്ധവിശ്വാസത്തിന്നുള്ളിൽ കുരുങ്ങി ജീവിതം പാഴാക്കുകയാണ്. അതുകൊണ്ടു് ബുദ്ധിയെ വികസിപ്പിക്കുക. യുക്തിപൂർവ്വം ആലോചിച്ച് കാര്യ്യങ്ങൾ മനസ്സിലാക്കി പ്രവത്തിക്കുക. പൗരുഷം, പൗരുഷം! അതാണു നമുക്കു വേണ്ടതു്. സ്വശക്തിയിൽ പരിപൂർണ്ണവിശ്വാസത്തോടുകൂടി ധൈര്യ്യപൂർവ്വം മുന്നേറുക. ദൈവമെന്നും വിധിയെന്നും പറഞ്ഞു് ആലസ്യത്തിന്നടിമപ്പെട്ടു് ജീവിതം നിഷ്ഫലമാക്കാതിരിക്കുക, എന്നാണ് യുക്തിവാദികളുടെ ഉദ്ബോധനം. ശ്രവണമാത്രയിൽ വളരെ ശരിയെന്നു തോന്നുന്നതും വളരെ ഉത്തേജകവുമായ ഒരാഹ്വാനം തന്നെ, സംശയമില്ല.

യൗവനം, ധനസമ്പത്തി, പ്രഭുത്വം, അവിവേകിത ഈ നാലിലോരോന്നും മനുഷ്യന്നു് അനത്ഥകാരണമാണെന്നിരിക്കെ ഇവ നാലും ഒന്നിച്ചുകൂടിയാലത്തെ കഥ പിന്നെ പറയാനുണ്ടോ ? എന്നു് ഒരു കവി മനുഷ്യജീവിതത്തെ വിശകലനം ചെയ്തുകൊണ്ടു ചോദിക്കുകയുണ്ടായി. യൗവനത്തിൻെറ ചോരത്തിളപ്പുകൊണ്ടു് അപ്രധൃഷ്യന്മാരാണെന്നു് സ്വയം അഭിമാനിക്കുന്നവരും ഐശ്വര്യ്യമദംകൊണ്ടു് അന്ധന്മാരായിത്തീരുന്ന അവിവേകികളും സ്വയം ഹിരണ്യകശിപു ചമയുന്ന രംഗങ്ങൾ ഇന്നും എന്നും നമുക്കു കാണാൻ സാധിക്കുന്ന നിത്യസംഭവങ്ങളാണ്. എന്നാൽ കാലത്തിൻെറ ഗതിയിൽ, അനുഭവങ്ങളുടെ വെളിച്ചത്തിൽ, അവക്കു മന്ദംമന്ദം കാണാറാകുന്നു, തങ്ങളുടെ ശരീരശക്തികൊണ്ടോ പ്രഭുത്വത്തിൻെറ ഐശ്വര്യംകൊണ്ടോ മാത്രം ജയിക്കുവുന്ന ഒന്നല്ല പ്രകൃതി എന്നു്. മാത്രമല്ല, തങ്ങളുടെ അഭിലാഷങ്ങളും ആസൂത്രണങ്ങളും സാധിതപ്രായങ്ങളും വിജയപര്യ്യവസായികളും ആകണമെങ്കിൽ യുക്തിവാദംകൊണ്ടു് നിശിതമാക്കിത്തീത്ത ബുദ്ധിശക്തിയോ പുരുഷകാരംകൊണ്ടു് അപ്രതിഹതമായിട്ടുള്ള കമ്മകുശലതയോ മാത്രം മതിയാകുന്നില്ല എന്നും അവക്കു ബോദ്ധ്യമാകുന്നു. ഇങ്ങനെ പലേടത്തും പ്രതിബന്ധങ്ങളിൽ മുട്ടി പരാജിതരായി പിന്തിരിയേണ്ടിവരുമ്പോൾ 'ദൈവം ചൈവാത്ര പഞ്ചമം' എന്ന ഗീതാവചനം അവക്കോമ്മവരുന്നു. പ്രപഞ്ചത്തിൻെറ ഗതിയെ നിയന്ത്രിക്കുകയും പ്രവത്തനങ്ങളെ ക്രമീകരിക്കുകയും ചെയ്യുന്ന അദൃശ്യമായ ഒരു ശക്തിയിൽ വിശ്വസിക്കുവാൻ അവർ നിർബ്ബന്ധിതരായിത്തീരുന്നു. അങ്ങനെ യുക്തിവാദത്തിൽമാത്രമധിഷ്ഠിതമായ വിശ്വാസപ്രമാണങ്ങളെക്കൊണ്ടു് ഉദ്ദിഷ്ടമായ ജീവിതപുരോഗതി സാധ്യമല്ലെന്നു് അനുഭവത്തിൽനിന്നു മനസ്സിലാക്കി വ്യക്തിപരമായ ജീവിതത്തിൽ അവർ തികച്ചും ആസ്തികന്മാരായി പരിണമിക്കുന്നു. അന്തസ്സിൻെറയും അഭിമാനത്തിൻെറയും പേരിൽ പൊതുജീവിതത്തിൽ അവരതു സമ്മതിക്കുകയില്ലെന്നു മാത്രം. പ്രസംഗമണ്ഡപങ്ങളിൽനിന്നു് ഈശ്വരനെയും മതത്തെയും നിഷേ

ധിക്കുന്നവർതന്നെ ശബരിമലയിലും ഗുരുവായൂരും ദർശനത്തിന്നു പോകുന്നതു് നമുക്കനുഭവമുള്ളതാണല്ലൊ.

## പ്രാർത്ഥന എന്നാലെന്തു്?

ജീവിതത്തിൽ എന്തെങ്കിലും ദൗർഭാഗ്യമോ ആപത്തോ നേരിടുമ്പോഴും, വലിയൊരു വിഷമത്തിലോ കഷ്ടപ്പാടിലോ അകപ്പെടുമ്പോഴും, മനസ്സു് അധികം വ്യാകുലപ്പെടാതെ സമാധാനമായിരിക്കാനും ആപത്തുകളെ ധൈര്യപൂർവ്വം നേരിടുവാനും ഉള്ള മാർഗ്ഗം പലരും തേടാറുണ്ടു്. ആദ്ധ്യാത്മികകാര്യങ്ങളിൽ തീരെ ശ്രദ്ധിക്കാതെ ഭൗതികകാര്യങ്ങളിൽ മാത്രം ആസക്തരായി കഴിഞ്ഞുകൂടുന്ന ലൗകികന്മാർ ചെറിയൊരു വിഷമം നേരിടുമ്പോഴേക്കും മനസ്സിടിഞ്ഞു് നിരുന്മേഷരായി ശോകസാഗരത്തിലാണ്ടുപോകുന്നു. അതിന്നൊരു പരിഹാരം കാണണമെങ്കിൽ, ശാന്തിയും സമാധാനവും നഷ്ടപ്പെടാത്ത ഒരു നിലയിലിരിക്കുവാൻതക്ക പരിശീലനം മനസ്സിന്നു കൊടുക്കുകയേ നിവൃത്തിയുള്ളു. ദുഃഖസുഖങ്ങളും വിൺനരകങ്ങളുമെല്ലാം മനസ്സിൻെറ സൃഷ്ടിയാണല്ലൊ. എങ്ങനെയാണു് ആ നിലയിൽ മനസ്സിനെ ശുദ്ധീകരിച്ചെടുക്കേണ്ടതു്, മനസ്സിന്നു കരുത്തു് ആർജ്ജിക്കേണ്ടതു് ? അതിന്നുള്ള ഒരു ഉത്തമമാർഗ്ഗമാണു് പ്രാർത്ഥന. പരിച്ഛിന്നവും പരിമിതവുമായ വ്യക്തിമനസ്സു് അപരിമിതവും സമസ്തശക്തികേന്ദ്രവുമായ സമഷ്ടിയിൽനിന്നു് ശക്തിയാർജ്ജിക്കുവാനുള്ള ഒരു പരിശ്രമമാണു് പ്രാർത്ഥന. വ്യക്തിമനസ്സു് ചെറിയ ബാററി വെച്ച ഒരു ശക്തികേന്ദ്രം; അതിനെ സർവ്വശക്തികേന്ദ്രമായ വിശ്വമനസ്സുമായി യോജിപ്പിച്ചു് ശക്തിനേടുന്ന പ്രക്രിയയാണു് പ്രാർത്ഥന. മനുഷ്യൻെറ സംരംഭങ്ങൾ പരാജയത്തിൽ കലാശിച്ചു്, സ്വന്തം ശക്തിയുടെ അപര്യാപ്തതാബോധത്താൽ നിരാശരും നിസ്സഹായരുമായിത്തീരുമ്പോഴാണു് അദൃശ്യമായ ആ അനന്തശക്തികേന്ദ്രത്തെ അവൻ മലർത്തിയ കൈയുമായി സമീപിക്കുന്നതു്. ആ ശക്തിയുടെ സഹായത്താൽ മനസ്സിന്നു ശാന്തിയും സമാധാനവും ലഭിക്കുന്നുവെന്നു മാത്രമല്ല വിവിധശ്രമങ്ങളിൽ വിജയം നേടുവാൻ അവൻ ശക്തനാവുകയും ചെയ്യുന്നു.

എല്ലാ മതങ്ങളും പ്രാർത്ഥനയുടെ പ്രാധാന്യത്തെപ്പററി പുകഴ്ത്തി പറയുന്നുണ്ടു്. ഹിന്ദുമതത്തിലെന്നപോലെ ഇസ്ലാംമതത്തിലും ക്രിസ്തുമതത്തിലും ദൈവത്തോടുള്ള പ്രാർത്ഥന സർവ്വപ്രധാനമാണെന്നും അതു നിയതമായി അനുഷ്ഠിക്കേണ്ടതാണെന്നും നിർബ്ബന്ധിക്കുന്നുണ്ടു്. ബുദ്ധമതത്തിലും ജൈനമതത്തിലും ആദ്യകാലത്തു് ഈശ്വരനെപ്പററിയോ ഈശ്വരപ്രാർത്ഥനയെപ്പററിയോ ഒന്നും പറഞ്ഞിരുന്നില്ലെങ്കിലും പിന്നീടു് അവർ ബുദ്ധനെയും മഹാവീരനെയും ഈശ്വരനായി സങ്കല്പിച്ചു് പ്രാർത്ഥിക്കുവാനാരംഭിച്ചു. അതുപോലെ സർവ്വശക്തനായ ഈശ്വരനിൽ വിശ്വസിക്കാത്ത മതങ്ങൾ പിൽക്കാലത്തു് ഈശ്വരൻെറ സ്ഥാനത്തു് മററാരെയെങ്കിലും അവരോധിച്ചു് പ്രാർത്ഥിക്കുവാനാരംഭിക്കുന്നു. മനുഷ്യജീവിതത്തിൽ പലപ്പോഴുമുണ്ടാകുന്ന അശാന്തിയും അസമാധാനവും, നിരാശയും നിരുന്മേഷവും പരിഹരിക്കുവാൻ സ്വീകരിക്കുന്ന ഒരു മാർഗ്ഗമാണു് പ്രാർത്ഥന എന്നു് ഇതിൽനിന്നു തെളിയുന്നു. പ്രാർത്ഥനയില്ലാത്ത ജീവിതം ശോചനീയവുമായിരിക്കും. ''ദുർബ്ബലതയും രോഗവും മരണവും ലോകത്തിലുള്ളേടത്തോളംകാലം — ഇവയൊഴിവാക്കുവാൻ മനുഷ്യന്നു് ഒരിക്കലും സാധ്യമല്ല — ഒരദൃശ്യശക്തിയിലുള്ള വിശ്വാസത്തിൻെറയും പ്രാർത്ഥനയുടെയും ആവശ്യം മനുഷ്യന്നുണ്ടായിരിക്കുകതന്നെ ചെയ്യും.'' എന്നു വിവേകാനന്ദസ്വാമികളും അഭിപ്രായപ്പെട്ടിട്ടുണ്ടു്.

## ആരോടു് പ്രാർത്ഥിക്കണം

പ്രാർത്ഥന പലരോടും പല വിധത്തിലും ചെയ്യാറുണ്ടു്. അതിൽ ഏതാണു് ശരിയായിട്ടുള്ളതു് എന്ന ഒരു സംശയം പലർക്കും ഉണ്ടാകുന്നു. ഈ ലോകത്തിലുള്ള ഓരോ കാര്യസാദ്ധ്യത്തിന്നായി അതു സാധിപ്പിച്ചു തരുവാൻ കഴിവുള്ള വ്യക്തികളുടെ അടുത്തു് മനുഷ്യർ പ്രാർത്ഥിക്കുക പതിവാണു്. ഉദാഹരണമായി ഒരു രോഗം പിടിപെടുമ്പോൾ ഡാക്ടരെയും, കലഹം തീർക്കുവാൻ കോടതിയെ സമീപിക്കേണ്ടിവരുമ്പോൾ വക്കീലിനെയും, ധനത്തിന്നു് ആവശ്യം വരുമ്പോൾ ധനികന്മാരെയും നാം പ്രാർത്ഥനയുമായി സമീപിക്കുന്നു. അവയെയെല്ലാം അപേക്ഷ എന്ന പേരിൽ ഒരു താഴ്ന്ന ഇനമായാണു് കണക്കാ

കുന്നതു്. നമ്മുടെ കഴിവിനെ അതിക്രമിച്ചി ട്ടുള്ളവയും മനുഷ്യപ്രയത്നംകൊണ്ടു് നേടുവാൻ സാധിക്കുമോ എന്ന സംശയമുള്ളവയുമായ കാര്യ ങ്ങൾ വരുമ്പോൾ നാം ഈശ്വരൻെറ സഹാ യത്തിന്നുവേണ്ടി പ്രാർത്ഥിക്കുന്നു. എന്നാൽ ഈശ്വരന്മാർതന്നെ അനേകവിധത്തിലും അനേ കനാമങ്ങളിലും അറിയപ്പെടുന്നുണ്ടു്. വിവിധ മതങ്ങളിലെ ദേവാലയങ്ങളിലും വിവിധ ഈശ്വരന്മാരെയാണു് ആരാധിക്കുന്നതു്. ഏതു് ഈശ്വരനോടു് പ്രാർത്ഥിച്ചാലാണു് കൂടുതൽ സാഫല്യമുണ്ടാവുക ? ഏതു് ഈശ്വരനാണു് കൂടു തൽ ശക്തി? എന്നു സംശയിക്കുന്നവർ പലരു മുണ്ടു്. ചിലർ എല്ലാ ദേവാലയങ്ങളിലും പോയി എല്ലാ ഈശ്വരന്മാരുടെ അടുത്തും വഴിവാടുകൾ കഴിച്ചു് പ്രാർത്ഥിക്കുന്നു. ഏതെ ങ്കിലും ഒരു ഈശ്വരൻ നമ്മെ തുണയ്ക്കാതിരിക്ക യില്ല എന്നാണവരുടെ വിചാരം. എന്നാൽ ബഹുദേവാരാധനയുടെ തത്ത്വം അറിയുന്നവക്കു് ഈ ആശയക്കുഴപ്പം ഉണ്ടാകുകയില്ല. ''ഏകം സത്, വിപ്രാ ബഹുധാ വദന്തി.'' (സത്യം ഒന്നു്; പേരു് പലതു്.) എന്ന ആഷ്സൂക്തം തന്നെയാണു് അതിന്നുള്ള സമാധാനം. പല രൂപങ്ങളിലും പല പേരുകളിലും വിവിധ മതാ നുയായികൾ ആരാധിക്കുന്ന വിവിധ ഈശ്വര ന്മാരെല്ലാം പരമമായ നിത്യചൈതന്യത്തിൻെറ വിവിധഭാവങ്ങളാണെന്നുള്ള മൗലികതത്ത്വം ഗ്രഹിച്ചിരുന്നാൽ ഏതു് ഈശ്വരനാണു് കൂടുതൽ ശക്തിയെന്ന വാദം പിന്നീടുണ്ടാകയില്ല. ഏതീശ്വരനോടു് പ്രാർത്ഥിച്ചാലും എത്തുന്ന തെല്ലാം ഒരേ സ്ഥലത്തുതന്നെ. ''യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം.'' എന്നു ഗീതയിൽ ഭഗവാൻതന്നെ ഈ ആശയം വ്യക്ത മാക്കുന്നുണ്ടു്. പ്രാകൃതമനുഷ്യർ പ്രകൃതിശക്തി കളെ ദേവതകളാക്കിക്കല്പിച്ചു് ആപന്നിവാരണ ത്തിന്നായി പ്രാർത്ഥിച്ചിരുന്നതും പരിഷ്കൃതമനു ഷ്യർ ഉന്നതങ്ങളായ സങ്കല്പങ്ങളോടുകൂടി ഈശ്വര നോടു് അഭീഷ്ടസിദ്ധിക്കായി പ്രർത്ഥിക്കുന്നതും തുല്യഫലത്തോടുകൂടിയതാകുന്നു എന്നു പറയു ന്നതു് ഇതുകൊണ്ടാകുന്നു. ഏതു് ഈശ്വരനോടും പരിപൂർണ്ണമായ വിശ്വാസത്തോടും തികഞ്ഞ ആത്മാർത്ഥതയോടുംകൂടി പ്രാർത്ഥിച്ചാൽ കാര്യം സാധിക്കുകതന്നെ ചെയ്യും. എന്നാൽ നാം അറി യുകയോ കാണുകയോ ചെയ്യാത്ത ഈശ്വരൻെറ അടുക്കൽ എങ്ങനെയാണു് നമ്മുടെ പ്രാത്ഥന എത്തിക്കുക ? ഈശ്വരനെപ്പററി എന്തെങ്കിലും ഒരു ബോധമുണ്ടെങ്കിലല്ലേ നമ്മുടെ കാര്യങ്ങൾ തുറന്നുപറവാൻ സാധിക്കുകയുള്ളു ? ഈ സംശ യം ഒരു ഭക്തൻ ശ്രീരാമകൃഷ്ണനോടുതന്നെ ചോദി ക്കുകയുണ്ടായി. അദ്ദേഹം പറഞ്ഞ മറുപടി ഇങ്ങ നെയായിരുന്നു: നിങ്ങൾ ഒരു ഉദ്യോഗത്തിന്നു വേണ്ടി ഒരു അപേക്ഷ എഴുതി തപാൽ മാർഗ്ഗമായി അയയ്ക്കുന്നു. മേലുദ്യോഗസ്ഥനെ പ്പററി നിങ്ങൾക്കു് യാതൊരറിവോ പരിചയ മോ ഇല്ലെങ്കിലും അയാൾ ആ അപേക്ഷ കൈ പ്പററി അതിന്മേൽ വിധി കല്പിക്കുന്നു. അഹ്ത യുണ്ടെങ്കിൽ നിങ്ങൾക്കു് ഉദ്യോഗവും കിട്ടുന്നു. അതുപോലെയാണു് ഈശ്വരനോടുള്ള പ്രാത്ഥ നയും. സവ്വവ്യാപിയായ സവ്വേശ്വരൻ നമ്മുടെ പ്രാത്ഥനകളെല്ലാം കേട്ടു് അതിന്നു വിധി കല്പി ക്കുന്നു. നമുക്കു് അദ്ദേഹത്തെ അറിഞ്ഞുകൂടെ ങ്കിലും അദ്ദേഹത്തിന്നു് നമ്മെ അറിയാം.

## എങ്ങനെ പ്രാത്ഥിക്കണം

പ്രാത്ഥനയുടെ കാര്യത്തിൽ നാം അറി ഞ്ഞിരിക്കേണ്ട ഒരു പ്രധാന സംഗതിയാണു് എങ്ങനെ പ്രാത്ഥിക്കണമെന്നുള്ളതു്. 'സരള മനസ്സോടെ, പരിശുദ്ധമനസ്സോടെ, അദ്ദേഹ ത്തോടു് പ്രാത്ഥിക്കുക. അദ്ദേഹം സകലതും മനസ്സിലാക്കിത്തരും. അഹങ്കാരമുപേക്ഷിച്ചു് ഈശ്വരനെ ശരണം പ്രാപിക്കുക, സവ്വവും സാധിക്കും.' എന്നു് ശ്രീരാമകൃഷ്ണൻ തൻെറ ഭക്ത ന്മാരോടു് എപ്പോഴും പറയാറുണ്ടു്. പ്രാത്ഥന യിൽ മനഃശുദ്ധിയാണു് പ്രധാനമായുണ്ടാകേ ണ്ടതു്. സത്യത്തിലും ധമ്മത്തിലും നിഷ്ഠയും വിശ്വാസവുംഉള്ളിടത്തുമാത്രമേ മനഃശുദ്ധി ഉണ്ടാ വുകയുള്ളു. ഒരു യുദ്ധത്തിൽ രണ്ടു ഭാഗത്തുള്ള ആളു കളും വിജയത്തിന്നുവേണ്ടി പ്രാത്ഥിക്കുന്നുവെന്നു വെയ്ക്കുക. എന്നാൽ ഒരു പക്ഷം മാത്രമേ ജയി ക്കുവാൻ നിവൃത്തിയുള്ളു. തോററ പക്ഷത്തുള്ളവ രുടെ പ്രാത്ഥനയ്ക്കു ഫലം കിട്ടാത്തതെന്തുകൊ ണ്ടു് ? യുദ്ധസന്നദ്ധനായ ദുര്യോധനൻ ജയിക്കു വാൻ തന്നെ അനുഗ്രഹിക്കണമെന്ന പ്രാത്ഥന യോടെ അമ്മയെ സമീപിക്കുമ്പോൾ 'യതോ ധമ്മസ്തതോ ജയഃ' എന്നു പറഞ്ഞാണു് അമ്മ ആ യുദ്ധവീരനെ അനുഗ്രഹിക്കുന്നതു്. സത്യത്തി ലും ധമ്മത്തിലും നിഷ്ഠയില്ലാതെ, സ്വാത്ഥമാത്ര പ്രലോഭിതരായി കമ്മരംഗത്തേക്കിറങ്ങുന്നവ

രുടെ മനസ്സാക്ഷി ഒരിക്കലും ശുദ്ധമായിരിക്കയില്ല. മനഃശുദ്ധിയില്ലാത്തവരുടെ പ്രാൎത്ഥനക്കു് സാഫല്യമുണ്ടാവുക വിഷമവുമാണു്. ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്: ''ഭഗവാന്റെ അടുക്കൽ കരഞ്ഞു പ്രാൎത്ഥിക്കണം. മനസ്സിലെ മാലിന്യം നീങ്ങിയാൽ അദ്ദേഹത്തിന്റെ ദൎശനം ലഭിക്കും. മനസ്സു മണ്ണുപുരണ്ട ഇരുമ്പുസൂചിപോലെയാണു്, ഈശ്വരൻ കാന്തവും. മണ്ണു പോയില്ലെങ്കിൽ സൂചി കാന്തവുമായി കൂടിച്ചേരുകയില്ല. കരഞ്ഞു കരഞ്ഞു് കണ്ണുനീരുകൊണ്ടു് സൂചിമേലുള്ള മണ്ണു കഴുകിക്കളയണം. കാമം, ക്രോധം, ലോഭം, പാപബുദ്ധി, വിഷയബുദ്ധി ഇവയാണു് സൂചിയിലെ മണ്ണു്. മണ്ണു പോയ്ക്കഴിഞ്ഞാൽ കാന്തം സൂചിയെ ആകൎഷിക്കും. അതായതു് ഈശ്വരദൎശനമുണ്ടാകും.'' രാഗദ്വേഷാദികൾകൊണ്ടു കലുഷിതവും വിഷയാസക്തികൊണ്ടു് മലിനവുമായ മനസ്സുകൊണ്ടുള്ള പ്രാൎത്ഥന ഫലവത്താകുന്നില്ലെങ്കിൽ അതിൽ ആവലാതിപ്പെട്ടിട്ടു കാൎയ്യമില്ല. മററുള്ളവർ കാണുന്നതിന്നു വേണ്ടി, അവരുടെ മുമ്പിൽ വലിയ ഭക്തന്മാരാകുന്നതിന്നുവേണ്ടി, മനുഷ്യരുടെ മുമ്പിൽ വെച്ചു പ്രാൎത്ഥിക്കുന്നതിനെ എല്ലാ മതാചാൎയ്യന്മാരും നിഷേധിക്കുന്നുണ്ടു്. ''നിങ്ങൾ പ്രാൎത്ഥിക്കുമ്പോൾ മനുഷ്യരുടെ ശ്രദ്ധയെ ആകൎഷിക്കുന്നതിന്നുവേണ്ടി സിനഗോഗുകളിലും തെരുവീഥിയുടെ മൂക്കിലുംനിന്നു നമസ്കരിക്കുന്ന കപടഭക്തരെപ്പോലെയാകരുതു്. അവരുടെ പ്രതിഫലം അവൎക്കു് കിട്ടിക്കഴിഞ്ഞു. നീയാകട്ടെ പ്രാൎത്ഥിക്കുമ്പോൾ മുറിയിൽ കയറി കതകടച്ചു് നിന്റെ പിതാവിനോടു് രഹസ്യമായി അപേക്ഷിക്കുക. രഹസ്യത്തിൽ ചെയ്യുന്നതു കാണുന്ന പിതാവു നിനക്കു് പ്രതിഫലം തരും.'' (മത്തായി. 6. 6.) എന്ന ക്രിസ്തുവിന്റെ വചനം ഓൎമ്മിക്കേണ്ടതാണു്. കൊതുകുവലക്കുള്ളിലിരുന്നുകൊണ്ടു് മററാരുമറിയാതെ പ്രാൎത്ഥിക്കണമെന്നു് ശ്രീരാമകൃഷ്ണദേവനും ഉപദേശിക്കാറുണ്ടു്. 'ഭാവഗ്രാഹീ ജനാൎദ്ദനഃ' നമ്മുടെ മനസ്സിലുള്ള ഭാവമെന്താണെന്നു മാത്രമേ ഭഗവാൻ നോക്കുകയുള്ളു. പരിശുദ്ധമായ മനസ്സുകൊണ്ടു്, പതറാത്ത വിശ്വാസത്തോടും പരിപൂൎണ്ണമായ ആത്മാൎത്ഥതയോടുംകൂടിയുള്ള പ്രാൎത്ഥന സഫലമാകുമെന്നു മാത്രമല്ല അതു് ക്ലേശഭാരംകൊണ്ടു് വിഷമിക്കുന്ന മനുഷ്യമനസ്സിന്റെ ഭാരത്തെ ലഘൂകരിക്കുകയും ചെയ്യുന്നു.

## എന്തു് പ്രാൎത്ഥിക്കണം ?

അൎത്ഥകാമങ്ങൾക്കു വേണ്ടിയാണു് സാധാരണ ജനങ്ങൾ ഈശ്വരനെ സമീപിക്കാറുള്ളതു്. സാമ്പത്തികമായ നേട്ടങ്ങൾക്കു വേണ്ടിയോ സ്ഥാനമാനങ്ങൾക്കും കൂടുതൽ സുഖഭോഗങ്ങൾക്കും വേണ്ടിയുള്ള കാമങ്ങളുടെ സംപൂൎത്തിക്കു വേണ്ടിയോ ദേവാലയങ്ങളിൽപോയി പ്രാൎത്ഥിക്കുന്നവരാണു് അധികം പേരും. സുഖാന്വേഷികളായ മനുഷ്യരുടെ ചിന്തക്കു് അതിൽ കൂടുതലൊന്നും വിഷയമാകുന്നതേ ഇല്ല. അവരുടെ ആഗ്രഹങ്ങളും താൻ സാധിപ്പിച്ചുകൊടുക്കുമെന്നു് ഭഗവാൻ ''തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം'' എന്നു് ഗീതയിൽ വ്യക്തമായി പറയുന്നുണ്ടു്. കിട്ടാത്തതു് കിട്ടുവാനുള്ള ആഗ്രഹമാണു് യോഗം; കിട്ടിയതിനെ സംരക്ഷിക്കുവാനുള്ള ആഗ്രഹമാണു് ക്ഷേമം. അതു രണ്ടും ഭഗവാൻ സാധിപ്പിച്ചു തരികതന്നെ ചെയ്യും, പ്രാൎത്ഥനക്കു ഫലമുണ്ടെന്നു തെളിയിക്കുവാൻ. ഇങ്ങനെ ഓരോ കാൎയ്യസാദ്ധ്യത്തിന്നുവേണ്ടിയുള്ള പ്രാൎത്ഥനയായാലും, ഒരു വിധത്തിൽ അതു നല്ലതുതന്നെയാണു്. കാരണം അതുകൊണ്ടു് ഈശ്വരനുമായി അടുപ്പമുണ്ടാകുകയാണല്ലൊ ചെയ്യുന്നതു്. സകാമഭക്തി ക്രമത്തിൽ നിഷ്കാമഭക്തിയിലേക്കു നയിക്കുന്നതുപോലെ ലൗകികകാര്യങ്ങൾക്കുവേണ്ടിയുള്ള പ്രാൎത്ഥന ക്രമേണ പ്രാൎത്ഥനയുടെ ശരിയായ ഭാവത്തിലേക്കു് നമ്മെ നയിക്കേണ്ടതാണു്. എന്നാൽ സൎവ്വശക്തനും സൎവ്വജ്ഞനുമായ സൎവ്വേശ്വരന്റെ അടുത്തുചെന്നു് നശ്വരങ്ങളും നിസ്സാരങ്ങളുമായ ലൗകികകാൎയ്യങ്ങൾക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു് ഭോഷത്തമാണെന്നു് ശ്രീരാമകൃഷ്ണൻ നമ്മെ ഓൎമ്മിപ്പിക്കുന്നു. നമ്മുടെ ദാരിദ്ര്യം മുഴുവൻ നീക്കാൻ കഴിവുള്ള മഹാരാജാവിന്റെ അടുത്തുചെന്നു് കുമ്പളങ്ങയും മത്തങ്ങയും ചോദിക്കുന്നതുപോലെയാണു് അതെന്നാണു് അദ്ദേഹം പറയുന്നതു്. പിന്നെ എന്താണു് പ്രാർത്ഥിക്കേണ്ടതു് ? നമുക്കു വേണ്ടതല്ലേ നാം പ്രാൎത്ഥിക്കുക ? എന്നാണു് ചിലരുടെ ഭാവം. നമുക്കു വേണ്ടതല്ല നമുക്കു നല്ലതാണു്, ശ്രേയസ്കരമായിട്ടുള്ളതാണു്, നാം പ്രാൎത്ഥിക്കേണ്ടതു്. നമ്മുടെ പരിമിതവും അല്പവും അനിയന്ത്രിതവുമായ മനസ്സിന്നു് എന്താണു് നമുക്കു് ശ്രേയസ്കരമായിട്ടുള്ളതെന്നു് അറിയുവാൻ കഴിയുമോ ? പലപ്പോഴും നമുക്കു

നല്ലതെന്നു വിചാരിക്കുന്ന പലതും ദോഷകരമായിത്തീൎന്നിട്ടുള്ള അനുഭവം നമ്മുടെ ജീവിതത്തിൽതന്നെ കാണുവാൻ സാധിക്കും.

ഒരിക്കൽ വഴിനടന്നു ക്ഷീണിച്ച ഒരു വഴിപോക്കൻ ഒരു കല്പകവൃക്ഷത്തിന്റെ ചുവട്ടിൽ പോയി വിശ്രമിക്കുവാനിടയായി. വിശന്നു വലഞ്ഞ അവൻ ഭക്ഷണം വല്ലതും കിട്ടിയാൽ കൊള്ളാമെന്നാശിച്ചു. കല്പവൃക്ഷത്തിന്റെ ശക്തികൊണ്ടു് എല്ലാ വിഭവങ്ങളോടും കൂടിയ ഭക്ഷണം അവന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. അതുപോലെ കിടക്കാനൊരു കിടക്കയും വിശ്രമിക്കാനൊരു മാളികയും കാലു തലോടുവാനൊരു സേവകനും ഉണ്ടായാൽ കൊള്ളാമെന്നു് അവന്റെ മനസ്സിലുണ്ടായ ആഗ്രഹങ്ങളെല്ലാം സാധിച്ചു. അപ്പോഴാണു് താനൊരു കാട്ടിലാണെന്നോൎമ്മ വന്നതു്. ഒരു പുലി വന്നു് തന്നെ കൊന്നാലോ എന്നൊരാലോചന അവന്റെ മനസ്സിലങ്കുരിക്കുകയും ഉടനെ അതു സംഭവിക്കുകയും ചെയ്തു. ഇതുപോലെയാണു് സാധാരണ മനുഷ്യരുടെയെല്ലാം ഗതി. അതുകൊണ്ടു് നമുക്കു് എന്താണു് നല്ലതെന്നു് തീൎച്ചപ്പെടുത്തേണ്ട ഭാരം സൎവ്വജ്ഞനും സൎവ്വശക്തനും ഭക്തവത്സലനുമായ ഭഗവാനുതന്നെ വിട്ടുകൊടുക്കുകയാണു് നല്ലതു്. ''എനിക്കു നല്ലതെന്താണെന്നു് എനിക്കറിഞ്ഞുകൂടാ. അങ്ങയുടെ അനുഗ്രഹങ്ങൾ എപ്പോഴുമെന്നിലുണ്ടാകണേ. എന്നെ നേരായ മാൎഗ്ഗത്തിലൂടെ നയിക്കേണമേ.'' എന്നു മാത്രം പ്രാൎത്ഥിക്കുക.

ക്രിസ്തു പഠിപ്പിക്കുന്ന പ്രാൎത്ഥനാരീതി പ്രത്യേകം ശ്രദ്ധേയവും അനുകരണാൎഹവുമാണു്. ''സ്വൎഗ്ഗസ്ഥനായ പിതാവേ, അങ്ങയുടെ തിരുനാമം പൂജിക്കപ്പെടട്ടെ. അങ്ങയുടെ രാജ്യം വരുമാറാകട്ടെ. അങ്ങയുടെ തിരുമനസ്സു് സ്വൎഗ്ഗത്തിലെപ്പോലെ ഭൂമിയിലും നിറവേറട്ടെ. ഞങ്ങളുടെ അനുദിനഭോജനം ഇന്നും ഞങ്ങൾക്കു തരേണമേ. ഞങ്ങൾക്കെതിരായി അപരാധം ചെയ്യുന്നവരോടു് ഞങ്ങൾ ക്ഷമിക്കുന്നപോലെ ഞങ്ങളുടെ അപരാധങ്ങൾ ഞങ്ങളോടും ക്ഷമിക്കേണമേ. ഞങ്ങളെ പ്രലോഭനങ്ങളിൽ അകപ്പെടുത്താതെ, തിന്മയിൽനിന്നു രക്ഷിക്കേണമേ.'' (മത്തായി. 6. 10) ഈശ്വരന്റെ ഹിതംപോലെ എല്ലാം നടക്കട്ടെയെന്നല്ലാതെ നമ്മുടെ ഹിതംപോലെ എല്ലാം നടക്കണമെന്നു് നാം ഒരിക്കലും ആലോചിക്കുവാൻ പാടില്ലാത്തതാകുന്നു. നമ്മുടെ മനസ്സു പരിശുദ്ധമായിത്തീരുക, ഭഗവാനിൽ ഉറച്ച ഭക്തിവിശ്വാസങ്ങളുണ്ടാവുക ഇതു രണ്ടുമായിരിക്കണം പ്രാൎത്ഥനാവിഷയം. നോക്കുക, തുളസീദാസു് പ്രാൎത്ഥിക്കുന്നതു്:

നാന്യാ സ്പൃഹാ രഘുപതേ ഹൃദയേƒസ്മദീയേ
സത്യം വദാമി ച ഭവാനഖിലാന്തരാത്മാ
ഭക്തിം പ്രയച്ഛ രഘുപുംഗവ നിൎഭരാം മേ
കാമാദിദോഷരഹിതം കുരു മാനസം ച.

നമ്മുടെ മനസ്സു് കാമാദിദോഷരഹിതമാകുമ്പോൾ ആദ്ധ്യാത്മികമായി നാമറിയാതെ തന്നെ പടിപടിയായി ഉയൎന്നുപോകുകയാണു് ചെയ്യുന്നതു്. അതോടുകൂടി ഇടവിട്ടു് എപ്പോഴെങ്കിലും ചെയ്യുന്ന പ്രാൎത്ഥന നിരന്തരവും ആന്തരികവുമായിത്തീരുന്നു. പ്രാൎത്ഥനയിലും നാമജപത്തിലും എന്തെന്നില്ലാത്ത ഒരാനന്ദം അനുഭവപ്പെട്ടുതുടങ്ങുന്നു. അതോടുകൂടി മനസ്സിൽ ഈശ്വരദൎശനത്തിനുള്ള വ്യാകുലതയും വളൎന്നുവരണം. ''ഏററവും തീവ്രമായി പ്രാൎത്ഥനയിൽ ഏൎപ്പെടുന്നവരാരോ അവരാണു് ഭയങ്കരവും ഉഗ്രവുമായ പരീക്ഷണങ്ങൾക്കു ശരവ്യമായിത്തീരുന്നതു്.'' എന്നു പല ആചാര്യന്മാരും സ്വാനുഭവത്തെ മുൻനിൎത്തി താക്കീതു നൽകുന്നുണ്ടു്. തുടൎച്ചയായി ഭഗവാന്റെ നാമം ജപിക്കുവാനും പ്രാൎത്ഥിക്കാനും സാധിക്കുന്ന ഒരാളെ ലൗകികവിഷയങ്ങളൊന്നുംതന്നെ ഒരിക്കലും ഉപദ്രവിക്കയില്ല. അനുസ്യൂതമായ ആന്തരികപ്രാൎത്ഥന എന്താണെന്നും അതു് എങ്ങനെയാണു് അനുഷ്ഠിക്കേണ്ടതെന്നും അതിന്റെ ഫലമെന്താണെന്നും വ്യക്തമായി മനസ്സിലാക്കിത്തരുന്ന, പ്രാൎത്ഥനകൊണ്ടു് പരമലക്ഷ്യം പ്രാപിച്ച ഒരു ഭക്തന്റെ കഥയാണു് 'സാധകന്റെ സഞ്ചാരം' എന്ന പുസ്തക*ത്തിൽ നാം കാണുന്നതു്. വ്യാകുലതയോടുകൂടി പ്രാൎത്ഥിച്ചാൽ ഉദ്ദേശിച്ച ലക്ഷ്യത്തിൽ എത്തിച്ചേരാമെന്നു് അതു നമുക്കു വിശദമാക്കിത്തരുന്നു. ഭക്തിയിലും പ്രാൎത്ഥനയിലുമുള്ള കാപട്യം നമുക്കു തന്നെ ദോഷമായിത്തീരുകയും ചെയ്യും. നമ്മുടെ എല്ലാ വിചാരങ്ങളിലും വികാരങ്ങളിലും അനുഭവങ്ങളിലും സൎവ്വേശ്വരന്റെ ഇച്ഛയെ കണ്ടുകൊണ്ടു് നമ്മുടെ ജീവിതത്തെ പ്രാൎത്ഥനാമയമാക്കിത്തീൎക്കുവാനാണു് നാം ശ്രമിക്കേണ്ടതു്.

---

* പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു റഷ്യൻസഞ്ചാരിയുടെ ആത്മകഥ.

# ഗീതാമാർഗ്ഗപ്രവേശിക

(പതിനെട്ടാം അദ്ധ്യായം: ഏപ്രിൽ തുടർച്ച്)

## ശ്രീ വിമലാനന്ദസ്വാമികൾ

ഇനിയും മറെറാരു പ്രകരണത്തിലേക്കു കടക്കുകയാണ്. പതിന്നാലാമത്തെ അധ്യായത്തിൽ ഗുണത്രയസ്വരൂപം വിസ്തരിച്ചു. പതിനേഴാമധ്യായത്തിൽ യജ്ഞംകൊണ്ട് ആരാധിക്കപ്പെടേണ്ടവരുടെയും ആഹാരം, യജ്ഞം, തപസ്സ്, ദാനം ഇവയുടെയും ഗുണാനുസാരിയായ ത്രിവിധത്വം വർണ്ണിച്ചു. അതുപോലെ ഇവിടെ ഇനിയും ജ്ഞാനം, കർമ്മം, കർത്താവ്, ബുദ്ധി, ധൃതി, സുഖം എന്നിവ ഗുണങ്ങൾ അനുസരിച്ച് ഏതു വിധമാണ് മൂന്നു പ്രകാരമായിത്തീരുന്നത് എന്നു വർണ്ണിക്കുന്നു. ഇതിന്റെയും പ്രയോജനം മുമുക്ഷു ഏതു ഗ്രഹിക്കണം ഏതു വിടണം എന്നുള്ള വിവേചനം ഉളവാക്കുകതന്നെയാണ്. ഇവയെല്ലാം കർമ്മത്തെ ആശ്രയിച്ചാണ് സ്ഥിതിചെയ്യുന്നത്. അതുകൊണ്ട് ആദ്യമായി കർമ്മങ്ങൾ ചെയ്യുന്നതിന്നുള്ള പ്രവർത്തനശക്തി ഏതു വിധമാണ് ഉളവാകുന്നത് എന്നു വിവരിക്കുന്നു: കർമ്മം മൂന്ന് അംശങ്ങളെ ആശ്രയിച്ചാണ് ഉളവാകുന്നത്. ജ്ഞാനം, ജ്ഞേയം, പരിജ്ഞാതാ ഇവയുടെ സമുച്ചയമാണ് കർമ്മം; കർത്താവു കർമ്മത്തിന്റെ ആശ്രയവുമാണ്. അതുകൊണ്ട് ആത്മാവ് അസംഗനായ സാക്ഷിസ്വരൂപനാണെന്നു സ്വീകരിച്ചാൽ നാം പ്രത്യക്ഷമായി കാണുന്ന ആത്മാവിന്റെ കർത്തൃത്വവും ഭോക്തൃത്വവും ഏതുവിധമാണ് സാധിക്കുക എന്നു ചോദിക്കാൻ കാരണമില്ല. കർമ്മത്തിന്ന് ഒരു ആശ്രയം വേണമെന്നേ ഉള്ളൂ. അത് ആത്മാവു തന്നെ ആയിക്കൊള്ളണമെന്നില്ല. മൂന്നു കാലിൽ നിൽക്കുന്ന കർമ്മത്തിന്റെ ഒന്നാമത്തെ കാല് ജ്ഞാനമാണ്. ജ്ഞാനം ഇവിടെ ഇഷ്ടസാധനതാബോധമാണ്. അതായത് ഇന്ന കർമ്മം ചെയ്യുന്നതായാൽ അതു ഞാൻ ആശിക്കുന്ന ഇന്ന ഇഷ്ടഫലത്തിന്നു സാധനമായിത്തീരും എന്നുള്ള അറിവ്. ഇതു കൂടാതെ ആരും പ്രവർത്തിക്കുകയില്ല. ഇഷ്ടം സിദ്ധിക്കുന്നതിന്നുള്ള ഉപകരണമാണ് കർമ്മം, അതുതന്നെ ജ്ഞേയവും. അഹങ്കാരം തന്നെയാണ് പരിജ്ഞാതാവ്; എന്തുകൊണ്ടെന്നാൽ അഹങ്കാരത്തെ ആശ്രയിച്ചാണ് കർമ്മം നിലകൊള്ളുന്നത്. ഇവ മൂന്നും ഏതു പ്രവൃത്തിക്കും, സ്വീകരിക്കുകയായാലും വിടുകയായാലും, ആവശ്യമാണ്. ചോദന എന്നു പറയുന്നതു സാമാന്യമായ പ്രവർത്തകശക്തിതന്നെയാണ്. ഇഷ്ടം സാധിക്കുന്നതിന്നുള്ള ഉപകരണം എന്തെന്ന് അറിയുക, അറിഞ്ഞശേഷം അനുഷ്ഠിക്കുക, അനുഷ്ഠിക്കുന്നയാൾ ഇവയാണ് കർമ്മത്തെ ഉത്ഭവിപ്പിക്കുന്നത് എന്നു സിദ്ധിച്ചു. കർമ്മം എവിടെയാണ് സംഗ്രഹിക്കപ്പെടുന്നത്? ഏതാശ്രയത്തിലാണ് വെള്ളപ്പെട്ടിരിക്കുന്നത്? കരണം, കർമ്മം, കർത്താവ് എന്നുള്ള ഈ മൂന്ന് എണ്ണത്തിൽത്തന്നെ. ഒരു കാര്യം സാധിക്കുന്നതിന്ന് ഒരിക്കലും ഒഴിവാക്കാൻ കഴിയാത്ത അതിപ്രധാനമായ അംഗമാണു കരണം. കർത്താവ് ഏതിനെ ഏററവും പ്രധാനമായി ആശിക്കുന്നുവോ അതു കർമ്മം. ഇതരകാരണങ്ങളുടെ പ്രേരണകൂടാതെ ഇതരകാരണങ്ങളെ പ്രേരിപ്പിക്കുന്നവനാണ് കർത്താവ്. സ്വതന്ത്രനായ കർത്താവിലാണ് ചേതനശക്തിയും ജഡശക്തിയും പരസ്പരം ബന്ധിക്കപ്പെടുന്നത്.

ഗുണങ്ങളെ അവയുടെ പ്രവൃത്തിവിശേഷമനുസരിച്ച് വിവരിക്കുന്ന ശാസ്ത്രഭാഗത്തിന്നു ഗുണസംഖ്യാനം എന്നു നാമകരണം ചെയ്തിരിക്കുന്നു. അതിൽ ജ്ഞാനം, കർമ്മം, കർത്താവ് എന്നീ മൂന്നു പ്രകാരത്തിൽ മാത്രമാണ് ഗുണഭേദം വർണ്ണിച്ചിരിക്കുന്നത്. ജ്ഞേയത്തിന്നും കരണത്തിന്നും ഗുണഭേദമില്ല. അതേപ്പററിപ്പറയുന്നത് ഇനിയും ശ്രദ്ധിക്കുക. ഗുണങ്ങൾ മൂന്നും ബന്ധകരങ്ങളാണെന്നു പതിന്നാലാമധ്യായത്തിൽ പറഞ്ഞുകഴിഞ്ഞു. അതുകൊണ്ടു സാത്വികമായ കർത്തൃത്വവും ബന്ധിക്കുന്നതുതന്നെ.

പതിനേഴാം അധ്യായത്തിൽ ആസുരമായ രാജ സ_താമസ_സ്വഭാവം വിടുന്നതിന്നുവേണ്ടി സാത്വികമായ ആഹാരവും യജ്ഞവും തപസ്സും ദാനവും അനുഷ്ഠിച്ചു ദൈവീസമ്പത്തി വളർത്ത ണമെന്നു് ഉപദേശിച്ചു. ഗുണാതീതനായ ജീവ ന്മുക്തനിൽ അസംഗത്വം ആത്മസ്വഭാവമായി ശുദ്ധാനുഭവം വന്നിട്ടുള്ളതിനാൽ ക്രിയാകാരക ഫലസംബന്ധം അദ്ദേഹത്തിന്നു ലേശംപോലു മില്ലെന്നും, അവ ത്രിഗുണങ്ങളുടെ പരിധിയിൽ മാത്രമാണെന്നും വ്യക്തമാക്കുകയാണ്‌ ഈ പ്രക രണത്തിന്റെ പ്രയോജനം. ജ്ഞേയവും കര ണവും സുഖകരമോ ദുഃഖപ്രദമോ ആയി തോന്നു ന്നതു ജ്ഞാതാവിന്റെയും കർത്താവിന്റെയും മാനസികവൃത്തിയാകയാൽ കർത്തൃധർമ്മംതന്നെ കരണധർമ്മമോ കർമ്മധർമ്മമോ ആകുകയില്ലെ ന്നുള്ള ഗീതയിലേ അഭിപ്രായം ഇവിടെ സൂചിതമാകുന്നു. കപിലസിദ്ധാന്തത്തിൽ ജ്ഞേയത്തിന്നും കരണത്തിന്നുംകൂടി ഗുണ ത്രൈവിധ്യം മാന്യമാണ്‌.

ഇനിയും അദ്വൈതാത്മജ്ഞാനം സാത്വി കവും ദ്വൈതാത്മജ്ഞാനം രാജസവും ശരീരാദ്യാ ത്മജ്ഞാനം താമസവുമാണെന്നു പറയുന്നു. അവ്യയമായ, യാതൊരു പരിണാമവുമില്ലാത്ത, ഉത്പത്തിവിനാശരഹിതമായ,ഒരേ ആത്മവസ്തു വിനെ ദേശം കാലം വസ്തു ഈ ഘടകങ്ങളെക്കൊ ണ്ടു വിഭജിക്കപ്പെട്ടിട്ടുള്ളതായി കാണപ്പെടുന്ന സ ർവ്വഭൂതങ്ങളിലും അനുസ്യൂതമായിക്കാണുന്ന ജ്ഞാ നം ഏതോ അതു സാത്വികമാണെന്നു മനസ്സി ലാക്കണം. സത്വഗുണാധിക്യത്താൽ മാത്രമേ ഇപ്രകാരമുള്ള ഏകാത്മജ്ഞാനം ഉളവാകുകയുള്ളു എന്നു് താത്പര്യം. ഇവിടെ ഭാവമെന്ന ശബ്ദ ത്തിനു് ആത്മാവെന്നർത്ഥം — ഭാവഃ സ്വഭാവ — സത്താഭിപ്രായ — ചേഷ്ടാത്മ — ജന്മസു എന്നു് അമരകോശം. ഓരോ ശരീരത്തിലും ആത്മാ ക്കൾ വേറു വേറാണ്‌ എന്നു നിശ്ചയിച്ചു സർവ്വ ഭൂതങ്ങളിലും ഏതു തരം ജ്ഞാനംമൂലമാണോ നാനാവിധത്തിലുള്ള അത്യന്തഭിന്നമായ ആത്മാ ക്കളെ ഒരുവൻ കാണുന്നതു് ആ ജ്ഞാനം രജോ ഗുണത്തിന്റെ ഫലമാണെന്നു് അറിയണം. ആത്മാക്കൾ തമ്മിൽ ഭേദം, ആത്മാക്കളും ഈശ്വര നുമായി ഭേദം, ഈശ്വരനിൽനിന്നും ആത്മാക്ക ളിൽനിന്നും അചേതനവർഗ്ഗം തീരെ വേറെ, അചേതനവസ്തുക്കൾ തമ്മിലോ സ്പഷ്ടമായിട്ടുള്ള ഭിന്നത, ഈ ഭിന്നത എല്ലാം ഔപാധികമല്ല, എപ്പോഴും വാസ്തവംതന്നെ എന്ന വാദം ഇതെ ല്ലാം രാജസമായ ജ്ഞാനമാണെന്നു്അഭിപ്രായം. ദേഹാദികൾ മാത്രമാണ്‌ ആത്മാവ്‌ എന്ന ബോധം താമസജ്ഞാനമാണെന്നു് ഇനിയും പറയുന്നു. ഒററക്കാര്യത്തിൽ ശരീരത്തിലോ പുറ മേയുള്ള പ്രതിമകളിലോ, ആത്മാവും ഈശ്വരനും ഇതിനുള്ളിൽ മാത്രമാണ്‌ വേറെ എങ്ങുമില്ല, എന്നു പൂർണ്ണമായ അഭിനിവേശത്തോടുകൂടി, ഉപപത്തിയില്ലാതെ, പരമാർത്ഥത്തെ ആസ്പദ മാക്കാതെ ഉള്ള അല്പഫലപ്രദവും തുച്ഛവുമായ അറിവ്‌ ഏതോ അതുതന്നെയാണ്‌ അവിവേകി കളുടെ താമസമായ അറിവ്‌ എന്നു വിദ്വാന്മാർ പറയുന്നു.

ഇനിയും കർമ്മത്തിന്റെ ഗുണത്രയം അനു സരിച്ചുള്ള രൂപം വിവരിക്കുന്നു. സാത്വിക കർമ്മത്തിന്നുള്ള സവിശേഷത: 1)നിത്യവും അനു ഷ്ഠിക്കണമെന്നു ശാസ്ത്രം വിധിക്കുന്ന സന്ധ്യോ പാസനാദികളായിരിക്കും അവ 2) സംഗരഹിത മായി സംസാരമോചകമായ വിധത്തിൽ ആയി രിക്കണം അവയുടെ അനുഷ്ഠാനം. 3) കർമ്മഫലം തനിക്കു് അനുഭവിച്ചു സന്തോഷിക്കണമെന്ന കൊതി കർത്താവിന്നു് ഉണ്ടായിരിക്കുകയില്ല. ആ വിധമുള്ള ആശയാണ്‌ ഭോഗേച്ഛയ്ക്കു് അനു രൂപമായ ഭാവിജന്മങ്ങൾ സൃഷ്ടിക്കുന്നതു്. 4) കർമ്മാനുഷ്ഠാനം രാഗദ്വേഷങ്ങളുടെ പ്രേരണകൊ ണ്ടായിരിക്കുകയില്ല. സത്കർമ്മനിഷ്ഠനാണെ ന്നുള്ള പൂജ്യതയ്ക്കുവേണ്ടിയോ ശത്രുക്കളോടുള്ള ദ്വേഷംമൂലം അവരെ ദമനം ചെയ്യുന്നതിന്നു ശക്തി സമ്പാദിക്കണമെന്നു വിചാരിച്ചോ ആയിരിക്കുകയില്ല സാത്വികമായ കർമ്മം. ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിന്നും വേണ്ടിയുള്ള കർമ്മങ്ങളിൽ രാഗവും ദ്വേഷവും പ്രേരകമാകും. ആത്മലാഭത്തിന്നുവേണ്ടിയുള്ള അനുഷ്ഠാനം മാത്രമേ പൂർണ്ണസാത്വികമാകയുള്ളു. അനന്തരം താമസമായ കർമ്മത്തെ വിഭജിക്കു ന്നതു് ഈ വിധമാണ്‌; ഫലാർത്ഥികൾ ചെയ്യുന്ന കർമ്മം രാജസമാണ്‌. അഹങ്കാരപൂർവ്വം ചെയ്യുന്ന കർമ്മവും രാജസംതന്നെ. കർമ്മം സാത്വിക മായാലും ആത്മജ്ഞന്നു മാത്രമേ സമ്പൂർണ്ണനിരഹ ങ്കാരതയോടെ അനുഷ്ഠിക്കാൻ കഴിവുണ്ടാകയുള്ളു.

രാജസതാമസകർമ്മങ്ങരം അഹങ്കാരകളങ്കിതമാ യിരിക്കുമെന്നു പറയേണ്ടതില്ല. ഞാൻ മഹാകർമ്മ കുശലനാണെന്ന അഭിമാനം യാജ്ഞികന്മാർക്കും ശ്രോത്രിയന്മാർക്കുംകൂടി ഒഴിവാക്കാവുന്നതല്ല. തത്ഫലമായി കാമിതഫലം ലഭിക്കുന്നതുവരെ സർവ്വവിധമായ കുറവുകളും പരിഹരിച്ച് പിന്നെയും പിന്നെയും അത്യായാസകരങ്ങളായ കർമ്മങ്ങരംകൂടി അവർ ആവർത്തിക്കുന്നു. ഇതു രജോഗുണപ്രേരണയുടെ ഫലംതന്നെ. കർമ്മ ത്തോടു ബന്ധിച്ചു പിന്നീടു വരുന്ന ദുഃഖഫലം, കർത്താവിന്റെ ശക്തിക്കും ധനത്തിന്നും വരുന്ന നാശം, കർമ്മം നിറവേററുന്നതിന്നുവേണ്ടി വരുന്ന പരപീഡ, തനിക്കുള്ള ക്രിയാസാമർത്ഥ്യം (പൗരുഷം) ഇവയൊന്നും നേരത്തെ ആലോചി ക്കാതെ അവിവേകം മൂലം ചെയ്യുന്ന പ്രവൃത്തി, താമസമാണ്.

കർത്താവിന്റെ ഗുണത്രൈവിധ്യം താഴെ പറ യുംവിധമാണ്: സത്വഗുണമുള്ള കർത്താവ് ചെ യ്യേണ്ട കർമ്മത്തിൽ മുഴുകാതെ അതിന്റെ ഫല ത്തിൽ കണ്ണും കരുത്തുമായി ഇരിക്കയില്ല. കർത്തൃ ത്വാഭിമാനരഹിതനാകയാൽ 'ഞാൻ' 'ഞാൻ' എന്നു നിരന്തരം സ്വയം വാദിക്കുകയില്ല. തുട ങ്ങിയ പ്രവൃത്തിയിൽ സമാപ്തിവരെ ഒഴിക്കാൻ കഴിയാത്ത ദുഃഖം വരുന്നതു സഹിക്കാൻ ധൈര്യ മുള്ളവനായിരിക്കും; ഉത്സാഹവും ഉദ്യമവും ഉള്ള വനായിരിക്കും; ഫലം സിദ്ധിച്ചാലും സിദ്ധി ക്കാതെ പോയാലും വിഷാദവികാരമുണ്ടായി രിക്കുകയില്ല. മുക്തസംഗനാകയാൽ ഫല ത്തിൽ രാഗമില്ലാത്തതുകൊണ്ടാണ് ഇതിന്നു കഴിവുണ്ടാകുന്നത്. വിഷയലോലുപനും അതു മൂലം കർമ്മഫലാഭിലാഷിയും കുറച്ചു പണിക്കു വളരെയധികം ഫലം കിട്ടുമെന്ന ലോഭത്താൽ ഫലശ്രുതിയെ ഊന്നിക്കൊണ്ടിരിക്കുന്നവനും പരപീഡചെയ്യാൻ കൂസലില്ലാത്തവനും ശൗച മില്ലാത്തവനും ഫലമോർത്തു സന്തോഷത്തിന്നും നിഷ്ഫലതയേക്കുറിച്ച് ശോകത്തിന്നും വശപ്പെട്ട വിക്ഷിപ്തനുമായ കർത്താവ് രാജസസ്വഭാവി യാണ്. കർത്താവ് താമസസ്വഭാവക്കാരനായി രിക്കുമ്പോരം അയുക്തനായിരിക്കും. അതായതു വിഷയപാരവശ്യംകൊണ്ട് കർത്തവ്യത്തിൽ ഏകാഗ്രത ഇല്ലാത്തവനായിരിക്കും; വിനയമി ല്ലായ്കയാൽ കല്ലുപോലെ വഴക്കമില്ലാതെയാകും; ശാസ്ത്രസംസ്കാരം വെറുക്കുന്നവനായിരിക്കും; കാര്യം അറിഞ്ഞാലും അന്യനെ വഞ്ചിക്കുന്ന തിന്നുവേണ്ടി മററുപ്രകാരം പറഞ്ഞു കേരംപ്പി ക്കുന്ന ശഠനായിരിക്കും; അവശ്യം ചെയ്യേണ്ട കൃത്യങ്ങളിലും പ്രവർത്തിക്കാത്തവനായിരിക്കും; എപ്പോഴും അസന്തുഷ്ടനായി വിഷാദത്തിൽ മുഴുകിയിരിക്കും; ഒരു നാരംകൊണ്ടു ചെയ്യേണ്ടതു് ഒരു മാസമെടുത്താലും പൂർത്തിയാകാത്ത ചിരകാ രിയായിരിക്കും.

ഭഗവാൻ തുടരുന്നു: ഹേ ധനഞ്ജയ, ഇനിയും ബുദ്ധി ധൃതി ഇവയുടെ ഗുണത്രൈവിധ്യം പൂർത്തിയായി വിവേചിക്കുന്നതു ധരിച്ചാലും. കർമ്മമാർഗ്ഗരൂപമായ പ്രവൃത്തിയും നിവൃത്തിരൂപ മായ സന്ന്യാസവും രണ്ടും ഉണ്ട്; ആദ്യത്തെ മാർഗ്ഗത്തിൽ കർമ്മം കർത്തവ്യമാണ്, രണ്ടാമത്തേ തിൽ അതു കർത്തവ്യമല്ല; പ്രവൃത്തിമാർഗ്ഗത്തിൽ പുനരപിജനനവും പുനരപിമരണവും സംഭവി ക്കുമെന്നുള്ള ഭയമുളവാകുന്നു; നിവൃത്തിയിൽ പിന്നീടും ഗർഭവാസമുണ്ടാകുമെന്ന ഭയമില്ല. പ്രവൃത്തിയിൽ അജ്ഞാനമൂലമുണ്ടാകുന്ന കർത്തൃ ത്വാഭിമാനരൂപമായ ബന്ധവും നിവൃത്തിയിൽ അജ്ഞാനനാശം മൂലം സിദ്ധിക്കുന്ന മോക്ഷവും ഉളവാകും; ഹേ പാർത്ഥ, ഈവിധമുള്ള അറിവു ബുദ്ധിയിലുദിക്കുമ്പോരം ആ ബുദ്ധി സാത്വി കമായിത്തീരുന്നു. ഹേ പാർത്ഥ, ശാസ്ത്രചോദിത മായ ധർമ്മം അധർമ്മമായും ശാസ്ത്രപ്രതിഷിദ്ധ മായ അധർമ്മം ധർമ്മമായിട്ടും അതുപോലെ ലൗകികകാര്യങ്ങളിലായാലും കർത്തവ്യം അക ർത്തവ്യമായിട്ടും അകർത്തവ്യം കർത്തവ്യമായിട്ടും സന്ദേഹാസ്പദമായി ധരിച്ചുവെയ്ക്കുന്നതു രാജസ ബുദ്ധിയാണ്. അജ്ഞാനദോഷംകൊണ്ട് മറവി ലായ ഏതൊരു ബുദ്ധിയാണോ ധർമ്മം അധർമ്മ മാണെന്നും അസത്തായിട്ടുള്ള വസ്തു സത്താണെ ന്നും കീഴ്മേലായി ധരിക്കുന്നത് ഹേ പാർത്ഥ, ആ ബുദ്ധി തമോഗുണത്തിന്നു വശപ്പെട്ടതാണ്.

സാത്വികമായ ധൃതിയാണ് ഇനിയും വരുന്നത്. യുക്തമായും പ്രയത്നത്തെ ധൃതിയെന്നു പറയുന്നു. ഹേ പാർത്ഥ, അവ്യഭിചാരിണിയായ (വിഷയാന്തരങ്ങളിലേയ്ക്കു ഒലിച്ചുപോകാത്ത) സമാധിസമനിയതമായ ഏതൊരു പ്രയത്ന വിശേഷമാകുന്നുവോ മനസ്സുകൊണ്ടു ചെയ്യുന്ന

സങ്കല്പങ്ങളെയും പ്രാണൻെറയും ഇന്ദ്രിയങ്ങളുടെയും വ്യാപാരംമൂലം സംഭവിക്കുന്ന നിശ്വാസപ്രശ്വാസം, വിഷയഗ്രഹണം മുതലായ പ്രവൃത്തികളെയും ഏകാഗ്രതമൂലം സംയതമായി അധികസമയം നിലനിറുത്തുന്നതു് അതിനെ സാത്ത്വികധൃതി എന്നു പറയുന്നു. ധർമ്മം, അർത്ഥം കാമം ഇവ സമ്പാദിക്കുകയാണ് കർത്തവ്യം എന്നുള്ള അധികമായ അഭിനിവേശംമൂലം ഭോഗഫലം ആശിച്ചുകൊണ്ടു് അവയെത്തന്നെ പററിപ്പിടിച്ചുകൊണ്ടു് മോക്ഷലക്ഷ്യത്തെ മറക്കുന്ന ധൃതി രാജസമാണ്. താമസജന്യമായ ധൃതിയെപ്പററിയുള്ള മതം ഈവിധമാണ്. ബുദ്ധിശുദ്ധിയില്ലാത്തവൻ ശയനത്തിൽനിന്നും എഴുനേൽക്കേണ്ട സമയം വന്നാലും തിരിഞ്ഞും മറിഞ്ഞും കിടന്നു് ഉറക്കം തുടരാൻ ശ്രമിക്കുകയേയുള്ളു; ദുരഭിമാനംമൂലം ശത്രുക്കളെ ഉണ്ടാക്കി സദാ ഭയപ്പെട്ടുകൊണ്ടിരിക്കും. ഭയപ്പെട്ട കോപിച്ച് വേണ്ടപ്പെട്ടവരെപ്പോലും ഹിംസിച്ച് പ്രിയവിയോഗത്തിൽ ശോകപ്പെടും; വൃഥാ ധനവ്യയം മുതലായ ദുർമ്മാർഗ്ഗപ്രവൃത്തിമൂലം വിഷണ്ണനായിത്തീരും; വിഹിതമല്ലാത്ത വിഷയസേവയിൽ മദിക്കും; പരവശനായി അതുതന്നെ സുഖമെന്നും കരുതും; ഈവിധം ഇവയൊന്നും വിടാൻ കഴിവില്ലാതെ ഇന്ദ്രിയങ്ങൾ തളൎന്നു ദുർമാർഗ്ഗത്തിൽത്തന്നെ സ്ഥിരപ്പെടും.

ഭഗവാൻ തിരുമൊഴിയരുളുന്നു: ഹേ ഭരതർഷഭ, മേൽപറഞ്ഞ ഗുണപ്രകാരം മൂന്നു തരത്തിലുള്ള ക്രിയാകാരകങ്ങൾ വഴി ലഭിക്കേണ്ടതായ സുഖവും മൂന്നു പ്രകാരമാണ്. അതേപ്പററി ഇനിയും പറയുന്നതു ശ്രദ്ധിച്ചാലും. ഈ വിധമാണ് സാത്ത്വികസുഖം എന്നു യോഗികളായ വിദ്വാന്മാർ വിവരിക്കുന്നു: സാത്ത്വികസുഖം ഉള്ളപ്പോൾ ജ്ഞാനവും വൈരാഗ്യവും ധ്യാനവും (സമാധിയും സാത്ത്വികസുഖമാണ്) ആവർത്തിച്ചു സേവിക്കുന്നപക്ഷം അതിൽ മനസ്സു രമിക്കും; തൃപ്തിതോന്നും; സർവ്വദുഃഖങ്ങൾക്കും ഉപശമം വരുകയും ചെയ്യും. (വിഷയസുഖഭോഗത്തിന്നുവേണ്ടി ആവർത്തിച്ച് അഭ്യാസമാവശ്യമില്ല; അവസാനത്തിൽ മോഹജന്യമായ ദുഃഖമേ ശേഷിക്കുകയുമുള്ളു) ജ്ഞാനവൈരാഗ്യാദികൾ പരിശീലിക്കാൻ തുടങ്ങുമ്പോൾ ആദ്യമേ അവ അത്യന്തായാസകരമാകയാൽ വിഷംപോലെ തോന്നും; പരിപാകം വരുമ്പോൾ അമൃതതുല്യമായിത്തീരും; അത്യാഹ്ലാദജനകമാകും. ഇതിന്നു കാരണം സാത്ത്വികസുഖം ആത്മബുദ്ധിപ്രസാദജമാണെന്നുള്ളതുതന്നെ; ആത്മാവിനെ വിഷയീകരിക്കുന്ന ബോധമാണ് ആത്മബുദ്ധി; അതു നിദ്ര ആലസ്യം മുതലായ ദോഷസ്പർശമില്ലാതെ (രാജസതാമസവികാരങ്ങൾ കൂടാതെ) സ്വച്ഛമായിത്തീരുന്ന അവസ്ഥയാണ് ആത്മബുദ്ധിപ്രസാദം. ഇതാണു യഥാർത്ഥമായ സാത്ത്വികസുഖം.

വിഷയം ഇന്ദ്രിയം ഇവകൾ ചേരുമ്പോൾ ഉളവാകുന്ന സുഖം രാജസമാകുന്നു എന്നു പ്രസിദ്ധം. ഈവിധദൃഷ്ടഭോഗങ്ങൾ അനുഭവകാലയളവിൽ അമൃതോപമമായി തോന്നുന്നു. കാരണം മനസ്സംയമത്തിന്നുവേണ്ടി വരുന്ന ക്ലേശം വിഷയഭോഗത്തിന്നു് ആവശ്യമില്ല. പരിണാമത്തിൽ ഇഹത്തിലും പരത്തിലും ദുഃഖകരമായി അനുഭവമാകുമ്പോൾ ആവിധസുഖം വിഷംപോലെ ആയിത്തീരുന്നു. വിഷം കഴിച്ചവൻെറ ശരീരസാമർത്ഥ്യവും പ്രവൃത്തിക്കുള്ള വീര്യവും ദേഹശോഭയും ഗ്രഹണശക്തിയും ധരിച്ചതു പ്രയോഗകാലംവരെ ഓർമ്മവെയ്ക്കാനുള്ള കഴിവും ധനവും ഉത്സാഹവും എല്ലാം നശിക്കുന്നു; വൈഷയികസുഖവും അതുപോലെതന്നെ. അനുഭവിക്കുന്ന കാലയളവിലും അതിന്നുമേല്പോട്ടു് വരുന്ന സമയവും മനസ്സിന്നു് വസ്തുസ്ഥിതി ഉള്ളതുപോലെ ഗ്രഹിക്കുന്നതിന്നുള്ള കഴിവു് ഇല്ലാത്തവിധമാക്കിത്തീർക്കുന്നതും, നിദ്രാലുത്വം, ഇന്ദ്രിയവ്യാപാരങ്ങളിലുള്ള മന്ദത്വം, കർത്തവ്യത്തിലുള്ള അനവധാനത ഇവയെല്ലാം ഉളവാക്കിത്തീർക്കുന്നതായ സുഖം താമസികമായിട്ടുള്ളതാണ്. പ്രകൃതിസിദ്ധമായ ഈ മൂന്നു ഗുണങ്ങൾ ഉൾക്കൊള്ളാതെയുള്ള പ്രാണിയോ അപ്രാണിയോ ആയ ഒരു നിലവിലുള്ള പദാർത്ഥവും ഭൂമിയിൽ മനുഷ്യരുടെ ഇടയിലോ സ്വർഗ്ഗത്തിൽ ദേവന്മാരുടെ കൂട്ടത്തിലോ നിശ്ചയമായുമില്ല എന്നു് ഉറപ്പു പറഞ്ഞുകൊണ്ടു് ഈ പ്രകരണം അവസാനിപ്പിക്കുന്നു.

---

# ശ്രീരാമകൃഷ്ണൻ

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

വൈററില (തൃപ്പൂണിത്തുറ) ശ്രീരാമകൃഷ്ണാശ്രമത്തിലെ ശ്രീരാമകൃഷ്ണന്റെ പഞ്ചലോഹപ്രതിമയെ ഞാനൊരിക്കൽ നോക്കിയപ്പോഠം അതു് ധവളവർണ്ണമായും പിന്നൊരിക്കൽ നോക്കിയപ്പോഠം അരുണവർണ്ണമായും കണ്ടു. രാത്രിയിലെയും പകലത്തെയും വെളിച്ചങ്ങളുടെ വ്യത്യാസംകൊണ്ടു വന്ന പ്രതീതിഭേദമാണെന്നാണു് പ്രകൃതിശാസ്ത്രത്തിന്റെ ഉപപാദനം. എന്നാൽ അദ്ധ്യാത്മശാസ്ത്രത്തിന്റെ വ്യാഖ്യാനം അപ്രകാരമല്ല. ഈശ്വരൻ ഓന്തിനെപ്പോലെ നാനാവർണ്ണനാണെന്നു ശ്രീരാമകൃഷ്ണനരുളിച്ചെയ്യാറുണ്ടായിരുന്നു. അതിനു ശ്രീരാമകൃഷ്ണൻതന്നെയാണു പ്രത്യക്ഷോദാഹരണമെന്നും ആ മഹാപുരുഷനെ, മനസ്സിന്റെ ഭാവം മാറുന്നതനുസരിച്ചു ദേഹത്തിന്റെ നിറം പകന്നു് കണ്ടിട്ടുണ്ടെന്നും തച്ഛിഷ്യനായ നിർമ്മലാനന്ദസ്വാമികഠം പ്രസ്താവിച്ചിട്ടുണ്ടു്. ശ്രീരാമകൃഷ്ണൻ സർവ്വാത്മാവും സർവ്വാദർശവുമാണെന്നത്രേ ഇതിൽനിന്നു തെളിയുന്നതു്. തന്തിരുവടിയുടെ അന്നത്തെ സാക്ഷാൽ സച്ചിദാനന്ദബിംബത്തിൽ കണ്ടിരുന്ന ലക്ഷണം ഇന്നത്തെ പഞ്ചലോഹപ്രതിബിംബത്തിലും കാണുന്നതു് ഉചിതവും എങ്കിലും അദ്ഭുതവുമാണു്. ബിംബപ്രതിബിംബങ്ങളുടെ ശാസ്ത്രസിദ്ധമായ ഐക്യത്തെ ഉറപ്പിക്കുന്നതോടുകൂടി ഈ അനുഭവം പ്രതിമയുടെ പൂർണ്ണതയെയും ചൈതന്യാവേശത്തെയും വിളംബരപ്പെടുത്തുന്നു. ശ്രീരാമകൃഷ്ണന്റെ പ്രത്യക്ഷസന്നിധാനം ഈ പുണ്യാശ്രമത്തിൽ മേലാലെന്നുമുണ്ടാകുമെന്നു നമുക്കു വിശ്വസിച്ചാശ്വസിക്കാം.

പ്രതിഷ്ഠയ്ക്കു മററുമൂർത്തികളെയല്ലാതെ ശ്രീരാമകൃഷ്ണനെ ആവാഹിക്കാനുള്ള കാരണമെന്താണു്? അതാദ്യം സൂചിപ്പിച്ച അവിടുത്തെ സർവ്വാത്മകത്വം തന്നെയാകുന്നു. ശ്രീരാമകൃഷ്ണൻ സകലരുടെയും ആദർശമാണു്. ആദർശമെന്നാൽ കണ്ണാടിയെന്നർത്ഥം. നോക്കുന്നവക്കൊക്കെ അവരവരുടെ പ്രതിബിംബങ്ങഠം അതിൽ കാണാം. ശൈവനു ശിവനെയും, ശാക്തേയനു ശക്തിയെയും, വൈഷ്ണവനു കൃഷ്ണനെയും, മുസൽമാനു് അല്ലാവിനെയും, കൃസ്ത്യാനിക്കു കൃസ്തുവിനെയും, ശിഖനു നാനാക്കിനെയും, ആ കണ്ണാടിയിൽക്കാണാം. സാധകസവിധത്തിൽ സാധകവരനും, സിദ്ധസന്നിധിയിൽ സിദ്ധോത്തമനും, സാദ്ധ്യമദ്ധ്യത്തിൽ സാദ്ധ്യതമനുമായിട്ടാണു് ആ മഹാനുഭാവൻ ശോഭിക്കുന്നതു്. നരനാരായണന്മാരിൽ സാധകഭാവത്തെയും കപിലനിൽ സിദ്ധഭാവത്തെയും ശ്രീകൃഷ്ണനിൽ സാദ്ധ്യഭാവത്തെയും പ്രധാനമായി കാണുന്നു. ഈ മൂന്നു ഭാവങ്ങളെയും സമ്പൂർണമാംവണ്ണം ഏകത്രമേളിച്ചു കാണാവുന്നതു ശ്രീരാമകൃഷ്ണനിൽ മാത്രമാണു്. എന്നാൽ ശ്രീകൃഷ്ണചൈതന്യനിൽ പ്രസ്തുത ഭാവത്രയത്തിന്റെ വികാസമുണ്ടെങ്കിലും അവിടുത്തെ സാദ്ധ്യഭാവം പരാധീനവും ഏകരൂപവുമത്രേ ! ഈശ്വരാവേശദശയിൽ ചെയ്യുന്ന തന്റെ പ്രവൃത്തിയെക്കുറിച്ചു ഗൌരാംഗനു പിന്നീടോർമ്മയേയില്ല. ശ്രീരാമകൃഷ്ണനോ ? ഏതവസ്ഥയിൽ ചെയ്യുന്ന ഏതു ചേഷ്ടയിലും പൂർണ്ണപ്രജ്ഞയുണ്ടായിരുന്നു. ശ്രീകൃഷ്ണൻ വൃന്ദാവനത്തിലും മധുരയിലും ദ്വാരകയിലും വെച്ചു ക്രമേണ ആടിക്കാണിച്ച പ്രേമജ്ഞാനധർമ്മകേളികളെ പിന്നീടു പ്രാതിലോമ്യേന ഓരോന്നായി ആവർത്തിച്ചഭിനയിച്ചതാണു് ബുദ്ധശങ്കരചൈതന്യാവതാരങ്ങഠം. ആ വിഭൂതിത്രയത്തെ അല്ലെങ്കിൽ കാണ്ഡത്രയാർത്ഥങ്ങളെ കൃഷ്ണാവതാരത്തെപ്പോലെ വീണ്ടും ഏകത്ര സംഗ്രഹിച്ചുകൊണ്ടു ശ്രീരാമകൃഷ്ണൻ പ്രത്യക്ഷനായി. 'മല്ലാനാമശനിഃ' എന്ന ഭാഗവതശ്ലോകംകൊണ്ടു ശ്രീകൃഷ്ണഭഗവാൻ സർവ്വമനോവൃത്തികഠംക്കും വിഷയവും സകലജനങ്ങളുടെയും പുരുഷാർത്ഥവുമാണെന്നു സിദ്ധിക്കുന്നുണ്ടു്. എന്നാൽ ആത്മസാക്ഷാത്കാരത്തിനു വേണ്ടിയുള്ള അതിതീവ്രപ്രയത്നത്തിന്റെയും

ഈശ്വരവിരഹോന്മാദത്തിന്റെയും മാതൃകകരം ശ്രീരാമകൃഷ്ണനിൽനിന്നു നോക്കിപ്പഠിക്കാവുന്നതുപോലെ ശ്രീകൃഷ്ണനിൽനിന്നു പററില്ല. ശ്രീകൃഷ്ണൻ നിത്യബാലനായിരിക്കുന്നതു തന്നെ അദ്ദേഹത്തിന്റെ പൂർണ്ണത്വത്തിനു സാക്ഷ്യം വഹിക്കുന്നു. ബാലനെ ബാലനും വൃദ്ധനും, സ്ത്രീക്കും പുരുഷനും, ദുഷ്ടനും ശിഷ്ടനും, വിരക്തനും വിഷയിക്കും, മനുഷ്യനും മൃഗത്തിനും എല്ലാ കൂട്ടർക്കും ഇഷ്ടമാണ്. ഇങ്ങനെ സർവ്വപ്രിയത്വത്തിന്റെ — സർവ്വാത്മഭാവത്തിന്റെ — ചിഹ്നമത്രേ നന്ദനന്ദനന്റെ ബാലഭാവം. എന്നാൽ യശോദാസ്തനന്ധയനായ ആ പൂർണ്ണബ്രഹ്മത്തിനുകൂടി തന്റെ നിത്യബാല്യത്തെ രക്ഷിക്കാൻ പതിനൊന്നാം തിരുവയസ്സിൽ ഗോകുലം വിടേണ്ടതായും വ്രജവാസികളുടെ കണ്ണിൽ പിന്നീടു താൻ പെടാതെ കഴിക്കാൻ കലശലായി ക്ലേശിക്കേണ്ടതായും വന്നു. ശ്രീരാമകൃഷ്ണനാകട്ടെ എങ്ങും ചാടിയൊളിക്കാതെ ഐമ്പതു വയസ്സിൽപ്പോലും തിരുവുടാട ത്തുമ്പിൽത്തൂങ്ങിക്കളിച്ച് അമ്മയെ ആയിരത്തെട്ടുകൂട്ടത്തിനു അലട്ടി സൈ്വരംകെടുത്തിക്കൊണ്ടിരിക്കുന്ന ഒരിള്ളക്കുട്ടിയായിട്ടാണ് കാണപ്പെടുന്നതു്.

ധർമ്മവീരത്തിനു ശ്രീരാമകൃഷ്ണനെക്കാരം ഉത്തമമായ ഉദാഹരണത്തെ പുരാണങ്ങളിൽപ്പോലും തപ്പിപ്പിടിക്കാൻ സാധിക്കുമോ? കാമിനീകാഞ്ചനങ്ങളുടെ ഉപസ്പർശത്തെ ഉറക്കത്തിലേററാൽപ്പോലും തേള കുത്തുകയോ തീക്കൊള്ളികൊണ്ടു കുത്തുകയോ ചെയ്താലത്തെ മാതിരി വേദനിച്ചു ഞെട്ടിയുണർന്നിരുന്ന തന്തിരുവടിയുടെ തീവ്രവൈരാഗ്യം ശാസ്ത്രദൃഷ്ടിക്കു പോലും അതീതമല്ലേ? ഉടമസ്ഥത കൈമാറിയതറിയാതെ ശിഷ്യൻ പതിവുപോലെ കൊണ്ടുവന്ന ഒരു ചെറുനാരങ്ങ സ്വീകരിപ്പാൻ ഭാവിച്ചാൽ തൃക്കൈ മരവിക്കുകയും ഒരിക്കൽ മുറുക്കാനുള്ളതു തിരുമടിയിൽ കരുതിയാൽ കണ്ണുമഞ്ഞളിച്ചു തലതിരിയുകയും ചെയ്യുന്നതക്കവണ്ണമുള്ള ശാരദാവല്ലഭന്റെ അസ്തേയാപരിഗ്രഹമഹാസിദ്ധി ധർമ്മശാസ്ത്രാക്കന്മാരുടെ മനോധർമ്മത്തിനുകൂടി വല്ലപ്പോഴും വിഷയമായിട്ടുണ്ടോ? ജഗദംബയ്ക്കു സർവ്വസ്വവും സമർപ്പിച്ചകൂട്ടത്തിൽ സത്യത്തെ ഉരംപ്പെടുത്താതിരുന്ന ആ നിവേദിതാത്മാവിന്റെ സത്യനിഷ്ഠ മറെറവിടെ കണ്ടെത്തും? ആത്മലോകത്തിന്റെ പാപസഞ്ചയത്തെ യോഗശക്തികൊണ്ടു തങ്കലേയ്ക്കാവാഹിച്ചെടുത്തു സ്വയം രോഗശയ്യയെ അഥവാ ശരശയ്യയെ ശരണം പ്രാപിച്ചു ഘോരയാതനകളനുഭവിച്ച ഒരു മഹാത്മാവിന്റെ അഹിംസാവ്രതചര്യയെപ്പററിപ്പറയേണമോ? ആരുമറിയാതെ പാതിരയ്ക്കു പറയക്കുടി സ്വന്തം തലമുടി കൊണ്ടടിച്ചുവാരി വെടുപ്പാക്കിയ ഒരു വിനയനിധിയുടെ സേവാശുദ്ധിയെക്കുറിച്ച് ഏതു പരിഷ്കാരപ്രിയനാണ് കൊതി തോന്നാത്തതു്? ദരിദ്രനാരായണഭജനത്തിനുവേണ്ടി വിശ്വനാഥദർശനമുപേക്ഷിച്ച ഒരു കരുണാമൂർത്തിയെ ചിത്താർദ്രതയിലതിശയിക്കാൻ ഏതു സമുദായസേവകനാണുള്ളതു്? കാളീനിർവ്വിശേഷമായ പ്രതിപത്തിയോടുകൂടി അല്ലാഹുവിനെ ആരാധിച്ചു സാക്ഷാത്കരിച്ച ഒരു മഹാസിദ്ധനല്ലാതെ ഹിന്ദുമുസ്ലീംമൈത്രിക്കു ബീജാവാപം ചെയ്തതു മറേറതു നീതിജ്ഞനാണ്? ഭാരതഭൂമിയുടെ ബാഹ്യാഭ്യന്തരങ്ങളായ അഭ്യുദയങ്ങൾക്കു വേണ്ടി അദീർഘദർശികളായ നേതാക്കന്മാർ ചെയ്തിരുന്ന സംരംഭങ്ങൾ, നിദാനമറിയാത്ത ചികിത്സപോലെ, കൊമ്പിൽ നടത്തുന്ന നനപോലെ, ചരക്കിന്റെ അടിയിൽ ചട്ടകം മുട്ടാത്ത ദേഹദണ്ഡംപോലെ, അകിഞ്ചിത്കരങ്ങളായിരുന്ന കാലത്തു് അമോഘദർശനന്മാരായ ശ്രീരാമകൃഷ്ണനരേന്ദ്രനാഥന്മാരാണ് ആദ്യമായി പതിതചണ്ഡാലാദികളുടെ ഐഹികാമുഷ്മികശ്രേയസ്സുകളെപ്പററി ചിന്തിച്ചതും പ്രവത്തിച്ചതും. ഭാരതരഥത്തിന്റെ യഥാർത്ഥസാരഥികളായ ആ രണ്ടു മഹാരഥന്മാരുടെ സേനാധിപത്യമില്ലായിരുന്നുവെങ്കിൽ — വിജയസ്തംഭത്തിന്റെ അസ്തിവാരം അവർ ഉറപ്പിച്ചു പട്ടത്തിരുന്നില്ലെങ്കിൽ — സ്വാതന്ത്ര്യസമരത്തിന്റെ പരിണാമം എന്താകുമായിരുന്നു? ദുർന്നിരീക്ഷ്യമായ ആഗ്നേയാസ്ത്രം ആഷ്വർഷത്തിന്റെ നാഭിസ്ഥമായ ശ്രദ്ധാമൃതത്തെ വററിച്ചു ജീവനാഡിയെ വരളിക്കാനാരംഭിച്ചപ്പോൾ — പാശ്ചാത്യർ ഭാരതീയരെ മുഖത്തുനോക്കി 'കാട്ടാളക്കുട്ടികളേ' എന്നു വിളിച്ചു തേജോവധം ചെയ്തു തുടങ്ങിയപ്പോൾ — ബ്രഹ്മവിദ്യോപദേശമാകുന്ന പ്രത്യസ്ത്രംകൊണ്ടു കുളിപ്പിച്ച് 'അമൃതസ്യ പുത്രാഃ' എന്നു സംബോധന ചെയ്തുദ്ബോധിപ്പിച്ച് ജനങ്ങളെയും ജന്മഭൂമിയേയും ആ ഭരത

പുംഗവന്മാർ ജീവിപ്പിച്ചിരുന്നില്ലെങ്കിൽ രാമരാജ്യമെവിടെ, സ്വതന്ത്രഭാരതമെവിടെ? മൂലഭൂതമായ അധ്യാത്മശ്രദ്ധയിൽ ചെയ്യുന്ന സേചനകർമ്മം മാത്രമേ ഭാരതകല്പദ്രുവിന്റെ സർവ്വതോമുഖമായ വികാസത്തെ സാധിപ്പിക്കു എന്ന് ആ ലോകഗുരുക്കന്മാരുടെ വിവിക്തദൃഷ്ടിക്കു മുൻകൂട്ടിക്കാണാൻ കഴിഞ്ഞിരുന്നു.

പാശ്ചാത്യരെ അതിർകവിഞ്ഞു ഭ്രമിക്കുന്നവരായിട്ടും എതിരില്ലാതെ വെറുക്കുന്നവരായിട്ടും ഭാരതീയരിൽ രണ്ടു കൂട്ടരാണുള്ളതെന്നും അതു രണ്ടും പരാധീനതയുടെ പര്യായങ്ങളും പ്രകാരഭേദങ്ങളും മാത്രമാണെന്നും ആ നരനാരായണന്മാർ സൂക്ഷ്മത്തോളം കണ്ടറിഞ്ഞു. പൌരസ്ത്യപാശ്ചാത്യന്മാർ ഇരുകൂട്ടരും പരസ്പരം ഗുരുഭാവത്തിലും പരസ്പരം ശിഷ്യഭാവത്തിലും വർത്തിച്ച് അന്ധപംഗുന്യായേന അങ്ങോട്ടുമിങ്ങോട്ടും സഹായികളും സ്നേഹാദരപാത്രങ്ങളുമായിത്തീർന്നല്ലാതെ രണ്ടു കക്ഷികൾക്കും സ്വാതന്ത്ര്യലാഭമില്ലെന്ന് ആ നിത്യബുദ്ധമുക്തസ്വഭാവന്മാർ മാത്രം മനസ്സിലാക്കി.

'യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർധരഃ
തത്ര ശ്രീർവ്വിജയോ ഭൂതിർധ്രുവാ നീതിർമ്മതിർമ്മമ'

ഭാരതപ്പവത്തെ വാട്ടംപിടിച്ച വഴിതെററിക്കാതെ ജീവിതസമുദ്രത്തിൽ കൊണ്ടുനടത്താനുള്ള കർണ്ണധാരന്മാർ എന്നും ബ്രഹ്മിഷ്ഠന്മാരായ തേജിഷ്ഠന്മാരായിരിക്കുമെന്ന ശ്രീരാമകൃഷ്ണന്റെയും വിവേകാനന്ദസ്വാമികളുടെയും നിദർശനങ്ങളിൽനിന്നു തെളിയുന്നുണ്ട്. നന്ദാദികൾക്കു വരുണാദികളിലുണ്ടായിരുന്ന പരമേശ്വരത്വബുദ്ധിയെ ശ്രീകൃഷ്ണഭഗവാൻ തങ്കലേയ്ക്കാകർഷിച്ചതു് നന്ദന്റെ മുമ്പിൽവെച്ച് വരുണനെക്കൊണ്ട് തന്നെ നമസ്കരിപ്പിച്ചിട്ടാണ്. ഭാരതീയർക്കു പാശ്ചാത്യപരിഷ്കാരത്തിലുണ്ടായിരുന്ന ശ്രദ്ധാതിശയത്തെ വിവേകാനന്ദസ്വാമികൾ ആർഷസംസ്കാരത്തിലേക്കു സംക്രമിപ്പിച്ചതു് പാശ്ചാത്യരെക്കൊണ്ട് ആദ്യം തന്നെ ആരാധിപ്പിച്ചിട്ടാകുന്നു. ഋണവിദ്യയുടെ വാൽക്കണ്ണാടിയായ നരേന്ദ്രനാഥൻ ആർഷസംസ്കാരത്തിന്റെ പള്ളിത്തിടമ്പായ ഗദാധരന്റെ അന്തേവാസിപദത്തെ അലങ്കരിച്ചപ്പോഴാം പാശ്ചാത്യലോകത്തിന്റെ അദ്ധ്യാത്മഗുരു ഭാരതവർഷമാണെന്ന സംഗതി തീർച്ചപ്പെട്ടു. യഥാർത്ഥമായ സ്ത്രീസ്വാതന്ത്ര്യത്തിനും ഭൈരവീശിഷ്യനല്ലാതെ മററാരാണു മാർഗ്ഗദർശി? കാമിനികളെ ശരീരബുദ്ധ്യാ അല്ലാതെ കാളീബുദ്ധ്യാ ബഹുമാനിക്കുക മാത്രമാണ് കാമപാരവശ്യത്തെ നീക്കി നഷ്ടസ്വാതന്ത്ര്യത്തെ വീണ്ടെടുക്കാനുള്ള ഏകോപായമെന്ന് ആ നിത്യബാലൻ കാട്ടിത്തന്നു. ആർക്കാണ് അമ്മയുള്ളതു്? ബാലനു്. സ്ത്രീസ്വാതന്ത്ര്യത്തിനനുകൂലന്മാരാണെങ്കിൽ സകല പുരുഷന്മാരും വേണ്ടതു ബാലഭാവത്തെ പ്രാപിക്കുകയാണെന്നു് അദ്ദേഹം സ്വദൃഷ്ടാന്തംകൊണ്ടു് വിളംബരപ്പെടുത്തുന്നു. അഹിംസയുടെ ജീവൻ നിഷ്കാമപ്രേമമാണെന്നറിയാതെ അതിന്റെ സ്ഥൂലഭാഗങ്ങളായ മാംസാഹാരവർജ്ജനം, ജന്തുബലിനിരോധനം, ശത്രുപീഡാസഹനം എന്നിവയിൽ മാത്രം അധികം നിഷ്കർഷിച്ച ഗീതാനുശിഷ്ടമായ വീരധർമ്മത്തെ വിസ്മരിച്ചു തുടങ്ങിയിരിക്കുന്ന ഭാരതീയർ, വിരാട്ടിനു വേദനയായി എന്നു കണ്ടു പൂ നുള്ളാൻപോലും തുനിയാതിരുന്ന ദക്ഷിണേശ്വരമഹായോഗി മത്സ്യം ഭക്ഷിക്കുകയും അജമേധാദികളെ അനുമോദിക്കുകയും മൂട്ടയെ മുട്ടിക്കൊല്ലുകയും ചെയ്തിരുന്നതു ധരിച്ചുകൊള്ളട്ടെ. ജാതിയുടെയും ആചാരത്തിന്റെയും അലകും പിടിയും കളയാൻ ശ്രമിക്കുന്ന സാഹസികന്മാർ കാളീക്ഷേത്രത്തിലെ ശൂദ്രാന്നമുണ്ണാതിരുന്ന ഗദാധരനെയും, ജന്മത്തെ ഭക്തിശുദ്ധികളുടെ പരമപ്രമാണമായി ഗണിക്കുന്ന ഗതാനുഗതികന്മാർ ഉപനയനദിവസം കരുവാത്തിയോടു ഭിക്ഷവാങ്ങി അമൃതേത്തു ചെയ്ത ചന്ദ്രമണീനന്ദനനെയും സ്മരിക്കട്ടെ. വസിഷ്ഠ–വാമദേവാദി മഹാജ്ഞാനികൾ ജനിച്ച ബ്രഹ്മകുലത്തെ അന്ത്യജന്മാരും, നന്ദനാർ പാക്കനാർ തുടങ്ങിയ പരമഭാഗവതന്മാർ പിറന്ന ശ്വപചകുലത്തെ അന്തണന്മാരും കഠിനമായി വെറുത്തുകൊണ്ടിരുന്നകാലത്തു് ഭഗവാൻ ബ്രാഹ്മണകുമാരനായി അവതരിച്ചു പറയക്കുടി അടിച്ചു തളിച്ചു. പ്രതിമാർച്ചനത്തെ മൂഢതയായും സന്ന്യാസാശ്രമത്തെ ഭീരുത്വമായും വ്യാഖ്യാനിച്ചിരുന്ന സമയത്തു് ഈശ്വരൻ അമ്പലത്തിലെ ശാന്തിക്കാരനായും സന്ന്യാസിയായും ആവിർഭവിച്ചു. കാമിനീകാഞ്ചനങ്ങളെ പരമപുരുഷാർത്ഥമായിക്കരുതി ആരാധിച്ചിരുന്ന സന്ദർഭത്തിൽ അവയുടെ ഉപസ്പർശംപോലും സഹിക്കാനാളല്ലാത്ത ഒരു വൈരാഗ്യമൂർത്തി പ്രത്യക്ഷനായി. ഗ്രന്ഥവ്യുത്പ

ത്തിയെ മാത്രം പാണ്ഡിത്യമായിസ്സമ്മതിച്ചിരുന്ന ഘട്ടത്തിൽ കുട്ടിവായിക്കാൻ മാത്രം കഷ്ടിച്ച് വശമുള്ള ഒരു സവ്വജ്ഞൻ പരമഗുരുവായെഴുന്നള്ളി. ചിന്മയിയായ കാശിയിൽ വിശ്വനാഥൻ പ്രേതകണ്ണങ്ങളിൽ താരകബ്രഹ്മമുപദേശിക്കുന്നതായും, വിഷ്ണുകലയായ പൂണ്ണചന്ദ്രഘോഷൻ വില്വപത്രാച്ചനത്തെ നിരസിച്ചു തുളസീപത്രപൂജയെ അംഗീകരിക്കുന്നതായും, നവദ്വീപിൽനിന്നു കുറച്ചകലെ ഒരു മണൽതിട്ടിൽ വെച്ച് ചൈതന്യനിത്യാനന്ദന്മാർ തന്റെ ശരീരത്തിൽ പ്രവേശിക്കുന്നതായും തൃക്കൺപാത്ത ശ്രീരാമകൃഷ്ണൻ ശാസ്ത്രവചനത്തെയും ശിഷ്ടാചാരത്തെയും ചരിത്രരഹസ്യത്തെയും മാററുരച്ചുനോക്കാനുള്ള ചാണയും സ്പഷ്ടം ചെയ്യാനുള്ള ചെന്തീയുമാകുന്നു. ആധുനികന്മാരുടെ സമഭാവന ഐകത്രികമാണ് — ജാതിയുടെ കായ്യത്തിൽ മാത്രമുള്ളതാണ്. നേരെമറിച്ച് ശ്രീരാമകൃഷ്ണന്റെ സമദശിത്വം സാവ്വത്രികമായിരുന്നു. അവിടുന്നു ബ്രാഹ്മണനെയും ചണ്ഡാലനെയും മാത്രമല്ല പൊന്നിനെയും മണ്ണിനെയും ചന്ദനത്തെയും അമേദ്ധ്യത്തെയും മററു സകലത്തെയും തുല്യദൃഷ്ട്യാ വീക്ഷിച്ചിരുന്നു. അജീണ്ണദശയിൽ എട്ടാംകളുള്ള ചോറുണ്ടു ദഹിപ്പിക്കുകയും മഹാഭാവാവസ്ഥയിൽ ചന്ദനംപൂശിപ്പൂമാല ധരിച്ച ദേഹത്തിന്റെ ചുട്ടുനീറൽ മാററുകയും ചെയ്ത ആ ആത്മാരാമൻ അദ്ധ്യാത്മരാജ്യത്തിലെ നിയമങ്ങളും ശരീരഘടനകളും ചികിത്സാരീതികളും വിജാതീയങ്ങളാണെന്നല്ലേ ലോകത്തെ ഗ്രഹിപ്പിക്കുന്നതു് ? നവീനാവതാരപുരുഷൻ അനുഷ്ഠിക്കാത്ത സാധനകളില്ല; സാക്ഷാത്കരിക്കാത്ത മൂത്തികളില്ല. ഇന്നു സാധകൻ, നാളെ സിദ്ധൻ, മററന്നാരം സാദ്ധ്യൻ. ഇപ്പോഴം സാധാരണനെപ്പോലെ കളിച്ചുചിരിക്കുന്നവൻ; അടുത്ത ക്ഷണത്തിൽ ഭാവാവിഷ്ടനായി ഭഗവതിയോടു് ദേവഭാഷയിൽ എന്തൊക്കെയോ മന്ത്രിച്ചുകൊണ്ടു് തിരുനൃത്തമാടുന്നവൻ; മൂന്നാമത്തെ നിമിഷത്തിൽ ജഡസമാധിയിലാണ്ടു സ്തംഭംപോലെ അസ്പന്ദനായി നിലകൊള്ളുന്നവൻ. ഒരു ദിവസം ആയിരംതവണ സംസാരത്തിന്റെ അകത്തും പുറത്തും സ്വച്ഛന്ദം സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഒരു സവ്വതന്ത്രസ്വതന്ത്രനായ യോഗീശ്വരൻ. ഈശ്വരനേ ഇല്ലെന്നു പ്രലപിക്കുന്ന ആധുനികലോകത്തിന്റെ കണ്ണിനു മുമ്പിൽ, ഈശ്വരനെയല്ലാതെ മററൊന്നിനെയുമറിയാത്ത — അമ്മേ അമ്മേ, എന്നു വിളിച്ചുകൊണ്ടു് നാഴികയ്ക്കു് നാല്പതു പ്രാവശ്യം ശ്രീകോവിലകത്തേയ്ക്കോടിപ്പോകുന്ന—ഒരുകൊച്ചുകുമാരൻ. ശ്രീരാമകൃഷ്ണന്റെ ആത്മാവു മാത്രമല്ല ശരീരംപോലും ചാരിത്രമയം, സാധനാമയം, സച്ചിദാനന്ദമയം, അകം പുറം എന്ന വിഭാഗംതന്നെ ആ മഹാത്മാവിൽ നശിച്ചിരിക്കുന്നു. 'നയോപായകഷായം' മൂന്നു കൊല്ലം മുട്ടാതെ വെച്ച കലത്തിന്റെ പൊട്ടിനുപോലും പിന്നീടു് കാസശ്വാസം മാററാനുള്ള ശക്തി സിദ്ധിച്ചപോലെ നിരന്തരമായ യമനിയമധാരണാധ്യാനാദി സാധനാഭ്യാസംകൊണ്ടു തന്മയീഭവിച്ച ആ മഹാസിദ്ധന്റെ രോമത്തിനുകൂടി സംസാരരോഗം മാററാനുള്ള അത്ഭുതവൈഭവം ലഭിച്ചിട്ടുണ്ടു്. ശ്രീരാമകൃഷ്ണഭക്തി കേവലം മൂത്തിപൂജയായി ലോപിച്ചു ജഡീഭവിച്ചിരിക്കുന്നുവെന്നാക്ഷേപിക്കുന്നവർ നിർഗ്ഗുണോപാസനയ്ക്കുള്ള അധികാരത്തെക്കുറിച്ചു സ്വല്പമാലോചിച്ചാൽ നന്നു്. മുടി ചീകലും മുഖം വടിക്കലും ഒരു ദിവസം മുടങ്ങിയാൽ ഉറക്കം വരാത്ത കൂട്ടരാണു് സ്വരൂപപൂജയെ അവദ്ധ്യാനം ചെയ്യുന്നതെന്നു ക്ഷമാപൂവ്വം വിചാരിച്ചുനോക്കിയാൽക്കൊള്ളാം. പതാകാവന്ദനത്തിനും ചിതാഭസ്മപൂജയ്ക്കും പ്രതിമാച്ചനത്തെക്കാൾ ആഭിജാത്യം കൂടുമെന്നു് എനിക്കഭിപ്രായമില്ല. സത്യചിന്ത ഹരിശ്ചന്ദ്രചിന്തയെയും, ഹരിശ്ചന്ദ്രചിന്ത സത്യചിന്തയെയും പരസ്പരം സാഹചാര്യമഹിമയാൽ ഉദ്ബോധിപ്പിക്കുമെന്നും നാനാരൂപങ്ങളെ അതിക്രമിച്ച നിർഗ്ഗുണവൃത്തി നിവ്വികല്പസമാധിക്കുശേഷം മാത്രമേ സിദ്ധിക്കുവെന്നും ധരിക്കേണ്ടതാണു്. സാധനാകാലത്തു് എന്തോ സുഗന്ധത്താൽ ആകൃഷ്ടന്മാരായി, ഭൂമണ്ഡലത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ദക്ഷിണേശ്വരത്തേയ്ക്കു വന്നുകൊണ്ടിരുന്ന വിവിധന്മാരായ ഉപാസകന്മാർ അവരവരുടെ ദാഹം തീത്തും, പാത്രങ്ങളിൽ അമൃതു നിറച്ചുകൊണ്ടു മടങ്ങിച്ചെന്നു മററുള്ളവക്കു വിളമ്പിക്കൊടുത്തും, ശ്രീരാമകൃഷ്ണതേജസ്സിനെ സവ്വത്ര പ്രസരിപ്പിച്ചുകഴിഞ്ഞിട്ടു നൂററാണ്ടു തികയാറായി. അന്നു ഗൂഢമായി മുക്കിലും മൂലയിലും പ്രവേശിച്ച ശ്രീരാമകൃഷ്ണൻ ഇന്നു സ്പഷ്ടമായി എഴുന്നള്ളിയെന്നു മാത്രം, ശ്രീരാമകൃഷ്ണാശയം അവ്യക്തമായിട്ടെങ്കിലും കടന്നു

കൂടാത്ത സംഘമോ സമ്പ്രദായമോ ഇന്ന ലോക ത്തിലില്ലെന്നുതന്നെ പറയാം. രമണനും രാമതീ ൎത്ഥനും അരവിന്ദനും കൎമ്മചന്ദ്രനും (ഗാന്ധിജിയും) ദക്ഷിണേശ്വരത്തെ മഹായോഗാഗ്നികുണ്ഡ ത്തിൽനിന്നറിയാതെ പൊട്ടിത്തെറിച്ച പൊരി കൾ മാത്രം. ദയാനന്ദനെയും കേശവചന്ദ്രനെയും ഭഗവന്ദാസനെയുംമററും ശ്രീരാമകൃഷ്ണൻ ഒന്നു കടാ ക്ഷിച്ചതുകൊണ്ടു് ആൎയ്യസമാജവും ബ്രഹ്മസമാജ വും വൈഷ്ണവസമ്പ്രദായവും ഉണങ്ങിപ്പോകാതെ വീണ്ടും പൊടിച്ചു. സകല പ്രസ്ഥാനങ്ങളെയും സംസ്കരിച്ചു നവചൈതന്യംകൊണ്ടുത്തേജിപ്പി ക്കുന്നതു ശ്രീരാമകൃഷ്ണനത്രേ! മൂൎത്ത്യന്തരോപാ സനകൾ നിറുത്തി ശ്രീരാമകൃഷ്ണോപാസനയെ ത്തന്നെ ലോകം മേലാൽ കൈക്കൊള്ളുമെന്നോ കൈക്കൊള്ളണമെന്നോ അല്ല ഇത്രയും പ്രസ്താവി ച്ചതിൻെറ താല്പൎയ്യം. അങ്ങനെയാണെങ്കിൽ അതു കേറിനില്ക്കുന്ന കൊമ്പിൻെറ കട വെട്ടലായി രിക്കും; സൎവ്വമാൎഗ്ഗസമന്വയത്തിനുവേണ്ടി വേല ചെയ്ത തന്തിരുവടിയുടെ അവതാരോദ്ദേശത്തിനു് അതു് അത്യന്തവിരുദ്ധമായിരിക്കും, അതാതു മാൎഗ്ഗക്കാർ ബുദ്ധിഭേദം വരാതെ അതാതിൽ ത്തന്നെ ഉറച്ചുനിന്നു സിദ്ധി നേടുന്നതിനു ശ്രീ രാമകൃഷ്ണൻ സഹായിക്കുമെന്നു മാത്രമാണു് ഇതേ വരെ പറഞ്ഞതിൻെറ അൎത്ഥം. ശ്രീരാമകൃഷ്ണ ചരിതത്തിൻെറ നിഷ്കൃഷ്ടമായ അധ്യയനം കൊണ്ടും മനനംകൊണ്ടും ശ്രീരാമകൃഷ്ണനിൽ ഇഷ്ടദേവനെയും ഇഷ്ടദേവനിൽ ശ്രീരാമകൃഷ്ണ നെയും ക്രമേണ ദശിക്കാറാവും. ഈ ധന്യാവസ്ഥ യാണു് പരമലക്ഷ്യം. ഈ അവസ്ഥ സ്വാനുഭവ പ്പെടുമ്പോൾ നക്ഷത്രവും മിന്നാമിന്നിയും, വൈരക്കല്ലും വെള്ളാരങ്കല്ലും, വാസുദേവനും പൌണ്ഡ്രകവാസുദേവനും വേർതിരിഞ്ഞു യഥാ ൎത്ഥാവതാരങ്ങൾ ഏതെല്ലാമാണെന്നു കരതലാ മലകംപോലെ ഈശ്വരാനുഗ്രഹത്താൽ മനസ്സി ലാകും. അപ്പോൾ ചെന്താമരപ്പൂവിൽച്ചെന്നി രുന്ന ചഞ്ചരീകം അന്യപുഷ്പങ്ങളെ ഓൎക്കാതാ വുന്നതുപോലെ ഇഷ്ടലാഭംകൊണ്ടു നിർവൃതമായ മനസ്സു ദേവതാന്തരത്തെ സ്മരിക്കാതാവുകയും ചെയ്യും.

ആശ്രമത്തിൽ ഭഗവാൻെറ പ്രതിഷ്ഠയും പൂജയും വേണ്ടെന്നും, ഭക്തന്മാൎക്കു നിൎമ്മാല്യമ ല്ലാതെ ഭക്ഷിപ്പാൻ പാടില്ലെങ്കിൽ ഏറിയതു ശ്രീരാമകൃഷ്ണൻെറ ഒരു ചിത്രം അടുക്കളച്ചുമരിൽ തൂക്കിയാൽ മതിയെന്നുമായിരുന്നു ആദ്യത്തെ സങ്കല്പമെന്നു ഞാൻ കേട്ടു. ഈശ്വരനെ താഴത്തു പുകയത്തിരുത്തി മനുഷ്യനെ മാളികപ്പുറത്തു വെണ്ണിലാവത്തു കേററിക്കിടത്താനുള്ള പുരുഷ കാരം ഫലിക്കാതെ കണ്ടതിൽ ഞാനത്യധികം സന്തോഷിക്കുന്നു. ക്ഷേത്രജ്ഞനെ അകത്തു സ്ഥാപിക്കാത്ത ആശ്രമത്തിലെ പൂർത്തങ്ങൾ (Philanthropic work) ശവശരീരത്തിലെ ആഹാരാലങ്കാരങ്ങളാണെന്നു നാം ധരിക്കണം. 'അതി സൎവ്വത്ര വൎജ്ജയേത്' എന്ന നിഷേധം ദേവാലയത്തിനു മാത്രമല്ല യന്ത്രാലയാദികൾക്കും ബാധകമാണു്. ജഡീഭാവം പ്രതിമാച്ഛന്ന പ്രസ്ഥാനത്തിൽ സംഭവിക്കുന്നപോലെ ഔഷധ ഭോജനവിദ്യാദിവിതരണപദ്ധതിയിലും സംഭ വിക്കാവുന്നതാകുന്നു. പണ്ടു പ്രതിമാമുഖംകൊ ണ്ടും അഗ്നിമുഖംകൊണ്ടും ബ്രാഹ്മണമുഖംകൊണ്ടും ഭക്തബലിയെ ഭുജിച്ചിരുന്ന ഭഗവാൻ ഇന്നു പ്രതിമാമുഖംകൊണ്ടും ആൎത്തമുഖംകൊണ്ടുമാണു് ഉപഹാരത്തെ അനുഭവിക്കുന്നതു്. പൂജാവിധി യുടെ അംഗത്തിൽ ഇപ്രകാരം ഒരു പുതുമ വിവേകാനന്ദസ്വാമികൾ വരുത്തിയതല്ലാതെ അംഗിയിൽ അദ്ദേഹം യാതൊരു വ്യത്യാസവും വരുത്തിയിട്ടില്ല. ഏതായാലും അടുക്കളച്ചുമരിൽ മൂന്നടി മണ്ണെങ്കിലും കിട്ടിയാൽ ഭാഗ്യമെന്നോ ൎത്തിരുന്ന ഭഗവാൻ ക്രമേണ തൻെറ അത്ഭുത വിക്രമണംകൊണ്ടു പ്രാസാദശിഖരം മുഴുവനും ആക്രമിച്ചു കൈവശപ്പെടുത്തിക്കഴിഞ്ഞുവെന്നു ള്ളതു് പുരുഷൻെറ പ്രകൃതിജയത്തെ പ്രഖ്യാപനം ചെയ്യുന്നു.

ഇപ്രകാരം വാമനനെപ്പോലെ വിശ്വരൂപം പ്രകടിപ്പിക്കാതെ സർവ്വത്ര വ്യാപിക്കുകയും, നരസിംഹത്തെപ്പോലെ കുടൽമാല കട്ടിക്കാതെ ഹൃദയഗ്രന്ഥി പൊട്ടിക്കുകയും, ദാശരഥിയെ പ്പോലെ വില്ലുകുലക്കാതെ ദിഗ്ജയം ചെയ്യു കയും, പാൎത്ഥസാരഥിയെപ്പോലെ 'ഞാനാ ണീശ്വര'നെന്നു മാർതൊട്ടു പറയാതെ അവതാര പദവിയെ ആരോഹണം ചെയ്യുകയും, വേണു ഗോപാലനെപ്പോലെ ഗാനനൈപുണ്യവും രൂപ ലാവണ്യവും കൂടാതെ ജഗത്തിനെ മോഹിപ്പി ക്കുകയും, ശങ്കരാചാൎയ്യരെപ്പോലെ പ്രസ്ഥാനത്രയ ത്തിനു ഭാഷ്യമെഴുതാതെ സർവ്വജ്ഞപീഠം

ക്കേറുകയും, കാർത്തവീര്യാർജ്ജുനനെപ്പോലെ അഷ്ടൈശ്വര്യസിദ്ധി നേടാതെ സർവ്വചരാചരങ്ങളേയും വിസ്മയിപ്പിക്കുകയും, ബുദ്ധനെപ്പോലെ സഹധർമ്മിണിയെ ത്യജിക്കാതെ സർവ്വസംഗപരിത്യാഗിയായി വർത്തിക്കുകയും ചെയ്യുന്ന അനിർവ്വചനീയപ്രേമസ്വരൂപനായ നവാവതാരപുരുഷൻ—ദശാവതാരസംഗ്രഹമൂർത്തി — അഖിലാദർശഭൂതനായ ശ്രീരാമകൃഷ്ണൻ — ഈ ആശ്രമകോവിലിലും നമ്മുടെ ഹൃദയശ്രീകോവിലിലും കെടാവിളക്കായി എന്നും വിളങ്ങുമാറാകട്ടെ !

---

# സച്ചിദാനന്ദത്തിന്ന് പുതിയൊരു വ്യാഖ്യാനം *

## ശ്രീ നിത്യചൈതന്യയതി

ശ്രീരാമകൃഷ്ണദേവൻ നമ്മുടെ ഹൃദയകമലത്തിൽ ആവിർഭവിക്കുന്ന ദിവസമാണിന്ന്. അതുപോലെതന്നെ ശ്രീശാരദാദേവിയും വിവേകാനന്ദസ്വാമികളും നമുക്കു ചൈതന്യം നല്കി ഉന്മേഷമുണ്ടാക്കുന്ന സുദിനം. മഹത്തായ ഈ തേജസ്സിന്റെ ദീപ്തിയിൽ ഈ മൂവരെയും ഞാൻ എങ്ങനെ കാണുന്നുവെന്നു ചുരുക്കിപ്പറയാം.

ശ്രീരാമകൃഷ്ണദേവൻ, ശ്രീശാരദാദേവി, വിവേകാനന്ദസ്വാമികൾ—മൂന്നു പേരുകളും വെറും വ്യക്തിനാമങ്ങളായിട്ടല്ല ധ്വനിക്കുന്നത്. പ്രത്യുത, സത് — ചിത് — ആനന്ദപരംപൊരുളിന്റെ ശബ്ദപ്രതീകങ്ങളായിട്ടാണ് ധ്വനി. ആകയാൽ, ഈ പ്രതീകങ്ങളെ ആലംബമാക്കിയുള്ള സച്ചിദാനന്ദോപാസനയായി, ആ പുണ്യനാമസ്മരണയോടുകൂടിയ ഈ ഉത്സവത്തെ കണക്കാക്കാം.

പ്രതീകോപാസന ചെയ്യുന്ന ഹിന്ദുക്കൾക്ക് ചില നിഷ്കർഷകളുണ്ട്: അവർ ഉച്ചരിക്കുന്ന ശബ്ദം (വാക്) സാർത്ഥമായിരിക്കണം. അതായതു്, ഹൃദയത്തിൽ സച്ചിദാനന്ദം സ്ഫുരിപ്പിക്കാൻ, ആനന്ദരൂപമായ വസ്തുബോധം ഉണർത്താൻ, പര്യാപ്തമായിരിക്കണം, നാം ജപിക്കുന്ന ശബ്ദപ്രതീകങ്ങൾ (ഈശ്വരനാമങ്ങൾ). ഉപാസനായോഗ്യമായ നാമത്തിന്റെ ലക്ഷണം അതാണ്. ആ ലക്ഷണം ശ്രീരാമകൃഷ്ണാദിനാമങ്ങൾക്ക് എങ്ങനെ തികഞ്ഞിരിക്കുന്നുവെന്നാണ് ഇവിടെ ചിന്തിക്കപ്പെടുന്നതു്.

ദൃശ്യമായ ഈ പ്രപഞ്ചം, ശബ്ദബ്രഹ്മചൈതന്യത്തിന്റെ ബഹിഃസ്ഫുരണമാണെന്നാകുന്നു, ഉപനിഷത്സിദ്ധാന്തം. പ്രപഞ്ചപ്രവർത്തനത്തിന്ന് നിയാമകമായ ചൈതന്യത്തെക്കുറിക്കുന്ന സംജ്ഞകളാണ്, ദൈവം, ഈശ്വരൻ, ബ്രഹ്മം മുതലായവ. 'ദൈവം' എന്നുവെച്ചാൽ, വിളങ്ങുന്നതു്, പ്രകാശിക്കുന്നതു്, എന്നർത്ഥം. നമ്മുടെ ഉള്ളിൽ ആ പ്രകാശം സദാ സ്ഫുരിച്ചുകൊണ്ടിരിക്കുന്നു. ജാഗ്രത്, സ്വപ്നം, സുഷുപ്തി—എന്നീ മൂന്നവസ്ഥകളിലും ഒരുപോലെ സ്ഫുരിച്ചുകൊണ്ടിരിക്കുന്ന ആ ചൈതന്യത്തിന്റെ പ്രഭാവത്താലത്രേ, നാം നമ്മെയും ലോകത്തേയും അറിയുന്നതു്; ഉണ്മയായി അറിഞ്ഞനുഭവിക്കുന്നതു്. പക്ഷെ പലരും ഈ വസ്തുത അറിയുന്നില്ല; ലോകവിഷയങ്ങളെ മാത്രമേ അവർ കാണുന്നുള്ളു, അതിനെ പ്രകാശിപ്പിക്കുന്ന ചൈതന്യത്തെ അറിയുന്നില്ല. അജ്ഞാനം നിമിത്തം അതു് മറഞ്ഞിരിക്കയാണ്. നമ്മളിൽ ഓരോരുത്തരിലും സച്ചിദ്രൂപേണ സ്ഫുരിക്കുന്ന ആ പരംപൊരുളിനെ, മറവു നീക്കി, സാക്ഷാത്കരിക്കുകയാകുന്നു ഉപാസനയുടെ ലക്ഷ്യം.

ഞാൻ മുമ്പു സൂചിപ്പിച്ചപോലെ, ശ്രീരാമകൃഷ്ണദേവൻ, ശ്രീശാരദാദേവി, വിവേകാനന്ദസ്വാമികൾ, ഈ മൂന്നുപേരേയും സച്ചിദാനന്ദപ്രതീകമായി നാം മനസ്സിലാക്കുന്നതാണ് സമീചീനം. ഉപാസനയുടെ ആദ്യത്തെപ്പടി അതാണ്. മൂന്നുപേരും മൂന്നു ഭിന്നമൂർത്തികളല്ല;

---

* 1974 മാർച്ച് 8-ാംനു- വിവേകാനന്ദവിജ്ഞാനഭവനത്തിൽ, ശ്രീരാമകൃഷ്ണജയന്തിമഹോത്സവം ഉദ്ഘാടനം ചെയ്തുകൊണ്ടു് ഉപന്യസിച്ചതിന്റെ സംഗ്രഹം പി. എൻ. ഗോപാലകൃഷ്ണൻ കുറിച്ചെടുത്തതു്.

പ്രത്യുത, ഏകമായ സച്ചിദാനന്ദത്തിന്റെ മൂന്നു ഭാവങ്ങളാണു്. സ്ഥൂലദൃഷ്ട്യാ നോക്കുമ്പോൾ, മൂന്നുപേരും മൂന്നു ഭിന്നശരീരികൾ; ബംഗാളത്തിലെ മൂന്നു ഭിന്നദേശങ്ങളിൽ ജനിച്ചവരുന്നു അവർക്കു തമ്മിൽ ലൗകികമായ യാതൊരു ബന്ധവും ചരിത്രദൃഷ്ട്യാ കാണുന്നില്ല. എങ്കിലും അവർതമ്മിൽ ഒത്തുകൂടി – ഭിന്നഗിരികളിൽ നിന്നുദ്ഭവിക്കുന്ന മൂന്നു ജലപ്രവാഹങ്ങൾ ഒത്തുചേർന്നു് ഏകമായ മഹാസ്രോതസ്സായി സമുദ്രത്തിലേയ്ക്കു ഗമിക്കുംപോലെ. സമുദ്രമാകട്ടെ, ഇവിടെ സച്ചിദാനന്ദം, സ്രോതസ്സുകളും സച്ചിദാനന്ദം. അവരെ കൂട്ടിയിണക്കാൻ പ്രേരകമായ ശക്തിയെന്തു്? യോഗത്തിനു വല്ല കാരണവും കാണാനുണ്ടോ? പ്രത്യക്ഷത്തിൽ ഒന്നുമില്ല. എങ്കിലും ഒരു കാരണം നിശ്ചയമായും ഉണ്ടാകണം. എന്തെന്നാൽ ലോകസംഭവഗതിയിൽ കാര്യങ്ങൾക്കെല്ലാം കാരണം നിയമേന കാണപ്പെടുന്നുണ്ടു്. അതു നമുക്കു വ്യക്തമല്ലായിരിക്കാം. അവ്യക്തവും സൂക്ഷ്മവുമായിരിക്കുക, എന്നതാണു് കാരണസ്വഭാവം. ആ കാരണത്തെയാകുന്നു, ദൈവമെന്നും ഈശ്വരേച്ഛയെന്നും മററും പറയുന്നതു്. നമുക്കിതു വേറൊരു വഴിക്കും ചിന്തിക്കാം.

ലോകത്തിൽ യാതൊരു ഭാവവും ഒററപ്പെട്ടു നില്ക്കുന്നില്ല; അതായതു് സാർവ്വത്രികമായ നിയതിക്കു വിധേയമല്ലാത്തവിധം യാദൃച്ഛികമായി യാതൊന്നും സംഭവിക്കുന്നില്ല, എന്നു് സൂക്ഷ്മദൃഷ്ടിക്കു കാണാൻ കഴിയും. ഓരോ കാര്യവും ഓരോ പ്രത്യേകസാധ്യത്തിനായി, ഓരോ പ്രയോജനത്തിനായി ഉണ്ടാകുന്ന മട്ടിലാണു് എല്ലാററിന്റേയും സംയോഗവിയോഗങ്ങൾ. ഉദാഹരണമായി, നിങ്ങൾ സൂര്യനെ കാണുന്നു, താമര വിരിയുന്നതു കാണുന്നു. എങ്ങനെ? നമ്മുടെ നേത്രേന്ദ്രിയം അതിന്നു് ഉപയുക്തമാംവണ്ണം പ്രവർത്തിക്കുന്നതുകൊണ്ടു്. അതിന്റെ മുമ്പിൽ വരുന്ന വിഷയങ്ങളുടെ രൂപം ഗ്രഹിക്കത്തക്കവിധത്തിലാണു് തദ്ഘടന. കണ്ണുപോലെതന്നെ കാതും മൂക്കും മറെറല്ലാ കരണങ്ങളും. പ്രപഞ്ചസംവിധാനം മുഴുവൻ ഇത്തരത്തിലാണെന്നു് സൂക്ഷ്മബുദ്ധ്യാ ചിന്തിച്ചാൽ മനസ്സിലാകും. സ്വാർത്ഥമല്ലാത്ത, പരാർത്ഥമായ, എന്തോ പ്രയോജനത്തിനായി ട്ടാണു് അവയുടെ ഘടനയെന്നു പറയാം. പരമായ അർത്ഥത്തെയാകുന്നു ദൈവമെന്നും ഈശ്വരനെന്നും പറയുന്നതു്. ഈശ്വരാർത്ഥമായി, ദൈവഗതിക്കനുകൂലമായിട്ടാകുന്നു, പ്രപഞ്ചഗതി.

ഇന്ദ്രിയങ്ങളെക്കൊണ്ടാണല്ലോ, നാം വിഷയങ്ങളെ ഗ്രഹിക്കുന്നതു്, ഇന്ദ്രിയങ്ങളില്ലെങ്കിൽ പ്രപഞ്ചവൈചിത്ര്യം നാമെങ്ങനെ അറിയും? മനസ്സില്ലെങ്കിൽ ഇന്ദ്രിയങ്ങൾ എങ്ങനെ പ്രവർത്തിക്കും? പ്രപഞ്ചമഹത്ത്വം നാം എങ്ങനെ വിചാരം ചെയ്യും? ഇന്ദ്രിയങ്ങളും മനസ്സും സചേതനമായി പ്രവർത്തിക്കുമ്പോഴാണല്ലോ നമ്മുടെ ലോകവ്യവഹാരം. അപ്പോൾ നമുക്കീ പ്രപഞ്ചസംവിധാനം അത്യദ്ഭുതമായി തോന്നുന്നു; അതിന്റെ പ്രവർത്തനശക്തി അലൌകികമായി നമുക്കു തോന്നുന്നു. അലൗകികവും അത്യദ്ഭുതവുമായ ആ നിയാമകശക്തിയുടെ പ്രതീകമത്രേ, ശ്രീരാമകൃഷ്ണദേവനും ശാരദാദേവിയും വിവേകാനന്ദസ്വാമികളും.

പ്രപഞ്ചസംവിധാനം അദ്ഭുതകരമായി നമുക്കു തോന്നുന്നതു്, അതിന്റെ സൂക്ഷ്മരഹസ്യം, വസ്തുതത്ത്വം, നാം ഗ്രഹിക്കാത്തതുകൊണ്ടാണു്. അതു് ഗ്രഹിക്കണമെങ്കിൽ ബുദ്ധിക്കു വെളിവുണ്ടാകണം, ഉള്ളിൽ ജ്ഞാനമുദിക്കണം. ആ ജ്ഞാനം എവിടെനിന്നു കിട്ടും? ആ അദ്ഭുതശക്തിയിൽ നിന്നുതന്നെ. എന്തെന്നാൽ, ജ്ഞാനഘനമാണു് ആ അദ്ഭുതശക്തി – പ്രപഞ്ചത്തിൽ ആവിർഭവിക്കുന്ന ഈശ്വരവിഭൂതി. ശ്രീരാമകൃഷ്ണതത്ത്വം ഗ്രഹിക്കാനുള്ള വെളിച്ചം ശ്രീരാമകൃഷ്ണൻ തന്നെ നല്കുന്നുണ്ടു്. ഭഗവാന്റെ വചനാമൃതമാണു് ആ വെളിച്ചം. ശ്രദ്ധാപൂർവ്വം നാം അതിനെ അധ്യയനം ചെയ്യണം. അപ്പോൾ നമുക്കു വെളിവാകും, സമസ്തമായ പ്രപഞ്ചസംവിധാനത്തിന്റേയും ശ്രീരാമകൃഷ്ണ–ശാരദാ–വിവേകാനന്ദന്മാരുടെയും അദ്ഭുതരഹസ്യം.

സച്ചിദാനന്ദമാണല്ലോ ഇവിടെ ചിന്താവിഷയം. സത് എന്നു പറഞ്ഞാൽ ഉണ്മ, ഉള്ളതു്, സത്യം. മൂന്നു കാലത്തിലും മാററമില്ലാതെ എന്നുമുള്ളതത്രേ സത്തു്. ദൃശ്യപ്രപഞ്ചം സത്തായി, ഉള്ളതായിട്ടാണല്ലോ നമ്മുടെ അനുഭവം. ആ ഉണ്മ എവിടെ? ദൃശ്യമായ നാമരൂപങ്ങളിലോ? അല്ല. നാമരൂപങ്ങൾ നിരന്തരം മാറിക്കൊണ്ടിരിക്കുന്നു. അവയ്ക്കു നിത്യസത്തയില്ല. പിന്നെ

ആ സത്ത എവിടെ? നമ്മുടെ ബോധത്തിൽ, ചിത്–പ്രകാശത്തിലാണാ സത്ത; ഉണ്ട്എന്ന നാം അറിയുമ്പോഠം, അറിവിലാണ് ആ ഉണ്മ യെന്ന വരുന്നു; അറിയപ്പെടുന്ന ദൃശ്യത്തിലല്ല. അറിവുതന്നെയാണ് ഉണ്മ; സത്തുതന്നെ–ചിത്. ചിത്തു(ജ്ഞാനം)തന്നെ സത്യം. ചിദഭിന്നമായ ആ സദ്ഭാവം അദൃശ്യവും അവ്യക്തവും സൂക്ഷ്മവു മത്രേ. സൂക്ഷ്മബുദ്ധികൊണ്ട് ആരായുമ്പോഴെ അതറിയാൻ കഴിയൂ. ഒരുദാഹരണത്തിൽകൂടി ഇതു സ്പഷ്ടമാക്കാം. ഇതാ, ഒരു പൂവ്. ഈ പൂവുണ്ട്. ഇതുള്ളതായി നാം അറിയുന്നു. അതു പോലെ, മേശയുണ്ട്, കസേരയുണ്ട്. എല്ലാം നമ്മുടെ അറിവിൽ മാത്രമാണുള്ളതു്. അറിവി ല്ലെങ്കിൽ ഒന്നിന്നും ഉണ്മയില്ല, അറിവില്ലെ ങ്കിൽ ദൃശ്യപ്രപഞ്ചമില്ല. ഇതാണ വസ്തുതത്വം. ഇനി, വേറൊരു വഴിക്ക ചിന്തിക്കാം:

ദൃശ്യമായതെല്ലാം കാര്യമാണ്. കാര്യ ത്തിന് കാരണമുണ്ട്. നാമരൂപാത്മകമായ ദൃശ്യ പ്രപഞ്ചം കാര്യമാകയാൽ അതിന്നൊരു കാരണം കണ്ടെത്തേണ്ടിയിരിക്കുന്നു. അദൃശ്യവും അവ്യ ക്തവുമാണ് ആ കാരണമെന്ന നാം നേരത്തെ കണ്ടു. അപ്പോഠം ഇതാണ് വന്നുകൂടുന്നതു്: നാം അന്വേഷിക്കുന്ന പ്രപഞ്ചസത്ത, ദൃശ്യമായ നാമ രൂപകാര്യങ്ങളിലല്ലെങ്കിൽ, അതു് അദൃശ്യവും നാമരൂപരഹിതവുമായ കാരണവസ്തുവിലാണ്; ആ കാരണമാകട്ടെ ചിദ്രൂപവുമാകുന്നു. ദേഹേ ന്ദ്രിയമനസ്സുകളാകുന്ന കാര്യപ്രപഞ്ചത്തിന്നതീത മായി നിത്യം പ്രകാശിക്കുന്ന ആ മഹാകാരണ സത്തയെ ''അമ്മ'' എന്നാണ് ഞാൻ വിളി ക്കുന്നതു്. സർവ്വജഗദ്യോനിയായ ആ വിശ്വ ജനനി നാമരൂപാത്മകമായ ദൃശ്യപ്രപഞ്ചത്തെ പ്രസവിക്കുന്നു; അതിൽ ഒരു പക്ഷത്തു പ്രതീത മാകുന്ന ജ്ഞാതൃരൂപത്തിലുള്ള അഹന്ത മറുഭാ ഗത്തു പ്രതീതമാകുന്ന ഭോഗ്യവിശ്വത്തിലെ അനന്തവിഷയാനുഭൂതികളെ അനുഭവിക്കുന്നു, അറിയുന്നു. മേശയുണ്ട്, കസേരയുണ്ട്, പൂവുണ്ട് എന്നിങ്ങനെ. സർവ്വജഗത്കാരണമായആ മഹാ സത്തയുടെ പ്രതീതിമായിട്ടാകുന്നു, ഞാൻ ശ്രീ ശാരദാദേവിയെ വീക്ഷിക്കുന്നതു്.

വിശ്വയോനിയായ ദേവിക്കു, അപ്പോഠം, രണ്ടു ഭാവങ്ങളുണ്ട്: ഒന്നു് ദൃശ്യമായ കാര്യസത്ത. രണ്ടു് അദൃശ്യവും അവ്യക്തവും ശക്തിരൂപവു മായ കാരണസത്ത. ഈശ്വരന്റെ പരാശക്തി എന്നു പറയപ്പെടുന്ന ഈ ജഗന്മാതൃഭാവത്തെ യാണ് ശ്രീരാമകൃഷ്ണദേവൻ ഉപാസിച്ചതെന്നു നാം ഓർക്കണം. ദൃക്കായും ദൃശ്യമായും ഇരുഭാവ ങ്ങളോടുകൂടി വിലാസം ചെയ്യുന്നതാണ് ദേവി യുടെ സ്വഭാവം. 'മായ'യെന്നും 'ചിച്ഛക്തിലീല' യെന്നുമൊക്കെ ഇതിനെ പറയാം. 'തിരശ്ശീലക്കു പിന്നിൽ ഒഴിഞ്ഞിരുന്നുകൊണ്ടു ഗൃഹകാര്യങ്ങ ളെല്ലാം നടത്തുന്ന ഗൃഹനായികയെപ്പോലെ യാണ് എന്റെ അമ്മ'– എന്നു് ഭഗവാൻ പറയാ റുണ്ടല്ലോ. അപരോക്ഷമായ ഈ ദേവിയെയത്രേ ഭഗവാൻ നമുക്കിവിടെ കാണിച്ചുതരുന്നതു്. സർവ്വജഗന്മൂലവും സർവ്വജഗദ്രക്ഷകവുമായ ആ മാതൃഭാവത്തെ സ്മരിച്ചുകൊണ്ടു വേണം നാം ശ്രീശാരദാദേവിയെ കാണാൻ.

ജഗന്മാതാവായ ദേവിയെ ഉപാസിക്കുന്ന വരിലെല്ലാം ദേവിയുടെ മഹിമ തെളിഞ്ഞു വിളങ്ങുന്നു. കാര്യമായ സർവ്വജഗത്തിനേയും, അഖിലജീവരാശിയേയും സ്വപ്രജാവാത്സല്യ ത്തോടെ അവർ നോക്കിക്കാണുന്നു. നിസ്സ്വാർത്ഥ മായ സ്നേഹവും കാരുണ്യവും അനുഗ്രഹവുമാ ണല്ലോ അമ്മയുടെ സ്വഭാവം. അതെല്ലാം അമ്മയെ ഉപാസിക്കുന്നവർക്കും സിദ്ധിക്കുന്നു. സ്ത്രീലോകത്തെ അവർ മാതൃഭാവത്തിൽ കണ്ടു പൂജിക്കുന്നു. ഭാരതീയരുടെ ആദ്ധ്യാത്മികപാരം പര്യം ഈ മാതൃപൂജയാന്നു്. പാശ്ചാത്യലോക ത്തിന് ഇതു മനസ്സിലാക്കാൻ പ്രയാസം. അവി ടത്തുകാരായ ചില വനിതകഠം ഒരിക്കൽ എന്നോടു ചോദിച്ചു: ''സർ, കാമിനീകാഞ്ചനങ്ങ ളെ ത്യജിക്കാനാണല്ലോ നിങ്ങളുടെ മതം ശാസി ക്കുന്നതു്! സ്ത്രീകളെ ഉപേക്ഷിക്കണമെന്നു പറയു ന്നതു് ശരിയാണോ?'' ഇതിന്നു ഞാൻ നല്കിയ സമാധാനം ഇതാണ്: ''കാമിനിയെ ത്യജി ക്കാനേ പറയുന്നുള്ളു, വനിതയേയോ മാതാവി നേയോ ത്യജിക്കാൻ ആരും പറയുന്നില്ല. ഭാരത ത്തിൽഅമ്മയ്ക്കാണു സർവ്വോപരി പൂജ്യത.നിങ്ങഠം ക്കതുമനസ്സിലായിട്ടില്ല.കാമിനിക്കും മാതാവിനും വനിതയ്ക്കുമെല്ലാം ഇംഗ്ലീഷിൽ (വുമൺ) എന്നു് ഒരു സംജ്ഞയേ ഉള്ളു. അതുകൊണ്ടു വന്ന തെററി ദ്ധാരണയാണ് നിങ്ങഠംക്കു്. കാമമുണ്ടാക്കുന്ന വളാണ് കാമിനി. കാമം നമ്മുടെ ശത്രുവാണ്. അതിൽനിന്നു് ക്രോധവും ലോഭവും അവിവേ

കവും കർമ്മവും, കർമ്മത്തിൽനിന്നു വീണ്ടും കാമവാസനയും ജനിക്കുന്നു. അവിദ്യയാണ് കാമകർമ്മമൂലം. കാമിനിയെ ത്യജിക്കണമെന്നു പറഞ്ഞാൽ, അവിദ്യാകാമകർമ്മങ്ങളെ ത്യജിക്കണമെന്നർത്ഥം. അല്ലാതെ, അമ്മയെ ഉപേക്ഷിക്കണമെന്ന് ആരും പറയുന്നില്ല. ശ്രീരാമകൃഷ്ണവചനാമൃതത്തിൽനിന്നു നാം ഗ്രഹിക്കേണ്ട തത്ത്വം ഇതാണ്. വിദ്യകൊണ്ടാണ് അവിദ്യയെ കളയേണ്ടതു്; ജ്ഞാനത്താൽ അജ്ഞാനത്തെ ജയിക്കണം. വെളിച്ചംകൊണ്ടുവേണം ഇരുട്ടു നീക്കാൻ. ആകയാൽ ജ്ഞാനം സമ്പാദിക്കുക, വിവേകപൂർവ്വം ചിന്തിച്ചു പ്രവർത്തിക്കുക!

കേനോപനിഷത്തിൽ ഒരു കഥയുണ്ട്: ഉമാ—ഹൈമവത്യുപാഖ്യാനം. ബ്രഹ്മം ഒരിക്കൽ ഒരു യക്ഷൻെറ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു ദേവന്മാരെ പരീക്ഷിച്ചു. ഈ യക്ഷൻ ആരെന്ന് അറിയാനായി ഇന്ദ്രാദിദേവന്മാർ തങ്ങളുടെ സർവ്വശക്തിയുമുപയോഗിച്ചു പണിപ്പെട്ടു. അഗ്നി, വായു തുടങ്ങിയവരെല്ലാം അതിൽ പരാജയപ്പെട്ടു. ഒടുവിൽ ദേവരാജനായ ഇന്ദ്രൻ യക്ഷൻെറ നേരിട്ടു ചെന്നു. അപ്പോഴും യക്ഷനെ കണ്ടില്ല. പകരം തത്സ്ഥാനത്തു് ഒരു ദേവീരൂപം പ്രത്യക്ഷമായി — ഹൈമവതിയായ ഉമാദേവി. ആ ദേവി ദേവന്മാർക്കു ബ്രഹ്മതത്ത്വം ഉപദേശിച്ചു. ജഗന്മാതാവിൻെറ അത്ഭുതലീലകളിലൊന്നാണിതു് — ലോകഗുരുഭാവം. ശാരദാമണീദേവിയിൽ ഈ ഭാവവും പ്രകടമായിരുന്നു. സ്നേഹമയിയായ അമ്മ വിദ്യാമയിയുമാണ്. അവിദ്യാമയിയായ കാമിനിയെയാണ് ത്യജിക്കാൻ ശ്രീരാമകൃഷ്ണദേവൻ ഉപദേശിക്കുന്നതു്.

ഇനി, സത്—ചിദാനന്ദത്തിലെ ചിദംശത്തെപ്പററി നിരൂപിക്കാം. ചിത്, എന്നുവെച്ചാൽ ജ്ഞാനം, ബോധം, അറിവ്. സത്തിൽ നിന്നഭിന്നമാണതെന്നു നാം നേരത്തേ കണ്ടു. സത്യവും ശുദ്ധവുമായ ജ്ഞാനം ശിവമാണ്, സർവ്വമംഗലരൂപമാണ്, ആനന്ദാത്മകമാണ്. ശിവമായ ആ ജ്ഞാനത്തിൻെറ പ്രതീകമായിട്ടാണ് വിവേകാനന്ദസ്വാമികളെ ഞാൻ കാണുന്നതു്.

മുമ്പു പറഞ്ഞ പൂവിൻെറ ദൃഷ്ടാന്തം ഒന്നുകൂടി പരിശോധിക്കാം. പൂവു നാം കാണുന്നു. ആ അനുഭവത്തിന്ന് എന്തെല്ലാം വേണം? ആദ്യമായി പൂവാകുന്ന വിഷയാകാരം വേണം. രണ്ടാമതു് അതിനെ ഗ്രഹിക്കാനുള്ള നേത്രേന്ദ്രിയം വേണം. ഇത്രയുമായാൽ ദർശനം പൂർണ്ണമായോ? ഇല്ല. ജ്ഞാനക്രിയ എന്നൊന്നുകൂടി വേണം. 'അഹംവൃത്തി'രൂപത്തിൽ അന്തഃകരണം ഉണർന്നു പ്രവർത്തിക്കണം. അപ്പോഴും മാത്രമേ 'ഞാൻ പൂവിനെ കാണുന്നു' എന്ന പ്രത്യയം പൂർണ്ണമാകുന്നുള്ളൂ. വിവേകാനന്ദസ്വാമികൾ അഹംബോധരൂപമായ ഈ ചിദ്‌വൃത്തിയെ പ്രതിനിധാനം ചെയ്യുന്നതായി വിചാരിക്കണം.

പൂവിൻെറ ദർശനം മധുരമായ ഒരനുഭവമാണ്. സത്യമായ ജ്ഞാനത്തിൻെറ ഫലമെന്തു്? ആനന്ദം, നിർവൃതി, ശാന്തി, മാധുര്യമെന്നും സുഖമെന്നും പ്രീതിയെന്നും മററും പറയുന്നതു് അതാണ്. സത്ചിത്തിൽനിന്നഭിന്നമായി, സത്യമായ ജ്ഞാനത്തിൻെറ ഫലമായിരിക്കുന്ന ആനന്ദത്തെ പ്രതിനിധാനം ചെയ്യുന്നു, ശ്രീരാമകൃഷ്ണദേവൻ. ആ മഹാപുരുഷൻെറ മഹത്ത്വമളക്കാൻ ആർക്കാണ് കഴിയുക? മാക്സിം ഗോർക്കിയുടെ മഹത്ത്വത്തെ വിലയിരുത്തുന്ന ഒരിംഗ്ലീഷുലേഖനം കുറച്ചുദിവസംമുമ്പ് വായിച്ചതു ഞാനോർക്കുന്നു. ലേഖകൻ മൂന്നു വിഷയങ്ങളെ അവതരിപ്പിക്കുന്നു: (1) വിശാലമായ സോവിയററു റഷ്യൻ ജനത (2) നാട്ടിന്ന് ഫലപുഷ്ടിയും കുളിർമ്മയുമേകിക്കൊണ്ടു കളനിസ്വനത്തോടെ പ്രവഹിക്കുന്ന വോൾഗാ നദി (3) അതിൻെറ സമ്പർക്കത്തിൽ ജനഹൃദയങ്ങളിൽ ഊറുന്ന സംതൃപ്തിയുടെ അമൃതധാര, ആനന്ദാമൃതരസം. ഹൃദ്യമായ ഈ രൂപകത്തെ ശ്രീരാമകൃഷ്ണചരിതത്തിൽ നമുക്കു യോജിപ്പിക്കാം. സത്യ(തത്ത്വ)ജ്ഞാനാഭ്യാസമാകുന്ന അധ്യാത്മസാധനയിൽ നിന്നൂറിവരുന്ന ആനന്ദരസമാണ് ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ പ്രതിനിധാനം ചെയ്യുന്നതു്. ഭഗവച്ചരിതവും വചനാമൃതവും അധ്യയനം ചെയ്യുന്നവർക്കു അതനുഭവമാകുന്നു.

സത്— ചിത്— ആനന്ദമാണ് ശ്രീരാമകൃഷ്ണ—ശാരദാ—വിവേകാനന്ദന്മാർ. മൂന്നും മൂന്നല്ല, ഒന്ന്. 'ഏകമേവാദ്വിതീയം ബ്രഹ്മ.' അതിനെ ഈ മൂന്നു മഹാപുരുഷസ്മരണയിൽക്കൂടി നമുക്കു ഉപാസിക്കാം.

---

# സിദ്ധദീപിക

(ഒരു പഴയ കിളിപ്പാട്ടു്)

**സമ്പാദകൻ:— ടി. സുധാകരമേനോൻ, എം. എസ്‌സി.**

ശ്രീ

രാമനാമവും പാടിവന്ന പൈങ്കിളിപ്പെണ്ണേ
രാമനാമത്തെ സദാകാലവും ജപിച്ചീടും
കാമാരിയുമാദേവീവല്ലഭൻ മഹാദേവൻ
ശ്രീ മഹേശ്വരൻ പരമേശ്വരൻ പരമീശൻ
ദുരിതഹരമായ സിദ്ധദീപികാശാസ്ത്രം
പരമേശ്വരിയോടു കേൾപ്പിച്ച പ്രകാരം നീ
പറക ശുകകുലവിമലതിലകമേ
പറഞ്ഞുകേൾപ്പാനുള്ളിൽ ആശയും വളരുന്നു
മധുരതരങ്ങളാം വിവിധ പക്വങ്ങളും
മധുവും ക്ഷീരം നല്ല വെല്ലവും തരുവൻ ഞാൻ
മതിവന്നീടുവോളമെടുത്തു ഭുജിച്ചുടൻ
മധുര വചനങ്ങൾ സഹിതം പറക നീ
എന്നതുകേട്ടു കിളിപ്പൈതലുമകതാരിൽ
പന്നഗവിഭൂഷണൻതന്നെ ധ്യാനിച്ചു ചൊന്നാൾ:
"ഗണനായകൻതാനും വാണിയും മുകുന്ദനും
തുണയായ് വരികിലേ ഗുണമായ് വന്നുകൂടൂ
മദ്ഗുരുനാഥൻ താനും സന്തതം തുണയ്ക്കണം
സൽഗുണനിധിയല്ലോ മൽഗുരുവോർത്തുകണ്ടാൽ
അന്തകമദഹരൻ ത്രിപുരാന്തകൻ തന്റെ
ബന്ധുരമുദന്തം ഞാൻ ചൊല്ലുവൻ കേട്ടുകൊൾവിൻ
രജതഗിരിതന്നിൽ വസിക്കെബ്ഭൂതപതി
ഭുജഗവിഭൂഷണവാമാങ്കസംസ്ഥയായോ—
രചലവരസുതയായ പാർവ്വതീഭക്ത്യാ
കമിതാവോടു പറഞ്ഞീടിനാൾ മധുരമായ്:
സിദ്ധദീപികയെന്ന ശാസ്ത്രത്തെയരുൾചെയ്തു
ശുദ്ധമാം ഭവത്തത്വമറിയിച്ചതന്നാലും"
ദേവിതൻ വാക്യം കേട്ടു ഭൂതേശൻ സകൗതുകം
മന്ദമായരുൾചെയ്താൻ: എങ്കിലോ കേട്ടുകൊൾക
പാർവ്വതീഭക്തപ്രിയേ സിദ്ധദീപികാർത്ഥം നീ
വിസ്തരിച്ചുരചെയ്‌വാനെത്രയും പണിയുണ്ടു്
വിസ്താരം ചുരുക്കി ഞാൻ നിന്നെയുമറിയിക്കാം
പൃഥ്വിയിലോരോതരമുള്ള ജന്തുക്കൾക്കെല്ലാം
ചിത്തവും നാനാ പ്രകാരേണയെന്നറിയണം
എത്രയും ദുരാത്മാവങ്ങൊരുവൻ, ഒരാൾ ശിഷ്ടൻ;
അത്രയല്പതിമൂഢൻ ഒരുവൻ, അന്യൻ വിദ്വാൻ;
ഒരുവൻ മുമുക്ഷുവാണൊരുവൻ വിഷയേച്ഛു;
ശാന്തശീലനാണേകനന്യനോ മഹോദ്ധതൻ.
മോക്ഷത്തിലപേക്ഷയങ്ങൊരുവന്നുണ്ടെങ്കിലോ
മോക്ഷത്തെസ്സാധിപ്പാനായ് ധ്യാനിക്ക രാമരൂപം
സാക്ഷിയായ് ധ്യാനിക്കുമ്പോൾ വൈരാഗ്യം പ്രാപിക്കുന്നു
വൈരാഗ്യം നിമിത്തമായ് മോക്ഷവും ഭവിക്കുന്നു
പൂർവ്വജന്മനി ജന്മകാലത്തിലവസ്ഥയും
സർവ്വകാലവും കുംഭിസംഭവദുഃഖങ്ങളും
ഓരോരോ ജനനിമാർജ്ജഠരെ വസിച്ചതും
ഓരോരോ പ്രകാരേണയുള്ള ദുഃഖവുമെല്ലാം
ജാതനായീടുംമുമ്പെയുള്ളൊരു പരിതാപം
ജാതനായീടുന്നേരമുള്ളദുഃഖവുമെല്ലാം
ചേതസി നിരൂപിച്ചാലാരോടു് പറയുന്നു
ധാതാവങ്ങൊഴിഞ്ഞുമററാരുമേയറിഞ്ഞീല
ഗർഭപാത്രസ്ഥമായവ്യഥയും കഴിഞ്ഞഥ
അർഭകൻ ഗർഭത്തിൽനിന്നുദ്ഭവിച്ചൊരു ശേഷം
ചേതസാ ഖേദംപൂണ്ടു രോദനംചെയ്തുപിന്നെ
ഏതുമേയറിയാതെ കഴിച്ചു ബാല്യകാലം
ഹേയോപദേശങ്ങളെ ഗ്രഹിപ്പാനായിക്കൊണ്ടു-
ണ്ടായായാസം പൂണ്ടു താതശാസനദുഃഖം പൂണ്ടും
ജനകൻതങ്കൽ നിന്നും ജനനിതങ്കൽ നിന്നും
മനസി മഹാഭയപീഡകൾ ചിന്തിച്ചിട്ടും
മിത്രവും കളത്രവും പുത്രരും ധാന്യങ്ങളും
എത്രയുമലഭ്യമെന്നോർത്തോർത്തു വിഷാദിച്ചും
മരണശോകം മനതളിരിൽ വിചാരിച്ചും
പരലോകത്തെ തീവ്രയാതന നിരൂപിച്ചും
തീവ്രമാം വൈരാഗ്യത്തെ പ്രാപിക്കും പുരുഷന്നു
സർവ്വദാ മനം സുഖവാസമന്ദിരമെടോ
ഒന്നിലും വിരാഗമില്ലാതൊരു പുരുഷന്നു
എന്നുമേ ധനാശയ്ക്കൊരവസാനവുമില്ല
ശുദ്ധമാം തത്വത്തിന്റെ ബോധവുമേതുമില്ല
മൂഢത്വം കൊണ്ടറിവെന്നുള്ളതുമില്ലയല്ലോ
പുരുഷാർത്ഥദമായൊരർത്ഥമിങ്ങിരിക്കവേ
നരന്മാരർത്ഥത്തിന്നു കാമിച്ചു വലയുന്നു
സ്ത്രീസംഗംകൊണ്ടു വരും നരകമറിയാതെ
സ്ത്രീസംഗം തന്നെ പരഗതിയെന്നുറയ്ക്കുന്നു
പരനാരികളിലും പരദ്രവ്യത്തിങ്കലും .
പെരിയഭക്തിയുണ്ടായ്‌വരുന്നു മൂഢന്മാർക്കു്
അനിത്യമായൊരർത്ഥം സത്യമെന്നുറയ്ക്കുന്നു
അനിത്യമല്ലോ കാമ്യവസ്തുക്കളോർത്തു കണ്ടാൽ
സന്തതമന്നപാനമൈഥുനനിരതമാം
ജന്തുവും മൂഢന്മാരുമേതുമേ ഭേദമില്ല.
അർത്ഥമാകുന്നതെല്ലാമനർത്ഥമെന്നുചൊല്ലാം
അർത്ഥാശകൊണ്ടു മദമത്സരാദികളുണ്ടാം
അർത്ഥത്തെയാർജിപ്പോനു് രാജകോപവുമുണ്ടാം
വിത്തമായുള്ള വസ്തു ശത്രുവെന്നറിയേണം
നിത്യവും ചോരഭയം പാവകഭയം പിന്നെ
നിത്യവും ബന്ധുജനഭീതിയും ഭവിക്കുന്നു.
എത്രയും മഹാദുഃഖഭാജനം ധനം നൂനം
അത്രയുമല്ല പാപസഞ്ചയം ഭവിക്കുന്നു
എന്നാലോ തനിക്കുള്ള ധനത്തെക്കൊണ്ടു നന്നായ്
ധർമ്മത്തെസ്സദാകാലം സൂക്ഷിച്ചു ചെയ്തീടേണം
ധർമ്മം ചെയ്യൊട്ടുക്കാനും അധർമ്മം ഭവിയാതെ
ധർമ്മം ചെയ്തീടുവാനും പണിയാമർത്ഥംകൊണ്ടേ
എന്നിരിക്കിലുമർത്ഥമനർത്ഥമെന്നു നൂനം.

(തുടരും)

# ജീവന്മുക്തിവിവേകം – 27

ജീ. ബാലകൃഷ്ണൻനായർ

## സമാധിവിശകലനം

ഏകാഗ്രചിത്തത്തിലും നിരുദ്ധചിത്തത്തിലുമാണ് സമാധി സംജാതമാകുന്നത്. ഏകാഗ്രചിത്തസമാധിയെ സംപ്രജ്ഞാതയോഗമെന്നും നിരുദ്ധചിത്തസമാധിയെ അസംപ്രജ്ഞാതയോഗമെന്നുമാണ് പതഞ്ജലി വിളിക്കുന്നത്. ഏകാഗ്രപ്പെട്ട ചിത്തത്തിൽ സത്യവസ്തു വ്യക്തമായി തെളിയുന്നു; ക്ലേശങ്ങൾ പൂർണ്ണമായി ക്ഷയിക്കുന്നു; കർമ്മബന്ധങ്ങൾ ശിഥിലമാകുന്നു; ചിത്തം സമ്പൂർണ്ണശമനത്തിനു വെമ്പൽകൊള്ളുന്നു. ഇതാണ് സംപ്രജ്ഞാതസമാധി. സത്യവസ്തുവിൽനിന്നുമുള്ള ചിത്തത്തിന്റെ വേർതിരിഞ്ഞ സ്ഥിതി നിശ്ശേഷം നിലച്ച് ചിത്തവൃത്തികളെല്ലാം അടങ്ങുന്നതാണ് അസംപ്രജ്ഞാത സമാധി. ഇതിൽ സംപ്രജ്ഞാതസമാധിസ്ഥാനമായ ഏകാഗ്രതയെ പതഞ്ജലി ഇങ്ങനെ വിവരിക്കുന്നു: 'ശാന്തോദിതൌ തുല്യപ്രത്യയൌ ചിത്തസ്യൈകാഗ്രതാ പരിണാമഃ' ശാന്തമെന്നാൽ കടന്നു പോയത് എന്നർത്ഥം. ഉദിതം നിലവിലുള്ളത്. പ്രത്യയമെന്നതിനു ചിത്തവൃത്തിയെന്നാണു താത്പര്യം. കടന്നുപോയ ചിത്തവൃത്തി ഏതു പദാർത്ഥത്തെയാണോ അവലംബിച്ചത് നിലവിലുള്ള ചിത്തവൃത്തിയും അതേ പദാർത്ഥത്തെത്തന്നെ ഗ്രഹിക്കുകയാണെങ്കിൽ അവ രണ്ടും തുല്യമായി ഭവിക്കുന്നു. ചിത്തം ഈ നിലയിൽ എത്തിച്ചേരുന്നതാണേകാഗ്രത. ഇടതടവില്ലാതെ ഒരേ വസ്തുവിനെ അവലംബമാക്കുന്ന ചിത്തവൃത്തിപ്രവാഹമാണേകാഗ്രതയെന്നു ചുരുക്കം. ഏകാഗ്രത ശക്തിപ്പെട്ട് ചിത്തം സമാധിയോടടുക്കുന്നുണ്ടോ എന്നത് തിരിച്ചറിയാനുള്ള ലക്ഷണവും പതഞ്ജലി വെളിപ്പെടുത്തിയിട്ടുണ്ട്: ''സർവ്വാർത്ഥതൈകാഗ്രതയോഃ ക്ഷയോദയൌ ചിത്തസ്യ സമാധി പരിണാമഃ'' രജോഗുണത്തിൽപെട്ടു ചലിക്കുന്ന ചിത്തം ഒരിടത്തും ഒതുങ്ങിനിൽക്കാതെ സദാ വേണ്ടതും വേണ്ടാത്തതുമൊക്കെ മാറിമാറി ഗ്രഹിച്ചുകൊണ്ടിരിക്കുന്നു. ഇതാണ് ചിത്തത്തിന്റെ സർവ്വാർത്ഥത. ഈ രജോഗുണത്തെ നിരോധിക്കാനായി യോഗി മനനധ്യാനാദിപ്രയത്നങ്ങൾ ആരംഭിക്കുന്നു. അത്തരം പ്രയത്നംകൊണ്ടു ചിത്തത്തിന്റെ സർവ്വാർത്ഥത ദിവസംതോറും ക്രമേണ കുറഞ്ഞുവരും. ഏകാഗ്രത കൂടിയുംവരും. ചിത്തം ഇങ്ങനെ പരിണമിക്കുന്നതാണ് സമാധിയെന്നറിയപ്പെടുന്നത്. എട്ടംഗങ്ങളോടുകൂടിയതാണീസമാധി. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണാ, ധ്യാനം, സമാധി ഇവയാണ് എട്ടംഗങ്ങൾ. ഇവയിൽ ആദ്യത്തെ അഞ്ചെണ്ണം സമാധിക്കു പുറത്തുനിന്ന് അതിനെ സഹായിക്കുന്നവയായതുകൊണ്ട് അവ ബഹിരംഗങ്ങളാണ്. ഒടുവിലത്തെ മൂന്നെണ്ണം സമാധിക്കുള്ളിൽപ്പെട്ടവയായതുകൊണ്ട് അവ അന്തരംഗങ്ങളെന്നും കരുതപ്പെടുന്നു.

## ബഹിരംഗവിശകലനം

യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം എന്നീ അഞ്ചെണ്ണമാണല്ലൊ ബഹിരംഗങ്ങൾ. ഇവയിൽ യമങ്ങളെ പതഞ്ജലി ഇങ്ങനെ വെളിപ്പെടുത്തുന്നു: ''അഹിംസാസത്യാസ്തേയബ്രഹ്മചര്യാപരിഗ്രഹാഃ യമാഃ''— അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം അപരിഗ്രഹം എന്നിവയാണ് യമങ്ങൾ. ഹിംസാദിനിഷിദ്ധകർമ്മങ്ങളിൽനിന്നും യോഗി മനസ്സിനെ പിൻതിരിപ്പിക്കുന്നതുകൊണ്ടാണിവയ്ക്കു യമങ്ങളെന്നുപേർ സിദ്ധിച്ചത്. അസ്തേയം എന്നാൽ അന്യന്റെ മുതൽ കവരാതിരിക്കുകയെന്നാണർത്ഥം. യമിക്കുക എന്നുവെച്ചാൽ പിടിച്ചുനിറുത്തി പിൻതിരിപ്പിക്കുക. യമിക്കുന്നതു യമം എന്നാണ് യമശബ്ദാർത്ഥം. നിയമങ്ങളെയും പതഞ്ജലി ഇങ്ങനെ വിവരിക്കുന്നു: ''ശൌചസന്തോഷതപഃസ്വാദ്ധ്യായേശ്വരപ്രണിധാനാനി നിയമാഃ'' ശൌചം, സന്തോഷം, തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം എന്നിവ

യാണ് നിയമങ്ങൾ ജന്മമരണഹേതുവായ കാമ്യകർമ്മത്തിൽനിന്നു പിൻതിരിപ്പിച്ച് മനസ്സിനെ മോക്ഷഹേതുവായ നിഷ്കാമകർമ്മത്തിനു പ്രേരിപ്പിക്കുന്നതുകൊണ്ടാണ് ഇവയ്ക്ക് നിയമങ്ങളെന്നുപേർ ലഭിച്ചത്. നിയമിക്കുക എന്നതിനു പ്രേരിപ്പിക്കുക എന്നു താത്പര്യം. നിയമിക്കുന്നവയാണു നിയമങ്ങൾ. യമനിയമങ്ങൾ അനുഷ്ഠിക്കുന്നതിൽ ചില പ്രത്യേകതകളുണ്ട്. ഒരു സത്യാന്വേഷി സദാ യമാനുഷ്ഠാനത്തിൽ ഉറപ്പുള്ളവനായിരിക്കണം. നിയമങ്ങളും അനുഷ്ഠിക്കേണ്ടവതന്നെ. എന്നാൽ യമങ്ങൾ കൈയ് വെടിഞ്ഞുള്ള കേവലനിയമാനുഷ്ഠാനം പതനകാരണമായി ഭവിക്കുന്നു:

> പതതി നിയമവാൻ യമേഷ്വസക്തോ
> ന തു യമവാൻ നിയമാലസോഽവസീദേത്
> ഇതി യമനിയമൗ സമീക്ഷ്യ ബുദ്ധ്യാ
> യമബഹുലേഷ്വനുസംദധീത ബുദ്ധിം.

യമങ്ങളിൽ കാര്യമായി ശ്രദ്ധിക്കാതെ നിയമതല്പരനായി മാത്രം കഴിയുന്നയാൾ പതിക്കാനിടവരുന്നു. നേരേമറിച്ച് യമാനുഷ്ഠാനത്തിൽ ഉറപ്പുള്ളയാൾ നിയമങ്ങളിൽ കുറെയൊക്കെ ഉദാസീനനായി ഭവിച്ചാലും വലിയ ദോഷമൊന്നും വരാനില്ല. യമനിയമങ്ങളെ ഈ രീതിയിൽ വ്യക്തമായി ധരിച്ച് ഒരു സത്യാന്വേഷി കൂടുതലും യമാനുഷ്ഠാനതത്പരനായി ഭവിക്കേണ്ടതാണ്. യമനിയമാനുഷ്ഠാനംകൊണ്ടുള്ള ഫലങ്ങളും വെളിപ്പെടുത്തിയിട്ടുണ്ട്. അഹിംസാപരിശീലനം നല്ലപോലെ ഉറച്ച യോഗിയുടെ അടുക്കൽ ജന്മവൈരികളായ പശു, കടുവ; പാമ്പ്, കീരി; എലി, പൂച്ച തുടങ്ങിയ ജന്തുക്കൾപോലും പരസ്പരവിരോധമുപേക്ഷിച്ച് ശാന്തരായി വർത്തിക്കും. സത്യനിഷ്ഠ ഉറച്ച യോഗിയുടെ വെറും വാക്കുകൊണ്ടുതന്നെ സ്വർഗ്ഗാദിഫലമെന്തും ഒരാൾക്കു ലഭ്യമായിത്തീരുന്നതാണ്. അന്യന്റെ മുതലിൽ ലേശവും കൊതിയില്ലാതെ അസ്തേയം വശമായ യോഗിയുടെ മുൻപിൽ ദിവ്യരത്നങ്ങൾപോലും സ്വയം ഉപസ്ഥിതങ്ങളായിത്തീരുന്നു. ഓജസ്സെന്നറിയപ്പെടുന്ന വീര്യത്തിന്റെ നാശം തടയുകയാണല്ലൊ ബ്രഹ്മചര്യം. വീര്യം നശിക്കാതെ സ്വായത്തമായാൽ അതിശയകരമായ സാമർത്ഥ്യം വന്നുചേരും. ദേഹത്തെ നിലനിറുത്താനാവശ്യമുള്ളതിൽ കവിഞ്ഞൊന്നും ആരിൽനിന്നും സ്വീകരിക്കാതിരിക്കുന്നതാണ് അപരിഗ്രഹം. ഈ അപരിഗ്രഹം ഉറച്ചാൽ പൂർവ്വജന്മത്തിൽ താനാരായിരുന്നു, എങ്ങനെ ജീവിച്ചു, എന്തൊക്കെച്ചെയ്തു എന്നെല്ലാം വ്യക്തമായി തെളിഞ്ഞു കിട്ടുന്നതാണ്. അതോടെ ജനനമരണാദിഭയവും ഒടുങ്ങും. സ്നാനാദികൊണ്ടുള്ള ബാഹ്യദേഹശുദ്ധിയും മൈത്ര്യാദികൊണ്ടുള്ള ആന്തരദേഹശുദ്ധിയുമാണ് ശൗചം. ശൗചമാചരിക്കുന്ന യോഗിക്കു തന്റെ ദേഹത്തെ സദാ ശുദ്ധമാക്കിവെയ്ക്കുവാൻ സാദ്ധ്യമല്ലെന്നു ബോദ്ധ്യമാകും. അതോടെ ദേഹത്തോടുള്ള മമത കുറയും. തുടർന്ന് അന്യദേഹങ്ങളുമായി ബന്ധപ്പെടാനുള്ള ആഗ്രഹവും നഷ്ടമായിത്തീരും. അന്തഃശൗചംകൊണ്ട് അസൂയ ഈർഷ്യ തുടങ്ങിയ മലങ്ങളകന്ന് ബുദ്ധി തെളിയും. സത്വഗുണം വർദ്ധിച്ചു സൗമനസ്യം വന്നുചേരും. മനസ്സേകാഗ്രമാകും. ഇന്ദ്രിയങ്ങൾ വശത്താകും. തുടർന്ന് അന്തഃകരണം ആത്മസാക്ഷാത്കാരത്തിനു കഴിവുള്ളതായും ഭവിക്കും. സന്തോഷമഭ്യസിക്കുന്നതുകൊണ്ട് സത്വഗുണം വളർന്നു നിരതിശയസുഖം ലഭ്യമായിത്തീരുന്നു. തത്ഫലമായി വിഷയസുഖങ്ങൾ വിഷംപോലെ പ്രതിനിവൃത്തങ്ങളാകുന്നു. ക്ലേശസഹനവും ഏകാഗ്രതാഭ്യാസവുമാണു തപസ്സ്. തപസ്സിന്റെ ഫലമായി പാപം ക്ഷയിച്ച് ശരീരത്തിന് അണിമാദിസിദ്ധികളും ഇന്ദ്രിയങ്ങൾക്ക് സൂക്ഷ്മവസ്തുഗ്രഹണസാമർത്ഥ്യവും വന്നുചേരുന്നു. മന്ത്രജപാദി സ്വാദ്ധ്യായംകൊണ്ട് ഇഷ്ടദേവതാസാക്ഷാത്കാരം സാദ്ധ്യമായിത്തീരുന്നു സകലകർമ്മങ്ങളും ഈശ്വരാർപ്പണമായി അനുഷ്ഠിക്കുന്നതാണ് ഈശ്വരപ്രണിധാനം. ഈശ്വരപ്രണിധാനം അന്തഃകരണത്തെ ശീതളമാക്കി സമാധ്യനുഭവത്തിനു യോഗ്യമാക്കിത്തീർക്കുന്നു. ആസനവും പ്രാണായാമവും നേരത്തേ പ്രതിപാദിച്ചു കഴിഞ്ഞുവല്ലോ. പ്രത്യാഹാരമെന്താണെന്ന് പതഞ്ജലി ഇങ്ങനെ വിവരിക്കുന്നു: ''സ്വസ്വവിഷയാസംപ്രയോഗേ ചിത്തസ്വരൂപാനുകാര ഏവേന്ദ്രിയാണാം പ്രത്യാഹാരഃ'' ഇന്ദ്രിയങ്ങൾ ശബ്ദസ്പർശാദിസ്വസ്വവിഷയങ്ങളിൽനിന്നും പിൻതിരിക്കപ്പെട്ടു. അനന്തരം അവ ചിത്തത്തെ അനുകരിച്ച് ധ്യാനത്തിനാസ്പദമായ ആത്മവസ്തുവുമായി താദാത്മ്യപ്പെടാൻ തുടങ്ങുന്നതാണ്

പ്രത്യാഹാരം. അമൃതനാദോപനിഷത്ത് പ്രത്യാഹാരത്തെ ഇങ്ങനെ വിവരിക്കുന്നു:

ശബ്ദാദിവിഷയാൻ പഞ്ചമനശ്ചാതിചഞ്ചലം
ചിന്തയേദാത്മനോ രശ്മീൻ പ്രത്യാഹാരഃ സ ഉച്യതേ.

ശബ്ദാദിവിഷയങ്ങളിൽ വ്യാപരിക്കുന്ന അഞ്ചിന്ദ്രിയങ്ങളെയും മനസ്സിനെയും അവയിൽ നിന്നും പിൻതിരിപ്പിച്ച് ആത്മരശ്മികളായി ഭാവനചെയ്തുറപ്പിക്കുന്നതാണ് പ്രത്യാഹാരം. പ്രത്യാഹാരഫലമായി ഇന്ദ്രിയങ്ങൾ വിഷയങ്ങളെ വിട്ടു നിശ്ചലങ്ങളായി ആത്മാവിൽ ഉറയ്ക്കുന്നു.

## അന്തരംഗവിശകലനം

സമാധ്യനുഭവത്തിലെ അന്തരംഗങ്ങളാണ് ധാരണാധ്യാനസമാധികൾ. ''ദേശബന്ധശ്ചിത്തസ്യ ധാരണാ'' എന്നാണ് ധാരണയെ യോഗസൂത്രത്തിൽ വിവരിച്ചിരിക്കുന്നത്. ആധാരാദിദേശങ്ങളിലോ ആത്മാവിലോ മനസ്സിനെ പിടിച്ചുനിറുത്തുന്നതാണു ധാരണയെന്നു മുൻപു വിവരിച്ചിട്ടുണ്ടല്ലോ. സകല കാര്യങ്ങളും സങ്കല്പിച്ചു ചലിച്ചുകൊണ്ടിരിക്കുന്ന മനസ്സിനെ, ആത്മാവിനെ മാത്രമേ സങ്കല്പിക്കാവൂ. മറ്റൊന്നിനേയും സങ്കല്പിക്കാൻ പാടില്ല എന്ന നിശ്ചയത്തോടെ പിടിച്ചുനിറുത്തുന്നതാണു ധാരണ. ധ്യാനത്തെ ''പ്രത്യയൈകതാനതാ ധ്യാനം'' എന്നിങ്ങനെയാണ് പതഞ്ജലി വിവരിച്ചിരിക്കുന്നത്. ആധാരദേശങ്ങളിലോ ആത്മചിന്തനത്തിലോ മനസ്സിന് ധാരണ വന്നു കഴിഞ്ഞാൽ ഒരേ വസ്തുവിൽതന്നെ ഇടവിട്ടിടവിട്ട് മനസ്സ് തുടർന്നുനിൽക്കുന്നതാണു ധ്യാനം. ഇടവിടാതെ വസ്തുസ്വരൂപത്തിൽ മനസ്സുറയ്ക്കുന്നതാണ് സമാധി: ''തദേവാർത്ഥമാത്രനിർഭാസം സ്വരൂപശൂന്യമിവ സമാധിഃ'' എന്നാണ് സമാധിവിവരണസൂത്രം. ധ്യാനംതന്നെ ധ്യേയമാത്രസ്വരൂപം കൈക്കൊണ്ടു് 'ഞാൻ വസ്തുവിനെ മനസ്സുകൊണ്ടു ധ്യാനിക്കുന്നു' എന്നിങ്ങനെയുള്ള കർത്തൃകരണാനുസന്ധാനത്തോടുകൂടിയ സ്വസ്വരൂപം വെടിയുന്നതോടെ സമാധിയായി ഭവിക്കുന്നു. ധ്യാനസമാധികളെ സർവ്വാനുഭവയോഗിയും വേർതിരിച്ചു കാട്ടിയിട്ടുണ്ട്. ചിത്തത്തിനേകാഗ്രത വരുന്നതോടെ ആത്മബോധമുണ്ടാകും. അതിനുള്ള ഉപായമാണു ധ്യാനം:

വിലാപ്യ പ്രകൃതിം കൃത്സ്നാം
സംഭേത്യയമക്രമാത്
പരിശിഷ്ടം ച സന്മാത്രം
ചിദാനന്ദം വിചിന്തയേത്.

സങ്കല്പനിരോധംകൊണ്ടു പ്രകൃതിയെ പൂർണ്ണമായി ഉപശമിപ്പിക്കണം. തുടർന്ന് ഇടവിട്ടിടവിട്ട് ധ്യാനം സംഭവിക്കുന്നു. പ്രകൃതി ഉപശമിച്ചാൽ ശേഷിക്കുന്നതാണല്ലോ ചിദാനന്ദം. കർത്തൃകരണാനുസന്ധാനപൂർവ്വം അതിനെ ചിന്തിച്ചുറപ്പിക്കുന്നതുതന്നെയാണ് ധ്യാനം. സമാധിയാകട്ടെ:

ബ്രഹ്മാകാരമനോവൃത്തി–
പ്രവാഹോഽഹംകൃതിം വിനാ
സംപ്രജ്ഞാതസമാധിഃ സ്യാത്
ധ്യാനാഭ്യാസപ്രകർഷജഃ.

ധ്യാനാഭ്യാസം ശക്തിപ്പെടുന്നതോടെ സംപ്രജ്ഞാതസമാധി ഉദയം ചെയ്യുന്നു. അഹങ്കാരം പോയി മനോവൃത്തി ബ്രഹ്മാകാരമായി തുടർന്നു നിലനില്ക്കുന്നതാണ് സംപ്രജ്ഞാതസമാധി. ഈ സമാധിയെ ശ്രീശങ്കരഭഗവത്പാദർ ഉപദേശസാഹസ്രിയിൽ ഇങ്ങനെ വിവരിക്കുന്നു:

ദൃശിസ്വരൂപം ഗഗനോപമം പരം
സകൃദ്വിഭാതം ത്വജമേകമക്ഷരം
അലേപകം സർവ്വഗതം യദദ്വയം
തദേവ ചാഹം സതതം വിമുക്ത ഓം.

ദൃക്സ്വരൂപമായി ആകാശംപോലെ സദാ പ്രകാശിച്ചു വിളങ്ങുന്ന ജനനമരണങ്ങളറ്റ പരബ്രഹ്മവസ്തുവാണു ഞാൻ. കളങ്കമററതും സർവ്വവ്യാപ്തവും അദ്വയവുമായി സദാ വിമുക്തമായി വർത്തിക്കുന്ന പ്രണവസ്വരൂപമായ വസ്തുവാണ് ഞാൻ. ദൃക്കായി വിളങ്ങുന്നവനും ക്രിയാരഹിതനും കളങ്കമററവനുമാണ് ഞാൻ. സ്വാഭാവികമായിത്തന്നെ ഒരു വിഷയവുമായും എനിക്കു ബന്ധമില്ല. മുൻപിലും പിൻപിലും മുകളിലും താഴേയും സർവ്വത്ര നിറഞ്ഞു സമ്പൂർണ്ണനായി ഞാൻ വർത്തിക്കുന്നു. ജനനമരണങ്ങളില്ലാതെ ഞാൻ സ്വരൂപേണ സ്ഥിതിചെയ്യുന്നു.

അജോഽമരശ്ചൈവ തഥാജരോഽമൃതഃ
സ്വയംപ്രഭഃ സർവ്വഗതോഽഹമദ്വയഃ
ന കാരണം കാര്യമതീവനിർമ്മലഃ
സദൈവ തൃപ്തശ്ച തതോ വിമുക്ത ഓം.

ഞാൻ ജനിക്കാത്തവനാണ്; മരിക്കാത്തവനാണ്; ജീർണ്ണിക്കാത്തവനാണ്; അമൃതസ്വരൂപ

നാണ്. എങ്ങും നിറഞ്ഞു് സ്വയം പ്രകാശിച്ചു നിൽക്കുന്ന അദ്വയവസ്തുവാണ്. ഞാൻ കാരണമോ കാര്യമോ അല്ല; അതീവപരിശുദ്ധനാണ്. സദാ തൃപ്തനും അതുകൊണ്ടുതന്നെ മുക്തനുമാണ്. ഈ രീതിയിൽ ഇടവിടാതെയുള്ള ആത്മാനുഭവമാണ് സംപ്രജ്ഞാതസമാധി.

ഇവിടെ ഒരു സംശയം വരാം. സംപ്രജ്ഞാതസമാധി അംഗിയല്ലേ? ധ്യാനാന്തരപ്രതിപാദ്യമായ എട്ടാമത്തെ യോഗാംഗമായ സമാധിയും അതും ഒന്നാകുന്നതെങ്ങനെ? ഈ സംശയം സാരമില്ല. യോഗാംഗമായ സമാധിയും സംപ്രജ്ഞാതസമാധിയും ഏതാണ്ടൊക്കെ ഒന്നുതന്നെ. വേദപഠനം ആരംഭിക്കുന്ന കുട്ടി ഓരോ വാക്കും തെററിച്ചെന്നു വരാം; നല്ലവണ്ണം പഠിച്ചയാൾ ബോധപൂർവ്വം തെററുവരുത്താതെ നോക്കും; അദ്ധ്യാപകനാകട്ടെ അശ്രദ്ധയോടും അലസതയോടുംകൂടി ഉച്ചരിച്ചാലും തെററു വരുത്തുന്നില്ല. ഇവിടെ ഒരേ വിഷയത്തിൽത്തന്നെ പരിപാകതാരതമ്യംകൊണ്ടുള്ള ഭേദം കാണാം. അതുപോലെ ആത്മാനുഭവമെന്ന ഒരേ വിഷയത്തിൽ ധ്യാനസമാധി സംപ്രജ്ഞാതസമാധികൾ പരിപാകതാരതമ്യംകൊണ്ടുള്ള ഭേദം മാത്രമേയുള്ളു എന്നറിയേണ്ടതാണ്. ധാരണാധ്യാനസമാധികൾ മൂന്നും മനസ്സിനെ മാത്രം ആശ്രയിക്കുന്ന അഭ്യാസങ്ങളായതുകൊണ്ട് സംപ്രജ്ഞാതസമാധിയുടെ അന്തരംഗങ്ങളാണ്. യമാദി അഞ്ചും ബഹിരംഗങ്ങൾ. ''ത്രയമന്തരംഗം പൂർവ്വേഭ്യഃ'' എന്ന സൂത്രം കൊണ്ട് പതഞ്ജലി ഇക്കാര്യം വെളിപ്പെടുത്തിയിട്ടുണ്ട്. അതിരററ പുണ്യവിശേഷംകൊണ്ട് അന്തരംഗങ്ങളിൽ ആദ്യമേതന്നെ ഉറപ്പ് കിട്ടിയാൽ പിന്നെ ബഹിരംഗാഭ്യാസത്തിനായി അതിപ്രയത്നം വേണ്ടെന്നു വെയ്ക്കാം.

---

# സ്വാമി അഖണ്ഡാനന്ദജിയെപ്പററിയുള്ള സ്മരണകൾ

## ശ്രീമദ് വീരേശ്വരാനന്ദസ്വാമികൾ

വിവർത്തനം: Mrs. B. P. Pillai

ഗംഗാധർ മഹാരാജി (സ്വാമി അഖണ്ഡാനന്ദജി)ന് ഒരു കുട്ടിയുടെ സ്വഭാവമായിരുന്നു. കളിക്കൂട്ടൻ എന്നപോലെ ഞങ്ങൾ അദ്ദേഹവുമായി അടുത്തു പെരുമാറിയിരുന്നു. മഹത്തുക്കൾക്ക് അവരുടെ ആവക ഭാവങ്ങൾ മററുള്ളവരുമായി പെരുമാറുമ്പോൾ അവരിലും ഉണത്താൻ കഴിയും. ഈ വസ്തുത ശുകനേയും വ്യാസനേയും പററിയുള്ള ഒരു കഥയിൽക്കൂടി നല്ലവണ്ണം തെളിയുന്നുണ്ടെന്നു് മനസ്സിലാക്കാം.

ഒരിക്കൽ ചില യുവതികൾ കുളിക്കുകയായിരുന്നു. യുവാവായ ശുകൻ, ആ വഴി വെറും നഗ്നരൂപത്തിൽ പോകാനിടയായി. കുളിച്ചുകൊണ്ടിരുന്ന സ്ത്രീകൾ വെള്ളത്തിൽനിന്നു് കരയ്ക്കു വന്നു് റോഡരികിൽ അദ്ദേഹത്തെ കാണാൻ നിന്നു. അവക്ക് ഒരമ്പരപ്പും തോന്നിയില്ല. കുറച്ചു സമയം കഴിഞ്ഞു് ശുകന്റെ അച്ഛൻ, ജ്ഞാനിയായ വ്യാസൻ ആ വഴിതന്നെ വന്നു. അദ്ദേഹത്തിനെ ദൂരെ കണ്ടപ്പോൾത്തന്നെ ഈ യുവതികൾ അത്യന്തം ലജ്ജിതരായി വേഗം വസ്ത്രം ധരിക്കാൻ തുടങ്ങി. വ്യാസൻ അടുത്തു വന്നപ്പോൾ അദ്ദേഹം അവരോടു ചോദിച്ചു. ''പുത്രികളെ! യുവാവായ എന്റെ പുത്രനെക്കണ്ടപ്പോൾ നിങ്ങൾക്ക് നാണം തോന്നിയില്ല: പിന്നെ എന്താണ് എന്നെപ്പോലെയുള്ള ഒരു വയസ്സനെക്കണ്ടപ്പോൾ ഇത്ര നാണം? അവർ പറഞ്ഞു: അങ്ങയുടെ മകനു ശരീരബോധം ഇല്ലാത്തതുകൊണ്ടു് ആ ബോധം ഞങ്ങളിൽനിന്നും അപ്രത്യക്ഷമായി. എന്നാൽ അവിടേയ്ക്കു ഇപ്പോഴും ശരീരബോധം ഉള്ളതുകൊണ്ടു് ഞങ്ങൾക്കു് പെട്ടെന്നു് അമ്പരപ്പു് വന്നുപോയി.

വന്ദ്യമാതാവു് ഒരിക്കൽ പാദചാരിയായി ജയരാംവാടിയിൽനിന്നു് കൽക്കട്ടയ്ക്കു് പോകുമ്പോൾ ഒരു തസ്കരന്റെ കയ്യിൽ അകപ്പെട്ടു. അയാളെ മാതാവു് ''അച്ഛാ'' എന്നു് എത്രയും

ആത്മാൎത്ഥതയോടെ സംബോധന ചെയ്യപ്പോഠം യഥാൎത്ഥപിതൃസ്നേഹം ഉടൻതന്നെ അയാളിൽ ഉണ്ടായി. ഇങ്ങനെ മഹാത്മാക്കാം അവരുടെ മനഃസ്ഥിതി മററുള്ളവരിൽ ഉത്തേജിപ്പിക്കുന്നു.

ഒരു ദിവസം ഗംഗാധർമഹാരാജ് ഉദ്ബോധൻ ഓഫീസ്സിൽ വന്നു. എല്ലാവരും അദ്ദേഹത്തിനോട് നിബ്ബന്ധം തുടങ്ങി; ''മഹാരാജ്, ഞങ്ങാംക്ക് രസഗ്ഗുള വാങ്ങിത്തരണം.'' അദ്ദേഹം പറഞ്ഞു.''എൻെറ കയ്യിൽ പണം എവിടെ? എനിക്ക് എങ്ങനെ നിങ്ങളെ രസഗ്ഗുള തീററാൻ കഴിയും ?'' പക്ഷേ പണം അരയിൽ അദ്ദേഹത്തിൻെറ മുണ്ടിൽ ഒളിച്ചുവെച്ചിരിക്കുന്നു എന്ന് അവിടെ ഉണ്ടായിരുന്ന കുട്ടികളിൽ ഒരാംക്ക് അറിയാമായിരുന്നു. അയാം അദ്ദേഹത്തിൻെറ അരയിൽ കൈ വെച്ച് ആ പണത്തിൽ തൊട്ടു. ഇതു കണ്ട് സ്വാമി ആ കുട്ടിയെ അടുത്ത മുറിയിൽ ഇരുന്നിരുന്ന ശാരദാനന്ദസ്വാമി (അന്നത്തെ ഉദ്ബോധൻ ഓഫീസ്സിലെ മേധാവി)യുടെ അടുത്തേയ്ക്കു പിടിച്ചു കൊണ്ടുപോയി അദ്ദേഹത്തോടു പറഞ്ഞു. ''ഇതു നോക്കു. നിങ്ങളുടെ കുട്ടികളെ നിങ്ങാം എങ്ങനെയാണ് പരിശീലിപ്പിച്ചിരിക്കുന്നതു്. മിക്കവാറും ഒരു ബലപ്രയോഗംതന്നെ നടത്തി എന്നിൽനിന്നും ഒരു രസഗ്ഗുളവിരുന്ന് തട്ടിയെടുക്കാൻ അവർ ആഗ്രഹിക്കുന്നു.'' അതിന് മറുപടിയായി സ്വാമി ശാരദാനന്ദജി പറഞ്ഞു. ''വളരെ നന്ന് _'അവക്ക് ആഗ്രഹമുണ്ടെങ്കിൽ നിങ്ങാം അവരെ തൃപ്തിപ്പെടുത്താത്തതെന്തു് ?'' ഗംഗാധർ മഹാരാജ് ആവേശത്തോടെ പറഞ്ഞു. ''നിങ്ങളും അവരുടെ ഭാഗം പിടിക്കയാണ്.'' വാസ്തവത്തിൽ ഗംഗാധർമഹാരാജ് ഈ കുട്ടികാംക്ക് മധുരപദാൎത്ഥങ്ങാം വാങ്ങികൊടുക്കാനാണ് ആ പണം കൊണ്ടുവന്നിരുന്നതു്. ഇങ്ങനെ നടിച്ചതു് ഞങ്ങളുമായി കുറച്ചു നേരമ്പോക്കിനായിട്ടുമാത്രം. അദ്ദേഹത്തിൻെറ അഭിനയത്തിന് അനുയോജ്യമായി ഞങ്ങളും പ്രവൎത്തിച്ചതു് അദ്ദേഹത്തിന് വളരെ സന്തോഷമായി.

വിവേകാനന്ദസ്വാമിയോടു സ്വാമിക്കുണ്ടായിരുന്ന അഗാധമായ സ്നേഹവും ഭക്തിയും വിശദമായി കാണിക്കുന്ന ഒന്നുരണ്ട് സംഭവങ്ങാം ഞാൻ ഇനി പറയാം. ഞാൻ അദ്വൈതാശ്രമത്തിൽ താമസിച്ചിരുന്ന കാലത്തു് ഒരിക്കൽ ഗംഗാധർമഹാരാജ് കുറച്ചു നാളത്തേയ്ക്കു് പുണിതായിലെ റാണിയുടെ കൽക്കട്ടയിലുള്ള വസതിയിൽ താമസിച്ചിരുന്നു. ഈ റാണിയുടെ പൌത്രന്മാർ ശാരദാനന്ദസ്വാമിയുടെ ശിഷ്യന്മാരായിരുന്നു. അദ്വൈതാശ്രമത്തിൽ ഒന്നുരണ്ടു ദിവസം താമസിച്ചിരുന്ന ഒരു ഭക്തൻ കുറച്ചു പണം ചിലവാക്കി ആശ്രമവാസികാംക്ക് ഉച്ചഭക്ഷണത്തോടുകൂടി രസഗ്ഗുളയും ഇളനീരും കൊടുത്തു. ഞങ്ങളുടെ ആഹാരം കഴിഞ്ഞ ഉടനെ ഉദ്ബോധനിൽനിന്നും ഒരു സന്ന്യാസി അവിടെ വന്നു. മധുരപദാൎത്ഥങ്ങളുടേയും ഇളനീരിൻേറയും ഒരു പങ്ക് അദ്ദേഹത്തിനും കിട്ടി. കുറച്ചുകഴിഞ്ഞു് ഇദ്ദേഹം ഗംഗാധർമഹാരാജിനെ കണ്ട് അദ്ദേഹത്തിനോട് പറഞ്ഞു. ''മഹാരാജ് ഇന്ന് അദ്വൈതാശ്രമത്തിൽ ഒരു പൊടിപൊടിപ്പൻ സദ്യ ഉണ്ടായിരുന്നു. ധാരാളം രസഗ്ഗുള ഉണ്ടായിരുന്നു. ഇളനീരുകളുടെ കായ്യം എന്തു പറയട്ടെ.'' പിന്നെ അദ്ദേഹം ഇത്രയുംകൂടെ ചേൎത്തു. ''അങ്ങ് ഇവിടെ ഉണ്ടു. അദ്വൈതാശ്രമത്തിൽ ഇത്ര വലിയ സദ്യ ഉണ്ടായിട്ട് അവർ അങ്ങയെ ക്ഷണിച്ചില്ലല്ലോ.''

ഇതു കേട്ട് സ്വാമി ഒരു ചെറിയ കുട്ടിയെപ്പോലെ പറഞ്ഞു: ''അതിശയം! ഞാൻ ഇത്ര അടുത്താണ്. എന്നിട്ടും പ്രഭു എന്നെ ക്ഷണിച്ചില്ല അല്ലേ. അയാം വരട്ടെ.'' സന്ന്യാസി തിരിച്ചുവന്ന് എന്നോടു പറഞ്ഞു. ''അങ്ങ് ചെയ്ത ഒരു വലിയ അപരാധം ഞാൻ സ്വാമിജിയോടു പറഞ്ഞിട്ടുണ്ട്. അങ്ങ് അദ്ദേഹത്തെ ഈ പ്രാവശ്യം കാണുമ്പോഠം നേരമ്പോക്കുകാണാം.''

കുറച്ചു ദിവസങ്ങാം കഴിഞ്ഞു് ഞാൻ ഗംഗാധർമഹാരാജിനെ കാണാൻ പോയി. അദ്ദേഹത്തെ വന്ദിച്ചശേഷം ഞാൻ അദ്ദേഹത്തിൻെറ കാല്ക്കലിരുന്നു. പുൺതിയായിലെ റാണിയുടെ പൌത്രന്മാരും ഒന്നുരണ്ടു സന്ന്യാസിമാരും ആ കൂട്ടത്തിൽ എനിക്കെതിരായി റിപ്പോർട്ടു് ചെയ്ത് അദ്ദേഹവും എന്താ സംഭവിക്കാൻ പോകുന്നതു് എന്നുള്ള ഉത്ക്കണ്ഠയോടുകൂടി എല്ലാവരും അവിടെ ഇരുന്നു. ഒരക്ഷരംപോലും സംസാരിക്കാതെ ഗംഗാധർമഹാരാജ് വളരെ ഗൌരവമായി ഇരുന്നു. ഞാനും മിണ്ടാതിരുന്നു.

കുറച്ചു കഴിഞ്ഞു ചൂണ്ടുവിരൽ എൻെറ നേക്ക് ചൂണ്ടിക്കൊണ്ടു് അദ്ദേഹം പറഞ്ഞു.

'എനിക്ക്. നിങ്ങളിൽ ചില കുററാരോപണങ്ങൾ ചെയ്യാനുണ്ട്.' 'എനിക്ക് അങ്ങയില്ലം.' എന്നു ഞാൻ ഉത്തരം പറഞ്ഞു.

''നിങ്ങൾക്ക് എന്തു കുററമാണ എന്നിൽ ആരോപിക്കുവാൻ?.''

''ആദ്യം ദയവുചെയ്തു് അങ്ങേയ്ക്കു് പറയാനുള്ളതു് എന്നോടു പറഞ്ഞാലും.''

''കുററപത്രം നോക്കിയശേഷം എനിക്കു് പറയാനുള്ളതു് ഞാൻ പറയാം.''

''എന്നാൽ ഒരു ജഡ്ജിയെ നിശ്ചയിക്കുക.'' എന്നു ഗംഗാധർമഹാരാജ് ഒരു കുട്ടിയെപ്പോലെ പറഞ്ഞു.

''അങ്ങുതന്നെ ആയിരിക്കും ഏററവും നല്ല ജഡ്ജി.''

''ഞാൻ നിങ്ങളിൽ കുററാരോപണം ചെയ്തിരിക്കുമ്പോൾ ഞാൻ ജഡ്ജി ആകുന്നതെങ്ങനെ?''

''ഇവിടെ ഉള്ളവരെക്കാൾ എനിക്കു് അങ്ങയെയാണു് വിശ്വാസം.''

''ശരി. എന്നാൽ അങ്ങനെ ആകട്ടെ.''

പിന്നീടു് അദ്ദേഹം പറഞ്ഞു. ''നിങ്ങൾ ഒരു വലിയ സദ്യ നടത്തി. എൻെറ താമസം വളരെ അടുത്താണുതാനും. എന്നിട്ടും എന്നെ ക്ഷണിക്കാൻ കൂട്ടാക്കിയില്ല.'' ''വാസ്തവത്തിൽ അതു് വലിയ സദ്യയൊന്നുമായിരുന്നില്ല.'' എന്നു ഞാൻ പറഞ്ഞു. പിന്നീടു് കാര്യങ്ങൾ എല്ലാം വിസ്തരിച്ചു. ഞാൻ അദ്ദേഹത്തോടു പറഞ്ഞു. അവസാനമായി ഇതുകൂടെ ഞാൻ ചേർത്തു. ''ഇവിടെ നില്ക്കുന്ന ഈ സന്ന്യാസി ഒരുകാര്യവും ഇല്ലാതെ എന്നെപ്പററി മോശമായി അങ്ങയോടു റിപ്പോർട്ടു ചെയ്തു. വാസ്തവത്തിൽ എന്തു സംഭവിച്ചു എന്നു് എന്നോടു് അന്വേഷിച്ചറിയാതെ അങ്ങു് എന്നെപ്പററി പരാതി പുറപ്പെടുവിക്കയും ചെയ്തു. 'ആരെങ്കിലും തെററു് ചെയ്തിട്ടുണ്ടെങ്കിൽ അയാളെ വിളിച്ചു് അതിനെപ്പററി സംസാരിക്കുക. മററാരോടും ഒന്നും പറയരുതു്.' എന്നു സ്വാമിജി പറഞ്ഞിട്ടുണ്ടു്. പക്ഷേ, മഹാരാജ്, അങ്ങു് ഇതിനു് വ്യത്യാസമായാണു് പ്രവർത്തിച്ചിരിക്കുന്നതു്.''

ഞാൻ സ്വാമിജിയെപ്പററി പ്രസ്താവിച്ച നിമിഷംതന്നെ മഹരാജ് സംശയലേശംകൂടാതെ പറഞ്ഞു. ''നിങ്ങൾ പറഞ്ഞതു് ശരിയാണു്, തെററു് എൻേറതാണു്.'' ഇത്രയും പറഞ്ഞിട്ടു് കുററാരോപണം ചെയ്ത സന്ന്യാസിയെ ചൂണ്ടിക്കാട്ടിക്കൊണ്ടു് ''ഈ കോലാഹലങ്ങളെല്ലാം ഈ മനുഷ്യനാണു് ഉണ്ടാക്കിയതു്.'' എന്നു പറഞ്ഞു ചിരിക്കാൻ തുടങ്ങി.

ഈ സംഭവത്തിൽ രണ്ടു കാര്യങ്ങൾ പ്രത്യേകം ശ്രദ്ധേയമാണു്. ഒന്നു മഹരാജിനു് സ്വാമിജിയോടുള്ള ഭക്ത്യാദരങ്ങളുടെ പരിപൂർണ്ണത. രണ്ടാമതു് അദ്ദേഹത്തിൽ പ്രത്യക്ഷമാകുന്ന ഒരു മഹാശയൻെറ ലക്ഷണം – എന്നെപ്പോലുള്ള ഒരു ഇളയ സഹോദരനോടു തെററു് സമ്മതിക്കുക എന്നുള്ളതു്. ഞങ്ങളിൽ ആരും തന്നെ അങ്ങനെ ചെയ്യുകയില്ലായിരുന്നു.

ഞാൻ അദ്ദേഹത്തോടു് പിന്നീടു പറഞ്ഞു. ''മഹാരാജ്! ഞാൻ കേസ്സിൽ ജയിച്ചിരിക്കുന്നു. ഇനി എനിക്കു് അങ്ങയിൽനിന്നും നഷ്ടപരിഹാരം ആവശ്യപ്പെടേണ്ടതുണ്ടു്.''

''ശരി. നഷ്ടപരിഹാരമായി എന്താണു് നിനക്കു വേണ്ടതു്? പറയൂ.''

''അദ്വൈതാശ്രമം ഒരു ദിവസം അങ്ങു് സന്ദർശിക്കണം. അവിടെ ഉച്ചഭക്ഷണം കഴിക്കണം. കുറച്ചു വിശ്രമിക്കണം. പിന്നെ ഉച്ചതിരിഞ്ഞു് ചായ കുടിച്ചശേഷം സന്ധ്യയ്ക്കുമുമ്പു് തിരിച്ചുപോകാം.'' ''ശരി. ഞാൻ വരാം.'' എന്നു മഹാരാജ് സമ്മതിച്ചു.

ഇതനുസരിച്ചു് ഒരു ദിവസം രാവിലെ അദ്ദേഹം ആശ്രമത്തിൽ വന്നു. കുറച്ചു നേരം അവിടെ ഇരുന്നു. പക്ഷേ ഉച്ചഭക്ഷണം കഴിഞ്ഞ ഉടനെ അദ്ദേഹം പറഞ്ഞു. ''ഞാൻ ഇപ്പോൾ പോകുന്നു.'' വേനൽക്കാലം ആയിരുന്നു. ഇപ്പോൾ ഉള്ളതുപോലെ അക്കാലങ്ങളിൽ ടാക്സികൾ ഇല്ലായിരുന്നു. വെല്ലിങ്ങ്ടൺ ലൈയിൻ മുതൽ ശ്യാംബസാർവരെയുള്ള ദൂരം മുഴുവൻ അദ്ദേഹം കുതിരവണ്ടിയിൽ പോകേണ്ടിവരുമായിരുന്നു. ഈ പൊരിയുന്ന വെയിലിൽ ഇതു് അദ്ദേഹത്തിനു് അതിദുഃസ്സഹമാണെന്നു് ബോധമുള്ള ഞാൻ പറഞ്ഞു. ''മഹാരാജ്, ഉച്ചതിരിഞ്ഞു് ചായ കുടിച്ചശേഷം സന്ധ്യയോടുകൂടി തിരിച്ചു പോകാമെന്നായിരുന്നല്ലൊ കരാറു്! ഇപ്പോൾ തീർച്ചയായിട്ടും പോകാൻ പാടില്ല.''

''ഇല്ല, എനിക്കു് ഇപ്പോഠംതന്നെ പോകണം,'' എന്നദ്ദേഹം.

അദ്ദേഹത്തിനെ കുറേ നേരംകൂടെ അവിടെ ഇരുത്താൻ എന്തെങ്കിലും ഞാൻ പറഞ്ഞേ തീരു എന്നു് എനിക്കു തോന്നി. ''മഹാരാജ് ! കുറച്ചു നേരംകൂടെ താമസിക്കാൻ കനിയുക. ഇതിനു മുമ്പു് ഒരിക്കലും ആസ്വദിച്ചിട്ടില്ലാത്ത ഒരു പുതിയ വസ്തു അങ്ങേയ്ക്കു് കഴിക്കാൻ തരാം.''

കുട്ടി, ഏതു പുതിയ വസ്തുവാണു് എനിക്കു് ആഹാരമായി തനിക്കു് തരാൻ കഴിയുക ? എത്രയോ രാജാക്കന്മാരുടേയും ധനികന്മാരുടേയും അതിഥി ആയിരുന്നിട്ടുണ്ടു് ഞാൻ. പല പല രാജ്യങ്ങളിൽ സഞ്ചരിച്ചു നാനാതരത്തിലുള്ള ആഹാരങ്ങഠം ഞാൻ കഴിച്ചിട്ടുണ്ടു്. എനിക്കു് കുടിക്കാനോ കഴിക്കാനോ ഏതു പുതിയ വസ്തുവാണു് തനിക്കു് തരാൻ സാധിക്കുക ?'' ''എന്തു പറഞ്ഞാലും ശരി, ഞാൻ അങ്ങേയ്ക്കു തരാൻ പോകുന്ന വസ്തു തീർച്ചയായും അങ്ങു് ഇതിനു മുമ്പു് ആസ്വദിച്ചിട്ടില്ലതന്നെ.'' ''ശരി, താൻ എനിക്കു് എന്താ തരാൻ പോകുന്നതു് എന്നു നോക്കട്ടെ.ഞാൻ താമസിക്കാം.''

ഒന്നുമില്ലെങ്കിലും ഈ കൊടുംവെയിലത്തുള്ള യാത്രയിൽനിന്നും അദ്ദേഹത്തെ തടയാമല്ലൊ എന്നു വിചാരിച്ചു് എനിക്കു് വലിയ ആശ്വാസം തോന്നി.

മണി നാലടിച്ചു ഉടനെതന്നെ മഹാരാജ് എന്നെ വിളിച്ചു ചോദിച്ചു. ''താൻ പറഞ്ഞിരുന്ന ആ പുതിയ വസ്തു എവിടെ ? വേഗം കൊണ്ടുവരൂ.''

അദ്ദേഹം വിശ്രമത്തിനു് പോയശേഷം ഞാൻ കുറച്ചു കോഫി ഉണ്ടാക്കി തണുപ്പിക്കാൻ ഐസ്സിൽ വെച്ചിരുന്നു. അക്കാലത്തു കൽക്കത്തയിൽ കോഫിഹൌസോ ഫ്രിഡ്ജോ ഉണ്ടായിരുന്നില്ല. ആ തണുത്ത കോഫി ഒരു ഗ്ലാസ്സിൽ ഞാൻ അദ്ദേഹത്തിനു് കൊടുത്തു. അതു കഴിച്ചു വളരെ സന്പ്രീതനായി അദ്ദേഹം പറഞ്ഞു. ''സത്യംതന്നെ ഇതിനുമുമ്പു് ഒരിക്കലും ഇങ്ങനെ ഒരു വസ്തു ഞാൻ ആസ്വദിച്ചിട്ടില്ല.''

മറെറാരു സംഭവം. ഒരിക്കൽ ഗംഗാധർ മഹാരാജ് സർഗാച്ചിയിൽനിന്നു് കൽക്കട്ടയിൽ വന്നു അവിടെയുള്ള ഒരു ഭക്തന്റെ വീട്ടിൽ താമസിക്കയായിരുന്നു. എത്രയും ശ്രദ്ധയോടെ അദ്ദേഹത്തിന്റെ സുഖസൌകര്യങ്ങഠംക്കു വേണ്ട സാധനങ്ങളെക്കൊണ്ടു് സജ്ജീകൃതമായ ഒരു മുറി ആ കുടുംബം അദ്ദേഹത്തിനു് തയ്യാറാക്കിയിരുന്നു. അദ്ദേഹത്തിനെക്കാണാൻ ഞങ്ങഠം അവിടെ പോയി. ഒരു ചെറിയ കുട്ടിയെപ്പോലെ അദ്ദേഹം ഞങ്ങളോടു സംസാരിക്കാൻ തുടങ്ങി. ''നോക്കൂ എത്ര ശ്രദ്ധയോടുകൂടിയാണു് അവർ എന്നെ ഇവിടെ പാർപ്പിച്ചിരിക്കുന്നതു്. നിങ്ങഠംക്കു് എന്നെ ഇങ്ങനെ ബേലൂർമഠത്തിൽ താമസിപ്പിക്കുവാൻ സാധിക്കുമോ ?''

''ഈ വീടിനെ ബേലൂർമഠവുമായി എങ്ങനെ സാദൃശ്യപ്പെടുത്താം ? ഒരു ധനികന്റെ വീടാണിതു്. ബേലൂർമഠം ഭിക്ഷുക്കളായ സന്ന്യാസിമാരുടെ വാസസ്ഥലവും. അങ്ങയെ ഈ വിധത്തിൽ മഠത്തിൽ താമസിപ്പിക്കാൻ എങ്ങനെ ഞങ്ങഠംക്കു് സാധിക്കും ? പക്ഷേ ഈ തുലനത്തിൽ വളരെ പ്രാധാന്യമുള്ള ഒരു വാദമുഖമുണ്ടു്. മഠം സ്വാമിജിയുടെ വാസസ്ഥലം. സ്വാമിജി അവിടെ താമസിച്ചിരുന്നു.''

ഇത്രയും ഞാൻ പറഞ്ഞ ഉടനെ സ്വാമി അഭിപ്രായപ്പെട്ടു ''നിങ്ങഠം പറഞ്ഞതു പരമാർത്ഥം. നാളെ രാവിലെ ഞാൻ മഠത്തിൽ പോകും. തീർച്ച.'' ഉടനെതന്നെ സ്വാമി ആ ഭക്തനെ വിളിച്ചു പറഞ്ഞു. ''നാളെ രാവിലെ എനിക്കു് മഠത്തിലേക്കു പോകുന്നതിനുള്ള ഏർപ്പാടു ചെയ്യു.''

ആ ഭക്തനും ഞങ്ങളും സ്തംഭിച്ചുപോയി. ഒന്നോ രണ്ടോ ദിവസങ്ങഠംകൂടെയെങ്കിലും താമസിക്കാൻ ആ ഭക്തൻ വീണ്ടും വീണ്ടും അഭ്യർത്ഥിച്ചു. ഞങ്ങളും ആ അഭ്യർത്ഥനയിൽ ചേർന്നു. പക്ഷേ അദ്ദേഹം ഇതൊന്നും വകവെച്ചതേ ഇല്ല. അടുത്ത ദിവസം രാവിലെ മഠത്തിലേയ്ക്കു പോവുകയും ചെയ്തു.

ഗംഗാധർമഹാരാജിനു് ബംഗാളിഭാഷയോടും സംസ്കൃതത്തിനോടും അത്യധികം സ്നേഹമുണ്ടായിരുന്നു. ബംഗാളിഭാഷ സംസാരിക്കുമ്പോഠം ഇടക്കിടക്കു് ഇംഗ്ലീഷു് വാക്കുകഠം ഇടകലർത്തുക അദ്ദേഹത്തിനു് ഇഷ്ടമല്ലായിരുന്നു. അക്കാലത്തു് അദ്വൈതാശ്രമത്തിന്റെ പ്രസിദ്ധീകരണവകുപ്പിന്റെ ഒരു ശാഖ കോളേജ്

തെരുവിന്റെ മുകളിലെ നിലയിലുള്ള ഒരു മുറിയിലായിരുന്നു. ഒരു ദിവസം അദ്ദേഹം അവിടെ വന്നു പറഞ്ഞു. "നമുക്കു് പോയി ഖാദിസ്റ്റോർ കാണാം." ഖാദിസ്റ്റോർ ആൽബർട്ടുഹാളിന്റെ ചുവട്ടിൽ താഴത്തെ നിലയിലായിരുന്നു. ഞങ്ങൾ അദ്ദേഹത്തെ അവിടേയ്ക്കു് അനുഗമിച്ചു. അദ്ദേഹം ആ കട മുഴുവൻ നടന്നു നോക്കി. ആ സമയത്തു് സുപ്രസിദ്ധസയിൻറിസ്റ്റ് സർ, സി. പി. റായിയും അവിടെവരാൻ ഇടയായി. അപ്പോൾ അദ്ദേഹം ഇന്ത്യൻ കോൺഗ്രസ്സിനു വേണ്ടി ഖാദിപ്രചരണജോലി ചെയ്യുകയായിരുന്നു. ഖാദിസ്ഥാപനത്തിലെ ജോലിക്കാരോടു സംസാരിക്കുമ്പോൾ കൂടെക്കൂടെ ഇംഗ്ലീഷ്‌വാക്കുകൾ ഉപയോഗിച്ചിരുന്നു. ഗംഗാധർമഹാരാജ് കടയിലെ സാമാനങ്ങൾ നോക്കിക്കൊണ്ടിരുന്നപ്പോൾ അത്ര ശ്രദ്ധയോടെ അല്ലെങ്കിലും ഡോക്ടർ റോയി പറയുന്നതു കേൾക്കുന്നുണ്ടായിരുന്നു. കുറച്ചുനേരം ഇങ്ങനെ കേട്ടതിനുശേഷം മഹാരാജ് വളരെ നമ്രതയോടെ ഡോക്ടരോടു പറഞ്ഞു. 'ഡോക്ടർ റോയി, ദയവുചെയ്തു് അങ്ങയുടെ ഭാഷയും ഖദറാക്കണം.' (അതായതു് വിദേശവാക്കുകൾ കൂട്ടികലർത്താതെ) അശേഷം ഈർഷ്യ തോന്നാതെ ഡോക്ടർറോയി വിനീതസ്വരത്തിൽ പറഞ്ഞു. "സ്വാമിജി അങ്ങു പറഞ്ഞതു് എത്രയും ശരിയാണു്. ഞങ്ങൾ നിത്യവും കുട്ടികളെ ഇംഗ്ലീഷിൽ പഠിപ്പിക്കുന്നു. അതുകൊണ്ടു ബംഗാളി സംസാരിക്കുമ്പോൾ ഇംഗ്ലീഷ്‌വാക്കുകൾ ഉപയോഗിക്കുന്ന ശീലം ഞങ്ങളിൽ വളൎന്നുവന്നിരിക്കുന്നു."

ഗംഗാധർമഹാരാജ് ഒരു കുട്ടിയെപ്പോലെ ഞങ്ങളുമായി അടുത്തു പെരുമാറും. അതുകൊണ്ടാണു് കളിത്തോഴരെപ്പോലെ അദ്ദേഹത്തോടു ഞങ്ങൾക്കു് പെരുമാറാൻ കഴിഞ്ഞതു്. ചന്ദ്രബിംബം വെള്ളത്തിൽ പ്രകാശിക്കുമ്പോൾ മത്സ്യങ്ങൾ ചന്ദ്രബിംബം അവയിൽ ഒന്നാണെന്നു കരുതി ആ പ്രതിച്ഛായയുമായി കളിക്കുന്നു. ചന്ദ്രന്റെ യഥാൎത്ഥസ്ഥാനം അവയ്ക്കു് അറിഞ്ഞുകൂടാ.

---

# വില്വമംഗലം

**കെ. കേശവൻനായർ**

ദക്ഷിണേന്ത്യയിൽ കൃഷ്ണവീണാനദിയുടെ തീരത്തുള്ള ഒരു ഗ്രാമത്തിൽ രാമദാസൻ എന്നു പേരുള്ള ഈശ്വരഭക്തനായ ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ പുത്രനായിരുന്നു വില്വമംഗലം. പുത്രനെ ചെറുപ്പത്തിൽ ധൎമ്മശാസ്ത്രങ്ങളഭ്യസിപ്പിച്ചു് നല്ല ഒരു ജീവിതം നയിക്കുവാൻ വേണ്ട പരിശീലനം പിതാവു് നൽകി. അതുകൊണ്ടു് വില്വമംഗലം ശാന്തനും ശിഷ്ടനും ശ്രദ്ധാലുവുമായി വളൎന്നുവന്നു. അങ്ങനെയിരിക്കെ, ഭാഗ്യക്കേടുകൊണ്ടെന്നു പറയട്ടെ, വില്വമംഗലത്തിന്റെ അച്ഛനമ്മമാർ മരിച്ചുപോയി. സാമ്പത്തികമായി ഉയൎന്ന നിലയിലുള്ളതായിരുന്നു വില്വമംഗലത്തിന്റെ കുടുംബം. അദ്ദേഹം ആ കുടുംബത്തിന്റെ നേതാവായി. അതോടെ അദ്ദേഹത്തിനു് ദുഃസ്വഭാവികളായ കുറെ കൂട്ടുകാരും ഉണ്ടായി.

യൌവനം ധനസമ്പത്തിഃ പ്രഭുത്വമവിവേകിതാ
ഏകൈകമപ്യനൎത്ഥായ കിമു യത്ര ചതുഷ്ടയം.

യൌവനം, സമ്പത്തു്, പ്രഭുത്വം, അജ്ഞത ഇവയിൽ ഓരോന്നും അനൎത്ഥത്തിനു് കാരണമാണു്. നാലുംകൂടി ഒരാളിൽ ഒത്തുചേൎന്നാൽ പിന്നെ പറയാനുണ്ടോ ?

വില്വമംഗലത്തിനു് ധാരാളം ധനമുണ്ടു്. വീട്ടിൽ ഉടയവനായി മറെറാരാളില്ല. പുതുയൌവനത്തിന്റെ ചോരത്തിളപ്പു്. ദുർനടപ്പുകാരായ സ്നേഹിതന്മാരും കൂടിയായപ്പോൾ അവിവേകം നേതാവായി. ക്രമത്തിൽ വില്വമംഗലത്തിന്റെ മനസ്സു് ദോഷങ്ങളുടെ വിളനിലമായി.

ഒരു ദിവസം ഗ്രാമത്തിലൊരിടത്തു് ചിന്താമണി എന്ന ഒരു വേശ്യയുടെ നൃത്തമുണ്ടാ

യിരുന്നു. രസികന്മാരായ ചെറുപ്പക്കാർ അങ്ങോട്ടു കുതിച്ചു. വില്വമംഗലവും അവരോടൊത്തു് അവിടെ എത്തി. വേശ്യയെ കണ്ടമാത്രയിൽ വില്വമംഗലത്തിന്റെ മനസ്സ് ചഞ്ചലമായി. വിവേകശൂന്യത സഹായത്തിനെത്തി. വില്വമംഗലം അവളിൽ മുഴുകി. ആകൎഷകവും സുന്ദരവുമായ ആ രൂപത്തിനു മുമ്പിൽ അദ്ദേഹം തന്റെ സർവസ്വവും കാഴ്ചവെച്ചു. ശരീരം, മനസ്സ്, ധനം, കുലം, മാനം, മൎയ്യാദ, ധൎമ്മം എല്ലാം അദ്ദേഹം കൈവെടിഞ്ഞു. ആ ബ്രാഹ്മണയുവാവു് പൂൎണ്ണമായും അധഃപതിച്ചു. ഊണിലും ഉറക്കത്തിലും ഇരിപ്പിലും നടപ്പിലും അദ്ദേഹത്തിനു് ആ വേശ്യയെക്കുറിച്ചുള്ള ചിന്ത മാത്രമേ ഉണ്ടായിരുന്നുള്ളു. അല്പകാലത്തെ ദുഃസംഗത്തിന്റെ പരിണാമമാണിതു്. വേശ്യാനൃത്തം സംഘടിപ്പിക്കുന്ന രസികന്മാരേ, എത്രയെത്ര ജനങ്ങളെ അധഃപതിപ്പിച്ചുണ്ടാകുന്ന പാപഭാണ്ഡമാണു് നിങ്ങൾ ശിരസ്സിൽ ചുമക്കുന്നതെന്നു് അല്പമൊന്നു് ആലോചിച്ചു നോക്കുവിൻ.

പിതാവിന്റെ ശ്രാദ്ധദിനമാണു്. അതുകൊണ്ടന്നു് വില്വമംഗലം ചിന്താമണിയുടെ വീട്ടിൽ പോയില്ല. ശ്രാദ്ധത്തിന്റെ ഒരുക്കങ്ങൾ നടക്കുകയാണു്. പുരോഹിതൻ ശ്രാദ്ധമന്ത്രങ്ങൾ ചൊല്ലിക്കൊടുക്കുന്നു. എന്നാൽ വില്വമംഗലത്തിന്റെ ഹൃദയം ചിന്താമണിയിൽ മഗ്നമാണു്. അദ്ദേഹത്തിനു് മന്ത്രങ്ങൾ വേണ്ടപോലെ ചൊല്ലാൻ കഴിഞ്ഞില്ല. എങ്ങനെയോ ശ്രാദ്ധം കഴിച്ചുകൂട്ടി. വളരെ ബദ്ധപ്പാടോടെ ബ്രാഹ്മണസദ്യ നടത്തി. സമയം രാത്രിയായി. വില്വമംഗലത്തിനു് ഇരിക്കപ്പൊറുതിയില്ലാതായി. അദ്ദേഹം വേശ്യാഗൃഹത്തിലേയ്ക്കു പുറപ്പെട്ടു. ചിലർ ഉപദേശിച്ചു: ''സഹോദരാ, ഇന്നു് അച്ഛന്റെ ചാത്തമല്ലേ? വേശ്യാഗൃഹത്തിൽ പോകുന്നതു് ശരിയല്ല.''

എന്നാൽ ആർ കേൾക്കാനാണു്? അദ്ദേഹത്തിന്റെ ഹൃദയം കുറെനാളായി ധാൎമ്മികാധഃപതനത്തിൽ ആണ്ടിരിക്കയാണു്. അദ്ദേഹം കാൽനടയായി നദീതീരത്തെത്തി. അക്കരെയാണു് ചിന്താമണിയുടെ വീടു്. നദി കടക്കണം. ഈശ്വരന്റെ മായ അപാരംതന്നെ. കൊടുങ്കാറ്റു് ആഞ്ഞടിക്കുന്നു. ഒപ്പംതന്നെ ധാരമുറിയാത്ത പേമാരിയും. ഇരുണ്ട ആകാശം. ഭയങ്കരമായ ഇടിമുഴക്കം. കണ്ണഞ്ചിക്കുന്ന മിന്നൽപിണരുകൾ. നദിയിൽ ജലപ്രളയം. വഞ്ചിക്കാർ സംഭ്രാന്തരായി വഞ്ചികൾ കരയ്ക്കടുപ്പിച്ചു് കുറ്റികളിൽ ബന്ധിച്ചു് വിശ്രമത്തിന്നായി പോയിരിക്കുന്നു. എന്നാൽ ഈ പ്രതിബന്ധങ്ങളൊന്നും വില്വമംഗലത്തെ പിൻതിരിപ്പിച്ചില്ല. അദ്ദേഹം തന്നെ അക്കരെയെത്തിക്കാൻ വഞ്ചിക്കാരോടപേക്ഷിച്ചു. അവർ അപേക്ഷ നിരസിച്ചു. ആരുണ്ടു് മരണഭയമില്ലാത്തവരായി? ഇരട്ടി കൂലികൊടുക്കാമെന്നു് പറഞ്ഞു. എന്നിട്ടും അവർ ഇളകിയില്ല. സമയം വൈകുംതോറും വില്വമംഗലം കൂടുതലസ്വസ്ഥനായി. അവസാനം ഭവിഷ്യത്തുകളെപ്പറ്റി ചിന്തിക്കാതെ അക്ഷമനായ വില്വമംഗലം പുഴ നീന്തിക്കടക്കാൻ തീരുമാനിച്ചു. അദ്ദേഹം പുഴയിലേയ്ക്കു ചാടി. ''കാമാതുരാണാം ന ഭയം ന ലജ്ജാ'' കാമപീഡിതൎക്കു് ഭയവും ലജ്ജയും ഇല്ല. അതാ നദിയിൽ ഒരു ശവം ഒഴുകിവരുന്നു. വില്വമംഗലത്തിനു് ബുദ്ധി നശിച്ചിരുന്നു. അദ്ദേഹം അതൊരു പൊങ്ങുതടിയാണെന്നു ധരിച്ചു. അതിൽ പിടിച്ചു കയറി അദ്ദേഹം നദി തരണം ചെയ്തു. തന്റെ വസ്ത്രം അഴിഞ്ഞുപോയതു് അദ്ദേഹം അറിഞ്ഞിരുന്നില്ല. തികച്ചും ദിഗംബരനായിട്ടാണു് യാത്ര. ചുറ്റും അന്ധകാരം. ഒരിടത്തും മനുഷ്യഗന്ധംപോലുമില്ല. എന്നാൽ വില്വമംഗലം ഭ്രാന്തനെപ്പോലെ ഒന്നുമറിയാതെ യാത്ര തുടരുകയാണു്. കുറച്ചു ദൂരെയാണു് ചിന്താമണിയുടെ ഗൃഹം. അദ്ദേഹം തപ്പിത്തടഞ്ഞു് എങ്ങനെയോ അവിടെ എത്തിച്ചേൎന്നു. വീടിന്റെ കതകുകളെല്ലാം ബന്ധിച്ചിരുന്നു. ചാത്തമായതുകൊണ്ടു് വില്വമംഗലം അന്നു് വരില്ലെന്നു് കരുതി ചിന്താമണി.

വില്വമംഗലം പുറത്തുനിന്നുറക്കെ വിളിച്ചു. എന്നാൽ കാറ്റും മഴയുംമൂലം വിളി അകത്തേയ്ക്കു കേട്ടില്ല. വില്വമംഗലം ചാഞ്ഞും ചെരിഞ്ഞും നോക്കി. മിന്നലിന്റെ പ്രകാശത്തിൽ ചുമരിൽ കയറുപോലെ എന്തോ തൂങ്ങിക്കിടക്കുന്നതു കണ്ടു. ഉടൻ അതിൽപിടിച്ചുതൂങ്ങി ചുമരിന്റെ മുകളിൽ കയറി അകത്തേയ്ക്കു ചാടി. അദ്ദേഹം ഉറങ്ങിക്കിടക്കുന്ന ചിന്താമണിയെ ഉണൎത്തി. ഈ സമയത്തു് വില്വമംഗലത്തെ കണ്ടപ്പോൾ അവൾ സ്തംഭിച്ചുനിന്നുപോയി. അദ്ദേഹത്തി

ന്റെ നഗ്നശരീരത്തിൽനിന്നും വെള്ളത്തുള്ളികൾ ഇററിററു വീഴുന്നു. അസഹ്യമായ ദുർഗ്ഗന്ധം അവിടമെങ്ങും വ്യാപിച്ചു. അവൾ ചോദിച്ചു: ''നിങ്ങൾ അർദ്ധരാത്രി ഈ കൂരിരുട്ടത്തു് നദി കടന്നു് അടച്ചുപൂട്ടിയ ഈ വീടിനുള്ളിൽ എങ്ങനെ എത്തിച്ചേർന്നു ?''

തടിയിൽ കയറി നദി കടന്നതും കയറിന്റെ സഹായത്താൽ ചുമർ ചാടി അകത്തു വന്നതുമെല്ലാം വില്വമംഗലം വിസ്തരിച്ചു പറഞ്ഞു. മഴ തോർന്നിരുന്നു. ചിന്താമണി വിളക്കെടുത്തു് പുറത്തുവന്നു. അതാ ചുമരിൽ ഭയങ്കരമായ കാളസർപ്പം തൂങ്ങിക്കിടക്കുന്നു. നദീതീരത്തു പോയി നോക്കിയപ്പോൾ അവിടെ ഒരു ശവം അണഞ്ഞു കിടക്കുന്നതും കണ്ടു. ഈ കാഴ്ചകളെല്ലാം കണ്ടു് വില്വമംഗലം ഞെട്ടി വിറച്ചു. ചിന്താമണി നിന്ദാസ്വരത്തിൽ പറഞ്ഞു: ''കഷ്ടം ! നിങ്ങൾ ഒരു ബ്രാഹ്മണൻ ? ഇന്നു നിങ്ങളുടെ അച്ഛന്റെ ശ്രാദ്ധം. അസ്ഥി മാംസാദികൾകൊണ്ടു നിർമ്മിച്ച ഒരു പാവയെ മോഹിച്ചു് ഭയങ്കരമായ ഈ രാത്രിയിൽ ശവത്തിന്റേയും സർപ്പത്തിന്റേയും ശരീരത്തിൽ ആഞ്ഞുപുൽകി നിങ്ങൾ ഇവിടെ എത്തിച്ചേർന്നു. കഷ്ടം നിങ്ങൾ സ്വധർമ്മം വിസ്മരിച്ചു. അങ്ങിന്നു് ഏതൊന്നിനെ ജീവിതത്തിന്റെ പരമലക്ഷ്യമായിക്കരുതി ഈവിധം ഭ്രാന്തനായിത്തീർന്നിരിക്കുന്നുവോ ആ സൌന്ദര്യധാമത്തിനും ഒരിക്കൽ അങ്ങു കൺമുമ്പിൽക്കാണുന്ന ഈ ശവത്തിന്റെ പരിണാമംതന്നെ തീർച്ചയായും സംഭവിക്കും. കഷ്ടം ! അങ്ങയുടെ പ്രവൃത്തി ഏററവും നിന്ദ്യമായിരിക്കുന്നു. ആ മേഘശ്യാമളനായ ബാലഗോപാലന്റെ രൂപത്തിൽ അങ്ങേയ്ക്കീവിധം ആസക്തിയുണ്ടായിരുന്നെങ്കിൽ — തീർച്ചയായും അങ്ങു് ജീവിതലക്ഷ്യത്തെ പ്രാപിച്ചു് കൃതാർത്ഥനാകുമായിരുന്നു.''

വേശ്യയുടെ വാക്കു് തികച്ചും ഫലിച്ചു. വില്വമംഗലം നിശ്ശബ്ദനായി ചിന്തയിൽ മുഴുകി. ബാല്യകാലത്തെ ഓർമ്മകൾ അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഉണർന്നുവന്നു. പിതാവിന്റെ ഭക്തിഭാവവും അദ്ദേഹത്തിന്റെ ധർമ്മതല്പരതയും വില്വമംഗലത്തിന്റെ കൺമുമ്പിൽ പ്രത്യക്ഷമായി. അദ്ദേഹത്തിന്റെ ഹൃദയതന്ത്രി പുതിയ സ്വരം ആലപിക്കാൻ തുടങ്ങി. വിവേകാഗ്നി ആളിക്കത്തി. ഈശ്വരപ്രേമത്തിന്റെ സമുദ്രം തിരയടിച്ചു. ആ പ്രേമപ്രവാഹം കരകവിഞ്ഞു് മിഴികളിലൂടെ ധാരധാരയായൊഴുകാൻ തുടങ്ങി. വില്വമംഗലം ചിന്താമണിയുടെ കാൽ പിടിച്ചു പറഞ്ഞു: ''അമ്മേ, ഭവതി ഇന്നെനിക്കു് ദിവ്യദൃഷ്ടി പ്രദാനം ചെയ്തു് എന്നെ കൃതാർത്ഥനാക്കി.'' അദ്ദേഹം ചിന്താമണിയെ തന്റെ ഗുരുവായി സങ്കല്പിച്ചു് നമസ്കരിച്ചു; ആ നിമിഷംതന്നെ ഈശ്വരചിന്തയിൽ മുഴുകി ഭ്രാന്തനെപ്പോലെ ചിന്താമണിയുടെ വീടുവിട്ടിറങ്ങി. അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒരു പ്രധാനപരിവർത്തനഘട്ടമായിരുന്നു അതു്.

അദ്ദേഹം ഗോപികാരമണനെത്തേടി അങ്ങുമിങ്ങും അലഞ്ഞുനടന്നു. ഒരു ദിവസം വഴിയിൽവെച്ചു് അദ്ദേഹം സുന്ദരിയായ ഒരു സ്ത്രീയെ കണ്ടു. പൂർവ്വസംസ്കാരം പൂർണ്ണമായി അ[illegible]ഹത്തെ വിട്ടുപിരിഞ്ഞിരുന്നില്ല. യുവതി [illegible] കണ്ടമാത്രയിൽ അദ്ദേഹത്തിന്റെ നേത്ര[illegible]ൾ ചഞ്ചലമായി. കണ്ണുകളുടെ പുറകെ [illegible]സ്സും ചലിച്ചു. ഗീതയിൽ ഭഗവാൻ ഇങ്ങ[illegible] പറഞ്ഞിരിക്കുന്നു.

''യതതോ ഹ്യപി കൌന്തേയ പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി ഹരന്തി പ്രസഭം മനഃ''

പരിശ്രമശീലനും ബുദ്ധിമാനുമായ ഒരാളുടെ മനസ്സിനെപ്പോലും ചഞ്ചലസ്വഭാവങ്ങളായ ഇന്ദ്രിയങ്ങൾ ഹരിക്കുന്നു.

അങ്ങനെ വില്വമംഗലം വീണ്ടും മുഗ്ദ്ധനായി. ഈശ്വരനെ മറന്നു് അദ്ദേഹം പാററയെപ്പോലെ വിഷയാഗ്നിയുടെ നേർക്കു പാഞ്ഞു. വില്വമംഗലം യുവതിയുടെ പുറകെ അവളുടെ വീട്ടിൽ ചെന്നുചേർന്നു. യുവതി വീടിനുള്ളിലേയ്ക്കു് പ്രവേശിച്ചു. വില്വമംഗലം ഉദാസീനനായി പുറത്തുനിന്നു. വീട്ടുടമസ്ഥൻ പുറത്തു വന്നപ്പോൾ മലിനവേഷധാരിയായ ഒരു ബ്രാഹ്മണൻ പുറത്തു നില്ക്കുന്നതായിക്കണ്ടു. അദ്ദേഹം ആഗതന്റെ ഉദ്ദേശം എന്താണെന്നു ചോദിച്ചു. വില്വമംഗലം എല്ലാം തുറന്നു പറഞ്ഞു. ആ സ്ത്രീയെ ഒരിക്കൽക്കൂടി കണ്ണുനിറയെ കാണാൻ ആഗ്രഹിക്കുന്നുവെന്നും അവളെ ഒന്നു പുറത്തേയ്ക്കു വിളിക്കണമെന്നും അദ്ദേഹം ഗൃഹസ്ഥനോടപേക്ഷിച്ചു. ആ നല്ലവനായ ഗൃഹസ്ഥൻ വിചാരിച്ചു: ആകട്ടെ ഇതുകൊണ്ടു് എന്തു

ദോഷമാണ് വരാൻപോകുന്നതു്. അവളെ ഒന്നു കാണുന്നതുകൊണ്ടു് ഇദ്ദേഹത്തിനു് തൃപ്തിയാവുമെങ്കിൽ നല്ല കാര്യമല്ലേ? അതിഥിസല്ക്കാരപ്രിയനായ ആ ഗൃഹസ്ഥൻ പത്നിയെ വിളിക്കാൻ അകത്തേയ്ക്കു പോയി. വില്വമംഗലത്തിന്റെ ഹൃദയസമുദ്രത്തിൽ പലതരം ചിന്താതരംഗങ്ങൾ ഉയർന്നുവന്നു.

ആർ ഒരിക്കൽ ആ ഭക്തവത്സലനായ ഭഗവാനെ ശരണം പ്രാപിക്കുന്നുവോ അയാളുടെ യോഗക്ഷേമത്തിന്റെ എല്ലാ ചുമതലയും അദ്ദേഹം ഏറ്റെടുക്കും. ഇന്നാ ഭഗവാൻ വില്വമംഗലത്തെ ഉദ്ധരിക്കാൻ തീരുമാനിച്ചു. ദീനവത്സലനായ ഭഗവാൻ അജ്ഞാനാന്ധനായ വില്വമംഗലത്തിന്റെ ഹൃദയത്തിൽ ജ്ഞാനദീപം കൊളുത്തി. അതോടെ വില്വമംഗലത്തിനു തന്റെ യഥാർത്ഥസ്ഥിതിയെക്കുറിച്ചു് ബോധമുണ്ടായി. ഹൃദയം ദുഃഖത്തിൽ ആണ്ടു. അദ്ദേഹം അടുത്തുനില്ക്കുന്ന വൃക്ഷത്തിൽനിന്നു് രണ്ടു മുള്ളു് അടർത്തിയെടുത്തു. ഇതിനിടയ്ക്കു് ഗൃഹസ്ഥന്റെ ധർമ്മപത്നി അവിടെ വന്നെത്തി. വില്വമംഗലം അവളെ വീണ്ടും കണ്ടു. അദ്ദേഹം തന്നെ ശപിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു: ''ഭാഗ്യംകെട്ട കണ്ണുകളെ, നിങ്ങൾ മൂലമാണു് എനിക്കിന്നു് ഇത്രയും അധഃപതനം ഉണ്ടായതു്.'' ഇത്രയും പറഞ്ഞു് അദ്ദേഹം ആ മുള്ളുകൾ തന്റെ ചഞ്ചലനേത്രങ്ങളിൽ കുത്തിയിറക്കി. കണ്ണുകളിൽനിന്നു് രക്തം ധാരയായൊഴുകാൻ തുടങ്ങി. വില്വമംഗലം പൊട്ടിച്ചിരിച്ചും നൃത്തംവെച്ചും ഹരിനാമകീർത്തനങ്ങൾകൊണ്ടും ആകാശത്തെ ശബ്ദായമാനമാക്കി. ഇതു കണ്ടു് ആ ഗൃഹസ്ഥനും പത്നിക്കും വലിയ ദുഃഖമുണ്ടായി. പക്ഷെ നിരപരാധികളായ അവർക്കെന്തു ചെയ്യാൻ കഴിയും? വില്വമംഗലത്തിന്റെ ഹൃദയത്തിൽ അവശേഷിച്ചിരുന്ന പാപപങ്കം ഇന്നു് നിശ്ശേഷം ഇല്ലാതായി. അദ്ദേഹം ആ അനാഥരക്ഷകനെ പ്രാപിക്കാൻ വ്യാകുലചിത്തനായി പുറപ്പെട്ടു. അദ്ദേഹത്തിന്റെ ജീവിതനാടകത്തിൽ മൂന്നാമത്തെ പരിവർത്തനഘട്ടമായിരുന്നു ഇതു്.

പരംപൊരുളായ ശ്രീകൃഷ്ണഭഗവാന്റെ വിയോഗത്താൽ തീവ്രദുഃഖമനുഭവിക്കുന്ന അന്ധനായ ആ ഭക്തൻ എപ്പോഴും പൊട്ടിക്കരഞ്ഞുകൊണ്ടിരുന്നു. വിശപ്പും ദാഹവും അദ്ദേഹത്തെ അലട്ടുന്നില്ല. താൻ ഉണർന്നിരിക്കയാണോ അതോ ഉറങ്ങുകയാണോ എന്നും അദ്ദേഹത്തിനറിയില്ല. 'കൃഷ്ണ കൃഷ്ണ' എന്നു വിളിച്ചുകൊണ്ടു് അദ്ദേഹം കാടുകളിലും ഗ്രാമങ്ങളിലും അലഞ്ഞുനടന്നു. ദീനവത്സലനായ ആരെ പ്രത്യക്ഷമാക്കാൻ വേണ്ടി അദ്ദേഹം തന്റെ കണ്ണുകളെ അന്ധമാക്കിയോ ആരെ പ്രാപിക്കാൻവേണ്ടി എല്ലാ ലൌകികസുഖങ്ങളും ഉപേക്ഷിച്ചുവോ – അദ്ദേഹത്തിന്റെ സാക്ഷാത്ക്കാരത്തിനു് ഇത്രയും വിളംബമോ? ആർക്കാണിതു സഹിക്കാൻ കഴിയുക? ഇക്കാലത്തെ ഒരു കപടഭക്തനാണെങ്കിൽ ഭഗവാനെ ശപിച്ചുകളയുമായിരുന്നു. അയാൾ എന്നേയ്ക്കുമായി ഭക്തിയോടു് വിടചോദിക്കുമായിരുന്നു. എന്നാൽ യഥാർത്ഥഭക്തൻ ഉപാസ്യദേവന്റെ വിരഹത്തിൽ ജീവിതകാലം മുഴുവൻ കരഞ്ഞുകൊണ്ടിരിക്കും; ആയിരക്കണക്കിനാപത്തുകളെ സഹിച്ചുകൊണ്ടിരിക്കും. എന്നാലും ആ ദൈവത്തെ ദുഷിക്കില്ല. അദ്ദേഹം ആ ദേവനിൽ ഒരു ദോഷവും കാണില്ല. മേഘം, ജലം വർഷിക്കാതെ കല്ലുകൾ വർഷിച്ചുകൊണ്ടു് വേഴാമ്പലിന്റെ ചിറകുകൾ മുറിച്ചാലും അതു് മേഘത്തെ നിന്ദിക്കുകയില്ല.

പ്രേമം എവിടെ സ്വാർത്ഥകാമനംകൊണ്ടു കളങ്കിതമാവുന്നുവോ അവിടെ പ്രേമിക്കപ്പെടുന്ന വ്യക്തിയിൽ ദോഷം ദർശിക്കുന്നു. എന്തെന്നാൽ അവിടെ വിലപേശലിന്റെ പ്രശ്നം ഉദിക്കുന്നു. എന്നാൽ എവിടെയാണോ നിർമ്മലമായ പ്രേമത്തിന്റെ അഗാധമായ മുദ്ര ഉള്ളതു് അവിടെ പ്രേമത്തിന്റെയല്ലാതെ മറ്റൊന്നിന്റേയും അസ്തിത്വം ഇല്ല.

അന്ധനായ വില്വമംഗലം കൃഷ്ണപ്രേമത്തിൽ മുഴുകി അങ്ങുമിങ്ങും അലഞ്ഞുനടന്നു. അദ്ദേഹം ചിലപ്പോൾ മൂർഛിക്കും; ചിലപ്പോൾ വീഴും. ഭക്ഷണമില്ല; ജലപാനമില്ല. ഈ പരിതഃസ്ഥിതിയിൽ ദയാമയനായ കൃഷ്ണനു് നിശ്ചിന്തനായി ഇരിക്കാൻ കഴിയുമോ? ഒരു ചെറിയ ഗോപാലന്റെ വേഷത്തിൽ ഭഗവാൻ വില്വമംഗലത്തെ സമീപിച്ചു് മധുരമായി പറഞ്ഞു: ''ബാബുജി, അങ്ങയ്ക്കു് നല്ല വിശപ്പുണ്ടാകും ഇല്ലേ? ഞാൻ കുറച്ചു് പാലും പലഹാരവും കൊണ്ടുവന്നിട്ടുണ്ടു്. സ്വീകരിച്ചാലും.'' ആ കുട്ടിയുടെ മധുരശബ്ദത്തിൽ വില്വമംഗലത്തിന്റെ

ഹൃദയം മുഗ്ദ്ധമായി. ആ കയ്യിൽനിന്നു് ദുർലഭമായ പ്രസാദം വാങ്ങി സേവിച്ച് അദ്ദേഹം കൃതാർത്ഥനായി. വില്വമംഗലം ചോദിച്ചു: ''കുട്ടീ, നിന്റെ വീടെവിടെയാണ്? നിന്റെ പേർ എന്താണ്? നീ എന്തു ചെയ്യുന്നു?'' കുട്ടി പറഞ്ഞു: ''ഇവിടെ അടുത്തുതന്നെയാണു് എന്റെ വീട്. എനിക്കു് പ്രത്യേകമായി പേരൊന്നുമില്ല. ആർ എന്നെ ഏതുപേർ ചൊല്ലി വിളിക്കുന്നുവോ അതുകൊണ്ടു് ഞാൻ സന്തുഷ്ടനാണ്. പശുക്കളെ മേയ്ക്കലാണു് എന്റെ ജോലി.'' വീണയുടെ നാദംപോലെ മധുരമായ കുട്ടിയുടെ വാക്കു കേട്ടു് വില്വമംഗലം ആനന്ദതുന്ദിലനായി. കുട്ടി യാത്ര ചോദിച്ചുകൊണ്ടു് പറഞ്ഞു: ''ഞാൻ ദിവസവും അങ്ങേയ്ക്കു ഭക്ഷണം കൊണ്ടുവന്നുതരാം.'' ''വളരെ നല്ലതു്; ദിവസവും കൊണ്ടുവരൂ.'' വില്വമംഗലം മറുപടി പറഞ്ഞു. വില്വമംഗലത്തിന്റെ ഹൃദയം കവന്നുകൊണ്ടു് ആ ബാലൻ അവിടെനിന്നു് പോയി. 'ഹൃദയചോരൻ' എന്ന പേർ ആ ബാലനു് ചേർന്നതുതന്നെ. ആരുടെ കൃപാകടാക്ഷം നേടാൻവേണ്ടി ജനങ്ങൾ അമൂല്യവസ്തുക്കൾ കാഴ്ചവെച്ചു് അസ്വസ്ഥരായിക്കഴിയുന്നുവോ ആ കൃപാസിന്ധു ഇന്നു വില്വമംഗലത്തെ സ്വന്തം കൈകൾകൊണ്ടു് ഊട്ടാൻ വന്നു. ഭക്തനുവേണ്ടി ഭഗവാൻ എന്തൊന്നു ചെയ്യില്ല?

താൻ ആരെത്തേടി അന്ധനായി ഈവിധം ഭിക്ഷുജീവിതം നയിക്കുന്നുവോ അദ്ദേഹമാണു് തന്നെ സമീപിച്ച ബാലൻ എന്നു് വില്വമംഗലത്തിനു് മനസ്സിലായില്ല. എന്നാൽ മററു കാര്യങ്ങളെല്ലാം വിസ്മരിപ്പിക്കുംവിധത്തിൽ ആ ബാലൻ വില്വമംഗലത്തെ സ്വാധീനിച്ചു. ഒരു ദിവസം വില്വമംഗലം ഇങ്ങനെ വിചാരിച്ചു. എല്ലാ ബന്ധങ്ങളും ഉപേക്ഷിച്ചു് ഞാൻ ഇവിടെ വന്നുചേർന്നു. ഇവിടെയാകട്ടെ ഒരു പുതിയ ആപത്തു് എന്നെ അഭിമുഖീകരിച്ചിരിക്കുന്നു. സ്ത്രീബന്ധത്തിൽനിന്നു് ഞാൻ വിമുക്തനായി. എന്നാൽ ഈ ബാലൻ എന്നെയിപ്പോൾ മോഹത്തിൽ ആഴ്ത്തിയിരിക്കുന്നു.'' ഇങ്ങനെ വിചാരിച്ചിരിക്കവെ ആ കുട്ടി വില്വമംഗലത്തെ സമീപിച്ചു് മധുരസ്വരത്തിൽ പറഞ്ഞു: ''ബാബുജി, എന്താ മിണ്ടാതിരിക്കുന്നതു്? വൃന്ദാവനത്തിലേയ്ക്കു് വരുന്നുവോ? വൃന്ദാവനം എന്നു കേട്ടപ്പോഴേയ്ക്കും അദ്ദേഹത്തിന്റെ ഹൃദയം കുളിർത്തു. എന്നാൽ തന്റെ നിസ്സഹായത തെളിയിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു: ''അന്ധനായ ഞാൻ വൃന്ദാവനത്തിലേയ്ക്കു് എങ്ങനെ വരും? ബാലൻ പറഞ്ഞു: ''എന്റെ ഈ വടിയുടെ തലപിടിച്ചു് പുറകെ നടന്നുകൊള്ളൂ.'' വില്വമംഗലത്തിന്റെ മുഖം പ്രസന്നമായി. ഭഗവാൻ മുന്നിൽ നടന്നു. ഭക്തൻ പിന്നിലും. ധന്യമായ ദയാവായ്പ്. കുറച്ചു ദൂരം നടന്നു് ബാലൻ പറഞ്ഞു: ''നാം വൃന്ദാവനത്തിൽ എത്തിച്ചേർന്നു. ഇനി ഞാൻ പോകുന്നു. വില്വമംഗലം കുട്ടിയുടെ കൈകടന്നു പിടിച്ചു. കരസ്പർശം ഏററതോടെ വില്വമംഗലത്തിന്റെ ശരീരം കോരിത്തരിച്ചു. എങ്ങും നവ്യമായൊരു ചൈതന്യത്തിന്റെ പ്രകാശം. വില്വമംഗലത്തിനു് ദിവ്യദൃഷ്ടിയുണ്ടായി. തന്റെ മുമ്പിൽ നില്ക്കുന്നതു് സാക്ഷാത് രമാരമണനാണെന്നു് അദ്ദേഹം മനസ്സിലാക്കി. അദ്ദേഹത്തിന്റെ കണ്ണുകളിൽ നിന്നു് ആനന്ദാശ്രു ധാരയായൊഴുകി. അദ്ദേഹം ഭഗവാനെ മുറുകെ പിടിച്ചുകൊണ്ടു് പറഞ്ഞു: ''പ്രഭോ വളരെ നാളായി ഞാൻ അങ്ങയെ പ്രതീക്ഷിച്ചുകൊണ്ടിരിക്കയായിരുന്നു. എന്റെ ആഗ്രഹം സഫലമായി, ഇനി ഞാൻ അങ്ങയെ കൈവെടിയില്ല. ഭഗവാൻ പറഞ്ഞു: എന്തു് എന്നെ വിടില്ലെന്നോ? 'ഇല്ല; ഒരിക്കലും വിടില്ല.'' വില്വമംഗലം മറുപടി പറഞ്ഞു.

ഭഗവാൻ ശക്തിപൂർവ്വം കൈകുടഞ്ഞു് ബന്ധനവിമുക്തനായി. ജഗന്നിവാസനായ ആ സർവ്വശക്തന്റെ മുന്നിൽ പാവപ്പെട്ട അന്ധനു് എന്തു ചെയ്യാൻ കഴിയും? എന്നാൽ ആ ഭക്തൻ തന്റെ പ്രേമപാശംകൊണ്ടു് ഭഗവനെ ബന്ധിച്ചുകഴിഞ്ഞു. അതിൽനിന്നു് അദ്ദേഹത്തിനും മുക്തിനേടാൻ വയ്യ. കൈവിട്ടുവിച്ചപ്പോൾ വില്വമംഗലം പറഞ്ഞു: ''പോകയാണോ? എന്നാൽ ഇതൊന്നോക്കണം.

'ഹസ്തമുത്ക്ഷിപ്യ യാതോസി
ബലാത് കൃഷ്ണ കിമത്ഭുതം
ഹൃദയാത് യദി നിര്യാസി
പൌരുഷം ഗണയാമി തേ.''

'ഭഗവാനെ, എന്റെ കൈപ്പിടിയിൽനിന്നു് അങ്ങു് ബലാത്ക്കാരേണ മുക്തനായി. അതിലെന്താണത്ഭുതം. എന്നാൽ എന്റെ ഹൃദയത്തിൽ നിന്നു് വിട്ടുനില്ക്കാൻ കഴിഞ്ഞാൽ അങ്ങു് പൗരുഷമുള്ളവനാണെന്നു് ഞാൻ സമ്മതിക്കാം.

ഇല്ല; ഭഗവാന് പോകാൻ കഴിയില്ല. എങ്ങനെ പോകും? അദ്ദേഹം പ്രതിജ്ഞ ചെയ്തിട്ടുണ്ടല്ലോ–

യേ യഥാ മാം പ്രപദ്യന്തേ
താംസ്തഥൈവ ഭജാമ്യഹം.

ആർ എന്നെ എങ്ങനെ ഭജിക്കുന്നു അവരെ ഞാൻ ആ വിധം തന്നെ ഭജിക്കുന്നു.

ഭഗവാൻ തന്റെ കരകമലംകൊണ്ട് വില്വമംഗലത്തിന്റെ മുഖം തലോടി. അദ്ദേഹത്തിന്റെ കണ്ണുകൾ തെളിഞ്ഞു. സ്വന്തം കണ്ണുകൾകൊണ്ട് ഭഗവാന്റെ വിശ്വമോഹനമായ രൂപം ദർശിച്ച് അദ്ദേഹം ആനന്ദസാഗരത്തിൽ മുഴുകി. വില്വമംഗലം നമസ്കരിച്ച് പ്രേമാശ്രുധാരയാൽ ഭഗവാന്റെ തൃച്ചേവടികളെ കഴുകാൻ തുടങ്ങി. ഭഗവാൻ ആ ഭക്തനെ എഴുന്നേല്പിച്ച് മാറോടണച്ചു. ഭക്തന്റെയും ഭഗവാന്റേയും ഏകീഭാവത്തിൽ ലോകത്തിലെമ്പാടും മാധുര്യം പരന്നു. ദേവകൾ പുഷ്പവർഷിച്ചു. ഭക്തന്മാർ നൃത്തം വെച്ചു. ഹരിനാമസംകീർത്തനത്താൽ ആകാശം മുഖരിതമായി. ചിന്താമണിയും ഗൃഹസ്ഥനും അദ്ദേഹത്തിന്റെ പത്നിയും അവിടെ വന്നുചേർന്നു. ഭഗവാനെ നേരിൽ കണ്ട് അവരെല്ലാം കൃതാർത്ഥരായി. വില്വമംഗലം കൃഷ്ണഭക്തിയിൽ മുഴുകിയും തന്നാമസംകീർത്തനത്താൽ കൃതകൃത്യനായും ജീവിച്ചു. അവസാനമദ്ദേഹം ആ ദിവ്യജ്യോതിസ്സിൽ ലയിക്കുകയും ചെയ്തു.

(അവലംബം–ഒരു ഹിന്ദിലേഖനം)

---

കുട്ടികളോട് – 7

# നാറാണത്തു ഭ്രാന്തൻ

**പ്രശാന്താനന്ദസ്വാമി**

കഴിഞ്ഞദിവസം നാം പാക്കനാരുടെ കഥയാണ് പറഞ്ഞത്. വലിയ ജ്ഞാനിയും ഭക്തനുമായിരുന്നല്ലോ അദ്ദേഹം. പാക്കനാരെപ്പോലെ തന്നെ യോഗ്യനായ ഒരു മഹാത്മാവായിരുന്നു സഹോദരനായ നാറാണത്തു ഭ്രാന്തൻ.

പേരു കേട്ടാൽ തോന്നും ആളൊരു പൊടി 'നൊസ്സ്'നാണെന്ന്; ഇല്ലേ? സാധാരണക്കാരുടെ ദൃഷ്ടിയിൽ അദ്ദേഹത്തിന്റെ പ്രവൃത്തികളെല്ലാം ഒരു മുഴക്കിറുക്കന്റേതായിരുന്നുതാനും. ഈ ധാരണയെ ബലപ്പെടുത്തുന്നതായിരുന്നു അദ്ദേഹത്തിന്റെ വേഷവും രൂപവും. പാറിപ്പറന്ന മുടി. എണ്ണ കണികാണാത്ത കറുത്തിരുണ്ട ദേഹം. ചുവന്ന് കറങ്ങുന്ന വട്ടക്കണ്ണുകൾ. മന്തുകാല്. ഒരു കൈയിലൊരു കഞ്ഞിക്കലം, മറേറ കൈയിൽ ചുള്ളിക്കമ്പുകൾ. സ്വയം പിറുപിറുക്കും, പുഞ്ചിരിക്കും. ചിലപ്പോൾ പൊട്ടിച്ചിരിക്കും. മററുചിലപ്പോൾ തേങ്ങിക്കരയും. വേറെ ചിലപ്പോൾ അലറും, അട്ടഹസിക്കും. ചവിട്ടിമെതിച്ച് നിൽക്കാതെ കുറുകെ നടക്കും, ചിലപ്പോൾ. പിന്നെ ചിലപ്പോൾ കാണാം അനങ്ങാതെ തൂണുപോലെ നില്ക്കുന്നത്. പോരേ പൂരം. ഇനിയെന്തു വേണം, ആളുകൾക്ക് ഭ്രാന്തനെന്നു വിളിക്കാൻ? ജനങ്ങളദ്ദേഹത്തിന് നാറാണത്തുഭ്രാന്തൻ എന്നുതന്നെ 'ഓമനപ്പേരി'ട്ടു. ആ പേരു് സ്ഥിരം പേരായി, അങ്ങനെ ശരിക്കുള്ള പേരു് ആർക്കും അറിയാതായി. നമുക്കും ആ പേരേ അറിഞ്ഞുകൂടു.

എന്നാൽ സത്യമോ? അദ്ദേഹത്തിന് കിറുക്കിന്റെ പൊടിപോലും ഉണ്ടായിരുന്നില്ല. ഈശ്വരസാക്ഷാത്കാരം നേടിയ ആളായിരുന്നു അവിടുന്ന്. ഈശ്വരനല്ലാതെ ഒന്നും ഇല്ല, ആ ഹൃദയത്തിൽ. ഈശ്വരജ്ഞാനം സഹജീവികളുടെ ഇടയിൽ വാരിവിതറുകയായിരുന്നു അവിടുത്തെ ജീവിതലക്ഷ്യം. ആ ലക്ഷ്യം ആരുമറിയാതെ അവിടുന്ന് നിറവേററി. മററുള്ളവരിൽ നിന്ന് ബഹുമാനമോ സല്ക്കാരമോ സ്വീകരിക്കുവാൻ ആ മഹാത്മാവ് കൂട്ടാക്കിയില്ല. ഈശ്വരസാക്ഷാത്ക്കാരത്തെക്കുറിച്ച് തരിമ്പുമറിയാത്ത സ്വാർത്ഥികളുടെ സ്നേഹബഹുമാനങ്ങൾ കേവലം കള്ളനാണയങ്ങളാണ്. സ്വന്തം കാര്യം കാണാൻ

വേണ്ടി അടുക്കുന്ന സ്വാൎത്ഥികളുടെ അടുപ്പം അപകടമേ വരുത്തിവെക്കൂ. ഈശ്വരസാക്ഷാത്കാരം ജനപ്രീതിക്കുവേണ്ടിയോ ധനസമ്പാദനത്തിനുവേണ്ടിയോ കച്ചവടച്ചരക്കാക്കുവാനുള്ളതല്ല. മനുഷ്യന്റെ ജീവിതലക്ഷ്യം ഭഗവാനെ അറിയുകയെന്നുള്ളതാണ്. അതിനു ശ്രമിക്കാതെ, ഉദ്യോഗം ധനം മാനം ഭാൎയ്യ പുത്രൻ ഇവയ്ക്കുവേണ്ടി പരക്കംപാഞ്ഞും പരസ്പരം കൊലവിളി നടത്തിയും കഴിയുന്നവരാണ് സത്യത്തിൽ കിറുക്കന്മാർ. അത്തരം മുഴക്കിറുക്കന്മാരുടെ പിടിയിൽ പെടാതിരിക്കുവാൻ ഒരു ഭ്രാന്തനെപ്പോലെ അഭിനയിക്കുക മാത്രമായിരുന്നു ഈ മഹാത്മാവ്.

മനുഷ്യരെല്ലാം സുഖം തേടുന്നവരാണ്. പക്ഷേ, പലപ്പോഴും തേടിത്തേടി ചെന്നെത്തുന്നത് കൊടിയ ദുഃഖത്തിലായിരിക്കുമെന്നു മാത്രം. എന്നാൽ ഈശ്വരസാക്ഷാത്കാരം നേടിയവർ പിന്നെ ദുഃഖിക്കുന്നില്ല. എല്ലാ വസ്തുക്കളിലും അവർ ഈശ്വരനെ കാണുന്നു. വേറൊരു ഭാഷയിൽ പറഞ്ഞാൽ ഒരു വസ്തുവിനേയും ഈശ്വരനിൽനിന്നു വേറിട്ടതായി കാണുന്നില്ല. 'ഈ എന്നിൽ നിന്നുവേറിട്ടായൊന്നുമില്ല'. അവരുടെ മനസ്സിൽ സദാ ശാന്തി കളിയാടുന്നു. അവർ തങ്ങൾക്കു കിട്ടിയ ശാന്തിയും സുഖവും സ്വയം അനുഭവിക്കുന്നതോടൊപ്പം മററുള്ളവരെ അനുഭവിപ്പിക്കുവാൻ പാടുപെടുകയും ചെയ്യുന്നു. അവരാണ് മഹാത്മാക്കൾ, മഹാചാൎയ്യന്മാർ. അത്തരമൊരു മഹാചാര്യൻതന്നെ ആയിരുന്നു നാറാണത്തുഭ്രാന്തൻ. സാധാരണക്കാരുടെ ദൃഷ്ടിയിൽ ഭ്രാന്തെന്നു തോന്നുന്ന അദ്ദേഹത്തിന്റെ പ്രവൃത്തികൾ കാണിളെ ലോകരഹസ്യം പഠിപ്പിക്കുവാൻ ഉതകുന്നതായിരുന്നു; യഥാൎത്ഥസുഖത്തിലേയ്ക്കു നയിയ്ക്കുന്നതായിരുന്നു.

കുട്ടികളെ നാം കഥപറയാനിരുന്നിട്ട് കുറച്ചു വേദാന്തത്തിലേയ്ക്കു കടന്നുപോയി; ഇല്ലേ. സാരമില്ല. കഥ പറയാം, കേട്ടോളൂ.

നാറാണത്തുഭ്രാന്തൻ ഭ്രാന്തനെപ്പോലെ നടന്നിരുന്നെങ്കിലും ദിനചൎയ്യയുടെ കാൎയ്യത്തിൽ ആളു ബഹുകണിശക്കാരനാണ്. ദിവസവും പുലൎച്ചയ്ക്ക് എണീററാൽ ജപം നടത്തും. പിന്നെ കുളിയും കാപ്പികുടിയും ഒന്നും ഇല്ല. നേരെ നടക്കും അടുത്തുള്ള ഒരു വലിയ മലയുടെ അടിവാരത്തേയ്ക്ക്. അവിടെ ഒരു കല്ലുണ്ട് – രണ്ടു പേർ പിടിച്ചാൽ അനങ്ങാത്ത ആനക്കല്ല്. അതിന്റെ അടുക്കൽചെന്ന് ഗംഭീരമായി മുണ്ടു മുറുക്കിയുടുക്കും. പിന്നെ തുടങ്ങുകയായി പണി. പണിയെന്താണെന്നല്ലേ ? കല്ലുരുട്ട്. ഈ ആനക്കല്ല് പുതുക്കെ ഉരുട്ടി ഉരുട്ടി മലയുടെ മുകളിലേയ്ക്ക് കയററും. കുത്തനെയുള്ള കയററത്തിൽ ചിലപ്പോൾ കല്ല് ഊൎന്ന് കീഴോട്ടു പോകും. അപ്പോൾ പിടിച്ചുനിൎത്തി തട വെയ്ക്കും. പിന്നെയും ഒരുതരത്തിൽ ഉന്തിയുന്തി കയററും. ഇടയ്ക്കു നിന്നു വിയൎപ്പു തുടയ്ക്കും; ലേശമൊന്നു വിശ്രമിക്കും. പിന്നെയും കയററും. അങ്ങനെ ഒരു തരത്തിൽ ആറേഴു മണിക്കൂർകൊണ്ട് – ഉച്ച കഴിയുമ്പോഴെയ്ക്കും – കുന്നിന്റെ കുടുന്തയിലെത്തിക്കും. പച്ചവെള്ളംപോലും കുടിക്കാതെയാണീ പണിയെല്ലാം. പിന്നത്തെ പരിപാടി എന്താണെന്നല്ലേ. അതാണു രസം. ഒരൊററ ഉന്താണ് കല്ല്, താഴേയ്ക്ക്. കരണം മറിഞ്ഞ് താഴേയ്ക്ക് ഉരുളുന്ന കല്ലിനെ നോക്കി കൈകൊട്ടി പൊട്ടിച്ചിരിക്കും. അതാണു പണി. നല്ല കേമമായ ഭ്രാന്തുകളി ! ആറേഴു മണിക്കൂറുകൾകൊണ്ട്, വളരെ പാടുപെട്ടു കയററിയ കല്ല് ആറേഴു സെക്കൻറുകൊണ്ട് നിഷ്പ്രയാസം അടിവാരത്തിലെത്തും. ഈ പണിയും ചിരിയുംകൂടി കണ്ടാൽ ആരാണ് ഭ്രാന്തൻ എന്നു വിളിക്കാതിരിക്കുക !

ആ ചിരിയുടെ ഉള്ളിൽ ഒരു വലിയ സന്ദേശമുണ്ട്, അദ്ദേഹത്തിനു നമ്മുടെ മുമ്പിൽ വെക്കാൻ. സാന്മാൎഗ്ഗികമായി ഉയൎന്ന ഒരു ജീവിതം നയിയ്ക്കുവാൻ എത്ര പ്രയത്നവും പ്രയാസവും സഹിക്കണം. അധഃപതിച്ച ഒരു ദുഷിച്ച ജീവിതത്തിലേയ്ക്ക് വഴുതിവീഴുവാൻ ഒരു നിമിഷംമതി, നിഷ്പ്രയാസം. ദുഷിച്ച കൂട്ടുകെട്ടുകൊണ്ടും പേരു കേൾക്കാനുള്ള കൊതികൊണ്ടും നമ്മുടെ കൂട്ടുകാരിൽ എത്ര പേരുടെ വിദ്യാൎത്ഥിജീവിതമാണ് നിമിഷത്തിനുള്ളിൽ തകൎന്നുപോയിട്ടുള്ളത്. വാസ്തവത്തിൽ ശാസ്ത്രയുഗത്തിന്റെ സന്തതികൾ എന്നഭിമാനിക്കുന്ന നാം നാറാണത്തുഭ്രാന്തന്റെ ചിരിയല്ലേ ഇന്ന് എങ്ങും കേൾക്കുന്നത്. ആ ചിരി ഈ നാടിന്റെ വായുവിൽ അലിഞ്ഞു ചേൎന്ന് ഓരോ വസ്തുവിൽനിന്നും പ്രതിധ്വനി മുഴക്കുന്നതുപോലെ തോന്നുന്നു; ഇല്ലേ ?

കല്ല് താഴെ എത്തിയാൽ നാറാണത്തു ഭ്രാന്തൻ പിന്നെ മലമുകളിൽ നില്ക്കയില്ല. താഴെ ഇറങ്ങിവരും. അടുത്ത പരിപാടി ഭിക്ഷയെടുക്കലാണ്. വേവിച്ച യാതൊരു വസ്തുവും വാങ്ങിക്കുകയില്ല. വേവിക്കാത്ത സാധനങ്ങളേ വാങ്ങൂ. ഒരു നേരത്തേയ്ക്കുള്ള വക കിട്ടിയാൽ ഭിക്ഷയെടുക്കലും നിർത്തും. ഇനി കിട്ടിയ സാധനം പാകം ചെയ്യണം. അതിനുമുണ്ട് നിയമം. തീയും വെള്ളവും ഒത്തുകിട്ടിയെങ്കിലേ നില്ക്കൂ. രണ്ടുംകൂടി കണ്ടാൽ അവിടെ അരി പാകം ചെയ്യും. അങ്ങനെ ഒത്തു കിട്ടുന്നതു് എവിടെ ആയാലും വേണ്ടില്ല, എപ്പഴായാലും വേണ്ടില്ല. ഈ നിയമം കാരണം ചിലപ്പോൾ ഭിക്ഷ കിട്ടിയ വസ്തുവുമായി പാതിരാവരെ നടക്കേണ്ടതായും വന്നിട്ടുണ്ട്.

ഒരിയ്ക്കൽ രാത്രിയാകുവോളം നടന്നിട്ടും തീയും വെള്ളവുംകൂടി ഒത്തുകിട്ടിയില്ല. ഒടുവിൽ പാതിരാ ആയപ്പോൾ ഒത്തുകിട്ടി. കിട്ടിയതോ ഒരു ശവപ്പറമ്പിൽ. ഒരു ശവം കിടന്നു് എരിയുന്നു. ഉടനെ കഞ്ഞിക്കലം താഴെ വെച്ചു. മൂന്നു കല്ലെടുത്തു് ചിതയുടെതന്നെ ഒരററത്തു് അടുപ്പുകൂട്ടി. വെള്ളം വെച്ചു് അരി അടുപ്പത്തിട്ടു് അവിടെ ഇരുന്നല്പമൊന്നു കണ്ണടച്ചു.

സമയം പോയതറിഞ്ഞില്ല. കഞ്ഞി വെന്തു. മുന്നിൽനിന്നു് കുറെ ഭീകരരൂപങ്ങൾ അലറുന്നതുപോലെ തോന്നി ഞെട്ടിയുണർന്നു, അദ്ദേഹം. കണ്ണുതുറന്നു നോക്കിയപ്പോൾ മുമ്പിൽ ഒമ്പതാം ഉത്സവത്തിന്റെ ഒരു പ്രതീതി. ചുടലഭദ്രകാളിയും പരിവാരങ്ങളും ഭ്രാന്തനെ ഭയപ്പെടുത്തുവാനുള്ള ശ്രമത്തിലാണ്. എല്ലാവരുംകൂടി അലറുന്നു, കൂവുന്നു, അട്ടഹസിക്കുന്നു. ഭൂമി കുലുങ്ങുംവണ്ണം ചവിട്ടിക്കൊണ്ടു് നൃത്തം പൊടിപൊടിക്കുന്നു. കാളിയുടെ ചികുരത്തലമുടി കാററിൽ പാറിക്കളിക്കുന്നു, ചുവന്ന ഉണ്ടക്കണ്ണുകളിൽനിന്നു് തീപ്പൊരി ചിതറുന്നു. ഗുഹപോലത്തെ വായ്, ആനക്കൊമ്പുപോലെ പുറത്തുചാടി നില്ക്കുന്ന ദംഷ്ട്രങ്ങൾ. അവയ്ക്കിടയിലിരുന്നു് പൊടിയായി ഞെരിയുന്ന മനുഷ്യശരീരങ്ങൾ. അവ നക്കിനുണയ്ക്കുന്ന നാവ്. കഴുത്തറുത്തു് തല കോർത്തുണ്ടാക്കിയ മാല കഴുത്തിൽ. ഉടുതുണിക്കുപകരം അരയിൽ ആടിക്കളിക്കുന്ന ഹസ്തമാല! കൈകാലുകളിൽ നീണ്ട വളഞ്ഞ നഖങ്ങൾ. ഇങ്ങനെയൊരു ഭീകരരൂപമാണ് കാളിയുടേതു്. ഇതിലൊട്ടും മോശമല്ല കാളിയുടെ കൂട്ടാളികളുടെ രൂപങ്ങളും. നമ്മളാണെങ്കിൽ ആ ഭയങ്കരരൂപത്തിൽ ഒന്നേ നോക്കൂ. അതോടെ നമ്മുടെ കണ്ണിലെ വെളിച്ചം എന്നേയ്ക്കുമായി കെട്ടുകഴിയും.

പക്ഷേ, നാറാണത്തുഭ്രാന്തൻ കുലുങ്ങിയില്ല. ഇതെല്ലാംകൂടി കണ്ടപ്പോൾ ബഹുരസം. ചിതയിൽ കഞ്ഞി വെക്കാനൊരുങ്ങിയ ആളിനുണ്ടോ ഭദ്രകാളിയെ ഭയം. ഈശ്വരസാക്ഷാത്ക്കാരം നേടിയവർക്ക് ഈ ലോകം മുഴുവൻ ഈശ്വരമയമാണ്. ലോകത്തിൽ കാണുന്നതെല്ലാം ഈശ്വരന്റെ ഒരു കളി മാത്രമാണെന്നു് അറിഞ്ഞവരാണ് അവർ. ശവം എരിയുന്ന ചിതയിലും പൂജാദ്രവ്യങ്ങൾ ദഹിക്കുന്ന ഹോമകുണ്ഡത്തിലും അവർ ഒരേ ഈശ്വരചൈതന്യത്തെ ദർശിക്കുന്നു. കൃഷ്ണന്റെ കാമകോമളകളേബരത്തിലും കാളിയുടെ ഭീകരാകാരത്തിലും ഒരേ പരംപൊരുളിനെ കാണുന്നു. ഗംഗാജലവും അഴുക്കുചാലിലെ വെള്ളവും അവർക്കു തുല്യമാണ്, പരിശുദ്ധമാണ്. അതാണ് കാളിയുടെ ഭീകരതാണ്ഡവംപോലും നാറാണത്തു ഭ്രാന്തനു് രസമായി തോന്നുവാൻ കാരണം. അദ്ദേഹം ഈ നൃത്തപരിപാടികണ്ടു് കുലുങ്ങി കുലുങ്ങി ചിരിച്ചു.

ആ ചിരി കണ്ടിട്ടു് കാളിക്കു് അത്ഭുതവും അരിശവും തോന്നി. ഇങ്ങനെയുണ്ടോ കടുവയെ പിടിക്കുന്ന ഒരു കിടുവ!

''ങ്ഹും ആരതു്? മാറവിടുന്നു്. കടക്കൂ, ചുടലയ്ക്കു പുറത്തു്.'' കാളി അലറി. പക്ഷേ ഭ്രാന്തൻ കുലുങ്ങിയില്ല, അനങ്ങിയില്ല. കൂടുതൽ ശബ്ദത്തിൽ പൊട്ടിച്ചിരിക്കുകയും ചെയ്തു.

''കടക്കുവാൻ പറഞ്ഞാൽ'' വീണ്ടും അലറി കാളി.

''കടന്നില്ലെങ്കിൽ...?

''ചാമ്പലാക്കും''

''എങ്കിൽ കാണട്ടെ, ആ ചുണ.''

ഭൂമി കുലുങ്ങുംവണ്ണം കാളി ആഞ്ഞു ചവിട്ടി, മണ്ണിൽ. പല്ലു കടിച്ചു. ഘോരഘോരം അലറി. ജട നിലത്തടിച്ചു. വട്ടക്കണ്ണുകളിൽനിന്നു് തീക്കനൽ പാറി. പാറിയ കനൽക്കട്ടകൾ ഭ്രാന്ത

നോട്ട് അടുത്തു. പക്ഷേ അടുക്കുംതോറും തണുത്തു വന്നു. തണുത്ത കനൽ കരിക്കട്ടയായി നാറാണത്തു ഭ്രാന്തന്റെ പാദങ്ങളിൽ പതിച്ചു. അദ്ദേഹം പഴയപടി ചിരിച്ചുകൊണ്ടിരുന്നു. കാളി ലജ്ജിച്ചുപോയി. ആദ്യമായി ഒരു മനുഷ്യന്റെ അടുക്കൽ താൻ തോററിരിക്കുന്നു! ഇതാളു തരക്കേടില്ലല്ലൊ. ഇയാളോടു കോപിച്ചിട്ട് ഫലമില്ല. "മഹാത്മൻ, ദയവുചെയ്തു മാറിത്തരൂ." കാളി ശാന്തയാവുകയാണ്. "ഞങ്ങൾ നൃത്തം വെക്കട്ടെ. പ്രേതം എരിഞ്ഞു കഴിഞ്ഞാൽ ആ രാത്രിയിൽ ചുടലനൃത്തം വെക്കണമെന്നാണ് ഞങ്ങളുടെ നിയമം."

"അതിനെന്താ, നിങ്ങൾ നൃത്തം വെച്ചോളൂ." ഭ്രാന്തന്റെ അനുജ്ഞ.

"പക്ഷേ......"

"എന്തു പക്ഷേ ?"

"പക്ഷേ, ഞങ്ങളുടെ നൃത്തം മനുഷ്യർ കാണുവാൻ പാടില്ല."

"എങ്കിൽ ഇന്നു നൃത്തം വെക്കണ്ട. ലീവെടുത്തോളൂ."

"അതു പററില്ല, ഇന്നുതന്നെ വേണം."

"വേണ്ടെന്നാരു പറഞ്ഞു. നടത്തിക്കോളൂ"

"എന്നാൽ നിങ്ങൾ പുറത്തുപോകണം."

"അതുണ്ടാവില്ല. തീയും വെള്ളവുംകൂടി കാണുന്നിടത്ത് ഞാൻ കഞ്ഞിവെക്കും. അവിടെയിരുന്നുതന്നെ അത്താഴമുണ്ണും. അവിടെത്തന്നെ കിടന്നുറങ്ങുകയും ചെയ്യും. ഇതാണെന്റെ നിയമം. അതിനു മാററമില്ല. അതുകൊണ്ടു ഞാൻ പോയിട്ട് നിങ്ങളുടെ നൃത്തം ഉണ്ടാവില്ല." ഭ്രാന്തൻ ഉറപ്പിച്ചു പറഞ്ഞു.

"എന്നെ ഭയപ്പെടാത്ത ഒരു മനുഷ്യനെയും ഞാൻ ഇന്നോളം കണ്ടിട്ടില്ല. ഭയമെന്തെന്നറിയാത്ത അങ്ങ് ഒരു മഹാത്മാവുതന്നെ. അങ്ങയെ ഞാൻ ശല്യപ്പെടുത്തുന്നില്ല. ഞങ്ങൾ പോകുന്നു. അങ്ങേയ്ക്ക് ഇഷ്ടമുള്ള ഒരു വരം ചോദിക്കണം."

"നിസ്സാരനായ മനുഷ്യന്റെ അടുക്കൽ തോററു തുന്നംപാടിയ നിങ്ങളുടെ വരം ആക്കു വേണം, ഹേ." ഭ്രാന്തൻ കാളിയെ കളിയാക്കി.

"അങ്ങനെ പറയരുത്, ദയവു ചെയ്തൊരു വരം വാങ്ങണം."

'ഇതെന്തൊരു ഗ്രഹപ്പിഴ! ഇങ്ങനെ നിർബ്ബന്ധിച്ചുണ്ടോ ഒരു വരം കൊടുക്കല്ല്. വരത്തിന്റെ മാക്കററിത്ര ഇടിഞ്ഞോ ? ഏതായാലുമാകട്ടെ, ഒരു വരം വാങ്ങിക്കളയാം. എന്റെ ആയുസ്സ് ഒരു ദിവസത്തേക്കുകൂടി നീട്ടിയേക്കു്.'

"അയ്യോ, ആയുസ്സുകൂട്ടാൻ എനിക്കധികാരം ഇല്ല. അതു് ബ്രഹ്മാവിന്റെ വകുപ്പാണ്. വേറെ വരം ചോദിച്ചുകൊള്ളു."

"എന്നാൽ വേണ്ട. ആയുസ്സ് ഒരു ദിവസമങ്ങു കുറച്ചു കളു."

"അതിനും അധികാരം ബ്രഹ്മാവിനേ ഉള്ളു. അതുകൊണ്ട് വേറെ ഒരു വരം....."

"ഇതു നല്ല കൂത്ത്! കാൽക്കാശിനു ത്രാണിയില്ല. എന്നിട്ടോ ? 'വരം വേണോ, വരം' എന്നും ചോദിച്ച് ഓടിനടക്കുന്നു! നാണമില്ലല്ലോ കാളിയമ്മേ ഇങ്ങനെ നടക്കാൻ" ഭ്രാന്തന്റെ വാക്കു കേട്ട് കാളിയും കൂട്ടരും ആകെ ചൂളിപ്പോയി. ആ ഭീകരരൂപം നാറാണത്തുഭ്രാന്തന്റെ മുമ്പിൽ ഒരു കളിക്കുഞ്ഞിന്റെ ശാലീനത കൈക്കൊണ്ടു.

"മഹാത്മാവേ, അങ്ങയെ അനുഗ്രഹിക്കാനുള്ള കഴിവ് എനിക്കില്ല. ഏതെങ്കിലും മനുഷ്യനെ കണ്ടുമുട്ടിയാൽ അയാളെ നിഗ്രഹിക്കുകയോ അനുഗ്രഹിക്കുകയോ ചെയ്യണമെന്നാണ് ഞങ്ങൾക്കു മുകളിൽനിന്നുള്ള ഉത്തരവ്. അങ്ങയെപ്പോലുള്ള മഹാത്മാക്കളെ ശപിക്കുവാൻ ആക്കാണു കഴിയുക. അതുകൊണ്ട് അവിടുന്ന് എന്നെ അനുഗ്രഹിക്കുവാൻവേണ്ടി ഒരു ചെറിയ വരമെങ്കിലും വാങ്ങണം."

"ശരി. എങ്കിൽ ദേവി ഒരു കാര്യം ചെയ്യൂ. എന്റെ ഇടതുകാലിൽ മന്തുണ്ട്. അതു വലതുകാലിലേയ്ക്കു മാററിയാലും. അമ്മേ, അവിടേയ്ക്ക് അറിയാമല്ലോ, എനിയ്ക്കീ ലോകത്തിൽ നേടുവാൻ ഒന്നും ഇല്ലെന്നു്. തൂണിലും തുരുമ്പിലും ഈശ്വരചൈതന്യംമാത്രം കണ്ട് ആനന്ദം അനുഭവിക്കുന്നതാണ് എന്റെ ഹൃദയം. സാധാരണ മനുഷ്യൻ സുഖത്തിൽ കൊതിമുഴുത്ത് ഓടിനടക്കുകയാണ്. അവക്ക് ആദ്ധ്യാത്മികത ആവശ്യമില്ല. അവരിൽനിന്നകന്നുനില്ക്കുവാൻവേണ്ടി മാത്രം ഞാനൊരു ഭ്രാന്തനെപ്പോലെ കഴിഞ്ഞുകൂടുന്നു. അല്ലെങ്കിൽ അവർ എന്റെ പിന്നാലെ

കാഴ്ചദ്രവ്യങ്ങളുമായി കുട്ടം–പുത്രനുവേണ്ടി, പണത്തിനുവേണ്ടി, സ്ഥാനമാനങ്ങൾക്കുവേണ്ടി, രോഗശാന്തിക്കുവേണ്ടി. അവരെന്നെ തോളിലേററിക്കൊണ്ടു നടക്കും. അതെന്തൊരു ദുരിതമാണമ്മേ. എങ്കിലും ആദ്ധ്യാത്മികം തേടി വരുന്നവരെ ഞാൻ വെറുംകൈയ്യോടെ വിടാറില്ല. അവർക്കു ഞാൻ ഭ്രാന്തനുമല്ല.''

''മകനെ, ഞാൻ എല്ലാം അറിയുന്നു. ലോകസുഖങ്ങളിൽ കൊതി പെരുകിയവർക്കു് ഞാൻ ഉഗ്രമൂർത്തിയാണു്; സത്യാന്വേഷികൾക്കു് ശാന്തശീതളയുമാണു്. കുഞ്ഞേ, നീ എല്ലാ പരീക്ഷണങ്ങളെയും അതിജീവിച്ചിരിക്കുന്നു. നിന്നെപ്പോലുള്ള സത്യദർശികൾ വല്ല കാലത്തും അവതരിക്കുന്നതുകൊണ്ടുമാത്രമാണു് ലോകം നിലനില്ക്കുന്നതു്. ആ ഇടതുകാലിലെ മന്തു് വലതു കാലിൽ വരട്ടെ. വരം വാങ്ങി അനുഗ്രഹിച്ചതിനു് നന്ദി. ഞങ്ങൾ പോകുന്നു.'' കാളിയും ഭൂതഗണങ്ങളും മറഞ്ഞു. നാറാണത്തു ഭ്രാന്തൻ ധ്യാനനിരതനായി. അന്നു് ആ ചിതയിൽ എരിഞ്ഞ പ്രേതത്തിനു് മോക്ഷം കിട്ടിക്കാണണം, ഈ മഹാപുരുഷന്റെ സാമീപ്യംകൊണ്ടു്.

ശരീരത്തിൽ കുളിരണിയാതെ കേൾക്കാനാവാത്ത ഒരു കഥയാണിതു്. സാക്ഷാത് ജഗദംബ പ്രത്യക്ഷപ്പെട്ടു് വരം തരാനൊരുങ്ങിയാൽ നാമാണെങ്കിൽ എന്താണു ചോദിക്കുക. സുഖസമൃദ്ധമായ ഭക്ഷണപദാർത്ഥങ്ങൾ, കളിക്കോപ്പുകൾ, ധനം, സ്ഥാനമാനാദികൾ, അത്ഭുതശക്തികൾ, അങ്ങനെ പലതും. എന്നാൽ അതെല്ലാം ദുഃഖത്തിനു കാരണമാണു്. നിരന്തരം മനസ്സിൽ ഈശ്വരസ്മരണ നിലനിർത്തുകയാണു് ശാശ്വതസുഖത്തിനുള്ള ഉപായം. ആ ആനന്ദം ജീവിതം മുഴുവൻ ആസ്വദിച്ച മഹാത്മാവായ നാറാണത്തു ഭ്രാന്തന്റെ പാദങ്ങളിൽ നമുക്കു കുമ്പിടാം. ലോകസുഖങ്ങളിൽ നമ്മുടെ ദൃഷ്ടി പതിയാതിരിക്കട്ടെ; ഈശ്വരസ്മരണ നമ്മിൽ നിരന്തരം നിലനില്ക്കട്ടെ.

---

# BOOK - REVIEW

SANSKRIT FAMILY: A comparative study of Indian & European languages as a whole (Philology – an abridged thesis

By M. RAMAKRISHNAN NAIR, M. A., Department of Hindi, Maharaja's College, Ernakulam, Pages 28. Price Rs. 10. 00 Published by the author from 27/1418 Palarivattom, Ernakulam.

Philology is a branch of knowledge, a study rather, that developed in European countries in the wake of what they call the 'Renaissance'. In the beginning, the study was confined to Greek and Latin languages in their etymology, grammar rhetoric and literary criticism. With its suffix - 'Logy', the word Philology sometimes passes for a science - the knowledge that is ascertained by careful observation and experiment, by clear perception and inference. The tenets of science, capable of being proved, are said to be universally true, like mathematics and physics. The study of philology is not a science in this sense; it is rather a bundle of theories or concepts propounded by European linguists, according to their whims and fancies.

It is this study of languages that later on developed into what is called 'Comparative Philology'; when the Europeans, for the first time, came into contact with India and had their new 'Discovery of Sanskrit language', as they call it. Being obsessed with their limited notions about Greek and Roman civilisations, the Europeans could in no way believe in the 'wonderful antiquity of India's civilisation and its cultural language of 'Sanskrit'. They were naturally tempted to trace a Greek or Roman origin for everything Indian, and construct all sorts of fantastic theories to substantiate their prejudiced notions and views. These spurious theories of Greek and Roman origin have now become an exploded myth.

True it is that the 'Discovery of Sanskrit' helped the westerners to formulate the study of comparative philology. But in their prejudiced imagination, the antiquity of Sanskrit language cannot go beyond a few centuries before Christian Era. So, when they were struck by the wonderful similarity between Sanskrit and European languages like German and Lithuanian they propounded a theory that Sanskrit and European languages belong to the same family, which they called 'Indo-Germanic, or Indo-European', or sometimes the 'Aryan Family'. Laborious attempts were made by Western scholars to reconstruct a parent language of which all Indo-European languages including Sanskrit, are family members, and they have proposed one such. Modern philologists will look askance at us, if we say that this reconstructed parent language is a monstrosity which can have existence only in the wild imagination of the Westerners. The forms of words of the supposed original language, as reconstructed by them, are incapable of being properly pronounced. How then could they have been employed in speech by our ancestors? There is no evidence, direct or indirect, to prove that such a language existed among any community of human beings at any period of history.

The close similarity between the Sanskrit and Indo-European languages should have led the Philologists with an impartial attitude to the irresistible conclusion that Sanskrit is the parent language of which all other languages are off-shoots. We do not hereby mean classical Sanskrit, but it is the language of Rig-Veda that is meant. This approach certainly stands to reason, if we remember that Rig-Veda is the earliest literary record of mankind - a collection of lyrics representing the outpourings of pure thoughts that arose in the hearts of ancient sages - the Vedic rishis.

Sri M. Ramakrishnan Nair, in his short but weighty thesis has made an earnest attempt to prove that the Vedic language is to be considered the parent of all languages of the Indo-European family. Critics with an objective mind, not obsessed with those theories that have attained a sort of sanctity by their being held by eminent linguists for a pretty long time, will admit the validity of his arguments, we hope. He has delved deep into Panini's grammar to prove his points. If the law of palatalisation has no validity, as is shown by Sri M. Ramakrishnan Nair, many of the conclusions drawn by earlier writers in the field of comparative philology, will certainly have to be abandoned. We perfectly agree with him when he says that 'false reasoning should not be encouraged.'

The arguments advanced by the author of the thesis to establish the Ramakrishna theory of Sanskrit Family, deserve further study and fuller investigation. Sri Ramakrishnan Nair is to be congratulated for his bold and independent approach to the study of Indo - European philology. We wish, his theory of Sanskrit Family, propounded for the first time, will become an epoch-making event in the history of the 'Science of Language.'

— Professor S. Hariharan M. A.

---

Act on the educated young men, bring them together, and organise them. Great things can be done by great sacrifices only work. Work the idea, the plan,.....my brave noble, good souls – to the wheel, to the wheel put your shoulders ! Stop not to look back for name, or fame, or any such nonsense. Throw overboard and work. Remember, "The grass when made into a rope by being joined together can even chain a mad elephant."

# റിപ്പോർട്ട്

## 1 ശ്രീരാമകൃഷ്ണമിഷനും ശ്രീരാമകൃഷ്ണമഠവും (1971-1972)

കല്ക്കട്ടായിലുള്ള ബേലൂർമഠത്തെ ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന രണ്ടു സംഘടനകളാണ് ശ്രീരാമകൃഷ്ണമിഷനും ശ്രീരാമകൃഷ്ണമഠവും. ഇവയിൽ ആദ്യത്തെ സംഘടന മനുഷ്യരാശിക്ക് സാമൂഹ്യസാമ്പത്തികതലങ്ങളിൽ സഹായഹസ്തം നീട്ടുമ്പോൾ രണ്ടാമത്തേത് ആദ്ധ്യാത്മികജീവിതത്തിനുവേണ്ട സഹായസഹകരണങ്ങൾ ചെയ്യുന്നു. മിഷനിൽ സംന്യാസിമാർക്കും ഗൃഹസ്ഥന്മാർക്കും അംഗങ്ങളായി ചേരാം. എന്നാൽ മഠത്തിൽ സംന്യാസിമാർക്കുമാത്രമേ അംഗങ്ങളാകാൻ പാടുള്ളൂ. ഗവൺമെൻറിൻേറയും ജനങ്ങളുടേയും സഹായംകൊണ്ട് പ്രവർത്തനങ്ങൾ ഭംഗിയായി നടത്തുവാൻ ഈ സംഘടനകൾക്കു കഴിഞ്ഞിട്ടുണ്ട്.

### റിപ്പോർട്ട്‌വർഷത്തെ പ്രധാനപ്രവർത്തനങ്ങൾ

ബംഗ്ളാദേശിൽനിന്നു വന്ന കണക്കററ അഭയാർത്ഥികൾക്കുവേണ്ട ദുരിതാശ്വാസപ്രവർത്തനങ്ങളും അവരുടെ പുനരധിവാസത്തിനുവേണ്ട സഹായസഹകരണങ്ങളും പരമാവധി ഭംഗിയായി ചെയ്യുവാൻ കഴിഞ്ഞിട്ടുണ്ട്. അലഹബാദിൽ ഒരു ഇരുനില ഡിസ്പെൻസറിയും വാരാണസിയിൽ ഒരു പുതിയ ഓപ്പറേഷൻ തീയേററും ചണ്ഡിഗറിൽ പുതിയ ഹോസ്റ്റൽ കെട്ടിടവും പണിതു. ബോംബേ ഇന്ത്യൻ കവാടത്തിൽ 12 അടി ഉയരമുള്ള വിവേകാനന്ദപ്രതിമ സ്ഥാപിച്ചു. കല്ക്കട്ടായിലുള്ള സേവാപ്രതിഷ്ഠാൻ (ആശുപത്രി) കൂടുതൽ സ്ഥലം കിട്ടാനുള്ള നടപടികൾ എടുത്തു, ശ്രീ വിവേകാനന്ദസ്വാമികളുടെ ജന്മഗൃഹം ഗവൺമെൻടുസഹായത്തോടെ വീണ്ടെടുക്കാനുള്ള ശ്രമം നടത്തി. അരുണാചൽപ്രദേശത്ത് നരോത്തംനഗറിൽ ഒരു വിദ്യാഭ്യാസകേന്ദ്രം സ്ഥാപിച്ചു. പ്രത്യേകപരിതസ്ഥിതിയിൽ അടച്ചിടേണ്ടിവന്ന ബംഗ്ളാദേശത്തെ പഴയ കേന്ദ്രങ്ങൾ പുനരുദ്ധരിച്ചു. റങ്കൂണിലെ കേന്ദ്രം ഒരു പുതിയ കമ്മററിയുടെ കീഴിലാക്കി.

### കേന്ദ്രങ്ങൾ

ബേലൂരിലുള്ള മൂലസ്ഥാനം (ബേലൂർമഠം) കൂടാതെ, റിപ്പോർട്ടുവർഷത്തിൽ, 118 ശാഖാകേന്ദ്രങ്ങളും ഇരുപതിലധികം ഉപശാഖാകേന്ദ്രങ്ങളും ഈ രണ്ടു സ്ഥാപനങ്ങൾക്കുംകൂടി ഉണ്ട്. ഇവയിൽ 54 കേന്ദ്രങ്ങൾ മിഷൻെറ മാത്രവും 44 എണ്ണം മഠത്തിൻെറ മാത്രവും 20 എണ്ണം മഠത്തിനും മിഷനും കൂടിയുള്ളതുമാണ്. ഇവയിൽ 10 എണ്ണം ബംഗ്ളാദേശിലാണ്. ബർമ്മ ശ്രീലങ്ക, സിംഗപ്പൂർ, ഫിജി, മൊറീഷ്യസ്, ഫ്രാൻസ്, സ്വിററ്സർലണ്ട് ഇംഗ്ലണ്ട്, അർജൻറീന എന്നിവിടങ്ങളിൽ ഓരോ കേന്ദ്രങ്ങൾ ഉണ്ട്. അമേരിക്കയിൽത്തന്നെ 12 കേന്ദ്രങ്ങൾ പ്രവർത്തിക്കുന്നു. ബാക്കി 87 എണ്ണവും ഇന്ത്യയിൽത്തന്നെയാണ്. പശ്ചിമബംഗാൾ 29, ഉത്തർപ്രദേശ് 11, തമിഴ്നാട് 12, ബീഹാർ 7, കേരളം 5, മൈസൂർ 4, ഓറീസ്സ 3, ആസാം 3, മഹാരാഷ്ട്ര 2, മേഘാലയം 2, ആന്ധ്ര 2, അരുണാചൽപ്രദേശ് 2, ഗുജറാത്ത് 1, രാജസ്ഥാൻ 1, ഡൽഹി 1, മദ്ധ്യപ്രദേശ് 1, ചണ്ഡിഗർ 1 എന്നിങ്ങനെയാണ് ശാഖാകേന്ദ്രങ്ങളുടെ സംസ്ഥാനാടിസ്ഥാനത്തിലുള്ള സ്ഥിതി.

### ആതുരസേവനം

മഠത്തിൻെറയും മിഷൻെറയും കേന്ദ്രങ്ങൾ വർഗ്ഗവർണ്ണഭേദം കൂടാതെ പൊതുജനസേവനം ചെയ്യുന്നു. ഈ സംഘടനകളുടെ പ്രധാന ആശുപത്രികൾ കല്ക്കട്ടാ, വാരാണസി, വൃന്ദാവനം, കംഖൽ, തിരുവനന്തപുരം, റാഞ്ചി എന്നിവിടങ്ങളിലാണ്. ആധുനികസജ്ജീകരണങ്ങളോടുകൂടിയ 11 ആശുപത്രികളാണ് ആകെയുള്ളത്. എല്ലാററിലുംകൂടി 1398 കിടക്കകളുണ്ട്. റിപ്പോർട്ടു വർഷത്തിൽ ആകെ 31405 പേരെ കിടത്തി ചികിത്സിച്ചിട്ടുണ്ട്. വേറെ 66 ഡിസ്പെൻസറികളിലായി 43,15,351 രോഗികൾക്ക് ചികിത്സ ലഭിച്ചു. ഇതിനു പുറമെ ശ്യാമളത്താൽ സേവാശ്രമത്തിലെ മൃഗചികിത്സാകേന്ദ്രത്തിൽനിന്നും 458 മൃഗങ്ങൾക്കും ചികിത്സ ലഭിച്ചു.

### വിദ്യാഭ്യാസം

മദ്രാസ്, റഹറാ, ബേലൂർ, കോയമ്പത്തൂർ, നരേന്ദ്രപ്പൂർ എന്നിവിടങ്ങളിലുള്ള 5 കോളേജുകളിലായി 4,413 വിദ്യാർത്ഥികൾ ഡിഗ്രിക്ക് പഠിക്കുന്നു. ഇവ കൂടാതെ ബേലൂരിലും കോയമ്പത്തൂരിലും ഓരോ B. T. കോളേജും ഉണ്ട്; രണ്ടിലുംകൂടി 268 പേർ പഠിക്കുന്നു. ഇതിനു പുറമേ മദ്രാസിലും കോയമ്പത്തൂരിലും ഓരോ ബേസിക്ട്രെയിനിംഗ് സ്കൂളും, റഹറായിൽ ഒരു പോസ്റ്റ് ഗ്രാജ്വേററ് ബേസിക്ട്രെയിനിംഗ് കോളേജും, റഹറാ സർഗാച്ചി മുതലായ സ്ഥലങ്ങളിലായി 4 ജൂനിയർ ബേസിക് ട്രെയിനിംഗ് കോളേജുകളും ഉണ്ട്. ഇതിനെല്ലാം പുറമേ ഒരു കായികവിദ്യാഭ്യാസകോളേജ് ഒരു ഉന്നതഗ്രാമീണവിദ്യാലയം, ഒരു കാർഷികസ്കൂൾ, ഒരു ഗ്രാമസേവകപരിശീലനകേന്ദ്രം, 4 എൻജിനീയറിംഗ് സ്കൂളുകൾ, 13 ജൂനിയർ ടെക്നിക്കൽ സ്കൂളുകൾ, 83 ഹോസ്റ്റലുകൾ, 10 വാദ്യാർത്ഥികളുള്ള 2 ചതുഷ്പതികൾ, 14 മൾട്ടിപർപ്പസ്സ് ഹയർ സെക്കണ്ടറി സ്കൂളുകൾ, 9 ഹയർ സെക്കണ്ടറി സ്കൂളുകൾ, 15 ഹൈസ്കൂളുകൾ, 15 സെക്കണ്ടറി സ്കൂളുകൾ, 34 സീനിയർ ബേസിക്സ്കൂളുകളും എം. ഈ. സ്കൂളുകളും, 49 ജൂനിയർ ബേസിക്സ്കൂളുകളും യു. പി. സ്കൂളുകളും എലിമെൻററി സ്കൂള

കളും, നേഴ്സുമാക്കുള്ള 3 ട്രെയിനിംഗ്സ്കൂളുകരം, ഒരു ഭാഷാവിദ്യാലയം, ഒരു അന്ധവിദ്യാലയം, ഒരു പഞ്ചായത്തു പരിശീലനകേന്ദ്രം, ഒരു ലൈബ്രേറിയൻപരിശീലനകേന്ദ്രം എന്നിവയും ഉണ്ട്, സ്ത്രീകളുടെ സാംസ്കാരികാഭിവൃദ്ധിക്കുവേണ്ട സൗകര്യങ്ങരം ചെയ്തുകൊടുക്കുന്നതിൽ പ്രത്യേകശ്രദ്ധ ഈ രണ്ടു സംഘടനകളും ചെയ്യുന്നുണ്ട്.

സാമുദായികവും സാമ്പത്തികവുമായി താഴെക്കിടയിലുള്ളവരുടെ ഉന്നമനത്തിനുവേണ്ടി ഓരോ സ്റ്റേററിലേയും ഗ്രാമങ്ങളിൽ നിശാപാഠശാലകരം, പാൽവിതരണകേന്ദ്രങ്ങരം അനാഥാലയങ്ങരം എന്നിവയും നടത്തുന്നുണ്ട്.

## ആധ്യാത്മികപ്രവർത്തനങ്ങൾ

എല്ലാ മതങ്ങളും സത്യമാണെന്നുള്ള ശ്രീരാമകൃഷ്ണദർശനത്തിനു പ്രായോഗികരൂപം കൊടുക്കുകയാണ് ഈ സംഘടനകരം ചെയ്യുന്നതു്. ആഘോഷങ്ങരം, യോഗങ്ങരം, ചർച്ചാക്ലാസ്സുകരം, പ്രസംഗങ്ങരം, ആനുകാലിക പ്രസിദ്ധീകരണങ്ങരം എന്നിവയിലൂടെ ജനങ്ങളുടെ ആധ്യാത്മികപുരോഗതിക്കുവേണ്ട കളമൊരുക്കുന്നു. കൂടാതെ എല്ലാ മതത്തിലേയും മതഗ്രന്ഥങ്ങരം ഉരംക്കൊള്ളുന്ന വലിയ പുസ്തകാലയങ്ങളും വായനശാലകളും ഉണ്ട്. പത്തു ശാഖാകേന്ദ്രങ്ങരംക്കു സ്വന്തമായ പ്രസിദ്ധീകരണവിഭാഗംതന്നെയുണ്ട്. ഒൻപതു് ആധ്യാത്മികമാസികകരം പല കേന്ദ്രങ്ങളിൽനിന്നുമായി പ്രസിദ്ധീകരിക്കുന്നു. മായാവതി, ബാഗ്ബസാർ, മദ്രാസ്, നാഗ്പൂർ, മൈസൂർ, രാജകോട്ട്, തൃശ്ശൂർ, ഭുവനേശ്വർ എന്നിവയാണ് പ്രധാനപ്രസിദ്ധീകരണകേന്ദ്രങ്ങരം.

## ദുരിതാശ്വാസപ്രവർത്തനങ്ങൾ

വെള്ളപ്പൊക്കം, വരംച്ച, കൊടുങ്കാററ്, യുദ്ധം ഇവയാൽ കെടുതികളിൽപ്പെട്ടു ജനങ്ങരം വിഷമിക്കുമ്പോരം മഠവും മിഷനും ശാഖാകേന്ദ്രങ്ങരംമുഖേനയും അല്ലാതേയും വേണ്ടുന്ന സഹായങ്ങരം ചെയ്യുന്നതിനു് വേണ്ടത്ര ഒരുക്കങ്ങരം ചെയ്തിട്ടുണ്ട്. ബംഗ്ലാദേശിലെ ലക്ഷക്കണക്കിനുള്ള അഭയാർത്ഥികരംക്കു് സമയോചിതമായ വിധത്തിൽ സഹായം എത്തിക്കുവാൻ ഈ റിപ്പോർട്ടുവർഷത്തിൽ കഴിഞ്ഞിട്ടുണ്ടെന്നു വിനയത്തോടെ പറഞ്ഞുകൊള്ളട്ടെ.

# 2 വിവേകാനന്ദകേന്ദ്രം, കന്യാകുമാരി

ഭാരതത്തിൻേറയും ഭാരതസംസ്കാരത്തിൻേറയും നിലനില്പിനും സംരക്ഷണത്തിനുംവേണ്ടി, ജീവിതകാലം മുഴുവൻ നിസ്വാർത്ഥസേവനത്തിനു് തയാറുള്ള യുവാക്കരംക്കു് പരിശീലനം കൊടുക്കുന്ന ഒരു നകേന്ദ്രം കന്യാകുമാരിയിലുള്ള വിവേകാനന്ദകേന്ദ്രത്തിൽനിന്നു് തുടങ്ങിയ വിവരം ഇതിനകം എല്ലാവരും അറിഞ്ഞുകാണുമല്ലോ. ആറു മാസമാണ് പരിശീലനത്തിൻെറ കാലാവധി. ഇപ്പോരം കോഴ്സ് പൂർത്തിയാക്കിയ ആദ്യത്തെ ഒരു വിഭാഗം ആളുകളെ പുറത്തേയ്ക്കുവിടുകയാണ്. ഈ വിഭാഗത്തിൽ ആകെ 16 പേർ ഉണ്ടായിരുന്നു. സാമൂഹ്യസേവനത്തിനുവേണ്ട പ്രാഥമികമായ അറിവിനു പുറമേ, ഗീത ഉപനിഷത്തുകരം യോഗാസനങ്ങരം ധ്യാനമുറകരം ഇവയിലും സാമാന്യമായ അറിവു നേടിക്കൊടുക്കുവാൻ വിവേകാനന്ദകേന്ദ്രത്തിനു കഴിഞ്ഞിട്ടുണ്ട്. ശ്രീമദ് സ്വാമി രംഗനാഥാനന്ദജി, ശ്രീമദ് ചിദാനന്ദസ്വാമിജി, ശ്രീമദ് ചിദ്ഭവാനന്ദസ്വാമിജി, ആയുർവേദചക്രവർത്തി ശ്രീ പണ്ഡിററ് രാംനാരായൺ ശാസ്ത്രി എന്നീ ലോകപ്രശസ്തരായ പല ആചാര്യന്മാരും ഇവക്കു ക്ലാസ്സെടുത്തു.

കഴിഞ്ഞമാസം 24 — ാം നു- (24-3-74) ആയിരുന്നു പരിശീലനം സിദ്ധിച്ച ആദ്യവിഭാഗത്തിൻെറ യാത്രയയപ്പു്. ഈ യോഗത്തിൽ ബഹുമാനപ്പെട്ട കേരളാഗവർണ്ണർ ശ്രീ എൻ. എൻ. വാഞ്ചു അദ്ധ്യക്ഷത വഹിച്ചു. ഡോക്ടർ ശ്രീ ജി. രാമചന്ദ്രൻ (ചെയർമാൻ, ആരം ഇന്ഡ്യാ ഖാദി ആൻറു് വില്ലേജ് ഇൻഡസ്ട്രീസ് കമ്മീഷൻ) ആശംസാപ്രസംഗവും, വിവേകാനന്ദകേന്ദ്രത്തിൻെറ ജനറൽ സെക്രട്ടറി ശ്രീ ഏകനാഥ് റാനഡേ സ്വാഗതപ്രസംഗവും നടത്തി.

# വാർത്തകൾ

പുറനാട്ടുകര ആശ്രമത്തിൽവെച്ചു നടത്തിവരാറുള്ള ഏകദിനാന്തര്യോഗം ഈ മാസം 12–ാംനു- പതിവുപോലെ നടത്തുന്നതാകുന്നു.

**തൃശ്ശൂർ പടിഞ്ഞാറെ നടക്കാവിൽ** (എം. ജി. റോഡിൽ) ശ്രീരാമകൃഷ്ണാശ്രമം വക പുതിയ ഒരു ബുക്ക്സ്റ്റാരം 1974 ഏപ്രിൽ 28–ാംനു- തുറന്നിരിക്കുന്നു.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 59 | 1974 ജൂൺ | ലക്കം 6 |
|---|---|---|

## അമൃതവാണി

ഒരിക്കൽ മാതൃദേവിയുടെ ഒരു ശിഷ്യന് അവിചാരിതമായി വളരെ ധനികനായ ഒരുവന്റെ ഗൃഹത്തിൽനിന്നും ഒരു വിവാഹാലോചന വന്നു. അയാളുടെ സാമ്പത്തികമായ അവശത എന്നെന്നേയ്ക്കുമായി പരിഹരിക്കുവാൻ പര്യാപ്തമായ ഒരു സംഖ്യ വാഗ്ദാനം ചെയ്യപ്പെട്ടു. ആ യുവാവ് എം. എ. ബിരുദം നേടി ഹെഡ്മാസ്റ്ററായി ഒരു വിദ്യാലയത്തിൽ ജോലി നോക്കുകയായിരുന്നു. അയാളുടെ മനസ്സ് ഭോഗേച്ഛയിൽനിന്നും തികച്ചും വിമുക്തമായിരുന്നില്ല. അതുകൊണ്ട് ഇതിനെപ്പററി അയാൾ മാതൃദേവിയുടെ അഭിപ്രായമാരാഞ്ഞു. എല്ലാം കേട്ടുകഴിഞ്ഞപ്പോൾ മാതൃദേവി പറഞ്ഞു: 'എന്റെ കുഞ്ഞേ, നിനക്കിപ്പോൾ സുഖമാണല്ലൊ. ഈ വിഷയാഗ്നിയിൽ വെന്തു നീറുവാൻ നീ ആശിക്കുന്നതെന്തിന്? നീ ഒരു നല്ല പ്രവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നു. നിന്റെ സഹായത്താൽ അനവധി ബാലന്മാർ വിദ്യാസമ്പന്നരാകുന്നു. നിന്റെ സഹായത്താൽ കുട്ടികൾ നല്ലപോലെ വളരുകയും നല്ല പൗരന്മാരായി ഭവിക്കുകയും ചെയ്യും. അതു നിനക്കും മംഗളകരമാണ്.' എന്നാൽ, ആ യുവാവു പറഞ്ഞു, 'അമ്മേ എന്റെ മനസ്സ് ഇടയ്ക്കിടെ അശാന്തമാകുന്നു. അതു ഭോഗങ്ങളനുഭവിക്കാൻ കൊതിയ്ക്കുന്നു. അതുകൊണ്ട് എനിക്ക് ഭയം തോന്നുന്നു.' അമ്മ അരുളിച്ചെയ്തു: 'ഭയം വേണ്ട. ഈ കലികാലത്തിൽ മാനസികമായ പാപം ഒരു പാപമല്ല എന്നു ഞാൻ പറയുന്നു. അതുകൊണ്ടുള്ള ആശങ്കകളൊക്കെ മനസ്സിൽനിന്നു ത്യജിക്കുക. നീ ഭയപ്പെടേണ്ട.' മാതൃദേവിയിൽനിന്നും ആ ഉറപ്പു ലഭിച്ചതിൽപ്പിന്നെ ആ ഭക്തൻ ഒരിക്കലും വിവാഹത്തെപ്പററി ചിന്തിച്ചിട്ടേ ഇല്ല. എന്നുമാത്രവുമല്ല, അദ്ദേഹം തന്റെ മനസ്സിനെ ക്ഷണികങ്ങളായ വികാരവേഗങ്ങൾകൊണ്ട് ചഞ്ചലമാകാൻ അനുവദിച്ചിട്ടുമില്ല.

—മാതൃദേവീസംഭാഷണങ്ങൾ 286—287

# പ്രാൎത്ഥനയ്ക്കു് ഉത്തരം കിട്ടുന്നതെപ്പോൾ?

## പവിത്രാനന്ദസ്വാമികൾ

''മനസ്സും വാക്കും യോജിപ്പിച്ചു് ആത്മാൎത്ഥമായി പ്രാൎത്ഥിക്കുമ്പോൾ ആ പ്രാൎത്ഥന ഭഗവാൻ കേൾക്കുന്നു. 'പ്രഭോ! ഇതെല്ലാം അവിടുത്തേതാണു്'' എന്നു പറയുകയും അതേസമയംതന്നെ ഇവയെല്ലാം തന്റേതാണെന്നു മനസ്സിൽ വിചാരിക്കുകയും ചെയ്യുന്നവന്റെ പ്രാൎത്ഥന നിഷ്പ്രയോജനമാണു്. നിങ്ങളുടെ വിചാരങ്ങളിലും വാക്കുകളിലും നിങ്ങൾ ഒരിക്കലും വിശ്വാസവഞ്ചകരാകരുതു്. നിങ്ങളുടെ വിചാരങ്ങൾക്കനുസരിച്ചു പ്രവൎത്തിക്കുക. അപ്പോൾ നിങ്ങൾ തീൎച്ചയായും വിജയിക്കും.''

''നിങ്ങളുടെ ഇഷ്ടംപോലെ പ്രാൎത്ഥിക്കുക. ഭഗവാൻ തീൎച്ചയായും കേൾക്കും. ഒരുറുമ്പിന്റെ കാലടിശബ്ദംപോലും അദ്ദേഹത്തിനു കേൾക്കാം. എന്റെ കുട്ടീ! ഈശ്വരൻ എത്ര ദയാലുവാണെന്നോ! നിന്റെ പ്രാൎത്ഥന എല്ലായ്പ്പോഴും അദ്ദേഹം കേട്ടിട്ടുണ്ടു്. ഇന്നല്ലെങ്കിൽ നാളെ അദ്ദേഹം നിന്റെ മുമ്പിൽ പ്രത്യക്ഷമാകും.''

— ശ്രീരാമകൃഷ്ണദേവൻ

തത്ത്വചിന്തകർ, ലൗകികജ്ഞാനതല്പരർ, യുക്തിവാദികൾ എന്നിവൎക്കു് പ്രാൎത്ഥനയുടെ ആവശ്യത്തിലോ അതിന്റെ വിശിഷ്ടഫലത്തിലോ വിശ്വാസമില്ല. അവർ പറയുന്നു, ''മനുഷ്യപ്രയത്നം മാത്രം മതി. നിങ്ങൾ അനുഭവിച്ചറിഞ്ഞിട്ടില്ലാത്തതും നിങ്ങൾക്കു തെളിവുനൽകാൻ സാധിക്കാത്തതുമായ ഒരു വസ്തുവിനെ ആശ്രയിക്കുന്നതിലും നല്ലതു് നിങ്ങളുടെ പ്രയത്നത്തേയും ബുദ്ധിശക്തിയേയും ആശ്രയിക്കുന്നതാണു്. നിങ്ങളുടെ ബുദ്ധിയെ സംസ്കരിക്കുക. നല്ലവണ്ണം അന്വേഷിച്ചു് സ്വയം ചിന്തിച്ചശേഷം പ്രവൎത്തിക്കുന്നതാണു് വാസ്തവത്തിൽ വിവേകം.'' യുക്തിപരമായ ധ്വനി ഇതിനുണ്ടു്. പക്ഷേ നാം യുക്തികൊണ്ടു മാത്രമല്ല ജീവിക്കുന്നതു്. അങ്ങനെ ജീവിക്കുന്നതിനു് നമ്മുടെ ബുദ്ധി എല്ലായ്പ്പോഴും നമ്മേ സഹായിക്കുന്നില്ല. പല സന്ദൎഭങ്ങളിലും നമ്മുടെ കഴിവുകളുടെ കുറവുകൾ നമുക്കു മനസ്സിലാകുന്നു. ശരിയേതു് തെറേറതു് എന്നു വിവേചനം ചെയ്യാനുള്ള ശക്തിയില്ലാത്ത ഈ പരിതഃസ്ഥിതിയിൽനിന്നു രക്ഷനേടുവാൻ നാം ഒരു വഴിയും കാണുന്നില്ല.

എബ്രഹാംലിങ്കൺ പറഞ്ഞു: ''മറെറങ്ങും എനിക്കു പോകാനില്ലെന്നുള്ള ദൃഢവിശ്വാസം വളരെ പ്രാവശ്യം മുട്ടുകുത്തി പ്രാൎത്ഥിക്കാൻ എന്നെ നിൎബ്ബന്ധനാക്കിയിട്ടുണ്ടു്. എന്റെയോ എന്റെ ചുററുമുള്ളവരുടെയോ ബുദ്ധിശക്തി ചില സന്ദൎഭങ്ങളിൽ അപര്യാപ്തമെന്നു തോന്നിയിട്ടുണ്ടു്.'' ഇങ്ങനെ അദ്ദേഹത്തിനു പരിഹാരം കണ്ടുപിടിക്കുവാൻ കഴിയാതിരുന്ന പല വിഷമപ്രശ്നങ്ങളും വരുമ്പോൾ അദ്ദേഹം തന്റെ മുറിയിൽ പോയി പ്രാൎത്ഥിക്കുക പതിവാണു്.

ഒരു ചിന്തകനും, ആധുനികയുക്തിവാദികളുടെ പ്രതിനിധിയുമായ ബർട്ട്റൻറ് റസ്സൽ അദ്ദേഹത്തിന്റെ 'A Free man's worship' എന്ന മനോഹരമായ ഉപന്യാസത്തിൽ ഇപ്രകാരം പറയുന്നു: ''നമ്മുടെ ബാല്യകാലത്തിൽ നമുക്കെല്ലാം സാദ്ധ്യമാണെന്നു് നാം വിചാരിക്കുന്നു. എന്നാൽ അനുഭവജ്ഞാനംകൊണ്ടു് നമുക്കു് എല്ലാം സാദ്ധ്യമല്ലെന്നു മനസ്സിലാകുന്നു. ഈശ്വരൻ ഈ ലോകം സൃഷ്ടിച്ചതു് നിങ്ങളുടെ സുഖാനുഭവത്തിനു മാത്രമായിട്ടല്ലെന്നു് മരണം, രോഗം, ദാരിദ്ര്യം ഇവകൊണ്ടു മനസ്സിലാകുന്നു. കൂടാതെ മററു പല കാരണങ്ങളെക്കൊണ്ടും ഇതു തെളിയുന്നുണ്ടു്. ഒരു സ്വതന്ത്രൻ മറെറാരാളുടെ ഇഷ്ടംപോലെ പ്രാൎത്ഥിക്കുന്നതെങ്ങനെ ന്യായീകരിക്കും?'' അദ്ദേഹം ഇതു പറഞ്ഞിട്ടുള്ളതു് വളരെ ആത്മാൎത്ഥതയോടെയാണു്. കഷ്ടപ്പാടുകൾ വരുമ്പോൾ നിരാശരാകാതെ, ആവലാതിപ്പെടാതെ വ്യൎത്ഥമായ പശ്ചാത്താപങ്ങളിൽനിന്നു നമ്മുടെ ചിന്തകളെ പിൻതിരിപ്പിക്കുന്നതു് ധൈര്യമാണു്. ഇതെങ്ങനെ സാധിക്കും? ഇതിനു് അദ്ദേഹമൊരു വഴി കണ്ടെത്തിതാണു്:

"ശക്തികൾ കീഴടങ്ങുക, വിധികൾ കീഴടങ്ങുക." ശക്തിക്കോ വിധിക്കോ കീഴടങ്ങിയതുകൊണ്ട് പശ്ചാത്തപിക്കാതിരിക്കുവാൻ സാധിക്കില്ല. പരിഹാരം കണ്ടെത്താൻ നിങ്ങൾക്കു സാധിക്കാത്ത ഒരു പ്രശ്നം വരുമ്പോൾ നിങ്ങൾ പ്രാർത്ഥിക്കാൻ നിർബന്ധരാകുന്നു. അപ്പോൾ അറിഞ്ഞോ അറിയാതെയോ എല്ലാവരും പ്രാർത്ഥിക്കുന്നു. ഈ പ്രാർത്ഥന സ്പഷ്ടമായോ അസ്പഷ്ടമായോ ആകാം.

നമ്മുടെ പ്രയത്നങ്ങൾ വിഫലങ്ങളാകുമ്പോൾ എവിടെനിന്നെങ്കിലും നാം സഹായം ആരായുന്നു. ജീവിതയാത്രയിൽ മുന്നോട്ടുപോകുമ്പോൾ ഭാഗ്യവശാലോ നിർഭാഗ്യവശാലോ ജീവിതാനുഭവങ്ങളിൽ വേണ്ടുവോളം അറിവുണ്ടാകുമ്പോൾ നമ്മുടെ കഴിവുകൾ പരിമിതങ്ങളാണെന്നും നാം സർവ്വശക്തന്മാരല്ലെന്നും മനസ്സിലാകുന്നു. നമ്മുടെ സുന്ദരസങ്കല്പങ്ങളും ആശകളും ഒരിക്കൽ നശിച്ചുപോകും. ഇതു നിങ്ങളെ ഭയപ്പെടുത്തുവാൻവേണ്ടി പറയുന്നതല്ല. നിയതിയുടെ സ്വഭാവമാണിതു്; ജീവിതപരമാർത്ഥവുമാണ്. നമ്മുടെ പ്രയത്നങ്ങളെമാത്രം നാം ആശ്രയിക്കുമ്പോൾ എന്തു സംഭവിക്കുന്നുവെന്നു നോക്കാം. നാം നമ്മുടെ അഹംബുദ്ധിയിൽ മാത്രം ആശ്രയിച്ചിരിക്കുമ്പോൾ ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ ചില പ്രത്യേക പരിതഃസ്ഥിതികൾകൊണ്ട് ഈ അഹങ്കാരത്തിന് പലവിധത്തിലുള്ള ആഘാതങ്ങളേല്ക്കുന്നു. ഇങ്ങനെ അഹന്ത പരാജയപ്പെടുമ്പോൾ നമുക്കൊരാശ്രയമായി മറ്റൊന്നും ഇല്ലെന്നു വരുന്നു. ഈ സ്ഥിതിയിൽ താൻ പ്രാർത്ഥിക്കില്ലെന്നാർക്കും തന്നെ പറയുവാൻ സാധിക്കില്ല.

വിവേകാനന്ദസ്വാമികൾ ബുദ്ധമതത്തെക്കുറിച്ചു സംസാരിക്കുമ്പോൾ പറഞ്ഞു: "മരണവും മാനുഷികദൗർബ്ബല്യങ്ങളും രോഗങ്ങളും ഉള്ളെടത്തോളം കാലം മനുഷ്യനു നിസ്സഹായത തോന്നുകയും അവൻ സഹായം ആരായുകയും ചെയ്യും." അറിഞ്ഞോ അറിയാതെയോ മനുഷ്യൻ ഇതു ചെയ്യുമെന്നുള്ളതു തീർച്ചയാണ്.

സ്വപ്രയത്നത്തിന്റെ ആവശ്യത്തെക്കുറിച്ച് ബുദ്ധൻ ഊന്നിപ്പറഞ്ഞിട്ടുണ്ട്. അദ്ദേഹം ഈശ്വരനെക്കുറിച്ചോ പ്രാർത്ഥിക്കുന്നതിനെക്കുറിച്ചോ പറഞ്ഞില്ല; എന്നാൽ ധാർമ്മികജീവിതം നയിക്കുന്നതിനെക്കുറിച്ചു സംസാരിച്ചു. ശരിയായ ഉപജീവനമാർഗ്ഗം, ജീവിതചര്യ, പ്രവൃത്തി, സംസാരം ഇങ്ങനെ പലതുമാണ് അദ്ദേഹം പറഞ്ഞിട്ടുള്ളതു്. ഗാഢമായി ചിന്തിക്കുക, നിങ്ങൾ ആരാണെന്നു വിശകലനം ചെയ്തുനോക്കുക, അപ്പോൾ നിങ്ങൾക്ക് ശരിയായിട്ടുള്ള അറിവുണ്ടാകും. പ്രാർത്ഥനയെക്കുറിച്ചു പറയാത്ത ബുദ്ധനോടു സ്വശിഷ്യന്മാർപോലും പ്രാർത്ഥിച്ചിട്ടുണ്ട്. ഇതു് ഒരു വിരോധാഭാസമായി തോന്നാം. ബുദ്ധന്റെ മൂന്നാമത്തെയൊ നാലാമത്തെയൊ പരമ്പരയിലുള്ള ശിഷ്യന്മാർ പ്രാർത്ഥിക്കുമെന്നു വിചാരിക്കാം. എന്നാൽ ബുദ്ധന്റെ നേരിട്ടുള്ള ഒരു ശിഷ്യന്റെ കഥ ഞാൻ വായിച്ചപ്പോൾ നേരമ്പോക്കുതോന്നി. ആ ശിഷ്യൻ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ നമുക്കെല്ലാം ഉണ്ടാകുന്നതുപോലെതന്നെ അയാളുടെ മനസ്സിലും പലവിധ ചിന്താതരംഗങ്ങൾ അലതല്ലാൻ തുടങ്ങി. ഒരു വിധത്തിലും മനസ്സിനു സ്വൈരമില്ലാതായപ്പോൾ നിസ്സഹായനായ ആ ശിഷ്യൻ ബുദ്ധനോടു പ്രാർത്ഥിക്കുവാൻ തുടങ്ങി.

ഇനി കമ്യൂ. റഷ്യയിലെ അവസ്ഥയൊന്നു നോക്കാം. അവിടെ ഈശ്വരനെ പുറംതള്ളി ആ സ്ഥാനത്തു സ്റ്റാലിനെ പ്രതിഷ്ഠിച്ചു എന്നു ഞാൻ കേട്ടിട്ടുണ്ട്. അവർ പറഞ്ഞു: 'ഈശ്വരനെ ഭജിക്കരുതു്; ലെനിൻ, സ്റ്റാലിൻ മുതലായവരെ ഭജിക്കൂ.' അതായതു് അവർക്ക് ഈശ്വരനിൽ വിശ്വാസമില്ലെങ്കിലും ഭജിക്കുന്നതിന് എന്തെങ്കിലും വേണ്ടിയിരിക്കുന്നു. വാൾട്ടയർ പറഞ്ഞു, 'ഈശ്വരൻ ഉണ്ടായിരുന്നില്ലെങ്കിൽ ഒരീശ്വരനെ സൃഷ്ടിക്കേണ്ട ആവശ്യം വരുമായിരുന്നു, അതു് അത്ര വലിയ ആവശ്യമാണ്.' ലൗകികരായ നാം ഈശ്വരനെ തള്ളിക്കളയുമായിരിക്കാം. ഇങ്ങനെ നോക്കുമ്പോൾ ഒരാളല്ലെങ്കിൽ മറ്റൊരാൾ നമ്മുടെ ഈശ്വരനായി മാറുന്നു. ഇതു് ഒരു പ്രകൃതിസഹജമായ ആവശ്യമാണ്. മനുഷ്യസഹജമായ ദൌർബ്ബല്യങ്ങളും തീരാവ്യാധികളും മരണങ്ങളും ഉണ്ടായിരിക്കുന്നിടത്തോളംകാലം ഈശ്വരന്റെ ആവശ്യകത അറിയുന്നു. അടിക്കടിയുണ്ടാകുന്ന ഈവിധ അനുഭവങ്ങളാൽ നാം ഈശ്വരന്റെ പരമാർത്ഥം മനസ്സിലാക്കാൻ തുടങ്ങുന്നു.

പ്രാർത്ഥനയെ വിമർശനദൃഷ്ട്യാ വീക്ഷിക്കുന്നവനും അതിബുദ്ധിമാനുമായ ഒരാളോട്

ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു: ''നിങ്ങൾ മററുള്ളവരെ വിമർശിക്കുന്നതെന്തിനാണ്? എല്ലാം ഈശ്വരൻ കാണുന്നില്ലേ? പ്രാർത്ഥിക്കൂ. നിങ്ങൾക്കീശ്വരനെക്കുറിച്ച് ശരിയായ സങ്കല്പം ഇല്ലെന്നിരുന്നാലും അദ്ദേഹം നിങ്ങളുടെ പ്രാർത്ഥന ചെവിക്കൊള്ളും. അതുകൊണ്ട് ഇങ്ങനെ പറഞ്ഞുകൊണ്ട് പ്രാർത്ഥിക്കൂ: 'പ്രഭോ! അങ്ങയുടെ യഥാർത്ഥസ്വഭാവം എനിക്കറിഞ്ഞുകൂടാ. എന്നാലും ഞാൻ പ്രാർത്ഥിക്കുന്നു. എന്റെ പ്രാർത്ഥന അങ്ങയിൽ എത്തിച്ചേരുമാറാകണേ! അങ്ങയുടെ സത്യസ്വരൂപം എനിക്കറിഞ്ഞുകൂടാ. എന്നാൽ അങ്ങ് എന്തുതന്നെയായാലും എന്റെ പ്രാർത്ഥന അങ്ങിൽ എത്തേണമേ.'' ഇതാണ് പ്രധാനമായുള്ളത്. ആരോടാണ് പ്രാർത്ഥിക്കേണ്ടത് എന്നൊരാൾ ശരിയായി അറിയുന്നില്ലെങ്കിലും അയാൾ പ്രാർത്ഥിക്കുകയാണെങ്കിൽ ഈശ്വരൻ ആരായാലും എവിടെയായാലും അത് അദ്ദേഹത്തിന്റെയടുത്തെത്തും.'' ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ടായിരുന്നു: 'ഒരാൾക്ക് അയാളുടെ പ്രാർത്ഥനയ്ക്കു രൂപം കൊടുക്കുവാൻ അറിഞ്ഞുകൂടാ എന്നു വിചാരിക്കൂ. ഈശ്വരൻ വന്ന് ശരിയായ വിധത്തിൽ പ്രാർത്ഥിക്കാൻ അയാളെ പഠിപ്പിക്കും. നിങ്ങൾക്കു പുരിയിലേയ്ക്കു തീർത്ഥയാത്ര പോകണം. എന്നാൽ വഴി നല്ലവണ്ണം നിശ്ചയമില്ലാത്തതിനാൽ തെററു പററുന്നു. സ്ഥിരപരിശ്രമവും ആത്മാർത്ഥതയുമുണ്ടെങ്കിൽ നിങ്ങളെ സഹായിക്കാൻ ആരെങ്കിലും വരും. അസാധാരണമായ വിധത്തിൽ ഈശ്വരൻ പ്രത്യക്ഷമാകുന്നു. ഇങ്ങനെയെല്ലാമാണ് സംഭവിക്കാറുള്ളത്. പിന്നെയെന്തിനു വാദപ്രതിവാദങ്ങൾ നടത്തുന്നു?'

ആരോടാണ് പ്രാർത്ഥിക്കേണ്ടത് എന്നതിനെക്കുറിച്ച് ആധുനികചിന്തകർക്ക് അവരുടെ അഭിപ്രായം ഉണ്ടായിരിക്കും. ഇതിനു വിവിധതരത്തിലുള്ള രൂപങ്ങൾ പ്രകൃതിയിൽത്തന്നെ ഉണ്ടെന്നു മതചരിത്രം ചൂണ്ടിക്കാട്ടുന്നു. ചിലർ ഒരു ഭൂകമ്പം കണ്ട് അതിൽ ഒരീശ്വരൻ ഉണ്ടെന്നു കരുതുന്നു. അതേവിധത്തിൽത്തന്നെ കൊടുങ്കാററിന്റെ ഈശ്വരൻ, ചുഴലിക്കാററിന്റെ ഈശ്വരൻ, മഴയുടെ ഈശ്വരൻ ഇങ്ങനെ പല ഈശ്വരന്മാർ ഉണ്ടെന്ന് അവർ വിശ്വസിക്കുന്നു. അവർ ഈ ഈശ്വരന്മാരോടു പ്രാർത്ഥിക്കുകയും ചെയ്യും. പിന്നീട് എല്ലാ വസ്തുക്കളുടെയും പിന്നിൽ ഒരേ ഒരു ശക്തിയേ ഉള്ളുവെന്നറിഞ്ഞു് ആ ശക്തിയോടു് അവർ പ്രാർത്ഥിക്കുന്നു. ആ ശക്തി നീതിയുടെ ഈശ്വരനോ, സംരക്ഷണം ചെയ്യുന്ന ഈശ്വരനോ ആകാം. ഓരോ ജനസമൂഹവും ഓരോ രാജ്യക്കാരും, 'ഈശ്വരൻ നമ്മെ രക്ഷിക്കും, മററുള്ളവർ ഉപദ്രവിക്കുവാൻ അദ്ദേഹം സമ്മതിക്കില്ല' എന്നു പറയുന്നു. എന്നാൽ ഈ കാര്യത്തിൽ പുരാതനമനുഷ്യർ മാത്രമേ താണ നിലയിലുള്ള സംസ്കാരത്തിൽ ഉൾപ്പെട്ടുന്നുള്ളു എന്നു വിചാരിക്കരുതു്. ആധുനികകാലത്തുപോലും ഒരു യുദ്ധം ഉണ്ടാകുമ്പോൾ യുദ്ധത്തിലേർപ്പെട്ടിരിക്കുന്ന ഇരുകക്ഷികളും ഈശ്വരനോടു പ്രാർത്ഥിക്കുവാൻ തുടങ്ങുന്നു.

ഈ ആധുനികകാലത്തുപോലും ഇതെല്ലാം ചെയ്യുന്നു. പരമമായ സത്യം അറിയുന്നതുവരെ നാമെല്ലാം മാനസികമായി അപരിഷ്കൃതർതന്നെയാണ്. ഈശ്വരൻ നീതിപാലകനാണ്; അദ്ദേഹം കുററം ചെയ്യുന്നവരെ ശിക്ഷിക്കും എന്നെല്ലാമുള്ളതു കുറച്ചുകൂടി ഉയർന്ന സങ്കല്പങ്ങളാണ്. കുറച്ചുകൂടിക്കഴിയുമ്പോൾ അല്പംകൂടി സംസ്കരിച്ച സങ്കല്പങ്ങൾ ഉണ്ടാകുന്നു. അപ്പോൾ ദയ, സ്നേഹം ഇവയുടെയെല്ലാം മൂർത്തീഭാവമായിട്ടാണ് ഈശ്വരനെ സങ്കല്പിക്കുന്നതു്. ഒരു കാര്യം പ്രത്യേകം കാണാം. നമ്മുടെ പ്രാർത്ഥനകളുടെ സാഫല്യം ഈ സങ്കല്പങ്ങളെ മാത്രം ആശ്രയിക്കുന്നില്ല. അതിനേക്കാൾ എത്രമാത്രം ആത്മാർത്ഥതയോടെ നാം ഈശ്വരനെ അഭയം പ്രാപിക്കുന്നു, ഏതുവിധത്തിലുള്ള പ്രാർത്ഥനയാണ് നാം ചെയ്യുന്നതു്, എന്തിനുവേണ്ടിയാണ് നാം പ്രാർത്ഥിക്കുന്നതു് ഇവയിലൊക്കെയാണ് പ്രാർത്ഥനകളുടെ സാഫല്യം കുടികൊള്ളുന്നതു്.

എബ്രഹാംലിങ്കന്റെ പ്രാർത്ഥനയെക്കുറിച്ച് ഞാൻ മുൻപു പറഞ്ഞിട്ടുണ്ടല്ലോ. തന്റെ പ്രാർത്ഥനകൊണ്ടു് അദ്ദേഹത്തിനു് എന്തെങ്കിലും കിട്ടിയിരിക്കണം. അല്ലെങ്കിൽ അദ്ദേഹം അതു് ആവർത്തിക്കയില്ലായിരുന്നു. മഹാത്മാഗാന്ധിയും ഇതുപോലെതന്നെ പ്രാർത്ഥനയ്ക്കു് സ്വജീവിതത്തിൽ പ്രാധാന്യം കൊടുത്തിരുന്നു. അദ്ദേഹം പറയുകയാണ്: 'പ്രാർത്ഥന എന്റെ ജീവിതത്തിലെ രക്ഷാശക്തിയാണ്. അതില്ലായിരുന്നുവെങ്കിൽ ഞാൻ ഒരു ഭ്രാന്തനാകുമായിരുന്നു.' മറെറാരവസരത്തിൽ അദ്ദേഹം പറഞ്ഞു,''രാഷ്ട്രീ

യചക്രവാളത്തിൽ നിരാശ അഭിമുഖീഭവിക്കു ബോഴും എൻെറ മനഃശാന്തി ഒരിക്കലും നഷ്ടപ്പെട്ടിട്ടില്ല. വാസ്തവത്തിൽ എൻെറ സുഹൃത്തുക്കഠം എൻെറ മനഃശാന്തിയിൽ അസൂയാലുക്കളാണ്. എൻെറ പ്രാത്ഥനയാണ് ഇതിനു കാരണം.'' അദ്ദേഹത്തിൻെറ കൃതികളിലും പ്രാത്ഥനയെക്കുറിച്ചു പറയുന്നു: ''ഈശ്വരവിശ്വാസവും പ്രാത്ഥനയുമായി ഞാൻ ആരംഭിച്ചു. ഒടുവിൽ എൻെറ ജീവിതത്തിൽ ശാന്തി ഉണ്ടായി. ഒരു വിടവും എൻെറ ജീവിതത്തിൽ നികത്താനില്ല.'' ജീവിതത്തിൽ മധുരവും കയ്പുമായ അനുഭവങ്ങളും വിജയവും തോൽവിയും എല്ലാം ഉണ്ടാകുന്നു. ഇവയിൽ തോൽവികളേയും ഇച്ഛാഭംഗങ്ങളേയും കുറിച്ചു നമ്മഠം ഓക്കുന്നു. ഗാന്ധിജിയുടെ പ്രാത്ഥനയുടെ ഫലമാണ് അദ്ദേഹത്തിൻെറ ജീവിതത്തിൽ സമാധാനവും ശാന്തിയും നല്കിയിരുന്നതു്. ഇതു് ഒരു സ്വാനുഭവസാക്ഷ്യം മാത്രമാണ്. ഒരു മനഃശാസ്ത്രജ്ഞനും ഇതു തെളിയിക്കുവാൻ സാദ്ധ്യമല്ല. ഒരു ശിശു തൻെറ അച്ഛൻെറ അടുക്കൽ എന്തെങ്കിലും ആവശ്യപ്പെടുന്ന രീതിയാണ് നമ്മുടെ പ്രാത്ഥന എന്നു പറയാവുന്നതല്ല. നാം ആഗ്രഹിക്കുന്നതു് അതേപടി കിട്ടിയില്ലായിരിക്കാം. എന്നാൽ ഗാന്ധിജിയുടെ ശ്രദ്ധേയമായ സാക്ഷ്യം പ്രകടിപ്പിക്കുന്നതുപോലെ, നമ്മുടെ ജീവിതത്തിൽ ഇതിൻെറ ആകെക്കൂടിയുള്ള ഫലം ശാന്തിയും ധൈര്യവും കിട്ടുന്നുവെന്നുള്ളതാണ്.

ഒരു പ്രത്യേക കാര്യത്തിന് ഈശ്വരനോടു പ്രാത്ഥിക്കുന്നതു് ആപത്ക്കരമാകുന്നു. നിങ്ങഠം ഈശ്വരനിൽ വിശ്വസിക്കുന്നുണ്ടെങ്കിൽ എല്ലാം അദ്ദേഹത്തിൽ സമപ്പിക്കു. നിങ്ങഠംക്കാവശ്യമുള്ളതു് അദ്ദേഹം തരും. എല്ലാം ഈശ്വരനെ ഏൽപ്പിക്കുന്നതു് അത്ര എളുപ്പമുള്ള കാര്യമല്ലെന്നെനിക്കറിയാം. പരിതഃസ്ഥിതികളാൽ പ്രേരിതരായി, നമ്മുടെ ആശകളാലും മോഹങ്ങളാലും പ്രേരിപ്പിക്കപ്പെട്ടു് ഈശ്വരേച്ഛയ്ക്കു വിപരീതമായാൽപോലും ചിലതൊക്കെ സംഭവിക്കുവാൻ നാം ആഗ്രഹിക്കുന്നു. അതായതു് നമ്മുടെ ആഗ്രഹങ്ങളും മോഹങ്ങളും നശിക്കാതെ ഈശ്വരേച്ഛപോലെ വരട്ടെയെന്നു കരുതി സമപ്പണം ചെയ്യുന്നതിനുള്ള ബുദ്ധി നമുക്കുണ്ടാകുന്നില്ല. ഈശ്വരേച്ഛയിൽ വിശ്വസിച്ചാൽ വളരെയധികം നന്മകഠം ഉണ്ടാകുമെന്നുള്ളതു നാം മറക്കുന്നു. ഭഗവാനിൽ വിശ്വസിച്ചു് അദ്ദേഹത്തെ ആശ്രയിക്കാൻ ശ്രമിക്കുന്തോറും നാം അദ്ദേഹത്തിൻെറ അടുത്തേയ്ക്കു കൂടുതൽ അടുക്കുകയാണ് ചെയ്യുന്നതു്. നിരാശാഭരിതരായി പ്രാത്ഥിക്കുകയാണെങ്കിൽ അതിലുമധികം അടുക്കുന്നു. ഇതു് യഥാത്ഥ അനുഗ്രഹം തന്നെയാണ്. നാം ആഗ്രഹിച്ചതു കിട്ടിയെന്നുള്ളതല്ല, നമുക്കു പ്രാത്ഥിക്കുവാൻ കഴിഞ്ഞുവെന്നുള്ളതാണ് പ്രധാനം. ഭഗവത്സഹായത്തിനുവേണ്ടിയുള്ള ആശ്രയം ഒരു വലിയ കാര്യമാണ്.

പ്രാത്ഥന നിങ്ങളുടെ മനസ്സിനു ശാന്തി നല്കുന്നു. അതു് മനുഷ്യശക്തിക്കതീതമായ എന്തിനോടോ നിങ്ങഠംക്കു സമ്പക്കമുണ്ടാക്കുന്നു. ഇങ്ങനെ നിങ്ങളുടെ ജീവിതം കൂടുതൽ പുരോഗമിക്കുന്നു. നിങ്ങളുടെ പ്രാത്ഥനകൊണ്ടു് ആഗ്രഹിച്ചതു കിട്ടിയില്ലെങ്കിലും ആദ്ധ്യാത്മികമായി നിങ്ങഠം പുരോഗമിക്കുന്നുവെന്നു് അനുഭവംകൊണ്ടു് മനസ്സിലാകുന്നു. പ്രാത്ഥനയുടെ അന്ത്യഘട്ടങ്ങളിലെത്തുമ്പോഠം ഒരു പ്രത്യേക കാര്യത്തിനും പ്രാത്ഥിക്കുവാൻ നമുക്കു തോന്നുകയില്ല. ഈശ്വരേച്ഛപോലെ നടക്കട്ടെ, എന്നു സമാധാനിച്ചു് ആത്മീയശക്തി വികസിപ്പിക്കുവാൻ സാധിക്കുന്നു,

ഒരു കാര്യം വളരെ ശ്രദ്ധേയമാണ്. ഇങ്ങനെയുള്ള ഒരു മനസ്സിനു് ഈശ്വരേച്ഛയ്ക്കു വിപരീതമായി ഒന്നും ചിന്തിക്കുവാൻ സാധിക്കുകയില്ല. ബ്രഹ്മസമാജനേതാവും ഒരു വലിയ ഭക്തനുമായ കേശവചന്ദ്രസേനനു് ശ്രീരാമകൃഷ്ണദേവനെ വലിയ ഇഷ്ടമായിരുന്നു. ഇദ്ദേഹത്തിനു് ഒരിക്കൽ രോഗം ബാധിച്ചപ്പോഠം ശ്രീരാമകൃഷ്ണദേവൻ രോഗശമനത്തിനുവേണ്ടി ദേവിയോടു പ്രാത്ഥിക്കുകയും ദേവിക്കു് നാളികേരവും മധുരപദാത്ഥങ്ങളും നേരുകയും ചെയ്തു. താമസിയാതെ രോഗി സുഖം പ്രാപിച്ചു. എന്നാൽ വീണ്ടും രോഗം പിടിപെട്ടപ്പോഠം 'പ്രാത്ഥിക്കുവാൻതന്നെ തോന്നുന്നില്ല.' എന്നു ഭഗവാൻ പറഞ്ഞു. അദ്ദേഹം ഈശ്വരേച്ഛയിൽ വിശ്വസിച്ചിരുന്നുവെന്നു മാത്രമല്ല, അദ്ദേഹത്തിനതേക്കുറിച്ചുള്ള ദീഘദൃഷ്ടിയും ഉണ്ടായിരുന്നു. ആത്മീയ പുരോഗതി നേടിക്കഴിഞ്ഞാൽ പ്രത്യേക വസ്തുക്കഠംക്കുവേണ്ടി പ്രാത്ഥിക്കുവാൻ തോന്നുകയില്ല.

നാം പ്രാത്ഥിക്കുമ്പോഠം എന്തു സംഭവിക്കുന്നു? മനഃശാസ്ത്രപ്രകാരം പറയുകയാണെങ്കിൽ

നാം ഈശ്വരനിൽനിന്നും വേർപെട്ടതാണെന്നു കാണുന്നു. എന്നാൽ നമ്മുടെ ആത്മീയജീവിതത്തിൽ നാം പുരോഗമിക്കുന്തോറും ഈശ്വരനോട്ടു നാം കൂടുതൽ കൂടുതൽ അടുക്കുന്നു. ഈശ്വരനിൽനിന്നും നാം വേർപെട്ടിട്ടില്ലെന്നു ദൃഢമായി വിചാരിക്കുക. അങ്ങനെ വിചാരിക്കുന്തോറും നമ്മിൽ ഈശ്വരീയഭാവം തെളിഞ്ഞു പ്രകാശിക്കുന്നു. അങ്ങനെ നമ്മൾ പരിശുദ്ധരാകുന്നു. ഈ പരിശുദ്ധി കൈവന്നിട്ടുള്ള ആൾക്കു് ഈശ്വരചൈതന്യം എല്ലായിടത്തും കാണുന്നതിനു് സാധിക്കുന്നു. പ്രാർത്ഥനയുടെ ഫലം സിദ്ധിക്കുകയും ചെയ്യുന്നു. പ്രാർത്ഥനയ്ക്കു പരിശുദ്ധിവേണം. അതുപോലെ പ്രാർത്ഥന അതിതീവ്രവുമായിരിക്കണം. അപ്പോൾ പ്രാർത്ഥനയ്ക്കു് ഫലം ഉണ്ടാകുന്നു.

വിവേകാനന്ദസ്വാമികൾ ഇതിനെക്കുറിച്ചു തത്വജ്ഞാനഭാഷയിൽ ഇങ്ങനെ പറഞ്ഞു: ''ക്രിസ്തുക്കളും ബുദ്ധന്മാരും നമ്മുടെ ആത്മീയശക്തികളെ കർമ്മനിഷ്ഠമാക്കാനുള്ള സന്ദർഭങ്ങൾ മാത്രമാണു്.'' യഥാർത്ഥത്തിൽ പ്രാർത്ഥനയുടെ ഉത്തരം നമ്മുടെ അന്തരംഗത്തിൽനിന്നാണു് കിട്ടുന്നതു്. ഈശ്വരൻ നിങ്ങളുടെ ഹൃദയവിഹാരിയാണു്. തീവ്രമായ ചിന്തകൾമൂലം നിങ്ങൾക്കു് ഈശ്വരനിശ്ചയവുമായി സമ്പർക്കം ഉണ്ടാകുന്നു. ഇങ്ങനെ ക്രമേണ മാനുഷികദൗർബ്ബല്യങ്ങളിൽനിന്നും, വൈകല്യങ്ങളിൽനിന്നും നിങ്ങൾ അകന്നകന്നു് ഈശ്വരേച്ഛയോടു് ഏകീഭവിക്കുന്നു. അപ്പോൾ പ്രാർത്ഥനയ്ക്കുത്തരം കിട്ടുന്നു; ഫലം ലഭിക്കുന്നു. നിങ്ങൾ സംതൃപ്തരാകുന്നു. ഇതാണു് സംഭവിക്കുന്നതു്. ഇതാണു് പരമമായ ഉത്തരം, പരമമായ ഫലം.

നിങ്ങളുടെ ആത്മീയജീവിതം പുരോഗമിക്കുന്തോറും പ്രത്യേകവസ്തുക്കൾക്കുവേണ്ടി പ്രാർത്ഥിക്കുന്നതിനുള്ള അഭിരുചിയിൽനിന്നും നിങ്ങൾ മുന്നോട്ടു പോകുന്നുവെന്നുമാത്രമല്ല ശരിയായിട്ടുള്ളതറിയുന്നതിനു് ഒരു നേതൃത്വം നിങ്ങൾക്കാവശ്യവുമായിത്തോന്നുന്നു. ഈ ഘട്ടത്തിലെത്തിയാൽ ശരിയായിട്ടുള്ളതറിയുവാൻ നിങ്ങൾ അറിയാതെതന്നെ പ്രാർത്ഥിച്ചുപോകുന്നു. വഴി കാട്ടിത്തരുവാൻ പ്രാർത്ഥിക്കുന്നു. ഈ പുരോഗമനം എത്ര വലിയ നേട്ടമാണെന്നോ ? ഈ പുരോഗമനം വന്നുകഴിഞ്ഞാൽ പ്രത്യേക വസ്തുക്കൾകൊണ്ടു നിങ്ങൾക്കെന്താവശ്യം ? അതിനുവേണ്ടി പ്രാർത്ഥിക്കുവാൻ ലജ്ജയുണ്ടാവും.

നിങ്ങൾ മേൽപറഞ്ഞതിനേക്കാൾ ഉപരി പുരോഗമിക്കുമ്പോൾ നിങ്ങളുടെ പ്രാർത്ഥന ധ്യാനപരമാകുന്നു. മറ്റൊന്നിനുംവേണ്ടി പ്രാർത്ഥിക്കുവാൻ നിങ്ങൾക്കിഷ്ടമില്ലാതാകുന്നു. വഴി കാട്ടിത്തരാൻപോലും നിങ്ങൾ പ്രാർത്ഥിക്കയില്ല. ഈശ്വരൻ ഉണ്ടെന്നറിയുക. അതുമാത്രം മതി. ഒരു കുട്ടി തന്റെ അമ്മയോടു് ഒന്നും ആവശ്യപ്പെടുന്നില്ല. അമ്മയ്ക്കറിയാം കുട്ടിയ്ക്കു വേണ്ടതെന്തെന്നു്. അതു് യഥാവസരം അമ്മ കൊടുക്കുന്നു. ഇതുപോലെ ഈശ്വരൻ ഉണ്ടെന്നറിഞ്ഞു്, വിശ്വസിച്ചു്, തന്റെ സ്വന്തമാണെന്നു കരുതി ശരണാഗതിയടഞ്ഞാൽ പിന്നീടുള്ളതെല്ലാം അദ്ദേഹം നോക്കിക്കൊള്ളും. പിന്നെ എന്തിനു പ്രാർത്ഥിക്കുന്നു ? 'അദ്ദേഹം തരും' എന്ന ദൃഢവിശ്വാസം ഉറച്ചുകഴിഞ്ഞാൽ ഈശ്വരനോടൊന്നിനുവേണ്ടിയും പ്രാർത്ഥിക്കുവാൻ തോന്നുകയില്ല.

ഈ നിലയിൽ നാമെത്തിച്ചേർന്നാൽ പ്രാർത്ഥനയും ധ്യാനവും വളരെയടുക്കുന്നു, ഈശ്വരസാന്നിദ്ധ്യം നമ്മൾക്കനുഭവമാകുന്നു. അതു മതി, മറ്റൊന്നും ആവശ്യമില്ല. ധ്യാനത്തിലും ഈ അനുഭവംതന്നെയാണുണ്ടാവുക. വാക്കുകൾ കൊണ്ടു പ്രാർത്ഥിക്കുന്നതിനേക്കാൾ മൗനപ്രാർത്ഥനയ്ക്കാണു വിശ്വാസദാർഢ്യമുണ്ടാവുക. തന്മൂലം ഈശ്വരസാന്നിദ്ധ്യം പ്രബലമാവുകയും ചെയ്യും. ഇങ്ങനെ നാം പുരോഗമിക്കുന്നു.

ഇവയെല്ലാമാണു് പ്രാർത്ഥനയെക്കുറിച്ചുള്ള യാഥാർത്ഥ്യങ്ങൾ. എന്തുതന്നെയായാലും നാം ആദ്ധ്യാത്മികമായി പുരോഗമിക്കുന്നു എന്നുള്ളതു് ഒരു സത്യമാണു്; നാം ഭക്തിക്കുവേണ്ടി പ്രാർത്ഥിച്ചാൽ അതു സഫലമാകുമെന്നുള്ളതു തീർച്ചയാണു്. എന്തുകൊണ്ടെന്നാൽ സ്വാർത്ഥപരമായ ആഗ്രഹം അതിലില്ല. എന്താണു ഭക്തി? ഈശ്വരനുമായി സമ്പർക്കമുണ്ടാവുക; സ്നേഹമുണ്ടാകുക. ഇതിനെയാണു് നാം ഭക്തി എന്നു പറയുന്നതു്. ഈശ്വരസ്നേഹത്തിന്റെ അനന്തരഫലം എന്താണു് ? ഈശ്വരനുമായി ഐക്യം ഉണ്ടാകുക. സ്നേഹം വർദ്ധിക്കുന്നു. ഹൃദയം വിദ്വേഷരഹിതമായിത്തീർന്നു് കൂടുതൽ കൂടുതൽ അദ്ദേ

ഹത്തെ സ്നേഹിക്കുന്നു. അപ്പോഠം ആ സ്നേഹം കൂടുതൽ കൂടുതൽ വദ്ധിക്കുന്നു. അങ്ങനെ അവിടത്തോടടുക്കുന്നു. അപ്പോഠം നമുക്കു വീട്ടിൽ പോകുന്ന പ്രതീതിയാണുണ്ടാവുക. നമ്മുടെ സ്വന്തം വീട്ടിൽ പോകാൻ നമുക്കു് ആഗ്രഹമുണ്ടായാൽ ആക്കും നമ്മെ തടയുവാൻ സാദ്ധ്യമല്ല. അതേവിധം നാം ഭക്തിക്കുവേണ്ടി പ്രാത്ഥിക്കുമ്പോഠം ആക്കും നമ്മെ പിൻതിരിപ്പിക്കുവാൻ സാദ്ധ്യമല്ല. നമ്മുടെ വഴി നല്ലതാണു്. ഭക്തിയ്ക്കുവേണ്ടി പ്രാത്ഥിച്ചാൽ, ഈശ്വരപ്രാപ്തിക്കുവേണ്ടി പ്രാർത്ഥിച്ചാൽ, നാം അവിടെ എത്തിച്ചേരും. ഈ ലോകത്തിൽ ഒരു ശക്തിക്കും നമ്മെ തടുക്കുവാൻ സാധിക്കുകയില്ല.

എന്നാൽ ഇതിലേയ്ക്കു് കറയററ ആത്മാത്ഥതയും പരിശുദ്ധിയും ആവശ്യമാണു്. മഹാത്മാക്കഠം പറഞ്ഞിട്ടുണ്ടു്, 'നിങ്ങഠം അന്വേഷിക്കുന്നതു നിങ്ങഠംക്കു കിട്ടും.' അതുകൊണ്ടു് നിവ്വ്യാജമായി പ്രാത്ഥിച്ചാൽ ക്ഷണനേരംകൊണ്ടു് നിങ്ങഠംക്കു് അതു കിട്ടും. നിങ്ങളുടെ ജീവിതം പരിശുദ്ധമായിത്തീരുമ്പോഠം, നിങ്ങളുടെ ധാമ്മികജീവിതത്തിനു പൂണ്ണവളച്ച് വരുമ്പോഠം, ആത്മാത്ഥതയും നിഷ്കളങ്കതയും നിങ്ങളിൽ ഉള്ളപ്പോഠം, നിങ്ങളുടെ വാക്കിനും വിചാരത്തിനും പരസ്പരൈക്യം ഉള്ളപ്പോഠം, നിങ്ങളുടെ പ്രാത്ഥനകളിൽ അതിയായ തീക്ഷ്ണത ഉള്ളപ്പോഠം, പ്രാത്ഥനയ്ക്കു ഫലസിദ്ധി ഉണ്ടാകുമെന്നു ദിവ്യന്മാർ പറയുന്നു. വ്യാകുലത അത്രമാത്രം ഉണ്ടെങ്കിൽ ഒരൊററ പ്രാത്ഥനകൊണ്ടുതന്നെ ഈശ്വരസാക്ഷാത്കാരം ലഭിക്കുമെന്നവർ പറയുന്നു.

[1974 മാർച്ചുമാസത്തിലെ പ്രബുദ്ധഭാരതത്തിൽനിന്നു മിസ്സിസ് ബി. പി. പിള്ള സംഗ്രഹിച്ചതു്.]

---

# ഗീതാമാർഗ്ഗപ്രവേശിക

(പതിനെട്ടാം അദ്ധ്യായം: മേയ് തുടച്ച്)

## ശ്രീ വിമലാനന്ദസ്വാമികഠം

ത്രിഗുണങ്ങളുടെ വട്ടത്തിൽ അകപ്പെടാത്തതായ യാതൊരു വസ്തുവുമില്ലെങ്കിൽ സംസാരത്തിൽനിന്നു മുക്തി ആക്കാണു്? ഏതുവിധമാണു സിദ്ധിക്കുക? സംസാരകാരണം ത്രിഗുണാത്മികയായ മായയാണു്; മായയിൽനിന്നും നിവൃത്തിനേടുവാൻ എന്താണു് ഉപായം? സ്വധമ്മാനുഷ്ഠാനംമൂലം സിദ്ധിക്കുന്ന ഈശ്വരപ്രസാദവും തദ്വാരാ ചിത്തശുദ്ധിയും ഏകാഗ്രതയും വരുമ്പോഠം അജ്ഞാനം നശിച്ചു് ആത്മസാക്ഷാത്കാരവും മോക്ഷവും സിദ്ധിക്കുന്നു എന്നുള്ള സവ്വശാസ്ത്രനിഷ്കഷയാണു് മേൽവിവരിക്കുവാൻ പോകുന്നതു്. ഭഗവാൻ അരുളുന്നു: "ഹേ പരന്തപ, ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഈ നാലു തരക്കാക്കും യുക്തമായ കമ്മം വേണ്ടരീതിയിൽ വ്യവസ്ഥാപൂവ്വം വിഭജിക്കപ്പെട്ടിരിക്കുന്നു; ഈ വ്യവസ്ഥയ്ക്കുള്ള മൂലം അവരവരുടെ പൂവ്വജന്മങ്ങളിൽ അനുഷ്ഠിച്ചിട്ടുള്ള കമ്മങ്ങളുടെ ഫലമായി വർത്തമാനജന്മത്തിൽ കാണപ്പെടുന്ന ഗുണപരിണാമംതന്നെയാണു്. സത്വഗുണപ്രധാനനാണു ബ്രാഹ്മണൻ; രജഃപ്രധാനനായ ക്ഷത്രിയനിൽ സത്വം കൂട്ടുകെട്ടായി ഉണ്ടായിരിക്കും; വൈശ്യൻ രജഃപ്രധാനനാണെങ്കിലും തമസ്സാണു തന്റെ രജസ്സിന്നു കൂട്ടുകെട്ടായി നില്ക്കുന്നതു്; ശൂദ്രനാകട്ടെ തമഃപ്രധാനനാണു്; അവനിലുള്ള രജസ്സ് നിലവിലുള്ള തമസ്സിന്നു കൂട്ടുകെട്ടായി നില്ക്കുന്നതേയുള്ളു. ഗുണത്രയത്തിൽനിന്നു പുറത്തായി ഒരു സത്വവും ഒരിടത്തുമില്ല എന്നു പറയുമ്പോഠം പ്രധാനോപസജ്ജനഭാവത്തിൽ ഗുണത്രയം ഉളവാക്കുന്ന നാലു വണ്ണവും സാവ്വത്രികമാണെന്നു സിദ്ധിക്കുന്നു; അതു് ഒരു പ്രത്യേകദേശത്തിലോ കാലത്തിലോ ഉള്ള വർഗ്ഗീകരണം മാത്രമാകാൻ യുക്തിയില്ല. പുരുഷസ്വഭാവഗുണസാപേക്ഷമായ വ്യവസ്ഥ വിശ്വമാനവനു

വേണ്ടിയാണെന്നു സ്വീകരിക്കാതെ തരമില്ല. മനുസ്മൃതി വിധിക്കുന്ന ജാതിധർമ്മം ഭാരതഭൂമിയിൽ ചില ഭാഗങ്ങളിൽ വളർന്നതാണെന്നു വിചാരിച്ചാലും ഗീതയിലെ ഗുണപ്രധാനമായ ചാതുർവ്വർണ്ണ്യം വ്യാപകമാകാതെ തരമില്ല.

അന്തഃകരണനിരോധംകൊണ്ടു സിദ്ധിക്കുന്ന ശമം, ബാഹ്യേന്ദ്രിയനിഗ്രഹംമൂലം ലഭിക്കുന്ന ദമം, മുമ്പു പതിനേഴാമദ്ധ്യായത്തിൽ വിവരിച്ച തപസ്സ്, ബാഹ്യാന്തരശുചിത്വം, ക്ഷമ, മനസ്സിൽ നിനച്ചതിന്നു വിരുദ്ധമായി വാക്കിലും പ്രവൃത്തിയിലും അന്യരോടു കാണിക്കാതിരിക്കൽ, ശാസ്ത്രീയമായ അറിവ്,അതിൽ നിന്നു സിദ്ധിച്ച അനുഭവം, വേദസിദ്ധമായ മാർഗ്ഗത്തിലുള്ള സത്യത്വബോധം ഇവ ജന്മസിദ്ധമായി ബ്രാഹ്മണനിൽ കാണുന്നു. ബ്രഹ്മജ്ഞാനാർഹത്വമാണ് ബ്രാഹ്മണത്വം എന്നുള്ള ഈ ഉപദേശത്തിൽ ജീവിതവൃത്തികളെപ്പററി പ്രസ്താവിക്കാത്തതുകൊണ്ടു് ഈവിധഗുണങ്ങൾ എവിടെയെങ്കിലും കാണുന്നപക്ഷം ബ്രഹ്മജ്ഞാനാർഹത്വം അവിടെയെല്ലാം സിദ്ധിക്കുന്നതായി സൂചിക്കുന്നു. ശൂരസ്വഭാവം, അന്യർക്കു കീഴടക്കാൻ സാധിക്കാത്ത പ്രതാപം, വലിയ വിപത്തിലും തളർച്ചയില്ലായ്മ, അപ്പോഴപ്പോൾ നേരിടുന്ന കർത്തവ്യങ്ങളെ വിവേകത്തോടെ നിർവ്വഹിക്കാനുള്ള കൗശലം, സ്വമരണഭയംകൊണ്ടു് രണാങ്കണത്തിൽനിന്നും ഓടിപ്പോകാത്ത ദൃഢത, മുക്തഹസ്തത, ലോകരെ നിയമനം ചെയ്യാനുള്ള സാമർത്ഥ്യം ഇവയാണ് സത്വഗുണസംസൃഷ്ടമായ രജോഗുണിയായ ക്ഷത്രിയനിൽ സ്വാഭാവികമായി കാണുന്ന ഗുണങ്ങൾ. സസ്യോത്പാദനം, പശുപാലനം, ധനസഞ്ചയത്തിന്നു വേണ്ടിയുള്ള ക്രയവിക്രയം ഇവ വൈശ്യനിൽ പൂർവ്വകർമ്മവാസനകൊണ്ടുതന്നെ അഭിവ്യക്തമാകുന്നതുപോലെ ആദ്യവർണ്ണങ്ങളുടെ കർത്തവ്യാനുഷ്ഠാനത്തിന്നു പ്രയോജനപ്പെടുന്ന പരിചര്യ ശൂദ്രന്റെയും സ്വഭാവജന്യമായ കർമ്മമാകുന്നു. പരമേശ്വരാരാധനാരൂപമായ യജ്ഞനിർവ്വഹണത്തിന്നുവേണ്ടി നിർദ്ദിഷ്ടമായ ചാതുർവ്വർണ്ണ്യവ്യവസ്ഥയിൽ ജ്ഞാനവും ജ്ഞാപനവും ബ്രാഹ്മണന്റെയും, ജ്ഞാനപരിത്രാണം ക്ഷത്രിയന്റെയും, ജ്ഞാനബീജവർദ്ധനം വൈശ്യന്റെയും, ഭഗവത് കൈങ്കര്യരൂപമായ സ്വധർമ്മം എല്ലാവരും അനുഷ്ഠിക്കുന്നതിൽ അവർക്കു താങ്ങായി പരിചര്യ ചെയ്യുക എന്നതു ശൂദ്രന്റെയും കർമ്മമാണെന്ന് ഉപദേശിക്കുന്നതിൽനിന്നും ദ്വിജസേവനം വെറും പരിചാരകത്വമല്ല മോക്ഷസാധനമാണെന്നു സൂചിപ്പിച്ചു. ഭഗവദ്ഭക്തരായ ശൂദ്രരേയും ഭാഗവതന്മാരെന്നു പ്രാചീനഗ്രന്ഥങ്ങൾതന്നെ പറയുന്നു. ഈ പ്രകരണത്തിൽ കർമ്മം വെറും വേല മാത്രമല്ല യജ്ഞരൂപമായ കൈങ്കര്യമാണ്; അല്ലെങ്കിൽ അതു മോക്ഷസാധനമാകയില്ല. മുമുക്ഷുവിന്നുള്ള കർമ്മത്തെ വിവരിക്കുന്ന ഗീതയിൽ വെറും ജാതിത്തൊഴിൽ അപ്രാസംഗികമാണ്.

അവരവർക്കു സ്വാഭാവികമായി വിധിക്കപ്പെട്ടിട്ടുള്ള കർത്തവ്യാചരണത്തിൽ ശ്രദ്ധയോടും സന്തോഷത്തോടുംകൂടി പരിനിഷ്ഠിതനായ ഏതൊരുവനും മേൽ പറയാൻപോകുന്ന മുഖ്യസന്ന്യാസലക്ഷണമായ നൈഷ്കർമ്മ്യസിദ്ധി ലഭിക്കുന്നു. അതു് ഏതുവിധമാണെന്നു കേട്ടുകൊള്ളുക. സർവ്വഭൂതങ്ങളുടെയും ഉത്പത്തി ഏതൊരു പരമകാരണത്തിൽനിന്നുമാകുന്നുവോ ഉണ്ടായിട്ടുള്ളതു്, കായമനോവാക്യങ്ങളെക്കൊണ്ടുള്ള സർവ്വപ്രവൃത്തികൾക്കും പ്രേരകനായ അന്തര്യാമിയും ചരാചരജഗത്തിന്റെ ആശ്രയരൂപത്തിൽ സർവ്വവ്യാപിയും ആയി സ്ഥിതിചെയ്യുന്ന ആ പരമേശ്വരന്റെ ആരാധന എന്ന രൂപത്തിൽ സ്വന്തം കർമ്മം അനുഷ്ഠിക്കുന്ന മനുഷ്യൻ മോക്ഷദ്വാരത്തിൽ എത്തുന്നു.

സർവ്വാംഗപൂർത്തിയോടെ അനുഷ്ഠിക്കാൻ കഴിയാതെപോയാലും തനിക്കുമാത്രം നിറവേററാൻ യോഗ്യമായ സ്വധർമ്മത്തെ താൻ അനുഷ്ഠിക്കുക എന്നുള്ളതാണ് സമഗ്രമായി പരധർമ്മം അനുഷ്ഠിക്കുവാൻ കഴിയുമായിരുന്നാലും അതിനേക്കാൾ പ്രശസ്യമായിട്ടുള്ളതു്. സ്വാഭാവികമായി ഒരുവന്നു നിശ്ചയിക്കപ്പെട്ടിട്ടുള്ള കർമ്മം ചെയ്യുന്നതുകൊണ്ടു് അവന്നു പാപം വരുകയില്ല. ഹേ അർജ്ജുന, പിറവിയിലേതന്നെ കൂടെ വന്നിട്ടുള്ള കർമ്മം സദോഷമായാലും വിടുവാൻ പാടുള്ളതല്ല. (ഹിംസാശൂന്യമായ ഭിക്ഷാന്നഭോജനത്തെക്കാൾ അർജ്ജുനന്നു ഹിംസായുക്തമായ യുദ്ധംതന്നെ തല്ക്കാലം ശ്രേയസ്കരമെന്ന് ഇതുകൊണ്ടു് സൂചിതമായി.) എന്തുകൊണ്ടെന്നാൽ സ്വധർമ്മമായാലും പരധർമ്മമായാലും ഏതു പ്രവൃത്തിയും, ധൂമംകൊണ്ടു് അഗ്നി എന്നതുപോലെ, ഏതെങ്കിലും ദോഷം കലരാതെ ഇരിക്കുകയില്ല.

ഗൗണസന്ന്യാസരൂപമായ സാത്ത്വിക ത്യാഗംകൊണ്ട് നിഷ്പാപനായിത്തീരുമ്പോൾ തൃഷ്ണ നിശ്ശേഷം നശിക്കുന്നു. അതുകാരണം വിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങൾ പ്രത്യാഹരിക്കുവാൻ സമർത്ഥനായിത്തീരുന്നു. ആവിധം അന്തഃകരണജയം സമ്പാദിച്ചവൻ സക്തിക്കു കാരണമായ സർവ്വത്തിലും പററ് ഒട്ടും ഇല്ലാത്തവനായിത്തീരുന്നു. ഇങ്ങനെയുള്ള വിവിദിഷു നിഷ്ക്രിയബ്രഹ്മസാക്ഷാത്കാരരൂപമായ നൈഷ്കർമ്മ്യസിദ്ധി അടയുന്നു. സാധനപരിപാകംമൂലം സർവ്വകർമ്മസന്ന്യാസലക്ഷണമായ ജ്ഞാനനിഷ്ഠയിൽ ഉറയ്ക്കുന്നു എന്നു സാരം. ഈ നൈഷ്കർമ്മ്യസിദ്ധിയുടെ സാധനക്രമമാണ് ഇനിയും വർണ്ണിക്കപ്പെടുന്നത്. ''ഹേ കൗന്തേയ, മുമ്പു പറഞ്ഞവിധം ജ്ഞാനോൽപത്തിക്കു വേണ്ടതായ യോഗ്യത സിദ്ധിച്ചിട്ടുള്ള ഒരുവൻ എങ്ങനെയാണ് ബ്രഹ്മസാക്ഷാത്കാരം അനുഭവിക്കുന്നത്'' എന്നു മേൽ സംക്ഷേപരൂപത്തിൽ പറയുന്നതു ധരിച്ചാലും. സംശയവിപര്യയശൂന്യമായി 'ഞാൻ ആത്മസ്വരൂപംതന്നെ' എന്ന ബോധം ഉളവാകുക എന്നതാണ് അവൻെറ ആദ്യത്തെ ചിഹ്നം. അതിലേയ്ക്കുവേണ്ടി മുമ്പു വിവരിച്ചവിധമുള്ള സാത്ത്വികമായ ധൃതിമൂലം അവൻ മനസ്സിനെ നിയമനം ചെയ്ത് ഇതരവൃത്തിശൂന്യമാക്കിത്തീർക്കുന്നു. ഇതു സാധിക്കുന്നതിലേക്കായി ജ്ഞാനനിഷ്ഠയ്ക്ക് ഉപയുക്തമായ സ്വന്തം ശരീരസ്ഥിതിക്ക് അവശ്യം വേണ്ടവയൊഴിച്ചു ബാക്കിയുള്ള സർവ്വത്തേയും അതുപോലെതന്നെ നിഷേധിക്കപ്പെട്ട ശബ്ദാദി സർവ്വവിഷയങ്ങളേയും ത്യജിക്കുന്നു. ശരീരസ്ഥിതിക്ക് ആവശ്യമായതിൽപോലും രാഗദ്വേഷങ്ങൾ പൂർണ്ണമായി അകററുന്നു. അതിന്നുവേണ്ടി പവിത്രവും വിജനവുമായ വിക്ഷേപരഹിതസ്ഥാനങ്ങളെ സേവിക്കുന്നു. മിതഭോജനംകൊണ്ട് ചിത്തദോഷങ്ങൾ (നിദ്ര, ആലസ്യം മുതലായവ) വരാതെ തടയുന്നു. യമനിയമാദികളെക്കൊണ്ടു ത്രിവിധകരണങ്ങളെയും വശപ്പെടുത്തുന്നു. ആത്മാകാരവൃത്തികൊണ്ടു മററു യാതൊരുവിധവൃത്തികളും ഉയരാതിരിക്കുന്ന അവസ്ഥയാണു യോഗം. അപ്പോൾ ഈ യോഗം മാത്രമാണു നിത്യനിഷ്ഠാവിഷയം. ഈ ധ്യാനയോഗം അവിച്ഛിന്നമാകാൻവേണ്ടി സർവ്വവിഷയങ്ങളിലും വൈതൃഷ്ണ്യം ദൃഢപ്പെടുത്തുന്നു. ഞാൻ ധ്യാനയോഗിയാണ് എന്ന അഹങ്കാരവും ആവിധ വാസനമൂലം വരാവുന്ന ബലവാനാണെന്ന അഭിമാനഭാവവും അതുകാരണം സംഭവിക്കാവുന്ന ദർപ്പവും പ്രയത്നിച്ചു നിർമ്മൂലനം ചെയ്യുന്നു. പ്രാരബ്ധംകൊണ്ടു വരുന്ന വിഷയസാന്നിധ്യത്തിലും കാമം, ക്രോധം, പരിഗ്രഹം ഇവ കൂടാതെയും 'എൻെറ ദേഹം പതിക്കരുത്'' എന്നുപോലും ഉള്ള മമകാരം കൂടാതെയും ഇരിക്കുന്നവനായിത്തീരുന്നു. ഈവിധം സമ്പൂർണ്ണം അഹങ്കാരമമകാരശൂന്യനായ പ്രശാന്തൻ ബ്രഹ്മസാക്ഷാത്കാരത്തിന്നു സമർത്ഥനാണ്. ബ്രഹ്മഭാവവും അജ്ഞാനാവരണനാശരൂപമായ സാക്ഷാത്കാരവും ഒരേ ക്ഷണം സംഭവിക്കുന്നു.

ബ്രഹ്മസാക്ഷാത്കാരം ലഭിച്ച അത്യന്തധന്യൻ ഏതുപ്രകാരമായിരിക്കും അറിയപ്പെടുക എന്ന പ്രശ്നത്തിന്ന് ഉത്തരം ഈ വരുംപ്രകാരമാകുന്നു: 'ബ്രഹ്മാഹമസ്മി' എന്ന് അപരോക്ഷാനുഭവം വന്ന യോഗി അധ്യാത്മപ്രസാദസമ്പന്നനായിത്തീരുന്നു. വ്യുത്ഥാനദശയിൽ അദ്ദേഹം പോയതിനെക്കുറിച്ചു ശോകപ്പെടുന്നില്ല; ലഭിക്കേണ്ടതായി യാതൊന്നും കാംക്ഷിക്കുന്നുമില്ല. ഏതു പ്രാണിയിലും സുഖമോ ദുഃഖമോ ഉദിക്കുമ്പോൾ ഇവ തനിക്ക് ഏതുവിധമായിരുന്നുവോ അതേപ്രകാരം അന്യർക്കും നേരിടുന്നു എന്നു കണ്ടു സർവ്വഭൂതങ്ങളെയും വൈഷമ്യം കൂടാതെ ദർശിക്കുന്നു. ഈ ജ്ഞാനനിഷ്ഠൻ പരമാത്മസ്വരൂപിയായ പരമേശ്വരനിൽ പരമഭക്തിയുള്ളവനായിത്തീരുന്നു. മുമ്പ് ഏഴാമധ്യായത്തിൽ ചതുർവ്വിധം ഭജിക്കുന്നവരുടെ കൂട്ടത്തിൽ ആത്മസ്വരൂപമായി ഭഗവാനെ സാക്ഷാത്കരിക്കുന്നവൻ ഇവരിൽ സർവ്വോത്തമനാകുന്നു എന്നു വിവരിച്ച ജ്ഞാനരൂപമായ അനുഭവം തന്നെയാണ് ഈ ഉത്തമഭക്തി. വെറും മനോലയമോ സുഷുപ്തിയോ മൂലം സമാഹിതനെപ്പോലെ കാണപ്പെടുന്ന യോഗി വ്യുത്ഥാനാവസ്ഥയിൽ 'സർവ്വം ബ്രഹ്മമയം' എന്ന സ്ഥിരനിശ്ചയമുള്ളവനാകുന്നില്ല; ഉച്ചനീചമായ ദ്വൈതപ്രപഞ്ചം അപ്പോൾ അതേവിധംതന്നെ നിദ്രയിൽനിന്നും ഉണർന്നവൻ കാണുന്നു. ബ്രഹ്മഭൂതനാകട്ടെ ഭഗവത്സ്വരൂപം സർവ്വഭൂതങ്ങളിലും വ്യുത്ഥാനാവസ്ഥയിലും അനുഭവിക്കുന്നു. ഭഗവാൻ ഈ ഉത്തമഭക്തിയുടെ ഫലം ഈവിധം വർണ്ണിക്കുന്നു.

മേൽപറഞ്ഞ ജ്ഞാനലക്ഷണമായ ഭക്തി ലഭിച്ച മുക്തൻ ഉപാധിമൂലകമായ വിവിധാനേ

കവിസ്സാരപൂൎണ്ണനായ പരമാത്മാവിന്റെ മാഹാത്മ്യം എത്രമാത്രം എന്നും, ഉപാധിമുക്തമായ സ്വരൂപത്തിൽ ഏതുപ്രകാരം അവിടുന്ന സത്യജ്ഞാനാനന്ദഘനസ്വരൂപനായിരുന്നു എന്നും നേരിട്ടു പരമാർത്ഥത്തിൽ അറിയുന്നു. അതിന്റെ ഫലമായി ആ കൃതകൃത്യൻ ഭഗവാനിൽ പ്രവേശിക്കുന്നു; സൎവ്വവും ഭഗവത്സ്വരൂപമായി അനുഭവിക്കുന്നു. ബ്രഹ്മജ്ഞാനവും പ്രാപ്തിയും പ്രവേശവും കാലാനന്തരഭാവികളായ മൂന്നു സംഭവങ്ങളല്ല. ഒരേ ക്ഷണം അവ സംഭവിക്കുന്നു എന്നു വ്യക്തമാക്കുകയാണ് 'തദനന്തരം' എന്ന പദത്തിന്റെ പ്രയോജനം.

എയ്തുകഴിഞ്ഞ അമ്പാണ് ലക്ഷ്യത്തിൽ ചെന്നു തറയ്ക്കുക. വില്ലിനും ലക്ഷ്യവേധത്തിന്നും തമ്മിൽ നേരിട്ടു യാതൊരു ബന്ധവുമില്ല. എങ്കിലും ശരസന്ധാനത്തിന്നു വില്ലു കൂടാതെ ഒരിക്കലും സാധ്യതയില്ല. അപ്പോൾ വില്ലിനെ എത്ര സ്തുതിച്ചാലും മതിയാകയില്ല. ഫലാസക്തിരഹിതനായി നിരഹങ്കാരതയോടുകൂടി സ്വകൎമ്മംകൊണ്ടു ഭഗവാനെ ആരാധിക്കുകയാണ് കൎമ്മയോഗവും ഭക്തിയോഗവും. ഇവയാണ് ജ്ഞാനനിഷ്ഠായോഗ്യതാരൂപമായ ലക്ഷ്യാഭിമുഖമായ ശരക്ഷേപത്തിന്നുള്ള സാധനം. മോക്ഷഫലത്തിൽ അവസാനിക്കുന്ന സാത്ത്വിക ത്യാഗരൂപമായ കൎമ്മസന്ന്യാസയോഗം ഈ ഉപസംഹാരപ്രകരണത്തിൽ ഈവിധം പിന്നെയും സ്തുതിക്കപ്പെടുന്നു. നിത്യം, നൈമിത്തികം, കാമ്യം എന്നീ പിരിവുകളിൽ അറിയപ്പെടുന്ന എല്ലാ കൎമ്മങ്ങളെയും, 'ഭഗവാൻതന്നെയാണ് ആശ്രയണീയൻ, സ്വൎഗ്ഗാദികം ഒന്നുമല്ല' എന്ന ദൃഢബുദ്ധിയോടുകൂടി തുടൎച്ചയായി അനുഷ്ഠിക്കുന്നവൻ ഭഗവദനുഗ്രഹംവഴിയായി ചിത്തശുദ്ധിയും ജ്ഞാനവും സമ്പാദിച്ച് അവ്യയവും ശാശ്വതവുമായിട്ടുള്ള ബ്രഹ്മപദത്തെ പ്രാപിക്കുന്നു. അവ്യയശബ്ദംകൊണ്ട് ആ ലക്ഷ്യം ത്രിവിധപരിച്ഛേദശൂന്യമാണെന്നും ശാശ്വതശബ്ദംകൊണ്ട് വൈകുണ്ഠകൈലാസാദികളെപ്പോലെ ദേശവിശേഷമല്ല എന്നും വ്യക്തമാക്കുന്നു.

അടുത്തുവരുന്നത് അൎജ്ജുനനു ഭഗവാൻ കൊടുക്കുന്ന ശാസ്ത്രാവസാനത്തിലെ കൎത്തവ്യോപദേശമാണ്: ''തത്ത്വം ഇതുവരെ വിവരിച്ച പ്രകാരമാകയാൽ മുമ്പു രണ്ടാമധ്യായം മുതൽ വൎണ്ണിച്ച ബോധത്തിൽ ഉറപ്പോടുകൂടിയവനായി ഞാൻ മാത്രമാണ് പരമപുരുഷാൎത്ഥം എന്ന ദൃഢവിശ്വാസംമൂലം മററു യാതൊരു ഫലത്തിലും നോട്ടമില്ലാതെ സൎവ്വകൎമ്മങ്ങളും വിവേകയുക്തമായ മനസ്സുകൊണ്ട് എന്നിൽ സമൎപ്പിച്ചു നിരന്തരം നീ മച്ചിത്തനായി ഭവിക്കുക.'' ഏതു സമയവും അനുഷ്ഠിക്കുന്ന കൎമ്മങ്ങളെ ഒട്ടൊഴിയാതെ ഭഗവാൻ അനുഗ്രഹിച്ചുതന്ന ശക്തികൊണ്ടു ഭഗവത്പ്രേരണമൂലം ഭഗവാനുവേണ്ടി നിമിത്തമാത്രമായി 'ഞാൻ' അനുഷ്ഠിക്കുന്നു എന്ന നിരന്തരബോധത്തെയാണ് 'മച്ചിത്തഃ' എന്ന പദം വെളിവാക്കുന്നത്. ഇപ്രകാരം ചെയ്താൽ എന്തു വരുന്നു എന്നു ഭഗവാൻ അടുത്ത് അരുളുന്നു: ''എന്നിൽ ചിത്തം സ്ഥാപിച്ച നീ സൎവ്വവിധമായ ദുസ്തരദുഃഖങ്ങളെയും എന്റെ പ്രസാദംകൊണ്ട് അനായാസേന കടന്നവനായിത്തീരും. 'ആകാവുന്നതും പാടില്ലാത്തതും എല്ലാം എനിക്കുതന്നെ അറിയാം, വേറെ ആരുടെയും ഉപദേശം എനിക്ക് ആവശ്യമില്ല' എന്ന് അഭിമാനം പൂണ്ട് ഞാൻ പറഞ്ഞതു നീ കേൾക്കുവാൻ പോകുന്നില്ലെങ്കിൽ, നീ പുരുഷാർത്ഥശൂന്യനായിത്തീരുകതന്നെ ചെയ്യും.'' (ഭയം കാണിച്ചുകൊണ്ടെങ്കിലും സന്മാൎഗ്ഗത്തിൽ സ്ഥിരപ്പെടുത്തുക എന്നത് ഗുരുവിന്റെ കൃത്യമാണെന്നു വ്യക്തമാക്കുവാൻവേണ്ടി ആപ്തതമനായ ഭഗവാൻ ഈവിധം ഉദാഹരണാർത്ഥം ഹിതബോധനം ചെയ്തു.)

''ന യോത്സ്യേ' – ഞാൻ യുദ്ധം ചെയ്യുകയില്ല – എന്നു നീ ആദ്യം പറഞ്ഞതുപോലെ തന്നെ ഇപ്പോഴും ആലോചിച്ചുറച്ചുകൊണ്ടിരിക്കുകയാണെങ്കിൽ സ്വന്തം അഹങ്കാരത്തെ ആശ്രയിച്ചിട്ടുള്ള നിന്റെ ആ നിശ്ചയം ഉള്ളതാകയില്ല. ക്ഷത്രിയസ്വഭാവം പ്രകൃത്യാ നിന്നെ യുദ്ധത്തിന്നു പ്രേരിപ്പിക്കുകതന്നെ ചെയ്യും. ഗുരുവിന്റെ നിയോഗത്തിന്നു വശപ്പെടാത്തവനുപോലും പ്രകൃതിയുടെ നിയോഗത്തിൽ നിന്നും ഒഴിയാൻ വഴിയില്ല. ഇച്ഛിക്കാത്ത ഒരുവനെ പ്രകൃതി ഏതുവിധമാണ് നിയോഗിക്കുക? ഹേ കൗന്തേയ, അഹങ്കാരരൂപമായ മോഹംകൊണ്ട് പ്രവൎത്തിക്കുവാൻ ഇച്ഛ ഇല്ലെന്നു നീ പറഞ്ഞുവല്ലൊ, ആ പറച്ചിൽകൊണ്ട് ഒരു പ്രയോജനവുമില്ല. നിന്റെ സ്വഭാവസിദ്ധമായ ശൗൎയ്യാദികൾക്ക് പരവശനായി ഇളകാൻ കഴിയാത്ത നീ ശത്രുക്കളുടെ ധൎഷണം സഹിക്കാതെ യുദ്ധം ചെയ്യുകതന്നെ ചെയ്യും.'' അപ്പോൾ ഓരോരുത്തരുടേയും സ്വാഭാവികമായ കൎമ്മം ഈശ്വരനെക്കാൾ പ്രബലമാണോ? അല്ല. കൎമ്മ

ത്തിൻെറയും നിയാമകൻ അന്തര്യാമിയായ ഈശ്വരൻതന്നെ. ''ഹേ അർജ്ജുന, പാവകളി ക്കാരൻ മരപ്പാവകളെ കാഴ്ചക്കാർക്കു കണ്ണിൽ പ്പെടാത്തവിധം യന്ത്രവുമായി ബന്ധിച്ചിട്ടുള്ള ചരടുകൾ വലിച്ചു പാവയാട്ടം നടത്തുന്നതു പോലെ ഈശ്വരൻ മായകൊണ്ടു ശരീരമാകുന്ന യന്ത്രത്തെ മാധ്യമമാക്കി സർവ്വപ്രാണികളുടെയും ഹൃദയത്തിൽ കുടികൊള്ളുന്നവനായി വിവിധ കർമ്മങ്ങൾക്കായി അവരെ ചലിപ്പിച്ചുകൊണ്ടി രിക്കുന്നു. ഹേ ഭാരത, ആകയാൽ സ്വാതന്ത്ര്യാ ഹങ്കാരം പരിത്യജിച്ച് സർവ്വാത്മനാ അവിടു ത്തെത്തന്നെ നീ ശരണമടയുക. വേറെ ഒരുവനും നിനക്കു ശരണ്യനല്ല. പരമേശ്വരപ്രസാദത്താൽ ജ്ഞാനനിഷ്ഠാരൂപമായ പരമശാന്തിയും പ്രത്യ ഗാനന്ദരൂപത്തിൽ നിത്യസ്ഥിതിയും നിനക്കു ലഭിക്കും.''

''ഉടനീളം ഇതുവരെയും നൽകീട്ടുള്ള ഉപ ദേശംമൂലം കർമ്മം, ഭക്തി മുതലായ ഗുഹ്യമായ ഉപായങ്ങളെക്കാൾ ഗുഹ്യതരമായ ജ്ഞാനം ഞാൻ നിനക്കു് ഉപദേശിച്ചു. ഈ സമ്പൂർണ്ണ ഗീതോപദേശം പര്യാലോചിച്ചശേഷം തന്മൂലം മോഹനിവൃത്തി വന്ന നീ ഇച്ഛപോലെ കർത്ത വ്യം നിർണ്ണയിച്ച് അതുപ്രകാരം ചെയ്യുക.'' ഈവിധം യോഗശാസ്ത്രവും ബ്രഹ്മവിദ്യയും അ ർജ്ജുനനെ ധരിപ്പിച്ചശേഷം ശിഷ്യവാത്സല്യാ തിരേകംകൊണ്ടു് പരിസമാപ്തിയായി ഭഗവാൻ സർവ്വസാരം ഉപദേശിക്കുന്നു: ''സർവ്വ ഗുഹ്യ ങ്ങളിലും വെച്ച് ഏററവും ശ്രേഷ്ഠമായ എൻെറ ഉപദേശവചനം, നീ എനിക്കു് നിര ന്തരം അത്യന്തപ്രിയനായിരിക്കുകമൂലം (ഭയം കൊണ്ടും ഫലത്തിന്നുവേണ്ടിയുമല്ല) നിനക്കു ഞാൻ പറഞ്ഞുതരാം. ഏററവും മുഖ്യമായ ജ്ഞാ നസാധനമാകയാൽ ഇതാണു നിനക്കു് ഏററവും ഹിതപ്രദമായിട്ടുള്ളതു്. അതായതു് നിരന്തരം എന്നെത്തന്നെ താല്പര്യത്തോടുകൂടി ചിന്തി ക്കുക; മനസ്സിൻെറ ചഞ്ചലതകൊണ്ടു് അതിന്നു കഴിവില്ലാത്തപക്ഷം അല്പം വിക്ഷിപ്തമായ മനസ്സോടുകൂടിയെങ്കിലും പ്രേമഭക്തി എന്നിൽ പ്രവഹിപ്പിക്കുക; ഇതരവിഷയങ്ങളിലുള്ള പ്രീതി എന്നിലുള്ള പ്രേമത്തിന്നു തടസ്സമായി വരുന്നെങ്കിൽ ബാഹ്യമായിട്ടെങ്കിലും എൻെറ ആരാധനയിൽ ശ്രദ്ധയുള്ളവനായിരിക്കുക; അതും ദുഷ്കരമെങ്കിൽ ത്രിവിധകരണങ്ങളിലും അത്യന്തനമ്രതയോടുകൂടി എന്നെ കുമ്പിടുക.

ഈവിധം വർത്തിക്കുന്നപക്ഷം എൻെറ അനു ഗ്രഹംമൂലം പരമാത്മജ്ഞാനം ലഭിച്ച് നീ എന്നിൽത്തന്നെ വന്നുചേരും; ഇതു പരമാത്മം മാത്രമാണു്, അർത്ഥവാദമല്ല എന്നു ഞാൻ പ്രതി ജ്ഞ ചെയ്യുന്നു. നീ എനിക്കു പ്രിയനാണു്. പ്രിയനോടുള്ള പ്രതിജ്ഞ അമോഘമായിത്തീ രാതെ പോകുമോ ?''

അദ്വിതീയമായ ബ്രഹ്മതത്ത്വസാക്ഷാത് കാരംമൂലം അഖിലസംസാരദുഃഖനിവൃത്തിയു ണ്ടാകുന്നു എന്നുള്ള തത്ത്വം അവസാനോപദേശ ത്തിൽ സംഗ്രഹിക്കപ്പെടുന്നു: ''സർവ്വധർമ്മങ്ങളെ യും സന്ന്യസിക്കുക; എന്നിൽനിന്നും ഭിന്നമായി യാതൊന്നുമില്ല എന്ന ഏകഭാവനയാൽ എന്നെ ശരണം പ്രാപിക്കുക. സർവ്വാന്തര്യാമിയും നിത്യ ശുദ്ധബുദ്ധമുക്തസ്വഭാവനുമായ ഞാൻ മേൽ പറഞ്ഞവിധം നിശ്ചയബുദ്ധിയോടുകൂടിയ നിന്നെ സർവ്വവിധ സംസരണകാരണങ്ങളിൽ നിന്നും മോചിപ്പിക്കുന്നുണ്ടു്. ദുഃഖം നിശ്ശേഷം കൈവിടുക.''

ഗീതാജ്ഞാനം ''പരമ്പരയാ കൈമാറുന്ന ക്രമം: ''തപശ്ചര്യമൂലം ഇന്ദ്രിയസംയമം ചെയ്തി ട്ടില്ലാത്തവനും, ഉണ്ടെങ്കിലും ഗുരുവിലും പര ദേവതയിലും ഭക്തി പരിശീലിക്കാത്തവനും, ആചാര്യപരിചര്യയിൽ ശ്രദ്ധയില്ലാത്തവനും, എന്നിൽ ആത്മപ്രശംസ ആരോപിച്ച് അസൂയ കാട്ടുന്നവനും . ആയിട്ടുള്ള ഒരുവനും, ഞാൻ നിനക്കു് ഉപദേശിച്ച ഈ ഗീതാശാസ്ത്രം ഒരി ക്കലും ഒരു സന്ദർഭത്തിലും ഉപദേശിക്കുവാൻ പാ ടില്ല.'' നിഷേധസൂചകമായ നകാരങ്ങൾ ഓരോ ന്നും നാലു ദോഷങ്ങളിൽ ഏതെങ്കിലും ഒന്നു തന്നെ ഗീതാശാസ്ത്രപ്രാപ്തിക്കു് ഒരുവനെ അന ധികാരിയാക്കിത്തീർക്കുന്നുഎന്നു വെളിവാക്കുന്നു. പ്രത്യേകം എടുത്തു പറകയാൽ ഭഗവാനിൽ അസൂയ കാട്ടുന്നവൻ അതിദുഷ്ടനെന്നും വിഹി തമായ രീതിയിൽ ശാസ്ത്രം ഉപദേശിക്കുന്ന പക്ഷം സിദ്ധിക്കുന്ന ഫലം എന്തെന്നും അടുത്ത തായി പറയുന്നു: ''സർവ്വത്ര ഇഷ്ടംപോലെ വീളി ച്ചുപറയാൻ പാടില്ലാത്ത ഈ ശാസ്ത്രം അക്ഷര സ്വീകരണത്തിന്നു സഹായിച്ചും അർത്ഥഗ്രഹ ണാർത്ഥം വ്യാഖ്യാനിച്ചും 'പരമഗുരുവായ ഭഗ വാനെ ഇതുമൂലം ഞാൻ ഭജിക്കുകമാത്രമാണു് ചെയ്യുന്നതു്' എന്നുള്ള നിശ്ചയത്തിൽ എന്നിൽ ഭക്തിയുള്ളവർക്കു് ആരാണോ പകരുന്നതു് ആ

ഉപദേഷ്ടാവു് എന്നെത്തന്നെ അടയുന്നു, മുക്തനായിത്തീരുന്നു, എന്നതിൽ സംശയമില്ല. ഈ ലോകത്തിൽ എന്റെ ഭക്തന്മാൎക്കു ശാസ്ത്രോപദേശംചെയ്തു ശാസ്ത്രസമ്പ്രദായം രക്ഷിക്കുന്ന മനുഷ്യരിൽ മററു് ആരുംതന്നെ എനിക്കു് അത്യധികപ്രീതികാരിയായി ഭവിക്കുകയില്ല. (ഇപ്പോഴും ഇല്ല, മുമ്പു ഉണ്ടായിട്ടുമില്ല.)'' വാചികഭക്തിക്കു തന്നെ ഇത്രയധികം മഹത്ത്വമാകുമ്പോൾ പ്രേമഭക്തിയുടെ മഹത്ത്വം വൎണ്ണിക്കേണ്ടതില്ല.

ധൎമ്മത്തിൽനിന്നു് അകലാത്തതും നമ്മൾ ഇരുവരുടെയും സംവാദത്തിൽനിന്നു് ഉടലെടുത്തിട്ടുള്ളതുമായ ഈ ഗീതാശാസ്ത്രം സ്വാദ്ധ്യായരൂപത്തിൽ ജപിക്കുന്ന നിയമനിഷ്ഠൻ എന്നെ പൂജിക്കുകയാണു ചെയ്യുന്നതു് എന്നു ഞാൻ വിചാരിക്കുന്നു. ഗീതയുടെ അൎത്ഥം ധരിക്കാതെ ജപിച്ചാലും എപ്പോഴും കാതുള്ള ഭഗവാൻ അതു കേട്ടു് 'ഇവൻ എന്നെ പൂജിക്കുന്നു' എന്നു നിശ്ചയിക്കുന്നപക്ഷം ജപമാത്രംതന്നെ മുക്തിക്കു ഹേതുവായിത്തീരുമെന്നു സിദ്ധിക്കുന്നു. പ്രവക്താവിന്നും ജപിക്കുന്നവൎക്കും ഫലമെന്താണു സിദ്ധിക്കുന്നതു് എന്നു വെളിപ്പെടുത്തിയശേഷം ശ്രോതാവിന്നു ലഭിക്കുന്ന ഫലം പറയുന്നു. ഏതെങ്കിലും ഒരാൾ ഗീത ഉറക്കെച്ചൊല്ലുന്നതു കേട്ടു് അതിൽ കുററവും കുറവും കാണാതെ, ശ്രദ്ധയോടും അസൂയപ്പെടാതെയും, ചൊല്ലുന്ന ആളിന്റെ അടുത്തിരുന്നു കേൾക്കുന്നതുമാത്രംകൊണ്ടും പാപമുക്തനായി ശുഭജന്മം അടയുന്നു.

ശിഷ്യന്നു ജ്ഞാനം ദൃഢപ്പെടുന്നതുവരെ കാരുണികനായ ഗുരു പ്രയത്നം വിടുന്നില്ല. ഇതാണു ഗുരുധൎമ്മമെന്നു ഭഗവാൻ വ്യക്തമാക്കുന്നു: ''ഹേ പാൎത്ഥ, ഏകാഗ്രചിത്തനായി ഇതെല്ലാം ധരിച്ചുവോ? ഹേ ധനഞ്ജയ, അജ്ഞാനംമൂലമുണ്ടായ വിപരീതധാരണ നിനക്കു നശിച്ചുവോ? ഏകാഗ്രതയോടെ ഗുരുമുഖത്തുനിന്നു കേൾക്കുക, ശ്രവിച്ചതു പദവിപൎയ്യയമില്ലാതെയും അൎത്ഥലോപംകൂടാതെയും ധരിക്കുക, ധരിച്ചതിൽ അന്യഥാഭാവമുണ്ടെങ്കിൽ നീക്കുക, ഇവയെല്ലാം പൂൎത്തിയായിട്ടുണ്ടെങ്കിൽ സ്വാന്തം ശ്രമം സഫലമായിയെന്നു് ആചാൎയ്യന്നു കൃതകൃത്യത വരുന്നു. ഇതിന്നു കൃതജ്ഞതാപൂരിതഹൃദയനായി അൎജ്ജുനൻ പുനരുപദേശം ആവശ്യമില്ലെന്നു ഭഗവാനോടു പറയുന്നു. അജ്ഞാനനിമിത്തമായ തെററിദ്ധാരണ നശിച്ചു. അവിടത്തെ പ്രസാദംകൊണ്ടു് സംശയവിപൎയ്യയശൂന്യമായ യഥാൎത്ഥസ്മൃതി കൈവന്നു. ആജ്ഞാപിക്കുന്ന കൃത്യം പാലിക്കുന്നതിന്നു സന്ദേഹലേശമില്ലാതെ ഞാൻ തയാറായി നില്ക്കുന്നു. ഗുരുവിന്റെ പ്രയത്നം സഫലമായി എന്നുള്ള ഈ അൎജ്ജുനനിവേദനത്തോടുകൂടി സംവാദം അവസാനിക്കുന്നു. അനന്തരം ശ്രീകൃഷ്ണാൎജ്ജുനസംവാദം അവതരിപ്പിക്കുന്നതിന്നു പീഠികാരൂപമായി അദ്ധ്യായാദ്യത്തിൽ നിൎദ്ദേശിച്ച ധൃതരാഷ്ട്രസംജയവൃത്താന്തം പൂൎത്തിയാക്കുന്നു. സഞ്ജയൻ സസംഭ്രമം പറയുന്നു: ''ഈ ലോകത്തിൽ സാധാരണ ഭവിക്കാത്തതാകയാൽ അതിവിസ്മയകരവും ശരീരം കോൾമയിർക്കൊള്ളിക്കുന്നതുമായ വാസുദേവാൎജ്ജുനസംവാദം ഇതുവരെ വൎണ്ണിച്ച വിധമാണു് ഞാൻ കേൾക്കുവാൻ ഇടയായതു്. (സാക്ഷാൽ ഭഗവാനെ ബ്രഹ്മവിദ്യാഗുരുവായി ലഭിച്ച അൎജ്ജുനൻ മഹാത്മാവാണെന്നതിൽ എന്തു സന്ദേഹമാണു്! അഹോ ഭാഗ്യം എന്നു് സംജയൻ പ്രയോഗിച്ച 'മഹാത്മാ' എന്ന വിശേഷണം ദ്യോതിപ്പിക്കുന്നു.) ദേശംകൊണ്ടും കാലംകൊണ്ടും വേൎപാടുണ്ടായിരുന്നെങ്കിലും യോഗേശ്വരനായ ശ്രീകൃഷ്ണൻ സ്വയം നേരിട്ടു പറഞ്ഞതായ പരമഗുഹ്യവും യോഗബോധകവുമായ ഈ ശാസ്ത്രം വ്യാസപ്രസാദംകൊണ്ടു് ഞാൻ കേട്ടു. അല്ലയോ ധൃതരാഷ്ട്രരാജാവേ, അദ്ഭുതാവഹവും പാപഹരവുമായ ഈ കേശവാൎജ്ജുനസംവാദം പേൎത്തും പേൎത്തും ഓൎത്തു് പിന്നെയും പിന്നെയും രോമാഞ്ചശരീരനായിത്തീരുന്നു. കൂടാതെ ഹേ രാജൻ, ശ്രീഹരിയുടെ അത്യദ്ഭുതമായ ആ രൂപം സ്മരിക്കുന്തോറും ഞാൻ കൂടുതൽ കൂടുതൽ പുളകാങ്കിതഗാത്രനായിത്തീരുന്നു. ഏതൊരു പക്ഷത്തിലാണോ സൎവ്വയോഗസിദ്ധികളുടെയും പ്രേരകനായ ശ്രീകൃഷ്ണൻ, ഏതൊരു പക്ഷത്തിലാണോ ഗാണ്ഡീവധാരിയായ അൎജ്ജുനൻ, അവിടെത്തന്നെ രാജലക്ഷ്മിയും, ശത്രുഹാനിമൂലമുണ്ടാകുന്ന ഉത്കൎഷവും ഉത്തരോത്തരാഭിവൃദ്ധിയും ശോഭനമായ നീതിയും അവശ്യം നിലനില്ക്കുന്നതാണു് എന്നാണു് എന്റെ നിശ്ചയം.''

ഓം തത്സത്.

**(ഗീതാമാൎഗ്ഗപ്രവേശിക അവസാനിച്ചു.)**

# ഗീതാതത്ത്വം പ്രായോഗികജീവിതത്തിൽ*

## സിദ്ധിനാഥാനന്ദസ്വാമി

മൂകം കരോതി വാചാലം പംഗും ലംഘയതേ ഗിരിം
യത്കൃപാ തമഹം വന്ദേ പരമാനന്ദമാധവം.

രാജ്യാവകാശത്തെക്കുറിച്ച് കൗരവന്മാരും പാണ്ഡവന്മാരും തമ്മിൽ ഉണ്ടായ തക്കം യുദ്ധം കൊണ്ടല്ലാതെ തീരുകയില്ല എന്നു തീച്ചയായി. ഇരുക്കൂട്ടരുടെയും സേനകൾ പോരിനായി കുരുക്ഷേത്രത്തിൽ അണിനിരന്നു. ആരൊക്കെയാണ് പോരിനു വന്നിരിക്കുന്നതെന്നു കാണാൻ വേണ്ടി അജ്ജുനൻ സാരഥിയായ കൃഷ്ണനോട് തേര് ഇരുസേനകളുടെയും നടുക്കലേയ്ക്കു നയിക്കാൻ പറഞ്ഞു. കൃഷ്ണൻ തേർ സേനാമദ്ധ്യത്തിൽ നിത്തി. അജ്ജുനൻ എതിരാളികളുടെ അണികളിലേയ്ക്ക് ഒന്നു കണ്ണോടിച്ചു. അപ്പോൾ എന്താണു കണ്ടതു് ? മുത്തച്ഛനായ ഭീഷ്മൻ, ആചായ്യനായ ദ്രോണൻ, മാതുലനായ ശല്യൻ, സോദരന്മാർ, സ്യാലന്മാർ എന്നിങ്ങനെ സ്വജനങ്ങളെയല്ലാതെ ആരെയും കാണുന്നില്ല. വൈരികളെ കാണാൻ നോക്കിയപ്പോൾ കണ്ടതു് സ്വജനങ്ങളെയാണ്. തങ്ങളുടെ രാജ്യാവകാശം സ്ഥാപിക്കണമെങ്കിൽ സ്വജനങ്ങളെയെല്ലാം വധിക്കണം. സ്വജനങ്ങളെ വധിച്ചിട്ട് പിന്നെ എന്തിനാണു രാജ്യം?

താനേറെറടുത്ത കൃത്യത്തിൻെറ ഭയാനകത അജ്ജുനനെ പരവശനാക്കി. പാത്ഥൻെറ മുഖം വാടിവരണ്ടു, കൈയ്കാലുകൾ വിറച്ചു, വില്ലു താഴെ വീണു; നില തെററി, മനം കലങ്ങി. പാത്ഥൻ സാരഥിയോടു പറഞ്ഞു: 'കൃഷ്ണ, ഗുരുക്കന്മാരെയും പിതാക്കന്മാരെയും പുത്രന്മാരെയും സ്വജനങ്ങളെയും കൊന്നു കിട്ടുന്ന രാജ്യംകൊണ്ടെന്തു പ്രയോജനം ? ഇവരെന്നെ കൊന്നാൽ പോലും ഞാൻ ഇവരെ കൊല്ലാൻ തയാറില്ല. സ്വജനങ്ങളെ കൊന്നിട്ടു നമുക്കെന്തു സുഖമാണു ലഭിക്കാൻ പോകുന്നതു് ? കുലനാശമല്ലേ ഇതു കൊണ്ടു വന്നുചേരുക ? പിതൃക്കൾക്കും ദുഗ്ഗതി ഏപ്പെടും. വണ്ണസങ്കരം സംഭവിക്കും. രാജ്യലോഭംകൊണ്ട് നാം കൊടുംപാപമാണ് ചെയ്യാൻ പോകുന്നതു്. കൗരവന്മാർ എന്നെക്കൊന്നാലും ഞാൻ യുദ്ധം ചെയ്യുകയില്ല.'

അമ്പും വില്ലുമെല്ലാം വെടിഞ്ഞു് ശോകപരവശനായി അജ്ജുനൻ തേർത്തട്ടിലിരിപ്പായി. ഇപ്രകാരം സ്വജനവധം ഓത്തു് സ്വകർത്തവ്യത്തിൽ വിമുഖനായിരിക്കുന്ന വിജയനെ കത്തവ്യോന്മുഖനാക്കുന്നതിനു സാരഥിയായ ശ്രീഭഗവാൻ ഉപദേശിച്ച അദ്ധ്യാത്മതത്ത്വങ്ങളാണ് ശ്രീമദ്ഭഗവദ്ഗീത. സന്മാഗ്ഗജീവിതം നയിയ്ക്കണം എന്നാഗ്രഹിക്കുന്ന എല്ലാവക്കും ഇമ്മാതിരി ധമ്മസന്ദേഹങ്ങൾ ഏപ്പെടുന്ന ഘട്ടങ്ങൾ വരും. സ്വധമ്മവും സ്വാർത്ഥവും തമ്മിൽ സംഘട്ടനങ്ങളുണ്ടാകും. അമ്മാതിരി ഘട്ടങ്ങളിൽ എന്താണു നമുക്ക് മാഗ്ഗദശകം ? സവ്വഭൂതഹിതേരതന്മാരായ ഈശ്വരപുരുഷന്മാരുടെ ഉപദേശങ്ങളും മാതൃകകളും. മഹാഭാരതത്തിൽ ആദ്യന്തം ഇപ്രകാരം ധമ്മവും അധർമ്മവും തമ്മിലുള്ള പോരാട്ടം കാണാം. സ്വാർത്ഥത്തെ വെടിഞ്ഞ് സ്വധമ്മം അനുഷ്ഠിക്കുന്നവരാണ് സജ്ജനങ്ങൾ. അവക്ക് താത്കാലികമായി ചില ക്ലേശങ്ങൾ അനുഭവപ്പെട്ടാലും, അവസാനം അവക്ക് ശാശ്വതമായ ശാന്തിയും സുഖവും കൈയ്‌വരും. ജീവിതം സംഘട്ടനങ്ങളുടെയും സംഘഷങ്ങളുടെയും ഒരു ഘോഷയാത്രയാണ്. അവയിൽക്കൂടി നാം നമ്മുടെ ജീവിതരഥത്തെ എങ്ങനെ നയിക്കണം ? പാത്ഥൻ നമ്മുടെയെല്ലാം പ്രതിപുരുഷനാണ്. നമ്മുടെ ശരീരമാണ് രഥം, അതിനെ ഇപ്പോൾ നയിക്കുന്നതു് വിവേകമില്ലാത്ത മനസ്സാണ്. അതിൻെറ സാരഥ്യം അതിൻെറ യഥാത്ഥസാരഥിയായ സവ്വേശ്വരൻെറ കൈയിൽ സമപ്പിച്ചാൽ നമുക്കും ജീവിതായോധനത്തിൽ വിജയം വരിക്കാം.

---

* തലശ്ശേരിയിൽ പുന്നോൽ ശ്രീനാരായണമഠത്തിൽ കനകജൂബിലിവേളയിൽ 15.12. 73-ൽ ചെയ്ത ഒരു പ്രസംഗം.

അജ്ജുനന്റെ വിഷാദത്തെ അകററാൻ ശ്രീഭഗവാൻ എന്താണ ചെയ്തതു് ? സ്വധമ്മം എന്താണ്, അതെങ്ങനെയാണ് നിവ്വഹിക്കുന്നതു്, എന്നൊക്കെ അറിയണമെങ്കിൽ ജീവിതം എന്താണെന്നും അതിന്റെ ലക്ഷ്യമെന്താണെന്നും ആദ്യം അറിയണം. 'അനിത്യമസുഖം ലോകം.' ലോകത്തിൽ കാണുന്നതിന്റെയെല്ലാം സ്വഭാവമെന്താണ് ? നിരന്തരം മാറിക്കൊണ്ടിരിക്കുക എന്നുള്ളതു്. ജനിച്ചും മരിച്ചും കറങ്ങുന്ന ഒരു പ്രപഞ്ചത്തെയാണ് നാം കാണുന്നതു്. പാണ്ഡവന്മാർ വനത്തിൽ പാക്കുന്ന കാലത്തു് ഒരു യക്ഷൻ ധമ്മപുത്രരോടു് പല ചോദ്യങ്ങളും ചോദിക്കുകയുണ്ടായി. അതിലൊന്നു് എന്താണ് ലോകത്തിലേയ്ക്കു് ഏററവും വലിയ അദ്ഭുതമെന്നാണ്. അതിനു ധമ്മപുത്രരുടെ ഉത്തരമിതാ:

**അഹന്യഹനി ഭൂതാനി ഗച്ഛന്തീഹ യമാലയം**
**ശേഷാഃ സ്ഥാവരമിച്ഛന്തി കിമാശ്ചര്യമതഃ പരം !**

അന്തകപുരിയിലേയ്ക്കു് അനുനിമിഷം പ്രാണികൾ പൊയ്ക്കൊണ്ടിരിക്കുന്നതു കണ്ടിട്ടും നാം വിചാരിക്കുന്നു നമുക്കു് ഇവിടെ സ്ഥിരമായി വസിക്കാമെന്നു്. ഇതിൽപരം അദ്ഭുതകരമായിട്ടെന്തുള്ളു ? വാസ്തവത്തിൽ അദ്ഭുതമല്ലേ അതു് ? നാം മരണത്തെക്കുറിച്ചു് ചിന്തിക്കാറുണ്ടോ ? അഥവാ ചിന്തിച്ചാൽത്തന്നെയും അതിനെ വിസ്മരിക്കാനുള്ള വഴി നോക്കുകയല്ലേ പതിവു് ? ഈ അദ്ഭുതസ്ഥിതിക്കു് കാരണമെന്താണ് ? യഥാത്ഥത്തിൽ നമുക്കു് മരണമില്ല എന്നുള്ളതുതന്നെ. എന്തു്, നമുക്കു മരണമില്ലേ? മററുള്ളവർ മരിക്കുന്നതു് നാം കാണുന്നില്ലേ ? ഉണ്ടോ ? അവരുടെ ശരീരം ജീണ്ണിക്കുന്നതല്ലേ നാം കാണുന്നുള്ളു ? അതെ; പക്ഷെ അതിനപ്പുറം ജീവിതത്തിലെന്താണുള്ളതു് ? ജനിച്ചപ്പോൾ എത്ര തൂക്കമുണ്ടായിരുന്നു ? അഞ്ചു റാത്തൽ. ഇപ്പോഴോ ? നൂററമ്പതു റാത്തൽ. അഞ്ചു റാത്തലുകാരൻ മരിച്ചോ ഇപ്പോൾ ? ഇല്ല, വളന്നു. വളന്നെങ്കിലും അന്നത്തെ ഞാൻ തന്നെയല്ലെ ഇന്നും ? അതെ; 'ഞാൻ' അന്നും ഇന്നും ഒന്നു തന്നെ. അപ്പോൾ മാറിക്കൊണ്ടിരിക്കുന്ന ശരീരത്തിൽ 'ഞാൻ' മാറാതെ നിലകൊള്ളുന്നു എന്നു സമ്മതിച്ചല്ലൊ ? ശ്രീകൃഷ്ണൻ അജ്ജുനനോടു് ഇതുതന്നെയാണ് പറഞ്ഞതു്:

**ദേഹിനോഽസ്മിൻ യഥാ ദേഹേ കൌമാരം യൌവനം ജരാ**
**തഥാ ദേഹാന്തരപ്രാപ്തിർധീരസ്തത്ര ന മുഹ്യതി.**

(ഗീത. 2. 13.)

ജീവനു് ഈ ശരീരത്തിൽ കൌമാരവും യൌവനവും ജരയും അനുഭവപ്പെടുമ്പോലെതന്നെയാണ് മരണവും. വിവേകികൾ അതിൽ ദുഃഖിക്കുന്നില്ല. എന്തു്, നമുക്കു മരണമില്ലെന്നോ ? അതെ, നമുക്കു മരണമില്ല. അതു ശരിയാണോ ? അതെ, ആലോചിച്ചു നോക്കൂ. നമുക്കു നമ്മുടെ നിശ്ശേഷനാശത്തെക്കുറിച്ചു് ചിന്തിക്കാനാവുമോ ? അതു ചിന്തിക്കാനും നാം അവിടെ ഉണ്ടായിരിക്കണം. അതുപോലെ ജനനത്തിനുമുമ്പും നാം ഉണ്ടായിരുന്നു. ഈ ശരീരത്തിനു മുമ്പെന്തായിരുന്നു നില ? നില എന്തായിരുന്നാലും അതിനെക്കുറിച്ചു ചിന്തിക്കാനും നാമുണ്ടായിരിക്കണം. ചുരുക്കത്തിൽ നമ്മുടെ നാശത്തെക്കുറിച്ചു് നമുക്കു ചിന്തിക്കാനാവില്ല. കാരണം, ഉണ്മ നമ്മുടെ സ്വരൂപമാണ്. ശരീരങ്ങൾ വന്നും പോയുമിരിക്കും. നാം അവയിൽ മാറാതെ നിലകൊള്ളും. അതാണ നമ്മുടെ സ്വരൂപം; അതാണാത്മാവു്. ശരീരം ജഡമാണ്, നശ്വരമാണ്; വരും, പോകും; അതിൽ ദുഃഖിക്കാനില്ല; ദുഃഖിച്ചിട്ടു കാര്യ്യവുമില്ല. ഭഗവാൻ അജ്ജുനനോടു പറഞ്ഞു:

അജോ നിത്യഃ ശാശ്വതോഽയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ. (ഗീത. 2. 20.)

അനാദിയും അനന്തനുമായ ഈ ആത്മാവിനു് ശരീരം നശിക്കുമ്പൊഴും നാശമില്ല. ശരീരമാണ് ഞാനെന്നു കരുതുമ്പോൾ ഈ ലോകം അനിത്യവും അസുഖവുമാണ്. യഥാത്ഥസ്വരൂപം ആത്മസ്വരൂപമാണെന്നറിയുമ്പോൾ ദുഃഖമെല്ലാം പോകും, ശാശ്വതമായ സുഖവും ശാന്തിയും അനുഭവപ്പെടും. സച്ചിദാനന്ദസ്വരൂപനായ ആത്മാവിനെ അറിഞ്ഞു് നിത്യമായ സുഖവും ശാന്തിയും നേടുകയാണ് ജീവിതലക്ഷ്യം.

ഇതെങ്ങനെ നേടാം ? ഇവിടെയാണ് ഗീതാതത്വങ്ങൾ പ്രായോഗികജീവിതത്തിൽ പ്രയോഗിക്കുന്ന പ്രശ്നം ഉദിക്കുന്നതു്. എല്ലാവക്കും ഒരേ രീതി ചേരുകയില്ല. ഓരോരുത്തരുടേയും ആവശ്യവും അഭിരുചിയും അഹ്തയും വേറെ വേറെ ആണ്. അതിനാൽ ഒരേ ലക്ഷ്യത്തിലേയ്ക്കു് ഭിന്നമാഗ്ഗങ്ങൾ ശാസ്ത്രങ്ങൾ നിദ്ദേശിക്കുന്നു:

ധ്യാനേനാത്മനി പശ്യന്തി കേചിദാത്മാനമാത്മനാ
അന്യേ സാംഖ്യേന യോഗേന കർമ്മയോഗേന ചാപരേ.
(ഗീത 13. 24)

ധ്യാനം, സാംഖ്യം, കർമ്മം, ഭക്തി എന്നിവയാൽ ഓരോരുത്തർ ആത്മാവിനെ തന്നുള്ളിൽ കണ്ടെത്തുന്നു. ജ്ഞാനയോഗത്തെയാണ് സാംഖ്യം എന്നു പറഞ്ഞിരിക്കുന്നത്. ഈ യോഗം അഭ്യസിക്കാൻ ക്ലേശം കൂടുതലുണ്ടെന്ന് ഗീതതന്നെ പറയുന്നു.

ക്ലേശോ/ധികതരസ്തേഷാം അവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദുഃഖം ദേഹവദ്ഭിരവാപ്യതേ.

ദേഹാഭിമാനം ഉള്ള കാലത്തോളം ക്ലേശം നിറഞ്ഞതാണ്, ഇന്ദ്രിയാതീതമായ ആത്മാവിനെ സാക്ഷാത്കരിക്കുക എന്നത്. തികഞ്ഞ വിവേകവും വൈരാഗ്യവും അവശ്യം വേണ്ട ഒരു സാധനാപദ്ധതിയാണത്. നിവൃത്തിമാർഗ്ഗത്തെ സ്വീകരിച്ചവർക്കേ അതു് അനുസരിക്കാൻ അർഹതയുള്ളു. അതിസൂക്ഷ്മമായ ബുദ്ധിശക്തിയും അതിനു കൂടിയേ കഴിയൂ. ധ്യാനമാണ് ഗീത നിർദ്ദേശിക്കുന്ന മറ്റൊരു മുഖ്യമാർഗ്ഗം. ഏകാന്തവും ശുദ്ധവുമായ ഒരു സ്ഥാനത്തു് ഉറച്ചിരുന്ന്, കാറ്റുപോലെ പാഞ്ഞു നടക്കുന്ന മനസ്സിനെ ബാഹ്യവിഷയങ്ങളിൽനിന്നെല്ലാം പിൻവലിച്ച്, ആത്മാവിൽ നിർത്തുകയാണ് ധ്യാനമാർഗ്ഗം. ദീർഘകാലം ഇതനുസരിച്ചാൽ മനസ്സടങ്ങിക്കിട്ടും. ഈ മാർഗ്ഗം ഫലപ്രദമായി അനുഷ്ഠിക്കണമെങ്കിൽ ആഹാരം, വിഹാരം, നിദ്ര, കർമ്മം, ഇവയെല്ലാം നിയന്ത്രിതമായിരിക്കണം. ഏതു മാർഗ്ഗം അനുസരിക്കുന്നവരും ധ്യാനം ശീലിക്കേണ്ടതാണ്. അദ്ധ്യാത്മസാധനകളൊക്കെ മനോനിഗ്രഹത്തെ ലക്ഷ്യമാക്കുന്നു. 'സർവ്വേ മനോനിഗ്രഹലക്ഷണാന്താ പരോ ഹി യോഗോ മനസഃ സമാധിഃ' — സാധനകളെല്ലാം മനസ്സിനെ നിയന്ത്രിക്കാനാണ്, മനസ്സിന്റെ ഏകാഗ്രതയാണ് യോഗം എന്നു പറയുന്നു ഭാഗവതം. അതിനാൽ ധ്യാനമെല്ലാവരും അനുശീലിക്കേണ്ട ഒരു സാധനയത്രെ.

എല്ലാവരും ധ്യാനം ശീലിക്കേണ്ടതാണെങ്കിലും ധ്യാനമാർഗ്ഗം പൂർണ്ണമായനുസരിക്കാൻ വളരെ കുറച്ചാളുകൾക്കേ കഴിയൂ. ജീവിതമത്സരത്തിൽ മുങ്ങിക്കിടക്കുന്ന മനുഷ്യന് അനുസരിക്കാവുന്ന മാർഗ്ഗമേതാണ് ?

ന ഹി കശ്ചിത് ക്ഷണമപി ജാതു തിഷ്ഠത്യകർമ്മകൃത്,
കാര്യതേ ഹ്യവശഃ കർമ്മ സർവ്വഃ പ്രകൃതിജൈർഗ്ഗുണൈഃ.

യാതൊന്നും ചെയ്യാതെ ആർക്കും ഒരു നിമിഷം പോലും നിശ്ചിന്തനായിരിക്കാൻ സാദ്ധ്യമല്ല. അവന്റെ സ്വഭാവം, വാസന, അവനെ ഓരോന്നിനു പ്രേരിപ്പിച്ചുകൊണ്ടിരിക്കും. കർമ്മം ചെയ്യുന്നതു സുഖപ്രാപ്തിക്കും ദുഃഖദൂരീകരണത്തിനുമാണ്. 'ഞാൻ കർത്താവാണ്, എനിക്ക് ഈ കർമ്മത്തിന്റെ ഫലം അനുഭവിക്കണം,' എന്നീ സങ്കല്പങ്ങളോടെയാണ് കർമ്മം ചെയ്യുന്നത്. സാധാരണ കർമ്മത്തിൽ ഇങ്ങനെ കർത്തൃത്വബുദ്ധിയും ഭോക്തൃത്വബുദ്ധിയും ഉണ്ട്; കർമ്മത്തിന്റെ ഫലമായി രാഗവും ദ്വേഷങ്ങളും ഉണ്ടാകുന്നു. അവ വീണ്ടും കർമ്മത്തിനു പ്രേരിപ്പിക്കുന്നു. അഹങ്കാരം പെരുകുകയും ചെയ്യുന്നു. ഇപ്രകാരം കർമ്മം മനുഷ്യനെ സുഖദുഃഖങ്ങളിൽ കുടുക്കുന്നു. ഇതിൽനിന്നു മോചനം നേടാൻ ഗീത ഉപദേശിക്കുന്നതിതാണ്:

സുഖദുഃഖേ സമേ കൃത്വാ ലാഭാലാഭൌ ജയാജയൌ
തതോ യുദ്ധായ യുജ്യസ്വ നൈവം പാപമവാപ്സ്യസി.
(ഗീത 2. 32)

ജയം കിട്ടിയാൽ ലാഭമോർത്തു് സുഖംകൊണ്ട് മദിക്കുകയോ, തോററാൽ നഷ്ടമോർത്തു് ദുഃഖിച്ചു തളരുകയോ ചെയ്യാതെ, സമചിത്തതയോടെ യുദ്ധം ചെയ്യുക. പോർക്കളത്തിലെത്തിയ അർജ്ജുനന്റെ കർത്തവ്യം യുദ്ധം ആയതുകൊണ്ടാണ് 'യുദ്ധ്യസ്വ'എന്നു പറഞ്ഞതു്. നമ്മോടു പറയുന്നു, ജീവിതയുദ്ധത്തിൽ സ്വധർമ്മമനുഷ്ഠിക്കുക എന്ന്. കർമ്മഫലത്തിൽ കണ്ണുവെയ്ക്കാതെ വിഹിതകർമ്മം അനുഷ്ഠിക്കാൻ ഗീത ഉപദേശിക്കുന്നു. സിദ്ധ്യസിദ്ധികളിൽ സമചിത്തതയോടെയുള്ള കർമ്മാനുഷ്ഠാനത്തിന്, 'സമത്വം യോഗ ഉച്യതേ', യോഗം — കർമ്മയോഗം — എന്നു പറയുന്നു. അങ്ങനെ വിഹിതകർമ്മമനുഷ്ഠിച്ചാലുള്ള ഫലമോ ?

കർമ്മജം ബുദ്ധിയുക്താ ഹി ഫലം ത്യക്ത്വാ മനീഷിണഃ
ജന്മബന്ധവിനിർമ്മുക്താഃ പദം ഗച്ഛന്ത്യനാമയം.
(ഗീത. 2. 51)

ഫലാഭിസന്ധികൂടാതെ കർമ്മം ചെയ്യുന്ന വിവേകികൾ ജന്മസംസാരത്തിൽനിന്നും മുക്തരായി, പുനരാവൃത്തിരഹിതമായ മോക്ഷം പ്രാപിക്കുന്നു.

വിഹിതകർമ്മാനുഷ്ഠാനത്തെ മോക്ഷമാർഗ്ഗമാക്കുന്ന ഈ പദ്ധതി ഗീതയുടെ സവിശേഷസംഭാവനയാകുന്നു. കർമ്മംകൊണ്ട് ചിത്തശുദ്ധിയുണ്ടായി സാധകൻ ജ്ഞാനത്തിന് അർഹനാകുന്നു എന്നേ ഇതിന് വ്യാഖ്യാതാക്കന്മാർ അർത്ഥം പറയൂ. പക്ഷേ, ഗീത കർമ്മത്തിന് അമ്മാതിരി സംവരണമൊന്നും കല്പിച്ചുകാണുന്നില്ല. മാത്രമല്ല, 'കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ' എന്നു ജനകാദികളുടെ സംസിദ്ധിയെ മാതൃകയായി എടുത്തു കാണിക്കുന്നുമുണ്ട്. ഫലത്തിലുള്ള ആഗ്രഹം പോകുമ്പോൾ ഭോക്തൃത്വബുദ്ധിയും രാഗദ്വേഷങ്ങളും പോകും. അതോടെ ഭാവികർമ്മങ്ങൾക്കുള്ള ബീജം നഷ്ടമാകും. വറുത്ത വിത്താണ് നിഷ്കാമകർമ്മാനുഷ്ഠാനം. അവ വറുത്തു തീരുമ്പോൾ കർമ്മം തീരുന്നു. കർത്തൃത്വബുദ്ധിക്കു സ്ഥാനം ഇല്ലാതാകുന്നു. ഭോക്തൃത്വബുദ്ധിയും കർത്തൃത്വബുദ്ധിയും മമതയും അഹന്തയും പോകുമ്പോൾ, മേഘമുക്തമായ സൂര്യനെപ്പോലെ ആത്മാവു വിളങ്ങുന്നു.

ഈ മാർഗ്ഗത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ട സംഗതി വിഹിതാകരണവും അവിഹിതകരണവും സംഭവിച്ചുകൂടരുത് എന്നതാണ്. അതായത്, വിഹിതകർമ്മം, സ്വധർമ്മം, അതിന് ഊനം വരുത്തരുത്. അവിഹിതകർമ്മം – നിഷിദ്ധകർമ്മങ്ങളും പരധർമ്മങ്ങളും – ചെയ്യുകയുമരുത്. ഈശ്വരനിൽ വിശ്വസിക്കാത്തവർക്കുപോലും ഈ മാർഗ്ഗം അനുസരിക്കാമെന്നത് അതിന്റെ ഒരു സവിശേഷതയാണ്. പക്ഷേ, ഈശ്വരവിശ്വാസംകൂടാതെയുള്ള സാധന ദുഷ്കരമായിരിക്കും. കർമ്മത്തിനുവേണ്ടി കർമ്മം, 'കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന.' 'ഫലം കാംക്ഷിയ്ക്കാതെ കർമ്മം ചെയ്യുകയാണു നിന്റെ ധർമ്മം,' എന്ന സന്ദേശം ഗീതയുടെ സ്വന്തമായ ഒരു സംഭാവനയാകുന്നു.

എന്നാൽ ഈശ്വരനിൽ വിശ്വസിക്കുന്നവർക്ക് ഈ മാർഗ്ഗംതന്നെ കൂടുതൽ എളുപ്പമായി അനുഷ്ഠിക്കാം. കർമ്മഫലത്തെ മാത്രമല്ല കർമ്മത്തേയും കൂടി ഈശ്വരനു സമർപ്പിക്കുക. അപ്പോൾ അതിൽനിന്നു വരുന്ന ഫലം ജയമായാലും അപജയമായാലും കർത്താവിനെ ബാധിക്കുകയില്ല. ആവുംപോലെ അനുഷ്ഠിച്ചിട്ടുണ്ടെങ്കിൽ ഫലത്തെ കണക്കാക്കാതെതന്നെ ഈശ്വരൻ പ്രീതനാകുകയും ചെയ്യും.

> യത് കരോഷി യദശ്നാസി
> യജ്ജുഹോഷി ദദാസി യത്
> യത് തപസ്യസി കൗന്തേയ
> തത് കുരുഷ്വ മദർപ്പണം. (ഗീത. 9. 27.)

ചെയ്യുന്നതൊക്കെ, ആഹാരവും ഹോമവും ദാനവും തപസ്സുമെല്ലാം, ഭഗവദർപ്പണമായി ചെയ്യുക. അങ്ങനെ ചെയ്താൽ ബന്ധകങ്ങളായ കർമ്മഫലങ്ങളിൽനിന്നെല്ലാം മുക്തനായി, 'വിമുക്തോ മാമുപൈഷ്യസി', ഭഗവാനെ പ്രാപിക്കുമെന്ന് ഭഗവാൻ അർജ്ജുനന് ഉറപ്പു നൽകുന്നു. അപ്പോൾ സർവ്വകർമ്മങ്ങളും ഈശ്വരാരാധനമായിത്തീരുന്നു. ഇതു കുറേക്കൂടി സുഗമമാക്കാൻ ഭഗവാൻ അർജ്ജുനനിൽക്കൂടി സകല ജീവന്മാരെയും ആഹ്വാനം ചെയ്യുന്നു, 'നിമിത്തമാത്രം ഭവ സവ്യസാചിൻ' എന്ന്. നാം നമ്മെ ഈശ്വരന്റെ ഉപകരണങ്ങളാക്കിത്തീർക്കണം, സമ്പൂർണ്ണം ഈശ്വരനു സമർപ്പിക്കണം. അഹങ്കാരത്തെയാണ് നാം നാമായിട്ടു കരുതിപ്പോരുന്നത്. അതു തികച്ചും അടിയറ വെച്ചാൽ എന്തു കിട്ടും ? ഈശ്വരനെ കിട്ടും. അല്പവും അനിത്യവുമായതു കാഴ്ച വെച്ചാൽ കിട്ടുന്നതു പൂർണ്ണവും നിത്യവുമായ സച്ചിദാനന്ദമാണ്. വൃന്ദാവനത്തിലെ ഗോപബാലന്റെ കൈയിൽ ഒരു ഓടക്കുഴലുണ്ട്; ഒരു മുളയുടെ കഷണം; പൊള്ളയായ ഓടക്കഷണം. അതിനു ഏതാനും തുളകളും ഉണ്ടാക്കിയിട്ടുണ്ട്. ഉണ്ണിക്കൃഷ്ണൻ അതിൽക്കൂടി ഊതുമ്പോൾ വിശ്വമോഹനമായ ഗാനം ഉതിരുന്നു. സർവ്വജീവരാശികളും അതു കേട്ട് ആനന്ദനിർവ്വൃതിയടയുന്നു. നാം നമ്മെ കൃഷ്ണന്റെ കൈയിൽ ഒരു ഓടക്കുഴലാക്കിയാൽ, ശ്രീഭഗവാൻ അതിൽക്കൂടി ഊതുമ്പോൾ ആത്മഗാനം പൊഴിയും. നമ്മുടെ ജീവിതം ധന്യമാകും, സഫലമാകും.

അർജ്ജുനനോട് അവസാനമായി ഭഗവാൻ അരുളിച്ചെയ്യുന്നതും അതാണ്:

> സർവ്വധർമ്മാൻ പരിത്യജ്യ
> മാമേകം ശരണം വ്രജ
> അഹം ത്വാ സർവ്വപാപേഭ്യോ
> മോക്ഷയിഷ്യാമി മാ ശുചഃ. (ഗീത. 18.66)

'സർവ്വവും വെടിഞ്ഞു നീ എന്നെ ശരണം പ്രാപിക്കുക; നിന്നെ ഞാൻ സർവ്വവിധബന്ധങ്ങളിൽനിന്നും മോചിപ്പിച്ചുകൊള്ളാം.' അർജ്ജുനനിൽക്കൂടി സകലമനുഷ്യരോടും ഭഗവാൻ

ചെയ്യുന്ന ഒരു പ്രതിജ്ഞയാണിതു്. ഈ പ്രതിജ്ഞ ഇന്നും സത്യമാണെന്നതിനു് നിരവധി സാധകന്മാരുടേയും ഭക്തന്മാരുടേയും ചരിത്രം സാക്ഷ്യം വഹിക്കുന്നു.

സാധകന്മാരെ അലട്ടുന്ന ചില സന്ദേഹങ്ങൾ നീക്കാൻ ഗീത ആശ്വാസവചനങ്ങൾ അരുളുന്നുണ്ടു്. അദ്ധ്യാത്മസാധന ആരംഭിച്ചിട്ടു് ലക്ഷ്യത്തിലെത്താൻ കഴിഞ്ഞില്ലെങ്കിൽ അതൊക്കെ നിഷ്ഫലമാവില്ലേ? ഇല്ല, എന്നാണു് ഗീതയുടെ ദൃഢമായ ഉത്തരം.

നേഹാഭിക്രമനാശോഽസ്തി പ്രത്യവായോ ന വിദ്യതേ
സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്.
(ഗീത. 2. 40)

അദ്ധ്യാത്മസാധനയിൽ, ചെയ്തതിനു് നാശമില്ല: വിപരീതഫലം ഒന്നും ഉണ്ടാവുകയുമില്ല; അല്പമെന്തെങ്കിലും ചെയ്താൽപോലും വലിയ ആപത്തുകളിൽനിന്നും രക്ഷനേടുകയും ചെയ്യാം. ഇജ്ജന്മംകൊണ്ടു സാധിച്ചില്ലെങ്കിൽ അടുത്ത ജന്മത്തിൽ കൂടുതൽ അനുകൂലമായ ചുററുപാടു ലഭിക്കും; ഇജ്ജന്മത്തിൽ ചെയ്ത സാധനയുടെ വാസനയാൽ പ്രേരിതനായി കൂടുതൽ തീവ്രമായ സാധന അനുഷ്ഠിക്കാം, പരമപദം നേടാം. അതിനാൽ സ്വധർമ്മാനുഷ്ഠാനം ഒരിക്കലും വിഫലമാവുകയില്ല. ഭഗവാനരുളുന്നു, 'ന ഹി കല്യാണകൃത് കശ്ചിദ് ദുർഗ്ഗതിം താത ഗച്ഛതി, — നന്മ ചെയ്തവനു് ഒരുകാലവും തിന്മ വരുകയില്ല' എന്നു്.

ആകയാൽ ഗീതയുടെ സന്ദേശമിതാണു്: 'അനിത്യമസുഖം ലോകം ഇമം പ്രാപ്യ ഭജസ്വ മാം.' ലോകജീവിതം അനിത്യമാണു്; അസുഖമാണു്: ഈശ്വരനെ ഭജിച്ചു് ജീവിതം സന്തുഷ്ടവും സമ്പൂർണ്ണവും ആക്കിച്ചെയ്യുവിൻ.' അതെങ്ങനെ ജീവിതത്തിൽ നടപ്പാക്കും? ഈശ്വരലാഭമാണു് ജീവിതലക്ഷ്യം എന്ന ബോധത്തോടെ സർവ്വകർമ്മങ്ങളും സർവ്വേശ്വരനു സമർപ്പിച്ചു ചെയ്യുക.

മത് കർമ്മകൃന്മത് പരമോ മദ്ഭക്തഃ സംഗവർജ്ജിതഃ
നിർവൈരഃ സർവ്വഭൂതേഷു യഃ സ മാമേതി പാണ്ഡവ.

പതിനൊന്നാമദ്ധ്യായത്തിലെ അവസാനത്തെ ശ്ലോകമാണിതു്. ഇതു് സമസ്തഗീതാശാസ്ത്രത്തിന്റെയും സാരസംഗ്രഹമാണു് എന്നത്രേ ശ്രീ ശങ്കരാചാര്യസ്വാമികൾ പറഞ്ഞിട്ടുള്ളതു്. ഈശ്വരനെ ലക്ഷ്യമാക്കി, വിഷയങ്ങളിലുള്ള ആസക്തി വെടിഞ്ഞു്, സർവ്വകർമ്മങ്ങളും അവിടേയ്ക്കു സമർപ്പിച്ചു്, സർവ്വേശ്വരനെ ഭജിക്കുക. സർവ്വജീവികളെയും ആവുംപോലെ സഹായിക്കുക. അങ്ങനെ ചെയ്യുന്നവൻ ഈശ്വരനെ പ്രാപിക്കും. ഇതാണു് ഗീത നമ്മോടാവശ്യപ്പെടുന്നതു്. ഇതു് എത്രത്തോളം ജീവിതത്തിൽ ആചരിക്കുവാൻ സാധിക്കുന്നുവോ അത്രത്തോളം ജീവിതം ധന്യമായിരിക്കും: നാം നമുക്കും അന്യർക്കും അനുഗ്രഹമായിത്തീരും. അർജ്ജുനൻ പറഞ്ഞപോലെ നമുക്കും ഭഗവാനോടു പറയാം: 'കരിഷ്യേ വചനം തവ — ഞാൻ അവിടുത്തെ ആജ്ഞ അനുസരിച്ചുകൊള്ളാം.' അതനുസരിക്കുന്നവരോടുള്ള ഭഗവാന്റെ പ്രതിജ്ഞയിതാ: 'യോഗക്ഷേമം വഹാമ്യഹം.' 'നിനക്കു വേണ്ടതൊക്കെ ഞാൻ തന്നുകൊള്ളാം.'

---

വിഹിതാവിഹിതവിചാരശൂന്യബുദ്ധേഃ
ശ്രുതിവിഷയൈർവിധിഭിർബഹിഷ്കൃതസ്യ
ഉദരഭരണമാത്രകേവലേച്ഛോഃ
പുരുഷപശോശ്ച പശോശ്ച കോ വിശേഷഃ ?

വേണ്ടതെന്തു്, അരുതാത്തതെന്തു് എന്ന ചിന്തയില്ലാത്തവനും, വേദവിഹിതങ്ങളായ കർമ്മങ്ങളെ അനുഷ്ഠിക്കാത്തവനും, സ്വന്തം വയറു നിറയ്ക്കണമെന്നുമാത്രം നിനയ്ക്കുന്നവനുമായ നരപശുവും പശുവും തമ്മിൽ എന്താണു വ്യത്യാസം ?

# ബുദ്ധഭഗവാൻ

(പൗരസ്ത്യദീപം)

**ശ്രീ രംഗനാഥാനന്ദസ്വാമികൾ**

ഈയാണ്ട് മെയ്മാസം 5-ാംനു-ക്ക് ഒത്തുവന്നിട്ടുള്ള വൈശാഖപൌർണ്ണമി ലോകത്താകമാനമുള്ള ഹിന്ദുക്കൾക്കും ബുദ്ധമതാനുയായികൾക്കും ഒരു പുണ്യദിനംതന്നെയാണ്. എന്തെന്നാൽ ലോകസമാരാധ്യരായ മഹാപുരുഷന്മാരിൽ ഒരാളായ ഗൌതമശാക്യമുനിയുടെ ജനനം കണ്ടിട്ടുള്ള സുദിനമാണിതു്. തഥാഗതന്റെ ജനനത്തെത്തന്നെയല്ല ബോധോദയത്തേയും മഹാപരിനിർവ്വാണത്തേയുംകൂടി അനുസ്മരിപ്പിച്ചുകൊണ്ട് അക്ഷരാർത്ഥത്തിൽത്തന്നെ മൂന്നു തവണ അനുഗൃഹീതമാണ് ഈ ദിവസം. സ്വസന്താനങ്ങളുടെ മതത്തിന്റെയും സാമൂഹ്യോന്നതിയുടെയും സർവ്വോപരിസംസ്കാരത്തിന്റെയും ഉറവിടവും ഉത്തേജനവുമായിത്തീർന്നിട്ടുള്ള ആ പരമാചാര്യന്റെ പാവനസ്മരണയെ പൌരസ്ത്യദേശം ഇന്നും സ്നേഹാദരവോടെ അനുസ്മരിച്ചുകൊണ്ടിരിക്കുന്നു.

ലോകചരിത്രം ലോകത്തിലെതന്നെ വലിയ മഹാന്മാരുടെ ചരിത്രമാണെന്ന് ഒരു ചിന്തകൻ പറയുകയുണ്ടായിട്ടുണ്ട്. ഇന്ത്യയെ സംബന്ധിച്ചിടത്തോളം പ്രത്യേകിച്ചും ഇതു വാസ്തവമാണുതാനും. കാരണം, അതിന്റെ സുദീർഘമായ ചരിത്രം ലോകം എക്കാലവും കണ്ടിട്ടുള്ള മഹാപുരുഷന്മാരിൽ ചിലരുടെ ജീവിതസംഭവങ്ങളും കർമ്മപരിപാടികളും കൊണ്ട് പരിപൂരിതമായിരിക്കുന്നു. എന്നാൽ, അലക്സാണ്ഡറെപ്പോലെയോ, ചാർലിമെയിനിനെപ്പോലെയോ നെപ്പോളിയനെപ്പോലെയോ ഉള്ള രാജാക്കന്മാരോ സമരവീരന്മാരോ അല്ല ഭാരതത്തിന്റെ പരിഗണനയിലുള്ള മഹാപുരുഷന്മാർ; പ്രത്യുത ശ്രീകൃഷ്ണനേയും ശ്രീബുദ്ധനേയും ശ്രീശങ്കരനേയുംപോലുള്ള ചിന്തകന്മാരും തത്വജ്ഞാനികളുമാണ്. അശോകന്റെ സ്മരണീയമായ ശാസനങ്ങളിൽ പറഞ്ഞിട്ടുള്ളതു് ഇന്ത്യയുടെ വിജയം ധർമ്മത്തിലൂടെയാണെന്നാണ്. ആ അഹിംസാസ്നേഹധർമ്മങ്ങൾ ഇന്നും ജനലക്ഷങ്ങളുടെ കൃതജ്ഞതാഭരിതമായ ഹൃദയങ്ങളിൽ കുടികൊള്ളുന്നു. അവയിലൂടെയാണ് ആ മഹാത്മാക്കൾ ജനഹൃദയങ്ങളെ വശീകരിച്ചതു്.

ഉപനിഷത്തുകൾ ആർഷഭൂമിയുടെ മതത്തിന്റെ മാത്രമല്ല, സംസ്കൃതിയുടേയും തത്വചിന്തയുടേയുംകൂടി മൂലസ്രോതസ്സാകുന്നു. ഉപനിഷത്തുകളിലെ മഹാമുനികൾ സംസ്കൃതിയുടേയും പരിഷ്കൃതിയുടേയും ഉത്തേജകന്മാരായും ഉപജ്ഞാതാക്കളായും ചരിത്രത്തിന്റെ പിറവിതൊട്ടേ നിലനിന്നു പോന്നിട്ടുള്ളവരാണ്. അന്ന്, അതായതു് വേദങ്ങളുടെ ആ അവ്യക്തചിരന്തനതയിൽ മുൻപറഞ്ഞ സംസ്കൃതി ഒരു കൊച്ചരുവിപോലെ ഉറവെടുത്തു് ഇന്ത്യൻദേശീയജീവിതമാകുന്ന ഒരു വൻപുഴയായി നമ്മളിലേയ്ക്ക് ഒഴുകുകയാണുണ്ടായിട്ടുള്ളതു്. അങ്ങനെ ഒന്നാംകിടക്കാരായ തത്വജ്ഞാനികളും ചിന്തകന്മാരും ഉൾക്കൊണ്ടിട്ടുള്ള ഉജ്ജ്വലമായൊരു വിദ്വന്മണ്ഡലത്തിന്റെ വിലപ്പെട്ട സംഭാവനകൾകൊണ്ട് നമ്മുടെ ദേശീയജീവിതം സമ്പന്നവും സമ്പുഷ്ടവും ആയിട്ടുണ്ട്. അതിനാൽ ഇന്നത്തെ ഇന്ത്യക്കാരൻ — അയാൾ ഏതു വിഭാഗത്തിൽപ്പെട്ടവനാകട്ടെ — അയാൾ ഇക്കാര്യം അറിയട്ടെ അറിയാതിരിക്കട്ടെ, സമൃദ്ധമായ ഈയൊരു പൈതൃകത്തിന്റെ അവകാശിയാണ് എന്നു നിസ്സംശയം പറയാം. ഈ ഭാരതസംസ്കാരഭാഗീരഥി ഭാരതജനതയെ മാത്രമല്ല സമീപവിദൂരവർത്തികളായ ഭൂഭാഗങ്ങളിലെ സ്ത്രീപുരുഷന്മാരെപ്പോലും ഊട്ടി വളർത്തിയിട്ടുണ്ട് എന്നുള്ളതു് ഓരോ ഭാരതീയനും അഭിമാനിക്കാവുന്ന ഒരു വസ്തുതയാണ്.

## ആദ്യത്തെ ആചാര്യൻ

ഉപനിഷത്തുകളിലെ ഋഷികൾക്കുശേഷം ഇന്ത്യൻചിന്തയേയും ജീവിതത്തേയും സമ്പുഷ്ടമാക്കിയ ആദ്യത്തെ മഹാനായ വ്യക്തി, ഭഗവാൻ ശ്രീകൃഷ്ണനായിരുന്നു. ഭാരതീയജീവിതത്തിൻെറ ഓരോ വിഭാഗത്തേയും സ്വന്തം ബുദ്ധികൊണ്ടും വ്യക്തിത്വംകൊണ്ടും ആകർഷിച്ചിട്ടുള്ളതുകൊണ്ട് ശ്രീകൃഷ്ണൻ മഹത്തമനായ ദേശീയാചാര്യനായി നിലകൊള്ളുന്നു. ഭാരതത്തിൻെറ സർവ്വസ്വമായ അജ്ഞേയവാദിത, കല, സാഹിത്യം തത്ത്വശാസ്ത്രം ഇവയെല്ലാം ഉണർവ്വേകുന്ന ഉത്തേജനത്തിൻെറ ഉദാത്തമായ ഉദ്ഗമസ്ഥാനമാണ് അദ്ദേഹം. മാത്രമല്ല, ദിവ്യഗീതിയായ ഭഗവദ്ഗീതയിൽ ഉൾക്കൊള്ളുന്ന അദ്ദേഹത്തിൻെറ ഉപദേശം മതത്തെയും തത്ത്വശാസ്ത്രത്തെയും പററി ജനതതിയോട് പ്രസംഗിക്കാൻ ഭാരതത്തിൽ നടത്തിയ പ്രഥമശ്രമമായിരുന്നു. ഇങ്ങനെ ശ്രീകൃഷ്ണനോടുകൂടിയാണ് ശരിക്കുള്ള ദേശീയസംസ്കാരത്തിൻെറയും തത്ത്വശാസ്ത്രത്തിൻെറയും പരിണാമപ്രക്രിയയുടെ തുടക്കം. ഇക്കാര്യത്തിൽ അദ്ദേഹം വേദങ്ങളുടെ ആദിഭാഗത്തിലെ പ്രാമാണികമായ ദൈവവിശ്വാസത്തിനെതിരായി ഉപനിഷത്തുകളുടെ ഉത്പതനോന്മുഖമായ പാരമ്പര്യത്തെയാണ് പ്രതിനിധാനം ചെയ്യുന്നത്. എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്ക് നയിക്കുന്നു എന്ന് കാണിച്ചുകൊടുക്കുന്നതിനുപുറമെ ശ്രീകൃഷ്ണൻ ഗീതയിൽക്കൂടി എല്ലാവർക്കും മോക്ഷത്തിലേയ്ക്കുള്ള വാതിൽ തുറന്നുകൊടുക്കുകയും ചെയ്യുന്നു. ''അല്ലയോ അർജ്ജുന ! എന്നെ ആശ്രയിക്കുന്നവർ—അവർ പക്ഷെ പാപയോനിയിൽ പിറന്നവരാകാം—സ്ത്രീകളൊ വൈശ്യരൊ ശൂദ്രരൊ ആരുതന്നെയുമാവട്ടെ അവരെല്ലാവരും പരമമായ ഗതിയെ പ്രാപിക്കുന്നു. ഏതു മാർഗ്ഗത്തിൽകൂടി മനുഷ്യർ എന്നെ പ്രാപിക്കുന്നുവൊ അപ്പോലെ ഞാൻ അവരുടെ അടുത്തേയ്ക്കുമെത്തുന്നു; അല്ലയോ അർജ്ജുന ! എങ്ങനെയായാലും എല്ലാ മനുഷ്യരും അവസാനം എന്നിൽത്തന്നെ വന്നെത്തുന്ന മാർഗ്ഗങ്ങളെയാണ് പിൻതുടരുന്നത്.'' (ഗീത.9. 32; 4.11.)

ഭാരതത്തിൻെറ സംസ്കാരത്തെ സമ്പുഷ്ടമാക്കി അതിൻെറ ചിന്താധാരയെ ഭൂമിശാസ്ത്രപരമായ ഇടുങ്ങിയ എല്ലാ അതിർവരമ്പുകളും കവിഞ്ഞൊഴുകമാറാക്കിയ രണ്ടാമത്തെ ആചാര്യസത്തമൻ ഈ ചരിത്രചിത്രണത്തിന്നു വിഷയമാക്കിയിട്ടുള്ള ഗൌതമബുദ്ധനാണ്. പൌരസ്ത്യഭൂമണ്ഡലം മുഴവൻ സ്വകീയമായ ആദ്ധ്യാത്മികസംഭാവനയുടെ മധുരിമയും പരിമളവും പരത്തി പരിലസിക്കുന്ന മഹത്തമമായ ഇന്ത്യയുടെ ചരിത്രം ബുദ്ധനോടുകൂടിയാണ് സമാരംഭിക്കുന്നത്.

ഉപനിഷത്തുകളിലെ ആദർശപുരുഷനേയും ഭഗവദ്ഗീതയിലെ സ്ഥിതപ്രജ്ഞനേയും ബുദ്ധൻ സ്വകീയപുരുഷാകാരത്തിൽ ഉദാഹരിച്ചു കാണിക്കുന്നു. അദ്ദേഹത്തിൻെറ ജീവിതവും സൌശീല്യവും പല പ്രാക്തനപ്രബോധനങ്ങൾക്കും ആശയങ്ങൾക്കും ശക്തിയും ഓജസ്സും നൽകി ആയിരത്തിൽപ്പരം കൊല്ലങ്ങളോളം ഇന്ത്യൻ സമുദായത്തെ ബലവത്തരമാക്കിത്തീർത്തു. നിലവിലുണ്ടായിരുന്ന തത്ത്വശാസ്ത്രത്തിൻേറയും മതത്തിൻേറയും ചേതനയ്ക്കു നിരക്കാത്തതോ അത്യന്തം നൂതനമോ ആയ എന്തോ ഒന്ന് ബുദ്ധൻ പഠിപ്പിച്ചു എന്നു കരുതുന്നത് തീരെ തെററാണ്. നേരേമറിച്ച് ഇന്ന് നിലവിലുള്ളവയേക്കാൾ കൂടുതൽ നിയതമായ ഒരു ജീവിതതത്ത്വശാസ്ത്രത്തെ അദ്ദേഹം പ്രപഞ്ചനം ചെയ്ത് പ്രമാണീകരിക്കുകയും അത്യവദാതമായ തത്ത്വങ്ങൾ പഠിപ്പിക്കുകയും ചെയ്തു എന്നുള്ളതാണ് ഏറെക്കുറെ ശരി. അദ്ദേഹം വർണ്ണവിവേചനത്തിനും വൈദികപൌരോഹിത്യത്തിൻെറ അതിരുകടന്ന ആചാരമുറകൾക്കും എതിരായി പ്രസംഗിക്കുകയും ധാർമ്മികവും ആദ്ധ്യാത്മികവുമായ ഒരു അനുശാസിതമതത്തെ പഠിപ്പിക്കുകയും ചെയ്തു എന്നതാണ് വാസ്തവം. എന്നാൽ, ഈയൊരു സംഗതിയിൽ ഉപനിഷത്തുകളിലും ഗീതയിലും സുപ്രതിഷ്ഠിതമായിത്തീർന്നിട്ടുള്ളതുപോലെ ആദ്ധ്യാത്മികവും ദാർശനികവുമായ ഭാരതപാരമ്പര്യം അദ്ദേഹത്തിൻെറ പിന്നിൽ ഉണ്ടായിരുന്നു എന്നുള്ളത് ശ്രദ്ധേയമാണ്. സർ ഈ. ഡെനിസൺ റോസ്സ് സി. ഐ. ഈ. പറയുന്നു: ''ഗൌതമൻെറ ഉപദേശത്തിൽ ഭാരതീയരെ സംബന്ധിച്ചിടത്തോളം പുതുതായ യാതൊന്നും തന്നെ തീരെ ഉണ്ടായിട്ടില്ല. അദ്ദേഹത്തിൻെറ സന്ദേശം അതിൻെറ മൂലരൂപത്തിൽ ഹിന്ദുക്കൾക്കുമാത്രമേ സുഗ്രാഹ്യമാകൂ. അദ്ദേഹം

വരുത്തിയ മാററങ്ങൾ ഹിന്ദുക്കളുടെ വിശേഷാല്പത്തിവിശ്വാസത്തിലൊ അല്ലെങ്കിൽ വൈദികാചാരക്രമങ്ങളിലൊ ആയിരുന്നു. അതു രണ്ടുമായി പരിചയപ്പെട്ടവൎക്കുമാത്രമേ ഈ മാററം ഇഷ്ടപ്പെട്ടു.'' (Introduction to 'The Light of Asia' by Sir Edwin Arnold –1926· xiii.) ബുദ്ധമതവിദ്യാൎത്ഥിയായ Rhys Davids എന്ന മറെറാരു പാശ്ചാത്യപണ്ഡിതനും പറഞ്ഞിട്ടുണ്ടു്: ''ഇന്ത്യയിലെ ബുദ്ധമതക്കാരുടേയും അവിടുത്തെ മററു മതവിശ്വാസികളുടേയും നടുക്കു കനത്ത രേഖയൊന്നു് അമൎത്തിവരച്ചു് അവരെ വേർതിരിച്ചു നിൎത്തുന്നതു തെററാണു്. ബുദ്ധൻെറ ഉദാത്തമായ ഉപദേശത്തിൻെറ മുഖമുദ്ര ആധുനികമായ ബ്രാഹ്മണമതത്തിന്മേൽ, തുടച്ചുമാററാൻ കഴിയാത്തവിധം, കാൎയ്യമായിത്തന്നെ പതിഞ്ഞിട്ടുണ്ടു്. മാത്രമല്ല, ഹിന്ദുക്കളുടെ അങ്ങേയററത്തെ സവിശേഷഗുണമായിത്തീൎന്നിട്ടുള്ള സഹജശീലങ്ങളും ഉത്തമവിശ്വാസങ്ങളും ബുദ്ധൻെറ ഉപദേശങ്ങളുടെ സ്നിഗ്ദ്ധമായ സ്വാധീനശക്തിയുടെ ഫലമാണെന്നുള്ളതു് സുവ്യക്തമാകുന്നു.'' ഇങ്ങനെ പറയുമ്പോൾ സർ എഡ്വിൻ ആർനോൾഡ് തൻെറ 'പൗരസ്ത്യദീപ'ത്തിൻെറ മുഖവുരയിൽ അതേ സത്യത്തെത്തന്നെയാണു് ചൂണ്ടിക്കാണിക്കുന്നതു്.

## അദ്ദേഹത്തിൻെറ ജീവിതത്തിലെ സ്മരണീയമായ ഘട്ടങ്ങൾ

ആ ധന്യാത്മാവിൻെറ ജീവിതത്തോടു ബന്ധപ്പെട്ട എന്തെങ്കിലും ഒരിനത്തിൻെറ വിശദവിവരണത്തിലേയ്ക്കു കടക്കുവാൻ ഈ ചെറിയ ലേഖനത്തിൻെറ പരിമിതി അനുവദിക്കുന്നില്ല. എന്നിരുന്നാലും അദ്ദേഹത്തിൻെറ സുദീൎഘമായ കൎമ്മപരിപാടിയിലും സേവനവൃത്തിയിലും പ്രകടമായിട്ടുള്ള ഏതാനും സംഭവങ്ങൾ എടുത്തു കാട്ടുവാൻ ഞാൻ ഇഷ്ടപ്പെടുകയാണു്. കപിലവസ്തുനഗരത്തിൽ ശുദ്ധോദനരാജാവിൻേറയും ശാക്യവംശജയായ മായാരാജ്ഞിയുടേയും പുത്രനായി ജനിച്ചു് അച്ഛൻെറ കൊട്ടാരത്തിൽ അന്നത്തെ രാജകുലോചിതമായ ആചാരനടപടി അനുസരിച്ചു് ജീവിതത്തിലെ ആദ്യകാലങ്ങൾ പിന്നിടുന്ന തരുണനായ സിദ്ധാൎത്ഥനെയാണു് നാം ആദ്യം കാണുന്നതു്. എന്നാൽ പ്രജകളുടെ കണ്ണിലുണ്ണിയാക്കിത്തീൎക്കുന്ന എന്തോ ഒന്നു് അന്നും അദ്ദേഹത്തിൽ കുടികൊണ്ടിരുന്നു. എന്തെന്നാൽ അദ്ദേഹം ആ ചൈതന്യത്തിൻെറ നൈസൎഗ്ഗികമായ കോമളിമയേയും എളിമയേയും ക്ഷാത്രവീൎയ്യത്തോടു സമരസപ്പെടുത്തിയെടുത്തു. അച്ഛനു തൻെറ മകനെക്കുറിച്ചു് വലിയ പ്രതീക്ഷകളാണു് ഉണ്ടായിരുന്നതു്. പക്ഷെ, സിദ്ധാൎത്ഥരാജകുമാരൻ ഒരു ലോകസാൎവ്വഭൗമനായിത്തീരുമെന്നു ജ്യോതിഃശാസ്ത്രജ്ഞന്മാരാരും പറഞ്ഞിരുന്നില്ലേ? എന്നിട്ടും ഒരു ചക്രവൎത്തിയായി അദ്ദേഹം. അലക്സാണ്ഡറെപ്പോലേയോ, നെപ്പോളിയനെപ്പോലേയോ ഉള്ള ചക്രവൎത്തിയല്ല, പിന്നെയൊ? ഒരു സ്വരാട്ടു്! — ഒന്നാമതായി സ്വന്തം ഇന്ദ്രിയവികാരങ്ങളുടേയും തൻെറതന്നെയും ഉടമയായ നിയന്താവു്. പിന്നെ മനുഷ്യഹൃദയങ്ങളുടെ ആകമാനം ഭരണകൎത്താവു്, അങ്ങനെയുള്ള ഒരു സ്വരാട്ടു്! ബുദ്ധൻെറ ജീവിതത്തിലെ കൗതുകാഖ്യാനങ്ങൾ മിക്കതിലും ഈ രൂപാന്തരപരിണാമത്തിൻെറ കഥ അടങ്ങിയിട്ടുണ്ടു്.

ഗൌതമൻ യശോധരരാജകുമാരിയെ വിവാഹം ചെയ്യുകയും അവൎക്കു് രാഹുലൻ എന്ന ഒരു ശിശു ജനിക്കുകയും ചെയ്തു. ശുദ്ധോദനരാജാവു് തൻെറ പുത്രൻെറ ജീവിതം സന്തോഷഭരിതമാക്കുവാനുള്ള എല്ലാ നടപടിയും കൈക്കൊണ്ടു. എന്നാൽ ബലീയസിയായ ഭവിതവ്യത ആ യുവരാജകുമാരനോടു് അവൻെറ ജീവിതോദ്ദേശ്യമെന്തെന്നു മന്ത്രിച്ചുകൊണ്ടേയിരുന്നു. കൎക്കശമായ ജീവിതയാഥാൎത്ഥ്യം അദ്ദേഹത്തിൻെറ മുമ്പിൽ കഷ്ടപ്പാടിൻേറയും സുഖക്കേടിൻേറയും മരണത്തിൻേറയും വേദനിപ്പിക്കുന്ന രംഗങ്ങളേയും, ഒപ്പംതന്നെ സൎവ്വസംഗപരിത്യാഗത്തിൻേറയും ജ്ഞാനോദയത്തിൻേയും പ്രമുദിതദൎശനങ്ങളേയും കാഴ്ചവെച്ചു. ഒരു യഥാൎത്ഥ ക്ഷത്രിയനുമാത്രം സാദ്ധ്യമായ സ്ഥിരനിശ്ചയത്തോടെ സിദ്ധാൎത്ഥരാജകുമാരൻ സ്വന്തം രാജകൊട്ടാരത്തിലെ സുരക്ഷിതത്വത്തേയും സുഖാഡംബരങ്ങളേയും വെടിഞ്ഞു് സമുന്നത സത്യത്തേയും ബോധൌപയികമായ ശാശ്വതശാന്തിയേയും തേടി വിശാലമായ ലോകത്തിലേയ്ക്കു് ഇറങ്ങിത്തിരിച്ചു. വളരെ കൊല്ലങ്ങളോളം അദ്ദേഹം കഷ്ടപ്പെട്ടു് അന്വേഷണം നടത്തി. ഒന്നിനു പുറകെ ഒന്നായി വിഭാഗീയസാധനാമാൎഗ്ഗങ്ങൾ പലതും പിന്തുടൎന്നു; അങ്ങുമിങ്ങും അലഞ്ഞു നടന്നു. അവസാനം

ഗയയിൽ എത്തി. ആ സ്ഥലം വളരെ മനോഹരവും പ്രശാന്തവുമാണെന്ന കണ്ട്, ഏററവും ഉന്നതമായ സത്യം കണ്ടുപിടിക്കാതെ അനങ്ങുകയില്ലയെന്നുള്ള തീരുമാനം കൈക്കൊണ്ട് ഒരു ബോധിവൃക്ഷത്തണലിൽ ഇരിപ്പുറപ്പിക്കുകയും ചെയ്തു. "ഈ ഇരിപ്പിടത്തിൽ ഇരുന്ന് എൻെറ ദേഹം ഉണങ്ങി വരളട്ടെ; അതു വെറും എല്ലും തൊലിയും മാത്രമായി ചുരുങ്ങട്ടെ; ആത്യന്തികമായ ബോധോദയം ലഭ്യമാകുന്നതുവരെ ഒരു ഇഞ്ചുപോലും ഞാൻ ഇവിടെനിന്ന് ഇളകുകയില്ല." പുണ്യവൃക്ഷത്തിൻെറ ചുവട്ടിൽ ധ്യാനനിരതനായി ചത്രം പടിഞ്ഞിരുന്ന്, അദ്ദേഹത്തിൻെറ മനസ്സ് ഭാവനയുടേയും ഹർഷോന്മാദത്തിൻേറയും ഉയരത്തിലേക്ക് എത്തിക്കൊണ്ടിരുന്നു. രാത്രിയുടെ ഒരോ നിമിഷം കടന്നുപോകുന്തോറും സത്യത്തെ പൊതിഞ്ഞു നില്ക്കുന്ന മായാവരണത്തിൻെറ ചുരുളുകൾ ഒരോന്നോരോന്നായി നീങ്ങി ജ്ഞാനത്തിൻെറ. ഉദയത്തിൽ കേവലസത്യം സാക്ഷാൽക്കരിക്കുംവരെ അത് അനാവൃതമായിനിന്നു.

പരന്മാക്കു നന്മയ്ക്കായി നേടിവെച്ച വിജയത്താൽ
പരമമാം പദമാന്നുല്ലസിച്ചപ്പോഴും,
പകൽവെളിച്ചത്തെ വെല്ലും പ്രകാശത്തിൻ
പൊലിമയാൽ
പരിശോഭിച്ചാത്മധ്യാന നിരതനായി,
ബോധിവൃക്ഷച്ഛായയിലിരുന്നരുളുംസമയത്തും
ബോധിസത്വനാലുമാത്മചൈതന്യപൂരം
പക്ഷിമൃഗാദികളിലും മനുഷ്യരാശിയിങ്കലും
പക്ഷപാതമെന്യേയെന്നും പൊഴിഞ്ഞിരുന്നു.

(Light of Asia:. 130)

ഗൌതമൻ, 'ബുദ്ധൻ' അതായത് തത്ത്വബോധം ലഭിച്ചവൻ – ആയിത്തീർന്നു. അദ്ദേഹം തൻെറ ഇരിപ്പിടത്തിൽനിന്ന് ആഹ്ലാദത്തിമപ്പോടെ ചാടി എഴുന്നേററു. കാരണം, ജീവിതത്തിൻെറയും സനാതനസത്യത്തിൻെറയും പൊരുളിലേയ്ക്കുള്ള ഉൾക്കാഴ്ച അദ്ദേഹത്തിനു ലഭിച്ചു കഴിഞ്ഞിരുന്നു.

ഞാനസംഖ്യം ദേഹങ്ങളിൽ
മരുവുമ്പോളിന്ദ്രിയത്തിൻ
കാരാഗാരം പണിതോനെത്തേടിയിരുന്നു.
നിരന്തരമായുള്ളോരാക്കഠിനമാം പരിശ്രമം
ദുരിതപൂർണ്ണവും ദുഃഖപ്രദവുമത്രെ.
ഇനിയുമീമട്ടിൽ ക്ഷേത്രം പണിയുവാനവിടുന്നു,
തുനിയില്ലെന്നിപ്പോൾ നന്നായറിയുന്നു ഞാൻ.
പണിയുകില്ലവിടുന്നീ വേദനതൻ ചുമരിൽ, മേ–
ൽപുരയിടാൻ ചട്ടക്കൂട്ടം നിരത്തുകില്ല.
തകർന്നുപോയ് തവ ഗേഹം പിളർന്നു, പൊയ്ക്കാലിരണ്ടും
തളർന്നു വീഴുന്നേനെന്ന തോന്നലുമാത്രം
ഭ്രാന്തി,യതിൻ ജനയിത്രി; വിമുക്തനായതിൽനിന്നു
ശാന്തിതേടിഗ്ഗമിപ്പൂ ഞാൻ മുക്തിനേടാനായ്.

(Light of Asia. 131)

ഗൌതമൻ സംസാരമോചനവും തത്ത്വബോധവും നേടിക്കഴിഞ്ഞു. എന്നാൽ അപ്പോഴേയ്ക്കും അദ്ദേഹത്തിൻെറ മനസ്സിൽ ഒരു ചോദ്യം പൊന്തിവന്നു–തനിക്കു കൈവന്ന ഈ പാരമാർത്ഥികജ്ഞാനം തന്നിൽത്തന്നെ സൂക്ഷിക്കണമൊ അതോ കഷ്ടപ്പെടുന്ന ലോകത്തെ സമുദ്ധരിക്കുവാൻ വാരിവിതറണമൊ? മനസ്സിൽ തീവ്രമായൊരു മൽപ്പിടുത്തത്തിനുശേഷം പുതുതായി കണ്ടെത്തിയ നിധി എല്ലാക്കുമായി – ബഹുജനഹിതായ, ബഹുജനസുഖായ – എല്ലാവരുടേയും നന്മയ്ക്കുവേണ്ടി, എല്ലാവരുടേയും സന്തോഷത്തിനുവേണ്ടി – പങ്കിടുവാൻ അദ്ദേഹം തീർച്ചയാക്കി. അങ്ങനെ രാജകീയജീവിതം കൈവിട്ട് നേടിയെടുത്തിരുന്നതിനേക്കാൾ മുന്തിയ പരിത്യാഗശീലം കൈവരിക്കുന്നതിൽ വിജയിക്കുകയും ചെയ്തു. ഉറപ്പുവരുത്തിയ ഈ തീരുമാനത്തോടെ അദ്ദേഹം പുണ്യനഗരിയായ കാശിയിലേക്കു നീങ്ങി. അവിടെയെത്തി അദ്ദേഹം ആദ്യമായി തൻെറ ധർമ്മചക്രം ചുഴററിവിടുകയും ചെയ്തു. മാത്രമല്ല, പിന്നീടുള്ള നാല്പതു കൊല്ലക്കാലം അദ്ദേഹം കുടിൽതൊട്ടു കൊട്ടാരംവരെയുള്ള എല്ലാത്തരം ജനങ്ങളുമായി ഇടപഴകിയും വിധവകളുടെ കണ്ണീരൊപ്പിയും അനാഥർക്കാശ്വാസമേകിയും അജ്ഞർക്കാകമാനം വിജ്ഞാനം പകർന്നും അസംഖ്യം അന്തേവാസികളേയും അനുയായികളേയും സമ്പാദിച്ചുംകൊണ്ട് നാടുനാടാന്തരം സഞ്ചരിച്ചുകൊണ്ടേയിരുന്നു. അദ്ദേഹം തൻെറ ശിഷ്യരോട് ആജ്ഞാപിച്ചു:

പോകപോക മുന്നോട്ടേയ്ക്ക് ഭയവും ക്ലേശവുമെന്യേ
പാകമായ വഴിയൊന്നുമില്ലെങ്കിൽത്തന്നെ.
ഏകരായി സഞ്ചരിക്കിൻ കണ്ടാമൃഗമെന്നപോലെ;
ആരവത്തിൽ പതറാത്ത കേസരിപോലെ,
ജലകണം പുരളാത്ത നളിനത്തിന്നിലപോലെ–
യലിപ്തരായ്ത്തന്നെ നിങ്ങൾ ചരിച്ചിടുവിൻ.

Dharmapada, quoted by Sister Nivedita in "The Master as I saw Him," (1930, pp 314).

## ശക്തിയുടെ സന്ദേശം

ആ കാലത്തെ സുമനസ്സുകളെ ആകർഷിക്കത്തക്കവണ്ണമുള്ള ശക്തിയും പുതുമയും ഉൾക്കൊള്ളുന്നവയായിരുന്നു ആ ആചാര്യന്റെ അരുളപ്പാടുകൾ. അദ്ദേഹത്തിന്റെ ജനകീയഭാഷാനുവർത്തനംതന്നെ ആശയാവിഷ്കരണത്തിന്റെ വാഹകമെന്ന നിലയ്ക്ക് സ്വന്തം ചിന്തകളേയും ആശയങ്ങളേയും പ്രചരിപ്പിക്കുന്നതിൽ സഹായകമായിത്തീർന്നു. അദ്ദേഹത്തിന്റെ വിശാലമായ ഹൃദയം ആതുരരും തിരസ്കൃതരുമടക്കമുള്ള എല്ലാവരേയും ഒററയ്ക്കും ഒന്നിച്ചും ആശ്ലേഷിച്ചു. ഉദാരമായ സേവനത്തിന്റെ സുദീർഘമായ ജീവിതയാത്രയ്ക്കുശേഷം ആ ധന്യാത്മാവ് ബി. സി. 543-ൽ കുശിനഗരത്തിൽവെച്ച് നിർവാണമടഞ്ഞു.

ബുദ്ധഭഗവാന്റെ ധർമ്മം, അതിന്റെ പ്രചാരം തുടർന്നു. അതിന് ആ സംഘപ്രവർത്തനത്തോട് അഥവാ സന്ന്യാസിപരമ്പരയോട് നന്ദി പ്രകാശിപ്പിച്ചേ പററു. കാരണം, അതാണ് ലോകത്തിലെ ആദ്യത്തെ സന്ന്യാസിസംഘടന. അത് കാലികമായ ആശയക്കുഴപ്പത്തിൽനിന്ന് ദേശീയമനസ്സിനെ രക്ഷിക്കുകയും ഇന്ത്യാചരിത്രത്തിലെ ഏററവും ഉജ്ജ്വലമായ കാലഘട്ടമെന്ന് വിളിക്കാവുന്ന അശോകന്റെ കാലത്ത് ജനങ്ങളെ ധാർമ്മികവും ആദ്ധ്യാത്മികവുമായ ഉയർച്ചയിലേയ്ക്കു നയിക്കുകയും ചെയ്തു. അശോകന്റെ കീഴിലുണ്ടായ ബുദ്ധമതപ്രചാരണം, ലോകചരിത്രത്തിലെ അത്യുദ്ബോധകമായ അദ്ധ്യായങ്ങളിൽ ഒന്നാണ്. അശോകന്റെ യുദ്ധപരിത്യാഗവും രാജ്യതന്ത്രത്തിന്റെ ഒരു ഉപകരണമെന്ന നിലയ്ക്കുള്ള ദണ്ഡനരീതികളും ചരിത്രത്തിലാകെക്കൂടിയുള്ള തത്താദൃശമായ ഒരേ ഒരു ഉദാഹരണം മാത്രമാണ്. ഐക്യരാഷ്ട്രസംഘടനയുടെ സഹായത്തോടുകൂടി ശാശ്വതസമാധാനത്തിനായി വെമ്പിക്കൊണ്ടിരിക്കുന്ന യുദ്ധാനന്തരലോകത്തിന്റെ പശ്ചാത്തലത്തിൽ നമ്മെ സംബന്ധിച്ചിടത്തോളം ഈ ഉജ്ജ്വലദൃഷ്ടാന്തത്തിന് ഇന്ന് അതിമഹത്തായ പ്രാധാന്യമുണ്ട്. സ്തൂപങ്ങളിന്മേലും പാറകളിന്മേലും മുദ്രണം ചെയ്യപ്പെട്ട ശാസനങ്ങളിൽക്കൂടി അശോകൻ സ്നേഹം, ക്ഷമ, സേവനം എന്നീ ധർമ്മങ്ങളുടെ പ്രചാരത്തിനു സഹായമേകി. ഇന്ത്യയുടെ സമീപത്തും വിദൂരത്തുമുള്ള അയൽരാജ്യങ്ങളിൽ ഈ മഹത്തായ ധർമ്മം പ്രചരിപ്പിക്കുവാൻ അദ്ദേഹം സന്ന്യാസിസംഘത്തെ അയച്ചു. ഈ പ്രവർത്തനപരിപാടി പിന്നീടും ഒരായിരം കൊല്ലങ്ങളോളം ഇന്ത്യയുടെ വിദേശനയത്തിന്റെ ഏററവും പ്രധാനമായ അംശമായി തുടർന്നുപോരുകയും ചെയ്തു. ഒരു പ്രത്യേകാർത്ഥത്തിൽ പറഞ്ഞാൽ ഗൌതമനെ ബുദ്ധനാക്കുവാൻ — പൌരസ്ത്യദീപമാക്കുവാൻ — അശോകചക്രവർത്തി ഒരു നിമിത്തമായിരുന്നു. അശോകന്റെ സ്മരണയ്ക്കുമുമ്പിൽ, H. G. Wells അർപ്പിച്ച പ്രഖ്യാതമായ ആദരാഞ്ജലി പണ്ഡിററ് ജവഹരിലാൽനെഹ്റു തന്റെ ലോകചരിത്രാവലോകനത്തിൽ താഴെ കാണുംവിധം ഉദ്ധരിച്ചിരിക്കുന്നു:

''ചരിത്രത്തിന്റെ കോളങ്ങളിൽ തിങ്ങിനിറഞ്ഞു നില്ക്കുന്ന ആയിരമായിരം രാജാക്കന്മാരുടെ പേരുകൾക്കിടയിൽ അവരുടെ കുലീനത, ശാലീനത, പ്രശാന്തത, രാജകീയത എന്നിവപോലെ അശോകന്റെ പുണ്യനാമം മിന്നിത്തിളങ്ങുന്നു; അതും ഏറെക്കുറെ തനിയേ തിളങ്ങുന്ന ഒരു താരകംപോലെ. വോൾഗമുതൽ ജപ്പാൻവരെ അദ്ദേഹത്തിന്റെ പേർ ഇന്നും ആദരിക്കപ്പെടുകയാണ്. ടിബററെന്നല്ല ഇന്ത്യപോലും ബുദ്ധമതസിദ്ധാന്തങ്ങൾ കൈവെടിഞ്ഞെങ്കിലും ആ രാജ്യങ്ങളും അദ്ദേഹത്തിന്റെ മഹത്ത്വത്തിന്റെ പാരമ്പര്യം സംരക്ഷിച്ചുപോരുന്നുണ്ട്. ഇന്നു ജീവിച്ചിരിക്കുന്ന ആളുകൾ അവർ എന്നോ കേട്ടുകഴിഞ്ഞിട്ടുള്ള കോൺസ്ററൻൈറനിന്റേയും ചാർലിമെയിനിന്റേയും പേരുകളേക്കാൾ അദ്ദേഹത്തിന്റെ സ്മരണയ്ക്കാണ് പോഷണം നല്കിക്കൊണ്ടിരിക്കുന്നത്.''

## നന്മചെയ്യുക, നല്ലവരാകുക

ശ്രീ വിവേകാനന്ദസ്വാമികൾ ഭഗവാൻ ബുദ്ധന്റെ ഉപദേശങ്ങളെ ലളിതമായ ഒരു സൂത്രവാക്യത്തിൽ സംഗ്രഹിച്ചിരിക്കുന്നത് ഇങ്ങനെയാണ്. ''നന്മ ചെയ്യുക, നല്ലവരാകുക.'' (Do good and be good). സമ്യഗ്ജ്ഞാനത്തെ ആധാരമാക്കിയുള്ള സമീചീനമായ പെരുമാററത്തിന്റെ കാര്യത്തിൽ ദൃഢമായ ഒരു പിടിവാശി ഉണ്ടായേ പററൂ. എല്ലാം തികഞ്ഞു കുററ

മററ ഒരു സ്വഭാവം വളൎത്തിയെടുക്കുക എന്നതാണ് ജീവിതത്തിന്റെ ലക്ഷ്യം. ദിവ്യതയിലേയ്ക്ക് അഥവാ ദേവത്വത്തിലേയ്ക്കു തനിക്കു മാത്രമായുള്ള ഒരു പ്രത്യേക അവകാശവും ഒരിക്കലും കാണിക്കാതെ എല്ലാവൎക്കുമായി തുറന്നിട്ടിരിക്കുന്ന ഈ സിദ്ധിക്ക് ഒരു ദൃഷ്ടാന്തമായി ബുദ്ധൻ തന്നെത്തന്നെയാണ് പരാമൎശിച്ചിട്ടുള്ളതു്. ബുദ്ധനെ സംബന്ധിച്ചിടത്തോളം മതം ആചാരാനുഷ്ഠാനത്തിലൊ ദേവതാരാധനയിലൊ ഒതുങ്ങിനില്ക്കുന്ന ഒന്നല്ല; മറിച്ച്, സ്വാനുഭൂതിയും ശാശ്വതശാന്തിയും നേടാനുള്ള വെമ്പലിലാണ് അതു നിലകൊള്ളുന്നതു്. നിൎവ്വാണപ്രാപ്തിക്ക് തൊട്ടുമുമ്പു്, ആനന്ദനെ അഭിമുഖീകരിച്ചു നടത്തിയ അന്തിമഭാഷണത്തിൽ ബുദ്ധൻ തന്റെ ഉപദേശങ്ങളെ താഴെ പറയുന്ന മനോഹരമായ വാക്കുകളിൽ ചുരുക്കി പറഞ്ഞിരിക്കുന്നു:

''അതുകൊണ്ടു് അല്ലയോ, ആനന്ദാ! നീ നിനക്കുതന്നെ വിളക്കായിരിക്കുക! ബാഹ്യമായ ഒരു ശരണത്തേയും നീ ആശ്രയിക്കാതിരിക്കുക! സത്യത്തെ ഒരു പ്രകാശദീപമായി മുറുകെ പിടിക്കുക. സത്യത്തെ ഒരു ശരണമായി മുറുകെ പിടിക്കുക......അല്ലയോ ഭിക്ഷുക്കളെ! ഇതാ ഒരു ഭ്രാതാവു് ലോകസാധാരണമായ രാഗദ്വേഷങ്ങൾ രണ്ടിനേയും അതിജീവിച്ച് സോത്സാഹം സ്വസ്ഥചിത്തനായി ജാഗരൂകനായി ജീവിതം തുടരുന്നു, തന്നെ താങ്ങിനിൎത്തുന്ന തടിക്കുവേണ്ടിയൊ അതിന്റെ സംരക്ഷണത്തിന്നുവേണ്ടിയൊ എന്നു തോന്നിക്കുമാറുള്ള ജീവിതം. അതുപോലെതന്നെ ലോകസാധാരണമായ രാഗദ്വേഷങ്ങളെ രണ്ടിനേയും അതിജീവിച്ച് അയാൾ സോത്സാഹം സ്വസ്ഥചിത്തനായി ജാഗരൂകനായി ജീവിതം തുടൎന്നുപോകുന്നു – തനിക്കു താങ്ങായി നില്ക്കുന്ന വികാരങ്ങൾ, ഭാവവിശേഷം, ആശയം എന്നിവയ്ക്കുവേണ്ടിയൊ അവയുടെ സംരക്ഷണത്തിനുവേണ്ടിയൊ എന്നു തോന്നിക്കുന്ന ജീവിതം. ആനന്ദാ, അത്തരത്തിലുള്ള ആൾ ആരുതന്നെയായാലും അദ്ദേഹം ഇപ്പോൾ അല്ലെങ്കിൽ എന്റെ കാലശേഷം സ്വയംപ്രകാശനായിത്തീരും; സ്വശരണ്യനായും തീരും. അദ്ദേഹം ബാഹ്യമായ ഒരു ശരണത്തെ ഒരിക്കലും ആശ്രയിക്കുകയുമില്ല. ആരാണൊ സത്യത്തെത്തന്നെ സ്വശരണമായി മുറുകെ പിടിച്ചുകൊണ്ടു് തങ്ങളെയല്ലാതെ മററാരേയും ശരണം പ്രാപിക്കാതിരിക്കുന്നതു്, അവരാണ്, ആനന്ദാ, ജ്ഞാനസമ്പാദനത്തിന്നു് ആകാംക്ഷയുള്ളവർ.''

'ധമ്മപദ'ത്തിലെ താഴെ കൊടുക്കുന്ന ഉദ്ബോധനത്തോടെ ഞാൻ എന്റെ ഈ ചെറു വിവരണം അവസാനിപ്പിച്ചുകൊള്ളാം. ''അവധാനതയാണ് അമൎത്ത്യതയിലേയ്ക്കുള്ള പന്ഥാവു്; അനവധാനത മൃത്യുവിലേയ്ക്കും. ശ്രദ്ധാനന്നു മരണമില്ല; അശ്രദ്ധാനൻ അന്നേ മരിച്ചുകഴിഞ്ഞിരിക്കുന്നു. ശ്രദ്ധാലുവും ആത്മോന്നതിയാൎജ്ജിച്ചവനും ജാഗരൂകനും സത്കൎമ്മനിരതനും അനുരൂപമായ പരിഗണനയോടെ പ്രവൎത്തിക്കുന്നവനും ആത്മസംയമം ആൎജ്ജിച്ച് ഋജുജീവിതം നയിക്കുന്നവനും ആരൊ അവന്റെ പ്രശസ്തി അനുസ്യൂതം അഭിവൃദ്ധിപ്പെടുന്നു. ആത്മനിയന്ത്രണത്തിനു വിധേയനായി ശ്രദ്ധയിലേയ്ക്കു സ്വയം ഉയരുന്നവൻ അവനുവേണ്ടി, വെള്ളപ്പൊക്കത്തിനും വിഴുങ്ങുവാൻ പററാത്ത ഒരു ദ്വീപു് സൃഷ്ടിക്കുമാറാകട്ടെ.''

വിവൎത്തനം: വി. കൃഷ്ണൻകുട്ടിനായർ.

---

ബുദ്ധൻ ഈശ്വരനെപ്പററി ഒന്നും പറഞ്ഞിട്ടില്ല. സ്വാൎത്ഥപരിത്യാഗമല്ലാതെ മറെറാന്നും അദ്ദേഹം ഉപദേശിച്ചിട്ടുമില്ല. തന്റെ ജീവിതത്തിന്റെ ഗതിയും ഉന്നവുംതന്നെയാണ് വിമതസ്ഥന്നും ഉള്ളതെന്ന് പരമതവിദ്വേഷി അറിയുന്നില്ലെന്നുമാത്രം. ഭക്തൻ ഈശ്വരനെപ്പററി സദാ ചിന്തചെയ്തു് സദ്വാസനകളുടെ അന്തരീക്ഷത്തിൽ സദാ മുഴുകി ഒടുവിൽ ഇതേ ലക്ഷ്യത്തിൽ എത്തുന്നു: ''അങ്ങയുടെ ഇച്ഛപോലെ'' എന്നു പറയുന്നു; ഒന്നും തനേതായി സൂക്ഷിക്കുന്നില്ല. ഇതു് അഭിമാനനിൎമ്മാൎജ്ജനമാകുന്നു. തത്ത്വജ്ഞാനി ജ്ഞാനംകൊണ്ടു് താനെന്നു തോന്നുന്നതു് മിഥ്യയാണെന്നു കണ്ടു് അതിനെ നിഷ്പ്രയാസം പരിത്യജിക്കുന്നു. ഇതും അഭിമാനനിൎമ്മാൎജ്ജനമാകുന്നു.

വി. സാ. സ. 1. 89 – 90.

# സിദ്ധദീപിക

(ഒരു പഴയ കിളിപ്പാട്ട്. മേയ്‌ലക്കത്തിൽനിന്നു തുടർച്ച)

സമ്പാദകൻ:— ടി. സുധാകരമേനോൻ, എം. എസ്. സി

എന്നുമേ ദുഃഖം മാത്രം ധനത്താൽ വരും ഫലം
ജനിക്കുംനേരമുണ്ടോ അർത്ഥത്തെക്കൊണ്ടുപോന്നു ?
ജനിച്ചാൽ മരിക്കുമ്പോൾ കൊണ്ടുപോകയുമില്ല
കാൽക്ഷണംകൊണ്ടുതന്നെ ജനനമുണ്ടായ്‌വന്നു
കാൽക്ഷണം കൊണ്ടുതന്നെ മരണമുണ്ടായ്‌വരും.
അർത്ഥവും പുത്രമിത്രകളത്രഗൃഹാദിയും
വ്യർത്ഥമായിരിപ്പോരു ദുഃഖകാരണമോർത്താൽ
ദൃഷ്ടമായുള്ള വസ്തു നഷ്ടമെന്നതു ചൊല്ലാം
ഇഷ്ടപ്രാപ്തിയും ക്രമാൽ നഷ്ടമായ്‌വന്നുകൂടും.
തന്നുടെ ശുഭാശുഭകർമ്മങ്ങളൊഴിഞ്ഞു മ—
റ്റൊന്നുമേ മൃതികാലം തുണയില്ലെന്നു ന്യനം.
സർവ്വജന്തുക്കളിലും സമഭാവനയോടും
സർവ്വവസ്തുക്കളിലും അനിച്ഛയോടുംകൂടി
നിർവ്വികാരാത്മാ തേജോമയമെന്നറിഞ്ഞിട്ട്
സർവ്വാത്മാ പരമാത്മാ ധ്യേയനെന്നുറച്ചിട്ട്
ആശ്രമം നാലിലൊന്നാം ഗൃഹസ്ഥാശ്രമത്തെത്താൻ
ആശ്രയിച്ചീടുന്നാകിലൊന്നുണ്ടു പറയുന്നു
ഞാനെന്നു ഗൃഹമെന്നു ധനമെന്നെല്ലാമെല്ലാം
മാനസം തന്നിൽനിന്നു ദൂരെസ്സന്ത്യജിക്കണം.
സന്തതവിചാരത്താൽ വൈരാഗ്യം ഭവിക്കുമ്പോൾ
സ്വാന്തത്തിൽനിന്നു വിവേകാനന്ദബുദ്ധിയുണ്ടാം;
പുത്രമിത്രാർത്ഥഫലഭോഗങ്ങൾ വർജ്ജിക്കേണം
അത്രയല്ലല്ലോ പിന്നെ ശാന്തനായിരിക്കണം.
എത്രയും ബ്രഹ്മധ്യാനതത്പരനായീടുമ്പോൾ
എത്രയും ശുദ്ധമായി വന്നീടും കരണങ്ങൾ.
ഇങ്ങനെ മനോജയം വന്നീടും പുരുഷന്ന്,
മംഗലനായ ഗുരുഭൂതനെക്കൈവണങ്ങി
തന്നുടെ ഗുരുവിനെ ചെന്നുകണ്ടതിഭക്ത്യാ
പിന്നെസ്സാഷ്ടാംഗമായും പഞ്ചാംഗമായും തത്ര
വീണുടൻ ദണ്ഡനമസ്കാരവും ചെയ്തു നന്നായ്
പ്രാണായാമവും കഴിച്ചാത്മനി വിചാരിച്ചാൽ,
ത്രൈലോക്യത്തിങ്കലേകനാഥനായതും ഗുരു
ബാലനാദ്യശ്രേഷ്ഠാദ്യന്തരൂപനായതും ഗുരു.
'' ഞാനാകുന്നവനാരു ഞാനെന്നു നിന്നതാരു
മാനസം തെളിവാനായരുളിച്ചെയ്ക ഗുരോ.''
ശിഷ്യോക്തം ഭക്ത്യാ ഗുരു തത്ക്ഷണം പ്രീതിപൂർവ്വം
കേട്ടുടൻ സ്നേഹത്തോടു ശിഷ്യനോടരുൾ ചെയ്തു:
''ഞാനെന്നുള്ളൊരു ഭാവം കൈക്കൊണ്ടതഹംഭാവം
ജ്ഞാനമില്ലാത്തവർക്കു ഞാനെന്ന ബുദ്ധിയുണ്ടാം
ആത്മജ്ഞാനികളായ ജനങ്ങൾക്കൊരിക്കലും
ആത്മാവിൽനിന്നു ഞാനെന്നുള്ള ബുദ്ധിയുമില്ല.
മദമത്സരശോകഹർഷാദിഭയം ക്രോധ—
മഹംകാരവും ലോഭമോഹവും ത്യജിക്കേണം;
ജീവനും പരനോടു ലയിച്ചു വസിക്കേണം
ജീവാത്മാപരമാത്മാഭാവത്തെ പ്രാപിക്കേണം.
ഈവണ്ണം ഭക്തിയോടു സന്തതം വസിക്കേണം
ജാതിനാമാദികളാം ഭ്രാന്തിയും ത്യജിക്കേണം.

എപ്പോഴും വേദശാസ്ത്രകാവ്യങ്ങൾ പുരാണങ്ങൾ
ഉൾപ്പൂവിൽ യഥാകാലം ശോഭിച്ചങ്ങിരിക്കുമ്പോൾ
ഞാനെന്നുമെനിക്കെന്നുമുള്ളഹംബുദ്ധിയെല്ലാം
മാനസത്തിങ്കൽനിന്നു നഷ്ടമായ് വന്നുകൂടും.
വൃദ്ധരായ് വിധിവശാൽ ചത്തുപോകുന്നു ചിലർ
അത്യന്തം യുവക്കളാം ജനങ്ങൾ മരിക്കുന്നു.
താതനും ജനനിയുമിരിക്കെ മക്കൾ മരി—
ച്ചാതുരന്മാരായ് വീണു കേണുടൻ വിലപിച്ചും
ദൃഷ്ടമായുള്ളതൊരു സംഭ്രമം വിചാരിച്ചാൽ
നഷ്ടമായ് വന്നുകൂടും വിഷയമെന്നും ചൊല്ലാം.
ഇങ്ങനെയുള്ള വിഷയങ്ങളും സന്ത്യജിച്ചു
സംഗങ്ങളൊന്നിനോടുമാത്മനി ഭവിയാതെ
ഇരിക്കും പുരുഷനു മോക്ഷത്തിലപേക്ഷയെ—
ന്നിരിക്കുന്നി''തു ഗുരു ശിഷ്യനോടരുൾചെയ്തു.
പിന്നെയും ശിഷ്യനോടു ചൊല്ലിനാൻ ഗുരുനാഥൻ:
''നിന്നെയുമറിയിക്കാം നിന്നുടെ പരമാർത്ഥം
ഇന്നു നീ യാതൊന്നിനാൽ ശബ്ദവും സ്പർശങ്ങളും
പിന്നെയും രൂപരസഗന്ധവുമിവയഞ്ചും
അറിയുന്നതു നിൻെറയറിവായതുമെടോ
അറിക ദേഹമല്ലയാത്മാവു തേജോമയൻ
ചത്തുടൻ കിടക്കുന്ന ശവങ്ങളൊന്നുംതന്നെ
പൃഥ്വിയിൽ നടക്കമാറില്ലെന്നു ധരിച്ചാലും.
സർവ്വജന്തുക്കളിലും ബദ്ധനായിരിക്കുന്നു
സർവ്വദാ ചക്ഷുരാദികരണങ്ങളെക്കൊണ്ടു
പ്രവൃത്തിസ്വരൂപനാമാത്മാവെന്നറിക നീ:
നിവൃത്തി വരുത്തുവാനായാത്മനി ഭജിക്കെടോ
ഇന്നിക്കാണായ വിശ്വം മായയെന്നറിഞ്ഞാലും
തന്നെത്താൻ നിദ്രതന്നിൽ സ്വപ്നം കണ്ടതുപോലെ.
കാണായ സുരനരതിര്യഗ്യോനികൾക്കെല്ലാം
കാണായ രൂപം വെറും മിഥ്യയെന്നറിയേണം.
മായാമോഹിതചിത്തം ജാഗ്രത്താം പ്രപഞ്ചത്തിൽ
ആയാസം പൂണ്ടീടുന്നു കാണായ വസ്തുക്കളിൽ
ഇക്കണ്ട വിശ്വമെല്ലാം മിഥ്യയെന്നറിക നീ
ഉൾക്കാമ്പുകൊണ്ടു രജ്ജുഖണ്ഡത്തെ സർപ്പമെന്നും
ഉണ്ടല്ലോ ഭ്രമിക്കുന്നവെന്നതുപോലെതന്നെ
കണ്ടാലും ബ്രഹ്മത്തിങ്കൽ വിചിത്രം ജഗദ്രൂപം
നിന്നെ നീയറിയായ്കകൊണ്ടല്ലോയിപ്രപഞ്ചം
നിന്നുടെയാത്മാവിങ്കലുണ്ടെന്നു തോന്നുന്നതും.''
ഇങ്ങനെ ഗുരുവരുൾചെയ്തു കേട്ടോരുശേഷം
മംഗലഭക്ത്യാ ശിഷ്യൻ ഗുരുവോടരുൾചെയ്തു
''എങ്ങനെ ക്ഷണകാലത്തിങ്കലെയവസ്ഥിതി
അങ്ങവസ്ഥിതിയോടു രജ്ജു കൂടിയവാറും
സർപ്പമാം ചിരകാലത്തിങ്കലെയവസ്ഥയും
ഒക്കവേയരുൾചെയ്ക പരമകൃപാനിധേ
ഉൾക്കാമ്പുതെളിവാനായെന്നെ കേൾപ്പിക്ക ഗുരോ.''
ഇപ്രകാരേണ ശിഷ്യൻ ചോദിച്ചോരനന്തരം
ഉൾപ്രസാദേന ഗുരു ശിഷ്യനോടരുൾചെയ്തു:

(തുടരും)

# ജീവന്മുക്തിവിവേകം – 28

ജീ. ബാലകൃഷ്ണൻനായർ

**സിദ്ധിരഹസ്യം**

സംപ്രജ്ഞാതസമാധി പലതരത്തിലുണ്ടെന്ന് പതഞ്ജലി വെളിപ്പെടുത്തിയിട്ടുണ്ട്. ഇന്ദ്രിയഗോചരമാകത്തക്കവണ്ണം ഭൗതികസാക്ഷാത്കാരം നേടിത്തരുന്നതാണ് സവിതർക്കസംപ്രജ്ഞാതസമാധി. അന്തഃകരണത്തിൽ ശബ്ദസ്പർശാദി പഞ്ചതന്മാത്രകളെ സ്വതന്ത്രമായി സാക്ഷാത്കരിക്കാനുതകുന്നതാണ സവിചാരസംപ്രജ്ഞാതസമാധി. രജസ്സും തമസ്സും മിക്കവാറുമകന്ന് ബുദ്ധിക്ക് സത്ത്വഗുണം തെളിയുന്നിടത്താണ് സാനന്ദസംപ്രജ്ഞാതം; ശുദ്ധസത്ത്വപ്രധാനമായ പ്രാണസാക്ഷാത്കാരമാണ് സാസ്മിതസംപ്രജ്ഞാതം. തുടന്ന് ചില പ്രത്യേക രീതികളിൽ അഭ്യസിക്കുന്ന സംപ്രജ്ഞാതസമാധികൾ അനേകതരം സിദ്ധികൾക്ക കാരണമായി ഭവിക്കുമെന്നും യോഗസൂത്രത്തിൽ വിവരിച്ചിട്ടുണ്ട്. ഇവ ആകാശഗമനാദി സിദ്ധിഹേതുക്കളാണെങ്കിലും മുക്തിപ്രദമായ സമാധിക്ക് വിരോധികളാണ്. ആ കാരണത്താൽത്തന്നെ ഈ പ്രകരണത്തിൽ നമുക്കവയെ വിട്ടുകളയാവുന്നതാണ്. ''തേ സമാധാവുപസർഗ്ഗാ വ്യുത്ഥാനേ സിദ്ധയഃ'' എന്ന സൂത്രംകൊണ്ടു് പതഞ്ജലിതന്നെ ഇക്കാര്യം വെളിപ്പെടുത്തിയിട്ടുണ്ട്. സിദ്ധികൾ മോക്ഷസമാധിക്ക് വിഘ്നങ്ങളായി ഭവിച്ച് വ്യവഹാരവേളയിൽ മോഹിപ്പിക്കുമെന്നാണ് സൂത്രാത്ഥം. ആത്മജ്ഞാനംകൂടാതെ കൃതകൃത്യതാരൂപമായ മോക്ഷം വന്നുചേരുന്നതല്ല. അതുകൊണ്ടു് ആത്മജ്ഞാനം കൊതിക്കുന്നവർ സിദ്ധികളിൽ കൌതുകം കാണിക്കാൻ പാടില്ല. മറെറാരു സൂത്രംകൊണ്ടും പതഞ്ജലി സാധകന്മാക്ക് മുന്നറിയിപ്പു നല്കുന്നു, ''സ്ഥാന്യുപനിമന്ത്രണേ സംഗസ്മയാകരണം പുനരനിഷ്ടപ്രസംഗാത്'' എന്നാണ് സൂത്രം. സമാധിസ്ഥാനത്തു പ്രത്യക്ഷീഭവിക്കുന്ന ദേവന്മാരും മററും സ്വർഗ്ഗഭൂമികളിലേയ്ക്കു സാധകനെ ക്ഷണിച്ചു എന്നു വരും. എന്നാൽ അവരാൽ ആകൃഷ്ടിക്കപ്പെടുകയോ, അഹങ്കരിക്കുകയോ ചെയ്താൽ അനിഷ്ടമാണ് ഫലം. സാധനാഭ്യാസത്തിൽനിന്നുള്ള പതനമാണ് അനിഷ്ടം. യോഗവാസിഷ്ഠത്തിലെ ഉദ്ദാലകൻെറ ധീരതയുടെ മുമ്പിൽ ദേവന്മാർ പോലും ഇളിഭ്യരായി പിന്തിരിയുന്നതായി വിവരിച്ചിട്ടുണ്ട്. സമാധ്യഭ്യാസം ശക്തി പ്രാപിച്ചതോടെ ദേവന്മാർ ഉദ്ദാലകൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. സ്വർഗ്ഗത്തിലേയ്ക്കു് അദ്ദേഹത്തെ ക്ഷണിച്ചു. ഉദ്ദാലകനാകട്ടെ അവജ്ഞാപൂർവ്വം അവരുടെ ക്ഷണം തള്ളിക്കളഞ്ഞിട്ട് നിർവ്വികല്പസമാധിക്കവേണ്ടിയുള്ള അഭ്യാസം തുടന്നു. അതോടെ ദേവന്മാർ ലജ്ജിച്ചു തലതാഴ്ത്തി പിന്തിരിയുകയും ചെയ്തു.

വാസിഷ്ഠത്തിൽ സിദ്ധിരഹസ്യത്തെക്കുറിച്ച് രാമൻ വസിഷ്ഠനോടു് ചോദിക്കുന്നുണ്ടു്:

> ജീവന്മുക്തശരീരാണാം
> കഥമാത്മവിദാം വര
> ശക്തയോ നേഹ ദൃശ്യന്തേ
> ആകാശഗമനാദികാഃ.

''മഹാജ്ഞാനിയായ അല്ലയോ മഹർഷേ, ജീവന്മുക്തരായിക്കഴിയുന്നവക്ക് ആകാശഗമനാദി സിദ്ധികൾ എന്തുകൊണ്ടാണ് കാണപ്പെടാത്തതു്?'' ഈ ചോദ്യത്തിനു് വസിഷ്ഠൻ വിസ്തരിച്ച് മറുപടി നല്കുന്നു:

> അനാത്മവിദമുക്തോഽപി
> നഭോവിഹരണാദികം
> ദ്രവ്യമന്ത്രക്രിയാകാല–
> ശക്ത്യാപ്നോത്യേവ രാഘവ.

അല്ലയോ രാമ, മുക്തിക്കും സിദ്ധികൾക്കുംതമ്മിൽ ബന്ധമില്ല. ആത്മജ്ഞാനമോ, മുക്തിക്കു കൊതിയോ ഇല്ലാത്ത ഒരാൾക്കു പോലും ദ്രവ്യശക്തി, മന്ത്രശക്തി, ക്രിയാ

ശക്തി, കാലശക്തി എന്നിവയെ ആശ്രയിച്ച് സിദ്ധികൾ നേടാവുന്നതേയുള്ളു. ആധുനിക ശാസ്ത്രജ്ഞൻെറ വിമാനയാത്ര, ചന്ദ്രഗമനം തുടങ്ങിയവ ദ്രവ്യശക്തിയെ ആശ്രയിച്ച നേടിയിട്ടുള്ള സിദ്ധികളാണ്. ഏതെങ്കിലും മന്ത്രം കൃത്യമായി കുറേനാൾ ജപിച്ച് മനസ്സിനേകാഗ്രത നേടുന്നതുകൊണ്ടും സിദ്ധികളുണ്ടാകാം. നല്ല മന്ത്രവാദികളുടെ സിദ്ധിരഹസ്യമിതാണ്. ചില ദേവതമാരെ ഉപാസനകൾകൊണ്ടു പ്രസാദിപ്പിച്ചും ചില പ്രത്യേകരീതികളിൽ മനസ്സിനെ അഭ്യസിപ്പിച്ചും ഉണ്ടാകുന്ന സിദ്ധികളാണ് ക്രിയാശക്തികൊണ്ടു നേടുന്ന സിദ്ധികൾ. ഉപാസകന്മാരുടെയും ഐന്ദ്രജാലികന്മാരുടെയും സിദ്ധികൾ ഇങ്ങനെ കിട്ടുന്നവയാണ്. ഇനിയും ചിലർക്കു പൂർവ്വജന്മത്തിലെ ആഗ്രഹം ഫലിച്ച് ജനനാൽത്തന്നെ സിദ്ധികളുള്ളവരായി പിറക്കാൻ കഴിയുന്നു. ഇങ്ങനെ വന്നുചേരുന്നവയാണ് കാലശക്തികൊണ്ടുള്ള സിദ്ധികൾ. പക്ഷികളും മററും ജന്മനാ ആകാശഗമനസിദ്ധിയുള്ളവയായി കാണപ്പെടുന്നുണ്ടല്ലോ. എന്തായാലും വസിഷ്ഠൻ ഇങ്ങനെ തുടരുന്നു:

**നാത്മജ്ഞസ്യൈഷ വിഷയഃ**
**ആത്മജ്ഞോ ഹ്യാത്മമാത്രദൃക്**
**ആത്മനാഽഽത്മനി സംതൃപ്തോ**
**നാവിദ്യാമനുധാവതി.**

സിദ്ധികളെല്ലാം ഭൗതികമായ അവിദ്യാമണ്ഡലത്തിൽപ്പെട്ടവയാണ്. ആത്മജ്ഞാനിക്ക് അവയിൽ ഒരു കൗതുകവുമില്ല. ആത്മജ്ഞാനം നേടിയയാൾ സദാ ആത്മാനന്ദത്തിൽത്തന്നെ മഗ്നനായി വർത്തിക്കുന്നു. മനസ്സ് ആത്മാവിൽത്തന്നെയുറപ്പിച്ച സംതൃപ്തനായിക്കഴിയുന്നയാൾ ഒരിക്കലും അവിദ്യയുടെ പിന്നാലെ പോകുന്നതല്ല. പ്രാപഞ്ചികകാര്യങ്ങളായി എന്തൊക്കെയുണ്ടോ അവയെല്ലാം അവിദ്യാമയങ്ങളാണ്. അവിദ്യയെ കൈവെടിഞ്ഞ ആത്മജ്ഞാനി അവയിൽ എങ്ങനെ മുഴകാനാണ് ?

**ദ്രവ്യമന്ത്രക്രിയാകാലശക്തയഃ സാധു സിദ്ധിദാഃ**
**പരമാത്മപദപ്രാപ്തൌ നോപകുർവ്വന്തി കാശ്ചന.**

ദ്രവ്യശക്തി, മന്ത്രശക്തി, ക്രിയാശക്തി, കാലശക്തി എന്നിവ ഏതു സിദ്ധിയും നേടിത്തരുമെന്നുള്ളതു വാസ്തവം. എന്നാൽ പരമാത്മപദലാഭത്തിന് ഇവയൊന്നുംതന്നെ ഉപകരിക്കുകയില്ല.

**സർവ്വേച്ഛാജാലസംശാന്തൌ**
**ആത്മലാഭോദയോ ഹി യഃ**
**സ കഥം സിദ്ധിവാഞ്ഛായാം**
**മഗ്നചിത്തേന ലഭ്യതേ.**

സർവ്വകാമങ്ങളും പൂർണ്ണമായി നശിക്കുന്നതോടെയാണ് ആത്മലാഭമുണ്ടാകുന്നതു്. സിദ്ധികൾ കൊതിച്ച് അവയിൽ മഗ്നചിത്തനാകുന്നയാൾക്ക് അതെങ്ങനെ കിട്ടുവാനാണ് ? നാഗരികസുന്ദരിമാരുമായി സദാ കഴിഞ്ഞുകൂടുന്ന ഒരാളിനെ അപരിഷ്കൃതയായ ഗ്രാമീണയുവതിക്ക് ആകർഷിക്കാൻ പററുന്നതല്ല. അതുപോലെ തത്വജ്ഞാനിയായ സത്യദർശിയെ പ്രാപഞ്ചികവിഷയങ്ങളൊന്നും ആകർഷിക്കുന്നതല്ല.

**അപി ശീതരുചാവർക്കേ**
**സുതീക്ഷ്ണേഽപീന്ദുമണ്ഡലേ**
**അപ്യധഃ പ്രസരത്യഗ്നൌ**
**ജീവന്മുക്തോ ന വിസ്മയീ.**

ഒരു സിദ്ധൻ സൂര്യനെ തണുപ്പിച്ചുവെന്നിരിക്കട്ടെ; ചന്ദ്രനെ ചൂടുപിടിപ്പിച്ചുവെന്നിരിക്കട്ടെ; അഗ്നിയെ തല കീഴാക്കിജ്ജ്വലിപ്പിച്ചുവെന്നിരിക്കട്ടെ. ഇതുകൊണ്ടൊന്നുംതന്നെ ഒരു ജീവന്മുക്തൻ ആശ്ചര്യഭരിതനായിത്തീരുന്നില്ല. സർവ്വശക്തനായ പരമപുരുഷനിൽനിന്നും ഇങ്ങനെയുള്ള എന്തു ശക്തിവിശേഷം വേണമെങ്കിലും പ്രകടമാകാമെന്നുള്ളതേയുള്ളു. ഇതറിയുന്ന ജീവന്മുക്തനു് അദ്ഭുതങ്ങളിലൊന്നും കൌതുകമേയുണ്ടാകുന്നില്ല. ഇനി ആത്മഭാവനയിൽ കഴിയുന്ന ഒരാൾക്ക് സിദ്ധികളിൽ കൊതിയുണ്ടായെന്നു കരുതുക; എങ്കിൽ നേരത്തെ പറഞ്ഞ സിദ്ധിസാധകങ്ങളായ ശക്തികളെ ആശ്രയിച്ചുതന്നെയാണയാൾ സിദ്ധികൾ നേടേണ്ടതു്. ആത്മസമാധിവേളകളിൽ യാദൃച്ഛികമായി സിദ്ധികൾ വന്നുചേർന്നാൽപോലും അവയെ തുടർന്നു നിലനിർത്തണമെങ്കിൽ പ്രത്യേകതപശ്ചര്യകൾ ആവശ്യമാണ്.

ഭാഗവതം അഞ്ചാം സ്കന്ധത്തിലെ ഋഷഭകഥയിൽ ശ്രീശുകനും സിദ്ധിരഹസ്യം വെളിപ്പെടുത്തിയിട്ടുണ്ടു്. ഗൃഹസ്ഥാശ്രമവും രാജ്യഭാ

രവും തുടരവേതന്നെ ബ്രഹ്മാപ്പ്ണബുദ്ധിയിൽ മുഴുകിയ ഋഷഭൻ ഒടുവിൽ മഹാജ്ഞാനിയായി ത്തീൎന്നു. രാജ്യമെല്ലാം പുത്രനെ ഏൽപ്പിച്ചിട്ട് അദ്ദേഹം അവധൂതവൃത്തി കൈക്കൊണ്ടു. തുടൎന്ന് യോഗൈശ്വൎയ്യങ്ങളായ ആകാശഗമനം, അന്തർദ്ധാനം, പരകായപ്രവേശം, ദൂരഗ്രഹണം മുതലായവ യാദൃച്ഛികമായി അദ്ദേഹത്തിനു വന്നു ചേൎന്നു. എന്നാൽ ജീവന്മുക്തിക്കായി ദൃഢനിശ്ചയം ചെയ്തിരുന്ന ഋഷഭൻ സിദ്ധികളെ ആദരിക്കാതെ പുറംതള്ളി. ഋഷഭന്റെ ഈ പ്രവൃത്തിയെക്കുറിച്ചു പരീക്ഷിത്തു ശുകനോടൊരു ചോദ്യമുന്നയിച്ചു. കൎമ്മബീജങ്ങൾ ജ്ഞാനാഗ്നിയിൽ ദഹിച്ചുകഴിഞ്ഞവൎക്കു യാദൃച്ഛികമായി വന്നു ചേരുന്ന സിദ്ധികൾ ദോഷകരങ്ങളല്ലല്ലോ. പിന്നെയെന്തുകൊണ്ടാണ് ഋഷഭൻ അവയെ തിരസ്കരിച്ചതു്? ശുകൻ ഇതിനു നല്കുന്ന മറുപടി ശ്രദ്ധേയമാണ്. ശാകിരാതനെ ഒരു മൃഗം എങ്ങനെ വിശ്വസിക്കാതിരിക്കുന്നുവോ അതുപോലെ ജീവന്മുക്തിയിൽ സ്ഥിരത കൊതിക്കുന്നവർ ചഞ്ചലസ്വഭാവമായ മനസ്സിൽ ഒരിക്കലും വിശ്വാസമൎപ്പിക്കുന്നില്ല. സിദ്ധികളെല്ലാം മനസ്സിന്റെ നേട്ടങ്ങളാണ്:

> **ന കുര്യാത് കർഹിചിത് സഖ്യം**
> **മനസി ഹ്യനവസ്ഥിതേ**
> **യദ്വിശ്രംഭാച്ചിരാച്ചീർണ്ണം**
> **ചസ്കന്ദ തപ ഐശ്വരം.**

ഒരിക്കലും ഒരിടത്തും സുസ്ഥിരമായി നിൽക്കാൻ കൂട്ടാക്കാത്ത ഈ മനസ്സിനോടു സഖ്യമേ പാടില്ല. മനസ്സിനോടു സഖ്യപ്പെട്ടതുനിമിത്തം പണ്ടു പരമശിവൻ വിഷ്ണുവിന്റെ മോഹിനീരൂപം കണ്ടു മോഹിച്ചു് ചിരകാലതപസ്സിൽ നിന്നും ഭ്രംശിച്ച കഥ പ്രസിദ്ധമാണല്ലോ.

> **നിത്യം ദദാതി കാമസ്യ ഛിദ്രം തമനു യേ/രയഃ**
> **യോഗിനഃ കൃതമൈത്രസ്യ പത്യുർജായേവ പുംശ്ചലീ.**

ഒരു പ്രാവശ്യം മനസ്സിനു വഴങ്ങുകയാണെങ്കിൽ അതു തുടൎന്ന് പുതിയ പുതിയ കാമങ്ങളെ ഉണ്ടാക്കിക്കൊണ്ടിരിക്കും. കാമത്തിനിടം കിട്ടിയാൽ അതിനെ അനുഗമിച്ചു് ക്രോധമദമാത്സൎയ്യാദി മററു ജ്ഞാനശത്രുക്കളും കടന്നുവരും. ഇങ്ങനെ, വിശ്വസിക്കുന്ന പതിയെ വേശ്യയായ ഭാൎയ്യയെന്നപോലെ മനസ്സ് യോഗിയെ ചതിക്കാനിടവരും.

> **കാമോ മന്യുർമ്മദോ ലോഭഃ**
> **ശോകമോഹഭയാദയഃ**
> **കൎമ്മബന്ധശ്ച യന്മൂലഃ**
> **സ്വീകുര്യാത്കോ നു തദ്ബുധഃ.**

കാമം, ക്രോധം, മദം, ലോഭം, ശോകം, മോഹം, ഭയം എന്നിവയ്ക്കിരിപ്പിടമാണു മനസ്സ്. സകല കൎമ്മബന്ധങ്ങളും ഈ മനസ്സിന്റെ സൃഷ്ടികളാണ്. വിവേകമുള്ള ഒരു മനുഷ്യനും ഈ മനസ്സിനെ അംഗീകരിക്കയില്ല. അതുകൊണ്ടു സിദ്ധിഫലങ്ങളായ സംപ്രജ്ഞാതസമാധികൾ ജീവന്മുക്തിയിൽ അനാദരണീയങ്ങളാണ്. നേരേമറിച്ചു് ആത്മവിഷയകമായ സംപ്രജ്ഞാതസമാധി ക്രമേണ വാസനാക്ഷയത്തിനും പൂൎണ്ണമായ നിരോധസമാധിക്കും ഹേതുവായി ഭവിക്കുന്നു. അതിനാൽ അതിനെ നമുക്കാദരിക്കാം.

---

സമാധി സർവ്വമനുഷ്യരുടേയും, എന്നു മാത്രമല്ല സർവ്വജീവികളുടെയും സ്വത്താകുന്നു. ഏററവും താണജീവിമുതൽ ഏററവും ഉയൎന്ന ദേവൻവരെ സർവ്വരും, ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ, ആ സ്ഥിതിയിലെത്തണം. അപ്പോഴേ ആ ജീവിക്കു യഥാൎത്ഥമതം ആരംഭിക്കൂ. അതുവരെ ആ ലക്ഷ്യത്തിലേയ്ക്കു നാം പണിപ്പെടുന്നതേയുള്ളു. ഇപ്പോൾ നമ്മളും മതമില്ലാത്തവരും തമ്മിൽ ഒരു വ്യത്യാസവുമില്ല; എന്തുകൊണ്ടെന്നാൽ നമുക്കു് അനുഭവമില്ല. ഈ അനുഭവം കൈവരുത്തുകയല്ലാതെ മറെറന്തു ഗുണമാണ് ഏകാഗ്രതകൊണ്ടു് സിദ്ധിക്കാനുള്ളതു് ?

വി. സാ. സ. 1. 229.

# ശ്രീഭഗവാനുവാച*

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

നിഷ്കാരണസ്യൈവ ഗുരോഃശ്രേശ്ച
കാരുണ്യവർഷസ്യ ഫലായിതായാഃ
ഭക്തേ രസാസ്വാദനലോലചിത്താ–
സ്തന്നാമവർണ്ണാനനിശം ജപന്തു! 290

ഗുരുവിൻെറയും ഭഗവാൻെറയും നിഷ്കാരണമായ കാരുണ്യവർഷത്തിൻെറ ഫലമായ ഭക്തിയുടെ രസമാസ്വദിക്കാൻ കൊതിയുള്ള കൂട്ടർ തന്തിരുവടിമാരുടെ നാമാക്ഷരങ്ങളെ സദാ ജപിയ്ക്കട്ടെ!

കാളീതി ഗൌരീത്യഗനന്ദിനീതി
കാത്യായനീതീശകുടുംബിനീതി
ബ്രഹ്മാണ്ഡധാത്രീതി മഹേശ്വരീതി
നാമാനി കണ്ഠാത്തവ നിർഗളന്തു! 291

കാളിയെന്നും ഗൌരിയെന്നും ഹിമവത്പുത്രിയെന്നും കാത്യായനിയെന്നും ശിവപത്നിയെന്നും ബ്രഹ്മാണ്ഡധാത്രിയെന്നും മഹേശ്വരിയെന്നും നാമങ്ങൾ നിൻെറ കണ്ഠത്തിൽനിന്നും നിർഗളിയ്ക്കട്ടെ!

ഭോ, ബ്രൂഹി ലക്ഷ്മീതി സരസ്വതീതി
രാമേതി കൃഷ്ണേതി സദാശിവേതി
സ്കന്ദേതി ബുദ്ധേതി ഗജാനനേതി
മേരീതനൂജേതി ശചീസുതേതി. 292

ലക്ഷ്മിയെന്നും സരസ്വതിയെന്നും രാമ എന്നും കൃഷ്ണ എന്നും സദാശിവ എന്നും സുബ്രഹ്മണ്യ എന്നും ബുദ്ധദേവ എന്നും ഗണേശ എന്നും ക്രിസ്തുദേവ എന്നും ഗൌരാംഗമഹാപ്രഭോ എന്നും എടോ, ജപിയ്ക്കൂ.

നാമ്നാമചിന്ത്യാദ്ഭുതവൈഭവാനാം
സങ്കീർത്തനേനൈവ നിരന്തരേണ
മുക്തേസ്സമാധേശ്ച സുദുർല്ലഭാപി
സിദ്ധ്യേത് പരാത്മന്യനുരാഗഭക്തിഃ. 293

ഓർക്കാനാവാത്ത ആശ്ചര്യമഹിമകളോടുകൂടിയ തിരുനാമങ്ങളുടെ നിരന്തരസങ്കീർത്തനംകൊണ്ടുതന്നെ, മുക്തിയെക്കാളും സമാധിയെക്കാളും കൂടുതൽ ദുർല്ലഭമെങ്കിലും പരമാത്മാവിൽ അനുരാഗഭക്തി സിദ്ധിയ്ക്കും.

ആസ്ഫോട്യ മർത്ത്യൈരനുകീർത്ത്യമാന–
മാകർണ്യ സർവേശ്വരനാമധേയം
ഹൃത്കോടരാദ്ദേഹമഹീരുഹസ്യ
നിര്യാന്ത്യശേഷാ അഘപക്ഷിസംഘാഃ. 294

മനുഷ്യർ 'തപ്പോ' കൊട്ടിക്കൊണ്ടു് ഈശ്വരനാമം ജപിക്കുന്നതു കേട്ടാൽ ദേഹവൃക്ഷത്തിൻെറ കരൾപ്പൊത്തിൽനിന്നും സകല പാപപക്ഷികളും പറപറക്കും.

ധുനോതി പാപം, പ്രപുനാതി ചിത്തം,
വ്യനക്തി ബുദ്ധേസ്സദസദ്വിവേകം,
ദദാതി ഭക്തിം വിരതിം വിമുക്തിം
കരോതി കിം കിം ന ശിവാഭിധാനം ?

പാപത്തെ നശിപ്പിയ്ക്കുന്നു, ഹൃദയത്തെ ശുദ്ധീകരിക്കുന്നു, ബുദ്ധിയുടെ സദസദ്വിവേകത്തെ പ്രകാശിപ്പിയ്ക്കുന്നു, ഭക്തിയെയും വിരക്തിയെയും മുക്തിയെയും നൽകുന്നു—ഭഗവന്നാമം എന്തൊക്കെ ചെയ്യുന്നില്ല !

യഥാ ഹുതാശസ്യ, യഥൌഷധസ്യ,
തഥാസ്തി നാമ്നോഽപി ച വസ്തുശക്തിഃ;
നൃണാമബുദ്ധ്യാപി നിഷേവിതം ത–
ത്ത്രയം ധ്രുവം സ്വസ്വഫലം വിദധ്യാത്. 296

അഗ്നിയ്ക്കെങ്ങനെയോ, ഔഷധത്തിനെങ്ങനെയോ, നാമത്തിനും അങ്ങനെ വസ്തുശക്തിയുണ്ടു്. ആ മൂന്നു കൂട്ടവും ബുദ്ധിപൂർവ്വമല്ലാതെ സേവിയ്ക്കപ്പെട്ടാൽപ്പോലും പ്രാണികൾക്കു താന്താങ്ങളുടെ ഫലത്തെ ചെയ്യും.

വിജ്ഞാനിനാ മൂർഖതമേന വാപി,
ശ്രദ്ധാവതാ തദ്രഹിതേന വാപി,
സങ്കീർത്ത്യമാനം ഹരിനാമധേയം
കാലേന യച്ഛേദഖിലാൻ പുമർത്ഥാൻ. 297

ജ്ഞാനിയാവട്ടെ മൂർഖനാവട്ടെ, ശ്രദ്ധാലുവാകട്ടെ അശ്രദ്ധാനനാവട്ടെ, ആർ കീർത്തിച്ചാലും ഹരിനാമം കാലംകൊണ്ടു് സകല പുരുഷാർത്ഥങ്ങളെയും നൽകും.

---

[ഇവിടുന്നങ്ങോട്ടു ഭഗവന്നാമങ്ങളെക്കുറിച്ചുള്ള പദ്യങ്ങളുടെ ആശയങ്ങളിൽ ചിലതെല്ലാം ശ്രീരാമകൃഷ്ണദേവൻ വാച്യമായിട്ടരുളിച്ചെയ്യുവയാകുന്നു. ചിലതു് അവിടുത്തെ തിരുവായ്മൊഴികളുടെ ധ്വനികളോ ഭാഷ്യങ്ങളോ ആണു് — എന്നുവെച്ചാൽ പുരാണവചനങ്ങളുടെയും ആപ്തവാക്യങ്ങളുടെയും അനുവാദങ്ങളാണെന്നർത്ഥം. അവയും മുഖ്യാർത്ഥത്തിലല്ലെങ്കിലും, ഗൌണാർത്ഥത്തിൽ ഭഗവത്സൂക്തികൾതന്നെയാണല്ലോ. ഓട്ടൂർ]

ആഭീരനാരീരനുകൃത്യ ശശ്വത്
കൃഷ്ണേതി രാമേത്യനുകീർത്തയന്തഃ
കൃഷ്ണാതടീകുഞ്ജവിഹാരശീലാഃ
പ്രാപുശ്ശുകാ അപ്യഖിലാശ്ശുകത്വം. 298

യമുനാതടത്തിലെ വള്ളിക്കുടിലിൽ പാറിക്കളിയ്ക്കുന്ന കിളികൾ മുഴുവൻ ഗോപിമാരെ അനുകരിച്ച് എപ്പോഴും കൃഷ്ണ എന്നും രാമ എന്നും കീർത്തിച്ചുകൊണ്ടു ശ്രീശുകനെപ്പോലെ ജീവന്മുക്തരായിത്തീർന്നു.

ചോരം ഹരാമേതി മൃതൌ വദന്തം
രാമസ്സമുദ്ധർത്തുമുപാജഗാമ
യാവത്തതഃ പ്രാക് സഹസാഭ്യുപൈത്യ
സംസാരതസ്തം ഹര ഉജ്ജഹാര. 299

മരിയ്ക്കാൻ കാലത്തു "ഹരാമ" എന്നു പേരു പറഞ്ഞ കള്ളനെ കരകേറ്റാൻവേണ്ടി രാമൻ എപ്പോഴാണോ അരികത്തെത്തിയതു്, അതിനുമുമ്പെ ഹരൻ പെട്ടെന്നു ചാരത്തു വന്നു് അവനെ സംസാരത്തിൽ നിന്നും ഉദ്ധരിച്ചു കഴിഞ്ഞു. ഹരാമ = ചോരനുദ്ദേശിച്ച അർത്ഥം, നമുക്കു കക്കുക എന്നു്; രാമൻ ധരിച്ച അർത്ഥം, ഹ! രാമാ = അയ്യോ ! രാമ എന്നു്; ഹരൻ മനസ്സിലാക്കിയ അർത്ഥം, ഹര, ആമ = ശിവനേ, വരൂ എന്നു്. 'അമഗതൌ എന്നു ധാതുപാഠം.

കാത്യായനീനാമ്ന്യനുകീർത്യമാനേ
ജ്ഞാനം ച ഭക്തിശ്ച വിതൃഷ്ണതാ ച
കാലേ സ്വയം യാന്തി വികാസമന്തഃ
പദ്മേ യഥാ കാന്തിമരന്ദഗന്ധാഃ. 300

താമരപ്പൂവിൽ ഭംഗിയും തേനും സുഗന്ധവുംപോലെ, കാത്യായനിയുടെ തിരുനാമം ഇടവിടാതെ ഉരുവിട്ടുകൊണ്ടിരുന്നാൽ ഉള്ളിൽ ജ്ഞാനവും ഭക്തിയും വിരക്തിയും വേണ്ടസമയത്തു താനേ വികസിച്ചുകൊള്ളും.

സൌരഭ്യമാർദ്രത്വമതിപ്രകാശം
ശീതത്വമോങ്കാരരവം ച സർവാൻ
ഉന്മീലയേദാത്മഗുണാൻ സുഷുപ്താൻ
നാമ്നാമവിച്ഛിന്നജപോഽച്യുതസ്യ. 301

ആത്മാവിൽ ഉറങ്ങിക്കിടക്കുന്ന സൌരഭ്യം, ആർദ്രത, അതിപ്രകാശം, ശൈത്യം, ഓങ്കാരധ്വനി എന്നീ ഗുണങ്ങളെയെല്ലാം ഭഗവന്നാമങ്ങളുടെ ഇടമുറിയാത്ത ജപം ഉണർത്തും. ജീവൻ സദാ 'സോഽഹം, സോഽഹം' എന്നു് അബോധപൂർവ്വം ജപിക്കുന്നുണ്ടു്. അതിനു് 'അജപാജപ' മെന്നാണു് സാങ്കേതികസംജ്ഞ. ഈ 'സോഽഹം' തന്നെയാണു് ബോധപൂർവ്വകമായ നിരന്തരജപത്താൽ ക്രമേണ സകാരഹകാരങ്ങൾ ലോപിച്ചു് 'ഓം' ആയി പ്പരിണമിക്കുന്നതു്. ആദിനാരായണന്റെ നാഭിയിൽ നിന്നു് എപ്പോഴും ഓങ്കാരഘോഷം മുഴങ്ങിക്കൊണ്ടിരിക്കുന്നുണ്ടെന്നു ശ്രീരാമകൃഷ്ണനരുളിച്ചെയ്യുന്നുണ്ടു്. നാരായണാംശമായ നരന്റെ നാഭിയിൽനിന്നും ഈ അനാഹതധ്വനി അവനറിയാതെ മുഴങ്ങിക്കൊണ്ടിരിക്കുന്നുണ്ടെന്നർത്ഥം. അതു കേൾക്കാനുള്ള അന്തഃകർണ്ണരന്ധ്രം നാമകീർത്തനംകൊണ്ടു തുറന്നുകിട്ടും. ഓങ്കാരം 'സോഽഹം' വാക്യത്തിന്റെതന്നെ പരിണതരൂപമാകയാൽ ഇവിടെ പര്യായമായി പ്രയോഗിച്ചിരിക്കുകയാണു്.

സ്വർഗ്ഗാദിരൂപാനണിമാദിരൂപാൻ
നിർവ്വാണരൂപാൻ ഹരിഭക്തിരൂപാൻ
ദോഹാനശേഷാനധികാരിഭേദാ-
ദ്ദോദുഗ്ധ്യേവ നാമാത്മകകാമധേനുഃ. 302

നാമമാകുന്ന കാമധേനു സ്വർഗ്ഗാദിരൂപങ്ങളും അണിമാദിരൂപങ്ങളും മുക്ത്യാദിരൂപങ്ങളും ഭക്ത്യാദിരൂപങ്ങളുമായ എല്ലാ ദോഹങ്ങളെയും അധികാരിഭേദേന നിശ്ചയമായും ചുരത്തിത്തരും.

ഉച്ചൈശ്ശ്രവാ അപ്സരസശ്ശശാങ്ക-
ശ്ചിന്താമണിഃ കല്പകകാമധേനൂ
ഐരാവതശ്ശ്രീരമൃതം ച സർവ്വ-
മാസ്തേ ഹരേർനാമപയഃപയോധൌ. 303

ഭഗവാന്റെ നാമമാകുന്ന പാലാഴിയിൽ ഉച്ചൈശ്ശ്രവസ്സും അപ്സരസ്സുകളും ചന്ദ്രനും ചിന്താമണിയും കല്പകവും കാമധേനുവും ഐരാവതവും ശ്രീഭഗവതിയും അമൃതുമെല്ലാം കുടികൊള്ളുന്നുണ്ടു്.

നിശ്ശേഷകല്യാണപദാർത്ഥജാതേ
നാമാംബുധൌ സത്യപി കാളകൂടഃ
നൈവാസ്തി, തസ്മാദയമേവ സിന്ധുശ്-
ശ്രേയോഽർത്ഥിഭിസ്സാധു വിലോഡനീയഃ.

നാമപ്പാൽക്കടലിൽ സകല കല്യാണവസ്തുക്കളും മേവുന്നുണ്ടെങ്കിലും കാളകൂടം ഇല്ലേ ഇല്ല. അതുകൊണ്ടു ശ്രേയസ്സു മോഹിക്കുന്നവർ ഈ കടലിനെത്തന്നെയാണു് കിണഞ്ഞു കടയേണ്ടതു്.

കർത്താ ച ജീവോ, ജലധിശ്ച നാമ,
ദണ്ഡശ്ച ജിഹ്വാ, മഥനം ച ഗാനം,
പാശശ്ച നിഷ്ഠാ, പരമം ഫലം ച
നിർവ്വാണലക്ഷ്മീഃ പ്രണയാമൃതം വാ. 305

കടയുന്നവൻ ജീവനും, കടൽ നാമവും, കടകോൽ നാവും, കടയൽ കീർത്തനവും, കയർ നിഷ്ഠയും, പരമഫലം മുക്തിലക്ഷ്മിയോ പ്രേമാമൃതമോ രണ്ടാലൊന്നുമാകുന്നു.

ക്ഷീരാബ്ധിജാതേഷ്വഖിലാനഗൃഹ്ണൻ
മുക്ത്വാ ഹരിം തന്മഥനേ പ്രവൃത്താഃ;
നാമാർണ്ണവോത്ഥേഷ്വിതരാംസ്തു ഹിത്വാ
വൃണ്വന്തി ധന്വന്തരിമേവ ഭക്താഃ. 306

പാല്ക്കടൽ കടഞ്ഞവർ അതിൽനിന്നു പൊന്തിവന്ന പദാർത്ഥങ്ങളിൽ ഭഗവാനെ ഒഴിച്ചു മററതെല്ലാമെടുത്തു.

ഭക്തന്മാരാണെങ്കിൽ നാമസമുദ്രത്തിൽനിന്നുണ്ടായ മററു വസ്തുക്കളെ വെടിഞ്ഞു ധന്വന്തരിയെ മാത്രമാണു് കൈക്കൊള്ളുന്നതു്.

ദേവാ മുനീന്ദ്രാഃ പിതരോ യതീശാ
വേദാഃ പുരാണാനി മഖാ വ്രതാനി
തീർത്ഥാനി സർവ്വം ഖലു സന്നിധത്തേ
സങ്കീർത്യതേ യത്ര മുകുന്ദനാമ. 307

എവിടെയാണോ ഭഗവന്നാമം കീർത്തിക്കപ്പെട്ടുന്നതു്, അവിടെ ദേവന്മാരും ഋഷികളും പിതൃക്കളും സന്ന്യാസികളും വേദങ്ങളും പുരാണങ്ങളും യജ്ഞങ്ങളും വ്രതങ്ങളും തീർത്ഥങ്ങളും എല്ലാംതന്നെ സന്നിധാനം ചെയ്യുന്നുണ്ടു്.

യന്മാനസേ യച്ഛ്റവണേ യദാസ്യേ
ശശ്വന്നദത്യൈശ്വരനാമധേയം,
തത്തത്തദേവാഹ്ഹരഭിജ്ഞലോകാ
വാരാണസീം ദ്വാരവതീം ത്രിവേണീം.

യാതൊരു നെഞ്ചിലും യാതൊരു ചെവിയിലും യാതൊരു വായിലുമാണോ ഈശ്വരനാമം സദാ മുഴങ്ങുന്നതു്, അതിനെത്തന്നെയാണു കാശിയെന്നും അതിനെത്തന്നെയാണു ദ്വാരകയെന്നും അതിനെത്തന്നെയാണു ത്രിവേണിയെന്നും അറിവുള്ളവർ പറയുന്നതു്.

വാരാണസീ സാ, മധുരാപുരീ സാ,
മന്ദാകിനീ സാ, യമുനാനദീ സാ,
തുര്യസ്ഥിതിസ്സാ, ഭഗവത്ക്ഷിതിസ്സാ—
ശ്രീനാമ യസ്യാം മുഖരത്യജസ്രം. 309

തിരുനാമം എവിടെയാണോ എല്ലായ്പോഴും മുഴങ്ങുന്നതു് അവിടമാണു് കാശി, അവിടമാണു മധുര, അവിടമാണു ഗംഗ, അവിടമാണു യമുന, അവിടമാണു തുരീയപദവി, അവിടമാണു ഭഗവല്ലോകം.

ഹൃഷ്യന്തി വൃക്ഷാഃ പശവോ മനുഷ്യാ,—
സ്തൃപ്യന്തി ദേവാഃ പിതരോ മുനീന്ദ്രാഃ,
നൃത്യന്തി മുക്താ നിഖിലാശ്ച ഭക്താശ്—
ശ്രുത്വാ ഹരേർമംഗളനാമഘോഷം. 310

ഭഗവാന്റെ പരമമംഗളമായ നാമഘോഷം കേട്ടാൽ വൃക്ഷങ്ങളും മൃഗങ്ങളും മനുഷ്യരും കോരിത്തരിക്കൊള്ളുന്നു. ദേവന്മാരും പിതൃക്കളും ഋഷികളും തൃപ്തരാകുന്നു. മുക്തന്മാരും സകലഭക്തന്മാരും നൃത്തംചെയ്യുന്നു.

---

# ഒരു ഗുരുശാപം

## ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാടു്

യുദ്ധം ഇതാ തുടങ്ങുകയായി എന്ന ഘട്ടത്തിൽ, ഇരുപക്ഷത്തുമുള്ള അക്ഷൌഹിണികളുടെ ശംഖുവിളികളും പെരുമ്പറയടികളും സിംഹനാദങ്ങളും അന്തരീക്ഷത്തിൽ മുഴങ്ങിക്കൊണ്ടിരിക്കെ, യുധിഷ്ഠിരൻ കവചം അഴിച്ചു് ആയുധം താഴെവെച്ചു് ആരോടും ഒന്നും മിണ്ടാതെ നടന്നു ചെന്നു് ഭീഷ്മരെ അഭിവാദ്യം ചെയ്തു. അപ്പോൾ ഭീഷ്മർ: ''നീ ഇതു ചെയ്തിരുന്നില്ലെങ്കിൽ നിന്നെ ഞാൻ ശപിച്ചേനേ. എനിയ്ക്കിപ്പോൾ നിന്നിൽ പ്രീതിയായിരിയ്ക്കുന്നു.'' എന്നു പറഞ്ഞു. പിന്നെ യുധിഷ്ഠിരൻ ഇതുപോലെ ദ്രോണരേയും കൃപരേയും ശല്യരേയും അഭിവാദ്യം ചെയ്തു. അവരെല്ലാം അദ്ദേഹത്തോടു് ഭീഷ്മർ പറഞ്ഞതുപോലെ പറകയും ചെയ്തു. (മഹാഭാരതം, ഭീഷ്മപർവ്വം അധ്യായം 43.)

''നിന്നെ ഞാൻ ശപിച്ചേനേ''— വേണ്ടി വന്നാൽ, കൈയ്യിലുള്ള വടി മയക്കാൻ ഞാൻ മടിയ്ക്കില്ല എന്നർത്ഥം. അപ്പോൾ, ഭീഷ്മാദികൾ യുധിഷ്ഠിരനോടു് പറഞ്ഞ വാക്കിൽ നേരിയ ഒരു ഭീഷണിയും ഉണ്ടു്. അതിന്നർത്ഥമെന്തു് ?

മുൻകൂട്ടി അനുവാദം വാങ്ങാതെ തുടച്ചയായി മൂന്നു ദിവസം വരാതിരുന്നാൽ പിരിച്ചുവിടും എന്നാണു് ഒരു കമ്പനിയിലെ നിയമം എന്നു വെയ്ക്കുക. അവിടെ ഒരാൾ അങ്ങനെ രണ്ടു ദിവസം വരാതിരുന്നു് മൂന്നാം ദിവസം വന്നപ്പോൾ അയാളോടു് മാനേജർ പറയുന്നു, ''ഇന്നു വന്നിരുന്നില്ലെങ്കിൽ നിങ്ങളെ പിരിച്ചുവിട്ടേനേ'' എന്നു്. ആപ്പറഞ്ഞതിനു് ഒരുദ്ദേശമുണ്ടു്, രണ്ടു ദിവസം വരാതിരുന്നതു് തെററായി എന്നു് ആ ജോലിക്കാരനു് മനസ്സിലാക്കിക്കൊടുക്കാൻ തന്നെ. ഇതുപോലൊരുദ്ദേശം ഇവിടെ ഭീഷ്മാദികൾക്കുണ്ടാവാൻ വഴിയില്ല, ഇതുവരേയും അവരോടു് ഒരനാദരവും യുധിഷ്ഠിരൻ കാണി

ച്ചിട്ടില്ലല്ലൊ. ഒരു സ്ഥാപനത്തിൻെറ പരമാധികാരിയ്ക്കു് അതിലെ ഒരു ജീവനക്കാരനോടു് വ്യക്തിഗതമായ വിദ്വേഷം ഉണ്ടെന്നു വെയ്ക്കുക. ആ മനുഷ്യൻ ഒരിയ്ക്കൽ അയാളോടു പറയുന്നു, ''ഈ പണി ഇന്നു തീർത്തിരുന്നില്ലെങ്കിൽ നിങ്ങളെ ഞാൻ ഒരു പാഠം പഠിപ്പിച്ചേനേ'' എന്നു്. അതിന്നും ഒരുദ്ദേശമുണ്ടു്, ഉള്ളിൽ തിങ്ങിയ വിദ്വേഷം വല്ലപാടും കക്കിക്കളയുകതന്നെ. ഇതും ഇവിടെ യോജിയ്ക്കില്ല. ഭീഷ്മർക്കും മററും യുധിഷ്ഠിരനോടു് ഒട്ടും വിദ്വേഷമുണ്ടായിരുന്നില്ലല്ലൊ. അപ്പോഠം, അവരുടെ ഈ ശാപഭീഷണിയ്ക്കു് ഉപപത്തിയെന്തു് ?

'നീ പാമ്പുകടിയേററു ചാവട്ടെ, നിൻെറ പുത്രൻ ജന്മാന്ധനാവട്ടെ, നിനക്കു് പഠിച്ചതൊന്നും വേണ്ടപ്പോഠം തോന്നാതാവട്ടെ,' ഇങ്ങനെയൊക്കെയാണല്ലൊ ശാപങ്ങഠം പതിവു്. അപ്പോഠം, ശാപമെന്നുവെച്ചാൽ, മററുള്ളവർക്കു് ദുഃഖമേൽപ്പിയ്ക്കാനുള്ള ആഭ്യന്തരമായ പ്രയത്നമാണു്, അതു് വാക്കിലൂടെ പ്രകടമാവുന്നതാണു്. ദിവ്യന്മാരും ഋഷികളും ഒക്കെയാണു് ശപിയ്ക്കുക, എന്നാണല്ലൊ പ്രസിദ്ധി. എന്നാൽ, ദിവ്യത്വവും ഋഷിത്വവും ഒന്നും ഒട്ടുംതന്നെ ഇല്ലാത്തവരും ശപിക്കാറുണ്ടു്. 'അവൻെറ നിറുക തകർന്നുപോകട്ടെ, ഇവളുടെ തലയിൽ ഇടിത്തീയ്യു വീഴട്ടെ'എന്നൊക്കെ പലരും പറഞ്ഞു കേഠംക്കാറില്ലേ ? ഇതൊക്കെ ശാപം തന്നെയാണു്, വാസ്തവത്തിൽ. അതു് ഫലിയ്ക്കാറില്ലെങ്കിൽ അതിന്നു കാരണം ശപിക്കുന്ന ആളുടെ മനസ്സിന്നു് ബലം നിരന്തരമായി ഏകാഗ്രത അഭ്യസിച്ചിട്ടുണ്ടാവുന്ന ഒരു സ്ഥൈര്യം — ഇല്ലായ്കയാണു്. അപ്പോഠം, മററുള്ളവർക്കു് ദുഃഖം വന്നു കാണാനുള്ള അഭിലാഷമാണു് ശാപം, അഥവാ ശാപത്തിൻെറ മൂലം. ഈ അഭിലാഷം നമുക്കെപ്പോഴാണുണ്ടാവുക ? മററുള്ളവരോടു് ക്രോധം തോന്നുമ്പോഠം; അങ്ങനെ ക്രോധം തോന്നുന്നതു് അവരുടെ വാക്കോ പ്രവൃത്തിയോ നമുക്കു് രുചിയ്ക്കാതെവരുമ്പോഴുമാണു്. ഈ രുചിയ്ക്കായ്ക രണ്ടുവിധത്തിലാവാം, നമ്മുടെ സ്വാർത്ഥബുദ്ധിയ്ക്കു രുചിക്കായ്കയും ധർമ്മബുദ്ധിയ്ക്കു രുചിയ്ക്കായ്കയും. ഒരു ഡാക്ടർക്കു് തൻെറ എല്ലാവിധ ദുശ്ശീലങ്ങഠംക്കും വഴങ്ങിക്കൊടുക്കാത്ത നഴ്സിനോടു കോപം തോന്നുന്നതു്, അവളുടെ പെരുമാററം തൻെറ സ്വാർത്ഥബുദ്ധിയ്ക്കു രുചിയ്ക്കാത്തതുകൊണ്ടാണു്; രോഗികഠംക്കു് അതാതു നേരത്തു് മരുന്നു കൊടുക്കുന്നതിൽ അമാന്തം കാണിക്കുന്ന നേഴ്സിനോടു കോപം തോന്നുന്നതാകട്ടേ, അവളുടെ കൃത്യവിലോപം തൻെറ ധർമ്മബുദ്ധിയ്ക്കു് രുചിയ്ക്കാത്തതുകൊണ്ടുമാണു്. നമ്മുടെ സ്വാർത്ഥബുദ്ധിയ്ക്കും ധർമ്മബുദ്ധിയ്ക്കും രണ്ടിന്നും രുചിക്കാത്തതായിട്ടും ഉണ്ടാവും ചില കാര്യ്യങ്ങഠം. സ്വന്തം സുഖസൌകര്യ്യങ്ങളും നിലനില്പുപോലും കണക്കിലെടുക്കാതെ നാം ഏറെക്കാലം പലവിധത്തിലും താങ്ങിപ്പോന്ന ഒരാഠം അതൊക്കെ കേവലം മറന്നു് ഓരോന്നു് കാട്ടുന്നതു കാണുമ്പോഠം നമ്മുടെ സ്വാർത്ഥബുദ്ധിയ്ക്കെന്നപോലെ ധർമ്മബുദ്ധിയ്ക്കും ഉണ്ടാവുമല്ലൊ, ഒരസുഖം.

ഈ അസുഖം തോന്നുന്നതു് എപ്പോഴും ഒരുപോലെയാവില്ല. ഒരാഠം നമ്മെ ഒരു ദ്രുപ തോൽപ്പിച്ചാലും നൂറു ദ്രുപ തോൽപ്പിച്ചാലും ഒപ്പമാവില്ലല്ലൊ നമ്മുടെ സ്വാർത്ഥബുദ്ധിയ്ക്കുണ്ടാവുന്ന അസുഖം. അതുപോലെ, ഒരാളെ വെറുതെ തല്ലി എന്നു കേട്ടാലും കൊന്നു എന്നു കേട്ടാലും നമ്മുടെ ധർമ്മബുദ്ധിയ്ക്കുണ്ടാവുന്ന അസുഖവും ഒപ്പമാവില്ലല്ലൊ. അടിയുടെ ഊക്കിന്നനുസരിച്ചു് വേദനയ്ക്കും വ്യത്യാസമുണ്ടാവുമെന്നർത്ഥം. പിന്നെ, സ്വാർത്ഥബുദ്ധിയുടേയും ധർമ്മബുദ്ധിയുടേയും കനത്തിന്നനുസരിച്ചും ഈ അസുഖത്തിന്നു് ഏററക്കുറച്ചിലുണ്ടാവും.കടം വാങ്ങിയതു് കഴിവില്ലായ്കകാരണം തിരിച്ചു തരാത്ത ഒരാളോടു് എല്ലാവർക്കും ഒപ്പമാവില്ലല്ലൊ അലോഗ്യം തോന്നുക; സ്വാർത്ഥം കൂടുതലുള്ള ആഠംക്കു് കൂടുതൽ അലോഗ്യം തോന്നും, അത്ര സ്വാർത്ഥമില്ലാത്ത ആഠംക്കു് അത്രയ്ക്കലോഗ്യം തോന്നുകയുമില്ല. ഇങ്ങനെയാണല്ലൊ കാണാറു്. അതുപോലെ, എവിടെയെങ്കിലും, ഒരു കൊലയോ കൊള്ളയോ നടന്നു എന്നു കേട്ടാൽ, ധർമ്മബുദ്ധി അധികമുള്ളവർക്കു് മനസ്സിന്നധികം വിഷമം തോന്നും, അതു കുറവായവർക്കു് അത്ര വിഷമം തോന്നുകയുമില്ല; ഇങ്ങനേയുമാണല്ലൊ പതിവു്.

സ്വാർത്ഥബുദ്ധിയായാലും ധർമ്മബുദ്ധിയായാലും, നല്ലവണ്ണം വളർന്നു കഴിഞ്ഞാൽ, നാമമാത്രമായ നിമിത്തംകൊണ്ടും അതിന്നു ക്ഷോഭം സംഭവിക്കും; എന്നുമാത്രമല്ല, വല്ല നിമിത്ത

ത്തിൻേറയും സംഭാവനകൊണ്ടുപോലും അതു് ക്ഷോഭിച്ചവശാവുകയും ചെയ്യും. തൻെറ സമ്പാദ്യത്തിൻെറ നന്നെ നിസ്സാരമായ ഒരംശംപോലും ആരാനും അനുഭവിയ്ക്കാൻ ഇടവന്നേയ്ക്കാം എന്ന ആലോചനപോലും അസഹ്യമാവും ഒരു തനി സ്വാത്ഥമൂത്തിക്കു്. അതുപോലെ, ഒരകൃത്യം നടന്നേയ്ക്കുമോ എന്ന വിചാരംപോലും അസുഖകരമാകും ഒരു ധമ്മാത്മാവിന്നു്. കേവലം ഒരു കായ്യം സംഭവിച്ചേയ്ക്കുമോ എന്ന ആശങ്കകൊണ്ടുമാത്രം ഒരാരംക്കു് അസുഖം അനുഭവപ്പെടുകയാണെങ്കിൽ, അയാളുടെ സ്വാത്ഥബുദ്ധിയോ ധമ്മബുദ്ധിയോ ഏതെങ്കിലും ഒന്നു് തുലോം വളച്ച് നേടിയിരിക്കുന്നുവെന്നു മനസ്സിലാക്കണം എന്നത്ഥം.

പ്രകൃതത്തിൽ, ഭീഷ്മാദികരം യുധിഷ്ഠിരനോടു്, 'നീ ഇപ്പോരം വന്നു വന്ദിച്ചിരുന്നില്ലെങ്കിൽ നിന്നെ ഞാൻ ശപിച്ചേനെ' എന്നാണല്ലോ പറഞ്ഞതു്. ഇതിൽനിന്നു വ്യക്തമാവുന്ന കാര്യങ്ങരം: ഭീഷ്മാദികരം അപ്പോരം യുധിഷ്ഠിരനെ ശപിക്കാൻ തയ്യാറായിരുന്നു, അതിനുമാത്രം കോപം അവക്കു് അദ്ദേഹത്തോടു തോന്നിയിരുന്നു, അതിനു പാകത്തിൽ അവരുടെ സ്വാത്ഥബുദ്ധിയ്ക്കോ ധമ്മബുദ്ധിയ്ക്കോ അസുഖം അനുഭവപ്പെട്ടിരുന്നു, അതിനു കാരണം യുധിഷ്ഠിരൻ തങ്ങളെ വന്ദിച്ചില്ലെങ്കിലോ എന്ന ആശങ്കയായിരുന്നു. ആ ആശങ്കകൊണ്ടു് അസ്വസ്ഥമാവാൻതക്കവണ്ണം അവരുടെ സ്വാത്ഥബുദ്ധിയോ ധമ്മബുദ്ധിയോ വളന്നു കഴിഞ്ഞുമിരുന്നു. ഇനി ഒന്നറിയാനുള്ളതു് അവരുടെ സ്വാത്ഥബുദ്ധിയ്ക്കോ, ധമ്മബുദ്ധിയ്ക്കോ ഏതിന്നാണു് അസുഖം ബാധിച്ചിരുന്നതെന്നാണു്. യുധിഷ്ഠിരൻ തങ്ങളെ വന്ദിച്ചാൽ അവക്കൊരു ലാഭവും ഉണ്ടാവാനില്ല. വന്ദിച്ചില്ലെങ്കിൽ ഒരു നഷ്ടവും ഉണ്ടാവാനില്ല. ആ നിലയ്ക്കു് യുധിഷ്ഠിരൻ തങ്ങളെ വന്ദിച്ചില്ലെങ്കിലോ എന്ന ആശങ്കകാരണം അവരുടെ സ്വാത്ഥബുദ്ധിക്കു് ഒരസുഖവും ഉണ്ടാവാൻ ന്യായമില്ല. ധമ്മബുദ്ധിയ്ക്കോ? യുദ്ധത്തിൽ എന്നല്ല, കാര്യമായ ഏതൊന്നിലും ഏപ്പെടുന്നതിനുമുമ്പു് ഗുരുജനങ്ങളെ വന്ദിയ്ക്കുക എന്നതു് പണ്ടിനാലേയുള്ള സദാചാരമാണു്, അതു ലംഘിക്കുന്നതു് അധമ്മവുമാണു്. അപ്പോരം യുധിഷ്ഠിരൻ തങ്ങളെ വന്ദിച്ചില്ലെങ്കിലോ, അങ്ങനെ അദ്ദേഹത്തിന്നു് അധമ്മം പററിപ്പോയെങ്കിലോ എന്ന ഒരാശങ്ക വന്നാൽ ഭീഷ്മാദികളുടെ ധമ്മാധമ്മബുദ്ധിയ്ക്കു് അസുഖം തോന്നാവുന്നതാണു്. പക്ഷേ, യുധിഷ്ഠിരനു് അങ്ങനെയൊരു പൂജ്യപൂജാവ്യതിക്രമം പററിപ്പോയാലോ എന്ന ആശങ്ക ഭീഷ്മാദികരംക്കു് എങ്ങനെയുണ്ടാവും? യുധിഷ്ഠിരൻെറ ധമ്മശ്രദ്ധ അവക്കു് ധാരാളം പരിചയമുള്ളതല്ലേ? അതെ; എന്നാൽ, ഇവിടെ യുധിഷ്ഠിരൻ പൂജിയ്ക്കേണ്ടതു് താൻ ഉടൻ യുദ്ധത്തിൽ എതിരിടേണ്ട ആളുകളെത്തന്നെയാണു്. അപ്പോരം, പൂജയുടെ സഹചാരിഭാവങ്ങളായ ഭക്തിവിനയാദികളേക്കാരം യുദ്ധത്തിൻെറ സഹചാരിഭാവങ്ങളായ അമഷോത്സേകാദികരം തല്ക്കാലം അദ്ദേഹത്തിൽ മുന്നിട്ടുനിന്നു എന്നും തന്മൂലം അദ്ദേഹം പൂജിയ്ക്കേണ്ടവരെ പൂജിയ്ക്കാൻ അന്ധാളിച്ചുപോയി എന്നും വരാവുന്നതാണു്, തീച്ചയായും അങ്ങനെ ആശങ്കിയ്ക്കാവുന്നതാണു്. ആ ആശങ്കകാരണം ഭീഷ്മാദികളുടെ ധമ്മബുദ്ധിക്കു് ക്ഷോഭം വരാം, അവക്കു് യുധിഷ്ഠിരനോടു് കോപം തോന്നാം, അവർ അദ്ദേഹത്തെ ശപിക്കാൻ ഒരുങ്ങുകയും ആവാം.

അങ്ങനെയൊക്കെയാവാം. പക്ഷേ, എന്തിന്നു്, ആ ശാപം വേണ്ടെന്നുവച്ച സ്ഥിതിയ്ക്കു്, അവർ യുധിഷ്ഠിരനോടു് 'നിന്നെ ശപിച്ചേനേ' എന്നു പറഞ്ഞു? എന്തിന്നവർ ആ അലസിപ്പോയ ഗർഭത്തിൻെറ കഥ പുറത്തു വിട്ടു? അതു മററൊന്നിന്നുമല്ല, പററിപ്പോയ തെററിന്നു പ്രായശ്ചിത്തം ചെയ്യാൻതന്നെ. ഒരാരം അപരാധിയാണെന്നു നാം ധരിച്ചുവശാവുന്നു, പിന്നീടാ ധാരണ ശരിയല്ലെന്നു് നമുക്കു് മനസ്സിലാവുകയും ചെയ്യുന്നു; അവിടെ നാം അയാളോടു് കായ്യം തുറന്നു പറയുകയല്ലേ വേണ്ടതു്? അതല്ലേ നമ്മുടെ ഉള്ളു ശുദ്ധമാവാൻ നല്ലതു്?

ഗുരുജനങ്ങളുടെ ഈമാതിരിയുള്ള പെരുമാററം മഹാഭാരതത്തിൽ വേറേയും കാണാം. കാശിരാജകുമാരിയായ അംബയെ മുൻനിത്തി പരശുരാമനും ഭീഷ്മരും തമ്മിൽ ഒരുഗ്രമായ പോരാട്ടം നടക്കുകയുണ്ടായല്ലൊ. അന്നു് യുദ്ധാരംഭത്തിൽ ഭീഷ്മർ രാമനെ അഭിവാദ്യം ചെയ്കയുണ്ടായി. അപ്പോരം രാമൻ ഭീഷ്മരോടു് ഇങ്ങനെ പറകയു

മുണ്ടായി: ''നീ ഇതു ചെയ്യാതിരുന്നില്ലെങ്കിൽ നിന്നെ ഞാൻ ശപിച്ചേനേ. എനിക്കിപ്പോഴം നിന്നിൽ പ്രീതിയായിരിക്കുന്നു.'' (ഉദ്യോഗ പർവ്വം, അദ്ധ്യായം 179) അക്കാലത്തു് ഗുരുജനങ്ങളുടെ ധർമ്മശ്രദ്ധ ഈവിധത്തിലുള്ളതായിരുന്നു എന്നർത്ഥം. ഇതിൽ നിന്നു് ഇക്കാലത്തെ ഗുരുജനങ്ങൾക്കു് – അല്ലാത്തവർക്കും – എന്തെങ്കിലും ഗ്രഹിയ്ക്കാനുണ്ടോ എന്നു് നോക്കേണ്ടതാണു്.

---

# മായ

## വി. എം. വിമല, വള്ളൂർമന.

അനാത്മനി ശരീരാദൌ
ആത്മബുദ്ധിഹി യാ മതാ,
തയാ സമ്മോഹ്യതേ സർവ്വം
ജഗദേതച്ചരാചരം.

(സ്കാ. പു. കേദാരഖണ്ഡേ.)

'ഇതാണു് മായ' എന്നു വിഷ്ണുഭഗവാൻ, സോമശർമ്മാവു് എന്നൊരു ഭക്തനു് മനസ്സിലാക്കിക്കൊടുക്കുകയാണു് ചെയ്യുന്നതു്. ശരീരം, ധനം ഇത്യാദി അനിത്യവസ്തുക്കളെ കാട്ടിത്തന്നു്, നമ്മുടെ സത്യസ്വരൂപത്തെ കാണാനും അറിയാനും സാധിക്കാതെയാക്കുന്നതെന്തോ അതാണു് മായ.അതിൻെറ വലയിൽ പെട്ടുഴന്നിട്ടാണു് നിസ്സാരവസ്തുക്കളിൽ ഭ്രമിച്ചു്, അവയ്ക്കു പിന്നാലെ ഓടിയും, അവ സഞ്ചയിച്ചുവെച്ചും കൃതകൃത്യരായി എന്നു വൃഥാ നാം അഭിമാനിക്കുന്നതു്. എന്നാൽ വാസ്തവത്തിലോ, നാം ഈ ന്ദ്രജാലമായയിൽ കൂടുതൽ കുടുങ്ങിക്കിടക്കുവാനല്ലാതെ, അവയിൽനിന്നും രക്ഷപ്പെടാൻ തക്കതായി ഒന്നുംതന്നെ നേടിയിരിക്കയില്ല. ഈ വാസ്തവമറിയണമെങ്കിൽത്തന്നേയും ഈശ്വരകാരുണ്യം ഒന്നുകൊണ്ടേ സാധിക്കുതാനും.

ഹൃഷീകേശത്തു് ഒരിക്കൽ സോമശർമ്മാവെന്നു പേരായ ഒരു ബ്രാഹ്മണൻ മുമുക്ഷുവായി മഹാവിഷ്ണുവിനെ തപസ്സുചെയ്തു. വളരെ വർഷങ്ങൾ അങ്ങനെ കടന്നുപോയി. അവസാനം ശ്രീമഹാവിഷ്ണു പ്രത്യക്ഷപ്പെട്ടു, വരം ആവശ്യപ്പെട്ടുകൊൾവാനാജ്ഞാപിച്ചു. തൊഴുകൈയോടെ ബ്രാഹ്മണനാവശ്യപ്പെട്ട വരം, 'അങ്ങയുടെ മായ കാണണം എന്നായിരുന്നു. ബ്രഹ്മാദിദേവന്മാർക്കുപോലും അറിയുവാൻ കഴിയാത്ത ഒന്നാണു് മായ എന്നു് ഭഗവാൻ അരുളിച്ചെയ്തു. പല ലോഭനീയങ്ങളായ വരങ്ങൾ നല്കാമെന്നു ഭഗവാൻ വാഗ്ദാനം നല്കിയെങ്കിലും ബ്രാഹ്മണൻ അവയെല്ലാം തിരസ്കരിക്കയും ഈ വരംതന്നെ നൽകുവാൻ ദയ വേണമെന്നു നിർബ്ബന്ധം പിടിക്കയും ആണു് ചെയ്തതു്. ഗത്യന്തരമില്ലാതെ മഹാവിഷ്ണു അപ്രത്യക്ഷനായി.

പിറേറന്നാൾ സോമശർമ്മാവു് നദിയിലേയ്ക്കു് സ്നാനാർത്ഥം ഇറങ്ങിയ സമയം ഒരു വലിയ ആമ അദ്ദേഹത്തിൻെറ കാലിൽ പിടികൂടി. അതു് അദ്ദേഹത്തെ വെള്ളത്തിനുള്ളിലേയ്ക്കു് താഴ്ത്തിക്കൊണ്ടുപോയി. സോമശർമ്മാവു് മൃതനായതോടെ യമദൂതന്മാർവന്നു് നരകത്തിലേയ്ക്കു കൊണ്ടുപോയി. നരകത്തിലെ ദുർഗ്ഗന്ധപൂർണ്ണമായ ദുർഗ്ഗമമാർഗ്ഗത്തെ കണ്ടു. യമകിങ്കരന്മാരുടെ പീഡനങ്ങളനുഭവിച്ചിട്ടുള്ള പാപികളുടെ ദീനരോദനങ്ങളും മററും കേട്ടു് താൻ അവിടെ ചെന്നുപെട്ടതിൽ സോമശർമ്മാവു് പശ്ചാത്തപിച്ചു. നരകത്തിൽ യാതനകളനുഭവിക്കുന്ന ദുഷ്കൃതികളുടെ ദുരവസ്ഥയാണൊരിടത്തദ്ദേഹം കണ്ടതെങ്കിൽ മറുവശത്തു് സുകൃതികളുടെ സുഖാവസ്ഥയും അദ്ദേഹം ദർശിച്ചു. അതിന്നുശേഷം അദ്ദേഹത്തെ സാദരം ദേവഭവനങ്ങളിലേയ്ക്കു് അവർ ആനയിച്ചു. ദേവസദ്മങ്ങളിൽ നിരവധി വർഷം സുഖിച്ചിരുന്നതിനുശേഷം വളരെ ശ്രേഷ്ഠമായ രാജകുലത്തിൽ അദ്ദേഹം ഭൂജാതനായി. രാജാവെന്ന നിലയിൽ ധർമ്മാനുസൃതം രാജ്യപരിപാലനം നടത്തിയ അദ്ദേഹം സ്വപുത്രനെ രാജാവാക്കി വാഴിച്ചശേഷം വാനപ്രസ്ഥനായി. അങ്ങനെ ദേഹത്യാഗാനന്തരം

പിന്നീടൊരു നിഷാദഗർഭത്തിൽ ഒരു സ്ത്രീശരീരത്തോടെ അദ്ദേഹത്തിന്ന് വീണ്ടും ജനിക്കേണ്ടതായിവന്നു.ആ ഗർഭവാസക്കാലത്തു്, തനിക്കു് ഇത്ര ക്ലേശകരമായ ഒരവസ്ഥ വന്നുചേർന്നുവല്ലൊ, എത്ര യോനിസഹസ്രങ്ങളിലായി തനിക്കു ശരീരമെടുക്കേണ്ടിവരുന്നു, എന്നിട്ടെല്ലാം ഒടുവിൽ ഒരിക്കലെങ്കിലും മുക്തികാരണമായ വിഷ്ണുഭക്തിയ്ക്കു്, വിഷ്ണുസേവനത്തിന്നു് താനൊരുമ്പെട്ടില്ലല്ലോ എന്നെല്ലാം പരിതപിച്ചേയിരുന്നു. ഈ വരുന്ന ജന്മത്തിലെങ്കിലും വിഷ്ണുഭജനം ഞാൻ ചെയ്യും, എന്നിങ്ങനെ ഉറച്ചിരിക്കവെ ജനനസമയവുമാഗതമായി. ഭൂസ്പർശം ഏററതോടെ മറവിയുടെ ആവരണം പതിച്ചുകഴിഞ്ഞു. നിരാലംബയായി, രോദനമെന്ന ഏക ആയുധം മാത്രം ഉള്ളവളായി ആ പൈതൽ ക്ഷുത്തൃഷാർത്തയായി മുലപ്പാലിന്നായി മുറവിളിക്കൂട്ടി.

നിഷാദബാലിക വളർന്നുവന്നു. പ്രായമായതോടെ ആചാരമര്യാദയനുസരിച്ചു് അനുരൂപനായ ഒരു വരന്നായി അവളെ അവളുടെ പിതാവു് വിവാഹം കഴിച്ചുകൊടുത്തു. ഭർത്തൃപരിചരണം ചെയ്തു നാരം കഴിഞ്ഞുവരവെ മൂന്നുനാലു കുഞ്ഞുങ്ങളുടെ മാതാവും ആയിക്കഴിഞ്ഞു. എന്നാൽ ഗർഭാവസ്ഥയിലെടുത്ത തീർപ്പു് ഇനിയും അവരം നടപ്പിലാക്കിയില്ല.

ഒരുനാരം അവരം സ്നാനത്തിന്നായി നദിയിലേക്കിറങ്ങവെ, ഒരു മുതല അവളെ പിടികൂടി.

നേരം വളരെ വൈകിയിട്ടും ഗൃഹിണി വരുന്നതു കാണാതെ അക്ഷമനായ ഗൃഹനാഥൻ അന്വേഷിച്ചിറങ്ങി. നാടായ നാടെല്ലാം തേടിയലഞ്ഞു. പക്ഷെ കണ്ടെത്തിയില്ല. അവസാനം ദുഃഖാർത്തനായ നിഷാദൻ തൻെറ പത്നിയുടെ ഗുണഗണങ്ങളെ ആത്മഗതമായി പറഞ്ഞു് വിലപിക്കുവാനാരംഭിച്ചു.

നിഷാദവ്യസനം കേട്ടു് അവിടെ നിന്നിരുന്ന ഒരു ബ്രാഹ്മണൻ ഇങ്ങനെ സാന്ത്വനപ്പെടുത്തുവാൻ തുടങ്ങി, ''താങ്കളുടെ പത്നീവിയോഗം കാലവശാൽ സംഭവിച്ചതാണു്. നിയതിയുടെ നിയാമകതയിൽ അനീശനായ മനുഷ്യൻ അതിനെപ്പററി പരിതപിച്ചിട്ടു കാര്യമില്ല.'' ഇതു കേട്ട നിഷാദൻ, ''അങ്ങാരാണു്, എൻെറ പത്നിയെ എവിടെയെങ്കിലും കണ്ടുവോ ?'' എന്നു ചോദ്യമാരംഭിച്ചു. ശോകാർത്തനായ നിഷാദൻെറ ശോകം, മായാവൈഭവത്താലെന്നു പറയട്ടെ, ഈ ബ്രാഹ്മണൻേറയും മനം മറിച്ചു. അദ്ദേഹം പറഞ്ഞുതുടങ്ങി.

''വാസ്തവത്തിൽ ഞാൻ തന്നെയായിരുന്നു താങ്കളുടെ സഹധർമ്മിണി. എന്നാൽ ആ കാലം തീർന്നു. ഇനി കുഞ്ഞുങ്ങളെ താങ്കരം നേരാംവണ്ണം വളർത്തണം. കാരണം, 'സംബന്ധകഃ കർമ്മഗതാനുസാരികഃ' എന്നാണല്ലൊ പ്രമാണം.''

ഇതു കേട്ട നിഷാദൻ ബ്രാഹ്മണനെ ഗൃഹത്തിലേയ്ക്കു വരുവാൻ നിർബ്ബന്ധിച്ചുതുടങ്ങി. അമ്മയേയും കാത്തിരിക്കുന്ന മക്കളെപ്പററി ഓർത്തതോടെ തൻെറ നിലയെല്ലാം വിസ്മരിച്ചു—മായാവൈഭവത്താൽ തനിക്കിങ്ങനെയെല്ലാം തോന്നുന്നതാണു് എന്നെല്ലാം മറന്നു് — നിഷാദൻേറകൂടെ ഗൃഹത്തിലേയ്ക്കു പുറപ്പെട്ടു. എന്നാൽ അതേ നിമിഷം എല്ലാം അന്തർദ്ധാനം ചെയ്തു. അദ്ഭുതപരതന്ത്രനായ ആ ബ്രാഹ്മണൻ, സോമശർമ്മാവു്, ഗൃഹത്തിലേയ്ക്കു തന്നെ കൂട്ടിക്കൊണ്ടുപോകാൻ നിർബ്ബന്ധം പിടിച്ചു നിന്നിരുന്ന നിഷാദനെ കാണാതെ ഇങ്ങനെ ആത്മഗതം ചെയ്തു: ''എന്താണു് ഇപ്പോരം സംഭവിച്ചതു് ?'' കഴിഞ്ഞുപോയ സംഭവങ്ങളോരോന്നും സോമശർമ്മാവിൻെറ സ്മൃതിപഥത്തിൽ തെളിഞ്ഞുവന്നു തുടങ്ങി.

ഇങ്ങനെ ദീർഘകാലത്തെ തപസ്സിന്നുശേഷം വിഷ്ണുഭഗവാൻ പ്രത്യക്ഷപ്പെട്ടെന്നും താനാവശ്യപ്പെട്ട വരം നൽകാതെ അദ്ദേഹമന്തർദ്ധാനം ചെയ്തുവെന്നും തദനന്തരം തനിക്കു് അനുഭവിക്കേണ്ടിവന്ന യാതനകളിന്നവയെന്നും അദ്ദേഹം ബോധവാനായി. തപഃഫലം ഇത്തരം ദുരിതാനുഭവങ്ങളോ എന്നിങ്ങനെ സംശയിച്ചിരിക്കെ, അദ്ദേഹത്തിൻെറ മുൻപിൽ മഹാവിഷ്ണു വീണ്ടും പ്രത്യക്ഷപ്പെട്ടിപ്രകാരം അരുരം ചെയ്തു: ''പശ്ചാത്തപിക്കേണ്ട. നീ എന്നിൽ നിന്നും ആവശ്യപ്പെട്ട മായ കാണിച്ചുതരികയാണു് ഞാൻ ചെയ്തതു്. എന്നാൽ എന്നിലുള്ള ഭക്തി കാരണം ഇവയൊന്നിലും നീ പററിപ്പിടിച്ചില്ല.''

''തയാ സമ്മോഹ്യതേ സർവ്വം ജഗദേതച്ചരാചരം'' (സർവ്വജീവജാലങ്ങളും മായയുടെ കുരുക്കിൽപെട്ടു നട്ടം തിരിയുകയാണു ചെയ്യുന്നതു്.)

പരാത്മനോ ന ജന്മാപി
മരണം ന ച വേദനാ,
ന വൃദ്ധിർന്ന വൈ ഹ്രാസഃ
ന ബാല്യം ന ച യൌവ്വനം,
ന വാ വാദ്ധക്യഭാവോഽസ്തി
നിത്യസ്യ പരമാത്മനഃ.''

'പരമാത്മാവിന്ന് ജനനമരണാദികളോ, സുഖ ദുഃഖാനുഭവമോ, വൃദ്ധിക്ഷയമോ, ബാല്യ-യൌവ്വന-വാദ്ധക്യദശകളോ ഇല്ലല്ലോ. അവ യെല്ലാമുണ്ടെന്നു തോന്നുന്നതെന്തുകൊണ്ടോ അതാണ് മായ. ഇങ്ങനെ സത്യാസത്യഭ്രാന്തിയിൽ സത്യത്തെ കണ്ടറിഞ്ഞ് ആർ വർത്തിക്കുന്നുവോ ആ ആറ മുക്തൻ. അതിനുള്ള കെല്പ് ഈശ്വരകാരുണ്യം ഒന്നുകൊണ്ടേ ലഭിക്കൂ താനും. വിഷ്ണുഭഗവാനിലുള്ള അചഞ്ചലഭക്തി കാരണം സോമശർമ്മാവ് രക്ഷപ്പെട്ടു.

നിത്യജീവിതത്തിൽ ചുററുപാടുകളുമായി പ്രവൃത്തിമാർഗ്ഗത്തിലിരിക്കുന്നേടത്തോളംകാലം കൂടുതൽ നമുക്കിടപഴകേണ്ടിവരും. സംഗം ദുഃഖഹേതുവുമാണ്. അതിനാൽ നിസ്സംഗത പുലർത്തുകവേണ്ടിയിരിക്കുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണ പരമഹംസർ പറയുന്നപോലെ ഭക്തിയാകുന്ന മെഴുക്കു പുരട്ടിയാൽ, ലോകത്തിലെ സംഗമാകുന്ന മുളഞ്ഞു പററാതാവും. ജ്ഞാനം, വൈരാഗ്യം ഇവ ഏവക്കും സാധിച്ചെന്നു വരില്ല. ഭക്തി ആക്കും സാധിക്കുന്നതാണല്ലോ. ഭക്തന്ന് നിസ്സംഗത സ്വാഭാവികമായിത്തീരാനെളുപ്പവുമാകുന്നു.

# അന്നദാനശിവൻ

എം. ഏ. വെങ്കടേശ്വരൻ, മൈലമ്പാടി, വയനാട്

ഈ നമ്മുടെ പുണ്യഭാരതഭൂമിയിൽ എത്രയോ മഹത്തുക്കറ ജനിക്കുകയും ജനോപകാരപ്രദമായ ഉത്കൃഷ്ടസേവനങ്ങറ നിവ്വഹിച്ച് പവിത്രചരിത്രന്മാരായിത്തീരുകയും ചെയ്തിട്ടുണ്ടല്ലൊ. അത്തരം നാമങ്ങറ പലതും പില്ക്കാലങ്ങളിൽ പ്രകീർത്തിക്കപ്പെടുന്നതുപോലെ മററുള്ളവയിൽ പലതും വിസ്മരിക്കപ്പെട്ടും കാണുന്നു. പേരും പെരുമയുമൊന്നും കാംക്ഷിക്കാതെ, തന്നെക്കൊണ്ടാവുമെന്നും, ആവണമെന്നും ദൃഢമായി വിശ്വസിച്ച്, താൻ തന്നെ തിരഞ്ഞെടുത്ത ഒരു ജനസേവനപദ്ധതി, അര നൂററാണ്ടു കാലം സ്തുത്യർഹമായി നിവ്വഹിച്ച് കൃതകൃത്യനായി കാലയവനികയ്ക്കുള്ളിൽ മറഞ്ഞ 'തേപ്പെരുമാറ നല്ലൂർ അന്നദാനശിവൻ' എന്ന കർമ്മയോഗിയെപ്പററി കേരളത്തിൽ ഒട്ടധികംപേരും കേട്ടിരിക്കാനിടയില്ല.

പേരു കേറക്കുമ്പോറ, സാക്ഷാൽ പരമശിവൻ മനുഷ്യകോലത്തിൽ ഭൂമിയിലവതരിച്ച് അന്നദാനം നടത്തിയ, ശിവപുരാണകഥകളിൽപ്പെട്ട വല്ല സംഭവവുമായിരിക്കാം പ്രതിപാദ്യവിഷയമെന്ന് വായനക്കാർ ധരിച്ചേക്കാം. എന്നാൽ, കഴിഞ്ഞ നൂററാണ്ടിൻെറ ഉത്തരാദ്ധത്തിൽ, തമിഴ്നാട്ടിലെ ഒരു കുഗ്രാമത്തിൽ ജനിച്ചു വളന്ന് ഒരു പാചകനായി ജീവിതമാരംഭിക്കുകയും, അന്നദാനത്തിൻെറ മഹത്വത്തിൽ പ്രചോദനമുറക്കൊണ്ട്, തൻെറ പിന്നീടുള്ള ആയുഷ്കാലമത്രയും അതിന്നായി ഉഴിഞ്ഞുവെച്ച് തമിഴനാട്ടിലെ ക്ഷേത്രങ്ങറ പലതിലും ആയിരവും പതിനായിരവുമായി സമ്മേളിച്ചിരുന്ന ഭക്തജനങ്ങറക്ക് അന്നദാനം നടത്തുകയും ചെയ്ത ഒരു അദ്ഭുതമനുഷ്യൻെറ ജീവചരിത്രസംക്ഷേപമാണിവിടെ വിഷയം.

കൃസ്തുവഷം 1857-ൽ തമിഴ്നാട്ടിലെ തഞ്ചാവൂരിൽപ്പെട്ട തേപ്പെരുമാറനല്ലൂർഗ്രാമത്തിൽ ഒരു വൈദികബ്രാഹ്മണകുഡുംബത്തിലായിരുന്നു കഥാപുരുഷൻെറ ജനനം. അച്ഛൻ അശ്വത്ഥനാരായണശാസ്ത്രിയും അമ്മ ലക്ഷ്മി അമ്മാളും ആയിരുന്നു. ശിവൻെറ യഥാത്ഥനാമം രാമസ്വാമി എന്നായിരുന്നു. ശിവൻ, അന്നദാനശിവൻ, ശിവൻ സ്വാമികറ എന്നീ പേരുകളെല്ലാം പിൽക്കാലത്ത് ജനങ്ങറ ഭക്ത്യാദരപുരസ്സരം അദ്ദേഹത്തിന്നു നൽകിയതാണ്. രാമസ്വാമി

ഷ്ണ് അന്നമ്മാറം എന്ന സഹോദരിയും സുബ്രഹ്മ ണ്യൻ എന്ന സഹോദരനും ഉണ്ടായിരുന്നതാ യും കാണുന്നു.

സ്കൂരംവിദ്യാഭ്യാസത്തിൽ വിമുഖനായി രുന്ന രാമസ്വാമിയുടെ ശ്രദ്ധ, നന്നെ ചെറുപ്പ ത്തിൽത്തന്നെ തിരിഞ്ഞതു് ജനോപകാരപ്രദ മായ ചില സേവനങ്ങളിലായിരുന്നു. ആദ്യ മായി അവൻ തിരഞ്ഞെടുത്തതു് തണ്ണീർപ്പ ന്തൽ നടത്തുന്നതിലും, ഗ്രാമീണജനങ്ങരം അവനെ ഏല്പിച്ചിരുന്ന കാര്യങ്ങരം സോത്സാ ഹം നിർവ്വഹിച്ചുകൊടുക്കുന്നതിലുമായിരുന്നു. ഒഴിവുസമയങ്ങളിൽ അടുത്തുണ്ടായിരുന്ന ഒരു ക്ഷേത്രത്തിലെ ദക്ഷിണാമൂർത്തിവിഗ്രഹസന്നി ധിയിൽ അവൻ ധ്യാനനിരതനായിരിക്കുക യാണത്രെ പതിവു്. മകന്റെ ഏതാദൃശമായ പോക്കു് മാതാപിതാക്കളെ ആശങ്കാകുലരാക്കി യെന്നുമാത്രമല്ല, ക്രമേണ അവന്റെ ഭാവിയെ സംബന്ധിച്ച ആശകളെല്ലാം അവർ കൈവെ ടിയുകയും ചെയ്തു. എങ്കിലും വേദാദ്ധ്യയന ത്തിൽ അവൻ തല്പരനാണെന്നു കണ്ട പിതാവു് അവനു് അതിന്നുള്ള ഏർപ്പാടുകരം ചെയ്യുകയും, പ്രസ്തുത പരിശ്രമം ഒട്ടൊക്കെ ഫലവത്താവു കയും ചെയ്തു. ഇരുപതു വയസ്സു പ്രായമായ പ്പോരം, ഏതെങ്കിലും തൊഴിലിലേർപ്പെട്ടു് എന്തെങ്കിലും സമ്പാദിക്കാൻ ശ്രമിക്കണമെന്നു് അവനു തോന്നിത്തുടങ്ങി; അതിന്നായി അന്വേ ഷണങ്ങളും നടത്തി. പ്രത്യേകമായ വല്ല തൊഴിൽപരിചയമോ, യുവസഹജമായ പ്രസ രിപ്പോ, വാക്സാമർത്ഥ്യമോ ഇല്ലാതിരുന്ന ഈ ദരിദ്രയുവാവിന്നു് തൊഴിൽസാദ്ധ്യതകരം വിര ളമായിരുന്നുവെന്നു് പറയേണ്ടതില്ലല്ലൊ. എങ്കി ലും കുറെ ദിവസങ്ങരംക്കുശേഷം തിരുവിടമരുതൂ രിലെ 'ചെട്ടിയാർ സത്ര'ത്തിൽ പ്രതിമാസം ഭക്ഷണചിലവുകരം കഴിച്ചു് മൂന്നുറുപ്പിക ശമ്പള ത്തിൽ ഒരു പാചകന്റെ ജോലി കിട്ടി. അന ന്തരകാലങ്ങളിൽ ആയിരം—പതിനായിരക്കണ ക്കിലാളുകരംക്കു് അന്നദാനം നടത്തുകയെന്ന മഹത്തായ സേവനത്തിന്റെ ഹരിശ്രീ കുറി ച്ചതു് ഇവിടെവെച്ചായിരുന്നുവെന്നുതന്നെ പറയാം.

പാചകനായിട്ടെങ്കിലും മകൻ ഒരു ജോലി യിൽ പ്രവേശിച്ചു് അതു് ഏറെക്കുറെ തൃപ്തികര മായി നിർവ്വഹിച്ചുവരുന്നതു കണ്ടു് അച്ഛനമ്മ മാർ സമാധാനിക്കുകയും അവന്റെ ഇരുപത്തി നാലാം വയസ്സിൽ, ശിവകാമു എന്ന കന്യകയെ വിവാഹം കഴിപ്പിക്കുകയും ചെയ്തു. രാമസ്വാമി യുടെ ഗാർഹികജീവിതത്തെ സംബന്ധിച്ചു് കൂട തൽ വിവരങ്ങളൊന്നും രേഖപ്പെടുത്തിക്കാണാ ത്തതിൽനിന്നു്, അതിലും അദ്ദേഹം ശ്രദ്ധാലു വായിരുന്നില്ലെന്നനുമാനിക്കേണ്ടിയിരിക്കുന്നു. സത്രംജീവിതത്തിലും, രാമസ്വാമി സനിഷ്ഠം പാലിച്ചുവന്ന ദിനചര്യകളിൽ ഒന്നു്, തന്റെ പാചകം, പരിചരണം മുതലായ കൃത്യങ്ങരം പൂർത്തിയാക്കിയശേഷം തനിക്കുള്ള ഭക്ഷണം കയ്യിലെടുത്തു ദക്ഷിണാമൂർത്തിക്ഷേത്രത്തിൽച്ചെ ന്നു് ഭഗവാന്നു് നിവേദിച്ചശേഷംമാത്രം ഭക്ഷ ണം കഴിക്കുക എന്നതായിരുന്നു. ഇതുനിമി ത്തം രാമസ്വാമിക്കു് ''പഴംചോറുശിവൻ'' എന്ന ഒരു പേരുംകൂടിയുണ്ടായി.

സത്രത്തിൽ വന്നുപോകുന്ന അതിഥികരംക്കു ഭക്ഷണം കൊടുക്കുന്നതുകൊണ്ടുമാത്രം അദ്ദേഹം സംതൃപ്തനായില്ല. ക്ഷേത്രോത്സവങ്ങരംക്കു് വരുന്ന അനേകം ഭക്തജനങ്ങരംക്കും സാധു ക്കരംക്കും എങ്ങനെ അന്നദാനം നടത്താം എന്നാ യിരുന്നു അവന്റെ തുടർന്നുള്ള ചിന്താവിഷയം. ഒരു പോംവഴിയും അയാരംക്കുതന്നെ പിടി കിട്ടി. കുടുംബസ്വത്തിൽ തന്റെ ഓഹരി വിററുകിട്ടിയ പണംകൊണ്ടാകുന്നു അദ്ദേഹം, തേപ്പെരുമാരം ക്ഷേത്രത്തിലെ വസന്തോത്സവ ത്തിന്നായി വന്നിരുന്ന അനേകം പേക്കു് അന്ന ദാനം നടത്തി, താൻ സ്വമേധയാ ഏറെറടുത്ത പ്രസ്ഥാനത്തിന്റെ ഉദ്ഘാടനം നിർവ്വഹിച്ചതു്. പിന്നീടദ്ദേഹം നടത്തിയ അന്നദാനങ്ങരം ക്കെല്ലാം സസന്തോഷം സംഭാവനകരം നൽകി പ്പോന്നതു് സന്മനസ്സുള്ള ധനാഢ്യന്മാരും വ്യാപാ രികളും ആയിരുന്നു. ഋജുവും ലളിതവുമായ മാർഗ്ഗ ങ്ങളേ അദ്ദേഹം സ്വീകരിച്ചിരുന്നുള്ളു. പണ മായി സംഭാവനത്തുകകരം ശേഖരിക്കുന്നതും സൂക്ഷിക്കുന്നതും ഒരുവിധത്തിലും ആശാസ്യമ ല്ലെന്നു കണ്ട ശിവൻ, തന്റെ പരിപാടികരംക്കാ വശ്യമായവ സാധനസാമഗ്രികളായിത്തന്നെ സംഭരിക്കുകയായിരുന്നു പതിവു്. അവയെല്ലാം ആവശ്യമായ അളവിലും തൂക്കത്തിലും നിശ്ചി തസ്ഥാനത്തെത്തിക്കുന്നതിൽ, ദാതാക്കരം മാത്ര മല്ല, റെയിൽവെ അധികൃതർ, പോലീസുദ്യോ

ഗസ്ഥന്മാർ, തദ്ദേശസ്വയംഭരണസ്ഥാപനങ്ങളിലെ പ്രധാനികൾ മുതലായവരും പല ഘട്ടങ്ങളിലും പ്രശംസനീയമായി സഹകരിച്ച് പ്രവർത്തിച്ചിരുന്നതായും കാണുന്നു. ഇത്രയും ഭാരിച്ച പരിപാടികൾ തികച്ചും കാര്യക്ഷമമായി നിർവ്വഹിച്ചുവന്നിരുന്ന അദ്ദേഹത്തിന്ന് കൈയിൽ ഒരു കുറിപ്പുപുസ്തകമോ കുറിപ്പാൻ കാര്യദർശിയോ ഒന്നും ആവശ്യമായിരുന്നില്ലത്രെ. സ്ഥിരമായ ചുരുക്കംപേരും അതാതു സ്ഥലത്തു് ആവശ്യാനുസരണം ചേർക്കപ്പെടുന്ന സേവനസന്നദ്ധരായ കുറെ ചെറുപ്പക്കാരുമായിരുന്നു ശിവന്റെ അന്നദാനകൃത്യങ്ങളിലെല്ലാം അദ്ദേഹത്തെ സഹായിച്ചിരുന്ന പാചകരും പരിചാരകരും. ഈ സഹായികൾക്ക്, ഭക്ഷണത്തിന്നുപുറമെ, മിച്ചംവരുന്ന ഭക്ഷ്യവസ്തുക്കൾ വിററു കിട്ടിയിരുന്ന സംഖ്യ വീതിച്ചുണ്ടാവുന്ന ചില്ലറക്കാശുകൾ മാത്രമായിരുന്നു പ്രതിഫലമായി നൽകപ്പെട്ടിരുന്നതു്. ശിവനെ സംബന്ധിച്ചാണെങ്കിൽ, തന്റെ ഭക്ഷണം സ്ഥലത്തുള്ള തന്റെ പരിചയക്കാരിലൊരാളുടെ വകയായി അയാളുടെ ഗൃഹത്തിലുമായിരുന്നു. പരിപാടികൾ പൂർത്തിയായശേഷം, അതിഥികൾ ഭക്ഷണം കഴിച്ച ഇലകളിൽകൂടി അംഗപ്രദക്ഷിണം കഴിച്ച്, കുളിച്ചശേഷം മാത്രമേ അദ്ദേഹം ആഹാരം സ്വീകരിച്ചിരുന്നുള്ളു. ത്യാഗസുരഭിലവും, സേവനോജ്ജ്വലവും, സത്യസന്ധവുമായ ശിവന്റെ ജീവിതത്തിൽ, ഒരിക്കലും ഒരപവാദമോ, അവഹേളനമോ, അനാശാസ്യപ്രതികരണമോ തീണ്ടിയില്ലെന്നതു തന്നെ അദ്ദേഹത്തിന്റെ സത്യസന്ധതയ്ക്കും കാര്യക്ഷമതയ്ക്കും സേവനതല്പരതയ്ക്കും ജനങ്ങൾ നല്കിയിരുന്ന അംഗീകാരമായി കരുതാം. 'ശിവൻസ്വാമികൾ' എന്ന പേരിൽ, തമിഴ്നാട്ടിലെ അനേകം സ്ഥലങ്ങളിലും അദ്ദേഹം സമാരാധ്യനായിക്കഴിഞ്ഞിരുന്നു.

നാല്പതാമത്തെ വയസ്സിൽ ശിവൻസ്വാമികൾക്ക് കാശി സന്ദർശിക്കാനും, അവിടെ ജമീൻദാർമാരുടെയും മാർവാഡികളുടെയും വകയായി ആയിരക്കണക്കിൽ യാത്രികർക്കു ഭോജനം നൽകപ്പെട്ടുവന്നിരുന്ന സത്രങ്ങൾ നേരിട്ടു കാണാനും അവസരം ലഭിച്ചു. അദ്ദേഹം തമിഴ്നാട്ടിൽ നടത്തിവന്ന അന്നദാനപരിപാടി കൂടുതൽ വിപുലമായും ഊർജ്ജസ്വലമായും തുടരണമെന്ന ആവേശത്തോടെയാണദ്ദേഹം കാശിയിൽനിന്നു സ്വദേശത്തേയ്ക്കു തിരിച്ചുവന്നതു്. സ്വന്തം സ്ഥലത്തെ വസന്തോത്സവസമയത്തും, തിരുവിടമരുത്തൂർ, സ്വാമിമല, തിരുപ്പവനം, കുംഭകോണം, മായവരം തുടങ്ങി അനേകം സ്ഥലങ്ങളിലെ ക്ഷേത്രോത്സവസമയങ്ങളിലും, തിരുവാനക്കാവിലെ താടങ്കപ്രതിഷ്ഠ, കുംഭകോണത്തിലെ മാമാങ്കം എന്നീ ആഘോഷാവസരങ്ങളിലും ശിവൻസ്വാമികൾ ലക്ഷക്കണക്കിൽ ജനങ്ങൾക്ക് അന്നദാനം നിർവ്വഹിച്ചുപോന്നു. 1933-ാം വർഷം, തന്റെ 76-ാമത്തെ വയസ്സിൽ, മഹാമംഘാഘോഷത്തോടനുബന്ധിച്ചു നടന്ന അന്നദാനമാണ് ശിവൻസ്വാമികളുടെ പരിശ്രമത്തിലും മേൽനോട്ടത്തിലുമുണ്ടായ അവസാനത്തെ കൈങ്കര്യം. അതിൽ അദ്ദേഹം കാഞ്ചികാമകോടി മഠാധിപതിയുടെ അനുഗ്രഹവും നേടി.

അറുന്നൂറാണ്ടിലെറെക്കാലവും തുടർച്ചയായുണ്ടായ ദേഹാദ്ധ്വാനവും, വാർദ്ധക്യസഹജമായ ക്ഷീണവും, കർമ്മരംഗത്തുനിന്ന് അദ്ദേഹത്തെ അകററി. തുടർന്നുണ്ടായ ആറുവർഷക്കാലത്തെ ജീവിതം വിശ്രമംതന്നെയായിരുന്നു. ഈ കാലങ്ങളിൽ, ജന്മസ്ഥലമായ തേപ്പെരുമാൾനല്ലൂരിലേയ്ക്കു തിരിച്ചുവരണമെന്ന ബന്ധുമിത്രങ്ങളുടെ അപേക്ഷകളെല്ലാം ശിവൻസ്വാമികൾ തിരസ്കരിക്കുകയാണുണ്ടായതു്. പ്രസ്തുതഗ്രാമത്തിൽനിന്നു രണ്ടുനാഴികയകലെയുള്ള തിരുപ്പവനത്തിൽവെച്ച് 1939 മെയ്മാസം 19-ാംനു ശിവൻസ്വാമികൾ ഇഹലോകവാസം വെടിഞ്ഞു. "നിങ്ങൾ ജോലി തുടങ്ങുക. അപ്പോൾ കാണാം, അമോഘമായ ശക്തി നിങ്ങളിലേയ്ക്ക് ഒഴുകിവരുന്നതു്. അത്രയും ശക്തി നിങ്ങൾക്ക് താങ്ങാൻ വയ്യെന്നുപോലും തോന്നിപ്പോകും. അന്യനുവേണ്ടി ചെയ്യുന്ന അതിനിസ്സാരമായ പ്രവൃത്തിപോലും, നിങ്ങളുടെ അന്തഃശക്തിയെ ഉണർത്തുന്നു. പരമാത്മകർമ്മത്തെപ്പററി വിചാരിച്ചാൽ മതി അപ്പോഴേയ്ക്കും നിങ്ങളുടെ ഹൃദയത്തിൽ സിംഹത്തിനൊത്ത ശക്തി വന്നെത്തിക്കഴിയും" എന്ന് സ്വാമി വിവേകാനന്ദൻ ഉദ്ഘോഷിച്ചതു് ശിവൻസ്വാമികൾ, തന്റെ സമുജ്ജ്വലസേവനത്തിൽകൂടി, സുസാദ്ധ്യമാണെന്നു തെളിയിച്ചു.

കുട്ടികളോട് _ 8

# ജയദേവൻ - 1

## പ്രശാന്താനന്ദസ്വാമി

നിങ്ങൾ കേട്ടിട്ടുണ്ടാകും പുരിയിലുള്ള ജഗന്നാഥക്ഷേത്രത്തെക്കുറിച്ച്. ഒറീസ്സയിലാണ് പുരി. ഇൻഡ്യയിലെ വലിയ തീർത്ഥാടനകേന്ദ്രങ്ങളിലൊന്നാണിത്. ഇതിനടുത്തുള്ള ബിന്ദുബിലം എന്ന ഗ്രാമമാണ് ജയദേവൻെറ ജന്മസ്ഥലം. ഭോജദേവനും കമലാദേവിയുമായിരുന്നു മാതാപിതാക്കൾ. സത്സ്വഭാവികളും ഭഗവദ്ഭക്തരുമായിരുന്നു അവർ. അവരുടെ എല്ലാ നല്ല ഗുണങ്ങളുടേയും ആകെത്തുക ആകൃതിപൂണ്ടതായിരുന്നു ജയദേവൻ.

ജഗന്നാഥക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായ ശ്രീകൃഷ്ണഭഗവാനായിരുന്നു ജയദേവൻെറ ഇഷ്ടദേവൻ. യൗവ്വനമായപ്പോൾ അദ്ദേഹത്തിന് ലോകസുഖങ്ങളിലൊന്നും ശ്രദ്ധയില്ലാതായി. വിവാഹം ധനസമ്പാദനം എന്നിവയെക്കുറിച്ച് ചിന്തിക്കുവാനേ അദ്ദേഹത്തിന് കഴിഞ്ഞിരുന്നില്ല. ഭഗവദ്ധ്യാനത്തിലും ജപത്തിലും മുഴുകിയതുകൊണ്ട് ദിവസങ്ങൾ കടന്നുപോയതുതന്നെ അദ്ദേഹം അറിഞ്ഞില്ല.

ഒരുനാൾ പ്രഭാതകൃത്യങ്ങളെല്ലാം കഴിഞ്ഞ് തൻെറ കുടിലിൻെറ മുമ്പിൽ ഇരിക്കുകയായിരുന്നു ജയദേവൻ. ഭഗവദ്ധ്യാനത്തിൽ മുഴുകിരസിക്കുന്ന അദ്ദേഹത്തിൻെറ ഹൃദയത്തിൽനിന്നും കവിയുന്ന ആനന്ദത്തിൻെറ അലമാലകൾ കവിതയായി ഒഴുകിവരുന്നുണ്ട്.

> പ്രളയപയോധിജലേ ധൃതവാനസി വേദം
> വിഹിതവഹിത്രചരിത്രമഖേദം
> കേശവ, ധൃതമീനശരീര! ജയ ജഗദീശ ഹരേ.
> ക്ഷിതിരതിവിപുലതരേ തവ തിഷ്ഠതി പൃഷ്ഠേ
> ധരണിധരണകിണചക്രഗരിഷ്ഠേ
> കേശവ, ധൃതകച്ഛപരൂപ! ജയ ജഗദീശ ഹരേ.

ആശയഗംഭീരവും സംഗീതസാന്ദ്രവുമായ കവിത. കുയിൽനാദത്തെ വെല്ലുന്ന സ്വരവിശേഷം. എല്ലാററിലുമുപരി ഭക്തിഭാവത്തിൻെറ പഞ്ചസാരപ്പാവിൽ മുക്കിയെടുത്ത പദസമൂഹങ്ങളും ഭാവഹാവങ്ങളും! ആ കണ്ണുകളിൽ ആനന്ദത്തിൻെറ കണ്ണീർ നിറയുന്നു; അവ മുത്തുമണികൾപോലെ അടരുന്നു; കവിളിലൂടെ ഒഴുകുന്നു. ശരീരം പുളകമണിയുന്നു. അവിടുത്തെ പക്ഷികളും വൃക്ഷങ്ങളും പൂച്ചെടികളുമെല്ലാം ഈ ഗാനാമൃതമാസ്വദിച്ച് അനങ്ങാതെ നില്ക്കുന്നു. പുളകം കൊള്ളുന്നു.

ഭക്തിലഹരി വിട്ട ജയദേവൻ കണ്ണു തുറന്നു. മുമ്പിലുണ്ട് രണ്ടുപേർ നില്ക്കുന്നു_വൃദ്ധനായ ഒരച്ഛനും യുവതിയായ മകളും. ജയദേവൻെറ ഭക്തിഗാനം കേട്ട് വീർപ്പടക്കിനില്ക്കുകയായിരുന്നു അവർ. അവരുടെ കവിളുകളിലൂടെയും കണ്ണീർ ഒഴുകുന്നുണ്ട്. അവരും മറന്നുകഴിഞ്ഞിരുന്നു പരിസരത്തെക്കുറിച്ച്! അവരെ കണ്ടമാത്രയിൽ ജയദേവൻ അവർക്ക് പായ് വിരിച്ചുകൊടുത്തു, ഇരിക്കുവാൻ. അച്ഛൻ ഇരുന്നു. മകൾ ഗാനലഹരിയുടെ മധുരസ്മരണ അയവിറക്കിയങ്ങനെ അനങ്ങാതെ നിന്നു.

''നിങ്ങൾ എവിടെനിന്നാണെന്നറിഞ്ഞില്ല'' ജയദേവൻ അന്വേഷിച്ചു.

''ഞങ്ങൾ ഈ ഗ്രാമത്തിൽനിന്നുതന്നെ'' ആഗതൻ അറിയിച്ചു.

''ഇന്നു വിശേഷിച്ച് ?''

''വിശേഷിച്ചൊരു കാര്യമുണ്ട്.''

''ഈയുള്ളവനാൽ കഴിയുന്ന ഏതു കാര്യവും ചെയ്തുതരുന്നതിൽ സന്തോഷമേയുള്ളൂ.''

''ജഗന്നാഥസ്വാമിയുടെ പ്രസാദമുണ്ട് എൻെറ പക്കൽ. അത് അങ്ങ് സ്വീകരിക്കണം അത്രയേ വേണ്ടൂ.''

''ഹാ, വളരെ സന്തോഷം. ഇതിൽപ്പരം എന്തുണ്ട്, ഒരു നല്ലവാർത്ത കേൾക്കുവാൻ!'' ജയദേവൻ ജഗന്നാഥസ്വാമിയുടെ പേരു കേട്ടപ്പോൾത്തന്നെ ഭക്തിപരവശനായിത്തീർന്നു.

''ഇതാ ഇവളാണ് ഭഗവത്പ്രസാദം. എൻെറ ഏകമകളുമാണിവൾ.'' മകളെ മുമ്പിലേയ്ക്കു നീക്കിനിർത്തിയിട്ട് അതിഥി പറഞ്ഞു.

''ങ്ഹേ, ഇതോ പ്രസാദം ? അങ്ങ് എന്നെ വഞ്ചിക്കുകയായിരുന്നോ ?''

''അല്ല ജയദേവൻ. അങ്ങ് ക്ഷമയോടെ കൂടി എൻെറ ചരിത്രം കേൾക്കൂ,'' ആഗതൻ പൂർവ്വചരിത്രത്തിലേയ്ക്ക് കടന്നു. ''എൻെറ പേര് ദേവശർമ്മ, ഇവളുടെ പേര് പത്മാവതി. ഇവളുടെ അമ്മയ്ക്കും എനിയ്ക്കും വിവാഹം കഴിഞ്ഞ് വളരെക്കാലമായിട്ടും സന്തതിയൊന്നും ഉണ്ടായില്ല. ദുഃഖിതരായ ഞങ്ങൾ ഒടുവിൽ ജഗന്നാഥസ്വാമിയെത്തന്നെ ശരണംപ്രാപിച്ചു. ജപവും ധ്യാനവും നേർച്ച്യും കാഴ്ചയുമായി കഴിഞ്ഞുകൂടി. ഞങ്ങൾക്ക് കുട്ടികളുണ്ടായാൽ ആദ്യത്തെ കുട്ടിയെ ജഗന്നാഥസ്വാമിയ്ക്ക് സമർപ്പിച്ചു കൊള്ളാമെന്ന് ഇവളുടെ അമ്മ നേർന്നു. ഭഗവാൻ പ്രസാദിച്ചു. മക്കൾ ഉണ്ടായി. അതിൽ ആദ്യത്തെ സന്തതിയാണിവൾ — ഒരേ ഒരു പുത്രി. ഇപ്പോൾ ഇവൾക്ക് വയസ്സ് പതിനാറ് കഴിഞ്ഞിരിക്കുന്നു, പ്രായപൂർത്തി വന്ന പെണ്ണിനെ വീട്ടിൽ അധികം നിർത്തുന്നതു ശരിയല്ലല്ലോ. അതുകൊണ്ട് ഞങ്ങളുടെ പ്രതിജ്ഞ അനുസരിച്ച് കഴിഞ്ഞ ദിവസം ക്ഷേത്രത്തിൽ പോയി ഇവളെ ജഗന്നാഥസ്വാമിയുടെ തൃക്കൈകളിൽ ഏല്പിച്ചു. ഞാനും ഇവളുടെ അമ്മയും വീട്ടിലേയ്ക്ക് തിരിച്ചുപോന്നു. കഴിഞ്ഞ രാത്രിയിൽ അമ്പലത്തിലെ പൂജാരിമാർക്കും എനിയ്ക്കും ഭഗവാൻെറ അരുളപ്പാടുണ്ടായി: 'ഞാൻ പത്മാവതിയെ സ്വീകരിച്ചിരിക്കുന്നു. ഈ ഗ്രാമത്തിൽ ത്തന്നെ എൻെറ ഒരു ഉത്തമഭക്തൻ ഉണ്ട്. പേര് ജയദേവൻ. ഇവളെ അവന് വിവാഹം ചെയ്തു കൊടുക്കണം. ഇവർമുഖേന ലോകത്തിനു നന്മ വരും.' ഇതായിരുന്നു ഭഗവാൻെറ തിരുവായ്മൊഴി. നേരം വെളുത്തപ്പോൾത്തന്നെ പൂജാരിമാർ ഇവളെ ഞങ്ങളുടെ വീട്ടിൽ കൊണ്ടുവന്നു; അവരുടെ സ്വപ്നവൃത്താന്തം പറഞ്ഞു; ഞാൻ എൻെറ സ്വപ്നത്തെക്കുറിച്ച് അവരോടും. പിന്നെ നേരം കളയാതെ ഞാൻ ഇവളെയുംകൂട്ടി ഇങ്ങോട്ടു പോന്നു. ഇവിടെ വന്നപ്പോൾ അങ്ങ് ഭക്തി ലഹരിയിൽ ഉന്മത്തനായി നില്ക്കുന്നതാണ് ഞങ്ങൾ കണ്ടതു്. അങ്ങ് ഇവളെ ഭാര്യയായി സ്വീകരിച്ചാലും.''

''മഹാത്മൻ, അങ്ങ മററ് ഏതു കാര്യം വേണമെങ്കിലും പറഞ്ഞുകൊള്ളു. വിവാഹക്കാര്യംമാത്രം പറഞ്ഞേക്കരുത്, ഞാൻ എൻെറ മനസ്സും ശരീരവും മുഴുവൻ ശ്രീകൃഷ്ണഭഗവാന് കാഴ്ചവെച്ചു കഴിഞ്ഞതാണ്. ഇനിയതു് ഒരു പെണ്ണിൻെറ മുമ്പിൽ സമർപ്പിക്കുവാൻ സാദ്ധ്യമല്ല.'' ജയദേവൻ കട്ടായം പറഞ്ഞു.

''ജയദേവൻ, അങ്ങ് എൻെറ മകളെന്ന നിലയ്ക്ക് ഇവളെ സ്വീകരിക്കേണ്ട. ഭഗവാൻെറ ആജ്ഞയനുസരിച്ച്, ഭഗവാൻെറ പ്രസാദമെന്ന നിലയ്ക്ക് അങ്ങ് സ്വീകരിക്കണം.'' ദേവശർമ്മ സമർത്ഥിച്ചു.

''ഇല്ല. സാദ്ധ്യമല്ല. എനിക്ക് ഭഗവാൻെറ ആജ്ഞയൊന്നും കിട്ടിയിട്ടില്ല. നേരം വെളുത്തപ്പോൾത്തന്നെ നിങ്ങൾ കള്ളക്കഥകൾ ചമച്ചെടുക്കുകയാണോ ? ഈ ജന്മം മുഴുവൻ അവിവാഹിതനായിരുന്ന് ഭഗവാൻെറ തിരുനാമങ്ങൾ പാടിക്കഴിയണമെന്നാണ് എൻെറ ആഗ്രഹം. അത്തരമൊരു ജീവിതത്തിന് എപ്പോഴും അപകടമാണ് പെണ്ണുങ്ങളുമായുള്ള കൂട്ടുകെട്ട്. നിങ്ങളെപ്പോലെ സാത്വികനായ ഒരു മനുഷ്യൻ സ്വന്തം മകളെ, പൊളിപറഞ്ഞ്, മററുള്ളവരുടെ തലയിൽ കെട്ടിവെയ്ക്കുന്നതു് കഷ്ടംതന്നെ.''

തർക്കം കേട്ടുനിന്ന പത്മാവതിയുടെ കണ്ണുകളിൽനിന്നും ചുടുകണ്ണീർ അടന്നടന്നു വീഴുകയാണ്. നനഞ്ഞുകുതിർന്ന ആ കണ്ണുകൾ അച്ഛൻേറയും ജയദേവൻേറയും കണ്ണുകളിൽ മാറിമാറി പ്പതിഞ്ഞു. രണ്ടുപേരുടേയും മാനസികവൈഷമ്യങ്ങൾ മനസ്സിലാക്കാൻ കഴിവുള്ളതാണ് അവളുടെ ഹൃദയം. തൻെറ സ്വന്തം ദുഃഖം ഓർത്തു കരഞ്ഞതല്ലവൾ.

ജയദേവൻെറ രൂക്ഷമായ വാക്കുകൾ കേട്ടിട്ടും ദേവശർമ്മ കുലുങ്ങിയില്ല. ജയദേവൻ തന്നെ വഞ്ചകനെന്നുവരെ പറഞ്ഞു. എന്നാൽ അതു തന്നെയാണ് ജയദേവൻെറ യോഗ്യതയുടെ ലക്ഷണം. ഭക്തനായാൽ അങ്ങനെ വേണം. ഇങ്ങനെ പരമയോഗ്യനായ ഒരുവൻ പത്മാവതിയുടെ ഭർത്താവാകുന്നതു് അവളുടെ ഭാഗ്യാതിരേകം തന്നെ. ഇക്കാര്യത്തിൽ ലജ്ജവിട്ടു തനിക്ക് കാര്യങ്ങൾ പറയാം. കാരണം ഇതു ഭഗവാൻെറ ആഗ്രഹമാണ്, ആജ്ഞയാണ്. ഇതിൽ താനൊരു ഉപകരണം മാത്രം. ''ജയദേവൻ,'' ദേവശർമ്മ പറയുകയാണ്, ''അങ്ങ് സ്വീകരിച്ചാലും ഇല്ലെങ്കിലും ഇവളെ തിരിച്ചുകൊണ്ടുപോകാൻ എനിക്കവകാശമില്ല. ഭഗവാൻെറ ആജ്ഞയനുസരിച്ച് ഞാൻ ഇവളെ കൊണ്ടുവന്നു, എല്ലാ സദ്ഗുണങ്ങളുടേയും വിളനിലമായ ഇവളെ

എനിക്കു് ആരുടേയും തലയിൽ അടിച്ചേല്പി ക്കേണ്ടതില്ല. എന്നാൽ നിങ്ങളുടെ ദാമ്പത്യ ജീവിതത്തിലൂടെ ലോകത്തിനു് എന്തോ വലിയ നന്മവരാനുണ്ടാകം. ഭഗവദ്ഭക്തനു് ഭക്തയായ ഭാര്യ എപ്പോഴും ഒരനുഗ്രഹമായിരിക്കം. രണ്ടുപേരു ടേയും ഭഗവദ്ദർശനത്തിനു് അതു് സഹായിക്കം. ഭഗവാൻെറ അരുളപ്പാടു് സത്യമാണോ എന്നു് അങ്ങു്പൂജാരിമാരോടു് ചോദിച്ചാൽ അറി യാം.'' ജയദേവൻ മറുപടി ഒന്നും പറഞ്ഞില്ല. ദേവശമ്മ മകളോടു പറഞ്ഞു: ''മകളെ, ഞാൻ പോകുന്നു. നീ പരിഭ്രമിക്കേണ്ട എന്നു് ഞാനെ ന്തിനു് പറയണം? ഭഗവാനിൽ അടിയുറച്ച തല്ലെ, നിൻെറ മനസ്സു്. ഈശ്വരനെ ഉള്ളിൻെറ ഉള്ളിൽ കുടിയിരിത്തിയിരിക്കുന്ന നിനക്കു് എന്തുള്ള ഭയപ്പെടാൻ? നീ ഇവിടെ താമസിക്കൂ. ജയദേവൻ നിൻെറ ഭത്താവാണു്. അദ്ദേഹത്തെ ഭക്തിപൂവ്വം ശുശ്രൂഷിക്കൂ. മകളെ ഞാൻ പോയി വരട്ടെ.''

പോകുവാൻ ഒരുങ്ങിനിന്ന അച്ഛൻെറ പാദ ങ്ങളിൽ പ്രണാമം അപ്പിച്ചു, മകം. അവം കരഞ്ഞില്ല. വെപ്രാളപ്പെട്ടില്ല. അതിപരിശുദ്ധ മായ ഒരു ജീവിതം നയിക്കുന്ന വ്യക്തിയിലുണ്ടാ കുന്ന പ്രശാന്തിയും ഗാംഭീര്യവും ആ മുഖത്തു കളി യാടി. അച്ഛൻെറ ഓരോ പ്രവൃത്തിയും ഭഗവാ ൻെറ ഹിതത്തിനൊത്തതാണു്, ഭഗവാനിൽ സമപ്പിച്ചുകൊണ്ടുള്ളതാണു്. അദ്ദേഹത്തെ അനു സരിച്ചാൽ തനിക്കു് നന്മയേ വരൂ. ഈ ചിന്ത യായിരുന്നു അവളുടെ പ്രസന്നതയ്ക്കു കാരണം. എന്തൊരു പിതൃഭക്തി! അവളുടെ സ്ഥാനത്തു നാമായിരുന്നെങ്കിലോ? അപ്പോം കാണാം കളി! കരഞ്ഞു കരഞ്ഞു് കണ്ണീർകൊണ്ടൊരു കുളം സൃഷ്ടിക്കും. അതുകൊണ്ടും അച്ഛനു് കുലുക്ക മൊന്നുമില്ലെന്നു കണ്ടാൽ 'അതി അത്യന്താധുനി കസാഹിത്യ'ത്തിലെ പദങ്ങളംകൊണ്ടു് അച്ഛ ൻെറ ആപാദമസ്തകം അഭിഷേകം ചെയ്യും; ഇല്ലേ? പത്മാവതിയെപ്പോലെ മനോബലവും ധൈര്യവും കിട്ടണമെങ്കിൽ ഭഗവാനെത്തന്നെ ശരണംപ്രാപിക്കയേ ഗതിയുള്ളു. യുവതിയും സുശീലയും അരോഗദൃഢഗാത്രയുമായ സ്വന്തം ഓമനപ്പുത്രിയെ അന്യപുരുഷൻെറ അടുക്കൽ വിട്ടിട്ടുപോകുന്ന അച്ഛൻെറ മനോബലവും എത്ര മഹത്തു്. ജഗദാധാരമൂത്തിയിൽ സമ്പൂണ്ണസമ പ്പണം ചെയ്ത ഒരു വ്യക്തിക്കല്ലാതെ ഒരിക്കലും അതു സാദ്ധ്യമല്ല. 'ഈശ്വരസാക്ഷാത്കാരത്തിനു വേണ്ടി അനവരതം ശ്രമിക്കുന്ന സ്ത്രീ പുരുഷ നേയും, പുരുഷൻ സ്ത്രീയേയും കടുവയെപ്പോലെ വെറുത്തു്അകലെ മാററണം' എന്ന ശ്രീരാമകൃഷ്ണ വചനമാണു് ജയദേവൻെറ നിലപാടു കാണു മ്പോം ഓമ്മവരിക. മൂന്നു വൻശക്തികളുടെ സമ്മേളനം! ഇവരാണു് ധീരാത്മാക്കം, അനുക രണീയർ!

അതു ശരി. കഥ പറഞ്ഞു പറഞ്ഞു് കഥാ പാത്രനിരൂപണത്തിലെത്തി. കഥയിൽനി ന്നല്പം അകന്നുപോയി നമ്മം. സ്വാമിമാർ കഥ പറയാൻ തുടങ്ങിയാൽ ഇതാണൊരു ശല്യം, അല്ലേ? ഇല്ല, ഇനി നിരൂപണം കൂടാതെ കഥ പറയാം.

നിമിഷങ്ങം പറന്നകന്നു. വന്ന കാലിൽ നിൽക്കയാണു് പത്മാവതി. ഭഗവാൻെറ ഹിതം അറിയാൻവേണ്ടി ഭഗവദ്ധ്യാന ത്തിൽ മുഴുകി ഇരിക്കുകയാണു് ജയദേവൻ. നിമിഷങ്ങം നീങ്ങി നീങ്ങിപ്പോയി. രണ്ടു പേരും ആഹാരമൊന്നും കഴിച്ചിട്ടില്ല. വെയി ലിനു ചൂടു കുറഞ്ഞു. സൂര്യൻ പടിഞ്ഞാറു ചാഞ്ഞു. കാലികം കൂടുകളിലേയ്ക്കു് മടങ്ങിത്തുടങ്ങി, പക്ഷികം ചേക്കേറി. സന്ധ്യാപൂജയ്ക്കുള്ള ശംഖനാദങ്ങം അമ്പലങ്ങളിൽനിന്നു് അന്തരീ ക്ഷത്തിൽ ലയിക്കുന്നു. ജയദേവൻെറ വായിൽ നിന്നടരുന്ന വാക്കുകം പെറുക്കിയെടുക്കാൻ ചെവി വട്ടംപിടിച്ചു നില്ക്കുകയാണു് പത്മാ വതി. ജയദേവൻ പതുക്കെപ്പതുക്കെ ചിന്തയിൽ നിന്നുണന്നു. കണ്ണുതുറന്നു. പത്മാവതിയെ സൂക്ഷിച്ചുനോക്കി. ഒരു സ്ത്രീയുടെപോലും ആകൃതി അദ്ദേഹത്തെ ആകഷിക്കുവാൻ പയ്യാപ്ത മല്ല. പക്ഷേ പത്മാവതിയുടെ പ്രകൃതി അദ്ദേ ഹത്തെ ആകൃഷ്ടനാക്കി. ഭക്തിഭാവംകൊണ്ടു് പാതിയടഞ്ഞ നീണ്ട കണ്ണുകം. പ്രശാന്തശീതള മായ മുഖം. ആഡംബരത്തിൻെറ കണികയി ല്ലാത്ത വേഷം. വിനയത്തിൻെറ മൂത്തീഭാവം. പ്രകൃതിക്കൊത്ത ആകാരവിശേഷം. എങ്കിലും ഇവളൊരു പെണ്ണല്ലേ! ഇവളെ ഇവിടെ പാപ്പി ച്ചുകൂട:

''കുട്ടീ, എന്താണുദ്ദേശം? ഇന്നു പോകു ന്നില്ലേ?'' ജയദേവൻ അന്വേഷിച്ചു.

''ഇല്ല.'' പത്മാവതിയുടെ ഉത്തരം.

''എങ്കിൽ എവിടെ പാക്കും നീ?''

''ഇവിടെ. അങ്ങ് എൻെറ ഭർത്താവാകണ മെന്നുള്ളതു് ഭഗവാൻെറ നിശ്ചയമാണ്. ഭഗവാൻ അച്ഛന് ദർശനം കൊടുത്ത നിമിഷംമുതൽ നാം ഭാര്യാഭർത്താക്കന്മാരായിക്കഴിഞ്ഞു. പതിവ്രതയ്ക്കു് ഭർത്താവിൽനിന്നകന്നൊരു ജീവിതം ഇല്ല. ഇനി ഞാൻ അങ്ങയുടേതാണ്. അങ്ങേയ്ക്കു് എന്നെ എന്തു വേണമെങ്കിലും ചെയ്യാം. അങ്ങയുടെ കൈകൊണ്ടു് മരിക്കുന്നതിലും എനിക്ക് സന്തോഷമേ ഉള്ളു. അങ്ങയുടെ ജീവിതലക്ഷ്യം ഭഗവദ്ദർശനമാണ്. എൻേറയും ലക്ഷ്യം അതുതന്നെ. നമ്മുടെ ഒന്നുചേർന്നുള്ള ജീവിതംകൊണ്ടു് ഭഗവദ്ദർശനത്തിന് കാത്തിരിക്കുന്ന കാലയളവു കുറയുകയേ ഉള്ളു. ദയവുചെയ്തു് അവിടത്തെ പാദശുശ്രൂഷ ചെയ്യുവാൻ എന്നെ അനുഗ്രഹിച്ചാലും.'' അച്ഛൻ വിട്ടുപോയപ്പോൾ കരയാതിരുന്ന പത്മാവതി ഇപ്പോൾ പൊട്ടിക്കരഞ്ഞു. അവളുടെ കൈകൾ താണുചെന്നു് ജയദേവൻെറ പാദങ്ങളിൽ സ്പർശിച്ചു. ജയദേവൻ അവളെ തടഞ്ഞില്ല. അദ്ദേഹം മനസ്സിൽ ഒന്നുറച്ചുകഴിഞ്ഞിരിക്കുന്നു.

''ശരി നിന്നെ ഞാൻ കൈവിടുന്നില്ല. നിന്നെ ഉപേക്ഷിക്കുന്നതു് ഒരു പാപമായിരിക്കും. ഭഗവാൻെറ ഇച്ഛ നടക്കട്ടെ.'' വിവാഹത്തിനു ജയദേവൻ സമ്മതം മൂളി. അന്നുതന്നെ അവർ ദേവശർമ്മയുടെ വീട്ടിലേയ്ക്കു പോയി. അവിടെ വെച്ചു് വിധിപ്രകാരം അവരുടെ വിവാഹം നടക്കുകയും ചെയ്തു.

''വള്ളം വെള്ളത്തിൽ കിടക്കാം. പക്ഷേ വള്ളത്തിൽ വെള്ളം കടക്കാൻ പാടില്ല.'' എന്നു് ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ടു്. പറഞ്ഞതിൻെറ അർത്ഥം മനസ്സിലായോ, നിങ്ങൾക്കു് ? സന്ന്യാസവ്രതം സ്വീകരിക്കാത്ത ഈശ്വരഭക്തൻ ലോകജീവിതമാകുന്ന വെള്ളത്തിൽ കിടന്നുകൊള്ളട്ടെ. എന്നാൽ സാധാരണലോകജീവിതത്തിൽ കാണുന്ന വക്രത, വഞ്ചന, അസൂയ, സ്വജനപക്ഷപാതം, നിരീശ്വരത്വം ഇവയാകുന്ന വെള്ളം ഭക്തൻെറ ഉള്ളിൽ കടക്കാൻ പാടില്ല. കടന്നാൽ ആകെ മുങ്ങും. അതോടെ കഴിയും ജീവിതം. ഇതാണ് ഈ ഉപദേശത്തിൻെറ അർത്ഥം. ഈ ഉപദേശത്തിനു് ഒരു ഉദാഹരണം എടുക്കുകയാണെങ്കിൽ അതു് പത്മാവതീജയദേവന്മാരുടെ കഥയാണ്. അവരെക്കുറിച്ചു് രസകരമായ പല കഥകളുമുണ്ടു്. അവ അടുത്ത ദിവ[illegible]യാം.

---

# വാർത്തകൾ

## ആദ്ധ്യാത്മികഅന്തരേ്യാഗം തൃശ്ശൂർ

പുറനാട്ടുകര ആശ്രമത്തിൽവെച്ചു നടത്തിവരാറുള്ള ഏകദിനാന്തര്യോഗം ഈ മാസം 9_ാംനു പതിവുപോലെ നടത്തുന്നതാകുന്നു.

## അറിയിപ്പ്

പ്രബുദ്ധകേരളത്തിൽ പ്രസിദ്ധീകരിച്ചുവന്നിരുന്ന ഗീതാമാർഗ്ഗപ്രവേശിക ഈ ലക്കത്തോടെ അവസാനിച്ചിരിക്കുന്നു. അതു പുസ്തകമാക്കണമെന്നു് ചിലർ ആവശ്യപ്പെടുന്നുണ്ടു്. കുറഞ്ഞതു് അഞ്ഞൂറു പേരെങ്കിലും ആവശ്യക്കാരായി മുൻകൂർ പണമടയ്ക്കാൻ തയ്യാറായാൽ ഗീതാമാർഗ്ഗപ്രവേശിക പുസ്തകമാക്കാൻ സാധിക്കും. ആവശ്യക്കാർ വിവരം മാനേജരെ കാർഡുമൂഖേന ഈ ഇരുപതാം തീയതിക്കുമുമ്പു് അറിയിക്കുക.

എന്നു്, മാനേജർ.



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 59 | 1974 ജൂലായ് | ലക്കം 7 |
|---|---|---|

## അമൃതവാണി

ഏതൊരാത്മവസ്തുവിൻെറ മഹത്ത്വത്തെ ശാസ്ത്രങ്ങൾ വാഴ്ത്തുന്നുവോ, ആ ആത്മ ജ്ഞാനം ആരുടെ കാരുണ്യംകൊണ്ടു ലബ്ധമാകുന്നുവോ അവരാണു ജംഗമതീർത്ഥങ്ങൾ — അവതാരപുരുഷന്മാർ. അവർ ജന്മനാ ബ്രഹ്മജ്ഞരാകുന്നു. ബ്രഹ്മവും ബ്രഹ്മജ്ഞനും തമ്മിൽ തെല്ലും അന്തരമില്ല — ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി. (മുണ്ഡ: ഉ: 3. 29) ആത്മാവിനെ അറിയാൻ ഒക്കുകയില്ല; കാരണം ഈ ആത്മാവുതന്നെയാണ് വിജ്ഞാതാവും മനനകർത്താവും ആയിരിക്കുന്നതു്. അതുകൊണ്ടു് മനുഷ്യൻെറ ആപേക്ഷികജ്ഞാനം അവതാരപുരുഷന്മാർവരെ, അതായതു് ആത്മസംസ്ഥന്മാർവരെ, മാത്രമേ എത്തുന്നുള്ളു. മാനവബുദ്ധിക്കു് ഈശ്വരനെപ്പററി ഗ്രഹിക്കാവുന്ന അത്യുച്ചാദർശം ഇതുവരെയാണ്. ഇതിനപ്പുറം ആപേക്ഷികജ്ഞാനം നിലനില്ക്കില്ല. ഇത്തരം ബ്രഹ്മജ്ഞാനികൾ ചുരുക്കമായേ പിറക്കാറുള്ളു. അവരെ ചുരുക്കംപേർക്കുമാത്രമേ മനസ്സിലാക്കാനും കഴിയൂ. അവരാണ് ശാസ്ത്രവാണികളുടെ പ്രമാണം — സംസാരസാഗരത്തിലെ ദീപസ്തംഭങ്ങൾ. ഈ അവതാരപുരുഷന്മാരുടെ സമ്പർക്കവും കൃപാകടാക്ഷവുംകൊണ്ടു ഞൊടിയിടയിൽ ഉള്ളിലെ ഇരുളെല്ലാം പറപറക്കും. തത്ക്ഷണം ബ്രഹ്മജ്ഞാനത്തിൻെറ സ്ഫുരണമുണ്ടാകും. എങ്ങനെ ഏതു വിധത്തിലാണിതു സംഭവിക്കുന്നതെന്നു നിർണ്ണയിക്കാൻ നിർവ്വാഹമില്ല. പക്ഷെ അതു സംഭവിക്കുന്നു. സംഭവിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്. ശ്രീകൃഷ്ണൻ ആത്മസംസ്ഥനായിട്ടാണു ഗീത ഉപദേശിച്ചതു്. ഗീതയിൽ എവിടെയെല്ലാം 'അഹം'ശബ്ദത്തിൻെറ ഉല്ലേഖമുണ്ടോ അതെല്ലാം ആത്മവാചിയാണെന്ന് അറിഞ്ഞുകൊള്ളണം. 'മാമേകം ശരണം വ്രജ', എന്നുവെച്ചാൽ ആത്മസംസ്ഥനാകുക എന്നർത്ഥം. ഈ ആത്മജ്ഞാനമാണ് ഗീതയുടെ അന്തിമലക്ഷ്യം. ... ഈ ആത്മജ്ഞാനമില്ലാത്തവർ ആത്മഘാതികൾ ആകുന്നു. ... ശ്രേയസ്സിനെ സ്വീകരിക്കുക; പ്രേയസ്സിനെ പരിത്യജിക്കുക.

(വി. സാ. സ. 6. 190)

# തതോ ജയമുദീരയേത്

നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം ചൈവ
തതോ ജയമുദീരയേത്.

നാരായണനെയും നരോത്തമനായ നരനെയും സരസ്വതീദേവിയെയും നമസ്കരിച്ചിട്ട് ജയത്തെ ഓതേണ്ടതാകുന്നു എന്നു വാച്യാർത്ഥം.

ശ്രീവേദവ്യാസമഹർഷി സർവ്വലോകത്തിനും ജയത്തെ ആശംസിച്ചുകൊണ്ട് അവതരിപ്പിച്ച പഞ്ചമവേദമായ മഹാഭാരതത്തിന്റെ ആരംഭത്തിൽ കാണുന്ന മംഗളാചരണമാണ് മേലുദ്ധരിച്ച ശ്ലോകം. പ്രസ്തുതശ്ലോകം ഗ്രന്ഥാരംഭത്തിൽ മാത്രമല്ല തുടർന്നുവരുന്ന 2109 അദ്ധ്യായങ്ങളുടെയും ആരംഭത്തിലും കാണാം. ശ്രവണമാത്രേണ സ്പഷ്ടാർത്ഥവ്യഞ്ജകമായ ഒരു ഹൃദ്യപദ്യമായിട്ടാണല്ലോ നമുക്കിതു കേൾക്കുമ്പോൾ തോന്നുക. എന്നാൽ വാസ്തവം അങ്ങനെയല്ല. യഥാശ്രുതാർത്ഥത്തിൽ കവിഞ്ഞ് വിചാരരമണീയങ്ങളായ പല ഗൂഢാർത്ഥങ്ങളും ഇതിൽ ഒളിഞ്ഞിരിപ്പുണ്ടെന്നാണു വ്യാഖ്യാതാക്കളുടെ മതം. വ്യാസമുനിയുടെ മഹാപ്രതിഭാവിലാസത്തെ അനുസ്മരിപ്പിക്കുന്ന സന്ദർഭമാണല്ലോ ഇത്– വ്യാസപൂർണ്ണിമ, ഗുരുപൂർണ്ണിമ. (ഇക്കൊല്ലം ജൂലൈ 4–ാംനു-യാണ് ഈ സുദിനം.) ഈ പുണ്യാവസരത്തിൽ ആ മഹാമുനി നമുക്കാശംസിക്കുന്ന ജയമംഗളത്തിന്റെ സ്വാരസ്യം അല്പമൊന്നാസ്വദിക്കാം.

ഈ ശ്ലോകം, പ്രകൃതത്തിലെ മംഗളാചരണമായിരിക്കുന്നതുകൊണ്ട് ശാസ്ത്രാദ്ധ്യയനത്തിന്റെ ആരംഭത്തിൽ ശിഷ്ടാചാരമനുസരിച്ചു ചെയ്യേണ്ട ന്യാസവിധിയാണെന്നു പറയപ്പെടുന്നു. ആഷപ്രണീതമായ ഏതൊരു ശാസ്ത്രത്തിന്റെയും ഉപാസനാരംഭത്തിൽ അതിന്റെ ഋഷി, ഛന്ദസ്, ദേവതാ എന്നിവയെ യഥാക്രമം ശിരസ്സ്, മുഖം, ഹൃദയം എന്നീ സ്ഥാനങ്ങളിൽ ന്യസിക്കണമെന്നാണ് ആഗമവിധി. അതനുസരിച്ചു മഹാഭാരതം അധ്യയനം ചെയ്യാൻതുടങ്ങുമ്പോൾ വൈഷ്ണവസമ്പ്രദായക്കാർ നിയമേന അനുഷ്ഠിക്കാറുള്ളത് ഇങ്ങനെയാണ്. അസ്യ ശ്രീമഹാഭാരതശാസ്ത്രസ്യ വേദവ്യാസോ ഭഗവാൻ ഋഷിഃ എന്നു ശിരസ്സിലും, അനുഷ്ടുപ് ഛന്ദഃ എന്നു മുഖത്തിലും, ശ്രീകൃഷ്ണഃ (മഹാവിഷ്ണുഃ) പരമാത്മാ ശ്രീമന്നാരായണോ ദേവതാ എന്നു ഹൃദയത്തിലും ന്യസിക്കുന്നു. ഈ ന്യാസവാക്യങ്ങൾ പ്രസ്തുതശ്ലോകത്തിൽനിന്നു സിദ്ധിക്കുന്നതെങ്ങനെയെന്നാണ് നമുക്കിവിടെ വിചാരം ചെയ്യേണ്ടതു്.

### നാരായണൻ

നാരായണശബ്ദം ദേവതാവാചകമാണ്. 'ദേവതാ' എന്നുവെച്ചാൽ, ദേവന്റെ, ചിന്മയനായ ഈശ്വരന്റെ ഭാവം, ചൈതന്യം. ഇച്ഛാജ്ഞാനക്രിയാശക്തിമത്തായ സച്ചിദാനന്ദവസ്തുവത്രേ ചൈതന്യം. വേദാന്തപരിഭാഷയിൽ, ഇച്ഛാജ്ഞാനക്രിയാശക്തിയായ ബുദ്ധിതത്ത്വം സച്ചിദാനന്ദാത്മപ്രകാശമുൾക്കൊണ്ട് സത്യം –ശിവം–സുന്ദരമായി ഭാസിക്കുന്ന യാതൊരു ഭാവമുണ്ടോ, അതാണ് ദേവതാഭാവം, അഥവാ ചൈതന്യം. അതു് ഐശ്വരമത്രേ. പരമൈശ്വരമായ ദേവതാസ്വരൂപമാണ് നാരായണശബ്ദവാച്യം:

യച്ച കിംചിത് ജഗത്സർവ്വം ദൃശ്യതേ ശ്രൂയതേഽപി വാ
അന്തർബ്ബഹിശ്ച തത്സർവം വ്യാപ്യ നാരായണഃ സ്ഥിതഃ.

എന്നിങ്ങനെ മഹാനാരായണോപനിഷത്തിൽ സ്മരിക്കപ്പെടുന്ന നാരായണസ്വരൂപത്തെ മനുസ്മൃതി വ്യാഖ്യാനിക്കുന്നു:

ആപോ നാരാ ഇതി പ്രോക്താ
ആപോ വൈ നരസൂനവഃ
അയനം തസ്യ താഃ പൂർവ്വം
തേന നാരായണഃ സ്മൃതഃ. (1. 10.)

ദേഹാദ്യുപാധിമത്തായ ചൈതന്യത്തെയാണ് നരനെന്നും ജീവാത്മാവെന്നും പുരുഷനെന്നും പറയുന്നതു്. നരസമൂഹമത്രേ നാരം, ജീവസഞ്ചയം; അതു് ആർക്ക് അയനമായിരിക്കുന്നുവോ, ആ പരമാത്മാവാകുന്നു, നാരായണൻ.

നരൻെറ ജീവത്വോപാധി അവിദ്യാജന്യവും അനിത്യവുമാകുന്നു. ശുദ്ധമായ വിദ്യയാൽ ആ ഉപാധി എപ്പോൾ വിലയിക്കുന്നുവോ, അപ്പോൾ പിന്നെ, നരനില്ല; നിത്യനും നിരുപാധികനുമായ നാരായണൻ മാത്രമേയുള്ളു. ഭഗവദ്ഗീതയിൽ ക്ഷരാക്ഷരങ്ങൾക്കതീതനായ പുരുഷോത്തമനായും ശൈവാഗമങ്ങളിൽ സദാശിവമഹേശ്വരാദിസംജ്ഞകളോടു യുക്തനായും വർണ്ണിക്കപ്പെടുന്നതു് മഹാഭാരതത്തിലെ ഈ നാരായണൻ തന്നെയാണ്.

ശബ്ദശാസ്ത്രരീത്യാ പറയുമ്പോൾ, അർത്ഥബോധകമായ എല്ലാ വാക്കുകളുടെയും പരമമായ അർത്ഥമാണ് നാരായണദേവതാസ്വരൂപം. നാരായണനാകുന്ന ദേവതാസ്വരൂപത്തെ അർത്ഥമായും, ആ അർത്ഥത്തെ ബോധിപ്പിക്കുന്ന വാക്കിനെ തദഭിന്നമായ ഈശ്വരശക്തിയായും നാം കാണണമെന്നാണ് അഭിജ്ഞമതം. ആ വാണിയാകട്ടെ, പ്രകൃതത്തിൽ, മഹാഭാരതശാസ്ത്രവാണിയുമാകുന്നു. അതായതു്, സർവ്വേശ്വരനായ നാരായണനാണ് മഹാഭാരതപ്രതിപാദ്യമായ പരമാർത്ഥം. ആ അർത്ഥമാണ് മഹാഭാരതശ്രവണംകൊണ്ടു നമ്മുടെ ഹൃദയത്തിൽ പതിയേണ്ട ദേവതാസ്വരൂപം. ഇതെങ്ങനെ സാധിക്കുന്നു ?

നരലോകത്തിലെ നാരായണവിഭൂതിയായി അവതരിച്ചിരിക്കുന്ന ഭഗവാൻ ശ്രീകൃഷ്ണൻെറ ലോകസംഗ്രഹകരങ്ങളായ ദിവ്യലീലകളുടെ വർണ്ണനത്തിൽ കൂടിയത്രേ വ്യാസൻ ഇതു് സാധിച്ചിരിക്കുന്നതു്. എന്താണതുകൊണ്ടുള്ള സാധ്യം ? മഹാഭാരതശ്രവണത്താൽ, നാരായണാത്മകമായ ശ്രീകൃഷ്ണമഹിമ ശ്രോതാവിന്നു് ഭാവനാഗോചരമായിത്തീരുന്നു. ദേവതാസ്വരൂപം അതാണ്. അതിൻെറ ഭാവനാദാർഢ്യത്താൽ തന്മയത്വേന പ്രസന്നമായി ഭവിക്കുന്ന ഉപാസകചിത്തത്തിൽ നിത്യമുക്തവും നിരുപാധികവുമായ നാരായണസ്വരൂപം അചിരേണ സാക്ഷാത്കരിക്കപ്പെടുന്നു. ഉപാസകൻ, അതോടുകൂടി നാരായണപദം പ്രാപിച്ചു് നിത്യമുക്തനും നിരുപാധികനുമായി ഭവിക്കയാണ് ചെയ്യുന്നതു്. മഹാഭാരതശാസ്ത്രാധ്യയനത്തിൻെറ പ്രയോജനവും ഇതിനാൽ പറയപ്പെട്ടതായി അറിയേണ്ടതാകുന്നു. ഭഗവാൻ ശ്രീകൃഷ്ണനും തല്ലീലാപ്രതിപാദകമായ മഹാഭാരതകാവ്യവും, രണ്ടും, ഒരേ ഈശ്വരവിഭൂതികളത്രേ! — ഒന്നു് ലീലാമാനുഷവിഭൂതിയും മററതു് വാഗ്വിഭൂതിയും. വാഗ്വിഭൂതി, തത്പ്രതിപാദ്യമായ ലീലാവിഭൂതിവഴിക്കു് ഉപാസകനെ പരമപദത്തിലേയ്ക്കു നയിക്കുന്നുവെന്നു സാരം.

## നരോത്തമനായ നരൻ

നരോത്തമനായ നരൻ ആരു്, എന്നാണിനി അറിയേണ്ടതു്. നരശബ്ദം ജീവാത്മവാചകമാണെന്നു് നേരത്തെ പറഞ്ഞല്ലോ; ജീവത്വോപാധിയോടുകൂടിയ പുരുഷന്മാരിൽ ആദ്യനത്രേ നരോത്തമൻ. ജഗത്സ്രഷ്ടാവായ ബ്രഹ്മാവാണതു് — സ്വയംഭൂ, പരമേഷ്ഠി, ഹിരണ്യഗർഭൻ, അജൻ, വാക്പതി, വാഗീശ്വരൻ, വേദഗുരു തുടങ്ങിയ നാനാസംജ്ഞകളിൽ അറിയപ്പെടുന്ന സോപാധികബ്രഹ്മതത്ത്വം. നിരുപാധികനും നിത്യമുക്തനുമായ നാരായണൻതന്നെ സ്വേച്ഛയാ സ്വകീയമായ മായാപ്രഭാവത്താൽ, സോപാധികനായി ഭാസിക്കുന്ന രൂപമത്രേ സ്വയംഭൂവായ ബ്രഹ്മരൂപം. ജഗത്സൃഷ്ടിയാകുന്ന ക്രിയയെ പ്രകാശിപ്പിക്കുന്ന സർവ്വജ്ഞാനമാണ് ബ്രഹ്മാവിൻെറ സത്ത്വം. വിശ്വവ്യാപകവും നിത്യവുമായ ആ ജ്ഞാനത്തെ 'വേദം' എന്നാണ് പറയുന്നതു്. അതു ഐശ്വരമാണ്, സർവ്വേശ്വരനായ നാരായണൻെറ അനുഗ്രഹരൂപമായി സിദ്ധിച്ചിട്ടുള്ളതാണ്. ഐശ്വരമായ ഈ വേദോപദേശപ്രക്രിയയെ സ്മരിച്ചുകൊണ്ടു ഭാഗവതത്തിൽ ശുകബ്രഹ്മർഷി ചെയ്യുന്ന സ്തോത്രം ഈ സന്ദർഭത്തിൽ ശ്രോതവ്യമാണ്:

> പ്രചോദിതാ യേന പുരാ സരസ്വതീ
> വിതന്വതാജസ്യ സതീം സ്മൃതിം ഹൃദി
> സ്വലക്ഷണാ പ്രാദുരഭൂത് കിലാസ്യതഃ
> സ മേ ഋഷീണാമൃഷഭഃ പ്രസീദതാം.

'സർവ്വവേദപ്പൊരുളായ യാതൊരീശ്വരനാൽ പ്രചോദിതയായിട്ടാണോ സ്വലക്ഷണയായ സരസ്വതി, ബ്രഹ്മാവിൻെറ ഹൃദയത്തിൽ പ്രകാശിച്ചു് തദ്വാഗ്വൈഖരിയായി മുഖത്തിൽ നിന്നു് നിസ്സരിച്ചതു്, വേദഗുരുക്കന്മാരായ ഋഷികൾക്കെല്ലാം ഗുരുവായ ആ ഭഗവാൻ നാരായണൻ നമ്മളിൽ പ്രസാദിക്കട്ടെ'യെന്നു സാരം.

ഇവിടെ, ബ്രഹ്മാവിൻെറ ഹൃദയത്തിൽ സ്മൃതിരൂപേണ വിളങ്ങി വാഗ്രൂപേണ നിർഗ്ഗ

മിച്ച സരസ്വതി സ്വലക്ഷണയാണെന്നാണ് പറയുന്നത്. അതായത് സത്യം – ശിവം – സുന്ദരമായ ഈശ്വരാത്മത്തെ സ്വരൂപേണ ബോധിപ്പിക്കുന്ന വേദവാണിയാണ് അത് എന്നർത്ഥം. ആ വേദവാണിയെ നരലോകത്തിന് ആദ്യമായുപദേശിച്ച നരോത്തമ–ബ്രഹ്മാവിൻെറ വിഭൂതിയത്രേ 'നരോത്തമനായ നരൻ.' ആരാണത്? ബ്രഹ്മസത്ത്വനായി, പാരമേഷ്ഠ്യമായ മഹാപ്രതിഭയാൽ അനുഗൃഹീതനായിരിക്കുന്ന വേദവ്യാസമഹർഷിതന്നെയാണത്. മഹാഭാരതശാസ്ത്രാധ്യയനത്തിൽ തദുപദേഷ്ടാവായ ഋഷിയായി ആരെയാണ് നമസ്കരിക്കേണ്ടതെന്ന് ഇപ്പോഴം വ്യക്തമായി. വേദവ്യാസമഹർഷിയെ, വേദമൂർത്തിയായ ബ്രഹ്മാവായും, തത്പ്രോക്തമായ ശാസ്ത്രത്തെ സ്വലക്ഷണയായ വേദവാണിയായും ഭാവനചെയ്ത് നമസ്കരിച്ചിട്ടുവേണം ജയസംജ്ഞമായ ശാസ്ത്രത്തെ അധ്യയനം ചെയ്യാൻ.

'സരസ്വതി' എന്താണെന്ന് നമുക്കിപ്പോഴം ഒട്ടൊക്കെ വെളിവാകുന്നു. സ്വലക്ഷണയായ ആ സരസ്വതിയുടെ ലക്ഷണമെന്ത്? അതിനെ ഭാവനചെയ്യേണ്ടതെങ്ങനെയെന്നാണിനി അറിയേണ്ടത്. വിദ്യാരംഭവേളയിൽ ഗുരുനാഥൻ ചൊല്ലിക്കൊടുക്കുന്ന ഒരു സരസ്വതീവന്ദനമുണ്ട്.

> പരാം വാചം ച പശ്യന്തീം
> മധ്യമാം വൈഖരീം തഥാ
> വർണ്ണരൂപാം ത്രയീവർണ്ണാം
> വന്ദേ വാണീം സരസ്വതീം.

പരാ, പശ്യന്തീ, മധ്യമാ, വൈഖരീ – എന്നിങ്ങനെ നാലു രൂപങ്ങളാണ് വാഗ്ദേവിക്കുള്ളത്. സ്ഥൂലസൂക്ഷ്മഭേദേന അഭിവ്യക്തമാകുന്ന ഈ നാലു രൂപങ്ങളും വ്യഷ്ടിഭൂതനായ ഈ ജീവപുരുഷനിലെന്നപോലെ സർവസമഷ്ടിയായ ഈശ്വരനിലും നാം കാണേണ്ടതാകുന്നു. നമ്മുടെ ഹൃദയാന്തർഭാഗത്ത്, ശുദ്ധസംവിദ്രൂപേണ സ്ഫുരിക്കുന്ന വാക്കിൻെറ മൂലരൂപമത്രേ 'പരാ'സംജ്ഞിതം. അത്യന്തസൂക്ഷ്മമായ ഈ പരംഭാവം, സർവവേദപ്പൊരുളായ പരമേശ്വരൻെറ ശക്തിസ്പന്ദനമായി ഗ്രഹിക്കുന്നതു യുക്തമാകുന്നു. പ്രാണസ്പന്ദനത്താൽ വികസിതമായി ബുദ്ധിതത്ത്വം പ്രാപിച്ച്, ബോധരൂപമായി സ്ഫുരിക്കുമ്പോഴം 'പശ്യന്തീ' എന്നു പറയപ്പെടുന്നു. വീണ്ടും വികസിച്ചു മനസ്തത്ത്വമായി ഭാവരൂപേണ സ്ഫുരിക്കുമ്പോഴം 'മധ്യമാ' എന്നാണ് വാക്കിനെ പറയുക. പിന്നെയും വികസിച്ച് കണ്ഠതാല്വാദി വാഗിന്ദ്രിയങ്ങളോടു ചേർന്ന് മുഖദ്വാരത്തിൽക്കൂടി നിർഗ്ഗമിക്കുമ്പോഴം വാക്കിനെ വൈഖരിയെന്നു പറയുന്നു. വൈഖരിയാണ് ശ്രോത്രഗ്രാഹ്യമായ വാഗ്രൂപം. മററു മൂന്നു ഭാവങ്ങളും സൂക്ഷ്മാത്സൂക്ഷ്മതരങ്ങളാകയാൽ നമുക്കു ഗ്രാഹ്യമല്ല. ധ്യാനാഭ്യാസത്താൽ അത്യന്തശുദ്ധവും ഏകാഗ്രവുമായിത്തീരുന്ന യോഗിചിത്തത്തിനുമാത്രമേ ആ ഭാവം ഗ്രഹിക്കാനാവൂ. ഇതിൽ പശ്യന്തിയും മധ്യമയും സമഷ്ടിയിൽ വാഗീശനായ ബ്രഹ്മാവിനു യോജിപ്പിക്കാം. ബ്രഹ്മമുഖത്തിൽനിന്ന് നിഃസൃതമാകുന്ന വൈഖരിയാണ് സരസ്വതിയുടെ മൂർത്തരൂപം. ലോകവ്യവഹാരത്തിൽ അർത്ഥബോധകമായ വാക്കായി പരിണമിക്കുന്നത് ഈ മൂർത്തരൂപമത്രേ. അത് അക്ഷരരൂപമാകുന്നു: അ, ഉ, മ് എന്ന വർണ്ണത്രയം ചേർന്നുണ്ടാകുന്ന 'ഓം'കാരധ്വനി.

''ഭൂതേഷു ഘോഷരൂപേണ ബിസേഷ്വൂർണ്ണേവ ലക്ഷ്യതേ'' എന്നിങ്ങനെ ഭാഗവതം (11.21.37) ലക്ഷണചെയ്യുന്ന ഘോഷരൂപം ഓംകാരധ്വനിയത്രേ. താമരവളയത്തിൽനിന്നു നൂലെന്നപോലെ അത് വ്യഷ്ടിഭൂതരായ ജീവന്മാരുടെ മുഖദ്വാരത്തിൽക്കൂടി ശ്രോത്രഗ്രാഹ്യമാംവണ്ണം നിസ്സരിക്കുന്നു. ഇപ്രകാരം അഭിവ്യക്തമാകുന്ന ഓംകാരം ബ്രഹ്മത്തിൻെറ ശബ്ദരൂപമാകയാൽ അതിനെ ശബ്ദബ്രഹ്മമെന്നു പറയുന്നു. അതാണ് വേദമൂലം. 'സ്വലക്ഷണാ' എന്നു മുമ്പു ചെയ്ത വിശേഷണത്തിൻെറ സ്വാരസ്യം നമുക്കിപ്പോഴാണ് വെളിവാകുന്നത്. സർവ്വവേദപ്പൊരുളായ പരമേശ്വരൻെറ സ്വരൂപത്തെ അഭിവ്യഞ്ജിപ്പിക്കുന്ന വാക്കാകുന്നു, ഓംകാരം. ആകയാൽ അത് ഈശ്വരവാചകമാണ്, ഈശ്വരബോധം ഉണർത്തുന്ന ശബ്ദപ്രതീകം. ഓംകാരസംയുക്തമായി ഈശ്വരനാമം ജപിക്കുന്നതിൻെറ താത്പര്യവും ഇതിനാൽ വെളിവാകുന്നു.

ഓംകാരരൂപിണിയായ സരസ്വതി സർവ്വശബ്ദയോനിയാണ്. മനുഷ്യൻ നാവുകൊണ്ടുച്ചരിക്കുന്ന സർവ്വവർണ്ണങ്ങളും, സ്വരങ്ങളും, അക്ഷരസംയോഗമായ പദങ്ങളും, അർത്ഥബോധകമാം

വണ്ണം പദങ്ങരം സംഘടിച്ചുവരുന്ന വാക്യങ്ങളും എന്നുവേണ്ട, മനുഷ്യനാൽ ഉദീരിതമാകുന്ന ഭാഷ സമസ്തവും സർവ്വശബ്ദയോനിയായ ഓംകാരത്തിൽനിന്നത്രേ ഉദ്‌ഭവിക്കുന്നതു്. എല്ലാം വേദമൂലകമായ സരസ്വതിയാണു്. അപ്പോരം, മനുഷ്യൻെറ വാഗ്‌വൈഖരിയെല്ലാം വേദവാണിയാണെന്നു പറഞ്ഞുകൂടെ, എന്നൊരു ചോദ്യമുണ്ടാകുന്നു. പറയാം, വിരോധമില്ല — സ്വലക്ഷണയാണെങ്കിൽ. സത്യം–ശിവം–സുന്ദരമായ പരമപുരുഷാർത്ഥത്തെ ബോധിപ്പിക്കുന്നതാണു് ആ സരസ്വതിയെങ്കിൽ അതു വേദവാണിതന്നെയാണു്, സംശയമില്ല. ഭയശോകമോഹജനകങ്ങളായിട്ടാണു് പലതും സ്ഫുരിക്കുക. കാരണം, ലോകവ്യവഹാരസഹജമായ അജ്ഞാനത്താൽ മനുഷ്യബുദ്ധിയും വാക്കും ദൂഷിച്ചുപോകുന്നതാണു്. തപോയോഗനിഷ്ഠമായ വിദ്യാഭ്യാസത്താൽ ബുദ്ധിയെ ശുദ്ധമാക്കി സംസ്കരിക്കുകയാണെങ്കിൽ, അതിൻെറ ബഹിഃസ്ഫുരണമായ വാക്കു സംസ്കൃതമായ വേദവാണിയായി പരിണമിക്കുകയും ചെയ്യും.

സ്വലക്ഷണയാണു് വേദവാണി, എന്നു പറഞ്ഞതിൽനിന്നും ഒരു വിശേഷംകൂടി ഗ്രഹിക്കേണ്ടതുണ്ടു്: ബ്രഹ്മോദീരിതമായ വേദവാണി ഛന്ദോമയമാണു്. അതായതു് ഗായത്രി, ഉഷ്ണിക്, അനുഷ്ടുപ് തുടങ്ങിയ ഛന്ദസ്സുകളിൽ നിബദ്ധമാണു് ആർഷപ്രഭവമായ സരസ്വതി. ഇവിടെ വ്യാസപ്രതിഭാവിലാസമായി ലോകത്തിൽ അവതരിച്ചിരിക്കുന്ന മഹാഭാരതശാസ്ത്രവാണി, അനുഷ്ടുപ്ഛന്ദസ്സിൽ നിബദ്ധമാണു്. സച്ചിദാനന്ദപരമപുരുഷാർത്ഥത്തെ ബോധിപ്പിക്കുന്നതാകയാൽ ഇതിനെ പഞ്ചമവേദം എന്നു വിളിക്കുന്നതു് എത്രയും യുക്തമാകുന്നു.

മൂന്നു തത്ത്വങ്ങളാണു് വ്യാസൻ ഇവിടെ ഉപന്യസിച്ചിരിക്കുന്നതു്: നാരായണൻ, നരോത്തമനായ ഋഷി, സരസ്വതി. ശബ്ദാന്തരേണ പറഞ്ഞാൽ, ഈശ്വരൻ–ഗുരു–വേദശാസ്ത്രവാണി, അഥവാ, ദേവതാ, ഋഷി, ഛന്ദസ്സു്. സർവ്വാർത്ഥൈകാർത്ഥവും ഏകത്വപ്രാപ്തിക്കു സാധകവുമായിരിക്കുന്ന ഈ തത്ത്വത്രയത്തിൻെറ രഹസ്യം നമുക്കിപ്പോരം ഏതാണ്ടു വെളിവായി. ആ രഹസ്യം വഴിപോലെ അറിഞ്ഞു് മൂന്നിനേയും യഥാവിധി നമസ്കരിച്ചിട്ടുവേണം ജയത്തെ ഉദീരണം ചെയ്യാൻ. എന്താണീ ജയം ?

**ജയം**

നാരായണാദി സംജ്ഞകളെപ്പോലെതന്നെ ഗൂഢാർത്ഥദ്യോതകമാണു് 'ജയ'ശബ്ദവും. ജീവിതവിജയം എന്നു സാമാന്യമായി അതിന്നർത്ഥം പറയാം. എപ്പോഴാണു് ജീവിതം വിജയിക്കുന്നതു് ? ഇതിൻെറ പരമലക്ഷ്യം പ്രാപിക്കുമ്പോരം; മനുഷ്യജീവിതംകൊണ്ടു സാധിക്കേണ്ട സർവ്വാർത്ഥങ്ങളും സാധിച്ചു ജീവിതം കൃതകൃത്യമാകുമ്പോരം, എന്നു പറയണം. പരമമായ ആ പുരുഷാർത്ഥത്തെയാണു് മുക്തിയെന്നും മോക്ഷമെന്നും കൈവല്യമെന്നും ഈശ്വരപ്രാപ്തിയെന്നും മററും പറയുന്നതു്. ആകയാൽ അമൃതാനന്ദപ്രാപ്തിയാകുന്ന ഈശ്വരസായുജ്യമാകുന്നു, ജയം. നാരായണാദിത്രിതയത്തെ വഴിപോലെ അറിഞ്ഞു് ഉപാസിക്കുന്നതു ജയഹേതുവാണു്, മോക്ഷപ്രാപ്തിക്കു സാധനമാണു്, എന്നു താത്പര്യം. മഹാഭാരതശാസ്ത്രാധ്യയനം അതിന്നു സാധനമായിരിക്കുന്നതിനാൽ സാദ്ധ്യാഭിന്നത്വേന, ശാസ്ത്രത്തിനും 'ജയ'സംജ്ഞ നല്കപ്പെട്ടിരിക്കുന്നു.

> ജയോ നാമേതിഹാസോ*ഽ*യം
> ശ്രോതവ്യോ വിജിഗീഷുണാ. (ആദി.62.20)

''ജീവിതവിജയം കാംക്ഷിക്കുന്ന ഏവരും 'ജയം' എന്ന പേരായ ഈ പുണ്യേതിഹാസത്തെ കേരംക്കേണ്ടതാണു്'' എന്നു മഹാഭാരതത്തിൽ ത്തന്നെ പറയുന്നുണ്ടു്.

പരമമായ ശ്രേയസ്സാധനത്തെ 'ധർമ്മ'മെന്ന പേരിൽ ശാസ്ത്രത്തിൽ പലയിടത്തും വിസ്തരിക്കുന്നതു കാണാം. ആ നിലയിൽ ജയം, ധർമ്മപര്യായമാണു്: ഭഗവാൻ ശ്രീകൃഷ്ണൻ ധർമ്മത്തിൻെറ മൂർത്തിമദ്ഭാവമാകയാൽ, കൃഷ്ണനും ജയസംജ്ഞ യുക്തമത്രേ: ''യതോ ധർമ്മസ്തതോ ജയഃ (ഭീഷ്മപർവ്വം 21.13); ''യതഃ കൃഷ്ണസ്തതോ ജയഃ (ഭീഷ്മം21.14),എന്നിങ്ങനെ മോക്ഷവും, ധർമ്മവും, ധർമ്മമൂർത്തിയായ കൃഷ്ണനും ധർമ്മപ്രതിപാദകമായ ഇതിഹാസവും ജയാഭിധാനത്താൽ സമാനാർത്ഥങ്ങളായിത്തീരുന്നു, മഹാഭാരതത്തിൽ.

മഹാഭാരതത്തിന്നു് ജയം എന്നു പേരിടുവാൻ മറെറാരു ഉപപത്തിയും പറയപ്പെടുന്നുണ്ടു്. 'കടപയാദി' ഗണിതസങ്കേതമനുസരിച്ചു് ജയശബ്ദത്തിനു് '18' എന്ന സംഖ്യയാണു് അർത്ഥ

മായിക്കിട്ടുന്നതു്. 18 പർവ്വങ്ങടം അടങ്ങിയതാണു് മഹാഭാരതശാസ്ത്രം. അതിലെ സുപ്രധാന സംഭവമായ ഭാരതയുദ്ധം 18 ദിവസം നടന്നു. യുദ്ധത്തിൽ പങ്കെടുത്ത സൈന്യം * 18 അക്ഷൗഹിണി. ഇങ്ങനെ ഏതു നിലയിൽ നോക്കിയാലും മഹാഭാരതത്തിന്നു് ജയസംജ്ഞ യുക്തം തന്നെ. നാരായണദേവതാദിത്രയത്തെ വഴിപോലെ ഉപാസിച്ചു് ഈ പുണ്യേതിഹാസത്തെ അദ്ധ്യയനം ചെയ്താൽ അതു നമ്മുടെ ജീവിതം ജയപര്യവസായി ആക്കിത്തീർക്കും.

### ജയത്രയം

കശ്മലചിത്തരും അല്പപ്രജ്ഞരും മന്ദഭാഗ്യരുമായി ഈ കലിയുഗത്തിൽ ജീവിക്കുന്നവരുടെ ജയത്തിനു്, സർവ്വതോമുഖമായ ശ്രേയസ്സിനു വേണ്ട എല്ലാ ധർമ്മവും 'ജയ'സംജ്ഞമായ മഹാഭാരതത്തിൽ ശ്രീ വേദവ്യാസമുനി ഉപദേശിച്ചിരിക്കുന്നു. ആകയാൽ, പഞ്ചമവേദമായ ഈ പുണ്യേതിഹാസത്തെ 'കലിയുഗസ്മൃതി' (ധർമ്മശാസ്ത്രം) എന്നാണു പറയുന്നതു്. ജയത്രയത്തെ– നാരായണൻ, നരൻ, സരസ്വതി, അഥവാ ദേവതർഷിച്ഛന്ദസ്സുകളെ– ഉപാസനാപ്രാരംഭമായി നമസ്കരിക്കുക എന്നതാണു് ഈ ധർമ്മത്തിന്റെ മുഖ്യലക്ഷണം. ഈ യുഗത്തിൽ മനുഷ്യന്നു ജയഹേതുവായി, ശ്രേയസ്സാധനമായി, ആസ്തികമോ നാസ്തികമോ ആയ എന്തെല്ലാം മതങ്ങടം (ധർമ്മസമ്പ്രദായങ്ങടം) ലോകത്തിൽ ആവിഷ്കൃതങ്ങളായിട്ടുണ്ടോ അവയ്ക്കെല്ലാം മാർഗ്ഗദർശകം വ്യാസന്റെ ഈ ജയത്രയദർശനമാണു്. അവയെല്ലാം, അറിഞ്ഞോ അറിയാതെയോ ഈ ജയത്രയനമസ്കൃതിയെ തങ്ങളുടെ ഉപാസനാപദ്ധതിയിൽ അനുസരിക്കുന്നുണ്ടെന്നു് സൂക്ഷ്മദൃക്കുകൾക്കു് കാണാൻ കഴിയും. ഉദാ: ഭാഗവതസമ്പ്രദായത്തിൽ ഇവ യഥാക്രമം 'ഭഗവാൻ, ഭക്തൻ, ഭാഗവതം' എന്ന മൂന്നു സംജ്ഞകളിലാണു് അറിയപ്പെടുന്നതു്. ശൈവസമ്പ്രദായത്തിൽ ശിവൻ, ശൈവൻ, ശക്തി (വിദ്യാശക്തി); ബൗദ്ധസമ്പ്രദായത്തിൽ 'ബുദ്ധൻ, (ശിഷ്യ)സംഘം, ധർമ്മം; ക്രൈസ്തവമാർഗ്ഗത്തിലും ഈ 'ജയത്രയം' സ്വീകരിക്കപ്പെട്ടിട്ടുണ്ടു്: പിതാവു്, പുത്രൻ, റൂഹാദകുദിശ. (Father, son and holy spirit: Holy trinity. Father = നാരായണൻ, Son = നരൻ, Holy Spirit = സരസ്വതി –പ്രതിഭ). ഇങ്ങനെ സമസ്തലോകത്തിനും മാർഗ്ഗദർശകമായ ഭാരതത്തിന്റെ രചയിതാവും ഗുരുവര്യനുമായ വ്യാസമുനിയെ നമുക്കു് പ്രണമിയ്ക്കാം. അദ്ദേഹത്തിന്റെ ധർമ്മശാസ്ത്രത്തെ നമുക്കു് ആശ്രയിക്കുകയും ചെയ്യാം.

ധർമ്മേ ചാർത്ഥേ ച കാമേ ച മോക്ഷേ ച ഭരതർഷഭ
യദിഹാസ്തി തദന്യത്ര യന്നേഹാസ്തി ന തത് ക്വചിത്.

(ആദിപർവ്വം 62.53.)

ഇതിഹാസോത്തമാദസ്മാജ്ജായന്തേ കവിബുദ്ധയഃ
പഞ്ചഭ്യ ഇവ ഭൂതേഭ്യോ ലോകസംവിധയസ്ത്രയഃ
ഇദം കവിവരൈസ്സർവ്വൈരാഖ്യാനമുപജീവ്യതേ.

(ആദിപർവ്വം 2.385,389.)

* 18. ക്ഷേത്രഗണിതത്തിൽ പ്രാധാന്യമുള്ള 360 ന്റെ അംശമാണു് 18. ആദ്ധ്യാത്മികകാര്യങ്ങളിൽ പ്രാധാന്യമർഹിക്കുന്ന 108, 1008 എന്നിവയുടെയും അംശമാണു് 18.

---

ഈ സംസാരത്തിൽ മൃത്യുജരാദുഃഖങ്ങളാൽ എപ്പോഴും അനുധാവനം ചെയ്യപ്പെടുന്ന ജന്തു (ജീവൻ) വെന്തുനീറുകയാണു ചെയ്യുന്നതു്. അതു നീ അറിയാതിരിയ്ക്കുന്നതെന്തു് ? നീ അഹിതത്തെ ഹിതമെന്നും, അസ്ഥിരത്തെ സ്ഥിരമെന്നും, അനർത്ഥത്തെ അർത്ഥമെന്നും ചൊല്ലിക്കഴിയുന്നല്ലോ ! നീ ഇങ്ങനെ അർത്ഥത്തെ (മോക്ഷത്തെ) അറിയാതെ പോകുന്നതെന്തു് ? നോക്കൂ, തടാകത്തിലെ ചെളിപ്പരപ്പിൽ അമന്നു ചീഞ്ഞ കാട്ടാനകളെപ്പോലെ പുത്രദാരകുടുംബങ്ങളിൽ ഒട്ടിയ ജന്തുക്കളെല്ലാം ക്ലേശിച്ചു തളരുന്നു. വലിയ വലവീശി വലിച്ചുപൊക്കി കരയ്ക്കിടപ്പെട്ട മത്സ്യങ്ങളെന്നപോലെ വിഷയസ്നേഹമായ വലയിൽപ്പെട്ടു പിടിയ്ക്കപ്പെട്ടു് ജന്തുക്കടം വളരെ ദുഃഖിയ്ക്കുന്നതു കണ്ടാലും.

മ. ഭാരതം. ശാ. 329. 26–31.

—ശ്രീനാരദൻ ശുകനോടു പറഞ്ഞതു്:

# ശ്രീകൃഷ്ണാഷ്ടോത്തരശതം

ശ്രീ വിമലാനന്ദസ്വാമികൾ

ഓം പരമാത്മാ പരബ്രഹ്മ ശ്രീകൃഷ്ണഃ പുരുഷോത്തമഃ
ഭൂതഭവ്യഭവത്സാക്ഷീ മഹായോഗേശ്വരോ ഹരിഃ 1

അവ്യക്തമൂർത്തിരോങ്കാരഃ ശരണ്യോ ഭൂതഭാവനഃ
അച്യുതോƒമിതവിക്രാന്തഃ ആദിദേവോ ഗുരോർഗ്ഗുരുഃ 2

വിശ്വേശ്വരോ വിശ്വരൂപോ ധർമ്മ്യാമൃതമഹോദധിഃ
സർവ്വഭൂതാത്മഭൂതാത്മാ സർവ്വഭൂതാശയസ്ഥിതഃ 3

അപ്രമേയഃ സ്വാത്മവേത്താ ക്ഷേത്രക്ഷേത്രജ്ഞരൂപധൃക്
സർവ്വാശ്ചര്യമയോ ദേവഃ കൃത്സ്നക്ഷേത്രപ്രകാശകഃ 4

ജഗന്നിവാസോ ഭൂതാദിഃ സർവ്വലോകമഹേശ്വരഃ
ഈശ ഈഡ്യോ ദേവദേവോ വാസുദേവോ ജനാർദ്ദനഃ 5

പരാപരപ്രകൃത്യാത്മാ മഹദ്ബീജപ്രദഃ പിതാ
മായായന്ത്രഭ്രാമയിതാ യോഗമായാസമാവൃതഃ 6

മായാസന്താരകോ ഭർത്താ സർവ്വഭൂതസുഹൃദ്വിഭുഃ
ജഗന്മണിഗണപ്രോതസൂത്രാത്മാ ബീജമവ്യയം 7

സദസത്തത്പരോ യോഗീ വിവസ്വദ്യോഗ-
ബോധകഃ

വേദാന്തകൃദ് വേദവേദ്യോ മൃത്യുസംസാരമോചകഃ
ജ്ഞാനമുദ്രോ ജ്ഞാനദീപോ ജ്ഞാനയജ്ഞപ്രിയഃ സമഃ
നിർമ്മമോ നിരഹംകാരോ നിർദ്ദോഷോƒതന്ദ്രിതക്രിയഃ 9

അധിയജ്ഞോ യജ്ഞഭോക്താ യജ്ഞചക്രപ്രവർത്തകഃ
സർവ്വയജ്ഞപ്രഭുർയജ്ഞോ ഭവാമയമഹൌഷധം 10

ആത്മഭാവപ്രദഃ സത്യപ്രതിജ്ഞഃ സമദർശനഃ
സാംഖ്യതത്ത്വരഹസ്യജ്ഞോ ഭോഗത്യാഗവിധായകഃ

വൈരാഗ്യയോഗോപദേഷ്ടാ ധ്യാനാഭ്യാസപ്രചോദകഃ
അനവാപ്തപ്രാപ്യഹീനോ നിഷ്കാമയസമാശ്രയഃ 12

ധർമ്മസംസ്ഥാപനോദ്യുക്തോ കാമരാഗവിവർജിതഃ
ധർമ്മാവിരുദ്ധകാമാത്മാ സത്ത്വവൃത്തിവിവർദ്ധകഃ 13

സർവ്വസംകല്പരഹിതോ നിസ്ത്രൈഗുണ്യപദസ്ഥിതഃ
നിഃശ്രേയസപ്രാപ്തിഹേതുർനിഃസംശയതിപൂജിതഃ 14

സനാതനഃ സൗമ്യവപുർവിഭൂതിഗണഭൂഷിതഃ
സ്വഭക്താതിപ്രിയോ ബുദ്ധിയോഗദഃ കല്മഷാപഹഃ 15

സ്വാത്മാരാമാതിനേദിഷ്ഠ ഇന്ദ്രിയാരാമദൂരഗഃ
ബാഹ്യസ്പർശപ്രതീപസ്ഥോ ബ്രഹ്മസ്പർശസുഖാത്മകഃ 16

ആർത്താർത്ഥാർത്ഥിജിജ്ഞാസുജ്ഞാനിസേവ്യശ്ചതുർഭുജഃ
ദൈവീസമ്പത്സമാരാദ്ധ്യ ആസുരീഭാവവാരകഃ 17

അനന്യഭക്തിസുലഭഃ ലോകരക്ഷാവിധായകഃ
ഏകാക്ഷരബ്രഹ്മവേദ്യഃ സർവ്വപാപവിമോചനഃ 18

സർവ്വഗുഹ്യതമോ ജ്ഞാനദാതാ സംമോഹനാശനഃ
സംശയാശേഷവിച്ഛേത്താ ദൃഢവ്രതഫലപ്രദഃ

അന്ത്യസ്മൃതിസമാസാദ്യോ ഭഗവാൻ ദേവകീസുതഃ
ഗീതാഗംഗാധരോ നോƒവ്യാത് സംസാരാശാധ-
സാഗരാത്. 20

ഓം നമോ വാസുദേവായ
തസ്മൈ ഭഗവതേ സദാ
വ്യതിരിക്തം ന യസ്യാസ്തി
വ്യതിരിക്തോƒഖിലസ്യ യഃ.

---

## കണ്ടവരുണ്ടോ?

കൃഷ്ണവാരിയർ, പാലാഴി.

കണ്ടോരുണ്ടോ ഘനശ്രീകവരുമൊരു മുടി-
ക്കെട്ടിലാ പീലി ചാർത്തി-
ക്കണ്ടോരുണ്ടോ കളേബരപ്പൊളിയൊളി ചിതറും
ചാരുഫാലപ്രദേശം.
കണ്ടോരുണ്ടോ ദ്വിരേഫാവലിരുചിരുചിരം
സ്നിഗ്ദ്ധലോലാളകം ഹാ!
കണ്ടോരുണ്ടോ മനോജ്ഞം മൃഗമദതിലകം
ചില്ലിവല്ലീവിലാസം? 1

കണ്ടോരുണ്ടോ കൃപാബ്ധിത്തിരകളിലിളകും
മീനതുല്യാക്ഷിയുഗ്മം
കണ്ടോരുണ്ടോ തിലപ്പൂവഴക് പൊഴിയുമാ-
റുള്ള നാസാഗ്രതുണ്ഡം.
കണ്ടോരുണ്ടോ മിന്നുമിത്തുടുതുടെ വിലസും
കുണ്ഡലോദ്ഭാസിഗണ്ഡം
കണ്ടോരുണ്ടോയിളംചെഞ്ചൊടിയിണയിലലം
തങ്ങിടും മന്ദഹാസം? 2

കണ്ടോരുണ്ടോ മയൂഖം ചിതറിന പുലിയാ-
മോതിരം ചേർന്ന കണ്ഠം
കണ്ടോരുണ്ടോ സുഗന്ധം വിതറിടു മതസീ-
മാല മിന്നുന്ന മാറും
കണ്ടോരുണ്ടോ ക്വണൽക്കിങ്കിണിയണിയരയിൽ
പട്ടു കോണപ്പകിട്ടും
കണ്ടോരുണ്ടോ ചിലമ്പും തളകളണിയുമാ-
പിഞ്ചുപാദാബ്ജയുഗ്മം? 3

---

# സിദ്ധദീപിക

(ഒരു പഴയ കിളിപ്പാട്ട്. ജൂൺലക്കത്തിൽനിന്നു തുടർച്ച)

സമ്പാദകൻ:— ടി. സുധാകരമേനോൻ, എം. എസ്. സി

മരിച്ചപോലെ കിടന്നുറങ്ങും നേരത്തിങ്കൽ
തിരിച്ചു ജീവൻ പോയി സ്വപ്നമാം പ്രപഞ്ചത്തിൽ
ഇരിക്കുംനേരത്തിങ്കൽ ക്ഷണമാത്രേണതന്നെ
വരുന്നിതിനിയൊരുകാലമായ്ത്തോന്നുന്നതും
അല്പമായിരിപ്പോരുകാലത്തെ നിരൂപിക്ക
കല്പിക്കാം മരണവുമെപ്പോഴെന്നറിഞ്ഞീല.''
ഇപ്രപഞ്ചത്തെ ക്ഷണകാലാവസ്ഥിതിയോടും
ഉൾപ്പൂവിലറിവാൻ ശിഷ്യസത്തമനപ്പോൾ
ചോദിച്ചാൻ: ''ഏതു മട്ടിൽ മിഥ്യയാമിപ്രപഞ്ചം
ഉൾക്കാമ്പിൽനിന്നുതന്നെയുണ്ടെന്നു തോന്നുന്നതും ?
എന്നുള്ളിൽനിന്നുള്ളോരു സംശയം പോകുംവണ്ണം
എന്നോടു ഗുരുവരനരുളിച്ചെയ്യേണമേ.''
ഇങ്ങനെ ശിഷ്യോക്തികൾ കേട്ടു സദ്ഗുരുവപ്പോൾ
തിങ്ങിടും പ്രീത്യാ ശിഷ്യൻതന്നോടു ചൊല്ലീടിനാൻ:
''യാതൊരു പ്രകാരേണ സ്വപ്നാവസ്ഥയിൽ ചിത്ത—
വാസനാമയങ്ങളാം രൂപങ്ങൾ കാണാകുന്നു.
ജാഗ്രത്താം പ്രപഞ്ചത്തിൽ വസിക്കും ജീവന്നേവം
ആഗ്രഹംപോലേ പല വസ്തുക്കളുണ്ടായ്‌വരും
ഒമ്പതു വാതിലുള്ളോരമ്പലം തന്നിലല്ലോ
അമ്പലം താനായി നിന്നീശ്വരൻ വസിക്കുന്നു.
അമ്പലം കേടുവരുന്നേരമങ്ങന്യമായോ—
രമ്പലമെടുക്കുന്നു ജീവാത്മാ കർമ്മവശാൽ,
മൂലാധാരത്തിലൊരു ചതുരശ്രമാം രൂപം
മേലെ തൽസ്വാധിഷ്ഠാനമർദ്ധചന്ദ്രപ്രതിഷ്ഠം
മേലേതിൽ മണിപൂരേ കോണുകൾ മൂന്നുണ്ടല്ലോ
നാലതിൽ മഹാമായാ ഷൾക്കോണിൽ വസിക്കുന്നു.
അഞ്ചാമതല്ലോപിന്നെ വിശുദ്ധമാജ്ഞാചക്രം
പഞ്ചഭൂതകമായ സഞ്ചയം പുണ്യപാപം
ഉള്ളിൽതൻ പലപല വള്ളികൾ മൂന്നു ഗുണം
ഉള്ളം നല്ലുണർവുള്ളോർക്കറിവായ്കണ്ടുകൊള്ളാം.
ജാഗ്രൽസ്വപ്നാവസ്ഥകൾ ഗ്രാഹ്യഗ്രാഹകമയം,
ജാഗ്രത്താം പ്രപഞ്ചത്തിൽ കാണായതഹംഭ്രമം
നിന്നുടെയാത്മാവല്ലോ ഞാനെന്നു ചമഞ്ഞഥ
നിന്നുടൻ ജാഗ്രൽപ്രപഞ്ചത്തെയും ചമയ്ക്കുന്നു.
ഞാനെന്നുള്ളോരുഭാവം നീങ്ങുമ്പോൾ നിനക്കെല്ലാം
മാനസേനിന്നു മായാവികല്പം തീർന്നുകൂടും
നിന്നുള്ളിൽനിന്നുതന്നെ ഉണ്ടായീ മഹാമായാ
എന്നതു വഴിപോലെ നിശ്ചയിച്ചീടുകുള്ളിൽ!
ഇന്നിയും നിന്നോടു ഞാനൊന്നുണ്ടു പറയുന്നു
ഇന്നിക്കാണായ ജഗത്തത്യന്തം സത്യമല്ലാ
എന്നുടെ ഭ്രാന്തിരൂപമായതെന്നഭിപ്രായം,
എന്നതു കേട്ടുശിഷ്യൻ ഗുരുവോടുരചെയ്തു:
''എന്നാലോ മായാമയമാകയോ ജഗത്തെല്ലാം
പിന്നെ ഞാൻ മായാമയമായോരു പ്രകാരവും
മൂന്നാമതല്ലോ ഭ്രാന്തിരൂപമെന്നരുൾ ചെയ്തു
മൂന്നായപ്രകാരവുമരുൾ ചെയ്യേണം സ്വാമി.''
ഈവണ്ണം ശിഷ്യൻതന്റെ ചോദ്യത്തെ കേട്ടശേഷം
അവ്വഴി കേട്ടാലും നീയെന്നരുൾചെയ്തു ഗുരു:
ജീവാത്മാമഹാമായതേജോരൂപിണിയല്ലോ
ജീവാത്മാ പരമാത്മശക്തിയെന്നറിയേണം
അംഗിരസ്സ്വവുമവ്യാകൃതവും പ്രകൃതിയും
തമസ്സും സംസൃതിയും മിഥ്യയെന്നല്ലോ നാമം
ഹ്രസ്വമെന്നതും ചൊല്ലാം ബാഹുവെന്നതും ചൊല്ലാം
അത്രയല്പഹോ കരസ്ഥലമെന്നതും ചൊല്ലാം
മിഥ്യാനാമങ്ങളിവയെന്നതു നൂനമല്ലോ
മിഥ്യയും ഭ്രാന്തിരൂപമെന്നതു ധരിക്ക നീ.''
ഇത്ഥം സൽഗുരുവരുൾചെയ്തുകേട്ടോരുശേഷം
ചിത്തതാരഴിഞ്ഞുടൻ ശിഷ്യനും ചോദ്യം ചെയ്താൻ:
ജാഗ്രൽസ്വപ്നാവസ്ഥകൾ കാരണമറിവാനായ്
ആഗ്രഹംപാരമുണ്ടു ഞാനതിൻപാത്രമെങ്കിൽ
ആഗ്രഹം തീരുമാറങ്ങരുളിച്ചെയ്തീടേണം
ജാഗ്രത്തിലല്ലോമനോമയചക്ഷുസ്സുണ്ടായീ''
ഇത്ഥം ശിഷ്യോക്തികേട്ടിട്ടപ്പോഴേ ഗുരുനാഥൻ
ചിത്തകൌതുകം പൂണ്ടു ശിഷ്യനോടരുൾചെയ്തു
ജാഗ്രൽസ്വപ്നാവസ്ഥയും സുഷുപ്തിതുരീയവും
അഗ്ര്യമാം തുര്യാതീത,മവസ്ഥയഞ്ചിന്റെയും
സ്വരൂപമറിഞ്ഞിട്ടങ്ങനുഭൂതിയിലുറ്റു
ലയിക്കും പുരുഷനു സമസ്തമറിഞ്ഞീടാം
ഇനിയുമൊന്നുണ്ടു ഞാൻ നിന്നോടു പറയുന്നു
നന്നായിസ്സംഗ്രഹിച്ചു കേൾക്കെടോ പരമാർത്ഥം
ദേവയോനികൾ പതിനാറുനൂറായിരമായ്
ദേവയോനികൾ ബഹുഭേദമെന്നറിക നീ
ഒമ്പതുനൂറായിരം യോനിഭേദങ്ങളുണ്ടു
അൻപിൽ മാനുഷർക്കെന്നതമ്പോടു ധരിക്ക നീ
ജലയോനികളെല്ലാം പത്തുനൂറായിരമാം
ജലയോനികൾ ബഹുരൂപമായ് തോന്നുന്നതും
പക്ഷികൾ മൃഗങ്ങൾക്കും പതിനായിരമാം
ഇക്ഷിതിസർപ്പയോനി പതിനെണ്ണൂറായിരം
ഭേദേന വസിക്കുന്നതെന്നതുമറിക നീ
സ്ഥാവരാദിയാം യോനിഭേദങ്ങളെല്ലാററിലും
മാനുഷയോനിതന്നിൽ ജാതനായ്‌വരികിലേ
മാനസേ തത്ത്വബോധയോഗ്യതയുണ്ടായ്‌വരൂ.
ശാസ്ത്രാധികാരിത്വവും ലഭിച്ചീടുകയുള്ളൂ
ശാസ്ത്രോപദേശംകൊണ്ടേ മോക്ഷപ്രാപ്തിയുംവരൂ
ദേവയോനിയിൽചെന്നു ജാതനായ്‌വരികിലോ
ദേവലോകാനുഭവകർമ്മങ്ങൾ സാധിച്ചീടാം
സ്ഥാവരയോനികളിൽ ജാതനായ്‌വരികിലോ
വാസനമാത്രമെന്നതറിവെന്നതുമുള്ള
മററു കണ്ടുള്ള യോനിതന്നിൽ പോയ്ജനിക്കിലോ
ചെററുമേ പാരവശ്യം തീരായെന്നതും നൂനം
മാനുഷയോനിതന്നിൽ ജാതനായ്‌വരികിലോ
മാനസേ തത്ത്വബോധമേറാവുമുണ്ടായ്‌വരും.
തത്ത്വമായുള്ളതൊരു മൂലവിത്തിന്നു വേരായ്
ചിത്തമാം മൂലാധാരേനിന്നുടനങ്കുരിച്ചു.

# പരിണാമവും അദ്വൈതാനുഭവവും *

സിദ്ധിനാഥാനന്ദസ്വാമികൾ

പരിണാമവും തത്ത്വചിന്തയും എന്ന വിശാല ചർച്ചാവിഷയത്തിന്റെ ഒരു ഭാഗമായിട്ടാണ് പരിണാമവും അദ്വൈതാനുഭവവും എന്ന വിഷയം എനിക്കു നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്. ആകയാൽ പരിണാമത്തെക്കുറിച്ച് വിശദമായ വിവരങ്ങൾ മററ് ഉപന്യാസങ്ങളിൽ വരും. പരിണാമവും അദ്വൈതാനുഭവവും തമ്മിലുള്ള ബന്ധമാണ് ഞാൻ ഉപന്യസിക്കേണ്ടത്. ഇവിടെ ഒരു വിഷമം: അദ്വൈതാനുഭവം അദ്വൈതമാകയാൽ അതിനു മറെറാന്നുമായി യാതൊരു ബന്ധവുമില്ല; കാരണം, അനുഭൂതിയിൽ മറെറാന്നില്ലതന്നെ. ആകയാൽ വിഷയനിർണ്ണയം ചെയ്തവരുടെ ഉദ്ദേശം അദ്വൈതവാദവും പരിണാമവാദവും തമ്മിലുള്ള ബന്ധമായിരിക്കണം. അദ്വൈതാനുഭവവും അദ്വൈതവാദവും ഒന്നല്ല. ഒന്ന്, വാക്കിനു വിഷയമല്ലാത്ത ഒരു അനുഭൂതിയാണ്. അതിനെ ലക്ഷ്യമാക്കിയോ അതിന്റെ പശ്ചാത്തലത്തിലോ ഉള്ള തത്ത്വചിന്തയാണ് അദ്വൈതവാദം.

അല്പംകൂടി ആലോചിച്ചാൽ അദ്വൈതാനുഭവം എന്നു പറയുന്നതുതന്നെ അധികപ്പററാണ്; എന്തെന്നാൽ, അനുഭവങ്ങളെല്ലാം അദ്വൈതമാകുന്നു. ഒരനുഭവത്തിൽ അനുഭോക്താവും അനുഭവവും അനുഭൂതവിഷയവും ഉണ്ട്. ഇതിനെത്തന്നെ ദൃക്, ദർശനം, ദൃശ്യം എന്നും ജ്ഞാതാവ്, ജ്ഞാനം, ജ്ഞേയം എന്നും പറയാം. ഇതിനു ത്രിപുടി എന്നു പറയും. പുടം എന്നാൽ ജ്ഞാനഘടകം എന്നർത്ഥം. മൂന്നു ജ്ഞാനഘടകങ്ങളുടെ സമാഹാരം ത്രിപുടി. ഇവയെ മൂന്നായി പറയാറുണ്ടെങ്കിലും അനുഭൂതികാലത്ത് മൂന്നില്ല, ഒന്നേയുള്ളു. ജ്ഞാതാവിനെ അറിയുമ്പോൾ ജ്ഞാനവും ജ്ഞേയവുമില്ല; ജ്ഞാനമുള്ളപ്പോൾ ജ്ഞാതൃജ്ഞേയബോധമില്ല; ജ്ഞേയത്തെ അറിയുമ്പോൾ ജ്ഞാതൃജ്ഞാനങ്ങൾ ബോധവിഷയമല്ല. അവ അത്യന്തം പരസ്പരബദ്ധങ്ങളാകയാൽ ഇവ മൂന്നും ഏകകാലത്തിൽ അറിയപ്പെടുന്നു എന്നു നാം കരുതുന്നു. സർവ്വാനുഭവങ്ങളും ഇന്നിലയ്ക്ക് അദ്വൈതമാകയാൽ അദ്വൈതാനുഭവം എന്ന വ്യവഹാരത്തിനെന്താണർത്ഥം? ഈ ത്രിപുടിയിൽ ദൃക് അഥവാ ജ്ഞാതാവു മാത്രമേ മാറാതെ നിലകൊള്ളുന്നുള്ളു. മററു രണ്ടും ആപേക്ഷികങ്ങളാണ്. മററുള്ളവയുടെ ബോധവേളയിൽ ദൃക്കിന്റെ ബോധം പ്രകടമായി ഇല്ലെങ്കിലും അതിന്റെ സാന്നിദ്ധ്യം സർവ്വത്ര ഉണ്ട്. ദർശനത്തിന്റെയും ദൃശ്യത്തിന്റെയും നില അതല്ല. അവ രണ്ടും മറയുമ്പോഴും ദൃക് തുടരുന്നു; ദൃക്കിനെക്കൂടാതെ അവയ്ക്കു നിലനില്പില്ലതാനും.

ഒരു സിദ്ധൻ പാറപ്പുറത്ത് വെയിലിൽ കിടക്കുകയായിരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ ചൂടു തോന്നി; കണ്ണു തുറിച്ചു കതിരോനെ നോക്കിക്കൊണ്ടു പറഞ്ഞു: 'എടാ, നീ അത്രയ്ക്കു ഞെളിയുകയൊന്നും വേണ്ടാ, ഞാൻ കണ്ണടച്ചാൽ നീ ഇല്ല.' ദൃക് സ്വയംപ്രകാശമെന്നും ദൃക്കിനെ കൂടാതെ മറെറാന്നിനും നിലനില്പില്ല എന്നും കാണിക്കുകയാണ് ഇതു ചെയ്യുന്നത്. സ്വയംപ്രകാശമായ ആ ദൃക് സർവ്വത്ര സകലരിലും വ്യാപിച്ചു വാഴുന്നു. സകലരുടെയും 'ഞാൻ' എന്ന ബോധം ആ ചൈതന്യത്തിന്റെ ഒരു പ്രതിഫലനമത്രേ. സകലരിലും അതിന്റെ പ്രതിഫലനം പൂർണ്ണമായുമുണ്ട്. പൂർണ്ണം എങ്ങനെ അനേകമാകും? പൂർണ്ണം അനേകമായിട്ടില്ല; പ്രതിഫലനം അനേകം. കടലിലും തടാകത്തിലും കുളത്തിലും കുടത്തിലും മഞ്ഞുതുള്ളിയിലും സൂര്യൻ പ്രതിഫലിക്കുന്നു. ഓരോന്നിലും പൂർണ്ണമായ പ്രതിഫലനം ഉണ്ട്. കുടം മുതലായവ ഉടഞ്ഞ് പ്രതിഫലനമെല്ലാം പോയാലും ബിംബഭൂതനായ സൂര്യൻ നിലകൊള്ളും. അതു

* കേരളദാർശനികസമിതിയുടെ ഏഴാം സമ്മേളനത്തിൽ 11 – 5 – 74-ൽ എറണാകുളത്തുവെച്ച് വായിച്ച പ്രബന്ധം.

പോലെ എല്ലാ ഉപാധികളും ലയിച്ചാലും അവശേഷിക്കുന്ന സദ്വസ്തു ഒന്നുമാത്രം. അതാണ് ദൃക്. ദൃക് എന്നതു് ദൃശ്യവുമായി സാപേക്ഷമായതുകൊണ്ടു്, ദൃശ്യാഭാവത്തിൽ അതിനെ ദൃക് എന്നല്ല ആത്മാവു് എന്നാണു് നിർദ്ദേശിക്കുക എന്നുമാത്രം. 'കാലത്രയേഽപി കേനാപി അബാദ്ധ്യമാനം ഏകരൂപം സത്.' കാലത്രയത്തിലും ആർക്കും നിഷേധിക്കാനാവാതെ ഏകരൂപമായി നിലകൊള്ളുന്നതത്രെ സത്. അങ്ങനെയുള്ള വസ്തു അനാദിയും അനന്തവും പൂർണ്ണവും സർവ്വവ്യാപിയുമായിരിക്കും. അതിന്റെ സ്വരൂപം വർണ്ണിക്കാനാവില്ല. 'യതോ വാചോ നിവർത്തന്തേഅപ്രാപ്യ മനസാ സഹ', 'വാക്കും മനസ്സും അവിടേയ്ക്കു പ്രവേശിക്കാനാവാതെ മടങ്ങിപ്പോരുന്നു.' എന്നാണു് സദ്വസ്തുവിനെക്കുറിച്ചു് ഉപനിഷത്തു പറയുന്നതു്. എന്നാൽ പിന്നെ അങ്ങനെയൊന്നുണ്ടു് എന്നു് എങ്ങനെ അറിയാം ? അനുഭവത്തിൽക്കൂടി. എപ്പോഴ് ? ഗാഢനിദ്രയിൽ. അതെല്ലാവർക്കും ഉള്ളതല്ലേ ? അതെ. എന്നാൽ പിന്നെ അതിനിത്രയൊക്കെ തത്ത്വചിന്തയും തപസ്സും എന്തിനു് ? അതറിയാൻ. അനുഭവം അറിയലല്ലേ ? അതെ, പക്ഷേ അല്പം ഭേദമുണ്ടു്. അനുഭവം ആത്മസ്വരൂപമാണു്; അറിവു് മനോവ്യാപാരവും. അതീന്ദ്രിയകാര്യങ്ങളെന്നല്ല ഐന്ദ്രിയകങ്ങളായ സാധാരണ കാര്യങ്ങൾപോലും അനുഭൂതിവിഷയമായാലും അന്യരെ പറഞ്ഞു മനസ്സിലാക്കാൻ എളുപ്പമല്ല. പല്ലുവേദന അനുഭവിച്ചിട്ടില്ലാത്ത ഒരാളോടു്, ഒരു ഡോക്ടറോടുപോലും, പല്ലുവേദന എന്താണെന്നു് ഒന്നു പറഞ്ഞുനോക്കൂ. കേൾക്കുന്ന ആൾക്കും പല്ലുവേദന അനുഭവപ്പെട്ടിട്ടുണ്ടെങ്കിൽ അതു മനസ്സിലാകും; അല്ലെങ്കിലില്ല. ഇതാണു ശാരീരികാനുഭവങ്ങളുടെപോലും നിലയെങ്കിൽ മനോതീതമായ അനുഭവങ്ങളുടെ കാര്യം പറയാനുണ്ടോ ? ഗാഢനിദ്രയിൽ നാം ആത്മാവിൽ നിലകൊള്ളുന്നു. 'സ്വപിതി നാമ സ്വം അപീതോ ഭവതി.' 'ഉറങ്ങുന്നു എന്നുവെച്ചാൽ തന്നിൽ, ആത്മാവിൽ, സ്ഥിതിചെയ്യുന്നു എന്നാണു് ഉപനിഷത്തു് ആ അവസ്ഥയെ വർണ്ണിക്കുന്നതു്. പക്ഷേ ഉറക്കമുണർന്നാൽ ആ അനുഭൂതിയുടെ അർത്ഥമോ മഹത്ത്വമോ നാം മനസ്സിലാക്കുന്നില്ല. പണ്ടേപ്പോലെ നാം സുഖദുഃഖങ്ങൾക്കു് അധീനരാകുന്നു. ആകയാൽ ആ അനുഭൂതി ബോധപൂർവ്വം സമ്പാദിക്കണം. അതിനാണു് സാധനയുടെ ആവശ്യം. എങ്ങനെയോ എന്നോ കിട്ടിയ അവിദ്യയുടെ ഫലമായി നാം നമ്മുടെ യഥാർത്ഥസ്വരൂപം, ആത്മസ്വരൂപം, വിസ്മരിച്ചു. അതിന്റെ ഫലമായി കാമവും കാമസിദ്ധിക്കു് കർമ്മവും വന്നുചേർന്നു. കർമ്മത്തിന്റെ ഫലമായി സുഖവും ദുഃഖവും രാഗവും ദ്വേഷവും ഏർപ്പെട്ടു. ഈ അവിദ്യാസന്തതികൾ നമ്മെ നമ്മുടെ യഥാർത്ഥസ്വരൂപം അറിയാൻ ഇടവരുത്താതെ നിലകൊള്ളുന്നു. ഉറക്കത്തിൽ പ്രവേശിക്കുന്നവനിൽ അവിദ്യയും തത്കാര്യങ്ങളും ലയിച്ചു കിടക്കുന്നു; അവ നശിച്ചുപോകുന്നില്ല. അതിനാൽ ഉണരുമ്പോൾ അവ വീണ്ടും പിടികൂടുന്നു. ശാസ്ത്രചിന്തയുടെയും തപസ്സിന്റെയും ഫലമായി ലഭിക്കുന്ന ചിത്തശുദ്ധിയിൽനിന്നും ഉളവാകുന്ന അദ്വൈതാനുഭൂതിയാണെങ്കിൽ, വ്യുത്ഥാനദശയിൽ, അനുഭൂതിക്കുമുമ്പു് ബന്ധകങ്ങളായിരുന്ന വിഷയങ്ങളുടെ ബന്ധകശക്തി നഷ്ടമായിപ്പോകുന്നു. അനുഭൂതിദശയിൽ സ്വയംപ്രകാശമായ ആത്മവസ്തു മാത്രമേ ഉള്ളു. വ്യുത്ഥാനദശയിലും അത്രതന്നെയേ ഉള്ളു; എങ്കിലും ബാഹ്യപ്രപഞ്ചത്തിന്റെ ഭാനം ഉണ്ടെങ്കിൽതന്നെയും, അതിന്റെ സ്വഭാവം മാറിയിരിക്കും. അപ്പോഴത്തെ അവസ്ഥയാണു്, 'ഈശാ വാസ്യമിദം സർവ്വം', 'മാറിക്കൊണ്ടിരിക്കുന്ന ഈ സമസ്തപ്രപഞ്ചവും ആത്മാവിനാൽ പൊതിയപ്പെട്ടിരിക്കുന്നു,' എന്നു് ഉപനിഷത്തു് വർണ്ണിക്കുന്നതു്. സാധാരണ ജനങ്ങൾ താലിയും മാലയുമായി കാണുന്നതു്, പൊൻപണിക്കാരൻ പൊന്നായിക്കാണുന്നു; അവൻ നാമരൂപങ്ങളെയല്ല, പൊരുളിനെയാണു കാണുന്നതു്. ഒരു കൂടചിത്രത്തിന്റെ രഹസ്യം ഒരിക്കൽ കണ്ടുകിട്ടിക്കഴിഞ്ഞാൽ പിന്നെയെപ്പോൾ നോക്കിയാലും അതിന്റെ ശരിയായ രൂപം തന്നെ കാണും; അതിന്റെ ദുർഗ്രഹത നീങ്ങിയിരിക്കും. അതാണു് അജ്ഞന്റെയും വിജ്ഞന്റെയും ലോകവീക്ഷണത്തിലുള്ള വ്യത്യാസം.

അദ്വൈതാനുഭവത്തിൽ പരിണാമവുമില്ല, പരിണാമവാദവുമില്ല. പരിണാമം കാലദേശനിമിത്തങ്ങൾക്കു് അധീനമാണു്: അദ്വൈതാനുഭൂതി അവയ്ക്കു് അതീതവും. ദേശകാലനിമിത്തങ്ങൾ മായാഘടകങ്ങളാണു്; ആത്മാവു് മായാതീതവും. അദ്വൈതാനുഭവവും പരിണാമവും

തമ്മിൽ ബന്ധമൊന്നുമില്ല, ആ അനുഭൂതിയി ലേയ്ക്കുള്ള പുരോഗതിയിൽ ചില ഘട്ടങ്ങൾ നമുക്കു ചിന്താവിഷയമാകാം. അനുഭൂതി കഴിഞ്ഞും ഒരു പക്ഷേ അല്പം ലോകബോധം ഉണ്ടായെന്നു വരാം. ആ ഘട്ടങ്ങളിൽനിന്നു കൊണ്ടു് ലോകത്തെ വീക്ഷിക്കുമ്പോഴേ പരി ണാമവുമായിട്ടു് എന്തെങ്കിലും ബന്ധം ഉണ്ടാ കുന്നുള്ളു.

ആ ഘട്ടങ്ങളേതെല്ലാം? നാം നിൽക്കുന്ന നിലയിൽനിന്നു വേണമല്ലൊ നമുക്കു തുടങ്ങാൻ. ഇപ്പോഴത്തെ നിലയിൽ ഞാനുണ്ടു്, എന്റെ പുറും ഈ ലോകവുമുണ്ടു്. മനുഷ്യരും മൃഗങ്ങളും സൂര്യ്യചന്ദ്രാദികളും ഉൾപ്പെട്ട, നാനാത്വപൂർണ്ണമായ ഈ പ്രപഞ്ചം അങ്ങനെ വിളങ്ങുന്നു. തിങ്കളും താരകളും ആമ്പലും തെന്നലും കിളികളും കുഞ്ഞു ങ്ങളും നമ്മെ ആകർഷിക്കുന്നു, ആനന്ദിപ്പിക്കുന്നു. കലകളും കവിതകളുംപ്രപഞ്ചത്തിന്റെ മേന്മയെ യും മോടിയെയും വർണ്ണിക്കുന്നു; നാം അതൊക്കെ ആസ്വദിക്കുകയും ചെയ്യുന്നു. പ്രപഞ്ചത്തിന്റെ സത്യതയെക്കുറിച്ചു് നമുക്കു് സംശയമേ ഇല്ല. കാലം മാറുന്നു, മനസ്സു മാറുന്നു, ബാഹ്യലോക ത്തിന്റെ ചിത്രവും മാറുന്നു. മുമ്പു് ഇമ്പമേകി യിരുന്നവ രസിപ്പിക്കാതാകുന്നു, പലപ്പോഴും ദുഃഖത്തിനു കാരണമാകുന്നു; ഇഷ്ടപ്പെട്ടവ പലതും വിട്ടുപോകുന്നു, ഇഷ്ടപ്പെടാത്തവ പലതും വന്നു ചേരുന്നു.നാം ചിന്തിക്കാൻ തുടങ്ങുന്നു: എന്താണീ ലോകം? എന്താണിതിന്റെ സ്വഭാവം? ഞാനാരു്? എന്താണെന്റെ സ്വരൂപം? ലോക ത്തിൽ സകലതും അനുനിമിഷം മാറിക്കൊണ്ടാ ണിരിക്കുന്നതു്. ലോകത്തിനു് സംസ്കൃതത്തിൽ ജഗത് എന്നൊരു പര്യായമുണ്ടു്. 'ഗച്ഛതീതി ജഗത്'', ഗമിച്ചുകൊണ്ടിരിക്കുന്നതു്, മാറിപ്പോ യ്ക്കൊണ്ടിരിക്കുന്നതു്, എന്നർത്ഥം. അതായതു് കാണപ്പെടുന്ന, നിത്യമെന്നു് നാം ഇതുവരെ കരുതിയിരുന്ന, ലോകം നിത്യമല്ല എന്നു മനസ്സി ലാകുന്നു. ലോകത്തെക്കുറിച്ചു നാം ചിന്തിക്കാൻ തുടങ്ങുന്നതു് അപ്രിയമായതെന്തെങ്കിലും, രോ ഗമോ വിരഹമോ മറ്റോ, ഏൽപ്പെടുമ്പോഴാണു്. ലോകം അനിത്യമാണെന്നുമാത്രമല്ല, അതിൽ നിന്നു കിട്ടുന്ന പലതും അസുഖകരവുമാണെന്നും മനസ്സിലാകുന്നു. ഗീതാചാര്യൻ അരുളി: 'അനി ത്യമസുഖം ലോകം'. ലോകത്തിന്റെ സ്ഥിതി യങ്ങനെ. ഇനി എന്റെ നിലയോ? എന്റെ എന്നുവെച്ചാൽ ആരുടെ? ശരീരത്തിന്റെ എ ങ്കിൽ, അതും മാറിക്കൊണ്ടാണിരിക്കുന്നതു്. പല തരം രോഗങ്ങൾക്കും വേദനകൾക്കും ഇരിപ്പിടവു മാണതു്. മാറിക്കൊണ്ടിരിക്കുന്ന ഈ ശരീര ത്തിൽ മാറാതെ എന്തെങ്കിലും ഉണ്ടോ? മാറാത്ത ഒന്നിന്നേ മാററം അറിയാനാകൂ. ചലച്ചിത്ര ത്തിലെ മാറുന്ന ചിത്രങ്ങൾ പതിയാൻ മാറാത്ത തിരശ്ശീലവേണം. തിരശ്ശീലയും മാറിക്കൊണ്ടി രുന്നാൽ ചിത്രം കാണാൻ കഴിയുകയില്ല. മാററ ങ്ങൾ ശരീരത്തിലായാലും പുറത്തായാലും, അറിയണമെങ്കിൽ മാറാത്ത ഒന്നു് ഉണ്ടായിരി ക്കണം. എന്റെ ശരീരത്തിനു് പല മാററങ്ങൾ സംഭവിച്ചിട്ടും 'ഞാൻ' മാറിയില്ല. അഞ്ചു വയസ്സിലും അമ്പതു വയസ്സിലും 'ഞാൻ' ഒരു മാററവും കൂടാതെ നിലകൊള്ളുന്നു. 'ഞാൻ' അങ്ങനെ നിലകൊള്ളുന്നതുകൊണ്ടാണു് നമുക്കു പരിണാമത്തെക്കുറിച്ചു ചർച്ചചെയ്യാൻ സാധിക്കു ന്നതുതന്നെ.

പരിണാമം എന്നു പദം ഭാരതീയദർശനങ്ങ ളിലും ഭൗതികശാസ്ത്രത്തിലും പ്രയോഗിച്ചുവരു ന്നുണ്ടു്. ഇരുക്കൂട്ടരും അതിനു നല്കുന്നതു് ഒരേ അർത്ഥമല്ല. ദർശനകാരന്മാർ പ്രപഞ്ചകാരണം തേടുമ്പോൾ ചില മൗലികപദാർത്ഥങ്ങളിൽ ചെന്നെത്തുന്നു. പലർക്കും പദാർത്ഥങ്ങളുടെ എണ്ണം പലതാണു്. അവയിൽ അദ്വൈതിയുടെ അടു ത്തുനില്ക്കുന്നതു് സാംഖ്യന്മാരാണു്. അവർ മൗലി കമായി രണ്ടു തത്ത്വങ്ങളെയാണു് അംഗീകരി ക്കുന്നതു്: പുരുഷനെയും പ്രകൃതിയെയും. പുരു ഷൻ, നിർവ്വികാരൻ, നിത്യൻ. പ്രകൃതി അനാ ദിയും നിത്യവും അചേതനവും. പ്രകൃതിയുടെ പരിണാമമാണു് പ്രപഞ്ചം എന്നത്രെ അവ രുടെ വാദം. നിയതനിയമവിധേയമാണു് പ്രകൃ തി എന്ന വിശ്വാസമാണു് പ്രപഞ്ചോത്പ ത്തിയെ തേടാൻ നമ്മെ പ്രേരിപ്പിക്കുന്നതു്. ദൃശ്യപദാർത്ഥങ്ങളൊക്കെ സർവ്വദാ മാറിക്കൊണ്ടിരി ക്കുന്നു. ആ മാററങ്ങൾക്കു് ചില ക്രമവും ഉള്ള തായി തോന്നുന്നു. കാണപ്പെടുന്നവയൊക്കെ കാര്യ്യവസ്തുക്കളാണു്, അവയ്ക്കൊക്കെ ഓരോ കാരണം കാണുന്നുമുണ്ടു്. വിത്തിൽനിന്നു മരം, മുട്ടയിൽനിന്നു കോഴി, മണ്ണിൽനിന്നു കുടം ഇങ്ങനെ ഒരു ക്രമവികാസം കാണപ്പെടുന്നു. ഈ കാര്യ്യകാരണശൃംഖല നിരപവാദം പ്രപഞ്ച മാകെ ബാധകമാണെന്നു തോന്നും. പക്ഷെ

അതിന്റെ പ്രവൎത്തനത്തെ അപഗ്രഥിച്ചു ചെല്ലു മ്പോൾ ചില നൂലാമാലകളിൽ ചെന്നെത്തുന്നു. ഓരോ കാൎയ്യത്തിനും ഓരോ കാരണമുണ്ട് എന്ന് ഈ നിയമത്തിൽനിന്നും കാണാം. പക്ഷെ ഇതിന്റെ പ്രവൎത്തനത്തെക്കുറിച്ച് അഭി പ്രായഭേദങ്ങളുണ്ട്. ചിലർ പറയുന്നു: അസതഃ സത് ജായതേ.' ഇല്ലാത്ത കാരണത്തിൽനിന്ന് ഉള്ള കാൎയ്യം ഉണ്ടാകുന്നു എന്ന്. ചിലർ പറ യുന്നു, 'സതഃ അസത് ജായതേ.' ഉള്ള കാരണ ത്തിൽനിന്ന് ഇല്ലാത്ത കാൎയ്യം ഉണ്ടാകുന്നു എന്ന്. സാംഖ്യന്മാർ പറയുന്നു, 'സതഃ സത് ജായതേ.' ഉള്ള കാരണത്തിൽനിന്ന് ഉള്ളതായ കാര്യം ഉണ്ടാകുന്നു എന്ന്. വേദാന്തികൾ പറ യുന്നു, 'ഏകസ്യ സതോ വിവൎത്തഃ കാൎയ്യജാതം ന വസ്തു സത്.' സത്തായ ഒന്നിൽനിന്ന് വിവ ൎത്തമായി കാൎയ്യം കാണപ്പെടുന്നു, കാൎയ്യം ഉള്ള തല്ല എന്ന്.

ഇല്ലാത്ത കാരണത്തിൽനിന്ന് ഉള്ള കാൎയ്യം ഉളവായി എന്നു പറഞ്ഞാൽ ഓരോ കാര്യ ത്തിന് അസാധാരണകാരണം ഒന്നുണ്ടാവണം എന്ന നിയമം തെററും: എന്തിൽനിന്നും എന്തും ഉണ്ടാകാം. മണ്ണിൽനിന്ന് കുടവും കലവും മാത്ര മല്ല തേങ്ങയും മാങ്ങയുമെല്ലാം ഉണ്ടാകാം. മാത്ര മല്ല, ഇല്ലാത്ത കാരണത്തിൽനിന്ന് ഉണ്ടാകാവു ന്നതു് ഇല്ലാത്ത കാൎയ്യം മാത്രമായിരിക്കും. ആകാശകുസുമത്തിൽനിന്ന് കാനൽജലമല്ലാതെ തേൻ കിട്ടുകയില്ല.

**മൃഗതൃഷ്ണാംഭസി സ്നാതഃ ശശശൃംഗധനുർധരഃ**
**ഏഷ വന്ധ്യാസുതോ യാതി ഖപുഷ്പകൃതശേഖരഃ.**

'കാനൽനീററിൽ കുളിച്ച് വിൺമലർമാല മുടിയിൽചൂടി മുയൽക്കൊമ്പുകൊണ്ടുണ്ടാക്കിയ അമ്പുമേന്തിപോകുന്ന ഇവൻ മലടിയുടെ മക നാണ്.' എന്ന സുഭാഷിതവാക്യമാണ് അസ ത്തായ കാരണത്തിൽനിന്ന് സത്തായ കാൎയ്യം ഉണ്ടാകുന്നു എന്നു പറയുമ്പോൾ ഓൎമ്മവരുന്നത്. മറെറാരു പക്ഷം 'സതഃ അസത് ജായതേ.' ഉള്ള കാരണത്തിൽനിന്ന് ഇല്ലാത്ത കാൎയ്യം ഉണ്ടാകുന്നു എന്നത്രെ. ഇല്ലാത്ത കാൎയ്യം ഉണ്ടാകു ന്നതെങ്ങനെ ? കാൎയ്യം ഉണ്ടായാലല്ലേ കാരണ ത്തിന് കാരണത്വം സിദ്ധിയ്ക്കുയുള്ളു ? ഒരുവനെ പിതാവെന്നു പറയണമെങ്കിൽ അയാൾക്ക് സന്താനം ഉണ്ടായിട്ടുവേണമല്ലൊ. ഈ പക്ഷം സ്വീകരിച്ചാൽ കാരണകാൎയ്യനിയമം നിരൎത്ഥ മാകും. 'സതഃ സത് ജായതേ.' എന്നാണു വേറൊരു പക്ഷം. സത് നിത്യമാവണം. നിത്യം നിശ്ചലവും നിൎവ്വികാരവുമാകണം. നിത്യവസ്തുവിന് പരിണാമം ഏപ്പെട്ടു എന്നു പറയുന്നതു് യുക്തിസഹമല്ല. 'ന ച കുക്കുട്യാഃ ഏകദേശഃ പച്യതേ ഏകദേശഃ പ്രസവായ കല്പ്യതേ.' 'പിടക്കോഴിയുടെ കുറെഭാഗം വേവി ക്കുകയും ബാക്കി ഭാഗം മുട്ടയിടാൻ വെയ്ക്കുകയും ചെയ്യുന്നു.' എന്നു പറയുമ്പോലെയിരിക്കും നിത്യ മായ കാരണത്തിൻനിന്നു നിത്യമായ കാര്യ മുണ്ടായി എന്നു പറയുന്നതു് എന്നത്രേ ശ്രീശങ്ക രാചാര്യസ്വാമികൾ ഇതിനെ പരാമൎശിക്കു ന്നതു്. കാൎയ്യം സത്യമാണെങ്കിൽ അതു കാരണ ത്തിലുണ്ടായിരുന്നിരിക്കണം. കാരണത്തിലു ണ്ടായിരുന്നതിനെത്തന്നെയാണ് കാൎയ്യം എന്നു പറയുന്നതെന്നു വന്നാൽ കാരണമല്ലാതെ കാൎയ്യ മെന്നൊന്നില്ല.

ഇല്ലാത്തതിൽനിന്നുണ്ടായി എന്ന ആരംഭ വാദമോ പൂൎവ്വരൂപം വെടിഞ്ഞു് രൂപാന്തരം പ്രാപിക്കുകയെന്ന പരിണാമവാദമോ യുക്തി സഹമല്ല എന്നു കണ്ടു. ഇനി അവശേഷിക്കു ന്നതു് വിവൎത്തവാദമാകുന്നു. 'പൂൎവ്വരൂപാപരി ത്യാഗേനാസത്യനാനാകാരപ്രതിഭാസഃ', സ്വതേ യുള്ള രൂപത്തിനു മാററമൊന്നും വരാതെ ഇല്ലാ ത്ത നാനാരൂപങ്ങളുടെ തോന്നലാണ് വിവൎത്തം എന്നു പറയുന്നതു്.

**സ്വതോ വാ പരതോ വാപി**
**ന കിഞ്ചിദ്‌വസ്തു ജായതേ**
**സദസത് സദസദ് വാപി**
**ന കിഞ്ചിദ് വസ്തു ജായതേ.**

**(മാണ്ഡൂക്യകാരിക 2. 22)**

'തന്നിൽനിന്നോ അന്യനിൽനിന്നോ പുതു തായി ഒന്നും ഉണ്ടാകുന്നില്ല. ഉള്ളതോ ഇല്ലാ ത്തതോ, ഉള്ളതും ഇല്ലാത്തതും കൂടിച്ചേൎന്നതോ ആയി യാതൊന്നുംതന്നെ ഉണ്ടാകുന്നില്ല.' എന്നി ങ്ങനെ സൃഷ്ടിയെത്തന്നെ നിഷേധിക്കുകയാണ് അദ്വൈതാചാൎയ്യനായ ഗൗഡപാദൻ ചെയ്തിരി ക്കുന്നതു്. അജാതവാദം എന്നാണ് അതിനു പറയാറു്. അദ്വൈതിയുടെ അനുഭൂതിദശയിൽ നിന്നുള്ള ദൎശനമാണ് അജാതത. അദ്വൈതാനു ഭൂതി അങ്ങനെയാണെങ്കിലും അജ്ഞൻ കാണു

ന്ന പ്രപഞ്ചപ്രതിഭാസത്തിന്, അവൻ ചോദിക്കുന്ന ചോദ്യത്തിന്, ശാസ്ത്രവും അനുഭൂതിസമ്പന്നനായ ആചാര്യനും നൽകുന്ന സമാധാനമാണ് വിവർത്തവാദം. പ്രപഞ്ചം മായയാണ്. എന്നു വെച്ചാലോ ? സത്തോ അസത്തോ എന്ന് യുക്തിയുക്തം നിർവ്വചിക്കാൻ സാധിക്കാത്തതും എന്നാൽ ഉള്ളതുപോലെ തോന്നിപ്പിക്കുന്നതു മായ ശക്തിവിശേഷമാണ് മായ. മായകൊണ്ടുണ്ടാകുന്ന വസ്തുപ്രതിഭാസമാണ് വിവർത്തം. അന്തിക്കു കയറിൻതുണ്ടിൽ പാമ്പിനെക്കണ്ടു് നടുങ്ങി ഒരുവൻ ഓടുന്നു. വെളിച്ചം കൊണ്ടുവന്നു നോക്കി കയറാണെന്നറിഞ്ഞാൽ പേടി പോകുന്നു. കണ്ടപ്പോഴും അതിനുമുമ്പും ഓടിയപ്പോഴും കയറാണെന്നറിഞ്ഞശേഷവും ത്രികാലങ്ങളിലും കയറു കയറായിത്തന്നെ നിലനിന്നു. അതൊരിക്കലും പാമ്പായില്ല. അജ്ഞദൃഷ്ടിക്കു് പാമ്പാണെന്നു തോന്നി. ജ്ഞാനദീപം കൊളുത്തുമ്പോരം,

> ന നിരോധോ ന ചോത്പത്തിർ-
> ന ബദ്ധോ ന ച സാധകഃ
> ന മുമുക്ഷുർന വൈ മുക്തഃ
> ഇത്യേഷാ പരമാർത്ഥതാ. (മാ. കാ. 2. 32.)

'വിനാശവുമില്ല ജനനവുമില്ല, ബദ്ധനുമില്ല സാധകനുമില്ല, മുമുക്ഷുവുമില്ല, മുക്തനുമില്ല – ഇതാണ് സത്യം.' ഇതാണ് അദ്വൈതിക്ക് പരിണാമവുമായുള്ള ബന്ധം. കാര്യകാരണനിയമത്തിൻെറ സ്വഭാവമന്വേഷിച്ചുപോകുമ്പോരം ചെന്നെത്തുന്ന നിലപാടാണ് നാം ഇതുവരെ കണ്ടതു്. ചിന്തിക്കുംതോറും പ്രപഞ്ചത്തിൻെറ ദുർഗ്രഹത കൂടിക്കൂടി വരുകയാണു ചെയ്യുക. ലോകത്തിൻെറ ഈ സ്വഭാവത്തെയാണ് പണ്ടൊരു സരസൻ 'മനസ്സിലാവില്ല എന്നു മനസ്സിലായി.' എന്നു പറഞ്ഞപ്പോരം സൂചിപ്പിച്ചതു്. പരിണാമത്തിൻെറ പര്യായമാണ് കാര്യകാരണനിയമമെന്നതു്. കാര്യകാരണനിയമം കാലത്തിനു വിധേയമാകുന്നു. കാലമോ ? മനസ്സിലാകാത്ത എന്തോ ഒന്നു. അതിൻെറ പേരാണ് മായ എന്നതു്. മായയുടെ വ്യക്തിഗതരൂപമാകുന്നു മനസ്സ്. അപ്പോരം കാലവും മായയും മനസ്സും പര്യായശബ്ദങ്ങളത്രെ. മനസ്സിൻെറ ഘടകങ്ങളാണ് കാലവും നിമിത്തവും അവയുടെ സഹചാരിയായ ദേശവും. ദേശകാലനിമിത്തങ്ങളിൽക്കൂടിയേ മനസ്സിനു വ്യാപരിക്കാനാവൂ. ആകയാൽ കാലത്തെ ഗ്രഹിക്കുക എന്നുവെച്ചാൽ മനസ്സ് തന്നെത്തന്നെ പിടിക്കുക എന്നാണർത്ഥം. അതു സാദ്ധ്യവുമല്ല. ചിന്തിക്കുന്നതിനു മുമ്പ് സത്യമെന്നും സമ്മോഹനമെന്നും തോന്നിയ ലോകം ചിന്തിക്കാൻ തുടങ്ങിയപ്പോരം അനിത്യമെന്നും അസുഖമെന്നും മനസ്സിലായി. പക്ഷേ ഇതുകൊണ്ടു് ലോകംമൂലം ഉണ്ടാകുന്ന ദുഃഖങ്ങളും ക്ലേശങ്ങളും ഇല്ലാതാകുന്നുണ്ടോ ? ഇല്ല. അതിനെന്തു വഴി ?

അതിന്, പരിണാമത്തിന് അപ്പുറം പോകണം. അതിനെന്തു ചെയ്യണം ? ഗീതാചാര്യൻ അരുളുന്നു: 'അനിത്യമസുഖം ലോകം ഇമം പ്രാപ്യ ഭജസ്വ മാം.' ''അനിത്യവും അസുഖവുമായ ഈ ലോകത്തിൽ വന്നിട്ടു് ദുഃഖമകന്ന് ശാശ്വതസുഖം ലഭിക്കണമെങ്കിൽ 'എന്നെ' ഭജിക്കുക.'' ഗീതാചാര്യൻെറ 'ഞാൻ' എന്നാൽ പരമാത്മാവ്: നമ്മിലും സമസ്തപ്രപഞ്ചത്തിലും നിത്യസത്യമായി വിളങ്ങുന്ന ആ ചൈതന്യം. അപരിണാമിയായ ആ പരമാത്മവസ്തുവിനെ അറിയുക: ദുഃഖമകലും, നിത്യസുഖം ലഭിക്കും. അവിടെ കാലമില്ല, ദേശമില്ല, നിമിത്തമില്ല; സാപേക്ഷികസുഖദുഃഖങ്ങളില്ല, പരിണാമവുമില്ല. അവിടെ ആത്മാവുമാത്രം – അദ്വൈതാനുഭൂതി. 'തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ.' 'ഏകമായ ആത്മാവിൽ മോഹമെവിടെ, ശോകമെവിടെ ?' 'ഉപശാന്തോ/യമാത്മാ.' ആ അനുഭൂതിയിൽ വാക്കിനു വ്യാപരിക്കാനാവില്ല. 'ശാന്തം ശിവം അദ്വൈതം' എന്നാണ് ആ അവസ്ഥയെക്കുറിച്ച് ശാസ്ത്രങ്ങളും അനുഭൂതിസമ്പന്നന്മാരും പറയുന്നതു്.

ശ്രീരാമകൃഷ്ണദേവൻ ഒരു ഉപമ പറയാറുണ്ടു്. വണ്ടു് എത്ര നേരം മൂളും ? തേനുണ്ണാൻ തുടങ്ങും വരെ. തേനുണ്ടു വയറു നിറഞ്ഞാൽ നിശ്ശബ്ദം. എന്നാൽ തേനിൻെറ ലഹരി തലയ്ക്കു പിടിച്ച് ആനന്ദംകൊണ്ടു മതിമറന്ന് അല്പം കഴിഞ്ഞാൽ അതു വീണ്ടും പാടിയെന്നു വരാം. അതുപോലെ, ആത്മാനുഭൂതിക്കുമുമ്പ് ശബ്ദകോലാഹലം ഉണ്ടായിരിക്കും. ആത്മാനന്ദം നിശ്ശബ്ദം. വ്യുത്ഥാനദശയിലും ആനന്ദത്തിൻെറ അതിപ്രസരം കൊണ്ടു് ശബ്ദവ്യാപാരം ഉണ്ടായെന്നു വരാം. ശിഷ്യന്മാർക്കു് ഉപദേശം നല്കിയെന്നുവരാം. വ്യുത്ഥാനദശയിൽ അവരുടെ ലോകവീക്ഷണ

മെന്താണ്? ആത്മാനുഭൂതിയിൽനിന്നും പുറത്തു വന്ന ഒരു സുകൃതിയുടെ ആനന്ദഗാനം ശ്രീശങ്കരാചാര്യസ്വാമികൾ വിവേകചൂഡാമണിയിൽ വർണ്ണിക്കുന്നുണ്ട്. അതിലെ ഒരു ശ്ലോകമിതാണ്:

ക്വ ഗതം കേന വാ നീതം കുത്ര ലീനമിദം ജഗത്
അധുനൈവ മയാ ദൃഷ്ടം നാസ്തി കിം മഹദദ്ഭുതം!

വി. ചൂ. 434

'എവിടെപ്പോയി ? ആര് കൊണ്ടുപോയി ? ഈ ജഗത് എവിടെപ്പോയി ലയിച്ചു ? ഞാനിപ്പോൾത്തന്നെ കണ്ടതാണല്ലൊ ! എന്ത്, അതില്ലെന്നോ ? എന്തൊരദ്ഭുതം !' മുമ്പു കണ്ട ജഗത്തിന്റെ ഒരു നേരിയ ഓർമ്മ വ്യുത്ഥാനദശയിൽ തങ്ങിനില്ക്കുന്നു. പക്ഷെ ജഗത്തിന്റെ അർത്ഥവും രൂപവും മാറിപ്പോയി. പിന്നെ ജഗത്തിനെ കാണുന്നില്ല, അതിന്റെ അധിഷ്ഠാനത്തെയാണ് കാണുന്നത്. മായാനിവൃത്തി എന്നാൽ അധിഷ്ഠാനജ്ഞാനം എന്നാണർത്ഥം. അവൻ രൂപം കണ്ടെന്നു വരാം. പക്ഷെ ആ രൂപത്തിനു പിന്നെ തെററിദ്ധരിപ്പിക്കാനുള്ള ശക്തിയില്ല. മരുഭൂമിയിൽ കാണുന്ന ജലം മരീചികയാണെന്ന് അറിഞ്ഞുകഴിഞ്ഞാലും ജലമെന്ന തോന്നൽ തുടരും; പക്ഷെ ജലത്തിനുവേണ്ടി തേടുകയില്ല. അനുഭൂതിയിൽനിന്ന് ഉണർന്നവന്റെ ദൃഷ്ടിയിൽ പ്രപഞ്ചത്തിന് സ്വയംസത്തയില്ല. 'വിശ്വം ദർപ്പണദൃശ്യമാനനഗരീതുല്യം നിജാന്തർഗതം.' 'കണ്ണാടിയിൽ കാണപ്പെടുന്ന പട്ടണംപോലെ തന്നുള്ളിലെ ഒരു പ്രതിഭാസം മാത്രമാണ് വിശ്വം' എന്ന് ശ്രീശങ്കരാചാര്യസ്വാമികൾ മുക്തന്റെ വിശ്വവീക്ഷണത്തെ വർണ്ണിച്ചിട്ടുണ്ട്. ഇവയൊക്കെഅനുഭൂതിവിഷയങ്ങളാണ്, വർണ്ണനാതീതങ്ങളാണ്. അവയെക്കുറിച്ചുള്ള വർണ്ണനകളൊക്കെ അപൂർണ്ണങ്ങളായിരിക്കും എന്നതും ഓർക്കേണ്ടതുണ്ട്.

മേൽപറഞ്ഞതിൽനിന്നും അദ്വൈതാനുഭൂതിക്കു മുമ്പു രണ്ടു ഘട്ടങ്ങളും അതിനുശേഷം ഒരു ഘട്ടവും കാണാൻ കഴിയും. അനുഭൂതി അദ്വൈതമാകയാൽ പ്രപഞ്ചഭാനംതന്നെയില്ല; ആകയാൽ അവിടെ പരിണാമചിന്തയ്ക്കു സ്ഥാനമില്ല. വ്യുത്ഥാനദശയിൽ പ്രപഞ്ചത്തിന്റെ നേരിയ ഒരു നിഴൽ ഉണ്ടോ ഇല്ലയോ എന്നൊരു സംശയം. അവിടെയും പരിണാമപ്രശ്നമില്ല. അദ്വൈതാനുഭൂതിക്കു തൊട്ടുമുമ്പുള്ള അവസ്ഥയിൽ, പരിണാമത്തിന്റെ മൂലഘടകമായ കാര്യകാരണബന്ധം തകരുന്ന ഒരവസ്ഥയാണു കണ്ടെത്തിയത്. അതിനാൽ അവിടെയും പരിണാമത്തിനു പ്രസക്തിയില്ല. പിന്നെ, പരിണാമത്തിന് അല്പമെന്തെങ്കിലും പ്രസക്തി ഉണ്ടെങ്കിൽ അതു് നാനാത്വത്തിന്റെ സത്യതയിൽ സംശയം ഉദിക്കാത്ത, ചിന്താശക്തി ഉണരാത്ത, പ്രാരംഭഘട്ടത്തിലാണ്.

ത്രികാലാബാധിതമായതേ സത്യമാകൂ എന്നു നിർബ്ബന്ധം പിടിക്കുന്ന അദ്വൈതിക്ക് ദൃഷ്ടനഷ്ടസ്വഭാവമായ പ്രപഞ്ചത്തെ വളരെ ഗൗരവമായി കരുതാൻ നിവൃത്തിയില്ല. ഉപനിഷത്തുകളിൽ സൃഷ്ടിപ്രക്രിയ പ്രസ്താവിച്ചിട്ടുണ്ട്, വാസ്തവംതന്നെ. എങ്കിലും അതിനെ താത്കാലികമായി സ്വീകരിച്ച് അപഗ്രഥിച്ച് മിഥ്യയെന്നോ അനിർവ്വചനീയമെന്നോ നിഷേധിക്കുകയാണു ശാസ്ത്രം ചെയ്യുന്നത്. 'നേഹ നാനാസ്തി കിഞ്ചന' 'ഇവിടെ നാനാത്വം തീരെയില്ല', എന്നതാണ് ഉപനിഷത്സിദ്ധാന്തം. പ്രപഞ്ചത്തിന് അവർ വ്യാവഹാരികസത്ത സമ്മതിക്കുന്നുണ്ട്. പക്ഷേ അതു് മന്ദമതികളോടു കാണിച്ച ഒരു കാരുണ്യം എന്നേ ചിന്തകന്മാർ കരുതുന്നുള്ളു. വ്യാവഹാരികമോ പാരമാർത്ഥികമോ എന്തുമാകട്ടെ, അദ്വൈതവേദാന്തചിന്തകന്മാർ പരിണാമപ്രക്രിയയെക്കുറിച്ച് എന്തുപറയുന്നു ? പരമസത്യം ഒന്നേ ഉള്ളു എന്നു വരുകിൽ സൃഷ്ടിക്കു വേണ്ട ഉപാദാനകാരണവും നിമിത്തകാരണവും ഒന്നുതന്നെയല്ലേ ആവാൻ തരമുള്ളു? ആ ഒന്ന് എന്തിനു പലതായി എന്നു ചോദിച്ചാൽ ശരിയായ ഉത്തരമില്ല. നാനാത്വമണ്ഡലത്തിൽനിന്നു കൊണ്ടാണു ചോദ്യം, നാനാത്വത്തിന് അതീതമായ വസ്തുവിനെക്കുറിച്ചാണുതാനും ചോദിക്കുന്നതു്. കാര്യകാരണബന്ധം നാനാത്വത്തിലേ ഉള്ളു; ഏകത്വത്തിൽ ബന്ധമൊന്നുമില്ല. ചോദ്യത്തിനു പരിഹാരം നാനാത്വത്തെ അതിക്രമിക്കുകയാണ്.

ചോദ്യം വാ പരിഹാരോ വാ
ക്രിയതാം ദ്വൈതഭാഷയാ
അദ്വൈതഭാഷയാ ചോദ്യം
നാസ്തി നാപി തദുത്തരം. (പഞ്ചദശി)

അതിക്രമിച്ചുകഴിയുമ്പോൾ ചോദ്യം അവശേഷിക്കുകയുമില്ല. രാത്രിദേവത സൂര്യനെ കാണാൻ ശ്രമിക്കുംപോലെയാണ് നാം

ഇന്നത്തെ നിലയിൽ നിന്നുകൊണ്ടു് സൃഷ്ടിക്കു മുമ്പുള്ള നിലയെക്കുറിച്ചു് അറിയാൻ ശ്രമിക്കുന്നതു്. ഏകനായ ആ പരംപൊരുൾ, താൻ പലതാകട്ടെ എന്നു സങ്കല്പിച്ചു, പലതായി. 'സ ഐക്ഷത, ബഹു സ്യാം പ്രജായേയ ഇതി' എന്നു് ഉപനിഷത്തു് ആ സങ്കല്പത്തെ വർണ്ണിക്കുന്നു. പൂർണ്ണന്റെ സൃഷ്ടിക്കു കാരണം തേടുന്നതു പാഴ്‌വേലയാണു്. അതുകൊണ്ടു് സൃഷ്ടി ഈശ്വരന്റെ ലീലയാണെന്നാണു് ചിലർ അഭിപ്രായപ്പെടുന്നതു്. 'ലോകവത് തു ലീലാകൈവല്യം' 'മനുഷ്യർ ലീലയാടുംപോലെ,' എന്നാണു് വ്യാസമഹർഷിയും അതിനെ സൂചിപ്പിക്കുന്നതു്. ആ സങ്കല്പമനുസരിച്ചു് നാനാത്വപൂർണ്ണമായ ജഗത് അനുക്രമം ഉദ്ഭവിച്ചു. പഞ്ചമഹാഭൂതങ്ങൾ, വൃക്ഷലതാദികൾ, ജീവജാലങ്ങൾ, മനുഷ്യർ എന്നിങ്ങനെ സൃഷ്ടി നടന്നു. 'തത് സൃഷ്ട്വാ തദേവാനുപ്രാവിശത്.' ഇവയെ സങ്കല്പംകൊണ്ടു സൃഷ്ടിച്ചശേഷം സ്രഷ്ടാവു് അവയെ അനുപ്രവേശിച്ചു. എങ്ങനെയാണു ചൈതന്യസ്വരൂപമായ പരമാത്മാവിൽനിന്നു് അചേതനവസ്തുക്കൾ ഉദ്ഭവിച്ചതു് ? അചേതനവസ്തുക്കൾ എന്നു നാം സാധാരണ പറഞ്ഞു പോരുന്നവ അചേതനമായ്ക്കൊള്ളണമെന്നില്ല. എങ്കിലും, ജഡമെന്നു നാം കരുതുന്ന കല്ലും മണ്ണുമൊക്കെ ചൈതന്യത്തിൽനിന്നും എങ്ങനെ ഉണ്ടായി ? 'മണ്ണിൽനിന്നു ചെടികൾ ഉണ്ടാകുംപോലെയും, എട്ടുകാലി വല ഉണ്ടാക്കുകയും തന്നിലേയ്ക്കു വലിയ്ക്കുകയും ചെയ്യുന്നതുപോലെയും, ജീവനുള്ള മനുഷ്യനിൽ നഖങ്ങളും, കേശങ്ങളും വളരുന്നതുപോലെയും, ആ അക്ഷരപുരുഷനിൽനിന്നു വിശ്വം സംഭവിക്കുന്നു.' എന്നാണു് ഉപനിഷത് അതിനെ വർണ്ണിക്കുന്നതു്. സ്രഷ്ടാവിന്റെ 'ബഹു സ്യാം പ്രജായേയ,' 'ഞാൻ പലതാവട്ടെ,' എന്ന ആദിമസങ്കല്പം സകലജീവജാലങ്ങളിലും കുടികൊള്ളുന്നു. അതാണു് കാമരൂപേണ ജീവികളിൽ പ്രകടമാകുന്നതു്. ജീവികളുടെ സർവ്വവ്യാപാരങ്ങളുടെയും പ്രേരകം കാമമാണു്. 'യദ് യദ്ധി കുരുതേ ജന്തുഃ തത് തത് കാമസ്യ ചേഷ്ടിതം.' 'ജീവി ചെയ്യുന്നതൊക്കെയും കാമത്തിന്റെ ചേഷ്ടയാണു്.' എന്നു് മനു ആ തത്ത്വത്തെ പ്രകാശിപ്പിക്കുന്നു. ലൈംഗികാവേശമാണു് മനുഷ്യവ്യാപാരങ്ങളുടെ പ്രേരകമെന്നു് ആധുനിക പാശ്ചാത്യചിന്തകന്മാർ പറയുന്നതു് ഭാഗികമായ ഒരു നിയമം മാത്രമത്രെ. മനു സൂചിപ്പിച്ച കാമത്തിൽ, അപൂർണ്ണതയിൽനിന്നുളവാകുന്ന, പൂർണ്ണതയ്ക്കു വേണ്ടിയുള്ള, സകലവിധ ആശകളും ആവേശങ്ങളും, ഉൾപ്പെടുന്നു. ലൈംഗികകാമം അവയിൽ ഒരംശം മാത്രമേ ആകുന്നുള്ളു. ജീവികൾക്കു് മൗലികമായി രണ്ടു് ആവേശങ്ങളുണ്ടു്: സ്വന്തം നിലനില്പും സ്വവംശത്തിന്റെ നിലനില്പും. സ്വന്തം നിലനില്പിനു വേണ്ടതു് ഇര; വംശാഭിവൃദ്ധിക്കു വേണ്ടതു ഇണ. ഇരതിന്നു വയറു നിറഞ്ഞതിനുശേഷമേ ഇണയെ തേടുകയുള്ളു. അതിനാൽ ലൈംഗികകാമത്തിനു ജീവിതത്തിൽ രണ്ടാം സ്ഥാനമേ ഉള്ളു; ഒന്നാം സ്ഥാനം ആഹാരത്തിനാണു്. പരംപൊരുളെന്ന പിതാവിൽനിന്നു സന്താനങ്ങൾക്കു ലഭിച്ച പലതാകാനുള്ള ആ കാമത്തിന്റെ പൂരണത്തിനുള്ള രണ്ടു രൂപങ്ങളാണു് ആഹാരവും മിഥുനധർമ്മവും.

ഭാരതീയദർശനകാരന്മാർ പരിണാമം എന്നതുകൊണ്ടു്, പ്രപഞ്ചോത്പത്തിയെപ്പററിയുള്ള നാനാഭിപ്രായങ്ങളിൽ ഒന്നാണു് വിവക്ഷിക്കുന്നതു്. ആധുനികപാശ്ചാത്യചിന്തകരാകട്ടെ, ജീവികളുടെ അനുക്രമവികാസപ്രക്രിയയെയാണു് പരിണാമമെന്നതുകൊണ്ടുദ്ദേശിക്കുന്നതു്. ജീവികളുടെ ശാരീരികവികാസത്തെ മാത്രമേ ആധുനികപരിണാമവാദികൾ കണക്കിലെടുക്കുന്നുള്ളു. ഗർഭിതമായതേ പ്രകടമാകൂ. ഉള്ളിലില്ലാത്തതു് പുറത്തുവരുകയില്ല. അനുപ്രവേശിച്ച ആത്മാവു് അനുഭൂതികൾ പലതും നേടി തന്റെ പൂർവ്വസ്ഥിതി വീണ്ടെടുക്കാനുള്ള പ്രയത്നമാണു് ഓരോരോ ശരീരത്തെ മാറി മാറിയെടുക്കാനും കൈയ്‌വിടാനും ഓരോ ജീവിയുടെയും ഉള്ളിലിരുന്നു് പ്രേരിപ്പിക്കുന്ന ശക്തിവിശേഷം. ശാരീരികതലത്തിൽ ജീവികളുടെ ക്രമവികാസത്തിനു് ആഹാരവും മിഥുനധർമ്മവും നിർണ്ണായകമായ പങ്കു വഹിക്കുന്നുണ്ടു്. ഇവ നേടാൻവേണ്ടി ജീവികൾ നടത്തുന്ന മത്സരങ്ങളിൽ ചുററുപാടുകളോടു് ഒത്തിണങ്ങാൻ സഹായകങ്ങളായ രൂപമാററങ്ങൾ പ്രകൃതി അവയുടെ ശരീരങ്ങളിൽ വരുത്തുന്നുണ്ടാകാം. പക്ഷേ ശരീരങ്ങൾ അവയുടെ ബാഹ്യാവരണങ്ങൾ മാത്രമാണു്. പരിണാമത്തിനുള്ള പ്രേരണ, ആ ശരീരങ്ങളിൽ കുടികൊള്ളുന്ന, അവയെ നിയന്ത്രിക്കുന്ന, ചൈത

ന്യാംശത്തിൽനിന്നാണുളവാകുന്നത്. 'അതിനെ സൃഷ്ടിച്ച് അതിനുള്ളിൽ പ്രവേശിച്ചു.' എന്നു പറയുന്ന ആ ചൈതന്യാംശത്തിന്റെ ആത്മ പ്രകാശനവ്യഗ്രതയാണ് പരിണാമം. മനുഷ്യ പര്യന്തമുള്ള സൃഷ്ടികളിൽ ആത്മാവിഷ്കരണത്തി നുള്ള ഈ പ്രയത്നം അബോധപൂർവ്വമാണെന്നു തോന്നും. പൂർവ്വസൃഷ്ടങ്ങളായ ദേവതകൾ തങ്ങൾക്ക് ഇരിക്കാൻ ആയതനം വേണമെന്ന് സ്രഷ്ടാവിനോടപേക്ഷിച്ചു; ഗോവിനെയും അശ്വത്തെയും കൊണ്ടുവന്നു, അവർക്കു തൃപ്തിയാ യില്ല. പുരുഷനെ കൊണ്ടുവന്നു; അവർക്കു തൃപ്തി യായി. 'സുകൃതം ബത,' 'കൊള്ളാം,' എന്ന് അവർ സ്രഷ്ടാവിനോടു പറഞ്ഞു. എന്താണതിനു കാരണം? ഭാഗവതത്തിൽ ഇതിനു കാരണം പറയുന്നുണ്ട്: 'പുരുഷം വിധായ ബ്രഹ്മാവലോക ധിഷണം മുദമാപ ദേവഃ.' മനുഷ്യന് ബ്രഹ്മാവ ലോകസമർത്ഥമായ, ആത്മദർശനസമർത്ഥമായ, ബുദ്ധിയുണ്ട് എന്നുള്ളതുതന്നെ. ഒന്നിൽനിന്നു പിരിഞ്ഞുപോന്ന ചൈതന്യാംശത്തിനു തിരിച്ചു പ്രഭവസ്ഥാനത്തുതന്നെ ചെന്നെത്താനുള്ള വെ മ്പലാണു പരിണാമം. പ്രകൃതിയിൽക്കാണുന്ന സകലവിധ ആകർഷണങ്ങളും ആ ഐക്യത്തിനു വേണ്ടിയുള്ള സബോധമോ അബോധമോ ആയ പ്രയത്നങ്ങളാകുന്നു. അദ്വൈതത്തിലേ ദുഃഖ ശാന്തിയുള്ളൂ. 'ദ്വിതീയാദ് വൈ ഭയം ഭവതി.' രണ്ട് എന്ന അവസ്ഥ വന്നാൽ ഭയവും നാനാ വിധദുഃഖങ്ങളും വരുകയായി. വിരഹം എപ്പോഴും ദുഃഖമാണ്. ഏകത്വത്തിലേ ദുഃഖസ്പർശമില്ലാത്ത സുഖമുള്ളൂ. ആ ശാശ്വതസുഖത്തിന്റെ ഛായ കൾക്കുവേണ്ടിയത്രെ ലൗകികമായ ഐക്യത്തി നുവേണ്ടിയുള്ള ആവേശങ്ങൾപോലും. സ്വസ്വ രൂപമായ ഏകത്വം വീണ്ടെടുക്കാൻവേണ്ടിയുള്ള ആത്മാവിന്റെ പ്രയത്നങ്ങളാണ് ക്രമവികാസ ത്തിന്റെ പ്രേരകം. മനുഷ്യനിൽ എത്തുമ്പോൾ ആ പ്രയത്നം ബോധപൂർവ്വമായിത്തീരുന്നു. അവൻ ആത്മാന്വേഷണം ചെയ്യുന്നു. ആത്മദർശനം സാധിച്ചാൽ അവന്റെ പരിണാമപ്രക്രിയ അവസാനിച്ചു; അവൻ അദ്വൈതത്തിൽ തിരി ച്ചെത്തി. പ്രകൃതിയുടെ പരിണാമത്തിന്റെ പ്രയോജനം പുരുഷനു് അനുഭവങ്ങൾ നേടി ക്കൊടുത്തു് അവനെ മോചിപ്പിക്കലായിരുന്നു. ആത്മാവിന്റെ പ്രയാണവൃത്തം പൂർത്തിയായി. അവൻ പുനരാവൃത്തിരഹിതമായ അദ്വൈതാനു ഭൂതിയിലെത്തി കൃതകൃത്യനായിത്തീരുന്നു.

'ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവിൽ ഉണ്ടായ ഇണ്ടൽ'തീർക്കാൻ ആത്മാവ് വെമ്പൽ കൊള്ളുകയാണ്. ഓരോരോ ശരീരങ്ങളിൽ പ്രവേ ശിക്കുന്നു: അവ ഉദ്ദിഷ്ടസാധ്യത്തിനു് വേണ്ടത്ര ഉതകുന്നില്ലെന്നു കണ്ടു് വെടിയുന്നു. 'ജാത്യന്തര പരിണാമഃ പ്രകൃത്യാപൂരാത്' (യോഗസൂത്രം 4.2) പ്രകൃതി, ആത്മാവിന്റെ പരിണാമത്തിന് അനു രൂപങ്ങളായ ആപൂരണം, ശരീരസംഘാതം, നൽകുന്നു. ജലം സ്വതേ പ്രവഹിക്കുന്നു; വഴിക്ക് ഓരോ തടസ്സങ്ങൾ നേരിടുന്നു; അവയെ തകർത്തു കൊണ്ടു ജലം പായുന്നു. അതുപോലെ ആത്മാവും. സ്വാത്മപ്രകാശത്തിനു് അസമർത്ഥങ്ങളായ ശരീര ങ്ങളെ വെടിഞ്ഞു് കൂടുതൽ അനുകൂലങ്ങളായ വയെ സ്വീകരിക്കുന്നു. പരിണാമം ശരീരങ്ങൾ ക്കേയുള്ളൂ. കുഴലിൽക്കൂടിയോ ചാലിൽക്കൂടിയോ പുഴയിൽക്കൂടിയോ ഒഴുകുന്നതു് ഒരേ ജലംതന്നെ. മനുഷ്യനു് ഈ പരിണാമപ്രക്രിയ ബോധ പൂർവ്വം ത്വരിതപ്പെടുത്താം. അദ്ധ്യാത്മസാധന കൾ അതിനുള്ളതാണ്. മാനവതലത്തിൽ പരിണാമം സ്ഥൂലമല്ല, സൂക്ഷ്മമാണ്; കായിക മല്ല, മാനസികമാണ്. മനസ്സിനു മൂന്ന് അവസ്ഥകളുണ്ട്: ജാഗ്രത്, സ്വപ്നം, സുഷുപ്തി. പരിണാമചിന്തയ്ക്കു് അധിഷ്ഠാനമായ കാര്യ കാരണനിയമത്തിന്നു് ജാഗ്രത്കാലത്തിലേ പ്രാബല്യമുള്ളൂ. ജാഗ്രത്തിലെ യുക്തി തികച്ചും നിരപവാദമാണ് എന്നു കരുതുന്നതു് അയുക്തി കമാകുന്നു: കാരണം, സ്വപ്നത്തിലും ഒരുതരം കാര്യകാരണനിയമം പ്രവർത്തിക്കുന്നുണ്ട്. ആ തലത്തിൽ അതു നിരാക്ഷേപമാണുതാനും. പക്ഷേ ഉണർന്നുകഴിയുമ്പോൾ സ്വപ്നത്തിലെ യുക്തിയെല്ലാം നിരർത്ഥമായിത്തോന്നുന്നു. ജാഗ്ര ത്തിലെ യുക്തിക്ക് സ്വപ്നത്തിൽ അർത്ഥമൊന്നു മില്ലതാനും. അതിനാൽ ജാഗ്രത്തിലെ പരി മിതമായ യുക്തിയിൽ അധിഷ്ഠിതമായ പരി ണാമവാദത്തിനു് അദ്വൈതിയുടെ ദൃഷ്ടിയിൽ അത്ര വലിയ പ്രാധാന്യം ഉണ്ടെന്നു പറഞ്ഞു കൂടാ. സുഷുപ്തിയിൽ മനസ്സു ലയം പ്രാപി ക്കുന്നതുകൊണ്ടു്, നനാത്വത്തെ അറിയാനുള്ള കരണമായ മനസ്സു വ്യാപരിക്കാത്തതുകൊണ്ടു്, ആ അവസ്ഥ അദ്വൈതമാകകൊണ്ടു്, അവിടെ പരിണാമത്തിന്റെ ശബ്ദമേ ഇല്ല.

അദ്ധ്യാത്മസാധനയുടെ പരിപൂർത്തിയിൽ അനുഭവപ്പെടുന്ന അദ്വൈതാനുഭൂതിയിൽ

ദ്വൈതമില്ല, പരിണാമവുമില്ല. അതിൽനിന്നു വ്യുത്ഥാനം ചെയ്താൽ പ്രപഞ്ചം ഒരു നിഴൽ പോലെയോ ആത്മാവിന്റെ നാനാരൂപങ്ങൾ പോലെയോ മാത്രമേ കാണപ്പെട്ടു. പ്രപഞ്ചത്തിന്റെ സത്യതയെ ഗവേഷണം ചെയ്യുന്ന ഘട്ടത്തിൽ അതു് ഉത്തരം കിട്ടാത്ത അനിർവ്വചനീയമായ ഒരു അനുഭവമാണു്. ചിന്താശക്തി ഉണരാത്ത കാലത്തു മാത്രമേ പ്രപഞ്ചം ഗൗരവമായി കരുതപ്പെടുന്നുള്ളു. അവിടെയും സുഷുപ്തിയിൽ പ്രപഞ്ചമില്ല; സ്വപ്നത്തിൽ വെറും നിഴൽ. ജാഗ്രത്തിൽ മാത്രം അനുഭൂതിവിഷയമാണു് പ്രപഞ്ചം.

> തുച്ഛാനിർവ്വചനീയാ ച
> വാസ്തവീ ചേത്യസൗ ത്രിധാ
> ജ്ഞേയാ മായാ ത്രിഭിർബോധൈഃ
> ശ്രൗതയൗക്തികലൗകികൈഃ. —പഞ്ചദശി

ജീവിതത്തിന്റെ ഒരനുഭൂതിമണ്ഡലത്തിൽ മാത്രം പ്രകടമാകുന്ന ഈ പ്രപഞ്ചപ്രതിഭാസത്തെ, ആത്മാവിൽ വിവർത്തമായിട്ടാണു് അദ്വൈതികൾ വർണ്ണിക്കുന്നതു്. പൂർവ്വാവസ്ഥയെ വിടാതെതന്നെ, ഉണ്ടാവുന്നുവെന്നു തോന്നുന്ന അവസ്ഥാന്തരപ്രാപ്തിയെയാണു വിവർത്തമെന്നു പറയുന്നതു്. ഇതെങ്ങനെ സംഭവിക്കും? അതിനുള്ള വേദാന്തിയുടെ ഉദാഹരണമാണു് രജ്ജുസർപ്പം. രജ്ജു ഒരു കാലത്തും സർപ്പമായിട്ടില്ല. എങ്കിലും കാണുന്നവന്റെ കാഴ്ചക്കുറവുകാരണം അവൻ സർപ്പത്തെ കാണുന്നു, പേടിച്ചോടുന്നു. അതുപോലെ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമാണു് സർവ്വവും എന്ന വാസ്തവം വിസ്മരിച്ചു് നശ്വരങ്ങളായ ശരീരാദികളാണു താൻ എന്നു വിചാരിച്ചു് സംസാരദുഃഖത്തിനു് അധീനനാകുന്നു. അതെങ്ങനെ സംഭവിച്ചു എന്നു ചോദിച്ചാൽ ഈശ്വരമായകൊണ്ടു് എന്നാണുത്തരം.

ഇപ്പറഞ്ഞതിൽനിന്നും അദ്വൈതാനുഭൂതിയിൽ പരിണാമപ്രശ്നമില്ല എന്നും മായകൊണ്ടു കാണപ്പെടുന്ന പ്രപഞ്ചത്തിൽ അവിദ്യാവശഗനായ മനുഷ്യൻ, ജാഗ്രത്കാലത്തിൽ ഉണ്ടാകുന്ന പ്രപഞ്ചഭാനത്തിനു് നൽകുന്ന വിശദീകരണമാണു് പരിണാമം എന്നും വേണം കരുതാൻ. പരിണാമം മരണം, അദ്വൈതം അമൃതവും.

---

# മാതൃവധം

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടു്

അയ്യോ! തലക്കെട്ടു വായിക്കുമ്പോൾത്തന്നെ തലയ്ക്കു വെട്ടുകൊണ്ടമാതിരി ഞെട്ടിപ്പോകുന്നു. എത്ര ഘോരം, കഠോരം! ഒരിക്കൽ രേണുക ഗംഗയിലേയ്ക്കു പോയപ്പോൾ അവിടെ ചിത്രരഥനെന്ന ഗന്ധർവ്വരാജനെ അപ്സരസ്ത്രീകളോടുകൂടി ക്രീഡിക്കുന്നതായിക്കണ്ടു. കളികണ്ടിട്ടുള്ള രസംകൊണ്ടു താൻ ഹോമത്തിനു വെള്ളംകൊണ്ടുപോകാനാണു് വന്നിരിക്കുന്നതെന്ന കഥ അവൾ മറന്നുപോയി. ചിത്രരഥനിൽ ആ ചാരിത്രശാലിനിക്കു് എന്തോ അനുരാഗം തോന്നി. അങ്ങനെ ഗംഗാതീരത്തിൽ മുഗ്ദ്ധയായി കുറെനേരം നിന്നപ്പോഴാണു് പെട്ടെന്നു് അവൾക്കു തന്റേടം വീണതു്. നേരം വൈകുകയാൽ ഭർത്താവു ശപിക്കുമോ എന്നു പരിഭ്രമിച്ചു രേണുക ബദ്ധപ്പെട്ടു പുഴയിൽനിന്നു വെള്ളം മുക്കി മടങ്ങിച്ചെന്നു മൺകുടം മുനിയുടെ മുമ്പിൽവെച്ചു തൊഴുതുകൊണ്ടു നില്പായി. പത്നിക്കു പററിയ വ്യഭിചാരം മുഖഭാവംകൊണ്ടു ജമദഗ്നി മനസ്സിലാക്കി. അദ്ദേഹം കലശലായി കോപിച്ചു. കുലടയെ കൊല്ലാൻ പുത്രന്മാരോടാജ്ഞാപിച്ചു. അവർ കൂട്ടാക്കിയില്ല. പാതിവ്രത്യത്തെ ഭഞ്ജിച്ച മാതാവിനെയും പിതൃനിയോഗത്തെ ലംഘിച്ച ജ്യേഷ്ഠന്മാരെയും വധിക്കാൻ മാമുനി രാമനെ ശാസിച്ചു. അച്ഛന്റെ തപശ്ശക്തിയും സമാധിബലവും നല്ലവണ്ണമറിയുന്ന രാമനാകട്ടെ അവരെ എല്ലാവരെയും സംഹരിച്ചു. സത്യവതീസുതൻ അതീവ സന്തുഷ്ടനായി. ഇഷ്ടമുള്ള വരം വാങ്ങിക്കൊൾവാൻ അദ്ദേഹം മകനോടു പറഞ്ഞു. മൃതന്മാരുടെ പുനർജ്ജീവനവും വധത്തിന്റെ വിസ്മൃതിയുമാണു് ആ

സത്പുത്രൻ വരമായി വരിച്ചതു്. ഉറക്കമുണ ൎന്നാലത്തെപോലെ സകലരും അരോഗദൃഢ ഗാത്രരായി പൊടുന്നനെ എഴുന്നേററു. താതൻെറ തപോവീൎയ്യത്തെ അറിഞ്ഞിട്ടുതന്നെയാണു് രാമൻ ബന്ധുവധത്തെ ചെയ്തതു്. ഭാഗവതത്തിൽ വൎണ്ണിക്കപ്പെട്ടിരിക്കുന്ന ആഖ്യായിക ഇതത്രേ! ആപാതത്തിൽ അതിദാരുണമായിത്തോന്നുന്ന പരശുരാമൻെറ പ്രസ്തുത മാതൃവധത്തെ സാധൂകരിക്കാൻ വല്ല ന്യായവുമുണ്ടോ ? നമുക്കു പരിശോധിക്കാം.

ജ്യേഷ്ഠന്മാരെ അനുകരിച്ചുകൊണ്ടു രാമനും അച്ഛനെ അനുസരിക്കാതിരുന്നുവെന്നിരിക്കട്ടെ. എന്നാലത്തെ സ്ഥിതിയെന്താകുമായിരുന്നു ? മഹൎഷിതന്നെ സൎവ്വരെയും ശപിച്ചു ഭസ്മമാക്കി യേനേ. പിന്നെ ജമദഗ്നിയെ പ്രസാദിപ്പിക്കാനും അദ്ദേഹത്തോടു ശാപമോക്ഷം മേടിക്കാനും ആരു ണ്ടു് ? ഒരാളുമില്ല. ബ്രഹ്മദണ്ഡദഗ്ദ്ധന്മാരായ അവർ ഉഭയഭ്രഷ്ടന്മാരായി അഗതികളായി നിത്യനരകത്തിൽ ഉഴന്നേനേ! നേരെമറിച്ചു രാമൻ മാതാവിനെയും മററും ഹനിച്ചതുകൊണ്ടു ണ്ടായ ഉത്കൎഷം നോക്കുക. അമ്മയുടെ വ്യഭിചാ രത്തിനും ജ്യേഷ്ഠന്മാരുടെ പിതൃനിദേശാതിചാര ത്തിനും അപ്പോഴപ്പോഴേ ദണ്ഡപ്രായശ്ചിത്തം കഴിഞ്ഞു. അവർ വിശുദ്ധന്മാരും പുരുഷാൎത്ഥ സിദ്ധിക്കു് അധികാരികളുമായിത്തീൎന്നു. രാമൻ ബന്ധുക്കൾക്കു വധവ്യാജേന ജീവനവും നരക മോചനവും നല്കുകയാണു് വാസ്തവത്തിലുണ്ടാ യതു്. ഒരു പുത്രൻെറയും ഭ്രാതാവിൻെറയും പരമ ധൎമ്മം ഇതല്ലയോ ?

'മാതൃദേവോ ഭവ', 'പിതൃദേവോ ഭവ' എന്ന രണ്ടു ഗൌണവിധികളും 'ആചാൎയ്യദേവോ ഭവ' എന്ന മുഖ്യവിധിയുടെ കിങ്കരന്മാരാകുന്നു. ആത്മതത്ത്വത്തെ ശിഷ്യനു കരതലാമലകീ കരിച്ചുകൊടുക്കാൻ ത്രാണിയുള്ള മഹാത്മാ വാണു് ആചാൎയ്യൻ.

**ആചാര്യം മാം വിജാനീയാന്നാവമന്യേത കൎഹിചിത്**
**ന മൎത്ത്യബുദ്ധ്യാസൂയേത സൎവ്വദേവമയോ ഗുരുഃ.**

എന്നത്രേ ഭഗവദ്വാക്യം. ഉപശമാത്മകനും ശബ്ദപരബ്രഹ്മങ്ങളിൽ നിഷ്ണാതനുമാണു് തൻെറ താതനെന്നു ബോധ്യപ്പെട്ടു് അദ്ദേഹത്തെ പരശുരാമൻ പരമഗുരുവായി വരിച്ചുകഴിഞ്ഞി രിക്കുന്നു. ഗുരുചരണങ്ങളിൽ പരിപൂൎണ്ണമാകും വണ്ണം ആത്മസമൎപ്പണം ചെയ്തു നിർവൃതനും നിസ്സംശയനുമായിരിക്കുന്ന ശിഷ്യനു് 'ആജ്ഞാ ഗുരൂണാം ഹ്യവിചാരണീയാ' – No question, no flinching!' പിതൃപിതാമഹപുത്രപൌത്രാദി സ്വജനവധത്തെ, ഭഗവത്പാദത്തിൽ, 'ശിഷ്യ സ്തേƒഹം ശാധി മാം ത്വാം പ്രപന്ന'മെന്നു കമിഴു ന്നവീണ പാൎത്ഥൻ നിശ്ശങ്കം ചെയ്തതോൎക്കുക. രാമൻെറ പ്രവാസത്തിനും ദശരഥൻെറ നിധന ത്തിനും കാരണഭൂതയായ കൈകേയിയെ ഭര തൻ ശകാരിച്ചതും സ്മരിക്കുക. 'ന മാതുൎദ്ദൈവതം പരം!' എന്ന വചനാനുസാരേണ തൻെറ പരമസ്നേഹത്തിനും ഉത്തമഭക്തിക്കും പാത്രമായ മാതാവിൻെറ വധത്തെക്കാൾ ഒരു പുത്രനു ദുഷ്ക രവും ദുഃഖാവഹവുമായിട്ടു മറെറാരു കൃത്യമില്ല. സ്വവധത്തെക്കാൾ എത്രയോ ദുസ്സഹവും മൎമ്മ ഭേദകവും നരകഹേതുകവുമായ ആ കഠിനകൎമ്മം പോലും, സദ്ഗുരുവിൻെറ പ്രീതിക്കുവേണ്ടി ചെയ്വാൻ തയ്യാറാവുക എന്നതത്രേ ഗുരുഭക്തി യുടെ പരമകാഷ്ഠ!

**യസ്യ ദേവേ പരാ ഭക്തിഃ യഥാ ദേവേ തഥാ ഗുരൌ**
**തസ്യൈതേ കഥിതാ ഹ്യൎത്ഥാഃ പ്രകാശന്തേ മഹാത്മനഃ.**

പരശുരാമൻ മഹാവിഷ്ണുവിൻെറ അംശാവ താരമാണു്. ശിഷ്ടാനുഗ്രഹംപോലെ ദുഷ്ടനിഗ്ര ഹവും അവതാരോദ്ദേശങ്ങളിൽപ്പെട്ടതാകുന്നു. അതിനാൽ ശ്രീകൃഷ്ണൻെറ മാതുലവധംപോലെ പരശുരാമൻെറ മാതൃവധവും ഈശ്വരലീല യത്രേ! ഈശ്വരനു തെററുപററുക അസംഭാവ്യ മല്ലേ! അവിടുന്നു വെയ്ക്കുന്ന ചുവടു പിഴയ്ക്കുമോ ?

ഇപ്രകാരം ലോകവ്യവഹാരചതുരനായ ഒരു നീതിജ്ഞൻെറ നിലയിലും ഗുരുഭക്തനായ ഒരു സച്ഛിഷ്യൻെറ നിലയിലും ധൎമ്മസ്ഥാപ കനായ ഒരവതാരപുരുഷൻെറ നിലയിലും മൂന്നു നിലകളിലും ഒരുപോലെ സാധൂകരിക്കാവുന്ന പ്രവൃത്തിയാണു് ഭാൎഗ്ഗവരാമൻെറ മാതൃഹത്യ യെന്നു നാം കണ്ടു. ഒററ നോട്ടത്തിനു് അതി സാഹസവും മഹാനിഷ്ഠുരവുമായിത്തോന്നുന്ന പ്രസ്തുത കൎമ്മം ചുഴിഞ്ഞാലോചിക്കുമ്പോൾ അന്യാദൃശപ്രതിഭാവിലസിതവും അനിമിത്ത കൃപാഭക്തിശിശിരിതവുമായി സഹൃദയന്മാൎക്കു സ്ഫുരിക്കുന്നതാണു്.

# ജീവന്മുക്തിവിവേകം – 29

ജി. ബാലകൃഷ്ണൻനായർ

## നിരോധസമാധിസ്വരൂപം

ജീവന്മുക്തിക്കുപകരിക്കുന്ന നിരോധസമാധിയാണ് നമുക്കു പ്രധാനമായി ചർച്ച് ചെയ്യാനുള്ളതു്. അഞ്ചു ഘട്ടങ്ങളിലായിട്ടാണ് ഇതു സാധിക്കേണ്ടതു്. വാങ്നിരോധം, മനോനിരോധം, വിജ്ഞാനാത്മനിരോധം, മഹാത്മനിരോധം, ശുദ്ധാത്മലാഭം ഇവയാണ് ആ ഘട്ടങ്ങൾ. നിരോധമെന്നാലെന്താണെന്നു പതഞ്ജലി വിവരിച്ചിട്ടുണ്ടു്: ''വ്യുത്ഥാനനിരോധസംസ്കാരയോരഭിഭവപ്രാദുർഭാവൗ നിരോധക്ഷണചിത്താന്വയോ നിരോധപരിണാമഃ'' ചഞ്ചലചിത്തത്തിന്റെ വ്യുത്ഥാനസംസ്കാരങ്ങൾ സമാധിവിരോധികളാണ്. യോഗി സ്വപ്രയത്നംകൊണ്ടു് ഇവയെ പ്രതിദിനം പ്രതിക്ഷണം നിരോധിച്ചു് പരാജയപ്പെടുത്തുന്നു. തുടർന്നു് വ്യുത്ഥാനസംസ്കാരവിരോധികളായ നിരോധസംസ്കാരങ്ങൾ പ്രത്യക്ഷപ്പെടുന്നു. അതോടെ ഓരോ ക്ഷണത്തിലും ചിത്തം നിരോധസംസ്കാരത്തെ പിൻതുടരാൻ ശക്തമായിത്തീരുന്നു. ഇതുതന്നെയാണു ചിത്തത്തിന്റെ നിരോധപരിണാമം.

## വ്യുത്ഥാനസംസ്കാരാഭിഭവം

ചിത്തം മാറിമാറി ചലിച്ചു് വിവിധ ദർശനങ്ങളെ ഉളവാക്കിക്കൊണ്ടിരിക്കുന്നതാണ് വ്യുത്ഥാനസംസ്കാരം. യോഗി സ്വപ്രയത്നംകൊണ്ടു് ഈ വ്യുത്ഥാനസംസ്കാരങ്ങളെ പരാജയപ്പെടുത്താൻ അഭ്യസിക്കുന്നു. ഈ പ്രയത്നത്തിന്റെ വിശദമായ ഒരു ചിത്രം വാസിഷ്ഠത്തിൽ ഉദ്ദാലകമുനിയുടെ സമാധ്യഭ്യാസവിവരണത്തിൽ നമുക്കു കാണാം. ഉദ്ദാലകൻ വിചാരിച്ചു: ''മേരുശൃംഗത്തിൽ മേഘഖണ്ഡമെന്നപോലെ സങ്കല്പരഹിതമായ പരമപാവനപദത്തിൽ ചിരകാലവിശ്രാന്തി എനിക്കെന്നാണു കിട്ടുക ?'' ഉദ്ദാലകബ്രാഹ്മണൻ ഇങ്ങനെ ചിന്താപരവശനായിത്തീർന്നു. തത്ഫലമായി വീണ്ടും ഏകാന്തത്തിൽ ചെന്നിരുന്നു് അദ്ദേഹം ധ്യാനം അഭ്യസിക്കാൻ തുടങ്ങി.

**വിഷയൈർന്നീയമാനേ തു ചിത്തേ മർക്കടചഞ്ചലേ**
**ന സ ലേഭേ സമാധാനേ പ്രതിഷ്ഠാം പ്രീതിദായിനീം.**

മർക്കടചഞ്ചലമായ മനസ്സ് ബാഹ്യവിഷയങ്ങളാൽ ആകർഷിക്കപ്പെട്ടുകൊണ്ടേയിരുന്നു. അതിനാൽ ആനന്ദദായിനിയായ സമാധിനിഷ്ഠയിൽ ഉറയ്ക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ചിലപ്പോൾ ചിത്തകപി ബാഹ്യവിഷയങ്ങളെ ഉപേക്ഷിച്ചു് ഉള്ളിലൊതുങ്ങും. എന്നാൽ ഉള്ളിലൊതുങ്ങിയിരുന്നു് വിവിധ സങ്കല്പങ്ങളിൽപെട്ടു ചലിച്ചുകൊണ്ടേയിരിക്കും. അല്പം കഴിഞ്ഞു് വീണ്ടും ബാഹ്യവിഷയങ്ങളെ അവലംബമാക്കും. മററുചിലപ്പോൾ ഭയപ്പെട്ട പക്ഷിയെപ്പോലെ മനോരാജ്യങ്ങൾവഴി ദൂരദേശങ്ങളിൽ പറന്നുനടക്കും. ചിലപ്പോൾ ഉദിച്ചുനില്ക്കുന്ന സൂര്യനെപ്പോലെ പരന്നു വ്യാപിച്ച തേജസ്സ് ഉള്ളിൽ കാണാറാകും. ക്ഷണനേരം കഴിഞ്ഞു് തേജസ്സസ്തമിച്ച ശൂന്യാകാശത്തിന്റെ അനുഭവമുണ്ടാകും. അതും മാഞ്ഞുമറഞ്ഞു് ചിലപ്പോൾ കൂരിരുട്ടുകൊണ്ടു ഹൃദയം നിറയും.

**ആഗച്ഛതോ യഥാകാമം പ്രതിഭാസാൻ പുനഃ പുനഃ**
**അച്ഛിനന്മനസാ ശൂരഃ ഖഡ്ഗേനേവ രണേ രിപൂൻ.**

ഇങ്ങനെ മാറിമാറി വന്നുകൊണ്ടിരുന്ന കാഴ്ചകളെ ധീരനായ മുനി അസംഗശസ്ത്രംകൊണ്ടു്, വാളുകൊണ്ടു് യുദ്ധത്തിൽ ശത്രുക്കളെയെന്നപോലെ, മുറിച്ചുതള്ളി. ഉണ്ടായി മറയുന്ന ഇത്തരം ക്ഷണികദർശനങ്ങൾ ഒട്ടൊന്നകന്നതോടെ കൂറച്ചൊരിരുട്ടുകൊണ്ടു മൂടി അങ്ങിങ്ങു ലോകചിന്തകളുടെ കളങ്കം പേറിക്കൊണ്ടു വിവേകസൂര്യൻ ഹൃദയാകാശത്തിൽ ഉദിച്ചുയരുന്നതായി കാണപ്പെട്ടു. ഇങ്ങനെ പൊന്തിവരുന്ന വിവേകസൂര്യനെ സമ്പൂർണ്ണമായി ആശ്രയിച്ചുകൊണ്ടു് അവശേഷിക്കുന്ന ഇരുട്ടിനെയും ഒഴിച്ചുമാററാനായി ഉദ്ദാലകമുനിയുടെ ഒരു ശ്രമം. ഇരുട്ടു മാറിയതോടെ ഉജ്ജ്വലമായ തേജഃപുഞ്ജം പ്രത്യക്ഷപ്പെട്ടു. ഒരു കുട്ടിയാന കരിങ്കുവളവനം പിഴുതെറിയുന്നതുപോലെ മുനി ആ തേജഃപുഞ്ജത്തേയും നിരാകരിച്ചു. തേജസ്സ് ശമിച്ചതോടെ

ആകാംക്ഷാഭരിതമായിരുന്ന മനസ്സ് രാത്രിയിലെ താമരയെന്നപോലെ നിദ്രയിൽ ലയിച്ചു. മുനിയാകട്ടെ ആ നിദ്രയേയും നിസ്സംഗശസ്ത്രംകൊണ്ടു വെട്ടിമാററി. നിദ്ര മാറിയതോടെ ഒരു ശൂന്യതയുടെ അനുഭവമുണ്ടായി. ശൂന്യതാബോധവും മാററപ്പെട്ടതോടെ ഒന്നുമറിയാനില്ലാത്തതുപോലെ ഒരു മോഹം വന്നുചേൻു. ഈ മോഹത്തെയും ആ മഹാമുനി തുടച്ചുമാററി. അതോടെ മനസ്സ് അദ്ഭുതകരമായ തൻെറ ഉപശമസ്ഥാനം കണ്ടെത്തി.

തതസ്തേജസ്തമോനിദ്രാമോഹാദിപരിവർജ്ജിതം
കാമപ്യവസ്ഥാമാസാദ്യ വിശശ്രാമ മനഃ ക്ഷണം.

തുടന്ന് അദ്ഭുതകരമായ ഒരനുഭവദശയിലെത്തി മനസ്സ് ക്ഷണനേരത്തേയ്ക്കു പൂർണ്ണവിശ്രമം കണ്ടെത്തി. പ്രകാശമോ, ഇരുട്ടോ, നിദ്രയോ മോഹമോ അവിടെ ലേശംപോലും അനുഭവപ്പെട്ടിരുന്നില്ല. ഇവിടെ വ്യുത്ഥാനസംസ്കാരങ്ങളെയെല്ലാം ജയിച്ച് മനസ്സ് നിരോധപരിണാമദശയിലെത്തിച്ചേൻവെന്നു ഭാവം.

## നിരുദ്ധചിത്തസ്വരൂപം

ഇവിടെ ഒരു സംശയംവരാം. ബോധമൊഴിച്ചുള്ള മനസ്സിൻെറ എല്ലാ ഭാവങ്ങളും പ്രതിക്ഷണപരിണാമികളാണെന്ന കാര്യം എല്ലാവക്കം സമ്മതമാണല്ലോ. ഈ ന്യായമനുസരിച്ചു ചിത്തം സദാ പരിണാമപ്രവാഹത്തോടുകൂടിയതാണെന്നു പറയേണ്ടിവരുമല്ലോ. ആ സ്ഥിതിക്കു ചിത്തത്തിൻെറ നിരോധപരിണാമത്തെ എന്തായിട്ടാണു മനസ്സിലാക്കേണ്ടതു്? നിരുദ്ധചിത്തത്തിനു വൃത്തിപ്രവാഹമുണ്ടോ? ഉണ്ടെങ്കിൽ അതേതുരൂപത്തിലാണ്? ഈ സംശയങ്ങൾ ശരിയാണ്. ചലിച്ചുകൊണ്ടിരിക്കുന്ന വ്യുത്ഥിതചിത്തത്തിൻെറ വൃത്തിപ്രവാഹം സ്പഷ്ടമാണ്. നിരുദ്ധചിത്തത്തിൻെറ വൃത്തിപ്രവാഹം ഏതുരൂപത്തിലാണെന്നാശങ്കിച്ചിട്ടു പതഞ്ജലിതന്നെ ഒരു സൂത്രംകൊണ്ടതിനു മറുപടി നൽകിയിട്ടുണ്ട്. ''തതഃ പ്രശാന്തവാഹിതാ സംസ്കാരാത്'' എന്നാണു സൂത്രം. നിരുദ്ധമായാൽ ചിത്തത്തിൻെറ വൃത്തിപ്രവാഹം സംസ്കാരംകൊണ്ട് പ്രശാന്തമായി ഭവിക്കുന്നു എന്നാണ് സൂത്രാത്ഥം. ചമത, നെയ്യ്, ഹോമദ്രവ്യങ്ങൾ എന്നിവ സുലഭമായി പ്രക്ഷേപിക്കുന്നതോടെ ഹോമാഗ്നി പുറമേ കൂടുതൽ കൂടുതൽ ജ്വലിച്ചുയരുന്നു. ചമത തുടങ്ങിയവ കുറഞ്ഞുവരുന്നതോടെ ആദ്യം ജ്വലനം അല്പമൊന്നു ശമിക്കുന്നു. തുടന്നു ജ്വലനം കുറഞ്ഞു കുറഞ്ഞു വരുന്നു. അതുപോലെ നിരോധവിഷയമാകുന്ന ചിത്തത്തിലെ വൃത്തിപ്രവാഹം നിരോധശക്തി വദ്ധിക്കുംതോറും കൂടുതൽ കൂടുതൽ പ്രശാന്തമായിത്തീരുന്നു. ഇവിടെ നേരത്തേ നേരത്തേയുള്ള പ്രശാന്തിയുടെ സംസ്കാരം പിന്നീടു പിന്നീടുള്ള പ്രശാന്തിക്കു കാരണമായും ഭവിക്കുന്നു. നിരോധിക്കപ്പെടുന്ന ചിത്തത്തിൻെറ ഈ പ്രശാന്തവാഹിത ഭഗവാൻ ഗീത ആറാം അദ്ധ്യായത്തിൽ ഭംഗിയായി വിവരിച്ചിട്ടുണ്ട്: ''അന്തർമ്മുഖമാക്കി നല്ലവണ്ണം നിരോധിക്കപ്പെടുന്ന ചിത്തം വൃത്തിപ്രവാഹം ശമിച്ച് ആത്മാവിൽ എപ്പോൾ ഉറച്ചു നിൽക്കുന്നുവോ അപ്പോൾ സവ്വകാമങ്ങളും വിട്ടൊഴിഞ്ഞു് ഒരാൾ യോഗിയായി ഭവിക്കുന്നു.

യഥാ ദീപോ നിവാതസ്ഥോ
നേങ്ഗതേ സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ
യുഞ്ജതോ യോഗമാത്മനഃ.

ആത്മാവിൽ പററിനിൽക്കുന്ന യോഗിയുടെ നിരുദ്ധചിത്തം കാററില്ലാത്തിടത്ത് ഇളകാതെ കത്തിക്കൊണ്ടിരിക്കുന്ന ദീപത്തിനു തുല്യമാണ്. യോഗാഭ്യാസംകൊണ്ടു നിരുദ്ധമാകുന്ന ചിത്തം വൃത്തിപ്രവാഹം നിലച്ച് ഉപശമിക്കുന്നു. അതോടെ ആത്മാവ് സ്വയം ആത്മാവിനെ ദശിച്ച് ആനന്ദത്തിൽ മുഴുകുന്നു. ബാഹ്യേന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതും ബുദ്ധിക്കു മാത്രം ഗ്രഹിക്കാവുന്നതുമായ അളവില്ലാത്ത ആനന്ദം അവിടെ അനുഭവവിഷയമാകുന്നു. തത്ത്വനിഷ്ഠയിൽനിന്നും പിന്നൊരിക്കലും ചിത്തം ചലിച്ചുമാറിപ്പോകുന്നില്ല:

യം ലബ്ധ്വാ ചാപരം ലാഭം
മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന
ഗുരുണാപി വിചാല്യതേ.

ചിത്തത്തിൻെറ ഈ നിരുദ്ധാവസ്ഥയിലെത്തിച്ചേരുന്ന യോഗിക്ക് തനിക്കിനി ഇതിലധികം ഒരു ലാഭവും ഉണ്ടാകാനില്ലെന്നു ബോദ്ധ്യമാകുന്നു. നിരുദ്ധചിത്തം എത്ര വലിയ ദുഃഖം വന്നാലും ചലിച്ചു വിവശമായിത്തീരുന്നില്ല. എന്നെന്നേയ്ക്കുമായി ദുഃഖം വിട്ടുപിരിയുന്ന ഈ അവസ്ഥയാണ് യോഗമെന്നറിയപ്പെടുന്നതു്. മടുപ്പുതോന്നാത്ത മനസ്സോടുകൂടി ദൃഢ

നിശ്ചയത്തോടെ ഈ യോഗസ്ഥിതി നേടിയെടുക്കേണ്ടതാണ്.

## നിരോധസമാധ്യുപായം

നിരോധസമാധി നേടാനുള്ള ഉപായവും പതഞ്ജലി വിവരിച്ചിട്ടുണ്ട്: ''വിരാമപ്രത്യയാഭ്യാസപൂർവ്വകഃ സംസ്കാരശേഷോഽന്യഃ'' സങ്കല്പങ്ങൾ പൂർണ്ണമായി നിലയ്ക്കുകയാണ് വിരാമം. അതിനുവേണ്ടിയുള്ള പുരുഷപ്രയത്നമാണ് പ്രത്യയം. ചിത്തവൃത്തികളെ പൂർണ്ണമായി ഉപശമിപ്പിക്കുവാനുള്ള യത്നം വീണ്ടും വീണ്ടും ആവർത്തിച്ച് തുടർന്നുകൊണ്ടിരിക്കുന്നതാണ് അഭ്യാസം. ഈ അഭ്യാസംകൊണ്ട് ഉപശമിക്കുന്ന ചിത്തം സ്വരൂപംവെടിഞ്ഞ് സംസ്കാരമാത്രമായി അവശേഷിക്കുന്നു. ഇതാണ് നിരുദ്ധചിത്തം അഥവാ അസംപ്രജ്ഞാതസമാധി. പ്രസ്തുത സൂത്രത്തിനു തൊട്ടുമുമ്പായി സംപ്രജ്ഞാത സമാധിയെ വിവരിച്ചിട്ടുണ്ട്. അതുകൊണ്ട് സൂത്രത്തിലെ 'അന്യ'ശബ്ദം അസംപ്രജ്ഞാത സമാധിയെക്കുറിക്കുന്നു എന്നറിയേണ്ടതാണ്. അസംപ്രജ്ഞാതസമാധിയിൽ വൃത്തികൾ പാടേ ഉപശമിച്ച ചിത്തം സ്പഷ്ടമായി പ്രകടമാകാതിരിക്കുന്നതുകൊണ്ടാണ് സംസ്കാരരൂപത്തിൽ ശേഷിക്കുന്നു എന്നു പറഞ്ഞിരിക്കുന്നത്. വിരാമപ്രയത്നംകൊണ്ടു രൂപംകൊള്ളുന്ന ചിത്തത്തെ ഭഗവാൻ ഗീത ആറാം അദ്ധ്യായത്തിൽ സ്പഷ്ടമായി വിവരിച്ചിട്ടുണ്ട്. ''സങ്കല്പിച്ചാഗ്രഹിക്കുന്ന എല്ലാ കാമങ്ങളെയും നിശ്ശേഷം വെടിയണം.'' പൂമാല, ചന്ദനം, വനിത, പുത്രമിത്രാദികൾ, വീട്, വസ്തുവകകൾ ഇവയൊക്കെയാണ് സങ്കല്പിച്ചാഗ്രഹിക്കുന്ന കാമങ്ങൾ. മോക്ഷശാസ്ത്രകുശലന്മാരായ വിവേകികൾ ഇവയൊക്കെ സ്പഷ്ടങ്ങളായ ദോഷങ്ങൾകൊണ്ടു ദൂഷിതങ്ങളാണെന്നു ചൂണ്ടിക്കാണിക്കുന്നു. എങ്കിലും അനാദിയായ അവിദ്യയ്ക്കു വശപ്പെട്ടുപോയവർക്ക് ഇവയിലുള്ള ദോഷങ്ങൾ കാണാൻ കഴിയുന്നില്ല. ദോഷങ്ങൾ മറയ്ക്കപ്പെട്ടാൽ അവിദ്യാവശഗന്മാരുടെ മനസ്സ് അവയിൽ പററിക്കൂടി മോഹബദ്ധമായിത്തീരും. അവ അഭികാമ്യപദാർത്ഥങ്ങളാണെന്നു സങ്കല്പിക്കാനും തുടങ്ങും. തുടർന്നു സങ്കല്പശക്തിക്കു വശപ്പെട്ട് ഇതെനിക്കുവേണം, ഇതെനിക്കുവേണം എന്നിങ്ങനെ വിവിധകാമങ്ങൾക്കു രൂപം നൽകും. ഇങ്ങനെ സങ്കല്പിച്ച് ആഗ്രഹിക്കുന്ന കാമങ്ങളെയാണു നിശ്ശേഷം വെടിയാൻ ഭഗവാനാവശ്യപ്പെടുന്നത്. മറെറാരു സ്മൃതിയും ഇക്കാര്യം സ്പഷ്ടമായി വെളിപ്പെടുത്തിയിട്ടുണ്ട്. കാമങ്ങളുടെയെല്ലാം നാരായവേരു സങ്കല്പമാണ്. ഫലേച്ഛയോടുകൂടി ചെയ്യുന്ന സകല യജ്ഞങ്ങളും സങ്കല്പപ്രഭവങ്ങളാണ്.

> കാമ ജാനാമി തേ മൂലം
> സങ്കല്പാത് കില ജായസേ
> ന ത്വാം സങ്കല്പയിഷ്യാമി
> സമൂലസ്ത്വം വിനങ്ക്ഷ്യസി.

ഹേ കാമ, നിന്റെ ഉറവിടം എനിക്കു നല്ലപോലെ വെളിപ്പെട്ടിരിക്കുന്നു. സങ്കല്പമാണു നിനക്കു ജന്മമരുളുന്നത്. ഞാൻ നിന്നെ സങ്കല്പിക്കുന്നില്ലെന്നു വന്നാൽ നീ വേരോടെ നശിക്കുന്നതാണ്. വിവേകംകൊണ്ടു വിഷയദോഷങ്ങൾ തെളിഞ്ഞാൽ, ശ്വാവു ഛർദ്ദിച്ച പായസമെന്നപോലെ കാമങ്ങൾ ത്യജിക്കപ്പെടുന്നു. പൂമാല, ചന്ദനം എന്നിത്യാദിയിലുള്ള കാമങ്ങൾപോലെ തന്നെ ബ്രഹ്മലോകം, അണിമാദ്യൈശ്വര്യങ്ങൾ എന്നിവയിലൊക്കെയുള്ള കാമങ്ങൾ ഉപേക്ഷിക്കപ്പെടേണ്ടവയാണ്. എല്ലാ കാമങ്ങളെയും ഉപേക്ഷിക്കണമെന്നു ഭഗവാൻ പറഞ്ഞിട്ടുള്ളതിനർത്ഥമിതാണ്. ഒരു മാസം വ്രതനിഷ്ഠയോടെ ഉപവാസമനുഷ്ഠിക്കുന്നയാൾ ആ മാസത്തിൽ ഭക്ഷണമുപേക്ഷിക്കുന്നു. എന്നാൽ വ്രതമവസാനിക്കുന്നതോടെ ഭക്ഷണകാമം വീണ്ടുമുണ്ടാകുന്നു. യോഗിയുടെ കാമത്യാഗത്തിന് ഈ ദോഷം വരാതിരിക്കണമെന്നു കരുതിയാണ് എല്ലാ കാമങ്ങളും നിശ്ശേഷം ഉപേക്ഷിക്കണമെന്ന് 'നിശ്ശേഷം' എന്ന വിശേഷണംകൂടി ചേർത്തിരിക്കുന്നത്. എല്ലാ കാമങ്ങളെയും നിശ്ശേഷം വെടിഞ്ഞശേഷം ചുററുപാടുമുള്ള വിഷയങ്ങളിൽനിന്നും മനസ്സുകൊണ്ട് ഇന്ദ്രിയങ്ങളെ പിൻതിരിപ്പിച്ച് അന്തർമ്മുഖമാക്കി ഉറപ്പിക്കണം. ചക്ഷുരാദി ഇന്ദ്രിയങ്ങൾ രൂപാദി വിഷയങ്ങളിൽ സ്വാഭാവികമായി പററിനിൽക്കാൻ തുനിഞ്ഞെന്നുവരാം. ഇന്ദ്രിയങ്ങളുടെ സ്വാഭാവസിദ്ധമായ ഈ പ്രവൃത്തിയെ പ്രയത്നപൂർവ്വം മനസ്സുകൊണ്ട് പിൻതിരിപ്പിക്കേണ്ടതാണ്. ദേവതാദർശനം തുടങ്ങിയവയിൽ പോലും ഇന്ദ്രിയങ്ങൾ പ്രലോഭിതങ്ങളാവാൻ പാടില്ല.

---

# ഭാരതചരിത്രത്തിൻെറ പുനരുദ്ധാരണം

**"ഭാരതത്തിൻെറ യഥാർഥചരിത്രം പുറത്തുവരുമ്പോൾ, ധർമ്മവിഷയത്തിലെന്നപോലെ, കലാവിദ്യാവിഷയങ്ങളിലും ഭാരതമാണു് സമസ്ത ലോകത്തിന്നും ആദിഗുരുവെന്നു തെളിയും."**

**—വിവേകാനന്ദസ്വാമികൾ**

പ്രാചീനഭാരതത്തിൻെറ ചരിത്രമായി ഇന്നെവിടെയും പ്രചരിച്ചിരിക്കുന്ന കഥകളെല്ലാം പാശ്ചാത്യരുടെ മിഥ്യാകല്പനകളാണ്. ഏതൊരു ജനതയുടെയും വംശചരിത്രത്തിന്ന് മുഖ്യപ്രമാണം തദ്വംശപാരമ്പര്യത്തിൽ സിദ്ധിച്ചിട്ടുള്ള ഇതിഹാസകഥനങ്ങളാണെന്നിരിക്കെ, ഭാരതീയമായ ഇതിഹാസാഖ്യാനങ്ങളെ തള്ളിക്കളഞ്ഞു്, വിജാതീയാടിസ്ഥാനത്തിൽ കെട്ടിച്ചമയ്ക്കപ്പെട്ട കഥകൾക്ക് ഭാരതത്തിൻെറ യഥാൎത്ഥചരിത്രവുമായി എന്തു ബന്ധമാണുണ്ടായിരിക്കുക ? രാഷ്ട്രസ്വാതന്ത്ര്യം നഷ്ടപ്പെട്ട ഭാരതജനതയുടെ ആത്മവീര്യം കെടുത്താൻ കരുതിക്കൂട്ടി വിദേശീയർ രചിച്ചതും, പ്രമാദജടിലവുമായ ആ ചരിത്രാഭാസത്തെ വലിച്ചെറിഞ്ഞു്, വസ്തുനിഷ്ഠവും പ്രമാണഭൂതവുമായ വംശചരിത്രം ഭാരതീയരായ നാംതന്നെ രചിക്കേണ്ട നമ്മുടെ കൎത്തവ്യത്തെ വിവേകാനന്ദസ്വാമികൾ അടിക്കടി ഉദ്ബോധിപ്പിക്കുന്നുണ്ട്. അപ്രകാരം പ്രമാദരഹിതമായി സ്വതന്ത്രബുദ്ധ്യാ രചിക്കപ്പെട്ട വംശചരിത്രമായിരിക്കണം, ജനതയുടെ സൎവ്വതോമുഖമായ അഭ്യുദയത്തിന്നു നിദാനമായ രാഷ്ട്രവിദ്യാഭ്യാസപദ്ധതിക്കടിസ്ഥാനം. സ്വാമികളുടെ ഏവംവിധമായ ഉദ്ബോധനമുൾക്കൊള്ളുന്ന വചനങ്ങൾ വിവേകാനന്ദസാഹിത്യസൎവ്വസ്വത്തിൽ അവിടവിടെ കാണാം. അവയിൽ ചിലതിനെ സമാഹരിച്ചതാണ് ഈ ലേഖനം.

1. ലോകത്തിനു നല്കാൻ എനിക്ക് ഒരു സന്ദേശമുണ്ട്; ഞാനതു നിർഭയം നല്കുകതന്നെ ചെയ്യും. ഭവിഷ്യത്ത് എന്തുമാകട്ടെ, ഞാനത് വകവെയ്ക്കുന്നില്ല. (സാമൂഹ്യ–വിദ്യാഭ്യാസ)പരിഷ്കൎത്താക്കളോട് ഞാൻ തുറന്നു പറയുന്നു, ഞാനവരെക്കാളെല്ലാം വലിയ ഒരു പരിഷ്കൎത്താവാണെന്ന്. അല്പാല്പം, അങ്ങിങ്ങായി പരിഷ്കരിക്കുകയാണ് അവരുടെ ഉദ്ദേശം; എന്നാൽ ആമൂലാഗ്രം പരിഷ്കരിക്കാനാണ് എൻെറ ഉദ്യമം.

(വിവേകാനന്ദസാഹിത്യസൎവ്വസ്വം. 3. 104.)

2. കഴിഞ്ഞ കാലങ്ങളിലേയ്ക്കു കണ്ണോടിക്കുന്നവരെ ഇന്നെല്ലാവരും കുററപ്പെടുത്തുകയാണ്. ഭാരതത്തിൻെറ ദുരിതങ്ങൾക്കെല്ലാം കാരണം, ഇത്രയേറെ നടക്കുന്ന പിൻനോട്ടമാണെന്നു പറയുന്നു. നേരെമറിച്ച് ഇതിനു വിപരീതമാണ് ശരി, എന്നത്രേ എനിക്കു തോന്നുന്നതു്. ഭൂതകാലത്തെ മറന്നിരുന്നപ്പോൾ ഭാരതജനത മോഹത്തിൽ മുഴുകുകയാണു ചെയ്തതു്. എന്നാൽ ഇപ്പോഴോ ? ഭൂതകാലത്തിലേയ്ക്കു കണ്ണോടിക്കുവാൻ തുടങ്ങിയിരിക്കുന്നു; ഇന്നു ജീവിതത്തിൽ നവചൈതന്യവും പുനരാവിഷ്കരണവും എവിടെയും കാണ്മാനുണ്ട്. പ്രസ്തുതമായ ഭൂതകാലത്തിൽനിന്നാണ് ഭാവി രൂപപ്പെടുത്തേണ്ടതു്. ഭൂതമാണ് ഭാവിയാവുക.

അതിനാൽ, ഭാരതീയർ സ്വന്തം പൂൎവ്വകാലത്തെക്കുറിച്ചു കൂടുതൽ പഠിയ്ക്കുംതോറും അവരുടെ ഭാവി കൂടുതൽ ശോഭനമാകും. ഓരോരുത്തൻെറയും മുമ്പിൽ ഭൂതകാലത്തെ എത്തിപ്പാൻ ഒരുമ്പെടുന്നവരെല്ലാം സ്വന്തം ജനതയ്ക്കു വലിയ നന്മയാണ് ചെയ്യുന്നതു്. പൂൎവ്വികന്മാരുടെ നിയമങ്ങളും ആചാരങ്ങളും ചീത്തയായതുകൊണ്ടല്ല, ഭാരതം അധഃപതിച്ചതു്. പിന്നെയോ, ഈ നിയമങ്ങളും ആചാരങ്ങളും അവയുടെ ന്യായമായ സാഫല്യത്തിലെത്താൻ അനുവദിക്കാത്തതുകൊണ്ടാണ്. (3. 356, 357.)

3. നിങ്ങൾക്കിപ്പോൾ ലഭിക്കുന്ന വിദ്യാഭ്യാസത്തിൽ നന്മ ചിലതെല്ലാമുണ്ട്. എന്നാൽ അതിനേക്കാൾ എത്രയോ അധികം മികച്ചതാണ് അതിൻെറ ന്യൂനത. ആ ദോഷം, അല്പം നന്മയുള്ളതിനെ മുക്കിക്കളയുന്നു. ഒന്നാമതു് ധീരപുരുഷന്മാരെ സൃഷ്ടിക്കുന്ന ഒന്നല്ല, ഈ വിദ്യാഭ്യാസം. എല്ലാപ്രകാരത്തിലും സത്ത്വനിഷേധകമായ (Negative: വിദ്യാവിരോധിയായ) ഒരു വിദ്യാഭ്യാസമാണിന്നുള്ളതു്. വിദ്യാവിരുദ്ധ

മായ ഏതൊരു ശിക്ഷണപദ്ധതിയും മരണത്തേക്കാം ഭയാനകമത്രേ. ശിശുവിനെ പാഠശാലയിലേയ്ക്കു കൊണ്ടുപോകുന്നു. അവൻ അവിടെ പഠിക്കുന്ന ഒന്നാമത്തെ പാഠം, തൻെറ അച്ഛൻ ഒരു വിഡ്ഢിയാണെന്നാണ്. രണ്ടാമത്തേതു് മുത്തച്ഛൻ ഒരു കിറുക്കനാണെന്നും, മൂന്നാമത്തേതു് തൻെറ ഗുരുനാഥന്മാരെല്ലാം കപടാചാരികളാണെന്നും നാലാമത്തേതു് ധർമ്മശാസ്ത്രങ്ങളെല്ലാം വെറും പൊളിയാണെന്നും. വയസ്സ പതിനാറാവുമ്പോഴേയ്ക്കും, ബുദ്ധികെട്ട, ജീവനില്ലാത്ത, അവിദ്യാവൃത്തികളുടെ ഒരു സഞ്ചയമായിത്തീരുന്നു, അവൻ. അതിൻെറ ഫലമോ? അമ്പതു കൊല്ലമായി, നമ്മുടെ നാട്ടിലെങ്ങും പ്രതിഭാശാലിയായ ഒരൊററ പുരുഷൻപോലും ഉളവായിട്ടില്ല, എന്നു തന്നെ.......ആകയാൽ ആധ്യാത്മികവും ലൗകികവുമായ നമ്മുടെ രാജ്യത്തെ വിദ്യാഭ്യാസമൊട്ടുക്കും നാം തന്നെ കൈകാര്യം ചെയ്യണം; അതായിരിക്കട്ടെ നമ്മുടെ വിദ്യാഭ്യാസലക്ഷ്യം. അതു്, ആവുന്നതും നമ്മുടെ ജാതിസ്വഭാവത്തിനു് അനുരൂപമായ വഴികളിലും ഉപായങ്ങളിലും കൂടി ആയിരിക്കുകയും വേണം, (വിജാതീയ പദ്ധതികളും ഉപായങ്ങളും നമുക്കു പൊരുത്തപ്പെടുകയില്ല. (3. 193, 194.)

4 കുട്ടികളേ, നിങ്ങൾ സംസ്കൃതം പഠിക്കുവിൻ. അതോടൊപ്പം പാശ്ചാത്യവിജ്ഞാനവും നേടുവിൻ. സൂക്ഷ്മപരീക്ഷണസാമർത്ഥ്യം അതുകൊണ്ടുണ്ടാകും. പഠിക്കുവിൻ, യത്നിക്കുവിൻ; എങ്കിലേ നിങ്ങൾക്കു നിങ്ങളുടെ വംശചരിത്രത്തെ സൂക്ഷ്മദൃഷ്ടവും സുസ്ഥിരവുമായ അടിസ്ഥാനത്തിൽ ഉറപ്പിക്കുവാൻ കഴിയൂ.

ഇംഗ്ലീഷുകാർ എഴുതിയ നമ്മുടെ രാജ്യചരിത്രം പ്രമാദജടിലവും, നമ്മുടെ അപജയങ്ങളെ മാത്രം ചിത്രീകരിക്കുന്നതുമാണ്. നമ്മെ ദുർബലരാക്കാനേ അതുപകരിക്കൂ. നമ്മുടെ ധർമ്മനിഷ്ഠയോ, തത്ത്വജ്ഞാനമോ, സദാചാരമര്യാദകളോ അറിഞ്ഞുകൂടാത്ത വിദേശീയനു് നമ്മുടെ രാഷ്ട്രചരിത്രമെഴുതാൻ എങ്ങനെ കഴിയും? പലതരത്തിലുള്ള പ്രമാദങ്ങളും യുക്ത്യാഭാസങ്ങളും മിഥ്യാവാദങ്ങളും അതിൽ വന്നുചേരുന്നതു സ്വാഭാവികമാണ്. ആകയാൽ നമ്മുടെ ഇനിയത്തെ യത്നം, ചരിത്രരചനയിൽ ധീരവും സ്വതന്ത്രവുമായൊരു വിജ്ഞാനസരണി ആവിഷ്കരിക്കുക, എന്നതായിരിക്കട്ടെ. നമ്മുടെ വേദങ്ങളും സ്മൃതിപുരാണേതിഹാസങ്ങളും നാം വഴിപോലെ പഠിക്കണം. എന്നിട്ടു് ആ അടിസ്ഥാനത്തിൽ പ്രാമാണികവും പ്രമാദരഹിതവും ആത്മവീര്യോത്തേജകവുമായ രാഷ്ട്രചരിത്രം സമബുദ്ധിയോടെ നാം രചിക്കണം. വിസ്മൃതിയിലാണ്ടു നഷ്ടപ്രായമായിക്കിടക്കുന്ന നമ്മുടെ പ്രാചീനചരിത്രസമ്പത്തിനെ സമുദ്ധരിക്കാനായിരിക്കട്ടെ, നിങ്ങളുടെ സർവ്വയത്നവും. ഭാരതത്തിൻെറ ചരിത്രം ഭാരതീയർതന്നെ രചിക്കണം. (ഭാരതഭൂമിയിൽ ജനിച്ചതുകൊണ്ടുമാത്രം ഭാരതീയനാകുന്നില്ല. ആഢ്യമായ ഭാരതീയ പാരമ്പര്യവും ശിക്ഷണവുമുംകൊണ്ടു വളൎന്ന പുരുഷനത്രേ യഥാർത്ഥഭാരതീയൻ; അവനാണു് ചരിത്രമെഴുതാൻ യോഗ്യൻ.)

കൈവിട്ടുപോയ തൻെറ ശിശുവിനെ വീണ്ടു കിട്ടുന്നതുവരെ, ഒരു മാതാവു് ഏകാന്തയത്നം ചെയ്യുന്നതെങ്ങനെയോ, അങ്ങനെതന്നെ നിങ്ങളും, ഭാരതത്തിൻെറ പൂർവ്വകാലമഹിമയെ പുനരുദ്ധരിച്ചു് ജനതാബോധത്തിൽ ഊർജ്ജസ്വലമാകുമാറു് ഏകാന്തയത്നം ചെയ്യുവിൻ! അതാണു് (രാഷ്ട്രാഭ്യുദയഹേതുവായ) യഥാർത്ഥ – ദേശീയ വിദ്യാഭ്യാസം (National Education); ആ വിദ്യാഭ്യാസബലംകൊണ്ടുവേണം, രാഷ്ട്രവീര്യം ഉദ്ബുദ്ധമാകാൻ.

(വിവേകാനന്ദസ്വാമികൾ, ഭാരതപര്യടനമധ്യേ രാജപുത്താനയിൽവെച്ചു്, 1891-ൽ, ഒരു സംഘം സർകലാശാലാവിദ്യാർത്ഥികൾക്കു നല്കിയ ഉദ്ബോധനം (Translation. Vide: Life of Swami Vivekananda By Eastern & Western Disciples. Pages 213, 214.)

5 ആര്യന്മാർ എവിടെനിന്നോ ചാടിവീണു് ഭാരതത്തിലെ ആദിമനിവാസികളെ വെട്ടിയും കൊന്നും ജയിച്ചു, ഭൂമി കയ്യടക്കി വാസമുറപ്പിച്ചുവെന്നും മററും യൂറോപ്യൻ പണ്ഡിതന്മാർ പറയുന്നതെല്ലാം വെറും അസംബന്ധം, പൊളിവചനങ്ങൾ! നമ്മുടെ (ഭാരതീയ) വിദ്വാന്മാരും ഇതേററുപാടുന്നതാണദ്ഭുതം. എന്നിട്ടു് ഇത്തരം ബീഭത്സമായ പൊളികൾ നമ്മുടെ കുഞ്ഞുകുട്ടികളെ പഠിപ്പിക്കയും ചെയ്യുന്നു! അതിനിന്ദ്യമായ ഏർപ്പാടുതന്നെയിതു്.......പാരീസിലെ മതചരിത്രസമ്മേളനത്തിൽ (Paris Congress of History of Religions – 1900) ഞാൻ

ഈ (മിത്ഥ്യാചരിത്ര)വാദത്തെ ശക്തിയായി എതിർത്തു. സ്വദേശികളും പരദേശികളുമായ പണ്ഡിതന്മാരോട് ഞാനീതു ചർച്ച് ചെയ്തിട്ടുണ്ട്. സമയം കിട്ടിയാൽ, ഇനിയും ഈ വാദത്തിന്ന് ആക്ഷേപമുന്നയിക്കാൻ ഉദ്ദേശമുണ്ട്. ഞാൻ ഒന്ന പറയട്ടെ, നിങ്ങളെല്ലാം പണ്ഡിതമനീഷി കളാണല്ലോ; നിങ്ങളുടെ വേദശാസ്ത്രങ്ങളും പുരാ ണേതിഹാസങ്ങളും തെരഞ്ഞുപിടിച്ച പരിശോ ധിക്കുവിൻ; എന്നിട്ട സ്വന്തം നിഗമനങ്ങളി ലെത്തുവിൻ! (ഭാരതീയപണ്ഡിതന്മാരോട്.)

യൂറോപ്യന്മാർ കയ്യിൽ കിട്ടിയ പ്രദേശങ്ങ ളിലെല്ലാം ആദിമനിവാസികളെ നശിപ്പിച്ച, സ്വയം സസുഖം വാസമുറപ്പിച്ച; അതുകൊണ്ട് ആയ്യന്മാരും അപ്രകാരം ചെയ്തിട്ടുണ്ടാവണം! അവക്ക് അവരുടെ നാട്ടിലിരുന്നാൽ കൊററിന്ന നല്ല നേരം നോക്കണം. അതുകൊണ്ട്, ആരെ പിടിച്ചുപറിക്കണം, ആരെ കൊള്ളയടിക്കണം എന്നിങ്ങനെ നോക്കി ലോകം മുഴുവൻ ചുററി ത്തിരിയുന്നു. ആയ്യന്മാരും അതുപോലെ പ്രവ ത്തിച്ചിരിക്കണം! പറയൂ, ഇതിന്ന തെളിവ് എവിടെ? വെറും ഊഹം? അതങ്ങു സ്വന്തം വീട്ടിൽ വെച്ചേക്കൂ.

ഏതോ വിദേശത്തുനിന്ന വന്നുചേന്നവ രാണ് ആയ്യന്മാരെന്ന്, ഏതു വേദത്തിൽ, ഏതു സൂക്തത്തിൽ എവിടെ കണ്ടു? പറയൂ, കേറ ക്കട്ടെ. അവർ നാടന്മാരെയൊക്കെ കൊന്നൊട ക്കിയെന്ന് എവിടെ കിട്ടി? ഈ അസംബന്ധം പുലമ്പിയതുകൊണ്ട് എന്തു നേട്ടമുണ്ടായി? നിങ്ങറം രാമായണംപോലും നേരേ വായിച്ചി ട്ടില്ലല്ലോ! എന്തിനാണീ വങ്കത്തം രാമായണ ത്തിന്മേൽ വെച്ചുകെട്ടുന്നതു്?

('കിഴക്കും പടിഞ്ഞാറും' (The East and West) വാല്യം7. 307, 308.)

6 മദ്രാസിനോട സവിശേഷബന്ധമുള്ള ഒരു പ്രശ്നം പരിഗണിക്കാൻ ഞാനാഗ്രഹിക്കുന്നു. 'ദ്രാവിഡർ' എന്നൊരു മനുഷ്യവംശം ദക്ഷിണ ഭാരതത്തിൽ വസിച്ചിരുന്നു, എന്നൊരു വാദം (Theory) ഉണ്ടായിട്ടുണ്ട്. ഉത്തരഭാരതത്തിലെ ആര്യന്മാരിൽനിന്ന ഭിന്നരായിരുന്നുവത്രേ ഇവർ. വടക്കുനിന്നുവന്ന ആ ആയ്യന്മാരാകട്ടെ, ദക്ഷിണദേശത്തെ ബ്രാഹ്മണർ മാത്രവുമാകുന്നു. അവരല്ലാതെ ഇവിടെയുള്ള മറെറല്ലാ മനുഷ്യരും ബ്രാഹ്മണരിൽനിന്ന് അത്യന്തഭിന്നമായ ജാതി ക്കാരും വംശക്കാരുമാണെന്നാണ് വാദം. ഹേ ഭാഷാഗവേഷണപണ്ഡിത, (Mr. Philologist) നിങ്ങളോട ഞാൻ ക്ഷമാപണപൂവ്വം തുറന്ന പറ യട്ടെ, ഈ വാദം അടിസ്ഥാനരഹിതമാണ്. ഈ വാദത്തിന് അവർ പറയുന്ന ഒരേ ഒരു തെളിവ്, വടക്കും തെക്കും തമ്മിൽ ഭാഷാപര മായ വ്യത്യാസമുണ്ടെന്നതു മാത്രമാണ്. മററു വ്യത്യാസമൊന്നും എനിക്കു കാണാൻ കഴിയു ന്നില്ല. വടക്കുനിന്ന വന്ന പല മനുഷ്യരും ഇപ്പോറം ഇവിടെയുണ്ട്. യൂറോപ്പിൽനിന്നുവന്ന എന്റെ സുഹൃത്തുക്കളോട ഞാൻ പറയുന്നു, ഈ സഭയിലുള്ള വടക്കരേയും തെക്കരേയും വേർ തിരിച്ച മാററിനിത്താൻ; വ്യത്യാസമെവിടെ? ഭാഷാപരമായ അല്പം ഭേദം മാത്രം. എന്നിട്ടും പറയുന്നു, സംസ്കൃതം സംസാരിച്ചുകൊണ്ട് ഇവിടെവന്ന മറെറാരു വംശക്കാരാണ് ബ്രാഹ്മ ണരെന്ന്! ശരി, അവർ ഇവിടെവന്ന് ദ്രാവിഡഭാഷ സ്വീകരിച്ച, സംസ്കൃതം മറന്ന പോകയും ചെയ്തു, അല്ലേ? മററു ജാതിക്കാരും ഇതുപോലെ വന്നവരാണെന്ന് എന്തുകൊണ്ടു പറഞ്ഞുകൂടാ? അവരൊക്കെ ഒന്നിന്ന പുറകെ ഒന്നായി വടക്കുനിന്നും വന്ന് ദ്രാവിഡം സ്വീക രിച്ച സ്വന്തം സംസ്കൃതം മറന്ന പോയതാ ണെന്ന വരരുതേ? രണ്ടു ഭാഗത്തേയ്ക്കും നീട്ടാ വുന്ന വാദഗതിയാണിതു്. ഇമ്മാതിരി വിഡ്ഢി ത്തങ്ങറം വിശ്വസിക്കരുതു്. ഇവിടെനിന്ന തിരോഭവിച്ച ഒരു ദ്രാവിഡജനത ഉണ്ടായിരി ക്കാം. അവരുടെ നഷ്ടശിഷ്ടമായിരിക്കാം ഇന്ന വനങ്ങളിലും മററും പാക്കുന്നവർ. അവരുടെ ഭാഷ കൈക്കൊണ്ടതാവാം, വടക്കുനിന്ന വന്ന ഈ ആയ്യന്മാരെല്ലാം; ഏതായാലും ഭാരതമൊട്ടു ക്കും ആയ്യമല്ലാതെ മറെറാന്നല്ല.

(ഭാരതത്തിന്റെ ഭാവി. വി. സാ. സ. 3.183, 184.)

7 ആയ്യപദത്തെക്കുറിച്ചുള്ള പാശ്ചാത്യ രുടെ വാദം എന്തായാലും, അതിന്ന നാം വില കല്പിക്കുന്നില്ല, അതിന്ന വിപരീതമായി നമ്മുടെ വേദശാസ്ത്രങ്ങളിൽ കൊടുത്തിട്ടുള്ള നിവ്വ ചനത്തെ മുറുകെപിടിക്കാനാണ് നാം ഭാവം. ഇന്ന് സംസ്കൃതം സംസാരിക്കുന്നവരും തമിഴ സംസാരിക്കുന്നവരുമായ രണ്ടു വമ്പിച്ച ജനവ ർഗ്ഗങ്ങളുടെ സങ്കരത്തെ, ഹിന്ദുജനതയെ, ഒട്ടുക്കും ഈ 'ആയ്യ'പദം ദ്യോതിപ്പിക്കുന്നുണ്ട്.

സംസ്കൃതസാഹിത്യത്തിലും തത്ത്വചിന്തയിലും ധർമ്മശാസ്ത്രങ്ങളിലുമുള്ള തമിഴ്ഘടകങ്ങളെ കുറെക്കൂടി മെച്ചപ്പെട്ട രീതിയിൽ, പഠിച്ചാൽ വിശദാംശങ്ങളിൽ സൂക്ഷ്മതരവും മെച്ചമേറിയതുമായ സത്ഫലങ്ങൾ അതിൽനിന്ന് ഉളവാകും, നിശ്ചയം. (8. 479, 480.)

8. തേജസ്വികളായ ആര്യന്മാർ ഇവിടേയ്ക്കു കടന്നുവന്നുപോലും! എവിടെനിന്നെന്ന് ഈശ്വരന്നുമാത്രമേ അറിയാവൂ. ചിലർ പറയുന്നു, ടിബത്തിൻെറ മധ്യഭാഗത്തുനിന്നെന്ന്; മററു ചിലർ പറയുന്നു, മധ്യേഷ്യയിൽ നിന്നെന്ന്. ആര്യന്മാരുടെ തലമുടി ചുവന്നിരുന്നു എന്നു വിശ്വസിക്കുന്ന സ്വരാജ്യഭക്തരായ ഇംഗ്ലീഷുകാരുണ്ട്. സ്വാഭിപ്രായം വെച്ചുകൊണ്ട് അതു കറുത്തിരുന്നുവെന്നു കരുതുന്ന മററാളുകളുമുണ്ട്. എഴുതുന്നവൻെറ മുടി കറുത്തതാണെങ്കിൽ ആര്യന്മാരുടെ മുടിയും കറുത്തതു്. ആര്യന്മാർ സ്വിററ്സർലണ്ടിലെ തടാകങ്ങളുടെ കരയിലാണ് പാർത്തിരുന്നതെന്ന് കാട്ടാനുള്ള ഒരു ശ്രമം അടുത്തകാലത്തു നടന്നു. അവരും അവരുടെ ഈ വാദങ്ങളുമെല്ലാം ആ തടാകങ്ങളിൽ മുങ്ങിച്ചത്തുപോയാലും എനിക്കു സങ്കടമില്ല. അവർ ഉത്തരധ്രുവത്തിലാണ് പാർത്തുവന്നതെന്ന് ചിലർ ഇപ്പോൾ പറയുന്നുണ്ട്. ആര്യന്മാരെയും അവരുടെ പാർപ്പിടങ്ങളെയും ഈശ്വരൻ അനുഗ്രഹിക്കട്ടെ! ഈവക വാദങ്ങളുടെ സത്യത്തെപ്പററി പറഞ്ഞാൽ, ഭാരതത്തിന്നു വെളിയിൽനിന്നു വന്നവരാണ് ആര്യന്മാരെന്നു കാണിക്കുന്ന ഒരു വാക്കുപോലുമില്ല, നമ്മുടെ ശാസ്ത്രങ്ങളിൽ, ഒന്നു പോലും! പ്രാചീനഭാരതത്തിൽ അഫ്ഘാനിസ്ഥാനംകൂടി ഉൾപ്പെട്ടിരുന്നു, എന്നു മാത്രം. (ഹിമാലയവും അതിൻെറ ഉത്തരപീഠഭൂമിയായ ത്രിവിഷ്ടപവും (ടിബററു) കൂടി ചേർക്കാം.)

വാല്യം 3. P. 184, 185.

നോട്ട് ടിബററ്=ത്രിവിഷ്ടപം, നാകം, ത്രിദിവം, സ്വർഗ്ഗം മുതലായ പേരുകളിൽ അറിയപ്പെടുന്ന, ജംബുദ്വീപമധ്യത്തിലുള്ള ഏററവും ഉന്നതപീഠഭൂമി. ഇതിൻെറ വടക്കുപടിഞ്ഞാറു ഭാഗത്ത്, ബദരീനാഥത്തുനിന്നും ഏകദേശം 500 മൈൽ വടക്ക് (36° X 80 °) 'സുമേരു' എന്ന് ഒരു പർവ്വതശൃംഗം (ദേവന്മാരുടെ ആസ്ഥാനം) ഇന്നും സ്മരിക്കപ്പെടുന്നുണ്ട്. ഇന്നത്തെ മനുഷ്യലോകത്തിൻെറ ആദിപിതാമഹന്മാരായി പുരാണങ്ങളിൽ അറിയപ്പെടുന്ന ദേവ-ദാനവ-യക്ഷ-രാക്ഷസ-കിന്നര-ഗന്ധർവ്വാദി ദേവയോനിജനങ്ങളുടെ കല്പാദിയിലെ വാസഭൂമി, സുമേരു ഉൾപ്പെട്ട ഈ ത്രിവിഷ്ടപമായിരുന്നു. കാലാന്തരത്തിൽ പ്രജാഭിവൃദ്ധിയോടുകൂടി ഇവർ സപ്തസിന്ധുതീരങ്ങളിൽ പ്രവേശിച്ച് സമൂഹമായി സംഘടിച്ച് ജീവിക്കാൻ തുടങ്ങിയപ്പോൾ, എല്ലാവരും 'നര'ന്മാരായി. വിഭിന്ന ജാതിഘടകങ്ങളോടുകൂടിയ ഈ നരവർഗ്ഗം (Human Race)പരസ്പരം കൂടിച്ചേർന്നും വേർതിരിഞ്ഞും അനേകം ഉപജാതികളായി പരിണമിച്ച് ലോകത്തിൻെറ നാനാഭാഗത്തേയ്ക്കും വ്യാപിച്ച പ്രകാരമാണ് ഇന്നു ലോകത്തിലുള്ള സർവ്വജനങ്ങളുമെന്ന് നമ്മുടെ ഇതിഹാസങ്ങളിൽ കാണുന്നു. മനുവിൻെറ ആവിർഭാവത്തോടുകൂടിയാണ് എല്ലാവരും 'മാനവ'ന്മാരായതെന്നു പറയാം. ഇവരിൽ ആരെല്ലാം മാനവധർമ്മം കൈക്കൊണ്ട് വേദശാസ്ത്രങ്ങളിൽ ശിക്ഷിതരായി, വിദ്യാ – വിനയ – സംസ്കാരസമ്പന്നരായി ഭവിച്ചുവോ അവരെല്ലാം ആര്യന്മാരായി ഗണിക്കപ്പെടാൻ തുടങ്ങി. മാനവധർമ്മവും സംസ്കാരവും സിദ്ധിക്കാത്തവരെ അനാര്യന്മാരായി ഗണിക്കയും ചെയ്തിരുന്നു. ഒരു കാലത്ത് അനാര്യന്മാരായി ഗണിക്കപ്പെട്ടിരുന്നവർ തന്നെയാണ് പില്ക്കാലത്ത് ആര്യന്മാരായിത്തീർന്നിട്ടുള്ളതു്. താഴ്ന്നവരെ ഉയർത്തുന്നതാണ് മാനവധർമ്മപദ്ധതി. മാനവധർമ്മസംസ്കാരം ഭാരതത്തിലുടനീളം കാണുന്നതുകൊണ്ടാണ് ഭാരതമെല്ലാം ആര്യമാണെന്ന് വിവേകാനന്ദസ്വാമികൾ പറയുന്നതു്.

9 ''ഈജിപ്തിലേയും പ്രാചീനബാബിലോണിയയിലേയും സംസ്കാരങ്ങളാണ് ഏററവും പഴക്കമുള്ള സംസ്കാരങ്ങളെന്നത്രേ (പാശ്ചാത്യ) പണ്ഡിതാഭിപ്രായം. ആറായിരമോ അതിലേറെയോ വർഷം പഴക്കമുള്ള വീടുകളുടെയും ശില്പങ്ങളുടെയും നഷ്ടശിഷ്ടങ്ങൾ അവിടെ കാണാം. * * * * എന്നാൽ അതിലും എത്രയോ പഴക്കമുള്ള ഗ്രന്ഥങ്ങളും മററും നമുക്കുണ്ട്. ഹിന്ദുക്കളുടെ വേദങ്ങൾ, ക്രിസ്തുവിന്നു് 5000 കൊല്ലം മുമ്പുതന്നെ ഇന്നു കാണുന്ന രൂപത്തിലുണ്ടായിരുന്നുവെന്നു ബാലഗംഗാധരതിലകൻ തെളിയിച്ചിട്ടുണ്ട്.

(VII: P. 379. പാശ്ചാത്യപര്യടനം)

[നോട്ട്: ഇന്നു കാണുന്ന രൂപത്തിൽ = ഋക്, യജുസ്സ്, സാമം, അഥർവ്വം എന്ന നാലു സംഹിതകളായി വിഭജിക്കപ്പെട്ട രൂപത്തിൽ. ബി. സി. 5000-ത്തിൽ വ്യാസകൃതമായ വേദവിഭജനം കഴിഞ്ഞിരുന്നുവെന്നു വരുമ്പോൾ-ഇതു ദ്വാപരയുഗാദിയാണ്-അതിനു മുമ്പുള്ള ത്രേതാ കൃതയുഗങ്ങളിൽ അവിഭക്തമായ നിലയിലായിരുന്നു. വേദാധ്യയനം നടന്നിരുന്നതെന്ന് അനുക്തസിദ്ധം സ്മൃതിപുരാണേതിഹാസങ്ങളെല്ലാം ഒന്നുപോലെ സമ്മതിച്ചിട്ടുള്ള വസ്തുതയാണിതു്. വൈദികഋഷിമാർ വേദമന്ത്രങ്ങളെ ദർശിച്ചതും ശിഷ്യപരമ്പരയ്ക്കു് ഉപദേശിച്ച വഴിക്ക് അഖണ്ഡമായ നിലയിൽ

അഭ്യസിക്കപ്പെട്ടുവന്നതുമായ കാലഘട്ടമാണ് മുഖ്യമായ വൈദികയുഗം (Vedic Age). അതു്, ബി. സി. 5000 ത്തിനുമുമ്പുള്ള കൃത–ത്രേതായുഗങ്ങളടങ്ങിയ 8400 വഷ മാണെന്നു പറയാം. ഈ കാലഘട്ടത്തിൽ വെളിപ്പെട്ടിട്ടുള്ള മന്ത്രങ്ങളം (ഋക്കുകൾ) ചിലതൊക്കെ അതിന്നു മുമ്പു കഴിഞ്ഞുപോയ പ്രളയാത്–പൂവ്വയുഗങ്ങളിലെ വേദത്തിൻെറ പുനർദർശനമാണെന്നും തിലകൻ പറയുന്നുണ്ടു്. (Vide: Arctic Home of the Vedas). ശരിക്കു പറഞ്ഞാൽ, വേദം എപ്പോഴം ലോകത്തിലാവിർഭവിച്ചുവെന്നു് ആക്കം തീത്തുപറയാൻ സാദ്ധ്യമല്ല. ആകയാൽ വേദം 'അനാദി'യാണെന്നാണു് അഭിജ്ഞന്മാർ പറയുന്നതു്. വിവേകാനന്ദസ്വാമികളും അതുതന്നെ പറഞ്ഞിട്ടുണ്ടു്. പാശ്ചാത്യർ പറയുംപോലെ 500 ബിസിയിൽ എഴുതപ്പെട്ടതല്ല, ഋഗ്യജുസ്സാമരൂപമായ വേദത്രയീ.]

10 ഭാരതത്തിൻെറ യഥാത്ഥചരിത്രം പുറത്തു വരുമ്പോഠം, ധമ്മത്തിലെന്നപോലെ കലാവിദ്യാവിഷയത്തിലും, ഭാരതമാണു് സമസ്ത ലോകത്തിന്നും ആദിഗുരുവെന്നു തെളിയും.

(10 വി. സാ. സവ്സ്വം. Vol. VII. 217. സൂക്തങ്ങൾ)

11 മനോവിജ്ഞാനീയ (യോഗ)ത്തിൻെറ പ്രായോഗികവിനിയോഗം (അഭ്യാസതന്ത്രം) അതിപ്രാചീനകാലംതൊട്ടേ കൈകാര്യം ചെയ്യപ്പെട്ടുവന്നതാണു്. ക്രിസ്തുവിന്നും 1400 കൊല്ലം മുമ്പു പതഞ്ജലിയെന്ന പേരായ ഒരു മഹാദാശനികൻ സവ്വോത്കഷേണ വത്തിച്ചിരുന്നു. അവിടുന്നു് മനോവിജ്ഞാനീയത്തിലെ വസ്തുതകളും തെളിവുകളും ഗവേഷണങ്ങളും മുഴവൻ സംഭരിച്ചു; ഭൂതകാലത്തു സഞ്ചിതമായ അനുഭൂതി സവ്സ്വം മെച്ചത്തിൽ പ്രയോജനപ്പെടുത്തുകയും ചെയ്തു. ഓക്കുക, ഈ ലോകം വളരെ പഴയതാണു്. വെറും രണ്ടോ മൂന്നോ സഹസ്രാബ്ദങ്ങൾക്കു മുമ്പു സൃഷ്ടിക്കപ്പെട്ടതല്ല ഇതു്. മനുഷ്യസമുദായത്തിൻെറ ആരംഭം 1800 കൊല്ലം മുമ്പാണെന്നാണല്ലോ ഇവിടെ (പാശ്ചാത്യദേശത്തു്) പഠിപ്പിച്ചു വരുന്നതു്–'പുതിയ നിയമ'ത്തിൽ. പാശ്ചാത്യരെ സംബന്ധിച്ച് അതു ശരിയായിരിക്കാം. എന്നാൽ സമസ്തലോകത്തെയും സംബന്ധിച്ച് അതു സത്യമല്ല. * * * * അതുകൊണ്ടു് ക്രിസ്തുവിന്നു് 1400 കൊല്ലം മുമ്പും നാഗരികതയുണ്ടായിരുന്നുവെന്നു വിചാരിക്കുന്നതിൽ അന്യായമൊന്നുമില്ല. നാഗരികത എപ്പോഴും താഴെനിന്നു മുകളിലേയ്ക്കാണോ വന്നതെന്ന സംഗതി ഇനിയും തീച്ചയായിട്ടില്ല. ഈ പ്രമേയം തെളിയിക്കാൻ ഉന്നയിച്ചിട്ടുള്ള അതേ വാദങ്ങളും പ്രമാണങ്ങളും, കാടനായി കരുതപ്പെടുന്ന മനുഷ്യൻ അപകൃഷ്ടനായ നാഗരികനാണെന്നു കാണിക്കാനും ഉപയോഗിക്കാം. ഉദാഹരണമായി, ചൈനക്കാർ ഒരിക്കലും വിശ്വസിക്കയില്ല, കാടൻെറ നിലയിൽനിന്നാണു് നാഗരികത ഉയർന്നതെന്നു്. വിപരീതമാണു് അവരുടെ അനുഭവം.

(വി. സാ. സവ്സ്വം Vol IV. P. 276 (പ്രായോഗികാധ്യാത്മികതയെപ്പററി ചില സൂചനകൾ)

നോട്ടു്: വിവേകാനന്ദസ്വാമികളുടെ ഈ സൂക്തികൾ അപ്രമാദികളാണു്, അതീന്ദ്രിയാത്മദശിയായ ഒരു ഋഷീശ്വരൻെറ സത്യദശനമാണു് അവ നമുക്കു നൽകുന്നതു്. ഒരിക്കലും പിഴയ്ക്കാത്ത ശബ്ദപ്രാമാണ്യം ആ വചസ്സുകൾക്കുണ്ടു് – വിശേഷിച്ചും ചരിത്രഗവേഷണവിഷയത്തിൽ. അതാണല്ലോ നാമിവിടെ ചിന്തിക്കുന്നതു്. പതഞ്ജലിമുനിയുടെ കാലം 1400 ബി. സി.-യാണെന്നുള്ള സ്വാമികളുടെ വചനം, പ്രാചീനഭാരതത്തിൻെറ സുപ്രധാനചരിത്രസംഭവങ്ങൾ പലതിൻെറയും കാലം നിണ്ണയിക്കുന്നതിന്നു വഴിതെളിക്കുന്നുണ്ടു്. അതെങ്ങനെ? പാണിനിയുടെ 'അഷ്ടാധ്യായീ'–വ്യാകരണസൂത്രങ്ങൾക്കു് ആധികാരികമായ ഭാഷ്യം രചിച്ചിട്ടുള്ളതു് പതഞ്ജലിമുനിയാണു്. (യോഗസൂത്രകത്താവായ പതഞ്ജലിയും വ്യാകരണമഹാഭാഷ്യകാരനായ പതഞ്ജലിയും ഒരാൾതന്നെ, എന്ന നിലയ്ക്കാണു് ഈ ചിന്ത.) ഈ വ്യാകരണമഹാഭാഷ്യരചന നടന്നിട്ടുള്ളതു് പാണിനീയസൂത്രങ്ങളുടെ ആവിർഭാവത്തെ തുടൻവന്ന ഏതാണ്ടൊരു സഹസ്രാബ്ദകാലത്തെ ഗുരുശിഷ്യപാരമ്പര്യത്തിനുശേഷമാണെന്നു് സൂരിക്കപ്പെടുന്നു. അപ്പോൾ പാണിനീയുടെ കാലം ഏതാണ്ടു് 2400 ബി. സി. (കലിവഷം 700) ആണെന്നൂഹിക്കാം. 'പഞ്ചമവേദം' എന്നറിയപ്പെടുന്ന മഹാഭാരതാദി ഇതിഹാസപുരാണങ്ങളുടെ പ്രചാരകാലത്താണു്, പാണിനി മഹഷി, ആ വേദഭാഷയെ (ഇതിഹാസകാവ്യസംസ്കൃതം = Classical Sanskrit) വ്യാകരണബദ്ധമാക്കാൻ, അഷ്ടാധ്യായീസൂത്രങ്ങൾ നിമ്മിച്ചതെന്നു് ഐതിഹ്യം. വ്യാസഗുരുവിൻെറ അദ്ധ്യക്ഷതയിൽ, സൂതശൗനകാദികൾ, നൈമിശാരണ്യത്തിൽവെച്ചു് പഞ്ചമവേദരചനയാകുന്ന മഹായജ്ഞം ഒരായിരംവഷം തുടൻ നടത്തിയതായി പുരാണം ഘോഷിക്കുന്നുണ്ടല്ലോ.

''നൈമിശേ/നിമിഷക്ഷേത്ര ഋഷയഃ ശൗനകാദയഃ!
സത്രം സ്വഗ്ഗായ ലോകായ സഹസ്രസമമാസത !!

(ഭാഗവതം I. 1. 4)

സഹസ്രസമം = അനേകവഷക്കാലം. പരീക്ഷിത്തു ചക്രവത്തിക്കുശേഷം അഞ്ചാമത്തെ തലമുറയിൽ രാജ്യം വാണ അധിസീമകൃഷ്ണൻെറ കാലത്തു്, കലിവർഷം രണ്ടാം നൂററാണ്ടിൽ, ആരംഭിച്ച ഈ മഹാസത്രം (പുരാണേതിഹാസരചനയും പ്രചരണവും) കലിവഷം 1700

വരെയും തുടർന്നിരുന്നതായി തോന്നുന്നു. ആ കാലഘട്ടത്തിന്റെ മധ്യവും പാണിനിയുടെ കാലമായി പറയപ്പെട്ട കലി 700 വർഷവും ഇവിടെ ഏതാണ്ടൊത്തുവരുന്നു. സിദ്ധാന്തജ്യോതിഷപ്രകാരമുള്ള കാലഗണനയും ഐതിഹ്യങ്ങളും പാരമ്പര്യസ്മരണയും, എല്ലാം വെച്ചുകൊണ്ട് * പണ്ഡിതബാലഗംഗാധരതിലകനും, ടി. എസ്സ്. നാരായണശാസ്ത്രിയും നടത്തിയ പുരാവൃത്തഗവേഷണങ്ങൾ ഈ നിഗമനത്തിലാണെത്തിച്ചേർന്നിട്ടുള്ളത്. കലിയുഗം ആരംഭിച്ചത് ബി. സി. 3104 ലും മഹാഭാരതയുദ്ധം നടന്നത്.ബി. സി. 3067ലുമാണെന്ന് പ്രൊ: ശ്രീനിവാസരാഘവൻ വേദാംഗജ്യോതിഗ്ഗണനയനുസരിച്ചും മഹാഭാരതവചനങ്ങളെ ആസ്പദമാക്കിയും അസന്ദിഗ്ദ്ധമായി തെളിയിച്ചിരിക്കുന്നു. §

മഹാഭാരതയുദ്ധം, ഭാരതത്തിന്റെയെന്നല്ല, ലോകത്തിന്റെയൊട്ടാകെയും ചരിത്രത്തിലെ സുപ്രധാനസംഭവമായിട്ടാണ് കണക്കാക്കിവരുന്നത്. പൂർവ്വമായ ദ്വാപരയുഗത്തിലെ ധർമ്മവും ജീവിതരീതികളും മാറി, ലോകം ഒരു പുതിയ ജീവിതസരണയിലേയ്ക്കു പ്രവേശിച്ച കാലഘട്ടമത്രേ അത്. കലിയുഗം അതോടുകൂടി ആരംഭിക്കുന്നു. അന്നുമുതൽ ഇന്നുവരെ നടന്ന സംഭവങ്ങളെല്ലാം കലിയുഗത്തിന്റെ അടിസ്ഥാനത്തിലാണ് എണ്ണപ്പെട്ടു വന്നിട്ടുള്ളതും, ഇപ്പോഴും നാം അനുസരിക്കുന്നതും. സ്മൃതിപുരാണേതിഹാസങ്ങളിലും ജ്യോതിർഗണിതഗ്രന്ഥങ്ങളിലുമെല്ലാം ഈ കാലഗണന കാണാം. ഇപ്രകാരം പൂർവ്വകാലചരിത്രസംഭവങ്ങളെ, (കാലഗതിയിൽ വന്നിട്ടുള്ള ജീവിതപരിണാമദശകളെ) വഴിപോലെ അറിയാൻ വേണ്ടത്ര പ്രമാണസാമഗ്രികൾ നമുക്കുണ്ട്. അപ്രമാദികളായ ആർഷവചനങ്ങളും സൂക്ഷ്മമായ ജ്യോതിർഗണനാസമ്പ്രദായവുമത്രേ ആ സാമഗ്രികൾ. ഈവകയൊന്നും ഇത്രയും പ്രകൃഷ്ടമായ രീതിയിൽ മറ്റൊരു ജനതയ്ക്കും സിദ്ധിച്ചിട്ടില്ലെന്നുള്ളതും ഇവിടെ പ്രസ്താവ്യമാണ്. മറ്റു ജനതകൾക്കു അവരുടെ പുരാവൃത്തവും ധർമ്മവും അറിയാൻ ഇവിടെ വന്നു പ്രമാണപരീക്ഷണം നടത്തണമെന്നുള്ളതാണ് വസ്തുത. അങ്ങനെയിരിക്കെ ആ പ്രമാണങ്ങളെയെല്ലാം തിരസ്കരിച്ച്, പാശ്ചാത്യവിദ്വാന്മാർ പ്രചരിപ്പിച്ചിട്ടുള്ള കെട്ടുകഥകളെയും മിഥ്യാവാദങ്ങളെയും വിരുദ്ധപ്രത്യയങ്ങളെയുംപ്രമാണീകരിച്ചുകൊണ്ട് സ്വന്തം വംശചരിത്രം ഗ്രഹിക്കാനുള്ള പ്രവണതയാണ് ഇന്നത്തെ നമ്മുടെ അഭ്യസ്തവിദ്യരിൽ കാണപ്പെടുന്നത്. ''മൂഢഃ പരപ്രത്യയനേയബുദ്ധിഃ'' എന്ന കാളിദാസവചനം ഇവിടെ ഓർത്തുപോവുകയാണ്. സൂക്ഷ്മഗ്രാഹികളും തത്വജ്ഞരുമെന്നു കരുതപ്പെടുന്ന നമ്മുടെ നാട്ടിലെ വിദ്വാന്മാർപോലും, ചരിത്രവസ്തുതകളെ പ്രതിപാദിക്കേണ്ടിവരുമ്പോൾ, പാശ്ചാത്യർ കാണിച്ചുതന്ന വിപരീതമാർഗ്ഗത്തെ

* Vide: The age of Sankaracharya and Mahabharata War - T. S. N. Sastri.

§ 'The date of Mahabharata war and Kaliyugadi'. by Prof K. Srinivasaraghavan (Madras).

അബോധപൂർവ്വകമായി അനുസരിച്ചുപോകുന്നു ! കഴിഞ്ഞ നൂററിമുപ്പതുകൊല്ലത്തെ ചരിത്രശിക്ഷണംവഴി പാശ്ചാത്യർ നമ്മളിൽ കുത്തിവെച്ച വിപരീതബുദ്ധി എത്രയാഴത്തിൽ പോയിരിക്കുന്നുവെന്ന് ഇതിൽനിന്നൂഹിക്കാം. ഈ അന്ധകൂപത്തിൽനിന്നു നമ്മെ ഉദ്ധരിക്കാനുള്ളതാണു മേലുദ്ധരിച്ച വിവേകാനന്ദവാണികൾ.

പാശ്ചാത്യപണ്ഡിതന്മാർ നമ്മളിൽ വിപരീതബുദ്ധിയുളവാക്കാൻ പ്രയോഗിച്ച കുതന്ത്രമെന്തെന്ന് പണ്ഡിത നാരായണശാസ്ത്രികൾ സവിസ്തരം പ്രതിപാദിക്കുന്നുണ്ട്. അതിന്റെ ചുരുക്കം ഇതാണ്.

## വില്യം ജോൺസിന്റെ കുതന്ത്രം

സംസ്കൃതഭാഷ പഠിച്ച ആദ്യത്തെ ഇംഗ്ലീഷുകാരൻ സർ വില്യംജോൺസാണെന്നാണ് അവർ എഴുതിയ ചരിത്രഗ്രന്ഥങ്ങളിൽ കാണുന്നത്. പത്തൊമ്പതാം നൂററാണ്ടിൽ യൂറോപ്പിലാരംഭിച്ച ഭാരതീയ ചരിത്രപഠനത്തിന്റെ മാർഗ്ഗദർശിയും ഈ വിദ്വാൻ തന്നെ. ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാകമ്പനിക്കാരുടെ സേവകനായി ഭാരതത്തിൽ വന്ന ഈ വിദ്വാൻ നാട്ടുകാരനായ ഒരു പണ്ഡിതന്റെ അടുക്കൽ കുറെക്കാലം പുരാണപ്രവചനം കേട്ടു. അതോടുകൂടി അദ്ദേഹം സംസ്കൃതപാണ്ഡിത്യത്തിൽ അഗ്രഗണ്യനും ചരിത്രവിജ്ഞാനത്തിൽ പ്രാമാണികനുമായി സ്വയം പ്രഖ്യാപിച്ചുകൊണ്ട്, വിസ്മയാവഹങ്ങളായ ചില 'കണ്ടുപിടിത്ത'ങ്ങൾ നടത്തി, റോയൽ ഏഷ്യാററിക്ക സൊസൈററി യെന്ന വിദ്വത്സഭയിൽ അവതരിപ്പിച്ചു, കീർത്തി നേടി. എന്തൊക്കെയാണാ കണ്ടുപിടിത്തങ്ങൾ ?

1 ഭാരതീയരുടെ മൂലഭാഷ മൃതമായ സംസ്കൃതമാകുന്നു. അതിന്റെ ഏററവും പ്രാകൃത (Primitive) രൂപമാണ് ഋഗ്വേദം. അത് ബി. സി. നാല്-അഞ്ചു നൂററാണ്ടുകൾക്കിടയിൽ എഴുതപ്പെട്ടതാണ്.

2 ഭാരതീയരുടെ സംസ്കൃതത്തിലും, യൂറോപ്പിലെ ഗ്രീക്കു – ലത്തീൻഭാഷകളിലുമുള്ള പല പദങ്ങൾക്കും, സാമ്യം കാണുന്നതുകൊണ്ട്, ഇവയ്ക്കെല്ലാം സാമാന്യമൂലമായ ഒരു ഇൻഡോ – യൂറോപ്യൻഭാഷ പണ്ട് ഭാരതത്തിനു പുറത്ത് ഉണ്ടായിരുന്നുവെന്നു സിദ്ധാന്തം.

3 അലക്സാണ്ടർ ഇന്ത്യയെ ആക്രമിച്ചകാലത്ത് ഇവിടെ 'സാൻഡ്രോക്കോട്ടസ്' എന്നൊരു രാജാവുണ്ടായിരുന്നുവെന്ന് ഗ്രീക്കുരേഖകളിൽ കാണുന്നു. ഈ സാൻഡ്രോക്കോട്ടസ് പുരാണങ്ങളിലെ രാജവംശാവലിയിൽ പറയപ്പെടുന്ന ചന്ദ്രഗുപ്തമൗര്യനല്ലാതെ മറ്റാരുമല്ല, തീർച്ച.

നോട്ട്: ഇതിൽ ആദ്യത്തെ രണ്ടു കണ്ടുപിടിത്തങ്ങളാണ് യൂറോപ്പിൽ പിൽക്കാലത്തു വളർന്നുവന്ന 'ഭാഷാതാരതമ്യപഠനം' (Comparative Philology) ആര്യദ്രാവിഡവിഷയകമായ വർഗ്ഗവാദം Anthroplogy) തുടങ്ങിയ വിജ്ഞാനാഭാസങ്ങൾക്ക് അടിസ്ഥാനമി

ട്ടതു്. മൂന്നാമത്തെ കണ്ടുപിടിത്തം, ഇന്നു പ്രചരിച്ചിരിക്കുന്ന വ്യാജചരിത്രത്തിൻെറ നിർമ്മാണത്തിന്നു് ആധാരശിലയായും വെച്ചു. വില്യം ജോൺസിൻെറ പിൻഗാമികളായി കഴിഞ്ഞ നൂററാണ്ടിൽ പേരെടുത്ത യൂറോപ്യൻ ചരിത്രഗവേഷകർക്കെല്ലാം ആ വിദ്വാൻെറ കണ്ടുപിടിത്ത പ്രബന്ധം ആപ്തവാക്യമായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ. അതിൻെറ സാധുതയെ ചോദ്യം ചെയ്യാൻ ആരും മുതിർന്നിട്ടില്ല. അഥവാ, മുതിർന്നിട്ടുണ്ടെങ്കിൽതന്നെ ബ്രിട്ടീഷുഭരണകൂടം അവരെ വിലക്കീട്ടുമുണ്ടു്. അങ്ങനെ, ഒരു വിദ്വാൻ ആദ്യം നിർമ്മിച്ച ദുഷ് പ്രവാദം പ്രമാണമാക്കിക്കൊണ്ടു് പിില്ക്കാലത്തു പല അനുയായികളും ഒത്തുചേർന്നു്, സ്വന്തം ഭാവനയ്ക്കൊത്ത വിധം, വിചിത്രങ്ങളായ കെട്ടുകഥകളും യുക്ത്യാഭാസങ്ങളും മെനഞ്ഞെടുത്തു് കൂട്ടിച്ചേർത്തു നിർമ്മിച്ചതാണു് ഇന്നു നിലവിലുള്ള ചരിത്രാഭാസം. എന്താണാ ദുഷ് പ്രവാദം ?

പുരാണങ്ങളിൽ പറയപ്പെടുന്ന ചന്ദ്രഗുപ്തമൗര്യൻ, കലിവർഷം 1540 – (ബി. സി. 1560) –ൽ മഗധ രാജ്യം വാണിരുന്ന ചക്രവർത്തിയാണു്. ഈ മൗര്യനും മുമ്പു മഗധ വാണിരുന്ന അജാതശത്രുവിൻെറയും വിധിസാരൻെറയും കാലത്താണു് ഗൗതമബുദ്ധൻെറ ആവിർഭാവം (കലി 1300 = ബി. സി. 1800). ബുദ്ധമത പ്രചാരകനായ അശോകചക്രവർത്തി, ചന്ദ്രഗുപ്തമൗര്യൻെറ പൗത്രനുമാകുന്നു. (കലി 1600 = ബി. സി. 1500). അലക്സാണ്ടരുടെ സമകാലികനായി പറയപ്പെടുന്ന ചന്ദ്രഗുപ്തൻ (സാൻഡ്രോക്കോട്ടസ്) ബി. സി. 320– അടുത്തു് (കലി 2780) ആര്യാവർത്തം വാണിരുന്ന രാജാവാണു്. ഈ ചന്ദ്രഗുപ്തനും ചന്ദ്രഗുപ്തമൗര്യനും ഒരാൾതന്നെയെന്നു്, ദേശകാലഭേദങ്ങളെ വകവെയ്ക്കാതെ, സിദ്ധാന്തിച്ചപ്പോൾ, ബി. സി. 1560–ലെ ചന്ദ്രഗുപ്തമൗര്യൻ 320–ലേക്കു വന്നു; ബി. സി. 1800–ലെ ബുദ്ധൻ 570–ലെയും, ബി. സി. 1500–ലെ അശോകൻ 230–ലേയും ചരിത്രപുരുഷന്മാരായി. നോക്കൂ, എത്ര വിദഗ്ദ്ധമായ രീതിയിലാണു്, വില്യംജോൺസ്, 1200 കൊല്ലത്തെ ചരിത്രസംഭവങ്ങളെ ഭാരതചരിത്രത്തിൻെറ ഏടുകളിൽനിന്നും വെട്ടിമാററിക്കളഞ്ഞതു്! ഇത്രത്തോളം ദുസ്സാമർത്ഥ്യം ലോകത്തിലാരും ചെയ്തിട്ടുണ്ടെന്നു തോന്നുന്നില്ല. ബുദ്ധൻെറ കാലത്തിനുമുമ്പുള്ള ഇതിഹാസങ്ങളും പുരാവൃത്തങ്ങളും ചരിത്രപുരുഷന്മാരുമെല്ലാം മിഥ്യാകല്പിതങ്ങളാണെന്നു് (Mythology) അതോടെ പ്രഖ്യാപിക്കപ്പെട്ടു. മഹാഭാരതയുദ്ധം യഥാർത്ഥസംഭവമല്ലത്രേ. രാമനും കൃഷ്ണനും യുധിഷ്ഠിരനും വാല്മീകിയും വ്യാസനും, ആരും ഭൂമിയിൽ ജനിച്ചിട്ടുള്ളവരേ അല്ല. എല്ലാം കല്പിതകഥാപാത്രങ്ങൾ! എന്താ, പോരെ ?

എന്തിനിങ്ങനെ ചരിത്രത്തിൻെറ പേരിൽ ദുഷ് പ്രവാദം പ്രചരിപ്പിക്കുന്നുവെന്നു വിവേകാനന്ദസ്വാമികൾ ചോദിക്കുന്നുണ്ടല്ലോ. അതിനൊരു ലക്ഷ്യം പാശ്ചാത്യർക്കുണ്ടു്. ബി. സി. 560–നു മുമ്പുള്ള സഹസ്രാബ്ദങ്ങളിലെ ചരിത്രം പുരാണേതിഹാസപ്രാമാണ്യത്തിന്മേൽ സത്യമാണെന്നു വന്നാൽ, ഗ്രീക്ക–റോമൻ–യൂറോപ്യൻ നാഗരികതകളെക്കാളെല്ലാം പ്രാചീനതമമാണു് ഭാരതീയ സംസ്കൃതിയെന്നും, അതിൻെറ അപഭ്രംശങ്ങളാണു് പാശ്ചാത്യപരിഷ്കൃതികളെന്നും വന്നുകൂടും. അങ്ങനെയൊരു നില അവരെങ്ങനെ സഹിക്കും ? പാശ്ചാത്യരുടെ ആധിപത്യംകൊണ്ടാണു് ഭാരതത്തിനു് വിദ്യയും സംസ്കാരവുമുണ്ടായിട്ടുള്ളതെന്നും, ഇനിയും അതു വേണമെങ്കിൽ അവരുടെ അടിമത്തത്തിൽതന്നെ എന്നും ജീവിക്കേണ്ടതാണെന്നുമുള്ള ഒരു മിഥ്യാബോധം ഭാരതീയരിൽ അടിയുറപ്പിക്കുകയാണു് അവരുടെ ലക്ഷ്യം. അതു സാധ്യമാക്കാൻ കൈക്കൊണ്ട കതന്ത്രങ്ങളിലൊന്നാണു്, ദുഷ്പ്രവാദങ്ങളും യുക്ത്യാഭാസങ്ങളും നിറഞ്ഞ ചരിത്രത്തിൻെറ രചന. അതിനെ വലിച്ചെറിഞ്ഞു് യഥാർത്ഥചരിത്രം പ്രാമാണികമായി നിർമ്മിക്കാനുള്ള വിവേകബുദ്ധിയാണു് സ്വാമിജി നമുക്കിവിടെ നല്കുന്നതു്.

—Compiled (with notes) By Swami Sakhyananda.

---

ആരോഗ്യകരമായ എല്ലാ സാമുദായിക പരിവർത്തനങ്ങളും നമ്മുടെ ഉള്ളിൽ പ്രവർത്തിക്കുന്ന ആദ്ധ്യാത്മികശക്തികളുടെ ആവിഷ്കരണങ്ങളാണു് ! ഇവ സുശക്തങ്ങളും സുസമീകൃതങ്ങളുമാണെങ്കിൽ അതനുസരിച്ചു് സമുദായവും സ്വയം ക്രമപ്പെട്ടുകൊള്ളും. ഓരോ വ്യക്തിയും തൻെറ മോക്ഷം പ്രയത്നിച്ചുണ്ടാക്കണം. മററാരു വഴിയുമില്ല; അങ്ങനെതന്നെ രാഷ്ട്രങ്ങളും. കൂടാതെ, ഏതു രാഷ്ട്രത്തിൻെറയും മഹാസ്ഥാപനങ്ങൾ ആ രാഷ്ട്രത്തിൻെറ നിലനില്പിൻെറതന്നെ ഉപാധികളാണു്; മറേറതു വംശത്തിൻെറയും കരുവിനൊത്തു രൂപാന്തരപ്പെടുത്താവുന്നതുമല്ല. കൂടുതൽ ഉയർന്ന സ്ഥാപനങ്ങൾ വളർന്നുവരുന്നതുവരെ പഴയതിനെ ഉടയ്ക്കുവാനുള്ള ഏതുശ്രമവും നാശകരമായിരിക്കും. വളച്ച എപ്പോഴും ക്രമത്തിലാണു്.

(വി. സാ. സ. 7. പേജ് 211. സൂ. 58.)

# ബാലഗോപാലൻ

കുട്ടികൾക്കൊരു നാടകം

ഏ. കരുണാകരമേനോൻ

രംഗം 1

(സ്ഥലം ഗോപാലന്റെ കൊച്ചുവീട്. സമയം വെളുപ്പിനു നാലു മണി. കോഴി കൂവുന്ന ശബ്ദം കേൾക്കുന്നുണ്ട്. കർട്ടനുയരുമ്പോൾ മുറിക്കകം കാണാം. ഒരു പീഠത്തിന്മേൽ ബാലഗോപാലകൃഷ്ണന്റെ പടം അലങ്കരിച്ചുവെച്ചിരിക്കുന്നു. മുമ്പിൽ ഒരു ചെറിയ വിളക്കു കത്തുന്നുണ്ട്. ഒരു ഭാഗത്ത് ഗോപാലൻ ഒരു പായിൽ കിടന്നുറങ്ങുന്നു. മറ്റൊരുഭാഗത്ത് പാടിക്കൊണ്ടു ഗോപാലന്റെ അമ്മ ഇരുന്നു തൈരു കലക്കുന്നു).

പാട്ട്: നരകവൈരിയാമരവിന്ദാക്ഷന്റെ
ചെറിയനാളത്തെ കളികളും
തിരുമെയ് ശോഭയും കരുതിക്കൂപ്പുന്നേൻ
അടുത്തുവാ കൃഷ്ണാ കണികാണ്മാൻ.
കണികാണുംനേരം കമലനേത്രന്റെ
നിറമേറും മഞ്ഞത്തുകിൽചാർത്തി
കനകക്കിങ്ങിണി വളകൾ മോതിരം
അണിഞ്ഞു കാണേണം ഭഗവാനെ.
മലർമാതിൻകാന്തൻ വസുദേവാത്മജൻ
പുലർകാലേ പാടിക്കുഴലൂതി
ചിലുചിലെയെന്നു കിലുങ്ങും കാഞ്ചന-
ച്ചിലമ്പിട്ടോടി വാ കണികാണ്മാൻ.
ശിശുക്കളായുള്ള സഖിമാരും താനും
പശുക്കളെ മേച്ചു നടക്കുമ്പോൾ
വിശക്കുമ്പോൾ വെണ്ണ കവർന്നുണ്ണും കണ്ണാ
വശത്തു വാ ഉണ്ണീ കണികാണ്മാൻ.
ബാലസ്ത്രീകടെ തുകിലും വാരിട്ട-
ങ്ങരയാലിൻകൊമ്പത്തിരുന്നോരോ
ശീലക്കേടുകൾ പറഞ്ഞും ഭാവിച്ചും
നീലക്കാർവർണ്ണാ കണികാണ്മാൻ
എതിരെ ഗോവിന്ദനരികെ വന്നോരോ
പുതുമയായുള്ള വചനങ്ങൾ

(പാടിക്കൊണ്ടുതന്നെ തയിർക്കലം എടുത്ത് ഉറിയിൽവെയ്ക്കുന്നു.)

മധുരമാംവണ്ണം പറഞ്ഞും താൻ മന്ദ-
സ്മിതവും തൂകി വാ കണികാണ്മാൻ.
കണികാണുന്നേരം കമലനേത്രന്റെ
നിറമേറും മഞ്ഞത്തുകിൽ ചാർത്തി
കനകക്കിങ്ങിണിവളകൾമോതിരം
അണിഞ്ഞുകാണേണം ഭഗവാനെ.

(മകന്റെ അടുത്തുചെന്ന് അമ്മ മകനെ ഉണർത്തുന്നു.)

അമ്മ: മകനെ, ഗോപാലാ, എഴുന്നേല്ക്കു, പ്രകാശമായിത്തുടങ്ങി.

(ഗോപാലൻ എഴുന്നേററു പായിലിരുന്നുകൊണ്ടു തൊഴുകൈയ്യുമായി പ്രാർത്ഥിക്കുന്നു.)

പ്രാർത്ഥന

യോ൪ന്തഃ പ്രവിശ്യ മമ വാചമിമാം പ്രസുപ്താം
സംജീവയത്യഖിലശക്തിധരഃ സ്വധാമ്നാ
അന്യാംശ്ച ഹസ്തചരണശ്രവണത്വഗാദീൻ
പ്രാണാൻ നമോ ഭഗവതേ പുരുഷായ തുഭ്യം.

(എഴുന്നേററു പായ് തെറുത്തു വെയ്ക്കുന്നു.)

അമ്മ: മകനേ, ഗോപാലാ, വേഗം പോയി പല്ലുതേയ്ക്കൂ. അമ്മ കുളിക്കാൻ പോകുകയാണ്. അമ്മയുടെ കുളി കഴിയുമ്പോഴേയ്ക്കും കുളത്തിലേയ്ക്കു വന്നോളൂ. കുളികഴിഞ്ഞുവരുമ്പോൾ കഴിയുന്നത്ര പൂവും പറിച്ചുകൊണ്ടുവരണം കേട്ടോ.

(കർട്ടൻ)

രംഗം 2

(ബാലഗോപാലകൃഷ്ണന്റെ പടത്തിൽ പുതിയ മാല്യങ്ങൾ ചാർത്തിയശേഷം അമ്മ പൂജിക്കാനിരിക്കുന്നു. വിളക്കു തെളിഞ്ഞു കത്തുന്നുണ്ട്. ചന്ദനത്തിരി പുകയുന്നുണ്ട്. പുഷ്പങ്ങൾ ചന്ദനത്തിൽ മുക്കി അമ്മ മെല്ലെ മെല്ലെ പൂജിക്കുന്നു. മകൻ ഗോപാലൻ, ഭക്തിയോടെ വിഷ്ണുസഹസ്രനാമം ചൊല്ലുന്നു.)

സഹസ്രനാമം *

ശാന്താകാരം ഭുജഗശയനം പദ്മനാഭം സുരേശം
വിശ്വാധാരം ഗഗനസദൃശം മേഘവർണ്ണം ശുഭാംഗം
ലക്ഷ്മീകാന്തം കമലനയനം യോഗിഭിർധ്യാനഗമ്യം
വന്ദേ വിഷ്ണും ഭവഭയഹരം സർവ്വലോകൈകനാഥം.

ഓം വിശ്വം വിഷ്ണുർവ്വഷട്കാരോ ഭൂതഭവ്യഭവത്പ്രഭുഃ
ഭൂതകൃദ്ഭൂതഭൃദ്ഭാവോ ഭൂതാത്മാ ഭൂതഭാവനഃ
പൂതാത്മാ പരമാത്മാ ച മുക്താനാം പരമാ ഗതിഃ
അവ്യയഃ പുരുഷഃ സാക്ഷീ ക്ഷേത്രജ്ഞോ൪ക്ഷര ഏവ ച

* മുഴുവൻ വിഷ്ണുസഹസ്രനാമത്തിനും ഭജനാവലി നോക്കുക.

**യോഗോ യോഗവിദാം നേതാ പ്രധാനപുരുഷേശ്വരഃ**
**നാരസിംഹവപുഃ ശ്രീമാൻ കേശവഃ പുരുഷോത്തമഃ.**

അമ്മ: (ഭക്തിയോടെ പുഷ്പങ്ങളർപ്പിച്ചുകൊണ്ട്) ജഗദീശ്വരാ, കമലാപതേ, ഈയുള്ളവരിൽ അവിടുന്നു കനിഞ്ഞാലും. ശാസ്ത്രവിധിപ്രകാരം പൂജകളർപ്പിക്കാനൊന്നും ഈയുള്ളവർക്കറിഞ്ഞുകൂടാ. കുററവും കുറവുകളുമെല്ലാം ക്ഷമിച്ച് ഈയുള്ളവരെ അനുഗ്രഹിച്ചാലും. ഭക്തിയോടുകൂടി ഇവരർപ്പിക്കുന്ന പുഷ്പവും തോയവും നൈവേദ്യങ്ങളുമെല്ലാം സ്വീകരിച്ച് അവിടത്തെ ഈ ദാസദാസരിൽ അവിടുന്നു കാരുണ്യം വർഷിച്ചാലും. ആ തൃച്ചേവടികളിൽ അടിയങ്ങൾക്കുള്ള ഭക്തിയ്ക്കു യാതൊരു കുറവും സംഭവിക്കാതിരിക്കാൻ അവിടുന്നു കനിഞ്ഞനുഗ്രഹിച്ചാലും. ഭഗവാനേ, ഗോപാലകൃഷ്ണാ, ആ തൃച്ചേവടികളിലുള്ള അചഞ്ചലമായ ഭക്തി ഒന്നു മാത്രമാണ് ഈയുള്ളവരാശിക്കുന്നതു്. അവിടുന്നനുഗ്രഹിച്ചാലും. (ദീപാരാധന നടത്തുന്നു)

ഗോപാലൻ: (എഴുന്നേററുനിന്നു്)

**കൃഷ്ണ രാമ മുകുന്ദ മാധവ വാസുദേവ ജഗദ്ഗുരോ**
**മത്സ്യ കച്ഛപ നാരസിംഹ വരാഹ രാഘവ പാഹി മാം**
**ദേവദാനവനാരദാദിമുനീന്ദ്രവന്ദ്യ ദയാനിധേ**
**ദേവകീസുത ദേഹി മേ തവ പാദഭക്തിമചഞ്ചലാം.**

(രണ്ടുപേരും നമസ്കരിക്കുന്നു.)

അമ്മ: (നിവേദിച്ച പാലും പഴവും മകനു് എടുത്തു കൊടുത്തുകൊണ്ടു്) ഗോപാലാ, മകനേ, ഇതു കഴിച്ചു വേഗം പോയി പാഠങ്ങളെല്ലാം പഠിക്കൂ. അമ്മ അടുക്കളയിലേയ്ക്കു പോകട്ടെ. പള്ളിക്കൂടത്തിലേയ്ക്കു പോകുമ്പോഴേയ്ക്കും ആഹാരമെല്ലാം തയ്യാറാകണ്ടേ? (കർട്ടൻ)

രംഗം 3

(പുസ്തകവും സ്ലേററും പൊതിച്ചോറുമെല്ലാംകൊടുത്ത് അമ്മ ഗോപാലനെ പള്ളിക്കൂടത്തിലേയ്ക്കു യാത്രയാക്കുന്നു.

അമ്മ: മകനേ, ഗോപാലാ, നല്ലപോലെ സൂക്ഷിച്ചുപോകണേ. വഴിക്കൊന്നും കളിച്ചുനില്ക്കരുതു കേട്ടോ. ബാലഗോപാലകൃഷ്ണനെത്തന്നെ സ്മരിച്ചുകൊണ്ടു്, എൻെറ മകൻ നേരെ പള്ളിക്കൂടത്തിലേയ്ക്കു നടന്നോളൂ. നേരമ്പോക്കായിട്ടുപോലും എൻെറ മകൻ ഒരു കളവോ ചീത്തവാക്കോ പറയരുതു കേട്ടോ. അതു പറഞ്ഞാൽ മനസ്സു ദുഷിച്ചുപോകും, ദുഷിച്ച മനസ്സിലേയ്ക്കു ഗോപബാലൻ ഒരിക്കലും കടന്നുവരുകയുമില്ല.

ഗോപാലൻ: അമ്മേ, എൻെറ കൂടെ പഠിക്കുന്നവരില്ലേ, അവരൊക്കെ എത്ര വലിയ പണക്കാരാണു്! എത്ര വിലപിടിച്ച വസ്ത്രങ്ങളാണു് അവർ ധരിക്കുന്നതു്! അവരെ പള്ളിക്കൂടത്തിലേയ്ക്കു കൊണ്ടുവരാനും മടക്കികൊണ്ടുപോകാനും സേവകന്മാരുണ്ടു്. എനിക്കു സഹായത്തിന്നാരുമില്ലല്ലോ! എത്ര വിലകുറഞ്ഞ വസ്ത്രമാണു് എനിക്കുള്ളതു്?

അമ്മ: മകനേ, നമ്മൾ പണക്കാരല്ലെന്നതു ശരിയാണു്. പക്ഷെ തികച്ചും സംതൃപ്തവും സത്യസന്ധവും മാന്യവുമായ ഒരു ജീവിതമല്ലെ നമ്മൾ നയിക്കുന്നതു്? അതല്ലേ പണക്കാരാകുന്നതിനേക്കാൾ നല്ലതു്? പലതരത്തിലുള്ള ആശാപാശങ്ങളിൽ കുടുങ്ങി, സദാ സമയവും, അസ്വസ്ഥവും അസംതൃപ്തവുമായ ഒരു ജീവിതമല്ലേ വലിയ പണക്കാരെന്നു പറയുന്നവർ ഇന്നു നയിക്കുന്നതു്? എൻെറ പൊന്നുമകൻ പണക്കാരെ അനുകരിക്കാൻ ഒരിക്കലും ശ്രമിക്കരുതു കേട്ടോ. വില കുറഞ്ഞതെങ്കിലും വൃത്തിയുള്ള വസ്ത്രമല്ലെ എൻെറ മകൻ ധരിക്കുന്നതു്? എൻെറ മകനു് അധികം വസ്ത്രങ്ങളില്ലെങ്കിലും, ഉള്ളതു് ദിവസവും ഞാൻ അടിച്ചു നനച്ചു് വൃത്തിയാക്കിത്തരുന്നില്ലേ? അകവും പുറവും ഒരുപോലെ വൃത്തിയായിരിക്കുകയാണു് ആവശ്യം. ഈശ്വരചിന്തകൊണ്ടാണു് ഉള്ളു ശുദ്ധമാകുന്നതു്. അഴുക്കെല്ലാം കളഞ്ഞു കുളിച്ചു് വൃത്തിയുള്ള വസ്ത്രം ധരിക്കുന്നതുകൊണ്ടാണു് പുറം ശുദ്ധമാകുന്നതു്. ബാലഗോപാലസ്മരണ സദാസമയവും ഉള്ളിലുണ്ടെങ്കിൽ പിന്നെ അന്യസഹായം എന്തിനാണു മകനേ?

ഗോപാലൻ: അമ്മേ, ബാലഗോപാലനെ ഞാൻ നിരന്തരം സ്മരിക്കുന്നുണ്ടു്. എങ്കിലും ആ കാട്ടുവഴിയെ തനിച്ചു പോകുമ്പോൾ എനിക്കു വല്ലാത്ത ഭയം തോന്നുന്നു. അപ്പോഴാണു് എനിക്കൊരു കൂട്ടുകാരനില്ലല്ലോ എന്നോർത്തു് ഞാൻ ദുഃഖിക്കുന്നതു്.

അമ്മ: നീയെന്തിനു ഭയപ്പെടണം, മകനേ? ആ കാട്ടിൽ നിൻെറ ചേട്ടനുണ്ടല്ലൊ. ചേട്ടനെ ഒന്നു വിളിച്ചാൽ ഉടനെ ചേട്ടൻ സഹായത്തിനെത്തുകയില്ലേ?

ഗോപാലൻ: എനിക്കൊരു ചേട്ടനുണ്ടോ അമ്മേ? എൻെറ ചേട്ടൻ ആ കാട്ടിലാണോ താമസിക്കുന്നതു്? ഞാൻ വിളിച്ചാൽ ചേട്ടൻ വരുമോ അമ്മേ?

അമ്മ: നിനക്കൊരു ചേട്ടനുണ്ട്, ചേട്ടനുണ്ട്. നിന്റെ ചേട്ടൻ ആ കാട്ടിൽത്തന്നെയാണ താമസിക്കുന്നത്. ഹൃദയംനൊന്തു നീയൊന്ന വിളിച്ചാൽ ഉടനെ ആ ചേട്ടൻ നിന്റെ തുണയ്ക്കായി വന്നെത്തും.

ഗോപാലൻ: എന്താണാ ചേട്ടന്റെ പേരു ?

അമ്മ: നിന്റെ പേരുതന്നെ, ഗോപാലൻ എന്നു്. ഗോപാലേട്ടാ ഗോപാലേട്ടാ എന്നു് ഉറക്കെ വിളിച്ചോളൂ, തീർച്ചയായും നിന്റെ ഗോപാലേട്ടൻ വിളികേൾക്കും.

ഗോപാലൻ: ശരി, അമ്മ പറഞ്ഞതുപോലെ, എനിക്ക ഭയമായാൽ ഞാൻ ഗോപാലേട്ടാ എന്നു് ഉറക്കെ വിളിക്കും. അമ്മ പറഞ്ഞിട്ടാണ് വിളിക്കുന്നതു് എന്നും ഞാൻ പറയും.

അമ്മ: പറഞ്ഞോളൂ. നേരം വൈകുന്നല്ലൊ. എന്റെ മകൻ ഇനി വൈകിക്കാതെ പുറപ്പെട്ടു. സ്ലേററും പുസ്തകവുമെല്ലാം എടുത്തില്ലേ ?

ഗോപാലൻ: എല്ലാമെടുത്തിട്ടുണ്ട്. ഞാൻ പോയി വരട്ടെ, അമ്മേ. (മകൻ പോകുന്നു. അമ്മ കണ്ണെടുക്കാതെ നോക്കിനില്ക്കുന്നു.)

അമ്മ: (സ്വഗതം) അനാഥരക്ഷകാ, കൃഷ്ണാ, ആ പിഞ്ചുപൈതലിനു് അവിടുന്നല്ലാതെ മറെറാരു ഗതിയുമില്ലേ. (കർട്ടൻ)

രംഗം 4

(കാട്ടു പ്രദേശം. ഗോപാലൻ തനിയെ നടന്നുവരുന്നു.)

ഗോപാലൻ: (സ്വഗതം)എത്ര ഭയങ്കരമായകാട്! ഇവിടെ വരുമ്പോഴാണ് എനിക്ക ഭയം തോന്നുന്നതു്. പള്ളിക്കൂടത്തിലേയ്ക്കു പോകുമ്പോരം പിന്നേയും ഒരുവിധം കഴിച്ചുകൂട്ടാം; അവിടെനിന്നു് വൈകുന്നേരം മടങ്ങി വരുമ്പോഴാണ് കൂടുതൽ ഭയം. ഏതായാലും അമ്മ പറഞ്ഞില്ലേ ഗോപാലേട്ടനെ വിളിക്കാൻ, ഒന്നു വിളിച്ചുനോക്കാം. വിളിച്ചാൽ ഗോപാലേട്ടൻ വിളികേൾക്കുമോ ആവോ ? വിളികേൾക്കുമെന്നല്ലേ അമ്മ പറഞ്ഞതു് ? (ഉറക്കെ)ഗോപാലേട്ടാ, ഗോപാലേട്ടാ. (ശബ്ദമില്ല). ഗോപാലേട്ടൻ മിണ്ടുന്നില്ലല്ലൊ. എന്റെ ശബ്ദത്തിന്റെ മാറെറാലി മാത്രമല്ലേ ഉള്ളൂ ? അപ്പോരം ഭയം ഇരട്ടിയാകുന്നു. (വീണ്ടും) ഗോപാലേട്ടാ, ഗോപാലേട്ടാ, (ശബ്ദമില്ല. കരഞ്ഞുകൊണ്ടു്) എന്താ ഗോപാലേട്ടാ മിണ്ടാത്തതു് ? ഗോപാലേട്ടനു് എന്നെ ഇഷ്ടമില്ലാഞ്ഞിട്ടാണോ ? എന്റെ ഗോപാലേട്ടനല്ലേ, ഒന്നു വിളികേൾക്കൂ, എനിക്ക പേടിയാകുന്നു.

ബാലഗോപാലൻ: (അകലെ മറവിൽനിന്നു്) എന്താണനിയാ, ഞാനിവിടെത്തന്നെയുണ്ട്. അനിയൻ പേടിക്കാതെ പൊയ്ക്കോളൂ.

ഗോപാലൻ: ചേട്ടനെവിടേയാ ? എന്താണിങ്ങോട്ടു വരാത്തതു് ? വിളിച്ചാൽ വരുമെന്നു് അമ്മ പറഞ്ഞല്ലോ.

ബാലഗോപാലൻ: അനിയാ പള്ളിക്കൂടത്തിലേയ്ക്കു പോകാൻ സമയമായില്ലെ ? ഇനി താമസിക്കേണ്ട. എനിക്കിപ്പോരം വരാൻ നിവൃത്തിയില്ല, കുറച്ചു ജോലിത്തിരക്കുണ്ട്. അനിയൻ എന്റെ ശബ്ദം കേട്ടില്ലേ, ഇപ്പോളത്ര മതി. ഒട്ടും പേടിക്കാതെ നടന്നോളൂ.

ഗോപാലൻ: ശരി, എന്നാലിപ്പോരം ഞാൻ പോകുന്നു. ഇപ്പോഴെന്റെ പേടിയെല്ലാം പോയി. ഇനി വല്ലാതെ പേടി തോന്നുന്ന സമയത്തു് ഞാൻ ചേട്ടനെ വിളിക്കും കേട്ടോ.

ബാലഗോപാലൻ: (മറവിൽനിന്നുതന്നെ) വിളിച്ചോളൂ അനിയാ, വിളിച്ചോളൂ. (കർട്ടൻ)

രംഗം 5

(അത്യുത്സാഹമായി അമ്മയെ വിളിച്ചുകൊണ്ടു ഗോപാലൻ വീട്ടിലേയ്ക്കു കയറിവരുന്നു.)

ഗോപാലൻ: (അത്യുത്സാഹത്തോടെ) അമ്മേ, അമ്മേ, അമ്മ പറഞ്ഞപോലെതന്നെ ഞാനിന്നു ഗോപാലേട്ടനെ വിളിച്ചു.

അമ്മ: ആകട്ടെ, കാലും മുഖവും കഴുകിയശേഷം അകത്തുപോയി കുറച്ചു പാലെടുത്തു കുടിക്കൂ, എന്നിട്ടാവാം സംസാരമെല്ലാം.

ഗോപാലൻ: അമ്മ ആദ്യം ഇതു കേൾക്കൂ. എന്നിട്ടാവാം അതൊക്കെ. എനിക്കിന്നു് അത്ര വലിയ വിശപ്പൊന്നും തോന്നുന്നില്ല.

(അമ്മ ശ്രദ്ധിച്ചുകേൾക്കുന്നു.)

കുറെ പ്രാവശ്യം വിളിച്ചു എന്നിട്ടും വിളി കേട്ടില്ല. അപ്പോരം ഞാൻ കരഞ്ഞു. കരഞ്ഞപ്പോരം ഗോപാലേട്ടൻ വിളികേട്ടു. 'അനിയാ ഞാനിവിടെയുണ്ട്, അനിയൻ പേടിക്കാതെ പള്ളിക്കൂടത്തിലേയ്ക്കു പൊയ്ക്കോളൂ', എന്നു ചേട്ടൻ പറഞ്ഞു. പക്ഷേ ചേട്ടൻ വന്നില്ല. 'ഇപ്പോരം വരാൻ പററില്ല, ഇത്തിരി ജോലിത്തിരക്കുണ്ട്,' എന്നാണു് ചേട്ടൻ പറഞ്ഞതു്.

അമ്മ: (മകന്റെ ശിരസ്സിൽ ചുംബിച്ചുകൊണ്ട്) കരഞ്ഞു വിളിച്ചപ്പോൾ വിളികേട്ട അല്ലേ? അതുപോലെ ഇനിയും വിടാതെ കരഞ്ഞു വിളിച്ചാൽ ഗോപാലേട്ടൻ എന്റെ പൊന്നുമകന്റെ അടുത്തുവരും.

ഗോപാലൻ: തീച്ച്യയാണോ അമ്മേ? ഗോപാലേട്ടൻ വരുമോ അമ്മേ?

അമ്മ: തീച്ച്യയായും വരും.

ഗോപാലൻ: ഗോപാലേട്ടനെ കണ്ടാൽ ഞാനെങ്ങനെ തിരിച്ചറിയും അമ്മേ? ആ ഗോപാലേട്ടന്റെ രൂപം അമ്മ എനിക്കൊന്നു പറഞ്ഞുതരൂ.

അമ്മ: നമ്മരം നിത്യവും വെച്ചു പൂജിക്കുന്നില്ലേ, നീലക്കാർവർണ്ണനായ ആ ബാലഗോപാലൻതന്നെയാണ് എന്റെ പൊന്നു മകന്റെ ഗോപാലേട്ടൻ.

> മുടിയിങ്കൽ മയിൽപ്പീലി പരിചോട ചേർത്തുകെട്ടി
> കവിളോട കൊഞ്ചിയാടും കാഞ്ചനകുണ്ഡലങ്ങും
> അമ്പിളിപ്പൊളിയോടും അങ്കമാടും ലലാടേ
> കുങ്കുമക്കുറി നീളെ ഭംഗിയോടിട്ടുംകൊണ്ടേ
> നിറമെഴും വനമാല സുരുചിരഹാരനിര
> ഇളകുമ്പോൾ വിളങ്ങുന്ന ഗളനാളവും ഉരസ്സും
> വളകൈയ് മോതിരം, തോളുവളകളമണിഞ്ഞേററം
> ലളിതമാം കൈയിലഴകൊഴുകും കുഴലുമേന്തി
> അരയിൽ കിങ്കിണിയോടെ മണികാഞ്ചി—
> മിന്നിമിന്നി
> ചിലുചിലെ ചിലമ്പുന്ന പൊൻചിലമ്പുകൾ—
> കാലിൽ
> സുമധുരപുഞ്ചിരിയിൽ അലിയുന്ന തിരുമുഖം
> ഇതുതാനെ മനതാരിൽ തോന്നേണ്ടും രൂപം കണ്ണ!

ഇതു് എന്റെ മകൻ ദിവസവും പാടാറില്ലേ? ധ്യാനമംഗളമായ ആ ബാലഗോപാലരൂപം എന്റെ മകന്റെ ഹൃദയത്തിലുണ്ടല്ലോ. പിന്നെ അദ്ദേഹത്തെ തിരിച്ചറിയാൻ എന്താണ് വിഷമം? വൃന്ദാവനത്തിലെ ഗോപന്മാരും ഗോപികമാരുമൊരുമിച്ച് ആ ബാലഗോപാലകൃഷ്ണൻ ദിവ്യലീലകളാടിനടന്ന കഥകളൊക്കെ ഞാൻ പറഞ്ഞുതന്നിട്ടില്ലേ? അതെല്ലാം ഭക്തിയോടെ സ്തുതിച്ചുകൊണ്ട്, ആ ദിവ്യരൂപം മനസ്സിൽ ധ്യാനിച്ചുകൊണ്ട്, എന്റെ മകൻ ആത്മാർത്ഥമായി ആ ഗോപാലേട്ടനെ വിളിക്കുക. തീച്ച്യയായും ഗോപാലേട്ടൻ നിന്റെയടുത്തുവരും. എന്നിട്ടും വരാൻ അമാന്തിക്കുകയാണെങ്കിൽ 'ഓമനക്കൈയിൽ കൊച്ചോടക്കുഴൽ' എന്നു തുടങ്ങുന്ന ആ പാട്ടില്ലേ, അതൊന്നു ഭംഗിയായി ഉള്ളലിഞ്ഞു പാടിക്കൊള്ളൂ. പിന്നെ ഗോപാലേട്ടനു മറഞ്ഞിരിക്കാൻ സാദ്ധ്യമല്ല. (കർട്ടൻ)

### രംഗം 6

(വനപ്രദേശം ഗോപാലൻ നടന്നുവരുന്നു)

ഗോപാലൻ: ഗോപാലേട്ടാ, ഗോപാലേട്ടാ, എനിക്കു പേടിയാകുന്നു. ഗോപാലേട്ടനെവിടെയാണ്?

ബാലഗോപാലൻ: (മറവിൽനിന്നുകൊണ്ട്) അനിയാ ഞാനിവിടെത്തന്നെയുണ്ട്. അനിയൻ പേടിക്കാതെ പൊയ്ക്കോളൂ.

ഗോപാലൻ: ഗോപാലേട്ടൻ എന്താണ് എന്റെ മുമ്പിൽ വരാത്തതു്, എന്നെ ഇഷ്ടമില്ലാഞ്ഞിട്ടാണോ? എത്ര ദിവസമായി ഞാൻ ഗോപാലേട്ടനെ ഒരു കണ്ണു കാണാനാഗ്രഹിക്കുന്നു? പലക്കും ഇതിനുമുമ്പു ഗോപാലേട്ടൻ ദർശനം കൊടുത്തിട്ടുണ്ടെന്നു് അമ്മ പറഞ്ഞുതന്നിട്ടുണ്ടല്ലൊ. ഒന്നു ദയവായി എന്റെ മുമ്പിൽ വരൂ, ഞാനുമൊന്നു കണ്ടോട്ടെ.

ബാലഗോപാലൻ: (മറവിൽനിന്നുതന്നെ) എന്റെ ശബ്ദം അനിയൻ കേട്ടില്ലെ? അതു പോരേ? എനിക്കിത്തിരി ജോലിത്തിരക്കുണ്ട്. അനിയൻ ധൈര്യസമേതം പൊയ്ക്കോളൂ.

ഗോപാലൻ: അതു പോരാ, എനിക്കു ഗോപാലേട്ടനെ നേരിട്ടു കാണണം. കാണാതെ ഇനി ഞാൻ ഒരടിപോലും മുമ്പിലേയ്ക്കു വെയ്ക്കുകയില്ല. എന്റെ പൊന്നു ഗോപാലേട്ടനല്ലെ, ഒന്നെന്റെ മുമ്പിലേക്കോടി വരൂ. (പാടുന്നു)

> ഓമനക്കൈയിൽ കൊച്ചോടക്കുഴൽ
> ചെഞ്ചുണ്ടിൽ തഞ്ചുന്ന പുഞ്ചിരിയും
> മഞ്ഞപ്പട്ടാടയും ചാർത്തിക്കൊണ്ട്
> എന്നുണ്ണിക്കണ്ണാ നീയോടി വാ വാ.
> പാദങ്ങൾ ചുംബിക്കും പിച്ചിമാല
> ഭംഗിയിൽ മാറിലണിഞ്ഞുകൊണ്ട്
> മേളത്തിൽ ചാഞ്ചാടിയോടി വാ വാ
> എന്നുണ്ണിക്കണ്ണാ നീ യോടി വാ വാ
> നന്ദന്റെ വംശത്തിൽ പൂർണ്ണചന്ദ്രാ
> പൂനിലാവെങ്ങും വിരിച്ചുകൊണ്ട
> വെക്കത്തിലോടിവാ ലീലയാടാൻ
> എന്നുണ്ണിക്കണ്ണാ നീയോടി വാ വാ.
> വേണുനിനാദം മുഴക്കിക്കൊണ്ട്
> പൊൻകാൽ ചിലമ്പുകിലുക്കിക്കൊണ്ട്
> മേളത്തിൽ ചാഞ്ചാടിക്കൊണ്ട വാ വാ
> എന്നുണ്ണിക്കണ്ണാ നീയോടി വാ വാ.
> പീലിത്തിരുമുടി കെട്ടിവെച്ച്
> ഗോപിത്തിരുക്കുറിയിട്ടുംകൊണ്ട്
> ഓടി വാ ഓടി വാ ലീലയാടാൻ
> എന്നുണ്ണിക്കണ്ണാ നീ യോടിവാ വാ.
> ഗോക്കളെമേച്ചു നടക്കും കണ്ണാ
> വെണ്ണ കട്ടുണ്ണുന്ന കള്ളക്കണ്ണാ
> ആടിയും പാടിയുമോടിവാ വാ
> എന്നുണ്ണിക്കണ്ണാ നീയോടിവാ വാ.

(അതുവരെ മറവിലിരുന്നു സംസാരിച്ചിരുന്ന ബാലഗോപാലൻ പെട്ടെന്നു ഗോപാലന്റെ മുമ്പിൽ പ്രത്യക്ഷമാകുന്നു.)

ബാലഗോപാലൻ: ഇതാ ഞാൻ അനിയന്റെ മുമ്പിൽ വന്നിരിക്കുന്നു. എന്താണ് ഞാൻ ചെയ്യേണ്ടതു്, പറഞ്ഞുകൊള്ളൂ.

ഗോപാലൻ: വൃന്ദാവനത്തിലെ ഗോപന്മാരും ഗോപിമാരുമായി എന്റെ ഗോപാലേട്ടൻ എത്ര ലീലകളാടിയിരിക്കുന്നു! അതുപോലെതന്നെ നമുക്കു കുറെനേരം കളിക്കാം.

(രണ്ടുപേരും പരസ്പരം ആലിംഗനം ചെയ്യുന്നു.)

ബാലഗോപാലൻ: അപ്പോൾ അനിയനു് പള്ളിക്കൂടത്തിൽ പോകണ്ടേ?

ഗോപാലൻ: ഞാനിന്നെങ്ങും പോകുന്നില്ല. എനിക്കെന്റെ ഗോപാലേട്ടനെ കിട്ടിയിരിക്കുന്നു. അസുലഭമായ ഈ മഹാഭാഗ്യം കുറെ നേരമെങ്കിലും ഞാനനുഭവിച്ചാനന്ദിക്കട്ടെ. ഇന്നു പകൽസമയം മുഴുവനും നമുക്കൊരുമിച്ചു് ഈ വനത്തിൽ കളിച്ചുനടക്കാം.

ബാലഗോപാലൻ: അപ്പോൾ ഉച്ചയ്ക്കു വിശക്കില്ലേ?

ഗോപാലൻ: എന്റെ കയ്യിൽ തയിർക്കൂട്ടിയ ചോറുണ്ടു്. നല്ല മാങ്ങാക്കറിയുമുണ്ടു്. ഉച്ചസമയത്തു് നമുക്കു രണ്ടുപേർക്കുംകൂടി അതു ഭക്ഷിക്കാം. ആ അരുവിയിൽനിന്നു വെള്ളവും കുടിക്കാം.

ബാലഗോപാലൻ: ശരി എന്നാൽ വരൂ, നമുക്കു കളിക്കാം. (രണ്ടുപേരുംകൂടി ചാടുക, ഓടുക, മരത്തിന്മേൽ പൊത്തിപ്പിടിച്ചു കയറുക, ഒളിച്ചു കളിക്കുക, പക്ഷികളുടേയും മൃഗങ്ങളുടേയും ശബ്ദങ്ങൾ അനുകരിക്കുക, തുടങ്ങി പലപല കളികളിൽ ഏർപ്പെടുന്നു.)

ബാലഗോപാലൻ: (കുറെയൊക്കെ കളിച്ച ശേഷം) അനിയാ, എനിക്കു വല്ലാതെ വിശക്കുന്നു.

ഗോപാലൻ: എന്നാൽ നമുക്കൊരുമിച്ചിരുന്നു് ഊണു കഴിക്കാം. (ഒരു ഭാഗത്തേയ്ക്കു നീങ്ങി പൊതിയഴിച്ചു രണ്ടുപേരും ആഹാരം കഴിക്കുന്നു. അടുത്തുള്ള അരുവിയിൽനിന്നു വെള്ളം കുടിച്ചു് അതിൽത്തന്നെ കയ്യും കഴുകുന്നു. വീണ്ടും രംഗത്തേയ്ക്കു വരുന്നു.)

ഗോപാലൻ: നമുക്കീ വൃക്ഷച്ഛായയിൽ അല്പ നേരം ഇരിക്കാം. ഗോപാലേട്ടൻ ആ ഓടക്കുഴലൊന്നു വിളിക്കൂ. ആ മധുരഗാനം ഞാനല്പനേരമെങ്കിലും ആസ്വദിക്കട്ടെ.

ബാലഗോപാലൻ: ഓടക്കുഴലൂതാം, പക്ഷേ അനിയൻ ശരിക്കു താളം പിടിക്കണം. മൃദംഗം കൊട്ടിയാൽ മതി.

ഗോപാലൻ: മൃദംഗത്തിനു ഞാനെവിടെപ്പോകും?

ബാലഗോപാലൻ: വായ്കൊണ്ടു കൊട്ടിയാൽ മതി, അല്ലെങ്കിൽ വയററത്തു കൊട്ടിക്കോളൂ.

ഗോപാലൻ: ശരി ഞാൻ കൊട്ടാം. ഗോപാലേട്ടൻ കുഴലൂതൂ.

(ബാലഗോപാലൻ കുഴലൂതുന്നു. ഗോപാലൻ വായ്കൊണ്ടു താളത്തിനു മൃദംഗം കൊട്ടുന്നു.)

ബാലഗോപാലൻ: ഇനി അനിയൻ കുറച്ചു പാട്ടു പാടൂ. ഞാൻ മൃദംഗം കൊട്ടാം.

ഗോപാലൻ: ശരി. (പാടുന്നു) ബാലഗോപാലൻ മൃദംഗം വായിക്കുന്നു.

പാട്ടു്

അനർഘമാം രത്നങ്ങൾ മിന്നും കിരീടവും
ഹാരങ്ങൾ കുണ്ഡലം കാൽച്ചിലമ്പും
അരഞ്ഞാൺ കടകങ്ങളംഗദങ്ങൾ ദിവ്യ-
ശംഖചക്രഗദാപദ്മങ്ങളും
ശ്രീവത്സവും ദിവ്യകൗസ്തുഭരത്നവും-
കൊണ്ടേററം ശോഭയോടുള്ളവനും
സനകാദികൾപിന്നെ ബ്രഹ്മാമഹേശ്വരർ
നാരദരാദിയാം ഭക്തരാലും
സ്തുത്യനായ് പന്ത്രണ്ടധിഷ്ഠാനദേവരാൽ
സേവ്യനായ് രാജിക്കും നാരായണാ
നിൻരൂപം കണ്ടു കണ്ടുള്ളം കുളിർക്കുവാൻ
ഉള്ളഴിഞ്ഞെന്നെയനുഗ്രഹിക്കൂ
നാരായണാ ജയ നാരായണാ ജയ
നാരായണാ ജയ നാരായണ.

ഗോപാലേട്ടനു നൃത്തം വെയ്ക്കാനറിയാമോ?

ബാലഗോപാലൻ: അസ്സലായറിയാം. അതെല്ലാം ഇനി ഒരു ദിവസം കാണിച്ചുതരാം. നേരം വൈകിത്തുടങ്ങിയല്ലോ, അനിയനിനി വീട്ടിലേയ്ക്കു മടങ്ങൂ. ആ കാടിന്റെ വക്കത്തുവരെ ഞാൻ കൊണ്ടുപോയാക്കിത്തരാം. (കർട്ടൻ)

രംഗം 7

(ഗോപാലേട്ടനെ കണ്ട സന്തോഷവാർത്ത അമ്മയെ അറിയിക്കാൻ അത്യാകാംക്ഷയോടെ ഗോപാലൻ വീട്ടിലെത്തുന്നു.)

ഗോപാലൻ: ഗോപാലേട്ടനെക്കണ്ടു, ഞാൻ ഗോപാലേട്ടനെക്കണ്ടമ്മേ.

(മകൻെറ ശബ്ദംകേട്ട് അമ്മ പുറത്തു വന്നു.)

അമ്മ: (മകനെ ആലിംഗനംചെയ്തു ശിരസ്സിൽ ചുംബിച്ചുകൊണ്ടു്) നീ ധന്യൻതന്നെ മകനേ, നീ ധന്യൻതന്നെ. (ആനന്ദാശ്രുക്കളോടെ, കൈകൂപ്പി) ഭഗവാനെ, ഗോപാലകൃഷ്ണാ, എല്ലാം അവിടത്തെ അപാരകാരുണ്യം ഒന്നുകൊണ്ടുമാത്രം! ഭഗവാനേ, ഇതുപോലുള്ള അത്യദ്ഭുതലീലകൾ ഇനിയും എത്ര കാണാനിരിക്കുന്നു!

ഗോപാലൻ: ഞാൻ പറയട്ടെ അമ്മേ, മുഴുവൻ പറയട്ടെ. ഗോപാലേട്ടനെ നേരിട്ടു കാണാതെ ഒരടിമുമ്പോട്ടു വെക്കില്ല എന്നു പറഞ്ഞു ഞാനവിടെ ഇരുന്നു. അമ്മ പറഞ്ഞ ആ പാട്ടു പാടി. ഉടനെ ഗോപാലേട്ടൻ എൻെറ മുമ്പിൽ പ്രത്യക്ഷനായി. ഹ! ആ രംഗം എങ്ങനെ വർണ്ണിക്കും ? ഞങ്ങൾ പരസ്പരം ആലിംഗനം ചെയ്തു. പകൽ മുഴുവൻ ഞങ്ങളൊരുമിച്ചു കളിച്ചുനടന്നു. എന്തെല്ലാം കളിയാണെന്നോ ? ഞങ്ങളൊരുമിച്ച് ഊണു കഴിച്ചു. ഗോപാലേട്ടൻ ഓടക്കുഴൽ വിളിച്ചു, ഞാൻ താളം പിടിച്ചു. ഞാൻ പാടി, ഗോപാലേട്ടൻ താളം പിടിച്ചു. എല്ലാം കഴിഞ്ഞു ഗോപാലേട്ടൻ എന്നെ കാട്ടിൻെറ ഈ അററം വരെ കൊണ്ടാക്കുകയും ചെയ്തു. ആ രസംകൊണ്ടു ഞാനിന്നു പള്ളിക്കൂടത്തിലൊന്നും പോയില്ല. (ഭഗവാനെ തൊഴുതുകൊണ്ടു് അമ്മ ആനന്ദാശ്രുക്കൾ പൊഴിക്കുന്നു. വീണ്ടും വീണ്ടും മകൻെറ ശിരസ്സിൽ ചുംബിക്കുന്നു.)

ഗോപാലൻ: അമ്മേ, അപ്പോൾ മറന്നാൾ ഗുരുവിൻെറ ഗൃഹത്തിൽ എന്തോ വിശേഷമുണ്ടല്ലോ- ഞാനതു് അമ്മയോടു പറയാൻ മറന്നുപോയി. അതിനു വിദ്യാർത്ഥികളെല്ലാം എന്തെങ്കിലും നല്ല സംഭാവനകൾ നല്കണം. നാളെയാണ് അതു നല്കേണ്ട ദിവസം. അപ്പോൾ ഞാനെന്താണു നല്കേണ്ടതമ്മേ ?

അമ്മ: മകനേ, ഇവിടെ എന്തുണ്ടായിട്ടു് ? നീ ഗോപാലേട്ടനോടുതന്നെ ചെന്നു ചോദിക്കു. ഗോപാലേട്ടൻ എന്തെങ്കിലും തന്നയയ്ക്കാതിരിക്കില്ല. ഇവിടത്തെ സ്ഥിതിയെല്ലാം നിൻെറ ഗോപാലേട്ടനറിയാമല്ലൊ.

ഗോപാലൻ: ശരി, ഞാൻ ഗോപാലേട്ടനോടു ചോദിക്കാം. പണക്കാരായ മററു കുട്ടികൾ നല്ല നല്ല സംഭാവനകൾ നല്കുമ്പോൾ ഞാൻ മാത്രം വെറുംകൈയ്യോടെ ചെല്ലുന്നതു ശരിയല്ലല്ലോ. (കർട്ടൻ)

രംഗം 8

(വനപ്രദേശം ഗോപാലൻ നടന്നു വരുന്നു.)

ഗോപാലൻ: ഗോപാലേട്ടാ, ഗോപാലേട്ടാ, വേഗം വരൂ, ഇന്നെനിക്കു് എൻെറ ഗോപാലേട്ടനോടു് ഒരു പ്രത്യേകകാര്യം പറയാനുണ്ടു്.

ബാലഗോപാലൻ: ഞാനിതാ എത്തിക്കഴിഞ്ഞു അനിയാ. (പ്രവേശിക്കുന്നു) ഇന്നും നമുക്കു കളിയ്ക്കണ്ടേ അനിയാ ?

ഗോപാലൻ: പററില്ല, ഇന്നു കളിക്കാൻ പററില്ലാ. നാളെ ഗുരുവിൻെറ വീട്ടിൽ എന്തൊക്കെയോ വിശേഷമുണ്ടു്. വിദ്യാർത്ഥികളെല്ലാം ഇന്നുതന്നെ എന്തെങ്കിലും നല്ല സംഭാവന നല്കണമെന്നാണു് നിശ്ചയം.

ബാലഗോപാലൻ: അനിയനെന്താണു് നല്കാൻ പോകുന്നതു് ? കാണട്ടെ.

ഗോപാലൻ: എൻെറ കൈയിലൊന്നുമില്ല. ഗോപാലേട്ടനോടുതന്നെ ചോദിക്കാനാണു് അമ്മ പറഞ്ഞതു്.

ബാലഗോപാലൻ: കാലിമേച്ചു നടക്കുന്ന ഞാനെന്തു തരാനാണു് അനിയാ ?

ഗോപാലൻ: അതൊക്കെ ഗോപാലേട്ടൻെറ സൂത്രാണു്. അതൊന്നും പറഞ്ഞാൽ ഞാൻ സമ്മതിക്കില്ല. എന്തെങ്കിലും തന്നേ തീരൂ.

ബാലഗോപാലൻ: ആകട്ടെ അനിയാ, അനിയൻ അല്പനേരം ഇവിടെ നില്ക്കൂ, ഞാനിപ്പോൾ വരാം. (മറയുന്നു, ഒരു ചെറിയ പാത്രത്തിൽ കുറച്ചു നെയ്യുമായി വീണ്ടും പ്രവേശിക്കുന്നു.) അനിയാ ഇതു മാത്രമേ ഇപ്പോൾ എൻെറ കൈയിലുള്ളു; കുറച്ചു നെയ്യാണിതു്. ഇതനിയൻ കൊണ്ടുപോയിക്കൊടുക്കൂ.

ഗോപാലൻ: (പാത്രം വാങ്ങി) ശരി, ഞാനിതു കൊണ്ടുപോയി കൊടുക്കാം. ഇനി ഞാൻ വരുമ്പോൾ നമുക്കൊരുമിച്ചു കളിക്കാം. ഞാൻ പോകട്ടെ ഗോപാലേട്ടാ. ഗോപാലേട്ടനെ പിരിഞ്ഞുപോകാൻ എനിക്കു വല്ലാത്ത വിഷമമുണ്ടു്. (കർട്ടൻ)

രംഗം 9

(ഗുരുഗൃഹം. ഗോപാലൻ നെയ്യാത്രവുമായി പ്രവേശിക്കുമ്പോൾ മററു വിദ്യാർത്ഥികൾ അവരുടെ സംഭാവനകൾ നല്കുന്ന തിരക്കാണ്. ഗുരുവും പത്നിയുംകൂടി അതെല്ലാം വാങ്ങിവെയ്ക്കുന്നു. ആരും ഗോപാലനെ നോക്കുന്നുപോലുമില്ല.)

ഗുരു: (പത്നിയോടായി) അതാ കുറെ നേരമായല്ലോ ഗോപാലൻ അവിടെ നില്ക്കുന്നു! അവനെന്തോ കൊണ്ടുവന്നിട്ടുണ്ട്, അതും മേടിച്ചു വെയ്ക്കായിരുന്നില്ലേ? അല്ലെങ്കിൽ വേണ്ടാ, ഞാൻതന്നെ മേടിച്ചുവെയ്ക്കാം. (ഗോപാലൻെറ അടുത്തു ചെന്ന്) എന്താണതു് ഗോപാലാ. ഇങ്ങോട്ടു തരൂ.

ഗോപാലൻ: ഇതു കുറച്ചു നെയ്യാണ്. (അശ്രദ്ധയോടെ ഗുരു അതു വാങ്ങി മറെറാരു പാത്രത്തിലൊഴിക്കുന്നു. അദ്ഭുതംതന്നെ, ആ വീട്ടിലുള്ള സകല പാത്രങ്ങളിലും ഒഴിച്ചിട്ടും പിന്നേയും നെയ്യു ബാക്കിയാണ്!)

ഗുരു: ഗോപാലാ, നിനക്കീ നെയ്യ് എവിടെ നിന്നു കിട്ടി?

ഗോപാലൻ: എനിക്കിതു് എൻെറ ഗോപാലേട്ടൻ തന്നതാണ്.

ഗുരു: ഗോപാലേട്ടനോ! നിനക്കൊരു ഗോപാലേട്ടനുണ്ടോ? അങ്ങനെ ഒരു ആളുള്ളതായി അറിവില്ലല്ലോ.

ഗോപാലൻ: ഉണ്ട്, ആ കാട്ടിൽ കാലിമേച്ചു നടക്കുന്ന ഒരു ഗോപാലേട്ടനുണ്ട്. പള്ളിക്കൂടത്തിലേയ്ക്കു വരുമ്പോഴും വീട്ടിലേയ്ക്കു മടങ്ങുമ്പോഴും, ദിവസവും ഞാനാ ഗോപാലേട്ടനെ വിളിക്കും, ഗോപാലേട്ടൻ വരുകയും ചെയ്യും. പിന്നെ എനിക്കു പേടിയുണ്ടാവില്ല. ദിവസവും ഞങ്ങൾ തമ്മിൽ കാണും, കളിക്കും, ചിരിക്കും, വർത്തമാനം പറയും, എല്ലാം ചെയ്യും. ആ ഗോപാലേട്ടൻതന്നെയാണ് ഈ നെയ്യു തന്നതു്.

ഗുരു: ഇതദ്ഭുതമായിരിക്കുന്നുവല്ലൊ: ആകട്ടെ എങ്ങനെയുള്ള ആളാണ് ആ ഗോപാലേട്ടൻ!

ഗോപാലൻ: മഞ്ഞപ്പട്ടുടുത്തിട്ടുണ്ട്, വനമാലയുണ്ട്, കൈയിൽ ഓടക്കുഴലുണ്ട്, ശിരസ്സിൽ പീലിത്തിരുമുടിയുണ്ട്, എല്ലാമുണ്ട് ആ നീലക്കാർവർണ്ണനു്.

ഗുരു: (ഗോപാലനെ വാരിയെടുത്തു്) ഗോപാലാ, നീ ധന്യൻതന്നെ. ധന്യൻ എന്നു പറഞ്ഞാൽ പോരാ ധന്യധന്യൻ എന്നു പറയണം. എനിക്കു നിൻെറ ഗോപാലേട്ടനെ ഒന്നു കാണിച്ചു തരാമോ?

ഗോപാലൻ: തീർച്ചയായും, എനിക്കതിൽ സന്തോഷമേയുള്ളൂ. നമുക്കൊരുമിച്ച് ഉടനെ ആ വനപ്രദേശത്തേയ്ക്കു പോകാം. (കർട്ടൻ)

രംഗം 10

(വനപ്രദേശം. ഗുരുനാഥനും ഗോപാലനുംകൂടി നടന്നുവരുന്നു.)

ഗോപാലൻ: ഗോപാലേട്ടാ, ഗോപാലേട്ടാ. (ശബ്ദമില്ല.) (വീണ്ടും) ഗോപാലേട്ടാ, ഗോപാലേട്ടാ. (ശബ്ദമില്ല.) എന്താ ഗോപാലേട്ടാ, മിണ്ടാത്തതു്? എന്നോടു ശണ്ഠയാണോ? എൻെറ പൊന്നുഗോപാലേട്ടനല്ലേ, ഒന്നു വിളികേൾക്കൂ; അല്ലെങ്കിൽ ഞാൻ പറയുന്നതെല്ലാം തീരെ അസത്യമാണെന്നു് എൻെറ ഗുരു വിചാരിക്കും. ഗോപാലേട്ടനെ ഒന്നു കാണിച്ചുകൊടുക്കണമെന്നു് ഗുരു നിർബ്ബന്ധിച്ചതുകൊണ്ടാണ് ഞാനദ്ദേഹത്തെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വന്നിരിക്കുന്നതു്. അതുകൊണ്ടു് ഗോപാലേട്ടൻ മറവിൽ നിന്നു ദയവുചെയ്തു് ഒന്നു പുറത്തുവരൂ. എൻെറ ഗുരുനാഥനും ഗോപാലേട്ടനെ ഒന്നു കണ്ടു ധന്യനാകട്ടെ.

ബാലഗോപാലൻ: (മറവിൽ നിന്നുകൊണ്ടുതന്നെ) അനിയാ, ഞാനിവിടെയുണ്ട്. നീ വിളിച്ചതൊക്കെ ഞാൻ കേട്ടു. പക്ഷേ നിൻെറ ഗുരു നിൻെറ കൂടെയുള്ളതുകൊണ്ടു് എനിക്കിപ്പോൾ പുറത്തുവരാൻ നിവൃത്തിയില്ല. നിൻേറയും നിൻെറ അമ്മയുടേയും ആത്മാർത്ഥവും നിഃസ്വാർത്ഥവുമായ ഭക്തിവിശ്വാസങ്ങൾകൊണ്ടു മാത്രമാണ് ഞാൻ പല തവണയും നിൻെറ മുമ്പിൽ പ്രത്യക്ഷമായതു്. നിൻെറ ഗുരുവിനാകട്ടെ എൻെറ ദർശനത്തിനുള്ള സമയമായിട്ടില്ല. അതിനിനി അദ്ദേഹത്തിനു വളരെക്കാലം കാത്തിരിക്കേണ്ടിവരുമെന്നു് അദ്ദേഹത്തോടു പറയൂ.

(കർട്ടൻ)

കുട്ടികളോട് — 9

# ജയദേവൻ—2

### പ്രശാന്താനന്ദസ്വാമി

കഴിഞ്ഞ ദിവസം നാം ജയദേവന്റെ വിവാഹം ഭംഗിയായി ആഘോഷിച്ചു—ആർഭാടമൊന്നും കൂടാതെ. വിവാഹം ജയദേവന്റെ ഈശ്വരഭക്തിക്ക് കോട്ടമൊന്നും വരുത്തിയില്ല. ഭാര്യയായ പത്മാവതി അദ്ദേഹത്തിന്റെ ഭഗവദ്ഭക്തിയെ വളർത്തുന്നതിൽ ഒരു താങ്ങും തണലും ആയിരുന്നുതാനും.

നിങ്ങളിൽ പലരും ഗുരുവായൂർക്ഷേത്രത്തിൽ പോയിട്ടുണ്ടാകും. അവിടെ പൂജാസമയങ്ങളിൽ പ്രത്യേക താളമേളങ്ങളോടെ നീട്ടിച്ചൊല്ലുന്ന പാട്ട് നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ എന്ന് എനിക്ക് നിശ്ചയമില്ല. ഏതായാലും ഇനി പോകുമ്പോൾ ഒന്നു ശ്രദ്ധിച്ചു കേട്ടുകൊള്ളൂ. അതാണ് അഷ്ടപദി. ആ ഗാനങ്ങൾ ഉൾക്കൊള്ളുന്ന ഗ്രന്ഥത്തിന് ഗീതഗോവിന്ദം എന്നാണ് പേര്. അതെഴുതിയത് നമ്മുടെ കഥാനായകനായ ജയദേവനാണ്.

ശ്രീകൃഷ്ണഭഗവാനും രാധയും തമ്മിലുള്ള ബാല്യകാലലീലകളാണ് ഇതിലെ പ്രതിപാദ്യം. ഭക്തന് ഭഗവാനോടുള്ള പരമപ്രേമത്തിന് ഒരു രൂപം കല്പിച്ചാൽ അത് രാധയാണ്. ഭക്തിയാകുന്ന രാധയ്ക്ക് ഭഗവാനെ ഒരു നിമിഷം പിരിഞ്ഞിരിക്കാൻ വയ്യ. പിരിയേണ്ടിവരുന്ന നിമിഷങ്ങൾ അവൾക്ക് യുഗങ്ങളാണ്. രാധയെ പിരിഞ്ഞാൽ കൃഷ്ണന്റെയും നില ഇതുതന്നെ. കൂടിക്കാണുമ്പോഴോ രണ്ടുപേർക്കും പരസ്പരം കടിച്ചുതിന്നാൻ തോന്നുന്നവിധത്തിലുള്ള സ്നേഹവും ആനന്ദവുമാണ്. ഈ ഭാഗങ്ങൾ അതിസരസമായി ഗാനംചെയ്യുന്ന ഗ്രന്ഥമാണ് ഗീതഗോവിന്ദം. ഏററവും വലിയ വിഷയലമ്പടന്മാരെ ഭഗവദ്ഭക്തന്മാരാക്കാനുള്ള ഒരു സൂത്രവിദ്യയാണ് ഈ ഗ്രന്ഥം എന്നു പറയുന്നതിലും തെററില്ല. അതിരിക്കട്ടെ. നമുക്കു കഥ പറയാം.

ജയദേവൻ ഗീതഗോവിന്ദം എഴുതുന്ന കാലം: ഒരുനാൾ എഴുതിവന്നപ്പോൾ, 'ഹേ രാധേ, നിന്റെ പാദം എന്റെ ശിരസ്സിൽ വെയ്ക്കു; അതെനിക്കു ഭൂഷണമാകട്ടെ.' ('ധേഹി പദപല്ലവമുദാരം.......................' ഗീതഗോവിന്ദം., സർഗ്ഗം 10, ഗീതം 7.) എന്നു കൃഷ്ണൻ രാധയോടു പറയുന്നതായി എഴുതണമെന്നു തോന്നി. എന്നാൽ ജയദേവന് ഒരു ശങ്ക — ആ പ്രയോഗം ഇത്തിരി കടന്നു പോയില്ലേയെന്ന്. ശ്രീകൃഷ്ണൻ സാക്ഷാൽ ഭഗവാനല്ലേ ? ആ ഭഗവാന്റെ ശിരസ്സിൽ ഒരു ഭക്തയുടെ പാദം വയ്പിക്കുകയോ! ഇങ്ങനെയൊരു നീചചിന്ത എങ്ങനെ തന്റെ ഉള്ളിലുണ്ടായി എന്നും അദ്ദേഹം ചിന്തിച്ചു. പക്ഷേ ആ വരി അങ്ങനെതന്നെ എഴുതാതെ കവിത മുന്നോട്ടു പോകുന്നുമില്ല. എഴുതാനൊട്ടു ധൈര്യവും ഇല്ല. ഒരു വലിയ പരീക്ഷണം. ഇനി ഭഗവാൻതന്നെ തീരുമാനിക്കട്ടെ — ഈ വരി വേണോ വേണ്ടയോ എന്ന്. ഏതായാലും എഴുത്തു നിർത്തി. എണ്ണതേച്ച് ജയദേവൻ കുളിക്കാനും പോയി.

കുളിയും ജപവും കഴിഞ്ഞു് ഗ്രന്ഥമെടുത്തു. നിവർത്തി നോക്കിയപ്പോഴുണ്ട് താൻ എഴുതാൻ മടിച്ചിരുന്ന വരി അതിൽ എഴുതിയിരിക്കുന്നു! അക്ഷരം വളരെ വ്യക്തമാണ്, മനോഹരമാണ്. ശരിക്കും തന്റെ കൈയക്ഷരംതന്നെ. അദ്ദേഹം ഭാര്യയെ വിളിച്ചു, അന്വേഷിച്ചു. ആ അന്വേഷണം ഭാര്യയെ അദ്ഭുതപ്പെടുത്തുകയാണ് ചെയ്തതു്. കാരണം, കുളിക്കാൻ പോയ ജയദേവൻ തിരിച്ചുവന്ന് ഈ വരി ഗ്രന്ഥത്തിൽ കുറിച്ചു പോകുന്നതു് അവർ കണ്ടതാണ്. ഗ്രന്ഥം അറയിൽനിന്നെടുത്തുകൊടുത്തതു് താൻതന്നെയാണ്. എന്നിട്ട് അദ്ദേഹത്തിനിങ്ങനെ സംശയം തോന്നാനെന്താണു കാരണം ? താൻ തിരിച്ചു വന്നില്ലെന്നും ഈ വരി കുറിച്ചില്ലെന്നുമായി ജയദേവൻ. തിരിച്ചുവന്നു കുറിച്ചപ്പോൾ കൈയിൽനിന്ന് ഗ്രന്ഥത്തിൽ പററിയ എണ്ണ കാണിച്ചു കൊടുത്തു പത്മാവതി. ആകെക്കൂടി രണ്ടുപേർക്കും

അദ്ഭുതമായി. പരസ്പരം ജീവനപ്പിച്ചവരായതു കൊണ്ടു് അന്യോന്യം സംശയിച്ചില്ല, കുററപ്പെടുത്തീയുമില്ല. എങ്കിലും തക്കം അവസാനിച്ചില്ല. തക്കം മൂത്തപ്പോഠം ഒരശരീരി ആകാശത്തിൽ മുഴങ്ങി: ''നിങ്ങരം തക്കിക്കണ്ട. ഞാനാണു് അതെഴുതിയതു്. ജയദേവ, നീ എഴുതാതെ വിട്ട ആ വരിയാണു്, നിൻെറ കവിതയുടെ ജീവൻ.'' ഇഷ്ടദേവതയായ ശ്രീകൃഷ്ണൻെറ വാക്കുകഠം കേട്ടപ്പോഠം തക്കം അവസാനിച്ചു. ആനന്ദത്തിൻെറ അലമാലകഠം ആ രണ്ടു ഹൃദയങ്ങളിലും അലതല്ലി.

ഗീതഗോവിന്ദം അന്നത്തെ അവിടത്തെ രാജാവിൻെറ ശ്രദ്ധയിൽപ്പെട്ടു. അദ്ദേഹത്തിനു് അതു് വളരെ പിടിച്ചു. പക്ഷേ, കവിയെ അനുമോദിക്കുന്നതിനുപകരം അസൂയയാണു് ഉള്ളിലുദിച്ചതു്. അതുകൊണ്ടു് രാജാവു് ഗീതഗോവിന്ദത്തെ അനുകരിച്ചു് മറെറാരു ഗ്രന്ഥം എഴുതി. ഇനി മേലിൽ തൻെറ ഗ്രന്ഥമേ എല്ലാവരും പാടുകയും പ്രചരിപ്പിക്കുകയും ചെയ്യാവൂ എന്നു് വിളംബരവും ചെയ്തു. രാജശാസനമല്ലെ? ആരും അതിനെ എതിത്തില്ല. അങ്ങനെ രാജാവിൻെറ പുസ്തകം പ്രചരിച്ചു. ജയദേവൻെറ ഗീതഗോവിന്ദം മറയത്താവുകയും ചെയ്തു.

ഒരുനാഠം ജഗന്നാഥക്ഷേത്രത്തിൽ താനെഴുതിയ ഗീതഗോവിന്ദം പാടി ആനന്ദനൃത്തം വെയ്ക്കുകയായിരുന്നു, ജയദേവൻ. രാജാവു് ഇതു കേട്ടു, കണ്ടു. തൻെറ ശാസനത്തെ ധിക്കരിക്കുന്ന ജയദേവൻെറ പേരിൽ അദ്ദേഹം അമഷം കൊണ്ടു. എന്തുകൊണ്ടാണു് തൻെറ ഗാനം പാടാത്തതു് എന്നു് രാജാവു് ചോദിച്ചു. 'അങ്ങയുടെ ഗാനത്തെക്കാഠം എൻേറതാണു് ഭഗവാനു് കൂടുതലിഷ്ടമെന്നു് എനിക്കു തോന്നി. അതുകൊണ്ടാണു് ഞാൻ ഇതുതന്നെ പാടുന്നതു്.' എന്നു് ജയദേവൻ സവിനയം പറഞ്ഞു.

'എൻെറ ഗ്രന്ഥം മോശമാണെന്നു് ആരു പറഞ്ഞു. ?' രാജാവിൻെറ പ്രതിഷേധം.

'എന്നെനിക്കു തോന്നി, വേണമെങ്കിൽ പരീക്ഷിക്കാം.' ജയദേവൻെറ വിനയം നിറഞ്ഞ ഉത്തരം.

'എങ്കിൽ കാണട്ടെ.' രാജാവിൻെറ വെല്ലുവിളി.

'ശരി.' ജയദേവൻ വെല്ലുവിളി സ്വീകരിച്ചു.

രണ്ടുപേരുടേയും ഗ്രന്ഥങ്ങഠം ക്ഷേത്രസന്നിധിയിൽ കൊണ്ടുവരപ്പെട്ടു. രണ്ടുഗ്രന്ഥങ്ങളും ഭഗവത്പാദങ്ങളിൽ വെച്ചു. എല്ലാവരും പുറത്തുവന്നു. ശ്രീകോവിൽ ഭദ്രമായി പൂട്ടി. ഭഗവാൻ അംഗീകരിക്കാത്ത പുസ്തകം ശ്രീകോവിലിനു് പുറത്തു കിടക്കുമെന്നായിരുന്നു വ്യവസ്ഥ. അന്നത്തെ രാത്രി കഴിഞ്ഞു. പിറേറദിവസം നട തുറന്നു. പൂജാരിയോടൊപ്പം രാജാവും ജയദേവനും സാക്ഷികളും ഹാജരുണ്ടു്. എല്ലാവരുടേയും ദൃഷ്ടികഠം ഭഗവത്പാദത്തിൽ പതിഞ്ഞു. ജയദേവൻെറ ഗീതഗോവിന്ദംമാത്രമുണ്ടു് അവിടെ. രാജാവിൻെറ ഗ്രന്ഥം കാണാനേയില്ല. അതുണ്ടു് പുറത്തു മണ്ണിൽ കിടക്കുന്നു. ജയദേവൻ സന്തോഷിച്ചു. രാജാവിനു് ദുഃഖം തോന്നി. എങ്കിലും ഭഗവാൻെറ തീരുമാനം അന്തിമമല്ലെ? അതു ശിരസാ വഹിച്ചല്ലേ പററൂ. അതുകൊണ്ടു് ജയദേവനെ അനുമോദിച്ചു, ബഹുമാനിച്ചു, സൽക്കരിച്ചു. മാത്രമല്ല രാജാവു് ക്രമേണ ജയദേവൻെറ ഉത്തമഭക്തനാവുകയുംചെയ്തു. അങ്ങനെ ജയദേവകൃതമായ ഗീതഗോവിന്ദംതന്നെ പ്രചരിച്ചു.

ഒരിക്കൽ ജയദേവൻ ഒരു വലിയ ധനികൻെറ സല്ക്കാരം സ്വീകരിച്ചു് മടങ്ങിവരികയായിരുന്നു. ധനത്തിലും മാനത്തിലും കൊതിയില്ലാത്ത ആളാണു് അദ്ദേഹം. എങ്കിലും ധനികൻെറ നിബ്ബന്ധത്തിനു കീഴ്‌വഴങ്ങി കുറെയധികം ധനം സ്വീകരിക്കേണ്ടിവന്നു. അതെല്ലാം എടുത്തുകൊണ്ടാണു് യാത്ര. ഒരു വലിയ കാടു കടന്നുവേണം പോകുവാൻ. നേരം രാത്രി. ഘോരാരണ്യവും അതിനു് ഭീകരതകൂട്ടുന്ന കൂരിരുട്ടും. കാട്ടുമൃഗങ്ങഠം അലറുന്നു, മുരളുന്നു, ഓരിയിടുന്നു; പക്ഷികഠം കൂകുന്നു, ആകെക്കൂടി ഭയാനകമായ അന്തരീക്ഷം. പക്ഷേ, ഇതൊന്നും ജയദേവൻെറ ഹൃദയത്തെ ഇളക്കിയില്ല. ഏതു് ഇരുളിലും വെളിച്ചമരുളുന്ന ഒന്നുണ്ടു് അദ്ദേഹത്തിൻെറ ഉള്ളിൽ – ഭഗവത്സ്മരണ! ഏതു ക്രൂരശബ്ദത്തേയും മൃദുവാക്കുന്ന ഒരു ദിവ്യൗഷധമുണ്ടു് ആ നാവിൽ – ഭഗവന്നാമം! അതുകൊണ്ടു് നിശ്ചിന്തനായി നടന്നു. പെട്ടെന്നു് ഇരുളിനെ മുറിച്ചു് ഒരു ചെറുദീപം അടുത്തെത്തി. അതിൻെറ മങ്ങിയ വെളിച്ചത്തിൽ നാലു മനുഷ്യരൂപങ്ങഠം അദ്ദേഹത്തിൻെറ മുമ്പിൽ വന്നുനിന്നു. വാളു്, കുന്തം, കുറുവടി മുതലായ മാരകായുധങ്ങ

ളുണ്ട് അവരുടെ കയ്യിൽ. എന്തു ദുഷ്ടതയ്ക്കും മടിക്കാത്ത പെരുങ്കള്ളന്മാരായിരുന്നു അവർ. ആ നാലുപേരുംകൂടി ജയദേവനെ ആക്രമിച്ചു. ധനം മുഴുവൻ അപഹരിച്ചു. കൈകാലുകൾ മുറിച്ച് ശരീരം ഒരു പൊട്ടക്കിണററിൽ വലിച്ചെറിയുകയും ചെയ്തു. ഇതെല്ലാം ആയിട്ടും ജയദേവന് ആ കള്ളന്മാരുടെ നേരെ കോപം തോന്നിയില്ല. അപ്പോഴും ആ മനസ്സിൽ ഭഗവാന്റെ രൂപം നൃത്തംവെച്ചു. ആ നാവ് ഭഗവന്നാമങ്ങൾ മാത്രം ജപിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ആ കള്ളന്മാർപോലും ഭഗവാന്റെ ദൂതന്മാരാണ്. എന്തൊരു പരിശുദ്ധമായ ഭക്തി! എത്ര ഉന്നതമായ മനസ്സ്! ഇത്തരമൊരു സാഹചര്യത്തിൽ നമ്മിൽ എത്ര പേരുണ്ടാകും ഇതുപോലെ സമചിത്തത കൈയ്‌വിടാത്തവർ? അപകടങ്ങളിൽനിന്നൊഴിവാകാനല്ല ഈശ്വരവിശ്വാസവും ഭക്തിയും. ഏതപകടത്തിലും ധീരതയും സമനിലയും വിടാതിരിക്കുന്നതെന്നുള്ളതാണ് ഭക്തന്റെ പ്രത്യേകത. ഭക്തന്മാർ വേദന സഹിക്കുകയല്ല; ആസ്വദിക്കുകയാണ്. ''ഇടത്തെ ചെകിട്ടത്തടിച്ചാൽ വലത്തേ ചെകിടും കാണിച്ചുകൊടുക്കുക'' എന്ന് ക്രിസ്തുനാഥൻ അരുളിച്ചെയ്തതിന്റെ പൊരുൾ അറിയണമെങ്കിൽ ഇത്തരം ധീരചരിതങ്ങൾ വായിക്കണം.

സല്ക്കാരം സ്വീകരിക്കാൻ പോയ ഭർത്താവിനെ കാണാഞ്ഞ് വിഷമിക്കുകയായിരുന്നു പത്മാവതി. ദിവസങ്ങൾ പലതു കഴിഞ്ഞിട്ടും ജയദേവനെ കാണാതായപ്പോൾ അവർ രാജാവിനെ വിവരം അറിയിച്ചു. രാജാവ് അന്വേഷണം ആരംഭിച്ചു. കൈകാലുകൾ ഇല്ലാത്ത ജയദേവനെ പൊട്ടക്കിണററിൽനിന്നു കണ്ടെടുക്കുകയും ചെയ്തു. രാജാവ് അദ്ദേഹത്തെ കൊട്ടാരത്തിൽ കൊണ്ടുപോയി. ശുശ്രൂഷിക്കുവാൻ പത്മാവതിയേയും വരുത്തി. വിദഗ്ദ്ധരായ വൈദ്യന്മാരുടെ ചികിത്സകൊണ്ട് ജയദേവന്റെ മുറിവ് ഉണങ്ങി. ഭാര്യാഭർത്താക്കന്മാർ കൊട്ടാരത്തിൽത്തന്നെ താമസിച്ചു. കൈകാലുകൾ ഇല്ലാത്ത ജയദേവൻ സമയമധികവും ഈശ്വരധ്യാനത്തിൽ കഴിച്ചുകൂട്ടി. കൈകാലുകളുടെ അഭാവം അദ്ദേഹത്തെ ദുഃഖിപ്പിച്ചതേ ഇല്ല. അങ്ങനെ കാലം കുറെ കഴിഞ്ഞു ജയദേവനെ ആക്രമിച്ച നാലു കള്ളന്മാരുംകൂടി ഒരു ദിവസം കൊട്ടാരത്തിൽ വന്നു. ജയദേവനും അവരും പരസ്പരം അറിഞ്ഞു. അവരെ കണ്ടപ്പോൾ ജയദേവൻ സന്തോഷംകൊണ്ടു മതിമറന്നു. കൈയ് കാലുകൾ മുറിച്ചിട്ടാണെങ്കിലും, ഇടമുറിയാത്ത ഈശ്വരധ്യാനത്തിന് കളമൊരുക്കിയത് അവരല്ലേ? അവരോടു നന്ദി വേണ്ടേ? ഇതായിരുന്നു ആ പുണ്യപുരുഷന്റെ ചിന്ത. കള്ളന്മാരെ സ്നേഹത്തോടുകൂടി സ്വീകരിച്ചു. രാജാവിനെ പരിചയപ്പെടുത്തി: ''മഹാരാജാവേ, ഈ നാലുപേരും എന്റെ ഉററ ബന്ധുക്കളാണ്. അങ്ങ് ഇവർക്ക് ഇവിടെ താമസത്തിനുവേണ്ട എല്ലാ ഏർപ്പാടുകളും ചെയ്യണം. പോകുമ്പോൾ യാത്രയ്ക്കു വേണ്ട സൗകര്യങ്ങളും ചെയ്യണം.'' രാജാവിന് ഏററവുമധികം ബഹുമാനവും ഭക്തിയും ഉള്ള ആളാണ് ജയദേവൻ. ജയദേവന്റെ ഓരോ വാക്കും രാജാവിന് വേദവാക്യമാണ്. അതുകൊണ്ട് ദുഷ്ടന്മാരായ കള്ളന്മാരാണ് ഇവർ നാലുപേർ എന്ന് അദ്ദേഹം സംശയിച്ചുപോലുമില്ല. നാലു കള്ളന്മാരും രാജകീയാഡംബരങ്ങളോടെ സ്വീകരിക്കപ്പെട്ടു, സൽക്കരിക്കപ്പെട്ടു. ഏതാനും ദിവസം കഴിഞ്ഞ് പോകുവാൻ ഒരുങ്ങിയപ്പോൾ, രാജാവ് ഓരോരുത്തർക്കും ഓരോ പല്ലക്ക് ഏർപ്പാടു ചെയ്തു. ഓരോ പല്ലക്കിലും ധാരാളം ധനവും വെച്ചു. മന്ത്രിയുമൊപ്പടെ ഒരു വലിയ സേന അവരെ അകമ്പടിസേവിച്ചു. ഇവരെ ബഹുമാനിക്കുന്ന കാര്യത്തിൽ ജയദേവന് എന്തു സന്തോഷമായിരുന്നെന്നോ!

പരിവാരസമേതം കള്ളന്മാർ പുറപ്പെട്ടു. വഴി കുറെ കടന്നു. മന്ത്രിയ്ക്ക് ഒരു സംശയം—ഇവർ ആരാണ്? രാജാവും ജയദേവനും അങ്ങേയററം ബഹുമാനിക്കുന്ന ഇവർ ഉപായക്കാരല്ല, തീർച്ച. അദ്ദേഹം ഭയഭക്തിബഹുമാനങ്ങളോടെ കള്ളന്മാരോടു ചോദിച്ചു, അവർ ആരാണെന്ന്. അതിന് അവർ പറഞ്ഞ ഉത്തരം കേൾക്കണോ? അതാണു ഭയങ്കരം!

''കർണ്ണാടകരാജാവിന്റെ സദസ്സിലെ പണ്ഡിതന്മാരാണ് ഞങ്ങൾ. ഒരു ദിവസം ഈ ജയദേവൻ അടുത്തുള്ള ഒരു വലിയ ധനികന്റെ വീട്ടിൽ കയറി മോഷണം നടത്തി. ധനികൻ ഇയാളെ തൊണ്ടിസഹിതം പിടികൂടി. രാജാവിന്റെ തിരുമുമ്പിൽ ഹാജരാക്കി. രാജാവ് ഇവനെ കൊല്ലുവാൻ വിധിച്ചു. ആരാച്ചാരുടെ കൈയിൽ ഇരിക്കുന്ന ഇവന്റെ മുഖം കണ്ടു

പ്പോരം ഞങ്ങരംക്ക വേദനതോന്നി. ഇവൻെറ ജീവനെ എങ്ങനെയെങ്കിലും രക്ഷിക്കണമെന്ന കരുതി. ആരാച്ചാക്ക് ഞങ്ങരം ഒരു നല്ല സംഖ്യ കൊടുത്തു, ഇവനെ വിട്ടയയ്ക്കണമെന്ന പറഞ്ഞു. അവൻ ഞങ്ങളോടുള്ള സ്നേഹംകൊണ്ടു് ഇവനെ അകലെയുള്ള ഒരു കാട്ടിൽ കൊണ്ടുപോയി വിട്ടു. കൊന്നുവെന്നു് ബോദ്ധ്യപ്പെടുത്താൻ കൈയ് കാലുകരം മുറിച്ചെടുത്തു് രാജാവിനെ കാണിക്കുകയും ചെയ്തു. അങ്ങനെ ഇവൻെറ ജീവനെ ഞങ്ങരം രക്ഷിച്ചതുകൊണ്ടാണു് ഇവനു് ഞങ്ങളോടു് ഇത്ര സ്നേഹം.''

ദുഷ്ടന്മാർ ഈ കള്ളക്കഥ പറഞ്ഞു് ഏതാനും നിമിഷം കഴിയുംമുമ്പു് ആകാശത്തിൽനിന്നു് ഒരു വലിയ ഇടി വെട്ടി. നാലുപേരുടേയും തല ചിന്നിച്ചിതറി. മററാക്കും അപകടം ഒന്നും പററിയുമില്ല. ദുഷ്ടതയുടെ ഫലം! മന്ത്രിയും പരിവാരങ്ങളും ആകെ ഞെട്ടിത്തരിച്ചുപോയി. ഈ കഥയിൽ എന്തോ പന്തികേടുണ്ടെന്നു് അവക്കു മനസ്സിലായി. മടങ്ങി കൊട്ടാരത്തിൽ ചെന്നു് അവർ രാജാവിനെ വിവരമെല്ലാം ധരിപ്പിച്ചു. കള്ളന്മാരുടെ മരണവാത്ത കേട്ട ജയദേവൻ വിങ്ങിപ്പൊട്ടിക്കരഞ്ഞു. മുറികൈകരം രണ്ടും മാറത്തടിച്ചു്, മുറിക്കാലുകരം നിലത്തടിച്ചു് മുറവിളികൂട്ടി. അവരുടെ ശരീരത്തിൻെറ നാശമല്ല അദ്ദേഹത്തെ കൂടുതൽ വിഷമിപ്പിച്ചതു്. പ്രത്യുത അവസാനനിമിഷത്തിൽപോലും അവരിൽ ഭഗവാൻെറ സ്മരണ ഉണ്ടായില്ലല്ലോ എന്ന ചിന്തയാണു്. ആ വിഷയത്തിൽ അദ്ദേഹം സ്വയം മറക്കുകതന്നെ ചെയ്തു. അദ്ഭുതമെന്നു പറയട്ടെ മുറികൈകളും മുറിക്കാലുകളും വളന്നു് ശരിയുള്ള കൈകാലുകളായിത്തീന്നു. ഇപ്പോരം അദ്ദേഹം അംഗവൈകല്യമൊന്നും ഇല്ലാത്ത ആളായി. ഈ രംഗം കണ്ടുനിന്ന രാജാവും പ്രജകളും അദ്ഭുതംകൊണ്ടു് അന്തംവിട്ടുപോയി. പരിശുദ്ധഹൃദയത്തിൻെറ മാസ്മരശക്തി! ''ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; എന്തുകൊണ്ടെന്നാൽ ദൈവരാജ്യം അവക്കുള്ളതാകുന്നു.'' രാജാവിനു് ഇതിൻെറയൊന്നും രഹസ്യം മനസ്സിലായില്ല. ചരിത്രം മുഴുവൻ പറയാൻ അദ്ദേഹം ജയദേവനെ നിബ്ബന്ധിച്ചു. വിനയം നിറഞ്ഞ ആ മുഖത്തുനിന്ന സംഭവങ്ങരം മുഴുവൻ പുറത്തുവന്നു — അവിശ്വസനീയമായ ഒരു വിശ്വപ്രേമത്തിൻെറ കഥ.

കുട്ടികളെ, ഇതാണു് ആഷസംസ്കാരത്തിൻെറ മേന്മ. നമ്മുടെ പൂവ്വപിതാക്കന്മാർ നമുക്കവേണ്ടി നേടി വെച്ചിട്ടുള്ള ഒരു വലിയ ധനസമുച്ചയം നമുക്കുണ്ടു്. അദ്ഭുതാവഹമായ സഹനശക്തി, സഹിഷ്ണത, സവ്വഭൂതമൈത്രി ഇവയാണു് ആ രത്നങ്ങരം. അവ വിളയുന്ന ഖനിയാണു് ഈശ്വരവിശ്വാസവും ഭക്തിയും. അതിൻെറ അജയ്യമായ ശക്തിയാണു് ഭാരതസംസ്കാരത്തിനു്, വൈദേശികസംസ്കാരങ്ങളുടെയും ആക്രമണങ്ങളുടേയും മുമ്പിൽ നട്ടെല്ലു നിവത്തിനില്ക്കുവാൻ കഴിവുണ്ടാക്കിയതു്. പക്ഷേ, ഇന്നു നമുക്കു് അതിൻെറ ഉടമാവകാശം അവകാശപ്പെടാമോ? നമ്മുടെ കൂട്ടുകാരും ഇന്നു് വിദേശസംസ്കാരത്തിൻെറ വിഴുപ്പു ചുമക്കുന്ന കഴുതകളായിക്കഴിഞ്ഞിരിക്കുന്നു. തങ്ങരം ചുമക്കുന്ന വൃത്തികെട്ട സാധനം എന്തെന്നും അവക്കറിഞ്ഞുകൂടാ. നടറോഡിലൂടെ ഉടുതുണിയില്ലാതെ ഓടിയാൽ, തലയിൽ പേനിനും ചെള്ളിനും താമസസൗകര്യം കൊടുത്താൽ, അവക്കു സംസ്കാരമായി, ധീരതയായി, ജനസേവനമായി. ഇത്തരം ''ധീരന്മാർ'' ദുഃഖത്തിൻെറ നേരിയ നിഴൽ അടുത്തുകൂടി പോയാൽ വാടിത്തളരും; ലോകത്തെ മുഴുവൻ കുററപ്പെടുത്തും. സ്വന്തം കൈയ് കാലുകരം വെട്ടിമുറിച്ച ദുഷ്ടന്മാരെയും ഉററബന്ധുക്കളായിക്കരുതുക, അവരുടെ സുഖത്തിൽ സുഖം കാണുകയും ദുഃഖത്തിൽ ദുഃഖിക്കുകയും ചെയ്യുക! അതാണു ധീരത. പക്ഷേ, അതെല്ലാം യക്ഷിക്കഥകളുടെ കൂട്ടത്തിൽ വലിച്ചെറിയാനേ ഇന്നത്തെ നമ്മുടെ ദുബ്ബലഹൃദയത്തിനു പററൂ. ഈ ദുർദശ മാറി യഥാത്ഥമായ ധീരതയും സംസ്കാരവും ഉണ്ടാകുവാൻ മഹാത്മാവായ ജയദേവൻെറ പാദങ്ങളിൽ നമുക്കു പ്രണമിക്കാം.

---

സഹനം സവ്വദുഃഖാനാം അപ്രതീകാരപൂവ്വകം
ചിന്താവിലാപരഹിതം സാ തിതിക്ഷാ നിഗദ്യതേ.

# BOOK REVIEW

## Education and Human Development

BY SWAMI RANGANATHANANDA

(Gauhati University Convocation Address, 28 March, 1972.) Gauhati University Press, Gauhati - 14. Pages 29. Size Demmi 1/8.

It has become almost a habit with the Indian intelligentsia to listen to the pronouncements of Swami Ranganathananda on any subject with profound respect. But his views on Education, expressed in the course of his Convocation Address delivered at the Gauhati University on 28th March, 1972, deserve to reach a larger audience of students and teachers, planners and administrators of Higher Education in India. They merit attentive study not only because they are clothed in his characteristically stimulating style, but also for the morning freshness and splendour of the thoughts and ideas he has sought to convey.

Education in our country is a much discussed topic these days. Most of it, however tends to degenerate into self-pity or fall into the opposite error of special-pleading. Very often, it retreats into partial pleas such as mass-education, jobo-riented education and education with the accent on science and technology. The calm voice of the Swami, however, rises above such prejudices and protests, and raises the vision of Education as an integrated process of developing and unfolding the all round personality of man for the service of mankind. He is not dismayed into defeat at the spectacle of modern youth as ogre, or frightened by the students in ferment, styled 'Youthquake.' Rather, he is glad of it as a welcome sign of our emergence from TAMAS to RAJAS, glorifying it in such complimentary terms as 'a unique national asset,' 'excellent raw-material for our education,' 'nation's human energy-resourses' etc. All that is required, points out the Swami, is that this RAJAS (student vitality) has to be brought under the control of SATTVA, achieve a happy harmony between the freedom we have won and the social obligations that go with it.

The attempt is to discipline and direct the untamed and aimless energy of the young students towards the goal of Human Welfare. Only an awareness in students of their responsibilities to the nation can bring about the desired result - the triumph of 'the true spirit of citizenship.' This is the task of education, of transforming the students to get their 'human efficiency yoked to character and social vision.' It is a task infinitely more urgent and challenging than taming the mighty Brahmaputra, for here, it is not physical but mental technology that has to play its part.

Real education, declares the Swami, 'is not stuffing the brain, but taming the mind.' Nor is it getting degrees and jobs for a socially-blind life of ease and luxury, a life of pure self-aggrandisement. There is really no UNDERGOING education as if it were a sentence: one should enjoy it. It is bringing mental maturity for responsible social behaviour into line with physical growth, initiating those whom Swami Vivekananda in his 'psychologically significant phrase' describes as MOUSTACHED BABIES into the manliness of character and practical efficiency and into the spirit of service.

The Swami has been able to show by consistent logic that the final destiny of man is self-unfoldment or 'manifestation of the divinity already in man', as Swami Vivekananda has put it. The correctness of this Vedantic Conclusion is borne out by the twentieth century biological concept of FULFILMENT in the psycho-social stage of evolution which is a revolutionary leap over the Physical and organic phases of Darwin's theory of Evolution. Thus one is driven to the discovery that education, which is an instrument for the realisation of human fulfilment or Self-unfoldment, is essentially and inescapably spiritual.

It is here that we in India with our long and unbroken cultural tradition can, if we so

chose, steal a march over the rest of the world and make the present day 'bread-and-butter-winning' education what Swami Vivekananda wanted it to be - 'man-making, nation-building, character-making assimilation of ideas.' Political freedom which came to us more than a quarter of a century ago was indeed a God-given opportunity to rebuild our universities as the 'clearing-house of ideas and the dynamos of inspiration' and to redeem our people from COLLECTIVITY by giving back to them their longlost INDIVIDUALITY.

But today, are we any nearer the realisation of the dream, or longer feeling the nightmare? Instead of our young men and women of the universities influencing the values of life outside, they are themselves lying postrate before the forces of the unenlightened, slogan-shouting mob. One wished that the Swami had dealt at some length on this question of how and why our universities were found absolutely wanting in making an impact on society. It is like the story of the Christian in heathen lands, finding himself eventually converted by those whom he went out to convert.

The reason, it appears to me, is not far to seek. It is this: there is next to nothing Indian in our education, either in content or in character. Where are those man-making ideas, one may ask, to come from? From across the Suez Canal or from beyond the Himalayan frontiers- from Johnson, Dryden, Pope and Stuff or from Marx and Mao and Freud? These are the men with whose thoughts our students are breast-fed, bottle-fed and spoon-fed. But what about others which are native and natural to us -for example — the Vedanta enshrined in the Upanishads, the Ramayana, the Mahabharatha the works of Sri Sankara and those of Swami Vivekananda? As for this wholesome food, our graduates are forced to go on hunger strike or put on starvation diet. And as far as they are concerned, these world-teachers had lived and laboured in vain, and their great thoughts, as dead as music to the deaf and pictures to the blind. So then, the first priority in re-drawing the pattern of Higher Education in India should be given to lifting the ban on Indian thought and to inviting our students to slake their thirst with a draught of the pure and perennial waters of the ancient Indian wisdom. That would indeed be heeding 'Swami Vivekanada's warning about a new type of treason', the safest guarntee against our young lions bleating fearfully like lambs.

For his masterly analysis of the problem of education in Independent India, Swami Ranganathanada has drawn enormusly upon his intimate understanding of the new currents of thought and action in our country and abroad. His scholarly address reflects his easy familiarity with the wisdom of the East and the West. It is rich and various with melodious verses from the ancient Indian lore as well as with the vibrant words of Swami Vivekananda and Julian Huxley which run like threads of gold in the texture of his pure prose oration. Besides, the address from beginning to end is instinct with the spirit of Swami Vivekananda — the spirit of equilibrium and synthesis — integrating the spirituality of ancient India with the Science and Technology of the Modern West.

—Thulaseetheerthan.

---

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗം, തൃശ്ശൂർ

പുറനാട്ടുകര ആശ്രമത്തിൽവെച്ച് നടത്തിവരാറുള്ള ഏകദിനാന്തര്യോഗം ഈ മാസം 14-ാം തീയതി പതിവുപോലെ നടത്തുന്നതാകുന്നു.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം


| വാല്യം 59 | 1974 ആഗസ്റ്റ് | ലക്കം 8 |
|---|---|---|


## അമൃതവാണി

ഏകോ വശീ സർവ്വഭൂതാന്തരാത്മാ ഏകം രൂപം ബഹുധാ യഃ കരോതി
തമാത്മസ്ഥം യേഽനുപശ്യന്തി ധീരാസ്തേഷാം സുഖം ശാശ്വതം നേതരേഷാം.
നിത്യോഽനിത്യാനാം ചേതനശ്ചേതനാനാം ഏകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേഽനുപശ്യന്തി ധീരാസ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

(കഠോപനിഷത്ത്. 5. 11, 12.)

എല്ലാ ചരാചരങ്ങളെയും നിയന്ത്രിക്കുന്നവനും, എല്ലാ ജീവികളിലും അന്തര്യാമിയായി സ്ഥിതിചെയ്യുന്നവനും ഏകനുമായ ഏതൊരു ആത്മാവാണോ ദൃശ്യങ്ങളിലുള്ള വൈവിധ്യങ്ങൾക്കെല്ലാം കാരണമായിരിക്കുന്നത് ആ ആത്മാവുതന്നെയാണ് തന്നിൽ സ്ഥിതിചെയ്യുന്നതെന്ന് സാക്ഷാത്കരിക്കുന്നവനുമാത്രമേ ശാശ്വതമായ സുഖമുണ്ടായിരിക്കുകയുള്ളു. മററാക്കും ശാശ്വതമായ സുഖാനുഭവമുണ്ടാകുന്നില്ല. ആത്മൈക്യബോധത്തോടുകൂടിയ ജ്ഞാനികൾക്കുമാത്രമേ യഥാർത്ഥസുഖമുള്ളുവെന്നർത്ഥം.

നശ്വരമായ വസ്തുക്കളിൽ അനശ്വരമായും, സചേതനവസ്തുക്കളിൽ ചൈതന്യമായും, വൈവിധ്യങ്ങളുടെയെല്ലാം പിന്നിൽ ഏകമായും നില്ക്കുന്ന ഏതൊരു ആത്മാവാണോ ജീവികൾക്ക കാമകർമ്മങ്ങൾക്കനുസരിച്ചുള്ള ഫലങ്ങളെ പ്രദാനം ചെയ്യുന്നത് ആ ആത്മാവിനെ തന്നിൽത്തന്നെ സാക്ഷാത്കരിക്കുന്നവക്കേ ശാശ്വതമായ ശാന്തിയുണ്ടാകുകയുള്ളു; മററുള്ളവക്കുണ്ടാകുകയില്ല. ജീവാത്മപരമാത്മഭേദത്തെ വെച്ചുകൊണ്ടിരിയ്ക്കുന്ന അവിവേകികൾക്ക ശാന്തിയും സമാധാനവുമുണ്ടാകുകയില്ലെന്നർത്ഥം.

# ജ്ഞാനമാർഗ്ഗം

സുഖം ആഗ്രഹിക്കുന്നവരും ദുഃഖം വെറുക്കുന്നവരുമാണല്ലോ മനുഷ്യരെല്ലാം. തങ്ങളുടെ സകലവിധ ദുഃഖങ്ങൾക്കും അറുതിവരുത്തി നിത്യസുഖം പ്രാപിയ്ക്കണമെന്ന് ഏവരും ആഗ്രഹിയ്ക്കുന്നു. അതിനു വഴിയെന്ത് ? അവനവന്റെ ശരീരത്തിലെ രോഗാദികളിൽനിന്നും മറ്റുമുണ്ടാകുന്ന ദുഃഖങ്ങളുടെ പരിഹാരത്തിന് ഔഷധസേവയും പഥ്യമായ ആഹാരവും വ്യായാമാദി ആരോഗ്യനിഷ്ഠകളും ധാരാളം മതിയാകും. ഇതുപോലെതന്നെ ഇതരശരീരങ്ങൾമൂലം വന്നുചേരുന്ന ദുഃഖങ്ങൾക്ക് അറുതിവരുത്താനും മരുന്നും ഭക്ഷണവുംതന്നെ പ്രതിവിധി. പ്രകൃതിശക്തികളിൽനിന്നും (പ്രകൃതികോപംമൂലം) വന്നുചേരുന്ന ദുഃഖങ്ങൾക്ക പരിഹാരത്തിനായി ഔഷധാദികൾക്ക പുറമേ മന്ത്രപ്രയോഗങ്ങളും പൂജാദികളുംകൂടി വിധിച്ചു കാണുന്നുണ്ട്. ഇങ്ങനെ ആധ്യാത്മികവും ആധിഭൗതികവും ആധിദൈവികവുമായ സകലവിധ ദുഃഖങ്ങൾക്കും വ്യക്തമായ പരിഹാരമാർഗ്ഗങ്ങൾ നമ്മുടെ പൂർവ്വികരായ സജ്ജനങ്ങൾ നിർദ്ദേശിച്ചിട്ടുണ്ട്. അതുകൊണ്ട് ദുഃഖശമനത്തിന് ഈ മാർഗ്ഗങ്ങൾ– മണിമന്ത്രൗഷധാദികൾ – സ്വീകരിച്ചാൽ മതിയാകുമെന്നാണ് സാധാരണ ഗതിയിൽ തോന്നുക.

ശരിയാണ്. മേൽനിർദ്ദിഷ്ടമായ പ്രതിവിധികൾകൊണ്ട് സാധാരണദുഃഖങ്ങൾ മാറിക്കാണുന്നുണ്ട്; എന്നാൽ ചിലവ മാറാതെയും കാണപ്പെടുന്നുണ്ട്; മാറിയ ദുഃഖങ്ങൾതന്നെ വീണ്ടും വന്നുചേരുന്നതായും കണ്ടുവരുന്നു. ഇതിൽനിന്ന് മനുഷ്യരുടെ ദുഃഖങ്ങൾക്കെല്ലാം ശാശ്വതമായ ഒരു പരിഹാരം നേടിത്തരാൻ മണിമന്ത്രൗഷധാദികൾക്ക കഴിവില്ല എന്നു സുവ്യക്തമാണ്. അതുകൊണ്ട് ഒരു ശാശ്വതപരിഹാരം വേറെ തേടേണ്ടിയിരിക്കുന്നു. അതിന് ദുഃഖമൂലം എന്തെന്ന് ആദ്യം അറിയണം. എന്നിട്ടു വേണം പരിഹാരം കണ്ടുപിടിയ്ക്കാൻ. ആത്മജ്ഞാനാഭാവമാണ് സകലവിധ സംസാരദുഃഖങ്ങൾക്കും ഹേതുവെന്ന് ആചാര്യന്മാർ പറയുന്നു. അതുകൊണ്ട് ആത്മജ്ഞാനലാഭമാണ് ദുഃഖനിവൃത്ത്യുപായമെന്നും അവർ നിർദ്ദേശിയ്ക്കുന്നു. ഇവിടെ രണ്ടു കാര്യങ്ങൾ നമുക്ക പരിചിന്ത്യങ്ങളായിട്ടുണ്ട്: ഒന്നിനെക്കുറിച്ചുള്ള അറിവില്ലായ്മകൊണ്ട് ദുഃഖം വന്നുചേരാൻ ഇടയുണ്ടോ എന്നും അതിനെ അറിഞ്ഞാൽ ദുഃഖശമനമുണ്ടാകുമോ എന്നും. ഇതു രണ്ടും ലോകത്തിൽ കാണപ്പെടുന്നുണ്ട്. മന്ദാന്ധകാരത്തിൽ കയറു കണ്ട് പാമ്പെന്നു തെററിദ്ധരിച്ചു പരിഭ്രമിച്ച് മുറവിളികൂട്ടുകയും ഓടി മറിഞ്ഞുവീണു പരിക്കപററുകയും ചെയ്യുവരെ നാം കണ്ടിട്ടുണ്ടാകും. എന്നാൽ തെററിദ്ധാരണയുണ്ടായ സമയത്ത് അയാളെ കൂട്ടിക്കൊണ്ടുപോയി വെളിച്ചം കാണിച്ച് അയാൾ കണ്ടതു കയറായിരുന്നെന്നു മനസ്സിലാക്കിക്കൊടുത്താൽ അയാളുടെ ഭയം മാറുന്നതു കാണാം. അയാൾക്ക ദുഃഖവും ഭയവുമൊക്കെ ഉണ്ടാക്കിയത് ആ കയറിനെക്കുറിച്ചുള്ള അയാളുടെ അജ്ഞാനമായിരുന്നെന്ന് ഇവിടെ വ്യക്തമാണല്ലോ. അപ്പോൾ അയാൾ പാമ്പിനെ കണ്ടതോ ? അതാണു രസം. ഇല്ലാത്ത വസ്തുവെ അയാൾ കണ്ടു. ഭയപ്പെടുകയും ചെയ്തു. ഇതിനും ഹേതു അജ്ഞാനംതന്നെ. (രജ്ജ്വജ്ഞാനംതന്നെ.) അപ്പോൾ അജ്ഞാനം ഇവിടെ രണ്ടു കാര്യം ചെയ്തു: യഥാർത്ഥമായ വസ്തുവിനെ മറച്ചു; മിഥ്യയായ മറെറാന്നിനെ സൃഷ്ടിച്ചു. കയറിനെ ആവരണം ചെയ്തു; പാമ്പിനെ വിക്ഷേപിച്ചു. ഇങ്ങനെ ആവരണമെന്നും വിക്ഷേപമെന്നും രണ്ട് ശക്തികൾ അജ്ഞാനത്തിനുണ്ട്. അവ പ്രവർത്തിച്ചപ്പോഴാണ് പ്രസ്തുതപുരുഷൻ കയറിനെ പാമ്പെന്നു തെററിദ്ധരിച്ചതും ദുഃഖങ്ങൾക്കടിപ്പെട്ടതും. ഇതുപോലെ ആത്മജ്ഞാനാഭാവംകൊണ്ടാണ് പ്രപഞ്ചത്തിലെ സകലവിധദുഃഖങ്ങളും ഉണ്ടാകുന്നത് എന്നാണ് ആചാര്യവര്യന്മാർ ഉറപ്പിച്ചു പറയുന്നത്. അതുകൊണ്ട് ദുഃഖശമനത്തിന് ആത്മജ്ഞാനം നേടേണ്ടിയിരിക്കുന്നു.

ഇപ്പറഞ്ഞതു ശരിയാണോ എന്നു വിശകലനം ചെയ്യേണ്ടതുണ്ട്. ലോകത്തിൽ ബുദ്ധിഭ്രമമില്ലാത്ത വിവേകികൾക്കെല്ലാം ആത്മജ്ഞാനമുണ്ട്. എന്നാൽ ഒപ്പംതന്നെ സംസാരദുഃഖവുമുണ്ട്. അതെങ്ങനെയെന്നു പറയാം. വിവേകികളായവർ പരിചിന്തനം ചെയ്യുമ്പോൾ ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവയൊന്നും ആത്മാവല്ലെന്നും ആത്മാവ് ശരീരേന്ദ്രിയാദികളിൽനിന്നും ഭിന്നനായി അവയ്ക്കു ചേതനാശക്തി കൊടുക്കുന്ന സാക്ഷിപുരുഷനാണെന്നും അറിയുന്നു. അതായതു് ജനനനിമിഷംമുതൽ മരണംവരെ നിമിഷന്തോറും പരിണമിച്ചുകൊണ്ടിരിക്കുന്ന ശരീരത്തിൽ (ശരീരങ്ങളിൽ – ഓരോ നിമിഷവും പുതിയ പുതിയ ശരീരങ്ങളാണല്ലോ) മാറാതെ തുടൎന്നു നില്ക്കുന്ന ഒരു വസ്തുവുണ്ട്. അതിനെ നാം, 'ഞാൻ' എന്ന പദംകൊണ്ട് വ്യവഹരിക്കാറുണ്ട്. മാലയിലെ അനേകം പൂക്കളിലൂടെ തുടൎന്നു കാണപ്പെടുന്ന നൂലുപോലെ ബാല്യംമുതൽ വാൎദ്ധക്യംവരെ മാറി മാറി കാണപ്പെടുന്ന ശരീരങ്ങളിൽ തുടൎന്നു മാററമില്ലാതെ അനുഭവപ്പെടുന്ന ഒരേയൊരു വസ്തു 'ഞാൻ' മാത്രമാണ്. ഇതാണ് ആത്മാവ്. ഈ ആത്മാവ് ഇന്ദ്രിയങ്ങളല്ല. 'ഞാൻ കണ്ടു; കണ്ട ഞാൻതന്നെ ഇതാ തൊടുന്നു' എന്നു നാം പറയുന്നുവെന്നിരിക്കട്ടെ. കാണുവാനുള്ള ഇന്ദ്രിയം കണ്ണാണ്. സ്പർശിക്കാനുള്ള ഇന്ദ്രിയം ത്വക്കും. ഇവിടെ ഇന്ദ്രിയമാണ് ആത്മാവെങ്കിൽ 'കണ്ടയാളല്ല തൊട്ടതു്' എന്നു പറയേണ്ടിവരും. ഇതിൽ ഇന്ദ്രിയങ്ങളിലൂടെയെല്ലാം പ്രവൎത്തിച്ചതു് തദ്ഭിന്നമായ ആത്മാവാണെന്നു സുവ്യക്തം. അതുകൊണ്ട് ഇന്ദ്രിയങ്ങളല്ല ആത്മാവ്. നാം സ്വപ്നത്തിൽ രാജാവായിരുന്നുകൊണ്ട് രാജഭോഗങ്ങൾ അനുഭവിക്കുന്നു: അഥവാ സ്വപ്നത്തിൽ പുലിയായി നടക്കുന്നു. എന്നാൽ ഉണൎന്നാലുടൻ 'ഞാൻ രാജാവല്ല, ഇന്നയാൾതന്നെ; അഥവാ ഞാൻ വാസ്തത്തിൽ പുലിയല്ല' എന്നു ചിന്തിച്ചുറപ്പിക്കുന്നു. 'ഞാൻ' സ്വപ്നത്തിലും ജാഗ്രത്തിലും ഒന്നുതന്നെ. എന്നാൽ സ്വപ്നശരീരവും ജാഗ്രത്ശരീരവും വിഭിന്നങ്ങൾ. അതുകൊണ്ടും ശരീരഭിന്നമാണാത്മാവ്. ''ഞാൻ വിചാരിക്കുന്നു, ഞാൻ നിശ്ചയിക്കുന്നു'' എന്നീ ക്രിയകളെ ചെയ്യാനുള്ള ഉപകരണങ്ങളായ ബുദ്ധിമനസ്സുകൾ ആത്മാവല്ല. ബുദ്ധിമനസ്സുകൾ 'ഞാൻ' എന്ന വ്യവഹാരത്തിന്നാസ്പദമല്ലെന്നൎത്ഥം. ഭൗതികവിഷയങ്ങൾ ആത്മാവല്ലെന്ന് പറഞ്ഞറിയിക്കാതെതന്നെ എല്ലാവൎക്കും അറിയാം. അതുകൊണ്ട് വിവേകികളായവൎക്കെല്ലാം ശരീരാദികളായ സമസ്തഭൗതികവസ്തുക്കളിൽനിന്നും വിഭിന്നമാണാത്മാവെന്നറിയാം. എന്നിട്ടും അവൎക്ക് ദുഃഖശമനം കാണപ്പെടുന്നില്ല. വിവേകികളായവർതന്നെ ''ഞാൻ തടിച്ചവനാണ്, ഞാൻ മെലിഞ്ഞവനാണ്, ഞാൻ പോകുന്നു, ഞാൻ പുഴ കടക്കുന്നു'' എന്നൊക്കെ പറയുന്നതു് 'കട്ടിലുകൾ കരയുന്നു' (ആസ്പത്രിയിലെ) എന്നു പറയുന്നതുപോലെ ഔപചാരികം മാത്രമാണ്. ശരീരധൎമ്മങ്ങൾ ആത്മാവിൽ ആരോപിച്ചു വ്യവഹരിച്ചു എന്നുമാത്രം. അതുകൊണ്ട് അവൎക്ക് ആത്മജ്ഞാനമില്ലെന്നു പറയാനാവില്ല എന്നൎത്ഥം. ചുരുക്കത്തിൽ വിവേകികൾക്ക് ആത്മജ്ഞാനമുണ്ടെന്നും അതുണ്ടായിട്ടും ദുഃഖശമനം കാണുന്നില്ലെന്നും ഉള്ള കാരണത്താൽ ആത്മജ്ഞാനലാഭത്തിനുള്ള ശ്രമം ആവശ്യമില്ലെന്നു വരുന്നു. വളരെ സുവ്യക്തമായി അറിയുന്ന ഒന്നിനെക്കുറിച്ച് വീണ്ടും അറിയുവാനുള്ള പരിശ്രമം നിരൎത്ഥകമല്ലേ? അപ്രയോജനകരമായ പ്രവൃത്തിയ്ക്ക് ആരും മുതിരാറുമില്ലല്ലോ. ഇത്രയുമാണ് ആത്മജ്ഞാനലാഭത്തിനു വിരുദ്ധമായി നില്ക്കുന്ന യുക്തിചിന്തകൾ.

ശരിയാണ്. വിവേകികളായവൎക്ക് ആത്മബോധം ഉണ്ടാകേണ്ടതാണ്. പക്ഷെ അതു് കാണപ്പെടുന്നില്ല എന്നതാണു വാസ്തവം. ആത്മബോധമുണ്ടെങ്കിൽ ശരീരധൎമ്മങ്ങളും ഇന്ദ്രിയധൎമ്മങ്ങളുമൊന്നും ആത്മാവിൽ ആരോപിച്ച് സ്വയം അനൎത്ഥം വരുത്തിവെയ്ക്കുകയില്ല. തടിച്ചവനാണ്, മെലിഞ്ഞവനാണ്, എന്നിങ്ങനെ ശരീരധൎമ്മങ്ങളും, കുരുടനാണ്, ബധിരനാണ് എന്നിങ്ങനെ ഇന്ദ്രിയധൎമ്മങ്ങളും സുഖിയാണ് ദുഃഖിയാണ്, എന്ന് മനോധൎമ്മങ്ങളും വിശക്കുന്നു, ദാഹിക്കുന്നു എന്ന് പ്രാണധൎമ്മങ്ങളും ആത്മാവിലാരോപിച്ച് അനൎത്ഥങ്ങൾ വരുത്തിവെയ്ക്കുന്നവരാണ് മിയ്ക്കവരും. സച്ചിദാനന്ദവസ്തുവാണ് ആത്മാവ്. ആത്മാവുതന്നെ ബ്രഹ്മവും. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ,'' ''സച്ചിദാനന്ദം ബ്രഹ്മ'' എന്നെല്ലാം ആത്മനിവ്വചനങ്ങൾ ഉപനിഷത്തുകളിൽ ധാരാളം കാണാം. ബൃഹത്തും സൎവ്വവ്യാപകവുമായതിനെ ബ്രഹ്മ

മെന്നു പറയുന്നു. അതുതന്നെയാണ് ആത്മാവ്. അത് ആനന്ദസ്വരൂപവുമാണ്. അതിനെ അങ്ങനെ ധരിയ്ക്കുന്നവർ എത്ര പേരുണ്ട്? അതുകൊണ്ട് ഉപനിഷദുക്തമായ വിധത്തിൽ ആത്മബോധമുള്ളവർ അല്ലാത്തതുകൊണ്ടാണ് ദുഃഖശമനം വരാത്തത്. ആത്മജ്ഞാനിയ്ക്കു നിത്യാനന്ദം ലഭിക്കുന്നെന്നു ശാസ്ത്രം പറയുന്നു. 'ബ്രഹ്മവിദാപ്നോതി പരം' എന്നും, 'ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി' എന്നും മററുമുള്ള ശ്രുതിവാക്യങ്ങളാണ് ഇതിന്നു പ്രമാണം. ഭൗതികവസ്തുക്കളെപ്പററി പ്രതിപാദിയ്ക്കുന്നിടത്ത് രസതന്ത്രം, ഊർജ്ജതന്ത്രം മുതലായ ഗ്രന്ഥങ്ങൾ പ്രമാണങ്ങളാകുന്നതുപോലെ അതീന്ദ്രിയമായ ആത്മതത്ത്വത്തെ സംബന്ധിച്ച് അറിയേണ്ടിടത്ത് ഉപനിഷത്തുകളാണ് പ്രമാണം. അവയ്ക്കു ഭൗതികശാസ്ത്രങ്ങളുമായി വൈരുദ്ധ്യത്തിന് അവകാശവുമില്ല. കാരണം, അവ രണ്ടും വിഭിന്നവിഷയങ്ങളെ ചർച്ച്ചെയ്യുന്നവയാണ് എന്നതുതന്നെ. അതിനാൽ ഉപനിഷദുക്തമായ ആത്മതത്ത്വം അനുഭവപ്പെടാത്തതുകൊണ്ടാണ് സംസാരദുഃഖമുണ്ടാകുന്നത് എന്ന ആപ്തവാക്യം ശരിതന്നെ എന്ന് സ്ഥിരീകരിക്കപ്പെട്ടു; ഉദാഹരണം നേരത്തെ കാണിയ്ക്കുകയും ചെയ്തു. എന്നാൽ ആത്മജ്ഞാനലാഭം അത്ര സുകരമല്ലെന്ന് ഉപനിഷത്തുകൾതന്നെ വ്യക്തമായി പറയുന്നുണ്ട്: 'ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ ദുർഗ്ഗം പഥസ്തത് കവയോ വദന്തി.' 'സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ, സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം.' 'ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ' എന്നിങ്ങനെ ആത്മദർശനത്തിനുള്ള സൂക്ഷ്മോപായങ്ങളും ഉപനിഷത്തുകൾ നിർദ്ദേശിയ്ക്കുന്നുണ്ട്. ഈ നിർദ്ദേശങ്ങൾ ഏതാൾക്കും നിസ്സങ്കോചം സ്വീകരിച്ച് പരിശ്രമം ആരംഭിയ്ക്കാവുന്നതാണ്. ഇവിടെ സ്ത്രീപുരുഷഭേദങ്ങൾക്കോ ജാതിവർഗ്ഗാദിഭേദങ്ങൾക്കോ സ്ഥാനമില്ല. ഓരോരുവനും അവനവൻ നില്ക്കുന്നിടത്തുനിന്നു പുറപ്പെടാം. ഓരോരുവനും വിചാരം ചെയ്യണം: 'ഞാനാര്? 'ഞാനിന്റെ' (എന്റെ) യഥാർത്ഥസ്വഭാവമെന്ത്? എനിയ്ക്കു ദുഃഖമെങ്ങനെ വന്നുചേർന്നു? ഇതിന്നു പരിഹാരമെന്ത്?'' ഇങ്ങനെ നിരന്തരം വിചാരം ചെയ്തു ചെയ്ത് നിത്യസുഖത്തിനു ശ്രമം ചെയ്യുന്ന മാർഗ്ഗത്തിന്റെ പേരാണ് ജ്ഞാനമാർഗ്ഗമെന്ന്. ഈ ജ്ഞാനമാർഗ്ഗത്തിലൂടെ ചരിച്ച് നിത്യാനന്ദപ്രാപ്തരായ അസംഖ്യം മഹാപുരുഷന്മാർ ഭാരതത്തിലുണ്ടായിട്ടുണ്ട്. അതുകൊണ്ട് കർമ്മമാർഗ്ഗം, യോഗമാർഗ്ഗം, ഭക്തിമാർഗ്ഗം എന്നിവപോലെ സ്വീകാര്യമായ ഒന്നാണ് ഈ ജ്ഞാനമാർഗ്ഗവും. കലികാലത്തിൽ ജ്ഞാനമാർഗ്ഗം ഇതരമാർഗ്ഗങ്ങളെപ്പോലെ സുകരമല്ലെന്നും ആചാര്യന്മാർതന്നെ നിർദ്ദേശിയ്ക്കുന്നുണ്ട്. എങ്കിലും അതിന്നു യോഗ്യതവന്നിട്ടുള്ളവർക്ക്, അത്രത്തോളം മാനസികവളർച്ച കിട്ടിയിട്ടുള്ളവർക്ക്, ഈ മാർഗ്ഗം സുകരമാണ്. യുക്തിചിന്തകർക്കും ഇതു പരീക്ഷിയ്ക്കാം. ഈ പരീക്ഷണത്തിൽ വിജയികളാകാൻ ഈശ്വരൻ ഏവരേയും അനുഗ്രഹിക്കട്ടെ.

---

ആത്മാവിനെ തേരാളിയായി ഭാവനചെയ്യുക. ശരീരം തേര്, ബുദ്ധി തേർ തെളിയ്ക്കുന്നവൻ, മനസ്സ് കടിഞ്ഞാൺ, ഇന്ദ്രിയങ്ങൾ കുതിരകൾ. സാരഥി (ബുദ്ധി) കുതിരകളെ അടക്കി കടിഞ്ഞാൺ മുറുകെപ്പിടിച്ച് അവയെ പാട്ടിൽ തെളിച്ചാൽ തേരാളി പ്രാപ്യസ്ഥാനത്തെത്തും. ആ സ്ഥാനം വിഷ്ണുപദംതന്നെ. കടിഞ്ഞാൺ മുറുകെപ്പിടിക്കാതെയും കുതിരകൾ പാട്ടിലല്ലാതെയുമിരുന്നാലോ തേരാളി ദുർഘടത്തിൽചെന്നു ചാടും. സർവ്വഭൂതങ്ങളിലും കുടികൊള്ളുന്ന ഈ ആത്മാവ് നമ്മുടെ കണ്ണുകൾക്കോ മററിന്ദ്രിയങ്ങൾക്കോ ഗോചരമല്ല. ആരുടെ ബുദ്ധിയാണോ ശുദ്ധവും സൂക്ഷ്മവുമായിരിക്കുന്നത് അവർ ആത്മാവിനെ സാക്ഷാത്കരിക്കും. സർവ്വശബ്ദങ്ങൾക്കും സർവ്വരൂപങ്ങൾക്കും അപ്പുറമായി, ആ കരണങ്ങൾക്കുമപ്പുറം, കേവലമായി, സർവ്വരസസ്പർശങ്ങളെയും അതിക്രമിച്ച് അപാരവും അനാദിയും അനന്തവുമായി, പ്രകൃതിക്കും പരമായി, വികാരരഹിതമായി വർത്തിക്കുന്ന ആത്മാവിനെ സാക്ഷാത്കരിക്കുന്നവൻ മൃത്യുവക്ത്രത്തിൽ അകപ്പെടാതെ കഴിയും.
(കഠ. ഉ. 3. 4 – 15.)

# ശാസ്ത്രവും മതവും വിദ്യാഭ്യാസത്തിൽ

സ്വാമി മൃഡാനന്ദ

ശാസ്ത്രത്തിന്റെ അതുല്യമായ വിജയത്തെ സൂചിപ്പിച്ചുകൊണ്ടു് മനുഷ്യൻ ചന്ദ്രമണ്ഡലത്തിലിറങ്ങി അവിടെനിന്നു് കുറെ കല്ലും മണ്ണും എടുത്തു് സുരക്ഷിതനായി ഭൂമിയിലിറങ്ങിയപ്പോൾ പലരും പറഞ്ഞു: ''ചന്ദ്രനെ ദേവനായാരാധിക്കുന്ന മതവിശ്വാസം വെറും അസംബന്ധമാണെന്നു് ശാസ്ത്രം തെളിയിച്ചുകഴിഞ്ഞു. ഇതുപോലെ മററു ദേവന്മാരെയും കീഴടക്കി മനുഷ്യരെ അന്ധവിശ്വാസങ്ങളിൽനിന്നും മോചിപ്പിക്കുന്ന കാലം വിദൂരസ്ഥമല്ല. ശാസ്ത്രീയയുഗത്തിനു് അനുസരിച്ചുവിധത്തിൽ പഴഞ്ചൻ മതവിശ്വാസങ്ങളെയെല്ലാം മാററി പ്രതിഷ്ഠിക്കുവാൻ എല്ലാവരും നിർബ്ബദ്ധരാകുകതന്നെ ചെയ്യും. പരീക്ഷണശാലകൾക്കുള്ളിൽനിന്നുകൊണ്ടു് പ്രപഞ്ചത്തിലെ ഏതൊന്നിനും യുക്തിയും കാരണവും കണ്ടുപിടിക്കാമെന്നിരിക്കെ യുക്തിരഹിതങ്ങളായ വെറും വിശ്വാസങ്ങൾ വെച്ചുപുലർത്തേണ്ട ആവശ്യം എന്താണുള്ളതു്? അതുകൊണ്ടു് മതങ്ങളുടെ സങ്കല്പസ്വർഗ്ഗലോകത്തുനിന്നും ശാസ്ത്രങ്ങളുടെ യാഥാർത്ഥ്യലോകത്തിലേയ്ക്കിറങ്ങിവന്നു് ജീവിതയാഥാർത്ഥ്യങ്ങളെ ഭൗതികവീക്ഷണഗതിയിൽത്തന്നെ നേരിടുവാൻ നാം തയ്യാറാകണം.'' ഈ വാദഗതിയ്ക്കനുസരിച്ചുവിധത്തിൽ ഭൗതികമായ പശ്ചാത്തലത്തിൽ ജീവിതത്തിലെ പ്രശ്നങ്ങൾക്കെല്ലാം സമാധാനം കണ്ടുപിടിക്കുവാൻ ശ്രമിക്കുന്ന ശാസ്ത്രത്തെ അവലംബമാക്കി ലോകം ഇന്നു പുരോഗമിച്ചുകൊണ്ടിരിക്കുകയാണു്.

ഭാരതം സ്വാതന്ത്ര്യമായതിനുശേഷം മതേതരത്വം—മതനിരപേക്ഷത—രാഷ്ട്രീയാദർശമായി നാം സ്വീകരിച്ചു. അതുകൊണ്ടു് വിദ്യാഭ്യാസപദ്ധതിയിലും മതത്തെ മാററിനിർത്തുവാൻ നാം നിർബ്ബദ്ധരായിത്തീർന്നു. വിവിധമതസ്ഥർ അധിവസിക്കുന്ന ഭാരതത്തിൽ വിവിധമതാനുയായികൾ ഒന്നിച്ചിരുന്നു വിദ്യാഭ്യാസം ചെയ്യുന്ന പാഠശാലകളിൽ മതപഠനം കലഹങ്ങൾക്കും കുഴപ്പങ്ങൾക്കും കാരണമാകാനിടയുണ്ടെന്നു് പറഞ്ഞു് അതു പാടേ ഉപേക്ഷിച്ചിരിക്കയാണു്. ശാസ്ത്രീയയുഗത്തിൽ കാലാനുസൃതമായ ജീവിതം നയിക്കുവാനുള്ള പരിശീലനം സിദ്ധിക്കണമെങ്കിൽ ശാസ്ത്രത്തിന്റെ പുതിയ പുതിയ കണ്ടുപിടിത്തങ്ങളെപ്പററി വിദ്യാഭ്യാസകാലത്തുതന്നെ പഠിക്കേണ്ടതാവശ്യമാകുന്നു. അതിനാൽ സയൻസിൽ വിദ്യാർത്ഥികളെ പ്രഗത്ഭരാക്കണമെന്ന ഉദ്ദേശത്തോടെയാണു് പുതിയ പാഠ്യക്രമം സ്വീകരിച്ചിരിക്കുന്നതു്. സയൻസിന്നു് സർവ്വപ്രാധാന്യം കൊടുത്താൽമാത്രമേ മററു ലോകരാഷ്ട്രങ്ങളോടൊപ്പം നമുക്കും വളരാൻ പററുകയുള്ളു എന്നുള്ളതിനാൽ ഇന്നു് അദ്ധ്യാപകന്മാരുടെയും വിദ്യാർത്ഥികളുടെയും സമയസൗകര്യങ്ങളോ ഗ്രഹണപാടവമോ ഒന്നും നോക്കാതെ ശാസ്ത്രീയവിദ്യാഭ്യാസത്തിന്നു പ്രാധാന്യം കൊടുത്തുകൊണ്ടു് പല പരിഷ്കരണങ്ങളും പാഠ്യപദ്ധതിയിൽ നടന്നുകൊണ്ടിരിക്കുന്നു. പ്രഥമവീക്ഷണത്തിൽ ഇതു് ആശാസ്യവും അഭിനന്ദനീയവുമായിത്തോന്നും. എന്നാൽ ഭാരതീയവിദ്യാഭ്യാസത്തിൽ ഇതിന്റെ ഫലങ്ങളെയും പ്രത്യാഘാതങ്ങളേയും നാമൊന്നു ഗാഢമായി ചിന്തിക്കുന്നതു് നന്നായിരിക്കും.

തലമുറകളായി നിലനിന്നുവരുന്ന അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും അധിഷ്ഠിതമായ സമൂഹത്തിനു് ജാതിമതങ്ങൾക്കു് അതീതമായ സാംസ്കാരികോന്നതി ഉണ്ടാകണമെന്നുണ്ടെങ്കിൽ പരിഷ്കൃതശാസ്ത്രീയവീക്ഷണമുൾക്കൊള്ളേണ്ടതു് അനുപേക്ഷണീയമാണെന്നാണു ശാസ്ത്രപക്ഷപാതികളുടെ പക്ഷം. ശരിയായിരിക്കാം. പക്ഷെ അന്ധവിശ്വാസത്തിലും അനാചാരത്തിലും മാത്രം അധിഷ്ഠിതമാണോ ഭാരതീയസമൂഹമെന്നുള്ളതു് ആദ്യമായി ചിന്തിക്കണം. ഇന്നു് ധാർമ്മികനിലവാരമെന്നു് പറയുമ്പോൾ ഈശ്വരവിശ്വാസത്തിലും ക്ഷേത്രദർശനത്തിലും മാത്രമൊതുങ്ങിയ മതഭാഗമെന്നു് അർത്ഥമെട്ട

ക്കുന്ന ചില ലേഖനങ്ങളും കാണുകയുണ്ടായി. * അതുപോലെ മതമെന്നു പറയുമ്പോൾ കാലക്രമത്തിൽ മതവിശ്വാസികളുടെ ഇടയിൽ ഉണ്ടായിട്ടുള്ള അന്ധവിശ്വാസങ്ങളും അനാചാരങ്ങളും മാത്രമാണെന്ന വിശ്വാസവും ഇന്നു സാർവ്വത്രികമായിട്ടുണ്ട്. ശാസ്ത്രമെന്നു പറയുമ്പോൾ അതിന്റെ ബാഹ്യഭാഗമായ യാന്ത്രിക പരീക്ഷണങ്ങളും ഉരുവിട്ടു പഠിക്കേണ്ട തത്ത്വസംഹിതകളും മാത്രമാണെന്ന ധാരണയും വളർന്നു വന്നിട്ടുണ്ട്. വിദ്യാഭ്യാസത്തിൽ ശാസ്ത്രത്തിനോ മതത്തിനോ പ്രാധാന്യം കൊടുക്കേണ്ടത് എന്ന വിഷയത്തെപ്പററി ചിന്തിക്കുമ്പോൾ മതത്തെയും ശാസ്ത്രത്തെയുംപററി ശരിയായ ഒരു ധാരണ ഉണ്ടാകേണ്ടതാവശ്യമാകുന്നു.

മനുഷ്യൻ ഒരു സാമൂഹ്യജീവിയാണ്. പരസ്പരസഹായംകൊണ്ടും സഹകരണംകൊണ്ടും ഭൗതികവും ആധ്യാത്മികവുമായ അഭിവൃദ്ധി നേടി ജീവിതം സുഗമവും സുന്ദരവുമാക്കിത്തീർക്കുകയും അതേ സമയത്ത് ജീവിതലക്ഷ്യത്തെ ഉന്നംവെച്ചുകൊണ്ട് പുരോഗമിക്കുകയുമാണ് അവന്റെ കർത്തവ്യം. ഐഹികജീവിതം സുകരവും സുഭഗവുമാക്കിത്തീർക്കുവാൻ അവനെ സഹായിക്കുന്നതാണ് ശാസ്ത്രം. ബാഹ്യപ്രകൃതിയെ കീഴടക്കുക — പ്രകൃതിരഹസ്യങ്ങളെ വെളിപ്പെടുത്തുക — എന്നതാണ് അതിന്റെ ലക്ഷ്യം. കീഴടക്കുന്നതിന്റെ ഉദ്ദേശമോ ? ജീവിതത്തിലെ സുഖസൗകര്യങ്ങൾ വർദ്ധിപ്പിച്ച് നമ്മെ ഭൗതികാഭ്യുദയത്തിലേയ്ക്ക് നയിക്കുക എന്നുള്ളതും. അതേസമയത്ത് നമ്മുടെ ജീവിതലക്ഷ്യത്തെപ്പററി നമ്മെ ഓർമ്മിപ്പിക്കുകയാണ് മതം ചെയ്യുന്നത്. ബാഹ്യമായ ശരീരത്തിനു പുറമേ ആ ശരീരത്തെ പ്രവർത്തിപ്പിക്കുന്ന ഒരു തത്ത്വം അഥവാ ആത്മാവുണ്ടെന്നും അജ്ഞാനവശഗനായ ആ ആത്മാവ് അജ്ഞാനത്തെ നശിപ്പിച്ച് സ്വസ്വരൂപം അറിവാനും പ്രാപിക്കാനുമുള്ള ഒരു ശ്രമമാണ് ഈ ജീവിതമെന്നും മതം പഠിപ്പിക്കുന്നു. ആത്മാവിന്റെ വികാസമാണ് അഭികാമ്യമായിട്ടുള്ളതെന്നും നശ്വരമായ ശരീരത്തിന്റേയും ശാരീരികമായ മററു കാര്യങ്ങളുടെയും ഉന്നതിയെ സർവ്വപ്രധാനമായി ഗണിക്കരുതെന്നും മതം നിർബ്ബന്ധിക്കുന്നു. ജീവിതകർത്തവ്യനിർവ്വഹണത്തിൽ അല്ലെങ്കിൽ ലക്ഷ്യപ്രാപ്തിയിൽ, ഏതാണ് നമ്മെ സഹായിക്കുന്നതെന്നാണ് ചിന്തിക്കേണ്ടത്.

മതവും ശാസ്ത്രവും പരസ്പരവിരുദ്ധങ്ങളാണെന്ന ഒരു ധാരണ കുറച്ചു കാലമായി വളർന്നു വന്നിട്ടുണ്ട്. രണ്ടിന്റെയും ലക്ഷ്യത്തെപ്പററിയുള്ള ബോധമില്ലായ്മയാണ് ഇതിന്നു കാരണം. ഒരേ സ്ഥലത്തേയ്ക്കുതന്നെ രണ്ടു മാർഗ്ഗങ്ങളിൽക്കൂടി പോകുന്ന സഹോദരന്മാർ തമ്മിൽ കലഹിക്കേണ്ട ആവശ്യം എന്തുണ്ട് ? കാര്യത്തിൽക്കൂടി കാരണത്തെ അറിയുക എന്നുള്ളതാണ് ശാസ്ത്രത്തിന്റെ മാർഗ്ഗം. അതിന്നുവേണ്ടി ഈ പ്രപഞ്ചത്തെ മുഴുവൻ അപഗ്രഥിച്ച് വിശകലനം ചെയ്ത് ഓരോന്നിന്റേയും തത്ത്വം കണ്ടുപിടിക്കുവാൻ ശ്രമിക്കുന്നു. അതിൽ പുരോഗമിക്കുംതോറും ചക്രവാളംപോലെ അകന്നകന്നു പോകുന്ന പരമകാരണത്തെ അറിവാനാകാതെ അന്തംവിട്ടു നില്ക്കുകയാണ് ശാസ്ത്രജ്ഞന്മാർ ചെയ്യുന്നത്. എന്നാൽ മതവിരോധികളായ ഭൗതികവാദികൾ ഓരോ നേട്ടത്തെയും മതത്തിന്റെമേൽ ശാസ്ത്രം നേടുന്ന വിജയമായി ഘോഷിച്ച് തങ്ങളുടെ സങ്കുചിതത്വത്തെയും അജ്ഞതയെയും പ്രകടമാക്കുന്നു. ഏതൊന്നിന്റെയും ഭാഗികവിജ്ഞാനം നേടുന്ന അല്പജ്ഞന്മാരുടെ സ്വഭാവമാണല്ലോ അത്. യാഥാസ്ഥിതികന്മാരായ മതപണ്ഡിതന്മാർ ചെയ്യുന്നതും മറെറാന്നല്ല. വിപരീതാഭിപ്രായങ്ങളോട് അസഹിഷ്ണുതാഭാവം പുലർത്തുന്ന അവർ നശ്വരമായ കാര്യങ്ങളിൽക്കൂടി അനശ്വരസത്യത്തെ അറിവാൻ സാധിക്കയില്ലെന്നു പറഞ്ഞ് ശാസ്ത്രത്തെ പുച്ഛിച്ചുതള്ളുന്നു. ഭൗതികകാര്യങ്ങളെ തീരെ അവഗണിച്ചുകൊണ്ട് ആധ്യാത്മികവിഷയങ്ങളിൽ മാത്രമായി ജീവിക്കുവാൻ ദേഹികൾക്കു സാദ്ധ്യമല്ലെന്ന കാര്യം അവർ വിസ്മരിക്കുന്നു. അദ്വൈതസാക്ഷാത്കാരം സിദ്ധിച്ച ചുരുക്കം ചില പരമഹംസന്മാർക്കു മാത്രം സാധിക്കുന്ന നിലയാണത്. ശരീരമുള്ളേടത്തോളം കാലം താനൊരു ദ്വൈതിയാണെന്നും ശരീരം നശിച്ചാൽ താനൊരു അദ്വൈതിയാണെന്നും അഭിപ്രായപ്പെട്ട വിവേകാനന്ദസ്വാമികൾ, മനുഷ്യൻ ഈ ലോകത്തിൽ ജീവിക്കുന്നേടത്തോളം കാലം ഭൗതികത്തെ അവഗണിക്കുക സാദ്ധ്യമല്ലെന്നാണ് കാണിക്കുന്നത്.

* മാതൃഭൂമി ഓണപ്പതിപ്പ്–1973

ശരീരവും ആത്മാവും കൂടിച്ചേർന്ന ഒരു സംഘാതമാണ് മനുഷ്യൻ എന്നിരിക്കെ ശാസ്ത്രത്തേയോ മതത്തേയോ അവഗണിച്ചുകൊണ്ടുള്ള ജീവിതം ദുസ്സാധവും ദുരിതപൂർണ്ണവുമായിത്തീരുമെന്ന സത്യം സ്വീകരിക്കുവാൻ മടിക്കേണ്ടതില്ല. രണ്ടിൻേറയും സമന്വയരൂപത്തിലുള്ള സമഞ്ജസമായ പുരോഗതി സാമൂഹ്യോത്കർഷത്തിന് കൂടിയേ കഴിയൂ.

'പരമസത്യത്തിൻെറ അന്വേഷണമാണ് മതത്തിൻെറ വിഷയം; ശാസ്ത്രത്തിൻെറ ലക്ഷ്യവും മററൊന്നല്ലല്ലോ. പിന്നെ എന്തിനാണ് അനുഭവപ്രത്യക്ഷമല്ലാത്ത ചില സങ്കല്പങ്ങളിൽ വിശ്വസിച്ചുകൊണ്ട് നാം മതങ്ങളുടെ പിന്നാലെ പോകുന്നത്?' എന്ന ചോദ്യമാണ് ചില ഭൗതികവാദികൾ ഉന്നയിക്കാറുള്ളത്. ബഹിർമ്മുഖങ്ങളായ ഇന്ദ്രിയങ്ങളെക്കൊണ്ടും മനസ്സുകൊണ്ടും ശാസ്ത്രം പരമസത്യത്തെ അന്വേഷിച്ച് ഇനിയും വിജയത്തിലെത്തിക്കഴിഞ്ഞിട്ടില്ല എന്ന കാര്യം അവർ വിസ്മരിക്കുകയാണ്. മൂർത്തങ്ങളായ പദാർത്ഥങ്ങളെയെല്ലാം വിശകലനം ചെയ്ത് അവസാനം പരമാണുവിനെക്കൂടി ഭേദിക്കുമ്പോൾ കാണുന്ന അനന്തമായ ഊർജ്ജശക്തിയുടെ പ്രഭാവത്തിൽ ഇന്നും അവർ വിസ്മിതരായിനിന്നു പോകുന്നു. പ്രപഞ്ചപ്രതിഭാസങ്ങളുടെയെല്ലാം പിന്നിലുള്ള അപ്രമേയമായ ചൈതന്യത്തെ, ഐശ്വരശക്തിയെ, സമ്മതിക്കുവാൻ അവർ സന്നദ്ധരല്ലതാനും. മതാചാര്യന്മാരാകട്ടെ ബഹിർമ്മുഖങ്ങളായ ഇന്ദ്രിയങ്ങളെയും മനസ്സിനേയും അന്തർമ്മുഖമാക്കി ഏകാഗ്രമായ ധ്യാനത്തിലൂടെയുള്ള ഗവേഷണഫലമായി ആ പരമസത്യത്തെ കണ്ടെത്തുകയും ആ ലക്ഷ്യത്തിലെത്തുവാനുള്ള മാർഗ്ഗങ്ങൾ വ്യക്തമായി നിർദ്ദേശിക്കുകയും ചെയ്തിട്ടുണ്ട്. പരമാനുഭൂതിയിലെത്തിയാൽ ഇന്ദ്രിയഗ്രാഹ്യമല്ലാത്ത ആ ഉണ്മയുടെ സൂക്ഷ്മസ്ഥൂലഭാവങ്ങൾതന്നെയാണ് ഈ പ്രപഞ്ചത്തിലെ എല്ലാ പ്രതിഭാസങ്ങളുമെന്ന ഐക്യബുദ്ധി ഉണ്ടാവുകയും ചെയ്യുന്നു. ആ മാർഗ്ഗങ്ങളെപ്പററി അറിവാനോ അവയിൽക്കൂടി സഞ്ചരിക്കാനോ അനുഭൂതി നേടാനോ സന്നദ്ധരാകാതെ ദൂരെനിന്ന് അവയെ ദുർമ്മാർഗ്ഗങ്ങളെന്ന് മുദ്രയടിക്കുന്ന ഭൗതികവാദികളെപ്പററി എന്തു പറയാനാണ്? ശാസ്ത്രജ്ഞന്മാരുടെ ഗവേഷണഫലമായി ഇന്നുവരെ കണ്ടെത്തിയിട്ടുള്ള പ്രകൃതിരഹസ്യങ്ങൾ മതവിജ്ഞാനത്തിൻെറ സാധുതയെ ശക്തിപ്പെടുത്തുകയേ ചെയ്തിട്ടുള്ളൂ. അതിനെപ്പററി കൂടുതലായി അറിയണമെങ്കിൽ ബാഹ്യങ്ങളായ ആചാരങ്ങളും ചടങ്ങുകളുമാണ് മതമെന്ന ധാരണ ഉപേക്ഷിച്ച് മതത്തിൻെറ ആന്തരതലത്തിലേയ്ക്കുിറങ്ങേണ്ടിയിരിക്കുന്നു.

എന്തിനധികം! മതതത്ത്വങ്ങളുടെ അവഗണനയിൽനിന്നുണ്ടായിട്ടുള്ള ധാർമ്മികാധഃപതനം ഇന്നു നമുക്കനുഭവപ്പെട്ടുകൊണ്ടിരിക്കുന്നുണ്ടല്ലോ. ആദ്ധ്യാത്മികാനുഭൂതിയിൽനിന്നുടലെടുക്കുന്ന ത്യാഗത്തിൻേറയും നിഃസ്വാർത്ഥതയുടേയും ആദർശങ്ങളെ മുറുകെപ്പിടിച്ചുകൊണ്ടുള്ള ഒരു സാമൂഹ്യക്രമത്തിൽ മാത്രമേ സന്തോഷത്തോടും സമാധാനത്തോടുംകൂടി ജീവിക്കുവാൻ വ്യക്തികൾക്കു കഴിയുകയുള്ളൂ. മതവിശ്വാസങ്ങളുടെ ചെറിയ ഒരു ഭാഗമായ സഗുണോപാസനയാണ് ധാർമ്മികനിലവാരത്തെ നിലനിർത്തുന്നതെന്ന് നാം തെററിദ്ധരിക്കരുത്. പ്രാണികളുടെ ഐഹികമായ അഭ്യുദയത്തിനും പാരത്രികമായ നിഃശ്രേയസത്തിനും കാരണമായിട്ടുള്ളതേതോ അതാണ് ധർമ്മം ("പ്രാണിനാം സാക്ഷാത് അഭ്യുദയ നിഃശ്രേയസഹേതുഃ യഃ സ ധർമ്മഃ" ഗീതാഭാഷ്യത്തിൻെറ പ്രസ്താവനയിൽ ശ്രീശങ്കരൻ.) എന്ന ആചാര്യവചനംതന്നെ ശ്രദ്ധിക്കുക. ശാസ്ത്രത്തിൻേറയും മതത്തിൻേറയും സമന്വയമാണിവിടെ ചെയ്യുന്നത്. "അയ്യപ്പഭക്തന്മാരുടെയും ഗുരുവായൂർ സന്ദർശകരുടെയും എണ്ണം ക്രമാതീതമായി വർദ്ധിച്ചിട്ടുള്ളതുകൊണ്ട് ഇന്നു കാണുന്ന അസ്വാസ്ഥ്യതകൾക്കു, കാരണം മതബോധത്തിൻേറയും ആദ്ധ്യാത്മികദർശനത്തിൻേറയും അഭാവമാണ് എന്നു പറയുന്നത് ശരിയല്ല."* എന്ന ഒരു നിഗമനത്തിൽ നാം എത്തിച്ചേരുന്നത് ഉപപന്നമാകുകയില്ല. ക്ഷേത്രങ്ങളിൽ പോകുന്നതുമാത്രമല്ല മതബോധം; അതുമാത്രമല്ല ധാർമ്മികജീവിതത്തിന്നടിസ്ഥാനം. തീരെ ക്ഷേത്രവിശ്വാസമില്ലാത്ത ഒരാൾക്കും ധാർമ്മികമായി ഉയർന്ന നിലവാരത്തിലുള്ള ഒരു ജീവിതം നയിക്കുന്നതിനു വിഷമമില്ല. മതാചാര്യന്മാർ ധർമ്മത്തിനു ലക്ഷണം ചെയ്തിട്ടുള്ളതിൽ സഗുണോപാസനയേയോ ക്ഷേത്രദർശനത്തേയോ ഉൾപ്പെടുത്തിയിട്ടില്ല എന്നു നാം പ്രത്യേകം ഓർക്കേണ്ടതാണ്.

* മാതൃഭൂമി ഓണപ്പതിപ്പ് 1973–P. 45

ധൃതിഃ ക്ഷമാ ദമോഽസ്തേയം ശൗചമിന്ദ്രിയനിഗ്രഹഃ
ധീർവിദ്യാ സത്യമക്രോധോ ദശകം ധർമ്മലക്ഷണം.

സന്തോഷം ക്ഷമ, മനസ്സംയമം, അന്യരുടെ ധനം അന്യായമായി സ്വീകരിക്കാതിരിക്കൽ, ശുചിത്വം, ഇന്ദ്രിയനിഗ്രഹം, ശാസ്ത്രാഭിജ്ഞാനം, ആത്മജ്ഞാനം, സത്യം, ക്രോധമില്ലായ്മ—ഈ പത്തെണ്ണമാണ്, ധർമ്മസ്വരൂപമായി ആചാര്യന്മാർ നിർവ്വചിച്ചിട്ടുള്ളത്. ജീവിതായോധനത്തിൽ വിജയം നേടുവാൻ അപരിത്യാജ്യങ്ങളായ പത്ത് ആയുധങ്ങളാണ് ഇവ. ഇവയിൽ അധിഷ്ഠിതമായ ജീവിതത്തെയാണ് ധാർമ്മികജീവിതമെന്നു പറയുന്നത്. ഇവയെ പരിപാലിക്കുന്ന വിഷയത്തിൽ ജനങ്ങൾക്കുണ്ടാകുന്ന അനവധാനതയാണ്. ധാർമ്മികാധഃപതനം. മതം മനുഷ്യജീവിതത്തിൻെറ ലക്ഷ്യമായി സ്വീകരിച്ചിട്ടുള്ള ആത്മസാക്ഷാത്കാരം നേടുവാനുള്ള സാധനങ്ങളാണ് ധർമ്മത്തിൻെറ ഈ പത്തംഗങ്ങളുമെന്നതുകൊണ്ട് മതവിശ്വാസമില്ലായ്മ ധാർമ്മികാധഃപതനത്തിനു കാരണമായിത്തീരുന്നു. ധാർമ്മികാധഃപതനം സാമൂഹ്യജീവിതത്തിൽ അസ്വസ്ഥതകളുണ്ടാക്കുന്നു. അങ്ങനെയാണ് മതാദർശങ്ങളുടെ മരണം അസ്വസ്ഥതകൾക്കു കാരണമാകുന്നത്. പത്തു കൊല്ലങ്ങൾക്കിപ്പുറമേ അതു് പ്രകടമായ രൂപത്തിൽ പ്രത്യക്ഷപ്പെട്ടുതുടങ്ങിയിട്ടുള്ളുവെങ്കിലും അതിനു് എത്രയോ മുമ്പു തന്നെ അതിൻെറ ബീജാവാപം ചെയ്തുകഴിഞ്ഞിട്ടുണ്ടെന്നു കാണ്മാൻ വിഷമമില്ല.

ഒരു വ്യക്തിയുടെ ജീവിതത്തിലെന്നപോലെ സമുദായത്തിലും രാഷ്ട്രത്തിലും കാണുന്ന ഗുണങ്ങൾക്കും ദോഷങ്ങൾക്കുമെല്ലാം അന്നാട്ടിലെ വിദ്യാഭ്യാസരീതിയ്ക്കു് കുറെയൊക്കെ ഉത്തരവാദിത്വമുണ്ടെന്നുള്ളതു് നിഷേധിക്കാനാകാത്ത ഒരു വസ്തുതയാണ്. വ്യക്തികളെക്കൊണ്ടാണല്ലോ സമുദായവും രാഷ്ട്രവും ഉണ്ടാകുന്നതു്. വ്യക്തികൾ ഉത്തമമായ രീതിയിൽ വളർന്നുവരികയാണെങ്കിൽ ആ സമുദായവും ഉന്നതമായ ഒരു നിലയെ പ്രാപിക്കുന്നു. വ്യക്തികളുടെ സ്വഭാവം രൂപവത്കരിക്കപ്പെടുന്നതു് അധികവും വിദ്യാലയങ്ങളിൽനിന്നാണ്. ധാർമ്മികമൂല്യങ്ങളിലധിഷ്ഠിതമായ സദാചാരപരമായ വിദ്യാഭ്യാസം വിദ്യാലയങ്ങളിൽനിന്നും സിദ്ധിക്കുകയാണെങ്കിൽ അഭ്യസ്തവിദ്യരുടെ ചിന്താഗതിയും നിഃസ്വാർത്ഥത, ത്യാഗം, സേവനം മുതലായ മാർഗ്ഗങ്ങളിലൂടെ തിരിയുകയും സമൂഹത്തിനു് പ്രയോജനപ്രദമായ രീതിയിലൂടെ ജീവിതം രൂപവത്കരിക്കപ്പെടുകയും ചെയ്യും. ധാർമ്മികമൂല്യങ്ങൾക്കു് തീരെ പ്രാധാന്യംകൊടുക്കാതെ, മതത്തെ തീരെ അവഗണിച്ചുകൊണ്ടു്, കേവലം ഭൗതികമായ ഒരു വിദ്യാഭ്യാസമാണ് നൽകുന്നതെങ്കിൽ, സ്വന്തം സുഖത്തെയും കാര്യലാഭത്തെയും ഉദ്ദേശിച്ചുകൊണ്ടുള്ള പ്രവൃത്തികളിൽ വ്യാപൃതരാകുന്നവരും മററുള്ളവരുടെ സുഖദുഃഖങ്ങളെപ്പററി ചിന്തിക്കാത്തവരുമായ സ്വാർത്ഥമതികളെയാണ് ആ വിദ്യാഭ്യാസം സൃഷ്ടിച്ചുവിടുക. അതുകൊണ്ടു സുഖമായും സമാധാനമായും ജീവിച്ചു് അഭിവൃദ്ധിയിലേയ്ക്കു് മുന്നേറിക്കൊണ്ടിരിക്കുന്ന ഒരു ജനത രാഷ്ട്രത്തിലുണ്ടാകണമെന്നു് ആഗ്രഹിക്കുന്ന ഭരണാധികാരികൾ ഉന്നതങ്ങളായ ആദർശങ്ങളിലും ഉദാത്തങ്ങളായ മാനുഷികമൂല്യങ്ങളിലും ഉൽകൃഷ്ടങ്ങളായ സ്വഭാവഗുണങ്ങളിലും ഊർജ്ജസ്വലങ്ങളായ ധാർമ്മിക നിയമങ്ങളിലും ബോധവും നിഷ്ഠയും ഉണ്ടാകത്തക്കവണ്ണമുള്ള ഒരു വിദ്യാഭ്യാസരീതി ആവിഷ്കരിക്കേണ്ടതാവശ്യമാണ്.

ഭാരതത്തിൽ സ്വാതന്ത്ര്യലബ്ധിയ്ക്കുശേഷം വിദ്യാഭ്യാസത്തിൽ വന്നിട്ടുള്ള മാററങ്ങൾ പ്രത്യേകം ശ്രദ്ധേയങ്ങളാണ്. ഒന്നാമതായിത്തന്നെ ഭാരതം ഒരു മതേതരരാഷ്ട്രമായി പ്രഖ്യാപിക്കപ്പെട്ടു. ഭരണഘടനാനിർമ്മാതാക്കളുടെ ആശയം എന്തുതന്നെയായാലും, അനാദികാലംമുതൽക്കേ മതപരവും ആധ്യാത്മികവുമായ പശ്ചാത്തലത്തിൽ വളർന്നുവന്നിട്ടുള്ള ഭാരതത്തെ മതേതരമായി പ്രഖ്യാപിച്ചതു്, ആധ്യാത്മികതയെ വെല്ലുവിളിച്ചുകൊണ്ടു് മുന്നേറുന്ന ഭൗതികപരിഷ്കാരത്തിൻെറ സ്വാധീനവലയത്തെ വിശാലമാക്കുവാൻ വളരെയധികം സഹായിച്ചു. സ്വന്തം സംസ്കാരത്തെയും പാരമ്പര്യത്തെയും അവഗണിക്കുന്ന ഒരു രാഷ്ട്രത്തിനു് സ്വന്തം വ്യക്തിത്വത്തെ നിലനിർത്തുവാൻ എത്രത്തോളം കഴിയും! അതിൻെറ ഫലമോ, ഇവിടുത്തെ വിദ്യാഭ്യാസത്തിൽ നിന്നു് മതത്തെയും മതത്തിൻെറ അടിസ്ഥാനതത്ത്വങ്ങളായ സദാചാരപാഠങ്ങളെയും (Moral Instruction) ഒഴിച്ചു നിർത്തേണ്ടിവന്നു. വ്യക്തികളുടെ ഭാവിജീവിതത്തിന്നു് അടിത്തറ പണിയേണ്ടുന്ന വിദ്യാഭ്യാസത്തിൽനിന്നു് സദാചാരബോധമുണ്ടാക്കുന്ന വിഷയങ്ങളെല്ലാം

മാററിനിത്തിയതുകൊണ്ടുള്ള ദുരന്തഫലങ്ങളാണ് നാമിന്ന് അനുഭവിക്കുന്നത്. കാൽ നൂററാണ്ടുകാലമായി വിഭ്യാഭ്യാസത്തിൽ നടന്നുവരുന്ന പരീക്ഷണങ്ങളെല്ലാം പരാജയത്തിൽ കലാശിക്കുവാനുള്ള ഒരു പ്രധാനകാരണവും ഇതുതന്നെയാണ്. മനുഷ്യനിൽ മാനവതത്വത്തെ ഉണർത്തുന്ന വിദ്യാഭ്യാസത്തിന്നേ അതിന്റെ ലക്ഷ്യത്തിലെത്തുവാൻ സാധിക്കുകയുള്ളു. ബാലഹൃദയങ്ങൾക്കു ഗ്രഹിക്കുവാൻ സാധിക്കാത്ത ഗഹനങ്ങളായ വിഷയങ്ങളടങ്ങിയ ശാസ്ത്രപാഠപുസ്തകങ്ങൾ ചെറിയ ക്ലാസ്സുമുതൽക്കേ അവതരിപ്പിക്കുന്നത് ഒരിക്കലും വിദ്യാഭ്യാസത്തെ വിജയത്തിലേയ്ക്കു നയിക്കുകയില്ല. അച്ചടക്കത്തോടും അനുസരണയോടുംകൂടി പെരുമാറേണ്ടതിന്റെ ആവശ്യകതയും ഭാവിജീവിതം വിജയപ്രദമാക്കുവാൻ അനുസരിക്കേണ്ട ധാർമ്മികമൂല്യങ്ങളും പഠിപ്പിക്കുവാനുള്ള പാഠപുസ്തകങ്ങളും സന്ദർഭവും വിദ്യാലയങ്ങളിൽ ഉണ്ടായിരിക്കണം. അപ്പോൾ മാത്രമേ ഹൃദയവും ബുദ്ധിയും ഒരുപോലെ വികസിക്കുവാനുള്ള സന്ദർഭം വിദ്യാലയങ്ങളിൽ ഉണ്ടാവുകയുള്ളു. ശാസ്ത്രപഠനംകൊണ്ട് ബുദ്ധി വികസിച്ചു വരുമ്പോൾ ഹൃദയം സങ്കുചിതമായിരിക്കുന്നതും, മതാദർശങ്ങളുടെ പഠനംകൊണ്ട് ഹൃദയം വിശാലമായിത്തീരുമ്പോൾ ബുദ്ധി ശുഷ്കമായിരിക്കുന്നതും മനുഷ്യനെ ആരോഗ്യകരമായ ഒരു നിലയിലേയ്ക്കു നയിക്കുകയില്ലെന്നതു പ്രത്യേകം ഓർമ്മിക്കേണ്ട വിഷയമാണ്. ഭൗതികപുരോഗതിക്കുവേണ്ടി ശാസ്ത്രീയവിഷയങ്ങൾ അഭ്യസിപ്പിക്കുന്നതോടൊപ്പംതന്നെ ആദ്ധ്യാത്മികമേഖലയുടെ വികാസത്തിന്നും പ്രാധാന്യം നൽകിയാൽ മാത്രമേ ആധ്യാത്മികചിന്തയിൽ അധിഷ്ഠിതമായ, ആഷ്‌സംസ്കാരത്തിന്നനുസൃതമായ, ഒരു സാമൂഹ്യാന്തരീക്ഷം ഭാരതത്തിൽ സൃഷ്ടിക്കപ്പെടുകയുള്ളു. ശാസ്ത്രീയ കണ്ടുപിടിത്തങ്ങളിലും സാമ്പത്തികാഭിവൃദ്ധിയിലും ഉന്നതനിലയിലെത്തിയ രാഷ്ട്രങ്ങളിൽപോലും ഈ ആധ്യാത്മികബോധത്തിന്റെ അഭാവംകൊണ്ട് യുവജനങ്ങൾക്കിടയിൽ അസ്വാസ്ഥ്യതകൾ പരക്കുന്നത് ഇന്ന് അനുഭവമാണല്ലൊ. അതുകൊണ്ട് വിദ്യാഭ്യാസത്തിൽ വിജയപ്രദമായ പരീക്ഷണങ്ങൾ നടത്താനാഗ്രഹിക്കുന്ന ഭരണാധികാരികൾ ശാസ്ത്രത്തോടൊപ്പമായോ അതിലധികമായോ സദാചാരപരമായ ധാർമ്മികമൂല്യങ്ങൾക്കു പ്രാധാന്യം കൊടുത്ത്, ആധ്യാത്മികബോധം യുവജനങ്ങളിൽ വളർത്തത്തക്കവണ്ണമുള്ള ഒരു പദ്ധതി രൂപീകരിക്കുവാൻ ശ്രമിക്കുകയാണ് വേണ്ടതു്. മതമോ ശാസ്ത്രമോ എന്നല്ല, മതവും ശാസ്ത്രവും എന്നുള്ളതായിരിക്കണം നമ്മുടെ ചിന്താസരണി.

---

# വിദ്യാഭ്യാസത്തിലെ പ്രതിസന്ധി

**കെ. ഗംഗാധരൻ എം. ഏ. ബി. എഡ്.**

നമ്മുടെ വിദ്യാഭ്യാസരംഗം ഒരു പ്രതിസന്ധിയെ അഭിമുഖീകരിച്ചിരിക്കയാണെന്നതിൽ ആക്കും സംശയമുണ്ടാവാനിടയില്ല. രാഷ്ട്രപുനരുദ്ധാരണരംഗത്തു പ്രവത്തിക്കുന്ന വിദ്യാഭ്യാസതല്പരർ, ഈ പ്രതിസന്ധിയും അനിശ്ചിതാവസ്ഥയും 'രാഷ്ട്രത്തിന്റെ ഭാവിയെത്തന്നെ സാരമായി ബാധിക്കുകയില്ലേ'യെന്ന് ആശങ്ക പൂണ്ടിരിക്കയാണ്. കലാശാലകൾ പലതും ആവത്തിച്ചടച്ചിടുന്ന ഗതികേടാണിന്ന് സംജാതമായിരിക്കുന്നതു്. സ്കൂളുകൾക്കാണെങ്കിൽ മാസംതോറും ഒന്നോ രണ്ടോ സമരഘട്ടങ്ങളെ തരണം ചെയ്യാതെ മുന്നോട്ടുപോവുക സാദ്ധ്യമല്ലെന്നു വന്നിരിക്കയാണ്. ദിനപ്പത്രങ്ങളിൽ വിദ്യാത്ഥിസമരവും അവരുടെ അക്രമപ്രവത്തനങ്ങളും സ്ഥിരംപംക്തികളായി സ്ഥലം പിടിച്ചിരിക്കയാണ്. രാഷ്ട്രപുരോഗതിക്കുവേണ്ടി അനവരതം പ്രവത്തിക്കാൻ കച്ചകെട്ടിയിറങ്ങേണ്ട ഈ തലമുറയുടെ, അല

ക്ഷ്യമായ പ്രയാണം, അവരുടെ വീക്ഷണ ത്തിൽ ഒരു പക്ഷെ ലക്ഷ്യമുള്ളതായിരിക്കാം; എന്നാൽ അതു് ആപല്ക്കരമാണെന്ന സമുദായസ്നേഹികളായ അപൂർവ്വം ചിലരെങ്കിലും ഇതിനകം ഗ്രഹിച്ചിരിക്കും.

പ്രിൻസിപ്പാൾമാരെ കത്തിക്കിരയാക്കുന്നതും, അദ്ധ്യാപകരെ മണിക്കൂറുകളോളം അടച്ചുപൂട്ടിയിടുന്നതും ദേഹോപദ്രവമേല്പിക്കുന്നതും, വിദ്യാർത്ഥികൾ തമ്മിൽത്തന്നെ മതത്തിന്റെയും രാഷ്ട്രീയത്തിന്റെയും പേർചൊല്ലി കലഹിച്ചും, അടിപിടികൂടിയും ആസ്പത്രികളിലും കോടതികളിലും ചെന്നെത്തുന്ന അരക്ഷിതാവസ്ഥ വന്നുകൂടുന്നതും, ഇന്നു നിത്യസംഭവങ്ങളാണു്. ബിരുദദാനച്ചടങ്ങിൽ പങ്കെടുക്കാനെത്തിയ ഗവർണ്ണരേയും മുഖ്യമന്ത്രിയേയും ശിലാവർഷം നടത്തി സ്വീകരിച്ചതിന്റെ ഫലമായുണ്ടായ സംഘട്ടനത്തിൽ ഒരു വിദ്യാർത്ഥി അന്തരിക്കാനിടയായതും അതിനെത്തുടന്നു് ആ സർവ്വകലാശാല നിരവധിമാസങ്ങളോളം പൂട്ടിയിടേണ്ടിവന്നതും ചൂടാറാത്ത സംഭവങ്ങളാണു്.

ഉയന്ന ചിന്താഗതിയും സംസ്കാരവും സ്വാതന്ത്ര്യത്തിന്റെ അന്തസ്സും നിലനിത്തേണ്ട ഈ തലമുറ, വിദ്യാഭ്യാസത്തിന്റെ ഉയന്ന മണ്ഡലങ്ങളിലാണു് വിലസുന്നതെങ്കിലും, പ്രവത്തനത്തിൽ വളരെ താഴ്ന്ന നിലവാരമാണു് സമുദായത്തിനു് കാഴ്ചവെയ്ക്കുന്നതെന്നതൊരു ദുഃഖസത്യം മാത്രമാണു്. വിദ്യാർത്ഥികൾ സഞ്ചരിക്കുന്ന ബസ്സുകളിലും തീവണ്ടി മുറികളിലും കുഡുംബസമേതം മാനമായി സഞ്ചരിക്കാൻ കഴിയാറില്ലെന്നതു് ഒരു യാഥാർത്ഥ്യമാണു്.

ഈ റെയിൽ തെററിയ യാത്രയ്ക്കുണ്ടായ സാഹചയ്യങ്ങളെന്തു് ? അതിനൊരു പോംവഴിയുണ്ടോ ? കടിഞ്ഞാണില്ലാത്ത ഈ യാത്രയെ തടഞ്ഞുനിത്താഞ്ഞാൽ സമുദായത്തിന്റെ ഏതേതു വശങ്ങൾ ആ ചവിട്ടടിയിൽ കിടന്നു് ഞെരിഞ്ഞമരേണ്ടി വരില്ല ? എന്നതൊക്കെ രാജ്യസ്നേഹികളുടെ പലമണ്ഡലത്തിൽനിന്നും, സമുദായത്തിന്റെ വിവിധകോണുകളിൽനിന്നും ഭയാശങ്കകളോടെ ഉയന്നു വരുന്ന ചോദ്യങ്ങളാണു്.

സാധാരണജീവിതംപോലും നയിക്കാൻ കഴിയാത്ത ഇന്നത്തെ നമ്മുടെ സമുദായാംഗങ്ങൾക്കിടയിൽ വിദ്യാഭ്യാസത്തിന്റെ നിവ്വചനം തന്നെ മാറിക്കഴിഞ്ഞിരിക്കയാണു്. വിദ്യാഭ്യാസവും ബിരുദങ്ങളും ജോലി ലഭിക്കാനുള്ള ചില അനുവാദപത്രങ്ങൾ മാത്രമായി തരംതാഴ്ന്നിരിക്കയാണു്. സമ്പന്നമല്ലാത്ത ഒരു രാജ്യത്തു് വിദ്യാഭ്യാസത്തിന്റെ അത്ഥവ്യാപ്തി ചുരുങ്ങി വന്നതിൽ ആരെ കുററപ്പെടുത്താൻ ? സ്വഭാവരൂപീകരണത്തിലും, സംസ്കാരവും സംതൃപ്തിയും ശാന്തിയും നിറഞ്ഞു തുളുമ്പുന്നൊരു സമുദായപുനരുദ്ധാരണകമ്മത്തിലും, വിദ്യാഭ്യാസത്തിനു് ഒരു പങ്കുമില്ലെന്നോ ? ആ വശമവിടെ നില്ക്കട്ടെ.

പാഠ്യവിഷയം, വിദ്യാത്ഥി, അദ്ധ്യാപകൻ, രക്ഷിതാവു്, നിയമനിർമ്മാതാക്കൾ എന്നീ എല്ലാ ഘടകങ്ങളുടെയും സമഞ്ജസമായ പ്രവത്തനംകൊണ്ടു് പൊട്ടലും ചീററലുമില്ലാതെ ക്രമമായി ചലിക്കേണ്ട ഒരു യന്ത്രമാണു് വിദ്യാഭ്യാസം. ഓരോ ഘടകത്തിന്റെയും സ്വതന്ത്രപ്രവത്തനത്തിനു പുറമെ, മറേറാരോന്നിനോടും ഘടിപ്പിച്ചിട്ടുള്ള കണ്ണികളുടെ മേന്മകൂടെ, ഈ സുഗമയാത്രയുടെ അനിവാര്യസവിശേഷതയാണു്. വിദ്യാഭ്യാസപ്രശ്നങ്ങളുടെ ദൈർഘ്യം അദ്ധ്യാപകവിദ്യാർത്ഥിഘടകങ്ങളുടെ പുറത്തു് പടന്നു പന്തലിച്ചു്, ഈ രണ്ടു ഘടകങ്ങളും, ഇത്തിക്കണ്ണി കയറിയ മരംപോലെ നിസ്സഹായത പൂണ്ടു് നോക്കിനില്ക്കുകയാണിന്നു്.

കാലാനുസൃതമായ വളച്ചയും പുരോഗമനവും പാഠ്യപദ്ധതിയിൽ അത്യന്താപേക്ഷിതമാണെന്നു് നേതാക്കൾ മുറവിളികൂട്ടുകയാണു്. അതാവശ്യവുമാണു്. തൊട്ടതിനൊക്കെ അമേരിക്കയിലേയും റഷ്യയിലേയും ഉദാഹരണങ്ങളുന്നയിച്ചു് മുറവിളി കൂട്ടുമ്പോൾ നമ്മുടെ വദ്ധിച്ചു വരുന്ന ജനസംഖ്യാപ്രശ്നവും സാമ്പത്തികപിന്നോക്കനിലയും പാടേ മറന്നുകൊണ്ടുള്ള അജവിലാപങ്ങളായി അവ പരിണമിക്കാതെ ശ്രദ്ധിക്കേണ്ടതുണ്ടു്. അധികാരപരിധിയിൽ പെട്ടതായതുകൊണ്ടു് പൊക്കാനാവാത്ത പലതും കൊക്കിലാക്കാനും ശ്രമിക്കുന്നതു കാണാറുണ്ടു്. പാഠ്യപദ്ധതിയിലെ പരിവത്തനാത്മകങ്ങളായ ചുവടുമാററങ്ങൾ ഏതു നിലയ്ക്കാസൂത്രണം ചെയ്യണമെന്നതിനെക്കുറിച്ചു വിശദമായി പഠിച്ചു ചിന്തിച്ചു് അധികമാരും പറഞ്ഞുകേൾക്കാറില്ല.

പുരസ്സ ചേന്ന് തുണായിരിക്കണം നാം നിമ്മിക്കേണ്ടത്. മഹാത്മജിയും, ഡോക്ടർ എസ്. രാധാകൃഷ്ണനും, സ്വാമി വിവേകാനന്ദനും, റസ്സലും മററും പറഞ്ഞുവെച്ച കാര്യങ്ങളിലൊന്നും അധികമാരും ശ്രദ്ധ പതിപ്പിക്കാറില്ല. ഗ്രാമങ്ങൾ നിറഞ്ഞ ഭാരതത്തിന് അവയുടെ പുരോഗതിയിലൂടെ മാത്രമേ പൂണ്ണത പ്രാപിക്കാനാവൂ എന്ന് തികച്ചും മനസ്സിലാക്കിയ മഹാത്മജി അടിസ്ഥാനവിദ്യാഭ്യാസപദ്ധതിക്ക് ഉറവിടം നല്കി. എന്നാൽ ചുരുങ്ങിയ കാലഘട്ടത്തിന്നിടയ്ക്കു തന്നെ ആ പ്രവാഹം മിക്കവാറും നിലച്ചു. ആ പദ്ധതിയെങ്ങനെ പരാജയപ്പെട്ടു ? കാരണങ്ങൾ പലതാണ്. അത്തരം വിദ്യാകേന്ദ്രങ്ങളിലെ വിദ്യാർത്ഥികൾക്കും അദ്ധ്യാപകക്കും ആ പദ്ധതിയോട് വേണ്ടത്ര ആത്മാർത്ഥത പാലിക്കാൻ കഴിഞ്ഞില്ലെന്നതു് ഒരു കാരണമാണ്. കൃഷിപ്രവൃത്തിയും, നൂൽനൂൽപ്പും, ശുചീകരണവും നടത്തേണ്ടിയിരുന്ന വിദ്യാർത്ഥികളിൽ, അത്തരം ജോലികളോട് താല്പര്യവും, നീതിയും പുലത്തുന്ന കുറച്ചു പേർ മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നാൽ കൃഷിയുടേയും സ്വാശ്രയശീലത്തിന്റെയും ശുചീകരണത്തിന്റെയും അന്തസ്സും ആവശ്യകതയും അവർ അവരുടെ സമാജങ്ങളിൽ ഉച്ചൈസ്തരം ഉദ്ഘോഷിക്കാറുണ്ടായിരുന്നെന്നതും പ്രസ്താവ്യമാണ്. ഇന്നത്തെ ക്ലാസ്സുമുറികളുടെ ശുചീകരണത്തെക്കുറിച്ച് ശ്രദ്ധിക്കുകയാണെങ്കിൽ ഈ വസ്തുത നമുക്ക് വ്യക്തമാകും. ചില മുറികൾ വൃത്തിയായും വെടിപ്പായും സൂക്ഷിച്ചുകാണാറുണ്ടെങ്കിലും പലതും കടലാസുതുണ്ടുകളും കുപ്പയും കുന്നുകൂടി കിടക്കുന്നതായാണ് കാണാറു്. ചില അദ്ധ്യാപകരും വിദ്യാർത്ഥികളും ഈ കാര്യത്തിൽ നിഷ്കഷ് പാലിക്കുന്നുണ്ടെങ്കിൽ അവിടെ മാത്രം വൃത്തിയും വെടിപ്പും കാണും. ആത്മാർത്ഥമായ സമീപനമില്ലാതെ ഒരു പദ്ധതിയും വിജയിക്കാറില്ലെന്നതു് പകൽവെളിച്ചംപോലെ പരമാർത്ഥമാണ്.

രാഷ്ട്രീയവടംവലിയുടെ ശക്തിയായ പ്രഹരമേററ് തളന്നു വീഴാറുണ്ട് പലപ്പോഴും നമ്മുടെ പാഠ്യപദ്ധതി. അതു ദിവസവും പരിവത്തനവിധേയമാകണമെന്നതവക്ക് നിബ്ബന്ധമാണ്. മററു പല മണ്ഡലങ്ങളെപ്പോലെ ആക്കും എപ്പോഴും കടന്നുചെന്ന് പരീക്ഷണങ്ങൾ നടത്താവുന്ന ഒരു മേഖലയല്ല വിദ്യാഭ്യാസം. നിരവധികാലത്തെ അടുത്ത സമ്പക്കത്തിൽനിന്നും, പക്വതയും ദീഘദൃഷ്ടിയും കൈവന്ന വിദ്യാഭ്യാസമണ്ഡലത്തിലെ ബുദ്ധിജീവികൾ മാത്രം കൈകാര്യം ചെയ്യേണ്ടുന്ന ഒരു മഹത്തായ കായ്യമാണിതു്. പൊതുജനങ്ങളിലപ്പിക്കേണ്ട ഒരു കയ്യമല്ല വിദ്യാഭ്യാസപദ്ധതി. സശ്രദ്ധം, പഠിച്ചു ചിന്തിച്ച് ആസൂത്രണം ചെയ്യുന്ന പദ്ധതികളുടെ ഫലം പലപ്പോഴും കാലക്രമത്തിലേ അനുഭവവേദ്യമാകൂ. മണിക്കൂറിന്നുള്ളിൽ ഫലം ലഭിക്കണമെന്നാശിച്ച് വാശിപിടിക്കുന്നവക്ക് നിരാശതയനുഭവപ്പെട്ടേയ്ക്കും. സമയദൈഘ്യത്തെ കണക്കിലെടുക്കേണ്ടുന്ന ആവശ്യകത ഈ സന്ദർഭത്തിൽ സ്മരിക്കുന്നതു നന്നായിരിക്കും. പത്താം ക്ലാസ്സിലെ പാഠ്യപദ്ധതിയിൽ ഒരു സമൂലപരിവത്തനം ആഗ്രഹിക്കുന്ന ആസൂത്രകന്ന്, ഒന്നാം ക്ലാസ്സുമുതൽ അതിന്നടിസ്ഥാനമായ പദ്ധതികളും പരിപാടികളും ചിട്ടപ്പെടുത്തിക്കൊണ്ടുവരേണ്ടതുണ്ട്. ചുരുങ്ങിയതു് പത്തു വഷംകൊണ്ടേ അതു സാദ്ധ്യമാകൂ എന്നു വ്യക്തം. പക്ഷെ അതുവരെ കാത്തിരിക്കാൻ ആക്കുണ്ട് ക്ഷമ! രാഷ്ട്രീയ വീഴ്ചകളുടേയും ഉയച്ചകളുടേയും കൊടുങ്കാററു സൃഷ്ടിക്കുന്ന കെടുതികളിൽ ഈ പദ്ധതികളെല്ലാം പറന്നു പമ്പകടക്കുന്നു. ത്വരിതഗതിയിലുള്ള യാന്ത്രികപുരോഗതിയെപ്പോലുള്ള ഒരു പരിവത്തനം പ്രതീക്ഷിച്ച്, എല്ലാ പദ്ധതികളും ഒന്നിച്ചാരംഭിച്ച്, അതങ്ങനെതന്നെ മണ്ണടിയുന്ന അനുഭവം നമുക്കിന്ന് അപരിചിതമല്ല. അടിസ്ഥാനവിദ്യാഭ്യാസവും, ഒരുനേരപഠനവും, ബുദ്ധിജീവികൾക്കുള്ള പ്രത്യേകപദ്ധതികളും പരിവത്തനത്തിന്റെ വെപ്രാളത്തിൽ ചവിട്ടേററ് അകാലചരമമടഞ്ഞവയാണ്. ആഴ്ചതോറും, മാസംതോറും പരീക്ഷകൾ നടത്തി വിദ്യാർത്ഥിയുടെ കഴിവിന്റെ അളവു് കൃത്യമായി ഗ്രഹിക്കാനുറച്ച്, പരീക്ഷയുടെ അന്തസ്സും ഗൌരവവും കളഞ്ഞുകുളിച്ച് പഠിപ്പില്ലാതെ, പരീക്ഷ മാത്രം ബാക്കിയായ ഗതികേടിൽ ചെന്നെത്തിയ ഇന്നത്തെ അവസ്ഥ ഇതിന്നു് മറെറാരുദാഹരണമാണ്.

നമ്മുടെ എല്ലാ പദ്ധതികളും ആസൂത്രണം ചെയ്യുന്നതു് ഭൗതികപുരോഗതിയുടെ പശ്ചാത്തലത്തിലും വെളിച്ചത്തിലുമാണ്; ആ ലക്ഷ്യം വെച്ചുകൊണ്ടുമാണ്. എന്നാൽ ഭൗതികപുരോ

ഗതിയുടെ കാര്യത്തിൽ വെന്നിക്കൊടി പറപ്പി
ക്കുന്ന പല പുറംരാജ്യങ്ങളും സമ്പന്നതകൊണ്ടും
ഭൗതികനേട്ടങ്ങളെക്കൊണ്ടും മാത്രം ജീവിതം
പൂർണ്ണവും ശാന്തവുമാവില്ലെന്ന ചിന്താഗതി
യിലെത്തിയിരിക്കയാണ്. പല രാജ്യങ്ങളി
ലെയും മാനസികരോഗികളുടെ എണ്ണം വർദ്ധി
ച്ചുകൊണ്ടിരിക്കുന്നതു് ഇതിന്നു് സാക്ഷ്യംവഹി
ക്കുന്നു. ഭാരതത്തിന്റെ തുടക്കംമുതൽ കെട്ടിപ്പടു
ത്ത സംസ്കാരത്തിന്റെ അടിസ്ഥാനം ആധ്യാ
ത്മികതയായിരുന്നു. പുതുമയ്ക്കുവേണ്ടിയുള്ള
വെമ്പലിൽ, ഭൗതികസുഖങ്ങൾക്കുവേണ്ടിയുള്ള
കൊടുമ്പിരിക്കൊള്ളലിൽ, അനുകരണഭ്രമത്തിൽ
മുങ്ങിപ്പൊങ്ങി ഈ മഹത്തായ തത്ത്വസംഹിത
മനഃപൂർവ്വം നാം വിസ്മരിച്ചിരിക്കയാണ്. വിശ
പ്പിന്റെയും ദാരിദ്ര്യത്തിന്റെയും മുമ്പിൽ മറെറ
ന്തും നിഷ്പ്രഭങ്ങളായേക്കുമെങ്കിലും പാടേ നാമതി
നെ നിഷ്കാസനം ചെയ്തുകൂടാ. ഭൗതികതയിൽ
നിന്നും വിഭിന്നമായ ഈ പ്രസ്ഥാനത്തെ പല
മതക്കാരും പല രൂപത്തിൽ വരച്ചുകാണിച്ചി
ട്ടുണ്ടു്. ഭാരതത്തിലെ ജനതയിലും അവരുടെ
വിദ്യാഭ്യാസത്തിലും സ്വാതന്ത്ര്യത്തിലും അതീവ
തല്പരനായിരുന്ന, അതിന്നായി ജീവിതം ഉഴി
ഞ്ഞുവെച്ച, ശ്രീ വിവേകാനന്ദസ്വാമി, 'തങ്ങ
ളിൽത്തന്നെഒളിഞ്ഞിരിക്കുന്ന ആന്തരശക്തിയെ,
അണുവിൽനിന്നു് ഊർജ്ജമെന്നപോലെ, പുറത്തു
കൊണ്ടുവരാതെ വെളിച്ചം ലഭിക്കുകയില്ലെ'ന്നു്
ഉദ്ഘോഷിച്ചതു ശ്രദ്ധേയമാണ്. നിർഭാഗ്യമെന്ന
പറയട്ടെ നമ്മുടെ വിദ്യാഭ്യാസപദ്ധതികളിലൊ
രിടത്തും, മാനസികമെന്നോ, ആത്മീയമെന്നോ
എന്തെങ്കിലും വിളിക്കാവുന്ന അത്തരം ശക്തി
കളുടെ മണ്ഡലങ്ങളിലേക്കു് വെളിച്ചംവീശുന്ന
ദീപനാളങ്ങൾ ദൃശ്യങ്ങളല്ല. ഭൗതികശാസ്ത്രം
പോലെയൊരു ശാസ്ത്രമാണതെന്നുള്ളതു് പലരും
മനസ്സിലാക്കാറില്ല. ഇത്തരം ഉന്നതാദർശങ്ങളുൾ
ക്കൊള്ളുന്ന പുസ്തകങ്ങളും അവയുടെ ചരിത്ര
ങ്ങളും മതത്തിന്റെയും മതസ്പർദ്ധയുടേയും വിഷ
മുദ്രയടിച്ചു് അലമാരികളുടെ മൂലയിൽ പൊടി
മൂടികിടക്കുകയാണ്. ആർഷഭാരതത്തെക്കുറിച്ചും
പരമമായ ശാന്തിയേയും സമാധാനത്തേയും
കുറിച്ചും, ഒട്ടേറെ പ്രഭാഷണങ്ങൾ നടത്താറു
ണ്ടെങ്കിലും വിദ്യാഭ്യാസത്തിൽ അവയ്ക്കുള്ള പ്രാ
ധാന്യത്തിന്റെ നേരെ അധികമാരും വിരൽ
ചൂണ്ടിക്കാണാറില്ല. ഭൗതികപുരോഗതിക്കുവേ
ണ്ടിയുള്ള ഓട്ടപ്പന്തയത്തിൽ സ്വന്തം വ്യക്തി
പ്രഭാവവും, കർമ്മധീരതയും മനസ്സിന്റെ അച
ഞ്ചലതയും ശാന്തിയും നഷ്ടപ്പെടുന്നു. അവയൊ
ന്നും കെട്ടിപ്പടുക്കാനുള്ള സംസ്കൃതവസ്തുക്കൾ,
ഭൗതികതയുടെ വേലിയേററംകാരണം വിദ്യാ
ഭ്യാസമണ്ഡലത്തിൽ ദൃശ്യമാകുന്നില്ല. ചഞ്ചല
ചിത്തരും, മൊട്ടുസൂചിക്കുവേണ്ടി ആത്മഹത്യ
ചെയ്യാൻപോലും വെമ്പുന്ന ദുർബ്ബലരും, ആയ
ഒരുപററം വിഷാദാത്മകരെ നമുക്കു ലഭിക്കുന്നതും
ഇതുകൊണ്ടാണ്. ഈ ദുർബ്ബലത സമുദായത്തെ
നശിപ്പിക്കാൻപോലും സുശക്തമാണെന്നതിൽ
സന്ദേഹമില്ല. ഈ യാഥാർത്ഥ്യത്തിന്റെ ഗൗരവം
കണക്കിലെടുത്തുകൊണ്ടാണ്, 'ദുർബ്ബലതയെ ചു
ട്ടെരിച്ചു് സ്വയം ആത്മാവിന്റെ പ്രകാശത്തിൽ
അജ്ഞതയെ ഉരുക്കുമുഷ്ടികളോടെ എതിരിടണ'
മെന്നു് വിവേകാനന്ദസ്വാമി ഭാരതീയരെ ഉദ്
ബോധിപ്പിച്ചതു്. ഭൂമിയെക്കുറിച്ചും, ചന്ദ്രനെ
ക്കുറിച്ചും, ശാസ്ത്രങ്ങളിലെ എണ്ണമററ പ്രതിഭാ
സങ്ങളെക്കുറിച്ചും പ്രഭാഷണങ്ങൾ നടത്താൻ
കെല്പുള്ള മനുഷ്യൻ, താനാരെന്നും തന്റെ
ലക്ഷ്യമെന്തെന്നും, ഉള്ള ചോദ്യങ്ങൾക്കുമുമ്പിൽ
നിസ്സഹായനായി ചൂളിപ്പോവുന്നു. സ്വയംപ്രകാ
ശമില്ലാത്തവ എങ്ങനെ പ്രകാശത്തെ പ്രസരി
പ്പിക്കും ? ക്രിസ്തു, മുഹമ്മദ്നബി, ബുദ്ധൻ,
മഹാത്മജി, അരവിന്ദൻ, രാമകൃഷ്ണപരമഹംസർ,
വിവേകാനന്ദൻ, ശ്രീനാരായണഗുരു തുടങ്ങിയ
ഒട്ടേറെ മഹാന്മാരുടെ ജന്മദിനവും, ചരമദിനവും
ശതാബ്ദികളും നാടൊട്ടുക്കു് നാം കൊണ്ടാടാറു
ണ്ടെങ്കിലും അവരുടെ മഹച്ചരിതങ്ങളിലേയ്ക്കും
ആശയങ്ങളിലേയ്ക്കും വെളിച്ചം വീശാനും, അവ
യെ ഉൾക്കൊള്ളാനും, വിദ്യാഭ്യാസപദ്ധതികൾ
ക്കു് കഴിഞ്ഞിട്ടില്ലെന്നതാണ് വാസ്തവം. 'ശക്ത
മായ ശരീരത്തിൽ സുശക്തമായൊരു മനസ്സ്''
എന്ന ആപ്തവാക്യം കെട്ടുറപ്പുള്ള ഒരു സമുദായ
ത്തിന്റെയും രാഷ്ട്രത്തിന്റെയും അടിത്ത
റയാണ്.

ഇന്നത്തെ വിദ്യാർത്ഥികൾ അസ്വസ്ഥരാണ്.
ഈ അസ്വസ്ഥത സമുദായത്തിന്റെ സ്ഥിരം
തലവേദനയുമാണ്. സമുദായത്തിന്റെ പ്രതി
ഫലനം തന്നെയാണതിൽ നിഴലിച്ചു കാണു
ന്നതു്. എന്തിനേയും വെറുക്കുക; എതിർക്കുക,
സമരം പ്രഖ്യാപിക്കുക; എന്നതാണിന്നത്തെ
അവരുടെ മുദ്രാവാക്യങ്ങൾ. ഈ ദുരവസ്ഥ എങ്ങ

നെ വന്നുകൂടി ? പലതിനോടും പൊരുത്തപ്പെടാനുള്ള ക്ഷമയും, ഹൃദയവിശാലതയും നഷ്ടപ്പെട്ടിരിക്കയാണ്. ക്ഷമയോടെ ചെയ്യതീർക്കേണ്ട കണക്കുപോലുള്ള ഏതു കാര്യവും അവരെ ഏല്പിച്ചാൽ മുഖം വീർപ്പിച്ച്, അവർ പിറുപിറുക്കലിലൂടെപ്രതിഷേധം രേഖപ്പെടുത്തുന്നതു കാണാം.— സമുദായത്തിലാകമാനം അലയടിച്ചു കയറിയ യാന്ത്രികത അവരിലും ഓളങ്ങരം സൃഷ്ടിച്ചിരിക്കയാണ്. ബഞ്ചുകളിൽ പത്തും പന്ത്രണ്ടും പേർ വീതം ഇടതിങ്ങി ഇരുപ്പുറച്ചും ഉറയ്ക്കാതേയും കഴിയേണ്ടിവരുന്നു. അത്തരം നാല്പതും അമ്പതും വിദ്യാർത്ഥികളെ അടക്കം ചെയ്ത, ശ്വാസംമുട്ടുന്ന ക്ലാസ്സുമുറികളിൽ, സ്വാതന്ത്ര്യത്തിൻെറയും, അവരാഗ്രഹിക്കുന്നതുമർഹിക്കുന്നതുമായ പലതിൻെറയും, ശുദ്ധവായു ലഭിക്കാതിരിക്കുമ്പോരം ദുഷ്പ്രവണതകളിലേയ്ക്ക് അവർ വഴുതിവീഴുന്നതു കുറെയൊക്കെ സ്വാഭാവികമാണ്. പഠിക്കാൻ തയാറില്ലാത്ത വിദ്യാർത്ഥികളിൽ, വിദ്യ അടിച്ചേല്പിക്കാൻ സാദ്ധ്യമല്ലെന്ന്, മനഃശാസ്ത്രം താക്കീതു നല്കുന്നു. ഈ സന്ദർഭത്തിൽ മഹത്തായ ജീവിതത്തിൻെറ പൊരുളെന്തെന്ന് തെളിയിയ്ക്കുന്ന ചില ഉപനിഷദ്‌വാക്യങ്ങളെക്കുറിച്ച് ചിന്തിയ്ക്കുന്നതു് ഉചിതമായിരിക്കും. 'കരുത്തു്. കരുത്തു്. മനുഷ്യാ! നീ ദുർബ്ബലനാകരുതു്. ചേറു കൊണ്ടു ചേറു കഴുകാനാവില്ല. പാപം പാപത്തെ പറപ്പിക്കുകയില്ല. ദൗർബ്ബല്യം ദൗർബ്ബല്യത്തെ പോക്കുകയില്ല. എഴുന്നേററു നില്ക്കൂ. കരുത്തനാകൂ' ഇതത്രെ ഉപനിഷത്തുകരം പറയുന്നതു്. അതേ, അഭീഃ, ഭയമററ എന്ന വാക്ക് കൂടെക്കൂടെ ഉപയോഗിക്കുന്ന ഒരേ ഒരു സാഹിത്യം ഉപനിഷത്തുകളാണ്. ഗുരുശിഷ്യസംവാദരൂപത്തിലോ ഉപാഖ്യാനങ്ങളെക്കൊണ്ടോ വിഷയങ്ങരം വിവരിക്കുക എന്നുള്ളതു് ഉപനിഷത്തുകളുടെ ഒരു പ്രത്യേകതയാണ്. ഈ ഗുരുശിഷ്യസംവാദരൂപത്തിലുള്ള വിവരണം, വിഷയം സുഗമവും സുവ്യക്തവുമാക്കാൻ സഹായിക്കുന്നു. തപസ്സ്, ശ്രദ്ധ, ബ്രഹ്മചര്യം മുതലായ ചര്യകളിൽ സ്ഥിരപ്രതിഷ്ഠയുണ്ടായാലേ എല്ലാ ദൗർബ്ബല്യങ്ങരംക്കും മറുമരുന്നായ ആത്മബലം നേടാൻ സാധിക്കുകയുള്ളുവെന്ന് ഇതിൽ ഉറപ്പിച്ചു പറയുന്നുണ്ട്. ബ്രഹ്മചാരിമാരും അപരബ്രഹ്മനിഷ്ഠന്മാരുമായ ശിഷ്യന്മാർ പരബ്രഹ്മാന്വേഷണതല്പരരായി ആചാര്യനെ സമീപിച്ചപ്പോരം, വീണ്ടും ഒരു വർഷം ശ്രദ്ധാപൂർവ്വം തപസ്സനുഷ്ഠിക്കാൻ ഉപദേശിക്കുന്ന ഗുരുവും,പ്രതിബന്ധങ്ങളെന്തും സഹിച്ചും തൻെറ ലക്ഷ്യം നിറവേററാൻ കച്ചകെട്ടി യമധർമ്മനെ സമീപിക്കുന്ന നചികേതസ്സും, ചിന്തിച്ചു ഗ്രഹിക്കേണ്ട മഹത്തായ ചില തത്ത്വങ്ങളാണ് നമുക്കു കാഴ്ചവെയ്ക്കുന്നതു്. ഒടുങ്ങാത്ത ജ്ഞാനതൃഷ്ണയാൽ വിജ്ഞാനഭണ്ഡാഗാരത്തിനു മുമ്പിൽ തപസ്സനുഷ്ഠിക്കുന്ന വിദ്യാർത്ഥികളെ വിരലിലെണ്ണാൻപോലും കണ്ടെത്താറില്ലെന്ന പരാതി, കലാലയത്തിലെ വിവിധവിഷയങ്ങളുടെ മേധാവികളിൽനിന്നും ഉയർന്നുവരാൻ തുടങ്ങിയിരിക്കുന്നു. പാഠ്യപദ്ധതികളിൽമാത്രം ഒതുങ്ങിനില്ക്കുന്ന ഒന്നല്ല വിജ്ഞാനം. ഈ കാര്യത്തിൽ ലൈബ്രറികരംക്കുള്ള മുഖ്യമായ പങ്ക് മറക്കാനാവതല്ല. പല മഹാന്മാരും ബുദ്ധിജീവികളും പാഠ്യപദ്ധതിയെക്കാരം കൂടുതൽ ലൈബ്രറികരംക്കാണ് പ്രാധാന്യം കല്പിച്ചിരുന്നതെന്നതു ചരിത്രസത്യമാണ്. എന്നാൽ അപൂർവ്വം ചിലക്കേ ആവശ്യമുള്ളതു് തേടിപ്പിടിക്കാനും, വിജ്ഞാനത്തിൻെറ ചവിട്ടുപടികളിൽ കയറി എത്തിനോക്കാനും കഴിയുന്നുള്ളു. 'ഒന്നിനും സമയമില്ല. ഭാരിച്ച സിലബസ്സ്. ബഹുവിധ പരിപാടികരം.' ജോലി ചെയ്യാനുള്ള ക്ഷമയും സന്നദ്ധതയും കുറഞ്ഞ അവർ ഈ വിലാപത്തിന്നഹ്ഹരല്ലെ ?

മഹാത്മജി സ്വാതന്ത്ര്യസമരകാലത്തു് വിദ്യാർത്ഥികളെ സമരത്തിന്നാഹ്വാനം ചെയ്തു. പ്രതികാരേച്ഛയുടെ തെല്ലു സ്പർശംപോലുമില്ലാത്ത സമരസന്നാഹമായിരുന്നു അന്നത്തെ സത്യാഗ്രഹങ്ങരം. എന്നാൽ അതിൻെറ ദൂരവ്യാപകമായ ഫലം, അലങ്കോലപ്പെട്ടതും, സമരങ്ങളിൽ മുങ്ങിപ്പൊങ്ങി ദുരിതമനുഭവിക്കുന്നതുമായ വിദ്യാർത്ഥിമണ്ഡലമായിരിക്കും എന്നറിഞ്ഞിരുന്നെങ്കിൽ, ഒരിക്കലും അന്നതു സംഭവിക്കില്ലായിരുന്നു. രണ്ടിൻെറയും കാലഘട്ടങ്ങളും ലക്ഷ്യങ്ങളും വിഭിന്നങ്ങളാണെന്നതും മറന്നുകൂടാ. ഇന്ന് വിദ്യാർത്ഥികരം സമരം പ്രഖ്യാപിച്ചാൽ ബസ്സുയാത്രക്കാക്കും, ബസ്സുടമസ്ഥനും നെഞ്ചിന്നൊരു പടപടപ്പാണ്; പോലീസ്സുകാരുടെ കൈയ്കാലുകരംക്ക് വിറയലാണ്. എല്ലാം കണ്ടു നില്ക്കാനും, നില്ക്കാതിരിക്കാനും വയ്യാതെ, അവർ പാടുപെടുന്നു. കക്ഷിരാഷ്ട്രീയത്തിൻെറ പ്രവാചകർ ഈ കുഞ്ഞാടുകളെ യഥേഷ്ടം

തെളിച്ച് നടക്കുകയാണ്. സ്ഥലകാലൗചിത്യം ഗ്രഹിക്കാതെ, പല മതില്കെട്ടിന്നകത്തും വേലികളിലും, സ്ഥാനത്തും അസ്ഥാനത്തും, ചാടിയും പൊളിച്ചും അവർ കടന്നുചെന്ന് അപ്രതീക്ഷിത പ്രഹരങ്ങളേററ്, വിറളിപിടിച്ച്, വിപ്ലവകാരികളായി രൂപം മാറുന്നു; അല്ലെങ്കിൽ നേതാക്കളവരെ മാററിയെടുക്കുന്നു. താനുംക്കൊള്ളുന്ന തന്റെ ചുററുപാടിനെത്തന്നെ വിദ്വേഷദൃഷ്ടിയോടെ, ശത്രുപക്ഷത്തിലവർ കാണുന്നു. സ്വാത്ഥലാഭത്തിനുവേണ്ടി പലരും അതു പയററിനോക്കി. ഒട്ടൊക്കെ വിജയം കൈവരിക്കുകയും ചെയ്തിട്ടുണ്ട്. ചില സംസ്ഥാനങ്ങളിലെ ഭരണചക്രത്തിന്റെ ദിശ മാററാൻപോലും ഈ നേതൃമ്മന്യന്മാൎക്കു കഴിഞ്ഞിട്ടുണ്ടെന്നതിൽ നിന്നും അതിന്റെ ശക്തി ഗ്രഹിക്കാമല്ലൊ. രാഷ്ട്രീയക്കാർ, നേതാക്കളടക്കം, നെററിചുളിക്കുന്ന ഒരഭിപ്രായഗതിയാണിതു്. അതിന്റെ പൊരുളും, അനന്തരഫലവും പൂൎണ്ണമായും നമുക്ക് വ്യക്തമാകാനിരിക്കുന്നേയുള്ളു. ആദ്യമാദ്യം അതതു സ്ഥാപനങ്ങളുടെ താല്പര്യങ്ങളിൽ മാത്രം ഒതുങ്ങിനില്ക്കുന്നവയായിരുന്നു ഈ സമരപരിപാടി. പിന്നീടതു് സഹോദരസ്ഥാപനങ്ങളോടു കൂറു പുലത്തുന്നതായി. ഇന്നതു് വളൎച്ച പ്രാപിച്ച് ലോകപ്രശ്നങ്ങളെത്തന്നെ ഉൾക്കൊണ്ടവയായി മാറിയിരിക്കയാണ്. അതിന്റെ കടിഞ്ഞാൺ രാഷ്ട്രീയക്കാരിൽനിന്നും, സമരക്കാരിൽനിന്നുതന്നെയും വീണുപോയിരിക്കയാണ്. നിയന്ത്രണമില്ലാത്ത ഈ യാത്ര വളൎച്ചയുടേയോ തളൎച്ചയുടേയോ ? ഇത്രയും പ്രതിപാദിച്ചതിൽ രാഷ്ട്രീയം വിദ്യാൎത്ഥികൾക്ക് സ്പർശിക്കാൻ പാടില്ലാത്ത സ്പോടനവസ്തുവാണെന്നല്ല വിവക്ഷ. രാഷ്ട്രീയത്തിന്റെ പേർചൊല്ലി സ്വയം കടമകൾ മറന്നിറങ്ങിത്തിരിക്കുന്ന നല്ലൊരു വിഭാഗത്തിനു് ശരിക്കും രാഷ്ട്രീയമെന്തെന്നു് മനസ്സിലാക്കാൻ ആഗ്രഹമില്ല. അതിന്നു ശ്രമിക്കാറുമില്ല. പോളിററിക്സ് പഠിക്കേണ്ട വിഷയമാണ്. രാജ്യത്തിന്റെ നാനാവിധപുരോഗതിക്കു് അതു് അറിഞ്ഞേ പററൂ. ശരിയായി ആസൂത്രണം ചെയ്യാത്ത പരിപാടികൾ വേരില്ലാത്ത മരങ്ങളാകും. രാഷ്ട്രചക്രത്തിന്റെ തിരിച്ചൽ സുഗമമാക്കാൻ, ലക്ഷ്യത്തിലെത്തിക്കാൻ, ശക്തി സംഭരിക്കേണ്ട കാലഘട്ടത്തിൽ കടമയും ഉത്തരവാദിത്തവും പാടേ മറന്ന് ശബ്ദമുഖരിതമായൊരന്തരീക്ഷം സൃഷ്ടിച്ച്, ശക്തിക്ഷയിച്ച് ഇടുങ്ങിയ ജീവിതവീക്ഷണങ്ങളിലേയ്ക്കു് വഴുതിവീഴുകയാണാളുകൾ. അവസാനം അവർ തങ്ങളുടെ സ്വാൎത്ഥതയിൽ മാത്രം നിലയുറപ്പിക്കുകയും ചെയ്യുന്നു. രാഷ്ട്രീയപ്പാൎട്ടികളുടെ വരിഞ്ഞുമുറുക്കലിലമൎന്ന്, ഒന്നിച്ചിരിക്കേണ്ട, ഒരേ ലക്ഷ്യത്തിലേയ്ക്കു കുതിയ്ക്കേണ്ട വിദ്യാൎത്ഥിസമൂഹം അന്യോന്യം വെറുക്കുകയും വിദ്വേഷം പുലൎത്തുകയും തമ്മിൽ തല്ലുകയും ചെയ്യുന്ന കാഴ്ചകൾക്ക് നാമിന്നു് മൂകസാക്ഷികളല്ലെ ! വിശ്വസ്നേഹത്തിന്റെയും ശാന്തിയുടേയും വിളനിലമാവേണ്ട വിദ്യാഭ്യാസകാലഘട്ടം സ്വാൎത്ഥതയുടെ പൊട്ടക്കിണറായി മാറിയിരിക്കയാണ്. രവീന്ദ്രനാഥടാഗൂറിനെ പോലെയുള്ള മഹാവ്യക്തികൾ വിദ്യാഭ്യാസത്തിൽ ശാന്തിയുടേയും അച്ചടക്കത്തിന്റെയും ആവശ്യകത തികച്ചും ഗ്രഹിച്ചിരുന്നു.

ഈ പ്രശ്നത്തിൽ അദ്ധ്യാപകരും പങ്കാളികളാണ്. വിദ്യാൎത്ഥികളോടുള്ള അവരുടെ സമീപനം പലപ്പോഴും താളം പിഴച്ചുകാണാറുണ്ട്. രാഷ്ട്രീയകരുനീക്കങ്ങൾക്കനുസരിച്ച് അവർ നീങ്ങുന്നു. അവർ വിദ്യാൎത്ഥികളെ നീക്കുകയും ചെയ്യുന്നു. ഈ നീക്കങ്ങൾ വിദ്യാൎത്ഥികൾക്കിടയിൽ ഭാഗികചിന്താഗതി വളൎത്താനിടയാക്കുന്നു. അതിന്റെ ഫലമായി സ്നേഹബന്ധങ്ങളും, അന്യോന്യമുള്ള ബഹുമാനാദരങ്ങളും പൊട്ടിത്തകരുന്നു. അദ്ധ്യാപകന്റെ ഉത്തരവാദിത്തം ശമ്പളം നല്കുന്ന ഖജനാവിനോടു മാത്രമല്ല; സമുദായത്തോടു മുഴുവനുമാണ്. അവർ വാൎത്തെടുക്കുന്ന വിദ്യാൎത്ഥികളാണ് ഭാവിരാഷ്ട്രത്തിന്നു രൂപം നല്കേണ്ടതു്. പാഠ്യവിഷയങ്ങളിൽമാത്രം അദ്ധ്യാപകനൊതുങ്ങിനിന്നുകൂടാ. വിദ്യാൎത്ഥികളുടെ വ്യത്യസ്ത കഴിവുകളും വാസനകളും കണ്ടെത്താനും വളൎത്തിയെടുക്കാനും അദ്ധ്യാപകരെപ്പോലെ മററാൎക്കും സാദ്ധ്യമല്ല. സ്നേഹംനിറഞ്ഞ അദ്ധ്യാപകവിദ്യാൎത്ഥിഐക്യത്തിൽക്കൂടിമാത്രമേ അതു സാദ്ധ്യമാകൂ. രണ്ടും ഒററപ്പെട്ട ഘടകങ്ങളായിക്കൂടാ. നിസ്സ്വാൎത്ഥത, ക്ഷമ, ഹൃദയവിശാലത, സ്നേഹം, അറിവ്, ഇവയൊക്കെ ഒത്തിണങ്ങിയ അദ്ധ്യാപകനേ അതിനൊക്കെ പ്രാപ്തനാകൂ. അവരെ വിദ്യാൎത്ഥികളിന്നും, എന്നും ബഹുമാനിക്കുക തന്നെ ചെയ്യും. അദ്ധ്യാപകൻ എല്ലാ

ററില്ലമുപരി അദ്ധ്യാപകനാകണം, അതിന്നു ശേഷമേ മറെറന്തുമായിക്കൂടൂ. പാവനമായ അദ്ധ്യാപകവിദ്യാൎത്ഥിബന്ധത്തിൻെറ തകൎച്ച യാണ് ഇന്നത്തെ ഈ അപസ്വരങ്ങൾക്കെല്ലൊരു മുഖ്യകാരണം. വിദ്യാൎത്ഥിയുടെ ഏതു വിഷമ പ്രശ്നവും സശ്രദ്ധം പരിഹരിച്ചിരുന്ന അദ്ധ്യാപകൻ ഇന്നു് പുറംതള്ളപ്പെട്ടു് നിസ്സഹായനായി നോക്കിനിൽക്കുകയാണു്. വിദ്യാൎത്ഥികളുടെ മാനസികവശങ്ങളിലേയ്ക്കു് കൂടുതൽ വെളിച്ചം വീശി അവിടത്തെ ചലനങ്ങൾ സൂക്ഷ്മം പഠിക്കാതെ, അവരെ നിയന്ത്രണാധീനരാക്കുക സാദ്ധ്യമല്ല, ശാരീരികശിക്ഷണങ്ങളും, ഭയപ്പെടുത്തലും അപര്യാപ്തങ്ങളെന്നറിഞ്ഞു പുറംതള്ളപ്പെട്ടു കഴിഞ്ഞു. യുക്തിപൂൎവ്വങ്ങളായ നിയന്ത്രണങ്ങൾ, അവയുടെ സ്ഥാനംകയ്യടക്കിയിരിക്കയാണു്. കളിമണ്ണുപോലെയുള്ള ഈ കുരുന്നുഹൃദയങ്ങളിൽ,വികൃതങ്ങളായ വൈകാരികതയുടേയും, പ്രലോഭനങ്ങൾക്കുത്തേജനമരുളുന്ന കാടും പടലും നിറഞ്ഞ ദൃശ്യങ്ങളുടേയും, ചിത്രങ്ങൾ വരച്ചുവെയ്ക്കാൻ, ഇന്നത്തെ ചലച്ചിത്രമണ്ഡലത്തിനും, താണതരം ലഘുസാഹിത്യത്തിനും ഒട്ടേറെ കഴിഞ്ഞിട്ടുണ്ടെന്നതു് വിസ്മരിക്കപ്പെടേണ്ട കാര്യമല്ല.

വിദ്യാൎത്ഥികളുടെ നായകത്വം വഹിക്കാനും, സംഘടിക്കാനും അവരിലന്തൎലീനമായ വിവിധ കഴിവുകളുടെ ബഹിഃസ്ഫുരണത്തിന്നനുയോജ്യപരിപാടികളാവിഷ്കരിക്കാനും ഉള്ള ആഗ്രഹങ്ങളുടെ പൂരണത്തിനായുള്ള പരിപാടികളിൽ ശ്രദ്ധ പതിപ്പിക്കേണ്ടിയിരിക്കുന്നു. കായികമത്സരങ്ങൾക്കും കലാപരിപാടികൾക്കും എൻ.സി.സി., എ.സി.സി., സ്കൗട്ട് തുടങ്ങിയ പലതിന്നും ഇന്നു് ഉന്നതസ്ഥാനങ്ങൾ അനുവദിച്ചുകൊടുത്തിട്ടുണ്ടെന്നതു് ആശ്വാസംതന്നെ. എന്നിരുന്നാലും അതിൻെറ പോരായ്മകൾ ഇനിയും നികത്താനിരിക്കുന്നതേയുള്ളു. എല്ലാ വിദ്യാൎത്ഥികളേയും ഉൾക്കൊള്ളിക്കാൻ പലപ്പോഴും ഈ പ്രസ്ഥാനങ്ങൾക്കു് കഴിയാറില്ല. ആയിരവും രണ്ടായിരവും വിദ്യാൎത്ഥികളുള്ള സ്ഥാപനങ്ങളിൽനിന്നും പുറത്തുവരുന്ന അപൂൎവ്വം ചിലൎക്കേ വിദ്യാഭ്യാസാനന്തരജീവിതത്തിൽ അവർ നേടിയ വിദ്യ ഉപകരിക്കുന്നുള്ളു. അവശേഷിക്കുന്നവരുടെ സ്ഥിതി പഴയതുതന്നെ. എന്നിരുന്നാലും ഈ നല്ല നീക്കം ആശ്ലേഷ്യം വഴി തെളിയിക്കുന്നു. ഈ സന്ദൎഭത്തിൽ സോഷ്യൽ സൎവ്വീസ്ലീഗിനെപ്പോലെയുള്ള സംഘടനകളുടെ അപാരമായ കഴിവുകളിലേയ്ക്കൊന്നെത്തിനോക്കുന്നതു് ഉചിതമായിരിക്കും. ഈ സംഘടനകളിലെ ആത്മാൎത്ഥതയുള്ള വിദ്യാൎത്ഥികൾക്കു്, നാട്ടിൻപുറങ്ങളിൽ ക്യാമ്പുചെയ്തു് റോഡുകൾ നിൎമ്മിക്കാനും, കുളങ്ങളും കിണറുകളും ശുചിയാക്കാനും, ആസ്പത്രികളിൽ ആശയററു കിടക്കുന്ന രോഗികളെ ശുശ്രൂഷിക്കാനും, പാവങ്ങളുടെ വീടുകൾ മേഞ്ഞുകൊടുക്കാനും കഴിയുമെന്നു് ഇതിനകം തെളിയിച്ചു കഴിഞ്ഞിരിക്കുന്നു. ഈ ക്രിയാത്മകങ്ങളായ പദ്ധതികളുടെ വികാസത്തിന്നനുസരിച്ചു് അവരുടെ മനസ്സിലെ ദൌൎബ്ബല്യങ്ങളേയും ദുഷ്പ്രവണതകളേയും വളരെയധികം നിൎമ്മാൎജ്ജനം ചെയ്യാൻ കഴിയുമെന്നാണു് മനശ്ശാസ്ത്രവിദഗ്ദ്ധന്മാരുടെ പ്രതീക്ഷ. അതിനൊക്കെ മാൎഗ്ഗനിൎദ്ദേശം ചെയ്യാൻ ആത്മാൎത്ഥതയുള്ള ആദൎശശാലികളായ അദ്ധ്യാപകർ മുന്നിലിറങ്ങണം. ഇത്തരം തുറന്ന പ്രവൎത്തനങ്ങൾക്കു് കുരുന്നുഹൃദയങ്ങളിൽ മുളച്ചുവരുന്ന വിഷച്ചെടികളെ പറിച്ചു കളയാനും, സേവനപരിപാടികളിലുത്സുകരാക്കി, അതുവഴി സമുദായസ്നേഹികളാക്കി മാററാനും കഴിയുമെന്നതിൽ സംശയമില്ല. ഏതു വിത്തെറിഞ്ഞാലും കിളൎത്തുവരാൻ കഴിവുള്ള ഈ കൊച്ചുമനസ്സുകളിൽ പല ബാഹ്യശക്തികളും വിഷബീജങ്ങൾ പാകിയിട്ടുണ്ടു്. സ്വാൎത്ഥത, അക്രമം, അലക്ഷ്യത, സ്നേഹശൂന്യത, മാത്സൎയ്യം തുടങ്ങിയ വളംചേൎത്തു് തഴച്ചുവളരുന്ന ആ മുൾച്ചെടികളെ നോക്കി ഇപ്പോൾ അവർ മൂക്കിൽ വിരൽവെയ്ക്കുകയല്ലേ ചെയ്യുന്നതു്? ഈ പ്രതിസന്ധി സംജാതമായതും അതുകൊണ്ടല്ലെ ?

ഇതിൽനിന്നെല്ലാം അകന്നു് തങ്ങൾക്കു് വിദ്യാഭ്യാസത്തോടു് വലിയ ബന്ധമൊന്നുമില്ലെന്നു പറഞ്ഞു് ഒഴിഞ്ഞുമാറിനില്ക്കുന്ന അതിപ്രധാനമായ ഒരു ഘടകമുണ്ടു്, 'രക്ഷിതാവു്'. വിദ്യാഭ്യാസസ്ഥാപനങ്ങൾക്കും, അദ്ധ്യാപകൎക്കും, സൎക്കാരിനും എല്ലാ ഉത്തരവാദിത്തങ്ങളും തീറെഴുതിക്കൊടുത്തു് കൈയു് തട്ടിക്കുടയേണ്ടവരല്ല രക്ഷിതാക്കൾ. തങ്ങളുടെ കുട്ടികളാരായിരിക്കണമെന്നു് തീരുമാനിക്കാനുള്ള അവകാശം മററാരേക്കാളും അവൎക്കാണു്. എന്നാൽ ഇന്നത്തെ സ്ഥിതിവിശേഷം മറിച്ചാണു്.

ബസ്സുകൾ കത്തിക്കുന്നതും, കത്തിക്കുത്തു നടത്തുന്നതും കോടതികയറുന്നതും നോക്കി നിസ്സംഗത്വം പാലിക്കേണ്ടവരാണോ അവർ ? തങ്ങളുടെ കുട്ടികളുടെ കാൽവെപ്പുകൾ അവരറിഞ്ഞിരിക്കണ്ടെ ? എങ്കിൽ പതിവായി ബസ്സ്റ്റോപ്പുകളിലും, സിനിമാതിയേററുകളിലും, മദ്യശാലകളിലും, നിശാക്ലബ്ബുകൾവരേയും ചെന്നെത്തുന്ന ഇവരെക്കുറിച്ച് അവർ കണ്ണടയ്ക്കുകയാണോ വേണ്ടതു് ? ഇതിനൊക്കെ പണമെവിടുന്നു ലഭിക്കുന്നു ? ആ ചോദ്യത്തിന്നുത്തരം രക്ഷിതാക്കൾതന്നെ പറയേണ്ടിയിരിക്കുന്നു. ദാരിദ്ര്യത്തിൻെറ കെടുതികളിൽകിടന്നു് നട്ടംതിരിയുന്ന ഈ കാലഘട്ടത്തിൽ ഒരു കോളേജുതിരഞ്ഞെടുപ്പിന്നുവേണ്ടി ഇരുപതിനായിരം രൂപ ചിലവഴിച്ചെന്നു കേട്ടിട്ടും ഈ രക്ഷിതാക്കൾ കൺതുറക്കുകയുണ്ടായില്ലെന്നോ ? അതോ സർവ്വതന്ത്രസ്വതന്ത്രരായി അല്ലലറിയാതെ അവരെ വളരാൻ അനുവദിച്ചിരിക്കയാണെന്നോ ? ഏതായാലും ഇതിൻെറ ശക്തമായ തിരിച്ചടിക്കു് അവരും ഭാഗഭാക്കുകളാകേണ്ടിവരും.

എണ്ണമററ പ്രശ്നങ്ങളിൽ ചിലതാണു് പ്രസ്താവിച്ചതു്. ഈ ആപത്തു് പതിയിരിക്കുന്ന പ്രതിസന്ധിയെ വിദ്യാഭ്യാസത്തിൻെറ വ്യത്യസ്തഘടകങ്ങളുടെ ഏകീകൃതപ്രവൎത്തനംകൊണ്ടേ തരണം ചെയ്യാനാകു എന്നതിൽ സംശയമില്ല.

---

# അക്ഷയകുമാരസേനൻ

**ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്**

കറുത്തിരുണ്ടു നന്നെ മെലിഞ്ഞു് എടമട്ടിൽ പൊക്കമുള്ള ഒരാളായിരുന്നു അക്ഷയകുമാരസേനൻ. ആകൃതിയ്ക്കു് ആകപ്പാടെ ആകൎഷകത്വം കഷ്ടി; എന്നാൽ പ്രകൃതി നേരെമറിച്ചും: അതിസുന്ദരമായിരുന്നു. പരമരസാത്മകനായ — സർവ്വസൗഭാഗ്യനിധിയായ—ഭഗവാനിൽ സ്വാഭാവികമായി രമിയ്ക്കുന്നതല്ലയോ സഹൃദയത്വം അഥവാ ഭാവുകത്വം ? ഈശ്വരരിരംസുക്കളെയാണു് രസികന്മാരെന്നും സുന്ദരബുദ്ധികളെന്നും വ്യവഹരിയ്ക്കുന്നതു്. അക്ഷയകുമാരൻ താദൃശമായ പ്രജ്ഞാശോഭകൊണ്ടും പ്രതിഭാവിലാസംകൊണ്ടും അനുഗൃഹീതനായിരുന്നു. വിശേഷിച്ചും ബംഗാളിയിൽ നാടോടിവൃത്തത്തിൽ അദ്ദേഹം നിൎമ്മിച്ച 'ശ്രീരാമകൃഷ്ണപുംഥി' എന്ന മഹാകാവ്യം ആ പുണ്യശ്ലോകൻെറ അക്ഷയനെന്ന നാമധേയത്തെ അന്വൎത്ഥമാക്കി; അദ്ദേഹത്തെ അനശ്വരനാക്കി. വിവേകാനന്ദസ്വാമികൾ പ്രസ്തുത കാവ്യതല്ലജത്തെക്കുറിച്ച് ഇപ്രകാരമാണു് ശ്ലാഘിച്ചിട്ടുള്ളതു്: 'സാക്ഷാൽ പരബ്രഹ്മം, ശ്രീരാമകൃഷ്ണൻ, അക്ഷയൻെറ ശബ്ദബ്രഹ്മത്തിലൂടെ പ്രകടീഭവിയ്ക്കുന്നു. കവി ധന്യനും അനുഗൃഹീതനുംതന്നെ. പുന്ഥി വായിച്ചിട്ടു് ഞാനനുഭവിച്ച ആനന്ദം വാചാമഗോചരമാകുന്നു. പ്രിയ സോദര, ഞാൻ താങ്കളെ നിർവ്യാജമായനുഗ്രഹിയ്ക്കുന്നു. ഭാവിയിൽ താങ്കൾ വംഗദേശീയരുടെ ദൂതനായിത്തീരും.'

ബങ്കുരജില്ലയിലെ മയനാപുരം ഗ്രാമത്തിലാണു അക്ഷയകുമാരസേനൻ ജനിച്ചതു്. അദ്ദേഹത്തിൻെറ അമ്മ വിധുമുഖിയും അച്ഛൻ ഹലധരസേനനുമായിരുന്നു. അദ്ദേഹത്തിനു രണ്ടാമത്തെ ഭാൎയ്യയിൽ രണ്ടു പുത്രന്മാരും ഒരു പുത്രിയുമുണ്ടായിരുന്നു.

അക്ഷയൻ കല്ക്കത്തയിലുള്ള ഠാക്കൂർകുടുംബത്തിലെ ബാലന്മാരുടെ അധ്യാപകനായിരുന്നു. അദ്ദേഹം ശ്രീരാമകൃഷ്ണനെപ്പററി മുമ്പുതന്നെ കേട്ടിരുന്നു; കാണാൻ അവസരം കാത്തിരിയ്ക്കുകയായിരുന്നു. ഭാഗ്യത്തിനു ശ്രീരാമകൃഷ്ണഭക്തനായ ദേവേന്ദ്രനാഥമജുംദാരും ഠാക്കൂർകുടുംബത്തിലെ ഒരു ജീവനക്കാരനായി അതേ സ്ഥലത്തു പാൎത്തിരുന്നു. ദേവേന്ദ്രൻെറ സഹായത്താൽ തനിയ്ക്കു ഭഗവദ്ദൎശനത്തിനു തഞ്ചം കിട്ടുമെന്നു കരുതി അക്ഷയൻ അദ്ദേഹത്തെ പല പ്രകാരത്തിലും

പ്രീണിപ്പിയ്ക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. അങ്ങ നെയിരിയ്ക്കെ അതിനുള്ള സന്ദർഭംവന്നു. ഭഗവാൻ മഹിമചക്രവർത്തിയുടെ ഗൃഹത്തിൽ എഴുന്നള്ളുന്നുണ്ടായിരുന്നു. വലിയ ഉത്സവമായിട്ടാണതിനെ കൊണ്ടാടാനേർപ്പെടുത്തിയിരുന്നത്. ദേവേന്ദ്രൻ അക്ഷയനെ ക്ഷണിച്ച് ഒരുമിച്ചുകൂട്ടിക്കൊണ്ടു പോയി. അക്ഷയൻ അവിടെച്ചെന്നു ഭക്തമണ്ഡലത്തിന്റെ മധ്യത്തിൽ വാണരുളുന്ന ശ്രീരാമകൃഷ്ണനെ ദർശിച്ചു. അരികത്തുചെന്നു ഭഗവത് പാദങ്ങളിൽ പ്രണമിച്ചു. തന്തിരുവടി കരുണാപൂർവ്വം പ്രണതനെ ഒന്നു കടാക്ഷിച്ചു. ആ സമയത്തു് അദ്ദേഹത്തിനുണ്ടായ അനുഭവം 'പുന്ഥി'യിൽ ഇങ്ങനെ ഭംഗിയിൽ വർണ്ണിച്ചിട്ടുണ്ട്: 'അവിടുത്തെ കൃപാവലോകത്തിൽ ഒളിഞ്ഞുകിടക്കുന്ന വസ്തു ഇന്നതാണെന്ന് എന്നെക്കൊണ്ടു ശരിയ്ക്കു വിവരിക്കാനാവില്ല. ഭഗവാന്റെ സച്ചിദാനന്ദദിവ്യാകാരം നേത്രങ്ങളിലൂടെ ഉള്ളിലേയ്ക്കു കടന്നു് എന്റെ ഹൃദയത്തെ ഹഠാൽ പിടിച്ചടക്കി. പ്രത്യുഗ്രമായ ഒരു സ്രോതസ്സിന്റെ കരു പൊട്ടിപ്പുറപ്പെട്ടു. ഞാനാളേ മാറിവശായി. പണ്ടത്തെ ആളേ അല്ലാതായി, ശരീരത്തിനു വ്യത്യാസമൊന്നും സംഭവിച്ചില്ല. എന്റെ വ്യഷ്ടിഭാവം എന്റെതന്നെ അമേയവും അഗാധവുമായ സാക്ഷാത് സ്വസ്വരൂപത്തിൽ വിലയിച്ചു. സ്വപ്നത്തിൽ മറെറാരു ലോകത്തിലേയ്ക്കു പ്രവേശിച്ചമാതിരിയാണ് തോന്നിയതു്. മുമ്പെ അറിയുന്ന വസ്തുക്കളൊന്നും അവിടെ ഞാൻ കണ്ടില്ല.'

അക്ഷയനു ദേവേന്ദ്രൻ വഴിയ്ക്കാണു ശ്രീരാമകൃഷ്ണനെ ദർശിക്കാൻ ഭാഗ്യം സിദ്ധിച്ചതു്. ശ്രീരാമകൃഷ്ണപുന്ഥി എന്ന •അദ്ഭുതകാവ്യത്തിന്റെ രചനയ്ക്കു പ്രേരിപ്പിച്ചതും തുടക്കംമുതൽ അവസാനംവരെ പ്രണേതാവിനെ പ്രോത്സാഹനംകൊണ്ടും മററും സഹായിച്ചതും ദേവേന്ദ്രനായിരുന്നു. അതു കാരണം അക്ഷയസേനൻ ആ പരമോപകാരിയെ ഗുരുവായിത്തന്നെയാണുകരുതിയിരുന്നതു്. 'ദേവേന്ദ്രനാണു് എന്റെ പ്രഥമഗുരു. അദ്ദേഹംമുഖേനയാണ് എനിയ്ക്കു ശ്രീരാമകൃഷ്ണദേവന്റെ കൃപ സിദ്ധിയ്ക്കാൻ കഴിഞ്ഞതു്.' എന്നു് അക്ഷയൻ തന്റെ കൃതജ്ഞതയും അധമർണ്ണതയും സ്വകാവ്യത്തിൽ തുറന്നുസമ്മതിച്ചിട്ടുണ്ട്.

അക്ഷയൻ മുട്ടാതെ, മുടങ്ങാതെ, ശ്രീരാമകൃഷ്ണനെ ചെന്നു ദർശിച്ചിരുന്നു. സുപ്രസിദ്ധമായ കല്പതരൂത്സവദിവസം അദ്ദേഹം കാശീപുരോദ്യാനത്തിൽ സന്നിഹിതനായിരുന്നു. അക്ഷയകുമാരനും മററു ചില ഭക്തന്മാരും കുമാരന്മാരെപ്പോലെ മരക്കൊമ്പത്തു കേറി കലമ്പിത്തിം കാട്ടുകയായിരുന്നു. ഭഗവാൻ ചാരത്തുകൂടെ എഴുന്നള്ളുന്നതു കണ്ടപ്പോൾ അവർ പെട്ടെന്നു ചാടിയിറങ്ങി തന്തിരുവടിയെ പിന്തുടന്നു. വഴിയ്ക്കു ശ്രീരാമകൃഷ്ണൻ സമാഹിതനായി സ്ഥിതിചെയ്തപ്പോൾ അക്ഷയൻ രണ്ടു ചമ്പകപുഷ്പങ്ങൾ തൃക്കാല്ക്കൽ ചാർത്തിക്കൊണ്ടു നമസ്കരിച്ചു. കുറേനേരം കഴിഞ്ഞു് ആ ബ്രഹ്മകല്പതരു പ്രകൃതിസ്ഥനാവുകയും വലന്തൃക്കൈയുയർത്തി 'നിങ്ങൾക്കെല്ലാവക്കും ആത്മജ്ഞാനം സിദ്ധിയ്ക്കട്ടെ!' എന്നാശീർവ്വദിയ്ക്കുകയും ചെയ്തു.

യോഗേശ്വരൻ ഇപ്രകാരം പുരുഷാത്ഥത്തിന്റെ മഹാവഷ്ലീല അവസാനിപ്പിച്ചു തന്റെ മുറിയിലേയ്ക്കു മടങ്ങുമ്പോൾ അക്ഷയനെ അടുക്കലേയ്ക്കു വിളിച്ചുവരുത്തുകയും അദ്ദേഹത്തിന്റെ നെഞ്ഞത്തു തൃക്കൈ വെച്ചുകൊണ്ടു ചെവിയിലെന്തോ മന്ത്രിയ്ക്കുകയും ചെയ്തു. ഈ സംഗതിയും മഹാകവിതന്നെ ഗ്രന്ഥത്തിലിപ്രകാരം വർണ്ണിച്ചിട്ടുണ്ട്: 'ഗുരുദേവൻ എന്നെ ഉറക്കെ വിളിച്ചു. ശ്രീകരംകൊണ്ടു് എന്റെ നെഞ്ഞത്തു തലോടി. കർണ്ണത്തിൽ മഹാമന്ത്രമുപദേശിച്ചു. ആ ദിവ്യവർണ്ണങ്ങൾ ഇപ്പോഴും കരളിൽ മുഴങ്ങിക്കൊണ്ടിരിയ്ക്കുന്നു. ഇഷ്ടദേവതയുടെ രഹസ്യമന്ത്രമായതുകൊണ്ടു ഞാനതു വെളിയിലുരയ്ക്കുന്നില്ല.' ശ്രീരാമകൃഷ്ണന്റെ അപ്രതീക്ഷിതമായ ഈ ഹസ്താഭിമർശത്തിന്റെ ആവേഗം താങ്ങാനാളല്ലാതെ ശിഷ്യന്റെ കായം വിചിത്രരീതിയിൽ വളഞ്ഞുവശാവുകയും അയാൾ ഉറക്കെ നിലവിളിയ്ക്കുകയും ചെയ്തുപോയി.

വിവേകാനന്ദസ്വാമികളുടെ ഉപദേശപ്രകാരം അക്ഷയൻ ശ്രീരാമകൃഷ്ണന്റെ മഹാസമാധിനാൾ രാത്രി കാശീപുരത്തിൽ പാർത്തു. അദ്ദേഹമാണു നട്ടപ്പാതിരയ്ക്കു കല്കത്തയിൽപ്പോയി ഗുരുമഹാരാജിന്റെ ദാരുണമായ നിർയ്യാണവാർത്ത ഗിരീശചന്ദ്രഘോഷിനെയും രാമചന്ദ്രദത്തനെയും മററും അറിയിച്ചതു്. ഇപ്രകാരം അവതാരവരിഷ്ഠനെ അന്ത്യനിമിഷത്തിൽക്കൂടി ഉപാസിക്കാനും പരിചരിക്കാനുമുള്ള വിരളഭാഗ്യം അക്ഷയനു കൈയ്‌വന്നു.

കാവ്യനിർമ്മാണത്തിന്റെ ആരംഭകാലത്തു് അക്ഷയകുമാരൻ വിവേകാനന്ദസ്വാമികളുടെ അപേക്ഷപ്രകാരം വരാഹനഗരമഠത്തിലേയ്ക്കു ചെല്ലുകയും ഭഗവാന്റെ കൌമാരലീലാപ്രകരണം മുഴുവൻ വായിച്ചുകേൾപ്പിക്കുകയും ചെയ്തു. സ്വാമിജി എന്തെന്നില്ലാതെ സന്തോഷിച്ചു. ഗ്രന്ഥത്തിന്റെ നിർവ്വിഘ്നപരിസമാപ്തിയ്ക്കാശീർവ്വദിച്ചു. ശാരദാമണിയുടെയും അനുഗ്രഹം നേടാനഭിലഷിച്ച് അദ്ദേഹം ബേലൂർമഠത്തിലേയ്ക്കും പോയി. അമ്മയാകട്ടെ ആശിസ്സു കോരിച്ചൊരിഞ്ഞുകൊണ്ടു മഹാകാവ്യം അനായാസേന അന്തരായംകൂടാതെ സമാപിക്കുമെന്ന് ഉറപ്പു നൽകി. അവിടെവെച്ചു ശ്രീരാമകൃഷ്ണന്റെ ദിവ്യലീലയെപ്പററി അമ്മയും മകനും തമ്മിൽ സരസമായ സംവാദം നടക്കുകയുണ്ടായി. കാമാർപുക്കുറിൽ പാർക്കുന്ന കാലത്തൊരിയ്ക്കൽ ശാരദാദേവി ശ്രീരാമകൃഷ്ണന്റെ പരിചിതന്മാരെയൊക്കെ ക്ഷണിച്ചുവരുത്തി അവരുടെ മുമ്പിൽ വെച്ച് അക്ഷയനെക്കൊണ്ടു തത്കൃതി വായിപ്പിച്ചു. അദ്ദേഹത്തിന്റെ ഉദ്യമനത്തിൽ സർവ്വസിദ്ധികളും ദേവി ആശംസിച്ചു. ശരദാമണിക്കു പുറമെ ദേവേന്ദ്രൻ, ഗിരീശൻ, യോഗാനന്ദജി, നിരഞ്ജനാനന്ദജി, രാമകൃഷ്ണാനന്ദജി മുതലായ പലരും ഗ്രന്ഥനിർമ്മാണത്തിനു പുതിയ, അജ്ഞാതമായ, വാർത്തകൾ നൽകി തന്നെ സഹായിച്ചിട്ടുണ്ടെന്നു കവി പ്രസ്താവിച്ചിട്ടുണ്ട്.

അക്ഷയകുമാരന്റെ ഗ്രാമീണജീവിതം പ്രശാന്തവും സർവ്വസാധാരണവുമായിരുന്നു. കുടുംബകാര്യങ്ങളെക്കുറിച്ചു യാതൊരു സൊല്ലയും അലട്ടുംകൂടാതെ നിസ്സംഗനായി ശ്രീരാമകൃഷ്ണനെ നിരന്തരം അനുസന്ധാനം ചെയ്തുകൊണ്ടായിരുന്നു ആ പുണ്യാത്മാവിന്റെ ശരീരയാത്ര. പ്രഭാതത്തിൽ പതിവായി ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേല്ക്കും. പൂജാപാത്രങ്ങൾ തേച്ചുമോറി വെടിപ്പാക്കും. പൂക്കളറുത്തു ശേഖരിച്ച് തെരഞ്ഞു പെറുക്കിക്കഴുകി വെയ്ക്കും. ഭദ്രദീപം കൊളുത്തും, ശ്രീരാമകൃഷ്ണന്റെ തിരുമുമ്പിലിരുന്നു മധുരമായ ശാരീരത്തിൽ വീണക്കമ്പിമീട്ടിക്കൊണ്ടു കുറെ കീർത്തനങ്ങൾ പാടും. അതിനുശേഷം സ്നാനവും വിധിയാംവണ്ണമുള്ള പൂജയുമായി. പിന്നീടു ശ്രീരാമകൃഷ്ണലീലാപ്രസംഗപാരായണമുണ്ടാവും. ചിലപ്പോൾ സങ്കീർത്തനങ്ങളെഴുതും. അദ്ദേഹത്തിനു വാർദ്ധക്യത്തിലും കണ്ണിനു നല്ല കാഴ്ചയുണ്ടായിരുന്നു.

അക്ഷയകുമാരൻ വേനല്ക്കാലത്തുച്ചതിരിഞ്ഞു ശ്രീകോവിലിൽച്ചെന്നു ശാരദാരാമകൃഷ്ണന്മാരുടെ ആലേഖ്യങ്ങളെ വിശറികൊണ്ടു വീശുക പതിവായിരുന്നു. ആയുസ്സിന്റെ അവസാനദിവസങ്ങളിൽ അദ്ദേഹത്തിനു വീർപ്പുമുട്ടിന്റെ ശല്യം തുടങ്ങി. അതുകാരണം അദ്ദേഹം രാവിലെ അല്പം ചായ കുടിച്ചു ക്ഷീണംതീർത്ത് ഉന്മേഷം നേടിയ ശേഷമേ പൂജിക്കാറുള്ളു. അദ്ദേഹത്തിനു മാതൃദേവിയിലുണ്ടായിരുന്ന ഭക്തി അത്യഗാധമായിരുന്നു. 'ജയ ലോകത്രയീനാഥേ, രാമകൃഷ്ണാംഘ്രിഭക്തിദേ ശാരദേ, ഭവപാഥോധിതാരികേ, തേ നമോ നമഃ.' എന്നാണ് അദ്ദേഹം 'പുന്ഥി' യിൽ അമ്മയെ നമസ്കരിച്ചിട്ടുള്ളത്. ജയരാമവാടിയിലെ ശാരദാമണിയുടെ പിതൃഗൃഹത്തോടു തൊട്ടടുത്ത സ്ഥലത്താണ്, അക്ഷയൻ വസിച്ചിരുന്നത്. ദേവി അവിടെ വന്നു താമസിക്കുന്ന കാലത്തെല്ലാം അയാൾ കാലിൽ ചെരിപ്പിടാതെ വടികുത്തി ഉപായനപാണിയായി ചെന്ന് തന്തിരുവടിയെ ദർശിക്കാറുണ്ട്. തിരുമുമ്പിൽ പല കാഴ്ചദ്രവ്യങ്ങളും സമർപ്പിച്ചു മാതാവിനെ സാഷ്ടാംഗം പ്രണിപതിക്കും. ഇള്ളക്കിടാവിനെപ്പോലെ, തനിക്ക് അവസാനദിവസങ്ങളിൽ മനശ്ശാന്തിയുണ്ടാവാനനുഗ്രഹിയ്ക്കണേ എന്നു പ്രാർത്ഥിക്കും. അമ്മയാകട്ടെ ഉചിതങ്ങളായ സാന്ത്വനോക്തികൾകൊണ്ടു മകനെ ആശ്വസിപ്പിയ്ക്കുകയും പതിവാണെന്നു പറയേണ്ടതില്ലല്ലോ.

ജീവിതത്തിന്റെ അന്ത്യദശയിൽ അക്ഷയകുമാരനു വിർപ്പുമുട്ടലു കലശലായി മൂർച്ഛിച്ചു. ആ ഘട്ടത്തിൽ തന്നെ കാണാൻവന്ന ഒരു യുവാവിനോടു ശാരദാമണിയുടെ കാരുണ്യാതിശയത്തെക്കുറിച്ചദ്ദേഹമിങ്ങനെ പ്രസ്താവിച്ചു: 'അവസാനത്തിൽ എനിക്കു കുറച്ചൊക്കെ പീഡ അനുഭവിക്കേണ്ടിവരുമെന്ന് മാതൃദേവി വിരൽനീട്ടിക്കൊണ്ട് എന്നോടരുളിച്ചെയ്തു. ഇപ്പോൾ കാണാനില്ലേ ഞാൻ കിടന്നു നരകിക്കുന്നതു് ? അമ്മ തന്റെ തൃക്കൈയ്‌വിരൽ കുറച്ചുകൂടി നീട്ടിയിരുന്നുവെങ്കിൽ, പക്ഷേ, എന്റെ യാതന ദുസ്സഹമായേനേ. അങ്ങനെ ചെയ്യാഞ്ഞതു് അവിടുത്തെ കരുണാവിലാസം.' നിര്യാണത്തിന്റെ ഏതാനും

നാറംമുമ്പെ അക്ഷയന രക്താതിസാരം പിടിപെട്ടു. എഴുപത്തിമൂന്ന വയസ്സായിരുന്ന അപ്പോഴേയ്ക്കും. നാലാംദിവസം മരണമാസന്നമായെന്ന പരിചാരകന്മാർക്ക് ലക്ഷണംകൊണ്ടു ബോദ്ധ്യപ്പെട്ടപ്പോറം അക്ഷയകുമാരൻെറ അനുജൻ ഭഗവന്നാമം ജപിക്കാനാരംഭിച്ചു. പക്ഷെ അക്ഷയൻ വിലക്കിക്കൊണ്ടു മിണ്ടാതിരിയ്ക്കാനനുശാസിയ്ക്കുകയാണുണ്ടായതു്. 'ഞാൻ ശ്രീരാമകൃഷ്ണനെയും ശ്രീശാരദാദേവിയെയും ഇതാ മുമ്പിൽ കാണുന്നു.' ഗാത്രത്തിൽനിന്നു പുണ്യപ്രാണൻ നിർഗ്ഗമിച്ചശേഷവും നേത്രാരവിന്ദങ്ങറം യോഗനിദ്രാചുംബിതങ്ങളോ എന്നു തോന്നുമാറു് അർദ്ധനിമീലിതങ്ങളായിരുന്നു. സുപ്രസന്നമുഖമാണെങ്കിൽ വിശേഷാത്തരമായ പരമാനന്ദം പ്രസരിപ്പിച്ചുകൊണ്ടുമിരുന്നു. * അരനൂററാണ്ടു മുമ്പാണു് അക്ഷയൻ അക്ഷയപദം പ്രാപിച്ചതു്.

* വേദാന്തകേസരിയിൽനിന്നു സ്വച്ഛന്ദം മൊഴിമാററിയതു്.

---

# ജീവന്മുക്തിവിവേകം — 30

ജീ. ബാലകൃഷ്ണൻനായർ

## ഭൂമികാക്രമേണയുള്ള ചിത്തജയം

കാമത്യാഗവും ഇന്ദ്രിയനിയമനവും അഭ്യസിച്ചിട്ടു് ഘട്ടംഘട്ടമായി മനസ്സിനെ ക്രമേണ ഉപശമിപ്പിച്ചു് സമ്പൂർണ്ണനിരോധം സാധിക്കേണ്ടതാണു്. ഇക്കാര്യമാണു ഭഗവാൻ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നതു്.

ശനൈഃ ശനൈരുപരമേദ്
ബുദ്ധ്യാ ധൃതിഗൃഹീതയാ
ആത്മസംസ്ഥം മനഃ കൃത്വാ
ന കിഞ്ചിദപി ചിന്തയേത്.

ധൈര്യപൂർവ്വം ബുദ്ധിയെ പിടിച്ചുനിർത്തി ഘട്ടം ഘട്ടമായി ഉപശമിപ്പിക്കേണ്ടതാണു്. മനസ്സിനെ ആത്മനിഷ്ഠമാക്കിത്തീർത്തിട്ടു് യാതൊന്നും ചിന്തിക്കാതെ കഴിഞ്ഞുകൂടണം. ചഞ്ചലമായ മനസ്സു് ആത്മാവിനെ വിട്ടു് മറെറന്തിലെങ്കിലും പററിക്കൂടാൻ മുതിർന്നാൽ അവിടന്നൊക്കെ അതിനെ പിൻതിരിപ്പിച്ചു് ആത്മനിഷ്ഠമാക്കി ഉറപ്പിക്കാൻ യതിക്കേണ്ടതാണു്. മനസ്സിനെ ഘട്ടം ഘട്ടമായി ഉപശമിപ്പിക്കണമെന്നു കാണിക്കാനാണു് ശ്ലോകത്തിൽ 'ശനൈഃ ശനൈഃ,' എന്നു പ്രയോഗിച്ചിരിക്കുന്നതു്. അങ്ങനെ ഉപശമിപ്പിയ്ക്കേണ്ടു നാലു ഘട്ടങ്ങറം കഠോപനിഷത്തിൽ വ്യക്തമായി വെളിപ്പെടുത്തിയിട്ടുണ്ടു്:

യച്ഛേദ്വാങ്മനസീ പ്രാജ്ഞഃ
തദ്യച്ഛേദ്ജ്ഞാന ആത്മനി
ജ്ഞാനമാത്മനി മഹതി നിയച്ഛേത്
തദ്യച്ഛേച്ഛാന്ത ആത്മനി.

വാക്കിനെ മനസ്സിൽ ഉപശമിപ്പിക്കണം. മനസ്സിനെ ജ്ഞാനാത്മാവിലും (പ്രകാശസ്വരൂപമായ ബുദ്ധിയിൽ) ജ്ഞാനാത്മാവിനെ മഹാനായ ആത്മാവിലും (ഹിരണ്യഗർഭനിലും) മഹാത്മാവിനെ ശാന്താത്മാവിലും ഉപശമിപ്പിക്കണം. വാഗ്വ്യാപാരം രണ്ടു വിധമാണു്: ലൗകികമെന്നും വൈദികമെന്നും. വെറുതേ അതുമിതും പറഞ്ഞു കഴിച്ചുകൂട്ടുന്നതാണു ലൗകികമായ വാഗ്വ്യാപാരം. മന്ത്രജപം, നാമസങ്കീർത്തനം മുതലായവയാണു് വൈദികമായ വാഗ്വ്യാപാരം. ഇവയിൽ ലൗകികമായ വാഗ്വ്യാപാരം വിവിധവിക്ഷേപങ്ങളുണ്ടാക്കി മനസ്സിനെ സദാ ചലിപ്പിച്ചുകൊണ്ടിരിക്കും. അക്കാരണത്താൽ യോഗി സമാധിവിട്ടിരിക്കുമ്പോഴും ലൗകികവാഗ്വ്യാപാരം പരിത്യജിക്കേണ്ടതാണു്. ഇക്കാര്യം സ്മൃതി ഇങ്ങനെ വെളിപ്പെടുത്തുന്നു:

മൗനം യോഗാസനം യോഗ-
സ്തിതിക്ഷൈകാന്തശീലതാ
നിസ്പൃഹത്വം സമത്വം ച
സപ്തൈതാന്യേകദണ്ഡിനഃ.

മൗനം, യോഗാസനം, ഏകാഗ്രത, ദുഃഖസഹിഷ്ണത, ഏകാന്തപ്രിയത, ആഗ്രഹമില്ലായ്മ, സമത്വം ഈ ഏഴ് കൂട്ടവും സന്ന്യാസിക്കുണ്ടായിരിക്കേണ്ടവയാണ്. നിരോധസമാധിപരിശീലനവേളയിൽ ജപാദി വൈദികവാഗ് വ്യാപാരവും ഉപേക്ഷിക്കപ്പെടണം. ഇതാണ് വാങ്നിരോധമെന്ന ഒന്നാമത്തെ ഭൂമിക. ഈ ഒന്നാംഘട്ടം പ്രയത്നപൂർവ്വം ഏതാനും ദിവസങ്ങൾകൊണ്ടോ മാസങ്ങൾകൊണ്ടോ വർഷങ്ങൾകൊണ്ടോ ദൃഢമായി ജയിച്ചുവശത്താക്കണം. തുടന്ന് രണ്ടാംഘട്ടമായ മനോഭൂമിക കീഴടക്കാനുള്ള യത്നമാരംഭിക്കണം. അനേകം പടികൾ കയറിയെത്താനുള്ള മാളികയിൽ ആദ്യത്തെ പടിതന്നെ കടക്കാൻ കഴിഞ്ഞില്ലെന്നു വന്നാൽ അതിനു മുകളിലുള്ള പടികളിൽ എത്താൻ കഴികയില്ലെന്നു തീർച്ചയാണല്ലോ. അതുപോലെ വാഗ്ഭൂമിയെ ജയിക്കാൻ കഴിയാത്തയാൾക്ക് ഉപരിതനയോഗഭൂമികകൾ അപ്രാപ്യങ്ങളായിപ്പോകും. ഇവിടെ ചക്ഷുരാദി ഇന്ദ്രിയങ്ങളെ ജയിക്കുന്ന കാര്യം പറയാത്തതെന്തെന്നു സംശയം വരാം. അവ വാഗ്ഭൂമികയിലോ മനോഭൂമികയിലോ അന്തർഭവിക്കുന്നവയാണെന്നു കാണേണ്ടതാണ്; ഇവിടെ വീണ്ടും ഒരു സംശയം വരാം. വാക്കിനെ മനസ്സിൽ അടക്കണമെന്നു പറയുന്നതു ശരിയല്ലല്ലോ. വാക്കും മനസ്സും പ്രത്യേകം പ്രത്യേകം ഇന്ദ്രിയങ്ങളല്ലേ ? ഒരിന്ദ്രിയത്തിനു മറ്റൊരിന്ദ്രിയത്തിൽ എങ്ങനെ പ്രവേശിക്കാൻ കഴിയും ? ഈ സംശയം ശരിയല്ല. വാക്കിനെ മനസ്സിൽ ഉപശമിപ്പിക്കണമെന്നു പറയുമ്പോൾ ഒരിന്ദ്രിയത്തെ മറ്റൊരിന്ദ്രിയത്തിലേയ്ക്കു പ്രവേശിപ്പിക്കണമെന്നാരും അർത്ഥമാക്കുന്നില്ല. വാക്കും മനസ്സും വിവിധ വിക്ഷേപങ്ങളെയുളവാക്കുന്ന രണ്ടിന്ദ്രിയങ്ങളാണ്. അവയിൽ ആദ്യം വാഗ് വ്യാപാരത്തെ തടഞ്ഞ് മനോവ്യാപാരത്തെ മാത്രം അവശേഷിപ്പിക്കണമെന്നേ പറഞ്ഞതിനർത്ഥമുള്ളു.

പശു, പോത്ത്, കുതിര മുതലായ മൃഗങ്ങൾക്കെന്നപോലെ വാങ്നിരോധം സ്വാഭാവികമായിത്തീന്നാൽ തുടന്ന് മനസ്സിനെ ജ്ഞാനാത്മാവിൽ ഉപശമിപ്പിക്കാൻ യത്നമാരംഭിക്കേണ്ടതാണ്. ജ്ഞാനാത്മാ, മഹാത്മാ, ശാന്താത്മാ എന്നിങ്ങനെ ആത്മാവു മൂന്നുവിധമുണ്ട്. 'ഞാനിവിടെയുണ്ട്' എന്നിങ്ങനെ ജ്ഞാതാവിനെ പ്രകടമാക്കുന്ന അഹങ്കാരത്തെയാണ് 'ജ്ഞാനാത്മ'ശബ്ദത്തിലെ 'ജ്ഞാന' പദംകൊണ്ടർത്ഥമാക്കുന്നത്. ഉപശമിപ്പിക്കപ്പെടേണ്ട മനസ്സിനെ അഹങ്കാരത്തിന്റെ ഉപകരണമായി വേർതിരിച്ചു കാണേണ്ടതാണ്. വിശേഷരൂപമെന്നും സാമാന്യരൂപമെന്നും അഹങ്കാരം രണ്ടുവിധമുണ്ട്. ഞാനീ ശരീരമാണ്, ഇന്നാരുടെ പുത്രനാണ് എന്നൊക്കെ വേർതിരിച്ചുകാണുന്നതാണ് വിശേഷരൂപത്തിലുള്ള അഹങ്കാരം. 'ഞാൻ ഉണ്ട്' എന്നു മാത്രം അനുഭവിക്കുന്നതാണ് സാമാന്യരൂപത്തിലുള്ള അഹങ്കാരം. ഈ സാമാന്യാഹങ്കാരം എല്ലാ വ്യക്തികളിലും വ്യാപിച്ചു നിൽക്കുന്നതായതുകൊണ്ട് ഇതിനെ 'മഹാൻ' എന്നു വിളിക്കുന്നു. ഈ ഭിന്നാഹങ്കാരങ്ങളോടുകൂടിച്ചേരുമ്പോൾ ആത്മാവ് രണ്ടായി പിരിയുന്നു. വിശേഷാഹങ്കാരത്തോടുകൂടിയ ആത്മാവിനെ ജ്ഞാനാത്മാവെന്നും സാമാന്യാഹങ്കാരത്തോടുകൂടിയ ആത്മാവിനെ മഹാത്മാവെന്നും വിളിക്കുന്നു. അഹങ്കാരോപാധി നിശ്ശേഷം ഉപശമിച്ച ആത്മാവാണ് ശാന്താത്മാവ്. ഇത് ഉള്ളിലും പുറത്തും സർവ്വത്ര വ്യാപിച്ചുനില്ക്കുന്നു. എങ്ങും നിറഞ്ഞുനില്ക്കുന്ന ചിദേകരസമായ ബോധമാണ് ശാന്താത്മാവ്. ഇതിൽനിന്നും പ്രകടമാകുന്ന ജഡശക്തിരൂപമായ അവ്യക്തമാണ് മൂലപ്രകൃതി. മൂലപ്രകൃതിയുടെ ആവിർഭാവത്തോടെ ഒരു ശൂന്യതയുടെ അനുഭവമുണ്ടാകുന്നതുകൊണ്ടാണ് ഇതിന് 'അവ്യക്ത'മെന്നു പേരിട്ടിരിക്കുന്നത്. മൂലപ്രകൃതി ആദ്യം 'മഹത്തത്ത്വ'മെന്ന പേരോടുകൂടി സാമാന്യാഹങ്കാരരൂപത്തിൽ പ്രകടമാകുന്നു. അതു തുടന്നു വിജ്ഞാനാഹങ്കാരരൂപത്തിലും തദുപരി മനോരൂപമായും തദനന്തരം വാഗാദീന്ദ്രിയരൂപത്തിലും പ്രത്യക്ഷപ്പെടുന്നു. ഇക്കാര്യം വെളിപ്പെടുത്താനാണ് അനുഭവങ്ങളുടെ ക്രമമായ ആന്തരസ്വഭാവം കഠോപനിഷത്ത് ഇങ്ങനെ ചിത്രീകരിക്കുന്നത്:

**ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാഃ അർത്ഥേഭ്യശ്ച പരം മനഃ**
**മനസസ്തു പരാ ബുദ്ധിഃ ബുദ്ധേരാത്മാ മഹാൻ പരഃ**
**മഹതഃ പരമവ്യക്തമവ്യക്താത് പുരുഷഃ പരഃ**
**പുരുഷാന്ന പരം കിഞ്ചിത് സാ കാഷ്ഠാ സാ പരാ ഗതിഃ**

ഇന്ദ്രിയങ്ങളേക്കാരം സൂക്ഷ്മങ്ങളാണ് ശബ്ദസ്പർശാദിവിഷയങ്ങരം. (ശബ്ദസ്പർശാദികളെ പ്രകാശിപ്പിക്കാനുള്ള ഉപകരണങ്ങളാണല്ലോ ഇന്ദ്രിയങ്ങരം.) വിഷയങ്ങളേക്കാരം സൂക്ഷ്മമാണ മനസ്സ്. മനസ്സിനേക്കാരം ബുദ്ധിയും ബുദ്ധിയേക്കാരം മഹാത്മാവും മഹാത്മാവിനേക്കാരം അവ്യക്തവും സൂക്ഷ്മങ്ങളാകുന്നു. അവ്യക്തത്തിനേക്കാളും സൂക്ഷ്മമാണ് പുരുഷൻ. നിലനില്പിൻെറ അന്തിമസീമയും മററെല്ലാററിനും ചെന്ന ലയിക്കാവുന്ന ഇടവുമാണ പുരുഷൻ. ഈ സ്ഥിതിയറിഞ്ഞാൽ പലവിധ സങ്കല്പവികല്പരൂപത്തിൽ ഉപകരണമായി ചലിച്ചുകൊണ്ടിരിക്കുന്ന മനസ്സിനെ വിശേഷാഹങ്കാരരൂപിയായ ജ്ഞാനാത്മാവിൽ ഉപശമിപ്പിക്കേണ്ടതാണ്. മനോവ്യാപാരങ്ങളെ ഉപേക്ഷിച്ചിട്ട് അഹങ്കാരത്തെ മാത്രമവശേഷിപ്പിക്കേണ്ടതാണെന്ന ചുരുക്കം. ഇതസാദ്ധ്യമാണെന്ന കരുതിക്കൂട. വായുവിനെ പിടിച്ചുകെട്ടുന്നതുപോലെ മനോനിഗ്രഹം ദുഷ്ക്കരമാണെന്ന പറയുന്ന അജ്ജുനനെ ഭഗവാൻ സമാധാനിപ്പിക്കുന്നതു നോക്കുക:

**അസംശയം മഹാബാഹോ മനോ ദുർന്നിഗ്രഹം ചലം**
**അഭ്യാസേന തു കൗന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ.**

'വീരനായ അജ്ജുന, നീ പറയുന്നതുപോലെ മനസ്സു തീച്ചയായും ചഞ്ചലവും ശമിപ്പിക്കാൻ പ്രയാസമുള്ളതുമാണ്. എന്നാൽ അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും അതു വശപ്പെട്ടുകിട്ടും.' മനസ്സിനെ ഒരിടത്തു പിടിച്ചുനിത്താനുള്ള യത്നമാണ് അഭ്യാസം. സ്വർഗ്ഗീയസുഖങ്ങളുരംപ്പെടെയുള്ള ലോകസുഖങ്ങളിൽ മടുപ്പു തോന്നുന്നതാണ വിരക്തി. എന്നാൽ ക്രമമായി ആദ്യമാദ്യമുള്ള ഭൂമികകളെ ദൃഢമായി ജയിക്കാത്ത അസംയതാത്മാവിന് മനോജയരൂപത്തിലുള്ള യോഗം എളുപ്പത്തിൽ നേടാൻ കഴിയുന്നതല്ല. ക്രമേണ ഭൂമികകളെ ദൃഢമായി ജയിക്കുന്ന വശ്യാത്മാവിന് ഉപായംകൊണ്ട് എളുപ്പത്തിൽ യോഗം നേടാൻ കഴിയുന്നു. ഉപായംകൊണ്ടു മനസ്സിനെ ജയിക്കേണ്ടതെങ്ങനെയാണെന്ന ഗൗഡപാദാചാര്യർ ദൃഷ്ടാന്തസഹിതം വിവരിച്ചിട്ടുണ്ട്:

**ഉത്സേക ഉദധേര്യദ്വത് കുശാഗ്രേണൈകബിന്ദുനാ**
**മനസോ നിഗ്രഹസ്തദ്വദ് ഭവേദപരിഖേദതഃ.**

കുശപ്പുല്ലിൻമുന മുക്കി തുള്ളിതുള്ളിയായി സമുദ്രജലം തേകി വററിക്കാൻ ശ്രമിക്കുന്നതുപോലെ മുഷിയാതെ പരിശ്രമിക്കുന്നവക്ക് മനോനിഗ്രഹം നേടാൻ സാധിക്കും. തളരാതെ ശ്രമം തുടന്നാൽ ലക്ഷ്യത്തിലെത്തിച്ചേരുന്നതാണ്. എത്ര ബലവാനായാലും അനേകംപേരെ ശത്രുക്കളാക്കിത്തീക്കുന്നതപകടമാണ്. ഒരു കുരുവിപ്പക്ഷി സമുദ്രത്തെ തോല്പിച്ച കഥയുണ്ട്. ഒരിക്കൽ ഒരു കുരുവിപ്പക്ഷി സമുദ്രക്കരയിൽ മുട്ടയിട്ടു. തിരമാലകരം ആ മുട്ട ഒഴുക്കിക്കൊണ്ടുപോയി. 'എന്നാൽ ഞാൻ സമുദ്രം വററിക്കുന്നുണ്ട്' എന്നാ പക്ഷി തീരുമാനിച്ചു. കൊക്കിൻെറ അററത്തു് ഓരോ തുള്ളിയായി വെള്ളം കോരിയെടുത്തു ദൂരെക്കൊണ്ടൊഴിക്കാൻ തുടങ്ങി. ബന്ധുക്കളായ പക്ഷികരം തടഞ്ഞുവെങ്കിലും കൂട്ടാക്കിയില്ല. ആ പക്ഷികളെല്ലാം സഹായത്തിനെത്തി. പക്ഷികളിങ്ങനെ അങ്ങോട്ടുമിങ്ങോട്ടും പറന്ന ക്ലേശിക്കുന്നതുകണ്ട് കൃപാലുവായ നാരദൻ ഗരുഡനെ അവരുടെ സഹായത്തിനായി പറഞ്ഞയച്ചു. ഗരുഡൻെറ ചിറകടിയേററു വെള്ളം വററാൻ തുടങ്ങിയപ്പോരം സമുദ്രം ഭയന്ന വിറച്ചു മുട്ട കൊണ്ടുവന്ന കുരുവിക്കു നൽകി. ഇതുപോലെ മനോനിരോധമെന്ന പരമലക്ഷ്യത്തെ മുൻനിത്തി അവിശ്രാന്തം പരിശ്രമിക്കുന്ന യോഗിയെ കരുണാനിധിയായ ഭഗവാൻ അനുഗ്രഹിക്കുന്നു. മനോനിഗ്രഹത്തിനുള്ള ഉപായങ്ങരം തുടന്നുകൊണ്ടേയിരിക്കുന്നതാണ് തളർച്ചയില്ലായ്മ. ചോറുണ്ണുന്നയാരം ഓരോ ഉരുള ഭക്ഷിക്കുമ്പോഴും ഇടയ്ക്കിടയ്ക്ക് പലതരം കറികരംകൂട്ടി ആസ്വദിക്കാറുണ്ടല്ലോ. അതുപോലെ ലോകഭോഗങ്ങരം അനുഭവിക്കുന്നതിനിടയ്ക്കു മനോനിഗ്രഹോപായങ്ങളും ശീലിക്കേണ്ടതാണ്. വസിഷ്ഠൻ ഇക്കായ്യം ഇങ്ങനെ വെളിപ്പെടുത്തുന്നു:

**ചിത്തസ്യ ഭോഗൈർദ്വൗ ഭാഗൗ**
**ശാസ്ത്രേണൈകം പ്രപൂരയേത്**
**ഗുരുശുശ്രൂഷയാ ഭാഗ-**
**മവ്യുത്പന്നസ്യ സത്ക്രമേ.**

സത്യാന്വേഷണത്തിൽ ബുദ്ധിയ്ക്കുറപ്പു വന്നിട്ടില്ലാത്തയാരം ആരംഭത്തിൽ മനസ്സിനെ നാലായി വിഭജിച്ച് രണ്ടു ഭാഗം ലൗകികസുഖങ്ങരം അനുഭവിക്കാൻ ഉപയോഗിച്ചുകൊള്ളണം.

ഒരു ഭാഗം ശാസ്ത്രപഠനത്തിനും നാലാമത്തെ ഭാഗം ഗുരുശുശ്രൂഷയ്ക്കുമായി വിനിയോഗിക്കണം. മനസ്സ് കുറെയൊക്കെ നിയന്ത്രണാധീനമായി ക്കഴിഞ്ഞാൽ ഒരു ഭാഗം ലൗകികസുഖാനുഭവങ്ങൾക്കായി നീക്കിവെച്ചുകൊണ്ട് രണ്ടുഭാഗം ഗുരുശുശ്രൂഷയ്ക്കും നാലാമത്തെ ഭാഗം ശാസ്ത്രവിചാരത്തിനും വിനിയോഗിക്കണം.

> വ്യുത്പത്തിമുപയാതസ്യ
> പൂരയേച്ചേതസോ*ऽ*ന്വഹം
> ദ്വൌ ഭാഗൌ ശാസ്ത്രവൈരാഗ്യൈഃ
> ദ്വൌ ധ്യാനഗുരുപൂജയാ.

നല്ല പക്വത വന്നുകഴിഞ്ഞാൽ പിന്നെ ചിത്തത്തിന്റെ രണ്ടുഭാഗം ശാസ്ത്രവൈരാഗ്യങ്ങളെക്കൊണ്ടും മററു രണ്ടുഭാഗം ധ്യാനവും ഗുരുപൂജയുംകൊണ്ടും നിറച്ച് ജീവന്മുക്തിക്കായി യത്നിക്കേണ്ടതാണ്. അല്പനേരം അതായത് ഒരു നാഴികയോ അരനാഴികയോ ധ്യാനം അഭ്യസിച്ചിട്ട് പിന്നെ കുറെനേരം ഗുരുവിനെ സമീപിച്ച് പരിചരിച്ച് ശാസ്ത്രം ശ്രവിക്കണം. അനന്തരം ദേഹധാരണത്തിനായുള്ള ലോകകാര്യങ്ങൾ നിർവ്വഹിച്ചശേഷം വീണ്ടും യോഗപരിശീലനത്തിലും ഗുരുശുശ്രൂഷയിലും ഏർപ്പെടണം. ഇങ്ങനെ യോഗപ്രധാനമായി ദിനചര്യ കഴിച്ചുകൂട്ടിയിട്ട് ഉറങ്ങാൻ കിടക്കുമ്പോൾ അന്നേദിവസം എത്ര സമയം യോഗസാധനകൾക്കായി ചിലവഴിച്ചു എന്നു കണക്കു കൂട്ടിനോക്കണം. ഇങ്ങനെ ദിനംതോറുമോ ആഴ്ചതോറുമോ അഥവാ മാസംതോറുമോ യോഗാനുഷ്ഠാനസമയം വർദ്ധിപ്പിക്കാൻ നോക്കണം. ഓരോ ദിവസവും അല്പാല്പം വർദ്ധനവുണ്ടാകുന്നതോടെ ഒരു സംവത്സരംകൊണ്ട് അതു ഗണനീയമാംവിധം പെരുകുന്നു. യോഗകാലം ഇങ്ങനെ വർദ്ധിച്ചാൽ മററു വ്യാപാരങ്ങൾ നടക്കാതായിപ്പോവുകില്ലേ എന്നു ശങ്കിക്കാനില്ല. യഥാക്രമം പരിപക്വമായി യോഗനിഷ്ഠയിലുറയ്ക്കുന്നയാൾക്ക് മററു വ്യാപാരങ്ങൾ ലുപ്തങ്ങളായാലെന്ത്; എന്താണു ദോഷം? അങ്ങനെ യോഗനിഷ്ഠ വരുന്നയാൾ അതോടെ വിദ്വത്സന്ന്യാസത്തിനർഹനായിത്തീരുന്നു. ക്രമേണ യോഗനിഷ്ഠ ഉറയ്ക്കുന്നയാൾ ഒരു വിദ്യാർത്ഥിയെപ്പോലെയോ ഒരു കച്ചവടക്കാരനെപ്പോലെയോ യോഗാരൂഢപദവിയിലെത്തിച്ചേരുന്നു. ഒരു വിദ്യാർത്ഥി പാദാംശം, പാദം, അർദ്ധം, ലക്ക്, ലഗ്ദ്വയം, വർഗ്ഗം എന്ന ക്രമത്തിൽ പഠിച്ചുപഠിച്ചു പത്തോ പന്ത്രണ്ടോ വർഷംകൊണ്ട് അധ്യാപകനായി മാറുന്നു. ഒരു കച്ചവടക്കാരൻ ഒരു രൂപ, രണ്ടു രൂപാക്രമത്തിൽ തന്റെ വ്യാപാരം വർദ്ധിപ്പിച്ചു വർദ്ധിപ്പിച്ച് ലക്ഷപതിയോ, കോടീശ്വരനോ ആയി മാറുന്നു. അപ്രകാരം ഒരു വിദ്യാർത്ഥിയോടോ കച്ചവടക്കാരനോടോ തുല്യം യോഗപരിശീലനത്തിനാരംഭം കുറിച്ച് മത്സരബുദ്ധിയോടെ അഭ്യാസം തുടരുന്ന സാധകന് അത്രയുംകാലംകൊണ്ട് എന്തുകൊണ്ട് യോഗാരൂഢനായി ഭവിച്ചുകൂടാ? അതുകൊണ്ട് യോഗാരൂഢപദവി കൊതിക്കുന്നയാൾ വീണ്ടും വീണ്ടും പൊന്തിവരുന്ന സങ്കല്പവികല്പങ്ങളെ ഉദ്ദാലകനെപ്പോലെ പുരുഷപ്രയത്നംകൊണ്ടു പുറംതള്ളണം. തുടർന്ന് വിശേഷാഹങ്കാരരൂപത്തിലുള്ള ജ്ഞാനാത്മാവിൽ മനസ്സിനെ ഉപശമിപ്പിക്കണം. ഇപ്രകാരം ദ്വിതീയഭൂമികാജയം നേടി കുട്ടിയെപ്പോലെയോ ഊമയെപ്പോലെയോ നിർമ്മനസ്കത്വം സ്വാഭാവികമാക്കിത്തീർക്കണം.

---

യുധിഷ്ഠിരനോട് യമന്റെ രണ്ടു ചോദ്യങ്ങളും ഉത്തരങ്ങളും.

ചോ: ആരാണ് മോദിക്കുന്നവൻ?

ഉ: അഞ്ചോ ആറോ ദിവസം കൂടുമ്പോൾ ചീര തിന്നു കഴിയേണ്ടിവന്നാലും കടം മേടിക്കാതെയും നാടുവിട്ടോടാതെയും കഴിയുന്നവനാണ് മോദിക്കുന്നവൻ.

ചോ: എന്താണാശ്ചര്യം?

ഉ: ദിവസേന ജീവികൾ മരിച്ചുപോകുന്നു. എന്നിട്ടും തങ്ങൾ നിലനില്ക്കുമെന്നു ശേഷമുള്ളവർ വിചാരിക്കുന്നു. ഇതാണ് ഏററവും വലിയ ആശ്ചര്യം.

# സിദ്ധദീപിക

(ഒരു പഴയ കിളിപ്പാട്ടു്. ജൂലായ്‌ലക്കത്തിൽനിന്നു തുടർച്ച്)

**സമ്പാദകൻ: ടി. സുധാകരമേനോൻ, എം. എസ്. സി**

എത്തീടുമാവർത്തനനാഭിയിൽഹൃത്തിൽനിന്നു്
പൂത്തുടനവിടന്നു ഹൃദയസരസിജെ
നിന്നുടൻ വദനാന്തെ മുദ്രിതഫലങ്ങളായ്
വന്നു ശോഭിച്ചു തത്ര നില്ക്കുന്നിതറിക നീ.
ജന്മത്തിൽ നല്ല മർത്ത്യജന്മമെന്നറിയേണം;
കർമ്മനാശനത്തിന്നുമത്രയുമെളുപ്പമാം
അങ്ങിനെയുള്ള ജന്മം മാനുഷജന്മമോർത്താൽ
ഇങ്ങിനെ പോയീടുന്നു ജന്മവും വൃഥാതന്നെ.
മുക്തന്മാരായവർക്കു ശാസ്ത്രാപേക്ഷയുമില്ല
സക്തിയൊന്നിലുമില്ല മുമുക്ഷുജനങ്ങൾക്കും
മുക്തിമാർഗ്ഗോപദേശശാസ്ത്രകാരണമെല്ലാം
ഭക്തിയും മൂഢന്മാർക്കു ചെററുമുണ്ടാകയില്ല
എന്നതുമറിക നീ ഇന്നിയുമൊന്നു കേൾക്ക
ഇന്നിപ്പോൾ ജാഗ്രത്തിങ്കൽ സ്ഥൂലദേഹിയായ്ത്തന്നെ
നിന്നീടും ജീവനന്തഃകരണങ്ങളെക്കൊണ്ടു–
ങ്ങൊന്നൊന്നെ പ്രവൃത്തികൾ പ്രകൃതിവിലാസങ്ങൾ
എന്നതുകൊണ്ടു ജാഗ്രത്പ്രപഞ്ചമെന്ന നാമം
എന്നതിൽ ദ്രഷ്ടാവായിത്തന്നെ നിന്നൊരു ജീവൻ
മുന്നമിക്കണ്ട ജഗത്തുണ്ടെന്നു തോന്നിക്കുന്നു
എന്നതുമറിക നീയിന്നിയുമൊന്നു കേൾക്ക
എന്നു ശിഷ്യൻ തന്നോടരുളിച്ചെയ്തു ഗുരു
വിശ്വരൂപാത്മാ തേജോമയനായന്തർഭാഗേ
നിശ്ശേഷമന്തഃകരണാത്മനി ലയിച്ചിട്ടു്
സ്ഥൂലത്തിൽനിന്നു സൂക്ഷ്മകാരണശരീരനായ
സ്ഥൂലവും സൂക്ഷ്മദേഹത്തിങ്കൽ നിന്നഹംബുദ്ധി
അഹംകാരവും ഡംഭമദമത്സരങ്ങളും
അഹിതകാമക്രോധദ്വേഷലോഭാദികളും
സഹസാ സൂക്ഷ്മതത്വവ്യാപാരവിശേഷങ്ങൾ
മോഹൈകവിമോഹിനീമായാവൈഭവമോരോ–
ന്നനുഷ്ഠിച്ചിരിക്കുന്ന വിഷയത്തിങ്കൽ തോന്നും
അവസ്ഥയല്ലോ സ്വപ്നപ്രപഞ്ചമാകുന്നതും
സ്വപ്നമാം പ്രപഞ്ചത്തിൽ ദ്രഷ്ടാവായതു ജീവൻ
സ്വപ്നത്തിലവസ്ഥയും ജാഗ്രത്തിലവസ്ഥയും
സർവ്വജന്തുക്കൾക്കുമുണ്ടവസ്ഥാഭേദമോർത്താൽ
സർവ്വദാ ജാഗ്രത്സ്വപ്നകാരണശുഭാശുഭം
സർവ്വജന്തുക്കൾക്കുമനുഭൂതമായിരിപ്പോന്നു്
സർവ്വർക്കും ശുഭാശുഭകാരണമദൃഷ്ടമാം
സർവ്വർക്കും ശുഭാശുഭമാത്മനി ഭവിക്കുന്നു
നിർവ്വികാരാത്മാ പരമാത്മാവെന്നറിക നീ
ആത്മാവു് സുഷുപ്തിയിൽ പ്രാപ്തനായ് വന്നീടുമ്പോൾ
ആത്മാവിലറിവെന്നതേതുമേയില്ലയല്ലോ
എന്നതുപോലെ ഗാഢമൂഢത്വമാകുന്നതും
എന്നതങ്ങഹംബുദ്ധി യാതൊന്നു ഭ്രമിക്കുന്നു
കർമ്മേന്ദ്രിയങ്ങളല്ലോ കർത്താവായതുമോർത്താൽ
കർമ്മണാം ഭോക്താവായ ജീവാത്മാവറിക നീ
മൂഢത്വം പ്രാപിച്ചിരിക്കുന്നൊരു പുരുഷനു
ശുദ്ധമായിരിപ്പോരു ജ്ഞാനപ്രാപ്തിയും വരാ.

ശുദ്ധനാം നിശ്ചലാത്മാവെള്ളിലെയെണ്ണപോലെ
ശുദ്ധമായന്തർഭാഗേ സന്തതം പന്തീരണ്ടായ്
പഞ്ചഷൾക്കൊടി പരിമിതമായിരിക്കുന്നു
മഞ്ചത്തിന്നന്തർഭാഗേ സന്തതം പരമാത്മാ
ഒട്ടൊഴിയാതെ ദൃശ്യനായൊരു ശരീരനായ്
തത്ത്വാത് ശരീരനായ് ചൈതന്യയുക്തമായി
ഇരിക്കുന്നതു ദേഹിദേഹവുമുള്ളവസ്ഥ
ഒരുദേഹവുമൊരുദേഹിയുമെന്നു ചൊല്ലാം
ഒരുമിച്ചിരുവരുമിരിക്കും നേരത്തിങ്കൽ.
പിരിയുന്നേരം തമ്മിൽ സംബന്ധം നശിക്കുന്നു.
ജാഗ്രത് സ്വപ്നാവസ്ഥയും സുഷുപ്തി തുര്യാവസ്ഥ
ജാഗ്രത്തിൽ സ്ഥൂലദേഹം സ്വപ്നത്തിൽ സൂക്ഷ്മദേഹം
സുഷുപ്തിതന്നിലല്ലോ കാരണദേഹമോർത്താൽ
സുഷുപ്തിതുരീയത്തിൽ സാമാന്യശരീരങ്ങൾ
മണ്ണിൽ വീണുടൻ മരിച്ചീടിനപോലെതന്നെ
പിന്നെപ്പോയ് തുര്യാതീതം തന്നിൽ വീണൊരു ജീവൻ
തന്നുടെ വിലാസങ്ങൾ ഉന്നിദ്രാശ്ചര്യമോർത്താൽ
പിന്നെയും ജാഗ്രത്തിങ്കൽ വന്നു നിന്നീടുന്നതും.
ഇങ്ങനെ ലോകം പരിപാലിക്കും പരമാത്മാ–
വങ്ങറിഞ്ഞുപാസിക്ക ശിഷ്യനാകിയ നീയും
ഇന്ദ്രിയങ്ങൾക്കോ പാർത്താൽ അർത്ഥാശാവിശേഷങ്ങൾ
എന്നുമോരവസാനം മൃതികാലത്തും വരാ
മായയാലാവിർഭവിച്ചുള്ളോരു ഭ്രമംകൊണ്ടു്
മായയാ വ്യാപ്തമായ ജഗത്തെന്നറിക നീ
പിന്നെയന്തഃകരണങ്ങളെ നിരൂപിച്ചാൽ
ഒന്നായോരറിവെന്നുമറിവായ് നിന്നതെന്നും
ദ്വൈതമായിട്ടുതന്നെ നിന്നൊരു ഭ്രമംകൊണ്ടു
ഉദ്വേഗബുദ്ധി രണ്ടായിത്തോന്നുന്നതറിക നീ
രണ്ടിലും നിന്നുള്ളോരു വാസനയല്ലോയെന്നാൽ
കണ്ടുകൊള്ളുക പിന്നെ സുഷുപ്തിയിവ മൂന്നും
കൂടിനിന്നീടുന്നൊരു അറിവു്തുരീയമായ്.
ജാഗ്രത്തിലുണ്ടു പല ദൃശ്യഭൂതങ്ങളെല്ലാം
ഇപ്രപഞ്ചത്തിൽനിന്നു ദൃശ്യഭൂതങ്ങളുണ്ടാം
ഇ പ്രപഞ്ചവും 'നഷ്ടമായ്‌വരുമൊട്ടു ചെന്നാൽ
വേദശാസ്ത്രങ്ങൾ പുരാണേതിഹാസങ്ങളെല്ലാം
ധർമ്മാധർമ്മങ്ങൾ നരകങ്ങൾ മേദിനീ തന്നിൽ
നിന്നുടൻ സ്വർഗ്ഗപ്രാപ്തി വന്നീടുന്നതു പിന്നെ
ജനനമരണവർണ്ണാശ്രമവിശേഷങ്ങൾ
പിന്നെയസ്സമഭാവം നയങ്ങളിവയെല്ലാം
എന്തിന്നു വളരെ ഞാനിത്തരം പറയുന്നു
ചിന്തിച്ചാൽ സമസ്തവും മിഥ്യയെന്നതു നൂനം
ഒക്കെയും മിഥ്യയായ വസ്തുവെന്നറിക നീ
ഉൾക്കാമ്പുതെളിഞ്ഞുപാസിക്കയെന്നതുനേരം
ഈവണ്ണം ഗുരുനാഥൻ ശിഷ്യനോടരുൾചെയ്തു
ദിവ്യനാം ഗുരുവരുൾചെയ്തുകേട്ടോരുശേഷം
അവ്വളവുടൻ മനതാരതിൽ നിരൂപിച്ചാൻ
നൽവഴി ഗുരുവരുൾചെയ്തതൊക്കെയും കേട്ടു.

(തുടരും)

# അവതാരവരിഷ്ഠൻ *

എം. രാധാദേവി

ശ്രീരാമകൃഷ്ണദേവനെക്കുറിച്ച് അറിയുക എന്നതു് നമ്മുടെ പരിമിതമായ ബുദ്ധികൊണ്ടു് സാദ്ധ്യമല്ല. എങ്കിലും അദ്ദേഹത്തിൻെറ ശിഷ്യോത്തമന്മാരിൽ അഗ്രഗണ്യനായ ശ്രീമദ് വിവേകാനന്ദസ്വാമിജി രചിച്ചിട്ടുള്ള,

**ഓം സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ**

എന്ന ശ്ലോകത്തെ അല്പമൊന്നു് അനുസ്മരിക്കാൻ ശ്രമിക്കാം. ഒരാനയുടെ ശക്തിയെക്കുറിച്ച് എറുമ്പിനെന്താണറിയുക ? വേണമെങ്കിൽ ഒരു കാളക്കു് അതു കുറച്ചെങ്കിലും അറിയാൻ സാധിച്ചെന്നുവരാം. സ്വാമിജി ഭഗവാൻെറ എല്ലാവിധ ഗുണഗണങ്ങളും ഉൾക്കൊള്ളിച്ചുകൊണ്ടാണ് മേലുദ്ധരിച്ച ശ്ലോകം രചിച്ചിട്ടുള്ളതു്. ആദ്യമായി ശ്ലോകത്തിൻെറ പ്രഥമപാദത്തെക്കുറിച്ചു ചിന്തിക്കാം.

## ഓം സ്ഥാപകായ ച ധർമ്മസ്യ

ഇതിൽനിന്നും അദ്ദേഹത്തിൻെറ അവതാരോദ്ദേശ്യം എന്താണെന്നു് വ്യക്തമാകുന്നു: ധർമ്മസംസ്ഥാപനാർത്ഥമാണ് അവതരിച്ചതു്. ഗീതയിൽ അരുളിച്ചെയ്തതുപോലെ,

**പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.**

ധർമ്മം ക്ഷയിക്കുമ്പോഴും അധർമ്മം വദ്ധിക്കുമ്പോഴും ദുഷ്ടനിഗ്രഹത്തിനും ശിഷ്ടപരിപാലനത്തിനുംവേണ്ടി ഭഗവാൻ അവതാരമെടുക്കുന്നു. ശ്രീരാമകൃഷ്ണദേവൻെറ അവതാരകാലം ഏതായിരുന്നുവെന്നു ചിന്തിക്കാം. ശ്രീകൃഷ്ണനെയും ശ്രീരാമനെയും പോലെ കംസാദികളെയോ, രാവണാദിരാക്ഷസന്മാരേയോ നിഗ്രഹിക്കേണ്ടതായി വന്നോ ? ഇല്ല, പക്ഷെ അന്നു ഭാരതത്തിലെ സ്ഥിതി കംസാദികളുടെ കാലത്തേക്കാൾ മോശമായിരുന്നു. ബാഹ്യമായ ശത്രുക്കളെ ഒരുപക്ഷെ ആയുധങ്ങൾകൊണ്ടോ, പരാക്രമംകൊണ്ടോ ജയിക്കാൻ സാധിക്കുമായിരിക്കാം. എന്നാൽ നാം തന്നെ അറിയാതെ നമ്മുടെ ഉള്ളിൽ കയറിയിരിക്കുന്ന കാമക്രോധാദികളാകുന്ന ഷഡ്വൈരികളുണ്ടല്ലോ, അവരെയാണു് ജയിക്കേണ്ടതു്. അങ്ങനെയുള്ള ശത്രുക്കളുടെ ഇരിപ്പിടങ്ങളായിരുന്നു, ശ്രീരാമകൃഷ്ണദേവൻെറ അവതാരകാലത്തുണ്ടായിരുന്ന ജനതയുടെ മനസ്സുകൾ. അവരുടെ മനസ്സിലുള്ള അജ്ഞാനം ദൂരീകരിച്ചു് വിജ്ഞാനദീപം കൊളുത്തിയതു് ശ്രീരാമകൃഷ്ണദേവൻതന്നെയാണു്.

എന്തുകൊണ്ടാണു് ഈ ഭാരതത്തിലിത്തരമൊരു അധഃപതനമുണ്ടായതു് ? ഭാരതം ആദ്ധ്യാത്മികമൂല്യങ്ങളുടെ ഇരിപ്പിടമാണു് എന്നാണു് ചരിത്രംതന്നെ വെളിവാക്കുന്നതു്. ലോകത്തിലെല്ലായിടത്തും ഈ ആദ്ധ്യാത്മികത ദശിക്കുവാൻ സാദ്ധ്യമ[illegible]. സ്വർണ്ണം എല്ലായിടത്തും കിട്ടുന്നുണ്ടോ ? കോലാർ മുതലായ സ്വർണ്ണഖനികളിൽനിന്നേ അതു കിട്ടുകയുള്ളു. അതുപോലെ ആദ്ധ്യാത്മികത വിളയുന്ന ഖനിയായിട്ടാണു് ഭാരതത്തെ കണക്കാക്കിയിരുന്നതു്. ഇങ്ങനെയുള്ള ഭാരതത്തിനു വന്ന അധഃപതനം മുഴുവനും ഭാരതീയർ പടിഞ്ഞാറുനോക്കികളായി മാറിയതുകൊണ്ടാണു്. ബാഹ്യമായി ഇന്ത്യക്കാരായിരുന്നുവെങ്കിലും ആന്തരമായി പാശ്ചാത്യസംസ്കാരം അന്നത്തെ ഭാരതീയരിൽ വളരാൻ ഇടയായി. അതായതു് 1836-ലാണു് മെക്കാളെപ്രഭു വിദ്യാഭ്യാസബില്ല്, ഇന്ത്യയിൽ പാശ്ചാത്യവിദ്യാഭ്യാസം നല്കുന്നതിൻെറ ബിൽ, അവതരിപ്പിച്ചതു് എന്നു കാണാം. ഈ വിദ്യാഭ്യാസം നടപ്പാക്കിയതോടെ ഇന്ത്യയിലെ അഭ്യസ്തവിദ്യർ മുഴുവനും യുക്തിചിന്തയിലൂടെ നീങ്ങാ

* പ്രൊഫസർ പി. അച്യുതൻനായർ, എം. എ. പി. എച്ച്ഡി. ചെയ്ത പ്രഭാഷണങ്ങളെ ആസ്പദമാക്കി തയ്യാറാക്കിയ ഒരു ലേഖനം.

നും, ഭാരതീയ ഋഷീശ്വരന്മാർ നിരന്തരപ്രയത്നം കൊണ്ടു് കണ്ടുപിടിച്ചിട്ടുള്ള തത്ത്വങ്ങൾ നിരത്ഥകമാണെന്നു് വാദിക്കാനും തുടങ്ങി. അവർ വിഗ്രഹാരാധനയിൽ വിശ്വസിക്കാതെയായി. ഈ കാലഘട്ടത്തിലാണു് ഭഗവാന്റെ അവതാരവുമുണ്ടായതു്. അങ്ങനെ ജനങ്ങൾ അധർമ്മത്തിലേയ്ക്കു് നീങ്ങിക്കൊണ്ടിരിക്കുന്ന കാലഘട്ടത്തിലാണു് ശ്രീരാമകൃഷ്ണന്റെ അവതാരം. ഭഗവാന്റെ അവതാരം ഇതര അവതാരങ്ങളിൽ നിന്നു് തുലോം വ്യത്യസ്തമാണു്. മററുള്ള അവതാരങ്ങൾ വലിയ ഐശ്വര്യമഹിമയും പ്രസിദ്ധിയും ഉള്ള കുലത്തിൽ ജനിച്ചവരാണു്. എന്നാൽ ഭഗവാനോ? 1836–ൽ ബംഗാളിലെ കുഗ്രാമമായ കമാർപുക്കൂറിലെ ഒരു ദരിദ്രബ്രാഹ്മണകുടുംബത്തിൽ ജനിച്ചു.

കല്ക്കത്തയിലെ കാളീക്ഷേത്രത്തിലെ പൂജാരിയായി ജീവിതമാരംഭിച്ചു് ആ നിലയിൽ ത്തന്നെ തുടരാതെ തീവ്രമായ ഭക്തികൊണ്ടു് ജഗദംബയെ സാക്ഷാത്കരിച്ചതായി കാണാൻ സാധിക്കുന്നു. എന്നാൽ താൻ അവതാരമായിരുന്നു എന്നു് തന്റെ അമാനുഷപ്രഭാവങ്ങൾ കൊണ്ടൊന്നും അദ്ദേഹം തെളിയിക്കുന്നില്ല. പക്ഷെ തന്റെ അവതാരോദ്ദേശം തന്റെ ശിഷ്യോത്തമനായ നരേന്ദ്രനിൽക്കൂടിയാണു് അദ്ദേഹം സഫലീകരിച്ചതു്.

യുക്തിചിന്തകനായി വന്ന നരേന്ദ്രനെ ഒരു ഭക്തനാക്കി മററി. ഇതേ സ്വാമിജിയാണു് പാശ്ചാത്യലോകത്തിൽ തന്റെ പ്രസംഗങ്ങൾകൊണ്ടു് ഒരു കോളിളക്കംതന്നെ സൃഷ്ടിച്ചതു്. വീരകേസരിയായ വിവേകാനന്ദസ്വാമിജിയെക്കൊണ്ടു് ഇത്രയും വിജ്ഞാനപ്രദവും ശാന്തിപ്രദവും ഉജ്ജ്വലവുമായ പ്രസംഗങ്ങൾ ചെയ്യിക്കുവാൻ കളമൊരുക്കിയതും ഗുരുദേവൻതന്നെയായിരുന്നു, എന്നു് സ്വാമിജി തന്നെ പറയുന്നുണ്ടു്. അദ്ദേഹം തന്റെ ഗുരുദേവന്റെ സന്ദേശമാണു് പാശ്ചാത്യലോകത്തിനു പ്രദാനം ചെയ്തതു്. മതങ്ങളുടെയെല്ലാം മാതാവാണു് ഹിന്ദുമതം എന്നും ഇതരമതങ്ങൾ ഹിന്ദുമതത്തിന്റെ സന്തതികളാണെന്നും, അദ്ദേഹം പാശ്ചാത്യർക്കു മനസ്സിലാക്കിക്കൊടുത്തു.

തീരെ പരിമിതമായ സ്കൂൾ വിദ്യാഭ്യാസം മാത്രമേ, ശ്രീരാമകൃഷ്ണദേവനു ലഭിച്ചിട്ടുള്ളു. എന്നാൽ വിവേകാനന്ദസ്വാമികളോ? അദ്ദേഹം കോളേജിൽ പഠിച്ചിട്ടുണ്ടു്; വേദാന്തം പ്രസംഗിച്ചിട്ടുണ്ടു്; അമേരിക്കയിൽ പോയിട്ടുണ്ടു്; ഇംഗ്ലീഷു സംസാരിച്ചിട്ടുണ്ടു്. നേരേമറിച്ചാണു് ഭഗവാന്റെ സ്ഥിതി. അദ്ദേഹം ഒരു പ്രസംഗവും ചെയ്തതായി ഒരിടത്തും കാണുന്നില്ല. മാത്രമല്ല, ഒരു അമേരിക്കൻ returned–ഉം അല്ല. എന്നാൽ ഈ വിവേകാനന്ദസ്വാമിക്കു് അമേരിക്കയിൽ പോയി യുക്തിചിന്തകരായവരെ സമീപിച്ചു് ഇത്രയും ഭയലേശമെന്യെ തന്റെ ഗുരുദേവന്റെ മഹത്തായ സന്ദേശം കൊടുക്കാൻ കഴിവുണ്ടാക്കിയ മഹാശക്തി എന്തായിരുന്നു? അതായിരുന്നു ഭഗവാന്റെ മാഹാത്മ്യം. അതു ശിഷ്യൻ തന്നെ വെളിവാക്കിയിട്ടുണ്ടു്, 'എന്റെ ഗുരുദേവനെപ്പററി ഒന്നും മനസ്സിലാക്കാൻ സാദ്ധ്യമല്ല.' എന്നു്.

എന്തിനാണീ വിദ്യാഭ്യാസം? അറിയേണ്ടതിനെ അറിയാൻ. ഭാരതത്തിന്റെ പ്രാചീന കാലങ്ങളിലേയ്ക്കു നോക്കിയാൽ കാണാം ഹിന്ദുക്കളുടെ വിദ്യാഭ്യാസം പരമമായതിനെ അറിയാൻവേണ്ടിയായിരുന്നുവെന്നു്. ജീവിതത്തിലെ എല്ലാ ഘട്ടങ്ങളും ജീവിതലക്ഷ്യത്തെ ബോധിപ്പിച്ചുകൊണ്ടുള്ളവയായിരുന്നു. ഭഗവാന്റെ ജീവിതവും അത്തരത്തിലുള്ളതായിരുന്നു. ഭഗവാനെപ്പോലെ ഇത്ര സരളമായി വേദാന്തതത്ത്വങ്ങൾ പ്രകാശിപ്പിച്ചിട്ടുള്ള മറെറാരു ധന്യാത്മാവു് ഉണ്ടായിട്ടില്ലതന്നെ. ഇതിൽനിന്നും നമുക്കു മനസ്സിലാക്കാൻ കഴിയുന്നതിതാണു്: ഭൗതികമായ വിദ്യാഭ്യാസത്തേക്കാൾ മാഹാത്മ്യമേറിയ മറെറാന്നുണ്ടു് എന്നു്. എന്തിനു്, ഈ ഭഗവാന്റെ ആദർശങ്ങളാണു് ഇന്നു യുക്തിചിന്തയിൽ വിശ്വസിക്കുന്ന ഇതരമതസ്ഥർ കൂടി തങ്ങളുടെ ആദർശങ്ങളായി മാനിച്ചു വരുന്നതു്! ഇതു് അവർ തുറന്നു സമ്മതിക്കുന്നില്ലെങ്കിലും കാര്യം അങ്ങനെയാണു്. ഇങ്ങനെ ആർഷഭാരതത്തിന്റെ നഷ്ടപ്പെട്ട സംസ്കാരത്തെ പുനരുദ്ധരിച്ച മഹാത്മാവാണു് ശ്രീരാമകൃഷ്ണദേവൻ എന്നു് മനസ്സിലാക്കാൻ സാധിക്കുന്നു.

### സർവ്വധർമ്മസ്വരൂപിണേ

ഭഗവാനെ സംബന്ധിച്ചിടത്തോളം ഈ വിശേഷണം തികച്ചും അന്വർത്ഥമാണു്. അമേരിക്കയിലൊരു മതമഹാസമ്മേളനം നടക്കുന്നതിനു മുമ്പുതന്നെ ഭഗവാൻ തന്റെ ജീവിതത്തിൽ ഒരു മതമഹാസമ്മേളനം ദക്ഷിണേശ്വരത്തു

വെച്ചു നടത്തി. 'സർവ്വമതസമന്വയം' സ്വജീവിതംകൊണ്ടു് ഉദാഹരിച്ച ഒരു ആചാര്യനേയും നമുക്കു് ഇതിനുമുമ്പു് കാണാൻ കഴിഞ്ഞിട്ടില്ല. പരമഗുരുവായ ശങ്കരാചാര്യർതന്നെയും ഹിന്ദുമതവിഭാഗങ്ങളെ മാത്രമേ സമന്വയീകരിച്ചിട്ടുള്ളു. എന്നാൽ ഭഗവാനാകട്ടെ സർവ്വമതങ്ങളേയും അതാതിന്റെ മാർഗ്ഗത്തിലൂടെ സാക്ഷാത്കരിച്ചു. എല്ലാ മതങ്ങളും ഒരേ കേന്ദ്രത്തിലേയ്ക്കുള്ള വിവിധ മാർഗ്ഗങ്ങളാണെന്നനുഭവപ്പെടുത്തുകയും ചെയ്തു. ഒരു ക്ഷേത്രമുററത്തേയ്ക്കു വരുന്ന ആളുകൾ അഭിമുഖമായിട്ടുള്ള രണ്ടു ഗേററിൽക്കൂടി കടന്നു വരുമ്പോൾ, കാഴ്ചയിൽ വിപരീതമാർഗ്ഗമാണെങ്കിലും എത്തിച്ചേരുന്നതു് ഒരേ തിരുമുററത്തുതന്നെയാണു്. അതുപോലെതന്നെയാണു് ക്രിസ്തുമതം ആചരിക്കുന്നവനും, ഇസ്ലാംമതം ആചരിക്കുന്നവനും, ഹിന്ദുമതം ആചരിക്കുന്നവനും, ലക്ഷ്യബോധത്തോടുകൂടി, മതാദർശപ്രകാരം ജീവിക്കുകയാണെങ്കിൽ ഒരേ ഈശ്വരനിലേയ്ക്കാണു് എത്തിച്ചേരുന്നതു്. ഇതു പറയുകമാത്രമല്ല, അതു പരീക്ഷിച്ചു് അനുഭവപ്പെടുത്തുകകൂടി ഭഗവാൻ ചെയ്തു.

ശ്രീരാമദാസനായ ഹനുമാന്റെ ഭാവത്തിലൂടെ അദ്ദേഹം ശ്രീരാമചന്ദ്രനെ സാക്ഷാത്കരിച്ചിട്ടുണ്ടു്. ആ ഘട്ടങ്ങളിൽ ശരിക്കും ഒരു ഹനുമാനായിത്തന്നെയാണു് അദ്ദേഹം ജീവിച്ചുപോന്നതു്. അതുപോലെതന്നെ ക്രിസ്തുവിനെ സാക്ഷാത്കരിച്ചപ്പോൾ തനി ക്രിസ്ത്യാനിയായിത്തന്നെ ജീവിച്ചുപോന്നു. താമസിയാതെ തന്നെ അദ്ദേഹത്തിനു ക്രിസ്തുദേവന്റെ ദർശനം ലഭിച്ചു. അള്ളാഹുവിനെ സാക്ഷാത്കരിക്കുന്നതിനു് യഥാർത്ഥമുഹമ്മദീയനായിത്തന്നെ ജീവിച്ചു. ഭക്ഷണം, വസ്ത്രധാരണം തുടങ്ങി എല്ലാംതന്നെ മുഹമ്മദീയന്റേതുപോലെയാക്കി ജീവിച്ചുപോന്നു. ആഢ്യബ്രാഹ്മണകുലജാതനായ ഭഗവാനാണു് ഇപ്രകാരം ജീവിച്ചതു് എന്നു നാം ചിന്തിക്കേണ്ടതാണു്. ഇതിൽനിന്നും അദ്ദേഹത്തിന്റെ ഹൃദയവിശാലത മനസ്സിലാക്കാൻ സാധിക്കുന്നു.

ഇത്രയും അനുഭവജ്ഞാനസമ്പന്നനായ ഒരു മഹാത്മാവിനെ നമുക്കു് മററെവിടെയാണു് ദർശിക്കുവാൻ സാധിക്കുക? പില്ക്കാലത്തു വിവേകാനന്ദസ്വാമിജി പറഞ്ഞിട്ടുള്ള മതാദർശങ്ങളെല്ലാംതന്നെ ഗുരുദേവന്റെ ജീവിതത്തെ ആസ്പദമാക്കി പറഞ്ഞിട്ടുള്ളതാണു്. ശ്രീരാമകൃഷ്ണദേവൻ 'സർവ്വദേവദേവീസ്വരൂപനാ'യിരുന്നു. ഉദാഹരണമായി മഥുരബാബുവിന്റെ അനുഭവം നോക്കുക. ഒരിക്കൽ ശ്രീരാമകൃഷ്ണദേവൻ ഉലാത്തിക്കൊണ്ടു് ഒരു ഭാഗത്തേയ്ക്കു പോയപ്പോൾ അദ്ദേഹത്തെ ശിവനായും, മറുഭാഗത്തേയ്ക്കു വന്നപ്പോൾ കാളിയായും മഥുരബാബു ദർശിക്കുവാൻ ഇടയായി. ഇതു മാത്രമല്ല, ശ്രീകൃഷ്ണഭക്തയായ അഘോരമണിദേവിയ്ക്കു് തന്റെ ഇഷ്ടദേവനായിട്ടു് ശ്രീരാമകൃഷ്ണദേവനെ കാണാൻ സാധിച്ചിട്ടുണ്ടു്.

ഭഗവാനെ, ഏതു രീതിയിൽക്കൂടി പോകുന്നവർക്കും, അതായതു് ഭക്തി, ജ്ഞാനം മുതലായ ഏതു മാർഗ്ഗസ്ഥിതർക്കും ആരാധിക്കുവാൻ സാധിക്കും. എല്ലാ ദേവതയുടേയും ഒരു മൂർത്തിമദ്ഭാവം നമുക്കു് ഭഗവാനിൽ ദർശിക്കുവാൻ സാധിക്കുന്നുണ്ടു്. ജ്ഞാനിയായ ഭഗവാൻതന്നെ സ്വയം ഭക്തിലഹരിയിൽ ഉന്മത്തനായി, മതിമറന്നു് കൈയ്കൊണ്ടു് താളം പിടിച്ചു നൃത്തം ചെയ്യുക സാധാരണയായിരുന്നു. താളം പിടിക്കുന്നതു കണ്ടു് ഒരിക്കൽ തോതാപുരിസ്വാമികൾ ഭഗവാനോടു് ചോദിച്ചിട്ടുണ്ടു്: ''അങ്ങു് ഇങ്ങനെ കൈയ്കൊണ്ടു് ചപ്പാത്തിയുണ്ടാക്കുന്നതെന്താണു്?'' 'ഇതു ശരിയല്ല. ജ്ഞാനിയായ അങ്ങു് ഇപ്രകാരം ചെയ്യുന്നതു് ശരിയല്ല' എന്നു് അദ്ദേഹം അഭിപ്രായപ്പെട്ടിട്ടുമുണ്ടു്. പക്ഷെ അതു ശരിയാണെന്നുതന്നെയാണു് ജഗദംബ ഭഗവാനു പഠിപ്പിച്ചുകൊടുത്തിട്ടുള്ളതു്.

ഭഗവാനു് ഒന്നുംതന്നെ കേട്ടുകേൾവിയല്ല, എല്ലാം അനുഭവജ്ഞാനമാണു്. അദ്ദേഹത്തിന്റെ ജീവിതം നോക്കിയാൽ അതു് ഒരു ആദ്ധ്യാത്മികപരീക്ഷണശാലയായിത്തന്നെ എന്നും ശോഭിക്കും. ഈ പരീക്ഷണങ്ങളിൽക്കൂടി അദ്ദേഹം നേടിയെടുത്ത ആ ദിവ്യാനുഭൂതിയെ തന്റെ ശിഷ്യാഗ്രഗണ്യനായ നരേന്ദ്രനിൽക്കൂടി ലോകത്തിനു പ്രദാനംചെയ്യുകയാണു് അദ്ദേഹം ചെയ്തതു്. ഇങ്ങനെ സർവ്വമതങ്ങളുടേയും ഒരു സമ്യക്സമ്മേളനം നമുക്കു് മറെറവിടേയും ദർശിക്കുവാൻ സാദ്ധ്യമല്ല.

## അവതാരവരിഷ്ഠായ

'അവതാരവരിഷ്ഠൻ' അവതാരങ്ങളിൽ വെച്ചു ശ്രേഷ്ഠൻ. അതും അന്വർത്ഥമാണു് എന്നു് അദ്ദേഹത്തിന്റെ ജീവിതം തെളിയിക്കുന്നുണ്ടു്. മനുഷ്യനു പുരുഷാർത്ഥം നേടുവാനുള്ള രണ്ടു പ്രതിബന്ധങ്ങൾ കാമിനീകാഞ്ചനങ്ങളാ

ണല്ലോ. ഇവയെ ത്യജിച്ചാൽ പുരുഷാർത്ഥം സിദ്ധിക്കും എന്നു് നമ്മുടെ ഉപനിഷത്തുകളിൽ പ്രതിപാദിക്കുന്നുണ്ടു്. എന്നാൽ ഭഗവാൻെറ ജീവിതമാണു് ഇതിനു് ഉത്തമനിദർശമായി നമുക്കുള്ളതു്. എങ്ങനെയാണു് നാം ലോകത്തിൽ ജീവിക്കേണ്ടതെന്നു് അദ്ദേഹം സ്വജീവിതം കൊണ്ടു വ്യക്തമാക്കിത്തരുന്നുണ്ടു്. ഇങ്ങനെ ഒര വതാരം മറേറതാണുള്ളതു്? മററുള്ള അവതാര ങ്ങൾ സാധാരണക്കാർക്കനുകരിക്കത്തക്കതല്ല.

കാമിനീകാഞ്ചനത്യാഗം ഇത്ര തീവ്രമായി മറെറാരവതാരത്തിലും ഉണ്ടായിട്ടില്ല. അതു വിചാരിച്ചു് മററവതാരങ്ങളിൽ അതില്ല എന്നർത്ഥമാക്കുന്നില്ല. പക്ഷെ സാധാരണമന സ്സിനു് അതു വിശ്വസിക്കാൻ പ്രയാസ മുണ്ടു്. ഒരിക്കൽ ഭീഷ്മർതന്നെ പറഞ്ഞു, തന്നെ ക്കാൾ പരിപൂർണ്ണബ്രഹ്മചാരിയാണു് ശ്രീകൃഷ്ണ ഭഗവാൻ എന്നു്. എന്നാൽ അതു് ബാഹ്യ മായി നോക്കുമ്പോൾ വിശ്വസിക്കാൻ പ്രയാസ മാണു്. ഭഗവാനു് 16008 ഭാര്യമാരുള്ള തായും പറയുന്നുണ്ടു്. യഥാർത്ഥത്തിൽ അദ്ദേഹം നിത്യബ്രഹ്മചാരിയാണുതാനും. പക്ഷെ, ഇതെ ല്ലാവർക്കും അനുഷ്ഠിക്കുവാൻ എളുപ്പമുള്ള മാർഗ്ഗമല്ല.

എന്നാൽ ശ്രീരാമകൃഷ്ണദേവൻെറ ജീവി തമോ? ഒരു സാധാരണക്കാരനെപ്പോലെ ജീവി ച്ചുവെങ്കിലും അദ്ദേഹത്തിൻെറ കാമിനീകാഞ്ചന ത്യാഗം വേറൊരാളിൽ നമുക്കു് ദർശിക്കുവാൻ സാ ദ്ധ്യമല്ല. ഭഗവാൻ തൻെറ സഹധർമ്മിണിയുമൊ ന്നിച്ചാണു് ജീവിതമാരംഭിച്ചതു്. എന്നാൽ അദ്ദേഹം കാമിനീകാഞ്ചനത്യാഗത്തിൻെറ പര്യായമാണുതാനും. ലോകത്തിലെ സ്ത്രീകളെ മുഴുവനും ജഗദംബയുടെ പ്രതിരൂപങ്ങളായി ദർശിക്കാനേ അദ്ദേഹത്തിനു കഴിഞ്ഞിരുന്നുള്ളൂ എന്നുള്ളതാണു് ഇതിനു കാരണം. ഇതു് അത്ര എളുപ്പമുള്ള കാര്യമല്ല. ഒരിക്കൽ ശാരദാദേവി ചോദിക്കുന്നുണ്ടു്, ''അങ്ങു് എന്നെ എപ്രകാര മാണു വീക്ഷിക്കുന്നതു്'' എന്നു്. അതിനുത്തര മായി ഭഗവാൻ ഇപ്രകാരമാണു് പറയുന്നതു്: ''ക്ഷേത്രത്തിലെ അമ്മയും എൻെറ പെററമ്മയും ഭവതിയും എനിക്കു വ്യത്യസ്തരല്ല.'' കാഞ്ചന ത്യാഗത്തിൻെറ മൂർത്തിമദ്ഭാവം വേണ മെങ്കിൽ അതും ഈ അവതാരത്തിൽത്തന്നെ യുണ്ടു്. അദ്ദേഹത്തിനു് നാണ്യം കൈകൊണ്ടു് സ്പർശിക്കുവാൻപോലും സാധിച്ചിരുന്നില്ല. ഒരി ക്കൽ കാഞ്ചനവും മണ്ണും കൂടിയെടുത്തു് രണ്ടി നേയും ഒരുപോലെ സങ്കല്പിച്ചു് ഗംഗയിൽ എറിഞ്ഞുകളഞ്ഞു. അതിനുശേഷമാണു് അദ്ദേ ഹത്തിന്നിങ്ങനെയൊരവസ്ഥ കൈവന്നതു്. ഒരിക്കൽ വിവേകാനന്ദസ്വാമിജി ഇതു ശരിയോ എന്നു പരീക്ഷിക്കുന്നതിനായി ഒരു നാണ്യം ഭഗ വാൻെറ തലയിണക്കീഴിൽ വെയ്ക്കുകയുണ്ടായി. എന്നാൽ ഭഗവാൻ കിടക്ക സ്പർശിച്ചപ്പോൾ ത്തന്നെ എന്തോ ഭയങ്കരവേദന അനുഭവപ്പെട്ടു ചാടി എഴുന്നേൽക്കുകയാണുണ്ടായതു്. ഇങ്ങനെ മനോവൃത്തിയുടെ അതേ ചേഷ്ടകൾതന്നെ ശരീരത്തിനും വന്നിരുന്നു എന്നുള്ളതു് ഭഗവാ ൻെറ ജീവിതത്തിലെ സവിശേഷതയാണു്.

സമാധിയെ സംബന്ധിച്ചിടത്തോളം പറ യുകയാണെങ്കിൽ ദേഹചിന്ത വരേണമേ എന്നു് അദ്ദേഹം അമ്മയോടു പലകുറി പ്രാർത്ഥിച്ചി ട്ടുണ്ടു്. സമാധ്യവസ്ഥയിൽ അദ്ദേഹത്തിൻെറ നാവിൽ പഞ്ചസാരവെച്ചുനോക്കിയാൽ തീരെ നനയുകയില്ല, എന്നു് അദ്ദേഹത്തിൻെറ ശിഷ്യനായ നിർമ്മലാനന്ദസ്വാമികൾ പറയാ റുണ്ടത്രെ. ഹാ! ഇങ്ങനെ ഒരവസ്ഥയെപ്പററി ചിന്തിക്കുകകൂടി സാദ്ധ്യമല്ല. ഒരിക്കൽ മാത്ര മല്ല, ദിവസത്തിൽ, 24 മണിക്കൂറിൽ, വളരെ കുറച്ചു സമയം മാത്രമേ അദ്ദേഹം ബാഹ്യലോക വുമായി ബന്ധപ്പെട്ടിരുന്നുള്ളൂ. ഒരു നിസ്സാര പ്രകൃതിഭംഗി കണ്ടാൽ മതി, ഭക്തിരസമൂറുന്ന ഒരു ഗാനം കേട്ടാൽ മതി, ഉടനെ ഭഗ വാൻ സമാധിസ്ഥനാകുന്നു. എന്നാൽ നമ്മുടെ സ്ഥിതി ആലോചിച്ചാലോ? ഈശ്വരനെപ്പററി ഓർക്കാനാണു് പ്രയാസം. ലൌകികചിന്തക ളിൽപ്പെട്ടുഴലുന്ന നമ്മൾക്കു് അല്പനേരമെങ്കിലും എല്ലാ ചിന്തകളും വെടിഞ്ഞു് ഭഗവാൻെറ രൂപ ത്തിൽ മതിമറന്നു് ആനന്ദിക്കുകയെന്നതു് വളരെ പ്രയാസമേറിയ കാര്യമാണു്.

ശ്രീരാമകൃഷ്ണദേവൻെറ ജീവിതത്തിൽ അദ്ദേഹം സാക്ഷാത്കരിക്കുന്ന മൂർത്തികളെല്ലാം തന്നെ അദ്ദേഹത്തിൽ വന്നു ലയിക്കുകയാണുണ്ടാ യതു്. വാസ്തവത്തിൽ സാക്ഷാത്കാരത്തിൽ ഭക്തൻ അങ്ങോട്ടു ലയിക്കുന്നതായേ കേട്ടിട്ടുള്ളൂ. എന്നാൽ ശ്രീരാമകൃഷ്ണൻെറ കാര്യത്തിൽ നേരേ മറിച്ചാണു സംഭവിച്ചതു്. അതും അദ്ദേഹത്തി ൻെറ മാഹാത്മ്യത്തിൻെറ വൈശിഷ്ട്യമാണു്.

മറെറാരവതാരത്തിലും ഗുരുവിനു് ശിഷ്യ നിൽനിന്നും പഠിക്കേണ്ടതായി വന്നിട്ടില്ല;

എന്നാൽ ഭഗവാൻെറ ഗുരുവായിരുന്ന തോതാ പുരിസ്വാമികൾ അദ്വൈതിയായിരുന്നുവെങ്കിലും ശിഷ്യൻെറ അസാധാരണത്വംകൊണ്ട് അദ്ദേഹത്തിന് ഒടുവിൽ ജഗദംബയെ — ശക്തിയെ — അംഗീകരിക്കേണ്ടിവന്നു. മൂന്നു ദിവസത്തിൽ കൂടുതൽ എവിടെയും താമസിക്കാത്ത സ്വാമികൾ ഇവിടെ പല മാസങ്ങളോളം താമസിക്കുന്നുണ്ട്. ഒരിക്കൽ അദ്ദേഹത്തിന് വയറു വേദന പിടിപെട്ടുവെന്നും, അമ്മയെ നേരിട്ടു കണ്ടു എന്നും പറയുന്നുണ്ട്. അങ്ങനെയാണ് അദ്ദേഹം അമ്മയിൽ വിശ്വസിക്കാനിടയായതു് എന്നും പറയപ്പെടുന്നു. സാന്ദീപനിയും വസിഷ്ഠനുമെല്ലാം ഗുരുക്കന്മാരായിത്തന്നെ പരിലസിക്കുന്നു. അതുകൊണ്ട് അവരുടെ ശിഷ്യന്മാർ അവതാരങ്ങളായിരുന്നില്ല എന്നർത്ഥമില്ല. ശ്രീരാമകൃഷ്ണൻെറ അവതാരത്തിൻെറ പ്രത്യേകത പറഞ്ഞു എന്നുമാത്രം.

എന്നാൽ ഭഗവാൻ അവതാരമാണ് എന്ന് ഒരിക്കൽ ഒരു പണ്ഡിതസദസ്സിൽവെച്ച് ഭൈരവിബ്രാഹ്മണി പ്രസ്താവിച്ചപ്പോൾ ശിശുസഹജമായ നിഷ്കളങ്കതയോടെയാണ് 'അങ്ങനെയാണോ ?' എന്ന് ഭഗവാൻ ചോദിച്ചതു്. പക്ഷെ അദ്ദേഹത്തിനല്ലാതെ മററാർക്കാണ് പരിശുദ്ധിയുടേയും, ത്യാഗത്തിൻെറയും, വിജ്ഞാനത്തിൻേറയും, ഭക്തിയുടേയും എന്നുവേണ്ട എല്ലാ സാത്ത്വികഗുണങ്ങളുടെയും മൂർത്തിമദ്ഭാവമായി, വിവേകാനന്ദസ്വാമിയെന്ന ഒരു വീരകേസരിയെ വാർത്തെടുക്കുവാൻ സാധിക്കുക ? ഒരിക്കൽ അദ്ദേഹംതന്നെ സമ്മതിക്കുന്നുണ്ട് താൻ ഒരവതാരമാണെന്ന്. കണ്ഠരോഗം പിടിപെട്ട് വേദന അനുഭവിക്കുന്ന സമയത്തു് വിവേകാനന്ദസ്വാമിജിയുടെ സംശയം തീർക്കാൻവേണ്ടി ഒരിക്കൽ താൻ അവതാരമാണ് എന്നു തുറന്നു സമ്മതിക്കുകയും ചെയ്തിട്ടുണ്ട്.

എങ്കിലും അദ്ദേഹം അവതാരമാണ് എന്ന് വിശ്വസിക്കാത്തവരും ഉണ്ട്. നേരിട്ടു കണ്ടതു മാത്രമേ വിശ്വസിക്കുകയുള്ളു എന്ന് വാദിക്കുന്നവരുണ്ട്; എന്നാൽ അതു മുഴുവനും ശരിയാണ് എന്നു തോന്നുന്നില്ല. ചന്ദ്രനിൽ പോയി ഇറങ്ങി എന്നു പറയുന്നുണ്ട്. അതു കണ്ടാലേ വിശ്വസിക്കു എന്നു ശഠിക്കുന്നതു് ശരിയായിരിക്കുമോ ? വേറൊരു ഉദാഹരണം: ആകാശത്തു് എത്ര നക്ഷത്രങ്ങൾ നാം കാണുന്നുണ്ട്. എന്നാൽ പകൽ സൂര്യൻെറ പ്രകാശത്താൽ നാം അവയെ ദർശിക്കുന്നില്ല. അതുകൊണ്ട് പകൽ നക്ഷത്രങ്ങൾ അവിടെ ഇല്ല, രാത്രിയിലേ ഉള്ളു എന്നു നാം വാദിക്കുന്നതു് ശരിയായിരിക്കുമോ ? അതുപോലെതന്നെ ഭൗതികസുഖഭോഗങ്ങളിൽ മുഴുകിക്കഴിയുന്ന നമ്മുടെ അജ്ഞാനംകൊണ്ട് ഭഗവാൻെറ അസാധാരണവൈഭവത്തെ നമുക്ക് ഗ്രഹിക്കാൻ കഴിയുന്നില്ല എന്നുള്ളതാണു ശരി.

ലൗകികചിന്തയെ വെടിഞ്ഞു് നാം കുറച്ചെങ്കിലുമൊക്കെ ആദ്ധ്യാത്മികബോധം വളർത്തിക്കൊണ്ടു വരേണ്ടതാണ്. അതല്ലെങ്കിൽ അദ്ദേഹം പറയാറുള്ള ഒരു കഥപോലെയായിരിക്കും നമ്മുടെ ജീവിതം. ഒരു പൂക്കാരിയും ഒരു മീൻകാരിയുമുണ്ടായിരുന്നു. മീൻകാരി മീൻ വിററുതീർന്നപ്പോൾ നേരം ഇരുട്ടി, തൻെറ കൂട്ടുകാരിയായ പൂക്കാരിയുടെ വീട്ടിൽ അന്നു കഴിച്ചുകൂട്ടാമെന്ന് തീർച്ചയാക്കി. രാത്രി ഉറങ്ങാൻ കിടന്നപ്പോൾ മീൻകാരിക്കുറക്കം വന്നില്ല. ഭയങ്കരമായ ഒരു മണം. അവൾക്കതു് തീരെ അസഹ്യമായി തോന്നി. അതു് വേറൊന്നുമായിരുന്നില്ല, പൂവിൻെറ മണമായിരുന്നു. ഉടനെ പൂക്കുട്ട മാററിവെച്ചു നോക്കി, എന്നിട്ടും ഉറക്കം വരുന്നില്ല. ഒടുവിൽ തൻെറ മീൻകുട്ടയിൽ കുറച്ചു വെള്ളം തളിച്ചു തൻെറ അടുത്തു വെച്ചപ്പോൾ അവൾക്ക് തനിയെ ഉറക്കംവന്നു. ഇതുപോലെയാണ് ലൗകികസുഖങ്ങളിൽ ആസക്തനായിക്കഴിയുന്ന മനുഷ്യൻെറ സ്ഥിതിയും. സച്ചിദാനന്ദസുഗന്ധമേററാൽ അവന്ന് ഉറക്കം വരികയില്ല. ചീഞ്ഞുനാറുന്ന ലൗകികസുഖങ്ങളാണ് അവൻ ശ്രേഷ്ഠമായിക്കരുതുന്നതു് എന്നർത്ഥം. ഇങ്ങനെയുള്ള ഉദാഹരണങ്ങളെക്കൊണ്ട്, ആന്തരതത്ത്വങ്ങൾ, ഇത്ര സരളമായി മറേറതവതാരത്തിലാണ് നമുക്ക് പറഞ്ഞുതരുന്നതു് ? ഇങ്ങനെ നോക്കിയാൽ എല്ലാംകൊണ്ടും 'അവതാരവരിഷ്ഠൻ'തന്നെയാണ് ശ്രീരാമകൃഷ്ണദേവൻ എന്നു വ്യക്തമാകുന്നു.

''രാമകൃഷ്ണായ തേ നമഃ.'' രാമനും, കൃഷ്ണനും ആയ അങ്ങേയ്ക്കു നമസ്കാരം; രാമകൃഷ്ണനായ അങ്ങേയ്ക്കു നമസ്കാരം.

കുട്ടികളോട് — 10

# ശ്രീകൃഷ്ണൻ — 1

### പ്രശാന്താനന്ദസ്വാമി

കല്യാണം കേമമായി. സദ്യയുടെ കാര്യം പറയുകയും വേണ്ട. നൂറുകണക്കിനു കറികൾ. പായസം പലതരം. എണ്ണിയാലൊടുങ്ങാത്ത ഇനം പഴങ്ങളും ഉപ്പേരികളും. സന്ദേശ്, രസഗുള്ള, പാന്ത്വാ, ജിലേബി, ലഡ്ഡു, ഹൽവാ എന്നിങ്ങനെ എത്രവിധമായിരുന്നു മധുരപലഹാരങ്ങൾ! വേണ്ട. അതൊക്കെ അധികം പറഞ്ഞാൽ നിങ്ങളുടെ വായിൽ കപ്പലോടും.

സദ്യയ്ക്കൊത്ത തിരക്ക്! അതങ്ങനെയല്ലേ വരൂ? വലിയ പ്രതാപവാനും ഭോജരാജനുമായ ഉഗ്രസേനന്റെ മകളുടെ കല്യാണമല്ലെ? മനുഷ്യർ മാത്രമല്ല ദേവന്മാർപോലും അതിഥികളായുണ്ട്. ഓരോരുത്തരുടേയും ആക്കത്തിനും തൂക്കത്തിനും ഒത്തവിധമാണ് സല്ക്കാരം — രാജാക്കന്മാരെ രാജകീയാഡംബരങ്ങളോടെ, ഉദ്യോഗസ്ഥന്മാരെ ഔദ്യോഗികനിലയ്ക്കൊത്തവണ്ണവും. പാവങ്ങളുടെ വയറു മാത്രമല്ല മടിശ്ശീലയും വീർത്തു.

എവിടെ നോക്കിയാലും തോരണങ്ങൾ, മുത്തുക്കുടകൾ, കൊടിക്കൂറകൾ! എങ്ങോട്ടു തിരിഞ്ഞാലും വാദ്യഘോഷങ്ങൾ, നൃത്യനൃത്തങ്ങൾ, താളമേളലയാനുസൃതമായ രാഗവിശേഷങ്ങൾ!

വിവാഹം കഴിഞ്ഞു. വധുവിന് വരന്റെ വീട്ടിലേയ്ക്കുള്ള പുറപ്പാടിന്റെ സമയമായി. വധൂവരന്മാരെ ഞാൻ നിങ്ങൾക്കു പരിചയപ്പെടുത്തേണ്ടതില്ല. അവരെ നിങ്ങൾ നല്ലവണ്ണം അറിയും. ശ്രീകൃഷ്ണന്റെ മാതാപിതാക്കളായ ദേവകീവസുദേവന്മാരെ അറിയാത്തവരാരും നമ്മുടെ ഇടയിലുണ്ടാവില്ല. അകമ്പടിക്കുള്ളവർ അണിനിരന്നു. സ്വർണ്ണാലങ്കാരങ്ങളുള്ള അനേകം തേരുകൾ. രത്നം പതിച്ച നെററിപ്പട്ടം കെട്ടിയ അനേകം ആനകൾ. കമനീയമായലങ്കരിക്കപ്പെട്ട അശ്വസഹസ്രങ്ങൾ. പ്രത്യേകം യൂനിഫോറം ധരിച്ച അനേകം പട്ടാളക്കാരും പൗരമുഖ്യന്മാരും. ഇതിനെല്ലാം പുറമേ സ്വർണ്ണം കൊണ്ട് അലങ്കരിച്ച നാനൂറ് ആനകൾ, പതിനയ്യായിരം കുതിരകൾ, ആയിരത്തിഎണ്ണൂറ് തേരുകൾ എന്നിവ ദേവകിയുടെ സ്ത്രീധനമായുമുണ്ട്. വിലയേറിയ രത്നങ്ങൾ പതിച്ച തങ്കത്തേരാണ് വധൂവരന്മാരുടേത്. ദേവകി മാതാപിതാക്കളേയും ഗുരുജനങ്ങളേയും നമസ്കരിച്ചു. തോഴിമാരോടു യാത്രയും പറഞ്ഞു. ജ്യേഷ്ഠനാണു കംസൻ. പിറന്നതുമുതൽ പിരിയാതെ കഴിഞ്ഞവരാണവർ. കംസനു ദേവകിയും, ദേവകിക്ക് കംസനും പ്രാണനാണ്. കൊച്ചേട്ടനോടു വിടപറയാൻ ഈ കൊച്ചനുജത്തിക്കു വിഷമമുണ്ട്. എങ്കിലും വിടവാങ്ങിയല്ലേ പററൂ. വിടപറഞ്ഞു. ആ നാലു കണ്ണുകളിൽ കണ്ണീർ പൊടിഞ്ഞുവന്നു. കംസനതു് കടിച്ചിറക്കി. ദേവകി തുടച്ചുനീക്കി. വസുദേവനോടൊപ്പം ദേവകി തേരിൽ കയറി! സാരഥി തയ്യാറായി. പെട്ടെന്ന് കംസനൊരു തോന്നൽ: ''എന്റെ കൊച്ചനുജത്തിയുടെ തേർ തെളിക്കുവാൻ ഒരു ശമ്പളക്കാരൻ വേണോ? വേണ്ട. അതു ഞാൻതന്നെ ചെയ്യാം. മററാരായാലും അത്ര പന്തിയാവില്ല.'' കംസൻ തേരിൽ കയറി. സാവധാനം കുതിരകൾ മുന്നോട്ടുനീങ്ങി, തേർചക്രങ്ങൾ ഉരുണ്ടുതുടങ്ങി. ശംഖിന്റെ മംഗളധ്വനി മുഴങ്ങി. ആയിരക്കണക്കിന് ആചാരവെടികൾ തുരുതുരെ പൊട്ടി. വാദ്യഘോഷങ്ങൾ പൊടിപൊടിച്ചു. ജയാരവം ജനലക്ഷങ്ങളുടെ കണ്ഠങ്ങളിൽനിന്നുയന്നു. എല്ലാം മംഗളം!

ഘോഷയാത്ര കൊട്ടാരംവിട്ടു് അധികം പോയില്ല. ആകാശം പെട്ടെന്നു കറുത്തിരുണ്ടു. പൊടുന്നനെ ശബ്ദമെല്ലാം നിലച്ചു. എങ്ങും ഭീകരമായൊരു നിശ്ശബ്ദത! പെട്ടെന്ന് ആ നിശ്ശബ്ദതയും ഭഞ്ജിക്കപ്പെട്ടു. ആകാശത്തിന്റെ അനന്തതയിൽനിന്നൊരു ശബ്ദം! ആദ്യമതു മുഴക്കമായിരുന്നു. പിന്നീടു വാക്യമായി മാറി — ദിവ്യമായ അശരീരി!

അസ്യാസ്ത്വാമഷ്ടമോ ഗർഭോ
ഹന്താ യാം വഹസേഽബുധ.

(ഹേ മൂഢ, നീ വലിയ കാര്യമായി കൊണ്ടു പോകുന്ന ഇവളുടെ എട്ടാമത്തെ പുത്രൻ നിന്നെ കൊല്ലും.) ഈ അശരീരി കേട്ടപ്പോൾ കംസൻ ഇടിവെട്ടേററതുപോലെ ഞെട്ടിത്തെറിച്ചു. അയാളുടെ ഭാവം പകന്നു. മുഖം ചുവന്നു. മൂക്കു വിടന്നു. കണ്ണുകളിൽനിന്നു കനൽപ്പൊരികൾ പാറി. കൈയ്കൾ കടിഞ്ഞാണും ചമ്മട്ടിയും താഴെയിട്ടു. അയാൾ അലറി. കൊലപ്പല്ലുകൾ പുറത്തു കാട്ടി ഉറക്കെ അലറി—കൊലവിളികൾ ! അനുജത്തിയോടുള്ള അയാളുടെ സ്നേഹം സ്വന്തം കാര്യത്തോടടുത്തപ്പോൾ ആവിയായിപ്പോയി. കംസൻ അനുജത്തിയുടെ മുടിക്കെട്ടിനു കുത്തിപ്പിടിച്ചു. മുടിക്കെട്ടിലെ മുല്ലപ്പൂക്കൾ വിറച്ചു വിറച്ച് തറപററി. നവവധുവിൻെറ കണ്ണുകളിൽ ചോരയോട്ടം നിലച്ചു; ചുടുനീർ നിറഞ്ഞു തുളുമ്പി. വേദനകൊണ്ടു വിങ്ങിയ അവൾ തേങ്ങിത്തേങ്ങി കരഞ്ഞു. ''എടി, ദുഷ്ടേ,'' കംസൻ പൈശാചികശബ്ദത്തിൽ അലറി, ''നീ എൻെറ അനുജത്തിയുമല്ല കിനിയത്തിയുമല്ല. നിൻെറ തലവെട്ടി ഞാനിപ്പോൾ പന്തടിക്കും.'' അയാളുടെ വലതുകൈയ് അരയിലെ ഉടവാളിൽ പിടി മുറുക്കി. വാൾ ഉയന്നു. കണ്ടുനിന്നവർ അന്തം വിട്ട് കണ്ണു മിഴിച്ചു. ഇല്ല. ഇനി ക്ഷമിക്കാനാവില്ല. വസുദേവർ ചാടി എണീററു. ഉടവാളെടുത്ത കയ്യിൽ ചാടിപ്പിടിച്ചു. എതിക്കുവാനല്ല, ശാന്തമാക്കുവാൻ. കംസനോടെതിരിട്ടാൽ ജയിക്കില്ല. നയോപായങ്ങളും ആ ദുഷ്ടനോട് പററില്ല. എങ്കിലും അററകൈയ്ക്ക് ഒന്നു നോക്കാമെന്നു മാത്രം. ദുഷ്ടതയുടെ കാര്യത്തിൽ കംസൻ കേൾവികേട്ടവനാണ്. അച്ഛൻെറ ഗുണങ്ങളൊന്നും മകനിൽ ഇല്ല; വല്ലാത്ത ദുർഗുണങ്ങളെല്ലാം ഉണ്ടുതാനം. മാതാപിതാക്കളോടുപോലും ബഹുമാനവും സ്നേഹവും ഇല്ല. ഗുരുജനങ്ങൾ പറയുന്നതു് കേൾക്കില്ല. അവരെല്ലാം മരത്തലയന്മാരാണെന്നാണ് അഭിപ്രായം; അയാളതു നേരിട്ടു പറയുകയും ചെയ്യും. എടുത്തുചാട്ടവും പിടിവാശിയും അങ്ങേയററം. ഈശ്വരഭക്തി അയാളെ തീണ്ടിയിട്ടുപോലുമില്ല. സ്വന്തം താല്പര്യത്തിനും കീർത്തിക്കും വേണ്ടി എന്തും ചെയ്യും. എവിടെയും നേതാവാകണം. അതിനുവേണ്ടി ലോഹ്യമേ മററുള്ളവരോടുള്ളു. ആകെക്കൂടി നോക്കുമ്പോൾ രാഷ്ട്രീയത്തിൽ പ്രവത്തിക്കുന്ന ഇന്നത്തെ വിദ്യാത്ഥിനേതാക്കളെക്കടത്തിവെട്ടും. എന്നാൽ എന്തുകൊണ്ടാണെന്നറിയില്ല, അനുജത്തിയോട് വലിയ സ്നേഹമായിരുന്നു. അതും സ്വാത്ഥതയോട് ഏററുമുട്ടിയപ്പോൾ പുകയായി. തൻെറ ജീവിതത്തെക്കാൾ വലുതാണോ അനുജത്തിയുടെ ജീവിതം ? തൻെറ നിലനില്പിനുവേണ്ടി ലക്ഷോപലക്ഷം അനുജത്തിമാരെ വകവരുത്താൻ കംസൻ തയ്യാറാണ്. എട്ടുപോയിട്ട് ഒന്നെങ്കിലും പ്രസവിക്കുവാൻ ഇവൾ ജീവിച്ചെങ്കിലല്ലേ, ഇവളുടെ കുട്ടി തന്നെ കൊല്ലൂ ! ഇല്ല. ഒരു നിമിഷംപോലും ഇനി ഇവൾ ജീവിച്ചുകൂടാ. അശരീരി, മണ്ണാങ്കട്ട! ഈ കംസനോടു കളിച്ചാൽ ഏതു ദൈവവും ചത്തു മണ്ണടിഞ്ഞതുതന്നെ. ഇതായിരുന്നു കംസൻെറ ഭാവം.

കൈയ്യിൽ കടന്നുപിടിച്ച വസുദേവരെ തട്ടിമാററി കംസൻ. എങ്കിലും നിരാശനാകാതെ വസുദേവർ കംസനോടു യാചിച്ചു, ദേവകിയെ കൊല്ലരുതേയെന്ന്. കൊന്നാൽ ദേവകിമാത്രമല്ല മരിക്കുന്നതു്; കംസൻെറ യശസ്സും അതോടെ തുലയും. കംസൻ ഭീരുവല്ല, ശൂരനാണ്. ശൂരന്മാരാരും പെൺകൊല ചെയ്തതായി കേൾവിപോലുമില്ല. സ്വന്തം അനുജത്തിയെ അവളുടെ വിവാഹദിവസം, വരൻെറ വീട്ട് കാണുംമുമ്പ്, കൊല്ലുകയെന്നുള്ളതു് ആണത്തത്തിൻെറ തരിമ്പെങ്കിലുമുള്ള മനുഷ്യന് ചിന്തിക്കാൻപോലും വയ്യ. അതുകൊണ്ട് കംസൻ ഈ ദുഷ്ടകൃത്യം ഉപേക്ഷിച്ചാൽ അയാൾക്കു തൻെറ അനുജത്തിയും യശസ്സും, വസുദേവക്ക് ഭായ്യയും ജീവിക്കും. വസുദേവൻെറ ഭായ്യയും തൻെറ അനുജത്തിയും ചത്തുകൊള്ളട്ടെ. പക്ഷേ തൻെറ കീത്തി! അതു നശിച്ചുകൂട. കംസൻ വാള് ഉറയിൽ ഇട്ടു. പക്ഷേ ഒരു വ്യവസ്ഥയുണ്ട്: ദേവകിയ്ക്ക് കുട്ടികൾ ജനിച്ചാലുടൻ കംസനെ ഏല്പിക്കണം. കുട്ടികളെ അപ്പപ്പോൾ വകവരുത്തിയാൽ അയാൾക്ക് സ്വൈരമായി ജീവിക്കാമല്ലൊ. ഉള്ളിൽ വേദനയുണ്ടെങ്കിലും വ്യവസ്ഥ സ്വീകരിച്ചു, വസുദേവർ. അങ്ങനെ ഒരു വലിയ ദുഘട്ടം കടന്ന് ദേവകി, വസുദേവൻെറ ഗൃഹം പൂകി.

ദിവസങ്ങൾ കടന്നുപോയി. ദേവകി ഗർഭിണിയായി. പ്രസവിച്ചു. ചൈതന്യം തുളു

ന്വന്ന ഒരാൺകുഞ്ഞ്. മാതാപിതാക്കരം പുളക മണിഞ്ഞു. പക്ഷേ പുളകം പുളയലായിമാറി. അതേ, കംസനോട്ടള്ള വ്യവസ്ഥ ഓത്തപ്പോരം രണ്ടുപേരും ദുഃഖംകൊണ്ട പുളഞ്ഞുപോയി. എങ്കിലും ധീരന് വാക്ക് രണ്ടില്ല. സത്യലം ഘനമെന്നൊരു പദം മാനധനികളുടെ നിഘണ്ടു വിൽ ഇല്ല. അവക്ക് സത്യലംഘനത്തേക്കാരം തുച്ഛോം ചെറുതാണ് മരണം. പുത്രനെ കൊലയ്ക്ക കൊടുക്കുന്നതു് ചിന്തിക്കാനാവില്ല. എന്നാൽ അതിലും ഭയങ്കരമാണ് സത്യത്തെ കഴവിലേ റുന്നതു്. ദേവകി ഒരു സ്ത്രീയാണ്, പതിവ്രത യായ ഭായ്യയാണ്, അമ്മയുമാണ്. അവളിൽ ഒരു പോരാട്ടം നടന്നു — വസുദേവൻ എന്ന സത്യ നിഷ്ഠന്റെ പതിവ്രതയായ ഭായ്യയുടെ ധീരഹൃദ യവും വാത്സല്യം വഴിഞ്ഞൊഴുകുന്ന മാതൃഹൃദ യവും തമ്മിൽ. ആ പോരാട്ടത്തിൽ മാതാവ് പതിവ്രതയ്ക്ക് വഴിമാറിക്കൊടുത്തു. കംസൻ എന്ന ആരാച്ചാരുടെ കൈയിൽ ഏല്പിയ്ക്കുവാൻ വസുദേവർ കുഞ്ഞിനെ കൈയിലെടുത്തു. കളങ്ക ലേശമില്ലാത്ത പിഞ്ചോമനയുടെ അടിതൊട്ടു മുടിവരെ ഉമ്മ വെച്ചു ദേവകി_മാതൃവാത്സല്യം അലിഞ്ഞുചേന്ന ഉമ്മ! കണ്ടുനിന്ന വസുദേവർ പൊട്ടിക്കരഞ്ഞു. അദ്ദേഹം, ഒടുവിൽ, ഒരുതര ത്തിൽ കുഞ്ഞിനേയുംകൊണ്ട് കൊട്ടാരത്തി ലേയ്ക്കു നടന്നു — തുടിയ്ക്കുന്ന ഹൃദയത്തോടെ, വിറ യ്ക്കുന്ന ഗാത്രത്തോടെ.

വസുദേവർ കൊട്ടാരത്തിൽ എത്തി. കംസ ന്റെ കൈയിൽ കുഞ്ഞിനെ കൊടുത്തു. ആ ചോരക്കുഞ്ഞിന്റെ മുഖത്തു നോക്കി കംസൻ; പിന്നെ വസുദേവരുടെ മുഖത്തും. രണ്ടും ഒരു പോലെ നിഷ്കളങ്കം! കൊള്ളാം, വിശ്വസ്തനാ ണ് വസുദേവൻ. പറഞ്ഞ വാക്ക് വരവണ്ണം തെററാതെ പാലിച്ചില്ലേ? എട്ടാമത്തെ കുട്ടിയല്ലേ തന്നെ കൊല്ലു ? പിന്നെയെന്തിന്നീ കുഞ്ഞിനെ കൊല്ലണം ? ''വസുദേവ, ഈ കുട്ടിയെ നീ കൊണ്ടുപൊയ്ക്കൊള്ളൂ. നിന്നെ നമുക്ക് വി ശ്വാസമാണ്. എട്ടാമത്തെ ഉണ്ണിയെ തന്നാൽ മതി.'' വസുദേവക്ക് തന്റെ കാതുകളെ വിശ്വ സിക്കാൻ കഴിഞ്ഞില്ല. ഇത്ര കനിവുള്ള കര ളുണ്ടോ കംസന്ന്! ഇതിനെങ്ങനെയാണ് നന്ദി രേഖപ്പെടുത്തുക! അതിന്ന വാക്കുകളില്ല. പകരം ആനന്ദാശ്രുവടന്നുവീണു. എങ്കിലും ദുഷ്ടന്റെ കൃപ ക്ഷണികമാണെന്ന ഭയവും ഒപ്പമുണ്ടായിരുന്നു.

ആ അച്ഛൻ കുട്ടിയേയുംകൊണ്ടു പുറത്തു കടന്നു. അതിവേഗത്തിലാണ് നടത്തം. കുട്ടിയു മായി തിരിച്ചുചെല്ലുന്ന തന്നെ കാണുമ്പോരം എന്തു സന്തോഷമായിരിക്കും, ദേവകിക്ക്!

വസുദേവർ ധൃതിയിൽ നടന്നുപോകുന്നതു് നാരദമാമുനി കണ്ടു. വെള്ളത്താടി തടവി, കലു ങ്ങിക്കലുങ്ങി ചിരിച്ചു മാമുനി. ആളിനെ നിങ്ങരം അറിയുമല്ലോ ? മഹാ കുണ്ടാമണ്ടിക്കാ രനാണ്.ഏഷണികൂട്ടാൻ ഇതുപോലെ മറെറാരു വിരുതനെ ബ്രഹ്മാവ് സൃഷ്ടിച്ചിട്ടുണ്ടാവില്ല. കുഴി യിൽ ചാടിയ്ക്കാൻ ഒരു ഉരു കൈയിൽ കിട്ടുമ്പോ ഴാണ് മൂപ്പർ കാര്യമായൊന്നു കലുങ്ങിച്ചിരി ക്കുക. പക്ഷേ ഒരു കാര്യം, അദ്ദേഹം ഒപ്പിക്കുന്ന ഏടാകൂടം തല്ക്കാലം ചെറിയ ദുഃഖമുണ്ടാക്കുമെ ങ്കിലും പില്ക്കാലം വലിയ നന്മ വരുത്തും. മററു ള്ളവരുടെ ഭാവി ശോഭനമാകണമെന്നാണ് അദ്ദേഹത്തിന്റെ ആഗ്രഹം. അതിനുള്ള ചില ഒററമൂലിപ്രയോഗം മാത്രമാണ് അദ്ദേഹത്തി ന്റെ ഏഷണി. അല്ലാതെ ഇന്നത്തെ നമ്മുടെ ചില കൂട്ടുകാരെപ്പോലെ എതിരാളിയെ മുച്ചൂടം മുടിയ്ക്കാനുള്ള നുണക്കൂട്ടൽ ആ നാവിൽനിന്നുതിരു കയില്ല. അതുകൊണ്ട്, ഇന്നത്തെ നുണയന്മാരെ നാരദനോടുപമിക്കുന്നതു് സൂക്ഷിച്ചുവേണം. നാരദന്റെ ഉള്ളുകാണാൻ കണ്ണു വേറെ വേണം.

നിമിഷംകൊണ്ട് നാരദൻ കൊട്ടാരത്തിൽ എത്തി. കംസനോടു പറഞ്ഞു: ''സാക്ഷാൽ വിഷ്ണുവാണ് ദേവകിയിൽ ഉണ്ടാകാൻ പോകു ന്നതു്. വിഷ്ണുവിനെ നീ അറിയില്ലേ ? കഴിഞ്ഞ ജന്മത്തിൽ നീ കാലനേമി എന്ന അസുരനായി രുന്നു. അന്നു നിന്നെ വകവരുത്തിയതു് ഈ വിഷ്ണു ഒരുത്തനാണ്. ഈ ജന്മത്തിലും നിന്നെ കശാപ്പു ചെയ്യാൻ കാത്തിരിക്കുകയാണ് വിഷ്ണു. ഇപ്പോരം നീ വിട്ടുകളഞ്ഞ കുട്ടിയും അവന്റെ ചാരനല്ലാതെ മററാരുമല്ല. നീ ജാഗ്ര തയായിരിക്കുക. വിടരുതു്, ഒന്നിനേയും വിട രുതു്. നിത്യനിരന്തരമായ ജാഗ്രത. വിഷ്ണു വുണ്ടല്ലോ അയാരം കള്ളനു കഞ്ഞിവെയ്ക്കുന്ന വനാ. ഞാൻ നിന്റെ നന്മയ്ക്കുവേണ്ടി പറയുന്ന വെന്നു മാത്രം. പിന്നെ, ഈ വിഷ്ണു ആളു മഹാ പക്ഷപാതിയുമാണ്. അസുരന്റേയും മനുഷ്യ ന്റേയും അടുപ്പിൽ തീ പുകയുന്നതു് തീരെ സഹിച്ചുകൂടാത്ത ആരം. നിന്റെ ഈ പ്രത്യക്ഷം

കാണുമ്പോാം എന്തു കണ്ണുകടിയാണെന്നോ വിഷ്ണുവിനു്? ആ വസുദേവരും ഈ വിഷ്ണുവിൻെറ ശിങ്കിടിയാ. അവൻ കുട്ടിയേയും കൊണ്ടു് ഓടുന്നതുകണ്ടപ്പോറം നിൻെറ ശ്രദ്ധ ഗതിയോർത്തു് ഞാൻ വല്ലാതെ ചിരിച്ചുപോയി. ഞാൻ പറയാനുള്ളതു പറഞ്ഞു. ഇനിയെല്ലാം നിൻെറ ഇഷ്ടം.''

ഇതു കേറംക്കേണ്ട താമസം, കംസൻ ചാടി എണീററു. പരിസരം മറന്നു് അയാറം അലറി. പരിസരമെല്ലാം വിറച്ചു. നാരദനോടു് നന്ദി പറയാൻപോലും മറന്നുപോയി. വസുദേവരെയും കുട്ടിയേയും കൂട്ടിക്കൊണ്ടുവരാൻ കംസൻ ആളെ വിട്ടു. താൻ വെച്ച പടക്കം മൺത്തു കൊണ്ടപ്പോറം നാരദൻ ഉള്ളാലെ ചിരിച്ചു. പറന്നുപോയ ഭൂതന്മാർ വസുദേവനെ കംസൻെറ മുമ്പിൽ ഹാജരാക്കി. കൊലപ്പല്ലുകറം പുറത്തു കാട്ടി അലറികൊണ്ടു് കംസൻ കുട്ടിയെ പിടിച്ചുവാങ്ങി നിലത്തൊരടി. ഒന്നു കരയാൻ പോലും ഇടകിട്ടാതെ കുഞ്ഞു് അന്ത്യശ്വാസം വലിച്ചു. കലി അടങ്ങാത്ത കംസൻ സ്വന്തം മാതാപിതാക്കളെ പിടിച്ചു് ജയിലിൽ അടച്ചു. സിംഹാസനം പിടിച്ചടക്കി. സ്വയം രാജാവായി പ്രഖ്യാപിച്ചു. ദേവകിയെ വസുദേവരോടുകൂടി തുറുങ്കിലടച്ചു. കാണട്ടെ കള്ളവർഗ്ഗം ഇനി കംസനോടു കളിക്കുന്നതു്! ഉഗ്രസേനൻ എത്ര നല്ലവൻ. മകനായ കംസനോ എത്ര നിഷ്ഠുരൻ! ''നല്ല കണ്ടത്തിലുണ്ടാകാം വല്ലാത്ത വിഷവിത്തുകറം!''

വഷ്ങ്ങറം കടന്നുപോയി. ജയിലിനുള്ളിലും ദേവകീവസുദേവന്മാർക്കു് കുട്ടികറം ഉണ്ടായി. ആകെ ആറു പ്രസവിച്ചു ദേവകി. ആറിനേയും കശാപ്പുചെയ്തു കംസൻ. ഏഴാമതും ദേവകി ഗർഭം ധരിച്ചു. ഇത്തവണ വൈകുണ്ഠത്തിൽ ചില കൂടിയാലോചനകറം നടന്നു. മഹാവിഷ്ണുവിൻെറ വാസസ്ഥാനമാണല്ലൊ വൈകുണ്ഠം. മഹാവിഷ്ണുവിൻെറ നിർദ്ദേശപ്രകാരം ദേവകിയുടെ ഗർഭത്തിൽ കിടന്ന കുട്ടി ഗോകുലത്തിലുള്ള രോഹിണി എന്ന സ്ത്രീയുടെ വയററിലേയ്ക്കു് സ്ഥലം മാറി. ഭൂമിയിൽവന്നു് ഉദ്യോഗം ഏറെറടുക്കും മുമ്പു് സ്ഥലംമാററം കിട്ടിയ കുട്ടി ആരായിരുന്നെന്നോ? വിഷ്ണുവിൻെറ പള്ളിമെത്തയായ ആദിശേഷൻ! വിഷ്ണുവിനുവേണ്ട സ്ഥലമൊരുക്കാൻ നേരത്തെ പുറപ്പെട്ടതാണു്. ആദിശേഷൻ രോഹിണിയിലേയ്ക്കു് കടന്നപ്പോറം ദേവകിയുടെ വയറു് ശൂന്യമായി. ഈ രഹസ്യമൊന്നും കംസനും കൂട്ടരും അറിഞ്ഞില്ല. ദേവകിയുടെ ഏഴാമത്തെ ഗർഭം അലസിപ്പോയി എന്നാണു് അവർ അറിഞ്ഞതു്.

എട്ടാമതും ഗർഭം ധരിച്ചു ദേവകി. സാക്ഷാൽ മഹാവിഷ്ണുവാണു് ആ വയററിൽ. ദേവകിയുടെ ശരീരത്തിൽനിന്നും ദിവ്യകാന്തി ചിന്തിത്തുടങ്ങി. പണ്ടെങ്ങുമുണ്ടായിട്ടില്ലാത്ത ഒരു പ്രസന്നത ആ മുഖത്തു കളിയാടി. അവണ്ണ്യമായ ഒരു സൗന്ദര്യം, പ്രശാന്തത! കണ്ടവർക്കെല്ലാം കാര്യത്തിൻെറ ഏകദേശരൂപം വെളിവായിത്തുടങ്ങി. കത്തിനില്ക്കുന്ന ഇലക്ട്രിക്ബറംബിനെ വണ്ണക്കടലാസ്സിനുണ്ടോ മറയ്ക്കാനാകുന്നു? വിഷ്ണുസ്മരണകൊണ്ടു് ദേവകിയുടെ മനം കുളിത്തു. തൻെറ ഉള്ളിലും പുറത്തും വിഷ്ണുവിൻെറ ശ്യാമകോമളകളേബരം കണ്ടുതുടങ്ങി അവറം. വസുദേവൻപോലും മഹാവിഷ്ണുവായി മാറി, ദേവകിക്കു്. അവറം കഴിക്കുന്നതെന്തും ഭഗവാൻെറ നിവേദ്യം. സ്വന്തം ശരീരം മഹാക്ഷേത്രം! പണ്ടു ദുഃഖം നിറഞ്ഞിരുന്ന ജയിലറ ഇന്നു് ആനന്ദക്കമ്പോളമായി; വൈകുണ്ഠമായിമാറി.

ദേവകി എട്ടാമതും ഗർഭം ധരിച്ചെന്നറിഞ്ഞപ്പോറം കംസൻ നടുങ്ങി. ഇല്ല, ഇനി ഇവളെ വെച്ചുവാഴിക്കാൻ കൊള്ളില്ല. എത്രയും വേഗം കഥ കഴിക്കണം. പക്ഷേ, രാജാവായാലും സ്ത്രീഹത്യ ചെയ്യുവനെ ജനങ്ങറം വകവെയ്ക്കില്ല; അതും ഗർഭിണിയായ അനുജത്തിയെ കൊന്നാൽ, ഏതു രാജാവിനെയും തുരത്തിയോടിക്കാനുള്ള രോഷം ജനങ്ങറംക്കുണ്ടാകും. അതു ഭരണകാര്യങ്ങറംക്കു് പ്രയാസം ഉണ്ടാക്കും. അതുകൊണ്ടു് ലേശം ക്ഷമിക്കുകതന്നെ. എങ്കിലും വേണ്ട മുൻകരുതലുകറം വേണം. ദേവകീവസുദേവന്മാരുടെ കാലുകറംക്കു് ചങ്ങലയിട്ടു. ഒരുതരത്തിലും അവർ കുട്ടിയെ രക്ഷപ്പെടുത്തിക്കൂട. കാരാഗൃഹത്തിനുചുററും സായുധരായ പാറാവുകാർ കാവൽ നിന്നു. കുട്ടി കരഞ്ഞാൽ ഉടൻ വിവരം കംസനെ അറിയിക്കണം. ജയിലറയുടെ പൂട്ടു് കൂടുതൽ ഭദ്രമാക്കി.

ദേവകിയുടെ ഗർഭത്തിൽ വളരുന്ന ശിശുവിനോടൊപ്പം കംസൻെറ ആധിയും വളർന്നു.

എന്തെല്ലാം മുൻകരുതലുകൾ എടുത്തിട്ടും തൻെറ നാളുകൾ എണ്ണപ്പെട്ടതായി കംസനു തോന്നിത്തുടങ്ങി;തൻെറ പരാക്രമങ്ങൾക്കു പൂർണ്ണവിരാമം വരുന്നതുപോലെയും. സ്വന്തം ബന്ധുക്കളുടേയും സ്നേഹിതന്മാരുടേയുംപോലും ഉള്ളിൽ വിഷ്ണു പതിയിരിക്കുന്നതുപോലെ ഒരു തോന്നൽ. അതേ, ഒന്നിനേയും വിശ്വസിച്ചുകൂടാ. എല്ലാററിലുമുണ്ടാകും വിഷ്ണു. ഉണ്ണാനിരുന്നാൽ ഊണു ശരിയാവുന്നില്ല; ഉരുളപോലും വിഷ്ണുവിൻെറ വടിവുപൂണ്ടതുപോലെ. കുളിക്കാൻ നദിയിലിറങ്ങിയാൽ കുളിക്കാനാവുന്നില്ല; വെള്ളത്തിൻെറ നീലനിറം വിഷ്ണുവിനെ ഓർമ്മിപ്പിക്കുന്നു. ഈ കയത്തിൽ വിഷ്ണുവില്ലെന്നാരു കണ്ടു ! ഉറങ്ങാൻ കിടന്നാൽ ഉറക്കം വരുന്നില്ല. സദാ വിഷ്ണു മുമ്പിൽ നില്ക്കുന്നതുപോലെ. ലേശമൊന്നു മയങ്ങിയാൽ വിഷ്ണു തൻെറ കഴുത്തിനു കുത്തിപ്പിടിക്കുന്നതായി കംസനു തോന്നിയിട്ട് അലറിക്കൊണ്ട് ഞെട്ടി എണീക്കുന്നു. രാജസഭയിൽ പ്രവേശിച്ചാൽ മന്ത്രിമാരെപ്പോലും വിഷ്ണുരൂപങ്ങളായിക്കണ്ട് ഞെട്ടിവിറയ്ക്കുന്നു. കണ്ടില്ലേ, ഭഗവാൻെറ കളി ? ദുഷ്ടന് ശത്രുവിൻെറ രൂപത്തിൽ ദർശനമരുളുന്ന, ഭഗവാൻ. അവിടുത്തെ കരുണ അപാരംതന്നെ.

ചിങ്ങമാസത്തിലെ ഒരു പാതിരാത്രി, അഷ്ടമിയും രോഹിണിയുംചേർന്ന ശുഭമുഹൂർത്തം. വർഷക്കാലത്ത് കലങ്ങിമറിഞ്ഞൊഴുകുന്ന നദി ഇപ്പോൾ നിർമ്മലജലംകൊണ്ടു നിറഞ്ഞു. പകൽ മാത്രം വിരിയാറുള്ള താമരപ്പൂക്കൾ ആ പാതിരാവിൽ, കൂരിരുട്ടിൽ, വിടർന്നു ശോഭിച്ചു. കിളികൾ സന്തോഷസൂചകമായ ശബ്ദം പുറപ്പെടുവിച്ചു. കൃഷ്ണവർണ്ണം കലർന്ന വണ്ടുകൾ മധുവുണ്ടു മൂളിപ്പറന്നു. സുഗന്ധംനിറഞ്ഞ ശീതമാരുതൻ മന്ദം മന്ദം വീശി. ഹോമകുണ്ഡങ്ങളിൽ അഗ്നി അധികം ശോഭയോടെ കത്തി. സജ്ജനങ്ങളുടെ ഉള്ളിൽ അകാരണമായൊരു സംതൃപ്തി നിറഞ്ഞു. ഭഗവദ്ധ്യാനം ചെയ്യുന്ന മഹർഷിമാരുടെ മനസ്സ് പെട്ടെന്ന് പൂർവ്വാധികം ഏകാഗ്രമായി. ദേവന്മാർ പൂമഴ പെയ്യിച്ചു. സമുദ്രം വെൺനുര പരത്തി ഹർഷാരവം മുഴക്കി. മേഘങ്ങൾ മുഴങ്ങി. മഴ കോരിച്ചൊരിഞ്ഞു. കണ്ണിൽക്കുത്തിയാൽ അറിയാത്ത കൂരിരുട്ട്. ആ കൂരിരുട്ടിൽ പ്രകാശം പരത്തിക്കൊണ്ട് പരമാത്മാവായ മഹാവിഷ്ണു പൂർണ്ണരൂപത്തിൽ ദേവകിയിലൂടെ അവതരിച്ചു. വെട്ടിത്തിളങ്ങുന്ന കിരീടകുണ്ഡലങ്ങൾ. കാരുണ്യം വഴിഞ്ഞൊഴുകുന്ന താമരക്കണ്ണുകൾ. കണ്ഠത്തിൽ കണ്ണഞ്ചിപ്പിക്കുന്ന കൗസ്തുഭം. മാറിൽ ശ്രീവത്സമെന്ന മറുക്. നാലു തൃക്കൈയ്കൾ; ശംഖ്, ചക്രം, ഗദ, പദ്മം എന്നിവയുണ്ട് കൈയ്കളിൽ. കായാമ്പൂനിറമാർന്ന കായം. മഞ്ഞപ്പട്ടുടയാട. വിശ്വം മയക്കുന്ന പാൽപ്പുഞ്ചിരി ചെഞ്ചുണ്ടുകളിൽ. ദേവകീവസുദേവന്മാർ ആ സച്ചിദാനന്ദവിഗ്രഹം കൺകുളിർക്കെ കണ്ടു. അവർ അതിദിവ്യങ്ങളായ സ്തോത്രങ്ങൾകൊണ്ട് അവിടുത്തെ സ്തുതിച്ചു. ആ തൃപ്പാദങ്ങളിൽ വീണു നമസ്കരിച്ചു. അവരുടെ ഒരു ജന്മത്തിലെ ദുഃഖം മുഴുവൻ ഈ ദിവ്യദർശനത്തോടെ ചാമ്പലായി. ഭഗവാൻ ദേവകിയുടേയും കംസൻേറയും കഴിഞ്ഞകാലചരിത്രങ്ങൾ പറഞ്ഞു. ഒടുവിൽ അവിടുന്ന് പറഞ്ഞു നിർത്തി: ''ഞാൻ ഉടനെ ഒരു കൈയ്ക്കുഞ്ഞാകാൻ പോകുന്നു. യമുനയുടെ അക്കരെ അമ്പാടിയിൽ, നന്ദൻെറ വീട്ടിൽ യശോദയുടെ മകളായി എൻെറ യോഗമായ ജനിച്ചിട്ടുണ്ട്. എന്നെ യശോദയുടെ അടുത്തു കിടത്തിയിട്ട് അവളെ ഇവിടെ കൊണ്ടുവരണം. പിന്നത്തെ കാര്യങ്ങൾ യോഗമായ ചെയ്തുകൊള്ളും.'' പറഞ്ഞു കഴിയേണ്ടതാമസം, ഭഗവാൻ ഒരു ചോരക്കുഞ്ഞായി മാറിക്കഴിഞ്ഞു.

വസുദേവൻ കുഞ്ഞിനെ കൈയിലെടുത്തു. അപ്പോൾ കാലിലെ ചങ്ങല ഊരിയകന്നു. നന്ദഗൃഹത്തിലേയ്ക്കു പോകുവാൻവേണ്ടി മുന്നോട്ടു നീങ്ങി. ഭദ്രമായി പൂട്ടിയിരുന്ന വാതിൽ താനേ തുറന്ന് വസുദേവർക്ക് വഴികൊടുത്തു. ആയുധധാരികളായ കാവല്ക്കാർ അന്നേരം ബോധംകെട്ട് ഉറങ്ങിപ്പോയി. കോരിച്ചൊരിയുന്ന മഴയുണ്ട്. അനന്തൻ പത്തി വിരിച്ചു കുടപിടിച്ചു— അച്ഛനും കുഞ്ഞും നനയാതിരിക്കുവാൻ. അവർ യമുനാതീരത്തെത്തി. ഇരുകരമുററി അലറി ഒഴുകുകയാണ് യമുന. മലരിയും ചുഴിയും അതങ്ങനെ. പക്ഷേ വസുദേവൻ മടിച്ചു നിന്നില്ല. എന്തിനു മടിക്കണം? ത്രിലോകനാഥനല്ലേ, കരങ്ങളിൽ ? അദ്ദേഹം യമുനയിലിറങ്ങി. അദ്ഭുതം ! യമുന ശാന്തമായി. മലരിയില്ല, ചുഴിയില്ല, അലറലില്ല ! യമുനാജലം ഭിത്തികൾപോലെ ഇരുഭാഗത്തും മാറിനിന്ന് വഴി കൊടുത്തു. വസുദേവരുടെ പാദം നനയാൻ

വെള്ളമില്ലായിരുന്നു ആ വഴിത്താരയിൽ. അവർ നന്ദഗൃഹത്തിലെത്തി. യശോദയുടെ മുറിയിൽ കടന്നു. യശോദയും കുഞ്ഞും നല്ല ഉറക്കം. വസുദേവൻ കൈയിലുള്ള ആൺകുഞ്ഞിനെ യശോദയുടെ അരികിൽ കിടത്തി; പകരം പെൺകുഞ്ഞിനെയെടുത്തു, തിരിച്ചുനടന്നു. ആരുമൊന്നും അറിഞ്ഞിട്ടില്ല. എല്ലാം ഭദ്രം. മടക്കയാത്രയിൽ പഴയതുപോലെ യമുന വഴി കൊടുത്തു. അനന്തൻ കുടപിടിച്ചു. കാരാഗൃഹത്തിൻെറ പൂട്ട് താനെ തുറന്നു. അകത്തു കടന്നപ്പോഠം കതകു താനേ അടഞ്ഞു. കുഞ്ഞിനെ ദേവകിയുടെ അരികിൽ കിടത്തി. ഊരിയകന്നിരുന്ന ചങ്ങലകഠം ദേവകീവസുദേവന്മാരുടെ കാലിൽ കയറി കെട്ടിക്കിടന്നു. എല്ലാം പഴയതുപോലെ !

കുഞ്ഞു കരഞ്ഞു. കാവൽക്കാർ ഞെട്ടിയുണർന്നു. കുഞ്ഞുണ്ടായ വിവരം കംസനെ അവർ അറിയിച്ചു. അയാഠം അലറിക്കൊണ്ടോടിവന്നു. കുഞ്ഞിനെക്കണ്ടു. പെൺകുഞ്ഞു് ! ''ദൈവവും കൂടി നുണപറയാൻ തുടങ്ങിയോ'' കംസൻ അദ്ഭുതപ്പെട്ടു: ''അശരീരി പറഞ്ഞതു് ആൺകുഞ്ഞെന്നു്. ഉണ്ടായതോ പെൺകുഞ്ഞും. എന്നാലും കൈയിൽ കിട്ടിയതിനെ വിടില്ല. വിഷ്ണു ആളു വലിയ വില്ലനാണു്. പക്ഷേ അയാളുടെ സൂത്രം ഈ കംസനോടു വേണ്ട.'' ഈവിധചിന്തകഠം മിന്നൽപോലെ കംസൻെറ ഉള്ളിലൂടെ പാഞ്ഞു. കുട്ടിയെ കാലിൽ പിടിച്ചു വലിച്ചെടുത്തു് അടുത്തു കണ്ട കല്ലിൽ ആഞ്ഞടിച്ചു. പക്ഷേ കല്ലിൽ കൊള്ളുംമുമ്പ് അവഠം കൈയിൽനിന്നു വഴുതിപ്പോയി കംസനു് എത്താത്തിടത്തു്പറന്നുനിന്നു. പകച്ചുനില്ക്കുന്ന കംസനോടു് അവഠം പറഞ്ഞു:

''കിം മയാ ഹതയാ മന്ദ ! ജാതഃ ഖലു തവാന്തകൃത്.'' (എടാ, മരത്തലയാ, എന്നെ കൊന്നാൽ നിനക്കെന്തു കിട്ടാനാണു്. നിൻെറ കാലൻ ഇപ്പോഠം ജനിച്ചുകഴിഞ്ഞിരിക്കുന്നു.) കംസനെ ഇപ്രകാരം കളിയാക്കിയിട്ടു് ശിശുരൂപം പൂണ്ടിരുന്ന യോഗമായ അപ്രത്യക്ഷയായി.

കംസൻ കൈയ്കടിച്ചുപോയി. ജീവിതത്തിലാദ്യമായി താൻ തോററിരിക്കുന്നു—അതും നരന്തുപോലെയുള്ള ഒരു പെൺകുഞ്ഞിനോടു് ! ആ മാനക്ഷയം അയാളെ വല്ലാതെ വിഷമിപ്പിച്ചു.

ഇനി കഥ അടുത്തദിവസമാകട്ടെ. അപ്പോഠം ശ്രീകൃഷ്ണഭഗവാൻെറ ബാല്യകാലലീലകളെക്കുറിച്ചു് പറയാം.

---

# ശ്രീശങ്കരൻെറ കവിത

## എസ്സ്. വി. ഉണ്ണിക്കൃഷ്ണൻ

ലസത്താരഹാരാം അതിസ്വച്ഛചേലാം
വഹന്തീം കരേ പുസ്തകം ചാക്ഷമാലാം
ശരച്ചന്ദ്രകോടിപ്രഭാഭാസുരാം ത്വാം
സകൃദ് ഭാവയൻ ഭാരതീവല്ലഭഃ സ്യാത്.

അദ്വൈതവേദാന്തത്തിൻെറ പരമാചാര്യനായ ശ്രീശങ്കരനെ ഓക്കുമ്പോഠം പാണ്ഡിത്യം വികസിച്ചു് ഹൃദയം ശുഷ്കമായ ഒരു തപസ്വിയെ ആണു് ഓർമ്മ വരിക. ''ബ്രഹ്മം മാത്രം സത്യം, ജഗത്തു് മിഥ്യ'' എന്നു പ്രഖ്യാപിച്ച ഈ യതിവയ്യനു് തത്ത്വചിന്തയോടല്ലാതെ കവിതയുമായെന്തു ബന്ധം എന്നു് സ്വാഭാവികമായി സംശയമുദിച്ചേക്കാം. വിക്രമോവ്വശീയത്തിൽ ഉവ്വശിയുടെ അലൗകികമായ സൗന്ദര്യം കണ്ടു മതിമറന്ന പുരൂരവസ്സ്, 'ഉവ്വശിയെ സൃഷ്ടിച്ചതു് നാരായണഋഷിതന്നെയാണോ' എന്നു് ശങ്കിക്കുന്നുണ്ടു്:

അസ്യാഃ സൎഗ്ഗവിധൗ പ്രജാപതിരഭൂത്
ചന്ദ്രോ നു കാന്തിപ്രദഃ
ശൃംഗാരൈകരസഃ സ്വയം നു മദനോ
മാസോ നു പുഷ്പാകരഃ
വേദാഭ്യാസജഡഃ കഥം നു വിഷയ-
വ്യാവൃത്തകൗതൂഹലോ

നിർമ്മാതും പ്രഭവേന്മനോഹരമിദം
രൂപം പുരാണോ മുനിഃ.

ഇവളുടെ സൃഷ്ടിയിൽ പ്രജാപതിയായിരുന്നതു് കാന്തിപ്രദനായ ചന്ദ്രനാണോ? അതോ ശൃംഗാരരസം മുററിയ കാമദേവനോ? അതോ വസന്തഋതുവോ? അതൊന്നുമല്ലാതെ, വേദമുരുവിട്ടു് ജഡപ്രായനായി ഇന്ദ്രിയവിഷയങ്ങളിലൊന്നും താല്പര്യമില്ലാത്തവനായി ഇരിക്കുന്ന ഈ പഴഞ്ചൻ മുനി മനോഹരമായ ഈ രൂപം എങ്ങനെ സൃഷ്ടിക്കാൻ ശക്തനാവും?'' അതുപോലെ, ശരീരബോധം നശിച്ചു്, ഇന്ദ്രിയാർത്ഥങ്ങളിൽ അത്യല്പമായ രതിപോലുമില്ലാതെ, സദാ ആത്മതത്ത്വത്തിൽ മാത്രം രമിച്ചിരിക്കുന്ന ഈ വേദാന്തിക്കു് ചമത്കാരപൂർണ്ണവും സുമധുരവുമായ കവിതയുമായെന്തു ബന്ധം, എന്നു തോന്നിയേക്കാം. എന്നാൽ ലോകം ഇന്നേവരെ കണ്ടിട്ടുള്ള കവീശ്വരന്മാരിൽ അത്യുന്നതസ്ഥാനം അലങ്കരിക്കുന്ന ഒരു മഹാനുഭാവനാണു് ശ്രീശങ്കരൻ എന്നതാണു് വാസ്തവം. അവിടുത്തെ കവിതാസമുദ്രത്തിന്റെ തീരങ്ങളിൽ പാററിപ്പിടിച്ചു് ഈയുള്ളവന്റെ ഇടുങ്ങിയ ബുദ്ധിയുടെ കൈക്കുമ്പിളിൽ കൊള്ളാവുന്നത്ര ആ അമൃതദ്രവം മുക്കിയെടുത്തു് പകരുക എന്നതാണു് ഈ ലേഖനത്തിന്റെ ഉദ്ദേശ്യം.

ആചാര്യസ്വാമികളുടെ പദ്യകൃതികൾ പ്രധാനമായി മൂന്നു വിഭാഗങ്ങളിൽ പെടുന്നു— സ്തോത്രങ്ങൾ, ലഘുപ്രകരണങ്ങൾ, ഗ്രന്ഥങ്ങൾ. ഇതിൽ രണ്ടും മൂന്നും വിഭാഗങ്ങൾ വേദാന്തതത്ത്വങ്ങളെമാത്രം പ്രതിപാദിക്കുന്നവയാണു്. കവിതാമാധുരി മുററിനില്ക്കുന്നതു് സ്വാഭാവികമായും സ്തോത്രരത്നങ്ങളിലാണു്. ശബ്ദഭംഗി, അർത്ഥപുഷ്ടലത, മാധുര്യം, ആരാദ്ധ്യദേവതയിൽ ഭക്ത്യുദ്രേകത്വം, തത്ത്വബോധനം — ഇവയാണു് പൊതുവേ സ്തോത്രങ്ങൾക്കു് മാഹാത്മ്യമിയററുന്ന ഗുണങ്ങൾ. ഈ ഗുണങ്ങളെല്ലാം ആചാര്യസ്വാമികളുടെ ഓരോ സ്തോത്രകൃതിയിലും മുററിനില്ക്കുന്നു. വിരസം, നിർഗ്ഗുണം എന്നു പറയാവുന്നതായി ഒരൊററ ശ്ലോകംപോലും അവിടുത്തെ സ്തോത്രങ്ങൾ പരിശോധിച്ചാൽ കാണുകയില്ല. ഏതാനും ഉദാഹരണങ്ങൾ, വളരെക്കുറച്ചുമാത്രം, താഴെ കൊടുക്കുന്നു:

കുതോ വീചിർവീചിസ്തവ യദി ഗതാ ലോചനപഥം
ത്വമാപീതാ പീതാംബരപുരനിവാസം വിതരസി
ത്വദുത്സംഗേ ഗംഗേ പതതി യദി കായസ്തനുഭൃതാം
തദാ മാതഃ ശാതക്രതവപദലാഭോഽപ്യതിലഘുഃ
(ഗംഗാഷ്ടകം. 7.)

അമ്മേ, ഗംഗേ, അവിടുത്തെ ഒരു ചെറുതിര കണ്ണിൽപ്പെട്ടാൽ പിന്നെ മനസ്സിന്റെ ചാഞ്ചല്യമെവിടെ? അവിടുത്തെ ഒരു തുള്ളി നീർ അകത്തുചെന്നാൽ, വൈകുണ്ഠവാസം സുസാദ്ധ്യം. അവിടുത്തെ മടിയിൽ ശരീരം വീണു പോകയാണെങ്കിലോ ഇന്ദ്രപദംപോലും അതിസുലഭമായി സംപ്രാപ്യമാവുന്നു.''

ജലാച്യുതാച്യുതാംഗരാഗലമ്പടാളിശാലിനീ
വിലോലരാധികാകചാന്തചമ്പകാളിമാലിനീ
സദാവഗാഹനാവതീർണ്ണഭർത്തൃഭൃത്യനാരദാ
ധുനോതു നോ മനോമലം കളിന്ദനന്ദിനീ സദാ.
(യമുനാഷ്ടകം 7.)

''ശ്രീകൃഷ്ണന്റെ ശരീരത്തിൽനിന്നലിഞ്ഞുചേർന്ന കുറിക്കൂട്ടിനാൽ ആകൃഷ്ടമായ വണ്ടിൻനിരയാർന്നതും, വിരഹലോലയായ രാധികയുടെ അഴിഞ്ഞ തലമുടിയിൽനിന്നു് കൊഴിഞ്ഞ ചമ്പകപ്പൂക്കളാൽ മാലചാർത്തിയതും, തന്റെ നാഥൻ നീരാടുന്ന തീർത്ഥമാണല്ലോ എന്നുവെച്ചു് എപ്പോഴും വന്നു കുളിക്കുന്ന നാരദർഷിയോടുകൂടിയതുമായ യമുന സദാ മനോമലം കഴുകിക്കളയട്ടെ.''

ഇതുപോലെ നർമ്മദാഷ്ടകം എന്ന സ്തോത്രം വായിച്ചാൽ പാറക്കല്ലുകളിൽ തട്ടി സംഗീതമുതിർത്തുകൊണ്ടു് പ്രവഹിക്കുന്ന ആ പാവനതരംഗിണിയെ പ്രത്യക്ഷമായി കാണാം:

സബിന്ദുസിന്ധുസുസ്ഖലത്തരംഗഭംഗരഞ്ജിതം
ദ്വിഷത്സു പാപജാതജാതകാരിവാരിസംയുതം
കൃതാന്തദൂതകാലഭൂതഭീതിഹാരി വർമ്മദേ
ത്വദീയപാദപങ്കജം നമാമി ദേവി നർമ്മദേ.

മഹാവേദാന്തിയായ — ഞാൻതന്നെ സർവ്വാത്മകവും സർവ്വാധാരവുമായ ബ്രഹ്മം എന്നു് വിളംബരം ചെയ്ത മഹാനുഭാവൻ എല്ലാ ദേവീദേവന്മാരേയും ആ ബ്രഹ്മസ്വരൂപങ്ങളായി കാണുകയും സ്തുതിക്കുകയും ചെയ്തിട്ടുണ്ടു്. അത്തരം കൃതികളിൽ ശിവൻ, വിഷ്ണു, ദേവി എന്നീ ദേവതകളെ സംബന്ധിച്ച സ്തോത്രങ്ങൾ അതിപ്രസിദ്ധങ്ങളാണു്. ഈ സ്തോത്രങ്ങളിലെല്ലാം ഒരു പ്രത്യേകത കാണാം. അതു് ഭാരതത്തിലെ പാരമ്പര്യം തന്നെയാണു് — ഏതൊരു ദേവത

യാണോ സ്തവനവിഷയം ആ ദേവത പരമ ദിവ്യാരാദ്ധ്യയായി പ്രകീർത്തിക്കപ്പെടുന്നു. ആചാര്യസ്വാമികളുടെ സ്തോത്രങ്ങൾ ഇഷ്ടദേവതയുടെ ആകാരഭംഗിയിൽ മാത്രം ഒതുങ്ങിനില്ക്കുന്നില്ല. ആകാരവർണ്ണന ആവശ്യംതന്നെയാണ്. സൗന്ദര്യവും ആനന്ദവും തേടി സദാ പുറത്തേയ്ക്കോടിപ്പാഞ്ഞുകൊണ്ടിരിക്കുന്ന മനസ്സിന്നു് ബാഹ്യവസ്തുക്കളേക്കാൾ സുന്ദരതരവും ആനന്ദദായകവുമായ ഏതെങ്കിലുമൊന്ന് അകത്തു കാണിച്ചുകൊടുത്താലേ അതിൽ ശ്രദ്ധയും രതിയുമുണ്ടാവൂ. പുരുഷരൂപത്തിലും സ്ത്രീരൂപത്തിലുമുള്ള ഈശ്വരന്റെ ആ സുമധുരരൂപം ആവിഷ്കരിച്ചതിന്ന് ഏതാനും ഉദാഹരണങ്ങൾ കൊടുക്കുന്നു.

വിദ്യുദുദ്യോതവത്പ്രസ്ഫുരദ്വാസസം
പ്രാവൃഡംഭോദവത്പ്രോല്ലസദ്വിഗ്രഹം
വന്യയാ മാലയാ ശോഭിതോരഃസ്ഥലം
ലോഹിതാംഘ്രിദ്വയം വാരിജാക്ഷം ഭജേ.
കുഞ്ചിതൈഃ കുന്തളൈർഭ്രാജമാനാനനം
രത്നമൗലിം ലസത്കുണ്ഡലം ഗണ്ഡയോഃ
ഹാരകേയൂരകം കങ്കണപ്രോജ്ജ്വലം
കിങ്കിണീമഞ്ജുളം ശ്യാമളം തം ഭജേ.

(അച്യുതാഷ്ടകം.)

കോടക്കാറുപോലെ പരിലസിക്കുന്ന തിരുമേനിയിൽ വിദ്യുല്ലേഖപോലെയുള്ള വസ്ത്രമണിഞ്ഞ ആ വാരിജാക്ഷനെ ഞാൻ ഭജിക്കുന്നു. വനമാലകൊണ്ട് അവിടത്തെ മാറിടം അലംകൃതമത്രേ. കാൽത്താരിണ ചുവന്നിരിക്കുന്നു. മുഖം കുടിലകുന്തളങ്ങളാലും മുടിക്കെട്ട് വൈരക്കല്ലിനാലും ഗണ്ഡസ്ഥലം കുണ്ഡലങ്ങളാലും പരിശോഭിതമായിരിക്കുന്നു. ഹാരകേയൂരങ്ങളും കങ്കണങ്ങളും കിങ്ങിണികളുംകൊണ്ട് മനോഹരനായിരിക്കുന്ന ആ ശ്യാമളനെ ഞാൻ ഭജിക്കുന്നു.'

കലാഭിരിന്ദോരിവ കല്പിതാംഗം
മുക്താകലാപൈരിവ ബദ്ധമൂർത്തിം
ആലോകയേ ദേശികമപ്രമേയം
അനാദ്യവിദ്യാതിമിരപ്രഭാതം.

(ദക്ഷിണാമൂർത്തിസ്തോത്രം)

'അംഗങ്ങൾ ഇന്ദുവിന്റെ കലകൾകൊണ്ടുണ്ടാക്കിയതെന്നു തോന്നും. ശരീരം മുത്തുമണികളാൽ വിരചിച്ചതുപോലെയും. അനാദിയായ അവിദ്യാന്ധകാരത്തിന്നു് പ്രഭാതംപോലെ വിരാജിക്കുന്ന, അപ്രമേയനായ ആചാര്യനെ(ശിവനെ) ഞാൻ ദർശിക്കുന്നു.

കദംബവനചാരിണീം മുനികദംബകാദംബിനീം
നിതംബജിതഭൂധരാം സുരനിതംബിനീസേവിതാം
നവാംബുരുഹലോചനാം അഭിനവാംബുദശ്യാമളാം
ത്രിലോചനകുടുംബിനീം ത്രിപുരസുന്ദരീമാശ്രയേ.

(ത്രിപുരസുന്ദര്യഷ്ടകം)

കദംബക്കാട്ടിൽ ചരിക്കുന്നവളായി, മുനിസംഘങ്ങൾക്ക് മേഘമാലയായി, പൃഥുനിതംബിനിയായി, സുരസുന്ദരികളാൽ സേവിതയായി, താമരക്കണ്ണാളായി, പുതുകോടക്കാർവർണ്ണയായി വിരാജിക്കുന്ന ത്രിലോചനപത്നിയെ, ത്രിപുരസുന്ദരിയെ ഞാൻ ആശ്രയിക്കുന്നു.

ക്വണൽകിങ്കിണീനൂപുരോദ്ഭാസിരത്ന-
പ്രഭാലീഢലാക്ഷാർദ്രപാദാബ്ജയുഗ്മം
അജേശാച്യുതാദ്യൈഃ സുരൈഃ സേവ്യമാനം
മഹാദേവി മന്മൂർദ്ധ്നി തേ ഭാവയാമി.

(ഭവാനീഭുജംഗം)

''മധുരനാദം പൊഴിക്കുന്ന കിങ്ങിണിയുടേയും രത്നങ്ങളുടേയും കാന്തിയിയന്നു് ലാക്ഷാരസം തേച്ചു ശോഭിക്കുന്നതും ത്രിമൂർത്തികൾ തുടങ്ങിയ ദേവന്മാരാൽ സേവിക്കപ്പെടുന്നതുമായ അവിടുത്തെ തൃക്കാലടികൾ ഞാൻ എന്റെ ശിരസ്സിൽ ഭാവനചെയ്യുന്നു.''

മധുരവും അർത്ഥസംപുഷ്ടവുമായ ശബ്ദങ്ങൾ പ്രയോഗിക്കുന്നതിന്നുപുറമേ, ശബ്ദവൈചിത്ര്യങ്ങൾ ഉൾക്കൊള്ളുന്നവിധം കൃതികൾ രചിക്കുന്നതിലും ആചാര്യസ്വാമികൾ അതിവിദഗ്ദ്ധനാണ്. പരമശിവനെ അഭിസംബോധനചെയ്തു രചിച്ച 'സുവർണ്ണമാലാസ്തുതി'യിൽ ഓരോ ശ്ലോകവും തുടങ്ങുന്നതു് ക്രമത്തിൽ അക്ഷരമാലയിലെ ഓരോ വർണ്ണത്തോടുകൂടിയാണ്. ''അവിടുത്തെ ഗുണലേശങ്ങൾകൊണ്ടു് എങ്ങനെയെങ്കിലും എന്റെ നാവിനെ പരിശുദ്ധമാക്കട്ടെ'' എന്ന പ്രാർത്ഥനയോടുകൂടിയാണ് ഈ സ്തോത്രം തുടങ്ങുന്നതു്. ഞ, ഠ എന്നീ ക്ലിഷ്ടാക്ഷരങ്ങൾപോലും അർത്ഥവത്തായി പ്രയോഗിക്കാൻ അവിടുത്തേയ്ക്കൊരു വിഷമവുമില്ല. ''സർവ്വശരീരങ്ങളിലും അഖണ്ഡമായി നിലകൊള്ളുന്ന ജ്ഞാനം (ജ്ഞപ്തി) ഏതൊന്നോ, അതാണ് അവിടുന്നു്'' എന്നും, ''ഠകാരംപോലെ അകവും

പുറവുമില്ലാത്തതാണ് അവിടത്തെ മായ'' എന്നതാണ് ഈ വർണ്ണങ്ങൾകൊണ്ട് തുടങ്ങുന്ന ശ്ലോകങ്ങളുടെ സാരം. ''ദക്ഷിണാമൂർത്തിവർണ്ണമാലാസ്തോത്ര''ത്തിൽ ഓരോ ശ്ലോകത്തിന്റേയും ആദ്യക്ഷരമെടുത്ത് വിന്യസിച്ചാൽ ''ഓം നമോ ഭഗവതേ ദക്ഷിണാമൂർത്തയേ മഹ്യം മേധാം പ്രജ്ഞാം പ്രയച്ഛ സ്വാഹാ'' എന്ന ദിവ്യമന്ത്രം ലഭിക്കും. ഇതുപോലെ ശ്രീവിദ്യാമന്ത്രം വിന്യസിച്ച രണ്ടു സ്തോത്രങ്ങളുമുണ്ട്.

സാധനാസമ്പ്രദായത്തിൽ അതിപ്രസിദ്ധമാണ് മാനസപൂജ.ബാഹ്യവസ്തുക്കളുടെ സഹായമൊന്നുമില്ലാതെ, ഏകാഗ്രമായ മനസ്സുകൊണ്ട് ശുഭവും ദിവ്യവുമായ വസ്തുക്കളെയെല്ലാം സങ്കല്പിച്ച് ഇഷ്ടദേവതയ്ക്ക് അർപ്പിക്കുകയാണ് ഈ ആരാധനയുടെ രഹസ്യം. ശിവനേയും ദേവിയേയും ഇത്തരത്തിൽ മാനസികോപചാരങ്ങളോടെ ആരാധിക്കാനുള്ള സ്തോത്രങ്ങൾ ആചാര്യസ്വാമികൾ രചിച്ചിട്ടുണ്ട്. അതുപോലെ ഓരോ ശ്ലോകത്തിന്റേയും ചതുർത്ഥപാദത്തിൽ ഒരു പ്രസിദ്ധവേദവാക്യമുദ്ധരിച്ചുകൊണ്ടു രചിച്ച 110 ശ്ലോകങ്ങളുള്ള ഒരു സ്തോത്രരത്നമാണ് 'ശ്രീത്രിപുരസുന്ദരീവേദപാദസ്തോത്രം.''

ഈ ചമത്ക്കാരങ്ങളെല്ലാം ഒഴിച്ചുനിർത്തിയാൽത്തന്നെ, ഓരോ കൃതിയും അതിഗംഭീരങ്ങളായ വേദാന്തതത്വങ്ങളെ ലളിതമായി സംഗ്രഹിച്ച് പ്രതിപാദിക്കുന്നവയാണെന്നു കാണാം. ആത്മസാക്ഷാത്കാരത്തിന്റെ എല്ലാ പടികളിലുമുള്ളവർക്കും പററിയ തത്വചിന്താപദ്ധതികൾ ഈ കൃതികളിൽ കാണാം. 'ഷട്പദീസ്തോത്ര'ത്തിലെ ആദ്യത്തെ ശ്ലോകം നോക്കുക:

> അവിനയമപനയ വിഷ്ണോ
> ദമയ മനഃ ശമയ വിഷയമൃഗതൃഷ്ണാം
> ഭൂതദയാം വിസ്താരയ
> താരയ സംസാരസാഗരതഃ.

''ഹേ സർവ്വവ്യാപിയായ ഭഗവൻ! എന്റെ അവിനയമകററൂ; മനസ്സിനെ അടക്കൂ; വിഷയഭോഗങ്ങളിലാണ് സുഖം എന്ന മിഥ്യാബോധം ശമിപ്പിക്കൂ. സർവ്വഭൂതങ്ങളിലും വ്യാപകമായ ദയ നല്കൂ; സംസാരസാഗരം കരകടത്തൂ.'' ഒരു സാധകനുവേണ്ട എല്ലാ കാര്യങ്ങളും ഈ ഒരൊററ ശ്ലോകത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഇതേ കൃതിയിൽത്തന്നെയുള്ള അമൂല്യമായ വേറൊരാശയം ഇതാണ്; ''അദ്വൈതബോധത്തിൽ ഭേദബുദ്ധിയെല്ലാം അവസാനിച്ച് ബ്രഹ്മാനുഭൂതി കൈയ്‌വന്നശേഷവും, ഭഗവൻ, ഞാൻ അവിടുത്തേതായിരിക്കും, അവിടുന്ന് എന്റേതാവില്ല. തിരമാല സമുദ്രത്തിന്റേതാണ്; സമുദ്രം തിരമാലയുടേതല്ല.'' ഇതുപോലെ പ്രാതഃസ്മരണസ്തോത്രം, ദക്ഷിണാമൂർത്തിസ്തോത്രം എന്നിവ അതിവിശദമായും ലളിതമായും ആത്മാനുസന്ധാനത്തിനും അദ്വൈതചിന്തയ്ക്കും സഹായിക്കുന്നു. ഇത്രയും മനോഹരമായി ഈ വിഷയങ്ങളെപ്പററി ഒരു വേദാന്തിക്ക് എഴുതാൻ സാധിക്കുമോ എന്ന് അദ്ഭുതം തോന്നും. അദ്വൈതവേദാന്തംപോലെതന്നെ തന്ത്രശാസ്ത്രത്തിലെ നിഗൂഢതത്വങ്ങളും അവിടത്തെ കൃതികളിലടങ്ങിയിരിക്കുന്നു 'സൗന്ദര്യലഹരി' ഇതിന്നൊരു പ്രത്യക്ഷോദാഹരണമാണ്. ശാരദ, ഭവാനി, ഉമ, എന്ന പേരിലെല്ലാം അദ്ദേഹം കീർത്തിക്കുന്ന ആ ദേവി ബ്രഹ്മാണ്ഡത്തിലും ഈ സർവ്വചരാചരങ്ങളിലും അതുപോലെ മനുഷ്യശരീരത്തിലും അദൃശ്യയായി വർത്തിക്കുന്ന ദിവ്യശക്തിയാണ്. ആകാശത്തിൽ വിദൂരത്തെങ്ങോ ഒളിച്ചിരുന്ന് ബാലിശമായ പക്ഷപാതബുദ്ധിയോടെ മനുഷ്യന്റെ നേരെ പെരുമാറുന്ന ഒരദ്ഭുതജീവിയല്ല, ഓരോ മനുഷ്യഹൃദയത്തിലും കുടികൊള്ളുന്ന ദിവ്യതയാണ് ഈശ്വരൻ എന്നും ആ പരമേശ്വരനെ തന്റെ ഉള്ളിന്നുള്ളിൽ ദർശിച്ച് ഉണർത്തി ആ ദിവ്യതയിൽ അലിഞ്ഞുചേരലാണ് മതം എന്നും വ്യക്തമായി കാണിച്ചുതരുന്ന ആചാര്യസ്വാമികളുടെ സ്തോത്രങ്ങൾ.

ആചാര്യസ്വാമികളുടെ ഏതാനും പ്രകരണങ്ങളെക്കൂടി പരാമർശിച്ചുകൊണ്ട് ഈ ലേഖനം അവസാനിപ്പിക്കാം. സ്തോത്രങ്ങൾപോലെ ശ്രവണമാത്രയിൽ അത്ര മധുരങ്ങളല്ല ഈ കൃതികൾ; എന്നാൽ ശുഷ്കമെന്നു തോന്നാവുന്ന അദ്വൈതചിന്താപദ്ധതിക്ക് ലാളിത്യവും മനോഹാരിതയും കലർന്ന ശൈലിയിൽ പ്രകാശനം നല്കിയതാണ് ആചാര്യരുടെ സിദ്ധി.

> മനോബുദ്ധ്യഹംകാരചിത്താനി നാഹം
> ന കർണ്ണം ന ജിഹ്വാ ന ച ഘ്രാണനേത്രേ
> ന ച വ്യോമ ഭൂമിർന്ന തേജോ ന വായുഃ
> ശ്ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം.
> (നിർവ്വാണാഷ്ടകം)

''ഞാൻ മനസ്സ്, ബുദ്ധി, അഹംകാരം, ചിത്തം ഇതൊന്നുമല്ല; കാതോ നാവോ മൂക്കോ കണ്ണോ അല്ല; ആകാശം, ഭൂമി, തേജസ്സ്, വായു എന്നീ ഭൂതങ്ങളല്ല; ശുദ്ധബോധവും ആനന്ദവും രൂപമായ ശിവനാണ്, ആത്മാവാണ് ഞാൻ.''

ക്വചിദ് ബാലൈഃ സാർദ്ധം കരതല–
ഗതാലൈഃ സഹസിതൈഃ
ക്വചിത്താരുണ്യാലംകൃതനര–
വധൂഭിഃ സഹ രമൻ
ക്വചിദ്വൃദ്ധൈശ്ചിന്താകുലിത–
ഹൃദയൈശ്ചാപി വിലപൻ
മുനിർന്ന വ്യാമോഹം ഭജതി
ഗുരുദീക്ഷാക്ഷതതമാഃ.
(ജീവന്മുക്താനന്ദലഹരി)

''ചിലയിടത്ത് കുട്ടികളോടൊപ്പം കൈകൊട്ടിയാർത്തു ചിരിച്ചും, ചിലയിടത്ത് യുവതീയുവാക്കന്മാരോടൊത്ത് ഉല്ലസിച്ചും, ചിലയിടത്ത് ചിന്താകുലരായ വൃദ്ധരോടൊത്തു വിലപിച്ചും വർത്തിക്കുന്നുണ്ടെങ്കിലും, ഗുരൂപദേശംകൊണ്ട് അജ്ഞാനം നശിച്ച മുനി വാസ്തവത്തിൽ ഇതുകൊണ്ടൊന്നും വ്യാമോഹിതനാവുന്നില്ല.'

സർവ്വപ്രകാശകോ ഭാനുഃ പ്രകാശ്യൈർന്നൈവ ദൂഷ്യതേ
സർവ്വപ്രകാശകോ ഹ്യാത്മാ സർവ്വൈസ്തദ്വന്ന ദൂഷ്യതേ.
(അദ്വൈതാനുഭൂതി)

''എല്ലാം പ്രകാശിപ്പിക്കുന്ന സൂര്യൻ പ്രകാശിപ്പിക്കപ്പെടുന്ന വസ്തുക്കൾകൊണ്ട് ദൂഷിക്കുന്നില്ല, അതുപോലെ എല്ലാററിൻേറയും പ്രകാശകാരണമായ ആത്മാവ് ഒന്നുകൊണ്ടും ദൂഷിക്കുന്നില്ല.''

യദജ്ഞാനതോ ഭാതി വിശ്വം സമസ്തം
വിനഷ്ടം ച സദ്യോ യദാത്മപ്രബോധേ
മനോവാഗതീതം വിശുദ്ധം വിമുക്തം
പരം ബ്രഹ്മ നിത്യം തദേവാഹമസ്മി.
(സ്വരൂപാനുസന്ധാനാഷ്ടകം)

''ഏതൊന്നിന്റെ അജ്ഞാനത്തിൽ വിശ്വം മുഴുവൻ പ്രകാശിക്കുകയും ജ്ഞാനത്തിൽ നഷ്ടമാവുകയും ചെയ്യുന്നുവോ, മനോവാക്കുകൾക്കതീതവും നിത്യശുദ്ധമുക്തവുമായ ആ പരബ്രഹ്മം തന്നെയാണ് ഞാൻ.''

സുപ്രസിദ്ധമായ ''വിവേകചൂഡാമണി''യിൽനിന്ന് ഇനിയൊരു ശ്ലോകം:

മഹാമോഹഗ്രാഹഗ്രസനഗളിതാത്മാവഗമനോ
ധിയോ നാനാവസ്ഥാസ്സ്വയമഭിനയംസ്തദ്ഗുണതയാ
അപാരേ സംസാരേ വിഷയവിഷപൂരേ ജലനിധൗ
നിമജ്യോന്മജ്യായം ഭ്രമതി കുമതിഃ കുത്സിതഗതിഃ.

''മോഹമാകുന്ന വലിയ മുതലയാൽ ഗ്രസിക്കപ്പെട്ട് ആത്മബോധഹീനനായ കുബുദ്ധി, ബുദ്ധിയുടെ ബഹുവിധപരിണാമങ്ങളെ തൻേറതെന്നെണ്ണി തന്നിലാരോപിച്ച് വിഷയങ്ങളാകുന്ന വിഷജലംകൊണ്ടു നിറഞ്ഞ കരകാണാത്ത സംസാരക്കടലിൽ മുങ്ങിയും പൊങ്ങിയും കറങ്ങുന്നു; അവന്റെ ഗതി കുത്സിതംതന്നെ.''

ഈ ദുരവസ്ഥയിൽനിന്ന് മനുഷ്യനെ അനായാസംപ്രേമപൂർവ്വം കരകയററാൻ ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ആചാര്യസ്വാമികളുടെ ഓരോ വാക്കും. സരസ്വതീദേവി നിത്യസന്നിധാനം ചെയ്യുന്ന ആ വാങ്മയം അനശ്വരമാണ്. ഇതിലും വിശാലമായ ഒരവലോകനം ഒരു ചെറുലേഖനത്തിന്റെ പരിധിയിലൊതുങ്ങുന്നതല്ല. അനുവാചകരിൽ ആ സുമധുരസാഹിത്യസൃഷ്ടിയിൽ അല്പമെങ്കിലും താല്പര്യമുളവാക്കാൻ കഴിഞ്ഞാൽ ഈ ലേഖനം സഫലമായി.

---

# BOOK REVIEW

**SWAMI VIVEKANANDA:**

HIS SECOND VISIT TO THE WEST: NEW DISCOVERIES
Author: Marie Louise Burke.
Published by SWAMY BUDHANANDA,
President, Advaita Ashrama, Mayavati,
Pithoragarh, Himalayas.
Pages 843+27 Price Rs. 32.

To understand a great world teacher like Swami Vivekananda or what he has done for the good of mankind, is extremely difficult. And yet it is exactly this that the blessed author has been trying to understand through her long years of painstaking research and reflection on Swamiji's life and ministry in the West. It is the fruit of this patient search

and devoted work that she has presented to the world in the form of her two outstanding works, her two 'New Discoveries'. Of these two, the earlier one, "Swami Vivekananda In America: New Discoveries", was first published in 1958. When that pioneering research work was first published nobody expected that an equally substantial and voluminous book of hers would be published in 1973. But thanks to the author's unique spirit of dedication, and her wonderful understanding of Swamiji and his great mission on earth, that invaluable book, with profuse quotations from various sources, and with a good number of rare photos, all hither to unknown, is before us today. If the earlier book was a study of Swamiji's 'Cyclonic' first visit to the west, the book before us is a thorough study of his second visit, which though less 'Cyclonic' than his first, was of equal importance from the standpoint of his mission on earth and the unfoldment his wonderful personality. Anybody who reads the book cannot but be impressed and inspired by the author's spirit of dedication in completing a labour of such vast dimensions and quality.

Why did Swamiji go to the West a second time? Was it to recoup his fast failing health, as is generally understood by readers of Swamiji's life? No, it was not, though his health was far from satisfactory and though a change was highly necessary. "There were other necessities as well." Swamiji was a born teacher a giver of light, and he had to give his light to man fully, unstintingly, without limit, and it was for this that 'Mother' had brought him there this time. In the book the author marshals massive evidence to prove that Swamiji was now as keenly devoted to doing "Mother's" work, as he was during his first visit. In fact, it was only when he was actively doing it, that he felt a sense of well-being.

The story of the entire second visit, which in the life is told in a few pages, is here told in seven long chapters, the longest and most detailed ones being those dealing with Swamiji's life and work on the West Coast of America. Here many facts about Swamiji that are already known and published are seen again dealt with at some length. Perhaps the author has done it purposefully, because the significance of her New Discoveries can be fully appreciated only when they are presented against the back-ground of known facts. Further she must have found it necessary to make her story of Swamiji's second visit to the West complete, from start to finish. While presenting old facts or introducing new ones, or interpreting them, the author has carefully spotlighted one important aspect of Swamiji's life, his Clarion Call for manliness. In the course of his talk to the assembled Sanyasins and Novices of the Belur Math, the day before his actual sailing to the West, in the course of his endless talks to Sister Nivedita on board the Ship 'Golconda' in which he was sailing, and in the course of his numerous class talks and public lectures on the West Coast of America, Swamiji was sounding only one theme, "the theme of man-making."

Of the seven chapters in the book the first one gives a detailed account of Swamiji's actual voyage to the West accompanied by Swami Turiyananda and Sister Nivedita. The party boarded the S. S. Golconda in the Hoogly river at Calcutta on June 20, 1899 and reached London on July 31. The second chapter of the book is rightly given the tittle "England an Interlude", because his short stay of two weeks in London, before he crossed over to America, was really an interlude in the main drama of his life and work in the West this time. But here the author gives us certain facts generally not known to readers of Swamiji's life, like the conspicuous absence of almost all of his old London friends and disciples at the Tilbury Dock to receive him. Though Swamiji did not expect many because it was the off season there, he must have been surprised to find that even Sturdy himself, his old friend, disciple, and one time manager of his London work, was not there. But two of Swamiji's American disciples, Christine Greenstidel and Mrs. Mary Funke, were already at the dock, besides Nivedita's widowed mother, her sister and younger brother. After spending two quiet restful and pleasent weeks in Wimbledon, Swamiji left for New York accompanied by Swami Turiyananda and the two American Women, their destination being Ridgely

Manor, a beautiful country house of Mr. & Mrs. Legger. In the third chapter we get a graphic picture of Swamiji's many weeks of rest and relaxation in that country retreat. "It was a rare period for Swamiji, for seldom had he spent so long a time vacationing in one place." But it was not mere vacationing, it was a prelude to intensive and substantial work that was to follow soon. While blessing Miss Macleod on her unexpected departure to Los Angeles early in September, Swamiji said to her, "Get up some classes and I will come". Evidently Swamiji wanted to carry his message to far and perhaps fertile fields, and indeed Los Angeles was a really fertile field. Early in November he went to New York for a brief stay there, and, from there he quite suddenly went to Los Angeles, where a new and very important chapter of his mission was to begin.

And here we come to the fourth chapter of the book, "Southern California: A New Mission Begins". This and the two succeeding chapters, "Northern California: A New Gospel", and "A World Mission Draws To A Close", form the heart of the book. It is in these important chapters that we get a close range picture of that great world teacher, "rising again to the awe-inspiring heights of his ministry, unravelling the profound depths of his mission on earth and uttering words of power, the promise of which has become the most precious heritage of man." Swamiji arrived in Los Angeles on the 3rd of December, where he was at first the guest of one Miss Spencer, and later on he moved to Mrs. Blogett's. Mrs. Blodgett was, according to the author, one of the Californians who had seen and heard Swamiji at the great Chicago Parliament of Religions. She had even got a coloured photo of Swamiji hung in her house at Los Angeles, never dreaming that he would one day be her guest. Though his life at the Blodgett's was simple and relaxed, it was not until he had started holding classess and giving lectures, that the true meaning of his life in California began to reveal itself. Shortly after, he moved to Mead's house in South Pasadena and during most of January and February he lived there. Even if he had done no platform work in South California, Swamiji's influence would have spread. But actually he spoke many times from the platforms of Los Angeles and Pasadena. He is seen to have given at least thirtyeight lectures and class talks, of which a good number was on Rajayoga. In laying so much stress on yoga, Swamiji had, according to the author, one specific purpose in view, "that of man-making, making man his own master, in full control of his body and mind". His purpose was "to revive the whole man as it were, to make him the complete master of himself", "to bring out the perfect man and not let him wait and wait for ages, just a plaything in the hands of the physical world".

By the end of February Swamiji moved to North California. Though he was optimistic of his work there, it was slow in getting under way, and so he even thought of leaving the place, especially because he was greatly concerned over the welfare of his mother. But Swamiji was not one to give up, and soon the tide turned. He moved to a very convenient flat on Turk Street, "where he could be independant, where he could hold classes, receive visitors, where he could be assured of privacy, where he could dress, sing, and cook as he pleased", and soon his work in the city assumed a definite form of its own. Swamiji was now lecturing almost daily to large audiences and small, and he was holding regular classes also, of which the author gives us a good picture with the help of profuse quotations from the reminiscences of some of those who attended them. In his evening lectures whether they belonged to the 'Applied Psychology' series, or the 'Vedanta Phil sophy' series, Swamiji actually bombarded the audience, exhorting them to be real men, men of character, of moral and spiritual strength, and he even blasted concepts dear to Christian Thought. Swamiji's last lecture in the Sunday Series, "Is Vedanta the Future Religion?' delivered on April 8, was according to the author, the message given directly to this age by a living Messenger, and was fully in keeping with the trend of his teaching during his visit, when his emphasis on 'Man-making' was so strong and pronounced. A few days later, Swamiji founded the Vedanta Society of San Fransisco and by that time he had moved to the town of Almeda in East Bay, where too he was to do substantial work.

Swamiji's life and work in Almeda form the subject matter of the sixth chapter of the book. Here he was living at the Almeda Home of Truth. All his public lectures here were delivered at Tucker Hall. About the third lecture, the author quotes from the memoirs of Mrs. Allan, which reads "All his public lectures were given at Tucker Hall. He gave one wonderful lecture, 'The Ultimate Destiny Of Man', and after taking us step by step to the heights of Advaita, he finished by placing his hand on his chest and saying 'I am God'. A most awed silence fell upon the audiance and many thought it blasphemy for Swamiji to say such a thing." The author also gives us a beautiful picture of Swamijj's life at the Home of Truth, how he mingled with all and how he entertained and elevated them with his endless jokes and stories. The Gita lectures that Swamiji delivered at Dr. Logan's Offices in S n Fransisco, "were in character and point of time the culmination of his platform work." In these lectures Swamiji emphasised on one particular message of Sri Krishna, the message of strength, of character, of manliness, of spiritual self-reliance. He said, "As long as you have the idea that you are the body, you are no better than little worms crawling under your feet. Body-Gods, that is what you are. Is that religion? Religion is the realisation of the spirit."

After a short visit to Chicago, Swamiji went to New York, and from there he sailed for Europe on July 26, reaching Paris on August 3rd, where his Western mission came to an end. It was the time of the Paris Exposition, and every morning he went and saw the various exhibits. While living as the guest of Jules Bois, Swamiji spoke twice at the Congres of the History of Religions. After this he broke off from his Paris friends, and spent about two weeks in Brittany at the earnest request of Mrs. Bull. It was here that Swamiji bade good-bye to Sister Nivedita who was leaving for England, and he would not see her again until March 1902. Swamiji was now free; his last reaching lecture in the West had been given; his leadership of the Ramakrishna Math & Mission had been laid aside. He felt no further need to work, and the "Grand Old Lady" had willed that the play should be over. After, a final tour of the Paris Exposition, he bade good-bye to Paris, and on October 24 boarded the Orient Express Train along with Madame Calve, Miss Macleod and Jules Bois. After touching Vienna, Constantinople and Athens the party reached Egypt, from where Swamiji quite suddenly left for India. He reached the Belur Math on the evening of Sunday December 9, 1900 to the great surprise and the delight of the Sanyasins and Brahmacharins there. Concluding the story the author says, "Thus Swami Vivekananda the World Teacher who had given his light fully, unstintingly to man, who had given enough, he said, for fifteen hundred years, came home at last, his journey done".

This book is really a singular and substantial contribution to research on Swami Vivekanda, and as such it is a precious addition to the Vivekananda Literature. The author has not only further enriched the already rich literature on Swamiji but she has also thrown much fresh light on many aspects of his wonderful personality, and for this we are ever thankful to her. So unique is her spirit of dedication, and so deep her understanding of Swamiji's life, and of every word that he has said or written, that her book can claim to be a most authoritative book on the subject.

—A. Karunakara Menon.

---

# വാൎത്തകൾ

## ആദ്ധ്യാത്മിക അന്തരേ്യാഗം, തൃശ്ശൂർ

പുറനാട്ടുകര ആശ്രമത്തിൽവെച്ച് നടത്തിവരാറുള്ള ഏകദിനാന്തൎയ്യോഗം ഈ മാസം 11-ാം തീയതി പതിവുപോലെ നടത്തുന്നതാകുന്നു.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 59 | 1974 സെപ്തംബർ | ലക്കം 9 |
|---|---|---|

## അമൃതവാണി

നമ്മുടെ വിവാഹസമ്പ്രദായത്തിന്റെ പിന്നിലുള്ള ആശയങ്ങളിലൂടെ മാത്രമേ ശരിയായ ഒരു പരിഷ്കാരമുണ്ടാകൂ; മറ്റൊരാശയത്തിലൂടെയും സാദ്ധ്യമല്ല. പുരുഷനും സ്ത്രീയ്ക്കും മറ്റേതൊരു സ്ത്രീയേയും പുരുഷനേയും ഭാര്യയും ഭർത്താവുമായെടുക്കാൻ സ്വാതന്ത്ര്യമുണ്ടെന്നുവന്നാൽ, വ്യക്തിയുടെ സുഖത്തേയും മൃഗീയവാസനകളുടെ തൃപ്തിയേയും സമുദായത്തിൽ യഥേഷ്ടം വ്യവഹരിക്കുവാനനുവദിച്ചാൽ, ഫലം തിന്മയാകാതെ തരമില്ല; ദുഷ്ടന്മാരും അസുരസ്വഭാവികളും പാപികളുമായ സന്തതികളുണ്ടാകാതെ തരമില്ല. അതേ, ഒരു വശത്ത്, ഓരോ രാജ്യത്തേയും മനുഷ്യൻ ഈ മൃഗപ്രായരായ സന്തതികളെ ഉത്പാദിപ്പിക്കയാണ്; മറുവശത്ത് ഈ മൃഗപ്രായരെ നിലയ്ക്കുനിർത്താൻ പോലീസ്ശക്തി വർദ്ധിപ്പിക്കയും. അത്തരത്തിൽ തിന്മയ്ക്ക് എങ്ങനെ പരിഹാരം ചെയ്യാമെന്നതല്ല പ്രശ്നം; തിന്മയുടെ ഉത്പത്തിതന്നെ എങ്ങനെ തടയാമെന്നതാണ്. നിങ്ങൾ സമുദായത്തിൽ ജീവിക്കുന്നേടത്തോളം കാലം, നിങ്ങളുടെ വിവാഹം അതിലുള്ള ഓരോ അംഗത്തെയും തീർച്ചയായും സ്പർശിക്കുന്നുണ്ട്. അതിനാൽ ആരെ വിവാഹം കഴിക്കാമെന്നും ആരെ അരുതെന്നും നിർദ്ദേശിക്കാൻ സമുദായത്തിനവകാശമുണ്ട്. ഈമാതിരി വമ്പിച്ച ആശയങ്ങളാണ് ഇവിടത്തെ വിവാഹപദ്ധതിക്കു പിമ്പിലുള്ളത്. ഇതിനെ ദമ്പതികളുടെ ജ്യൗതിഷ 'ജാതി' അല്ലെങ്കിൽ പൊരുത്തം എന്നാണ് പറയുന്നത്. പ്രാസംഗികമായി ഒരു സംഗതികൂടെ പറയാം. വെറും കാമംകൊണ്ടുണ്ടായ ശിശു, മനുവിന്റെ അഭിപ്രായത്തിൽ ആര്യനല്ല. ശരിയാണ്, ഓരോ നാട്ടിലും ആര്യസന്താനങ്ങളുടെ സംഖ്യ കുറയുകയാണ്; ഫലം, നാം കലിയുഗമെന്ന് വിളിക്കുന്ന പാപസംഹിതയും. ഈ ആദർശങ്ങളെല്ലാം നമുക്കു നഷ്ടപ്പെട്ടിരിക്കുന്നു; ഇവയെല്ലാം തികച്ചും പ്രായോഗികമാക്കാവതല്ലെന്നതു വാസ്തവംതന്നെ. വലുതായ ഈ ആശയങ്ങളിൽ ചിലതിനെ നാം മിക്കവാറും പരിഹാസ്യമാക്കിയിരിക്കുന്നു. ഇന്നത്തെ മാതാപിതാക്കൾ പണ്ടത്തവരെപ്പോലെയല്ല എന്നതു ഖേദകരമായ ഒരു സത്യമാണ്; അതുപോലെ സമുദായവും പണ്ടത്തെപ്പോലെ സുശിക്ഷിതമല്ല. പണ്ടു വ്യക്തികളോടുണ്ടായിരുന്ന സ്നേഹവും ഇന്നത്തെ സമുദായത്തിന്നില്ല. പക്ഷെ പ്രക്രിയയിലുള്ള ദോഷം എത്രയായാലും തത്ത്വം സാധുവാണ്. പ്രയോഗത്തിൽ ദോഷമുണ്ടായാൽ, ഒരു ഉപായവിശേഷം പരാജയപ്പെട്ടാൽ തത്ത്വം സ്വീകരിച്ചു മെച്ചപ്പെട്ട മട്ടിൽ പ്രയോഗിക്കുക. തത്ത്വത്തെ നിഹനിക്കുന്നതെന്തിന് ?

വി. സാ. സ. Vol 3. പേജ് 296–297

# വിദ്യാർത്ഥികളും ആദ്ധ്യാത്മികതയും

ഒരിയ്ക്കൽ ഒരു കുരുടൻ ഒരു ദിക്കിലേയ്ക്കു പോകാനുള്ള വഴി നിശ്ചയമില്ലാതെ കുഴങ്ങു മ്പോഠം ഏതാനും കുസൃതിക്കുട്ടന്മാർ അദ്ദേഹ ത്തിന്റെ സഹായത്തിനെത്തി. അവർ കുരുട ന് ഒരു എളുപ്പമാർഗ്ഗം ഉപദേശിച്ചുകൊടുത്തു. അടുത്തു മേഞ്ഞുകൊണ്ടുനിന്നിരുന്ന ഒരു പശു വിന്റെ വാല് കുരുടനെക്കൊണ്ടു പിടിപ്പിച്ചിട്ടു പറഞ്ഞു, 'ഇതാ ഈ വാല് പിടിവിടാതെ പിടിച്ചോളൂ. നിങ്ങൾക്കു പോകേണ്ട സ്ഥല ത്തേയ്ക്കാണ് ഈ പശു പോകുന്നത്. അതു കൊണ്ട് ഈ പശുവിന്റെ വാലു വിടാതെ ഇതിന്റെ പുറകെ പോയാൽ നിങ്ങൾക്കു പോകേണ്ട സ്ഥലത്തെത്താം!' പാവം കുരുടൻ! അയാൾക്കു വന്ന കഷ്ടപ്പാടുകൾക്ക് ഒരു അറുതി യുമുണ്ടായിരുന്നില്ല എന്നാണു കഥ പറയുന്നത്. അയാൾ ഉദ്ദിഷ്ടസ്ഥലത്തെത്തിയോ എന്നു നിശ്ചയമില്ല. അന്ധഗോലാംഗൂലന്യായമെ ന്നൊരു ന്യായം ഈ കഥകൊണ്ടുണ്ടായിട്ടുണ്ട്. ഈ സ്കൂൾവഷ്ത്തിൽ വിദ്യാത്ഥികൾ സ്കൂളിൽ വന്നപ്പോൾ നേതാക്കളായ ഏതാനുംപേർ കുട്ടി കളെ സമരമെന്ന ഗോലാംഗൂലം പിടിപ്പിച്ചു. എന്നിട്ടു പറഞ്ഞു, "നിങ്ങൾ ഇതു വിടരുത്. നിങ്ങളുടെ അതായതു് ഈ രാജ്യത്തിലെ വിദ്യാ ത്ഥികളുടെയെല്ലാം അവകാശങ്ങൾ നേടിയെടു ക്കാൻ ഇതാണു വഴി. ഇതുകൊണ്ടേ അതു സാധിക്കുതാനും." അവരതനുസരിച്ചു; ഗോ ലാംഗൂലധാരികളായ അന്ധരായിച്ചമയുകയും ചെയ്തു. നേതാക്കൾക്കെന്തു കിട്ടി? തങ്ങളുടെ പിഞ്ചുസഹോദരങ്ങളുടെ അധഃപതനത്തിനു കാരണക്കാരായി എന്ന മാന്യത കിട്ടി. വിദ്യ യെന്തെന്നോ വിദ്യാഭ്യാസമെന്തെന്നോ നിശ്ച യമില്ലാത്തവർ നേതാക്കളായാൽ ഇങ്ങനെ യൊക്കെയേ വരാൻ പററൂ.

ഭാരതീയർ പവിത്രമായി കരുതുന്ന സര സ്വതീക്ഷേത്രത്തിൽ 'സരസ്വതിയ്ക്കു' തീരെ സ്ഥാനമില്ലാതെ വന്നിരിക്കുന്നു. വിദ്യാത്ഥിക ളുടെയും നാടിന്റെയും ശുഭകാംക്ഷികളായ അദ്ധ്യാപകരെല്ലാം മൂക്കത്തു കൈവെച്ചു നോക്കി നിന്നതല്ലാതെ കുട്ടികളെ ചൊല്പടിക്കു നിത്തി വേണ്ടവിധം പഠിപ്പിക്കാൻ അവക്കൊന്നും കഴി ഞ്ഞില്ല. ഏതാനും ചില സ്കൂളുകളിൽ രക്ഷി താക്കളുടെ സഹകരണത്തോടെ ക്ലാസു നടത്തി യെങ്കിലും അവിടെയൊന്നും ശാന്തമായ അന്ത രീക്ഷമോ വിദ്യാഭ്യാസത്തിനനുകൂലമായ സാഹ ചര്യമോ ഉണ്ടായിരുന്നില്ല. പിന്നീട് ആ സ്ഥാപനങ്ങളിൽ ചിലതിൽ കലാപകാരിക കളുടെ അഴിഞ്ഞാട്ടം നടന്നതായും റിപ്പോർട്ടുകൾ വായിച്ചു. ഇതിനൊക്കെ കാരണക്കാർ ആരാ ണെന്നു ചോദിച്ചാൽ ഒററ ഉത്തരമേ ആരും പറയൂ, 'നേതാക്കൾ': രാഷ്ട്രീയക്കാരായ നേതാ ക്കളും രാഷ്ട്രീയക്കാരല്ലാത്ത നേതാക്കളും ഇതി ലുൾപ്പെടും.

അവകാശം നേടിയെടുക്കാൻവേണ്ടി സമരം ചെയ്യുന്നു എന്നാണു വെപ്പ്. വിദ്യാത്ഥി കളുടെ അവകാശവാദങ്ങൾ അംഗീകരിച്ചു കൊണ്ടുള്ള പ്രസ്താവങ്ങൾ പത്രങ്ങളിൽ വന്ന തിനുശേഷവും ചില സ്കൂളുകളിൽ സമരം നട ന്നിരുന്നു. കണ്ണൂരിൽ പോലീസുകാർ വിദ്യാ ത്ഥികളെ ശിക്ഷിച്ചതിനാണെന്നു പറഞ്ഞു് കോഴിക്കോട്ടു സ്കൂളിൽ വിദ്യാത്ഥികൾ പഠിപ്പു മുടക്കിയ ദിവസം കണ്ണൂരിൽ സ്കൂളുകളിൽ ക്ലാസു ഭംഗിയായി നടക്കുന്നുണ്ടായിരുന്നു. പോലീസ് മദ്ദനമുണ്ടായെന്നു പറഞ്ഞു് അറുപതു മൈലക ലെയുള്ള സ്കൂളിൽ പഠിപ്പുമുടക്കിച്ച കൂട്ടരെപ്പററി ഭർത്തൃഹരി പറയുന്നതു്, "യേ തു ഘ്നന്തി നിര ത്ഥകം പരഹിതം തേ കേ ന ജാനീമഹേ" എന്നാണ്. അതായതു്, ആളുകൾ പലതര ക്കാരുണ്ട്: ഉത്തമന്മാർ, മദ്ധ്യമന്മാർ, അധമ ന്മാർ. എന്നാൽ മേല്പറഞ്ഞ കൂട്ടർ ഈ മൂന്നു വിഭാഗത്തിലും പെടാത്തവരാണ്; കാരണം, സ്വാത്ഥം വെടിഞ്ഞു് പരോപകാരതത്പര രായി പ്രവത്തിക്കുന്നവരാണ് ഉത്തമന്മാർ; തൻ കാര്യത്തിനു കോട്ടം തട്ടാത്തവിധം പരോപകാ രത്തിൽ ഏപ്പെടുന്നവർ മധ്യമരാണ്; തൻകാര്യം നേടാൻവേണ്ടി പരഹിതത്തെ കുരുതികഴിക്കു ന്നവർ അധമരുമാണ്. എന്നാൽ സ്വാത്ഥലാഭം

പോലുമില്ലാതെ അന്യൎക്കു ദ്രോഹം മാത്രം ചെയ്യുന്ന നാലാമതൊരു കൂട്ടരുണ്ടു്. അവരെന്താണു പേരുകൊടുക്കേണ്ടതെന്നു് ഭർത്തൃഹരിയെപ്പോലുള്ള മഹാത്മാക്കൾപോലും നിശ്ചയമില്ല. അത്തരക്കാരെ അടക്കിനിൎത്തി സരസ്വതീമന്ദിരങ്ങളിൽ സമാധാനവും ശാന്തിയും നിലനിൎത്തേണ്ടതു ഭരണാധികാരികളുടെയും രക്ഷിതാക്കളുടെയും കൎത്തവ്യവും വിദ്യാൎത്ഥിസമൂഹത്തിന്റെ ആവശ്യവുമാണു്. ഇക്കാര്യം വിവരമുള്ളവൎക്കെല്ലാം അറിയാം, പക്ഷെ അവർ അശക്തരെപ്പോലെ നോക്കിനില്ക്കുന്നേയുള്ളു. അവരുടെ ഉപദേശവും പ്രവൃത്തിയും അസ്ഥാനത്തായേക്കുമെന്ന ഭയമാണു് അവരെ ഉദാസീനരാക്കുന്നതു്. അവരുടെ ആ ഭയത്തിനു നിദാനമെന്താണു്? ബാലികാബാലന്മാർ — വിദ്യാൎത്ഥിസമൂഹം — മുതിൎന്നവരോടും ആദരണീയരോടും കാണിക്കുന്ന അവഹേളനംതന്നെ അതിനു കാരണം. യുവജനങ്ങളിൽ ഈ അവഹേളനഭാവത്തിനു സ്ഥാനമെങ്ങനെ ലഭിച്ചു? കാലാകാലങ്ങളിൽ വയലുകൾ വേണ്ടവിധം ഉഴുതു കൃഷിചെയ്തില്ലെങ്കിൽ അവിടെയൊക്കെ കളകളും വിഷച്ചെടികളും വളരുമെന്നു് എല്ലാവൎക്കുമറിയാം. വിദ്യാൎത്ഥിസമൂഹത്തിന്റെ കാൎയ്യത്തിലും ഇതു സംഭവിച്ചു. തങ്ങൾ വിദ്യാഭ്യാസത്തിനാണു് സ്കൂളിൽ പോകുന്നതെന്നും, തങ്ങളുടെ ജീവിതത്തിൽ ശ്രേയസ്സും പ്രേയസ്സും—ആദ്ധ്യാത്മികവും ഭൗതികവുമായ ഉന്നതി — നേടാൻ ഉപകരിയ്ക്കുന്നതാണു് സ്കൂളുകളിൽനിന്നു ലഭിയ്ക്കേണ്ടതെന്നും, അതിന്നുള്ള മാൎഗ്ഗങ്ങൾ ഉപദേശിക്കുകയും അഭ്യസിപ്പിക്കുകയും ചെയ്യുന്നവരെ വേണ്ട വിധത്തിൽ ആദരിച്ചാലേ യഥാൎത്ഥ വിദ്യ ലഭിയ്ക്കുകയുള്ളുവെന്നും വിദ്യാൎത്ഥികൾക്കു ബോധമില്ലാതായിരിക്കുന്നു. കലാശാലകളിലുള്ളവൎക്കുപോലും ഇതു നിശ്ചയമില്ലെന്നാണു് അവരുടെ പ്രവൃത്തി തെളിയിയ്ക്കുന്നതു്. തൊഴിൽശാലകളിൽ പണിമുടക്കുന്നതു് തൊഴിലാളികളുടെ അവകാശമായതുപോലെ സ്കൂളുകളിൽ പഠിപ്പുമുടക്കുന്നതു് വിദ്യാൎത്ഥികളുടെ അവകാശമായി മാറിയിരിക്കുന്നു. സ്വയം പഠിപ്പുമുടക്കുക മാത്രമല്ല ഇവിടെ നടക്കുന്നതു്, മററുള്ളവരെ പഠിയ്ക്കാൻ അനുവദിയ്ക്കാതിരിയ്ക്കുന്നുമുണ്ടു്. അതിന്നും പുറമേയാണു് ദുഷ്പ്രേരണകൾക്കു വശംവദരായി, ''മുമ്പേ ഗമിച്ചീടിന ഗോവുതന്റെ പിമ്പേ ഗമിയ്ക്കുന്ന'' ശീലംകൊണ്ടു വരുത്തിവെയ്ക്കുന്ന നാശനഷ്ടങ്ങൾ — അവരവൎക്കും സമുദായത്തിന്നും രാഷ്ട്രത്തിന്നും വരുത്തുന്ന നാശനഷ്ടങ്ങൾ. ശരിയായ 'വിദ്യ'കിട്ടായ്കയാണു് എല്ലാ ദോഷങ്ങൾക്കും കാരണമെന്നു ചുരുക്കം.

വിദ്യാൎത്ഥികൾ വിദ്യയ്ക്കുവേണ്ടിയൊഴികെ മററുപലതിനുവേണ്ടിയും സമരം ചെയ്തു. അവരുടെ സമരം വിജയിച്ചു എന്നു ഭരണാധികാരികൾ സമ്മതിച്ചുകൊടുക്കുകയും ചെയ്തു. അതു നന്നായി. പിഞ്ചുഹൃദയങ്ങളിൽ പരാജയമനോഭാവം കൂടുതൽ അസ്വാസ്ഥ്യമുളവാക്കുമല്ലോ. ഇനിയിപ്പോൾ മുതിൎന്നവരുടെ സമരമാണു്. ആരോടാണിവർ സമരം ചെയ്യുന്നതു്? പൊതുജനങ്ങളോടും തദ്വാരാ അവരവരോടുതന്നെയും. മുതിൎന്നവരുടെ സമരം കൗമാരപ്രായത്തിലുള്ള വിദ്യാൎത്ഥിസമൂഹത്തെ വഴിതെററിക്കുമെന്നു് സ്വാനുഭവങ്ങളിൽനിന്നു് നമുക്കു് വ്യക്തമായിട്ടുണ്ടു്. അതുകൊണ്ടു് അവകാശവാദങ്ങളുമായി സമരത്തിനിറങ്ങുന്നവർ അവരവരുടെ കൎത്തവ്യത്തെക്കുറിച്ചുംകൂടി ചിന്തിക്കുന്നതു് എല്ലാവൎക്കും ഉപകരിക്കും. സ്വകൎത്തവ്യങ്ങളിൽ ജാഗരൂകരായാൽ സമരത്തിന്റെ ആവശ്യമേ വരില്ല. എല്ലാം വേണ്ടത്ര സിദ്ധിക്കും; സന്തൃപ്തിയുമുളവാകും. സ്വകൎത്തവ്യവിമുഖരായ ജനതയ്ക്കാണു് അസന്തൃപ്തിയും അശാന്തിയുമുണ്ടാവുക എന്നതു് സുവിദിതവുമാണു്. അതുകൊണ്ടു് സ്വസുഖവും ലോകക്ഷേമവും കാംക്ഷിക്കുന്നവർ സ്വകൎത്തവ്യങ്ങളിൽ കൂടുതൽ ശ്രദ്ധ പതിപ്പിച്ചു് സമരമനഃസ്ഥിതിയിൽനിന്നു പിന്തിരിഞ്ഞു് വിദ്യാൎത്ഥിലോകത്തിനുംകൂടി മാൎഗ്ഗദൎശികളാകണമെന്നൊരു അപേക്ഷ. അതു പ്രസംഗവശാൽ പറഞ്ഞെന്നു മാത്രം.

യഥാൎത്ഥമായ വിദ്യാഭ്യാസം സ്വഭാവരൂപീകരണത്തിലൂടെ മാത്രമേ ലഭിയ്ക്കൂ. വിദ്യ രണ്ടു തരമുണ്ടു്: ഭൗതികവും ആദ്ധ്യാത്മികവും. രണ്ടു തരം വിദ്യയുമാൎജ്ജിച്ചാലേ ജീവിതത്തിൽ വിജയം കൈയ്‌വരിക്കാനാവൂ. ഭൗതികമായ പുരോഗതിക്കു് — ധനസമ്പാദനത്തിനും സുഖസാമഗ്രികൾ സംഗ്രഹിക്കുന്നതിനും ഭൗതികവിദ്യ അഥവാ, ബാഹ്യശക്തികളുടെ നിയന്ത്രണവും പ്രയോഗവും സാധിക്കുന്നതിനുള്ള സാമൎത്ഥ്യം, അത്യന്താപേക്ഷിതമാണു്. പക്ഷെ — ഭൗതികവിദ്യ ലോകത്തിനും അവനവനും സുഖപ്രദമാകണമെങ്കിൽ ഭൗതികവിദ്യാസമ്പന്നരെ നേർവഴിക്കു നയിക്കുന്ന അദ്ധ്യാത്മവിദ്യ അതായതു്

ആഭ്യന്തരപ്രകൃതിയുടെ നിയന്ത്രണവും തദ്വാരാ ലഭിക്കുന്ന ശക്തിയുടെ സത്പ്രയോഗസാമർത്ഥ്യവുംകൂടി നേടണം. അദ്ധ്യാത്മവിദ്യയ്ക്കു സ്വഭാവശുദ്ധി അത്യന്താപേക്ഷിതവുമാണ്. ആത്മാവിനെ സംബന്ധിച്ച വിദ്യയാണ് അദ്ധ്യാത്മവിദ്യ. അതാണ് ഏററവും ഉത്കൃഷ്ടമായ വിദ്യ. കാരണം അതിനപ്പുറത്തായി അറിയപ്പെടേണ്ടതൊന്നില്ല എന്നതുതന്നെ. അറിവിൻെറയെല്ലാം പരാകാഷ്ഠയാണ് ആത്മജ്ഞാനമെന്നർത്ഥം. ആത്മജ്ഞാനം, അതു് വ്യക്തികളെ ഏകീകരിക്കുന്ന സഹാനുഭൂതിയും സഹകരണവ്യഗ്രതയും നമ്മിലുളവാക്കുന്നു; സദ്ഗാത്മകപ്രവർത്തനത്തിനു പ്രചോദനമരുളുന്ന ഹൃദയാലുത്വം നമ്മിൽ ജനിപ്പിക്കുന്നു. അതു് ദേശകാലനിമിത്തങ്ങൾക്ക് അതീതമാണ്; ഭൗതികവിദ്യ ദേശകാലനിമിത്തങ്ങൾക്കധീനമാണ്, അതുകൊണ്ടു പരിമിതവുമാണ്. എന്നാൽ അദ്ധ്യാത്മവിദ്യയെ പരിമിതപ്പെടുത്താൻ ഒന്നുമില്ല. അതുകൊണ്ടു് അപരിമിതമാണ്; ഉത്കൃഷ്ടമാണ്. ഈ വിദ്യ ലഭിച്ചുകഴിഞ്ഞാൽ, ദുഃഖമൂലകമായ സകല ഹൃദയഗ്രന്ഥികളും തകരുന്നു. ഭേദബുദ്ധി പോയ്മറയുന്നു, ഏകീഭാവം ഉദിച്ചുയരുന്നു.

**ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ**
**ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ.**

എന്നു് ഉപനിഷത്തുകൾ ആത്മജ്ഞാനത്തെ പ്രകീർത്തിക്കുന്നു. ഈ വിദ്യ ഒരുപക്ഷേ ഒരു മനുഷ്യായുസ്സുകൊണ്ടേ ആർജ്ജിക്കാൻ സാധിക്കൂ. ഈ പരവിദ്യ സമാർജ്ജിക്കുന്നതിനാവശ്യമായ പരിതഃസ്ഥിതി സൃഷ്ടിക്കുന്നതിനുമാത്രമുള്ളതാണു ഭൗതികവിദ്യ. ഇന്നു ഭൗതികവിദ്യ മാത്രമേ കലാലയങ്ങളിൽ നല്കപ്പെടുന്നുള്ളു. തത്ഫലമായി ഭേദബുദ്ധി വർദ്ധിക്കുന്നു. കലഹവും കലാപവും അവിടങ്ങളിൽ നടമാടുന്നു. അതിനാൽ ശാന്തിയും സുഖവും തരുന്ന പരവിദ്യയുടെ ബാലപാഠങ്ങളും കൂടി സ്കൂളുകളിൽ നല്കപ്പെടണം. ഭൗതികവിദ്യയ്ക്കു് ശാന്തിയും സുഖവും തരാനാവില്ലെന്നു നേരത്തെ പറഞ്ഞുകഴിഞ്ഞു. തനിയ്ക്കും സമൂഹത്തിനും അനുഗ്രാഹകമായ ഒരു ശക്തികേന്ദ്രമാകുന്നതിനു് ഒരുവനുണ്ടായിരിക്കേണ്ട യോഗ്യതകളാണ് അദ്ധ്യാത്മവിദ്യയുടെ ബാലപാഠങ്ങളായി പറയപ്പെടുന്നതു്. നല്ല പെരുമാററം, സ്വഭാവശുദ്ധി, കുശാഗ്രബുദ്ധി (ഗ്രഹണധാരണപടുത), മനനനിദിധ്യാസനങ്ങളും തദനുസൃതവും സ്ഥിരോത്സാഹപൂർവ്വകവുമായ പ്രയത്നം ഇവയാണ് അദ്ധ്യാത്മവിദ്യയുടെ ബാലപാഠങ്ങൾ എന്നു പറയാം. നല്ല പെരുമാററവും സ്വഭാവശുദ്ധിയും കൂട്ടിച്ചേർത്ത് യമനിയമങ്ങൾ എന്ന പേരിൽ അദ്ധ്യാത്മഗ്രന്ഥങ്ങളിൽ പറയപ്പെടുന്നുണ്ടു്. അഹിംസാ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം (തനിക്കു വേണ്ടതിലധികം നേടിവെയ്ക്കാതിരിക്കൽ) ശുചിത്വം, സന്തോഷം (മനഃപ്രസാദം), തപസ്സ്, (ലക്ഷ്യപ്രാപ്തിക്കുവേണ്ടി മനസാ, വാചാ, കർമ്മണാ ചെയ്യുന്ന നിരന്തരപ്രയത്നം), ശാസ്ത്രാദ്ധ്യയനവും മന്ത്രജപവും, ഈശ്വരസമർപ്പണം എന്നിങ്ങനെയാണ് യമനിയമങ്ങളെ വകതിരിച്ചു പറഞ്ഞിരിക്കുന്നതു്. ഇവയെല്ലാം നല്ല പെരുമാററത്തിനും അവനവൻെറ സ്വഭാവശുദ്ധിക്കും കാരണമാണല്ലോ. സത്യം ഗ്രഹിക്കാൻ സൂക്ഷ്മബുദ്ധിയില്ലാതെ, കുശാഗ്രബുദ്ധിയില്ലാതെ, സാദ്ധ്യമല്ലല്ലോ. സത്യം ഗ്രഹിച്ചാലും അതു് ഉറപ്പിക്കാൻ യുക്തിപൂർവ്വകമായ ചിന്തയും അതോടൊപ്പം സ്ഥിരപ്രയത്നവും വേണം. മേല്പറഞ്ഞവയെല്ലാം തികഞ്ഞാൽ ആത്മജ്ഞാനം താനേ വിളങ്ങും. അന്ധകാരം പാടെ അകലും. പക്ഷെ ഇതിന്നനുകൂലമായ യാതൊന്നും ഇന്നു വിദ്യാലയങ്ങളിൽ കാണുന്നില്ല. ഇക്കാര്യത്തിൽ ശ്രീമദ് വിവേകാനന്ദസ്വാമികളെപ്പോലെയുള്ള ലോകക്ഷേമകാംക്ഷികളുടെ ആശയങ്ങൾ സ്വാത്മീകരിച്ച വിദ്യാഭ്യാസവിചക്ഷണന്മാരുടെ സഹകരണത്തോടെയുള്ള വിദ്യാഭ്യാസം സ്കൂളുകളിൽ ഏർപ്പെടുത്തണം. തങ്ങളുടെ മക്കളെക്കുറിച്ചു വാത്സല്യവും മമതയും ഉള്ള മാതാപിതാക്കൾക്കു മേല്പറഞ്ഞ ബാലപാഠങ്ങൾ അവരുടെ കുട്ടികൾക്കു് അവരവരുടെ ഗൃഹങ്ങളിൽവെച്ചുതന്നെ പറഞ്ഞുകൊടുത്തു് അഭ്യസിപ്പിക്കാം. അവർ സ്വയം ആചരിച്ചു കാണിച്ചാലേ വിദ്യാർത്ഥികൾക്കും ആവക ഗുണങ്ങളിൽ വിശ്വാസവും അവയുടെ ആവശ്യവും ബോദ്ധ്യമാകൂ. ലോകശാന്തിക്കുവേണ്ടി എല്ലാവരുടെയും ചിന്ത ഈ വഴിക്കുകൂടി ഒന്നു തിരിച്ചുവിടണമെന്നു് അഭ്യർത്ഥിക്കുന്നു. യഥാർത്ഥ വിദ്യാഭ്യാസമുള്ളവർ ശ്രീരാമനെപ്പോലെ ആദർശപുരുഷന്മാരും ഭൌതികവിദ്യമാത്രം നേടിയവർ രാവണനെപ്പോലെ ലോകകണ്ടകന്മാരുമാകും എന്നു ചുരുക്കത്തിൽ പറഞ്ഞുകൊണ്ടു് ഉപസംഹരിക്കുന്നു.

# ക ല

## ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

കല എന്നാൽ അഹ്ലാനവും ലോകോത്തരവുമായ പരമലാവണ്യത്തിൻെറ കണ്ണാടിയാണ്. ഉണ്ണണം, കടിക്കണം, വിശ്രമിക്കണം, ശീതോഷ്ണങ്ങളിൽനിന്നു രക്ഷനേടണം എന്നിങ്ങനെയുള്ള ഇച്ഛകരം സർവ്വപ്രാണിസാധാരണങ്ങളാകുന്നു. എന്നാൽ ഉണ്ണുന്ന കിണ്ണത്തിനു നിറം വേണം, കുടിക്കുന്ന ലോട്ടസ്സ് ഉഴിച്ചിൽ വേണം, പുതയ്ക്കുന്ന ചകലാസ്സിനു പകിട്ടുവേണം, വീശുന്ന വിശറി തീർത്തകിട്ടുവെച്ചതായിരിക്കണം, ഉടുക്കുന്ന മുണ്ടിനു കരയും കറിയും വേണം, കിടക്കുന്ന കട്ടിലിൻെറ കാൽ കടഞ്ഞതാവണം, പിടിക്കുന്ന കുടയുടെ കാൽ ചായം കേററിയതാവണം, ഇത്യാദി നിഷ്കർഷകരം മനുഷ്യൻെറ വൈലക്ഷ്യങ്ങളത്രേ. അവന് ആവശ്യങ്ങരം നിറവേറിയാൽമാത്രം പോര. അവ ഭംഗിയിൽ നിറവേറുകകൂടി വേണം. ഈ സൌഭാഗ്യദീക്ഷ ലൌകികകാര്യങ്ങളിൽ മാത്രമല്ല വൈദിക വൃത്തികളിൽപ്പോലും മനുജനു സഹജമാണ്. അവൻ ആചമിക്കുന്നതും ഭസ്മം കുറിയിടുന്നതും മാല ധരിക്കുന്നതും കണക്കു പിടിക്കുന്നതും പുഷ്പാഞ്ജലി ചെയ്യുന്നതും ദീപാരാധന നടത്തുന്നതും മണികൊട്ടുന്നതും നമസ്കരിക്കുന്നതുമെല്ലാം പ്രത്യേക ചാരുതയോടും വിശേഷ കമനീയതയോടുംകൂടിയല്ലേ? എന്തു വസ്തുവിനും ഏതു പ്രവൃത്തിക്കും ഒരു ചന്തവും ഒരന്തസ്സുമുണ്ടായാലേ സുഖമുള്ളു.

ബാലന്മാരിലും പ്രാകൃതന്മാരിലുംകൂടി അശിക്ഷിതമായി, നൈസർഗ്ഗികമായി, പ്രകാശിച്ചു കാണുന്ന ഈ സൌന്ദര്യപ്രിയത്വം അർത്ഥശൂന്യമായ കേവലവ്യാമോഹമാണോ? ഒരിക്കലുമല്ല. അതു കലാവാസനയുടെ അഥവാ സഹൃദയത്വത്തിൻെറ (Aesthetic taste)അങ്കുരാവസ്ഥയാണെന്നാണ് അഭിജ്ഞമതം. പ്രസ്തുതവാസനയ്ക്കു വികാസം സിദ്ധിക്കുമ്പോരം മാനവൻ ഇത്തരം അഴകുകൊണ്ടൊന്നും തൃപ്തിപ്പെടാതാവുന്നു. അവൻ പ്രശാന്തരമണീയങ്ങളായ സന്ധ്യകളെയും ചന്ദ്രികാവിലസിതങ്ങളായ വിഭാവരികളെയും മധുപുഷ്പിതങ്ങളായ ഉദ്യാനങ്ങളെയും ഗഹനഗംഭീരങ്ങളായ ഗിരിവനങ്ങളെയും ഭിന്നരുചികളായ ജനങ്ങളെയും നാനാകർമ്മാക്കളായ മാലോകരെയും വിവിധഫലഭോക്താക്കളായ പ്രാണികളെയും സാക്ഷിഭാവേന ആസ്വദിക്കാൻ മാത്രമല്ല ആ ആസ്വാദനത്തെ ചമല്ക്കാരത്തോടെ വാക്യങ്ങളിലേക്കോ രാഗങ്ങളിലേക്കോ ചായങ്ങളിലേക്കോ പകർത്തിക്കാണാനുംകൂടി മോഹിക്കുന്നു. ഭംഗ്യന്തരേണ പറയുന്നതായാൽ അവൻ സിദ്ധമായ പ്രാകൃതലോകം കൊണ്ട് അലംഭാവം വരാഞ്ഞിട്ട് മാതൃകാഭൂതമായ ഒരു നൂതനകലാലോകത്തെ സ്വയം സൃഷ്ടിക്കുകയോ അന്യസഹൃദയനെക്കൊണ്ട് സൃഷ്ടിപ്പിക്കുകയോ ചെയ്യുന്നു. കലാപ്രപഞ്ചം സ്ഥൂലപ്രപഞ്ചത്തിൻെറ പ്രതിബിംബമാണെങ്കിലും ബിംബത്തേക്കാരം മോഹനമാണ്. ചന്ദ്രൻ സൂര്യൻെറ പ്രതിച്ഛായയായിട്ടും സൂര്യനേക്കാരം ആകർഷകനായിരിക്കുന്നില്ലേ? മായാസംസാരത്തിലെ വൈകല്യങ്ങളും വൈരൂപ്യങ്ങളും വൈരസ്യങ്ങളുമൊന്നും കലാസംസാരത്തിലില്ലെന്നാണ് ആലങ്കാരികന്മാരുടെ സിദ്ധാന്തം. അതുകൊണ്ടാണ് ലോകത്തിൽ അരോചകങ്ങളായനുഭവപ്പെടുന്ന ശോകം, ക്രോധം, ഭയം, ജുഗുപ്സ മുതലായ വൃത്തികരം സാഹിത്യത്തിലും ശില്പത്തിലും മററും രസമയങ്ങളായാസ്വദിക്കപ്പെടുന്നതു്. പക്ഷേ ഒരു കാര്യം ധരിക്കണം. പ്രകൃതിയുടെ വെറും പകർപ്പിനെ കവിതയെന്നോ ചിത്രമെന്നോ ഒരു നാളും വ്യപദേശിച്ചുകൂടാ. അതിനെ 'കപിത' എന്നു വേണമെങ്കിൽ പറഞ്ഞോളൂ. അഥവാ അതിനു പെട്ടിപ്പാട്ടെന്നോ ഛായാപടമെന്നോ പേരിടാനും വിരോധമില്ല. പ്രകൃതിവിലാസങ്ങളെ നിരന്തരം നുകന്നു രജസ്സും തമസ്സും ജാഡ്യവും ശുഷ്കതയുമൊഴിഞ്ഞു സൂക്ഷ്മവും തേജോമയവും ചമത്കൃതവും നവനവോന്മേഷിതവുമായിച്ചമഞ്ഞ സഹൃദയൻെറ സമാഹിത

ചിത്തത്തിൽനിന്നു സ്വയമേവ നിര്‍ഗ്ഗളിക്കുന്ന സന്തതിയാണ് കല. അങ്ങനത്തെ കല, പ്രാകൃതൻ പ്രകൃതിയിലേയ്ക്കു നോക്കിയാൽ കാണാത്ത സൌഭഗര്‍ദ്ധിയെ വ്യഞ്ജിപ്പിക്കും. കലാകൃത്തിൻെറ സമാധിക്ക് അവഗാഹം എത്രത്തോളമുണ്ടോ അത്രത്തോളമായിരിക്കും തത്സ്രഷ്ടിക്കു പ്രകൃതിയുടെ ആന്തരശോഭയെ പ്രതിഫലിപ്പിക്കാനുള്ള ശേഷി.

എന്നാൽ സാധാരണ കലയിലെ അഭിരാമതയും ചമത്കാരവുംപോലും സൌന്ദര്യത്തിൻെറയും ആനന്ദത്തിൻെറയും ശ്രീമൂലസ്ഥാനമായിട്ടില്ല. അവിടെ എത്തണമെങ്കിൽ ഈ ആഭ്യന്തരപ്രകൃതിയെക്കൂടി ഭേദിച്ചു പോകണമെന്നാണ് ശാസ്ത്രസിദ്ധാന്തം. രസികചൂഡാമണിയും ആലങ്കാരികസാര്‍വ്വഭൌമനുമായ ആനന്ദവര്‍ദ്ധനാചാര്യർപോലും ധ്വന്യാലോകത്തിൽ പ്രസ്തുത വസ്തുത മുക്തകണ്ഠം സമ്മതിച്ചിട്ടുണ്ട്. സാധാരണ കലാസര്‍ഗ്ഗത്തിൽ സഹൃദയൻെറ ദേഹി മനോവിമാനമേറി ഭാവനാകാശത്തിൽ കുറെ മേല്പോട്ടു പറക്കുകയും പാമരബുദ്ധിയെക്കാൾ വിശാലമായ കാഴ്ച കണ്ടു തൃപ്തനായി മടങ്ങിപ്പോരുകയുമാണ് പതിവ്. ഉത്തമ കലാരചനയിലാകട്ടെ ഭാവുകൻെറ ജീവാത്മാവ്— ആത്മയോനിയെന്നു വിളിക്കപ്പെടുന്ന പരമാത്മപുത്രൻ — മാനസഹംസത്തിൻെറ തോളിലേറി കല്പനാവിഹായസ്സിൽ എത്ര ഒത്തമുകളിലേയ്ക്കു പറന്നാലും എന്തു പരന്ന കാഴ്ച കണ്ടാലും മതിവരാതെ ഒടുക്കം ചിറകു കുഴഞ്ഞു തലതിരിയുന്ന വാഹനത്തെ—ഗജേന്ദ്രമോക്ഷത്തിൽ ഭഗവാൻ ഗരുഡനെ എന്നപോലെ — പിന്നിൽ വെടിഞ്ഞ് ഏകാകിയായി വീണ്ടും തൻെറ ഊര്‍ദ്ധ്വയാത്ര തുടരുന്നു. ആധിഭൌതികഗോളങ്ങളുടെ ആകര്‍ഷണപരിധിയെ അതിലംഘിച്ച ആ വിഷ്ണുപദത്തിൽ, ആ ചിദാകാശത്തിൽ ചിറകോ വാഹനമോ കൂടാതെ തനിക്കു പറക്കാൻ കഴിയുമെന്നു ജീവൻ ബോധിക്കുന്നു. അവിടെ അനന്തവും ഏകാന്തവുമായ ആ ശാന്തിമണ്ഡലത്തിൽ പ്രത്യഗാത്മാവ് അദൃഷ്ടചരമായ ഏതോ തേജസ്സിനെ സാക്ഷാത്കരിക്കുകയും അചുംബിതപൂര്‍വ്വമായ ഏതോ അമൃതകുംഭത്തെ ആസ്വദിക്കുകയും ചെയ്യുന്നു. അതിദിവ്യമായ ആ സാക്ഷാത്കാരവും ആസ്വാദനവും സിദ്ധിച്ച അനുഗൃഹീതപുരുഷനിൽ നിന്നുമവതീര്‍ണ്ണയായ ഭഗവതിയാണ് ഉത്കൃഷ്ട കല. ഉത്കൃഷ്ടകല 'രസോ വൈ സഃ,' 'വരേണ്യം ഭര്‍ഗ്ഗഃ' എന്നിപ്രകാരം ശ്രുതിയിൽ ശ്രവിക്കപ്പെടുന്നതും മായായവനികയുടെ അപ്പുറത്തു തുള്ളിത്തുളുമ്പി മിന്നിത്തിളങ്ങുന്നതുമായ വിലക്ഷണരസത്തിൻെറയും അന്യാദൃശരമണീയതയുടെയും മണിദര്‍പ്പണമായിരിയ്ക്കും. തത്താദൃശിയായ കല സാക്ഷാൽ *f*ഭാരതിയുടെതന്നെ കലയും ഭാരതത്തിലെ ഭാവുകന്മാര്‍ക്ക് വിശിഷ്യ ആരാധനീയയുമത്രേ. ശ്രേഷ്ഠകോടിയിൽപ്പെട്ട അത്തരം കല അന്യത്ര വിരളമാണെങ്കിലും ആര്‍ഷഭൂമിയിൽ ഭാഗ്യവശാൽ ധാരാളമുണ്ടായിട്ടുണ്ട്. സംസാരമരുവിനെ വൃന്ദാവനമാക്കുന്നതു പ്രസ്തുത കലകളാണ്. * 'കലയ്ക്കുവേണ്ടി കല' എന്ന വ്യവഹാരം സ്വരസത്തിൻെറയും മനോജ്ഞതയുടെയും ഉദ്ഭവസ്ഥാനത്തെ പ്രതിബിംബിപ്പിക്കുന്ന അദ്ഭുതസൃഷ്ടികളെസ്സംബന്ധിച്ചാകുന്നു. സംസാരകടുവൃക്ഷത്തിന് കാവ്യരസാസ്വാദം, സജ്ജനസംസര്‍ഗ്ഗം എന്ന അമൃതോപമങ്ങളായ രണ്ടു ഫലങ്ങളുണ്ടെന്ന സുഭാഷിതവും താദൃശകാവ്യത്തെയും താദൃശകവിയെയും കുറിച്ചത്രേ.

*f* സാക്ഷാൽ ഭാരതി = സാക്ഷാൽ സരസ്വതി.
* കല = അംശം

---

ദേശീയജീവിതത്തിലേയ്ക്ക് എത്രയധികം ശക്തി കുത്തിവെയ്ക്കുന്നുവോ, അത്രയധികം, ഭാഷയുംകലയും സംഗീതവും മററും, ആശയങ്ങൾകൊണ്ടും ജീവിതചൈതന്യംകൊണ്ടും സ്വയം ഉദ്ദീപ്തമാകുമെന്ന് അവക്കിനി മനസ്സിലാകും. നിത്യോപയോഗത്തിലുള്ള രണ്ടു വാക്കുകൾ വഹിയ്ക്കുന്ന അര്‍ത്ഥവ്യാപ്തി, രണ്ടായിരം ഉറച്ച വിശേഷണപദങ്ങളിൽ തപ്പിനോക്കിയാലും കാണില്ല.

—വിവേകാനന്ദസാഹിത്യസര്‍വ്വസ്വം Vol VII പുറം: 533

# മേല്പുത്തൂർ ഭട്ടപാദർ

സി. ദാമോദരമേനോൻ, പാണാവള്ളി

അദ്ധ്യാത്മവിദ്യാവിശാരദന്മാരായ മഹർഷിപുംഗവന്മാരുടേയും തത്ത്വവിജ്ഞാനികളായ ആചാര്യവര്യന്മാരുടേയും ജീവിതവുമായി കെട്ടുപിണഞ്ഞു കിടക്കുന്ന ഉപാഖ്യാനങ്ങൾ പലതുമുണ്ട്. ആവക ഉപാഖ്യാനങ്ങളും ആ മഹാപുരുഷന്മാർ സമൂഹത്തിൽ പതിപ്പിച്ചുപോയ പാദമുദ്രകളും അവർ സമൂഹത്തിന്റെ നൈതികവളർച്ചയ്ക്കു ചെയ്തിട്ടുള്ള സംഭാവനകൾ എത്ര മികച്ചവയാണെന്നു കാണിക്കുന്നവയാണ്. ആ ഉപാഖ്യാനങ്ങളുടെ കുരുക്കഴിച്ചുനോക്കുന്നതും ആ പാദമുദ്രകളെ മുകന്നു നോക്കുന്നതും ചിലർക്കൊക്കെയെങ്കിലും രസാവഹമായിരിക്കും. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ 19-ാം നൂററാണ്ടിലെ പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ കുലാതിപാതിയായ വേലിയേററക്കാലത്തുണ്ടായ ചിന്താസരണി, ഭാരതീയതത്ത്വവിജ്ഞാനത്തിന്റെ ബഹുമുഖമായ വളർച്ചയിൽ ഇവിടത്തെ ആചാര്യന്മാർക്കു പറയത്തക്ക പങ്കൊന്നുമില്ലെന്ന ഒരു ധാരണ അഭ്യസ്തവിദ്യരായ ഒരു വലിയ വിഭാഗം ജനങ്ങളിൽ വളർത്തിവിട്ടു. ഇന്നും ആ അബദ്ധധാരണ ഒട്ടെങ്കിലും നിലനിന്നുവരുന്നു, അതാണു കഷ്ടം. അതിനു കാരണവുമുണ്ട്. ബുദ്ധിജീവികളും യുക്തിചിന്തകന്മാരുമായ അവർക്കു ലഭിച്ച നവീനവിദ്യാഭ്യാസം അവരുടെ കാലുകളെ ഭാരതത്തിന്റെ മണ്ണിൽനിന്നു പറിച്ചുമാററുകകൊണ്ട് അവരുടെ തലയ്ക്കു പടിഞ്ഞാറോട്ടായി അധികം ചായ്‌വ്. അതിനാൽ, ഭാരതീയാചാര്യന്മാരുടെയൊ അവർ പടുത്തുയർത്ത പ്രസ്ഥാനങ്ങളുടേയൊ കാര്യം വരുമ്പോൾ യുക്തിവിചാരം മുൻചൊന്ന ചുവപ്പൻ ചിന്തകന്മാരെ വഴിച്ചുണർത്തും. അവരിലേയ്ക്കും അവരെ ആദർശവത്ക്കരിക്കുന്ന അനുയായികളിലേയ്ക്കും അവരുടെ . അനുവാദമുണ്ടെങ്കിലേ ഭാരതീയചിന്തകൾക്കു കടന്നുചൊല്ലാൻ പററൂ . സ്വന്തം താല്പര്യങ്ങൾക്കെതിരായവയെ അകത്തു കടക്കുവാൻ ചിലർ അനുവദിക്കുകയുമില്ല. അതാണ് ഇന്നും ഭാരതീയാചാര്യന്മാരോടു ചില ഭാരതീയ ബുദ്ധിജീവികൾക്ക് ആദരവും ആഭിമുഖ്യവും ഉണ്ടാകാത്തതിന്റെ കാരണം. എന്നാൽ ഒരു കാര്യം ഓർക്കണം — ഓരോ പ്രസ്ഥാനവും അതിന്റെ ഉപജ്ഞാതാവിന്റെ നാമത്തിലല്ല, അവർ ആവിഷ്കരിച്ച തത്ത്വങ്ങളുടെ പേരിലാണ് അറിയപ്പെടുന്നതെന്ന പരമാർത്ഥം. പ്രസ്ഥാനം നിലനില്ക്കുന്നിടത്തോളം കാലം പ്രസ്ഥാപകർ വിസ്മരിക്കപ്പെടുകയുമില്ല. സോക്രട്ടീസ്, പ്ലേറേറാ, അരിസ്റ്റോട്ടിൽ, ബക്ക്‌ലി, കാൻറ് എന്നിവരെപ്പററിയാണു പാശ്ചാത്യർക്കു പറയുവാനുള്ളതെങ്കിൽ, യാജ്ഞവൽക്യൻ, ഭരദ്വാജൻ, ബുദ്ധൻ, നാഗാർജ്ജുനൻ വില്വമംഗലം, ശ്രീശങ്കരൻ, രാമാനുജൻ, മേല്പുത്തൂർ മുതലായവരെപ്പററി ഭാരതീയർക്കും പറയുവാനുണ്ട്.

'മോക്ഷസാധനസാമഗ്ര്യാം ഭക്തിരേവ ഗരീയസീ' എന്ന മഹദ്വചനത്തിനനുസരിച്ച് ആശ്രിതഭാവേന ഈശ്വരനിൽ സ്വയം സമർപ്പിക്കപ്പെടുവാൻ പരിശീലിക്കുകയാണു മുമുക്ഷുക്കൾക്ക് അഭീഷ്ടസിദ്ധിക്കുള്ള എളുപ്പമാർഗ്ഗം. അതിലേയ്ക്കു ലോകഗുരുഭൂതന്മാരായ പുരാതനാചാര്യന്മാർ അനവധി സ്തോത്രരത്നങ്ങളെ തേച്ചു മിനുക്കി നമുക്ക് പ്രദാനം ചെയ്തിട്ടുമുണ്ട്. അത്തരം സ്തോത്രങ്ങളിൽ ഭക്തിരസപ്രാചുര്യംകൊണ്ടും കവിതാസൌഭഗംകൊണ്ടും മുന്നിട്ടു നില്ക്കുന്ന ഒരു ഭഗവത്സ്തോത്രമാണു നാരായണീയം. ആയിരം സംസ്കൃതശ്ലോകസുമങ്ങളാൽ കോർത്ത ആ ഭക്തിമാല്യം ഗുരുവായൂരപ്പനെ ചാർത്തിച്ച ആ പുണ്യശ്ലോകനാണു മേല്പുത്തൂർ നാരായണഭട്ടപാദർ.

ശ്രീശങ്കരൻ, വില്വമംഗലം എന്നീ ചുരുക്കം ചില മഹാപുരുഷന്മാരെ കഴിച്ചാൽ പിന്നീട് കേരളത്തിൽ അവതരിച്ചിട്ടുള്ള പുണ്യശ്ലോകന്മാരിൽ അഗ്രഗണ്യനാണു ഭട്ടപാദരെന്നു നിസ്സം

ശയം പറയാം. ഉത്തമനായ ഭക്തൻ, രസികനും അതുല്യനുമായ മഹാകവി, അപ്രതിമനായ ശാസ്ത്രകാരൻ എന്നീ നിലകളിലെല്ലാം അദ്ദേഹം നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നു. കേരളീയനായ ഭട്ടപാദർ, തന്റെ കൃതികളെല്ലാം സംസ്കൃതഭാഷയിലാണ് രചിച്ചിട്ടുള്ളത്. തന്റെ ഭക്തിജ്ഞാനമാർഗ്ഗങ്ങൾ തനിക്കും തന്നെപ്പോലെയുള്ള സംസ്കൃതാഭിജ്ഞന്മാർക്കും മാത്രം ഉതകണമെന്നേ അദ്ദേഹം കരുതിയിരുന്നുള്ളായിരിക്കാം. അതിൽ കേരളീയരായ നമുക്കു വല്ലായ്മ തോന്നേണ്ട ആവശ്യമില്ല. അക്കാലത്തിന്റെ പ്രത്യേകതയനുസരിച്ച് ഭട്ടപാദർ പണ്ഡിതോചിതമായ ഭാഷയിൽ കൃതികൾ രചിച്ചുവെന്നേ കരുതേണ്ടതുള്ളു. നാരായണീയം പോലെ ഭക്തിനിർഭരവും പാണ്ഡിത്യജുഷ്ടവുമായ ഒരു സ്തോത്രകാവ്യം മലയാളത്തിന്റെ നാലതിരുകൾക്കുള്ളിൽ ഒതുങ്ങിനില്ക്കേണ്ടതല്ല. അതു സ്ഥലകാലസീമകളെ ലംഘിച്ച് വിശ്വസാഹിത്യത്തിന്റെ വിശാലവിഹായസ്സിൽ കുതിച്ചുയരേണ്ടതു തന്നെയാണ്. ഭട്ടപാദരുടെ ദീർഘദൃഷ്ടി ആ ഉദ്ദിഷ്ടഫലത്തിൽ ഊന്നിനിന്നിരുന്നുവെന്നു നമുക്ക് അനുമാനിക്കാം. അതിനാൽ അദ്ദേഹത്തിന്റെ പേരും പെരുമയും സാഹിത്യസമുച്ചയവും കേരളത്തിനെന്നല്ല ഭാരതത്തിനു തന്നെ അനശ്വരാലംകാരമായി പരിലസിക്കത്തക്ക മഹാത്മ്യമേറിയവയാണ്.

ഭട്ടതിരിയുടെ സംഭാവനയെ നാലായി തിരിക്കാം — മുക്തകങ്ങൾ, സ്തോത്രങ്ങൾ, പ്രബന്ധങ്ങൾ, ശാസ്ത്രങ്ങൾ. ഈ നാലു സരണികളിലൂടേയും സഞ്ചരിക്കുന്ന അദ്ദേഹത്തിൽ ഉത്തമനായ ഒരു ദാർശനികനേയും പണ്ഡിതനായ ഒരു ഭക്തനേയും സരസനായ ഒരു സഹൃദയനേയും സത്യസന്ധനായ ഒരു ശാസ്ത്രജ്ഞനേയും നമുക്കു കാണാൻ സാധിക്കും. അപാരമായ കാവ്യസംസാരത്തിൽ കവി പ്രജാപതിയാണെന്നു ചൊല്ലുണ്ടെങ്കിലും മേൽപുത്തൂരിനെപ്പോലെ പ്രാജാപത്യമായ ചതുർമ്മുഖത്വം പ്രകടമാക്കിയിട്ടുള്ള കവികൾ വളരെ വിരളമാണ്. ഒററശ്ലോകങ്ങളുടെ ആസ്വാദ്യത, നാരായണീയത്തിന്റെ പ്രസിദ്ധി, കൂത്തിനും കൂടിയാട്ടത്തിനും ഭട്ടതിരിയുടെ പ്രബന്ധങ്ങളെ അംഗീകരിച്ചിട്ടുള്ള നില, പ്രക്രിയാസർവ്വസ്വം, ധാതുകാവ്യം എന്നീ ശാസ്ത്രഗ്രന്ഥങ്ങൾ സംസ്കൃതവിദ്യാർത്ഥികളുടെ പഠനവിഷയമായിത്തീർന്നിട്ടുള്ള അവസ്ഥ എന്നീ ചതുഃസ്തംഭങ്ങളിലാണു ഭട്ടപാദരുടെ പ്രശസ്തിസൌധം തലയുയർത്തി നിലകൊള്ളുന്നത്. ഭട്ടതിരിയുടെ സാഹിത്യത്തിനു് അത്രമാത്രം സഹൃദയലോകവുമായി അടുപ്പമുണ്ടെന്നും ഇതുകൊണ്ടു മനസ്സിലാക്കാം.

## ജന്മദേശവും ജീവിതകാലവും

നിളാനദിയുടെ (ഭാരതപ്പുഴ) പശ്ചിമതീരത്തു് സ്ഥിതിചെയ്യുന്ന തിരുനാവാക്ഷേത്രത്തിൽനിന്നു നാലഞ്ചുനാഴിക വടക്കുമാറി ചന്ദനക്കാവ് എന്ന ഒരു ക്ഷേത്രമുണ്ടെന്നും ആ ക്ഷേത്രത്തിനടുത്തു് മേൽപുത്തൂർ എന്ന ഒരില്ലം പണ്ടുണ്ടായിരുന്നെന്നും അവിടെയാണു നാരായണഭട്ടപാദർ ജനിച്ചതെന്നും സാഹിത്യചരിത്രകാരന്മാർ പലരും രേഖപ്പെടുത്തിക്കഴിഞ്ഞിട്ടുണ്ട്.

നാരായണീയത്തിന്റെ നിർമ്മാണകാലം കൊ. വ. 762-ലാണെന്ന് 'ആയുരാരോഗ്യസൗഖ്യം' എന്ന കലിദിനസംഖ്യാസൂചകമായ പദംകൊണ്ടു ഗവേഷകന്മാർ കണക്കാക്കിയെടുത്തിരിക്കുന്നു. മാത്രമല്ല, ''762 വൃശ്ചികം 22-ാം നു- ഞായറാഴ്ചയും കൃഷ്ണചതുർദ്ദശിയും കൂടിയ ദിവസം ഗുരുവായൂരിൽ ഇരുന്ന് നാരായണീയം എഴുതി പൂർത്തിയാക്കി.'' എന്നു ഗ്രന്ഥവരിയിലും കാണുന്നതായി ചരിത്രകാരന്മാർ പ്രസ്താവിച്ചിട്ടുമുണ്ട്. 791-ലാണ് വ്യാകരണഗ്രന്ഥമായ പ്രക്രിയാസർവ്വസ്വത്തിന്റെ നിർമ്മിതി. ഭട്ടപാദർ 106 വയസ്സുവരെ ജീവിച്ചിരുന്നതായിട്ടാണ് അറിവ്. നെടുമ്പയിൽ കൃഷ്ണനാശാൻ, 'ആറന്മുള സ്ഥലപുരാണം' എന്ന തന്റെ ഗ്രന്ഥത്തിൽ തൃക്കണ്ടിയൂർ അച്യുതപ്പിഷാരടിയെപ്പററി പരാമർശിച്ചിരിക്കുന്ന വരികളാണ് അതിനു തെളിവ്. ''അയ്മ്പത്തിമൂന്നു വയസ്സിരട്ടിയിരുന്നുള്ള മേൽപുത്തൂർ പട്ടേരിക്കും ഗുരുവായുള്ള ദേഹം'' എന്നാണ് ആശാൻ പിഷാരടിയെ വിശേഷിപ്പിച്ചിരിക്കുന്നത്. ഭട്ടതിരി 27-ാം വയസ്സിൽ നാരായണീയം നിർമ്മിച്ചുവെന്നാണ് പൊതുവിശ്വാസം. അങ്ങനെയാണെങ്കിൽ ഭട്ടപാദർ 735-ൽ ജനിച്ചുവെന്നും 841-ൽ ദിവംഗതനായെന്നും നമുക്കു മനസ്സിലാക്കാം.

'മേൽപുത്തൂർ' എന്നതിനെ 'ഉപരിനവഗ്രാമം' എന്ന് സംസ്കൃതീകരിച്ചാണു സംസ്കൃതപണ്ഡിതന്മാർ വ്യവഹരിക്കുന്നത്. ഉപരി =

മേൽ, നവ = പുതു, ഗ്രാമം = ഊരു്. രാമപാണിവാദൻ (രാമൻ നമ്പ്യാർ) ആണു് ആ പദം ആദ്യമായി പ്രയോഗിച്ചതു്. അദ്ദേഹം ഭട്ടതിരിയുടെ 'ധാതുകാവ്യ'ത്തെപ്പററി പ്രസ്താവിച്ചിരിക്കുന്ന പദ്യഭാഗത്തിലാണു് ആ പദം പ്രയോഗിച്ചിട്ടുള്ളതു്.

ശ്രീനാരായണനാമകോഽപരിനവഗ്രാമ-
സ്വധാമാധിപ-
ക്ഷോണീദേവകവിപ്രകാണ്ഡകലിതം
യദ്ധാതുകാവ്യം ശുഭം.

പതിനെട്ടരക്കവികളിൽപ്പെട്ട പയ്യൂർ ഭട്ടതിരിമാരുടെ മരുമകനാണു് ഭട്ടപാദർ എന്നും പറഞ്ഞുകേട്ടിട്ടുണ്ടു്. ഭട്ടതിരിക്കുശേഷം മേൽപുത്തൂരില്ലം അന്യംവന്നെന്നും മഴവഞ്ചേരി തെക്കേടത്തു്മനയ്ക്കലേയ്ക്കു ലയിച്ചുവെന്നും പഴമക്കാരായ തദ്ദേശീയരിൽനിന്നു കിട്ടിയ വിവരങ്ങൾ ആസ്പദമാക്കി ദിവംഗതനായ വടക്കുംകൂർ തമ്പുരാൻ രേഖപ്പെടുത്തിയിട്ടുണ്ടു്. നാരായണഭട്ടതിരിയുടെ അച്ഛന്റെ പേരു് മാതൃദത്തൻ എന്നായിരുന്നുവെന്നു പ്രക്രിയാസൎവ്വസ്വത്തിൽനിന്നു മനസ്സിലാക്കാം. 'ശ്രീമാതൃദത്തസൂനും നാരായണസംജ്ഞമശിക്ഷദവനിസുരം' എന്നു ഭട്ടതിരിപ്പാടദ്ദേഹംതന്നെ പറഞ്ഞിട്ടുമുണ്ടു്. നാരായണഭട്ടപാദരുടെ പിതാവായ മാതൃദത്തദ്വിജൻ അനേകം ശിഷ്യന്മാരോടുകൂടിയ ഒരു പ്രകാണ്ഡപണ്ഡിതനായിരുന്നുവെന്നു ഭ്രമരസന്ദേശത്തിലെ ഒരു പദ്യത്തിൽനിന്നു സ്പഷ്ടമാകുന്നു.

ഹേരംബേണ പ്രഥിതവിഭവാം
മാതൃദത്തദ്വിജേന്ദ്രശ്-
ശ്രീമച്ഛിഷ്യോത്ക്കരമുഖരിതൈ-
രാസ്തൃതാം ശാസ്ത്രപാഠൈഃ
ആരാന്നാരായണകവിവച-
സ്യന്ദമാധുര്യനന്ദ-
ദ്വാണീമന്ദസ്മിതസുരഭിലാം
യാഹി പാടീരവാടീം.

(പ്രതിഷ്ഠാമൂൎത്തിയായ ഗണപതിയുടെ അനുഗ്രഹത്താൽ വിഭവസമ്പന്നവും മാതൃദത്തഭട്ടതിരിയുടെ ശിഷ്യഗണങ്ങൾ ഉരുക്കഴിയ്ക്കുന്ന ശാസ്ത്രപാഠങ്ങൾകൊണ്ടു് മുഖരിതവും നാരായണഭട്ടപാദന്റെ കാവ്യവചോമാധുര്യത്തിൽ പ്രസന്നയായ വാണീഭഗവതിയുടെ പുഞ്ചിരിപ്പുകൊണ്ടു് സുഗന്ധിതവുമായ അടുത്തുള്ള ചന്ദനക്കാവിൽ (പാടീരവാടി) നീ ചെല്ലണം. നാരായണഭട്ടപാദൎക്കു മാതൃദത്തൻ എന്നു പേരായ ഒരനുജനും ഉണ്ടായിരുന്നു.

ഇത്ഥം ഭാഗവതസ്തോത്രം സ്വാഗ്രജേന വിനിൎമ്മിതം
വിലിഖന്മാതൃദത്താഖ്യോ ഭഗവദ്ഭക്തിപൂൎത്തയേ.

എന്ന പദ്യമാണു് അതിനു പ്രമാണം.

## അൽപം ഐതിഹ്യം

ഏതു മഹാപുരുഷന്മാരേയും ചുററിപ്പററി കൌതുകാവഹമായ ചില ഐതിഹ്യങ്ങൾ ഉണ്ടാവുക സാധാരണമാണു്. ഭട്ടതിരിയും അതിൽനിന്നു വ്യത്യസ്തനായിരുന്നില്ല.

ഒരിക്കൽ ഭട്ടതിരി ചെമ്പകശ്ശേരി രാജാവിന്റെ കൊട്ടാരമാളികയുടെ വരാന്തയിൽ ഇരിക്കുകയായിരുന്നു. മുകളിൽ നീലകണ്ഠകവിയുമായി രാജാവു് സംഭാഷണത്തിൽ ഏർപ്പെട്ടിരിക്കുകയാണു്. അപ്പോൾ ഒരു വിദ്വാൻ രാജാവിനെ മുഖം കാണിക്കുവാൻ കൊട്ടാരത്തിൽ ചെന്നു. വരാന്തയിൽ ഇരുന്നിരുന്ന ഭട്ടതിരിയോടു് അയാൾ സംസ്കൃതത്തിൽ ചോദിച്ചു: അപിദൎശനാനുകൂലോഽയമവസരഃ? (തമ്പുരാനെ കാണാൻ പററിയ സമയമാണോ ഇതു്?) "തമ്പുരാൻ മററൊരാളുമായി സംഭാഷണത്തിൽ ഏർപ്പെട്ടിരിക്കുകയാണു്. അതുകൊണ്ടു് ഇപ്പോൾ കാണാൻ പററുന്ന കാര്യം സംശയമാണു്." സന്ദൎഭത്തിന്റെ സവിശേഷത നോക്കുമ്പോൾ പ്രശ്നകൎത്താവിനോടു സാധാരണഗതിയിൽ പറയേണ്ടിയിരുന്ന മറുപടിയാണിതു്. എന്നാൽ ഭട്ടതിരിപ്പാടിനു കാര്യം പറയുന്നതോടൊപ്പം അല്പം രസികത്തവും വേണമെന്നു തോന്നി. അതുകൊണ്ടു് അദ്ദേഹം മേൽക്കാണിച്ച വാച്യാൎത്ഥത്തെത്തന്നെ കവിഭാവനയുടെ സമലംകൃതമായ ഉടുപ്പണിയിച്ചു് പ്രശ്നകൎത്താവിന്റെ മുമ്പിൽ അവതരിപ്പിച്ചു. അതു് ഇങ്ങനെയാണു്:

ശ്രൂയതേ നീലകണ്ഠോക്തീ രാജഹംസശ്ച രാജതേ
കഃ കാലഃ ഇതി നോ ജാനേ വാൎഷികശ്ശാരദോഽപി വാ.

മയിൽ വൎഷക്കാലത്തു് കേകാരവം മുഴക്കി നൃത്തമാടുന്നു; ഹംസങ്ങൾ അക്കാലത്തു് മാനസസരസ്സിലേയ്ക്കു പറന്നുപോകുന്നു; ശരൽക്കാലത്തു നാട്ടുംപുറങ്ങളിൽ പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു എന്നാണു് കവിസങ്കേതം. അതു മനസ്സിൽവെച്ചുകൊണ്ടു വേണം മേൽക്കാണിച്ച

പദ്യത്തിൻെറ സ്വാരസ്യമാസ്വദിക്കുവാൻ. 'നീലകണ്ഠപണ്ഡിതൻെറ വത്തമാനം കേൾക്കുന്നുണ്ട്. തമ്പുരാൻ മുകളിൽ എഴുന്നള്ളി ഇരിക്കുന്നതുമുണ്ട്. കാണാൻ സമയമാണോ എന്ന് എനിക്കറിഞ്ഞുകൂടാ.' പദ്യത്തിൻെറ താല്പര്യാത്ഥം ഇത്രയേയുള്ളു. നീലകണ്ഠ, രാജഹംസ, വാഷിക, ശാരദ, എന്നീ പദങ്ങളുടെ പ്രയോഗത്തിലാണ സ്വാരസ്യം അടങ്ങിയിരിക്കുന്നതു്. നീലകണ്ഠപദത്തിനു മയിൽ എന്ന അത്ഥമുണ്ടല്ലൊ. ചരണവും ചഞ്ചുപുടവും ചുവന്നിരിക്കുന്ന വെള്ളയരയന്നമാണ രാജഹംസം. രാജശ്രേഷ്ഠൻ എന്നും ആ പദത്തിന് അത്ഥം. മയിൽ കേകാരവം മുഴക്കുന്നതു വഷക്കാലത്തും രാജഹംസത്തെ കാണുന്നതു് ശരൽക്കാലത്തുമാണു്. ഇവിടെ രണ്ടും ഒരേ കാലത്തു സംഭവിച്ചിരിക്കുന്നതിനാൽ വഷക്കാലമൊ ശരൽക്കാലമൊ ഏതാണിതു് എന്നു തീച്ചപറയുവാൻ അതായതു് രാജാവിനെ കാണാൻ പററാത്ത സമയമോ പററുന്ന സമയമോ എന്ന് ഉറപ്പിച്ചു പറയുവാൻ നിവൃത്തിയില്ല, എന്നു താല്പര്യം.

ഭട്ടതിരി ആദ്യമായി ചെമ്പകശ്ശേരിരാജാവിനെ കാണാൻ ചെന്ന അവസരത്തിൻ കൂട്ടിവായനകൊണ്ട് രാജാവിനെ കളിയാക്കിയ കഥ പ്രസിദ്ധമാണ്. ഒരു സാധാരണബ്രാഹ്മണൻെറ വേഷത്തിലാണ ഭട്ടതിരി ചെമ്പകശ്ശേരി രാജാവിനെ സമീപിച്ചതു്. രാജാവിനു പതിവായി പുരാണപാരായണശ്രവണമുണ്ട്. അന്നു വായനയ്ക്കുള്ള ശാസ്ത്രികൾ എത്തിയില്ല. അപ്പോൾ രാജാവു ഭട്ടതിരിയെ അടുത്തുവിളിച്ച് ആളറിയാതെ ചോദിച്ചു, നമ്പൂതിരിക്ക് ''കൂട്ടിവായിക്കാൻ അറിയാമൊ ?'', അസാരോക്കെ കൂട്ടിവായിക്കാമെന്നു ഭട്ടതിരി മറുപടിയും പറഞ്ഞു. വായന തുടങ്ങി. കണ്ണനും ഭീമനുമായുള്ള യുദ്ധവണ്ണനമായിരുന്ന സന്ദഭം. വായനക്കിടയിൽ ഭട്ടതിരി സ്വയംകൃതമായ ഒരു ശ്ലോകം വായിച്ചു:

**ഭീമസേനഗദാത്രസ്താ ദുര്യോധനവരൂഥിനീ**
**ശിഖാ ഖാപ്പാടകസ്യേവ കണ്ണമൂലമുപാഗതാ.**

'ഇങ്ങനെ ഒരു പദ്യമുണ്ടൊ നമ്പൂതിരി, ഭാരതത്തിൽ ?' രാജാവു് ഇടയ്ക്കുകയറി ചോദിച്ചു. ''ഇല്ല. അസാരം കൂട്ടിവായിച്ചതാണു്.'' ഭട്ടതിരിയുടെ മറുപടി. രാജാവ് തികഞ്ഞ ഒരു ഖാപ്പാടകൻ (കഷണ്ടിക്കാരൻ) ആയിരുന്നു എന്നു് ഓക്കണം. കഷണ്ടിക്കാരൻെറ ശിഖ (തലമുടി) കണ്ണമൂലത്തിലേയ്ക്കു (ചെവിക്കു സമീപത്തേയ്ക്ക്) ഒതുങ്ങിക്കൊടുക്കുന്നതുപോലെ ഭീമസേനൻെറ ഗദാഘാതം ഭയന്നു ദുര്യോധനസേന കണ്ണാന്തികത്തിലേയ്ക്കു ചെന്നു എന്നു പദ്യത്തിനത്ഥം.

കൂട്ടിവായിച്ച പദ്യത്തിലടങ്ങുന്ന ഫലിതം തന്നെ കളിയാക്കുന്നതരത്തിലുള്ളതാണെങ്കിലും രാജാവു് അതു് ആസ്വദിച്ചു. വായനക്കാരനോടു മതിപ്പുതോന്നുകയും ചെയ്തു. ഉടനെ വായനക്കാരൻ നമ്പൂതിരിയോട് അദ്ദേഹം ആരാണെന്നു തമ്പുരാൻ ആരാഞ്ഞു. ''മേല്പുത്തൂർ നാരായണ ഭട്ടതിരിയാണു്.'' മറുപടി. അതു കേട്ടുകൊണ്ട താമസം തമ്പുരാൻ ഭട്ടതിരിയുടെ കാലിൽ വീണു. അപ്പോൾ ഭട്ടതിരി തമ്പുരാനെ അനുഗ്രഹിച്ചതു താഴെ കാണുന്ന ശ്ലോകം ചൊല്ലിക്കൊണ്ടാണു്–

**അവ്യഞ്ജനസ്താർക്ഷ്യകേതുർ യത്പദം ഘടയിഷ്യതി**
**തത്തേ ഭവതു കല്പാന്തം ദേവനാരായണ പ്രഭോ !**

അല്ലയോ ദേവനാരായണരാജാവേ ! അവ്യഞ്ജനഃ താർക്ഷ്യകേതുഃ = നാശരഹിതനായ മഹാവിഷ്ണു, യത് പദം = യാതൊരു സ്ഥാനമാണൊ, ഘടയിഷ്യതി = കല്പിച്ചു തന്നരുളുക, തത് പദം = ആ സ്ഥാനം (വൈകുണ്ഠപദവി) തേ കല്പാന്തം ഭവതു = അങ്ങേയ്ക്കു മഹാപ്രളയം വരെ ഉണ്ടാകട്ടെ. അനശ്വരനായ മഹാവിഷ്ണു തരുന്ന വൈകുണ്ഠപദവി അങ്ങേയ്ക്കു കല്പാന്തം ഉണ്ടാകട്ടെ എന്നു താല്പര്യം. ഇനി മറെറാരത്ഥം – അവ്യഞ്ജനഃ താർക്ഷ്യകേതുഃ യത് പദം ഘടയിഷ്യതി=വ്യഞ്ജനാക്ഷരങ്ങൾ മാററപ്പെട്ട 'താർക്ഷ്യകേതു' എന്ന പദത്തിൽ ശേഷിക്കുന്ന പദമേതോ അതു് (ആയു–ആയുസ്സ്) അങ്ങയ്ക്കുണ്ടാകട്ടെ. (ത് + ആ–താ, ർക്ഷ് + യ് + അ–ർക്ഷ്യ, ക് + ഏ–കേ, ത് + ഉ–തു) ഭട്ടതിരിയുടെ പദസ്വാധീനതയും സദ്യഃപ്രതീതിയും ഇതുകൊണ്ടു സ്പഷ്ടമാകുന്നുണ്ടല്ലൊ.

## പദ്യങ്ങളുടെ ഹൃദ്യത

പരമോന്നതനായ പണ്ഡിതകവി, അപ്രതിമനായ ശാസ്ത്രജ്ഞൻ, വിശിഷ്ടനായ തത്ത്വജ്ഞാനി, ഭക്തിയുടെ പരകാഷ്ഠയിലെത്തിയ പരമഭാഗവതൻ എന്നീ നിലകളിലെല്ലാം സപ്രാ

തിശായിയായി വത്തിക്കുന്ന ഭട്ടപാദരിൽ കവി-ധമ്മമമ്മജ്ഞത കഴിഞ്ഞേ മറെറന്തിനും സ്ഥാനമുള്ളൂ എന്നു് എനിക്കു തോന്നുന്നു. ഗുരുവായൂരപ്പൻതന്നെ സമ്മതിച്ചിട്ടുള്ള ആ 'വിഭക്തി' ഭക്തിയുടെ പരിവേഷംകൂടി അണിഞ്ഞപ്പോരം ഭട്ടപാദരിലെ കവി 'നാനൃഷിഃകവിഃ' (ഋഷിയല്ലാത്തവൻ കവിയല്ല)എന്ന ചൊല്ലിനു് അന്യലബ്ധമല്ലാത്ത അനപായോദാഹരണമായി ത്തീന്നു. അതിൻെറ തെളിവു നമുക്കു പ്രക്രിയാ സവ്സ്വത്തിൻെറ മംഗളാചരണത്തിൽത്തന്നെ കാണാം. വിജ്ഞേയമെങ്കിലും വിരസമായ ആ വ്യാകരണഗ്രന്ഥത്തിലെ മംഗളാചരണം, ആദ്യം തൽക്കത്താവിലെ കവിയേയും പിന്നീടു മാത്രം വൈയാകരണനേയും കാട്ടിത്തരുകയല്ലേ എന്നു നോക്കുക.

രാസവിലാസവിലോലം
ഭജത മുരാരേമ്മനോഹരം രൂപം
പ്രകൃതിഷു യത് പ്രത്യയവത്
പ്രത്യേകം ഗോപികാസു സമ്മിളിതം.

ഭട്ടപാദക്കു സ്വതേ ഉണ്ടായിരുന്ന കാവ്യസംസ്കാരം ഭക്തികൊണ്ടു് ഉന്മിഷത്തായിത്തീന്നതിൻെറ ഫലമായാണു് അതു് ശാസ്ത്രഗ്രന്ഥത്തിൻെറ ഘനഗംഭീരമായ മുഖത്തുപോലും പൊട്ടിവിരിഞ്ഞു് മന്ദഹാസപ്രഭ പരത്തിനില്ക്കുന്നതു്.

പണ്ഡിതനും വാസനാകവിയുമായ തന്നെ ഭക്തകവിയായി മാററിയ പരിതഃസ്ഥിതി കവിതന്നെ താഴെ കാണുന്ന പദ്യത്തിൽ പ്രകടമാക്കിയിരിക്കുന്നതു നോക്കാം.

**ഹേ രോഗാഃ മമ യൂയമേവ സുഹൃദോ**
**യൈന്നിസ്പൃഹോഽഹം കൃതഃ**
**കാവ്യാലംകൃതിതക്കകോവിദകഥാ-**
**യോഗേഷു ഭോഗേഷു ച**
**നോ ചേത് കൃഷ്ണപദാരവിന്ദഭജനം**
**വേദാന്തചിന്താമപി**
**ത്യക്ത്വാ ശശ്വദിതി ഭ്രമാദഹമഹോ**
**യാമ്യേവ യാമ്യാം ദിശം.**

രോഗങ്ങളെ! നിങ്ങളുതന്നെയാണു് എൻെറ ഉററ സുഹൃത്തുക്കരം. കാരണം ശാസ്ത്രസാഹിത്യാദിസദസ്സുകളിലും ലൌകികസുഖഭോഗങ്ങളിലും നിങ്ങരം എനിക്കു വൈരാഗ്യമുളവാക്കി. നിങ്ങരം അങ്ങനെ ചെയ്യില്ലായിരുന്നെങ്കിൽ ഭഗവദ്ഭജനവും വേദാന്തവിചാരവും ഒക്കെ നാളെ നാളെയെന്നു നീട്ടിവെച്ചു് ഒടുവിൽ ഒന്നിനും തരപ്പെടാതെ ഞാൻ വെറുതെ ചത്തു മണ്ണടിയുമായിരുന്നു.

ഭട്ടപാദർ വാതവ്യാധിബാധിതനായില്ലായിരുന്നെങ്കിൽ അദ്ദേഹം ഒരു കേവല കവി മാത്രമേ ആകുമായിരുന്നുള്ളൂ. അദ്ദേഹത്തിലെ ദാശ്നികനും ഭക്തനും ആരാലും അറിയപ്പെടാതെ പോയേനെ. ലോകജീവിതത്തെ ഒരു നാടകമാക്കിക്കല്പിച്ചു് ഭട്ടപാദർ രചിച്ചിട്ടുള്ള ഒരു പദ്യം നോക്കാം.

**യഃ കൃത്വാ വിശ്വരംഗം രജനിയവനികം**
**പ്രോജ്ജ്വലദ്ഭാനുദീപം**
**ശശ്വത് സന്തുഷ്ടസത്പ്രേക്ഷകമഖിലജഗത്-**
**ഭ്രാന്തിനാട്യം വിതത്യ**
**കമ്മൌഘോച്ചണ്ഡമാർദ്ദംഗികലയവശഗാൻ**
**വാസനാഗാനസക്താൻ**
**ജീവച്ഛാത്രാൻ മുകുന്ദം സ്വയമഭിരമതേ**
**ക്രീഡയൻ സോഽസ്തു ഭൂത്യൈ.**

ഭട്ടതിരിയിലെ ഭക്തകവിയും തത്ത്വചിന്തകനും മുഖത്തോടുമുഖം നോക്കി ഹസ്തദാനം ചെയ്യുന്ന കാഴ്ചയല്ലേ നാമിതിൽ കാണുന്നതു്? കവിയുടെ തത്ത്വചിന്താപരമായ ഭാവന ഇതിൽ പ്രസരിച്ചിട്ടുള്ളതു് എത്ര ഹൃദ്യമായിട്ടുണ്ടെന്നു് ശ്രദ്ധിക്കുക. കമ്മം, വാസന, ജീവൻ എന്നീ മൂന്നു സൂക്ഷ്മശക്തികരം ഭ്രാന്തിനാടകത്തിൽ ഏതു വിധം വ്യാപരിക്കുന്നു എന്നു കാണിക്കുന്നതിലാണു് കവിയുടെ ചിന്താവൈഭവം നിലകൊള്ളുന്നതു്. പ്രപഞ്ചത്തെ നാട്യരംഗമായും രാത്രിയെ യവനികയായും സൂര്യനെ കളിവിളക്കായും ജനതതിയെ പ്രേക്ഷകവൃന്ദമായും കമ്മങ്ങളെ മൃദംഗവാദകരായും ജന്മവാസനകളെ ഗായകന്മാരായും ജീവന്മാരെ നടന്മാരായും ഈശ്വരനെ നാടകം പഠിപ്പിക്കുന്ന നാട്യാചാര്യനായും കവി സങ്കല്പിച്ചിരിക്കുന്നു.

ധാതുകാവ്യം ഒഴികെ ഭട്ടതിരിയുടെ മറെറല്ലാ പദ്യകൃതികളും പ്രസന്നങ്ങളും ഉജ്ജ്വലങ്ങളുമാണു്. ധാതുകാവ്യം തെല്ലു ക്ലിഷ്ടമായിത്തീന്നതിൽ അദ്ഭുതമില്ല. വിക്രമാദിത്യസചിവനായ ഭട്ടിയുടെ 'ഭട്ടികാവ്യത്തെ' അനുകരിച്ചു് രചിച്ചിട്ടുള്ള വ്യാകരണസംബന്ധിയായ ഒരു ശാസ്ത്രകാവ്യമാണു് ധാതുകാവ്യം. ധാതുപാഠത്തിലെ പ്രയോഗപ്രാചുര്യമില്ലാത്ത അപ്രസിദ്ധധാതുക്കളെ തിരഞ്ഞെടുത്തു് അവകൊണ്ടു നിഷ്പാദിത

മായ പദങ്ങൾതന്നെ പ്രായേണ പ്രയോഗിച്ച് രചിച്ചിട്ടുള്ളതാണ് അത്. അതിനാൽ ധാതു കാവ്യം പ്രസന്നലളിതമായാലാണ് അദ്ഭുതം. ഇങ്ങനെ ഒരു സാഹസത്തിന് തികഞ്ഞ വ്യാകരണപാണ്ഡിത്യവും പദസമ്പത്തും കവിതാശക്തിയും കൈമുതലായിട്ടുള്ളവരേ ഒരുമ്പെടൂ. ധാതുകാവ്യത്തിലെ പദ്യങ്ങളുടെ മാതൃക മനസ്സിലാക്കുവാൻ ഒരെണ്ണം കാണിക്കാം.

**കാല്യപ്രവേലനകരോഽയമബേലയദ് ദ്രാഗ്**
**അന്യാംശ്ച തേലിതകൃപഃ ഖലു കംസചാല്യാൻ**
**സംപാലയേത് വിമതലൂഷ്യപശ്രുൽബഭ്രമാ**
**ക്ഷ്മാമേഷ രാമ ഇവ ശ്രൂപ്പ്ണഖാവിചോടീ. (3. 22)**

(കാല്യപ്രവേലനകരഃ = നിരസിക്കേണ്ടവരെ നിരസിക്കുന്ന, അയം = ഇവൻ (ശ്രീകൃഷ്ണൻ), അന്യാംശ്ച കംസചാല്യാൻ = മററുള്ള കംസഭൃത്യന്മാരേയും, ദ്രാഗ് = വേഗത്തിൽ, അബേലയത് ഖലു = പിളന്നു കൊന്നുകളഞ്ഞല്ലൊ. തേലിതകൃപഃ ഏഷഃ = നിബിഡിതകാരുണ്യമുള്ള ഇവൻ, ശ്രൂപ്പ്ണഖാവിചോടീ രാമ ഇവ = ശ്രൂപ്പ്ണഖയുടെ അവയവങ്ങൾ മുറിച്ച രാമനെന്നപോലെ, വിമതലൂഷീ = ശത്രുഹന്താവും, അപശ്രുൽബഭ്രമാ = അളവററ മഹിമയോടുകൂടിയവനുമായി, ക്ഷ്മാം = ഭൂമിയെ, സംപാലയേത് = പാലിക്കുമാറാക.) ഉപസ്ഥിതിയുള്ള വൈയാകരണനുപോലും തല പുകഞ്ഞാൽ മാത്രം അത്ഥം മനസ്സിലാക്കാവുന്ന, കീറാമുട്ടിയാണ ധാതുകാവ്യത്തിലെ ഓരോ പദ്യവും എന്നതിന് ഇതു് ഒരു ഉദാഹരണമാണ്.

## നാരായണീയം

ഒററ ശ്ലോകത്തിൽ അങ്കുരിച്ചുതുടങ്ങിയ ഭട്ടപാദകവിത, സ്തോത്രങ്ങളിൽ എത്തിയപ്പോൾ വികാസത്തിൻെറ വിരിപന്തൽ നിറയെ കയറിപ്പടന്നിരിക്കുന്ന കാഴ്ചയാണ് നാം കാണുന്നതു്. രോഗങ്ങളെ സ്വന്തം സുഹൃത്തുക്കളായിട്ടാണ ഭട്ടപാദർ കരുതുന്നതെങ്കിൽ നാരായണീയം പോലെ ഉൽക്കൃഷ്ടമായ ഒരു ഗ്രന്ഥത്തിൻെറ നിമ്മാണത്തിനു കാരണഭൂതമായ വാതരോഗബാധയെ ഒരു അനുഗ്രഹമായിട്ടാണ ഭക്തരായ സഹൃദയർ കണക്കാക്കുന്നതു്. ഭാഗവതമാകുന്ന പാൽക്കടലിനെ ഭക്തിയാകുന്ന മന്ദരംകൊണ്ടു കടഞ്ഞെടുത്ത അമൃതമാണ നാരായണീയമെന്നു സാധാരണ പറഞ്ഞുവരുന്നതു് അഭിനന്ദനവചനമാണ്. ഭക്തിയുടെ സർവ്വാംഗീണമായ അഭിവ്യാപ്തിയും അനുപമമായ കാവ്യസുഷമയും ഇത്രയും തികഞ്ഞ കൃതികൾ വിരളമാണ്.

ഭാഗവതത്തിലുള്ള വിസ്തൃതകഥാംശങ്ങളെയും തത്ത്വങ്ങളേയും നാരായണീയത്തിൽ സംഗ്രഹിച്ചിരിക്കുകയാണ്. സംഗ്രഹണം സമത്ഥമായിത്തീന്നിട്ടുണ്ടെന്നു സഹൃദയലോകം സമ്മതിച്ചു കഴിഞ്ഞിട്ടുണ്ട്. ഭട്ടപാദരുടെ ലാളിത്യവും പ്രസാദവുംകൂടി ഒത്തുചേന്നപ്പോൾ നാരായണീയപദ്യങ്ങൾ ഭാഗവതപദ്യങ്ങളേക്കാൾ കൂടുതൽ ഉജ്ജ്വലങ്ങളായി. രസത്തിന് അനുയോജിച്ചുള്ള വൃത്തവും പദങ്ങളും അലങ്കാരങ്ങളും രീതികളും സ്വീകരിക്കുന്നതിൽ കവി എത്രമാത്രം ശ്രദ്ധിച്ചിട്ടുണ്ടെന്നു പറഞ്ഞാൽ തീരില്ല. കാളിയമർദ്ദനം, രാസക്രീഡ, കംസവധം, എന്നീ കഥാഭാഗങ്ങൾ വണ്ണിക്കുന്ന ദശകങ്ങൾ അതിന് ഉദാഹരണമാണ്. കാളിയമദ്ദനഭാഗത്തിലെ രണ്ടു പദ്യങ്ങൾ ഉദ്ധരിക്കട്ടെ.

അഥ ദിക്ഷു വിദിക്ഷു പരിക്ഷുഭിത–
ഭ്രമിതോദരവാരിനിനാദഭരൈഃ
ഉദകാദുദഗാദുരഗാധിപതി–
സ്ത്വദുപാന്തമശാന്തരുഷാന്ധമനാഃ.
അധിരുഹ്യ തതഃ ഫണിരാജഫണാൻ
നനൃതേ ഭവതാ മൃദുപാദരുചാ
കളശിഞ്ജിതനൂപുരമഞ്ജുമിളൽ–
കരകങ്കണസങ്കുലസംക്വണിതം.

രാസകേളീദശകത്തിൽ നിന്നുള്ള പദ്യങ്ങൾ നോക്കുക–

കേശപാശധൃതപിഞ്ഛികാവിതതി–
സഞ്ചലന്മകരകുണ്ഡലം
ഹാരജാലവനമാലികാലളിതമംഗ–
രാഗഘനസൌരഭം
പീതചേലധൃതകാഞ്ചികാഞ്ചിത–
മുദഞ്ചദംശുമണിനൂപുരം
രാസകേളി പരിഭൂഷിതം തവ ഹി
രൂപമീശ കലയാമഹേ.
താവദേവകൃതമണ്ഡനേ കലിതകഞ്ചുളീക–
കുചമണ്ഡലേ
ഗണ്ഡലോലമണികുണ്ഡലേ യുവതി–
മണ്ഡലേഽഥ പരിമണ്ഡലേ
അന്തരാ സകലസുന്ദരീയുഗളമിന്ദിരാ–
രമണ സഞ്ചരൻ
മഞ്ജുളാം തദനു രാസകേളിമയി കഞ്ജ–
നാഭ സമുപാദധാഃ.

മേൽക്കാണിച്ച രണ്ടു സന്ദർഭങ്ങളിലുമുള്ള ഉദ്ധൃതപദ്യങ്ങളിൽ കഥാസന്ദർഭത്തിനു് ചേരുന്ന വൃത്തങ്ങളും രീതികളുമാണു് ഉചിതജ്ഞനായ കവി കൈക്കൊണ്ടിട്ടുള്ളതു് എന്നു പറയേണ്ടതില്ലല്ലൊ.

കംസവധം എന്ന കഥാഭാഗത്തിലെത്തുമ്പോഴം ഭട്ടപാദരുടെ രചന, സന്ദർഭത്തിന്റെ സവിശേഷതയ്ക്കൊത്തു പ്രൌഢവും ഉജ്ജ്വലവുമായിത്തീരുന്നതു നോക്കുക.

രുഷ്ടോ ദുഷ്ടോക്തിഭിസ്ത്വം ഗരുഡ ഇവ ഗിരിം
മഞ്ചമഞ്ചന്നുദഞ്ചത് —
ഖഡ്ഗവ്യാവൽഗദുസ്സംഗ്രഹമപി ച ഹഠാത്
പ്രാഗ്രഹീരൌഗ്രസേനിം
സദ്യോ നിഷ്പിഷ്ടസന്ധിം ഭുവി നരപതിമാ-
പാത്യ തസ്യോപരിഷ്ടാത്
ത്വയ്യാപാത്യേ തദൈവ ത്വദുപരി പതിതാ
നാകിനാം പുഷ്പവൃഷ്ടിഃ.

അക്ലിഷ്ടമായി യമകദീക്ഷ നിർവ്വഹിച്ചിട്ടുള്ള 78, 79 എന്നീ ദശകങ്ങളിലെ ഓരോ പദ്യം യമകഭംഗി പ്രദർശിപ്പിക്കുവാൻ ഉദ്ധരിച്ചുകൊണ്ടു് ഇതു് അവസാനിപ്പിക്കാം.

ചിരധൃതപ്രണയാ ത്വയി ബാലികാ
സപദി കാംക്ഷിതഭംഗസമാകുലാ
തവ നിവേദയിതും ദ്വിജമാദിശത്
സ്വകദനം കദനംഗവിനിർമ്മിതം.

ബലസമേത ബലാനുഗതോ ഭവാൻ
പുരമഗാഹത ഭീഷ്മകമാനിതഃ
ദ്വിജസുതം ത്വദുപാഗതവാദിനം
ധൃതരസാ തരസാ പ്രണനാമസാ.

ഭക്തിപ്രകർഷംകൊണ്ടു് ഉന്മിഷത്തായ ഭട്ടപാദരുടെ കവിത്വശക്തി നാരായണീയത്തിന്റെ ഏതു പദ്യത്തിലും നമുക്കു കാണാം. പരമഭാഗവതനും പണ്ഡിതവരേണ്യനുമായ ആ ഭക്തോത്തമനെ സാദരം സ്മരിച്ചുകൊണ്ടു പ്രണാമാഞ്ജലി അർപ്പിച്ചുകൊള്ളുന്നു.

---

# ജീവന്മുക്തിവിവേകം - 31

**ജീ. ബാലകൃഷ്ണൻനായർ**

## ചിദചസ്തുദർശനം

വാക്കിനെ മനസ്സിൽ ഉപശമിപ്പിച്ചു് പ്രഥമഭൂമികാജയവും മനസ്സിനെ വിശേഷാഹങ്കാരരൂപത്തിലുള്ള വിജ്ഞാനാത്മാവിൽ ഉപശമിപ്പിച്ചു് ദ്വിതീയഭൂമികാജയവും നേടിയാൽ പിന്നെ തൃതീയഭൂമികയെ ജയിക്കാനുള്ള യത്നമാരംഭിക്കാവുന്നതാണു്. വിജ്ഞാനാത്മാവായ വിശേഷാഹങ്കാരത്തെ സാമാന്യാഹങ്കാരരൂപമായ മഹത്തത്ത്വത്തിൽ ലയിപ്പിക്കുകയാണു് തൃതീയഭൂമികാജയം. ദ്വിതീയഭൂമികാജയത്തോടുകൂടിത്തന്നെ ഒരു കുഞ്ഞിനെപ്പോലെയോ മൂകനെപ്പോലെയോ നിർമ്മനസ്ത്വം സ്വാഭാവികമായിത്തീരുന്നു. തുടന്നു വിശേഷാഹങ്കാരരൂപത്തിൽ സ്പഷ്ടമായി പ്രകടമാകുന്ന ജ്ഞാനാത്മാവിനെ അസ്പഷ്ടമായ സാമാന്യാഹങ്കാരരൂപത്തിലുള്ള മഹത്തത്ത്വത്തിൽ ഉപശമിപ്പിക്കേണ്ടതാണു്. സ്വല്പം ആലസ്യം ബാധിച്ചാൽ ത്തന്നെ സ്വതേ സങ്കോചിക്കുന്നതാണീ വിശേഷാഹങ്കാരം. അതുകൊണ്ടു് അലസത വിട്ടു് ബോധപൂർവ്വം വിസ്മരിക്കാൻ യത്നിച്ചാൽ ഇതു സങ്കോചം പ്രാപിച്ചുകൊള്ളും. മഹത്തത്ത്വരൂപം കൈക്കൊണ്ടു ശേഷിക്കുമ്പോഴം ഇതിനെ ലോകപ്രസിദ്ധമായ ആലസ്യത്തോടോ താർക്കികാഭിമതമായ നിർവ്വികല്പജ്ഞാനത്തോടോ ഉപമിക്കാവുന്നതാണു്. അഭ്യാസപാടവംകൊണ്ടു് തൃതീയഭൂമിക നല്ലവണ്ണം വശത്തായാൽ സാമാന്യാഹങ്കാരരൂപമായ ഈ 'മഹാനായ' ആത്മാവിനെ, അഹങ്കാരോപാധി പാടെ ഒഴിച്ചുമാററി, ചിദേകരസസ്വരൂപമായ ശാന്താത്മാവിൽ ഉപശമിപ്പിക്കേണ്ടതാണു്:

**മഹത്തത്ത്വം തിരസ്കൃത്യ**
**ചിന്മാത്രം പരിശേഷയേത്.**

മഹത്തത്ത്വത്തെ തിരസ്കരിച്ചിട്ടു് ചിന്മാത്രവസ്തുവിനെ പരിശേഷിപ്പിക്കേണ്ടതാണു്. ഇതു

നേടാനുള്ള ഉപായവും നേരത്തേ വിവരിച്ച വിസ്മൃതിപ്രയത്നംതന്നെയാണ്. കുറേക്കൂടി ശക്തിമത്തായി അഭ്യസിക്കണമെന്നേയുള്ളു. ശാസ്ത്രം പഠിക്കുന്നയാൾ ഓരോ ഗ്രന്ഥവും വ്യാഖ്യാനം നോക്കിയാണാരംഭത്തിൽ അഭ്യസിക്കുക. എന്നാൽ വ്യുത്പത്തി വന്നയാൾക്ക് പിന്നീടുള്ളവ സ്വതേതന്നെ മനസ്സിലായിക്കിട്ടുന്നു. അതുപോലെ ആദ്യമാദ്യമുള്ള യോഗഭൂമികകൾ നല്ലപോലെ വശത്തായിട്ടുള്ള ഒരു യോഗിക്കു പിന്നീടു പിന്നീടുള്ളവ നേടാനുള്ള ഉപായം സ്വതേതന്നെ തെളിയാനിടയാകുന്നു. യോഗഭാഷ്യകാരൻ പ്രസ്താവിക്കുന്നതു നോക്കുക:

> യോഗേന യോഗോ ജ്ഞാതവ്യോ
> യോഗോ യോഗാത് പ്രവർത്തതേ
> യോഽപ്രമത്തസ്തു യോഗേന
> സ യോഗീ രമതേ ചിരം.

പൂർവ്വയോഗംകൊണ്ട് ഉത്തരയോഗത്തെ അറിയേണ്ടതാണ്. യോഗത്തിൽനിന്നുമാണു യോഗം മുന്നേറുന്നത്. പതനമൊഴിവാക്കി മുന്നോട്ടു പോകുന്ന യോഗി ശാശ്വതമായ ആത്മാനന്ദം കണ്ടെത്തുന്നു.

ഇവിടെ ഒരു സംശയം വരാം. മഹത്തത്ത്വത്തിനും ശാന്താത്മാവിനുമിടയ്ക്ക് 'അവ്യക്ത'മെന്നൊരു സ്ഥിതിയുണ്ടെന്നു ശ്രുതി വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. അവ്യക്തത്തിൽനിന്നാണു മഹത്തത്ത്വം രൂപം കൊള്ളുന്നതെന്നും വിവരിച്ചിട്ടുണ്ട്. അങ്ങനെയാണെങ്കിൽ മഹത്തത്ത്വം സ്വാഭാവികമായി ഉപശമിക്കേണ്ടതു് അവ്യക്തത്തിലല്ലേ? അതെന്തേ വിട്ടുകളഞ്ഞതു്? ഈ സംശയം സാരമില്ല. മഹത്തത്ത്വത്തെ അവ്യക്തത്തിൽ നിയമനം ചെയ്താൽ ഉപശമമല്ല ലയമായിരിക്കും സംഭവിക്കുക. ഉപശമത്തിനും ലയത്തിനും ഭേദമുണ്ട്. ഉപശമം സാധകൻ ബോധപൂർവ്വം നിർവ്വഹിക്കുന്നതാണ്. ലയമാകട്ടെ അനിയന്ത്രിതമായി സംഭവിക്കുന്നതും. ഒരു കുടം അതിന്റെ ഉപാദാനമല്ലാത്ത വെള്ളത്തിൽ നിരോധിക്കപ്പെട്ടാൽ അതു ലയിച്ചുപോകുന്നില്ല; നേരേമറിച്ച് അതിന്റെ ഉപാദാനമായ മണ്ണിൽ നിരോധിക്കപ്പെട്ടാൽ അതു ലയിച്ചുപോകുന്നു. അതുപോലെ മഹത്തത്ത്വം ആത്മാവിൽ ലയിക്കുന്നില്ല; അവ്യക്തത്തിൽ ലയിച്ചുപോകുന്നു എന്നോർക്കേണ്ടതാണ്. ഇവിടെ സ്വരൂപലയം തന്നെയല്ലേ പുരുഷാർത്ഥമെന്നു ശങ്കിച്ചുകൂട. ആത്മദർശനത്തിനു സ്വരൂപലയം ഉപകരിക്കുകയില്ല. ''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ – ഏകാഗ്രപ്പെട്ട് സൂക്ഷ്മമായിത്തീരുന്ന ബുദ്ധികൊണ്ട് ആത്മാവു ദർശിക്കപ്പെടാവുന്നതാണ്'' എന്നു ശ്രുതി പൂർവ്വവാക്യത്തിൽ ആത്മദർശനം വിധിച്ചിട്ടുണ്ട്. അപ്പോൾ ആത്മദർശനത്തിനുപകരിക്കത്തക്ക മനോനിരോധമാണ് യോഗമെന്നോർക്കണം. അവ്യക്തത്തിലെ സ്വരൂപലയം ദർശനവിരോധിയാണെന്നു പറയേണ്ടതില്ലല്ലോ. മാത്രമല്ല, എല്ലാ ദിവസവും ഗാഢനിദ്രയിൽ ഈ ലയം സ്വതേ സംഭവിക്കുന്നതുകൊണ്ട് ലയം നേടാൻ പ്രയത്നത്തിന്റെ ആവശ്യമില്ലെന്നും തെളിയുന്നു. ഇവിടെ ഒരു സംശയം വരാം. യോഗം സംപ്രജ്ഞാതമെന്നും അസംപ്രജ്ഞാതമെന്നും രണ്ടുണ്ടല്ലോ. ധാരണാധ്യാനസമാധികൾ അഭ്യസിച്ചു നേടേണ്ട സംപ്രജ്ഞാതയോഗത്തിൽ ഏകാഗ്രബുദ്ധി വേർതിരിഞ്ഞുനിൽക്കുന്നതുകൊണ്ട് അതിന് (സംപ്രജ്ഞാതയോഗത്തിന്) ദർശനഹേതുത്വം സംഭവിക്കാമെന്നു സമ്മതിക്കാം. എന്നാൽ ശാന്താത്മാവിൽ ചിത്തം പൂർണ്ണമായി ഉപശമിച്ചുണ്ടാകുന്ന അസംപ്രജ്ഞാതയോഗത്തിൽ ചിത്തം വൃത്തിരഹിതമായിത്തീരുന്നതുകൊണ്ട് ഗാഢനിദ്രയിലെന്നപോലെ ദർശനഹേതുത്വം പാടെ അസ്തമിക്കുകയാണല്ലോ ചെയ്യുന്നത്. ഈ സംശയം സാരമില്ല. സ്വതഃസിദ്ധമായ വസ്തുവിന്റെ ദർശനസാമർത്ഥ്യമാണ് ഏകാഗ്രപ്പെട്ട ബുദ്ധിക്കുപോലും ലഭ്യമായിത്തീരുന്നത്. അതുകൊണ്ട് ശുദ്ധവസ്തുവിന്റെ സ്വതഃസിദ്ധമായ ദർശനത്തെ അപവദിച്ചു തള്ളാൻ ആർക്കും കഴിയുന്നതല്ല. ശ്രേയോമാർഗ്ഗമെന്ന ഗ്രന്ഥത്തിൽ വെളിപ്പെടുത്തിയിരിക്കുന്നതു നോക്കുക:

> ആത്മാനാത്മാകാരം
> സ്വഭാവതോഽവസ്ഥിതം സദാ ചിത്തം
> ആത്മൈകാകാരതയാ
> തിരസ്കൃതാനാത്മദൃഷ്ടിർവിദധീത.

സ്വാഭാവികമായി ചിത്തം ആത്മാകാരമായും അനാത്മാകാരമായും വർത്തിക്കുന്നു. ഇതിൽ അനാത്മാകാരത്തെ തിരസ്കരിച്ചിട്ടു ചിത്തത്തെ കേവലം ആത്മാകാരമാക്കി ശേഷിപ്പിക്കേണ്ടതാണ്. ഒരു കുടം രൂപംകൊള്ളുമ്പോൾത്തന്നെ ആകാശംകൊണ്ടു നിറഞ്ഞാണു രൂപംകൊള്ളുന്നത്.

ഉണ്ടായതിനുശേഷം പുരുഷപ്രയത്നമാണതിൽ വെള്ളമോ ധാന്യമോ ഒക്കെ നിറയ്ക്കുന്നത്. പുരുഷപ്രയത്നംകൊണ്ടു നിറയുന്ന വെള്ളമോ ധാന്യമോ ഒക്കെ ഒഴിച്ചുമാററിയാലും ആകാശം പണ്ടേപ്പോലെ അതിൽ നിറഞ്ഞിരിക്കും. കുടത്തിന്റെ വായ് ഉള്ളംകൈകൊണ്ടമർത്തിപ്പിടിച്ചാലും ആകാശം ഉള്ളിൽ തങ്ങിനിൽക്കുകതന്നെ ചെയ്യും. ഇതുപോലെ ചിത്തം രൂപംകൊള്ളുന്ന ദശയിൽത്തന്നെ ആത്മചൈതന്യം നിറഞ്ഞു കവിഞ്ഞാണു രൂപംകൊള്ളുന്നത്. ചെമ്പുരുക്കി അച്ചിലൊഴിച്ചാൽ അതച്ചിന്റെ രൂപം കൈയ്ക്കൊള്ളുന്നു. അതുപോലെ ഉത്പന്നചിത്തം ഘടപടാദിപദാർത്ഥങ്ങളുമായി കൂടിച്ചേരുമ്പോൾ അതവയുടെ രൂപം വരിക്കുന്നു. സുഖദുഃഖാദിഭാവങ്ങളുമായി ബന്ധപ്പെടുമ്പോൾ തദാകാരം കൈക്കൊള്ളുന്നു. തുടർന്ന് ഭോഗാനുഭവവും ധർമ്മാധർമ്മചിന്തയും പെരുകുന്നു. ഇവിടെ ഘടപടാദിരൂപങ്ങളും സുഖദുഃഖാദി അനുഭവങ്ങളും ഒഴിച്ചു മാററപ്പെട്ടാലും ചിത്തത്തിന്റെ സ്വതഃസിദ്ധമായ ചിദാത്മകത്വം മാറിപ്പോകുന്നില്ല. അതുകൊണ്ട് നിരോധസമാധിയിൽ വൃത്തികളൊടുങ്ങി സംസ്കാരമാത്രമായി ഏകാഗ്രപ്പെട്ട സൂക്ഷ്മമായിത്തീരുന്ന ചിത്തം ബോധസ്വരൂപമായ ആത്മാവിനെ മാത്രം ലക്ഷ്യമാക്കുന്നതിനാൽ ഒരു തടസ്സവും കൂടാതെ ആത്മാനുഭവം സാദ്ധ്യമായിത്തീരുന്നു. ഈ അനുഭവരഹസ്യമാണു വാർത്തികകാരൻ ഇങ്ങനെ വെളിപ്പെടുത്തിയിരിക്കുന്നത്:

**സുഖദുഃഖാദിരൂപിത്വം ധിയോ ധർമ്മാദിഹേതുതഃ**
**നിർഹേതു ത്വാത്മസംബോധരൂപത്വം വസ്തുവൃത്തിതഃ.**

ചിത്തത്തിനു സുഖദുഃഖാദ്യനുഭവം ധർമ്മാധർമ്മാദി ചിന്തകൊണ്ടു വന്നുചേരുന്നവയാണ്. വസ്തുവിനെ അവലംബമാക്കുന്നതുകൊണ്ടു ചിത്തത്തിന്റെ ആത്മാനുഭവമാകട്ടെ സ്വതഃസിദ്ധവും. സർവ്വാനുഭവയോഗിയും ഈ അനുഭവരഹസ്യം വെളിപ്പെടുത്തിയിട്ടുണ്ട്:

**പ്രശാന്തവൃത്തികം ചിത്തം പരമാനന്ദദീപകം**
**അസംപ്രജ്ഞാതനാമായം സമാധിര്യോഗിനാം പ്രിയഃ.**

വൃത്തികൾ പൂർണ്ണമായി ഉപശമിക്കുന്ന ചിത്തം ആനന്ദസ്വരൂപമായ വസ്തുവിനെ തെളിച്ചനുഭവിക്കുന്നു. ഇതുതന്നെയാണ് അസംപ്രജ്ഞാത സമാധി. ഇത് യോഗിമാർക്കേററവും പ്രിയമുള്ളതത്രേ. ഇങ്ങനെ ആത്മദർശനം ചിത്തത്തിന്റെ സ്വതഃസിദ്ധമായ അനുഭവമാണെങ്കിലും അനാത്മനിവാരണത്തിനായിട്ടാണു നിരോധാഭ്യാസം ശീലിക്കേണ്ടിവരുന്നത്. അതുകൊണ്ടാണു ഭഗവാൻ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നത്.

**ആത്മസംസ്ഥം മനഃ കൃത്വാ ന കിഞ്ചിദപി ചിന്തയേത്.**

മനസ്സിനെ ആത്മാവിൽ ഉറപ്പിച്ചുനിർത്തിക്കൊണ്ട് മററല്ലാ ചിന്തകളേയും ഒഴിച്ചു മാറേറണ്ടതാണ്.

ചിത്തത്തെ ചികിത്സിക്കാനുള്ള സമാധിയുടെ മാത്രം വിവരണമുൾക്കൊള്ളുന്നതാണു യോഗം. അതുകൊണ്ട് നിരോധസമാധിയെ നിർവ്വചിക്കുന്നിടത്തു യോഗശാസ്ത്രം ആത്മദർശനത്തെക്കുറിച്ച് പ്രകടമായി പ്രസ്താവിക്കുന്നില്ല. 'യോഗശ്ചിത്തവൃത്തിനിരോധഃ – ചിത്തവൃത്തികളെ നിരോധിക്കുന്നതാണു യോഗം' എന്നു മാത്രമേ പറഞ്ഞിട്ടുള്ളു. എന്നാൽ 'തദാ ദ്രഷ്ടുഃ സ്വരൂപേഽവസ്ഥാനം–അപ്പോൾ ദ്രഷ്ടാവ് സ്വരൂപംപേറി നിലകൊള്ളും.' എന്ന അടുത്ത സൂത്രം കൊണ്ട് ചിത്തത്തിന്റെ ആത്മദർശനം ഭംഗ്യന്തരേണ വെളിപ്പെടുത്തിയിരിക്കുന്നു എന്നു കാണേണ്ടതാണ്. നിർവ്വികാരനായ ദ്രഷ്ടാവ് സദാ സ്വരൂപസ്ഥിതനാണ്. എങ്കിലും ചിത്തവൃത്തികൾ പൊന്തി വന്ന് ചിച്ഛായ അവയിൽ പ്രതിബിംബിക്കുന്നതോടെ യാഥാർത്ഥ്യം മറയ്ക്കപ്പെട്ട് അസ്വസ്ഥനെപ്പോലെ ആയിത്തീരുന്നു. ഇക്കാര്യവും അടുത്ത സൂത്രത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. 'വൃത്തിസാരൂപ്യമിതരത്ര – വൃത്തികളുള്ളപ്പോൾ ദ്രഷ്ടാവിന് അവയോടു സാരൂപ്യം സംഭവിക്കുന്നു.' എന്നാണല്ലോ അടുത്ത സൂത്രം. യോഗസൂത്രത്തിൽത്തന്നെ മറെറാരിടത്തിങ്ങനെ കാണുന്നുണ്ട്: 'സത്ത്വപുരുഷയോരത്യന്താസങ്കീർണ്ണയോഃ പ്രത്യയാവിശേഷോ ഭോഗഃ പരാർത്ഥത്വാത് –ഒരിക്കലും കൂടിക്കലരാത്ത ബുദ്ധിക്കും പുരുഷനും അഭേദപ്രതിപത്തി വരുന്നതാണു ഭോഗം. പുരുഷനു വേണ്ടിയാണിതു സംഭവിക്കുന്നത്.' ചിതേരപ്രതിസംക്ര – മായാസ്തദാകാരാപത്തൗ സ്വബുദ്ധിസംവേദനം – അപരിണാമിയായ ചിത്ത് ബുദ്ധിസ്വരൂപത്തിൽ കടന്നുനിൽക്കുമ്പോൾ ആ ബുദ്ധിയ്ക്ക് കാണാവുന്നതായി ഭവിക്കുന്നു' എന്ന് മറെറാരിടത്തും വെളിപ്പെടുത്തിയിട്ടുണ്ട്. ഏകാഗ്രബുദ്ധിക്കു ചിത്തിന്റെ ദർശനം അനുവദിച്ചു

കൊടുക്കുന്നവയാണ് ഈ പ്രസ്താവനകളെല്ലാം. നിരോധസമാധികൊണ്ടു ചിത്തം ശുദ്ധീകരിക്കപ്പെടുന്നതോടെ 'ത്വം'പദാർത്ഥമായ പ്രത്യഗാത്മാവ് സാക്ഷാത്കരിയ്ക്കപ്പെടുന്നു. എന്നാൽ പ്രത്യഗാത്മാവിൻെറ ബ്രഹ്മത്വം വ്യക്തമായി അനുഭവിക്കാൻ മഹാവാക്യത്തെ പിന്തുടൎന്ന് ബ്രഹ്മവിദ്യാവലംബിയായ മറെറാരു ചിത്തവൃത്തി രൂപംകൊള്ളുന്നു. അതുപോലെ 'ത്വം' പദാർത്ഥമായ പ്രത്യഗാത്മാവിനെ സാക്ഷാത്കരിക്കുവാനും നിരോധസമാധി മാത്രമല്ല ഉപായം. ചിജ്ജഡരൂപത്തിൽ നിലനില്പിനെ വേർതിരിച്ചു കാണിക്കുന്ന സാംഖ്യബുദ്ധിയെ പിന്തുടരുന്നതുകൊണ്ടും 'ത്വം'പദാർത്ഥസാക്ഷാത്കാരം സാധിക്കാവുന്നതാണ്. വസിഷ്ഠൻ പ്രഖ്യാപിക്കുന്നതു നോക്കുക:

> ദ്വൗ ക്രമൗ ചിത്തനാശസ്യ
> യോഗോ ജ്ഞാനം ച രാഘവ
> യോഗസ്തദ്വൃത്തിരോധോ ഹി
> ജ്ഞാനം സമ്യഗവേക്ഷണം.

രണ്ടുപ്രകാരത്തിൽ ചിത്തത്തെ ഉപശമിപ്പിക്കാം, യോഗംകൊണ്ടും ജ്ഞാനംകൊണ്ടും. ചിത്തവൃത്തികളെ നിരോധിക്കുന്നതു യോഗം; ചിജ്ജഡങ്ങളെ വേർതിരിച്ചു വേണ്ടപോലെ കാണുന്നതു ജ്ഞാനം.

> അസാദ്ധ്യഃ കസ്യചിദ്യോഗഃ
> കസ്യചിദ് ജ്ഞാനനിശ്ചയഃ
> പ്രകാരൗ ദ്വൗ തതോ ദേവോ
> ജഗാദ പരമേശ്വരഃ.

ചിലക്കു യോഗം അസാദ്ധ്യമാണ്. മററു ചിലക്ക് ജ്ഞാനം അസാദ്ധ്യം. അതുകൊണ്ടാണ് ഭഗവാൻ ഗീതയിൽ ഈ രണ്ടുമാർഗ്ഗങ്ങളും നിർദ്ദേശിച്ചിരിക്കുന്നത്.

---

# ഒരു പുത്രമേധം

## ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

സോമകനെന്ന രാജാവിന്നു് നൂറു ഭാര്യമാരുണ്ടായിരുന്നിട്ടും ഏറെക്കാലത്തേയ്ക്കു് സന്തതിയുണ്ടായില്ല. ഒടുവിൽ വയസ്സുകാലത്തു് ഒരുണ്ണി പിറന്നു. ഉണ്ണിയ്ക്കു് ജന്തു എന്നു പേരിട്ടു. നൂറമ്മമാരും ആ പൈതലിനെ ഒരുപോലെ ലാളിച്ചുപോന്നു. ഒരിക്കൽ കുട്ടിയെ ഉറുമ്പു കടിച്ചു. കുട്ടി നിലവിളിച്ചു. അമ്മമാർ ചുററുമിരുന്നു് അലമുറയിടാൻ തുടങ്ങി. അതു കേട്ടു് രാജാവു് അങ്ങോട്ടുചെന്നു് കുട്ടിയെ ആശ്വസിപ്പിച്ചു. അദ്ദേഹം പിന്നെ, ഒരൊററ മകനേ ഉള്ളൂ എന്ന സ്ഥിതി കഷ്ടംതന്നെ എന്നുവെച്ചു് തനിയ്ക്കൊരു നൂറു മക്കളുണ്ടാവാൻ വഴിയെന്തു് എന്നു് മന്ത്രിപുരോഹിതന്മാരോടു ചേൎന്നു് ആലോചനയായി. ഈ പുത്രനെ ഹവിസ്സാക്കി ഒരു യാഗം ചെയ്യണം, അതിൽ വപ ഹോമിക്കുമ്പോഴത്തെ ഗന്ധം ഘ്രാണിച്ചാൽ രാജ്ഞിമാൎക്കു് ഗൎഭമുണ്ടാകും, അവർ നൂറു പുത്രന്മാരെ പെറും, കൂട്ടത്തിൽ, ഇടത്തെ വാരിയ്ക്കു് ഒരു പൊന്മറുകോടെ ഈ മകനും ഉണ്ടാവുകയും ചെയ്യും എന്നു് പുരോഹിതൻ പറഞ്ഞു. രാജാവു് സമ്മതിച്ചു. യാഗം തുടങ്ങി. രാജ്ഞിമാർ കരച്ചിലായി, കുട്ടിയുടെ വലകൈ പിടിച്ചിങ്ങോട്ടു വലിച്ചു, പുരോഹിതൻ ഇടകൈ പിടിച്ചങ്ങോട്ടും വലിച്ചു. യാഗം തുടൎന്നു. വപാഗന്ധമേററപ്പോൾ രാജ്ഞിമാർ താഴെ വീണുപോയി. അവർ നൂറു പുത്രന്മാരെ പ്രസവിച്ചു. കൂട്ടത്തിൽ, പറഞ്ഞപോലെ, ജന്തുവുമുണ്ടായിരുന്നു. കുറെക്കഴിഞ്ഞു് ആ രാജഗുരു മരിച്ചുപോയി, പിന്നെയും കുറെക്കഴിഞ്ഞു് രാജാവും മരിച്ചു. പരലോകത്തു് നരകത്തിൽക്കിടന്നുപൊരിയുന്ന തൻെറ ഗുരുവിനെക്കണ്ടപ്പോൾ രാജാവു് ഇതെന്തിന്നു് എന്നു ചോദിച്ചു. അങ്ങയെ യജിപ്പിച്ചതിന്നു് എന്നായിരുന്നു മറുപടി. എങ്കിൽ ഞാനാണല്ലൊ ഇതനുഭവിയ്ക്കേണ്ടതു്, എനിക്കു വേണ്ടിയായിരുന്നല്ലൊ ആ യാഗം എന്നായി രാജാവു്. അപ്പോൾ യമൻ പറഞ്ഞു, ഒരാൾ ചെയ്തതിൻെറ ഫലം വേറൊരാൾക്കു കിട്ടില്ല എന്നു്. സ്വൎഗ്ഗത്തിലായാലും നരകത്തിലായാലും ഇദ്ദേഹത്തെ ഞാൻ വിട്ടുപോവില്ല എന്നുറച്ചുനിന്നു രാജാവു്. എന്നാൽ രണ്ടാളുംകൂടി ആദ്യം നരകം അനുഭ

വിച്ചതീൎത്തു് പിന്നെ നല്ല ലോകങ്ങളിലേയ്ക്കു പൊയ്ക്കൊാംവിൻ എന്നു പറഞ്ഞു യമൻ. രാജാവതിനോടു യോജിച്ചു. (മഹാഭാരതം, വനപൎവ്വം, അധ്യായം 127, 128)

ഇവിടെ ആ പുത്രമേധം ചെയ്ത ആൾക്കും ചെയ്യിച്ച ആൾക്കും നരകത്തീ തിന്നേണ്ടി വന്ന സ്ഥിതിയ്ക്കു്, അതധൎമ്മമായിപ്പോയി എന്ന കാര്യത്തിൽ സംശയത്തിന്നിടയില്ല. എന്നാൽ, അതധൎമ്മമാണു് എന്നു് ആ രാജാവിനെന്തു കൊണ്ടു തോന്നിയില്ല എന്ന സംശയത്തിന്നു് ധാരാളം ഇടയുണ്ടുതാനും. ഒന്നാമതു്, രാജാക്കന്മാൎക്കു് സാമാന്യേന ധൎമ്മാധൎമ്മവിവേചനത്തിൽ ഒരു വൈദഗ്ദ്ധ്യം ഉണ്ടാവേണ്ടതാണു്, പ്രജകളുടെ ചെയ്തികളിലെ ധൎമ്മാധൎമ്മവിവേചനം അവരുടെ ഒരു സ്ഥിരം ജോലിയാണല്ലൊ. പിന്നെ, ഈ രാജാവു് വളരെ പുണ്യചരിതനുമായിരുന്നു. ഇതു് ആ സോമകന്റെ ആശ്രമമാണു്. ഇവിടെ ആറു നാൾ പാൎത്താൽ സദ്ഗതി കിട്ടും എന്നൊക്കെ ലോമശൻ യുധിഷ്ഠിരനോടു് ഈ സന്ദൎഭത്തിൽ പറയുന്നുണ്ടു്. അപ്പോൾ, ഈ രാജാവിന്നു് ധൎമ്മാധൎമ്മവിവേചനത്തിൽ വിശിഷ്യ ശ്രദ്ധയും വൈദഗ്ദ്ധ്യവും ഉണ്ടായിരിക്കണമല്ലൊ. എന്നിട്ടും, എന്തേ അദ്ദേഹത്തിന്നു് ആ യാഗം അധൎമ്മമാണു് എന്നു് മനസ്സിലാവാതെ പോവാൻ? അതേ സമയം, അദ്ദേഹത്തിന്റെ രാജ്ഞിമാൎക്കു് ആ യാഗം അധൎമ്മമാണെന്നു് അത്രയും അസന്ദിഗ്ദ്ധമായി ബോധപ്പെടാനും എന്തേ? അങ്ങനെ ബോധപ്പെട്ടതുകൊണ്ടാണല്ലൊ അവർ അതു തടയാൻ അവരാൽ ആവുന്നതെല്ലാം ചെയ്തുനോക്കിയതു്.

സോമകന്നു് പുത്രമേധം അധൎമ്മമാണെന്നറിഞ്ഞുകൂടായ്കയല്ല, മക്കളുണ്ടായിക്കാണാനുള്ള ആഗ്രഹംകാരണം തൽക്കാലം അതദ്ദേഹം മറന്നുപോയി എന്നേ ഉള്ളൂ എന്നു വിചാരിയ്ക്കരുതേ? വയ്യ. കാരണം, നരകത്തിൽക്കിടന്നു വേവുന്ന ഗുരുവിന്റെ വാക്കു കേട്ടപ്പോഴേ ആ യാഗം അധൎമ്മമാണെന്നു് അദ്ദേഹത്തിന്നു മനസ്സിലായുള്ളു എന്നു് ഇവിടെ കഥയിൽനിന്നു് സ്പഷ്ടമാവുന്നുണ്ടു് എന്നതുതന്നെ. അതിനാൽ, പുത്രമേധം അധൎമ്മമാണെന്നു് ആ രാജാവിന്നു് ഒട്ടും തന്നെ മനസ്സിലാകാതിരിക്കാനും അദ്ദേഹത്തിന്റെ രാജ്ഞിമാൎക്കു് അതു് അത്യന്തം വ്യക്തമായി മനസ്സിലാവാനും ഇടവന്നതെങ്ങനെ എന്നാലോചിച്ചു നോക്കേണ്ടതാണു്.

മനുഷ്യനിൽ ധൎമ്മബോധം എന്നൊന്നു് ആദ്യമായി ആവിൎഭവിച്ചതു് എന്നാണു് എന്നു നിശ്ചയമില്ല, എങ്ങനെയാണു് അതാവിൎഭവിക്കാൻ ഇട വന്നതു് എന്നും നിശ്ചയമില്ല; അതിനെപ്പററിയെല്ലാം ഓരോ ഊഹം പറയാമെന്നേ ഉള്ളൂ. എന്നാൽ, ഒന്നു തീൎച്ചയാണു്: വളരെ വളരെക്കാലംമുമ്പുതന്നെ മനുഷ്യന്നു് ധൎമ്മബോധം ഉദിച്ചിട്ടുണ്ടു്, ആ ധൎമ്മബോധത്തിന്നടിസ്ഥാനം അവനിലുള്ള അദ്വൈതബോധമായിരുന്നുതാനും. അങ്ങനെ ധൎമ്മബോധം കൈവന്നതുമുതൽ അവൻ തന്റെ ചുററും നടക്കുന്ന കാര്യങ്ങളെ അതിന്റെ സാഹായ്യത്തോടെ പരിശോധിച്ചുനോക്കാൻ തുടങ്ങി; തന്റേയും മററുള്ളവരുടേയും പ്രവൃത്തികളെ ധൎമ്മമെന്നും അധൎമ്മമെന്നും രണ്ടായി പകുക്കാൻ തുടങ്ങി; അതിൻഫലമായി അവന്റെ ധൎമ്മബോധം ഉത്തരോത്തരം സ്പഷ്ടതരമാവാനും തുടങ്ങി.

കുറെക്കഴിഞ്ഞപ്പോഴേയ്ക്കു് ധൎമ്മം അധൎമ്മം എന്നീ ഓരോ വകുപ്പിലുംപെട്ട കാര്യങ്ങൾ എണ്ണിയാൽ ഒടുങ്ങില്ല എന്നായി; അവയുടെ താരതമ്യവിഭാഗത്തിന്നും, ഏതു് ഏതിനേക്കാൾ ധൎമ്മം അല്ലെങ്കിൽ അധൎമ്മം എന്ന വിഭാഗത്തിന്നും, ഒരവസാനമില്ലാതായി; ഓരോ കാര്യവും ധൎമ്മമാകുന്നതോ അധൎമ്മമാകുന്നതോ എന്തുകൊണ്ടാണു്, ധൎമ്മബോധം ഓരോ കാര്യത്തേയും വകതിരിക്കുന്നതും വിലയിരുത്തുന്നതും എന്തടിസ്ഥാനത്തിലാണു് എന്ന പൎയ്യാലോചനയ്ക്കും ഒരതിരില്ലാതായി. അപ്പോൾ ഇവയെല്ലാം, ആളുകൾക്കു് മനസ്സിലാക്കാനും ഓൎമ്മിക്കാനും ഉള്ള സൌകര്യത്തിന്നുവേണ്ടി സംഗ്രഹിച്ചു് രേഖപ്പെടുത്തിവെയ്ക്കാൻ തുടങ്ങി. ആ സംഗ്രഹങ്ങളത്രേ ധൎമ്മശാസ്ത്രങ്ങൾ. അവയുടെ സംഖ്യ പെരുകി വന്നതനുസരിച്ചു് അവകൊണ്ടു് കൈകാര്യം ചെയ്യുന്നവരുടെ സംഖ്യയും പെരുകി വന്നു, ക്രമേണ അങ്ങനെ കൈകാര്യം ചെയ്യാൻ മാത്രം ചുമതലപ്പെട്ടവരായി ചിലർ കൂടിയേ കഴിയൂ എന്ന ഒരു നിലയും വന്നു.

ഇങ്ങനെ സൂക്ഷ്മമായി അങ്കുരിച്ച ധൎമ്മബോധം കാലക്രമത്തിൽ പടൎന്നുപന്തലിച്ചു് അനേകമനേകം ശാഖോപശാഖകളോടുകൂടി വളൎന്നുതുടങ്ങി. അതിന്റെ ഓരോ ഉപശാഖയും ഓരോ വിധത്തിൽ ലോകത്തിന്റെ സുസ്ഥി

തിയ്ക്കു് ഉപകരിയ്ക്കാനും തുടങ്ങി. ഇതു തീർച്ചയായും നല്ലതുതന്നെ. എന്നാൽ, ഇതിന്നൊരു മറുവശവും ഉണ്ടു്. ഒരാരം പതിവായി ചില ധർമ്മശാസ്ത്രഗ്രന്ഥങ്ങരം പഠിച്ചു് ധർമ്മവും അധർമ്മവും വേർതിരിച്ചു് അതനുസരിച്ചു് പ്രവർത്തിച്ചുപോരുന്നു എന്നു വെയ്ക്കുക. തന്റെ പ്രവൃത്തികളിൽ പിഴ പററാറില്ലെന്നു് അവനവന്റെ അനുഭവംകൊണ്ടും മററുള്ളവരുടെ വാക്കുകൊണ്ടും അയാരംക്കു് ബോധപ്പെടുന്നു എന്നും വെയ്ക്കുക. സ്വാഭാവികമായും അയാരംക്കപ്പോരം ആ ഗ്രന്ഥങ്ങളോടു് ഏതാണ്ടു് ഭക്തിപോലെയുള്ള ഒരാദരം തോന്നുമല്ലൊ. ആ ആദരം ക്രമത്തിൽ ആ ഗ്രന്ഥങ്ങളെ ധർമ്മാധർമ്മവിവേചനത്തിൽ പരമപ്രമാണമായി അംഗീകരിക്കാൻ ആയാളെ പ്രേരിപ്പിക്കുകയും ചെയ്യുമല്ലൊ. അങ്ങനെ കുറെക്കഴിയുമ്പോഴേയ്ക്കു് അയാളുടെ ശ്രദ്ധ ആ ഗ്രന്ഥങ്ങളിൽ മാത്രമായിത്തങ്ങിനിന്നേയ്ക്കാം. ആ ഗ്രന്ഥങ്ങളും അതുപോലുള്ള മററു ഗ്രന്ഥങ്ങളും എല്ലാം വാസ്തവത്തിൽ ഏതൊന്നിന്റെ നാനാരൂപങ്ങളായ വ്യാഖ്യാനങ്ങരം മാത്രമാണോ, ഏതൊന്നിന്റെ യഥാർത്ഥരൂപം കണ്ടെത്താനുള്ള ഉദ്യമങ്ങരം മാത്രമാണോ, ആ ഹൃദയസ്ഥമായ ധർമ്മബോധത്തിന്റെ നേർക്കു്, ഒരു കാര്യം ധർമ്മമോ അധർമ്മമോ എന്നു് തീർച്ചപ്പെടുത്തേണ്ടിവരുമ്പോരം അയാരം തിരിഞ്ഞു നോക്കാതായി എന്നു വരാം. അങ്ങനെ സ്വന്തം ഹൃദയാന്തർഭാഗത്തേയ്ക്കു ചുഴിഞ്ഞുനോക്കൽ അമാന്തമായാലോ ? അമാന്തമായാൽ, ചിലപ്പോരം ധർമ്മാധർമ്മനിർണ്ണയത്തിൽ പിഴപററിപ്പോകാം. കാരണം, സന്ദർഭവശാൽ, പലപ്പോഴും ധർമ്മം അധർമ്മവും അധർമ്മം ധർമ്മവും ആയിപ്പോകാൻ ഇടയുള്ളതുകൊണ്ടു് ധർമ്മതത്ത്വം കണ്ടെത്താൻ പലപ്പോഴും നമുക്കു് സ്വന്തം ഹൃദയഗുഹയുടെ ഉരംഭാഗത്തേയ്ക്കു് ഉററു നോക്കേണ്ടിവരും എന്നതുതന്നെ. പിന്നെ ഏതെങ്കിലും ചില ധർമ്മഗ്രന്ഥങ്ങളെ പരമപ്രമാണമാക്കുന്നതു് നമ്മുടെ സ്വാതന്ത്ര്യത്തിന്നു് ഉതകും എന്നു കണ്ടാൽ, മറെറന്തിനെങ്കിലും അല്ലമെങ്കിലും പ്രാമാണ്യമുണ്ടെന്നംഗീകരിക്കുന്നതു് നമ്മുടെ സ്വാതന്ത്ര്യത്തിന്നുതകില്ല എന്നും കണ്ടാൽ, അപ്പോഴും നാം ധർമ്മാധർമ്മവിവേചനത്തിന്നു് നമ്മുടെ ഹൃദയത്തിലേയ്ക്കു് കണ്ണയയ്ക്കാതാവും. സൂക്ഷ്മവും അന്തഃസ്ഥവുമായ ധർമ്മബോധം ഗ്രന്ഥപരമ്പരകളിലൂടെ അനന്തമായ വികാസം പ്രാപിച്ചാൽ അതിൻഫലമായി ഇങ്ങനെ രണ്ടു വിധത്തിൽ മനുഷ്യൻ അവനവന്റെ ഹൃദയത്തിന്റെ ആജ്ഞയെ അവഗണിക്കാൻ ഇടയുണ്ടു് എന്നും തന്മൂലം ധർമ്മമാർഗ്ഗത്തിൽ അവന്റെ കാലിടറിപ്പോകാൻ ഇടയുണ്ടു് എന്നും അർത്ഥം. എന്നാൽ, ധർമ്മസംരക്ഷണവും അതിന്നുവേണ്ടിയുള്ള ധർമ്മചർച്ചകളും ഒരു തൊഴിലായിട്ടില്ലാത്തവർക്കു്, അഥവാ തൊഴിലാക്കിയിട്ടില്ലാത്തവർക്കു്, ഇങ്ങനെ പിഴപററാൻ സാദ്ധ്യത കുറച്ചു കുറവാണു്. അവർക്കു് ഏതാനും ചില ഗ്രന്ഥങ്ങളുടെ അനുശാസനങ്ങരം അനുല്ലംഘ്യങ്ങളായിത്തോന്നിയേ കഴിയൂ എന്നില്ലല്ലോ; ധർമ്മാധർമ്മനിർണ്ണയത്തിന്നു് സ്വന്തം ഹൃദയത്തിലേയ്ക്കു നോക്കാൻ നിയമേന തടസ്സമൊന്നുമില്ലല്ലൊ.

അപ്പോരം, സോമകനും ഇങ്ങനെ പിഴപററാവുന്നതാണു്. ധർമ്മപരിപാലനതത്പരതയും തന്മൂലകമായ ധർമ്മഗ്രന്ഥശ്രദ്ധയുംകാരണം സ്വന്തം ഹൃദയത്തിലേയ്ക്കു നോക്കാൻ സാധിയ്ക്കാതെ പോയതുകൊണ്ടാവാം അദ്ദേഹത്തിനു് പുത്രമേധം അധർമ്മമാണെന്നു കാണാൻ കഴിയാഞ്ഞതു്; അതുകൊണ്ടാണങ്ങനെ സംഭവിച്ചതു് എന്നേ വിചാരിക്കാൻ സാധിയ്ക്കൂ; എന്തെങ്കിലും സ്വാതന്ത്ര്യത്തിന്നടിപ്പെട്ടു് അന്തര്യാമിയുടെ ആദേശത്തെ അനാദരിയ്ക്കുകയാണു് അദ്ദേഹം ചെയ്തതു് എന്നു വിചാരിക്കാൻ വയ്യ. സ്വന്തം തെററു മനസ്സിലായതോടെ അദ്ദേഹം അതിന്നു പ്രായശ്ചിത്തമായി, ആരും ആവശ്യപ്പെടാതെതന്നെ, സ്വയം നരകവാസം കൈവരിച്ചുവല്ലൊ. സോമകന്റെ രാജ്ഞിമാരാകട്ടേ, ധർമ്മപരിപാലനത്തിന്റേയും ധർമ്മചർച്ചയുടേയും അത്യാവശ്യം തങ്ങരംക്കില്ലാതിരുന്നതുകൊണ്ടു്, സ്വന്തം ഹൃദയത്തെ മറക്കാൻ ഇടവന്നില്ല. അതിനാൽ അവർക്കു് പുത്രമേധം അധർമ്മമാണെന്നു കാണാൻ ഒട്ടും വിഷമമുണ്ടായതുമില്ല.

ആട്ടേ, ഇതുകൊണ്ടു വന്നുകൂടുന്നതു് ധർമ്മാധർമ്മവിമർശനത്തിന്നൊന്നും പുറപ്പെടരുതു്, അതു നമ്മളെ വഴി പിഴപ്പിക്കും എന്നാണോ ? അല്ല, ഒരിയ്ക്കലുമല്ല; ഏതു ധർമ്മാധർമ്മവിമർശനത്തിന്നിടയിലും സ്വന്തം ഹൃദയത്തിലുള്ള ധർമ്മബോധത്തെ മറക്കരുതു് എന്നാണു്, അതുമാത്രമാണു് ഇതു മനസ്സിലാക്കിത്തരുന്നതു്.

# ഭാരതത്തിൽനിന്നു് ഒരു തത്വജ്ഞാനി *

വിവ: പ്രവ്രാജികാ അജയാപ്രാണാ

ഓരോരുവന്റേയും ശിരസ്സിനു ചുററും അവനവന്റെ സ്വഭാവപ്രഭ സദാ ചുററിപ്പററി നില്ക്കുന്നുണ്ടാവും. ജിജ്ഞാസ, ഒരുതരം 'പരിഭ്രമം,' കേൾക്കാനും ഓർക്കാനുംകൂടി കൊള്ളാത്ത പലേ ദുശ്ചിന്തകളും പാപങ്ങളും ഇതൊക്കെക്കൂടിയതായിരുന്നു എനിക്കു ചുററുമുള്ള കാന്തിവലയം എന്നെനിക്കു് നല്ല നിശ്ചയമുണ്ടു്. സ്വാമിജി ഒന്നുകിൽ തന്റെ നൈസർഗ്ഗികമായ മഹാമനസ്സതയോ ഭൂതാനുകമ്പയോ മൂലം അതൊന്നും കണ്ടില്ലെന്നു് നടിച്ചുകാണും, അല്ലെങ്കിൽ അദ്ദേഹവും നമ്മേപ്പോലെയൊക്കെത്തന്നെ ആ കുറവുകളെക്കുറിച്ചു് ബോധവാനല്ലാതിരുന്നിരിക്കണം. ഈ പൌരസ്ത്യഋഷിവര്യന്മാർ ഒരു പ്രത്യേകതരം ആളുകൾതന്നെ. എന്തുതന്നെയായാലും ശരി, ഞങ്ങൾ പ്രതീക്ഷിച്ചിരുന്നപോലെതന്നെ അദ്ദേഹം വളരെ കനിവോടും മര്യാദയോടുംകൂടി ഞങ്ങളെ സ്വാഗതം ചെയ്തു. മുറിയ്ക്കകത്തു പ്രവേശിച്ച ഉടനെതന്നെ അദ്ദേഹം പൌരസ്ത്യരീതിയിൽ ഒന്നു താണു തൊഴുതു; എന്നിട്ടു് ഒന്നാംതരം അമേരിക്കൻ മട്ടിൽ കൈനീട്ടി, ഗംഗാതീരത്തുനിന്നു വന്ന, സന്ധ്യാരാഗനായ ആ ദാർശനികൻ പത്രപ്രവർത്തകസംഘത്തിന്റെ പ്രതിനിധികളായ ഞങ്ങൾക്കു് ഹാർദ്ദമായ ഒരു സ്വീകരണം നൽകി.

ആ രണ്ടു കണ്ണുകൾമാത്രമേ ആദ്യം എന്റെ ദൃഷ്ടിയിൽ പെട്ടുള്ളു. അദ്ദേഹത്തിന്റെ മററു വശങ്ങളൊന്നും എന്റെ ശ്രദ്ധയെ അത്ര ആകർഷിച്ചതേയില്ല. വലുപ്പമേറിയ വെട്ടിത്തിളങ്ങുന്ന ആ കണ്ണുകൾ. നല്ല കറുപ്പു നിറമാണവയ്ക്കു്, പക്ഷെ പിന്നീടു് ഞാൻ കണ്ടുപിടിച്ചു, അദ്ദേഹത്തിനു് സാമാന്യത്തിലധികം ഉയരമുണ്ടെന്നു്. നല്ല മെയ്‌വഴക്കവും ഒതുക്കവും. ഓരോ ചലനത്തിലും സൌകുമാര്യം വഴിഞ്ഞൊഴുകുന്നു: വെറും മത്സ്യക്കച്ചവടക്കാരികളേപ്പോലും ഉത്തമ കലാകാരികളാക്കിമാററാൻ കരുതിക്കൂട്ടി സൃഷ്ടിച്ചപോലുള്ളൊരു ശരീരകാന്തിയും. എന്റെ മനസ്സിൽ പെട്ടെന്നു ചില ഭാവനാചിത്രങ്ങൾ കാണപ്പെട്ടു. 'അമ്പലമണിമുഴക്കവും അവിശ്വാസികളുടെ ആരാധനാബിംബങ്ങളും,' അതിഗംഭീരമായ മുസ്ലീംപള്ളികളും ആർത്തിരമ്പുന്ന ചന്തസ്ഥലങ്ങളും സ്വർണ്ണവും ആനക്കൊമ്പും, രത്നങ്ങളിൽക്കുളിച്ച മഹാരാജാക്കന്മാരും ഗജവീരന്മാരും–ഇങ്ങനെ തുടങ്ങി ഭാരതരാജ്യം എന്ന പേരു് കേൾക്കുമ്പോൾത്തന്നെ പാശ്ചാത്യരുടെ കൺമുമ്പിൽ പൊങ്ങിത്തെളിഞ്ഞുവരുന്ന നാനാവർണ്ണകോലാഹലരംഗം ഞൊടിയിടയിൽ ഒരു സിനിമാചിത്രംപോലെ എന്റെ മനസ്സിൽക്കൂടി മിന്നിമറഞ്ഞു. ആ സ്വാമിയെത്തന്നെ ഒന്നു് ശ്രദ്ധിക്കൂ – നമ്മുടെ വിധിയെഴുതാൻ ശ്രീബുദ്ധൻതന്നെ എത്തിയിരിക്കുകയാണോ! ആ മുഖത്തുനിന്നു് പുഞ്ചിരി മാഞ്ഞുപോകുന്ന നേരത്തു്– അദ്ദേഹം സ്വതേ ആളു വലിയ രസികനാണു്– അനന്തകാലംവരെ അന്വേഷിച്ചാലും എത്തിപ്പിടിക്കാൻ പററാത്ത ദുർഗ്രാഹ്യമായ ഒരു മുഖഭാവമാണു് അവിടെ കളിയാടുക; നമുക്കൊരുവിധത്തിലും അർത്ഥം കല്പിക്കാൻ സാധ്യമല്ലാത്ത ആ ഇരുപ്പും. എന്തൊരു ഗൌരവം!...

വിവേകാനന്ദസ്വാമികൾപോലും ദുരഭിമാനത്തിൽനിന്നും തികച്ചും മുക്തനല്ലെന്നുതന്നെ വേണം പറയാൻ. എന്താണെന്നോ,എനിക്കദ്ദേഹ

---

* 'ക്രോണിക്ക്ൾ' പത്രത്തിന്റെ ലേഖിക മിസ് ബ്ലാൻച് പാർട്ടിങ്ടൺ നല്ല ഭാവനാവൈഭവമുള്ളൊരു ചെറുപ്പക്കാരിയായിരുന്നു. 1900–ാം മാണ്ടു് മാർച്ചുമാസം 18–ാം തീയതിയിലെ സുപ്രഭാതത്തിലാണു് ററർക് സ്ട്രീററിലെ ഒരു വീട്ടിൽവെച്ചു് അവർ ആദ്യമായി ശ്രീ വിവേകാനന്ദസ്വാമികളെ കാണുന്നതു്. ആ കൂടിക്കാഴ്ചയെയ്ക്കുറിച്ചുള്ള ഒരു വിവരണം അവരുടെ പത്രത്തിലും പിൽക്കാലത്തു് 'പ്രബുദ്ധഭാരത'ത്തിലും പ്രസിദ്ധപ്പെടുത്തിയിരുന്നതിന്റെ സ്വതന്ത്രപരിവർത്തനമാണിതു്.

ത്തിൻെറ ഒരു പടം വേണമായിരുന്നു, ഞാനെഴുതുന്ന ലേഖനത്തോടൊപ്പം പത്രത്തിൽ പ്രസിദ്ധീകരിക്കാൻ. സാധാരണയായി അദ്ദേഹത്തിൻെറ പ്രസംഗപരസ്യങ്ങളോടൊപ്പം പത്രങ്ങളിൽ കൊടുത്തുവരുന്ന പടത്തിൻെറ ഒരു പ്രതി ആരോ എനിക്ക് എടുത്തുതന്നു. അതു കണ്ടപ്പോഠം ഞാൻ പറഞ്ഞു, 'പക്ഷെ ഇതിന് അങ്ങയുടെ ഛായയില്ല.' 'ശരിയാണ് ഇല്ല', മന്ദഹാസത്തോടെ അദ്ദേഹം പറഞ്ഞു: 'ആരെയോ കൊല്ലാൻ തോന്നുന്നമാതിരിയുള്ള ഒരു ഭാവമാണതിൽ–ആരുടേതുപോലെയാണെന്നാണ് പറയേണ്ടതു് ?'

'ഒഥെല്ലോ,' നിർദ്ദയമായി ഞാൻ കൂട്ടിച്ചേർത്തു. എങ്കിലും ചുററുമിരുന്നിരുന്ന എൻെറ സുഹൃത്സംഘം വെറുതെ ഒന്നു പുഞ്ചിരിച്ചിട്ട് അതു തള്ളിക്കളഞ്ഞതേയുള്ളു. അസൂയാലുവായ ആ മുരടൻ മനുഷ്യനോടു തന്നെ സാദൃശ്യപ്പെടുത്തിയതിൻെറ നിരർത്ഥകതയെ ഓർത്തു സ്വാമിജി ഉറക്കെ ഒന്ന് പൊട്ടിച്ചിരിച്ചു. കാര്യമൊക്കെ ശരി, ഞാൻ ആ പടം പിന്നീട് ഉപയോഗിക്കുകയുണ്ടായില്ല എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ.

'സ്വാമി,' ഞാൻ ചോദിച്ചു, 'അങ്ങ് ലോകമേളകഴിഞ്ഞ് നടന്ന മതമഹാസമ്മേളനത്തിൽ പ്രസംഗങ്ങഠം നടത്തിയിട്ടു തിരിച്ചു നാട്ടിൽച്ചെന്നപ്പോഠം രാജകുമാരന്മാർ അങ്ങയുടെ മുമ്പിൽ മുട്ടുകുത്തി വണങ്ങി, ഭാരതത്തിലെ രാജ്യഭാരം വഹിക്കുന്ന മഹാരാജാക്കന്മാർ തന്നെ അഞ്ചാറു പേർചേന്ന് അങ്ങയുടെ വണ്ടി പൊതുനിരത്തിൽകൂടി വലിച്ചുകൊണ്ടു പോയി എന്നൊക്കെ പത്രവാർത്തകഠം കാണുന്നതു് തികച്ചും സത്യമാണോ ? ഞങ്ങളാണെങ്കിൽ ഞങ്ങളുടെ പുരോഹിതന്മാരെ * ഇങ്ങനെയൊന്നും ചെയ്യാറില്ല.'

'ഹെയ്, അതൊന്നും അത്ര എടുത്തു പറയാൻ കൊള്ളില്ല,' സ്വാമി പറഞ്ഞു. 'പക്ഷെ ഒന്നു സത്യമാണ് – അവിടെ ഭരിക്കുന്നതു് മതമാണ്, ഡോളറല്ല.'

'അങ്ങനെയാണെങ്കിൽ, ജാതിയെപ്പററി എന്തു പറയുന്നു ?'

''നിങ്ങളുടെ 'നാന്യറി'നെപ്പററി നിങ്ങഠംക്ക് വല്ലതും പറയാനുണ്ടോ ?'' ചെറിയൊരു മന്ദഹാസത്തോടെ അദ്ദേഹം ചോദിച്ചു. 'പാശ്ചാത്യരുടെ ബുദ്ധിയ്ക്കു ഗ്രഹിക്കുവാനോ വ്യാഖ്യാനിക്കുവാനോ അസാദ്ധ്യമായ ഒന്നാണു ഭാരതത്തിലെ ജാതിവ്യവസ്ഥ എന്നുതന്നെ പറയേണ്ടിയിരിക്കുന്നു. പക്ഷെ ഇന്നാട്ടിൽ നിങ്ങളുടെ തരംതിരിക്കലുകളും ജാതിവിഭജനങ്ങളും വഴിയായി നിങ്ങഠം വരുത്തിയിട്ടുള്ള സാമുദായികഫലങ്ങഠംക്ക് ഞങ്ങഠം വലിയ വിലയൊന്നും കല്പിച്ചുകൊടുത്തിട്ടില്ല. സ്വസന്തതികളുടെമേൽ സുസ്ഥിരമായൊരു ജാതിവ്യവസ്ഥ ഏർപ്പെടുത്തുന്നതിൽ വിജയം കൈവരിച്ചിട്ടുള്ള ഒരേ ഒരു രാജ്യം ഭാരതംമാത്രമാണുതാനും. എന്നു മാത്രമല്ല, അതിനു പകരമായി പാശ്ചാത്യരുടെ അന്ധവിശ്വാസങ്ങളേയും തിന്മകളേയും ഒന്ന് കൈമാറിനോക്കിയാൽ ഞങ്ങഠംക്ക് വലിയ നേട്ടം വല്ലതും വന്നുചേരുമോ എന്നതും വളരെ സംശയമാണ്.'

'എങ്കിലും, സ്വാമിജി, അവിടെ നിലവിലുള്ളൊരു സമ്പ്രദായത്തിൽ – ഇതു തിന്നാൻ പാടില്ല, അതു കുടിക്കാൻ പാടില്ല, ഇന്നയാളെ വിവാഹം ചെയ്യാൻ പാടില്ല എന്നൊക്കെ കല്പിക്കുന്നൊരു വ്യവസ്ഥിതിയിൽ – അങ്ങ് പ്രസംഗിച്ചുകൊണ്ടു നടക്കുന്ന ഈ സ്വാതന്ത്ര്യമൊന്നും ഒരാഠംക്കും സാദ്ധ്യമല്ല, അതു തീർച്ചയാണ്.' ഞാൻ തിരിച്ചടിച്ചു.

'അതെ, അതു് അസാദ്ധ്യമാണ്,' സ്വാമിജി സമ്മതിച്ചു. 'പക്ഷെ ഭാരതം മതനിയമങ്ങളെ അതിക്രമിച്ചു വളന്നു. സർവ്വധർമ്മങ്ങഠംക്കുമതീതമായികഴിയുംവരെ ഈ മതനിയമങ്ങഠം അവിടെ നിലകൊള്ളുകയും ചെയ്യും.'

'ആട്ടെ, ഒരു വിദേശി പാകംചെയ്ത ആഹാരം അങ്ങ് കഴിക്കില്ല എന്നു പറയുന്നതു് ശരിയാണോ ?' എന്നായിരുന്നു എൻെറ പിന്നീടുള്ള അന്വേഷണം.

'ഭാരതത്തിൽ ഒരു വെപ്പുകാരനെ ഒരിക്കലും ഒരു വേലക്കാരനായി കണക്കാക്കാറില്ല. ആക്കു വേണ്ടിയാണോ ഭക്ഷണം പാകം ചെയ്യുന്നതു് ജാതിയിൽ ആ വ്യക്തിയോടു സമനോ അല്ലെങ്കിൽ അയാളേക്കാഠം ഉയന്നവനോ ആയിരി

* സന്ന്യാസി പുരോഹിതനല്ല. ഈശ്വരൻെറ ജംഗമമൂർത്തിയാണ് സന്ന്യാസി. —പത്രാധിപർ.

ക്കണം എന്നതാണു് നിയമം. കാരണമെന്തെന്നാൽ ഒരാൾ സ്പർശിക്കുന്ന ഏതൊരു വസ്തുവിലും അയാളുടെ വ്യക്തിത്വത്തിന്റെ — സ്വഭാവത്തിന്റെ — മുദ്ര പതിയും. അങ്ങനെ നോക്കുമ്പോൾ മനുഷ്യനു് സ്വയം ബാഹ്യപ്രകാശനത്തിനുള്ള ഏക ഉപാധിയായ ശരീരത്തെ പോഷിപ്പിച്ചു് നിലനിർത്തിക്കൊണ്ടുപോകാൻ സഹായിക്കുന്ന ആഹാരപദാർത്ഥത്തിലും പാചകന്റെ സ്വഭാവമുദ്ര പതിയാൻ അങ്ങേയററത്തെ സാദ്ധ്യതയുണ്ടു്. പിന്നൊന്നു് — നാം കഴിക്കുന്ന ഭക്ഷണപദാർത്ഥങ്ങളിൽ ചിലവ ചില സദ്ഗുണങ്ങളെ വളർത്തിയെടുക്കും, മററു ചിലവ നമ്മുടെ ആദ്ധ്യാത്മികോന്നതിയെ അപ്പാടെ തടസ്സപ്പെടുത്തും. ഞങ്ങൾ തിന്നാൻവേണ്ടിമാത്രം ജീവികളെ കൊല്ലാറില്ല. ഇങ്ങനെ ഒരു ജീവിയെ കൊന്നിട്ടു് പാകപ്പെടുത്തിയ ആഹാരം വെറും ശരീരപോഷണത്തിനുമാത്രമേ ഉപകരിക്കൂ. മാത്രമല്ല, ഈ ഭൗതികപഞ്ജരത്തിൽനിന്നു് ജീവൻ ഇറങ്ങിപ്പോകുന്ന സമയത്തു് അതിന്നു ചുററും ഒരാവരണമെന്നോണം പററിക്കൂടിയിരിക്കുമെന്നു് വിശ്വസിക്കപ്പെടുന്ന സൂക്ഷ്മശരീരത്തിനു് ക്ഷതമേല്പിക്കുകയും ചെയ്യും.'

'ഉഹ്!' ഞാനറിയാതെ പറഞ്ഞുപോയി. വേദനയും തിരസ്കാരവും മുററിനില്ക്കുന്ന കണ്ണുകളോടെ നിസ്സഹായരായി നമ്മുടെ കണ്ണുകളിലേയ്ക്കു് തുറിച്ചുനോക്കുന്ന ആട്ടിൻകുട്ടികളുടേയും കുഞ്ഞുകോഴികളുടെ പിശാചുക്കളുടേയും നമ്മുടെ തലയ്ക്കു ചുററും പാറി നടക്കുന്ന പശുപ്രേതങ്ങളുടേയും ഭീകരമായൊരു ദൃശ്യം എന്റെ കൺമുൻപിൽക്കൂടി പാഞ്ഞുപോയി. എനിക്കു് പണ്ടേ പശുക്കളെ വലിയ പേടിയാണു്.

'ഇതു് നോക്കൂ,' സ്വാമിജി തുടരുകയാണു്, 'ഈ പ്രപഞ്ചം ഒന്നാണു്, ഏററവും നിസ്സാരമായ പുഴു മുതൽ അങ്ങേയററത്തെ ഋഷിവര്യൻവരെ, ഇതെല്ലാം ഒന്നാണു്, നാമെല്ലാം ഒന്നാണു്, നിങ്ങളും ഞാനും ഒന്നാണു്—' ഇത്രയുമായപ്പോഴേയ്ക്കും ചുററുമിരുന്ന പാശ്ചാത്യരായ ശ്രോതാക്കളുടെ ചുണ്ടുകളിൽ ഒരു പുഞ്ചിരി പൊട്ടിവിരിഞ്ഞു. പക്ഷെ അതൊന്നുമറിയാതെ ആ സന്ന്യാസി വസ്തുക്കളുടെ ഏകത്വത്തെപ്പററിയും ജീവികളെ ഹനിച്ചാലുണ്ടാകുന്ന പാപത്തെപ്പററിയുമുള്ള സംസ്കൃതശ്ലോകങ്ങൾ ഉദ്ധരിച്ചുകൊണ്ടേയിരുന്നു. സംസ്കൃതഭാഷയിലെ ശാസ്ത്രഗ്രന്ഥങ്ങളിൽനിന്നു തെരഞ്ഞെടുത്ത ആ ശ്ലോകശകലങ്ങൾ അതിപുരാതനകാലത്തു നിന്നുകൊണ്ടു് ആധുനികതയിലേയ്ക്കെത്തിനോക്കുന്ന ഒരു അശരീരി അഥവാ ദൈവവാണിയാണെന്നെനിക്കു തോന്നി. ഗാംഭീര്യം മുററിനില്ക്കുന്നതും എന്നാൽ സംഗീതമാധുര്യം വഴിഞ്ഞൊഴുകുന്നതുമായ സ്വാമിജിയുടെ ആലാപനം ഒരേസമയം ഹൃദയത്തിൽ ഭീതിയും രസമാധുരിയും ചൊരിഞ്ഞുതന്നുകൊണ്ടിരുന്നു. ഒരു സഹൃദയഹൃദയത്തിൽനിന്നു് പ്രിയംകരമായ ഒരു സുന്ദരകാവ്യം ഒഴുകിവരുംപോലെയാണു് ആ യോഗീശ്വരന്റെ ചുണ്ടുകളിൽനിന്നു് ആ മോഹനഗാനം വഴിഞ്ഞൊഴുകിയിരുന്നതു്. ശ്ലോകം ചൊല്ലുക വിവർത്തനം ചെയ്യുക, ശ്ലോകം ചൊല്ലുക വിവർത്തനം ചെയ്യുക — ഇതുതന്നെ അദ്ദേഹത്തിന്റെ പ്രസംഗത്തിലുടനീളം. സംഗീതവും സത്യവും ഇങ്ങനെ ഒന്നിനോടൊന്നു് കോർത്തിണക്കിയതായിരുന്നു അദ്ദേഹത്തിന്റെ സംഭാഷണം മുഴുവനും എന്നുതന്നെ പറയാം. അദ്ദേഹം മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും അടിവെച്ചടിവെച്ചു് നടക്കുകയായിരുന്നു. ഇടയ്ക്കൊന്നു് ചിലപ്പോൾ ആ ബാരോമീറററിന്റെ അടുത്തുചെന്നു നില്ക്കും, ആദിത്യന്റെ സന്താനമായ ഈ വ്യക്തിക്കു് അതൊരു തണപ്പേറിയ പ്രഭാതമായിരുന്നു — മനസ്സിനപ്പോളപ്പോൾ തോന്നുന്നപോലെയൊക്കെ ചെയ്യും. എന്നാലെന്താ, പുകവലിക്കുമ്പോഴും മറെറന്തു ചെയ്യുമ്പോഴും ആ ശരീരത്തിൽ തുളുമ്പി നില്ക്കുന്ന ഒരു സ്വതന്ത്രതാബോധവും കോമളത്വവും കാണേണ്ടതുതന്നെ.

'നിങ്ങൾക്കിനിയും നിങ്ങളുടെ ആഗ്രഹങ്ങളെ സമ്പൂർണ്ണമായും അടക്കിനിർത്താൻ കഴിഞ്ഞിട്ടില്ലല്ലൊ!' ഞാനൊന്നു തൊടുത്തുവിട്ടു. സ്വാമിയുടെ നിഷ്കപടത ഞങ്ങളിലേയ്ക്കും പകർന്നുവന്നു എന്നു പറയാതെ വയ്യ.

'ഇല്ല, സഹോദരി,' എന്നിട്ടു് ഒരു കുഞ്ഞിനെപ്പോലെ തുറന്നൊരു പൂപ്പുഞ്ചിരിയോടെ, 'എന്നെക്കണ്ടാൽത്തന്നെ മനസ്സിലാവില്ലെ അതു് ?' കഞ്ചാവിന്റേയും കിനാവുകളുടേയും നാട്ടിൽനിന്നു വന്ന സ്വാമി നിശ്ചയമായും എന്റെ ചോദ്യത്തെ സ്വാമിയുടെ പുകവലിയു

മായി ഘടിപ്പിച്ചിട്ടുണ്ടാവാൻ വഴിയില്ലെന്നു തോന്നുന്നു.

'ഹിന്ദുപുരോഹിതന്മാർക്കിടയിൽ വിവാഹം കഴിക്കുന്ന പതിവുണ്ടോ?' മറെറാരു വഴിക്കായി എന്റെ ആക്രമണം.

'അതൊക്കെ ഓരോ വ്യക്തിയുടെ മനോഭാവമനുസരിച്ചായിരിക്കും', അദ്ദേഹം പറഞ്ഞു: 'ഒരു സ്ത്രീക്കും കുട്ടികൾക്കും സ്വയം അടിമപ്പെടാനിഷ്ടമില്ലാഞ്ഞിട്ടോ ഒരു സ്ത്രീയെ തന്റെ അടിമയാക്കാനുള്ള മനഃസ്ഥിതി ഇല്ലാഞ്ഞിട്ടോ ആണ് ഒരാൾ വിവാഹം ചെയ്യാതിരിക്കുന്നത്.'

'അങ്ങനെയാണെങ്കിൽ ജനസംഖ്യയുടെ കാര്യം പരുങ്ങലിലാവുമല്ലൊ' എന്നായി ഇപ്പുറത്തെ വാദം.

''ഓഹോ, നിങ്ങൾക്കീലോകത്തിൽ വന്നു പിറക്കാൻ കഴിഞ്ഞതിൽ ഇത്രയധികം സന്തോഷമോ?' ആ വിടർന്ന കണ്ണുകളിൽനിന്ന് അവജ്ഞ തെററിത്തെറിപ്പിച്ചുകൊണ്ട് ആ പൗരസ്ത്യ സത്യാന്വേഷി ആക്ഷേപിച്ചു,'തമ്മിൽത്തമ്മിൽ യുദ്ധം വെട്ടി, വിശന്നു പൊരിഞ്ഞു നരകിച്ച്, അജ്ഞാനത്തിൽക്കിടന്നു കുഴഞ്ഞുമറിയുന്ന ഈ ലോകത്തേക്കാൾ വിശിഷ്ടമായ മറെറാന്നിനെക്കുറിച്ചും നിങ്ങൾക്കു സങ്കല്പിക്കാൻ സാദ്ധ്യമല്ലെ? ഒട്ടും പേടിക്കേണ്ടാ, കേട്ടോ, കുത്സിതമായ ദുരിതം നിറഞ്ഞ ഈ വർത്തമാനകാലം പൊയ്പ്പോകും; പൊയ്ക്കൊണ്ടേ ഇരിക്കും. പക്ഷെ നിങ്ങൾക്കു നാശമില്ല. അപ്പോൾപ്പിന്നെ ഇങ്ങനെ ഇരുന്നിട്ടെന്താണൊരു നേട്ടം? ഒരു കുഞ്ഞ് ഭൂമിയിൽ ജനിക്കുന്നതുതന്നെ കരഞ്ഞുംകൊണ്ടാണ്. അവൻ കരഞ്ഞോട്ടെ, അങ്ങനെതന്നെ വേണം. പക്ഷെ ഇവിടം വിട്ടുപോകുമ്പോഴും കരയുന്നതെന്തിനാണെന്നാണു ചോദ്യം. നിങ്ങൾ വല്ലപ്പോഴും ആലോചിച്ചുനോക്കിയിട്ടുണ്ടോ, പൗരസ്ത്യരും പാശ്ചാത്യരും മരണത്തെക്കുറിക്കുന്നതിനുപയോഗിക്കുന്ന പരസ്പരവിരുദ്ധപദങ്ങളെപ്പററി? ഒരാൾ മരിച്ചാൽ ഞങ്ങൾ പറയും, 'അയാൾ ശരീരം ഉപേക്ഷിച്ചു,' എന്ന്. നിങ്ങൾ പറയുന്നതാവട്ടെ, 'അയാൾ ജീവനെ ഉപേക്ഷിച്ചു' എന്നാണ്. അതെങ്ങനെ ശരിയാവാനാണ്? ചത്തുപോയ ശരീരം ജീവനെ പുറത്തുപോകാൻ അനുവദിക്കുകയാണോ? എന്തൊരു ചിന്താക്കുഴപ്പം!''

'അങ്ങനെയാണെങ്കിൽ, സ്വാമി, ജീവത്തുടിപ്പുള്ള ഒരു സിംഹരാജനായിരിക്കുന്നതിനേക്കാൾ സുഖമായി മരിച്ചു കിടക്കുന്നതാണ് ഭേദമെന്ന് അങ്ങ് കരുതുന്നു എന്നൊ?' ജനസംഖ്യാവാദി വിട്ടില്ല.

'ശിവ, ശിവ, അങ്ങനെയാവട്ടെ,' ആ സന്ന്യാസി ഉച്ചത്തിൽ പ്രതിവചിച്ചു.

'ഞാനതല്ല ചോദിക്കുന്നത്, ഇത്തരത്തിലുള്ളൊരു തത്വശാസ്ത്രവും വെച്ചുകൊണ്ട് മനുഷ്യൻ ജീവിച്ചിരിക്കാൻതന്നെ കൂട്ടാക്കുന്നുണ്ടല്ലൊ!'

''അതിനു കാരണമിതാണ്: ഒരു മനുഷ്യന്റെ ജീവൻ മറേറതൊരു ജീവനോളംതന്നെ വിലപിടിച്ചതാണ്. പിന്നൊന്ന്, ഒരൊററ അദ്ധ്യായംപോലും ശരിക്ക് അദ്ധ്യയനം ചെയ്യപ്പെടാതെ വിട്ടുപോകരുതെന്നും — അങ്ങനെ രണ്ടു കാര്യം.'' തത്വജ്ഞാനി മറുപടി പറഞ്ഞു. 'വീര്യത്തെ വളർത്തിയെടുക്കു, കാലത്തെ ചുരുക്കിക്കൊണ്ടുവരു, വിദ്യാലയദിനങ്ങൾ കുറഞ്ഞു കുറഞ്ഞു വരികയാണ്. ശതാബ്ദങ്ങളിൽക്കൂടി പ്രകൃതി ഒരു വെണ്ണക്കല്ല് നിർമ്മിച്ചെടുത്ത സ്ഥാനത്ത് അഭ്യസ്തവിദ്യനായ ഇന്നത്തെ ശാസ്ത്രജ്ഞൻ വെറും പന്ത്രണ്ടു വർഷത്തിനകം അത് സൃഷ്ടിച്ച് വളർത്തിയെടുക്കുന്നതുപോലെ. ഇതൊക്കെ വെറും സമയത്തിന്റെ കാര്യമേയുള്ളു.'

'ഇത്ര നല്ല ഒരു പാഠം പഠിപ്പിക്കാനുള്ള കഴിവ് ഇക്കണ്ടകാലംമുഴുവൻ കൈവശമിരുന്നിട്ടും ഇന്ത്യ സ്വയം പഠിക്കേണ്ടതു് പഠിച്ചില്ലല്ലൊ?'

'ഇല്ല, എങ്കിലും അലിവിനെ സ്നേഹിക്കാൻ പഠിച്ചുവച്ചിട്ടുള്ള ഭാരതം മറേറതു നാടിനേക്കാളും ഇക്കാര്യത്തിൽ (ലക്ഷ്യത്തിനോട്) കൂടുതൽ അടുത്തെത്തിക്കഴിഞ്ഞു എന്നതാണ് വാസ്തവം.'

'അപ്പൊപ്പിന്നെ ഭാരതത്തിൽ ഇംഗ്ലണ്ടിനെപ്പററി എന്തു പറയുന്നു?' ഞാൻ ചോദിച്ചു.

'ഇംഗ്ലീഷ്ഭരണം ഒന്നില്ലായിരുന്നുവെങ്കിൽ ഞാനിന്നിവിടെ നില്ക്കമായിരുന്നില്ല,' ആ യതി പറഞ്ഞു. 'എങ്കിലും നിങ്ങളുടെ അമേരിക്കയുടെ ദൃഷ്ടിയിൽ ഏററവും താഴ്ന്നപടിയിൽ ജനിച്ചവനാണെന്നു് കരുതപ്പെടുന്നവനായാലും ഒരു നീഗ്രോയ്ക്കു് ഭാരതത്തിൽ രാഷ്ട്രീയമായി എന്നേക്കാൾ എത്രയോ ഉയർന്നൊരു പദവിയിൽ ചെന്നെത്താൻ കഴിയും. ബ്രാഹ്മണനും കൂലിയും, ഞങ്ങളെല്ലാവരും 'നാടന്മാർ' (natives) ആണു്. എത്രതന്നെ തെററിദ്ധാരണകളും മറ്റുനങ്ങളും ഉണ്ടായിരുന്നാലും അതെല്ലാം ശരിതന്നെയെന്നിരുന്നോട്ടെ. ഭാരതത്തിൻെറ മുൻകാലങ്ങളിലെ തെററുകളുടേയും അവളുടെ സഹജമായ പലേ ദൌർബ്ബല്യങ്ങളുടേയും കർമ്മഫലമെന്നോണം വന്നു കയറിയതാണു് ഇംഗ്ലണ്ടു്. എങ്കിലും അവളുടെ രക്തത്തിൽനിന്നും ഓരോ ഞരമ്പിൽനിന്നും ഉയർന്നെഴുന്നേൽക്കും എൻെറ നാടിൻെറ നവീനരാഷ്ട്രീയബോധം. ഞാൻ ഭാരതചക്രവർത്തിനിയുടെ കൂറുള്ള ഒരു പ്രജയാണു് !' സാങ്കല്പികമായൊരു രാജാധിരാജൻെറ മുമ്പിൽ അദ്ദേഹം നല്ലപോലെ ഒന്നു് താണു വണങ്ങി. ഒരു പക്ഷെ ഭക്ത്യാദരങ്ങൾ പ്രകടിപ്പിക്കാൻ ഇത്രത്തോളം വേണമോ എന്തൊ !

'പക്ഷെ സ്വാതന്ത്ര്യത്തെപ്പററി ഇത്രയൊക്കെ ഉദ്ഘോഷിക്കുന്നൊരു പ്രവാചകൻ ഇന്നിപ്പൊ—' ഞാൻ പിറുപിറുത്തു.

'അവർ നിരവധി വർഷങ്ങളായി വിധവയാണു്, അങ്ങനെയുള്ളവരെ ഞങ്ങളിന്ത്യയിൽ അത്യധികം മാനിക്കുന്നു,' ആ ദാർശനികൻ ഗൌരവസ്വരത്തിൽ പറഞ്ഞു. 'സ്വാതന്ത്ര്യത്തെപ്പററി പറയുകയാണെങ്കിൽ, എല്ലാ പുരോഗതിയുടേയും പ്രാപ്യസ്ഥാനം സ്വാതന്ത്ര്യവും, നിയമവും, ക്രമസമാധാനവുമാണു്. മറെറവിടെയുള്ളതിനേക്കാളും കൂടുതൽ നിയമവും ക്രമസമാധാനവും ശവക്കല്ലറയ്ക്കകത്താണു് — അല്ലെ എന്നൊന്നു പരീക്ഷിച്ചു നോക്കൂ.'

'എനിക്കു് പോകണം', ഞാൻ പറഞ്ഞു. 'എനിക്കൊരു വണ്ടി പിടിക്കാനുണ്ടു്.'

'ഇതാ ശരിക്കും അമേരിക്കക്കാരേപ്പോലെ തന്നെ,' എന്നും പറഞ്ഞു് സ്വാമി ഒന്നു മന്ദഹസിച്ചു. അദ്ദേഹത്തിൻെറ ആ അചഞ്ചലഭാവത്തിൽ ഞാൻ ഒരു നിമിഷനേരത്തേയ്ക്കു് ആദ്യന്തരഹിതമായ ശാശ്വതസത്യത്തെ ദർശിച്ചു. 'നിങ്ങൾക്കെപ്പോഴുമുണ്ടു് ഈ കാറു പിടിക്കണം, അല്ലെങ്കിൽ ആ തീവണ്ടി പിടിക്കണം. ഇനി കുറച്ചുകൂടിക്കഴിഞ്ഞാൽ വേറൊന്നില്ലെ ?'

സമയത്തെക്കുറിച്ചു് പാശ്ചാത്യർക്കുള്ള സങ്കല്പവും ഭാവനയും ഒന്നും കിഴക്കൻദേശങ്ങളിലെ ഈ സന്താനത്തിനു് വിവരിച്ചു മനസ്സിലാക്കിക്കൊടുക്കാൻ ഞാൻ മെനക്കെട്ടില്ല. ഒന്നാമതു് അതുകൊണ്ടു് യാതൊരു പ്രയോജനവും ഉണ്ടാവാൻ പോകുന്നില്ല. പിന്നൊന്നു്, മറുപക്ഷക്കാരോടു് എന്നിലുദിച്ചുപൊങ്ങിയ അനുകമ്പ എന്നെ തടഞ്ഞു നിർത്തുകയും ചെയ്തു. 'എത്ര വേണമെങ്കിലും സമയമുണ്ടല്ലൊ' എന്നു പറയുന്ന നാട്ടിൽ താമസിക്കാൻ എന്തു രസമായിരിക്കും. ഈ കിഴക്കൻരാജ്യങ്ങളിൽ ശ്വാസം കഴിക്കാൻ നേരമുണ്ടു്, ചിന്തിക്കാൻ നേരമുണ്ടു്, ജീവിക്കാനും നേരമുണ്ടു്; അതെ ആ സ്വാമി തന്നെ പറയുന്നതുപോലെ അതിനു് പകരമായി നൽകാൻ നമ്മുടെ പക്കൽ വല്ലതുമുണ്ടോ ? നമ്മൾ കാലത്തിനകത്താണു് ജീവിക്കുന്നതു്, അവരോ അനന്തതയിലും.

---

നമ്മുടെ ചിന്തയുടെ സന്താനങ്ങളാണു് നാം; അതുകൊണ്ടു നിങ്ങളെന്താണു് ചിന്തിക്കുന്നതെന്നു സൂക്ഷിച്ചുകൊള്ളണം. വാക്കുകൾ അപ്രധാനങ്ങൾ; ചിന്തകൾ ജീവിക്കുന്നു, അവ സുദൂരം സഞ്ചരിക്കുന്നു. നമ്മുടെ ഓരോ ചിന്തയിലും നമ്മുടെ സ്വഭാവത്തിൻെറ നിറം കലർന്നിരിക്കും; അങ്ങനെ നിർമ്മലനും പരിശുദ്ധനുമായ മനുഷ്യൻെറ നേരമ്പോക്കുകൾക്കും ശകാരങ്ങൾക്കുപോലും അദ്ദേഹത്തിൻെറ പ്രേമത്തിൻെറയും പവിത്രതയുടെയും വാസനയുണ്ടായിരിക്കും, അവ ഉപകാരവും ചെയ്യും. —വി. സാ. സ. വാല്യം 6, പേജ് 330.

# സിദ്ധദീപിക

(ഒരു പഴയ കിളിപ്പാട്ട്. ആഗസ്റ്റ് ലക്കത്തിൽനിന്നു തുടർച്ച)

**സമ്പാദകൻ: ടി. സുധാകരമേനോൻ, എം. എസ്. സി**

ഒന്നുണ്ടു ചോദിക്കുന്നു നിന്തിരുവടി തന്നോ-
ടിന്നരുൾചെയ്ക മിഥ്യയെങ്ങനെയെന്നുതന്നെ
അത്യന്തം തിരിച്ചരുൾചെയ്യേണമെന്നോടിപ്പോൾ
തത്വബോധേന മുക്തി സിദ്ധിപ്പാനനുഗ്രഹാൽ.
സത്തെന്നുമസത്തെന്നും സദസത്തെന്നും ചൊന്നാൽ
മിഥ്യയായ്‌വന്നതിപ്പോഴെങ്ങനെ ഗുരുവരാ ?
ഇത്ഥം ശിഷ്യന്റെ വാചോരീതികേട്ടതിമോദാൽ
ഉത്തരം ശിഷ്യനോടു ഗുരുവുമരുൾചെയ്തു:
എന്തൊരു സാദൃശ്യം ഞാൻ നിന്നോടു പറയേണ്ടു
ചിന്തിച്ചാൽ മിഥ്യയെന്ന ബോധത്തെയുണ്ടാക്കുവാൻ ?
ചിത്തത്തിലഹംബുദ്ധി സന്ത്യജിച്ചുടൻ ഭക്ത്യാ
ചിത്താനന്ദേന ജീവൻ പരങ്കൽ യുക്തനായാൽ
സത്തെന്നുമസത്തെന്നും സദസത്തെന്നുമില്ല
ചിത്തവുമില്ല പരമാത്മനി ലയിക്കുമ്പോൾ
പരമാത്മാവാകുന്ന തേജസ്സുകൊണ്ടുതന്നെ
പരിചിൽ കാണായതു മിഥ്യയെന്നറിക നീ
ഇന്നിയുമൊന്നുണ്ടു ഞാൻ നിന്നോടു പറയുന്നു
നന്നായിക്കേട്ടുകൊൾക മാനസം തെളിവാനായ്
ദർപ്പണച്ഛായപോലെ മിഥ്യയായുള്ള വസ്തു
ഉൾപ്പൂവിൽ വിചാരിച്ചു ഭ്രമങ്ങൾ കളഞ്ഞാലും.''
ഇത്ഥം സദ്ഗുരുവരുൾചെയ്തു കേട്ടതുനേരം
മിഥ്യയെയറിവാനായ് ശിഷ്യനും ചോദ്യം ചെയ്താൻ:
''ഇങ്ങനെ ധർമ്മാധർമ്മം തുടങ്ങിയുള്ള വസ്തു
എങ്ങനെ മിഥ്യയെന്നു വന്നുകൂടീടുന്നതും
മിഥ്യാലക്ഷണമരുൾചെയ്യേണം ഗുരുവരാ
മിഥ്യയെന്നുള്ള ബോധം വന്നീല മനസ്സിങ്കൽ:''
അന്നേരം ഗുരുവരുൾചെയ്തിതു ശിഷ്യനോട് :
''നന്നായിക്കേട്ടുകൊൾക മിഥ്യാലക്ഷണമെടോ,
നാനാനാമരൂപങ്ങളോടും ചേർന്നിരിപ്പതു
മാനസാനന്ദത്തോടും നിശ്ചലധ്യാനത്തോടും
വേറുപെട്ടിരിപ്പതു മിഥ്യയെന്നറിക നീ
വേറെ മററില്ല പരമാത്മാവെന്നിയെ കാണ്മാൻ.''
എന്നരുൾചെയ്തു ശിഷ്യൻ തന്നോടങ്ങതുനേരം
പിന്നെയും ശിഷ്യൻ ഗുരു തന്നോടു ചോദ്യം ചെയ്തു:
''ധർമ്മാധർമ്മവും കർമ്മവികർമ്മമകർമ്മവും
നിർമ്മലന്മാർക്കുപോലുമറിവാൻ വേലയത്രെ
അങ്ങനെയുള്ള വസ്തുവെങ്ങനെ മിഥ്യയെന്നും
എങ്ങനെയറിഞ്ഞുകൊൾകേണ്ടതെന്നരുൾചെയ്ക.''
ഇത്ഥം ശിഷ്യോക്തി കേട്ടിട്ടപ്പൊഴേ ഗുരുനാഥൻ—
''ചിത്തതാർ തെളിവാനായ് കേട്ടുകൊള്ളുക നീയും
ഒക്കെയും വിധിവിഹിതങ്ങളാലനുഭവം
അക്കാലമവഹിതമനുഷ്ഠിയായ്കകൊണ്ടും
എന്നെല്ലാമവിഹിതമനുഷ്ഠിക്കയും പിന്നെ
തന്നുടെ വിഹിതത്തെയനുഷ്ഠിയായ്കകൊണ്ടും
ചൊല്ലുന്നു ധർമ്മാധർമ്മമെന്നതുമറിഞ്ഞാലും
ചൊല്ലുവാനില്ല രണ്ടുമൊന്നത്രെ ധർമ്മാധർമ്മം
എന്നതുപോലെ തവ ഹിതവും വിഹിതവും
എന്നറിഞ്ഞീടേണം നീ പ്രത്യക്ഷപ്രമാണത്തെ.
യാതൊരു മർത്ത്യനറിഞ്ഞിരിക്കുമെന്നേ വേണ്ടു
യാതൊരു ജഡമെന്നുമാത്മാവെന്നുള്ള ഭേദം
ദേഹസംബന്ധമായ ദേഹിഭേദങ്ങളത്രെ.
ദേഹമല്ലാത്മാ തേജോമയനെന്നറിക നീ
ധർമ്മവുമധർമ്മവും മിഥ്യാർത്ഥം പ്രസിദ്ധമായ്
നിർമ്മലന്മാരായുള്ളോർ ചൊല്ലുന്നു ശാസ്ത്രങ്ങളിൽ.
നിർമ്മനോവികല്പങ്ങൾ സന്ത്യജിച്ചുടൻ ഭക്ത്യാ
ബ്രഹ്മാനന്ദേന വസിച്ചീടുക നീയുമെടോ.
ഇന്നിയും പറഞ്ഞീടാം നിന്നോടു കേട്ടുകൊൾക
നിന്നുള്ളിൽ നിന്നുള്ളോരു സംശയം തീരുംവണ്ണം;
ഇഷ്ടാനിഷ്ടപ്രാപ്തിയും സുഖദുഃഖങ്ങളിവ
ഇഷ്ടേതരാപ്തികർമ്മസംബന്ധമറികെടോ
ധർമ്മത്തിൻബലംകൊണ്ടു സ്വർഗ്ഗത്തെ പ്രാപിക്കുന്നു
അധർമ്മംകൊണ്ടു നരകപ്രാപ്തി വന്നീടുന്നു
ധർമ്മവുമധർമ്മവും സമമായ് വരികിലോ
ജന്മവും മനുഷ്യനായ്‌വന്നുകൂടീടുമല്ലോ.
അങ്ങനെയുള്ള ജന്മം മാനുഷജന്മമോർത്താൽ
ഇങ്ങനെ പുരുഷാർത്ഥം പഴുതെ പോയീടുന്നു
ഞാനെന്നുള്ളഹംബുദ്ധികൊണ്ടഭിമാനത്തോടും
ജ്ഞാനഹീനത്വംകൊണ്ടും പ്രാരബ്ധകർമ്മങ്ങളെ
നേടിവെച്ചിരിക്കുന്ന ദ്രവ്യമെന്നതുപോലെ
നേടിവെച്ചിരിക്കുന്ന കർമ്മണാ ശുഭാശുഭം
കർമ്മമായതു സ്ഥൂലദേഹമെന്നറിയേണം.
കർമ്മണാം ഭോക്താവായ ജീവാത്മാവറികെടോ
പരമാത്മാവെയുണ്ടോ ജീവാത്മാവറിയുന്നു ?
പരനെ മറന്നുടൻ ലയിക്കുന്നിതു ജീവൻ
മാനുഷശ്രേഷ്ഠനെന്നും ബ്രാഹ്മണശ്രേഷ്ഠനെന്നും
മാനസേ വർണ്ണാശ്രമവംശനാമഭ്രാന്തിയും
ചിന്തിച്ചു മായതന്നിൽ കർമ്മമാം പാശംകൊണ്ടു
ബന്ധിച്ചുകിടക്കുന്നുവെന്നതുമറിക നീ.
കർമ്മപാശത്തെ ഛേദിച്ചീടിന പുരുഷനു
ജന്മനാശവും വന്നു സായുജ്യം ലഭിക്കുന്നു.''
ഇങ്ങനെ ഗുരുവരുൾചെയ്തു കേട്ടോരുശേഷം
തിങ്ങിന ഭക്ത്യാ ഗുരുതന്നോടു ചോദ്യംചെയ്താൻ—
''സ്ഥൂലമായതു ദേഹം സൂക്ഷ്മമായതു ദേഹി
സ്ഥൂലവും സൂക്ഷ്മദേഹപ്രകൃതിസംബന്ധവും
മൂലമാം ചിത്തിനുള്ള കാരണമരുൾചെയ്തു
മാലകലുവാൻ മനതാരിലിന്നിനിക്കിപ്പോൾ.''
ഇങ്ങനെ ശിഷ്യൻ തന്റെ ചോദ്യത്തെ കേട്ടു ഗുരു
തിങ്ങിടും പ്രീത്യാ ശിഷ്യൻ തന്നോടങ്ങരുൾചെയ്തു—
''നിദ്രയിൽ സ്ഥൂലദേഹം കണ്ടതുപോലെതന്നെ
ഭദ്രത്തെ സൂക്ഷ്മദേഹം ജാഗ്രത്തിൽ കാണായതും
കീഴ്നിലതന്നിൽ ചെന്നു മേലേതിൽ പോരുംപിന്നെ
കീഴ്മേലായ് നില്ക്കുന്നതു ജീവനെന്നറിക നീ
ഇന്നിക്കാണായ ജഗത്തുണ്ടെന്നു തോന്നുന്നതും
നിന്നുള്ളിൽനിന്നുണ്ടായ പ്രകൃതിയായതെടോ.

(തുടരും)

കുട്ടികളോട് — 11

# ശ്രീകൃഷ്ണൻ -2

## പ്രശാന്താനന്ദസ്വാമി

മഹാവിഷ്ണു ദേവകിയുടെയും വസുദേവരുടെയും പുത്രനായി അവതരിച്ചു. ശിശുരൂപം പൂണ്ട ത്രിലോകനാഥനെ നന്ദഗൃഹത്തിൽ യശോദയുടെ അരികിൽ കിടത്തി. പകരം യശോദയുടെ പുത്രിയായി പിറന്ന യോഗമായയെ വസുദേവർ കാരാഗൃഹത്തിലേയ്ക്കു കൊണ്ടുവന്നു. കംസൻ ആ കുട്ടിയെ കൊല്ലുവാനൊരുങ്ങി. പക്ഷേ കുഞ്ഞു് കംസൻെറ കൈയിൽനിന്നു വഴുതി മുകളിൽനിന്നു് അയാളെ കളിയാക്കി. അവൻെറ അന്തകൻ അടുത്തൊരിടത്തു് പിറന്നിട്ടുണ്ടെന്നു് അറിയിപ്പും നല്കി. ഇത്രയുമാണു് നാം കഴിഞ്ഞ ദിവസം പറഞ്ഞതു്.

ഏതായാലും കംസനു് ഇപ്പോൾ ഒന്നു തീർച്ചയായി, ദേവകിയുടെ എട്ടാമത്തെ കുട്ടി ഇനി തന്നെ കൊല്ലുകയില്ല. പിന്നെയെന്തിനു് ദേവകീവസുദേവന്മാരെ ജയിലിൽ പാർപ്പിക്കണം? കംസൻ അവരെ മോചിപ്പിച്ചു. ഇത്രകാലം തുറുങ്കിലടച്ചു് കഷ്ടപ്പെടുത്തിയതിനു് മാപ്പുചോദിച്ചു.

എന്നാൽ ഏടാകൂടം ഇനിയും ഒഴിഞ്ഞിട്ടില്ല. തൻെറ അന്തകൻ അടുത്തകാലത്തു് അടുത്തൊരിടത്തു് ജനിച്ചിട്ടുണ്ടെന്നല്ലേ ആ പെൺകൊച്ചു പറഞ്ഞതു്? അതുകൊണ്ടതിനു പ്രതിവിധി ചെയ്യണം. കംസൻ നിയമസഭ വിളിച്ചുകൂട്ടി. കൂടിയാലോചന നടന്നു. യോഗം ബഹളമയമായിരുന്നു. ഓരോരുത്തരും ഓരോ അഭിപ്രായം പറഞ്ഞു. ഒന്നും കംസനു പിടിച്ചില്ല. ഒടുവിലൊരുത്തൻ പറഞ്ഞു: ''കലിയുഗത്തിലെ രാഷ്ട്രീയനേതാക്കളുടെ നയം നാം സ്വീകരിച്ചാൽ നമുക്കു വിജയം നിശ്ചയമായിരിക്കും. അസുരതന്ത്രത്തിൽ കലികാലനയം വർണ്ണിക്കുന്നിടത്തു് പറയുന്നതാണു്: 'അന്നു് രാഷ്ട്രീയനേതാക്കന്മാർ സ്വന്തം കുട്ടികളെ രാഷ്ട്രീയം കടക്കാത്ത സുരക്ഷിതസ്ഥാനങ്ങളിൽ ആക്കി പഠിപ്പിക്കും. വീട്ടിൽ കഞ്ഞിക്കില്ലാത്ത കുട്ടികളെ നേതാവാക്കാം, മന്ത്രിയാക്കാം എന്നെല്ലാം പറഞ്ഞു കളിപ്പിച്ചു് സമരത്തിനിറക്കി വിദ്യാഭ്യാസരംഗത്തുനിന്നു് പിന്തിരിപ്പിക്കും. ആ പാവങ്ങളുടെ നാശത്തിൽ ഊററം കൊണ്ടു് നേതാവും മക്കളും ഉന്നതസ്ഥാനത്തു് എത്തും.' അതുപോലെ നാം നമ്മുടെ ചെറു പൈതങ്ങളെ സുരക്ഷിതമായി സൂക്ഷിച്ചുകൊള്ളണം. മററുള്ളവരുടെ, കുട്ടികളെ മുഴുവൻ കൊന്നുകളയണം. കണ്ടവൻെറ മക്കൾ ചാകുന്നതിൽ നമുക്കു് ദുഃഖിക്കാനും ഇല്ലല്ലോ. എല്ലാ കുട്ടികളും കൊല്ലപ്പെടുമ്പോൾ അതിൽ വിഷ്ണുവും പെടുമെന്നു് തീർച്ചയല്ലെ?'' എത്ര യോഗ്യമായ പദ്ധതി! എല്ലാവർക്കും ഈ സൂത്രം നല്ലവണ്ണം പിടിച്ചു. അങ്ങനെ പത്തുദിവസത്തിലധികം പ്രായമാകാത്ത കുട്ടികളേയും പല്ലു മുളച്ച കുട്ടികളേയുംകൂടി കൊല്ലുവാൻ തീരുമാനമെടുത്തു. കൊല്ലുന്ന രാജാവിനു് തിന്നുന്ന സേവകന്മാർ! പക്ഷേ ആരു കൊല്ലും; എങ്ങനെ കൊല്ലും? അതിനും തയാറായി ഒരുവൾ — പൂതന, ഒരു രാക്ഷസി! കണ്ടാൽ കാലൻപോലും കരഞ്ഞുകൊണ്ടോടും. അത്ര ഭയങ്കരരൂപമാണു് പൂതനയുടേതു്. എന്നാൽ അവൾക്കു് ഭംഗിയായി വേഷം മാറാനറിയാം. പെട്ടെന്നു് അവൾ ഒരു സുന്ദരിയായി മാറി — ഒന്നാംതരം ഒരു 'മിസ് ഇൻഡ്യ'! പൂതനയ്ക്കു് ഉടുതുണിയുണ്ടെന്നൊരു വ്യത്യാസം മാത്രം. അവൾ വീടുതോറും കയറിയിറങ്ങി — തെരഞ്ഞെടുപ്പുകാലത്തു് വോട്ടുപിടിക്കാൻ നടക്കുന്ന സ്ഥാനാർത്ഥികളെപ്പോലെ. എത്ര ഹൃദ്യമായിരുന്നു, അവളുടെ പെരുമാററം. തേനൊഴുകുന്ന ചക്കരവാക്കുകൾ. പൂനിലാവിനെ വെല്ലുന്ന പുഞ്ചിരി ഘടിപ്പിച്ച ചുണ്ടുകൾ. വശീകരണയോഗ്യമായ അംഗ

ചലനങ്ങൾ. വീട്ടമ്മമാക്കെല്ലാം അവളെ നന്നേ പിടിച്ചു. ഒരുപാടുകൊല്ലത്തെ പരിചയം അലിഞ്ഞുചേർന്നതുപോലെയാണ് അവളുടെ പെരുമാററം മുഴുവൻ. ആരും അവളെ സംശയിച്ചില്ല. അവൾ കുഞ്ഞുങ്ങളെ എടുത്തു. ഇളം ചുണ്ടുകളിൽ ചുംബിച്ചു. ലാളിച്ചു. താരാട്ടുപാടി. അമ്മിഞ്ഞ കൊടുത്തു. പക്ഷേ ആ അമ്മിഞ്ഞ കുടിച്ച കുട്ടികൾ പിന്നെ കുടിച്ചിട്ടില്ല; എല്ലാം അന്ത്യശ്വാസം വലിച്ചു. കൊടുംവിഷം അരച്ചു പിടിപ്പിച്ചതായിരുന്നു അവളുടെ അമ്മിഞ്ഞ. അതിൻെറ മണമേററാൽ മരിക്കുകയേ വഴിയുള്ളു.

എൻെറ കൊച്ചുകൂട്ടുകാരേ, വാസ്തവത്തിൽ ഇത്തരം പൂതനകൾ ഇന്നും നമ്മുടെ നാടുകളിൽ സൈ്വരവിഹാരം ചെയ്യുന്നുണ്ട്. വീടുകളിലല്ല, വിദ്യാലയങ്ങളിലാണെന്നു മാത്രം. നിങ്ങൾ അറിയില്ലേ, 'സൂര്യനസ്തമിക്കാത്ത ഒരു നല്ല നാളെ'യെ നിങ്ങളുടെ മുമ്പിൽ കാഴ്ചവെയ്ക്കുന്ന രാഷ്ട്രീയക്കാരെ ? നേതൃത്വമാകുന്ന അമ്മിഞ്ഞ കാണിച്ചു കൊച്ചുകൂട്ടുകാരെ കൊതിപിടിപ്പിക്കും. വിദ്യാലയത്തിലും പുറത്തും നേതാവാകാനുള്ള കൊതികൊണ്ട് നമ്മുടെ കൂട്ടുകാരിൽ പലരും അതു വലിച്ചുകുടിക്കുന്നു. വിദ്യാഭ്യാസരംഗത്തു് നമ്മിൽ പലരും ഇങ്ങനെ ചത്തുവീണു. ചിലർ ചക്രശ്വാസം വലിച്ചുകൊണ്ടുമിരിക്കുന്നു.

ഓ, നമ്മൾ ശ്രീകൃഷ്ണൻെറ കഥ പറഞ്ഞു് ഇന്നത്തെ വിദ്യാലയജീവിതത്തിലേയ്ക്കു് കടന്നു പോയോ ! നിങ്ങൾ വിഷമിക്കണ്ട. നമുക്കു കഥ തുടരാം. പൂതന നന്ദഗൃഹത്തിൽ കടന്നു. യശോദയെ വശീകരിച്ചു. യശോദയുടെ അരികിൽ കിടക്കുന്ന കുട്ടിയെ അവൾ കണ്ടു, അവളാ നീലക്കാർവർണ്ണനെ കൈയ്യിലെടുത്തു. എല്ലാം അറിയുന്നവനല്ലേ, ഭഗവാൻ ? പൂതനയുടെ വേഷത്തിനുണ്ടോ ഭഗവാനെ കളിപ്പിക്കാനാവുന്നു! കൈയിലെടുത്ത കാർവർണ്ണൻെറ കവിളിൽ പലവുരു ഉമ്മവെച്ചു, പൂതന. ഇളം തുടകളിൽ താളം പിടിച്ചു താരാട്ടുപാടി; മാറോടു ചേർത്തു; മുല കൊടുത്തു. കുട്ടി മുല നുണഞ്ഞു. അല്പാ ആർത്തിയോടെ വലിച്ചുകുടിച്ചു. നിർത്താതെ കുടിച്ചു. പാലു മുഴുവൻ വലിച്ചെടുത്തു. മുലകളിൽനിന്നു ചോര വന്നുതുടങ്ങി. അതും മുഴുവൻ വലിച്ചെടുക്കുകയാണ് ആ പൂംപൈതൽ. പൂതന വേദനകൊണ്ടു പുളഞ്ഞു. അവളുടെ മർമ്മങ്ങളിൽ വേദന നിറഞ്ഞു. സന്ധികൾ കഴച്ചുപൊട്ടി. നാഡികൾ വലിഞ്ഞുകൂടി. കണ്ണുകൾ നിറഞ്ഞു. ശരീരം വിയർത്തു. മാറ്റിടം വേഗം വേഗം താണുപൊങ്ങി. കിതപ്പുകൊണ്ടവൾക്കു പൊറുതിമുട്ടി. അവൾ കുഞ്ഞിനെ മുലയിൽനിന്നു വിടുവിക്കുവാൻ നോക്കി. ശ്രമം വിഫലമായി. ശ്രമിക്കുന്തോറും കുട്ടിയുടെ പിടി മുറുകി. അങ്ങനെ കുടിച്ചുകുടിച്ചു് ഒടുവിൽ അവളുടെ ജീവനുംകൂടി വലിച്ചെടുത്തു. അവൾ ചത്തുവീണു. വീണപ്പോൾ പൂതനയുടെ രൂപം മാറി—സുന്ദരി ഭീകരരൂപിണിയായി. ഭയങ്കരമായ ദംഷ്ട്രകൾ. പൊട്ടക്കിണറുപോലത്തെ കണ്ണുകൾ! വലിയ ഗുഹപോലത്തെ വായ്. മററുള്ളവർ ഭയപ്പെട്ടു. ശിശുരൂപം പൂണ്ട പരംപൊരുൾ മാത്രം ആ മാറിൽ കൈ തല്ലികളിച്ചു. ഗോപികൾ വന്നു് പൂതനയുടെ മാറിൽനിന്നു കുഞ്ഞിനെ എടുത്തുകൊണ്ടോടി; യശോദയെ ഏല്പിക്കുകയും ചെയ്തു. വിദ്യാലയങ്ങളിൽ കടന്നു് വിദ്യാർത്ഥിജീവിതംകൊണ്ടു് പന്താടിക്കുന്ന രാഷ്ട്രീയപൂതനയ്ക്കും ഇഗ്ഗതി വരണേ എന്നു് ആശിച്ചുപോകയാണ്.

പൂതനയുടെ മരണവൃത്താന്തം ഗോകുലത്തിൽ പരന്നു. ഗോപന്മാർ കൂട്ടം കൂട്ടമായി വന്നു. വന്നവർ വന്നവർ ആ ഭീകരരൂപം കണ്ടു് അമ്പരന്നു. അവരെല്ലാവരുംകൂടി ആ രാക്ഷസിയുടെ ശരീരം ദഹിപ്പിച്ചു. നല്ല സുഗന്ധദ്രവ്യങ്ങളുടെ വാസനയാണ് ആ ചിതയിൽനിന്നു പൊങ്ങിയതു്. ദുഷ്ടബുദ്ധിയോടെയാണെങ്കിലും ഭഗവാനു് പാലു കൊടുത്തില്ലേ, പൂതന ? അതുകൊണ്ടു് അവൾ പരിശുദ്ധയായിത്തീർന്നു. അതാണ് സുഗന്ധത്തിനു കാരണം. കണ്ടില്ലെ, ഭഗവത്കാരുണ്യത്തിൻെറ മഹത്ത്വം.

ഒരു വലിയ അപകടത്തിൽനിന്നും രക്ഷപ്പെട്ടതോർത്തു് യശോദയും കൂട്ടരും സന്തോഷിച്ചു. കുട്ടിയുടെ പേടി പോകുവാൻ വേണ്ടി പല രീതിയിലും മരുന്നുകളും മന്ത്രങ്ങളും ചെയ്തു അവർ.

പൂതന കൊല്ലപ്പെട്ട വിവരം കംസൻ അറിഞ്ഞു. അടുത്ത പരിപാടി ആലോചിക്കുകയായി അയാൾ.

ഇന്നു് നന്ദഗൃഹത്തിൽ വലിയ ആഘോഷമാണു്. ഗോകുലത്തിലെ രാജാവാണു് നന്ദഗോപർ – മററുള്ളവരുടെ നന്മയ്ക്കുവേണ്ടി രാപകൽ പണിയെടുക്കുന്ന എല്ലാവരാലും ബഹുമാനിക്കപ്പെടുന്ന രാജാവു്. ആ രാജാവിന്റെ വീടു് സ്വന്തം വീടുപോലെയാണു് പ്രജകൾക്കു്. അവിടുത്തെ ആഘോഷം അവരുടെയെല്ലാം ആഘോഷമാണു്. നന്ദഗോപരുടെ കുഞ്ഞിനു് ഇന്നു് മൂന്നു മാസം പ്രായമെത്തുന്ന സുദിനമാണു്. അതാഘോഷിക്കയാണു് ഗോകുലം ഒന്നടങ്കം. കുട്ടിയെ കുളിപ്പിച്ചു. കുറിതൊടീച്ചു. കണ്ണെഴുതി. സുഗന്ധദ്രവ്യങ്ങൾ പൂശി. പൂമാലയണിയിച്ചു. പാലൂട്ടി കിടത്തി. പൂമെത്തയിൽ, കൈകാൽ കുടഞ്ഞങ്ങനെ കിടന്നു ഓമനക്കുട്ടൻ. ഒന്നു മയങ്ങിയപ്പോൾ അമ്മമാർ അതിഥിശുശ്രൂഷയ്ക്കു പോയി. അപ്പോൾ കണ്ണനുണർന്നു. ''എന്നെ നോക്കാനാരുമില്ല അല്ലേ ? അവരെ ഒരുപാഠം പഠിപ്പിക്കണം.''കണ്ണൻ വിചാരിച്ചു. കണ്ണന്റെ അടുത്തുണ്ടു് ഒരു വണ്ടി കിടക്കുന്നു. കൊട്ടാരത്തിൽ തെരക്കല്ലേ? കുഞ്ഞിന്റെ മെത്ത തെരക്കൊഴിഞ്ഞ മൂലയിലുണ്ടായിരുന്ന വണ്ടിയുടെ അടുത്താകാൻ കാരണമതാണു്. കുഞ്ഞു കാൽപൊക്കി ചെറുതായൊന്നു കുടഞ്ഞു. കുഞ്ഞിക്കാൽ വണ്ടിയിൽ തൊട്ടു. തൊടേണ്ട താമസം വണ്ടി തവിടുപൊടി തരിപ്പണം! വണ്ടിയിലടുക്കിയിരുന്ന സാധനങ്ങളും വണ്ടിയും ഉടഞ്ഞ വലിയ ശബ്ദം കേട്ടു് എല്ലാവരും ഓടിക്കൂടി. ഉടഞ്ഞു തകർന്ന ഒരു വണ്ടിയുണ്ടു് കുട്ടിയുടെ അടുക്കൽ കിടക്കുന്നു. കുഞ്ഞോ, ഒന്നും അറിയാത്ത ഭാവത്തിൽ കാൽവിരൽ കൈകൊണ്ടു പിടിച്ചു് വായിലാക്കി നുണഞ്ഞുനുണഞ്ഞങ്ങനെ കിടക്കുകയാണു്. ഇത്ര വലിയ വണ്ടി എങ്ങനെ മറിഞ്ഞു! എല്ലാവരും അദ്ഭുതപ്പെട്ടു. വാസ്തവത്തിൽ അതു വെറും വണ്ടിയായിരുന്നില്ല; അതിൽ കംസന്റെ ദൂതനും മായാവിയുമായ ഒരു കൊലയാളിയുമുണ്ടായിരുന്നു.അവൻശകടാസുരൻ എന്നാണു് പിന്നീടറിയപ്പെട്ടതു്. തന്റെ മായയുടെ സഹായത്താൽ വണ്ടി കുട്ടിയുടെ ദേഹത്തു കയററി അരച്ചുകൊല്ലണമെന്നായിരുന്നു അവന്റെ ഉദ്ദേശം. പക്ഷേ അവന്റെ മായ, മായാധീശന്റെ നേർക്കോ ? കൊള്ളാം. അവന്റെ മായകൊണ്ടു് അവൻതന്നെ നശിച്ചു. അപകടം മലപോലെ വന്നു മലർപോലെ പോയി. എല്ലാം ഭഗവാന്റെ ലീല! ആ അസുരന്റെ പൊടിപോലും അവിടെങ്ങും കണ്ടില്ല.

ശകടാസുരന്റെ മരണവാർത്ത കംസനെ നടുക്കുകതന്നെ ചെയ്തു. കുട്ടിയെ കൊല്ലുവാൻ കംസൻ മറെറാരുത്തനെ നിയോഗിച്ചു – തൃണാവർത്തൻ എന്നൊരസുരനെ. തൃണാവർത്തൻ വലിയൊരു ചുഴലിക്കാററായി മാറി. കല്ലും മണ്ണും ആകാശത്തിലേയ്ക്കു് ഉയർന്നു പൊങ്ങി. വൻമരങ്ങളെപ്പോലും കടപുഴക്കിയെടുത്തു് പൊക്കി താഴെയിട്ടു. വീടുകൾ തകർന്നു വീഴുന്നു. ആളുകൾ ചത്തു വീഴുന്നു. കൂടുകൾ തകർന്നു വീണു് കാലികൾ ചതഞ്ഞു ചാവുന്നു. യമുനയിലെ ജലം തൂൺപോലെ മേലോട്ടുയരുന്നു. ഉഗ്രമായ ചുഴലിക്കാററു്! ഗോകുലവാസികൾ പേടിച്ചു പരക്കംപാഞ്ഞു. മാതാപിതാക്കൾ നോക്കിനില്ക്കേ നന്ദന്റെ ഓമനക്കുഞ്ഞിനെ ഊതിയെടുത്തു ചുഴലിക്കാററു്. കണ്ടുനിന്നവർ നിലവിട്ടലറിപ്പോയി. കണ്ണെത്താത്ത ദൂരത്തിലേയ്ക്കു് കുട്ടി പൊങ്ങിപ്പോയി. ശിശുരൂപം പൂണ്ട ലോകനാഥനായ ഭഗവാൻ തൃണാവർത്തന്റെ കൊരൾവള്ളിയിൽ കുത്തിപ്പിടിച്ചു. ആ രാക്ഷസനു് ശ്വാസം മുട്ടി. കണ്ണു തുറിച്ചു. ചുഴലിക്കാററിന്റെ ശക്തി നിലച്ചു. അവൻ ചത്തു നിലം പതിച്ചു – വലിയ പർവ്വതം കടപുഴങ്ങി വീണതുപോലെ. അവന്റെ കഴുത്തിലുണ്ടു് പററിപ്പിടിച്ചിരിക്കുന്നു, യശോദയുടെ ആശാവല്ലരി! അവിശ്വസനീയമായ കാഴ്ച! സ്വന്തം കുട്ടികൾ മരിച്ച അമ്മമാർപോലും യശോദയുടെ കുട്ടി ജീവിച്ചതോർത്തു് പുളകമണിഞ്ഞു; ഹർഷാരവം മുഴക്കി.

ഇങ്ങനെയെത്ര ദിവ്യലീലകളാണു് ഭഗവാൻ കാണിച്ചതു്, ശ്രീകൃഷ്ണാവതാരത്തിൽ. കുട്ടികളെ, ഭഗവാന്റെ ദിവ്യചരിതം ഓർത്തുകൊണ്ടു് ഇന്നു് നിങ്ങൾ ഉറങ്ങു. നാളെ നമുക്കു കഥ തുടരാം.

# 'ഉപകാരപ്രധാനഃ സ്യാത് അപകാരപരേപ്യരൗ'

വി. എം. വിമല, വള്ളൂർമന

**ധൃഷ്ടദ്യുമ്നം തു പാഞ്ചാല്യം ആനീയ സ്വം നിവേശനം,**
**ഉപാകരോദസ്ത്രഹേതോഃ ഭാരദ്വാജഃ പ്രതാപവാൻ**
**അമോക്ഷണീയം ദൈവം ഹി ഭാവി മത്വാ മഹാമതിഃ**
**തഥാ തത്കൃതവാൻ ദ്രോണഃ ആത്മകീർത്ത്യനു-**
**രക്ഷണാത്. (മ. ഭാ. ആ. പ. ദ്രൌപദീസംഭവേ)**

ഇവിടെയാണ് ഭാരതീയസംസ്കാരത്തിൻെറ, ആർഷപാരമ്പര്യത്തിൻെറ, മർമ്മം കിടക്കുന്നതു്. തൻെറ പ്രാണാന്തകനാണെന്നറിഞ്ഞിട്ടുംകൂടി, അതൊന്നും ഗണിക്കാതെ, ആ ആൾക്ക് തന്നാലാവുംവിധം ഉപകാരം ചെയ്യുക. പല രാഷ്ട്രങ്ങളിലും പലവിധത്തിലുള്ള സംസ്കാരങ്ങളും ഉടലെടുത്തിട്ടുണ്ടാവാം. എന്നാൽ അവയൊന്നിനുംതന്നെ ഭാരതീയസംസ്കാരത്തിനോടു കിടനില്ക്കാൻ കഴിയില്ല. വൃക്ഷത്തിന്ന്, ഒരാൾ മഴവുമായി അതിനെ അടുക്കുന്നതു കണ്ടാൽ, തന്നെ വെട്ടിമുറിക്കാനാണയാൾ വരുന്നതെന്നറിയാം. എന്നാൽ തനിക്കയാൾ ഏററവും ദ്രോഹം വരുത്തുകയാണെന്നറിഞ്ഞിട്ടുപോലും, വെട്ടേററു നിലം പതിക്കുന്നതുവരെ അതു് അയാൾക്ക് സൂര്യൻെറ പ്രചണ്ഡകിരണങ്ങളിൽനിന്നു രക്ഷ നൽകിക്കൊണ്ടേയിരിക്കും. അതുപോലെ യഥാർത്ഥഭാരതീയന്ന്, തനിക്ക് കടുത്ത അപരാധം ചെയ്യുന്നവൻ ആയാൽപോലും ഒരുവൻ ഒരിക്കലും ശത്രുവായിത്തീരുന്നില്ല. കാരണം ആ സംസ്കാരത്തിൻെറ മഹത്ത്വം അയാളിൽ അത്രയ്ക്കും സ്വാധീനം ചെലുത്തിയിരിക്കുന്നു എന്നതു തന്നെ.

ധൃഷ്ടദ്യുമ്നൻെറ ജനനഹേതു ദ്രോണർ അറിയായ്കയല്ല. ദ്രുപദൻ രാജകുമാരനെ ദ്രോണൻെറ അടുക്കലേയ്ക്ക് അസ്ത്രശിക്ഷാർത്ഥം അയച്ചു. അപ്പോൾ വേണമെന്നുണ്ടെങ്കിൽ, കുമാരനെ ധനുർവ്വിദ്യ താൻ പഠിപ്പിക്കുവാനാഗ്രഹിക്കുന്നില്ല, എന്നു പറഞ്ഞു് ദ്രോണാചാര്യർക്ക് ഒഴിഞ്ഞുമാറാമായിരുന്നു. കാരണം, തന്നെ വധിക്കുവാൻവേണ്ട അറിവു് തൻെറ ഘാതകനാവുന്ന ആൾക്ക് നൽകുകയാണ് തന്മൂലം സംഭവിക്കുക. എന്നാൽ ദ്രോണർ ധൃഷ്ടദ്യുമ്നനെ തൻെറ ശിഷ്യനാക്കാൻ സമ്മതിക്കുകയാണ് ഉണ്ടായതു്. എന്താണ് അതിന്നു കാരണം? ദൈവദിഷ്ടമായതിന്ന് പരിഹാരമില്ല. എന്തു വന്നാലും അതു സംഭവിച്ചേ തീരൂ. അതിനാൽ അതിനെപ്പററി ചിന്തിച്ചിട്ടു കാര്യമില്ല. ശേഷം കാര്യം — അനന്തരകരണീയം — എന്തെന്നു നോക്കുകയേ ഗതിയുള്ളൂ. ഇനി ശ്രേയസ്കരമായതു് ധൃഷ്ടദ്യുമ്നനെ ശിഷ്യത്വേന സ്വീകരിയ്ക്കുന്നതോ, ഉപേക്ഷിയ്ക്കുന്നതോ? ഇതായിരുന്നു ദ്രോണരുടെ ചിന്താഗതി. ഉപേക്ഷിച്ചാലും തനിക്കു വരുവാനിരിക്കുന്ന ഭാവി വരുകതന്നെ ചെയ്യും. പക്ഷെ അതോടൊപ്പം ശ്രേയസ്സു നശിക്കുകൂടി ചെയ്യും. അതിനാൽ യശഃപ്രാപ്തി കൂടിയാകയാൽ ശിഷ്യനെ സ്വീകരിക്കതന്നെ ചെയ്തു ദ്രോണർ.

ഭാരതീയ ഇതിഹാസപുരാണാദികളിലെ ഒരു ഉത്തമമാതൃകാഭാരതീയനാണു ശ്രീകൃഷ്ണൻ. ഹരിണമാണെന്നു തെററിദ്ധരിച്ച ലുബ്ധകൻ, ശ്രീകൃഷ്ണപാദാംബുജങ്ങളെ മാരകമായി മുറിവേൽപിച്ച ശേഷമാണ്, തൻെറ തെററു മനസ്സിലാക്കുന്നതു്. വ്യസനാർണ്ണവത്തിൽ മഗ്നനായ അവൻ കൃഷ്ണനെ നമസ്കരിച്ചു്, തൻെറ അപരാധത്തിന്നു മാപ്പു ചോദിക്കുന്നു. സ്നേഹപൂർണ്ണമായ കടാക്ഷത്താലും മററും, ശ്രീകൃഷ്ണൻ അവന്നു മാപ്പു നൽകുകയല്ലാതെ ലേശംപോലും ക്രുദ്ധനാകയല്ല ഉണ്ടായതു്. ഇങ്ങനെ എത്രയെത്ര ഉദാഹരണങ്ങൾ വേണമെങ്കിലും ഭാരതചരിത്രത്തിൽ കാണാം.

അടുത്തകാലത്തെ ഒരു മഹാപുരുഷൻെറ, മഹാത്മാഗാന്ധിജിയുടെ, കഥതന്നെ ഒന്നെടുത്തു നോക്കാം. ഘാതകൻെറ വെടിയുണ്ടയേററു നിലംപതിക്കുമ്പോഴും അദ്ദേഹം, ആംഗ്യം കൊണ്ടുപോലും തൻെറ ഘാതകന്ന് അഭയം നൽകിയതായി കാട്ടുകയാണല്ലോ ഉണ്ടായതു്.

**വസിഷ്ഠോ ഘാതിതാൻ ശ്രുത്വാ**
**വിശ്വാമിത്രേണ തത്സുതാൻ,**

ധാരയാമാസ തം ശോകം
മഹാദ്രിരിവ മേദിനീം.
ചക്രേ ചാത്മവിനാശായ
ബുദ്ധിം സ മുനിസത്തമഃ,
ന ചൈവ കൌശികോച്ഛേദം
മേനേ സ മുനിസത്തമഃ.

(മ. ഭാ. ആ. പ. )

'ശാപത്താൽ രാക്ഷസനായിത്തീന്ന കല്മാഷപാദനെന്ന ഐക്ഷ്വാകുമഹാരാജാവിനാൽ വിശ്വാമിത്രപ്രേരണകൊണ്ടു്, സ്വപുത്രന്മാർ മുഴുവൻ നശിപ്പിക്കപ്പെട്ടു എന്നു കേട്ടിട്ടും മഹാത്മാവായ വസിഷ്ഠമഹഷി ആ ദുഃഖത്തെ ധൈയ്യമവലംബിച്ചു് സഹിച്ചു. ദുഃഖഭാരം താങ്ങാനാവാതെയായിട്ടും അദ്ദേഹം വിശ്വാമിത്രമഹഷിയുടെ വംശത്തിനു വിച്ഛേദം വരുത്താൻ ആഗ്രഹിക്കുകയല്ല ഉണ്ടായതു്, അവനവനെ ശിക്ഷിക്കുവാനൊരുമ്പെടുകയാണു് ചെയ്തതു്.'

മഹാജനങ്ങരം സ്വദുഃഖങ്ങരംക്കേകകാരണം സ്വകൃതദുഷ്കൃതമാണെന്ന സത്യം അറിഞ്ഞു് അതു നികത്താൻ ശ്രമിക്കുന്നു. മൂഢന്മാർ സ്വദുരിതത്തിന്നു പരൻെറ നേരെ അപരാധം ചമയ്ക്കുന്നു.

ഇന്നത്തെ ലോകത്തിൽ ഇത്തരത്തിൽ ഉള്ള മഹാത്മാക്കളെ എത്ര പേരെ കാണാം? ശത്രുവെപ്പോലും മിത്രമായി കാണുവാനാണു് ഭാരതീയ സംസ്കാരം പഠിപ്പിക്കുന്നതു്. സ്നേഹം കൊണ്ടേ ക്രോധത്തെ ജയിക്കാനാവൂ. ക്രോധത്തെ അതിനാൽത്തന്നെ നേരിടുന്നതായാൽ സവ്വനാശമായിരിക്കും ഫലം.

---

# പതിഭക്തയായ ഗാന്ധാരി

**കെ. കേശവൻനായർ**

പുരാണപ്രസിദ്ധരായ പതിവ്രതാരത്നങ്ങളിൽ ഗാന്ധാരീദേവിയുടെ സ്ഥാനം അദ്വിതീയമാണു്. ഈ പുണ്യചരിത ഗാന്ധാരരാജാവായിരുന്ന സുബലൻെറ പുത്രിയും ശകുനിയുടെ സഹോദരിയുമായിരുന്നു. ചെറുപ്പത്തിൽത്തന്നെ ഇവർ ശിവനെ ആരാധിച്ചു്, അദ്ദേഹത്തിൽ നിന്നു്, നൂറു പുത്രന്മാർ ഉണ്ടാകാനുള്ള വരം വാങ്ങി. പതിയായ ധൃതരാഷ്ട്രൻ അന്ധനാണെന്നറിഞ്ഞപ്പോരം ആ സതീരത്നം പട്ടുശീല കൊണ്ടു് തൻെറ കണ്ണുകരം മൂടിക്കെട്ടി. പതി അന്ധനായിരിക്കെ തനിയ്ക്കീ ലോകത്തിലെ കാഴ്ചകരം കാണാൻ എന്തധികാരമാണുള്ളതെന്നു് അവർ വിചാരിച്ചു. അങ്ങനെ ജീവിതാവസാനംവരെ അവർ ഒരു അന്ധയെപ്പോലെ കഴിഞ്ഞുകൂടി. പാതിവ്രത്യത്തിൻെറ പേരിൽ ഇതുപോലുള്ള ഇന്ദ്രിയസുഖത്യാഗം ലോകചരിത്രത്തിൽ വിരളമാണു്. വിവാഹിതയായി ഭർത്തൃഗൃഹത്തിൽ വന്ന ഗാന്ധാരി തൻെറ സദ്ഗുണങ്ങരംകൊണ്ടും സദാചാരവൃത്തികൊണ്ടും ഭത്താവിനേയും മററു കുടുംബാംഗങ്ങളേയും കണക്കിലേറെ വശീകരിച്ചു.

പതിവ്രത എന്നതിനു പുറമെ ഗാന്ധാരി നിർഭീകയും ന്യായപ്രിയയുമായിരുന്നു. ഇവർ എപ്പോഴും സത്യധമ്മാദികളുടെ മാഗ്ഗത്തെയാണു് അവലംബിച്ചിരുന്നതു്; ഒരിക്കലും അന്യായത്തിനു് വഴങ്ങി ജീവിച്ചിട്ടില്ല. പുത്രന്മാർ ഒരിക്കൽ, നിറഞ്ഞ സദസ്സിൽവെച്ചു് ദ്രൌപദിയെ അപമാനിച്ചപ്പോരം ഇവക്കു വലിയ മനോദുഃഖമുണ്ടായി. തന്മൂലം ഇവക്കു് പുത്രന്മാരുടെ നേരെയുണ്ടായിരുന്ന വാത്സല്യത്തിനു് മങ്ങൽ തട്ടി. പുത്രന്മാരുടെ ആവശ്യത്തിനു വഴങ്ങി ധൃതരാഷ്ട്രൻ രണ്ടാംപ്രാവശ്യവും പാണ്ഡവന്മാരെ ചൂതാട്ടത്തിനു ക്ഷണിച്ചപ്പോരം ഗാന്ധാരി കണക്കിലേറെ പരിതപിച്ചു. ചൂതുകളി നിരോധിക്കാനായി അവർ ധൃതരാഷ്ട്രനോടു് ഇങ്ങനെ പറഞ്ഞു: 'പ്രഭോ, പ്രസൂതനായ മാത്രയിൽ ദുര്യോധനൻ കഴുതയെപോലെ കരഞ്ഞു. അപ്പോരം ബുദ്ധിമാനായ വിദുരൻ ആ സന്താന

ത്തെ ഉപേക്ഷിക്കാൻ എന്നെ ഉപദേശിച്ചിരുന്നു. ആ ഉപദേശത്തെ ഓർത്തിട്ട് എനിക്കിപ്പോൾ ഇങ്ങനെ തോന്നുന്നു. അവൻ കുരുവംശത്തെ മുടിക്കാൻ പിറന്ന സന്താനമാണ്. ആത്മദോഷം കൊണ്ട് അങ്ങ് എല്ലാവരേയും ആപത്തിൽ കുടുക്കരുത്. ഈ ശാഠ്യക്കാരായ മൂർഖന്മാരുടെ ആവശ്യങ്ങളെ അങ്ങ് അനുകൂലിക്കരുത്. ഈ വംശം നശിക്കാൻ അങ്ങ് കൂട്ടുനില്ക്കുകയും അരുത്. കെട്ടിനിർത്തിയ ചിറ അങ്ങ് ഒരിക്കലും പൊട്ടിച്ചു കളയരുത്. കെട്ടടങ്ങിയ അഗ്നി വീണ്ടും ആളിക്കത്തും. പാണ്ഡവന്മാർ ശാന്തരാണ്. അവർക്ക് ആരോടും വൈരമോ വിരോധമോ ഇല്ല. അവർക്ക് വിദ്വേഷമുണ്ടാക്കുന്നത് ശരിയല്ല. ഇക്കാര്യങ്ങളെല്ലാം അങ്ങേയ്ക്കറിയാവുന്നതാണ്, എന്നാലും ഞാൻ അങ്ങയെ ഓർമ്മിപ്പിക്കുകയാണ്. ദുഷ്ടന്മാരുടെ ഹൃദയത്തിൽ ശാസ്ത്രോപദേശം ഫലിക്കുകയില്ല. എന്നാൽ അങ്ങ് വൃദ്ധനായിട്ടും കുട്ടികളെപ്പോലെ സംസാരിക്കുന്നു. അതു ശരിയല്ല. ഈ സന്ദർഭത്തിൽ അങ്ങ് സ്വന്തം പുത്രന്മാരെപ്പോലെ പാണ്ഡവന്മാരേയും രക്ഷിക്കണം. അവർ ദുഃഖിതരായി അങ്ങയെ വിട്ടുപിരിയാൻ ഇടയാകരുത്. കുലത്തിന് കളങ്കമുണ്ടാക്കുന്ന ദുര്യോധനനെ ഉപേക്ഷിക്കുകയാണ് നല്ലത്. ഞാൻ സ്വാർത്ഥം കൊണ്ട് അന്ന് വിദുരൻ പറഞ്ഞകാര്യം മാനിച്ചില്ല. അതിന്റെ ദുരന്തഫലമാണ് ഇന്നു ഞാൻ അനുഭവിക്കുന്നത്. മന്ത്രിമാരുടെ ഉപദേശം സ്വീകരിച്ച് ശാന്തിയോടും ധർമ്മത്തോടുംകൂടി വിചാരശക്തിയെ വളർത്തുക. ഒരിക്കലും തെററു പററരുത്. ചിന്തിക്കാതെ പ്രവർത്തിച്ചാൽ ദുഃഖിക്കേണ്ടതായി വരും. രാജ്യലക്ഷ്മി ക്രൂരന്റെ കൈയിൽ ചെന്നുചേർന്നാൽ അതവനെ നിശ്ശേഷം നശിപ്പിക്കും.'' ഗാന്ധാരിയുടെ ഈ വാക്യങ്ങളിൽ ധർമ്മവും നീതിയും നിഷ്പക്ഷതയും നിതരാം സ്ഫുരിക്കുന്നതായിക്കാണാം. ഇത്തരം അനുചിതകാര്യങ്ങളിൽനിന്ന് അവർ ദുര്യോധനനെ നിരോധിക്കുകയും അനീതിയുടെ ദുഷ്പരിണാമങ്ങളെക്കുറിച്ച് അയാൾക്കു മുന്നറിയിപ്പ് കൊടുക്കുകയും ചെയ്തിരുന്നു. എന്നാൽ ദുര്യോധനൻ അതൊന്നും ചെവിക്കൊണ്ടില്ല.

പാണ്ഡവപക്ഷത്തുനിന്ന് സന്ധി സംസാരിക്കാനായി ഭഗവാൻ ശ്രീകൃഷ്ണൻ ഹസ്തിനാപുരത്തിൽ ചെന്നപ്പോൾ അദ്ദേഹവും ദുര്യോധനനെ വളരെ ഉപദേശിച്ചു. അതും ഫലിച്ചില്ല. അപ്പോൾ ധൃതരാഷ്ട്രർ ദുര്യോധനനെ ഉപദേശിക്കാൻ ഗാന്ധാരിയോടു നിർദ്ദേശിച്ചു. ഗാന്ധാരി പറഞ്ഞു: 'രാജൻ, അങ്ങ് പുത്രവാത്സല്യത്താൽ മുഗ്ദ്ധനായിരിക്കയാണ്. അതുകൊണ്ട് ഇക്കാര്യത്തിൽ കുററവാളി അങ്ങുതന്നെയാണ്. ദുര്യോധനൻ മഹാപാപിയാണെന്നറിഞ്ഞിട്ടും അങ്ങ് അവന്റെ ആവശ്യങ്ങൾ അനുവദിച്ചുകൊടുക്കുന്നു. കാമക്രോധാദിവികാരങ്ങൾ ദുര്യോധനനെ വലയം ചെയ്തിരിക്കയാണ്. ഈ സന്ദർഭത്തിൽ ബലാൽക്കാരം കൊണ്ടുപോലും അങ്ങേയ്ക്ക് അവനെ ഈ മാർഗ്ഗത്തിൽനിന്ന് വ്യതിചലിപ്പിക്കാൻ കഴികയില്ല. അങ്ങ് തെല്ലും ചിന്തിക്കാതെയാണ് മൂർഖനും ദുഷ്ടനുമായ അവനെ രാജ്യഭാരമേല്പിച്ചത്. അതിന്റെ ഫലമാണ് അങ്ങിപ്പോൾ അനുഭവിക്കുന്നത്. സ്വന്തം ഗൃഹത്തിലുള്ള അന്തശ്ഛിദ്രത്തെ അറിയാത്ത മട്ടിലാണ് അങ്ങ് ജീവിക്കുന്നത്. അതുകൊണ്ടങ്ങ് പാണ്ഡവന്മാരുടെ ദൃഷ്ടിയിൽ പരിഹാസ്യനായിത്തീർന്നിരിക്കുന്നു. സാമംകൊണ്ടോ ഭേദംകൊണ്ടോ ആപത്തൊഴിവാക്കാൻ കഴിയുമെങ്കിൽ ബുദ്ധിമാനായ ഒരാൾ ദണ്ഡോപായം പ്രയോഗിക്കുമോ ?' ഗാന്ധാരിയുടെ ഈ യുക്തി എത്രമാത്രം നിഷ്പക്ഷവും ഹിതകാരിയും നീതിപൂർണ്ണവും യഥാർത്ഥവുമാണെന്നു കാണാൻ വിഷമമില്ല.

അനന്തരം ഗാന്ധാരി മകനെ വിളിച്ച് ഉപദേശിച്ചു: 'മകനേ, ഞാൻ പറയുന്നത് കേൾക്കുക. നിന്റെ അച്ഛനും ഭീഷ്മർ, ദ്രോണൻ, കൃപൻ, വിദുരൻ എന്നിവരും നിനക്കു തന്ന ഉപദേശത്തെ നീ സ്വീകരിക്കുക. പാണ്ഡവരോട് സന്ധി ചെയ്താൽ ഭീഷ്മപിതാമഹനും നിന്റെ അച്ഛനും എനിക്കും ദ്രോണർ തുടങ്ങിയ നിന്റെ ഗുരുഭൂതന്മാർക്കും എന്തുമാത്രം സന്തോഷമുണ്ടാകുമെന്ന് നീയൊന്നാലോചിച്ചു നോക്കു. മകനേ, രാജ്യലാഭം, രാജ്യരക്ഷ, രാജ്യഭോഗം ഇവയൊന്നും സ്വന്തം കൈയുക്കുകൊണ്ട് നേടാവുന്നതല്ല. ജിതേന്ദ്രിയനു മാത്രമേ രാജ്യത്തെ രക്ഷിക്കാൻ കഴിയൂ. കാമവും ക്രോധവും ഒരുവനെ അർത്ഥഹീനനാക്കുന്നു. ഈ രണ്ടു ശത്രുക്കളേയും ജയിച്ചാൽ ഈ ലോകം മുഴുവൻ ജയിക്കാം. കടിഞ്ഞാണില്ലാത്ത കുതിര മൂർഖനായ സാരഥിയെ വഴിപിഴപ്പിക്കുന്നതുപോലെ അനിയന്ത്രിതങ്ങളായ

ഇന്ദ്രിയങ്ങരം ഒരുവനെ നിശ്ശേഷം നശിപ്പിക്കുന്നു. ഇന്ദ്രിയങ്ങളെ നിയന്ത്രിച്ച് എല്ലാ കാൎയ്യവും നല്ലപോലെ ആലോചിച്ചു പ്രവൎത്തിക്കുന്നവനെ ലക്ഷ്മി ഒരിക്കലും വിട്ടു പിരിയുന്നില്ല. കുട്ടി, നിന്റെ മുത്തച്ഛനായ ഭീഷ്മരും ഗുരുവായ ദ്രോണനും പറഞ്ഞതു് സത്യമാണ്. യഥാൎത്ഥത്തിൽ ശ്രീകൃഷ്ണനേയും അൎജ്ജുനനേയും ആൎക്കും ജയിക്കാൻ കഴിയില്ല. അതുകൊണ്ടു് നീ ശ്രീകൃഷ്ണനെ ശരണം പ്രാപിക്കു. അദ്ദേഹം പ്രസാദിച്ചാൽ രണ്ടു പക്ഷക്കാൎക്കും മംഗളമുണ്ടാകും. മകനേ, യുദ്ധംകൊണ്ടു് ദോഷമേ ഉണ്ടാകൂ. അതിൽ ധൎമ്മവും അൎത്ഥവും നശിക്കും. ഇതു രണ്ടുമില്ലെങ്കിൽ പിന്നെ സുഖമെങ്ങനെയുണ്ടാകും? നീ രാജ്യഭോഗം ആഗ്രഹിക്കുന്നുവെങ്കിൽ പാണ്ഡവന്മാരുടെ ഭാഗം അവൎക്കു കൊടുക്കുക. ഈ പതിമൂന്നു കൊല്ലക്കാലം പാണ്ഡവന്മാരെ നാടുകടത്തിവിട്ടതു് വലിയ അന്യായമായിപ്പോയി. ഇപ്പോരം സന്ധി ചെയ്തിട്ടെങ്കിലും ആ കളങ്കം മാച്ചുകളയു. ലോഭംകൊണ്ടു് ആൎക്കും ഒന്നും നേടാൻ കഴിയില്ല. അതിനാൽ ലോഭം ഉപേക്ഷിച്ചു് പാണ്ഡവരോടു് സന്ധി ചെയ്യൂ.' എത്ര ഹിതകരവും ഹാൎദ്ദവുമായ ഉപദേശം! ഗാന്ധാരി വലിയ വിദുഷിയാണെന്നും ശ്രീകൃഷ്ണാൎജ്ജുനന്മാരുടെ മാഹാത്മ്യം അവൎക്കു നല്ലപോലെ അറിയാമെന്നും നമുക്കിതുകൊണ്ടൂഹിക്കാം.

ഗാന്ധാരിയുടെ ഈ സദുപദേശമൊന്നും ദുഷ്ടനായ ദുരോധനനിൽ ഫലിച്ചില്ല. അതിന്റെ ദുഷ്പരിണാമം ഭയങ്കരമായിരുന്നു. പാണ്ഡവരും കൌരവരും യുദ്ധസന്നദ്ധരായി. കുരുക്ഷേത്രത്തിൽ പതിനെട്ടു ദിവസം ഭയങ്കമായ യുദ്ധം നടന്നു. യുദ്ധം തുടൎന്നുകൊണ്ടിരുന്നപ്പോരം ദുൎയ്യോധനൻ ദിവസവും ഗാന്ധാരിയോടു് ഇങ്ങനെ പ്രാൎത്ഥിച്ചിരുന്നു: 'അമ്മേ, ഞാൻ ശത്രുക്കളോടു് യുദ്ധത്തിനു പോവുകയാണ്. യുദ്ധത്തിൽ വിജയമുണ്ടാകാൻ എന്നെ ആശീർവദിക്കൂ.' ഗാന്ധാരിയിൽ പാതിവ്രത്യത്തിന്റെ വലിയ തേജസ്സുണ്ടായിരുന്നു. അവർ പുത്രനെ ആശീൎവ്വദിച്ചാൽ അതു് വിഫലമാവുകയില്ല. അവർ എങ്ങനെ ആശീർവദിക്കും? ദുര്യോധനൻ ദുഷ്ടനാണെന്നു് അവൎക്കറിയാം. അങ്ങനെയുള്ള ഒരുവനിൽ രാജ്യലക്ഷ്മി സ്ഥിരയായിരിക്കയില്ല. അതുകൊണ്ടവർ ഓരോ പ്രാവശ്യവും ഇങ്ങനെ പറയും: 'മകനേ, ധൎമ്മം ഉള്ളേടത്തു് വിജയം ഉണ്ടാകും. ജയിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ നീ അധൎമ്മം ഉപേക്ഷിച്ചു് ധൎമ്മത്തെ ആശ്രയിക്കുക.' ഗാന്ധാരി ഒരിക്കലും ദുര്യോധനന്റെ പക്ഷത്തായിരുന്നില്ല. എന്നാൽ യുദ്ധത്തിൽ തന്റെ പുത്രന്മാരെല്ലാം മരിച്ചു എന്നു കേട്ടപ്പോരം ശോകാവേഗത്താൽ അവരുടെ ക്രോധം ആളിക്കത്തി. അവർ പാണ്ഡവന്മാരെ ശപിക്കാൻ ഒരുങ്ങി. ഇതറിഞ്ഞു് പരേംഗിതജ്ഞനായ ഭഗവാൻ വ്യാസൻ ഗാന്ധാരിയെ സമീപിച്ചു് സാന്ത്വനങ്ങരംകൊണ്ടു് ഈ അനാൎയ്യമായ സങ്കല്പത്തിൽനിന്നു് അവരെത്തടഞ്ഞു. അപ്പോരം പാണ്ഡവന്മാരും അവിടെ ഉണ്ടായിരുന്നു. ഗാന്ധാരിയുടെ മനസ്സു് ക്ഷോഭിച്ചിരിക്കയാണെന്നറിഞ്ഞു് യുധിഷ്ഠിരൻ ആ മാതാവിനെ സമീപിച്ചു് ആത്മനിന്ദനം ചെയ്തുകൊണ്ടു് അവരുടെ പാദങ്ങളിൽ നമസ്കരിച്ചു. ക്രോധാഗ്നിയാൽ ജ്വലിച്ച അവരുടെ ദൃഷ്ടി നേത്രപടത്തെ ഭേദിച്ചു് യുധിഷ്ഠിരന്റെ കാൽനഖങ്ങളിൽ പതിച്ചു. അതോടെ അദ്ദേഹത്തിന്റെ നഖങ്ങളെല്ലാം കരിഞ്ഞു. ഇതു കണ്ടു് മററു സഹോദരന്മാർ ഭയത്തോടെ അങ്ങുമിങ്ങും ഒളിച്ചു. ഇതറിഞ്ഞു് ഗാന്ധാരിയുടെ കോപം അടങ്ങി. അവർ ഒരമ്മയെപ്പോലെ പാണ്ഡവന്മാരിൽ ധൈര്യം പകൎന്നു. ഗാന്ധാരിയുടെ പാതിവ്രത്യത്തിനു് എത്രമാത്രം തേജസ്സുണ്ടെന്നു് നമുക്കിതുകൊണ്ടൂഹിക്കാം.

ഒടുവിൽ ഗാന്ധാരിയുടെ കോപം ശ്രീകൃഷ്ണന്റെ നേൎക്കു തിരിഞ്ഞു. അന്തർയാമിയായ ഭഗവാൻതന്നെ അവരുടെ ഹൃദയഭാവങ്ങരംക്കു് പരിവൎത്തനമുണ്ടാക്കി പാണ്ഡവരെ രക്ഷിക്കുകയും ആ കോപത്തിനു് സ്വയം ഇരയാവുകയും ചെയ്തു എന്നു പറയുന്നതാകും കൂടുതൽ യുക്തമായിരിക്കുക. കുരുക്ഷേത്രത്തിൽച്ചെന്നു് അവിടുത്തെ ശോകരംഗങ്ങരം കണ്ടപ്പോരം ഗാന്ധാരിക്കു് ദുഃഖഭാരം അസഹ്യമായി. അവർ ക്രോധാവേഗത്താൽ ശ്രീകൃഷ്ണനോടു പറഞ്ഞു: 'കൃഷ്ണാ, പാണ്ഡവന്മാരും കൌരവന്മാരും തമ്മിൽ കലഹിച്ചു നശിച്ചു. എന്നാൽ അങ്ങു് സമൎത്ഥനായിരുന്നിട്ടും സ്വന്തം ആരംക്കാരെ എന്തുകൊണ്ടുപേക്ഷിച്ചു? അങ്ങേയ്ക്കു് അനേകം സേവകരുണ്ടു്, വിപുലമായ സൈന്യമുണ്ടു്. രണ്ടുകൂട്ടരേയും അടക്കാൻ അങ്ങേയ്ക്കു കഴിയുമായിരുന്നു. വാക്സാമൎത്ഥ്യംകൊണ്ടുതന്നെ അങ്ങേയ്ക്കുവരെ ബോധവാ

ന്മാരാക്കാമായിരുന്നു. എന്നിട്ടും അങ്ങ് മനഃപൂർവ്വം കൗരവനാശത്തെ അനുകൂലിച്ചു. അതുകൊണ്ട് അങ്ങിപ്പോൾ അതിന്റെ ഫലം അനുഭവിക്കൂ. ഞാൻ ഭർത്തൃശുശ്രൂഷകൊണ്ട് നേടിയ തപസ്സിന്റെ ബലത്താൽ അങ്ങയെ ശപിക്കുന്നു. പരസ്പരം യുദ്ധം ചെയ്തുകൊണ്ടിരുന്ന പാണ്ഡവരേയും കൗരവരേയും അങ്ങുപേക്ഷിച്ചപോലെ സ്വന്തം ബന്ധുജനങ്ങളേയും അങ്ങ് കൊല്ലിക്കും. അതുപോലെ അങ്ങും വധിക്കപ്പെടും. ഭരതവംശജരായ ഈ സ്ത്രീകൾ ഇന്ന് ഏതുവിധം ആർത്തനാദം പൊഴിച്ചുകൊണ്ടിരിക്കുന്നുവോ ആ വിധം അങ്ങയുടെ കുടുംബത്തിലെ സ്ത്രീകളും ബന്ധുജനവിയോഗത്താൽ തലതല്ലിക്കരയും.'

ഗാന്ധാരിയുടെ ഈ കഠോരവാക്യം കേട്ട് ഭഗവാൻ ശ്രീകൃഷ്ണൻ പുഞ്ചിരി പൊഴിച്ചു പറഞ്ഞു: 'ഭവതി പറഞ്ഞപോലെതന്നെ എല്ലാം സംഭവിക്കുമെന്ന് ഞാൻ മനസ്സിലാക്കിയിരിക്കുന്നു. ഭവതി എന്നെ ശപിച്ച് ഭവിതവ്യതയെ പ്രവചിച്ചു. ഋഷിശാപംകൊണ്ടുതന്നെ കൗരവവംശം മുടിയും. ഒട്ടും സംശയമില്ല. വൃഷ്ണിവംശത്തെ നശിപ്പിക്കാനും എനിക്കല്ലാതെ മററാക്കും കഴിയില്ല. അതുകൊണ്ട് വൃഷ്ണികൾ പരസ്പരം കലഹിച്ചുതന്നെ മരിക്കും.'

യുധിഷ്ഠിരന്റെ രാജ്യാഭിഷേകത്തിനുശേഷം ദേവിയായ ഗാന്ധാരി കുറച്ചുകാലം അദ്ദേഹത്തിന്റെകൂടെ പാർത്തു. പിന്നീടവർ ഭർത്താവിനോടൊപ്പം വനത്തിൽപോയി വ്രതോപാസനകളിൽ മുഴുകി. അവസാനം അവർ കാട്ടുതീയിൽ ദഹിച്ച് ഭർത്താവിനോടൊപ്പം പരലോകം പൂകി. ഇങ്ങനെ പതിപരായണയായ ഗാന്ധാരി പരലോകത്തും ഭർത്തൃശുശ്രൂഷ ചെയ്ത് സംതൃപ്തയായി. കുടുംബിനികളായ സ്ത്രീകൾക്ക് പ്രത്യേകിച്ചും ഗാന്ധാരി ഒരു മാതൃകാവനിതയാണ്.

**(അവലംബം ഒരു ഹിന്ദിലേഖനം)**

---

# സമന്വയം സാധ്യമോ?

**പി. ആർ. നായർ**

''ദ്വിതീയാദ്വൈ ഭയം ഭവതി'' എന്നു വേദാന്തികൾ പറയുന്നു. ''ആത്മനഃ പ്രതികൂലാനി പരേഷാം ന സമാചരേത്'' എന്ന ആപ്തവാക്യവുമുണ്ട്. രണ്ടും സൂചിപ്പിക്കുന്ന വസ്തു ഭിന്നമല്ലെന്നു ചിന്തിച്ചാൽ ബോധ്യമാകും. ''തന്നെപ്പോലെ തന്റെ അയൽക്കാരനെയും സ്നേഹിക്കുക'' എന്നാണല്ലോ രണ്ടിന്റെയും ഫലിതാർത്ഥം. അപ്പോൾ സമന്വയവാദത്തിന്റെ തായ്‌വേര് അനന്യമായ ഏകബോധത്തിലാണുറച്ചു നില്ക്കുന്നതെന്നു കാണാം. പിന്നെന്തേ ലോകമിങ്ങനെ പകച്ചും പകന്നും ഭിന്നമാർഗ്ഗങ്ങളിൽ ചരിക്കുന്നത് ?

ഇതിന്നു് കാരണങ്ങൾ പലതുണ്ട്. ജീവിതത്തിന്റെ തായ്‌വേരുകൾക്കു കേടു വരുത്തുവാൻ സമ്മതം മൂളിക്കൊണ്ടാണ് മനുഷ്യന്റെ പുറപ്പാട്. അതെ, മനുഷ്യനൊഴികെയുള്ള ജീവജാലങ്ങൾക്ക് ഈ ഭാവം ഇല്ലെന്നുതന്നെ പറയാം. അവ ഇരയെ കണ്ടാൽ പിടിച്ചു തിന്നുമെന്നല്ലാതെ വർഗ്ഗവിവേചനത്തിനോ പരാക്രമപ്രകടനത്തിനോ ബോധപൂർവ്വം ശ്രമിക്കുന്നില്ല. ''സിംഹങ്ങൾക്കു പററമില്ല; ഹംസങ്ങൾക്കു പങ്ക്തിയില്ല'' എന്നു പറഞ്ഞ മഹാത്മാവ് (കബീർ) ഈ രഹസ്യം വീക്ഷിച്ചിരുന്നു. മനുഷ്യനെപ്പോലെ പ്രകൃതിയുടെ നേരെ കൊഞ്ഞനം കുത്തുന്ന ഏർപ്പാടു് മററു ജീവികൾക്കില്ല. 'നല്ലവർ' എന്നഭിമാനിക്കുന്ന നാമാകട്ടെ എന്നും അതിന്റെ മറുതലയ്ക്കലാണ്. അല്ലെന്നു പറഞ്ഞാൽ അതൊരു തട്ടിപ്പുമാത്രം.

ജീവിതത്തിന് നാം കൊടുക്കുന്ന പരിഭാഷയെന്താണ് ? മഹാകവി ജി. ശങ്കരക്കുറുപ്പുതന്നെ എഴുതി– ''ജീവിതമെന്നാൽ വികാസം; വികാസമോ ഭാവിയിൽ ചെയ്യും സഫലമാമാക്രമം.''

എന്നു്. വികാസംതന്നെ ജീവിതം. അതു് സഫലമായ ആക്രമം കൂടി ആയാൽ ? ആക്രമം എന്നതു് ഭാവിയെ ഭൂതമാക്കുകമാത്രമാണോ ? അതല്ല, അക്കാര്യം തനിയേ നടന്നുകൊള്ളും. സമാന്തരശക്തികളോടു മല്ലിട്ടു് സ്വായത്തശക്തിയെ അവയുടെ മേൽ അടിച്ചേൽപ്പിക്കുക. അപ്പോഴല്ലേ ആക്രമം സഫലമാകൂ?' ഇന്നല്ലെങ്കിൽ നാളെ അതു സാധിക്കുമെന്നുള്ള വ്യാമോഹമാണു് ഒരോ ആളുടെയും പ്രയത്നത്തിനു നിദാനം. കർഷകൻ വിതയ്ക്കുന്നതും കിളയ്ക്കുന്നതും വിത്തുമാത്രം തിരിച്ചുകിട്ടുവാനല്ല. വിത്തും വളവും പണിക്കൂലിയും മുടക്കുമുതലിന്റെ പലിശയും ഒക്കെക്കൂടി കിട്ടിയാലും അവൻ തൃപ്തനല്ല. കുറെക്കൂടി വേണം. ആ 'ലാഭ'മാണു് അവന്റെ യഥാർത്ഥ ലക്ഷ്യം. ഇതിൽ ആരും ദോഷം കാണുകയില്ല. അതൊരു അവകാശംമാത്രമാണു്. പ്രയത്നത്തിനു് പ്രയോജനമെന്ന അംശം കൂടിയുണ്ടല്ലോ.

ഏതു വ്യവഹാരത്തിലും സപ്രയോജനമായ ഒരു വിദൂരലക്ഷ്യം നമുക്കുണ്ടു്. അതാണു ഭാവി. അതിന്മേൽ കടന്നുപിടിക്കാനുള്ള കൈകൾ നീണ്ടതോ കുറിയതോ ആവാം. കുറിയ കൈ ലക്ഷ്യത്തോളം നീളുന്നില്ല. ചിലർ ചുവടു വെച്ചു മുന്നേറാൻ ശ്രമിക്കും. അതിനകം നീണ്ട കൈകൾ ലക്ഷ്യത്തോളം ചെന്നിരിക്കും. പരാജിതന്റെ – അതൃപ്തന്റെ – ആക്രമലക്ഷ്യം തെല്ലൊന്നു വ്യതിചലിച്ചു് 'ദീർഘബാഹു'വിന്റെ നേരെ തിരിയും. അവിടെത്തുടങ്ങി ജീവിതമെന്ന 'സംഗരം'. അപ്പോൾ തട്ടിമുളിക്കുന്ന പാമരവേദാന്തമുണ്ടു്. "Survival of the fittest." എന്നു്.

ഈ ജീവിതം എന്തിനുവേണ്ടി ? ഈ ചോദ്യം എന്നെങ്കിലും ചോദിക്കാത്തവരില്ല. ഉത്തരം കിട്ടുകയില്ലെന്നു് അവർക്കുതന്നെയറിയാം. ഉദ്ദേശിക്കുന്ന ഉത്തരം മറെറാരാളിൽ നിന്നു കിട്ടുക വിഷമംതന്നെ. ഇതുകാരണം സ്വന്തമായ നിഗമനത്തിലേയ്ക്കു മടങ്ങുന്നവരാണധികവും. സാധാരണക്കാരുടെ ഉത്തരം പൊതുവിൽ ഒന്നേ ഉള്ളു: 'സുഖിക്കാൻ.' ശരിയല്ലേ ? അമ്മിഞ്ഞപ്പാൽ നുണഞ്ഞപ്പോൾ മുതലിന്നോളം സുഖിക്കാനേ അവർ ആഗ്രഹിച്ചിട്ടുള്ളു. അതിനുവേണ്ടിയേ ജീവിച്ചിട്ടുള്ളു. ഇനി വേണ്ടതും അതാണു്. സുഖസാധ്യത കുറയുന്നുവെന്നിരിക്കട്ടെ. അപ്പോൾ നെററി ചുളിച്ചു ചിന്തിക്കും. പടച്ചവന്റെ നേരെ തിരിഞ്ഞുനിന്നു് 'സുഖമെവിടെ? തരൂ.' എന്നു മുഷ്ടി ചുരുട്ടി ആക്രോശിക്കാൻ തയ്യാറാകും. ഇതും ഒരവകാശവാദംതന്നെ. ഇതാണു് ഭക്തന്റെ 'പ്രാർത്ഥന'. ഇന്നുവരെ ജീവിച്ചവരിൽ എത്ര പേർ 'ഭഗവാനേ, ദുഃഖമരുളൂ.' എന്നു കേണിട്ടുണ്ടു് ? ഉണ്ടെങ്കിൽത്തന്നെ അവർ അപ്പുറത്തൊരു സുഖം പ്രത്യാശിച്ചിട്ടുമുണ്ടു്. സാധാരണഗതിയിൽ ദുഃഖസത്യംപോലും സാക്ഷാത്കരിക്കാൻ നാം തയ്യാറല്ല. കാരണം, വ്യക്തിഗതമായ സുഖം സൃഷ്ടിയുടെ അവകാശമാണെന്നും സ്വഭാവമാണെന്നും നാം നിശ്ചയിച്ചതുതന്നെ.

ഇനി, സമന്വയവാദത്തിന്റെ സീമയിലേയ്ക്കു നീങ്ങാം. വികാരോദ്ഗ്രഥനമെന്ന നെരിപ്പോടിനു ചുററുമിരുന്നു് പണ്ടുണ്ടായതുമില്ലാത്തതും പരസ്പരം പിറുപിറുത്തുകൊണ്ടു തീയൂതുന്ന "കക്കിടകത്തള്ള"മാരാണു് ഇന്നത്തെ സമന്വയവാദികൾ. അവരുടെ സ്വരത്തിലും മുഖഭാവത്തിലും വലിയ അന്തരമൊന്നുമില്ല. പക്ഷെ, ഊതിയൂതി തീ കെടുത്തുന്ന കൂട്ടരാണവർ. അവർക്കും ചില ഉദ്ദേശ്യങ്ങളുണ്ടു്. നെരിപ്പോടു നിറച്ചവനു് അതു സ്വന്തമാണു്. തള്ളിക്കൂടിയ 'തള്ള'മാർക്കു് തണുപ്പുമാററി എഴുന്നേററുപോകണം. അത്രയേ വേണ്ടു. അപ്പുറം ചിന്തിക്കാനവസരമില്ല; ആവശ്യവുമില്ല. ഈ സ്ഥിതി ലോകരാഷ്ട്രങ്ങളുടെ സമ്പദ്വ്യവസ്ഥയിലും സംസ്കാരവിനിമയത്തിലും മറെറല്ലാ തുറകളിലും തുല്യമാണു്. കിടമത്സരങ്ങളുടെ കാതലായ കാരണവും മറെറാന്നല്ല.

നാമിന്നു വളരുന്നു. ശാസ്ത്രത്തിലൂടെ വാനോളമുയരുന്നു! ഇരുപതാം നൂററാണ്ടിന്റെ ചരമാർദ്ധത്തിൽ ഈ വളർച്ച അനുസ്യൂതം തുടരുകയും ചെയ്യും. ഇരുപത്തൊന്നാം നൂററാണ്ടു് 'വെള്ളിവിളക്ക'മാണെന്നു് ഇന്നുതന്നെ തീർച്ചപ്പെടുത്തിയവരാണു് അഭൂതപൂർവ്വമായ ആവേശവും ഒച്ചപ്പാടുമായി അനാദ്യന്താന്തരീക്ഷത്തിൽ ചിറകില്ലാതെ പറക്കുന്നതു്. അവരെ ദൂരെനിന്നു കാണുന്ന 'ഇമ്മിണികുട്ടന്മാർ' കാക്കത്തൂവൽ കക്ഷത്തിൽവെച്ചു് പറപറക്കാൻ വെമ്പൽ കൊള്ളുകയാണു് ! ഇതിൽക്കൂടുതൽ എങ്ങനെയാണു് വലുതാവുക !

വളർച്ച രണ്ടു തരത്തിലുണ്ടു്: ആന്തരവും ബാഹ്യവും. ഇന്നത്തേതു ബാഹ്യമാണു്.

ഇന്നലെവരെ ആന്തരം വികസിച്ചു; ക്ഷുമ്പി. രണ്ടിൻെറയും സമതുലിതമായ വികാസം എന്തു കൊണ്ടോ സംഭവിക്കുന്നില്ല. ഒന്നുണ്ടായാൽ മറ്റൊന്നു നശിക്കുമോ? ഇതു് ഒരപൂർണ്ണതയാവാം. അല്ലെങ്കിൽ അനീതി. നിയതിയുടെ നെറി കേട്. ഇവിടെ സമന്വയം നടപ്പില്ലെന്നു തന്നെ പറഞ്ഞുവെയ്ക്കട്ടെ. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ കാലികധർമ്മങ്ങളാണ്. അവ ഒരിക്കലും ഒന്നാവില്ല. ഒന്ന് മറ്റൊന്നിൻെറ പൂരകമായിരിക്കും. അത്രേയുള്ളൂ. അവയുടെ ഏതാണ്ടൊരു സമന്വിതരൂപമാണ് വിശ്വമെന്ന ഈ മഹാപ്രതിഭാസം. ആവശ്യം സൃഷ്ടിയുടെ മാതാവാണെന്നു നാമൊക്കെപ്പറയും. പ്രപഞ്ചസൃഷ്ടി ആരുടെ ആവശ്യം ? ദ്രഷ്ടാവായ മനുഷ്യൻെറയോ പ്രപഞ്ചമായയുടെയോ ? മനുഷ്യൻെറ ആവശ്യം വ്യക്തിനിഷ്ഠമായ സുഖത്തിൻെറ പൂർത്തിയാണെന്നു പറഞ്ഞുകഴിഞ്ഞു. അവൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ സ്വാർത്ഥപ്രേരിതമാണ്. കർമ്മജാതം ആവശ്യാധിഷ്ഠിതമാണെന്നുള്ളതു തന്നെ അതിന്നു കാരണം.

നമ്മുടെ രാഷ്ട്രത്തലവന്മാരും സാമൂഹ്യപ്രവർത്തകരും സമഗ്രമായ ആശയൈക്യത്തിലെത്താറില്ല. അതവരുടെ വ്യക്തിപരമായ വൈകല്യമാണെന്നും പറഞ്ഞുകൂടാ. സമൂഹത്തിൻെറ പുനരുത്ഥാനകൃത്യങ്ങളിൽ അവക്കുള്ള പ്രാതിനിധ്യം ഗണ്യമാണ്. കക്ഷിമത്സരങ്ങളുടെ പിന്നിൽപോലും വൻകിട സമന്വയാദർശങ്ങളുണ്ട്. അവയുടെ ഏറ്റുമുട്ടലാണ്, അഥവാ വീറ്റുമുട്ടലാണ്, രാഷ്ട്രസംവിധാനം. അതെന്നും ദുർബലമാണ്. അതിൻെറ പ്രയോക്താക്കൾ എന്നുമെന്നും 'അസിധാരാവ്രത'മാചരിക്കുന്നു. അവസാനമാകട്ടെ, അവസാനിക്കാത്ത ആഗ്രഹങ്ങളോടുകൂടി അവഭൃഥമാചരിക്കാൻ നിർബദ്ധരാകുന്നു.

ഈയിടെ അമേരിക്കൻജനത പെരുമാറിയതു കണ്ടില്ലേ ! തെരഞ്ഞെടുത്ത പ്രസിഡണ്ടിനെ അവർ പുറന്തള്ളി, മറ്റൊരാളെ പ്രസിഡണ്ടാക്കി. ചുരുക്കത്തിൽ ആശയമല്ല, ആവശ്യമാണു പൊരുത്തംകെട്ടതു്.

ഏകാത്മമാനവതാവാദം വളരെ പഴയതാണ്. ''ബഹു സ്യാം പ്രജായേയ'' എത്രയോ പഴയ ഉദ്ഗാരമാണിതു്. ഇതിന്നും ആവർത്തിച്ചുപറയാനേ നമുക്കു കഴിയൂ. ഭംഗിയുള്ള ഭാഷയിലാവാം. പക്ഷേ, അതൊരു സത്യമാക്കി പ്രദർശിപ്പിക്കുവാൻ ഏതു സമൂഹമാണു തയ്യാറാവുക ! സർവ്വോദയവും സോഷ്യലിസവും ഒന്നെന്നറിയുവാൻ നമുക്കിനിയും കഴിഞ്ഞില്ല. ഇവിടെ — ഭാരതത്തിൽ — ഇന്നും കത്തിക്കു മൂച്ചുണ്ട്. കൊടുവാളിനു പിടിയുണ്ട്. ചോര പുരണ്ട കഠാരയും മുന തുരുമ്പിക്കാത്ത കുന്തവും മാർക്കറ്റിൽ വില്ക്കുന്നു. പോലീസ്സും പട്ടാളവും ലാത്തിയും തോക്കും രാഷ്ട്രത്തിൻെറ സന്നാഹങ്ങളാണ്. അതെ — വ്യക്തിശത്രുവും പൊതുശത്രുവും ആക്രമണത്തിന് — സഫലമായ ജീവിതത്തിന് — സന്നദ്ധരായി നിൽക്കുന്നു. തുറുങ്കുവാതൽ തുറന്നുമടച്ചും കാലക്ഷേപം നടത്തുന്ന പാറാവുകാരനു വിശ്രമമേ ഇല്ല. എന്നിട്ടും നാം പ്രസംഗിക്കുന്നു — 'സോഷ്യലിസം വന്നേ വന്നൂ' എന്നു്. ശുദ്ധമേ ഭോഷ്ക്കു് !

മൃഗങ്ങൾ ചിരിക്കില്ലത്രേ ! മനുഷ്യൻ ചിരിക്കും. മൃഗങ്ങൾ ചതിക്കില്ലത്രേ ! മനുഷ്യൻ ചതിക്കും. കരുതൽ കൂടാതെ കഴിയുമോ ? ചിരിച്ചുകൊണ്ടു കത്തിവെയ്ക്കുന്ന കാലഭൈരവന്മാരെ മനുഷ്യരെന്നു വിളിക്കുന്നതേ അബദ്ധം. അവർ കൊന്നു രസിക്കും. കൊല്ലാക്കൊല നടത്തിക്കും. ഈ വഞ്ചന നിത്യാനുഭവമാണ്. മണ്ണിൻെറമക്കൾവാദവും താങ്ങാനാകാത്ത നികുതിഭാരവും തൻപിള്ളപൊൻപിള്ളനയവും ചിരിക്കുന്ന മനുഷ്യൻെറ വ്യാപകമായ വഞ്ചനയല്ലേ ? ഈ വഞ്ചന പ്രകൃതിയെ പരാജയപ്പെടുത്താനുള്ള അടവുകളിൽ ഒന്നാമത്തേതാണ്. ഇതു് പ്രത്യക്ഷമെങ്കിലും പരോക്ഷാനുഭൂതിയിൽ പുളകമണിയുന്ന കപടയോഗികളുടെ നാട്യം മാത്രമേ ഇന്നു വിലപ്പോകുന്നുള്ളൂ.

പ്രകൃതിയെ അനുസരിക്കുന്നവന് ആവശ്യങ്ങൾ പരിമിതമാണ്. ഉണ്ണണം, ഉറങ്ങണം; തോഴനോ തോഴിയോ വേണം; അപ്പുറം ആശിക്കാനുള്ള ഒരു വസ്തുത — അതെന്തായാലും മതി— അതും വേണം. കൂടുതൽ വേണമെന്നു തോന്നുന്നതു ദുരകൊണ്ടാണ്. ദുരയുടെ മൂർച്ഛനയിലാണ് ദുരന്തസംഗീതം പുറപ്പെടുക; അപസ്വരങ്ങൾ കേൾക്കേണ്ടി വരിക. അതുതന്നെ പുതിയ വിശ്വസംഗീതമാവുക ! എത്ര ഭയങ്കരമായ അനുഭവം !

താളം പിഴച്ചിരിക്കുന്നു. പ്രപഞ്ചഗതിക്കൊരു താളമുണ്ട്. ലയവിന്യാസങ്ങൾ സ്വാഭാവികമാണ്. അതു സമൂലം തെററിക്കുകയാണിന്നത്തെ പ്രപഞ്ചാധിപത്യം. താളം തെററിയാൽ ചുവടും തെററും. ഭരതനാട്യത്തിനിടയിൽ രുദ്രതാണ്ഡവം പോലെ ഏതോ ചില ആർഭാടങ്ങൾ കൂടിക്കലർന്നുവരും. ചെമ്പടയും തൃപടയും കൊട്ടിക്കൊട്ടി മടക്കുമ്പോൾ ഒരുതരം ശുഷ്കവേദാന്തവുമായി പുറപ്പെടുന്നതു് ആക്ഷേപകരമാണ്. ആരോഹാവരോഹണങ്ങളെ അനുക്രമം ദീക്ഷിച്ചു് യഥാശ്രുതി വീണമീട്ടാനുള്ള രംഗം ഇനി വേറെ വേണ്ടിയിരിക്കുന്നു. അവിടെ മാത്രമേ യഥാർത്ഥ സമത്വം കണ്ടെത്തുവാൻ കഴിയൂ. സമന്വയവാദത്തിൻെറ നിലവിലുള്ള വൈകല്യങ്ങൾ ചൂണ്ടിക്കാട്ടുന്നതിനാണിത്രയും കുറിച്ചതു്. ചില പരിഹാരങ്ങൾകൂടി സൂചിപ്പിച്ചുവെയ്ക്കാം.

ഒന്നാമതു് മനുഷ്യൻ പ്രകൃതിയോടു മല്ലിടരുതു്. നമുക്കു വേണ്ടതു മാത്രമേ ആ അമ്മ തരുന്നുള്ളു. കൂടുതൽ ചോദിച്ചാൽ അമ്മ കലമ്പും. അത്യാഗ്രഹികൾ അമ്മയെ ബുദ്ധിമുട്ടിച്ചാൽ തരുന്ന ശിക്ഷ അനുഭവിക്കാതെ വയ്യെന്നാകും. നമ്മുടെ ''ഹേബിയസു് കോപ്പസ്'' ഹർജി കേൾക്കാനാരുണ്ട്. മനുഷ്യൻെറ ശക്തി എത്രയോ ചെറുതു്? അതുമായി ശക്തിമയിയെ എതിർത്താൽ ! അതെത്ര വലിയ ദുഃസാഹസമായിരിക്കും. വിപരീതഫലം അനുഭവിക്കാൻ നാം തയ്യാറാകണം.

വ്യക്തിസുഖം സമഷ്ടിഹിതമാണോ എന്നു പരിശോധിക്കുകയാണ് രണ്ടാമത്തെ മാർഗ്ഗം. അതിനുള്ള കഴിവു് താരതമ്യേന കുറഞ്ഞിരിക്കും. തന്നത്താനറിയാതെ അന്യനെ മനസ്സിലാക്കാൻ സാധ്യമല്ല. സ്വഭാവം പരഭാവമല്ലെന്നറിഞ്ഞാൽ എല്ലാമറിയും. ചിലർ അതറിഞ്ഞിരുന്നു. അവർ പറഞ്ഞതാണു പൊതുതത്വങ്ങൾ. അവയെ ധിക്കരിക്കാതെയും അനുസരിച്ചും ജീവിക്കണം. സ്വയമറിയാതെ ലോകം നന്നാക്കുവാനിറങ്ങുന്നവർ പമ്പരവിഡ്ഢികളാണ്. പണ്ടുപണ്ടു് ആത്മനിഷ്ഠരായി ജീവിച്ചു് വ്യക്തിത്വത്തിൻെറ ദീർഘവൃത്തത്തിനുള്ളിൽ ബ്രഹ്മാണ്ഡഭംഗി ദർശിച്ചവരുണ്ടല്ലോ — നമ്മുടെ ഋഷിമാർ: അവരെ പിൻതുടർന്നാൽ ആപത്തൊന്നുമില്ല. അതിനുള്ള ആഗ്രഹം ഹൃദയത്തിലുണ്ടാകണം.

ഇന്നത്തെ ജീവിതം യാന്ത്രികമാണ്. പായുന്നതും ഓടുന്നതും യന്ത്രം തന്നെ. അതു് സ്വബുദ്ധിയുള്ളതല്ല. അതുപോലെ പരായത്തസിദ്ധിയാണിന്നത്തെ മനുഷ്യൻ. യാന്ത്രികജീവിതം ലഭിച്ചതോടെ മനുഷ്യനെന്ന യഥാർത്ഥജീവി നിഷ്ക്രിയനായി. ആത്മമൂല്യങ്ങൾ തുരുമ്പിച്ചു. യന്ത്രം ദ്രവിച്ചുപോകാതെ സൂക്ഷിക്കണം. അതിനിനി എന്താണു ചെയ്യുക ? നിങ്ങൾ യന്ത്രം ഉപേക്ഷിയ്ക്കേണ്ട. അതിൻെറ ഭാഗങ്ങൾ കേടുവരാതെ സൂക്ഷിക്കുക. എണ്ണയും ഗ്രീസും പകർന്നുകൊടുക്കുക. ഒരാണിപോലും ഇളകിപ്പോകാതെ ശ്രദ്ധിക്കുക. ആണിപ്പഴുതുകൾ തുരുമ്പിച്ചാൽ യന്ത്രം നിശ്ചലമാകും. ഇതുപോലെ ഈ വിശ്വമഹായന്ത്രത്തിലെ ഓരോ ചെറിയ ആണിയും — നട്ടും ബോൾട്ടും — ഒന്നു മറെറാന്നിൻെറ ഘടകമാണെന്നറിഞ്ഞു സംരക്ഷിയ്ക്കുക. എന്നാൽ, അതിന്നുള്ള അഭ്യാസം അനുപേക്ഷണീയമാണെന്നു മറക്കരുതു്.

ശക്തിയുടെ അപ്രമേയതയേപ്പററി ഒരു മിഥ്യാബോധം നിലവിലുണ്ടു്. അജ്ഞത ആപത്കരമാണല്ലോ. നാമത്ര ശക്തരൊന്നുമല്ല. നമ്മുടെ ചലനശക്തിപോലും സ്വാർജ്ജിതമല്ല. ഊർജ്ജത്തിൻെറ ഉറവിടത്തോളമെത്താതെയുള്ള അനുമാനമാണ് നമ്മുടെ അറിവിൻെറ ആകത്തുക. അതിനെച്ചൊല്ലിയുള്ള അഭിമാനം അപൂർണ്ണവും നശ്വരവുമാണ്.

ഒന്നുകൂടി പറയാം. മടക്കയാത്രയ്ക്കുള്ള ടിക്കററു കൈവശം വെച്ചുകൊണ്ടാണ് നമ്മുടെ യാത്ര. അതേ, ജീവിതയാത്രതന്നെ. ഇക്കാര്യം നാം മറന്നുപോകുന്നു. എവിടെനിന്നു മടങ്ങണമെന്നു നമുക്കു നിശ്ചയമില്ല. അതു വിസ്മരിക്കാതെ തുടക്കത്തിലേ പരിപാടിക്കു പൂർണ്ണരൂപം നല്കി യാത്ര അവസാനിപ്പിക്കണം. വ്യർത്ഥതാബോധമോ മനഃക്ലേശമോകൂടാതെ പുറപ്പെട്ട ദിക്കിൽ തിരിച്ചെത്തേണ്ടേ? ടിക്കററ് സൂക്ഷിക്കൂ. ഓരോ സ്റ്റേഷനിലും ഇറങ്ങിക്കയറി സമയം കളഞ്ഞിട്ടും കാര്യമില്ല. യാത്രയ്ക്കിടയിലാണു വിഷമം. ടി. ടി. ആർ. വല്ലപ്പോഴുമേ വരികയുള്ളു. അയാൾ വരികയോ പോകയോ ചെയ്യട്ടെ. 'പോക്കററടി സൂക്ഷിക്കുക' എന്നെഴുതിയിരി

കുന്നു. പണവും ചെക്കും ടിക്കററും നിങ്ങരം കീശയിലിട്ടിരിക്കുന്നു. അണ്ടർവെയർ പൊന്തിച്ചുവേണം അതെടുക്കാൻ. ഇതൊക്കെ എന്തിനിത്ര സൂക്ഷിക്കണം? ''ഇതാ എൻെറ പേഴ്സും ബാഗും തുറന്നു കിടക്കുന്നു. എടുത്തോളിൻ' എന്നു പറയാനുള്ള ധൈര്യം നമുക്കില്ല. ഇതു നഗ്നസത്യം. നാം വെറുതേ ഞെളിഞ്ഞുനിന്നുകൊണ്ടു് 'ഏകം സദ് വിപ്രാ ബഹുധാ വദന്തി' എന്നു കൂവുന്നു! 'ഈ ധനം അമ്മ വഴിച്ചിലവിനു തന്നതാണു്. ഇതു് പങ്കിട്ടനുഭവിക്കാം.' ഓരോ യാത്രക്കാരനും ഈ വിചാരമുണ്ടായാൽ ആരാണു പോക്കററടിക്കുക? നാണംകെട്ടവർ ബോർഡു് വെച്ചിരിക്കുന്നു, 'പോക്കററടിക്കാരെ സൂക്ഷിക്കുക' എന്നു്.

സമന്വയം സാൎത്ഥകമാകാൻ ഒന്നേ മാൎഗ്ഗമുള്ളു. ഹൃദയത്തിൻെറ കവാടങ്ങരം തുറന്നിടുക. ഇന്ദ്രിയാധീനമായ ലോകവ്യവഹാരത്തിൻെറ മൂടുപടംവരെ മാററിക്കളയുക. നിങ്ങരം നെയ്യുന്ന വസ്ത്രങ്ങരം ഊടുംപാവും കുരുങ്ങാതെ ശ്രദ്ധിച്ചുണ്ടാക്കിയാൽ പ്രയത്നം കുറയും. കുരുക്കഴിക്കാനുള്ള ശ്രമത്തിൽ ഊരാക്കുടുക്കിലകപ്പെടുന്ന നെയ്ത്തുകാരൻ തളരും. എല്ലാം ഋജുവും ലളിതവുമാകണം. എങ്കിൽ മാത്രമേ നിർഭയമായും നിരീഹമായും ജീവിക്കാൻ സാധ്യമാവൂ. സൎവ്വോപരി, വേദന വേണം. വേദനതന്നെ. വേണ്ടെന്നുവെച്ചാൽ വീണ്ടും വേദനിക്കും. നല്ലവണ്ണം വേദനയനുഭവിക്കൂ. അകത്തും പുറത്തും വേദന തിങ്ങിയാൽ അനുഭവത്തിനു സാത്മ്യം വരും. എന്താ, തയ്യാറുണ്ടോ? ഉണ്ടെങ്കിൽ ഈ മാൎഗ്ഗത്തിലേയ്ക്കു വരാം. ഭഗവാൻ ശ്രീരാമകൃഷ്ണനു് ഈ വേദന ബോധ്യമായി. വേദനയിൽ അവിടുന്നു് ആനന്ദം കണ്ടെത്തി. സമന്വയവാദത്തിനു വഴിയൊരുക്കുവാൻ അവിടുത്തേയ്ക്കു സാധിച്ചതിൻെറ രഹസ്യവും ഇതാണു്.

---

# ക്ഷേത്രോപാസന

**എം. കെ. രാമകൃഷ്ണൻ, കൂടാളി**

ഭാരതീയജീവിതത്തിലും സംസ്കാരത്തിലും ക്ഷേത്രങ്ങരംക്കു് അതിപ്രധാനമായ സ്ഥാനമുണ്ടു്. പണ്ടുകാലത്തു് നമ്മുടെ മിക്ക കലകളുടെയും ഉദ്ഭവസ്ഥാനവും സംരക്ഷണകേന്ദ്രവും ക്ഷേത്രങ്ങളായിരുന്നു. സംഗീതസാഹിത്യാദികളുടെ വികാസപരിണാമങ്ങളിൽ ക്ഷേത്രങ്ങരം വഹിച്ച പങ്കു് നിസ്തുലമായിരുന്നു. ഭാരതീയ പ്രതിമാശില്പത്തിൻെറ വിശേഷോത്തരമായ മാതൃകകളുടെ അതിവിപുലമായ ഒരു പ്രദൎശനശാലയായി നമ്മുടെ ക്ഷേത്രങ്ങരം ഇന്നും നിലനില്ക്കുന്നു. ആസ്തിക്യബോധം നിലനിത്തുവാനും ലോകജീവിതക്ലേശങ്ങളിൽ പെട്ടുഴലുന്ന മനുഷ്യൎക്കു് ആശ്വാസമരുളുവാനും ക്ഷേത്രങ്ങരം പ്രയോജനപ്പെടുന്നുണ്ടെന്ന വസ്തുത സംശയാതീതമാണു്.

തന്നിലെ ഈശ്വരാംശത്തെ അനുഭവിച്ചറിയുവാനും ആവിഷ്കരിച്ചെടുക്കുവാനുമുള്ള ഫലപ്രദമായ ഒരു കൎമ്മപരിപാടിയാണു് ക്ഷേത്രോപാസന. പശുവിൻെറ ശരീരത്തിലെങ്ങും പാൽ വ്യാപിച്ചിരിക്കുന്നു. എന്നാൽ അതു കിട്ടണമെങ്കിൽ അകിടിനെത്തന്നെ സമീപിക്കണം. അതുപോലെ സൎവ്വവ്യാപിയായ ഈശ്വരനെ സാക്ഷാത്കരിക്കാനുള്ള ഇടമാണു് ആരാധനാലയം. വിവിധവികാരവിചാരങ്ങളാൽ നിറയപ്പെട്ടിരിക്കുന്ന മനുഷ്യഹൃദയത്തിന്നു് ഈശ്വരഭാവത്തിൻെറ അമൃതപാനം ചെയ്യുവാൻ ക്ഷേത്രങ്ങളുടെ വിശുദ്ധമായ അന്തരീക്ഷം അത്യന്തം സഹായകമാണു്. ക്ഷേത്രങ്ങരം ദുർമ്മാർഗ്ഗികളെ സന്മാൎഗ്ഗികളാക്കിയിട്ടുണ്ടു്, വഴിതെററിയവൎക്കു് നേർവഴി കാട്ടിയിട്ടുണ്ടു്, രോഗംകൊണ്ടും ദാരിദ്ര്യംകൊണ്ടും, വിപത്തുകരംകൊണ്ടും ആശയററവൎക്കു് അഭയമരുളിയിട്ടുണ്ടു്.

ശാസ്ത്രീയബോധവും യുക്തിവിചാരവും വളത്തുവാൻ ശാസ്ത്രപഠനം അത്യന്താപേക്ഷിതമാണെന്നതുപോലെതന്നെ മനുഷ്യനിലെ മൃഗീ

യതയെ തളത്തി ദൈവികഭാവങ്ങളെ വളത്തി യെടുക്കുവാൻ ക്ഷേത്രങ്ങളും അനപേക്ഷണീയ ങ്ങളാണ്. തുളസീദാസ്, മീരാബായി, നന്ദ നാർ, ശ്രീരാമകൃഷ്ണപരമഹംസർ, നാരായണ ഭട്ടതിരി, പൂന്താനം മുതലായ നിരവധി മഹാ പുരുഷന്മാരുടെ ജീവിതകഥകളും അദ്ഭുതസി ദ്ധികളുമായി നമ്മുടെ ക്ഷേത്രങ്ങൾക്കുള്ള ബന്ധം ഇന്ത്യാചരിത്രത്തിലെ നിത്യസത്യങ്ങളായി എന്നും പരിലസിക്കും.

ക്ഷേത്രദശ്നവും വിഗ്രഹാരാധനയും അത്ഥ ശൂന്യവും അന്ധവിശ്വാസവുമാണെന്ന് അപ ലപിക്കുന്ന ചിലരുണ്ട്. ഒരുവിധത്തിലല്ലെ ങ്കിൽ മറെറാരുവിധത്തിൽ അവരും വിഗ്രഹാ രാധകരാണ്. പ്രകൃതിയുടെ സുന്ദരഭാവങ്ങളെയും ദൃശ്യങ്ങളെയും ഇഷ്ടപ്പെടുകയും സ്നേഹിക്കുകയും ചെയ്യാത്തവർ ആരെങ്കിലുമുണ്ടോ? പൂവും പൂ മ്പാററയും പൂന്തിങ്കളുമെല്ലാം ജഗന്നിയന്താ വിൻെറ സുന്ദരവും സജീവവുമായ വിഗ്രഹ ങ്ങളല്ലേ? ചിലർ ധരിക്കുന്നതുപോലെ കല്ലി നെയും മരത്തെയും ദൈവമായിക്കാണുവാ നല്ല, മറിച്ച് കല്ലിലും മരത്തിലും ഈശ്വരനെ കാണുവാനാണ് വിഗ്രഹാരാധന നമ്മെ പഠി പ്പിക്കുന്നത്. ക്ഷേത്രങ്ങൾ ഈശ്വരൻെറ ആവാ സകേന്ദ്രമായതുകൊണ്ടാണ് 'നമ്മുടെ രാജ്യത്തെ പരിപൂതമാക്കുന്ന ആയിരക്കണക്കിന് പുണ്യ ക്ഷേത്രങ്ങളെ എൻെറ ജീവൻ ബലിയപ്പിച്ചും സംരക്ഷിക്കുന്നതിന്നുള്ള ശക്തി എനിക്കുണ്ടാക ണ'മെന്ന് മഹാത്മാഗാന്ധി ആഗ്രഹിച്ചത്. അദ്വൈതസിദ്ധാന്തത്തിൻെറ വിശ്വോത്തരവ ക്താവായ വിവേകാനന്ദസ്വാമികൾ ബേലൂർ മഠത്തിൽ ശ്രീരാമകൃഷ്ണപ്രതിഷ്ഠ നടത്തിയിട്ട്, ''ഭഗവാൻ വളരെക്കാലം ഇവിടെ സന്നിധാനം ചെയ്യണം. ലോകത്തിന് നന്മയുണ്ടാകുവാൻ അനുഗ്രഹിക്കണം.'' എന്നു പ്രാത്ഥിച്ചു. ശ്രീരാമ കൃഷ്ണപരമഹംസക്ക് ദേവിയെ കാണാൻ കഴി ഞ്ഞിരുന്നതുപോലെതന്നെ അദ്ദേഹത്തിൻെറ സമാധിക്കുശേഷവും വിവേകാനന്ദസ്വാമിയ്ക്കു പലതവണ ഗുരുദേവദശ്നം ലഭിച്ചിരുന്നുവത്രെ.

വിവേകാനന്ദസ്വാമികൾ ഭാരതത്തിലെ തീത്ഥസ്ഥലങ്ങളിൽ സഞ്ചരിക്കുന്നതിന്നിട യിൽ രാജപുത്താനയിലുള്ള ആംവാർരാജ്യ ത്തിലെ രാജാവിനെ കാണാനിടയായി. സംഭാ ഷണമദ്ധ്യേ തനിക്ക് വിഗ്രഹാരാധനയിൽ വി ശ്വാസമില്ലെന്ന് രാജാവു പറഞ്ഞു. ഇതു കേട്ട പ്പോൾ സ്വാമിജി രാജാവിൻെറ ഒരു പടം വരു ത്തിച്ചു. പിന്നീട് ദിവാനെ വിളിച്ച് അതി ന്മേൽ തുപ്പുവാൻ ആവശ്യപ്പെട്ടു. 'എന്തു്, ആക്കെ ങ്കിലും അതു ചെയ്യുവാൻ സാധിക്കുമോ?' ദിവാൻജി ചോദിച്ചു. ''എന്തുകൊണ്ട് ഇല്ല? പടമെന്നാൽ കടലാസ്സും ചായവുമല്ലേ? അതി ന്മേൽ തുപ്പിയാൽ രാജാവിനെന്താണു ദോഷം?'' സ്വാമിജി ചോദിച്ചു. പിന്നീടദ്ദേഹം രാജാവി നെ ഇങ്ങനെ ഉപദേശിച്ചു: ''മഹാരാജാവേ, ഈ പടം കാണുമ്പോൾ ആളുകൾ അങ്ങയെയാണ് ഓക്കുക. കടലാസ്സിനേയും ചായത്തേയുമല്ല. അതുപോലെതന്നെ കല്ലിൽ കൊത്തിയ വിഗ്ര ഹം കാണുമ്പോഴും അതിൽ പൂജ ചെയ്യുമ്പോഴും 'ഭഗവാനെ പൂജിക്കുന്നു' എന്നേ ആളുകൾ കാണാ റുള്ളൂ. കല്ലിനെയും മണ്ണിനെയും പൂജിക്കുന്നു എന്ന് ആരും വിചാരിക്കാറില്ല.''

എന്നാൽ ക്ഷേത്രോപാസന മനുഷ്യജീവി തത്തിലെ ഒരു ലക്ഷ്യമാണോ? തീച്ച്യയായും അല്ല. അതൊരു മാഗ്ഗം മാത്രമാണ്. ഒരു മാഗ്ഗ മെന്ന നിലയ്ക്കുപോലും ക്ഷേത്രത്തിന്ന് അതി ൻേറതായ മഹത്ത്വം ഇന്ന് കുറെയേറെ നഷ്ട പ്പെട്ടുപോയിരിക്കുന്നു. നമ്മുടെ ആചാര്യന്മാരും ഋഷിമാരും വിഭാവനം ചെയ്ത സമുന്നതമായ ആദശ്ങ്ങളിൽനിന്ന് അവ ഇന്ന് അധഃപതിച്ചു പോയിരിക്കുന്നു. ക്ഷേത്രങ്ങളിൽ ചെന്നെത്തുന്ന മനുഷ്യരോടൊപ്പംതന്നെ അവരുടെ മാനസിക ജീവിതത്തിലെ പല വൈകൃതങ്ങളും അതിന്നു ചുററും സ്ഥാനം പിടിച്ചിരിക്കുന്നു. പൂജാരി മാരുടെ കഥയോ? അവർ ചിലപ്പോൾ കള്ള ന്മാരും കൊലയാളികളുമായി മാറുന്ന സംഭവ ങ്ങൾ നാം കേൾക്കാറില്ലേ? വിനോബജി ഒരി ക്കൽ പറയുകയുണ്ടായി — ''നമ്മുടെ പൂജാരി മാരിൽ പലരും കല്ലിനെ പൂജിച്ചു പൂജിച്ച് സ്വയം കല്ലായിപ്പോയിരിക്കുന്നു.''

പാക്കനാർ ഒരു കൈയ്യൻ കായ് തീത്ഥ ങ്ങളിൽ മുക്കികൊണ്ടുവരാൻ പറഞ്ഞു കൊടുത്ത യച്ചതും ആ കായ് തിരികെ കൊണ്ടുവന്നു കൊട്ട ത്തപ്പോൾ അതിൻെറ കൈയ്പു പോയോ എന്നു രുചിച്ചുനോക്കിയതും തീത്ഥാടനത്തിനും ക്ഷേ ത്രാരാധനയ്ക്കും പോകുന്നവക്കു മാഗ്ഗദശ്കമാണ്.

എല്ലാവരുടെയും ഉള്ളിലെ കൈപ്പ്, രാഗദ്വേഷാദി മനോമാലിന്യങ്ങൾ, ക്ഷേത്രാരാധന കൊണ്ട് അകലണം. അതില്ലെങ്കിൽ ക്ഷേത്രോപാസനയും തീർത്ഥാടനവും മററും വ്യർത്ഥം.

നമ്മുടെ ശരീരത്തിന്നും മനസ്സിന്നും ബുദ്ധിക്കും അപ്പുറമാണ് ആത്മാവ്. ആ ആത്മാവിനെ അന്വേഷിച്ചറിയുകയും അതിന്റെ വെളിച്ചം ദൈനന്ദിനജീവിതത്തിൽ ആവിഷ്കരിക്കുകയുമാണ് ജീവിതലക്ഷ്യം. ഈ സൂക്ഷ്മമായ ജീവിതദർശനത്തിന്റെ സ്ഥൂലമായ പ്രതീകമത്രെ ക്ഷേത്രങ്ങൾ. അതിനാൽ തീർത്ഥങ്ങളിൽ മുങ്ങിക്കുളിച്ചതുകൊണ്ടോ, ശ്രീകോവിലിൽ നമസ്കരിച്ചതുകൊണ്ടോ എല്ലാം നേടിയെന്ന് ധരിക്കുന്നതു് മൗഢ്യമാണ്. കേനോപനിഷത്ത് നമ്മോടു പറയുന്നതു നോക്കുക:

യദ്വാചാനഭ്യുദിതം യേന വാഗഭ്യുദ്യതേ
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

നമ്മുടെ ഇന്ദ്രിയങ്ങൾക്ക് പ്രവർത്തിക്കുവാനുള്ള ശക്തി നൽകുന്നതെന്തോ ആ സൂക്ഷ്മചൈതന്യമാണ് ബ്രഹ്മം, ഇവിടെ ഉപാസിക്കപ്പെടുന്ന വിഗ്രഹമല്ല. കബീറിന്റെ അഭിപ്രായത്തിൽ ഭഗവാന്റെ വാക്യമിതാണ്: 'നീ എന്നെ എവിടെയാണന്വേഷിക്കുന്നതു് ? കാബയിലോ കൈലാസത്തിലോ പള്ളിയിലോ അമ്പലത്തിലോ പൂജാദികർമ്മങ്ങളിലോ നീ എന്നെ കാണില്ല. ഞാൻ നിന്റെ പ്രാണനും പ്രാണനായി നിന്നിൽത്തന്നെ സ്ഥിതിചെയ്യുന്നു.'

അമ്പലത്തിലിരുന്നുകൊണ്ട് ഒരു യന്ത്രത്തെപ്പോലെ പൂജചെയ്യുന്ന പൂജാരിയെ നോക്കിക്കൊണ്ടു രവീന്ദ്രനാഥടാഗോർ തന്റെ വിശ്വോത്തരകൃതിയായ ഗീതാഞ്ജലിയിൽ ഇങ്ങനെ പറയുന്നുണ്ട്: 'നീ നിന്റെ സങ്കീർത്തനങ്ങളും മന്ത്രോച്ചാരണങ്ങളും മതിയാക്കുക. കവാടങ്ങളും വാതായനങ്ങളും അടച്ചുബന്ധിച്ചുള്ള ക്ഷേത്രത്തിന്റെ അന്ധകാരാവൃതമായ കോണിൽ നീ ആരെയാണന്വേഷിക്കുന്നതു് ? നീ നിന്റെ കണ്ണു തുറക്കൂ. ദൈവം മടിയനായ നിന്റെ മുമ്പിലില്ലെന്ന് അപ്പോൾ നിനക്കു കാണാൻ കഴിയും. കഠിനമായ നിലം ഉഴുന്ന കർഷകനും കല്ലു പൊട്ടിക്കുന്ന തൊഴിലാളിയും ഉള്ളേടത്താണദ്ദേഹം.' ഇവിടെ ടാഗോറും കബീറും കേനോപനിഷത്തും ക്ഷേത്രത്തെയോ വിഗ്രഹാരാധനയെയോ നിഷേധിക്കുകയല്ല, പ്രത്യുത സഗുണനിർഗ്ഗുണോപാസനകളുടെ ലക്ഷ്യമായ ശുദ്ധഭക്തി, വിശ്വപ്രേമം, വളർത്തിയെടുക്കുവാൻ മനുഷ്യനെ ഉദ്ബോധിപ്പിക്കുകയാണു ചെയ്യുന്നതു്. സൃഷ്ടിജാലത്തെ മറന്നുകൊണ്ട് നാം സ്രഷ്ടാവിനെ ഓർക്കുന്നതിൽ അർത്ഥമില്ല. സൃഷ്ടിജാലങ്ങളിൽക്കൂടി നാം സ്രഷ്ടാവിനെ കണ്ടെത്തുകയാണ് വേണ്ടതു്. കറയററ പ്രേമംകൊണ്ട് നാം നമ്മുടെ ഹൃദയാന്തരാളത്തിൽ പ്രതിഷ്ഠാപിതമായിരിക്കുന്ന പരമാത്മതത്ത്വത്തെ അന്വേഷിച്ചറിയേണ്ടതാണ്. അതിന്നുള്ള ഉപായമോ ഉപകരണമോ മാത്രമാണ് ക്ഷേത്രങ്ങൾ. നമ്മുടെ ശരീരവും മനസ്സും നിരന്തരം ശുദ്ധമാക്കിവെയ്ക്കണമെന്നും ദൈവികവികാരങ്ങളെ ഉണർത്തി സദാചാരബോധത്തോടുകൂടി ജീവിതം നയിക്കണമെന്നും ക്ഷേത്രധർമ്മം നമ്മെ പഠിപ്പിക്കുന്നു. തത്ത്വമസി, അഹം ബ്രഹ്മാസ്മി എന്നീ മഹാവാക്യങ്ങളുടെ അർത്ഥം ഓരോ വ്യക്തിക്കും അനുഭവപ്പെടുത്തിക്കൊടുക്കുന്ന ശിക്ഷണകേന്ദ്രമാകണം നമ്മുടെ ക്ഷേത്രങ്ങൾ. എങ്കിൽ മാത്രമേ അവയ്ക്ക് സുസ്ഥിതി കൈവരികയുള്ളൂ.

---

ഭോഗം ഒരായിരം പടമുള്ള സർപ്പമാണ്; അതിനെ നാം ചവുട്ടി മെതിക്കണം. നാം ത്യജിക്കുന്നു, മുന്നോട്ടു പോകുന്നു; എന്നിട്ടൊന്നും കിട്ടാതെ നിരാശരാകുന്നു. പക്ഷെ മുറുകെ പിടിച്ചു നില്ക്കിൻ, വിടാതെ പിടിക്കുവിൻ. ലോകമൊരു അദ്ഭുതമാണ്. അല്പനായ അഹങ്കാരം അരചനായി വാഴുന്ന ഒരു രാജ്യമാണതു്. അതിനെ മാററിനിർത്തി ഉറച്ചു നില്ക്കുവിൻ. കാമവും കാഞ്ചനവും കീർത്തിയും വിട്ടു ഭഗവാനെ മുറുകെ പിടിക്കുക.

വി. സാ. സ. വാല്യം 6, പുറം 331.

# ദുഃഖമേവ സർവ്വം വിവേകിനഃ

സഖ്യാനന്ദസ്വാമി

സംസാരവിഷവൃക്ഷസ്യ
ദ്വേ ഫലേ ഹ്യമൃതോപമേ
സുഭാഷിതരസാസ്വാദഃ
സദ്ഭിഃ സഹ സമാഗമഃ.

സംസാരമെന്നുവെച്ചാൽ നമ്മുടെ ജീവിതംതന്നെ–ജനനവും മരണവുമായി പരിവർത്തിച്ചുകൊണ്ടിരിക്കുന്ന ഈ ലോകജീവിതം. വിവേകികളുടെ ദൃഷ്ടിയിൽ ഇതു ശോകമോഹപൂർണ്ണമാണ്, ദുഃഖസങ്കുലമാണ്: 'പരിണാമതാപസംസ്കാരദുഃഖൈഃ ഗുണവൃത്തിവിരോധാച്ച ദുഃഖമേവ സർവ്വം വിവേകിനഃ' എന്നാണല്ലോ ആപ്തവചനം (യോഗസൂത്രം II. 15.). ജന്മം, ദുഃഖം, മരണം ദുഃഖം, ജരാനരകൾ ദുഃഖം, വിഷയാനുഭവങ്ങളുടെ പരിണാമം ദുഃഖം, ആധിവ്യാധികൾ ദുഃഖം; സർവ്വം ദുഃഖമയം. അങ്ങനെയുള്ള ഈ ജീവിതത്തെ ഒരു വിഷവൃക്ഷവാസത്തോടുപമിച്ചിരിക്കയാണ്, കവി. ഈ ലോകമത്രേ വിഷവൃക്ഷം – ഇലവുമരംപോലെ, പുറം മുഴുവൻ മുള്ളാണ്. ഇലകളാകുന്ന ഇതിന്റെ പടപ്പു ചൊറുതനംപോലെ, തൊട്ടാൽ സർവ്വാംഗം ചൊറിയും. വിഷയങ്ങൾ കായ്കൾ, തിന്നാൽ കാഞ്ഞിരംപോലെ കയ്ക്കും, ചിലപ്പോൾ മത്തു പിടിപ്പിക്കും, അല്ലെങ്കിൽ തിന്നുന്നവനെ കൊല്ലും. അതിൽ പററിക്കൂടിയിരിക്കുന്ന പക്ഷികളാണ് നമ്മളെല്ലാം – ജീവന്മാർ. ദുസ്സഹമായ ഈ ക്ലേശങ്ങളെല്ലാം സഹിച്ച് എന്തിന് ഈ വിഷവൃക്ഷത്തിലിരിക്കുന്നു, വേറെ എവിടെയെങ്കിലും പോകരുതേ, എന്നാണെങ്കിൽ, അതിനിഷ്ടമില്ല. അമൃതസമാനങ്ങളായ രണ്ടു പഴങ്ങൾ ഈ വൃക്ഷത്തിലുണ്ട്; അതിലുള്ള കൊതിയാണ് ഈ ക്ലേശങ്ങളെല്ലാം സഹിക്കാൻ നമ്മെ സന്നദ്ധരാക്കുന്നത്. ഏതൊക്കെയാണ് ആ അമൃതഫലങ്ങളെന്നോ ? സജ്ജനങ്ങളുമായി സഹവാസവും അമൃസമാനങ്ങളായ അവരുടെ മധുരഭാഷിതങ്ങളും. ഇവയുടെ ആസ്വാദനമാണ് നമ്മെ ജീവിപ്പിക്കുന്നത്. ഇങ്ങനെ രണ്ടു് അമൃതകനികൾ ഈ ലോകവൃക്ഷത്തിൽ വിളയുന്നില്ലായിരുന്നുവെങ്കിൽ, ഇവിടെ ജീവിതമേ ഉണ്ടാകയില്ലായിരുന്നു എന്നത്രേ കവിയുടെ അഭിപ്രായം. ആരാണീ സജ്ജനങ്ങൾ ? ശ്രീശങ്കരാചാര്യസ്വാമികൾ പറയുന്നു:

ശാന്താ മഹാന്തോ നിവസന്തി സന്തോ
വസന്തവല്ലോകഹിതം ചരന്തഃ
തീർണ്ണാഃ സ്വയം ഭീമഭവാർണ്ണവം ജനാൻ
അഹേതുനാന്യാനപി താരയന്തഃ.

അഹൈതുകദയാസിന്ധുക്കളാണ് സജ്ജനങ്ങൾ; കാമലോഭാദിവികാരങ്ങളെയെല്ലാം ജയിച്ച് അതീവ ശാന്തമാനസന്മാരായിരിക്കുന്ന അവർ സംസാരക്ലേശങ്ങളെയെല്ലാം തരണം ചെയ്തിരിക്കുന്നു. അവക്കൊരു ദുഃഖമേയുള്ളു: സംസാരത്തിൽ ക്ലേശിക്കുന്ന മററു ജീവന്മാരുടെ പേരിൽ അനുകമ്പ. അതിനാൽ പ്രേരിതരായി അവർ ലോകത്തിലിരുന്ന് തങ്ങളുടെ സുഭാഷിതങ്ങളെക്കൊണ്ടും സത്കർമ്മങ്ങളെക്കൊണ്ടും സംസാരത്തിൽ തപിക്കുന്നവരുടെ താപം ആററുന്നു. വസന്ത ഋതുപോലെ അഹേതുകമായി ലോകഹിതം ചെയ്തുകൊണ്ടിരിക്കുന്ന ആ മഹാത്മാക്കളുമായി സഹവസിക്കാനും അവരുടെ സുഭാഷിതം കേൾക്കാനും ഇടവരുന്നതു് മഹാഭാഗ്യമത്രേ:

ധർമ്മാർത്ഥകാമമോക്ഷേഷു
വൈചക്ഷണ്യം കലാസു ച
കരോതി കീർത്തിം പ്രീതിം ച
സാധുസജ്ജനഭാഷിതം.

അവരുടെ അമൃതനിഷ്യന്ദികളായ ഭാഷിതങ്ങൾ ചതുർവ്വിധപുരുഷാർത്ഥങ്ങളെയും സാധിപ്പിച്ചു തരുന്നു. കർണ്ണങ്ങളെ കുളർപ്പിക്കുന്നു; മനസ്സിനെ ആനന്ദിപ്പിക്കുന്നു. കലാവിദ്യകളിൽ നൈപുണ്യമുണ്ടാക്കിത്തരുന്നു എന്നാണ് കവികൾ പറയുന്നതു്.

# പുസ്തകാഭിപ്രായങ്ങൾ

## 1 ആഷ്നാദം

ശ്രീ ടി. നാരായണൻ നമ്പ്യാർ എം. എ.
ബി. എൽ. അഡ്വക്കേററ്, സുപ്രീം കോട്ട്.
പേജ് 200 വില. എട്ടുറുപ്പിക.

ഗ്രന്ഥകാരൻ വേദവിജ്ഞാനത്തിന്റെ വിവിധ തലങ്ങളിലൂടെ സാവധാനം കടന്നുചെന്ന് സങ്കലനം ചെയ്ത സംഗതികളാണ് ''ആഷ്നാദ''ത്തിലെ ഉള്ളടക്കം.

വേദം ശബ്ദപ്രധാനമാണ്. എന്നാൽ ശബ്ദാത്ഥങ്ങളുടെ സൂക്ഷ്മാവബോധം ഓതിക്കോന്മാരിൽപോലും ചിലക്കേ ഉണ്ടാകുന്നുള്ളു! പണ്ഡിതന്മാക്കുംകൂടി വേദാത്ഥവിചാരം സുകരമല്ല. വൈദികസംസ്കൃതത്തിന്റെ കെട്ടുപിണച്ചിലുകൾ തീത്തെടുക്കുക ശ്രമകരമായ പ്രയത്നം തന്നെ. ഈ സ്ഥിതിക്ക് സംസ്കൃതഭാഷയിൽ വേദം പഠിക്കാനും ഗൂഢാത്ഥങ്ങൾ ധരിക്കാനും പ്രായേണ വൈമുഖ്യം കണ്ടുവരുന്നു. ചിലരാകട്ടെ അന്യഭാഷകളിലുള്ള വ്യാഖ്യാനങ്ങളും വിവരണങ്ങളും സുലഭമായി കൈകാര്യം ചെയ്യുന്നുണ്ട്. ''മുഹൂർത്തോ മൂത്രായതേ'' എന്ന മട്ടിലാണ് അനുകമ്പാഹ്മായ അവരുടെ നിഗമനങ്ങളിൽ പലതും. ഇതു് ശരിക്കു മനസ്സിലാക്കിയാണ് ആഷ്നാദകത്താവു് വിമശ്ബുദ്ധിയോടെ പ്രസ്തുതഗ്രന്ഥം രചിച്ചിട്ടുള്ളതു്.

എട്ടു് അധ്യായങ്ങളിലായി വേദമെന്നാലെന്തു്? വേദങ്ങളുടെ ഉത്പത്തി, വേദത്തിലെ ദേവതകൾ, ഋഷിമാരും ഗോത്രങ്ങളും, ചില പേരുകളും അത്ഥവും ഇത്യാദിവിവരങ്ങൾ ഇതിലുണ്ടു്. സായണഭാഷ്യവും ഇതര ആധികാരികവ്യാഖ്യാനങ്ങളും മുൻപിൽവച്ചുകൊണ്ടു് പ്രതിയോഗികളെ മുട്ടുകുത്തിക്കുന്ന പ്രൗഢിപാകശൈലിയാണ് ഇതിലെ പ്രതിപാദനങ്ങൾക്കുള്ളതു്. ആഷ്വിജ്ഞാനത്തിന്റെ മേഖലകളിലേയ്ക്കു കടക്കേണ്ടവക്ക് ഈ ഗ്രന്ഥം തീച്ചയായും സഹായകമാകും. ഉദ്ധരണങ്ങളുടെ സാരാത്ഥവും ഉപാദേയഗ്രന്ഥങ്ങളുടെ സൂചകവും ഒപ്പം ചേത്തിരുന്നാൽ കൂടുതൽ സഹായകമായേനെ. 'പി.'

## 2. ഹിന്ദുമതപാഠങ്ങൾ

ശ്രീ പി. ആർ. നായർ എം. എ. ബി. എഡ്.
പേജ് 44 വില: 1 ഉറുപ്പിക
പ്രകാശനം 1 & 2 ഹിന്ദു ബുക്സെൻറർ,
P. O. തവനൂർ, മലപ്പുറം ജില്ല.

ഗുരുശിഷ്യസംവാദരൂപത്തിലുള്ള ഒരു പാഠപുസ്തകമാണിതു്. ഹിന്ദുമതത്തിന്റെ രൂപരേഖയെന്തെന്നറിയേണ്ട സംശയാലുക്കൾക്ക് ഇതിൽനിന്നു പലതും സംക്ഷിപ്തമായി ഗ്രഹിക്കാൻ കഴിയും. പ്രായേണ ഹിന്ദുമതവിശ്വാസികൾപോലും തെററിദ്ധരിച്ചിരിക്കുന്ന വിഷയങ്ങൾക്ക് ഗുളികപ്രായത്തിലുള്ള നിവ്വചനം നൽകുകയാണ് ഇതിലെ രീതി. നമ്മുടെ മതപാഠശാലകളിൽ ഈ പുസ്തകം ബോധനോപാധിയാക്കിയാൽ തരക്കേടില്ല. ഉപരിവിഷയങ്ങൾ പഠിക്കേണ്ടവക്ക് പ്രവേശികയെന്ന നിലയിലും ഈ പുസ്തകം പ്രയോജനപ്പെടും. 'പി.'

---

# വാത്തകൾ

ശ്രീരാധാസഹസ്രനാമകോടിയച്ചന 8 - 9 - 74 മുതൽ 25 - 10 - 74 വരെയുള്ള ദിവസങ്ങളിലായി തിരുവനന്തപുരത്തെ അഭേദാശ്രമത്തിൽവെച്ചു നടത്തുന്നു. ഭാഗവതപ്രഭാഷണം, ഹരികഥ, പ്രസംഗങ്ങൾ എന്നിവയും അച്ചനമഹാമഹത്തിനുപുറമേ നടത്തപ്പെടും.

അശുഭനാദപൂരിതമായ ഇന്നത്തെ അന്തരീക്ഷം മനുഷ്യമനസ്സിനെ അത്യന്തം ക്ഷുഭിതവും ഭ്രാന്തവുമാക്കുന്നതിന്നു് ഒരു ഉപശാന്തിയേകാൻ ഇത്തരം ഈശ്വരനാമകീത്തനം സഹായിക്കും. ഈ നാമജപയജ്ഞത്തിന്നു് സവ്വവിധ വിജയങ്ങളും ആശംസിക്കുന്നു.

—പ്രബുദ്ധകേരളം.

### ആദ്ധ്യാത്മിക അന്തരേ്യാഗം, തൃശ്ശൂർ

പുറനാട്ടുകര ആശ്രമത്തിൽവെച്ചു് നടത്തിവരാറുള്ള ഏകദിനാന്തര്യോഗം ഈ മാസം 8-ാം തീയതി പതിവുപോലെ നടത്തുന്നതാകുന്നു.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 59 | 1974 ഒക്ടോബർ | ലക്കം 10 |
|---|---|---|

## അമൃതവാണി

പ്രകൃതിം പരമാമഭയാം വരദാം നരരൂപധരാം ജനതാപഹരാം
ശരണാഗതസേവകതോഷകരീം പ്രണമാമി പരാം ജനനീം ജഗതാം.
ഗുണഹീനസുതാനപരാധയുതാൻ കൃപയാദ്യ സമുദ്ധര മോഹഗതാൻ
തരണീം ഭവസാഗരപാരകരീം പ്രണമാമി പരാം ജനനീം ജഗതാം.
വിഷയം കുസുമം പരിഹൃത്യ സദാ ചരണാംബുരുഹാമൃതശാന്തിസുധാം
പിബ ഭൃംഗ മനോ ഭവരോഗഹരാം പ്രണമാമി പരാം ജനനീം ജഗതാം.

ജഗത്കാരണമായ പ്രകൃതിയും, പൈതങ്ങൾക്കെന്നപോലെ സകല ചരാചരങ്ങൾക്കും അഭയം നല്കുന്നവളും, ഏവരുടേയും അഭീഷ്ടങ്ങൾ നടത്തിക്കൊടുക്കുന്നവളും, മനുഷ്യവടിവു പൂണ്ടവളും, എല്ലാ ജനങ്ങളുടെയും സന്താപമകററുന്നവളും, ആത്മസമർപ്പണം ചെയ്ത ശരണാഗതരായ സേവകർക്ക് ആനന്ദമരുളുന്നവളും ആയ ജഗജ്ജനനിയെ ഞാൻ വന്ദിക്കുന്നു. അമ്മേ, ഗുണഹീനരായതിനാൽ അനവധി അപരാധങ്ങൾചെയ്ത് മോഹത്തിൽ പെട്ടുകിടക്കുന്ന ഈ മക്കളെ ഉദ്ധരിക്കേണമേ ! സംസാരസാഗരം തരണംചെയ്യിക്കുന്ന ജഗജ്ജനനിയെ ഞാൻ നമസ്കരിക്കുന്നു.

ഹേ മനോഭൃംഗമേ, നീ വിഷയമാകുന്ന സാധാരണസുമങ്ങളിൽ ഭ്രമിച്ച് അലഞ്ഞുതിരിയാതെ സംസാരരോഗത്തിനു പരമൗഷധമായ ശാന്തിസുധയെ പ്രദാനംചെയ്യുന്ന ജഗജ്ജനനിയുടെ പാദസരോജങ്ങളിൽനിന്ന് അമൃതപാനം ചെയ്യൂ. ജഗജ്ജനനി, ഭവതിയെ ഞാൻ വന്ദിക്കുന്നു.

—ശ്രീമദ് അഭേദാനന്ദസ്വാമികൾ.

സമൂഹസംവിധാനം — 1

# സമൂഹസംവിധാനം

'മനുഷ്യസമൂഹത്തെ എങ്ങനെ സംവിധാനം ചെയ്യണം' എന്നതു് ഈ ലക്കത്തിൽ ഒരു ചർച്ചാവിഷയമാക്കിയിരിക്കയാണു്. നമ്മുടെ വരുതിയിലല്ലാത്ത ജനങ്ങളെ സംവിധാനം ചെയ്യുകളയാമെന്ന ഭാവമല്ല ഈ ചർച്ചയ്ക്കു പ്രേരകം. ജനസമൂഹത്തെ ഏതു തരത്തിൽ സംവിധാനം ചെയ്താലാണു് പരസ്പരം സ്നേഹിച്ചും സഹകരിച്ചും അവർക്കു ജീവിക്കാനും അവരവരുടെ ജീവിതലക്ഷ്യത്തെ ഉന്നംവെച്ചുകൊണ്ടു കൂടുതൽ ഉത്സാഹമായി പ്രവർത്തിക്കാനും സാധിക്കുക എന്നറിയാൻവേണ്ടി സഹോദരബുദ്ധ്യാ ചെയ്യുന്ന ഒരു സമാധാനപ്രയത്നമാണിതു്. ലോകോപകാരപ്രദങ്ങളായ സച്ചിന്തകൾ ഒരിക്കലും വിഫലമാകാറില്ല. അവ ഇന്നല്ലെങ്കിൽ നാളെയെങ്കിലും ജനങ്ങൾക്കു് ഉപകാരപ്പെടുക തന്നെ ചെയ്യും.

വർണ്ണാശ്രമവ്യവസ്ഥയായിരുന്നു പണ്ടു ഭാരതത്തിൽ നിലനിന്നിരുന്നതു്. ജനങ്ങളെ ആകമാനം സംബന്ധിക്കുന്ന കാര്യങ്ങളുടെ സുഗമമായ നടത്തിപ്പിനു വർണ്ണവ്യവസ്ഥയും വ്യക്തികളുടെ ലക്ഷ്യപ്രയാണത്തെ ലാക്കാക്കിക്കൊണ്ടു് ആശ്രമവ്യവസ്ഥയും നടപ്പിലുണ്ടായിരുന്നു. ഇപ്പോഴും ആ വ്യവസ്ഥകൾ ഭാരതത്തിൽ നിലവിലുണ്ടെങ്കിലും ഋഷിമാർ പണ്ടു വിഭാവനം ചെയ്ത ആദർശശുദ്ധി അവയ്ക്കു നഷ്ടപ്പെട്ടതിനാൽ അവ തെററിദ്ധരിക്കപ്പെടുകയും ഒരു വലിയ വിഭാഗം ജനങ്ങളാൽ തിരസ്കരിക്കപ്പെടുകയും ചെയ്തുകഴിഞ്ഞിരിക്കുന്നു. ചാതുർവർണ്ണ്യവ്യവസ്ഥയെക്കുറിച്ചു് കൂലങ്കഷമായി ചിന്തിക്കുകയും സമഗ്രമായി പഠിക്കുകയും ചെയ്യുമ്പോൾ മനസ്സിലാകും, ഈ വ്യവസ്ഥകളുടെ ദോഷംകൊണ്ടല്ല പ്രത്യുത ഈ വ്യവസ്ഥകളെ നടപ്പിൽ വരുത്തേണ്ട ജനങ്ങളുടെ പ്രവർദ്ധമാനമായിരുന്ന സ്വാർത്ഥപ്രതിപത്തിയാണു് ഈ വ്യവസ്ഥകളെ ഇന്നത്തെ നിലയിൽ അധഃപതിപ്പിച്ചതും ലോകദൃഷ്ടിയിൽ അവയെ പരിഹാസ്യങ്ങളാക്കിയതും എന്നു്. ജനോപകാരപ്രദമായ ഏതു വ്യവസ്ഥയും അധഃപതിക്കുന്നതിനു ഹേതു ആ വ്യവസ്ഥയ്ക്കു വശംവദരാകേണ്ടവരുടെ സ്വാർത്ഥതയാണു്. ''ചാതുർവർണ്ണ്യം മയാ സൃഷ്ടം'' എന്നു ശ്രീകൃഷ്ണഭഗവാൻ ചാതുർവർണ്ണ്യവ്യവസ്ഥയുടെ കർത്തൃത്വം ഈശ്വരനിൽ നിക്ഷിപ്തമാക്കിക്കൊണ്ടു് അതിന്റെ മഹത്ത്വം വെളിവാക്കിയിട്ടുണ്ടു്. ശ്രീമദ്ഭഗവദ്ഗീത ലോകത്തിന്നാകമാനം മാർഗ്ഗദർശകവും ശാന്തിപ്രദവുമായ ഉത്കൃഷ്ടഗ്രന്ഥമാണെന്നു് സുവിദിതമാകുന്നു. ആ ഗ്രന്ഥത്തിന്റെ പ്രചരണത്തിന്നു് മിഷണറി പ്രവർത്തനമൊന്നും ഉണ്ടായിട്ടില്ല. എന്നിരുന്നാലും, ആയിരക്കണക്കിനു മിഷണറിമാർ പ്രവർത്തിച്ചിട്ടും മററു ഗ്രന്ഥങ്ങൾക്കു കിട്ടാത്ത സ്വാധീനം ശ്രീമദ്ഭഗവദ്ഗീത അതിലെ ആശയമഹത്ത്വംകൊണ്ടു സ്വയം സമ്പാദിച്ചു. ഇങ്ങനെ ശ്രേഷ്ഠതമമായ ശ്രീമദ്ഭഗവദ്ഗീതയാണു് ചാതുർവർണ്ണ്യവ്യവസ്ഥയെ പുകഴ്ത്തിയിട്ടുള്ളതു്. അതിലെ ''ഗുണകർമ്മവിഭാഗശഃ'' സ്വാർത്ഥമതികൾ വിട്ടുകളഞ്ഞിട്ടു് അവരുടെ സ്വാർത്ഥപൂരണത്തിന്നു് ചാതുർവർണ്ണ്യവ്യവസ്ഥയെ ദുരുപയോഗപ്പെടുത്തി. അതുകൊണ്ടാണു് ഭാരതത്തിന്റെ വർണ്ണാശ്രമവ്യവസ്ഥയ്ക്കു് ഇന്നത്തെ ദുഃസ്ഥിതി വന്നുചേർന്നതു്.

മനുഷ്യസമൂഹത്തിന്റെ സുസ്ഥിതിക്കു് നൂറുകണക്കിനു കാര്യങ്ങൾ നടത്തേണ്ടതുണ്ടു്. അതുകൊണ്ടു് കർമ്മവിഭാഗം ചെയ്തില്ലെങ്കിൽ വേണ്ടതൊന്നും വേണ്ടപോലെ നടത്താൻ സാധിക്കാതെവരും. കർമ്മവിഭാഗം കൂടിയേ തീരൂ എന്ന നിലയ്ക്കു് അതു് വാസനയ്ക്കനുസരിച്ചുംകൂടിയാ

യാൽ കുറേക്കൂടി നന്നായിരിക്കുമല്ലോ. അതുകൊണ്ടാണ് 'ഗുണകർമ്മവിഭാഗശഃ' എന്നു ശ്രീകൃഷ്ണൻ വ്യക്തമാക്കിയത്. മനുഷ്യസമൂഹത്തിന്നുവേണ്ടി ചെയ്യേണ്ട കർമ്മങ്ങളെ നാലു മുഖ്യവിഭാഗങ്ങളാക്കിത്തിരിച്ചിട്ട് ഓരോന്നിനോടും കൂടുതൽ ബന്ധപ്പെട്ട കാര്യങ്ങളെ ഈ മുഖ്യവിഭാഗങ്ങളുടെ അംഗങ്ങളായി പരിഗണിയ്ക്കുകയാണ് ചെയ്തിരുന്നതു്. അധ്യാപനവും പൗരോഹിത്യവും ഒരു കൂട്ടരെ ഏല്പിച്ചു. ഭരണവും സമാധാനപാലനവും മറെറാരു കൂട്ടർക്കും കൃഷിയും വാണിജ്യവും മൂന്നാമതൊരു കൂട്ടർക്കും സേവനവും ദാസ്യവൃത്തിയും നാലാമത്തെ കൂട്ടർക്കും ഏല്പിച്ചുകൊടുത്തു. ഓരോ വിഭാഗക്കാർക്കും ഇന്നിന്ന ഗുണങ്ങൾ ഉണ്ടായിരിക്കണമെന്ന വ്യവസ്ഥയുണ്ടായിരുന്നു. ഉദാഹരണത്തിന്ന്, അധ്യാപനവും പൗരോഹിത്യവും നടത്തേണ്ട ബ്രാഹ്മണന്നു് ഇന്ദ്രിയസ്വാധീനം, ശുചിത്വം, ക്ഷമ, ആർജ്ജവം, ജ്ഞാനവും വിജ്ഞാനവും, ഈശ്വരവിശ്വാസം എന്നിവ നിർബ്ബന്ധമായും ഉണ്ടായിരിക്കേണ്ട ഗുണങ്ങളായിരുന്നു, ആ ഗുണങ്ങൾ ഉള്ളവരെ മാത്രമേ ബ്രാഹ്മണരായി കരുതിയിരുന്നുള്ളു. മാത്രമല്ല ബ്രാഹ്മണഗുണങ്ങൾ ഏതു മനുഷ്യനിൽ കണ്ടാലും അയാളെ ബ്രാഹ്മണനായി കണക്കാക്കണമെന്നു സ്മൃതികളും ഭാഗവതാദിപുരാണങ്ങളും പറഞ്ഞിട്ടുമുണ്ട്. പക്ഷേ ഇതൊന്നും വകവെയ്ക്കാതെ പ്രവർത്തിച്ചതുകൊണ്ട് ബ്രാഹ്മണാദിവർണ്ണവിഭാഗം അധഃപതിച്ച് ജാതിവിഭാഗമായി പരിണമിച്ചു. അതും കാലക്രമത്തിൽ ജന്മംകൊണ്ടു നിർണ്ണയിക്കപ്പെടുന്നതായും തീർന്നപ്പോൾ 'ഗുണകർമ്മവിഭാഗശഃ' എന്ന വ്യവസ്ഥ ഛിന്നമൂലമായിത്തീർന്നു.

ഇനി ഇപ്പോഴത്തെ നിലയെന്താണ്? വർണ്ണവും ജാതിയും കളയാൻ ചന്ദ്രഹാസവും എടുത്തു പുറപ്പെട്ടവർ ഇപ്പോൾ ജാതി പോകാതിരിക്കാനുള്ള പരിശ്രമത്തിലാണ് ഏർപ്പെട്ടു കാണുന്നതു്. അതിന്നുപുറമേ തൊഴിലനുസരിച്ചുള്ള യൂണിയനുകളും പാർട്ടികളും വർദ്ധിക്കുന്നു. യൂണിയനുകൾതന്നെ പരസ്പരം കലഹിക്കുന്നു, പാർട്ടികളുടെ എണ്ണമനുസരിച്ചു പെരുകിയുംവരുന്നുണ്ട്. ഈ യൂണിയനുകളിലൊന്നിലുംതന്നെ അവരവരുടെ കർത്തവ്യത്തെക്കുറിച്ചു ജനങ്ങളെ അഥവാ അതിലെ അംഗങ്ങളെ ബോധവാന്മാരാക്കുന്നതൊന്നും നടത്തിക്കാണുന്നില്ല. നേരെമറിച്ച് സ്വകർത്തവ്യം നിർവ്വഹിയ്ക്കാതെ അവകാശം നേടിയെടുക്കാനുള്ള 'നിർബ്ബന്ധപരിശീലനം' നടക്കുന്നുമുണ്ട്. ആ പരിശീലനംതന്നെ ഈ യൂണിയനുകളുടെ സേവനം കിട്ടാൻ 'അവകാശമുള്ള' സാധാരണജനങ്ങളുടെ അവകാശങ്ങളെ ധ്വംസിച്ച് അവരെ പൊറുതിമുട്ടിച്ചു നടത്തപ്പെടുന്ന ഒരുതരം 'മാന്യമായ' കൊള്ളയടിയ്ക്കൽ അഥവാ പിടിച്ചുപറിയായി പരിണമിച്ചിട്ടുമുണ്ട്. എലിയെപ്പേടിച്ചില്ലം ചുടുന്നതരത്തിലുള്ള പ്രകടനങ്ങൾ സാധാരണങ്ങളാണ്. പൊതുസ്വത്തു നശിപ്പിച്ച്, സ്വതേ പാപ്പരായ മാതൃഭൂമിയെ പിച്ചതെണ്ടിയ്ക്കാനിടയാക്കുന്ന പ്രവൃത്തികൾ ഇപ്പോഴും തുടരുന്നുണ്ടല്ലോ. ഈ പ്രവൃത്തികളെല്ലാം ജാതിപ്പിശാചിനെ ഓടിയ്ക്കാനെത്തിയ 'ജനസേവകർ' ആണു ചെയ്യുന്നതെന്നുവന്നാൽകഷ്ടമല്ലേ? ''കയ്യിലിരിരുന്നതുംപോയി പിടിച്ചതുമില്ല'' എന്ന മട്ടിലാണ് ഇന്നത്തെ നില. ഇതിന്നൊരു പരിഹാരം കാണാൻവേണ്ടി ജനങ്ങളെ പ്രേരിപ്പിയ്ക്കാനുള്ള പരിശ്രമമാണ് സമൂഹസംവിധാനം എന്ന ചർച്ചകൊണ്ട് ഉദ്ദേശിച്ചിട്ടുള്ളതു്. ഈ ചർച്ചയിൽ രാജ്യത്തിന്റെ നാനാഭാഗത്തുള്ളവരെ പങ്കെടുപ്പിച്ചു ജനങ്ങളെ സമാധാനപരരും ശാന്തിപ്രിയരും ആക്കാനുള്ള ഒരു ചുവടുവെയ്പു മാത്രമാണ് ഇതിലെ ഏതാനും ലേഖനങ്ങൾ. അനുവാചകരും ഈ വിഷയങ്ങളെക്കുറിച്ചു ചിന്തിച്ചും അതാതു ദേശത്തുള്ളവരുമായി വിഷയം ചർച്ചചെയ്തും ശാന്തിയും സമാധാനവും സ്ഥാപിയ്ക്കാൻ യത്നിയ്ക്കണമെന്ന അപേക്ഷയോടെ ഈ കുറിപ്പു ചുരുക്കുന്നു.

---

സമൂഹസംവിധാനം — 2

# സമൂഹസംവിധാനം

സ്വാമി ജ്ഞാനാനന്ദസരസ്വതി

ഇന്ന് ഇന്ത്യയിൽ പൊതുവേയും, കേരളത്തിൽ പ്രത്യേകമായും ജനജീവിതത്തിൽ അനേകം കുറവുകളുണ്ടെന്നു പറയേണ്ടതില്ലല്ലൊ. അവയെ നികത്തത്തക്കനിലയിലുള്ള പരിഹാരമാർഗ്ഗങ്ങൾ പലരും അവരവരുടെ അഭിപ്രായങ്ങൾക്കനുസരിച്ചു നിർദ്ദേശിച്ചിട്ടുണ്ട്; ഇപ്പോഴും നിർദ്ദേശിച്ചുകൊണ്ടിരിക്കുന്നുമുണ്ട്. ഏതു കാര്യത്തിനും ഗവണ്മേണ്ടിനെ മാത്രം കുററം പറയുന്ന ചിലരുണ്ട്. അവരുടെ അഭിപ്രായത്തിൽ ഗവണ്മേണ്ടിൻെറ അനാസ്ഥമാത്രമാണ് ജനങ്ങളുടെ ശ്രേയോമാർഗ്ഗത്തിനു തടസ്സമെന്നാണ്. ഭരണകൂടങ്ങൾക്ക പല കുറവുകളുമുണ്ടാവാം. എങ്കിലും അതുമാത്രമാണ് എല്ലാ കുറവുകൾക്കും കാരണമെന്നു പറഞ്ഞുകൂടാ. കാലത്തിനനുസരിച്ച് ജനങ്ങൾ തങ്ങളെ പാകപ്പെടുത്തേണ്ടതുണ്ട്.

ഇന്ത്യൻജനത ഇന്ത്യക്കാരെന്ന നിലയിൽ പൊതുവെ ഒന്നാണെന്നു പറയാമെങ്കിലും, ഓരോ സംസ്ഥാനത്തിലെ ജനങ്ങളും ഭാഷകൊണ്ടും, വേഷംകൊണ്ടും, ആചാരവിചാരങ്ങൾകൊണ്ടും, ആഹാരസമ്പ്രദായംകൊണ്ടുംമററുള്ളവരിൽനിന്ന് അകന്നു നില്ക്കുന്നവരാണ്. കൂടാതെ അവർതന്നെ പിന്നെയും അനേകം ജാതികളായി വേർപിരിഞ്ഞു് അന്യോന്യം അകന്നു നില്ക്കുന്നവരുമാണ്. ഇതിനുപുറമെ ഒരുപ്രകാരത്തിലും മററുള്ളവരോടു യോജിക്കാൻ കഴിയാത്ത നിലയിൽ മതാചാരങ്ങളെക്കൊണ്ട് അകന്നു നില്ക്കുന്നവരുമുണ്ട്. വിദേശങ്ങളെക്കുറിച്ചോ, വിദേശസംസ്കാരങ്ങളെക്കുറിച്ചോ, വിദേശസഹായങ്ങളെക്കുറിച്ചോ മാത്രം ചിന്തിക്കുന്നവരുമുണ്ട്. ഏതായാലും ഒട്ടാകെയുള്ള ജനസംഖ്യയിൽ മാതൃഭൂമിയായ ഭാരതത്തെയും, സ്വസമുദായമായ ഇന്ത്യൻജനതയേയും, സ്നേഹിക്കുകയും ബഹുമാനിക്കുകയും വിശ്വസിക്കുകയും ചെയ്യുന്ന ജനങ്ങൾ വളരെ കുറവായൊരു ന്യൂനപക്ഷം മാത്രമാണെന്നു പറഞ്ഞാൽ തെററുണ്ടെന്നു തോന്നുന്നില്ല. സ്വന്തം ജന്മഭൂമിയേയും സമുദായത്തെയും സ്നേഹിക്കുകയും ആദരിക്കുകയും വിശ്വസിക്കുകയും ചെയ്യാത്ത ജനങ്ങൾക്ക് അവിടെ അഭ്യുദയനിഃശ്രേയസങ്ങളുണ്ടാവുന്നില്ലെങ്കിൽ അതിൽ അല്പംപോലും അദ്ഭുതമില്ല. ''ജനനീ ജന്മഭൂമിശ്ച സ്വർഗ്ഗാദപി ഗരീയസീ.'' എന്നിങ്ങനെ പെററമ്മയും ജനിച്ച നാടും സ്വർഗ്ഗത്തെക്കാൾ വലിയതാണെന്ന് പഠിച്ചവരാണ് ഭാരതത്തിലെ ജനങ്ങൾ.

പൊതുവെ പറഞ്ഞാൽ, ഒരേ സംസ്കാരവും ഒരേ ലക്ഷ്യവുമുള്ളവരാണ് ഭാരതീയരെല്ലാമെന്നാണ് വിശ്വസിക്കപ്പെട്ടുവരുന്നതെങ്കിലും കന്യാകുമാരി മുതൽ ഹിമാലയം വരെയുള്ള എല്ലാ ജനങ്ങളെയും ഒന്നിച്ചു കൂട്ടിയിണക്കുന്ന ഒരു ബന്ധം ഇന്ന് മിക്കവാറും നഷ്ടപ്പെട്ടിരിക്കയാണ്. ജാതി, മതം, ഭാഷ തുടങ്ങി പലതുകൊണ്ടും ഒററപ്പെട്ട്, പ്രാദേശികാഭിമാനത്തിൽ മുഴുകിക്കഴിയുന്ന ഭാരതീയജനത ഇന്ന് പല സമുദായങ്ങളായിപ്പിരിഞ്ഞു് അന്യോന്യം മത്സരിച്ചുകൊണ്ടും ഛിദ്രിച്ചുകൊണ്ടും കഴിഞ്ഞുവരികയാണ്. അതിൻെറ ഫലമായി ശരിയായി അദ്ധ്വാനിച്ച് ആവശ്യമുള്ള വിഭവങ്ങളെ സമൃദ്ധമായി ഉൽപാദിപ്പിക്കുകയൊ, ഉള്ള വിഭവങ്ങളെത്തന്നെ വേണ്ടപോലെ ഉപയോഗപ്പെടുത്തുകയോ ചെയ്യാതെ ദാരിദ്ര്യത്തിനും നിത്യകലഹങ്ങൾക്കും വഴി തുറന്നു വെച്ചിരിക്കുകയുമാണ്.

എല്ലാ ക്ലേശങ്ങൾക്കും വൈപരീത്യങ്ങൾക്കും കുറവുകൾക്കും ഭരണകൂടത്തെ പഴിയ്ക്കലും എതിർക്കലും, പൊതുസ്വത്തുക്കളെ നശിപ്പിക്കലും മാത്രം പരിഹാരമാവാൻ പോവുന്നില്ല. നാം നമ്മളെത്തന്നെ മാറേറണ്ടതുണ്ട്. സ്വാതന്ത്ര്യവും ജനകീയഭരണവും അഭികാമ്യമാണ്; ആദരണീയവുമാണ്. എന്നാൽ അതുതന്നെ അസംഘടിതരും ഛിദ്രവാസനയുള്ളവരുമായ ജനങ്ങൾക്ക് ആപൽക്കരമാണെന്നതിനു് ഇന്നത്തെ ഭാരതീയജനത ഒരു മാതൃകയല്ലേ, എന്നുപോലും സംശയിക്കേണ്ടതായിട്ടാണിരിക്കുന്നതു്.

ഭാരതഭൂമിക്കും ഭാരതീയരായ നമുക്കും ക്ഷേമവും സമാധാനവും സംതൃപ്തിയും ഉണ്ടാവണമെങ്കിൽ ഈ നില മാറുകതന്നെ വേണം. ആദ്യമായി ഭാരതസന്താനങ്ങളായ നാമെല്ലാവരും ഒന്നാണെന്നനിലയിൽ സംഘടിതരും, മാതൃഭൂമിയോടും സ്വസമുദായത്തോടും മതിപ്പും കൂറും വിശ്വാസവുമുള്ളവരുമായിത്തീരണം. വർണ്ണാശ്രമങ്ങൾ വഴിക്കായിരുന്നു പണ്ടൊക്കെ ഭാരതീയ ജനത ഒന്നായി സംഘടിച്ചുപോന്നത്. ഇന്നും അതു പോരാതില്ലയില്ല. പക്ഷെ വർണ്ണാശ്രമങ്ങൾ ഭയങ്കരമായി തെററിദ്ധരിക്കപ്പെടുകയും ആ കാരണത്താൽത്തന്നെ അങ്ങേയററം ദുഷിച്ചുകഴിഞ്ഞിരിക്കുകയുമാണ്. അതിനാൽ അവയെ വീണ്ടും പ്രായോഗികദശയിലേയ്ക്കുയർത്തുകയെന്നതു് ആയാസമേറിയ കാര്യമാണ്. ആ സ്ഥാനത്തു് മറെറന്തെങ്കിലും കണ്ടുപിടിക്കലായിരിക്കും ഇന്നത്തെ നിലയ്ക്കു് പ്രായോഗികമെന്നു പറയണം.

വിഘടനയ്ക്കു് മുഖ്യമായ കാരണം ജാതികളാണെന്നതിനാൽ അവയെ ആദ്യംതന്നെ നിശ്ശേഷം നശിപ്പിക്കേണ്ടതാണ്. ഭാരതീയൻ അല്ലെങ്കിൽ ഇന്ത്യക്കാരൻ എന്ന ഒരു ജാതിയിൽ എല്ലാവരും അലിഞ്ഞുചേരണം. അതിനു തെയ്യാറാവുകതന്നെ വേണം. രണ്ടാമതു് എല്ലാ ഭാരതീയർക്കും പൊതുവെ ഒരാചാരവും, ഒരു വിശ്വാസവും ഒരു സംസ്കാരവും ഒരു ലക്ഷ്യവുമുണ്ടാവണം. പ്രത്യേകമായി ചില ആചാരങ്ങളോ വിശ്വാസങ്ങളോ ചിലർക്കുണ്ടെങ്കിൽ അവർ അതിനെയും പുലർത്തട്ടെ; എന്നാൽ പൊതുവെയുള്ളതിനെ ആദരിക്കാൻ എല്ലാവരും തെയ്യാറാവുകയും വേണം. അങ്ങനെയായാൽ ആർക്കും അവരവരുടെ വിശ്വാസങ്ങൾക്കു് തടസ്സമോ, അന്യോന്യസംഘട്ടനമോ കൂടാതെ ജീവിക്കുന്നതിനു് വിഷമവുമില്ല.

പിന്നെ, ഓരോരുത്തരും അവരവരുടെ തുറകളിൽ ആത്മാർത്ഥമായി അദ്ധ്വാനിച്ചു് ഉൽപ്പാദനങ്ങളെ ധാരാളം വർദ്ധിപ്പിക്കാൻ തെയ്യാറാവണം. അദ്ധ്വാനത്തിൽ ജന്മിയും കുടിയാനും, മുതലാളിയും തൊഴിലാളിയും, ഭരണാധികാരിയും ഭരണീയരുമെല്ലാം തുല്യരാണെന്നും, നാടിൻെറ വളർച്ചയ്ക്കു് തങ്ങളെല്ലാവരും കഠിനമായി അദ്ധ്വാനിക്കാൻ ചുമതലപ്പെട്ടവരാണെന്നും ഓരോരുത്തർക്കും ബോധമുണ്ടാവണം. അവരവരുടെ തുറകളിൽ അവരങ്ങനെ പ്രവർത്തിക്കുകയും വേണം.

കൂടാതെ രാഷ്ട്രീയമായി അനേകം കക്ഷികളുണ്ടാവുന്നതാശാസ്യമല്ല. ഭരണകക്ഷിയും ഒരു പ്രതിപക്ഷകക്ഷിയും മാത്രമുണ്ടാവുന്നതായിരിക്കും രാഷ്ട്രീയരംഗത്തിൽ അഭികാമ്യമായ സ്ഥിതി. നാടിൻെറ അഭിവൃദ്ധിയും ജനങ്ങളുടെ ക്ഷേമവുമാണ് എല്ലാ കക്ഷികളുടെയും ലക്ഷ്യമെങ്കിൽ അനേകം കക്ഷികളുടെ ആവശ്യമെന്തു്? ഭരണകക്ഷിയെക്കൊണ്ടു് നല്ല കാര്യങ്ങൾ ചെയ്യിക്കാനും ദുഷ്പ്രവണതകളെ തടയാനും സുശക്തമായൊരു പ്രതിപക്ഷം അത്യാവശ്യമാണ്. അതൊഴിച്ചു് മററു കക്ഷികളെല്ലാം അനാവശ്യവും അപത്ക്കരവുമാകയാൽ അവയെല്ലാം പ്രസ്തുത രണ്ടു കക്ഷികളിൽ ലയിക്കുന്നതായിരിക്കും ശ്രേയസ്കരമെന്നു കരുതണം. നാട്ടിൻെറ നാനാമുഖങ്ങളായ നന്മകളെയും, സമുദായത്തിൻെറ ഐശ്വര്യത്തെയും ചിന്തിച്ചു നടപ്പിൽ വരുത്തുന്ന ഭരണകക്ഷിയുണ്ടാകണം. അതുപോലെ സ്ഥാനത്തും അസ്ഥാനത്തുമെല്ലാം ഭരണകക്ഷിയെ എതിർക്കലല്ല, ആവശ്യമായ കാര്യങ്ങൾ ഭരണകക്ഷിയെക്കൊണ്ടു് നടപ്പിൽ വരുത്തിക്കലാണ് തങ്ങളുടെ ചുമതലയെന്നു ബോധിച്ച പ്രതിപക്ഷവുമുണ്ടായിരിക്കണം. അവരുടെ നിഃസ്വാർത്ഥവും ആത്മാർത്ഥവുമായ ഭരണം നാടിനേയും നാട്ടുകാരേയും ഉയർത്തുമെന്നതു നിസ്സംശയമാണ്. ഇവിടെ പറഞ്ഞ കാര്യങ്ങളെല്ലാം സംസ്ഥാനങ്ങൾക്കെന്നപോലെ കേന്ദ്രത്തിന്നും ബാധകമാണുതാനും.

ഇങ്ങനെയുള്ളൊരു സമൂഹസംവിധാനം ഇന്നു് ഭാരതത്തിന്നത്യാവശ്യമായിട്ടിരിക്കയാണ്. എന്നാൽ ഇപ്രകാരമുള്ളൊരു സംവിധാനം ഇന്നത്തെ നിലയ്ക്കു് ഭാരതത്തിൽ സാദ്ധ്യമാണോ എന്നു് സംശയമുണ്ടാവാം. തീർച്ചയായും സംശയിക്കത്തക്കതുതന്നെ. എന്നാൽ ഈ അഭിപ്രായങ്ങളും സംസ്കാരങ്ങളുമുള്ള ഒരു തലമുറയെ വാർത്തെടുക്കാവുന്ന നിലയിൽ വിദ്യാഭ്യാസത്തിന്നും, കലകൾക്കും, ആനുകാലികസാഹിത്യത്തിന്നും രൂപം കൊടുക്കാമെങ്കിൽ അതു് സാധിക്കാവുന്നതേയുള്ളു എന്നു കരുതാം.

സമൂഹസംവിധാനം — 3

# സമൂഹസംവിധാനം

**സിദ്ധിനാഥാനന്ദസ്വാമികൾ**

ഇതു് സംവിധാനങ്ങളുടെ കാലമാണു്. സംവിധാനമെന്നാൽ ആസൂത്രണം, പദ്ധതി, ക്രമവത്കരണം എന്നൊക്കെയാണർത്ഥം. ആഗോളാരോഗ്യപദ്ധ്യതി, പഞ്ചവത്സരപദ്ധതി, സമൂഹക്ഷേമപദ്ധതി, കുടുംബസംവിധാനം എന്നിങ്ങനെ പദ്ധതികളുടെയും സംവിധാനങ്ങളുടെയും ഒരു പ്രളയംതന്നെയുണ്ടു്. ഏതു തലത്തിലും സംവിധാനം നല്ലതും ആവശ്യവുമാണു്. സംവിധാനം എന്ന പദംകൊണ്ടുതന്നെ അതു് ഭാവിയിൽ നാം നടപ്പിലാക്കാൻ പോകുന്ന കാര്യങ്ങളുടെ ഒരു ഭാവനയാണെന്നു വ്യക്തമാകുന്നു. ഭാവി, വർത്തമാനത്തിലും ഭൂതത്തിലും പ്രതിഷ്ഠിതമാണു്. ഭാവിക്കു് തനിയെ നിലനില്ക്കാനാവില്ല. ഭൂതവർത്തമാനങ്ങളുടെ തുടർച്ചയാണു ഭാവി. ആകയാൽ ഭാവിയെക്കുറിച്ച വിഭാവന ചെയ്യുമ്പോൾ മററുള്ളവയെയും കണക്കിലെടുക്കേണ്ടതുണ്ടു്. മുടക്കാൻ കൈയ്യിരുപ്പുമുതലെന്തുണ്ടു്, ഈടിരുപ്പെന്തുണ്ടു്, എന്നു കണക്കാക്കാതെ ആസൂത്രണം ചെയ്താൽ അതു വെറും ആകാശക്കോട്ട മാത്രമായിരിക്കും. വേരിന്റെ ആഴവും പരപ്പും അനുസരിച്ചിരിക്കും മരത്തിന്റെ വളർച്ചയും ഉയർച്ചയും പടർച്ചയും. വേരില്ലാതെയുള്ള മരം ഉണങ്ങും, മറിഞ്ഞുവീഴും. ഇപ്പൊഴത്തെ പദ്ധതികൾ പലതും വേരറുത്തു കളഞ്ഞു മരം വളർത്താനുള്ള പ്രയത്നങ്ങളാണു്. പൂർവ്വികന്മാർ വിഭാവന ചെയ്ത രൂപംകൊണ്ടിട്ടുള്ള വർത്തമാനത്തെ പാടേ നിഷേധിക്കാനുള്ള ഒരു പ്രവണത പല പദ്ധതികളിലും കാണാം. പദാർത്ഥസംസ്കരണത്തിനു് പദ്ധതി ആവിഷ്കരിക്കുമ്പോൾ അടുത്തു കിട്ടാവുന്ന അസംസ്കൃതപദാർത്ഥങ്ങൾ എന്തൊക്കെ എന്നു് നോക്കിയേ കഴിയൂ. ഇപ്പൊഴത്തെ സംവിധാനങ്ങളെല്ലാം ശാരീരികാവശ്യങ്ങൾ നിറവേററാനുള്ളവയാണു്. കൂടുതൽ ആളുകൾ പിറക്കാതിരിക്കാൻ സംവിധാനമുണ്ടു്; പിറന്നവരെ മനുഷ്യരാക്കാനുള്ള പദ്ധതിയുണ്ടോ? വ്യക്തിയെ വിസ്മരിച്ചുകൊണ്ടു് സമൂഹത്തെ സംവിധാനം ചെയ്യുന്നതു്, അമ്മ പട്ടിണി കിടന്നു് മരിച്ചുകഴിയുമ്പോൾ പതിനാറടിയന്തരം കെങ്കേമമായി നടത്തുന്നതുപോലെയാണു്.

സമൂഹസംവിധാനത്തിന്റെ ലക്ഷ്യം സമൂഹത്തിന്റെ ശ്രേയസ്സാണു്. എന്താണു ശ്രേയസ്സു് എന്നുള്ളതു് ഓരോ ജനതയുടെയും സാംസ്കാരികപശ്ചാത്തലത്തെ ആശ്രയിച്ചിരിക്കും. മനുഷ്യനെ പ്രാധാന്യേന ശരീരമായി കാണുന്ന ചിന്താഗതിയിൽ ശാരീരികമായ സുഖസൗകര്യങ്ങൾ നേടാനുള്ള ചുററുപാടുകൾ ഉണ്ടാക്കുകയായിരിക്കും ശ്രേയസ്സു്. ഭൗതികമായ അഭ്യുദയമാണു് ഇന്നത്തെ പദ്ധതികളുടെയെല്ലാം ലക്ഷ്യം. വിദ്യാഭ്യാസം, ആരോഗ്യം, വ്യവസായം, രാഷ്ട്രനീതി എന്നുവേണ്ട ഏതു തലത്തിലായാലും ആവിഷ്കരിക്കുന്ന പദ്ധതികളെല്ലാം മനുഷ്യന്റെ ശാരീരികാവശ്യങ്ങളുടെ നിർവ്വഹണത്തെ മുൻനിർത്തിയാണു് ആസൂത്രണം ചെയ്യപ്പെട്ടിരിക്കുന്നതു്. അതിനുള്ള വിഭവങ്ങൾ പരിമിതമായതുകൊണ്ടു് മത്സരം ഒഴിവാവാക്കാവതല്ല. മനുഷ്യൻ പ്രകൃത്യാ സ്വാർത്ഥപ്രതിഷ്ഠനാണു്. എങ്ങനെയെങ്കിലും തൻകാര്യം നേടണമെന്നുമാത്രമേ അവനു നോട്ടമുള്ളു. പദ്ധതികളുടെയെല്ലാം ലക്ഷ്യം അതാകുമ്പോൾ കാര്യം നേടാൻ ഓരോരുത്തനും സ്വീകരിക്കുന്ന മാർഗ്ഗങ്ങളെക്കുറിച്ചു് ചിന്തിക്കുന്നില്ല. മാർഗ്ഗമേതും സ്വീകരിക്കാം, കാര്യം നടക്കണമെന്നുമാത്രം. മാർഗ്ഗം ശുദ്ധമാവണമെന്ന വിചാര

മില്ല; താൻ സ്വീകരിക്കുന്ന അശുദ്ധമാൎഗ്ഗം അന്യർ അറിയാതിരിക്കണമെന്നേ വിചാരമുള്ളു. ഭൂരിപക്ഷവും അമ്മാതിരി ചിന്താഗതിക്കാരാകുമ്പോറം, ഒരുപക്ഷെ അന്യർ അറിഞ്ഞാലും അവർ കണ്ണടച്ചുകൊള്ളും. അനിയന്ത്രിതമായ സ്വാൎത്ഥാനുഗമനം ആത്മഹത്യാപരമാണ്. അതിനെ നിയന്ത്രിക്കാൻ സാമുദായിക നിയമങ്ങളുണ്ട്. പക്ഷെ മനുഷ്യൻ തന്റെ ബുദ്ധിയെല്ലാം ഉപയോഗിക്കുന്നത് നിയമങ്ങളെ അതിക്രമിക്കാനാണ്. ആഹാരപദാൎത്ഥത്തിലും ഔഷധങ്ങളിലുംകൂടി മായം ചേൎക്കാൻ മനുഷ്യൻ മടിക്കുന്നില്ല. മായം സൎവ്വവ്യാപകമായതിനാൽ അതിനുള്ള സാധനങ്ങളുടെ വിലപോലും കൂടിയിരിക്കുന്നത്രെ ! ഇപ്പോഴത്തെ വിദ്യാഭ്യാസത്തെക്കുറിച്ച് മിണ്ടാതിരിക്കുന്നതാണു ഭേദം. ഡിഗ്രിയും മേടിച്ച് അദ്ധ്യാപകരായി പള്ളിക്കൂടങ്ങളിൽ പണിയെടുക്കുന്ന യുവവാദ്ധ്യാന്മാൎക്ക് ഒരു 'ലീവ് ലററർ' പോലും തെററുകൂടാതെ എഴുതാനറിഞ്ഞുകൂട. അവരുടെ അടുക്കൽ വിദ്യാൎത്ഥികളാകാൻ നിൎഭാഗ്യത്താൽ നിൎബ്ബദ്ധരാകുന്നവർ സമരത്തിനു് ഇറങ്ങിയില്ലെങ്കിലല്ലേ അത്ഭുതപ്പെടാനുള്ളു ! കോഴ കൊടുക്കാതെ ഒരു കാൎയ്യവും നടക്കാത്ത കാലം. കലികാലവൈഭവമെന്നേ പറഞ്ഞുകൂടൂ . ഇതിന്റെയെല്ലാം അടിയിൽ നടമാടുന്നത് നഗ്നമായ സ്വാൎത്ഥമാണ്. മനുഷ്യനെ മൃഗസമനായിക്കാണുന്ന ഏതു സംസ്കാരത്തിന്റെയും അനിവാൎയ്യപരിണാമമാണിതു്. മഹാഭാരതത്തിൽ വ്യാസന്റെ ഒരു വാക്യമുണ്ട്:

**ദ്വ്യക്ഷരം ഹി ഭവേന്മൃത്യുഃ ത്ര്യക്ഷരം ബ്രഹ്മ ശാശ്വതം**
**മമേതി ഹി ഭവേന്മൃത്യുഃ ന മമ ബ്രഹ്മ ശാശ്വതം.**

രണ്ടു വാക്കുകറം: ഒന്നിനു രണ്ടക്ഷരം; മററതിനു മൂന്നക്ഷരവും: മമ — ന മമ. ദ്വ്യക്ഷരം മരണമാണ്; ത്ര്യക്ഷരം ശാശ്വതബ്രഹ്മവും.

അതെ, മമതയാണ് സൎവ്വാനൎത്ഥങ്ങറംക്കും കാരണം.

> തന്റെ കാൎയ്യമഖിലം നടക്കണം
> തന്റെ ദാരസുതരും സുഖിക്കണം
> അന്യരാകെയതിഖിന്നരാകണം
> തന്നെ വന്നനുദിനം വണങ്ങണം.

ഇതാണിന്നത്തെ മനോഭാവം. അതിന്റെ പരിണാമം തനിക്കും അന്യൎക്കും നാശകരമാവാതെ നിവൃത്തിയില്ല.

ഇതിനു പരിഹാരമെന്തു്? സ്വാൎത്ഥത്തിന്റെ പിടിമുറുക്കം കുറയ്ക്കണം. അതിനു രണ്ടു വഴികളുണ്ട്: ഒന്നു്, അതിന്റെ പരിധി വിപുലമാക്കുക; മറെറാന്നു് അതിനെ കൈയ്‌വിടുക. രണ്ടാമത്തെ മാൎഗ്ഗം അത്ര എളുപ്പമല്ല. ആദ്യത്തെ മാൎഗ്ഗമാണ് സമൂഹസംവിധാനത്തിനു് അനുകൂലമായതു്; രണ്ടാമത്തേതു് വ്യക്തിയുടെ ശ്രേയസ്സിനും. ഒന്നു് പ്രവൃത്തിമാൎഗ്ഗം; മറേറതു് നിവൃത്തിമാൎഗ്ഗവും. ഒന്നാമത്തേതു് രണ്ടാമത്തേതിന്റെ പൂൎവ്വഘട്ടമാണ്. രണ്ടും ഓരോ വിധത്തിൽ സ്വാൎത്ഥത്തെ നിയന്ത്രിക്കാനാണ് ഉദ്ദേശിച്ചിട്ടുള്ളതു്. വ്യക്തി, കുടുംബം, സമുദായം, രാഷ്ട്രം, ലോകം എന്നിങ്ങനെ മമതാവൃത്തത്തിന്റെ പരിധി വളരുന്നു ഒരു വഴിക്കു്; 'മനോബുദ്ധ്യഹങ്കാരചിത്താനി നാഹം, ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം' എന്നു് വ്യക്തിയുടെ ബോധമണ്ഡലം അനന്തതയിലേയ്ക്കു് ഉയരുന്നു ദ്വിതീയപഥത്തിൽക്കൂടി. ത്രിവൎഗ്ഗങ്ങളുടെ മണ്ഡലമാണ് ആദ്യത്തേതു്. മുക്തിയുടേതാണ് രണ്ടാമത്തേതു്. ആദ്യത്തെ മാൎഗ്ഗം അനന്തമാണ്; ഫലം സാപേക്ഷവും; രണ്ടാമത്തെ ലക്ഷ്യം അനന്തം; ഫലം ശാശ്വതവും.

ഈ രണ്ടു മാൎഗ്ഗങ്ങളെയും സമന്വയിച്ചുകൊണ്ടുള്ള ഒരു സമൂഹസംവിധാനമാണ് ഭാരതീയചിന്തകന്മാർ ആവിഷ്കരിച്ചിട്ടുള്ളതു്. വൎണ്ണാശ്രമധൎമ്മം എന്നാണ് ആ പദ്ധതിക്കു പേർ. അതൊക്കെ പുരാണമല്ലേ, ഇപ്പോറം നടപ്പുണ്ടോ, എന്നു ചോദിക്കാം. * പുരാണമായതുകൊണ്ട് എല്ലാം സ്വീകാൎയ്യമോ പുതിയതായതുകൊണ്ട് വൎജ്ജ്യമോ അല്ല എന്നു് പണ്ടു കാളിദാസൻ പറഞ്ഞതു് തിരിച്ചുപറയേണ്ട കാലമാണിതു്. പഴയതൊക്കെ പാഴെന്നും പുതിയതൊക്കെ പൊന്നെന്നും പറയുന്നതും ചിതമല്ല.പഴയതിന്റെ മട്ടും മാതിരിയും കാലംകൊണ്ടു മാറിയെന്നു വരാം; പക്ഷേ, ആ പദ്ധതിയുടെ പിന്നിൽ ചില ശാശ്വതതത്ത്വങ്ങളുണ്ട്. മനുഷ്യൻ മനുഷ്യനായിരിക്കുന്ന കാല

---

* പുരാണമിത്യേവ ന സാധു സൎവ്വം
ന ചാപി കാവ്യം നവമിത്യവദ്യം;
**സന്തഃ പരീക്ഷ്യാന്യതരദ്ഭജന്തേ**
**മൂഢഃ പരപ്രത്യയനേയബുദ്ധിഃ.**
—മാളവികാഗ്നിമിത്രം.

ത്തോളം, അവന്റെ ആവശ്യങ്ങളും ആദർശങ്ങളും എന്നും ഒന്നുപോലെയാണ്; അവ നേടുന്ന രീതി മാറിയെന്നു വരാമെന്നേയുള്ളു. ഓരോ മനുഷ്യന്റെയും കഴിവും രുചിയും ആവശ്യവും വിഭിന്നമായിരിക്കെ ഏതെങ്കിലും തരത്തിലുള്ള വർഗ്ഗവിഭജനം കൂടാതെ കഴികയില്ല. പൂർവ്വഭാരതീയർ വർണ്ണവിഭജനം നടത്തിയപ്പോൾ, ഇന്ന് വാദ്ധ്യാർ, രാഷ്ട്രതന്ത്രജ്ഞൻ, വക്കീൽ, വൈദ്യൻ, ശില്പി, യന്ത്രചാലകൻ എന്നിങ്ങനെ ഓരോ പുതിയ വർഗ്ഗങ്ങളായി ജനങ്ങൾ തിരിഞ്ഞിരിക്കുന്നു. ഗുണകർമ്മങ്ങളാണ് വർണ്ണവിഭജനത്തിന്റെ പിന്നിലുള്ള വർഗ്ഗീകരണമാനദണ്ഡം; പുതിയ വർഗ്ഗങ്ങളുടെ പിന്നിലെ മാനദണ്ഡവും അതുതന്നെ എന്നു നോക്കിയാൽ കാണാം. വർണ്ണം പാരമ്പരികമായി മുരടിച്ച് പുരോഗതിക്ക് വിലങ്ങായിത്തീർന്നതാണ് അതിനേപ്പെട്ട ദോഷം. മാനവസ്ഥാപനങ്ങൾക്കൊക്കെ കാലാന്തരത്തിൽ ഓരോരോ ന്യൂനതകൾ ഏർപ്പെടുക സാധാരണമാണ്. ആകയാൽ വർണ്ണാശ്രമധർമ്മമെന്നു കേട്ടാൽ ആരും നെററി ചുളിക്കേണ്ടതായിട്ടില്ല. ആ പദ്ധതിയുടെ പിന്നിലെ ആദർശമെന്തായിരുന്നു എന്നും അതിന് ഇരുപതാം നൂററാണ്ടിലും വല്ല പ്രസക്തിയുമുണ്ടോ എന്നും ചിന്തിക്കുന്നതുകൊണ്ടു ദോഷമൊന്നുമില്ല; ചിലപ്പോൾ ചില ഗുണങ്ങൾ കണ്ടെന്നും വരാം.

ഭാരതം ഒരു പുരാതനജനത. പ്രായം കൊണ്ടു പക്വത പ്രാപിച്ച ജീവിതവീക്ഷണമേ സമഗ്രമാകൂ. പക്വമതികളായ ഭാരതീയർ ജീവിതത്തിന് ചില അർത്ഥവും ലക്ഷ്യവും കണ്ടെത്തിയിട്ടുണ്ട്. ഉണ്ടും ഉറങ്ങിയും ഇണങ്ങിയും പിണങ്ങിയും പാഴാക്കിക്കളയാനുള്ളതല്ല ജീവിതം. ശരീരഭിന്നമായി, ജഡമായ ശരീരത്തിന് ചൈതന്യം പകരുന്ന, ഒരു നിത്യസത്യമുണ്ട്. ആ നിത്യസത്യത്തെ സാക്ഷാത് കരിക്കുകയാണ് ജീവിതലക്ഷ്യം; അതുകൊണ്ടു മാത്രമേ ജീവിതസമസ്യയ്ക്ക് ശാശ്വതമായ പരിഹാരം ഉണ്ടാവുകയുള്ളു. സത്യസാക്ഷാത്കാരം എന്ന പരമപദത്തെ ലക്ഷ്യമാക്കിയാണ് ഭാരതീയർ ജീവിതത്തെ സംവിധാനം ചെയ്തിട്ടുള്ളത്. ആ പദ്ധതിയിൽ നാലു പുരുഷാർത്ഥങ്ങൾ വിഭാവനം ചെയ്തിരിക്കുന്നു. 'പുരുഷേണ സാധ്യോƒർഥഃ', മനുഷ്യൻ നേടേണ്ട ലക്ഷ്യങ്ങൾ, എന്നാണ് പുരുഷാർത്ഥത്തിനർത്ഥം. സുഖപ്രാപ്തിയും ദുഃഖപരിഹാരവുമാണ് അതിന്റെ സാധകവശം. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന നാലത്രെ പുരുഷാർത്ഥങ്ങൾ. ഇവയിൽ അർത്ഥവും ധർമ്മവും യഥാക്രമം കാമത്തിനും മോക്ഷത്തിനും ഉള്ള ഉപായങ്ങളാണ്. അപ്പോൾ പുരുഷാർത്ഥങ്ങൾ രണ്ടെന്നു കരുതാം. അവയിൽ കാമം താത്കാലികഫലത്തെ മാത്രം നല്കുന്നതായതുകൊണ്ട് പരമപുരുഷാർത്ഥം മോക്ഷം മാത്രം. ആ പരമലക്ഷ്യത്തിന് അനുകൂലമായ അർത്ഥവും കാമവും ശാസ്ത്രം അനുവദിക്കുന്നുണ്ട്. ധർമ്മമാണ് ഇവയുടെ നിയാമകമായ ഘടകം. ധർമ്മാവിരുദ്ധമായ കാമം ഐശ്വരമാണെന്ന് ശ്രീഭഗവാൻ അരുളുന്നുമുണ്ടല്ലൊ. ധർമ്മം മോക്ഷത്തിന്റെ സാക്ഷാത്തായ ഉപായമാണ്. ഇവയ്ക്കു രണ്ടിനും വിധേയവും അനുകൂലവുമായിരിക്കണം, അർത്ഥാർജ്ജനവും കാമഭോഗവും. ഈ ലക്ഷ്യങ്ങൾ സാധിക്കാൻ ഉതകുന്നതരത്തിലാണ് വർണ്ണാശ്രമവിഭാഗം ചെയ്തിട്ടുള്ളത്. ശൂദ്രൻ, വൈശ്യൻ, ക്ഷത്രിയൻ, ബ്രാഹ്മണൻ, ഈ നാല്വരും സമൂഹത്തിന്റെ നാലു തലത്തിലെ നെടുംതൂണുകളാണ്. ശൂദ്രൻ തൊഴിൽ ചെയ്യുന്നു; വൈശ്യൻ വ്യാപാരം നടത്തുന്നു; ക്ഷത്രിയൻ ക്രമസമാധാനം പാലിക്കുന്നു; ബ്രാഹ്മണൻ ധർമ്മം ആചരിക്കുകയും ഉപദേശിക്കുകയും ചെയ്യുന്നു. സമൂഹത്തിന്റെ സുസ്ഥിതിക്കു കർഷകനും വ്യാപാരിയും ഭരണാധിപനും വിദ്യാദാതാവും കൂടിയേ കഴിയൂ. ഇതു സാമൂഹ്യമായ വിഭജനമാണ്. സമൂഹത്തിന്റെ ശ്രേയസ്സാണ് അതിന്റെ പ്രയോജനം. പ്രവൃത്തിധർമ്മത്തിന്റെ മണ്ഡലമാണിത്. സമൂഹത്തിന്റെ അവിഭാജ്യഘടകമായ വ്യക്തിയുടെ സാംസ്കാരികവും ആധ്യാത്മികവുമായ ഉന്നമനത്തെ ഉദ്ദേശിച്ചുള്ള ആസൂത്രണമാണ് ആശ്രമധർമ്മം. പുരുഷാർത്ഥങ്ങൾ സാധിക്കാനുള്ള പരിശീലനം ആശ്രമധർമ്മാനുഷ്ഠാനംകൊണ്ടാണു ലഭി

ക്കുന്നത്. ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്ന്യാസി: ബ്രഹ്മചാരി വേദാധ്യയനം ചെയ്യുന്നു. വേദത്തിൽ രണ്ടു മുഖ്യഭാഗങ്ങളുണ്ട്: കർമ്മകാണ്ഡവും ജ്ഞാനകാണ്ഡവും. കർമ്മകാണ്ഡത്തിലെ മുഖ്യകർമ്മം യജ്ഞമാണ്; ജ്ഞാനകാണ്ഡത്തിലെ മുഖ്യധർമ്മം ത്യാഗവും. അഗ്നിപരിചരണംചെയ്തുപോന്ന ബ്രഹ്മചാരി വിദ്യാഭ്യാസം കഴിഞ്ഞ് ഗാർഹസ്ഥ്യം സ്വീകരിക്കുമ്പോൾ യജ്ഞങ്ങൾ അനുഷ്ഠിക്കുന്നു. ദേവർഷിപിതൃനരഭൂതഋണങ്ങൾ വീട്ടുന്നതിനായി യജ്ഞം, സ്വാധ്യായം, പ്രജോത്പാദനം, അതിഥിപൂജനം, മൃഗസംരക്ഷണം എന്ന പഞ്ചയജ്ഞങ്ങൾ നിത്യം അനുഷ്ഠിക്കുന്നു. ബ്രഹ്മചാരിയുടെ അഗ്നിപരിചരണമെന്ന യജ്ഞം ഗാർഹസ്ഥ്യത്തിൽ പഞ്ചയജ്ഞമായി വികസിച്ചു. കടങ്ങൾ വീട്ടുകയും കടമകൾ നിർവ്വഹിക്കുകയും ആണ് അവകൊണ്ടു സാധിക്കുന്നത്. ധാർമ്മികമായ അർത്ഥാർജ്ജനവും കാമവും അതുവഴി സാധിക്കുന്നു. ദുഃഖപരിഹാരത്തിനും ഇഷ്ടപ്രാപ്തിക്കുമുള്ള പ്രയത്നങ്ങളാണിതൊക്കെ. പക്ഷെ കടം എത്രയായാലും തീർത്തും വീട്ടാനാവുകയില്ല; കടമ കൂടിക്കൂടിവരുകയും ചെയ്യും. കടം കൊണ്ടു മടുത്താൽ എന്താ ചെയ്ക ? പാപ്പരാവുക: അതേ ഗതിയുള്ളൂ. കടവും ധനവും അവനവനെയും ഈശ്വരനു സമർപ്പിക്കുക. അവനു പിന്നെ കടമോ കടമയോ ഇല്ല. കർത്തൃത്വത്തിന്റെയും ഭോക്തൃത്വത്തിന്റെയും മണ്ഡലമാണ് പ്രവൃത്തിമാർഗ്ഗം. അവയുടെ ഉഗ്രത കുറയ്ക്കാനാണ് അവയെ യജ്ഞമാക്കിയിരിക്കുന്നത്. ഇനി യജ്ഞത്തിന്റെ ഗതിയൊന്നു മാറുന്നു; ഭോക്തൃത്വത്തെ വെടിഞ്ഞ്, കർത്തൃത്വം ഈശ്വരനു സമർപ്പിച്ചുകൊണ്ടാണ് ഇനിയത്തെ കർമ്മം. അതിന് തപസ്സിനായി വനത്തിലേയ്ക്കു പുറപ്പെടുന്നു. തീവ്രതപസ്സുകൊണ്ട് മനോവാസനകൾ അടങ്ങിയാൽ സന്ന്യസിക്കാം. അവിടെ കർതൃത്വവും വെടിയുന്നു. അവൻ മുക്തനായിത്തീരുന്നു. പ്രവൃത്തിപഥത്തിൽക്കൂടി അനുക്രമം വർണ്ണധർമ്മങ്ങൾ പാലിച്ച് പൂർണ്ണമുക്തനായ ബ്രാഹ്മണനാണ് വാനപ്രസ്ഥ്യത്തിനും സന്ന്യാസത്തിനും അർഹനാകുന്നത്. സത്യദർശനം സാധിച്ച സന്ന്യാസിയാണ് യഥാർത്ഥബ്രാഹ്മണൻ.

ഇപ്രകാരം വർണ്ണാശ്രമധർമ്മത്തിൽക്കൂടി സമൂഹത്തിന്റെ സുസ്ഥിതിയും വ്യക്തിയുടെ പുരുഷാർത്ഥങ്ങളും സമ്പാദിക്കുകയായിരുന്നു ഭാരതീയസമൂഹസംവിധാനത്തിന്റെ മൗലിക ലക്ഷ്യം. യജ്ഞം എന്ന ആശയമാണ് ഇതിന്റെയെല്ലാം അടിയിൽ കിടക്കുന്ന നിയാമക ഘടകം. ആ ആശയത്തിനു് അനുക്രമമായ അർത്ഥവികാസം വരുന്നുണ്ട്. പക്ഷെ ത്യാഗം, നിസ്സ്വാർത്ഥത, എന്ന അതിന്റെ മൗലികസ്വഭാവത്തിനു് ഒരു ഘട്ടത്തിലും മാററം വരുന്നില്ല.

ബ്രഹ്മചാരിയുടെ യജ്ഞം അഗ്നിപരിചരണവും ഗുരുശുശ്രൂഷയും ഭിക്ഷോപജീവനവുമാകുന്നു. ഗൃഹസ്ഥന്റെ യജ്ഞം പിതൃദേവാദി തർപ്പണരൂപമായ പഞ്ചമഹാധർമ്മങ്ങളത്രെ. വാനപ്രസ്ഥന്റെ യജ്ഞം വനത്തിൽ ലഭിക്കുന്ന ദ്രവ്യങ്ങൾ ഉപയോഗിച്ചുള്ള പഞ്ചയജ്ഞങ്ങളും ഭോക്തൃത്വത്യാഗവുമാകുന്നു; സന്ന്യാസിയുടെ യജ്ഞം അഹങ്കാരത്യാഗവും. ശൂദ്രന്റെ യജ്ഞം ദ്വിജശുശ്രൂഷയത്രെ. വൈശ്യൻ സമുദായത്തിന്റെ സമുന്നമനത്തിനുവേണ്ടി ധനം സമ്പാദിക്കുന്നു; അതു സത്കർമ്മങ്ങൾക്കുവേണ്ടി ചെലവാക്കുന്നു. അതത്രെ വൈശ്യന്റെ യജ്ഞം. ക്ഷത്രിയൻ ശിഷ്ടരക്ഷണവും ദുഷ്ടശിക്ഷണവും നടത്തി രാഷ്ട്രശരീരത്തെ പരിരക്ഷിക്കുന്നു: അതാണ് ക്ഷത്രിയന്റെ യജ്ഞം. ബ്രാഹ്മണൻ വിദ്യ അഭ്യസിച്ച് മററുള്ളവർക്ക് ഉപദേശിക്കുന്നു. ബ്രാഹ്മണന്റെ ജ്ഞാനയജ്ഞമാണത്. ഏതു ഘട്ടത്തിലും മാറാതെ നില്ക്കുന്നത് ത്യാഗം, അതായത് നിസ്സ്വാർത്ഥത, എന്ന ആദർശമാണ്. ഇതത്രെ മഹാഭാരതത്തിൽ വ്യാസൻ ത്ര്യക്ഷരമായ 'ന മമ' ശാശ്വതബ്രഹ്മപ്രാപകമാണെന്നു പറയാൻ കാരണം.

സൃഷ്ടിതന്നെ ഒരു യജ്ഞമായിട്ടാണ് വേദം വർണ്ണിക്കുന്നത്. സഹസ്രശീർഷനായ വിരാട് പുരുഷൻ സ്വയം ദേവശരീരങ്ങളായി ഭവിച്ചു. ആ ദേവന്മാർ ആ പുരുഷനെത്തന്നെ ഹവിസ്സായി കല്പിച്ചുകൊണ്ട്, യജ്ഞത്താൽ യജ്ഞപുരുഷനെ ആരാധിച്ചു – 'യജ്ഞേന യജ്ഞമയജന്ത ദേവാഃ'. ആ യജ്ഞത്തിൽനിന്നാണ് വേദങ്ങളും ജീവജാലങ്ങളും രൂപംകൊണ്ടതു്. ആക

യാൽ യജ്ഞമാണ് പ്രഥമധർമ്മം. പരമേശ്വരൻെറ യജ്ഞമാണ് സമസ്തപ്രപഞ്ചവും. ആ യജ്ഞധർമ്മം സർവ്വസൃഷ്ടികളിലും വേണ്ടതുമാണ്. ഗീതയിൽ ഭഗവാൻ അരുളുന്നു:

സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ
അനേന പ്രസവിഷ്യധ്വമേഷ വോऽസ്ത്വിഷ്ടകാമധുക്.
(ഗീത. 3. 10.)

ആദിയിൽ ബ്രഹ്മാവ് യജ്ഞത്തോടൊപ്പം പ്രജകളെ സൃഷ്ടിച്ചുകൊണ്ടു പറഞ്ഞു: 'ഈ യജ്ഞംകൊണ്ട് നിങ്ങൾ വൃദ്ധിപ്രാപിക്കുവിൻ. ഇതു നിങ്ങൾക്കു വേണ്ടതെല്ലാം നല്കും.' 'പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ.' 'പരസ്പരം മംഗളം നേരുന്നതുകൊണ്ട് നിങ്ങൾക്ക് പരമശ്രേയസ്സുണ്ടാകും,' എന്നും അരുളി പ്രജാപതി. ആ യജ്ഞത്തിൻെറ—ത്യാഗത്തിൻെറ—നാനാരൂപങ്ങളാണ് സകല സദ്ധർമ്മങ്ങളും. വർണ്ണാശ്രമധർമ്മങ്ങളെല്ലാം യജ്ഞത്തിൻെറ വിശദരൂപങ്ങളാകുന്നു. ഗീതാചാര്യൻ സമസ്തകർമ്മങ്ങളെയും യജ്ഞമാക്കിത്തീർത്തു, നിഷ്കാമമായിട്ടോ ഈശ്വരാർപ്പണമായിട്ടോ ചെയ്താൽ. യജ്ഞം എന്ന ആദർശത്തിന് ഏതു കാലഘട്ടത്തിലും മാററമില്ല. വൈദികകാലത്തിലെ യജ്ഞകർമ്മത്തിൽനിന്നും ഗീതയിലെ യജ്ഞത്തിന് അർത്ഥഭേദവും വികസനവും വന്നിട്ടുണ്ട്. യജ്ഞത്തിൻെറ പ്രയോഗത്തിനു മാററം കാലാനുസൃതം വരും; പക്ഷെ തത്ത്വം നിത്യം. യജ്ഞധർമ്മം നിത്യമാണ്; യജ്ഞകർമ്മം കാലാനുസൃതം മാറുന്നതും.

യജ്ഞമെന്ന ആശയത്തെ അധിഷ്ഠാനമാക്കി സംവിധാനം ചെയ്തിട്ടുള്ളതാണ് ഭാരതീയ സമൂഹം. കാലപര്യയത്തിൽ ആ സംവിധാനത്തിൻെറ വിശദാംശങ്ങളിൽ ചില നവീകരണങ്ങളും ജീർണ്ണോദ്ധാരണങ്ങളും ആവശ്യമാണ്. മൗലികാദർശത്തെ പാടേ നിഷേധിച്ചുകൊണ്ട് പുതുക്കിപ്പണിയാൻ പോയാൽ ഭവിഷ്യത്ത് ശോഭനമായിരിക്കയില്ല. വൈദേശികാശയങ്ങളിൽ ഭ്രമിച്ച് ഭാരതീയസംസ്കാരത്തെ നിഷേധിച്ച് സംവിധാനമെന്ന പേരിൽ നടത്തുന്ന വിക്രിയകളുടെ അനാശാസ്യഫലങ്ങൾ വ്യക്തിജീവിതത്തിലും സമൂഹഘടനയിലും രാഷ്ട്രീയമണ്ഡലത്തിലുമെല്ലാം ഇപ്പോൾത്തന്നെ തെളിഞ്ഞു കാണുന്നുണ്ട്. ആ പോക്കിന് കടിഞ്ഞാണിടാൻ നോക്കുന്നത് ഒരുപക്ഷേ പാഴ്‌വേലയായിരിക്കാം. മക്കൾ അച്ഛനമ്മമാരെ അനുസരിക്കുകയില്ല. തങ്ങളെ ജനിപ്പിച്ചതെന്തിന്, എന്ന് അച്ഛനമ്മമാരുടെ മുഖത്തുനോക്കി മക്കൾ ചോദിച്ചുതുടങ്ങിയിട്ടുണ്ട്. ശാസിച്ച അച്ഛനമ്മമാരെക്കൊണ്ട്, സഖാക്കളെയും കൂട്ടിക്കൊണ്ടുവന്ന്, ക്ഷമായാചനം ചെയ്യിച്ച മക്കളുണ്ട്. ധർമ്മത്തെയും മോക്ഷത്തെയും മാനിക്കാതെ കാമത്തെ ഭജിച്ചതിൻെറ ഫലമാണിത്. വിദ്യാർത്ഥികൾക്ക് വിദ്യ വേണ്ട; അവർ ഗുരുനാഥന്മാരെ അനുസരിക്കയില്ല. വിദ്യാലയം തകർക്കും, ഗുരുനാഥന്മാരെ തല്ലും, സഹപാഠികളെ കൊല്ലും, വഴിയെ പോകുന്ന യാത്രക്കാരെ ദ്രോഹിക്കും; സമുദായജീവിതം ആകെ സ്തംഭിപ്പിക്കും. വിദ്യയുടെ പേരിൽ വയററുപിഴപ്പിനുള്ള സൂത്രങ്ങൾ പഠിപ്പിക്കാൻ തുടങ്ങിയതിൻെറ കെടുതിയാണിത്. പൗരധർമ്മം എന്നൊന്ന് നമ്മുടെ നാട്ടുകാർക്ക് ഉണ്ടോ എന്നുതന്നെ സംശയമാണ്. സർക്കാർമുതൽ ആർക്കും അപഹരിക്കാമെന്നും നശിപ്പിക്കാമെന്നുമാണ് ഒരു പൊതുധാരണ. സർക്കാരെന്നാൽ സമൂഹത്തിൻെറ പ്രതിനിധിയാണെന്നും ആവക മുതൽ നശിപ്പിക്കുന്നതു സമൂഹദ്രോഹമാണെന്നും ഉള്ള ബോധമില്ല. സങ്കുചിതസ്വാർത്ഥം നേടാൻവേണ്ടി ധർമ്മത്തെ വെടിയുന്നതുകൊണ്ടാണിങ്ങനെ സംഭവിക്കുന്നത്.

കുടുംബബന്ധവും തകർന്നുകൊണ്ടേ വരുന്നു. വിവാഹമോചനം അമേരിക്കയിലെപ്പോലെതന്നെ സർവ്വസാധാരണമായിക്കഴിഞ്ഞിട്ടില്ല. പക്ഷെ കാററിൻെറ ഗതി അങ്ങോട്ടാണ്. അതു കാലേകൂട്ടി കണ്ടു തടയാഞ്ഞാൽ മദിരാമദിരാക്ഷികളുടെ വിളയാട്ടത്തിൽക്കൂടി ചെന്നെത്തുന്നതു് ഉന്മാദത്തിലായിരിക്കും. സ്വാതന്ത്ര്യത്തിൻെറ പേരിൽ കൂട്ടുകുടുംബമെല്ലാം തകർത്തു. എന്നിട്ടു നേടുന്നതു് എന്തിനുള്ള സ്വാതന്ത്ര്യമാണ് ? ഉച്ഛൃംഖലമായ കാമഭോഗത്തിന്. ഫലമോ ? മക്കൾ കാണുന്നതു് ഭാര്യാഭർത്തൃബന്ധം

മാത്രം. കൂട്ടുകുടുംബത്തിൽ എല്ലാ വിധത്തിലുമുള്ള ബന്ധങ്ങൾ എല്ലാവരെയും കൂട്ടിയിണക്കിയിരുന്നു. വൃദ്ധന്മാർ കുടുംബത്തിലെ അധികപ്പററുകളായിരുന്നില്ല—അവരുടെ എണ്ണം പെരുകിക്കൊണ്ടാണു വരുന്നതും. മുത്തച്ഛനും മുത്തശ്ശിയും ലാളിച്ചും കഥ പറഞ്ഞുമായിരുന്നു ചെറുതലമുറയെ വളർത്തിയിരുന്നതു്. ചെറുപ്പത്തിലെ അച്ഛനോ അമ്മയോ മരിച്ചുപോയാലും അതുകൊണ്ടുള്ള കോട്ടം കുട്ടികൾ അറിഞ്ഞിരുന്നില്ല. ജന്മനാ വികലാംഗരോ മന്ദബുദ്ധികളോ ആയവരും നിരാശ്രയരോ തിരസ്കൃതരോ ആയിരുന്നില്ല. ആക്കെങ്കിലും രോഗം ബാധിച്ചാൽ നോക്കാനാളില്ലാതെ വരാറില്ല. ശിശുക്കളുടെയും രോഗികളുടെയും വൃദ്ധന്മാരുടെയും അഭയകേന്ദ്രമായിരുന്നു കൂട്ടുകുടുംബം. യുവാക്കന്മാരുടെ സ്വാതന്ത്ര്യത്തിന്റെ പേരിൽ ആ സമ്പ്രദായത്തിന്റെ സത്ഫലങ്ങളൊക്കെ കളഞ്ഞുകുളിച്ചു. പെൻഷൻ പററിയാൽപിന്നെ ആരെയും ആക്കും വേണ്ട. ചെറുപ്പക്കാക്കു് അവരൊരു സൊല്ല. പഴയ സമ്പ്രദായത്തിൽ, അവക്കു തപസ്സ്വാധ്യായങ്ങൾക്കായി മാറിത്താമസിക്കാൻ ഏപ്പാടുണ്ടായിരുന്നു. എന്നാൽ ഇപ്പൊഴത്തെ ഏപ്പാടിൽ അങ്ങനെയൊന്നില്ല. താനും തന്റെ ഭായ്യയും രണ്ടു കിടാങ്ങളും മാത്രമാണു് സവ്വസ്വമെന്നു കരുതി വളന്നു; വാദ്ധക്യമായി; മക്കൾ അവരുടെ സ്വാതന്ത്ര്യം തേടിപ്പോയി. വൃദ്ധനും വൃദ്ധയും മാത്രം ബാക്കി. എന്തു ചെയ്യും? വയസ്സാകാൻ പഠിക്കേണ്ടതുണ്ടു്. പെൻഷൻ പററിയതിന്റെ പിറേറന്നു് ആലോചിച്ചാൽ മതിയാകയില്ല. കാലേക്കൂട്ടിത്തന്നെ ജീവിതത്തിനു് ചില ചിട്ടകളും ചട്ടങ്ങളും വളത്തിക്കൊണ്ടു വരണം. ഉദ്യോഗം ജീവിതസവ്വസ്വമല്ല. കല്ലും മണ്ണും സിമൻറും ഇരുമ്പുംകൊണ്ടോ, ചലവും മലവും കത്തിയും മരുന്നുംകൊണ്ടോ, തക്കവും വ്യാകരണവുംകൊണ്ടോ അവസാനിപ്പിക്കാനുള്ളതാണോ ജീവിതം ? അതൊക്കെ ശരീരയാത്രയ്ക്കു് ആവശ്യമായ ഒരു ഘടകം എന്ന നിലയിലേ സ്വീകരിക്കാവൂ. ജീവിതത്തിനു് സവ്വോത്തമമായ ഒരു പ്രയോജനമുണ്ടു്, എന്നോത്തു് അതിനുവേണ്ട സംവിധാനം കാലേക്കൂട്ടി ചെയ്യിരിക്കണം. 'കൗമാര ആചരേത് പ്രാജ്ഞോ ധമ്മാൻ ഭാഗവതാനിഹ.' പ്രഹ്ലാദൻ കൂട്ടുകാരോടു പറയുകയാണു്, ഭാഗവതധമ്മങ്ങൾ കുട്ടിക്കാലത്തുതന്നെ ആചരിച്ചു് ശീലിക്കണമെന്നു്. അങ്ങനെ ജീവിതത്തെ ചിട്ടപ്പെടുത്തുന്നവക്കു് യൌവ്വനം അത്ഥകാമങ്ങളുടെ യുദ്ധക്കളമോ, വാദ്ധക്യം നൈരാശ്യത്തിന്റെ നൃത്തരംഗമോ, ആവുകയില്ല. ജീവിതസായാഹ്നം ആധ്യാത്മികസാധനകൾക്കും സ്വാധ്യായത്തിനും ഉപയോഗിക്കാൻവേണ്ട പരിശീലനം നേരത്തെ നേടിയിട്ടുള്ളവക്കു് ശാന്തിയും സംതൃപ്തിയും ജീവിതാന്ത്യംവരെ അനുഭവിക്കാം. അതിനു് സമഗ്രജീവിതത്തിന്റേതായ ഒരു സംവിധാനം വേണം. പഴയ ഏപ്പാടു് അപ്രകാരമൊന്നായിരുന്നു. അതു തകത്തു. ഇനിയോ? സംവിധാനത്തിന്റെ ലക്ഷ്യം ജന്മസാഫല്യമാണെന്നു സ്വീകരിച്ചാൽ,അതിനുള്ള ഉപായം ധമ്മമാണു്. അത്ഥകാമങ്ങൾ അവയ്ക്കു് വിധേയങ്ങളുമായിരിക്കണം. പഴയ യജ്ഞത്തിനു് പുതിയ രൂപം കൊടുക്കണം. വിദ്യാലയങ്ങൾ മതേതരപഠനങ്ങൾക്കോ പാഠ്യേതരകൃത്യങ്ങൾക്കോ ഉള്ള സ്ഥാനമായി. അവിടെസംവിധാനമൊന്നും നടക്കാതായി. അത്ഥകാമങ്ങൾ പഠിപ്പിക്കുന്നതിനു കിട്ടുന്ന ഗുരുദക്ഷിണയാണതു്. ഇനി അല്പമെന്തെങ്കിലും ആശയ്ക്കു വകയുണ്ടെങ്കിൽ അതു വീട്ടിലാണു്. അച്ഛനമ്മമാർ കുട്ടികൾക്കു് ധമ്മാചരണം ചെയ്യുകാണിച്ചു് ബോധനം കൊടുക്കണം. മാതൃകാഭൂതന്മാരായ മഹാപുരുഷന്മാരുടെ ചരിതങ്ങളും ഉപദേശങ്ങളും കുട്ടികൾക്കു പറഞ്ഞു കൊടുക്കണം. രാമായണവും ഭാരതവും ഭാഗവതവും കുട്ടികളുടെ സാംസ്കാരികപോഷണങ്ങളാകണം. ധമ്മനിഷ്ഠയും സത്യനിഷ്ഠയും അവരിൽ വേരൂന്നണം. അങ്ങനെ വളന്നുവന്നാൽ അവർ തങ്ങൾക്കും സമൂഹത്തിനും അനുഗ്രഹങ്ങളായിരിക്കും. ഇവവഴി പുരുഷാത്ഥങ്ങൾ പുഷ്കലങ്ങളാകും. നിഃസ്വാത്ഥമായ ജീവിതം സമുദായത്തെ പോഷിപ്പിക്കും. സമൂഹസംവിധാനം പിന്നീടു് ഒരു വിഷമപ്രശ്നമാകയില്ല. ഓരോരുവനും സ്വധമ്മം സത്യസന്ധമായി നിവ്വഹിച്ചാൽ സംഘഷ്ങ്ങളും സംഘട്ടനങ്ങളും നീങ്ങും. പരസ്പര സഹായസഹകരണങ്ങളോടുകൂടിയ പുതിയ തലമുറ രൂപംകൊള്ളും.

> സന്ദേഹം വേണ്ടപരനുപകാരത്തി–
> നാകാത്തതെങ്കിൽ
> കിന്ദേഹംകൊണ്ടൊരു ഫലമിഹ
> പ്രാണിനാം ക്ഷോണിതന്നിൽ ?

സമൂഹസംവിധാനം – 4

# സമൂഹസംവിധാനം

കെ. ഭീമൻനായർ

വ്യക്തികരം ചേൎന്നതാണ സമൂഹം; പക്ഷെ സമൂഹവും വ്യക്തിയും ഒന്നല്ല. സമൂഹത്തിലായാലും അനേകം വ്യക്തികരം വ്യക്തികളായിത്തന്നെ ഒരററംവരെ നില്ക്കുന്നു. പൊതുവെയുള്ള കാൎയ്യങ്ങളാണ വ്യക്തികളെ സമൂഹമാക്കുന്നതു്. വ്യക്തിയ്ക്കു നേടാൻ കഴിയാത്ത കാൎയ്യങ്ങരം കൂട്ടുകൂടിയാൽ അവനു നേടാൻ കഴിയും. ഇതിന്നും പുറമെ വ്യക്തിജീവിതത്തിന്റെ പരമലക്ഷ്യമായ സ്വവികസനത്തിന്നുതന്നെ സമൂഹത്തിന്റെ സമ്പൎക്കവും സഹായവും ആവശ്യമാണു്. വ്യക്തിയ്ക്കു സമൂഹജീവിതം എല്ലാംകൊണ്ടും അത്യാവശ്യമായിത്തീരുന്നു.

ഇങ്ങനെയൊക്കെ ആണെങ്കിലും അവനെ കടിഞ്ഞാൺ ഇട്ടു നിയന്ത്രിക്കുക എന്ന കൃത്യം കൂടി, വ്യക്തി ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും, സമൂഹം നിൎവ്വഹിക്കുന്നു. വ്യക്തി ഒററക്കായിരുന്നെങ്കിൽ നിസ്സംശയം ചെയ്യുമായിരുന്ന പലതും സമൂഹം ഉള്ളതുകൊണ്ടു് അവൻ ചെയ്യാതിരിക്കുന്നു; അതായതു് അവനെ വളരാൻ സഹായിക്കുന്ന സമൂഹംതന്നെ അവന്റെ അന്തിമമായ നന്മയ്ക്കായാലും തിന്മയ്ക്കായാലും, അവന്നു് ഒരു 'വിലക്ക'കൂടി ആയിത്തീരുന്നു. അവൻ സമൂഹത്തിന്നുവേണ്ടി പലതും ബലികഴിക്കുന്നു. വ്യക്തികളുടെ കഴിവുകരം വിഭിന്നങ്ങളാണു്; ചില വ്യക്തികരം സ്വന്തം ആവശ്യത്തിന്നു് മററു വ്യക്തികളുടെ കഴിവുകളെ ചൂഷണം ചെയ്യുകയും ചെയ്യുന്നു. ഒരു ഘട്ടത്തിൽ ഈ ചൂഷണം തടയേണ്ട കടമയും സമൂഹത്തിന്നു വന്നുചേരുന്നു.

ഇത്രയും പറഞ്ഞതിൽനിന്നു നാം മനസ്സിലാക്കേണ്ടതായ ഒന്നുണ്ടു്—തന്നിഷ്ടംപോലെ നടക്കുന്ന പല വ്യക്തികളും അടങ്ങിയ അവ്യവസ്ഥിതമായ സംഘടനയായാൽ പോര സമുദായം; വ്യവസ്ഥിതമായ ഒരു സംവിധാനം ആവശ്യമാണു്; സംവിധാനം ഒരൊററ രീതിയിൽത്തന്നെ ആവണമെന്നില്ല എന്നു മാത്രം. സംവിധാനമാവണമെങ്കിൽ നിശ്ചിതമായ ചില ലക്ഷണങ്ങരം കാണാം. പക്ഷെ കാലദേശാവസ്ഥകരം, ആശയാഭിലാഷങ്ങരം, ആദൎശങ്ങരം, പാരമ്പര്യം തുടങ്ങിയ പലതിന്റെയും സ്വാധീനശക്തികരം സംവിധാനത്തിൽ പ്രവൎത്തിക്കുന്നതിനാൽ എല്ലാ സംവിധാനങ്ങളും ഒരേ രീതിയിൽ ആവണമെന്നില്ല, ആവുകയും ഇല്ല. ഈ ലേഖനംകൊണ്ടുദ്ദേശിക്കുന്നതു സമൂഹസംവിധാനത്തിന്റെ ചില വശങ്ങരം ചൎച്ചചെയ്യുക മാത്രമാണു്.

വ്യക്തിയും വ്യക്തിയും തമ്മിലും, വ്യക്തിയും സമുദായവും തമ്മിലും ഉള്ളതും ഉണ്ടായിരിക്കേണ്ടതുമായ ബന്ധം ആണ പ്രധാനമായും പരാമൎശിക്കേണ്ടതു്. അനേകം ചിന്തകന്മാർ ഇതേപ്പററി പലതരത്തിലും പ്രതിപാദിച്ചിട്ടുണ്ടെങ്കിലും എല്ലാററിനെയും പൊതുവെ രണ്ടായി തരംതിരിക്കാം. ആദ്യത്തേതു വ്യക്തിക്കു പ്രാധാന്യം നല്കുന്ന തത്വമാണു്. വ്യക്തിക്കു പ്രാധാന്യം നല്കുകയും സമുദായത്തെ അവന്റെ താല്പൎയ്യങ്ങരംക്കുവേണ്ടി ബലികഴിക്കുവാൻ അനുവദിക്കുന്നതിനെ അംഗീകരിക്കുകയും ചെയ്യുന്ന അതു്. മുതലാളിത്തവ്യവസ്ഥ, രാജകീയഭരണം ഒക്കെ ഈ വകുപ്പിൽ പെടുന്നു. വ്യക്തിക്കു്— എല്ലാ വ്യക്തികരംക്കും അല്ല—പരമാവധി വളരാനുള്ള സ്വാതന്ത്ര്യം ഈ സംവിധാനത്തിൽ ലഭ്യമാണു്. അതുകാരണം കഴിവും സാമൎത്ഥ്യവും ഉള്ള വ്യക്തി അതില്ലാത്തവരെ വേണ്ടത്ര ചൂഷണം ചെയ്യുന്നു. അവൻ അഭിവൃദ്ധിപ്പെടുമ്പോരം

ആ അഭിവൃദ്ധിക്കു കാരണമായ വ്യക്തികരം തകന്നുപോവുന്നു.

ഇവിടെ ഒരു പ്രധാനചിന്താവിഷയമുണ്ടു്. വ്യക്തികരം എന്നു പറയപ്പെടുന്ന സമുദായഘടകങ്ങരം തുല്യബലം ഉള്ളവയല്ല. എത്ര വ്യക്തികരം ഉണ്ടോ അത്രയും വ്യക്തിത്വങ്ങരം, കഴിവുകരം, വാസന എന്നിവ കാണാം. ജീവിതനാടകത്തിലെ ഏററവും വലിയ തമാശയും തലവേദനയും ഇതുതന്നെ. മനുഷ്യനു നിയന്ത്രിക്കുവാനോ നേതൃത്വം കൊടുക്കുവാനോ ഈ വിഷയത്തിൽ കാര്യമായി ഒന്നുമില്ല. പ്രകൃതിയെ കുറെയൊക്കെ തളർത്തുകയോ വളർത്തുകയോ ചെയ്യാമെങ്കിലും മാററാൻ കഴിയുകയേ ഇല്ല. ചിലക്കു സാമർത്ഥ്യവും കഴിവും ഏറും, പലക്കും കുറയും. കഴിവു കൂടിയവൻ അതില്ലാത്തവനെ ചൂഷണം ചെയ്യുന്നു; ചൂഷിതൻ അസൂയപ്പെടുന്നു; തക്കം പാക്കുന്നു; അല്ലെങ്കിൽ വിധിയെന്നു കരുതി ആശ്വസിക്കുന്നു. ചൂഷണം ചെയ്യാൻ അധികാരം ലഭിക്കുന്ന സംവിധാനം വ്യക്തിനിഷ്ഠമാണു്. കഴിവുള്ളവനു് അടിച്ചുകയറാൻ അവസരവും അനുവാദവും ഉണ്ടു്. സ്വതന്ത്രമായ അന്തരീക്ഷം നല്കുന്ന ഉദാരമായ വ്യവസ്ഥിതിയായി ഇതു പ്രകീർത്തിക്കപ്പെടുന്നുതാനും.

രണ്ടാമത്തേതു പറെറ വിപരീതമാണു്. അതിൽ സമുദായം വ്യക്തിയെ മൂക്കുകയറിട്ടു നിർത്തുന്നു; അനുവാദമില്ലാതെ അനങ്ങാൻ സമ്മതിക്കുന്നില്ല. വളരാൻ വെമ്പുന്ന കഴിവുകരം അടിച്ചമർത്തപ്പെടുന്നു. ജനിച്ചതുമുതൽ മരിക്കും വരെ അവൻ സമുദായത്തിന്റെ ഒരു വെറും ഉപകരണം മാത്രം. അവനു പോകേണ്ട വഴി സമുദായം നിർണ്ണയിക്കുന്നു. ആക്കും സ്വന്തമായി ആലോചിക്കുകയോ പ്രവർത്തിക്കുകയോ വേണ്ട; അതിനു സ്വാതന്ത്ര്യവും അവസരവും ഇല്ല. വ്യക്തി സമൂഹത്തിന്റെ താല്പര്യങ്ങരംക്കു വേണ്ടിയുള്ള ബലിമൃഗമാണെന്നു് അംഗീകരിക്കപ്പെട്ടിരിക്കുന്നു. ആ തരം സംവിധാനമുള്ള സ്ഥലങ്ങളിൽ അങ്ങനെയുള്ള ജീവിതം നടക്കുന്നു.

മാനവചരിത്രത്തിൽ എല്ലാ ഘട്ടങ്ങളിലും ഇങ്ങനെ രണ്ടു തരം സമൂഹസംവിധാനങ്ങരം സക്കാർതലത്തിലും അല്ലാതേയും നിലനിന്നതായി കാണുന്നു. അവ അതേ രീതിയിൽ തുടന്നു, തുടരുന്നു എന്നു പറയാൻ വയ്യ; മാറുന്നു. അമ്പതോ നൂറോ കൊല്ലം മനുഷ്യസമുദായത്തിന്റെ ചരിത്രത്തിൽ വലിയ കാലയളവൊന്നുമല്ല. രണ്ടു സംവിധാനങ്ങളും വത്തിക്കുന്നതു ശക്തിയുടെ പ്രയോഗംകൊണ്ടാണെന്നു നമുക്കു കാണാൻ കഴിയും. ശക്തി ഒരു ഭാഗത്തു്; അതിനു വഴങ്ങുന്ന ഭീരുത്വം മറുഭാഗത്തു്. വ്യക്തിയുടെ 'കുതിരകയററം' മൂക്കുമ്പോരം സഹിക്കവയ്യാതെ മർദ്ദിതവിഭാഗം ഫണമുയർത്തി വ്യക്തിയോടു പ്രതികാരം നടത്തുന്നു. സമുദായം അടിച്ചമർത്തുന്ന വ്യക്തിയും വല്ലാതെ ശ്വാസം മുട്ടുമ്പോരം സമുദായത്തെ കാൽക്കീഴിലാക്കാൻ ശ്രമിക്കുന്നു. രണ്ടും ദുരന്തനാടകങ്ങരംതന്നെ. സങ്കീർണ്ണബന്ധങ്ങളാൽ ജടിലമായ സമുദായത്തിനു സംഭവങ്ങളിൽനിന്നു പാഠം പഠിക്കാനോ ആപത്തു് ആവത്തിക്കാൻ ഇടവരാത്ത സംവിധാനം ഉണ്ടാക്കാനോ അങ്ങനെ, ശാശ്വതമായ നിസ്സംഘഷാവസ്ഥ ഉണ്ടാക്കാനോ സാധിക്കുന്നില്ല. വ്യക്തികരം മായുന്നു, അവരെ സംഘടിപ്പിക്കുന്ന കണ്ണികളുടെ സമ്പ്രദായവും മാറിക്കൊണ്ടിരിക്കുന്നു. പിന്നെ ശാശ്വതത്വം എങ്ങനെ നേടും ? കാലമാണു് ഈശ്വരൻ എന്നു പറയുന്നതു് ആ അത്ഥത്തിൽ ശരിയാണു്. കാലത്തിന്റെ ഇച്ഛയ്ക്കനുസൃതമായും നമ്മുടെ ഇച്ഛയ്ക്കും പ്രയത്നത്തിനും വിപരീതമായും ഫലങ്ങരം വരുന്നു. സമൂഹത്തിലും ഇങ്ങനെതന്നെ സംഭവിക്കുന്നു.

മേൽപറഞ്ഞ രണ്ടുതരം സംവിധാനങ്ങളിലും കേന്ദ്രം ശക്തിയോ ശക്തിജന്യമായ നിയമമോ ആണു്. ആചാരവും ശാസ്ത്രവുംകൂടി, ഒരത്ഥത്തിൽ, ശക്തിയുടെയും നിയമത്തിന്റെയും സന്തതികളാണു്. രാഷ്ട്രീയസംവിധാനത്തിൽ മാത്രമല്ല അല്ലാത്ത സാമൂഹ്യരീതി—നീതികളിലും ഇവയുടെ അതിപ്രസരം കാണാം. ഫലമോ, ശക്തിയും നിയമവും ചായുന്ന ഭാഗത്തേയ്ക്കു സംവിധാനക്രമവും മാറുന്നതുതന്നെ. സ്വാതന്ത്ര്യം കിട്ടുന്നതിനുമുമ്പുണ്ടായിരുന്ന നമ്മുടെ രാഷ്ട്രീയേതരസമൂഹസംവിധാനങ്ങരം ഇതിനു്

ഉദാഹരണമാണ്. ബ്രിട്ടീഷുസർക്കാറിനെക്കാരം കെട്ടുറപ്പുണ്ടായിരുന്ന അവയിൽ പലതിന്നും. കുടുംബബന്ധങ്ങരം, മതാചാരങ്ങരം തുടങ്ങിയവ അതിന്നുദാഹരണമാണ്. രാഷ്ട്രീയസംവിധാനം അനേകം സമൂഹസംവിധാനങ്ങളുള്ളതിൽ ഒന്നുമാത്രമാണെന്നു ചൂണ്ടിക്കാണിക്കാനാണ് ഇത്രയും പറഞ്ഞതു്.

മേൽപ്രതിപാദിച്ച രണ്ടു തരം സംവിധാനങ്ങളിലും അസുഖകരമായ ഒരു വാസ്തവം അടങ്ങിയിരിക്കുന്നു – വ്യക്തിയുടെയും സമുദായത്തിൻെറയും താല്പര്യങ്ങരം പരസ്പരവിരുദ്ധങ്ങളാണ് എന്നതു്. വ്യക്തി സമുദായത്തെയും, സമുദായം വ്യക്തിയെയും തഴയുന്ന പ്രവണതയെ കുറിച്ചേ ഇവയുടെ ആരാധകന്മാർ പറയുവാനുള്ളു. ഈ ഒരു ധാരണ തെററാണ്; ഇവക്കു (വ്യക്തിയ്ക്കും സമുദായത്തിന്നും) രഞ്ജിപ്പോടെ കഴിയാം; അങ്ങനെ കഴിയുന്നതാണു നന്മയുടെയും സംഘർഷമില്ലായ്മയുടെയും രീതി എന്ന ഒരു ചിന്താഗതിക്കാർ ഉണ്ടു്. സർവ്വോദയശാസ്ത്രം പറയുന്നതു വ്യക്തിയുടെ നന്മ സമുദായത്തിൻെറ നന്മയിലും സമുദായത്തിൻെറ നന്മ വ്യക്തിയുടെ നന്മയിലും അടങ്ങിയിരിക്കും, അവ ഭിന്നമാവാൻ വഴിയില്ല എന്നാണ്. കേരംക്കുവാൻ സുഖം തോന്നും; അന്തിമമായി ശരിയുമാണ്, എന്നാലും നടപ്പാക്കാൻ വിഷമം ഉള്ളതാണ് ഈ കാര്യം. ചില തത്ത്വചിന്തകന്മാരുടെ അഭിപ്രായത്തിൽ മനുഷ്യൻ ജന്മനാ സ്വാർത്ഥിയാണ്. ആ സ്വാർത്ഥം അവനെ ചൂഷണം ചെയ്യാൻ പ്രേരിപ്പിക്കുന്നു; അതുകൊണ്ടു ഈ മദ്ധ്യമാർഗ്ഗം– ഉഭയനന്മയെ അടിസ്ഥാനപ്പെടുത്തിയ സംവിധാനം – നടപ്പാവാത്തതുമാണ്. തന്മൂലം അവർ അതിനെ പുച്ഛിക്കുകപോലും ചെയ്യുന്നു. സ്നേഹത്തിൻേറതായ മാർഗ്ഗം സ്വപ്നത്തിലേ ഉള്ളു എന്ന് അവർ ശഠിക്കുന്നു. ഇതു ശരിയാണോ ?

ഇവർ പറയുന്ന മറേറ കാര്യം തന്നെ അത്രയൊന്നും ശരിയല്ല. വ്യക്തിനിഷ്ഠവും സമുദായനിഷ്ഠവുമായ നന്മകരംതന്നെ ശരിയാണോ ? അനുസ്യൂതമായി നിലനില്ക്കുന്നുണ്ടോ ? അവർ പറയുന്ന കോൽ വെച്ചുതന്നെ അവരുടെ നിലപാടിനെയും അളന്നുനോക്കുമ്പോരം കാണാം അതും മുഴുവൻ നടപ്പുള്ളതല്ല എന്ന്. അപ്പോരം പരമാവധി സംഘർഷം കുറയാനുള്ള മാർഗ്ഗം അവലംബിക്കുന്നതല്ലെ ശരി ?

വ്യക്തിക്കു സ്വന്തമായി ജീവിക്കുവാൻ ആവുകയില്ല, അവന്നു സമുദായത്തിൻെറ സഹായവും സേവനവും ആവശ്യമാണ്. സമുദായത്തിന്നും പുരോഗതിയ്ക്കു വ്യക്തിയുടെ സേവനം കൂടിയേ കഴിയൂ. അങ്ങനെയെങ്കിൽ പിടിച്ചുവാങ്ങുന്നതിന്നുപകരം – ശക്തിയുപയോഗിക്കുന്നതിന്നുപകരം – സ്നേഹത്തിൻെറയും സഹകരണത്തിൻെറയും മാർഗ്ഗം തേടുന്നതല്ലെ നല്ലതു് ? പേടി രണ്ടു കക്ഷിയ്ക്കും ഗുണം ചെയ്യുകയില്ല. വ്യക്തിയുടെയും സമുദായത്തിൻെറയും സമ്പൂർണ്ണ വളർച്ചയ്ക്കു സ്വാതന്ത്ര്യവും സന്തോഷവും നിർഭീകതയുമാണു വേണ്ടതു്.

വ്യക്തി വേണ്ടത്ര വളരട്ടെ; അതു സമുദായത്തിൻെറ നന്മയെ ലാക്കാക്കിയും ആവട്ടെ; എതിരാവുന്നതെന്തിന് ? അവൻെറ വളർച്ചയ്ക്ക് അനുകൂലമായ സാഹചര്യം സമുദായം നൽകുകയും ചെയ്യട്ടെ. വ്യക്തികളുടെ വളർച്ചകരം സംഘട്ടനത്തിലെത്തുന്നതിന്നുപകരം സഹകരണത്തിലാകുവാൻ വലിയ സഹായം ചെയ്യാൻ സമുദായത്തിന്നു കഴിയും. അതിൽ ഭൌതികഭാവവും ആദ്ധ്യാത്മികഭാവവും ഉണ്ടു്. തനിക്കു വേണ്ടി ഭൌതികമായി ചെയ്യുമ്പോരം അന്യന്നു വേണ്ടി ചെയ്യുന്നതു് ആദ്ധ്യാത്മികഭാവമായിത്തീരുന്നു. അവയെ വ്യത്യസ്തമായി കണക്കാക്കാതെ സമന്വയപ്പെടുത്തി ജീവിയ്ക്കുന്നതിലത്രെ വ്യക്തിയുടെയും സമുദായത്തിൻെറയും വിജയരഹസ്യം സ്ഥിതിചെയ്യുന്നതു്.

ഇന്നു നാം കാണുന്ന പരിതഃസ്ഥിതികരം ഇത്തരം ഒരു സമൂഹസംവിധാനത്തിന്ന്– സഹകരണം, സ്നേഹം, ഉഭയനന്മ എന്നിവയുടേതായ പരസ്പരബന്ധത്തിന്ന്– വളരെ പ്രതികൂലമാണെന്നു മറന്നുകൂട. നമ്മുടെ ആവശ്യങ്ങരം നാം നിർവ്വഹിക്കുന്നതുപോലെതന്നെ എൻെറ ആവശ്യങ്ങരം ഞാൻ നിർവ്വഹിക്കുന്നതാണു നല്ലതു് എന്നു പറയുന്നതു പ്രായോഗികമായി ആരും സ്വീകരിക്കുകയില്ല; ഇന്നത്തെ നിലയ്ക്കു് അതു സാദ്ധ്യവും അല്ല. എനിയ്ക്കും എൻെറ നാട്ടിന്നും ആവശ്യമായ സാധനങ്ങരംപോലും അന്യരാജ്യ

ങ്ങളിൽനിന്നു വരുത്താനുള്ള പ്രവണതയാണ് ഇന്ന്. കേന്ദ്രീകൃതവ്യവസ്ഥ — മുൻപറഞ്ഞ രണ്ടു സംവിധാനങ്ങൾക്കും അനുകൂലമായത് — ആണ് ഇന്ന് ഏതു മേഖലയിലും കൊടികുത്തിയിട്ടുള്ളത്. അത് ആദരണീയമാണ്, ആവശ്യമാണ്, ശാസ്ത്രീയമാണ് എന്നൊക്കെ പറഞ്ഞും സമർത്ഥിച്ചും തുടങ്ങിയാൽ, 'ഹാ, കഷ്ടം !' എന്നല്ലെ പറയാനുള്ളു. ഈ വ്യവസ്ഥ നമ്മുടെ സ്വാതന്ത്ര്യത്തെ നിഹനിക്കുകയാണെന്നു നാം അറിയുന്നതുതന്നെയില്ല. 'വസുധൈവ കുടുംബകം' എന്നതു് റഷ്യൻ കോതമ്പം തിന്നുന്ന ഭാരതീയനു ലോകസൌഭ്രാത്രം വളർത്തുന്ന വഴിയാണെന്നു സമ്മതിക്കാമെങ്കിലും റഷ്യക്കാരനെ ഭക്ഷണത്തിന്നുപോലും ആശ്രയിച്ചേ പററൂ എന്ന ഗതികേടിനെയും കാണിക്കുന്നുവല്ലൊ. ഏതെങ്കിലും ദുരദൃഷ്ടംകൊണ്ടു് ആ കോതമ്പം നിന്നുപോയാൽ ഭാരതീയനു പട്ടിണിയാണെന്നു വരാമോ ? നമ്മെ വളരാൻ സഹായിക്കുന്ന വഴിയല്ല അതു്.

ഞാൻ എനിക്കാവശ്യമായതും ഞങ്ങൾക്കാവശ്യമായതും നമ്മൾ നമ്മൾക്കാവശ്യമായതും ആയ വിഭവങ്ങൾ ഉണ്ടാക്കുവാൻ ശ്രമിക്കുക എന്ന ആശയം അംഗീകരിക്കുമ്പോഴേ ചൂഷണം പരമാവധി കുറയുകയുള്ളൂ. എല്ലാവരും തനിക്കുവേണ്ടി ചില മേഖലകളിലും തങ്ങൾക്കുവേണ്ടി മററു ചില മേഖലകളിലും എല്ലാവർക്കുംവേണ്ടി അതിന്നനുകൂലമായ മേഖലകളിലും പ്രവർത്തിക്കുകയാണെങ്കിൽ എന്തുമാത്രം വ്യത്യാസം വരും ! സർവ്വോദയക്കാരൻ അതിന്നു സാഗരവൃത്തം എന്നു പറയുന്നു. സ്വാവലംബനവും സഹകരണവും; ജീവിക്കുക, ജീവിക്കുവാൻ സഹായിക്കുക എന്നൊക്കെ അതിന്നു പറയാം. എനിക്കു വേണ്ടതു ഞാൻ ചെയ്യുമ്പോൾത്തന്നെ കുടുംബത്തിന്നു വേണ്ടതു കുടുംബം ചെയ്യുന്നുവെങ്കിൽ അതുതന്നെ എത്ര ആശ്വാസകരമാണ്, വികാസപരമാണ് ! രാജ്യതലത്തിൽ വേണ്ടതുപോലും രാജ്യം ചെയ്യാതെ അന്യരാജ്യത്തെ ആശ്രയിക്കുന്നുവെങ്കിൽ അതു സഹായമോ സഹകരണമോ അല്ല, അന്യാധീനത്വമാണ്. അതുസംഭവിക്കാതെ നോക്കുന്നതിൽ ജാഗരൂകമായ സമൂഹത്തിന്നു വലിയ അളവിലുള്ള സ്വാതന്ത്ര്യം ഉണ്ടു്. അതിന്നനുസരിച്ചുള്ള വളർച്ചയും ലഭിക്കും.

ഇന്നു സ്ഥിതി അതല്ല. രാഷ്ട്രീയത്തിലായാലും സാമ്പത്തികത്തിലായാലും കലാജീവിതത്തിൽ ആയാൽപോലും അന്യൻ എനിക്കു വേണ്ടി ചെയ്യണം എന്ന പ്രവണത വളരുകയാണ്. എൻെറ കുട്ടിയെ പഠിപ്പിക്കുവാൻ കേരളഗവണ്മേണ്ടു്, അരിതരാൻ കേന്ദ്രഗവണ്മേണ്ടു്, പല്ലു തേക്കുവാനുള്ള പേസ്റ്റുതരാൻ അമേരിക്ക എന്നൊക്കെ വന്നാൽ വികസനം എവിടെ ? ഞാൻ അമേരിക്കയോളം വലുതാവുമെന്നു പറയാമെങ്കിലും ഞാൻ 'ഞാൻ' അല്ലാതാവുന്നു; അതു കാമ്യമല്ലതാനും.

നാം നമ്മെ സ്നേഹിക്കുകയും അയൽക്കാരനെ സ്നേഹിക്കുകയും ചെയ്യുന്ന ഒരു സമൂഹസംവിധാനം സൃഷ്ടിക്കേണ്ടിയിരിക്കുന്നു. പരസ്പരം പേടിക്കുകയോ പേടിപ്പെടുത്തുകയോ ചൂഷണം ചെയ്യുകയോ ചെയ്യപ്പെടുകയോ ചെയ്യുന്ന സമുദായം വേണ്ട. പക്ഷെ ഇന്നത്തെ ശാസ്ത്രം നമ്മെ മനസ്സിലാക്കുന്നതിനല്ല, അന്യനെ മനസ്സിലാക്കുന്നതിനാണു സഹായം നല്കുന്നതു്. പരാധീനരാക്കുകയാണു ചെയ്യുന്നതു്. 'തന്നത്താൻ അറിയുക', 'ആത്മാവിൽ തുഷ്ടി തേടുക' എന്നൊക്കെ പറഞ്ഞവർക്കു് ഇന്നു് സ്ഥാനമില്ല. ശാസ്ത്രം ചൂഷണരാഹിത്യത്തിനു വഴി കാണിക്കണം. ശാസ്ത്രകാരൻ അതിനു ശ്രമിക്കണം, സാമൂഹ്യനേതൃത്വം അതിനെ സഹായിക്കണം.

ഇതു നാം മനസ്സിലാക്കുമോ, അത്രത്തോളം പിന്നോട്ടു പോകാൻ തയ്യാറാകുമോ ? സമൂഹത്തെ അങ്ങനെയൊരു സംവിധാനത്തിന്നു വിധേയമാക്കാൻ ആഗ്രഹിക്കുമോ, ശ്രമിക്കുമോ ?

---

സമൂഹസംവിധാനം — 5

# സമൂഹസംവിധാനം

## എസ്. വി. ഉണ്ണികൃഷ്ണൻ

ആദർശപരമായ ഒരു സമൂഹത്തിന്റെ സംവിധാനം എന്തായിരിക്കണം? ഇതാണ് ഈ ലേഖനത്തിന്റെ വിഷയം. സമൂഹത്തിന്റെ ഘടന ദേശകാലങ്ങൾക്കനുസൃതമായി മാറിക്കൊണ്ടിരിക്കും. ചരിത്രം, സമ്പദ്‌വ്യവസ്ഥ, രാഷ്ട്രീയഘടകങ്ങൾ ഇങ്ങനെ പലതിനേയും ആസ്പദിച്ചിരിക്കുന്നു സാമൂഹ്യഘടന. അതുകൊണ്ട് ഒരേകാലത്തുതന്നെ വിവിധദേശങ്ങളിലെ സാമൂഹ്യഘടന വിഭിന്നമായി കാണുന്നു. അതേപോലെ ഒരേ ദേശത്തുതന്നെ വിവിധ കാലങ്ങളിലെ സാമൂഹ്യഘടന വിഭിന്നമായി കാണുന്നു. സുസാദ്ധ്യമായ ആശയവിനിമയവും യാത്രാസൗകര്യവും കാരണം ഒരിടത്തുവരുന്ന സാമൂഹ്യമാററങ്ങൾ മററു ദേശങ്ങളിലേയ്ക്ക് അതിവേഗം വ്യാപിക്കുന്നു. ഹിപ്പികളെ ലോകം മുഴുവൻ എത്രവേഗം അനുകരിക്കാൻ തുടങ്ങി! ഭാരതത്തിന്റെ സാംസ്കാരികപാരമ്പര്യവും ആദ്ധ്യാത്മികമൂല്യങ്ങളും കണക്കിലെടുത്തുകൊണ്ട്, ഇന്നത്തെ യാഥാർത്ഥ്യങ്ങൾ വിസ്മരിക്കാതെ, ആദർശപരമായ ഒരു സമൂഹസംവിധാനം എന്തായിരിക്കണം, എങ്ങനെ സാധിക്കാം എന്ന് പര്യാലോചിക്കാം.

ചാതുർവ്വണ്യത്തിലും ചതുരാശ്രമങ്ങളിലും അടിയുറച്ച ഒരു സമൂഹവ്യവസ്ഥയാണ് പൗരാണികഭാരതത്തിലുണ്ടായിരുന്നത്. നാലു വർണ്ണങ്ങളിലായി എല്ലാവരേയും തരംതിരിച്ചുനിർത്തി. ജന്മംകൊണ്ടോ കർമ്മംകൊണ്ടോ മനുഷ്യരെല്ലാം ഈ വർണ്ണങ്ങളിലും അവയ്ക്കനുസരിച്ച ജീവിതരീതിയിലും ഉൾപ്പെട്ടുനിന്നു. അതുപോലെ വ്യക്തികൾ ബ്രഹ്മചര്യാദി നാലാശ്രമങ്ങളിൽ യഥാക്രമം ചരിച്ചുകൊണ്ടുമിരുന്നു. വിദേശീയരുടെ ആക്രമണങ്ങൾ, വ്യവസായയുഗത്തിന്റെ ആരംഭം, സ്വാതന്ത്ര്യസമരം എന്നീ വിവിധകാരണങ്ങൾകൊണ്ട്, അഥവാ കാലപ്രഭാവംകൊണ്ട്, ഈ വ്യവസ്ഥകളാകെ മാറിമറിഞ്ഞു. ഇന്ന് വർണ്ണങ്ങൾക്കും ആശ്രമങ്ങൾക്കും പൊതുവേ പ്രസക്തിയില്ലാത്തമട്ടിലാണ് സമൂഹജീവിതം നിലനില്ക്കുന്നത്.

ഇന്നത്തെ സാമൂഹ്യഘടനയുടെ ദോഷങ്ങൾ മനസ്സിലാക്കിയെങ്കിലേ ആദർശപരമായ സമൂഹം എങ്ങനെയായിരിക്കണമെന്ന് ആലോചിക്കാൻ കഴിയൂ. വ്യക്തിസമത്വം, വ്യക്തിസ്വാതന്ത്ര്യം, മതേതരത്വം എന്നിങ്ങനെയുള്ള ചില ആശയങ്ങൾ ഉൾക്കൊള്ളുന്ന ഭരണഘടനയാണ് ആധുനികഭാരതത്തിന്റെ പ്രമാണരേഖ. വ്യക്തിയുടെ അവകാശങ്ങളും, സാമൂഹ്യഭദ്രതയ്ക്കാവശ്യമായേടത്തോളം അവയ്ക്കുള്ള പരിമിതികളും എടുത്തു പറയുക എന്നല്ലാതെ, സമുദായത്തോട് വ്യക്തിക്കുള്ള ചുമതലയെന്താണ് എന്ന് ഭരണഘടന പറയുന്നില്ല. ഇതൊരു പക്ഷേ സാദ്ധ്യവുമല്ലായിരിക്കാം. അതുകൊണ്ട് സമുദായത്തിൽ താൻ എങ്ങനെ പെരുമാറണം എന്ന കാര്യത്തിൽ വ്യക്തിക്ക് വേറെ ആദർശങ്ങളെ നോക്കേണ്ടിയിരിക്കുന്നു. സ്വാതന്ത്ര്യസമരക്കാലത്ത് ഭാരതീയജനതയാകെ ഗാന്ധിജിയേയും അദ്ദേഹത്തിന്റെ സഹചരന്മാരേയുമാണ് തങ്ങളുടെ ആദർശപുരുഷന്മാരായി കണക്കാക്കിയത്. ലഘുജീവിതം, സദാചാരനിഷ്ഠ, രാജ്യക്ഷേമത്തിന്നായി വ്യക്തിസുഖങ്ങൾ ഉപേക്ഷിക്കുക, ശാരീരികാദ്ധ്വാനം, ആർഭാടങ്ങൾ ത്യജിക്കുക ഇങ്ങനെ പല നല്ല ആദർശങ്ങളും അന്ന് ജനജീവിതത്തിൽ പരന്നു. ഗാന്ധിജിയുടെ ആദ്ധ്യാത്മികചിന്തയ്ക്കും വലിയ പ്രചാരമുണ്ടായി. വ്യക്തിയുടെ സ്വകാര്യവൃത്തിയാണ് മതം എന്ന ഭാവന മാറി, സമുദായത്തിലും രാഷ്ട്രീയത്തിലും മതത്തിന്ന്, അദ്ധ്യാത്മചിന്തയ്ക്ക്, മഹനീയസ്ഥാനമുണ്ട് എന്ന് പരക്കെ സമ്മതിക്കപ്പെട്ടു.

സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം ഈ ചിന്താഗതികൾ പാടെ മാറി. സ്വാതന്ത്ര്യം കിട്ടി ഏതാനും മാസങ്ങൾക്കകം മഹാത്മജി കൊല്ലപ്പെട്ടു. രാജ്യം വർഗ്ഗീയലഹളയുടെ ദുരന്തനാടകം കണ്ടു. അതൊന്നൊതുങ്ങി രാഷ്ട്രീയഭദ്രത കൈവന്നപ്പോഴേയ്ക്കു് ജനങ്ങൾ പുതിയ പലതും കണ്ടുതുടങ്ങി. അന്നേവരെ ഗാന്ധിജിയുടെ അനുയായികളായി അടികൊണ്ടും ജയിലിൽ പോയും കഷ്ടപ്പെട്ട ഒരുപാടുപേർ മന്ത്രിമാരും നേതാക്കന്മാരുമായി. ''അധികാരം ദുഷിപ്പിക്കുന്നു'' എന്ന ചൊല്ലിന്റെ പൊരുൾ അവരിൽ മിക്കപേരും ചുരുങ്ങിയ കാലത്തിനുള്ളിൽ തെളിയിച്ചു. അനാശാസ്യമാർഗ്ഗങ്ങളിലൂടെ പണം സമ്പാദിക്കൽ, അതുവരെ ഉദ്ഘോഷിച്ചുവന്ന വ്യക്തിപരമായ സദാചാരനിഷ്ഠയിൽനിന്നുള്ള വ്യതിയാനം, ഭോഗേച്ഛ എന്നിവ അവരിൽ മുന്തിനില്ക്കുന്നതു് പരസ്യമായി. പൊതുജീവിതത്തിൽ സത്യധർമ്മങ്ങൾ അനുഷ്ഠിക്കണമെന്നു് പ്രസംഗിച്ചുനടക്കവേതന്നെ, മഹാത്മജിയുടെ പുണ്യനാമധേയം അടിക്കടി ഉച്ചരിച്ചുകൊണ്ടുതന്നെ, അവർ തത്ത്വനിഷ്ഠയില്ലാതെ പ്രവർത്തിച്ചുതുടങ്ങി. കൈക്കൂലി, ശുപാർശ, ജാതിബന്ധം എന്നിവകൊണ്ടു്, ആവശ്യമുള്ള കാര്യങ്ങളൊക്കെ, ന്യായമായാലും അല്ലെങ്കിലും നടത്താമെന്നും അങ്ങനെ ധനമുണ്ടാക്കാമെന്നും ജനങ്ങൾ മനസ്സിലാക്കി. ഏതുവിധേനയും പണമുണ്ടാക്കുക, ഭോഗ്യവസ്തുക്കൾ കഴിവതും സംഭരിക്കുക, ധാടിയിലും മോടിയിലും ജീവിക്കുക – ഇതായി പൊതുവായ ലക്ഷ്യം. ഇതിൽ ജനങ്ങൾക്കു മാതൃകയായിരുന്നതു രാഷ്ട്രീയനേതാക്കൾക്കു പുറമേ വ്യവസായപ്രമുഖന്മാരും ചലച്ചിത്രതാരങ്ങളുമായിരുന്നു. ഇന്നു് രാജ്യമൊട്ടാകെ അന്ധമായി ഈ കടിലദൈവങ്ങളെ ആരാധിക്കാൻ വെമ്പുന്ന ദയനീയമായ കാഴ്ചയാണു് നാം കാണുന്നതു്.

ഈ പ്രവണതയുടെ ദുഷ്ഫലങ്ങൾ സർവ്വത്ര കാണാം. നേതൃത്വത്തിന്റെ തെററായ മാതൃകയാണു് ഇന്നു് രാജ്യമൊട്ടാകെ കാണുന്ന ദുഷിച്ച ജീവിതരീതിക്കു കാരണമെന്നു് ഉദ്ബുദ്ധരായ പലരും ആവർത്തിച്ചു പറഞ്ഞിട്ടുണ്ടു്. ഏതുവിധേനയും പണമുണ്ടാക്കുകയാണു് സമ്മാന്യതയ്ക്കുള്ള വഴി. അങ്ങനെ ധനമാർജ്ജിച്ചു കഴിഞ്ഞാൽ പിന്നെ അതെങ്ങനെയുണ്ടാക്കി എന്നതൊരു പ്രശ്നമേയല്ല എന്നു വന്നപ്പോൾ അധർമ്മം സമുദായജീവിതത്തിൽ കൊടികുത്തി വാഴ്ച തുടങ്ങി. നമ്മുടെ രാജ്യത്തെ പാർട്ടിഭരണസമ്പ്രദായങ്ങളും ഈ തകർച്ചയ്ക്കു കാരണമായി. ധനമാനങ്ങൾ വേണമെങ്കിൽ അധികാരത്തിൽ വരണം, അതിന്നു് തിരഞ്ഞെടുപ്പിനു നില്ക്കണം, അതിന്നു് കണക്കില്ലാതെ പണം വേണം. ഈ പണം ദുർമാർഗ്ഗങ്ങളിലൂടെയല്ലാതെ എങ്ങനെയുണ്ടാകും? വ്യവസായത്തിലും കച്ചവടത്തിലും, ഇതുപോലെതന്നെ സമൂഹത്തോടുള്ള ധർമ്മം നിറവേററാതെ ഏതുവിധവും ആദായമുണ്ടാക്കുക എന്നതായിരിക്കുന്നു സാമാന്യനിയമം. ഈയവസ്ഥയെ പ്രത്യക്ഷമായും പരോക്ഷമായും രാഷ്ട്രീയനേതാക്കളും ഉദ്യോഗസ്ഥന്മാരും സഹായിക്കുകയും അങ്ങനെ സ്വന്തം മുതൽക്കൂട്ടിന്നു് പ്രയത്നിക്കുകയും ചെയ്യുന്നു. ധർമ്മഭീരുത്വം ഇന്നു് ശബ്ദകോശത്തിൽ മാത്രം നിലനില്ക്കുന്നു.

ഈ പശ്ചാത്തലത്തിൽ ഒരാദർശസമൂഹം വിഭാവനം ചെയ്യുന്നതുതന്നെ അസാദ്ധ്യമായിരിക്കുന്നു. ഇന്നത്തെ ലോകത്തിന്റെ ഗതി ഇങ്ങനെയാണു് എന്നു് വേണമെങ്കിൽ സമാധാനിക്കാം. എന്നാൽ രാഷ്ട്രജീവിതം ഇതേമട്ടിൽ തുടരുകയാണെങ്കിൽ അധഃപതനം നാശത്തിൽ ചെന്നെത്താൻ അധികം കാലം വേണ്ടിവരില്ല. തനിക്കുത്തരവാദമുള്ള ജോലി ചെയ്യാതിരിക്കുക, ചെയ്യുന്നതിൽ കൃത്രിമവും അഴിമതിയും വഞ്ചനയും കാണിക്കുക, അവിഹിതമായി ധനം സമ്പാദിക്കുക എന്നും പ്രക്ഷോഭണത്തിൽ മുഴുകുക – ഇങ്ങനെ ഒരു സമൂഹത്തിന്നും നിലനില്ക്കാൻ സാധിക്കില്ല. ഇതിൽനിന്നു രക്ഷപ്പെടാൻ ചുരുക്കം വഴികളേയുള്ളു. ഒന്നു് ഏകാധിപത്യരീതിയിലുള്ള ഒരു ഭരണസമ്പ്രദായം. അഴിമതികളും അച്ചടക്കമില്ലായ്മയും ഒരതിരുവരെ ഇതുകൊണ്ടൊഴിവാക്കാൻ സാധിക്കും. എന്നാൽ മുകളിൽനിന്നു് അച്ചടക്കം അടിച്ചേല്പിക്കുന്ന ഒരു രീതിക്കു് വ്യക്തിയുടെ ഉത്തമവും പരമവുമായ വളർച്ച അനുവദിക്കാൻ സാധിക്കില്ല എന്ന ഒരു പരിമിതിയുണ്ടു്. എന്നാൽ വ്യക്തിസ്വാതന്ത്ര്യം അനുവദിച്ചേടത്താകട്ടെ നിയമരാഹിത്യവും അച്ചടക്കമില്ലായ്മയും രാഷ്ട്രജീവിതത്തെത്തന്നെ ധ്വംസിക്കുന്ന നിലയിൽ എത്തിയിരിക്കുന്നു. അപ്പോൾ വ്യക്തിക്കും സ്വാതന്ത്ര്യം അനുവദിച്ചുകൊണ്ടുതന്നെ ക്രമീ

കൃതവും അരോഗവുമായ ഒരു സമൂഹസംവിധാനം എങ്ങനെ സാധിക്കും ?

മതവും അദ്ധ്യാത്മജീവിതവുമാണ് ഭാരതസംസ്കാരത്തിൻേറയും ജനതയുടേയും ജീവൻ. അതുണ്ടെങ്കിൽ എല്ലാമുണ്ട്, അതു നശിച്ചാൽ എല്ലാം നശിച്ചു എന്നു പ്രഖ്യാപിച്ചു, വിവേകാനന്ദസ്വാമികൾ, ഭാരതത്തിൽ 'എന്തു പരിവർത്തനം വേണമെങ്കിലും അതു് മതത്തിലൂടെ മാത്രമേ സാധിക്കൂ' എന്നും അദ്ദേഹം പറഞ്ഞു. സന്ന്യാസിമാർക്ക് സമൂഹജീവിതത്തിലുള്ള ശക്തിയും സ്വാധീനവും കാരണമാണ് താൻ അവരെ രാജ്യത്തിൻെറ പുനരുദ്ധാരണത്തിന്ന് ഉപയോഗിക്കുന്നതു് എന്നു് അദ്ദേഹം പറയുകയുണ്ടായി*. ഭാരതത്തിൻെറ നവോത്ഥാനത്തിന്നു വേണ്ടിയാണ് അദ്ദേഹം ശ്രീരാമകൃഷ്ണസംഘം സ്ഥാപിച്ചതു്. 'ആദർശശാലികളായി രാജ്യത്തിന്നുവേണ്ടി സ്വജീവൻ ബലികൊടുക്കാൻ തയ്യാറായ ആയിരം ചെറുപ്പക്കാരെ എനിക്കു തരിക, ഞാൻ രാജ്യത്തിൻെറ മുഖച്ഛായമാററിയെടുക്കാം' എന്നദ്ദേഹം പ്രഖ്യാപിച്ചു. എന്നാൽ ഈ സ്വപ്നം ഇന്നേവരെ സാക്ഷാത്കൃതമായില്ല. ആശയങ്ങളുടെ തലത്തിൽ വിവേകാനന്ദസ്വാമികളുടെ സ്വാധീനശക്തി അത്യന്തം അഗാധവും വ്യാപ്തവുമായിരുന്നു. അദ്ദേഹത്തിൻെറ കാലത്തിനു ശേഷമുണ്ടായ എല്ലാ നേതാക്കന്മാർക്കും മിക്ക പ്രസ്ഥാനങ്ങൾക്കും അദ്ദേഹത്തിൻെറ ആശയങ്ങളും രാജ്യസ്നേഹവുമാണു പ്രേരകമായിത്തീർന്നിട്ടുള്ളതു്. ഈയടുത്ത കാലത്തുപോലും അദ്ദേഹം ആഗ്രഹിച്ച രീതിയിൽ ഭാരതത്തിൻെറ എല്ലാ കോണുകളിലേയ്ക്കും ആശയപ്രചാരണത്തിന്നും ജനസേവനത്തിന്നുമായി ചെറുപ്പക്കാരെ അയയ്ക്കുക എന്ന ലക്ഷ്യം മുൻനിർത്തി വിവേകാനന്ദശതാബ്ദിസ്മാരകക്കമ്മിററി പ്രവർത്തിക്കുന്നുണ്ട്. എന്നാൽ നേരത്തെ പറഞ്ഞതുപോലെ, രാജ്യമാസകലം ഭൗതികവും ആത്മീയവുമായ ഒരു വിപ്ലവമുണ്ടാക്കുക എന്ന അദ്ദേഹത്തിൻെറ ആഗ്രഹം സ്വപ്നമായിത്തന്നെ അവശേഷിക്കുന്നു. വിദ്യാഭ്യാസം ജനസാമാന്യത്തിലേയ്ക്ക് പരന്നിട്ടുണ്ടെങ്കിലും ആദർശധീരത കുറയുകയാണു് ചെയ്തിട്ടുള്ളതു്. അധർമ്മച്ചുഴികളുടെ നടുവിൽ ഇളകാത്ത പാറപോലെ അദ്ദേഹം സ്ഥാപിച്ച പ്രസ്ഥാനം നിലനില്ക്കുകയും വളരുകയും ചെയ്യുന്നുണ്ടെന്നതു മാത്രമാണ് അല്പമൊരാശ്വാസഹേതു. അതുപോലെ വേറേയും ചില പ്രസ്ഥാനങ്ങൾ ഇന്നാട്ടിലുണ്ട്.

ഭാരതം ഇന്നു തമസ്സിലാണ്ടിരിക്കയാണ്, ശരിയായ അദ്ധ്യാത്മസംസ്കാരം വേരിറങ്ങാനുള്ള സാഹചര്യം ഇന്നിവിടെയില്ല എന്ന് സ്വാമിജി പറയുകയുണ്ടായി. ആദ്യം നിങ്ങൾക്കു തിന്നാനും കുടിക്കാനും ആനന്ദിക്കാനുമുള്ള ഭൗതികസമ്പത്തുണ്ടാവട്ടെ; അതിന്നുശേഷം അദ്ധ്യാത്മസമ്പത്തു നേടാൻ യഥേഷ്ടം അവസരമുണ്ടാവും എന്നും, ഭോഗത്തിൻെറ അററത്തെത്തിയ പാശ്ചാത്യർ ഇനി യോഗത്തിലേയ്ക്കു കടക്കും എന്നും അദ്ദേഹം പറഞ്ഞു. അപ്പോൾ ഭൗതികമായ അഭിവൃദ്ധി കൈവന്നശേഷമേ ഭാരതമൊട്ടുക്ക് ഒരാദ്ധ്യാത്മികനവോത്ഥാനത്തെപ്പററി ചിന്തിക്കേണ്ടു എന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായമെന്നു തോന്നുന്നു. പഞ്ചവത്സരപദ്ധതികളാകുന്ന ഭൗതികാഭിവൃദ്ധിക്കുള്ള നമ്മുടെ തീവ്രപ്രയത്നംപോലും അധർമ്മച്ചുഴിയിൽപ്പെട്ടു മുങ്ങിപ്പോവുന്ന ദാരുണമായ കാഴ്ചയാണിന്നു കാണുന്നതു്. ആണുങ്ങളെപ്പോലെ അദ്ധ്വാനിച്ചും അടരാടിയും അർത്ഥമാർജ്ജിക്കാൻ സ്വാമിജി ഉദ്ബോധിപ്പിച്ചു; എന്നാൽ ആത്മാഭിമാനമില്ലാത്ത ഒരു ഇരപ്പാളി അല്പം ധനം കൈക്കലാക്കാൻ എന്തെല്ലാം കുത്സിതരീതികൾ കൈക്കൊള്ളുമോ അതൊക്കെയാണിന്ന് നാം ചെയ്യുന്നതു്. സ്വാമിജി വിഭാവനം ചെയ്ത ഭാരതം തീർച്ചയായും ഇതല്ല !

ഈ ദുഃസ്ഥിതി പരിഹരിക്കുന്നതിന്ന് ലളിതമായ പ്രതിവിധിയൊന്നുമില്ല. അത്യുന്നതനായ ഒരു നേതാവിനെ ലഭിക്കാൻ ഭാഗ്യമുണ്ടായാൽ ഭാരതം ആദർശശുദ്ധി വീണ്ടെടുത്തേയ്ക്കും. എന്നാൽ അതെന്നാണുണ്ടാവുക എന്ന് ആർക്കും പ്രവചിക്കാൻ വയ്യ. അതേസമയം ഇന്നത്തെ സാമൂഹ്യ-രാഷ്ട്രീയരീതികൾ സമൂലം മാറിയേ പുരോഗതി കൈവരൂ എന്നതിൽ

* My life and Mission, Pasadena, January 27,1900

സംശയിക്കാനില്ല. വിദ്യയും തൊഴിലും അഭ്യസിച്ച് ജീവിതത്തിന്നു തയ്യാറെടുക്കേണ്ട കുട്ടികൾ നിരത്തിൽ കൂക്കിവിളിച്ചും വാഹനങ്ങൾക്കു കല്ലെറിഞ്ഞും കാലം കഴിക്കുന്നു. ജോലികൊണ്ടു് ഉൽപാദനവും രാഷ്ട്രഭരണവും നിർവ്വഹിക്കേണ്ടവർ അലസരായും അഴിമതിക്കാരായും പിടിച്ചുപറിക്കാരായും കഴിയുന്നു. സമുദായത്തിന്നു വഴി കാണിക്കേണ്ടവർ അധർമ്മത്തിൻെറ നേതാക്കളായിരിക്കുന്നു. ഈ കൂരിരുട്ടിൻെറ വേലിയേററത്തിൽ സത്യധർമ്മങ്ങൾ പുലർത്തുന്ന ഏതാനും വ്യക്തികളും സ്ഥാപനങ്ങളും നിലനില്ക്കുന്നതാണദ്ഭുതം. അവരുടെ സംഖ്യ കൂട്ടലാക്കാൻ ശ്രമിക്കുകമാത്രമാണു് നമുക്കിന്നു ചെയ്യാവുന്നതു്. അരാജകത്വംകൊണ്ടു് എല്ലാവരും മടിയും എന്ന ഘട്ടമെത്തുമ്പോൾ ഒരു പക്ഷേ നമ്മുടെ കണ്ണു തുറന്നേയ്ക്കാം. അന്നു് രാഷ്ട്ര പുനർനിർമ്മാണത്തിന്നാവശ്യമായ ത്യാഗത്തിന്നു് നാം തയ്യാറായേയ്ക്കാം. അതുവരെ "ഭഗവൻ, ഈ രാഷ്ട്രത്തെ കൈവിടൊല്ലേ !" എന്നു് നമുക്കു പ്രാർത്ഥിക്കാം.

---

സമൂഹസംവിധാനം — 6

# സമൂഹസംവിധാനവും വിദ്യാഭ്യാസവും

**പി. എൻ. ഗോപാലകൃഷ്ണൻനായർ**

ഭൗതികശാസ്ത്രം അനുദിനം വളർന്നുകൊണ്ടിരിക്കുകയാണു്. സയൻസു പുരോഗമിക്കുന്നതിനോടൊപ്പം മനുഷ്യൻെറ ജീവിതരീതികളും, അനുഷ്ഠാനസമ്പ്രദായങ്ങളും വേഷഭൂഷാദികളും മാറിക്കൊണ്ടിരിക്കുമെന്നുള്ളതു തീർച്ചയാണു്. ഈ മാററം കണ്ടില്ലെന്നു നടിക്കുന്നവർ സമുദായത്തിൽ ഒററപ്പെടുകയേയുള്ളു. അതിനാൽ മാറിക്കൊണ്ടിരിക്കുന്ന ഒരു സമുദായത്തിലാണു് നാം ജീവിക്കുന്നതെന്നുള്ള വസ്തുത ഒരിക്കലും വിസ്മരിക്കാവുന്നതല്ല. അങ്ങനെ പരിവർത്തനോന്മുഖമായിരിക്കുന്ന ഒരു സമുദായത്തിൻെറ സംവിധാനം സങ്കീർണ്ണങ്ങളായ പ്രശ്നങ്ങളുദ്ഭവിക്കുന്നതിനു കാരണമാകും.

പ്രാചീനകാലത്തെ സാമുദായികസംവിധാനം അതേപടി ഇന്നു നടപ്പാക്കാൻ ശ്രമിക്കുന്നവർ പരാജയപ്പെടുകയേയുള്ളു. അതു് ആ സംവിധാനത്തിൻെറ തകരാറല്ല; നാം ജീവിക്കുന്ന കാലഘട്ടത്തിൻെറ തകരാറാണു്. അന്നു് സമൂഹം വളരെ ചെറിയ ഗ്രൂപ്പുകളായിരുന്നു. അതിനാൽ അതിൻെറ നിയന്ത്രണം പിടിയിലൊതുങ്ങുമായിരുന്നു. വർണ്ണാശ്രമധർമ്മങ്ങളെ ആസ്പദമാക്കിയുള്ള സംവിധാനമായിരുന്നല്ലോ അന്നു് നിലവിലുണ്ടായിരുന്നതു്. അന്നതു് തികച്ചും യുക്തവും ശാസ്ത്രീയവുമായിരുന്നു. തൊഴിലിനെ കേന്ദ്രമാക്കിയുള്ള തരംതിരിവു് പിന്നീടു് ഏററവും അപകടംപിടിച്ച ജാതിവ്യവസ്ഥയിലാണു് അവസാനിച്ചതു്. ജാതിവ്യവസ്ഥയല്ല വർണ്ണാശ്രമവ്യവസ്ഥ. ബ്രാഹ്മണൻെറ ധർമ്മമനുഷ്ഠിക്കുന്ന ഏതൊരു വ്യക്തിയും ബ്രാഹ്മണനെന്ന പേരിനർഹനാണു്. ജന്മംകൊണ്ടും പാരമ്പര്യംകൊണ്ടും സിദ്ധിക്കുന്നതാണു് ബ്രാഹ്മണ്യമെന്നു് ഒരുകൂട്ടർ തെററിദ്ധരിച്ചു: അല്ലെങ്കിൽ അത്തരത്തിലാക്കിത്തീർത്തു. വ്യക്തിമാഹാത്മ്യമാണു് ബ്രാഹ്മണ്യത്തിൻെറ അളവുകോൽ. ശൂദ്രയോനിയിൽ പിറന്നവരിലും ബ്രാഹ്മണരെ കാണാം; മറിച്ചു് ബ്രാഹ്മണകുലത്തിലും ധാരാളം ശൂദ്രരുമുണ്ടു്. ഇതു നമ്മുടെ ആചാര്യന്മാർ എത്രയോ പ്രാവശ്യം പറഞ്ഞിട്ടുള്ളതാണു്. പക്ഷെ തങ്ങളുടെ ആധിപത്യം ഇവിടെ അരക്കിട്ടുറപ്പിക്കാൻ കച്ചകെട്ടിയിറങ്ങിയ പുരോഹിതന്മാർ ഇതു സൗകര്യപൂർവ്വം മറച്ചുവെച്ചു. അതിൻെറ ഫലമായി ജാതിവ്യവസ്ഥ പരമ്പരാഗതമായി. തൊട്ടുകൂടാത്തവരും തീണ്ടിക്കൂടാത്തവരും സമുദായത്തിലുണ്ടായി. അവരെ മേൽജാതിക്കാരെന്നഭിമാനിച്ചവർ ചവിട്ടിമെതിക്കാൻ തുടങ്ങി. ഇന്ത്യയിലെല്ലായിടത്തും ഈ സ്ഥിതിവിശേഷമുണ്ടായെങ്കിലും

കേരളത്തിലാണ് അതു് പൂൎണ്ണരൂപത്തിൽ പ്രത്യക്ഷപ്പെട്ടതു്. ഇതു കണ്ടിട്ടാണ് വിവേകാനന്ദസ്വാമികൾ പറഞ്ഞതു് കേരളം ഒരു ഭ്രാന്താലയമാണെന്നു്. ഈ ജാതിവ്യവസ്ഥയ്ക്കെതിരായിട്ടാണ് ശ്രീനാരായണഗുരുവും കുമാരനാശാനും ശബ്ദമുയൎത്തിയതു്. വൎണ്ണാശ്രമധൎമ്മം പരമ്പരാഗതമല്ലെന്നും വ്യക്തിഗതമായ ഗുണകൎമ്മങ്ങൾക്കനുസൃതമാണതെന്നും മനസ്സിലാക്കാൻ കഴിയുമ്പോൾമാത്രമേ ഈ രീതി അപകടരഹിതമാകയുള്ളു. അതത്രയെളുപ്പവുമല്ല. അതിനു മുമ്പു് വേറെ ചില സംവിധാനമാണാവശ്യം.

ഗാന്ധിജി, നെഹ്റു തുടങ്ങിയ നേതാക്കന്മാർ വിഭാവനംചെയ്തതും, ആധുനികയുഗത്തിനേററവും അനുരൂപവുമായ സോഷ്യലിസ്ററു സാമൂഹ്യവ്യവസ്ഥിതിയെക്കുറിച്ചല്പമൊന്നു ചിന്തിച്ചുനോക്കാം. സമ്പത്തിനെ ആസ്പദമാക്കിയുള്ള ഈ സംവിധാനവും ശരിയായ രീതിയിൽ സംഘടിപ്പിക്കുകയാണെങ്കിൽ വ്യക്തമായ ഫലങ്ങളുണ്ടാകും. ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരം ഇല്ലാതാക്കുകയാണ് സോഷ്യലിസംകൊണ്ടുദ്ദേശിക്കുന്നതു്. എന്നാൽ ജനാധിപത്യവും സോഷ്യലിസവും ഇന്നാട്ടിൽ എത്രമാത്രം അധഃപതിച്ചെന്നു നോക്കുക. ഓരോ ദിവസം ചെല്ലുംതോറും പണക്കാരൻ ഒന്നിനൊന്നു പണക്കാരനാകുന്നു; പാവപ്പെട്ടവൻ ഓരോ ദിവസം കഴിയുന്തോറും കൂടുതൽ ദരിദ്രനാകുന്നു. മണിമാളികകളുടെ നേരേ മുമ്പിൽ ചെററക്കുടിലല്ലേ നാം കാണുന്നതു്? സ്വാതന്ത്ര്യം കിട്ടിയിട്ടു് 27 വൎഷം കഴിഞ്ഞു. ഇപ്പോൾ നമ്മുടെ നാടിന്റെ അവസ്ഥയെന്താണ്? തൊഴിലാളിയും മുതലാളിയും തമ്മിലുള്ള വൈരം വൎദ്ധിച്ചുവരികയല്ലേ ചെയ്യുന്നതു്? എല്ലാ രാഷ്ട്രീയനേതാക്കളും വായ്തോരാതെ സോഷ്യലിസം പ്രസംഗിക്കുന്നുണ്ടു്. സോഷ്യലിസമെവിടെ? ഇവിടെ ഒരു സോഷ്യലിസവുമില്ല; 'അവനവനിസം' മാത്രമാണിവിടെയുള്ളതു്. സ്വാൎത്ഥതല്പരരും അധികാരക്കൊതിയരുമായ രാഷ്ട്രീയനേതാക്കന്മാർ ഈ രാജ്യത്തെ നശിപ്പിച്ചു. ഇവരിൽ നിന്നും നമുക്കൊന്നും പ്രതീക്ഷിക്കാനില്ല. വ്യക്തികൾ നന്നാകാതെ ഒരു സോഷ്യലിസവും വിജയിക്കാൻ പോകുന്നില്ല.

മൂന്നാമതായി മതത്തെ കേന്ദ്രമാക്കിയുള്ള സംവിധാനം നമുക്കൊന്നു പരിശോധിച്ചുനോക്കാം. ഇന്ത്യ മതേതരരാഷ്ട്രമാണെന്നും മതസൗഹാൎദ്ദം നമ്മുടെ സാമൂഹ്യസംവിധാനത്തിന്റെ നാഡിയാണെന്നും വിളംബരം ചെയ്യുന്നുണ്ടെങ്കിലും യഥാൎത്ഥമതസൗഹാൎദ്ദം ഇവിടെയില്ല. വടക്കേ ഇന്ത്യയിൽ ഇക്കാലത്തും മതകലഹങ്ങളും രക്തച്ചൊരിച്ചിലുമുണ്ടാകാറുണ്ടു്. സ്വാമിജി പറഞ്ഞതുപോലെ 'ലോകത്തിൽ ഏററവും കൂടുതൽ രക്തച്ചൊരിച്ചിലുണ്ടാക്കിയിട്ടുള്ളതു് മതമാണ്.' മതകലഹങ്ങളെന്തിനുവേണ്ടിയാണ്? അധികമൊന്നും വിസ്തരിക്കാനില്ല. മതകലഹങ്ങൾക്കു കാരണമെന്താണ്? യഥാൎത്ഥമതം എന്താണെന്നു മനസ്സിലാകാത്തതുതന്നെ. മതമെന്നാൽ ആചാരക്രമമോ, പൂജയോ, അനുഷ്ഠാനമോ ഒന്നുമല്ല. അനുഭൂതിയാണു മതം. ഈശ്വരസാക്ഷാത്കാരമാണതിന്റെ ലക്ഷ്യം. ഇതു് ഏതു വ്യക്തിക്കും സാദ്ധ്യമാണ്. പിന്നെ എന്തിനാണ് കലഹിക്കുന്നതു്? ആദ്ധ്യാത്മികതയുടെ കണികപോലുമില്ലാത്തവരാണ് മതകലഹത്തിനിറങ്ങിത്തിരിക്കുന്നവർ. സ്വാമിജിയുടെ വിശ്വമതാദൎശമെന്തെന്നു് മനസ്സിലാക്കിയാൽ മതത്തിന്റെ പേരിലുള്ള വഴക്കവസാനിക്കും. 'ഓരോ മനുഷ്യനിലും ദിവ്യത്വം കുടികൊള്ളുന്നു. ഈ ദിവ്യത്വത്തെ പ്രകാശിപ്പിക്കലാണ് ലക്ഷ്യം. ഇതു് കൎമ്മഭക്തിജ്ഞാനയോഗങ്ങളിൽ ഒന്നുകൊണ്ടോ എല്ലാംകൊണ്ടോ നിൎവ്വഹിക്കുക; ഇതാണ് മതസൎവ്വസ്വം.' വിവേകാനന്ദസ്വാമികളുടെ വിശ്വമതാദൎശത്തിന്റെ രത്നച്ചുരുക്കമാണിതു്. ഈ പ്രസ്താവന ശരിക്കു പരിശോധിച്ചാൽ ഓരോ വ്യക്തിയുടേയും ആദ്ധ്യാത്മികപുരോഗതിയാണ് മതത്തിന്റെ ലക്ഷ്യമെന്നു മനസ്സിലാകും. ഇവിടെയും നാം ചെന്നുമുട്ടുന്നതു് വ്യക്തിയിലാണ്.

ആചാരമൎയ്യാദകൾ ഏകീകരിച്ചതുകൊണ്ടോ, അനുഷ്ഠാനങ്ങൾ പൊതുവാക്കിയതുകൊണ്ടോ, മിശ്രവിവാഹരീതി സ്വീകരിച്ചതുകൊണ്ടോ, മിശ്രഭോജനം നടത്തിയതുകൊണ്ടോ മതസൗഹാൎദ്ദമുണ്ടാകാൻ പോകുന്നില്ല. ഇതെല്ലാം വെറും ബാഹ്യപ്രകടനങ്ങൾ മാത്രമാണ്. കാതലായ ഭാഗത്തെ തൊടുന്നതുപോലുമില്ല.

വ്യക്തിയുടെ ആദ്ധ്യാത്മികപുരോഗതിയാണ് എല്ലാററിൻേറയും നാരായവേരു്.

ഉത്തമവ്യക്തികളെ വാർത്തെടുക്കാൻ ശരിയായ വിദ്യാഭ്യാസസമ്പ്രദായംപോലെ മററൊരു മാദ്ധ്യമവും കണ്ടുകിട്ടാനില്ല. ഈ വിദ്യാഭ്യാസത്തിൻെറ അടിത്തറ തകർന്നതാണ് ഇന്നത്തെ കുഴപ്പങ്ങൾക്കെല്ലാം കാരണം. നമ്മുടെ വിദ്യാഭ്യാസരീതി നോക്കു; വിദ്യാഭ്യാസ സ്ഥാപനങ്ങൾ നോക്കു. എന്താണവിടെ നടക്കുന്നതു് ? രാഷ്ട്രീയപാർട്ടികളുടെ പിണിയാളുകളായ കുറെ 'എട്ടുംപൊട്ടും തിരിയാത്ത' കുട്ടികളുടെ സംഹാരനൃത്തമാണ്. എന്താണു ചെയ്യുന്നതെന്നവർക്കറിഞ്ഞുകൂടാ. എന്തിനാണു ചെയ്യുന്നതെന്നു ചോദിച്ചാലും ഉത്തരമൊന്നുമില്ല. അദ്ധ്യാപകരെ ശ്രദ്ധിക്കു. എന്തു പഠിപ്പിക്കണമെന്നോ എങ്ങനെ പഠിപ്പിക്കണമെന്നോ അവർക്കും നിശ്ചയമില്ല. 'അദ്ധ്യാപകപണി' ചെയ്യുന്നവരാണ് അധികം പേരും. ഓരോ ദിവസവും പാഠപദ്ധതികൾ മാറിമാറിവരുന്നു, ഒന്നും വേരു പിടിക്കുവാൻ സമ്മതിക്കില്ല. അല്ല; എങ്ങനെ വേരുപിടിക്കാനാണ് ! വിദേശത്തുനിന്നും പറിച്ചുകൊണ്ടുവന്നു നട്ട ചെടികളല്ലേ എല്ലാം ? ഈ മണ്ണിൽ അതു വേരോട്ടമെന്ന് ആരും ആശിക്കുകയും വേണ്ട. തടിച്ചുകൊഴുത്ത ശമ്പളം വാങ്ങുന്ന കുറെ ഉദ്യോഗസ്ഥന്മാരും അവരെ നിയന്ത്രിക്കുന്ന കുറെ രാഷ്ട്രീയക്കാരും കൂടിയാണ് നമ്മുടെ വിദ്യാഭ്യാസത്തെ നിയന്ത്രിക്കുന്നതു്. ഇത്രയും അനാഥമായൊരു രംഗം വേറെയുണ്ടോ? നാളത്തെ പൗരന്മാരായി വളരേണ്ട ഈ വിദ്യാർത്ഥികളെ ഇങ്ങനെ നശിപ്പിക്കരുതെന്നു പറയാൻ ആരെങ്കിലുമുണ്ടോ ? ഇതെല്ലാമറിയാവുന്നവരും നിഃശബ്ദമായി നോക്കിനില്ക്കുകയാണ്. ഇന്നത്തെ വിദ്യാർത്ഥികൾ വളർന്നുവന്നാൽ ഏതുതരത്തിലുള്ള വ്യക്തികളാകും ? ഒരു നിമിഷം എല്ലാവരുമൊന്നു ചിന്തിക്കട്ടെ ! രോഗമറിഞ്ഞു ചികിത്സിക്കണം. നമ്മുടെ സമൂഹത്തിൻെറ ഹൃദയഭാഗത്തുള്ള ഈ ക്യാൻസർ കണ്ടില്ലെന്നു നടിച്ചു നടന്നാൽ എന്തായിരിക്കും ഫലമെന്ന് അധികം പറയേണ്ടതില്ലല്ലോ,

ഏതു തരത്തിലുള്ള വിദ്യാഭ്യാസമാണ് നമുക്കാവശ്യമെന്ന് നമ്മുടെ പൂർവ്വികന്മാർ വ്യക്തമായ ഭാഷയിൽ എഴുതിവെച്ചിട്ടുണ്ട്. അതെന്താണെന്നു വായിച്ചുനോക്കാനുള്ള സന്മനസ്സുപോലും ഇന്നത്തെ വിദ്യാഭ്യാസവിചക്ഷണന്മാരെന്നഭിമാനിക്കുന്നവർക്കില്ല. നമ്മുടെ നാട് ആദ്ധ്യാത്മികതയുടെ നാടാണ്. നമ്മുടെ ആദ്ധ്യാത്മികപാരമ്പര്യത്തെ വിസ്മരിച്ചുകൊണ്ടു ചെയ്യുന്ന പരിഷ്കാരങ്ങളൊന്നും ദീർഘായുസ്സുള്ളതായിരിക്കയില്ല. മനുഷ്യനെ നിർമ്മിക്കുന്ന വിദ്യാഭ്യാസമാണ് നമുക്കാവശ്യം. ചുണയും, തൻേറടവും ചുറുചുറുക്കുമുള്ള നിർഭയരായ യുവാക്കളെ വാർത്തെടുക്കാൻ കഴിയുന്ന വിദ്യാഭ്യാസം എന്നു നടപ്പിലാക്കാൻ കഴിയുന്നുവോ അന്നു മാത്രമേ ഈ നാടു നന്നാകു. വിദ്യാർത്ഥികളെ വെറുതേ കുററം പറയാതിരിക്കുക. അവർക്ക് സിംഹക്കുട്ടികളായി വളരാനുള്ള സാഹചര്യമുണ്ടാക്കിക്കൊടുക്കുക. ഇല്ലെങ്കിൽ അവർ നായ്ക്കുട്ടികളായി മാറും, തീർച്ച. ഭൗതികശാസ്ത്രം പഠിക്കരുതെന്നോ, തിരിച്ചു പഴയ 'ഗുരുകുല' ത്തിലേയ്ക്കു മടങ്ങണമെന്നോ ഈ പറഞ്ഞതിനർത്ഥമില്ല. സയൻസു പഠിക്കണം; അതോടൊപ്പം ഹൃദയവികാസവുമുണ്ടാകണമെന്നുമാത്രം. വ്യക്തിത്വമുള്ള, ത്യാഗസമ്പന്നരായ കുറെ ചെറുപ്പക്കാരാണ് നമുക്കിന്നാവശ്യം. അവരെ വാർത്തെടുക്കാനുള്ള ഉത്തരവാദിത്വം കലാശാലകൾക്കുണ്ട്. അതിനാൽ സാമൂഹ്യസംവിധാനം ആദ്യമായിട്ടു നടപ്പിലാക്കേണ്ടതു് നമ്മുടെ കലാശാലകളിലാണ്.

ചുരുക്കിപ്പറഞ്ഞാൽ വ്യക്തിയാണ് സമൂഹത്തിൻെറ ആധാരശില. വ്യക്തി നന്നായാലേ സമുദായം നന്നാകൂ. (തിരിച്ചുപറയുന്നവരെ അവഗണിക്കുന്നു.) ആദ്ധ്യാത്മികതയിൽ അടിയുറപ്പിക്കാത്ത യാതൊന്നും നിലനില്ക്കാൻ പോകുന്നില്ല. ഉത്തമവ്യക്തികളെ വാർത്തെടുക്കാൻ വിദ്യാഭ്യാസസ്ഥാപനങ്ങൾക്ക് കാര്യമായ പങ്കുണ്ട്. അതിനാൽ ഒന്നാമതായി നമ്മുടെ വിദ്യാഭ്യാസസമ്പ്രദായം ഉടച്ചുവാർക്കട്ടെ ! ക്രമേണ എല്ലാം ശരിയായിക്കൊള്ളും.

---

# ശ്രീശാരദാദേവി

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

ഹേ ദേവി, നിൻ പാവനമാം ചരിത്രം,
ചാരിത്രഗന്ധം ചിതറുന്ന വൃത്തം,
രുദ്രൻെറ കാതിൽപ്പകരുന്ന തീർത്ഥം,
തെററാതെ ഞാനെങ്ങനെയോതിടേണ്ടു ? 1

എന്തദ്ഭുതം ! നീ പ്രസവിച്ചിടാതെ
ലക്ഷം സുതന്മാരുടെയമ്മയായി;
ശാസ്ത്രം പഠിക്കാതഖിലജ്ഞയായി;
ശസ്ത്രം ധരിക്കാതുലകത്തെ വെന്നു. 2

ദോഷങ്ങളല്ലാതെ ഗുണങ്ങളൊന്നു-
മില്ലാത്തൊരാളിൽ പ്രണയം പൊഴിക്കാൻ
സാധിക്കുമെന്നമ്മ സലീലമാടി-
ക്കാണിച്ചു രാധാകഥകൊണ്ടു നന്നായ്. 3

ശ്രീനാരദൻ നിർഗ്ഗുണമെന്നു ഘോഷി-
ച്ചീടുന്നതീ പ്രേമരസത്തെയത്രേ;
ഈ നിർഗ്ഗുണപ്രേമസുധാപ്രവാഹം
മാതാവിലല്ലാതെ പിതാവിലുണ്ടോ ? 4

അത്യുഗ്രപാപിഷ്ഠനുപോലു'മമ്മേ',
യെന്നോതിയുംകൊണ്ടരികത്തു ചെന്നാൽ
തൃക്കാല്ക്കലൻപാലഭയം കൊടുക്കും—
വാത്സല്യവാരാന്നിധിയാണു ദേവി. 5

പാദാംബുജം തൊട്ടു നമിച്ചിടുന്ന
പാപിഷ്ഠർതൻ പാതകമേല്ക്കമൂലം
കാൽ ചുട്ടുനീറുന്നതു മാറുവാനായ്-
ഗ്ഗംഗാംബുവാൽധാരയിടുന്നു ദേവി. 6

നൂറായിരം തെററുകൾ തൻെറ നേരെ-
ക്കാണിച്ചൊരാ രാധുവിൽ മാതൃദേവി
വർഷിച്ചതി, ല്ലാദരപൂർവ്വമാശീർ-
വാദങ്ങളല്ലാ,തൊരു ശാപവാക്കും. 7

തന്നമ്മയിൽ സ്നേഹമെഴാത്ത മക്ക-
ളീ മന്നിലുണ്ടാകുമസംഖ്യ,മെന്നാൽ
തൻമക്കളിൽ സ്നേഹമെഴാത്തൊരമ്മ
മൂപ്പാരിലുണ്ടാവുകയില്ല തീർച്ച. 8

ബ്രഹ്മാദിശഷ്പാന്തചരാചരത്തെ
നിത്യം സ്വസന്താനസമൂഹമായി
കാണുന്നൊരമ്മേ, ഭവതിയ്ക്കെഴുന്ന
നിസ്സീമവാത്സല്യമചിന്ത്യമത്രേ. 9

വിശ്വത്തെയെല്ലാം ജഗദംബികേ, നീ
നിർവ്യാജമായിക്കരയററതായി,
നിൻനെഞ്ചിൽനിന്നും പ്രവഹിച്ചിടുന്ന
വാത്സല്യപാഥോധിയിൽ മുക്കിടുന്നു. 10

ഇമ്മട്ടു ചന്ദ്രാതനയന്നുപോലു-
മഹത്വമൊട്ടും വകവെച്ചിടാതെ
നിശ്ശേഷഭൂതങ്ങളിലും സമാന-
പ്രേമം പൊഴിക്കാൻ കഴിയുന്നതില്ല. 11

കറുത്തു ഗൌരീശനു കാളകൂട-
നിഷേവണംകൊണ്ടു കഴുത്തുമാത്രം;
ആനമ്രർതൻ പാപവിഷം കുടിച്ചു
ദേവിയ്ക്കു ദേഹം മുഴുവൻ കറുത്തു. 12

തൃക്കണ്ണിൽനിന്നും തിരുനാവിൽനിന്നും
തൃക്കയ്യിൽനിന്നും തിരുമെയ്യിൽനിന്നും
തൃക്കാലിൽനിന്നും ജഗദംബികേ, നീ
പ്രേമാമൃതം മാത്രമൊഴുക്കിടുന്നു. 13

നീ മംഗളാംഗങ്ങളിൽനിന്നഭംഗം,
നീ സപ്തധാതുക്കളിൽനിന്നജസ്രം,
നീ രോമകൂപങ്ങളിൽനിന്നു നിത്യം
തൂകുന്നതിസ്സൌഹൃദധാരമാത്രം. 14

എപ്പോഴുമാപാദശിരസ്സുമമ്മേ,
നീ വിശ്വവാത്സല്യസുധാരസത്തിൽ
മുങ്ങിക്കിടന്നിട്ടു കുതിർന്നലിഞ്ഞു
ഹാ ! ശൂന്യയാകാഞ്ഞതു ലോകഭാഗ്യം. 15

നിൻമൂർത്തിയിൽപ്പാർവ്വതി ലക്ഷ്മി വാണി
തൊ,ട്ടായിരം ദേവികളാണജസ്രം
വാഴുന്നതെന്നുള്ള മഹാരഹസ്യം
ലോകത്തിലാരാണറിയുന്നതമ്മേ ? 16

ബ്രഹ്മാദികൾക്കും സനകാദികൾക്കും
വേദം പുരാണം മുതലായവയ്ക്കും
ദുർബോധമാം നിന്റെ മഹാപ്രഭാവം
ചന്ദ്രാത്മജൻ മാത്രമറിഞ്ഞിടുന്നു. 17

ശ്രീശാരദാദേവിയെയന്നൊരിക്കൽ-
പ്പീഠത്തിൽ വാഴി,ച്ചവതാരവര്യൻ
സാക്ഷാജ്ജഗന്നായികയായി നണ്ണി-
സ്സർവ്വസ്വമർപ്പിച്ചു വണങ്ങിയില്ലേ? 18

നാഥന്റെ പാദം പതിവായ്ത്തലോടാൻ
ചെല്ലും, കഴിഞ്ഞാലുടനിങ്ങു പോരും;
അശ്ശാരദാദേവിയെ രാമകൃഷ്ണൻ
പിന്നീടു കാണാതെ നമസ്കരിക്കും. 19

അസ്സീതയെക്കാട്ടിൽ വെടിഞ്ഞു രാമ,-
നഗ്ഗോപിമാരോടു പിരിഞ്ഞു കൃഷ്ണൻ;
ഇശ്ശാരദാദേവിയെ രാമകൃഷ്ണൻ
നിര്യാണകാലംവരെ വിട്ടുപോയോ? 20

തന്നോടിടഞ്ഞാൽബ്ഭയമത്ര വേണ്ട;
മാതാവിനോടാണിടയുന്നതെങ്കിൽ
മൂർത്തിത്രയംപോലുമശക്തമത്രേ
രക്ഷിക്കുവാനെന്നുരചെയ്തു താതൻ. 21

ദുർവ്വാരമായ്‌രാധുവിനോടെഴുന്ന
നിൻ പ്രേമബന്ധം നിജതന്ത്രയായി
നീതന്നെ ലോകത്തെയനുഗ്രഹിക്കാൻ
കൈക്കൊണ്ടതാണെന്നൊടുവിൽത്തെളിഞ്ഞു. 22

ഇച്ഛാബലംകൊണ്ടവസാനകാല-
ത്താ രാധുവോടുള്ള മമതയെല്ലാം
നീ നിഷ്പ്രയാസം നിമിഷാർധനേരം-
കൊണ്ടല്ലയോ വെട്ടിമുറിച്ചതമ്മേ? 23

ഇദ്ദേവിയെപ്പോലൊരു ദിവ്യപുത്രി,
യിദ്ദേവിയെപ്പോലൊരു ധർമ്മപത്നി,
ഇദ്ദേവിയെപ്പോലൊരുദാരമാതാ-
വിപ്പാരിലിന്നാണു പിറന്നതാദ്യം. 24

ഘോഷിച്ചിടുന്നു ഭഗവാൻ മറഞ്ഞി-
ട്ടില്ലെന്നു നിൻ നിത്യസുമംഗലീത്വം;
തീർച്ചപ്പെടുത്താം രവിയസ്തമിച്ചി-
ട്ടില്ലെന്ന കാര്യം മഴവില്ലു കണ്ടാൽ. 25

വന്ദിക്കണം വിപ്രനെയെന്നപോലെ
ചണ്ഡാളനെ,ശ്ശിഷ്ടനെയെന്നപോലെ
പാപിഷ്ഠനെ;പ്പാരിതിൽ നിന്ദ്യമായി
യാതൊന്നുമില്ലെന്നുരചെയ്തു ദേവി. 26

സച്ചിത്പുമാനാം ഭഗവാനെയെന്ന-
ല്ലിച്ചൂലിനെപ്പോലുമനാദരിക്കാൻ
പാടില്ല നാമെന്നു പറഞ്ഞിടുന്നു
വിശ്വത്തിനെല്ലാം ഗുരുവായ ദേവി. 27

അന്യന്റെ ദോഷം മിഴികൊണ്ടു കാണാ-
തായേ മനശ്ശാന്തി ലഭിക്കയുള്ളൂ;
ആത്മീയനാണേവനുമന്യനായി-
ട്ടില്ലാരുമെന്നമ്മ കഥിച്ചിടുന്നു. 28

ശ്രീശാരദയ്ക്കും ക്ഷുദിരാമജന്നും
തമ്മിൽക്കഴഞ്ചോളവുമില്ല ഭേദം;
കണ്ണിന്നു തോന്നുന്നതുപാധികൊണ്ടു
സൃഷ്ടിച്ചതാം കൃത്രിമഭേദമത്രേ! 29

ചന്ദ്രാത്മജൻ മൂടുപടംധരിച്ചാൽ-
ത്തൽപത്നിയാം ശാരദയായി മിന്നും;
അദ്ദേവിയോ മൂടുപടം കളഞ്ഞാൽ-
ച്ചന്ദ്രാംഗസംഭൃതനുമായ്‌വിളങ്ങും. 30

ഹേ ശാരദേ, നീയവതാരകാല-
ത്തീ മന്നിൽ വാഴുമ്പൊളെനിക്കു നിന്നെ
നേരിട്ടു കാണാനിടയായതില്ല;
നിൻവൃത്തമെൻ കാതിലലച്ചതില്ല. 31

പ്രത്യക്ഷമാം നിൻശുഭലീലയെല്ലാം
കൊട്ടിക്കലാശിച്ചു ജഗത്തിലിപ്പോൾ;
സാധാരണന്മാർക്കിനി നിന്നെയമ്മേ,
കൺകൊണ്ടുകാണാൻ കഴിയുന്നതല്ല. 32

എന്നാലുമിപ്പോഴുമൊളിച്ചിരുന്നു
നീ ജീവജാലത്തിലനുഗ്രഹങ്ങൾ
വർഷിച്ചിടുന്നുണ്ടതുകൊണ്ടതിന്റെ
തൂവാലടിച്ചാൽമതിയെന്റെ മേലും. 33

മർത്ത്യൻ, മൃഗം, പക്ഷി, തൃണം, വിശിഷ്ടൻ,
ദുഷ്ടൻ, പുമാൻ, സ്ത്രീ, യുരൽ, ചൂലുലക്ക-
ഇച്ചൊന്ന സന്താനശതായുതത്താൽ-
സമ്പൂർണ്ണമാണീശ്വരി, നിൻ കുടുംബം. 34

അസംഖ്യരാം ജീവികൾ തിങ്ങിടും നിൻ-
മഹാകുടുംബത്തിലെയംഗമായി
അനാഥനാമെന്നെയുമാർത്തബന്ധോ,
കൃപാംബുധേ, നീ കരുതാനപേക്ഷ. 35

കാമാദിയാം ദുർഗ്ഗുണമുണ്ടസംഖ്യം
ത്യാഗാദിയാം സദ്ഗുണമൊന്നുമില്ല;
പാപങ്ങൾ ചെയ്തേൻ, സുകൃതങ്ങൾ ചെയ്തി-
ല്ലെന്നെത്തുണയ്ക്കാനിനിയമ്മമാത്രം. 36

ലക്ഷം ഖലന്മാക്കഭയം കൊടുത്ത
നിൻപാദമൂലത്തിലെനിയ്ക്കുകൂടി
അത്യല്പമാകും പരമാണുവായി
പററിക്കിടക്കാനിടമേകിടേണേ! 37

ഇക്കർമ്മചണ്ഡാളനടുത്തു വന്നാൽ–
ത്തീണ്ടീടുമോ നിന്നുടെ തീർത്ഥപാദം ?
അക്കൂപ്പവെള്ളംകലരുന്നതായ്ക്കോ–
ലുണ്ടാകുമോ വിഷ്ണുപദിയ്ക്കുശുദ്ധി ? 38

എപ്പോഴുമാനന്ദനിമഗ്നനായും
നിശ്ചിന്തനായും ഭയഹീനനായും
വിശ്വാംബികേ, നിൻമടിയിൽക്കിടക്കും–
പൂമ്പൈതലായെന്നു ഭവിച്ചിടും ഞാൻ ? 39

ഹേ ദേവി, മാർജാരകിശോരനെപ്പോൽ
സമ്പൂർണ്ണമാമാത്മനിവേദനത്താൽ
ഏതൊന്നിനും തായയെയാശ്രയിച്ചു
വാഴാനെനിയ്ക്കേകുക ഭാഗധേയം. 40

കൺചിമ്മിയും മൂടുപടം ധരിച്ചും
മാററു കാർകുന്തലഴിഞ്ഞിഴഞ്ഞും
ധ്യാനത്തിലാണ്ടും മരുവുന്ന സാക്ഷാൽ
ബ്രഹ്മാണ്ഡമാതാവിനെയോർത്തിടുന്നേൻ. 41

നിസ്സംഗയായ് നൈഷ്ഠികിയായനാദി–
നിർമ്മുക്തയായ്, സ്നേഹപയോധിയായി,
സ്വീദജ്ജനാനുഗ്രഹണേച്ഛ്രുവായി–
ശ്ശോഭിച്ചിടും ശാരദയെ സ്മരിക്കാം. 42

സന്ന്യാസികൾക്കും ഗൃഹമേധികൾക്കും
[1] വീരവ്രതക്കും വനവാസികൾക്കും
വിട്ച്ഛൂദ്രരാജന്യമഹീസുരക്ക–
മാരാധ്യയാം ശാരദയെത്തൊഴുന്നേൻ. 43

ശിവന്റെ പാദാശ്രിതർ കാളിയായും,
രാമന്റെ സേവോത്സുകർ സീതയായും,
കൃഷ്ണന്റെ ഭക്താവലി രാധയായും
ദർശിച്ചിടും ശാരദയെത്തൊഴുന്നേൻ. 44

വിശ്വാംബതൻ നെഞ്ചിലെരച്ചുപൊന്തും
വാത്സല്യമെന്നുള്ളൊരു ദിവ്യവസ്തു
എന്തെന്നു കാട്ടിത്തരുവാൻ ജനിച്ച
ചിന്മൂർത്തിയാം ശാരദയെത്തൊഴുന്നേൻ. 45

ഗേഹസ്ഥയാണെങ്കിലുമാത്മനിഷ്ഠ–
രാകും യതീന്ദ്രക്കഭിവന്ദ്യയായും,
നിവൃത്തയാണെങ്കിലുമാശ്രിതക്കു
മുക്ത്യന്തനാനാവരദാത്രിയായും, 46

തുര്യസ്ഥയാണെങ്കിലുമാർത്തലോക–
ദുഃഖാപനോദത്തിൽ വിലോലയായും,
ദുർധർഷയാണെങ്കിലുമാശ്രിതന്മാ–
ക്കാശങ്കകൂടാതഭിഗമ്യയായും, 47

മർത്ത്യാംഗിയാണെങ്കിലുമദ്വിതീയ–
ബ്രഹ്മ [2] ദ്വിതീയാപദസംസ്ഥയായും,
പരന്റെ ദുഃഖത്തിലധീരയായും,
സ്വകീയദുഃഖത്തിലഭീരുവായും, 48

അന്യത്വമർത്ത്മാവിലുമാത്മഭാവ–
മന്യകലും കാണുമുദാരയായും,
മിന്നുന്ന സാക്ഷാജ്ജയരാമവാടീ–
സൌഭാഗ്യലക്ഷ്മിയ്ക്കു നമസ്കരിയ്ക്കാം. 49

വിരിഞ്ചലോകംവരെ വേലിയേറി–
പ്പുളച്ചിടും നിൻപ്രണയാർണ്ണവത്തിൽ
അനാരതം നീന്തിയുമൂളിയിട്ടും
കളിച്ചിടാവൂ ജഗദംബികേ ഞാൻ! 50

മായാവഗുണ്ഠനപടത്തിലൊളിച്ചിരുന്നു
ജായാദിയാം മനുജർതൻ ഗൃഹപാശമെല്ലാം
ആയാസമെന്നിയെ മുറിച്ചൊരു മാതൃദേവി
മായാതെയെന്റെ ഹൃദയത്തിൽ വിളങ്ങിടേണം!

ജയ ജയ കരുണാബ്ധേ, സച്ചിദാനന്ദമൂർത്തേ,
ജയ ജയ കൃപണാർദ്രേ, ബ്രഹ്മവിദ്ഗീതകീർത്തേ,
ജയ ജയ ഭവവന്ദ്യേ, വേദവേദാന്തമൃഗ്യേ,
ജയ ജയ [3] ഭവഹീനേ, ശാരദേ, ബ്രഹ്മജായേ !

ഉൾക്കാമ്പിൽക്കരുപൊട്ടിടുന്ന കനിവാൽ നേത്രം നനഞ്ഞങ്ങനേ,
മുക്കാലും ചികുരം ദുകൂലമിവയാൽഗ്ഗാത്രം മറച്ചങ്ങനേ,
പാക്കാനും പണിയാനുമാസകലരെയും പ്രീത്യാ ക്ഷണിച്ചങ്ങനേ,
തൃക്കാൽ നീട്ടിയിരുന്നിടുന്ന ഭഗവജ്ജായേ, ജയിച്ചീടുക! 53

---

1 വീരവ്രതന്മാർ = ബ്രഹ്മചാരികൾ. 2 ബ്രഹ്മദ്വിതീയ = ബ്രഹ്മത്തിന്റെ ഭാര്യ.
3 ഭവഹീന = സംസാരബന്ധമില്ലാത്തവൾ.

ഓരോ ശിഷ്യനമിത്രയിത്രയരുളാം ചപ്പാത്തിയെന്നുള്ളൊര–
ബ്ഭത്താവിൻ വിധി പുത്രവത്സലതയാൽ ലംഘിച്ചുകൊണ്ടങ്ങനെ
മൂഷ്ഠാന്നം പതിവായവക്ക് മതിയാവോളം വിളമ്പിക്കൊട്ട–
ത്താനന്ദിച്ചിട്ടമന്നപൂണ്ണ സകലോത്കഷേണ വത്തിയ്ക്കണേ! 54

ആത്മാനന്ദരസാണ്ണവത്തിലനിശം നിമ്മഗ്നയാണെങ്കിലും
ജീവന്മാരുടെ കഷ്ടമോത്തു സതതം താപാഗ്നിയിൽദ്ദഗ്ദ്ധയായ്
ശിഷ്യന്മാരരുളുന്ന ഭക്തിസുധയും, ദുർവൃത്തരേകും മഹാ–
പാപക്ഷേളം[1]വുമുണ്ടുകൊണ്ടു മരുവും തായേ പ്രസാദിയ്ക്കണേ ! 55

അഭ്യണ്ണസ്ഥിതയായ്, വിദൂരഗതയായ്ശ്ശുദ്ധാന്ത[2]സംരുദ്ധയായ്–
സ്സവ്വവ്യാപിനിയായ്ത്തുലോമബലയാ,യെല്ലാററിനും ശക്തയായ്,
രാധാപ്രേമനിബദ്ധയായ്, വിവശയായ്, നിസ്സംഗയായ്, മുക്തയായ്,
ലോകാനുഗ്രഹലോലയായരുളുമെന്നമ്മേ, കടാക്ഷിയ്ക്കണേ! 56

ഈയാഷ്ക്ഷിതി ധന്യയായ്, നിഖിലമാം നാരീകുലം ധന്യമായ്,
ഭക്തന്മാരതിധന്യരായ്, പതിതർതൻ വൃന്ദങ്ങളും ധന്യങ്ങളായ്,
അസ്സാക്ഷാൽസ്സകലാവതാരവരനാം ചന്ദ്രാത്മജൻധന്യനായ്
നേരോടാരുടെ ജന്മകമ്മകഥയാ,ലദ്ദേവിയെക്കുപ്പിടാം. 57

---

# വേദാന്തം – സമത്വത്തിന്

### എ. കരുണാകരമേനോൻ

ചോദ്യം: എന്തിനാണച്ഛാ നമ്മളു സന്ന്യാസിമാരെ നമസ്കരിക്കുന്നത്? എല്ലാ മനുഷ്യരിലും ഒരേ ഒരാത്മാവുതന്നെയാണ് കുടികൊള്ളുന്നത് എന്നച്ഛൻ പറഞ്ഞിട്ടില്ലേ ?

ഉത്തരം: മനുഷ്യരിൽ മാത്രമല്ല സവ്വചരാചരങ്ങളിലും കുടികൊള്ളുന്നത് ഒരേ ഒരാത്മചൈതന്യംതന്നെയാണ്; എല്ലാത്തിലും അത് ഒരുപോലെ പ്രകടമാകുന്നില്ലെന്നേയുള്ളൂ. മനുഷ്യരിൽത്തന്നെ, സാംസ്കാരികമായും ആദ്ധ്യാത്മികമായും വളന്നിട്ടുള്ളവരിൽ അത് ഇതരമനുഷ്യരിലുള്ളതിനേക്കാൾ കൂടുതൽ പ്രകടമായിക്കാണാം. പരിപൂണ്ണത പ്രാപിച്ച മനുഷ്യരാണെങ്കിൽ അത് അങ്ങേയററം പ്രകടമായിക്കാണാം.

ചോ: അതെങ്ങനെ അറിയാം ?

ഉ: അവരുടെ മുഖത്തേയ്ക്ക്, പ്രത്യേകിച്ച് കണ്ണുകളിലേയ്ക്ക് ഒന്നു നോക്കിയാൽ മതി. അകത്തുള്ള ആത്മചൈതന്യം അവിടെ നിഴലിച്ചു കാണാം.

ചോ: അതെങ്ങനെയാണ് നിഴലിച്ചു കാണുന്നത് ?

ഉ: അത്യന്തം നിമ്മലമായ ഒരു സ്ഫടികപ്പാത്രത്തിനകത്ത് പ്രകാശമുള്ള ഒരു ദീപം കത്തുന്നു എന്നു കരുതുക; ആ ദീപത്തിൻെറ പ്രകാശം എങ്ങനെ നാലുപാടും പരക്കുമോ, അതുപോലെ.

ചോ: ആ ഉപമ കുറച്ചുകൂടി വ്യക്തമാക്കിത്തരാമോ ?

ഉ: തരാമല്ലൊ. ആ സ്ഫടികത്തിന്മേൽ ചെളി കട്ടിപിടിച്ചിട്ടുണ്ടെങ്കിൽ അകത്തുള്ള പ്രകാശം പുറത്തേയ്ക്കു പരക്കുകയില്ല. പരക്കണമെങ്കിൽ ആ ചെളിയെല്ലാം കളഞ്ഞു സ്ഫടികം നിമ്മലമാക്കണം. അതുപോലെ അകത്തുള്ള

1 പാപക്ഷേളം = പാപമാകുന്ന വിഷം.

2 ശുദ്ധാന്തം = അന്തഃപുരം.

ആത്മചൈതന്യത്തെ മറച്ചിരിക്കുന്ന നൂറു നൂറു സ്വാർത്ഥസങ്കല്പങ്ങളെ തുടച്ചുനീക്കിയാലേ ആ പ്രകാശം പുറത്തേയ്ക്കു പരക്കുകയുള്ളു.

ചോ: ആ സങ്കല്പങ്ങളെ എങ്ങനെ തുടച്ചു നീക്കാൻ കഴിയും ? അതു കഴിയുമോ ?

ഉ: തീർച്ചയായും കഴിയും. പക്ഷെ അതിനു നിരന്തരാഭ്യാസം വേണം. ഭക്തിജ്ഞാനവൈരാഗ്യങ്ങൾകൊണ്ടും നിരന്തരമായ ഈശ്വരധ്യാനംകൊണ്ടും സേവാപ്രവർത്തനങ്ങൾകൊണ്ടും അതു സാധിക്കണം.

ചോ: സന്ന്യാസിമാർ അതു സാധിച്ചവരാണോ ?

ഉ: അതുകൊണ്ടു മാത്രമാണല്ലൊ നാം അവരെ നമസ്കരിക്കുന്നതു്. ഈശ്വരനെ കിട്ടാൻ വേണ്ടി മററുള്ളതെല്ലാം ഉപേക്ഷിച്ചിട്ടുള്ളവരാണു് സന്ന്യാസിമാർ.

ചോ: അവരെന്തിനാണു് കാവി വസ്ത്രം ധരിക്കുന്നതു് ?

ഉ: സർവ്വസംഗപരിത്യാഗത്തിന്റെ ഒരു ബാഹ്യചിഹ്നം മാത്രമാണു് കാവിവസ്ത്രം. അതു നമ്മെ മഹത്തായ ആ ലക്ഷ്യത്തെ ഓർമ്മിപ്പിക്കുന്നു. അതുകൊണ്ടാണു നാം അതിനെ ആദരിക്കുന്നതു്.

ചോ: ആർക്കുവേണ്ടിയാണു് അവർ സർവ്വസംഗങ്ങളും പരിത്യജിച്ചു സന്ന്യാസിമാരായിട്ടുള്ളതു് ?

ഉ: ശരിക്കുപറഞ്ഞാൽലോകാനുഗ്രഹത്തിനു വേണ്ടി.

ചോ: അങ്ങനെ ഒരു ബോധം അവരുടെ ഉള്ളിൽ കടന്നാൽ അവരെ അതു് അഹങ്കാരികളാക്കുകയില്ലേ ?

ഉ: എനിക്കു മററുള്ളവരേക്കാൾ കൂടുതൽ ആത്മജ്ഞാനമുണ്ടു്, പരിശുദ്ധിയുണ്ടു്, അതുകൊണ്ടു തീർച്ചയായും ഞാൻ മാനിക്കപ്പെടേണ്ടവനാണു്, എന്ന അഹങ്കാരം ഒരു സന്ന്യാസിയിൽ കടന്നുകൂടിയാൽ അതു് ഏററവും അപകടകരമാണു്. ധനത്തിന്റെ അഹങ്കാരം തുടങ്ങിയ മററഹങ്കാരങ്ങളേക്കാളെല്ലാം അപകടം പിടിച്ചതാണു് അതു്. പക്ഷെ ശരിക്കുള്ള സമഭാവന കൈവന്ന ഒരു യഥാർത്ഥ സന്ന്യാസി ഒരിക്കലും ഒരു പ്രത്യേകാവകാശവാദം ഉന്നയിക്കുകയില്ല, പ്രത്യേകമായ മാന്യതയൊന്നും അവകാശപ്പെടുകയില്ല.

ചോ: ഒരു യഥാർത്ഥ സന്ന്യാസിയുടെ ഭാവം എന്തായിരിക്കും ?

ഉ: ഞാൻ മാനവരാശിയുടെ ദാസദാസനാണു്, എന്റെ എളിയ ബുദ്ധിയും സർവ്വകഴിവുകളും ആ പ്രത്യക്ഷദൈവങ്ങളുടെ പാദസേവയ്ക്കുള്ളതാണു്, അതിന്റെ പേരിൽ ഒരു മേന്മയും ഞാൻ അവകാശപ്പെടുന്നില്ല, അവരുടെ സുഖം മാത്രമാണു് എന്റേയും സുഖം, എന്നതായിരിക്കും അവരുടെ ഭാവം.

ചോ: അപ്പോൾ പുരോഹിതന്മാർ ഒരു പ്രത്യേകവർഗ്ഗമായി അകന്നുനിന്നുകൊണ്ടു് ചില പ്രത്യേക മേന്മകൾ അവകാശപ്പെടുന്നതോ ? അതു നമ്മുടെ മതം അനുവദിച്ചുകൊടുക്കുന്നതുകൊണ്ടല്ലേ ഇത്ര അധികം അസമത്വങ്ങളും അനാചാരങ്ങളും നമ്മുടെ നാട്ടിൽ നിലനില്ക്കുന്നതു് ?

ഉ: സ്വാർത്ഥം കൊണ്ടുമാത്രമാണു് അവരങ്ങനെ അകന്നുനിന്നു് പ്രത്യേകം മേന്മകൾ അവകാശപ്പെടുന്നതു്. ജാതിചിന്ത തുടങ്ങിയ അനാചാരങ്ങൾ നമ്മുടെ നാട്ടിൽനിന്നു വിട്ടുപോകാത്തതു് അതുകൊണ്ടാണു്, സംശയമില്ല. പക്ഷെ നമ്മുടെ മതം ഒരിക്കലും അതനുവദിക്കുന്നില്ല. പ്രത്യേകാവകാശങ്ങളെ ഒരു തരത്തിലും അനുവദിക്കാത്ത ഒന്നാണു് നമ്മുടെ വേദാന്തമതം. സമത്വമാണു് അതിന്റെ മുദ്രാവാക്യം തന്നെ. സന്ന്യാസിമാർ പുരോഹിതന്മാരല്ല; ആചാര്യന്മാരാണു്.

ചോ: സമത്വമോ വേദാന്തമതത്തിന്റെ മുദ്രാവാക്യം ?

ഉ: അതെ സമത്വംതന്നെ. സമത്വത്തിനു വേണ്ടി നിലകൊള്ളുന്ന ഒന്നാണു് വേദാന്തമതം.

ചോ: എന്നാൽ അതേ വേദാന്തത്തിന്റെ പേരിലാണല്ലൊ അതിന്റെ ജന്മഭൂമിയായ ഭാരതത്തിൽ ഇത്രയധികം ഉച്ചനീചത്വങ്ങൾ ഉയൎന്നു വന്നിട്ടുള്ളതു് ! ഉച്ചനീചത്വങ്ങളെ അരക്കിട്ടുറപ്പിക്കുകയല്ലേ വേദാന്തം ചെയ്തിട്ടുള്ളതു് ? അതുകൊണ്ടല്ലേ മതത്തോടു് ഇത്ര വെറുപ്പു് ഉയൎന്നു വന്നിട്ടുള്ളതു് ? അതുകൊണ്ടല്ലേ ചൈനയുടേയും റഷ്യയുടേയും മററും മുദ്രാവാക്യങ്ങൾ ധാരാളമായി നമ്മുടെ നാട്ടിലിന്നു മുഴങ്ങിക്കേൾക്കുന്നതു് ?

ഉ: സമത്വം, ആത്മാവിന്റെ ഏകത്വം, അതാണു് അസന്ദിഗ്ദ്ധമായ ഭാഷയിൽ വേദാന്തി പ്രഖ്യാപിക്കുന്നതു്. പക്ഷെ ആ ശാസ്ത്രം ഉരുവിട്ടു പഠിച്ചതുകൊണ്ടുമാത്രം കാൎയ്യമില്ല. ഹൃദയാന്തർഭാഗത്തു് ആ സത്യം തെളിഞ്ഞുകാണാൻ കഴിയണം. എന്നാലേ ആ സമത്വം പുറത്തു ദർശിക്കാൻ ഒരാൾക്കു് കഴിയൂ. അകത്തും പുറത്തും ആ സത്യം ഒരുപോലെ തെളിഞ്ഞു കാണണമെങ്കിൽ, ഹൃദയം പരിപൂൎണ്ണമായും പരിശുദ്ധമാകണം; ജീവിതം പരിപൂൎണ്ണമായും നിഃസ്വാൎത്ഥമാകണം. അതിലൊന്നും ശ്രദ്ധിക്കാതെ, നമ്മുടെ മതപണ്ഡിതന്മാർ ശാസ്ത്രത്തിലെ വാക്കുകൾ വെറുതെ തലയിൽ ഭേസിക്കൊണ്ടു നടക്കുകയാണു് ചെയ്യുന്നതു്.

ചോ: അപ്പോൾ ഹൃദയശുദ്ധിക്കെന്തു ചെയ്യണം ?

ഉ: നമ്മിലുള്ള അഹങ്കാരമമതകൾ പരിപൂൎണ്ണമായും നിൎമ്മാൎജ്ജനം ചെയ്യണം.

ചോ: അതിനോ ?

ഉ: ബ്രാഹ്മണനിലും ചണ്ഡാലനിലും പശുവിലും നായിലും, ധനികനിലും ദരിദ്രനിലും, ഉയൎന്നവനിലും താഴ്ന്നവനിലും, ഒരേ ഒരു ഈശ്വരാംശത്തെത്തന്നെ ദർശിച്ചുകൊണ്ടു്, ഈശ്വരപൂജ ചെയ്യുന്നു എന്ന ഭാവനയോടുകൂടി ത്തന്നെ, അവരുടെ പാദസേവ ചെയ്യണം.

ചോ: അതു സാദ്ധ്യമാണോ ? അതു വെറുമൊരു ആദൎശം മാത്രമല്ലേ ?

ഉ: അതു മഹത്തായ ഒരാദൎശമാണു്, സംശയമില്ല, പക്ഷെ ഒരിക്കലും അപ്രായോഗികമല്ല.

ചോ: അതപ്രായോഗികമല്ലെങ്കിൽ, വേദാന്തത്തിന്റെ പ്രവാചകനായ ശ്രീശങ്കരാചാര്യർ പോലും ഒരു ചണ്ഡാലനോടു വഴിമാറിപ്പോകാൻ പറഞ്ഞതെന്തുകൊണ്ടാണു് ?'

ഉ: വേദാന്തത്തെ സംബന്ധിച്ച 'തിയറി' പരീക്ഷയിലെല്ലാം ഒന്നാം ക്ലാസിൽ ഒന്നാം റാങ്കോടുകൂടി പാസായ ഒരു ബാലയോഗിയായിരുന്നു ശ്രീശങ്കരാചാൎയ്യസ്വാമികളുന്നു്. പക്ഷെ അവസാനത്തെ 'പ്രാക്ടിക്കൽ' പരീക്ഷ മാത്രം ബാക്കിയായിരുന്നു. പരമശിവൻതന്നെ ഒരു ചണ്ഡാലരൂപത്തിൽ പ്രത്യക്ഷമായി ആ പ്രാക്ടിക്കൽ പരീക്ഷ നടത്തുകയാണുണ്ടായതു്. അതിലും അദ്ദേഹം പ്രശസ്തമായ വിജയം കൈവരിച്ചല്ലോ.

ചോ: 'പ്രാക്ടിക്കൽ' പരീക്ഷയോ, എന്തു പ്രാക്ടിക്കൽ പരീക്ഷ ?

ഉ: ജാത്യഹന്ത തുടങ്ങിയ അഹന്തകൾ പരിപൂൎണ്ണമായും തുടച്ചുനീക്കിക്കളയാനുള്ള പ്രാക്ടിക്കൽപരീക്ഷ.

ചോ: ആ പരീക്ഷയിൽ അദ്ദേഹം വിജയം കൈവരിച്ചു എന്നതിനു് എന്താണു് തെളിവു് ?

ഉ: ഏതു ചണ്ഡാലനോടാണോ താൻ മാറിപ്പോകാൻ പറഞ്ഞതു്, ആ ചണ്ഡാലനെത്തന്നെ തന്റെ ഉൾക്കണ്ണു തുറപ്പിച്ച പരമഗുരുവായി ക്കണ്ടുകൊണ്ടു്, ആ പാദങ്ങളിൽ അദ്ദേഹം സാഷ്ടാംഗം നമസ്കരിച്ചതുതന്നെ തെളിവു്. ആത്മസത്യം ദർശിക്കുകയും കണ്ടിട്ടുള്ള ആൾ ചണ്ഡാലനായാലെന്തു്, ബ്രാഹ്മണനായാലെന്തു്, അദ്ദേഹം എന്റെ ഗുരുതന്നെയാണു്, എന്നു പറഞ്ഞുകൊണ്ടാണു് ശ്രീശങ്കരൻ ആ ചണ്ഡാലപാദങ്ങളിൽ നമസ്കരിച്ചതു്. ആ തത്ത്വമാണല്ലൊ അദ്ദേഹത്തിന്റെ പ്രസിദ്ധമായ 'മനീഷാപഞ്ചകം' എന്ന കൃതിയിലൂടെ അദ്ദേഹം വ്യക്തമാക്കിയിട്ടുള്ളതു്.

ചോ: ഇത്ര നല്ല തത്ത്വങ്ങൾ ഉൾക്കൊള്ളുന്ന ഗ്രന്ഥങ്ങളുണ്ടായിട്ടും ഇത്രയധികം ഉച്ചനീചത്വങ്ങൾ നമ്മുടെ നാട്ടിൽ നിലനില്ക്കുന്നതെന്തുകൊണ്ടാണു് ?

ഉ: തത്ത്വങ്ങളുടെ കുറവോ ഗ്രന്ഥങ്ങളുടെ കുറവോ നമുക്കില്ല; ആ തത്ത്വങ്ങൾ ശരിക്കും ഉൾക്കൊണ്ടു് അതു നമ്മുടെ ജീവിതത്തിന്റെ ഒരവിഭാജ്യഭാഗമാക്കിത്തീൎക്കാനുള്ള കഴിവും സന്നദ്ധതയും ഇല്ലാത്തതാണു കാരണം.

ചോ: ഇക്കാണുന്ന ഉച്ചനീചത്വങ്ങളും നാനാത്വങ്ങളും ഇല്ലാതാക്കി ഒരു ഐകരൂപ്യം വരുത്താൻ സാധിക്കുമോ, അതഭിലഷണീയമാണോ ?

ഉ: ഐകരൂപ്യം വരുത്തുക, എല്ലാം ഒരു പോലെ ആക്കുക, എന്ന ആശയം അപ്രായോഗികമാണ്, അതബദ്ധവുമാണ്. എല്ലാം ഒരു പോലെയാക്കുക എന്നുവെച്ചാൽ അതു മരണമാണ്. നാനാത്വം പ്രകൃതിനിയമമാണ്. പക്ഷെ ആ നാനാത്വം കേവലം ബാഹ്യമായിട്ടുള്ളതു മാത്രമാണ്, ആന്തരമായിട്ടുള്ളതല്ല. ബാഹ്യമായ നാനാത്വത്തിന്റെ അടിയിലൂടനീളം ആന്തരമായ ഒരേകത്വം ഉണ്ട്. അതു മനസ്സിലാക്കാൻ നമുക്കു കഴിയണം. അതു മനസ്സിലാക്കിയാൽ ഇന്നു കാണുന്ന ഭിന്നതകൾ ഇല്ലാതാകും.

ചോ: അപ്പോൾ ബാഹ്യമായി ഇന്നു കാണുന്ന ഉച്ചനീചത്വങ്ങളും അസമത്വങ്ങളും തുടച്ചുനീക്കാൻ സാദ്ധ്യമല്ലെന്നോ ?

ഉ: ലോകാരംഭംമുതൽ ഉച്ചനീചത്വങ്ങളുണ്ട്, അസമത്വങ്ങളുമുണ്ട്. ഒപ്പംതന്നെ അതിന്നെതിരായ ശക്തികളും പ്രവൎത്തിക്കുന്നുണ്ട്. പക്ഷെ ആ ഉച്ചനീചത്വങ്ങൾ ഇന്നും നിലനില്ക്കുന്നു.

ചോ: ചൈനയിലും റഷ്യയിലും അതു് ഇന്നു നിലവിലില്ലല്ലോ ?

ഉ: അതൊരു വ്യാമോഹംമാത്രം. ആ ഇരുമ്പുമറയ്ക്കുള്ളിൽ നടക്കുന്നതു് എന്തെന്നു ലോകം ശരിക്കു മനസ്സിലാക്കുന്നില്ല. മനസ്സിലാക്കാൻ അവരൊട്ടു സമ്മതിക്കയുമില്ല.

ചോ: അപ്പോൾ അവർ സ്വീകരിച്ചിട്ടുള്ള മാൎഗ്ഗം ശരിയല്ലെന്നോ ?

ഉ: ആ മാൎഗ്ഗമൊന്നും ഭാരതത്തിനു യോജിച്ചതല്ല, ഭാരതത്തിന് അതിനേറതായ മാൎഗ്ഗം ഉണ്ട്. ശരിയായ മതബോധംകൊണ്ടു്, ധാൎമ്മികബോധംകൊണ്ടു്, അസമത്വങ്ങൾ ലഘൂകരിക്കാൻ കഴിയും; അവയുടെ ക്രൂരഹസ്തങ്ങളിൽനിന്നു സമൂഹത്തെ രക്ഷിക്കാൻ കഴിയും.

ചോ: പൗരോഹിത്യത്തിന്റെ ക്രൂരത നടമാടുന്ന കാലത്തോളം മതത്തിൽ ആളുകൾക്കു് എങ്ങനെ വിശ്വാസമുണ്ടാകും ?

ഉ: ശരിയാണ്, പൗരോഹിത്യവും അതിന്റെ കൂടപ്പിറപ്പായ ജാതിപ്പിശാചും നടമാടുന്ന ദിക്കിൽ ശരിയായ മതബോധം വളരാൻ വിഷമമാണ്. പക്ഷെ ശരിയായ, ശാസ്ത്രീയമായ മതബോധംകൊണ്ടേ ദുഷിച്ച പൗരോഹിത്യത്തിന്റെയും ജാതിപ്പിശാചിന്റെയും കോട്ടയെ തകൎക്കാൻ കഴിയൂ. സ്വതന്ത്രമായി, ശാസ്ത്രീയമായി, യുക്തിയുക്തമായി, ചിന്തിക്കാൻ കുട്ടിക്കാലത്തേ ശീലിക്കണം. ഈ ശാസ്ത്രീയയുഗത്തിൽ പ്രത്യേകിച്ചും അതാവശ്യമാണ്. അങ്ങനെ ചെയ്താൽ മതത്തിൽ കടന്നുകൂടിയിട്ടുള്ള അന്ധവിശ്വാസങ്ങളും ചപ്പും ചവറുമെല്ലാം താനേ കൊഴിഞ്ഞുപോകും. ആ വൃത്തികേടുകളെ ആശ്രയിച്ചാണ് ദുഷിച്ച പൗരോഹിത്യം തഴച്ചു വളരുന്നതു്.

ചോ: അതുകൊണ്ടു സമൂഹത്തെ ചൂഷണനിർമ്മുക്തമാക്കാൻ കഴിയുമോ ? അതിനു സോഷ്യലിസം വേണ്ടേ ?

ഉ: സോഷ്യലിസം, കമ്മ്യൂണിസം എന്നൊക്കെയുള്ള പദങ്ങൾ ഇന്നു സൎവ്വസാധാരണമായിട്ടുണ്ട്. പ്രധാനമായും സാമ്പത്തികസമത്വം എന്ന ആശയമാണ് അതിലടങ്ങിയിട്ടുള്ളതു്. പക്ഷെ സമൂഹത്തിൽനിന്നു് ഉച്ചനീചത്വങ്ങൾ തുടച്ചുനീക്കി അതിനെ പൂൎണ്ണമായും ചൂഷണനിർമ്മുക്തമാക്കാൻ അതുകൊണ്ടു കഴിയുമെന്നുള്ളതു് വെറും വ്യാമോഹംമാത്രം.

ചോ: അതിനെപ്പററി ധാരാളം പ്രസംഗങ്ങൾ കേൾക്കുന്നുണ്ടല്ലോ, അതിനെപ്പററി അച്ഛൻ എന്താണ് പറയുന്നതു് ?

ഉ: പ്രസംഗങ്ങളുണ്ടു്, ധാരാളം പുസ്തകങ്ങളുണ്ടു്, എല്ലാമുണ്ടു്. പക്ഷെ അതൊന്നും പ്രശ്നത്തെ സ്പൎശിക്കുകപോലും ചെയ്യുന്നില്ല. സ്വാൎത്ഥം കുറച്ചു കുറച്ചു് പരാൎത്ഥമായി പ്രവൎത്തിക്കാൻ കഴിയണം, അതാണു വേണ്ടതു്. മററുള്ളവരെല്ലാം സ്വന്തം സഹോദരന്മാരാണെന്നു കണ്ടു് അവരെ സ്നേഹിക്കാൻ കഴിയണം, അതാണു വേണ്ടതു്. 'നിനക്കുള്ളതെല്ലാം വിററു സാധുക്കൾക്കു കൊടുത്തു് എന്റെ പിന്നാലെ വരുക', 'നീ നിന്നെ സ്നേഹിക്കുന്നതുപോലെ നിന്റെ അയൽക്കാരെയും സ്നേഹിക്കുക', എന്നെല്ലാം ക്രിസ്തുദേവൻ പറഞ്ഞിട്ടുള്ളതിന്റെ അൎത്ഥമെന്താണ് ? ഒരേ ഒരു ആത്മാവു് തന്നെയാണ് സകല ജീവജാലങ്ങളിലും കുടികൊള്ളുന്നതു്

എന്നു കണ്ടറിഞ്ഞു്, സവ്വരേയും ഒരുപോലെ ആത്മാൎത്ഥമായും നിഃസ്വാൎത്ഥമായും സ്നേഹിക്കുകയെന്നു്. ആത്മാവിന്റെ ഏകത്വം എന്ന തത്ത്വത്തിൽ ഉറച്ചു നിന്നാലേ അങ്ങനെ സ്നേഹിക്കാൻ കഴിയൂ.

ചോ: അതു പ്രായോഗികമാണോ ?

ഉ: ആത്മാൎത്ഥമായി പരിശ്രമിച്ചു നോക്കുക. എത്തിയേടത്തെത്തട്ടെ. ഏതായാലും ആ അത്യുന്നതാദൎശം നമ്മുടെ മുമ്പിലിരിക്കട്ടെ. അതു വലിച്ചു താഴ്ത്താതിരിക്കുക. അതിലേയ്ക്കു് ഒരടി മുമ്പോട്ടു വെയ്ക്കാൻ കഴിഞ്ഞാൽ അതു വലിയൊരു നേട്ടമല്ലേ ?

ചോ: അങ്ങനെയായാൽ ഈ പ്രശ്നം അത്ര എളുപ്പത്തിലൊന്നും പരിഹരിക്കാൻ കഴിയുകയില്ലല്ലോ, അതിനെന്താണു് എളുപ്പവഴി ?

ഉ: എളുപ്പവഴിയൊന്നും ഇതിനില്ല; ഈ അസമത്വങ്ങളോ വ്യത്യാസങ്ങളോ ലോകമുള്ള കാലത്തോളം നിലനില്ക്കും. ഒരാൾ ധനികനാകും, മറ്റൊരാൾ ദരിദ്രനാകും, ഒരാൾ ബലവാനാകും, മറ്റൊരാൾ ബലഹീനനാകും, ഒരാൾ നല്ല ബുദ്ധിമാനാകും, മറ്റൊരാൾ മന്ദബുദ്ധിയാകും, ഒരാൾ ആദ്ധ്യാത്മികമായി വളരെ ഉയന്ന ആളാകും, മറ്റൊരാൾ തനി ലൗകികനാകും. വ്യത്യാസങ്ങൾ ജീവിതമുള്ള കാലത്തോളം നിലനില്ക്കും. പക്ഷെ ധനപരമായോ ബുദ്ധിപരമായോ ശാരീരികമായോ ഒരാൾ മററുള്ളവരേക്കാൾ ശക്തനായതുകൊണ്ടുമാത്രം അയാൾ ഒരിക്കലും ഒരുതരത്തിലുമുള്ള പ്രത്യേകാവകാശങ്ങളും ഉന്നയിച്ചുകൂടാത്തതാണു്. എത്ര ധനമുണ്ടായാലും എത്ര ബുദ്ധിയുണ്ടായാലും എത്ര ശക്തിയുണ്ടായാലും അതിന്റെ പേരിൽ അതു് ഇല്ലാത്തവരെ ചൂഷണം ചെയ്യരുതു്. അവരിലെല്ലാം തന്നെ ഒരേ ഒരീശ്വരാംശമാണുള്ളതു്. അതു നാം മനസ്സിലാക്കണം. അതു മനസ്സിലായില്ലെങ്കിൽ മറ്റെന്തു മനസ്സിലായിട്ടും കാൎയ്യമില്ല. ഈശ്വരന്റെ ക്ഷേത്രമാണു് ഓരോ ശരീരവും, ആ ശരീരം എത്രതന്നെ ഭിന്നമായാലും. ബാഹ്യശരീരത്തിൽ മാത്രമേ ഭിന്നതയുള്ളു. അതിൽ ഐകരൂപ്യം വരുത്തുകയെന്ന ആശയംതന്നെ പരമവിഡ്ഢിത്തം. പക്ഷെ ശക്തിയുടെ പേരിൽ ഉന്നയിക്കുന്ന പ്രത്യേകാവകാശവാദത്തെ തകൎക്കതന്നെ വേണം. അതു തകൎത്താൽ സമൂഹം സമത്വസുന്ദരമായി.

ചോ: വേദാന്തമതം ആ വാദത്തെ അനുകൂലിക്കുന്നില്ലേ ?

ഉ: അനുകൂലിക്കുന്നില്ലെന്നു മാത്രമല്ല ശക്തിയായി എതിൎക്കുകകൂടി ചെയ്യുന്നുണ്ടു്. പക്ഷെ ശരിയായ മഹത്ത്വമുള്ളവരെ അവരവകാശപ്പെടാതെ തന്നെ, ലോകം ആരാധിക്കുമെന്നുള്ളതിനും സംശയമില്ല. അതു് ഈശ്വരാംശത്തിന്റെ പ്രകാശം അവരിൽ കൂടുതൽ ഉള്ളതുകൊണ്ടു മാത്രമാണു്.

ചോ: പല മതങ്ങളും, ഓരോ മതത്തിലും പല വിഭാഗങ്ങളുമുണ്ടല്ലൊ. അവ തമ്മിൽ ഒരു ഐകരൂപ്യം വരുത്തേണ്ടതു് അത്യാവശ്യമല്ലേ?

ഉ: ഐകരൂപ്യം അനാവശ്യമാണു്, വിനാശകരവുമാണു്. വൈവിദ്ധ്യമുള്ളതുകൊണ്ടു് ഇഷ്ടമുള്ളതു സ്വീകരിക്കാൻ ഇന്നു് ആളുകൾക്കു സ്വാതന്ത്ര്യമുണ്ടു്. എന്തു പേരു പറഞ്ഞാലും എല്ലാ മതങ്ങളും ഒരേ ഒരീശ്വരനിലേയ്ക്കു ഭിന്നമാൎഗ്ഗങ്ങൾ നിൎദ്ദേശിക്കുക മാത്രമാണു് ചെയ്യുന്നതു്. ഈശ്വരൻ ഒന്നുമാത്രം, മാൎഗ്ഗങ്ങൾ മാത്രം പലതും. ഇതു് ഉറപ്പിച്ചു പറയത്തക്ക വിശാലമായ അടിസ്ഥാനമാണു് വേദാന്തത്തിനുള്ളതു്. ഇതു് അനാദികാലം മുതൽ അസന്ദിഗ്ദ്ധമായ വിധത്തിൽ തെളിയിക്കപ്പെട്ടിട്ടുള്ളതുമാണു്.

ചോ: അപ്പോൾ ഞങ്ങളുടെ മാൎഗ്ഗം മാത്രമാണു് ശരി, മററുള്ള മാൎഗ്ഗങ്ങളെല്ലാം തെററു്, അതുകൊണ്ടു ഞങ്ങളുടെ മാൎഗ്ഗം അംഗീകരിക്കാതെ ഈശ്വരപ്രാപ്തി സാദ്ധ്യമല്ല, എന്നു ചിലർ പറയുന്നതോ ?

ഉ: അതിന്റെ പൊള്ളത്തം ഈ അടുത്ത കാലത്താണല്ലൊ ശ്രീരാമകൃഷ്ണദേവൻ തെളിയിച്ചതു്. ഏതാനും വൎഷങ്ങൾകൊണ്ടുമാത്രം, ആൎക്കും സങ്കല്പിക്കാൻപോലും വയ്യാത്തവണ്ണം, എല്ലാ മാൎഗ്ഗങ്ങളും ഒരേ ഒരു പരമസത്യത്തിലേയ്ക്കു തന്നെയാണു നയിക്കുന്നതു് എന്നു് സ്വാനുഭവംകൊണ്ടുതന്നെ അദ്ദേഹം തെളിയിച്ചില്ലേ ? നാനാ മതാനുഷ്ഠാനങ്ങൾ പരിശീലിച്ചു സിദ്ധി വരുത്തിയും വിവേകാനന്ദസ്വാമിജി തുടങ്ങിയ ശിഷ്യന്മാരെക്കൊണ്ടു് അനുഷ്ഠിപ്പിച്ചും ശ്രീരാമകൃഷ്ണദേവൻ ഇക്കാൎയ്യം ലോകത്തിനു വെളിപ്പെടുത്തിത്തന്നു. അവനവന്റെ ഇടുങ്ങിയ മതമാൎഗ്ഗത്തിന്നപ്പുറം ഒരു മാൎഗ്ഗത്തെപ്പററി സങ്കല്പിക്കാൻ കഴിയാത്ത മതഭ്രാന്തന്മാർ ആ ധന്യ

ജീവിതത്തിലേയ്ക്കൊന്നു കണ്ണോടിച്ചുനോക്കട്ടെ. ലോകോത്തരമായ ഈ ആശയം തന്നെയല്ലേ അദ്ദേഹത്തിൻെറ ശിഷ്യോത്തമനും, വേദാന്ത സിംഹവുമായ ശ്രീ വിവേകാനന്ദസ്വാമികളുടെ അമൃതവാണികളിലൂടെ ലോകം ശ്രവിച്ചതു് ?

ചോ: 'പലയിടങ്ങളിൽ നിന്നു് ആവിർഭവിച്ച നദികളിലെ ജലം ഒരേ ഒരു കടലിൽ ചേൎന്നു് ഒന്നിക്കുന്നതുപോലെ, അല്ലയോ ജഗദീശ്വര, രുചിവൈചിത്ര്യംകൊണ്ടു് ആളുകൾ സ്വീകരിക്കുന്ന മാൎഗ്ഗങ്ങൾ ഭിന്നങ്ങളാണെങ്കിലും, അവയെല്ലാം ഒടുവിൽ അങ്ങയിൽത്തന്നെ വന്നു ചേരുന്നു', എന്ന സ്തോത്രഭാഗം ഉദ്ധരിച്ചുകൊണ്ടല്ലേ, സർവ്വമതസമ്മേളനത്തിലെ പ്രഥമസമ്മേളനത്തിൽ അദ്ദേഹം പ്രസംഗിച്ചതു് ?

ഉ: അതെ, അതുതന്നെ. അതുപോലെ എത്രയെത്ര പ്രസംഗങ്ങൾ അദ്ദേഹം ചെയ്തു ! യാഥാസ്ഥിതികത്വത്തിൻെറ, സങ്കുചിതത്വത്തിൻെറ, മർമ്മത്തിലല്ലെ അദ്ദേഹം അന്നു് ആഞ്ഞടിച്ചതു് !

വിവേകാനന്ദസ്വാമിജിയെപ്പോലെ, തന്നെ ഈശ്വരനു സമർപ്പിച്ചു് സർവ്വഭൂതഹിതേരതരായ സന്ന്യാസിമാരെ വന്ദിക്കുന്നതു് ഈശ്വരനെ വന്ദിക്കുന്നതിനു സമമാണു്. സമത്വദർശിയായ സന്ന്യാസി, ആത്മജ്ഞാനിയായ സന്ന്യാസി, ഈശ്വരൻെറ പ്രതിരൂപമാണു്, ലോകാചാര്യനുമാണു്.

---

# ശാസ്ത്രഗതിയ്ക്കപ്പുറം

കെ. ടി. ദേവദാസ്

ശാസ്ത്ര — സാങ്കേതികപുരോഗതി നിത്യേന മനുഷ്യനെ പ്രകൃതിയിൽനിന്നു കൂടുതൽകൂടുതലായി അകററുകയോ പ്രകൃതിയെ മലിനീകരിക്കുകയോ ചെയ്യുന്നുണ്ടെന്ന വസ്തുത ചിന്തകന്മാരെ പിടിച്ചിരുത്തിവരികയാണു്. ഭൂമി, വെള്ളം, വായു എന്നിവയുടെ കിടപ്പു്, ഉപയോഗം, ദുരുപയോഗം മുതലായവയനുസരിച്ചു് പഞ്ചമഹാഭൂതാത്മകമായ പരിസരം ദൂഷിക്കുകയോ ശുദ്ധീകൃതമാവുകയോ ചെയ്യുന്നു. പരിസരദൂഷണം നിയന്ത്രിയ്ക്കുവാൻ ശാസ്ത്രഗവേഷണത്തെ തിരിച്ചുവിടുവാൻ ശ്രമിക്കുമ്പോൾത്തന്നെ മറെറാരു കോണിൽ അതുമായി ബന്ധപ്പെട്ട വേറൊരു പ്രശ്നം തലയുയർത്തുന്നതു കാണാം.

അതാണു് അമിതമെന്നു കരുതപ്പെടുന്ന ജനസംഖ്യാവർദ്ധനവു് ഒരു പൊട്ടിത്തെറിയായേക്കാവുന്ന സ്ഥിതിവിശേഷം. പ്രകൃതിയിലെ ഘടകങ്ങളുടെ പൊരുത്തം, അവയുടെ ബന്ധത്തിലും ആശ്രയത്തിലും ഉണ്ടാവേണ്ട നിയതാനുപാതം, തെററുമ്പോഴാണു്, തെററിയ്ക്കുമ്പോഴാണു പ്രകൃതിദൂഷണം അനുഭവപ്പെടുക. ഉദാഹരണമായി, കാർബ്ബൺഡയോക്സൈഡും നീരാവിയും സ്വാംശീകരിച്ചു് — അവയെ ഓർഗാനിക് അംശങ്ങളാക്കിമാററി — ചെടികൾ ഓക്സിജൻ പുറത്തുവിടുന്നു. സാമാന്യേന ഇരുപത്തൊന്നു ശതമാനം ഓക്സിജനും എഴുപത്തെട്ടുശതമാനം നൈററ്റജനും നാം ശ്വസിക്കുന്ന വായുവിൽ അടങ്ങിയിരിയ്ക്കും. ജന്തുക്കൾ മണ്ണടിഞ്ഞുണ്ടാവുന്ന നൈററ്റജനിൽ നിന്നാണു് പ്രോട്ടീൻ ഉണ്ടാവുന്നതു്. ജന്തുക്കളുടെ ജീവന്മരണപ്രശ്നങ്ങൾ സസ്യങ്ങളുടെ വാതകനിർമ്മാണവുമായി ബന്ധപ്പെട്ടു കിടക്കുകയാണു്. ജനസംഖ്യ വർദ്ധിച്ചു വ്യവസായങ്ങൾ കൂടുതൽ ഇന്ധനങ്ങൾ കത്തിയ്ക്കുമ്പോൾ കാർബൺഡയോക്സൈഡു് വായുവിൽ കൂടുതലായിത്തീരുന്നു. ഇതു ജീവികളെപ്രതികൂലമായി ബാധിക്കുന്നതാണു്.

വ്യവസായവല്ക്കരണവും നഗരവല്ക്കരണവും നമ്മുടെ മണ്ണിനേയും വെള്ളത്തേയും, വായുവെപ്പോലെ ദൂഷിപ്പിക്കുന്നുണ്ടു്. ലോഹം, അമ്ലം, കടലാസു്, സിമൻറു്, രാസവളം, കീടനാശിനി, പെട്രോളിയം എന്നിവയുടെ വ്യവസായങ്ങളും ഉപയോഗവും വെള്ളത്തെ അശുദ്ധമാക്കുന്നു. അടുത്ത നൂററാണ്ടിൽ ജനസംഖ്യ ഇന്നത്തേതിൻെറ ഇരട്ടിയാവുമ്പോൾ കുടിക്കുവാൻ

ശുദ്ധജലം വേണ്ടത്ര ഉണ്ടാകുമോ എന്ന് വിദഗ്ദ്ധന്മാർക്ക് സംശയമുണ്ട്. (1961-നും 1971-നും ഇടയിലെ പത്തു കൊല്ലംകൊണ്ട് ഇന്ത്യയിൽമാത്രം പത്തുകോടി എണ്പതുലക്ഷം ജനങ്ങൾ അധികമായുണ്ടായി എന്ന് ഈ സന്ദർഭത്തിൽ ഓർക്കാം.) വ്യവസായവല്ക്കരണംനിമിത്തം വെള്ളവും വായുവും കൂടുതൽ ദൂഷിതമാവുന്നുണ്ടെങ്കിലും മനുഷ്യൻ തന്റെ സ്വാഭാവികമായ വാസസ്ഥാനമായി നഗരങ്ങളെയാണ് തിരഞ്ഞെടുത്തു വരുന്നത്, ജീവിതാസ്വാദനത്തിനുള്ള അവസരങ്ങൾ കൂടുതലായി അവിടങ്ങളിൽ കിട്ടുമെന്നതിനാൽ. അടുത്ത നൂററാണ്ടാവുമ്പോഴേയ്ക്കും ലോകജനതയുടെ പകുതി ഒരു ലക്ഷത്തിലധികം ജനസംഖ്യയുള്ള നഗരങ്ങളിലാണ് നിവസിയ്ക്കുകയെന്നു കണക്കാക്കിയിട്ടുണ്ട്. അങ്ങനെ ജനസംഖ്യാസ്ഫോടനത്തിന്റെകൂടെ ഒരു നഗരസ്ഫോടനവുമുണ്ടാവുമെന്നു പ്രതീക്ഷിയ്ക്കാവുന്നതാണ്. അതായത്, നഗരവൽക്കൃതമേഖല വ്യാപിയ്ക്കും എന്നുമാത്രമല്ല, നഗരാതിർത്തികൾ പൊളിഞ്ഞു ജനപ്രളയം ചുററും പരക്കുന്നതുമായിരിക്കും. ഇന്ത്യൻ നഗരങ്ങളിൽ താമസിക്കുന്നവരിൽ എഴുപത്തഞ്ചു ശതമാനം ചേരികളിലോ ചെറുമുറികളിലോ കഴിഞ്ഞുകൂടുകയാണ്. പാർപ്പിടപ്രശ്നത്തോടൊപ്പം വെള്ളത്തിന്റെയും ഭക്ഷണത്തിന്റെയും ആവശ്യക്കൂടുതൽ കൂട്ടിച്ചേർത്താൽ മനുഷ്യന്റെ സുഖം – നാഗരികസൌഖ്യം – ഒരു മരീചികയാവാനിടയുണ്ട്.

നഗരവൽക്കരണം, വ്യവസായവല്ക്കരണം യന്ത്രവൽക്കരണം എന്നിവ മനുഷ്യജീവിതത്തിന്റെ ഗതിവേഗം കൂട്ടുകയും അനുഭവകേന്ദ്രങ്ങളെ വികസിപ്പിക്കുകയും അഭിനിവേശങ്ങളെ സങ്കീർണ്ണമാക്കുകയും കുററവാസനയെ പ്രീണിപ്പിക്കുകയും ചെയ്യുന്നു. ഇവയിൽനിന്നുളവാകുന്ന മാനസികവും സാമൂഹികവുമായ പ്രശ്നങ്ങളൊക്കെ പരിഹരിക്കുവാൻ ശാസ്ത്രത്തിന്നു സാധിക്കുമെന്നൊരു പക്ഷമുണ്ട്. എന്നാൽ, സൂക്ഷ്മമാലോചിച്ചാൽ, മനുഷ്യന്റെ ആത്മീയമായ ആവശ്യങ്ങളെ തൃപ്തിപ്പെടുത്തുവാൻ സാങ്കേതികവിദ്യാകൃതമായ ഒരു ജീവിതായോധനം മതിയോ എന്നു വ്യക്തിപരമായ നിലയ്ക്കു ചിന്തിയ്ക്കേണ്ടിയിരിക്കുന്നു.

ഇപ്പോൾ കാണാവുന്ന ഭൗതികമായ യോഗക്ഷേമവ്യതിയാനം മനുഷ്യന്റെ ആദ്ധ്യാത്മികമായ – അത്രത്തോളം പറയേണ്ടെന്നാണെങ്കിൽ, ആന്തരികമായ – ജീവിതത്തെ അസമാധാനം നിറഞ്ഞതാക്കുന്നുണ്ട്. ചുരുക്കിപ്പറഞ്ഞാൽ, ഭൗതികവും മാനസികവും ആദ്ധ്യാത്മികവുമായ അശാന്തി പൊതുവെ വളർത്തുന്ന പരിവർത്തനങ്ങളാണ് യാന്ത്രികപുരോഗതിയുടെ ഒരു പ്രധാന ഫലം.

തീയുടെ കണ്ടുപിടുത്തവും കാർഷികജീവിതാരംഭവുമാണ് ആദിമമനുഷ്യന്റെ ജീവിതമേഖലയെ ഒന്നാമതായി വികസിപ്പിച്ചത്. പക്ഷേ മനുഷ്യൻ പ്രകൃതിയെ വെല്ലുവിളിച്ചു തുടങ്ങിയതു് 19-ാം നൂററാണ്ടിന്റെ മധ്യത്തോടെ ശാസ്ത്രയുഗം ആരംഭിച്ചപ്പോഴാണ്. ഡാർവീനിയൻ പ്രകൃതിനിർദ്ധാരണവാദമാണ് ആ യുഗത്തിന്റെ മുഖം. അതിന്നുശേഷം മനുഷ്യൻ സ്വവർഗ്ഗത്തിന്റെ ആധിപത്യം ഭൂമുഖത്തു സ്ഥാപിച്ചു. പഴയ പാശ്ചാത്യചിന്തയനുസരിച്ച് ആദം – ഹവ്വാസന്താനമായിരിക്കുന്ന മനുഷ്യൻ അതല്ലാതായി, മററു ജന്തുക്കളോടു ബന്ധപ്പെട്ടു, അവയിലൊന്നു മാത്രമായി. ടെക്നോളജിയെ വളർത്തി പ്രയോജനപ്പെടുത്തി മനുഷ്യൻ പ്രകൃതിയെ കീഴടക്കിത്തുടങ്ങിയതു് ഇരുപതാം നൂററാണ്ടിന്റെ ആരംഭത്തിലാണ്. ഡാർവിന്നുശേഷം അര നൂററാണ്ടു കഴിഞ്ഞു കാണുന്ന ശാസ്ത്രയുഗത്തിന്റെ രണ്ടാമത്തെ മുഖം ഇതാകുന്നു. പിന്നെയും അര നൂററാണ്ടാവുമ്പോൾ, 20-ാം നൂററാണ്ടിന്റെ മദ്ധ്യത്തിൽ, നാം കാണുന്ന അതിന്റെ മൂന്നാമത്തെ മുഖം അണുശക്തിയുടേതാണ്.

ഇതരജന്തുക്കൾ പ്രകൃതിയുടെ അടിമകളായി പുലരുമ്പോൾ മനുഷ്യജന്തു പ്രകൃതിശക്തികളെ പ്രയോജനപ്പെടുത്തി ജീവിതത്തെ ഐശ്വര്യമാർഗ്ഗത്തിൽ, അഥവാ സുഖഭോഗൈശ്വര്യത്തിന്റെ പാരമ്യത്തിൽ, എത്തിക്കുവാൻ പരിശ്ര

മിക്കുന്നു. പ്രധാനമായി, ശാസ്ത്രത്തിന്റെ ഗതി ഈ പരിശ്രമത്തെ നിയന്ത്രിക്കുന്നു.

പഴയ 'വിക്രമശക്രപരാക്രമി'യുടെ ത്രിമുഖങ്ങളിൽനിന്നു വ്യത്യസ്തമാണ് ശാസ്ത്രയുഗത്തിന്റെ ഇന്നത്തെ മുഖം. ശാസ്ത്രഗതിയിലെ നാലാമത്തെ രാജവീഥി ബഹിരാകാശയാത്രയോടുകൂടി ആരംഭിയ്ക്കുന്നു. സ്പെയ്സ്യാത്ര കഴിഞ്ഞശേഷം 'വസുധൈവ കുടുംബകം' എന്ന ചിന്താഗതി സ്വീകരിക്കുവാൻ മനുഷ്യനെ പ്രേരിപ്പിക്കുന്ന ഭൂചിത്രമാണ് ശാസ്ത്രം കാഴ്ചവെയ്ക്കുന്നത്. എന്നാൽ, അതേസമയം, വ്യവസായപുരോഗതിയുടെ മുൻവിവരിച്ച ദൂഷണ—മലിനീകരണങ്ങളും അധികാരികളുടെ ആക്രമണവാഞ്ഛയും സ്വവർഗ്ഗത്തിന്റെ പ്രത്യുൽപാദനാതിവേഗതയും ഭക്ഷ്യദൗർല്ലഭ്യവും സ്പെയ്സിൽനിന്നു കാണപ്പെട്ട ഭൂമിയുടെ മനോഹരചിത്രങ്ങളെ അടുത്ത നൂററാണ്ടാവുമ്പൊഴേയ്ക്കും വെറും സങ്കല്പചിത്രമാക്കുമോ എന്നസംശയത്തിന്നു ശക്തികൂട്ടിയിട്ടുണ്ട്. മനുഷ്യരാശിയുടെ ഏകത്വം എന്ന ആശയംകൊണ്ട് അരുണസുന്ദരമായ ഭൂമുഖം ഒരു ദുർമ്മുഖമാവാതിരിപ്പാൻ യന്ത്രവിദ്യയെ മാത്രം ആശ്രയിച്ചാൽ പോരാ; മനഃശാസ്ത്രീയതന്ത്രങ്ങളെ പ്രായോഗികവും ജനകീയവുമാക്കേണ്ടിവരുമെന്ന വിചാരം വീണ്ടുവിചാരമുള്ള ശാസ്ത്രജ്ഞന്മാർക്കും ചിന്തകന്മാർക്കും മാത്രമല്ല രാജ്യതന്ത്രജ്ഞന്മാർക്കും ഉണ്ടായിത്തുടങ്ങിയിട്ടുണ്ട്.

പഞ്ചമഹാഭൂതങ്ങളുടെ നിക്ഷേപത്തിന്മേൽ കുടിവെച്ച മനുഷ്യൻ എലികളെപ്പോലെ കിട്ടിയതെല്ലാം കാൎന്നുതിന്നു മുടിക്കുന്നതിന്നെതിരെ പ്രകൃതി കോപിക്കാതിരിക്കുമോ? കഴിഞ്ഞ ഒന്നേകാൽ നൂററാണ്ടുകാലത്തെ കാൎന്നുതിന്നൽ ഇനിയും തുടൎന്നാൽ അടുത്ത നൂററാണ്ടിൽ ഇന്നുള്ള എണ്ണത്തിന്റെ ഇരട്ടിയാവുന്ന മനുഷ്യവൎഗ്ഗത്തിന്നു പൊറുതിയോടെ ജീവിക്കുവാനൊക്കുമോ? എന്ന മഹാപ്രശ്നത്തെ അഭിമുഖീകരിക്കുവാൻ നാം തയ്യാറായേ തീരൂ. ആ വഴിക്കു ചിന്തിച്ചു പോകുമ്പോഠം, അൎത്ഥകാമപ്രധാനങ്ങളായ പ്രവൎത്തനങ്ങളെ മയപ്പെടുത്തുവാൻ ഒരു ധൎമ്മശാന്തിചിന്താപ്രസ്ഥാനം ആരംഭിയ്ക്കേണ്ടിവരുന്നതാണ്. മറിവും വിടവുമില്ലാതെ ഒന്നായ വിശ്വത്തിൽ അതിന്റെ സത്തയും ശക്തിയും തന്റെ ജീവചൈതന്യവും ആത്മബോധവുമായിത്തീൎന്നതാണെന്നു സ്വയമറിയുന്ന വ്യക്തികളെ വാർത്തെടുക്കുവാൻ കഴിവുള്ള ഒരു ചിന്താപ്രസ്ഥാനമാണാവശ്യം. മനുഷ്യർക്കാകമാനം പൊറുതിയും സമാധാനവും ശാന്തിയും ഉണ്ടാക്കുവാൻ കഴിവുള്ളതാവണം അത്. മനുഷ്യന്റെ മുഖത്തും മനസ്സിലും സംതൃപ്തി ഉളവാക്കുവാൻ അതിന്നു സാധിക്കണം. അത്തരമൊന്നുണ്ട്: വേദാന്തം. അതിന്റെ സാരം മനസ്സിലാക്കിയാൽ മാനവവർഗ്ഗത്തിന്റെ ശ്രേയോമാർഗ്ഗം സുഗമമാവും.

മനുഷ്യവൎഗ്ഗത്തിന്റെ വിജയപാത വെട്ടിത്തെളിയിച്ച ശാസ്ത്രത്തിന്റെ ശക്തി അഹിതത്തെ ഹിതമാക്കുകയും അനൎത്ഥത്തെ അൎത്ഥമാക്കുകയും ചെയ്യുകയുണ്ടായെങ്കിലും, മനുഷ്യജീവിതം അനുദിനം ക്ലേശിച്ചു തളൎന്ന് മാൎഗ്ഗദൎശകമായ ഒരു ധൎമ്മശാസ്ത്രത്തെയും തത്ത്വസംഹിതയെയും അന്വേഷിക്കുകയാണ്. തങ്ങളുടെ വിഗതിയിൽ തങ്ങളെ അനുധാവനം ചെയ്യുന്ന ദുഃഖത്രയത്തെ എതിരിട്ട് ജീവിതത്തെ ജയപര്യവസായി ആക്കുവാൻ പോരുന്ന ഒരു ശ്രേയസ്സാധനയെ തിരയുന്ന മനുഷ്യർ അവസാനം ചെന്നെത്തുക ഋഷിമാരുടെ അനുഭൂതിവിഷയമായ അദ്വൈതത്തിലാകുന്നു. കാലദേശനിമിത്തങ്ങഠംക്ക് അതീതമായ, അധീനമല്ലാത്ത, അദ്വൈതാനുഭവം ഒരാഠംക്ക് ഉണ്ടാവുന്നതിന്നു മുമ്പ്, അനുഭവജ്ഞരായ ആപ്തന്മാർ ആ അനുഭൂതവിഷയത്തെക്കുറിച്ച് പറഞ്ഞുവെച്ചതു് വായിച്ചോ കേട്ടോ അറിഞ്ഞു്, ബുദ്ധിപരമായി അതു ഗ്രഹിക്കണം. ഇതിന്നു് ജീവിതക്ലേശങ്ങഠംക്കിടയിലെ നിരന്തരമായ വിചിന്തനവും ധ്യാനനിരതത്വവും അനുപേക്ഷണീയമാകുന്നു. അങ്ങനെ തത്ത്വഗ്രഹണാവസ്ഥ പ്രാപിക്കുന്ന സാധകൻ 'ഗമിച്ചുകൊണ്ടിരിക്കുന്ന' ജഗത്തു് നാനാത്വപൂൎണ്ണമായി ശോഭിക്കുന്നതെങ്ങനെയെന്നും, പ്രപഞ്ചകാരണമെന്തെന്നും ചിന്തിച്ചുതുടങ്ങുന്നു.

കാൎയ്യകാരണനിയമം പ്രപഞ്ചോത്പത്തിക്കും അപവാദമില്ലാതെ ബാധകമാണെന്ന് അപഗ്രഥനത്തിൽ കാണുന്നു. ഉണ്മയും സത്യവുമായുള്ള പ്രപഞ്ചകാരണത്തിന്നു മാററമില്ലാതെ, മാറിമറിയുന്ന അനേകം രൂപഭാവങ്ങഠം ഉണ്ടാവുന്നതുകൊണ്ടാണ് പ്രപഞ്ചപ്രതിഭാസം ദുർഗ്രഹ

മാവുന്നതെന്ന സായൻസികദർശനവും സമ്മതി ക്കുന്നതാണ്. പ്രപഞ്ചത്തിൻെറ ഈ ദുർഗ്രഹത എന്ന വസ്തുതയെയാണ് മായാശബ്ദംകൊണ്ട് അദ്വൈതി ബോധിപ്പിക്കുന്നത്, അതായത് ഉള്ളതോ ഇല്ലാത്തതോ എന്ന് യുക്തികൊണ്ട് തീർച്ചപ്പെടുത്താൻ, ബുദ്ധിപരമായി നിർവ്വചി ക്കുവാൻ, സാധ്യമല്ലാത്തതെങ്കിലും ഉള്ളതായി കാണിക്കുന്ന സവിശേഷശക്തിയാണ് മായ.

ഇതു വ്യക്തമാക്കാൻ, കാലം എന്താണെന്നു ചിന്തിച്ചുനോക്കിയാൽ മതി – അതെന്നു തുട ങ്ങി, എത്ര നീണ്ടു, എന്നവസാനിക്കും? ആ 'എന്ന്' എന്ന ഒന്നില്ലെങ്കിലും മനോവ്യാപാര ത്തിന്ന് അതു് അനപേക്ഷണീയമാകുന്നു. അതി ല്ലെങ്കിൽ മനസ്സില്ല. കാലത്തെ കൈപ്പിടി യിൽ ഒതുക്കുവാൻ ശ്രമിക്കുന്ന മനസ്സ് സ്വയം പിടിക്കപ്പെടുകയാണ്. കാലവും ദേശവും നി മിത്തവുമില്ലാതെ മനോവ്യാപാരം അസാധ്യ മാകുന്നു. ഈ മനസ്സും മായയും ഒന്നാണ്; പരി ണാമശക്തിയാണതു്. അതുകൊണ്ടാവണം നി രോധംകൊണ്ട് ചിത്തവൃത്തിപ്രവാഹം നില പ്പിച്ച്, ഉപശമിപ്പിച്ച് ബുദ്ധിഗ്രാഹ്യമായ ആനന്ദലബ്ധിയുണ്ടാക്കുവാൻ പതഞ്ജലി നിരോ ധസമാധിക്കു പ്രാഥമ്യം നല്കിയതു്: ''വിരാമ പ്രത്യയാഭ്യാസപൂർവ്വകഃ സംസ്കാരശേഷോഽന്യഃ.'' കാലദേശനിമിത്തബദ്ധങ്ങളായ സങ്കല്പങ്ങൾക്കു പൂർണ്ണവിരാമമിടുന്ന, ഇന്ദ്രിയപ്രലോഭനങ്ങളെ തട്ടിമാററുന്ന, പ്രത്യയപ്രയത്നഫലമായി ചിത്തം സംസ്കാരമാത്രമായി അസംപ്രജ്ഞാത സമാധി പ്രാപിക്കുന്നു. 'സങ്കല്പപ്രഭവങ്ങളായ സർവ്വകാമങ്ങളെയും പൂർണ്ണമായി കൈവെടിയുക' എന്ന കൃഷ്ണാദേശം ഇവിടെ സ്മരണീയ മാണ്. അസംപ്രജ്ഞാതസമാധിയാണ് അ ദ്വൈതാനുഭൂതി. ആ അനുഭവമുള്ളവർക്കുമാത്രമേ ശാശ്വതമായ സുഖവും സമാധാനവും ശാന്തിയും ഉണ്ടാവുകയുള്ളു എന്നതാണ് വേദാന്തമതസാരം. (കഠോപനിഷത്ത് 5. 11. 12.)

ശാസ്ത്രഗതിയ്ക്കിടയിൽ, അതിന്നപ്പുറത്തെ അദ്വൈതാനുഭവം ഉണ്ടാവുന്നവരുടെ സ്വാഭാവി കമായും ചുരുങ്ങിയ എണ്ണത്തോട് ആ അനുഭവ വിഷയകമായി ചിന്തിക്കുന്നവരുടെ വർദ്ധിപ്പി ക്കാവുന്ന എണ്ണവും ചേർക്കുന്നപക്ഷം, ലോകമേ തറവാട് എന്ന ബഹിരാകാശഗവേഷണഫല മായ വിശ്വാസം പ്രചരിച്ച് ജനചിത്തം പ്രസ ന്നമായിത്തീരുന്നതാകുന്നു. ലോകജീവിത ത്തിൽ ധർമ്മഭാവനാദാർഢ്യം ഉണ്ടാക്കാൻ ഇതാ ണു മാർഗ്ഗം. വേദാന്താദ്വൈതവിചാരത്തിൻെറ പ്രയോജനം മാനവധർമ്മവിഭൂതിയാണെന്ന് മന സ്സിലാക്കേണ്ടതുണ്ട്. മനുഷ്യജീവിതംകൊണ്ട് സാധിക്കേണ്ട സർവ്വാർത്ഥങ്ങളും നേടി ചുരുക്കം ചിലർ കൃതകൃത്യരാവുമ്പോൾ ഭൂരിപക്ഷം ജന ങ്ങൾക്കും കഷ്ടപ്പാടുകൾമാത്രം കിട്ടുമെന്നുള്ള സ്ഥിതിവിശേഷത്തെ ഒഴിവാക്കുവാൻ, നാമെ ല്ലാം ഒരു കുടുംബം, നമ്മിലെല്ലാം ഒററസ്സത്യം എന്ന അദ്വൈതവിചാരം പ്രചുരമാക്കുകയും സമാധാനരക്ഷകമായ പ്രവർത്തനങ്ങൾ ശക്തി പ്പെടുകയും ധർമ്മപദ്ധതികളെ അനുസരിക്കുന്ന മനുഷ്യർ നരവർഗ്ഗത്തിന്നു കെടുതിയുണ്ടാക്കുന്ന പ്രവൃത്തികളിൽനിന്നു പിന്തിരിയുകയും ചെയ്യു കയാണു വേണ്ടതു്. ജനജീവിതം ജയപര്യവ സായിയാവാൻ ഇതാണ് ഉത്തമമാർഗ്ഗം.

---

ഇപ്പോൾ, ഞാൻ മുമ്പു ഞാൻ മുമ്പെന്നു മുന്നോട്ടു കുതിപ്പാൻ നമ്മെ നിർബ്ബന്ധിക്കുന്ന ഈ മൃഗീയവും അസഭ്യവുമായ തിരക്ക് അപ്പോൾ, പരമാത്മബോധമുദിക്കുമ്പോൾ, അസ്തമിയ്ക്കും. അതോടുകൂടി സകല മുഷ്കുകളും മാഞ്ഞുപോകും, സകല വിരോധങ്ങളും മാഞ്ഞുപോകും, സകല മത്സരങ്ങളും മാഞ്ഞുപോകും. സകല തിന്മകളും ലോകത്തിൽനിന്നു ശാശ്വതമായി മാഞ്ഞുപോകും. അന്നു ദേവന്മാർ ഭൂമിയിൽ താമസിക്കും. ഈ ഭൂമിതന്നെ അന്നു സ്വർഗ്ഗമാകും. ദേവന്മാരോടിട പെടുമ്പോൾ, ദേവന്മാർ ദേവന്മാരെ സ്നേഹിക്കുമ്പോൾ, തിന്മയെങ്ങനെ ഉണ്ടാകും? ഇതത്രെ ദിവ്യാനുഭവത്തിൻെറ മഹത്തായ പ്രയോജനം.

വി. സാ. സ. ഭാഗം 2. പേജ്. 343.

# ഐശ്വര്യമാർഗ്ഗം

എം. ആർ. കെ. നായർ, പൊൻകുന്നം.

സുദനും സുമയും സുഖജീവിതം സ്വപ്നം കണ്ടുകൊണ്ടാണു് വിവാഹിതരായതു്. പക്ഷേ, കൎക്കശവും പരുപരുപ്പനുമായ ജീവിതയാഥാർത്ഥ്യങ്ങൾ അവരുടെ സ്വപ്നങ്ങളെ വരട്ടിയുണക്കി. എന്തുചെയ്യണമെന്നറിയാതെ, സുദൻ ഐശ്വര്യത്തിലേയ്ക്കുള്ള വഴിയും തേടി നടക്കുന്നതിനിടയ്ക്കു് ഒരു ദിവസം ഒരു സന്ന്യാസിശ്രേഷ്ഠനെ കാണാനിടയായി. അദ്ദേഹത്തോടു സുദൻ സങ്കടം പറഞ്ഞു. മനസ്സലിഞ്ഞു് ആ മഹാത്മാവു് സുദനോടു് ആറു് ഉപദേശവാക്യങ്ങൾ മൊഴിഞ്ഞു.

1. ഇരുന്നുണ്ണരുതു്, 2. കിടന്നുറങ്ങരുതു്, 3. പുലർന്നെഴുന്നേല്ക്കരുതു്, 4. സന്ധ്യയ്ക്കു വിളക്കു കൊളുത്തരുതു്, 5. അമ്മയ്ക്കൊന്നും കൊടുക്കരുതു്, 6. ഭാര്യയ്ക്കെന്തും കൊടുക്കണം. ഉപദേശവാക്യങ്ങൾ പറഞ്ഞശേഷം സന്ന്യാസിശ്രേഷ്ഠൻ പെട്ടെന്നു സ്ഥലംവിട്ടു.

പാവം സുദൻ! മഹാത്മാക്കളുടെ വാക്കുകൾ അനുസരിക്കപ്പെടേണ്ടവയാണല്ലോ. പോരെങ്കിൽ, ചോദിച്ചുവാങ്ങിയ ഉപദേശവുമാണു്. മന്ദബുദ്ധിയായ സുദൻ പിറേറ ദിവസം തൊട്ടു നടന്നും കിടന്നുമാണു് ഊണുകഴിച്ചിരുന്നതു്. ഉറങ്ങുന്നതു ചാരിനിന്നും ചാരിയിരുന്നും. സന്ധ്യാദീപം കൊളുത്തപ്പെടാതെയായി. നേരം നല്ലപോലെ വെളുത്തിട്ടേ ഉറക്കത്തിൽനിന്നും സുദൻ ഉണരുകയുള്ളു എന്നായി. അമ്മയുടെ കാര്യങ്ങൾ ഒന്നും അന്വേഷിക്കാതെയായി. ഭാര്യയ്ക്കെല്ലാം കൊടുക്കാൻ മനസ്സുണ്ടായിരുന്നുവെങ്കിലും ഒന്നും കൊടുക്കാനില്ലാതെയായി. എന്തിനധികം പറയുന്നു, ഓരോദിവസം കഴിയുന്തോറും സുദൻ ദാരിദ്ര്യത്തിന്റെ അടിത്തട്ടിലേയ്ക്കു താഴ്ന്നു താഴ്ന്നു പൊയ്ക്കൊണ്ടിരുന്നു. 'ഭാഗവതോപമാനം മഹാപുരാണം ഭവനം മദീയം' എന്നു പറയാവുന്ന രീതിയിലെത്തി സുദന്റെ വീടു്. സന്ന്യാസിശ്രേഷ്ഠനരുളിയതുപോലെതന്നെ പ്രവൎത്തിച്ചിട്ടും അധോഗതി വന്നുചേൎന്നതിൽ സുദൻ ദുഃഖിച്ചു.

രണ്ടുകൊല്ലം കഴിഞ്ഞു സുദനെ അന്വേഷിച്ചു സന്ന്യാസിശ്രേഷ്ഠൻ വന്നു. ഉപദേശംപോലെ പ്രവൎത്തിച്ചിട്ടും ദാരിദ്ര്യം വിട്ടുമാറാഞ്ഞതിനെക്കുറിച്ചു സുദൻ പരിഭവം പറഞ്ഞു. എങ്ങനെയാണു തന്റെ ഉപദേശങ്ങൾ പാലിയ്ക്കപ്പെട്ടതെന്നു് ആരാഞ്ഞപ്പോൾ കിട്ടിയ മറുപടിയിൽനിന്നും സുദൻ അധഃപതിക്കാനിടയായതെങ്ങനെയെന്നു് ആ മഹാത്മാവിനു മനസ്സിലായി. തുടൎന്നു് അദ്ദേഹം സുദനോടിങ്ങനെ പറഞ്ഞു: ''ഞാൻ പറഞ്ഞതുപോലെയൊന്നും നീ ചെയ്തില്ല. ഇരുന്നുണ്ണരുതു് എന്നു പറഞ്ഞാൽ, 'ഉണ്ണാനായിട്ടു് ഇരിക്കരുതു്', വിശപ്പു തോന്നുമ്പോൾ, വിശപ്പടങ്ങുന്നതിനായി മാത്രം ആഹാരം കഴിക്കണം, നമ്പ്യാർ വിവരിച്ചിട്ടുള്ള ഭോജനപ്രിയരായ വിപ്രന്മാരെപ്പോലെ, 'ഊണേ ശരണം' എന്ന മട്ടിൽ ജീവിക്കരുതു്'' എന്നാണൎത്ഥം. കിടന്നുറങ്ങരുതെന്നു പറഞ്ഞതിന്നൎത്ഥമിതാണു്: 'കിടന്നു കിടന്നു് ഉറക്കം പ്രാപിക്കരുതു്; ഉറക്കം തോന്നുമ്പോഴേ കിടക്കാവൂ. അതുവരെ പ്രയത്നിച്ചുകൊണ്ടിരിക്കണം. നല്ലതുപോലെ അധ്വാനിച്ചാൽ ശരീരം തളരും; തളൎച്ച നീക്കുന്നതിനു് ആഹാരവും നിദ്രയും ആവശ്യമാണു്. പ്രവൎത്തിക്കാത്തവനു് ഉണ്ണാനും ഉറങ്ങാനും അവകാശമില്ല. നിരന്തരം യത്നിച്ചുകൊണ്ടിരിക്കുന്നവനു് ഈശ്വരൻ നല്കുന്ന പഞ്ചാമൃതമാണു് നിദ്ര.

നേരം പുലരുന്നതിനുമുമ്പു് എഴുന്നേല്ക്കണം. കിടക്കയോടു യാത്ര പറയുന്നതു് നേരം വെളുക്കുന്നതിനു മുമ്പായിരിക്കണം. നിദ്രയിലേർപ്പെട്ട സ്ഥിതിയിൽ സൂര്യനു് ആരെ കാണാൻ കഴിയുന്നുവോ അവനാണു് ''നരനായിങ്ങനെ ജനിച്ചു ഭൂമിയിൽ, നരകവാരിധി നടുവിൽ ഞാൻ'' എന്നു കേഴേണ്ടി വരുന്നതു്. ബ്രാഹ്മമുഹൂൎത്ത

ത്തിൽ എഴുന്നേററ് ഓരോ ദിവസത്തെയും പ്രവ ർത്തനമാരംഭിക്കണമെന്നു പൂർവാചാര്യന്മാർ വിധിച്ചിട്ടില്ലേ? ഐശ്വര്യദേവത സൂര്യകിരണങ്ങൾ വഴിയാണ് സഞ്ചരിക്കുന്നതു്. അതുകൊണ്ടാണ് ഉറങ്ങുന്നവനെ സൂര്യൻ കാണരുത് എന്നു പറഞ്ഞതു്. പുലർന്നെഴുന്നേല്ക്കരുതെന്ന് ഉപദേശിച്ചതിതുകൊണ്ടാണ്.

സന്ധ്യയ്ക്കു വിളക്കുകൊളുത്തരുത് എന്നു പറഞ്ഞാൽ, ''സന്ധ്യയ്ക്കുമുമ്പേ വിളക്കു കൊളുത്തിക്കൊള്ളണം എന്നാണ്. സമ്യക്കായി ധ്യാനിക്കാനുള്ള സമയമാണ് സന്ധ്യ. ധ്യാനം എന്നാൽ മുറിയാതെയുള്ള ഈശ്വരചിന്തയെന്നർത്ഥം. ദീപം കൊളുത്തിയിട്ടേ ധ്യാനം ആരംഭിക്കാവൂ. പ്രകാശം ഈശ്വരസ്വരൂപമാണ്. പ്രകാശം കണ്ടുകൊണ്ടു ധ്യാനത്തിൽ മുഴുകുക'' എന്നാണ് ധരിയ്ക്കേണ്ടതു്.

അമ്മയ്ക്കൊന്നും കൊടുക്കരുതു്. ഭാര്യയ്ക്കെന്തും കൊടുക്കണം എന്നു പറഞ്ഞാൽ എന്താണു മനസ്സിലാക്കിയതു്? നിന്റെ ഈ ശരീരംപോലും അമ്മയുടെ വകയല്ലേ? എന്തെല്ലാം ത്യാഗങ്ങളും ക്ലേശങ്ങളും സഹിച്ചാണ് ഒരമ്മ മക്കളെ പോററി വളർത്തുന്നതു്? മാതാപിതാക്കളോടുള്ള കടം തീർക്കാൻ ഏതു സന്താനത്തിനു കഴിയും? നിനക്കുള്ളതെല്ലാം നിന്റെ അമ്മയുടേതാണ്: നീ പോലും അമ്മയുടേതാണ്. നിന്റെ സ്വഭാവം, നിന്റെ ശീലം, നിന്റെ ഭാവി—ഇതെല്ലാം നിന്റെയമ്മ ഉരുമ്മി മെനഞ്ഞതാണ്. പക്ഷേ, അതെല്ലാം മറന്നിട്ട്, പ്രത്യേകിച്ചും ഭാര്യായുക്തനായ മനുഷ്യൻ, അമ്മയെ സംരക്ഷിക്കുന്നുവെന്ന അഭിമാനത്തോടെ പ്രവർത്തിക്കുന്നു. അമ്മ എന്തും എടുക്കട്ടെ; ഇഷ്ടമുള്ളതെടുക്കട്ടെ. നീ കൊടുക്കാനിടയാകരുതു്. എല്ലാം അമ്മയുടെ മുമ്പിൽ സമർപ്പിക്കുക. എന്നാൽ ഭാര്യയുടെ കാര്യം അങ്ങനെയല്ല. നിന്റെ ഹിതത്തിനൊപ്പം പെരുമാറുന്നതിനു സ്നേഹം വിലകൊടുത്തു നീ വാങ്ങുന്നവളാണ് ഭാര്യ. നീ അവൾക്കെന്തും കൊടുക്കണം. ഭാര്യയ്ക്കാവശ്യമുള്ളതെല്ലാം ഭർത്താവ് കൊടുക്കണം. ഭർത്താവിന്റെ നിർദ്ദേശമനുസരിച്ചല്ലാതെ ഭാര്യ ഒന്നും എടുക്കരുതു്. ഒരു വീട്ടിൽ ഭാര്യയുടെ വക ഒന്നുമില്ലാ, എല്ലാം ഭർത്താവിന്റെ വകയാണ്. നാരിനടിച്ചേടം നാശമടഞ്ഞുപോം. എന്താവശ്യമുണ്ടെന്നുവന്നാലും ഭാര്യ ഭർത്താവിനോടു ചോദിച്ചു വാങ്ങണം. എന്നാൽ അമ്മ ഒന്നും മകനോടു ചോദിക്കാനിട വരരുതു്.

എന്റെ ഉപദേശങ്ങൾ വേണ്ടുംവണ്ണം നീ ധരിച്ചില്ല. ദാരിദ്ര്യത്തെ ക്ഷണിച്ചുവരുത്തുന്ന ഒരർത്ഥം നീ എന്റെ വാക്കുകളിൽ കണ്ടു. ഒരു കാര്യത്തിൽ നീ ഭാഗ്യവാനാണ്. നീ ശ്രദ്ധയുള്ളവനാണ്. തെററായിട്ടാണെങ്കിലും നീ എന്റെ ഉപദേശങ്ങളെ നടപ്പിലാക്കാൻ ശ്രമിച്ചു. നിന്റെ ബുദ്ധിമാന്ദ്യം നശിയ്ക്കാനിടയാകട്ടെ. നിനക്കു മേൽക്കുമേൽ അഭിവൃദ്ധിയുണ്ടാകട്ടെ.''

ഇപ്രകാരം അരുളിച്ചെയ്തശേഷം ആ മഹാത്മാവ് യാത്ര പറഞ്ഞു പിരിഞ്ഞു. സുദൻ ബുദ്ധി തെളിഞ്ഞവനും ഉത്സാഹിയുമായി പ്രവർത്തിച്ചു. ഉപദേശങ്ങൾ വേണ്ടുംവിധം നടപ്പിലാക്കി. ഐശ്വര്യത്തിന്റെ കോണിപ്പടികളാണ് ഈ ഉപദേശങ്ങളെന്നു സുദനു ബോധ്യമായി. അയാൾ പ്രേയസ്സും ശ്രേയസ്സും നേടി സന്തുഷ്ടനായി വളരെനാൾ ജീവിച്ചു.

---

''തുച്ഛമായ 'അഹം' നശിച്ച് ആ സ്ഥാനത്ത് ഈശ്വരൻ മാത്രം നിലകൊള്ളുന്നതാരിലോ അയാൾ ജഗദുദ്ധാരകനാകുന്നു. ക്ലേശകരങ്ങളും ദുഃഖപ്രദങ്ങളുമായുള്ളവയെല്ലാം നീങ്ങിപ്പോകുന്നു; ആയാസങ്ങൾ അവസാനിക്കുന്നു. ഒരുരുളച്ചോറിനുവേണ്ടി സർവ്വദിവസവും തിക്കിത്തിരക്കി, അടിപിടികൂടി വാശിപിടിച്ചു കഴിയുന്ന ഒരു കാരാഗൃഹമെന്ന നില മാറി ജഗത്തു് ഒരു ലീലാരംഗമായിച്ചമയുന്നു. അപ്പോൾ ഈ ജഗത്തു് അതിസുന്ദരമായിരിക്കും.

—വി. സാ. സ. ഭാഗം 2. പുറം 342–343.

# ജീവന്മുക്തിവിവേകം - 32

## ജീ. ബാലകൃഷ്ണൻനായർ

### സംപ്രജ്ഞാതവും അസംപ്രജ്ഞാതവും

ചിലക്കു യോഗമസാദ്ധ്യം, മററു ചിലക്കു ജ്ഞാനമസാദ്ധ്യം എന്നാണല്ലോ പറഞ്ഞതു്. പക്ഷെ വസ്തുവിവേകരൂപത്തിലുള്ള ജ്ഞാനം യോഗത്തിൽ പര്യവസാനിക്കുമെന്നല്ലേ സിദ്ധാന്തം? വിവേകവേളയിൽ ക്ഷണനേരത്തേയ്ക്കു് കൂടെക്കൂടെ ഏകാഗ്രചിത്തം ആത്മാവിനെമാത്രം ദശിക്കാൻ സമത്ഥമായിത്തീരുമ്പോഴും അതിനെ ക്ഷണികസംപ്രജ്ഞാതയോഗമായി കണക്കാക്കുകയും ചെയ്യാമല്ലോ? കാര്യം ശരിയാണു്. എന്നാലും സംപ്രജ്ഞാതയോഗത്തിനും അസംപ്രജ്ഞാതയോഗത്തിനും സ്വരൂപത്തിലും ഉപായത്തിലും വലിയ അന്തരമുണ്ടു്. സംപ്രജ്ഞാതയോഗത്തിൽ ചിത്തവൃത്തികൾ ബാക്കിനില്ക്കുന്നു. അസംപ്രജ്ഞാതയോഗത്തിൽ ചിത്തവൃത്തി പാടേ നിലയ്ക്കുന്നു. ഇങ്ങനെ രണ്ടിൻെറയും സ്വരൂപഭേദം സ്പഷ്ടമാണു്. സംപ്രജ്ഞാതയോഗത്തിൻെറ ഉപായങ്ങളാണു് ധാരണാധ്യാനസമാധികൾ മൂന്നും. ഏറെക്കുറെ ഇവമൂന്നും സംപ്രജ്ഞാതഭേദങ്ങൾ തന്നെയാണു്. അതുകൊണ്ടാണു് പതഞ്ജലി ഇവയെ സംപ്രജ്ഞാതയോഗത്തിലെ അന്തരംഗങ്ങളായി കണക്കാക്കിയിരിക്കുന്നതു്. ധാരണാധ്യാനസമാധികളെന്ന ഉപായങ്ങൾ മൂന്നും അകലുന്നതാണു് പൂർണ്ണമായും ചിത്തവൃത്തിരഹിതമായ അസംപ്രജ്ഞാതയോഗം. അതുകൊണ്ടു ധാരണാധ്യാനസമാധികൾ അസംപ്രജ്ഞാതയോഗത്തിൽ ബഹിരംഗങ്ങളാണു്. ''തദപി ബഹിരംഗം നിർബീജസ്യ'' — അതു മൂന്നും നിർബീജസമാധിയിൽ ബഹിരംഗമാണു് — എന്നിങ്ങനെ പതഞ്ജലി ഇക്കാര്യവും വെളിപ്പെടുത്തിയിട്ടുണ്ടു്. ബഹിരംഗമെന്നു പറഞ്ഞാൽ പുറമേനിന്നുകൊണ്ടു് അസംപ്രജ്ഞാതസമാധിക്കുപകരിക്കുന്നവയാണെന്നത്രേ അത്ഥം. വൃത്തിസഹിതത്വവും വൃത്തിരഹിതത്വവും നിമിത്തം വിജാതീയങ്ങളാണെങ്കിലും പലതരത്തിലുള്ള അനാത്മവൃത്തികളെ തടയാൻ ധാരണാധ്യാനസമാധികൾ പ്രയോജനപ്പെടുമെന്നുള്ളതുകൊണ്ടാണു് പുറമേനിന്നുകൊണ്ടു് അവ അസംപ്രജ്ഞാതയോഗത്തെ സഹായിക്കുന്നുവെന്നു കല്പിച്ചിരിക്കുന്നതു്. അസംപ്രജ്ഞാതയോഗത്തെ നിവ്വചിച്ചിട്ടു് ഇതു രണ്ടു തരത്തിൽ സംഭവിക്കാമെന്നു പതഞ്ജലി വിവരിക്കുന്നു. ദേവന്മാരിൽപ്പെട്ട ചിലക്കു് ജന്മനാതന്നെ ഈ യോഗം സ്വായത്തമാകുന്നു. മനുഷ്യക്കാകട്ടെ ശ്രദ്ധ, വീര്യം, സ്മൃതി, സമാധിപ്രജ്ഞ ഇവയെ പിന്തുടന്നാണു് അസംപ്രജ്ഞാതയോഗം സിദ്ധിക്കുന്നതു്. ധാരണാധ്യാനസമാധികൾ ശ്രദ്ധാദികളെ വികസിപ്പിക്കാൻ സഹായകമായി ഭവിക്കുന്നു. 'ഈ യോഗംതന്നെയാണു് എനിയ്ക്കു പരമപുരുഷാത്ഥം നേടാനുള്ള ഉപായം' എന്ന വിശ്വാസമാണു് ശ്രദ്ധ. ഉപായത്തിൻെറ മേന്മയെക്കുറിച്ചു് ആവത്തിച്ചു കേൾക്കാനിടവരുമ്പോഴാണു ശ്രദ്ധ വികസിക്കുന്നതു്. യോഗത്തിൻെറ മേന്മയെക്കുറിച്ചു് ഗീതയിൽ പ്രഖ്യാപിക്കുന്നതു നോക്കുക:

> തപസ്വിഭ്യോഽധികോ യോഗീ
> ജ്ഞാനിഭ്യോഽപി മതോധികഃ
> കർമ്മിഭ്യശ്ചാധികോ യോഗീ
> തസ്മാദ്യോഗീ ഭവാജ്ജുന.

'തപസ്വിയെക്കാളും മേന്മയുള്ളവനാണു യോഗി. അതുപോലെ ജ്ഞാനിയെക്കാളും കമ്മയോഗിയെക്കാളും യോഗിക്കു മേന്മകൂടും. അതുകൊണ്ടു് അജ്ജുന, നീ യോഗിയായി ഭവിക്കൂ.' ഉത്തമലോകങ്ങൾ നേടിത്തരാനുപകരിക്കുന്ന കൃച്ഛ്റചാന്ദ്രായണാദിതപസ്സിനേക്കാളും ജ്യോതിഷ്ടോമാദി കമ്മങ്ങളെക്കാളും യോഗം ശ്രേഷ്ഠമാണു്. ജ്ഞാനം നേടിത്തരുന്ന അന്തരംഗോപായമായതുകൊണ്ടും പൂർണ്ണമായ ചിത്തവിശ്രാന്തിക്കു കാരണമായി വത്തിക്കുന്നതുകൊണ്ടും യോഗം ജ്ഞാനത്തേയും കടന്നുനിൽക്കുന്നു. ഈ യോഗരഹസ്യം ധരിക്കുന്നയാൾ യോഗത്തിൽ ശ്രദ്ധാലുവായി ഭവിക്കുന്നു. ശ്രദ്ധ ബലവത്തരയാകുന്നതോടെ വീര്യം സംജാതമാകുന്നു. എങ്ങനെയും ഞാൻ യോഗം അഭ്യസിച്ചു വശത്താക്കു

മെന്നുള്ള നിശ്ചയത്തെത്തുടൎന്നുണ്ടാകുന്ന ഉത്സാഹ മാണു വീൎയ്യം. ഉത്സാഹത്തിന്റെ ഫലമായി അപ്പോഴപ്പോൾ അനുഷ്ഠിക്കേണ്ട യോഗാംഗങ്ങ ളുടെ സ്മൃതി വിട്ടുപോകാതെ തുടരുന്നു. തുടൎന്ന് സ്മൃതിപൂൎവ്വകമായ യോഗാംഗാനുഷ്ഠാനഫലമായു ണ്ടാകുന്ന ചിത്തത്തിന്റെ ഏകാഗ്രതയാണു സമാധി. സമാധി കരഗതമാകുന്നതോടെ ചിത്തം പ്രസന്നമായിത്തീരുന്നു. പ്രസന്നമായ ചിത്തം വസ്തുബോധമുളവാക്കുന്ന പ്രജ്ഞ കൊണ്ടു നിറയും. ഇക്കാൎയ്യമാണ് 'ഋതംഭരാ തത്ര പ്രജ്ഞാ' എന്ന സൂത്രംകൊണ്ടു് പതഞ്ജലി വെളിപ്പെടുത്തുന്നതു്. ദേവാദിഭിന്നരായ മനു ഷ്യൎക്ക് ഈ പ്രജ്ഞയുടെ ഉദയത്തോടുകൂടി അന ന്തരഫലമായി ആവിൎഭവിക്കുന്നതാണ് സംപ്ര ജ്ഞാതസമാധി. ഇവിടത്തെ പ്രജ്ഞ വസ്തു ബോധംകൊണ്ടു നിറഞ്ഞതാണ്. പതഞ്ജലി ഇക്കാൎയ്യം വീണ്ടും വിവരിക്കുന്നതു നോക്കുക: 'ശ്രുതാനുമാനപ്രജ്ഞാഭ്യാമന്യവിഷയാ വിശേ ഷാൎത്ഥത്വാത്'' – വിശേഷവസ്തുഗ്രഹണസമ ൎത്ഥമായ സമാധിപ്രജ്ഞ ശ്രുതികൊണ്ടും അനു മാനംകൊണ്ടും സംജാതമാകുന്ന പ്രജ്ഞയിൽ നിന്നും ഭിന്നമാണ്. സൂക്ഷ്മപദാൎത്ഥങ്ങളിലും ഇടയ്ക്കു മറവുള്ളവയിലും അതിദൂരെ വൎത്തിക്കുന്ന വയിലും യോഗികളല്ലാത്തവൎക്കു പ്രത്യക്ഷ ജ്ഞാനം സംഭവിക്കുന്നില്ല. ആപ്തന്മാർ പറഞ്ഞു കേട്ടും ഊഹിച്ചും ലൗകികന്മാർ അത്തരം കാൎയ്യ ങ്ങൾ അറിയുന്നു. ഇവിടെ സാമാന്യലൗകിക പദാൎത്ഥങ്ങളെക്കുറിച്ചുമാത്രമേ ശാസ്ത്രംകൊണ്ടും അനുമാനംകൊണ്ടും അറിവുണ്ടാക്കാൻ പററൂ. യോഗികൾ സമാധിയിൽ പ്രത്യക്ഷമായി അനുഭവിക്കുന്ന വസ്തുവാകട്ടെ മേൽപറഞ്ഞവ യിൽനിന്നൊക്കെ വിശേഷതരത്തിലുള്ളതാ ണു്. അതു് ഇടതിങ്ങിയ സത്യാനുഭൂതിയാണ്. ധാരണാധ്യാനസമാധിരൂപത്തിലുള്ള സംപ്ര ജ്ഞാതാന്തരംഗങ്ങളിൽ ഉണ്ടാകുന്ന ഈ യോഗി പ്രത്യക്ഷം ബഹിരംഗങ്ങളായിനിന്നുകൊണ്ടു് അസംപ്രജ്ഞാതത്തെ സഹായിക്കുന്നു. ഇക്കാൎയ്യ മാണ് പതഞ്ജലി ''തജ്ജഃ സംസ്കാരോഽന്യസം സ്കാരപ്രതിബന്ധീ'' യോഗിപ്രത്യക്ഷംകൊണ്ടു ണ്ടാകുന്ന സംസ്കാരം മറെറല്ലാ സംസ്കാരങ്ങൾക്കും പ്രതിബന്ധമാണ് എന്ന സൂത്രംകൊണ്ടു് വെളി പ്പെടുത്തിയിരിക്കുന്നതു്. ഇപ്രകാരം ധാരണാ ധ്യാനസമാധികൾ അസംപ്രജ്ഞാതസമാധിക്കു ബഹിരംഗങ്ങളാണെന്നു വിവരിച്ചശേഷം അവ യെ നിരോധിക്കാനുള്ള യത്നമാണ് അതിനുള്ള അന്തരംഗോപായമെന്നു വെളിപ്പെടുത്തുന്നു, അടു ത്ത സൂത്രംകൊണ്ടു്. ''തസ്യാപി നിരോധേ സൎവ്വനിരോധാന്നിൎബീജഃ സമാധിഃ'', ബഹി രംഗോപായത്തെയും നിരോധിക്കുന്നതോടെ നിൎബീജസമാധി വന്നുചേരുന്നു എന്നാണു സൂത്രം. ഉറക്കത്തിനു തുല്യമാണീ സമാധി. ഉറക്ക മെന്നപോലെ ഈ സമാധിയും അനുഭവിക്കു ന്നതു സാക്ഷിചൈതന്യം തന്നെയാണ്.

## സുഷുപ്തിയും അസംപ്രജ്ഞാതയോഗവും

ചിത്തവൃത്തികളെല്ലാം അസ്തമിച്ചിരിക്കു ന്നതുകൊണ്ടു് ഈ സമാധിയും സുഷുപ്തിയും ഒന്നുതന്നെയല്ലേ എന്നു ശങ്കിച്ചുകൂട. സുഷുപ്തി യിൽ ചിത്തസ്വരൂപം ബാക്കി നിൽക്കുന്നു. അസംപ്രജ്ഞാതസമാധിയിൽ ചിത്തസ്വരൂപം പാടെ ഒഴിഞ്ഞുമാറുന്നു. ഇതാണീ രണ്ടനുഭവ ങ്ങൾക്കും തമ്മിലുള്ള വ്യത്യാസം. ഗൗഡപാദാ ചാൎയ്യർ ഇക്കാൎയ്യം മാണ്ഡൂക്യകാരികയിൽ വെ ളിപ്പെടുത്തിയിട്ടുണ്ട്. മനോനിഗ്രഹം പൂൎണ്ണമാകു ന്നതോടെ നിൎവ്വികല്പമായ ചിത്തം എത്തിച്ചേ രുന്ന ഇടമാണ് അസംപ്രജ്ഞാതസമാധി. സു ഷുപ്തി മറെറാന്നാണ്. അവിടത്തെ അനുഭവം ഇതിനോടു തുല്യമല്ല.

ലീയതേ ഹി സുഷുപ്തൗ തന്നിഗൃഹീതം ന ലീയതേ
തദേവ നിൎഭയം ബ്രഹ്മ ജ്ഞാനാലോകം സമന്തതഃ.

നിഗ്രഹപ്രയത്നമില്ലാത്ത മനസ്സ് ലയിക്കു മ്പോഴാണ് ഉറക്കം എന്ന അനുഭവം സംജാതമാ കുന്നതു്. ബോധപൂൎവ്വം നിഗ്രഹിക്കപ്പെടുന്ന മനസ്സ് ലയിക്കുകയല്ല ചെയ്യുന്നതു്, സൎവ്വത്ര ഇടതിങ്ങിയ ബോധാനുഭവമാണ് സമാധിയി ലെ ബ്രഹ്മാനുഭവം. സുഷുപ്തിയിൽ അതില്ലല്ലോ. ആചാൎയ്യർ തുടരുന്നു:

ദ്വൈതസ്യാഗ്രഹണം തുല്യം ഉഭയോഃ പ്രാജ്ഞതുൎയ്യയോഃ
ബീജനിദ്രായുതഃ പ്രാജ്ഞഃ സാ ച തുൎയ്യേ ന വിദ്യതേ.

അസംപ്രജ്ഞാതയോഗമാണു തുരീയാനു ഭവം. ഈ തുരീയാനുഭവത്തിനും ഗാഢനിദ്രയ്ക്കും ഒരു സാമ്യമുണ്ടു്. രണ്ടിടത്തും ദ്വൈതബോധ മസ്തമിക്കുന്നു എന്നുള്ളതാണാ സാമ്യം. എന്നാൽ സുഷുപ്തിയിലെ പ്രാജ്ഞനിൽ സംസാരകാരണ മായ അജ്ഞാനാവരണം ബാക്കി നിൽക്കുന്നു. തുരീയാനുഭവത്തിൽ അതില്ല എന്നതാണ് വ്യത്യാസം. ജാഗ്രത്തിലെ വിശ്വനും സ്വപ്ന

ത്തിലെ തൈജസനം സ്വപ്നം, നിദ്ര എന്ന രണ്ടു ദോഷങ്ങളോടുകൂടിയവരാണ്. ഉറക്കത്തിലെ പ്രാജ്ഞനാകട്ടെ സ്വപ്നമില്ലാത്ത നിദ്രയനുഭവിക്കുന്നു. സമാധിയിൽ സത്യം കണ്ട ധീരന്മാർ തുരീയനിൽ സ്വപ്നമോ നിദ്രയോ ഉള്ളതായി അനുഭവിക്കുന്നില്ല.

അന്യഥാ ഗൃഹ്ണതഃ സ്വപ്നോ നിദ്രാ തത്ത്വമജാനതഃ
വിപര്യാസേ തയോഃ ക്ഷീണേ തുരീയം പദമശ്നുതേ.

വസ്തുവിനെ അജ്ഞതനിമിത്തം മറ്റൊന്നായി അനുഭവിക്കുന്നതാണ് സ്വപ്നം. വസ്തുബോധമില്ലാതിരിക്കലാണ് നിദ്ര. വസ്തുവിൽ ഈ രണ്ടുതരം വൈരുദ്ധ്യവും മാറിക്കിട്ടിയാൽ അതാണ് തുരീയം അഥവാ അസംപ്രജ്ഞാതയോഗം. വിശ്വനും തൈജസനും സ്വപ്നമുണ്ടെന്നു പറഞ്ഞതു് രണ്ടിടത്തും വസ്തുവിന്റെ അന്യഥാഗ്രഹണം തുല്യമായതുകൊണ്ടാണ്. വിശ്വതൈജസപ്രാജ്ഞന്മാർക്കു മൂന്നു പേൎക്കും വസ്തുബോധമില്ലായ്മ തുല്യമാണ്. അതായതു് മൂന്നുപേരും നിദ്രാദോഷയുക്തരാണെന്നൎത്ഥം. തുരീയമാകട്ടെ പൂൎണ്ണമായ വസ്തുബോധമാണ്. അവിടെ അദ്വൈതവസ്തുസത്ത പൂൎണ്ണാനുഭവത്തോടെ വിളങ്ങുന്നു.

ഇരിക്കട്ടെ, അസംപ്രജ്ഞാതസമാധിക്കും ഗാഢനിദ്രയ്ക്കും വലിയ അന്തരമുണ്ടെന്നു സമ്മതിക്കാം. തത്ത്വം ദൎശിക്കാനാഗ്രഹിക്കുന്നവൻ ദൎശനോപായമെന്ന നിലയിൽ സമാധി ശീലിച്ചുകൊള്ളട്ടെ. തത്ത്വം കണ്ടു കഴിഞ്ഞയാൾ ജീവന്മുക്തിക്കായി സമാധി ശീലിക്കണമെന്നില്ലല്ലോ. രാഗദ്വേഷാദിദോഷങ്ങളൊഴിവാക്കാനാണു സമാധി എന്നു പറയാനുമില്ല. നിദ്രകൊണ്ടുതന്നെ രാഗദ്വേഷാദിദോഷങ്ങൾ ഒഴിവായിക്കിട്ടുമല്ലോ. ഇങ്ങനെ കല്പിക്കുന്നതു ശരിയല്ല. ഏതുതരം നിദ്രയാണു രാഗദ്വേഷാദിബന്ധങ്ങളെ ഒഴിവാക്കുന്നതു്? ദിവസേന സ്വാഭാവികമായി വന്നുചേരുന്ന നിദ്രയാണോ അതോ അഭ്യാസംകൊണ്ടു നിരന്തരമായി ശീലിക്കുന്ന നിദ്രയാണോ? ആദ്യപക്ഷമംഗീകരിച്ച് സ്വാഭാവികമായി വന്നുചേരുന്ന നിദ്ര ക്ലേശനിവൎത്തികയാണെന്നു പറഞ്ഞാൽ എപ്പോഴുള്ള ക്ലേശത്തെയാണതു നിവൎത്തിക്കുന്നതു്? ഉറക്കത്തിലുള്ള ക്ലേശത്തെയാണോ ഉണർന്നിരിക്കുമ്പോഴുള്ള ക്ലേശത്തെയാണോ? ഉറക്കത്തിലെ ക്ലേശമൊഴിവാക്കുന്നു എന്നു പറയുന്നതിനൎത്ഥമില്ല. അത്യന്തമൂഢന്മാൎക്കുപോലും ഉറക്കത്തിൽ ക്ലേശമുണ്ടാകുന്നില്ല. ഉറക്കത്തിൽ ദുഃഖിച്ചുവെന്നാരും പറയാറില്ലല്ലോ. ഉണൎന്നിരിക്കുമ്പോഴുള്ള ക്ലേശത്തെ ഉറക്കം നിവർത്തിപ്പിക്കുന്നു എന്നു പറയാൻ വയ്യ. ഇന്നുവരെ അതാൎക്കും അനുഭവപ്പെട്ടിട്ടില്ല. ഒരു സമയത്തെ ഉറക്കം മറ്റൊരു സമയത്തെ ക്ലേശത്തിനു നിവാരകമാകാനും സാദ്ധ്യമല്ല. അങ്ങനെയായാൽ ജാഗ്രത്തിലും സ്വപ്നത്തിലും മൂഢന്മാരനുഭവിക്കുന്ന ക്ലേശംപോലും ഉറക്കംകൊണ്ടു തീൎന്നുകിട്ടേണ്ടതായിവരും. ഇനി ഉറക്കം ഒരാൾക്കു നിരന്തരം അഭ്യസിക്കാനും സാദ്ധ്യമല്ല. കൎമ്മംചെയ്തു തളരുമ്പോൾ സ്വാഭാവികമായി വന്നുചേരുന്നതാണുറക്കം. അതുകൊണ്ടു് തത്ത്വജ്ഞാനിക്കുപോലും സമ്പൂൎണ്ണമായ ക്ലേശനാശത്തിനായി അസംപ്രജ്ഞാതസമാധിയെ ആശ്രയിച്ചേ പററൂ. ഈ സമാധി ഉറപ്പിക്കാൻ പശു, കുതിര എന്നിത്യാദി മൃഗങ്ങളിലെന്നപോലെ വാങ്നിരോധമാണ് ഒന്നാമത്തെ ഭൂമിക. ബാലൻ, മൂഢൻ എന്നിവരിലെന്നപോലെ നിർമ്മനസ്കം രണ്ടാം ഭൂമിക. ആലസ്യത്തിലെന്നപോലെ വിശേഷാഹങ്കാരരാഹിത്യം മൂന്നാം ഭൂമിക. ഉറക്കത്തിലെന്നപോലെ സാമാന്യാഹങ്കാരരാഹിത്യം നാലാം ഭൂമിക. ഈ നാലു ഭൂമികകളേയും പടിപടിയായി കടക്കണമെന്ന അൎത്ഥത്തിലാണു ഗീതയിൽ ഭഗവാൻ 'ശനൈഃ ശനൈരുപരമേത്' എന്നു പറഞ്ഞിരിക്കുന്നതു്. പടിപടിയായുള്ള ഈ കടക്കലിൽ 'ധൃതിഗൃഹീത'യായ ബുദ്ധിയാണുപകരണം. സ്വതേ തീവ്രവേഗത്തിൽ പുറമേ പ്രവഹിക്കുന്നവയാണു മഹദഹങ്കാരമനോവാക്കുകൾ. കരകുത്തിയൊഴുകുന്ന നദിയെയെന്നപോലെ ഇവയെ ജയിക്കാൻ അസാധാരണമായ ധൈൎയ്യം ആവശ്യമാണ്. ബുദ്ധിയെന്നാൽ വിവേകമെന്നാണു താത്പൎയ്യം. തൊട്ടുമുൻപുള്ള ഭൂമികയെ ജയിച്ചുവോ ഇല്ലയോ എന്നു പരീക്ഷിച്ചുറപ്പിച്ചശേഷം വേണം അടുത്ത ഭൂമികയിലേയ്ക്കു കടക്കുവാൻ. അതിനെ ജയിച്ചിട്ടില്ലെങ്കിൽ അതിനുവേണ്ടിത്തന്നെ വീണ്ടും അഭ്യസിക്കേണ്ടതാണെന്നു വിവേചിച്ചറിയണം. ഇക്കാൎയ്യമെല്ലാം ഗീതയിൽ ഭഗവാൻ വെളിപ്പെടുത്തിയിട്ടുണ്ട്.

# വേദാന്തവും അദ്ധ്യാത്മസാധനയും

കെ. കേശവൻനായർ

ഭാരതത്തിൽ ദർശനത്തിനും ധർമ്മത്തിനും തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. ഇവിടെ ധർമ്മവും ദർശനവും ഒന്നു മറ്റൊന്നിന്റെ പൂരകമായിട്ടല്ല അംഗമായിട്ടാണ് കരുതപ്പെട്ടിട്ടുള്ളതു്. മാനവജീവിതത്തിന്റെ പരമലക്ഷ്യത്തിനുനേരെ വിരൽ ചൂണ്ടി മൌനം ദീക്ഷിക്കാതെ ആ ലക്ഷ്യത്തിലെത്തിച്ചേരാനുള്ള മാർഗ്ഗവും നിർദ്ദേശിക്കുന്നു എന്നുള്ളതാണ് ഭാരതീയ ദർശനത്തിലെല്ലാം കാണുന്ന പ്രത്യേകത. ഭാരതീയ ദർശനത്തിന് പാശ്ചാത്യദർശനത്തിൽനിന്നുള്ള വലിയൊരന്തരം ഇതാണ്. പാശ്ചാത്യദർശനം തർക്കപ്രധാനമായതുകൊണ്ട് ബുദ്ധിനിഷ്ഠം മാത്രമാണ്. അതിന്റെ ദൃഷ്ടികോണവും ബൗദ്ധികമാണ്. ധർമ്മത്തിനോ ആചരണത്തിനോ അതിൽ ഒരു സ്ഥാനവുമില്ല. അതുകൊണ്ട് പാശ്ചാത്യരാജ്യങ്ങളിൽ ദർശനം അഭ്യസ്തവിദ്യരുടെ മാത്രം ബുദ്ധിവിലാസത്തിനുള്ള ഉപകരണമായി അവിടെത്തന്നെ അടങ്ങിയിരിക്കയാണുണ്ടായതു്. ഇതിനു വിപരീതമായി ഭാരതീയദർശനം അതിന്റെ സാമാന്യസ്വഭാവമനുസരിച്ച് എല്ലാ മാർഗ്ഗത്തിലുമുള്ള ജനങ്ങളെയും തന്നിലേയ്ക്കാകർഷിച്ചുകൊണ്ടിരുന്നു. ജനങ്ങൾക്കതു് ജീവിതത്തിൽ ഉപയോഗപ്രദമാവുകയും ചെയ്തു. സംസാരം അനിത്യമാണ്; ഭവചക്രം ദുഃഖമയമാണ്; ആത്മാവ് ഇവയെ സ്പർശിക്കാതെ നിലകൊള്ളുന്നു; അനിത്യവും ദുഃഖമയവുമായ ഈ സംസാരത്തിൽനിന്നു മുക്തി കിട്ടുവാൻ ഒരു സാധകന് ആവശ്യമുണ്ടെങ്കിൽ ആ മാർഗ്ഗത്തെ അനുസരിച്ച് ആ ദർശനം നിർദ്ദേശിച്ച ലക്ഷ്യംവരെ എത്താൻ കഴിയും.

ഭാരതീയദർശനത്തിന്റെ രണ്ടാമത്തെ സവിശേഷത അതിന്റെ അനുഭവവിഷയമാണ്. ഋഷിമാർക്കും വിദ്വാന്മാർക്കും അനുഭൂതമായിട്ടുള്ള സത്യങ്ങളാണ് ഭാരതീയദർശനത്തിലെല്ലാം വിവരിച്ചിട്ടുള്ളതു്. ആർക്കു വേണമെങ്കിലും ഈ സത്യങ്ങളെ സ്വന്തം അനുഭവത്തിലൂടെ പരീക്ഷിച്ചുനോക്കാം. എന്നാൽ ഭാരതീയ ദർശനത്തിൽ യുക്തിക്കും തർക്കത്തിനും തീരെ സ്ഥാനമില്ലെന്നല്ല ഇതിനർത്ഥം. ഇവിടെ യുക്തിക്കും തർക്കത്തിനും ഒരു കുറവുമില്ല. അനുഭവംവഴി നേടിയ സത്യത്തെ പുഷ്ടിപ്പെടുത്താനും കൂടുതൽ മനസ്സിലാക്കാനും ബുദ്ധിയെ തൃപ്തിപ്പെടുത്താനും യുക്തിയും തർക്കവും ഇവിടെ ധാരാളം ഉപയോഗിച്ചിട്ടുണ്ട്.

സമസ്തഭാരതീയദർശനവും വേദോപനിഷദാദികളിൽനിന്ന് ഉണ്ടായതായി കരുതപ്പെടുന്നു. എന്നാൽ കാഴ്ചപ്പാടിന്റെ വ്യത്യാസമനുസരിച്ച് ഭാരതീയദർശനം പണ്ടുമുതല്ക്കേ ശാഖോപശാഖകളായി വിഭജിച്ചിരിക്കയാണ്. ഇവയിൽ ഒന്നാണ് ആദിശങ്കരന്റെ അദ്വൈതവേദാന്തശാഖ. തനതായ ഉദാത്തഭാവനകളാൽ അതു് ലോകപ്രീതിയാർജ്ജിച്ചു. ഇന്നാട്ടിൽ മാത്രമല്ല, വിദേശങ്ങളിലും അതിനു പ്രചുരപ്രചാരം ഉണ്ടായി. അതു് ഇന്നും ലക്ഷക്കണക്കിലുള്ള ഭാരതീയരേയും വിദേശീയരേയും ആകർഷിച്ചുകൊണ്ടിരിക്കുന്നുമുണ്ട്.

വേദാന്തശബ്ദത്തിന്റെ അർത്ഥം 'വേദങ്ങളുടെ അന്തം' അല്ലെങ്കിൽ സിദ്ധാന്തം എന്നാണ്. വേദാന്തം വേദങ്ങളിലും ഉപനിഷത്തുകളിലും വിവരിച്ചിട്ടുള്ള സിദ്ധാന്തങ്ങളുടെ സാരാംശം ഉൾക്കൊള്ളുന്നു. അതുകൊണ്ട് ഈ ദർശനത്തിന് വേദാന്തമെന്ന പേർ അന്വർത്ഥമാണ്. വേദാന്തസിദ്ധാന്തങ്ങളെ ആദ്യമായി സംഗ്രഹിച്ച് പ്രതിപാദിച്ച വ്യക്തി വ്യാസമഹർഷിയാണ്. വേദാന്തസൂത്രങ്ങൾ വിരചിച്ച് അദ്ദേഹം അതിനൊരു വ്യവസ്ഥാപിതരൂപം നല്കി. വേദാന്തസൂത്രത്തിന് അനേകം ടീകകളും ഭാഷ്യങ്ങളുമുണ്ട്. ഇവ വിഭിന്ന വീക്ഷണകോടികളിലൂടെ വിഭിന്നകാലങ്ങളിൽ വിരചിക്കപ്പെട്ടവയാണ്. ഇവയിൽ കൂടുതൽ പ്രസിദ്ധവും ലോകപ്രിയവു

മായിട്ടുള്ള ഭാഷ്യം ശങ്കരാചാര്യരുടേതാണ്. അതു് 'ശാരീരികഭാഷ്യ'മെന്നപേരിൽ പ്രസിദ്ധമാണ്. ശങ്കരാചാര്യർ 8-ാം ശതകത്തിന്റെ ഉത്തരാർദ്ധത്തിലാണ് ജീവിച്ചിരുന്നതെന്ന് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. അദ്ദേഹം ഭാരതത്തിലെല്ലായിടത്തും സഞ്ചരിച്ച് പ്രബലരായ മീമാംസകരേയും ബൌദ്ധരേയും മററു ദാർനികരേയും വാദത്തിൽ തോല്പിച്ച് അദ്വൈതവേദാന്തം പ്രചരിപ്പിച്ചു. 32 വയസ്സുവരെ മാത്രമേ ജീവിച്ചിരുന്നുള്ളുവെങ്കിലും ഈ ചുരുങ്ങിയ കാലത്തിനിടയ്ക്ക് അദ്ദേഹം നാശോന്മുഖമായ വൈദികധർമ്മത്തെ പുനഃപ്രതിഷ്ഠിക്കാൻവേണ്ടി ചെയ്ത പ്രവൃത്തികൾ അത്യന്തം പ്രശംസാർഹങ്ങളാണ്. അദ്ദേഹം ഗ്രന്ഥങ്ങളെഴുതാൻ പ്രയത്നിച്ചതിനേക്കാൾ കൂടുതലായി വൈദികധർമ്മത്തെ ഉദ്ധരിക്കാനും പ്രചരിപ്പിക്കാനുംവേണ്ടി പ്രവർത്തിച്ചു. അദ്ദേഹത്തിന്റെ നാലു പ്രധാനശിഷ്യന്മാർ അതിബുദ്ധിശാലികളും വിദ്വാന്മാരുമായിരുന്നു. അവർ വേദാന്തമതത്തിന് കൂടുതൽ ഉത്കർഷമുണ്ടാക്കി. സുരേശ്വരാചാര്യൻ, പദ്മപാദാചാര്യൻ, ഹസ്താമലകാചാര്യൻ, തോടകാചാര്യൻ എന്ന നാലുശിഷ്യന്മാരും ക്രമത്തിൽ ശൃംഗേരിയിലേയും ഗോവർദ്ധനത്തിലേയും, ദ്വാരകയിലെ ശാരദാമഠത്തിലേയും വടക്ക് ജ്യോതിർമഠത്തിലേയും മഠാധിപതികളായിരുന്നു. ഇപ്രകാരം ഗുരുപാരമ്പര്യം വഴി അദ്വൈതവേദാന്തത്തിന് വലിയ വികാസമുണ്ടായി. കാലാന്തരത്തിൽ വേദാന്തസാഹിത്യം വിശാലസാഹിത്യസൃഷ്ടിയായിത്തീർന്നു.

വേദാന്തമതമനുസരിച്ച് മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം ആത്മസാക്ഷാത്ക്കാരം അഥവാ ആത്മാനുഭൂതിയാണ്. ഉപനിഷത്തുകളിൽ എല്ലായിടത്തും ആത്മസാക്ഷാത്ക്കാരത്തെക്കുറിച്ച് വിവരിക്കുന്നുണ്ട്: ''ആത്മാ വാ അരേദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ. ആത്മനോ വാ അരേ ദർശനേന ശ്രവണേന മത്യാ വിജ്ഞാനേന ഇദം സർവം വിജ്ഞാതം ഭവതി''.

സാധാരണയായി നാം ഏതിനെ ആത്മാവായറിയുന്നുവോ യാതൊന്ന് നമ്മുടെ അഹംഭാവനയ്ക്കു വിഷയമോ അതു് യഥാർത്ഥത്തിൽ ചിന്തിച്ചു നോക്കുമ്പോൾ ആത്മാവല്ലെന്നു കാണാം. ആത്മാവ് അഖണ്ഡവും ഏകവുമാണ്; സച്ചിദാനന്ദസ്വരൂപവും നിത്യശുദ്ധബുദ്ധമുക്തസത്യസ്വഭാവവുമാണ്. അതെപ്പോഴും ദ്രഷ്ടാവും സാക്ഷിയുമാണ്. ജ്ഞാനത്തിന് അവിഷയമാണ്. (സ വേത്തി വേദ്യം ന ച തസ്യ വേത്താ) വ്യാവഹാരികജീവിതത്തിൽ നാം ആത്മസ്വരൂപത്തെക്കുറിച്ച് അനഭിജ്ഞരാണ്. അതുകൊണ്ടു നാം അനാത്മാവിനെ ആത്മാവാണെന്ന് ധരിച്ച് ജീവിക്കുന്നു. ഇതാണ് നമ്മുടെ ദുഃഖത്തിനും വിഷമത്തിനുമെല്ലാം കാരണം. ആത്മാവ് സത്താരൂപവും സദാമുക്തവും വികാരഹീനവുമായ തത്ത്വമാണ്. അതു് ജരാമരണങ്ങൾക്കും സുഖദുഃഖങ്ങൾക്കും അതീതമാണ്. പക്ഷെ ശരീരത്തിൽ അതിന്റെ സ്വരൂപം അനാദിയായ അജ്ഞാനത്താൽ ആവൃതമാണ്. നാം ഈ അജ്ഞാനത്തെ ദൂരീകരിക്കണം. അജ്ഞാനത്തിന്റെ ആവരണം നീങ്ങിയാൽ സ്വയം പ്രകാശിക്കുന്ന ആത്മസ്വരൂപം പ്രകടമാകും. യാതൊന്ന് ദുഃഖപീഡിതവും വിനാശാത്മകവും അനേകവുമായിത്തോന്നുന്നുവോ അതുതന്നെ അജ്ഞാനാവരണം നീങ്ങിയാൽ ബന്ധരഹിതവും അദ്വൈതവുമായ ബ്രഹ്മസ്വരൂപമായി അനുഭൂതമാകാൻ തുടങ്ങും. അതോടെ സംസാരഭാവം നശിക്കും. പ്രകാശത്തിന്റെ മുമ്പിൽ അന്ധകാരം നശിക്കുന്നതുപോലെ ബ്രഹ്മാനുഭൂതിയുണ്ടായാൽ പ്രപഞ്ചഭാവവും നശിക്കും. ഈ അജ്ഞാനാവരണത്തെ നശിപ്പിക്കുക എന്നതു് എളുപ്പമല്ല. എങ്കിലും അതാണ് ലക്ഷ്യം. അതിന് വളരെ പ്രയത്നങ്ങളും ഒരുക്കങ്ങളും ആവശ്യമാണ്.

മുൻപറഞ്ഞ ലക്ഷ്യപ്രാപ്തിക്ക് എല്ലാവരും അവകാശികളാണ്. ആ മാർഗ്ഗത്തിലൂടെ സഞ്ചരിക്കാൻ ചിലതെല്ലാം സമ്പാദിക്കേണ്ടതുണ്ട്. അവയുണ്ടായാൽ അധികാരിയായി. അധികാരിയിൽ ഉണ്ടായിരിക്കേണ്ട ഗുണങ്ങളെന്തെല്ലാം? അധികാരി സമസ്തവേദങ്ങളുടേയും അർത്ഥം സമഗ്രമായി അറിഞ്ഞിരിക്കണം. വേദാംഗങ്ങളുടെ സഹായമില്ലാതെ വൈദികസാഹിത്യം അഭ്യസിക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടു് വേദാധ്യയനം വേദാംഗങ്ങളോടൊപ്പം നിർവ്വഹിക്കേണ്ടതാണെന്ന് വേദാന്തത്തിൽ നിർദ്ദേശിച്ചിരിക്കുന്നു. ഗുരു ഉപദേശിക്കുന്ന തത്ത്വജ്ഞാനമുൾക്കൊള്ളാൻ ബുദ്ധിക്ക് ഇതു് സഹായകമായിത്തീരുന്നു.

എല്ലാ സാധകന്മാരും നിഷിദ്ധങ്ങളും കാമ്യങ്ങളുമായ കർമ്മങ്ങൾ ഒഴിവാക്കണം. ഫലേച്ഛയോടെ ചെയ്യുന്ന കർമ്മങ്ങൾക്കാണ് കാമ്യകർമ്മങ്ങൾ എന്നു പറയുന്നതു്. കാമ്യകർമ്മം ചെയ്താൽ ആസക്തി വർദ്ധിക്കും. ചിത്തശുദ്ധിയുണ്ടാകാൻ അത്തരം കർമ്മങ്ങൾ ഉപേക്ഷിയ്ക്കേണ്ടതാണ്. ശാസ്ത്രങ്ങളിൽ നിഷേധിച്ചിട്ടുള്ള, പാപകർമ്മങ്ങളായി പറഞ്ഞിട്ടുള്ള, കർമ്മങ്ങളും സാധകൻ ഉപേക്ഷിക്കണം. എന്നാൽ ഒരു ജീവിക്കും കർമ്മങ്ങൾ പൂർണ്ണമായി ത്യജിക്കാൻ സാധ്യമല്ല. അതിനാൽ വേദാന്തം കർമ്മപരിത്യാഗത്തെ ഉപദേശിക്കാതെ കർമ്മഫലത്യാഗത്തെ ഉപദേശിച്ചു. സാധകൻ നിത്യനൈമിത്തികപ്രായശ്ചിത്തകർമ്മങ്ങൾ അനുഷ്ഠിക്കേണ്ടതാണ്. ശൌചം, സന്ധ്യാവന്ദനം തുടങ്ങി നിത്യവും അനുഷ്ഠിക്കുന്ന കർമ്മങ്ങളെയാണ് ഇവിടെ നിത്യകർമ്മങ്ങൾ എന്നു പറയുന്നതു്. ഇവ ചെയ്യുന്നതുകൊണ്ടു് ചിത്തശുദ്ധിയുണ്ടാകും. ഇപ്രകാരം നൈമിത്തികകർമ്മങ്ങളും അവശ്യാനുഷ്ഠേയങ്ങളാണ്. നിമിത്തവശാൽ ചെയ്യുന്ന പലതരം വ്രതങ്ങളാണ് നൈമിത്തികകർമ്മങ്ങൾ. ദൈനംദിനജീവിതത്തിലെ പാപങ്ങൾ ദൂരീകരിക്കാൻ പ്രായശ്ചിത്തകർമ്മങ്ങളും അനുഷ്ഠിക്കേണ്ടതാണ്.

ഇത്തരം കർമ്മങ്ങൾ ചെയ്യുന്നതുകൊണ്ടു് ആന്തരവും ബാഹ്യവുമായ ശുദ്ധിയുണ്ടാവുകയും അതുവഴി ആത്മജ്ഞാനം ഉൾക്കൊള്ളാൻ കരുത്തുണ്ടാവുകയും ചെയ്യുന്നു.

കൂടാതെ സാധനാമാർഗ്ഗത്തിലെത്തുന്നതിനു മുൻപു് സാധകനു് വേറെയും ചില ഗുണങ്ങൾ സമ്പാദിക്കേണ്ടതുണ്ടു്. 1. നിത്യാനിത്യവസ്തുവിവേകം 2. ഇഹത്തിലും പരത്തിലും അനുഭവിക്കേണ്ട വിഷയഭോഗങ്ങളിൽ വൈരാഗ്യം 3. ശമാദിഷഡ്ഗുണസമ്പത്തി 4. മോക്ഷത്തിനുള്ള തീവ്രാഭിലാഷം. ഇവയിൽ ഓരോന്നിനെക്കുറിച്ചും പ്രത്യേകം വിവരിക്കാം.

പരിവർത്തനസ്വഭാവത്തോടുകൂടിയ ഈ സംസാരത്തിൽ അദ്വൈതബ്രഹ്മരൂപത്തിലുള്ള പരമതത്ത്വമാണ് ശാശ്വതമായിട്ടുള്ളതു്. അതിനു് ഒരിക്കലും അഭാവമോ നാശമോ സംഭവിക്കുകയില്ലെന്നുള്ള ബോധം സ്വാഭാവികമായി ഓരോ സാധകനും ഉണ്ടാകേണ്ടതാണ്. വാസ്തവത്തിൽ ഇതു് ദേശകാലാദികൾക്കു് അതീതമായ തത്ത്വമാണ്. ലോകത്തിൽ ഇതിൽനിന്നു ഭിന്നമായ എല്ലാ വസ്തുക്കളും നശ്വരങ്ങളും വികാരികളുമാണ്. അനിത്യവസ്തുക്കളിൽനിന്നു് നിത്യവസ്തുവിനെ ബുദ്ധിപരമായി വിവേചിക്കാൻ കഴിയുക എന്നുള്ളതാണ് നിത്യാനിത്യവസ്തുവിവേകരൂപമായ ആദ്യത്തെ സാധനം. വാസ്തവികമായ വിവേകജ്ഞാനം തത്ത്വസാക്ഷാത്ക്കാരംകൊണ്ടേ ഉണ്ടാകൂ എന്നുവരികിലും സാധാരണരൂപത്തിൽ ഇതിന്റെ ബുദ്ധിപരമായ ജ്ഞാനം തത്ത്വസാക്ഷാത്കാരത്തിനു മുൻപും ഉണ്ടാകും.

ഐഹികവും പാരലൌകികവുമായ വിഷയത്തിൽ സാംസാരികഭോഗ്യവസ്തുക്കളേയും സ്വർഗ്ഗാദികളേയുംകുറിച്ചു് ഉണ്ടാകാവുന്ന സ്വാഭാവികമായ അഭിലാഷങ്ങളെ ദൂരീകരിക്കേണ്ടതു് സാധകന്റെ അവശ്യകർത്തവ്യമാണ്. ഇതിനു് സാധകൻ ഭോഗ്യവസ്തുക്കളെ – അവ ഐഹികമായാലും പാരത്രികമായാലും – അനിത്യമായിക്കണ്ടു് അവയുടെ നേരെ വൈരാഗ്യമുള്ളവനാകണം അഥവാ ഉദാസീനനാകണം. അങ്ങനെയായാൽ മനസ്സിന്റെ ചാഞ്ചല്യം ഒരതിർത്തിവരെ നശിക്കും. ഹൃദയത്തിൽ പരമതത്ത്വം ഗ്രഹിക്കാനുള്ള കഴിവു് ഉണ്ടാവുകയും ചെയ്യും.

ശമാദിഗുണങ്ങൾ ആറാണ്: ശമം, ദമം, ഉപരതി, തിതിക്ഷ, സമാധാനം, ശ്രദ്ധ, മനസ്സിനെ സ്വായത്തമാക്കലാണ് ശമം. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു് പിന്തിരിപ്പിക്കുന്നതിനെ ദമമെന്നു പറയുന്നു. അടക്കിയ, വിഷയങ്ങളിൽനിന്നു പിന്തിരിപ്പിച്ച, ഇന്ദ്രിയങ്ങളെ വീണ്ടും വശത്താക്കുകയാണ് ഉപരതി എന്നുള്ളതുകൊണ്ടുദ്ദേശിക്കുന്നതു്. ഭോഗതൃഷ്ണ നശിച്ചാലും വാസനാരൂപത്തിൽ അവയുടെ സംസ്കാരം അവശേഷിക്കുന്നതുകൊണ്ടു് വീണ്ടും ഇന്ദ്രിയങ്ങൾ ചഞ്ചലങ്ങളായിത്തീരാനുള്ള സന്ദർഭങ്ങൾ ഉണ്ടാവുന്നതായി കാണാറുണ്ടു്. അതുകൊണ്ടു് ഉപരതി ആവശ്യമായിവരുന്നു. എല്ലാ പ്രകാരത്തിലുമുള്ള ദ്വന്ദ്വങ്ങളേയും – ശീതോഷ്ണസുഖദുഃഖമാനാവമാനങ്ങളേയും – സഹിക്കലാണ് തിതിക്ഷ. ഇതുണ്ടായാലേ ഏതൊരവസ്ഥയിലും മനഃസംയമം നഷ്ടമാകാതിരിക്കൂ. മനസ്സിനെ ഏകാഗ്രമാക്കി ഒരു വിഷയത്തിൽ ഉറപ്പിക്കലാണ് സമാധാനം അല്ലെങ്കിൽ സമാധി. ഇതി

ല്ലെങ്കിൽ ചിത്തം വിക്ഷിപ്തമായി ലക്ഷ്യഭ്രഷ്ടമാകും.

സദ്ഗുരുവിന്റെ വാക്യത്തിൽ വിശ്വാസമുണ്ടാവുകയും അദ്ദേഹം നിർദ്ദേശിച്ച മാർഗ്ഗത്തെ ശ്രദ്ധാപൂർവ്വം അനുസരിക്കുകയും ചെയ്യേണ്ടതു് സാധകന്റെ ധർമ്മമാണു്. സാധനയുടെ പ്രാരംഭത്തിൽ ഇതു കൂടാതെ ഒന്നും സാധ്യമല്ല. മനസ്സ് സംശയഗ്രസ്തമായാൽ— ഗുരൂപദേശത്തെക്കുറിച്ചു് സാധകനു് താത്പര്യമില്ലാതായാൽ—അയാൾക്കു് ലക്ഷ്യം പ്രാപിക്കാൻ സാധ്യമല്ല.

സാധകനു് തീവ്രമായ മോക്ഷേച്ഛയും ഉണ്ടാവണം. ജഗത്തു് സുഖപ്രദവും ശാന്തിപ്രദവുമായി പ്രതീതമായാൽ സാധനയുടെ കഠിനമാർഗ്ഗത്തിലൂടെ സഞ്ചരിക്കാൻ ആരെങ്കിലും തുനിയുമോ? രോഗശോകജരാഗ്രസ്തനായി സംസാരാഗ്നിയിൽ ദഹിച്ചുകൊണ്ടിരിക്കുന്ന ഒരുവനു് തീർച്ചയായും ആത്മജ്ഞാനത്തിനുള്ള ഇച്ഛയുണ്ടാകും. വാസ്തവത്തിൽ മോക്ഷേച്ഛതന്നെയാണു് സാധകനെ സാധനാമാർഗ്ഗത്തിൽ സഞ്ചരിക്കാൻ പ്രേരിപ്പിക്കുന്നതു്. ഇപ്രകാരം സാധകൻ സ്വന്തം പ്രയത്നംകൊണ്ടു് ശരീരത്തെ ആത്മജ്ഞാനസമ്പാദനത്തിനുതകുന്ന ഉപകരണമാക്കുമ്പോൾ, സംസാരദുഃഖങ്ങളാൽ പീഡിതനായി അനിത്യവും ദുഃഖവുമായ സംസാരത്തിൽനിന്നു് മുക്തികിട്ടുവാൻ വ്യാകുലനാകുമ്പോൾ, അവനു് സ്വയം സദ്ഗുരുവിന്റെ ദർശനമുണ്ടാവുന്നു. സന്മാർഗ്ഗത്തെ നിർദ്ദേശിക്കുന്ന ഗുരുവിനെ കാണുവാൻ സാധകൻ വെമ്പുന്നതുപോലെ ഗുരുവും ആത്മജ്ഞാനം പകരുവാൻ നല്ല ശിഷ്യനെ അന്വേഷിച്ചുകൊണ്ടിരിക്കും. ആധ്യാത്മികലോകത്തിൽ ഇങ്ങനെയൊരു നിയമമുണ്ടു്: സത്യാന്വേഷണത്തിൽ വ്യാകുലനായ സാധകനു് സാധനാമാർഗ്ഗത്തിൽ വഴിതെളിയിക്കുവാൻ സത്യദ്രഷ്ടാവായ ഗുരുവിനെ ലഭിക്കും. ജ്ഞാനിയായതുകൊണ്ടുമാത്രം ഒരുവനു് സദ്ഗുരുവാകാൻ കഴികയില്ല. ബ്രഹ്മനിഷ്ഠനും ജ്ഞാനിയും പരദുഃഖത്തിൽ കാതരനും ആയവനാണു് യഥാർത്ഥഗുരു. ബ്രഹ്മത്തെ അറിയുന്നവരുണ്ടാകാം. എന്നാൽ എല്ലാവർക്കും സദ്ഗുരുവാകാൻ കഴിയില്ല. ആധ്യാത്മികത്തിന്റേയും ലൗകികത്തിന്റേയും ഇടയ്ക്കു സേതുബന്ധിച്ചുകൊണ്ടിരിക്കുന്ന ഏതാനും തിരഞ്ഞെടുക്കപ്പെട്ട വ്യക്തികൾ മാത്രമായിരിക്കും സദ്ഗുരുക്കൾ. അവർക്കു് രണ്ടു ലോകവുമായി ബന്ധമുണ്ടായിരിക്കും. അവർ ആന്തരമായ ഏതോ പ്രേരണയാൽ പ്രേരിതരായി മാർഗ്ഗനിർദ്ദേശമാകുന്ന പുണ്യകാര്യം ചെയ്യുന്നു.

ഒരിക്കലും മറ്റൊരാൾക്കു് ആത്മജ്ഞാനം പ്രദാനം ചെയ്യാൻ മറ്റൊരുത്തനു കഴികയില്ല. എന്തുകൊണ്ടെന്നാൽ ആത്മജ്ഞാനമെന്നതു് കൊടുക്കുവാനുള്ള വസ്തുവോ പകരുവാനുള്ള സാധനമോ അല്ല. ആത്മജ്ഞാനം പൂർണ്ണരൂപത്തിൽ എല്ലാവരിലും ഉണ്ടു്. സദ്ഗുരു അജ്ഞാനാവരണം നീക്കി ശിഷ്യനു് ജ്ഞാനത്തിന്റെ സാക്ഷാത്ക്കാരമുണ്ടാക്കുന്നു. ഇതാണു് ദീക്ഷയുടെ രഹസ്യം. ഇതിനെക്കുറിച്ചു് ഇങ്ങനെ പറയപ്പെട്ടിട്ടുണ്ടു്: 'ദീയതേ ജ്ഞാനസദ്ഭാവം ക്ഷീയതേ കർമ്മവാസനാ'. ഉപദേശം കേൾക്കുമ്പോൾ ശിഷ്യനുണ്ടാകുന്ന ആത്മബോധം അതിന്റെ പൂർണ്ണരൂപത്തിലുള്ളതല്ല. എന്തുകൊണ്ടെന്നാൽ ആ അവസ്ഥയിൽ ആത്മബോധത്തിന്റെ അസ്പഷ്ടമായ ആഭാസം മാത്രമാണുണ്ടാവുന്നതു്. ഗുരു അജ്ഞാനാവരണത്തെ അല്പം അകറ്റി ലക്ഷ്യത്തെ കാണിച്ചുകൊടുക്കുക മാത്രം ചെയ്യുന്നു. ലക്ഷ്യത്തിലെത്തുവാൻ ശിഷ്യൻ സ്വയം യത്നിക്കണം. അതുകൊണ്ടാണു് മനനത്തിനും നിദിധ്യാസനത്തിനും കൂടുതൽ പ്രാധാന്യം കൊടുത്തതു്. ഗുരു 'തത്ത്വമസി' മഹാവാക്യത്തെ ഉപദേശിക്കമാത്രം ചെയ്യുന്നു. തത്ത്വദ്രഷ്ടാവും ബ്രഹ്മനിഷ്ഠനുമായ ഗുരുവിന്റെ മുഖത്തുനിന്നു് പുറപ്പെട്ടതുകൊണ്ടു് ഈ വാക്യം ശബ്ദാർത്ഥബോധം മാത്രം ഉൾക്കൊള്ളുന്ന ഒന്നല്ല; മറിച്ചു്, ഇതു ശ്രവിക്കുന്നതോടൊപ്പം ശിഷ്യനു് തത്ത്വസാക്ഷാത്ക്കാരവും ഉണ്ടാവുന്നു. ഈ അനുഭൂതിയെ സ്പഷ്ടവും ആത്മീയവുമാക്കാൻ മനനം ആവശ്യമാണു്. മനനം അനുകൂലമായ തർക്കംവഴിയുള്ള നിരന്തരമായ ചിന്തനമാണു്. നിരന്തരമായ ചിന്തനം ബുദ്ധിയുടെ വ്യാപാരമാണു്. ബുദ്ധിയിലാണു് അജ്ഞാനാവരണമുള്ളതു്. ആത്മസാക്ഷാത്ക്കാരത്തിനുവേണ്ടി സാധകൻ ഇതിനെ നശിപ്പിക്കേണ്ടതുണ്ടു്. നിരന്തരമായ ചിന്തനംവഴി അജ്ഞാനാവരണം ക്രമത്തിൽ നശിച്ചുപോവുന്നു. ബുദ്ധിവ്യാപാരം കേവലം ഗുരുവിനാൽ ഉപദേശിക്കപ്പെട്ട തത്ത്വജ്ഞാനത്തോടൊപ്പം ഉദ്ഭവിക്കുന്നു. ഇതല്ലാതെ മറ്റൊന്നിനെ ആശ്ര

യിച്ച് ബുദ്ധിവ്യാപാരം നടക്കുന്നില്ല. ഇതിനെയാണ് നിദിധ്യാസനം എന്നു പറയുന്നത്. നിദിധ്യാസനത്തിൻെറ വികസിതരൂപത്തിലുള്ള അവസ്ഥയെ സമാധി എന്നു പറയുന്നു.

സമാധി മുഖ്യമായി രണ്ടുതരം: സവികല്പകവും നിർവ്വികല്പകവും. സാധകന് താൻ ജ്ഞാതാവാണെന്നും ആത്മാവ് ജ്ഞേയമാണെന്നും ഉള്ള ബോധത്തോടുകൂടിയതു സവികല്പകസമാധി. ആ അവസ്ഥയിൽ ജ്ഞാതാ, ജ്ഞാനം, ജ്ഞേയം എന്നുള്ള പ്രതിഭാസം സാധകനു് ഉണ്ടായിരിക്കും. അപ്പോൾ അജ്ഞാനം പൂർണ്ണമായും നശിച്ചിട്ടുണ്ടായിരിക്കുകയില്ല. അതിൻെറ സംസ്കാരം അവശേഷിക്കാം. ഈ നിലയിൽനിന്നുയർന്ന സാധകന് 'അഹം ബ്രഹ്മാസ്മി' എന്ന ബോധം ഉദിക്കുന്നു. അങ്ങനെ 'തത്ത്വമസി' എന്ന വാക്യത്തെ മനനനിദിധ്യാസനങ്ങൾവഴി സാധകൻ 'അഹം ബ്രഹ്മാസ്മി' എന്ന അനുഭവമായി മാററുന്നു. ഈ സന്ദർഭത്തിൽ സാധകന് ''സർവ്വം ഖല്വിദം ബ്രഹ്മ'' ''അയം ആത്മാ ബ്രഹ്മ'' എന്നീ അനുഭൂതികളും ഉണ്ടാവുന്നു.

നിർവ്വികല്പസമാധിയിലാകട്ടെ ഈ ബോധവും ഉണ്ടാകുന്നില്ല. നിർവ്വികല്പകസമാധിയിൽ അജ്ഞാനം തീരെ ഇല്ലാത്തതുകൊണ്ട് ബുദ്ധി ലീനമാവുന്നു. അപ്പോൾ അനുഭൂതിയുടെ ഒരംശവും അവശേഷിക്കുന്നില്ല. അപ്പോഴത്തെ അവസ്ഥ അനുഭവവേദ്യം മാത്രമായതുകൊണ്ട് അവർണ്ണനീയമാണ്. ഈ നിലയിൽ എത്തിച്ചേരുവാൻ സാധകനെ സഹായിക്കുന്ന ഒരു വ്യവസ്ഥിതിയുണ്ട്. അതിനെ അഷ്ടാംഗയോഗമെന്നു പറയുന്നു. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം സമാധി ഇവയാണ് അഷ്ടാംഗങ്ങൾ. ഇവ സുവിദിതനിയമങ്ങളായതുകൊണ്ട് ഇവിടെ വിസ്തരിക്കേണ്ട ആവശ്യമില്ല. ഇവ വ്യാവഹാരികനിയമങ്ങളാണ്. ഇവയുടെ അനുഷ്ഠാനംവഴി ചിത്തത്തെ ഒരു വിഷയത്തിൽ കേന്ദ്രീകരിക്കാൻ കഴിയും. ഏതു ക്രമത്തിൽ അഷ്ടാംഗങ്ങളെ നിർദ്ദേശിച്ചിരിക്കുന്നുവോ ആ ക്രമത്തിൽത്തന്നെ അവ അനുഷ്ഠേയങ്ങളാണ്.

സവികല്പകാവസ്ഥയിൽ സാധകന് ജഗത്തിൻെറ പ്രതിഭാസമുണ്ടാവുന്നു. എന്നാൽ അതു് ദ്വൈതരൂപത്തിലല്ല, അദ്വൈതരൂപത്തിലാണ്. ആ അവസ്ഥയിൽ സമസ്തജഗത്തും ബ്രഹ്മമായിത്തോന്നുന്നു. അപ്പോൾ അവന് ശരീരബോധമുണ്ടാവുന്നു. വ്യുത്ഥാനകാലത്ത് സാധകൻ ലോകവ്യവഹാരം ചെയ്യുന്നു. ഈ സമയത്ത് സാധകൻ ജീവന്മുക്തനാണ്. നിർവ്വികല്പസമാധിയിൽ എത്തിയാൽ ശരീരപാതം സംഭവിക്കുകയും വിദേഹമുക്തിയുണ്ടാവുകയും ചെയ്യുന്നു. ഇതാണ് ജീവൻെറ പരമലക്ഷ്യം, ജീവിതയാത്രയുടെ അന്തിമമായ പ്രാപ്യസ്ഥാനം.

---

കുട്ടികളോട് – 12

# ശ്രീകൃഷ്ണൻ – 3

പ്രശാന്താനന്ദസ്വാമി

പൂതന, ശകടാസുരൻ, തൃണാവർത്തൻ എന്നിവരെ കാർവർണ്ണൻ കാലപുരിക്കയച്ച കഥ ഇന്നലെ നാം പറഞ്ഞു.

നിങ്ങൾക്ക് ഓർമ്മയുണ്ടാകും ദേവകിയുടെ ഏഴാമത്തെ കുട്ടി ഗർഭത്തിൽനിന്നുതന്നെ രോഹിണിയിലേക്കു മാറിയ കഥ. വസുദേവരുടെ ഭാര്യയാണെങ്കിലും കംസനെ പേടിച്ച് നന്ദഗൃഹത്തിലാണ് രോഹിണിയുടെ താമസം. മഹാവിഷ്ണുവിൻെറ പള്ളിമെത്തയായ അനന്തൻ ആണ് ദേവകിയിൽനിന്ന് രോഹിണിയിലേക്ക് മാറിയ ശിശു. അനന്തൻ പാലാഴിയിൽ മഹാവിഷ്ണുവിൻെറ പള്ളിമെത്തയാണെങ്കിൽ, ഭൂമിയിൽ വന്നപ്പോൾ ചേട്ടനായിരിക്കുകയാണ്. ബലരാമൻ എന്നാണ് പേര്.

ശത്രുക്കളെപ്പോലും കൂട്ടിയിണക്കി സന്തോഷിപ്പിക്കുവാനുള്ള ഒരു പ്രത്യേകകഴിവ് ഈ കുട്ടിക്കുണ്ടായിരുന്നു. അതുകൊണ്ട് രാമൻ എന്ന് അവന് പേരിട്ടു. ബലവാനായിരുന്നതുകൊണ്ട് ബലരാമനെന്നും വിളിക്കും. ശിശുവായ മഹാവിഷ്ണു എല്ലാവരേയും ആകർഷിക്കുന്ന സ്വഭാവക്കാരനാണ് — കാന്തം ഇരുമ്പിനെയെന്നപോലെ. അതുകൊണ്ട് കൃഷ്ണൻ എന്ന് നാമകരണം ചെയ്തു. ശ്രീകൃഷ്ണൻ എന്നേ എല്ലാവരും വിളിക്കൂ. യദുകുലപുരോഹിതനായ ഗർഗ്ഗമുനിയാണ് രണ്ടുപേർക്കും പേരിട്ടത്. കണ്ണൻ, കാർവർണ്ണൻ, നീലക്കാർവർണ്ണൻ, ഗോപാലൻ എന്നിങ്ങനെ ആയിരക്കണക്കിനു പേരുകൾ പിന്നീട് ശ്രീകൃഷ്ണനു വന്നുചേർന്നു. എന്തൊരു സ്നേഹമായിരുന്നെന്നോ ആ ജ്യേഷ്ഠാനുജന്മാർക്കു തമ്മിൽ! പരസ്പരം അകന്നിരിക്കുക അപൂർവ്വംതന്നെയാണ്.

രാമകൃഷ്ണന്മാർ വളർന്നു. അവർ ജനിച്ചതു മുതൽ ഗോകുലത്തിൽ ആനന്ദത്തിന്റെ വേലിയേററമായിരുന്നു. അവിടത്തെ ആളുകൾ മാത്രമല്ല വൃക്ഷലതാദികൾപോലും ഉന്മേഷഭരിതരായി. ദുർഭിക്ഷം നാട്ടിലെങ്ങും ഇല്ല. പരസ്പരസ്നേഹവും മൈത്രിയും എല്ലാ ജീവികൾ തമ്മിലും ഉണ്ടായി. ശത്രുക്കളില്ല, മിത്രങ്ങളേ ഉള്ളൂ.

വൃക്ഷങ്ങൾ പതിവിന്റെ പത്തിരട്ടി കായ്കനികൾ ഉല്പാദിപ്പിച്ചു. പാടങ്ങളിൽ നെല്ലും ഗോതമ്പുമെല്ലാം കതിരുകളുടെ കനംകൊണ്ട് വഴങ്ങി നിലംമുട്ടി. പശുക്കൾ കുടം കണക്കിന് പാൽ ചുരത്തി. ഓരോ കാലിക്കുമുണ്ട് ഒരാഗ്രഹം, തങ്ങളുടെ പാൽ ഇത്തിരിയെങ്കിലും ഭഗവാന്റെ തിരുവയററിൽ എത്തണമെന്ന്. കണ്ണനെ കണ്ടാൽ, കണ്ണന്റെ ശബ്ദം കേട്ടാൽ, നീലനിറമെങ്ങാൻ കണ്ടാൽ കറവപ്പശുക്കളുടെ അകിടു താനേ ചുരക്കും. ഭഗവാനെ ഒന്നു നക്കിത്തുടയ്ക്കുവാൻ ഓരോ പശുവും ആഗ്രഹിച്ചു. ആഗ്രഹം ഫലിക്കാതെ വരുമ്പോൾ കണ്ണനെന്നു സങ്കല്പിച്ച് തങ്ങളുടെ കുട്ടികളെ നക്കിത്തുടയ്ക്കും, പാലൂട്ടും, കുളിരണിയും. ഗോകുലത്തിലെ ഓരോ ജീവിയും തങ്ങളുടെ ജീവിതം ധന്യമായിക്കരുതി. തങ്ങൾ പട്ടിയോ, പാമ്പോ, പശുവോ, കുമ്മനോ കുറുക്കനോ എന്തുതന്നെ ആയാലെന്താ, ഭഗവാന്റെ തൃപ്പാദമുദ്ര പതിഞ്ഞ മണ്ണിലല്ലെ ജീവിക്കുന്നത്, അവിടത്തെ നിഃശ്വസിത വായുവല്ലെ തങ്ങളുടെ പ്രാണവായു! അതെ, തങ്ങളുടെ ജീവിതം ധന്യം; അല്ല ധന്യതമം. തങ്ങൾക്ക് ഇനിയൊരു ജന്മമില്ല, മറെറാരു ലക്ഷ്യവുമില്ല.

പൂക്കുന്ന മരങ്ങളും ചെടികളും പൂവുകൾ കൊണ്ടു നിറഞ്ഞു. തങ്ങളുടെ ഒരു പൂവെങ്കിലും ഭഗവാന്റെ പാദമൂലത്തിലെത്തണം. അന്ന് പൂക്കൾക്ക് എന്തു സൗന്ദര്യമായിരുന്നു, സൗരഭ്യമായിരുന്നു. ഓരോ പൂവിനുമുണ്ട് ഒരാഗ്രഹം — ഭഗവാന്റെ സ്പർശം ഏല്ക്കണം! കരിവണ്ടുകൾ മൂളിപ്പാട്ടു പാടി പാറിപ്പറന്നു, പൂവുകൾതോറും ചെന്നിരുന്നു! കുശലങ്ങൾ പറഞ്ഞു. അവ അഭിമാനംകൊണ്ടു — തന്റെ നിറമാണ് ശ്രീകൃഷ്ണനും! അതിലധികമെന്തുവേണം, ജീവിതം ധന്യമാകുവാൻ? കുളങ്ങൾ, കിണറുകൾ, അരുവികൾ, തോടുകൾ, നദികൾ ഇവയെല്ലാം നിർമ്മലജലം കൊണ്ടുനിറഞ്ഞു. അവയിൽ ഓരോ തുള്ളി വെള്ളത്തിനുമുണ്ട് ആ ഒരാഗ്രഹം — ഭഗവാന്റെ ദർശനസ്പർശനങ്ങൾക്കു പാത്രമാകണം! അങ്ങനെ ഓരോ ജലാശയവും തീർത്ഥമാകണം! ഓടച്ചെടികൾ സ്വപ്നം കണ്ടു — മുരളിയായി മാറിയ തങ്ങൾ ഭഗവാന്റെ ചെഞ്ചുണ്ടുകളിൽ പററിക്കൂടി അധരാമൃതം ആവോളം പാനം ചെയ്യുന്നുവെന്ന്, ആനന്ദത്തിന്റെ അലമാലകൾ സൃഷ്ടിച്ച് തങ്ങളിലൂടെ ഊർന്നൊഴുകി വരുന്ന ഗാനാമൃതം കുടിച്ചു കുടിച്ച് പ്രപഞ്ചം മുഴുവൻ മത്തരായി നില്ക്കുന്നുവെന്ന്!

അടുക്കളയിൽ ആഹാരം പാകം ചെയ്യുന്ന ഓരോ അമ്മയ്ക്കും ആഗ്രഹമുണ്ടായിരുന്നു, തങ്ങളുടെ ആഹാരത്തിലിത്തിരി യശോദാഗൃഹത്തിൽ എത്തിക്കണമെന്ന്. കൃഷ്ണനെക്കുറിച്ചു പറയുവാൻ ഓരോ നാവും കൊതികൊണ്ടു, വാചാലവുമായി. കൃഷ്ണനെ തൊടുവാൻ ത്വക്കുകളെല്ലാം വെമ്പൽകൊണ്ടു, കൂടുതൽ മൃദുലങ്ങളുമായി. കാതുകളെല്ലാം കാർവർണ്ണന്റെ വാർത്ത കേൾക്കാൻ വട്ടം പിടിച്ചുനിന്നു; ശ്രവണപടുക്കളുമായി. എല്ലാം കൃഷ്ണനു വേണ്ടി. എല്ലാം കൃഷ്ണമയം. അവരവർക്കുള്ളതു കൊടുത്താൽമതി, ഭഗവാന്റെ അപാരകൃപയ്ക്കു പാത്രമാകുവാൻ.

എന്നാൽ ഭഗവാനോ? അവിടുന്ന് ഒന്നും അറിയാത്തമട്ടിൽ കുട്ടികളെപ്പോലെ പൊട്ടി

ച്ചിരിച്ചു, കരഞ്ഞു, കുട്ടിക്കരണം മറിഞ്ഞു, കുസൃതി കാട്ടി. അപ്പോഴാം ആക്കും തോന്നിയില്ല, അവിടുന്നു് മനുഷ്യക്കുട്ടിയല്ലെന്നു്, മഹാവിഷ്ണു വാണെന്നു് !

രാമകൃഷ്ണന്മാരുടെ കുസൃതിത്തരങ്ങൾ കേളി കേട്ടതാണു്. എപ്പോഴാം എന്താണവർ കാട്ടുക യെന്നു് ആക്കും പറയുവാനാവില്ല. കുട്ടി കളെ നോക്കുന്ന പെണ്ണുങ്ങൾ കണ്ണിൽ എണ്ണയും ഒഴിച്ചു് കാത്തിരുന്നില്ലെങ്കിൽ കൃഷ്ണനും രാമനും കൂടി ഭൂമിയെടുത്തു് തലകുത്തനെ വെച്ചുകളയും. അത്രയ്ക്കു കുസൃതികൾ ! രണ്ടു പേക്കമില്ല, ഒന്നി നേയും പേടി. വലിയ വിഷപ്പാമ്പുകളുടെ വാലിൽ കേറിപ്പിടിക്കും. കടിക്കുന്ന പട്ടിക ളുടെ വായിൽ കൈയിട്ടുനോക്കും. പശുക്കുട്ടി കളുടെ വാലിൽ കേറിപ്പിടിച്ചു് തൂങ്ങിക്കിട ക്കും. കുടിച്ചുകൊണ്ടു നില്ക്കുന്ന കാലിക്കുട്ടികളെ ഉന്തിമാററിയിട്ടു് കറവപ്പശുക്കളുടെ മുല നേരിട്ടു കുടിക്കും. പക്ഷേ വിഷപ്പാമ്പുകൾ കണ്ണനെ കടിച്ചില്ല; ആ തൃക്കൈകൾ ദേഹത്തിൽ തൊട്ട പ്പോഴാം അവ ആനന്ദപുളകമണിഞ്ഞു. അവി ടുത്തെ സ്പർശംകൊണ്ടു് പട്ടികൾ ദേവനോളം ഉയന്നു. പശുക്കുട്ടിയും തള്ളയും ഒരുപോലെ ആ തിരുമേനി നക്കിത്തുടച്ചു; ഇനി അവക്കു ദുഃഖ മില്ല. അവയുടെ ശരീരം കോരിത്തരിക്കുന്നു; കണ്ണുകൾ സന്തോഷാശ്രുക്കൾകൊണ്ടു് നിറഞ്ഞു കവിയുന്നു.

ഇതൊക്കെയാണെങ്കിലും അമ്മമാക്കു് കണ്ണൻ, വീട്ടിലെ കുട്ടിയല്ലെ ? അതുകൊണ്ടു് കുട്ടിയെ കാത്തുരക്ഷിക്കുവാൻ വളരെ പാടുപെട്ടു, വിഷമിച്ചു. ചിലപ്പോഴാം കിണററിൻെറ വക്കിൽ പോയിരുന്നാണു് ഈ ഏട്ടാനുജന്മാ രുടെ കളി. അടുക്കളയിൽ കയറി തീയ്യെടു ത്തായിരിക്കും വേറെ ചിലപ്പോഴാം കളിക്കു ന്നതു്. തൊഴുത്തിൽ കയറി ചാണകവും ഗോ മൂത്രവും വാരി മെയ്യിലണിഞ്ഞു നടക്കുന്ന രൂപം കണ്ടാൽ കാട്ടാളന്മാരും നാണിച്ചുപോകും. രണ്ടുപേരുംകൂടി ഒത്തുചേന്നാൽ ബഹളമയം തന്നെ. ഒത്തുചേരാത്ത സമയം ഒട്ടില്ല താനും. അതുകൊണ്ടു് എന്തുവന്നു ? പെണ്ണു ങ്ങൾക്കു് കണ്ണനെത്തന്നെ മനസ്സിൽ പ്രതിഷ്ഠി ക്കേണ്ടിവന്നു. അതായിരുന്നു ഈ കുസൃതിക ളുടെയെല്ലാം ലക്ഷ്യവും. ഭഗവാനെ ഹൃദയത്തിൽ കുടിയിരുത്തുകയാണു് മനുഷ്യജീവിതത്തിൻെറ ലക്ഷ്യം.

തീററക്കൊതിയുടെ കാര്യത്തിൽ നമ്മളെ പ്പോലും കടത്തിവെട്ടുമായിരുന്നു രാമകൃഷ്ണന്മാർ. വെണ്ണയും പാലും പഴവും മററും കാണണ്ട, പേരു കേട്ടാൽ മതി കൃഷ്ണൻെറ വായിൽ വെള്ളം നിറയുവാൻ; അവയെല്ലാം അകത്താക്കിയിട്ടേ അടങ്ങുകയുള്ളൂതാനും. മനസ്സറിഞ്ഞു് ആരും കൊടുത്തില്ലെങ്കിൽ കട്ടെടുക്കും, തിന്നും. അക്കാ ര്യത്തിൽ സ്വഗൃഹമെന്നും പരഗൃഹമെന്നുമില്ല. എടുത്തുതിന്നുകമാത്രമല്ല, വയറുനിറയെ തിന്നിട്ടു ബാക്കിയുള്ളതു് പട്ടിക്കും പൂച്ചക്കും എറിഞ്ഞു കൊടുക്കും; ഒളിച്ചുവെച്ചിരുന്ന പാത്രം അടിച്ചുട ക്കുകയും ചെയ്യും. കേമമായില്ലേ, പരിപാടി ! പെണ്ണുങ്ങൾ ആരെങ്കിലും കണ്ടുകൂടി കള്ളൻ എന്നോ മറേറാ വിളിച്ചാൽ, പിന്നെ, കഴിഞ്ഞു കാര്യം. ആ ചുണ്ടുകൾ വിറപ്പിച്ചു് ദേഷ്യം അഭിനയിച്ചുകൊണ്ടു് പറയും: ''ഞാനല്ല കള്ളൻ. ഇതെൻെറ വീടാണു്. നീയാണു് കള്ളി. നിൻെറ അച്ഛനും കള്ളൻതന്നെ.'' ഇതിൽ കവിഞ്ഞ മര്യാദകെട്ട പദമുണ്ടോ ? എന്നാൽ ശ്രീകൃഷ്ണൻ പറഞ്ഞതു മര്യാദകേടല്ല; സത്യമതാണു്.

കുട്ടികളേ, ഈ സത്യം നിങ്ങൾ ആലോ ചിക്കാറുണ്ടോ ? ഉണ്ടാവില്ല. ഈ ലോകം മുഴു വൻ, നാം ഉൾപ്പെടെ, ഈശ്വരൻേറതാണു്. നമ്മുടെ ഭാവമോ മറിച്ചുമാണു്. നമ്മുടെ ചിലവു പററി അമ്പലത്തിലും പള്ളിയിലും കുത്തിയിരു ന്നു് ചിലവുകഴിക്കുന്ന ഒരു പാവമാണു് ഈശ്വ രൻ എന്നാണു് നമ്മുടെ ധാരണ. 'എൻെറ പേന, എൻെറ പറമ്പു്, എൻെറ വീടു്, എൻെറ അച്ഛ നമ്മമാർ, എൻെറ കാർ എന്നെല്ലാം പറയു മ്പോൾ സത്യത്തിൽ നാം ഈശ്വരനെ ധിക്കരി ക്കുന്നു, കള്ളം പറയുന്നു. ഭഗവാൻേറതല്ലാതെ ഒന്നും ലോകത്തിൽ ഇല്ല; നമ്മുടേതായിട്ടും ഒന്നു മില്ല. അന്നിലക്കു് നമുക്കും നമ്മുടെ അച്ഛനമ്മ മാക്കും ഇവിടെയെന്തുണ്ടു് ? ഭഗവാൻ പറഞ്ഞതു് എത്ര സത്യം! തന്നെയുമല്ല പശു പാൽ ചുര ത്തിയതു്, വൃക്ഷങ്ങൾ ഫലങ്ങൾ തന്നതു്, ധാന്യങ്ങൾ വിളഞ്ഞതു് ഒക്കെ ഭഗവാനുവേണ്ടി യാണു്. അതറിയാതെ നാം നമ്മുടേതാണെന്നു പറഞ്ഞു് വെണ്ണയും പാലും മററും അറയിൽ

പൂട്ടിവെയ്ക്കുന്നതു ശരിയാണോ ? അല്ല. അതു മനസ്സിലാക്കി എല്ലാ ജീവജാലങ്ങൾക്കും സംതൃപ്തി അരുളുകയായിരുന്നു ഭഗവാൻെറ ഈ കളവിൻെറ ഉദ്ദേശം. ഭഗവാൻ എന്തു പറഞ്ഞാലും ചെയ്താലും ആർക്കും വെറുപ്പുണ്ടാകയില്ല; മറിച്ച് മനസ്സിൽ ഭഗവദ്ഭക്തി വളരുകയാണ് ചെയ്യുതു്. അവിടുന്നു ചെയ്ത കള്ളങ്ങൾ നമ്മുടെ കള്ളത്തെ പുറത്തു കൊണ്ടുവരുവാനുള്ള വിദ്യകൾ മാത്രമായിരുന്നു. ബസ്സിനു കല്ലെറിയുകയും, മൂത്തവരെ കൂക്കിവിളിക്കുകയും, ചായക്കടകളിൽ കയറി കൈയിട്ടുവാരി കട്ടുതിന്നുകയും, കള്ളുകുടിയ്ക്കുകയും ചെയ്തിട്ട് 'ശ്രീകൃഷ്ണൻ ഇങ്ങനെ ചെയ്തിട്ടില്ലേ' എന്നു് ചോദിക്കുന്ന ചിലരുണ്ട്, നമ്മുടെ കൂട്ടത്തിൽ. ഭഗവാൻെറ പ്രവൃത്തിയിൽ ലോകംമുഴുവൻ ആനന്ദംകൊണ്ടു; ഇവരുടെ പ്രവൃത്തിയിൽ ലോകം മുഴുവൻ ദുഃഖിച്ചു, ലജ്ജിച്ചു, അറച്ചു. ഇതാണ് നിഷ്കളങ്കതയ്ക്കും ദുഷ്ടതയ്ക്കും തമ്മിലുള്ള വ്യത്യാസം.

എന്തെല്ലാം കുസൃതിത്തരങ്ങൾ ചെയ്താലും യശോദയുടെ പ്രാണൻെറ പ്രാണനാണ് കൃഷ്ണൻ. അവിടുന്ന് അയലത്തുപോയി എന്തെങ്കിലും നശിപ്പിച്ചാൽ നശിച്ചതിൻെറ നൂറിരട്ടി സാധനങ്ങൾ യശോദ അവർക്കു കൊടുക്കും. അന്നിലയിൽപോലും കൃഷ്ണൻെറ കുസൃതിത്തരങ്ങൾ ഗോകുലവാസികൾക്ക് ഒരു വലിയ അനുഗ്രഹം തന്നെയായിരുന്നു.

ഒരു ദിവസം കൃഷ്ണൻ മണ്ണുവാരിത്തിന്നു. കൂട്ടുകാർ യശോദയോടു പറഞ്ഞു. ആ അമ്മ വന്ന് കണ്ണനെ പിടികൂടി, ശാസിച്ചു. അപ്പോൾ മണ്ണു തിന്നിട്ടില്ലെന്നായി കണ്ണൻ. തിന്നുവെന്ന് കൂട്ടുകാർ. വായ് തുറക്കുവാൻ കല്പിച്ചു യശോദ. തിന്നെങ്കിൽ കുറച്ചു മണ്ണെങ്കിലും വായിൽ കാണാതിരിക്കില്ലല്ലൊ. ശ്രീകൃഷ്ണൻ വായ് തുറന്നു. യശോദ അദ്ഭുതംകൊണ്ട് മിഴിച്ചുപോയി. മണ്ണു മാത്രമല്ല, വിണ്ണെല്ലാമുണ്ട് ആ വായിൽ. സൂര്യനെ ഭൂമി ചുററുന്നു. ഭൂമിയെ ചന്ദ്രൻ ചുററുന്നു. ഭൂമിയുടെ ഒരു കോണിലുണ്ട് ഗോകുലം. അവിടെ നന്ദഗൃഹം. അതിൻെറ മുററത്ത് വായ് തുറന്നു നില്ക്കുന്ന കൃഷ്ണനും വടിയുമായി നില്ക്കുന്ന യശോദയും. ഇവയെല്ലാം ആ വായിൽ യശോദ കണ്ടു. ആദ്യം അമ്പരന്നു. പിന്നെ യശോദയ്ക്ക് കാര്യം മനസ്സിലായി — മുന്നിൽ നില്ക്കുന്ന മകൻ മനുഷ്യനല്ല, മഹാവിഷ്ണുവാണ്. അവർ മനസാ ഭഗവാനെ വന്ദിച്ചു. അവിടുത്തെ അപാരകാരുണ്യത്തെ വാഴ്ത്തി. അവിടുന്ന് വായടച്ചു. പിന്നെയും എല്ലാം പഴയതുപോലെ. മററുള്ളവർ യശോദ എന്ന അമ്മയേയും കണ്ണനെന്ന മകനേയും മാത്രം അവിടെ കണ്ടു. മാധുര്യമേറിയ മന്ദഹാസംകൊണ്ട് ആ മകൻ അമ്മയെ മയക്കിയനുഗ്രഹിച്ചു.

ഒരുനാൾ തൈർ കടയുകയായിരുന്നു, യശോദ. കണ്ണൻ കടകോൽ പിടിച്ചുമാററിയിട്ട് അമ്മയുടെ മടിയിൽ കയറി. അമ്മ മകനെ മാറോടു ചേർത്തു ഉമ്മവെച്ചു, മുലയൂട്ടി. അങ്ങനെ ഇരിക്കുമ്പോൾ അടുക്കളയിൽ പാൽ തിളച്ചു മറിയുന്ന ശബ്ദം കേട്ടു. അമ്മ മകനെ പിടിച്ചു താഴെ വെച്ചിട്ട് അങ്ങോട്ടോടി. കണ്ണനു കോപം വന്നു. 'ആഹാ, അമ്മയ്ക്ക് എന്നേക്കാൾ ഇഷ്ടം പാലിനോടല്ലേ ? അല്ലെങ്കിൽ എന്നെ താഴെ വെച്ചിട്ട പാലിൻറടുത്തേയ്ക്ക് ഓടുമോ ?' കണ്ണൻ വിചാരിച്ചു. ആ ദേഷ്യത്തിൽ തൈർക്കലം തല്ലി ഉടച്ചു. നിലത്തായ തൈരിൽ ചാടിക്കളിച്ചു. അമ്മ വരുംമുമ്പ് സ്ഥലവും വിട്ടു. അടുത്തുള്ള ഒരു മുറിയിൽ പോയി ഒളിച്ചിരുന്നു. ഇരുന്ന ഇരുപ്പിൽ ചുററും നോക്കി. അപ്പോൾ കണ്ണിൽപെട്ടു, തലേന്നാളത്തെ വെണ്ണ. ഇന്നത്തെ സദ്യ കേമമായി. കണ്ണൻ വെണ്ണയെടുത്തു. വയറു നിറച്ചു തിന്നു. ബാക്കിയുള്ളതുമായി പുറത്തു വന്നു. അവിടെ കിടപ്പുണ്ട്, ഒരു ഉരൽ. കൃഷ്ണൻ അതിൽ കയറി ഇരുന്നു. അതിലെ വന്ന ഒരു കുരങ്ങിന് ബാക്കിയുള്ള വെണ്ണ ഇട്ടുകൊടുത്തു. കുരങ്ങിൻെറ ഗോഷ്ഠികണ്ട് മൂളിപ്പാട്ടും പാടി കണ്ണൻ ഇരുന്നു.

അങ്ങനെ ഇരിക്കുമ്പോഴുണ്ട് അമ്മ വരുന്നു. മകൻ ഓടി. അമ്മ പിന്നാലെയും. ഒടുവിൽ കണ്ണനെ പിടിച്ചു. ഭയപ്പെട്ടവനെപ്പോലെ കണ്ണൻ കണ്ണുതുറിച്ചു, വിതുമ്പിക്കരഞ്ഞു, മാപ്പിരന്നു. പക്ഷേ യശോദ വിട്ടില്ല. ഇങ്ങനെയുണ്ടോ, ഒരു കോമാളിത്തം! അവർ കയർ കൊണ്ടുവന്ന് കണ്ണനെ ആ ഉരലിൽ പിടിച്ചു കെട്ടിയിട്ട് അടുക്കളയിലേയ്ക്ക് പോയി.

അമ്മ പോയിക്കഴിഞ്ഞപ്പോൾ മകന് ഒരു കുസൃതി തോന്നി—ഈ ഉരലും വലിച്ച് നടന്നാൽ

എന്താ? നടന്നു. അടുത്തു രണ്ടു മരുതുമരങ്ങൾ നില്ക്കുന്നുണ്ട്. കണ്ടാൽ ഒററമൂട്, പക്ഷേ രണ്ടു തടി. അതിന്റെ ഇടയിലൂടെ ഉരൽ കടത്തണം. അതായിരുന്നു കൃഷ്ണന്റെ ഉദ്ദേശം. കൃഷ്ണൻ പതുക്കെ മരങ്ങളുടെ ഇടയിൽ കയറി. ഉരൽ മരത്തിൽ വിലങ്ങി. മരങ്ങൾ ഇരുവശത്തേയ്ക്കും മറിഞ്ഞുവീണു. മരങ്ങളുടെ ഉള്ളിൽനിന്നു രണ്ടുപേർ പുറത്തുവന്നു – രണ്ടു ഗന്ധർവ്വന്മാർ. കുബേരന്റെ പുത്രന്മാരാണവർ. നളകൂബരനെന്നും മണിഗ്രീവനെന്നുമാണ് അവരുടെ പേര്. നാരദമാമുനിയുടെ ശാപം കൊണ്ട് മരങ്ങളായതാണവർ. പണക്കൊഴുപ്പു കൊണ്ടു മതിമറന്ന് 'അമ്പട ഞാനെ' എന്ന മട്ടിൽ തെമ്മാടിത്തം കാണിച്ചു നടന്ന അവരെ നല്ലവരാക്കിയെടുക്കാൻ നാരദൻ കണ്ടുപിടിച്ച വിദ്യ കണ്ടില്ലേ? നമുക്കു തോന്നുന്നതോ? ശാപമെന്നും. ശ്രീകൃഷ്ണഭഗവാന്റെ പാദസ്പർശം ഏല്ക്കുമ്പോൾ വീണ്ടും അവർ ഗന്ധർവ്വന്മാരാകുമെന്ന് മുനി പറഞ്ഞിരുന്നു. ഇന്ന് അതു സംഭവിച്ചു. അങ്ങനെ ശാപമോക്ഷം കിട്ടിയ അവർ സന്തോഷംകൊണ്ട് മതിമറന്ന് ഭഗവാന്റെ പാദങ്ങളിൽ പ്രണമിച്ചു. അവിടുത്തെ വാഴ്ത്തി സ്തുതിച്ചു. ഭഗവാൻ അവരെ അനുഗ്രഹിച്ചു. ഇതെല്ലാം കണ്ടുനിന്ന കൂട്ടുകാരായ ബാലന്മാർ അദ്ഭുതപ്പെട്ടു.

മറിഞ്ഞുവീഴുന്ന മരത്തിന്റെ അലച്ചുകേട്ട് ആളുകൾ ഓടിക്കൂടി. മരംവീണ് കുറെനേരം കഴിഞ്ഞിട്ടാണ് എല്ലാവരും ഓടിക്കൂടിയത്. അപ്പോഴേയ്ക്ക് ഗന്ധർവ്വന്മാർ പോയിക്കഴിഞ്ഞിരുന്നു. അതുകൊണ്ട് ഭഗവാന്റെ ദിവ്യത കുട്ടികൾക്കല്ലാതെ മററാർക്കും കാണാൻ കഴിഞ്ഞില്ല. കുട്ടികളെപ്പോലെ നിഷ്കളങ്കരല്ലല്ലോ വലിയവർ. ഈ വർത്തമാനം കുട്ടികൾ പറഞ്ഞിട്ടും വലിയവർക്ക് വിശ്വാസം വന്നില്ല. ഈ ചെറിയ കുട്ടിക്കുണ്ടോ ഇത്ര വലിയ മരങ്ങൾ മറിച്ചിടാൻ ആകുന്നു! എങ്കിലും ഇതിന്റെയെല്ലാം പിന്നിൽ എന്തോ വലിയ അദ്ഭുതരഹസ്യങ്ങളുണ്ടെന്ന് അവർക്കും തോന്നി. അതുപോലെ മരങ്ങളുടെ അടിയിൽപ്പെട്ട കൃഷ്ണന് അപകടമൊന്നും വരാഞ്ഞതിൽ എല്ലാവരും സന്തോഷിച്ചു, ആശ്വസിച്ചു. ഒന്നും അറിയാത്തവനെപ്പോലെ ഉരലിൽ ചേർന്നുനിന്ന് പുഞ്ചിരിക്കുന്ന കൃഷ്ണനെ അവർ അഴിച്ചുവിട്ടു; ചുംബനങ്ങൾകൊണ്ട് അഭിഷേകം ചെയ്തു.

രാമകൃഷ്ണന്മാരുടെ ജനനത്തിനുശേഷം തികച്ചും അപ്രതീക്ഷിതങ്ങളും അസാധാരണങ്ങളുമായ സംഭവങ്ങളാണ് അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്നത്. ഈ നിലയ്ക്കു പോയാൽ എന്തെങ്കിലും അപകടം സംഭവിക്കാൻ ഇടയുണ്ട്. കൃഷ്ണന് എന്തെങ്കിലും സംഭവിച്ചാൽ! അക്കാര്യം ഗോപന്മാർക്കും ഗോപികൾക്കും സങ്കല്പിക്കുവാൻ സാദ്ധ്യമല്ല. അവിടുത്തെക്കൂടാത്ത ഒരു ഗോകുലം ഇനി അവർക്കില്ല. എന്തായാലും ഒരു ഭാഗ്യപരീക്ഷണത്തിന് വഴിവെയ്ക്കാതെ വേണ്ടതു ചെയ്യണം. സ്വന്തം മക്കളുടെ മരണം ഗോപികൾക്ക് സഹിക്കാൻ കഴിഞ്ഞേയ്ക്കും. എന്നാൽ കൃഷ്ണന്റെ തലനാരിന് മുറിവേററാൽ അവർ ബോധമററുവീഴും. അതുകൊണ്ട് എങ്ങനെയും കൃഷ്ണനെ രക്ഷിക്കണം. ഗോകുലത്തിലെ തലമൂത്ത കാരണവരാണ് ഉപനന്ദൻ. എല്ലാവരുംകൂടി അദ്ദേഹത്തിന്റെ അഭിപ്രായം ആരാഞ്ഞു. ''ഗോകുലം വിട്ട് വൃന്ദാവനത്തിൽ താമസമാക്കണം.'' അതായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. എല്ലാവരും ആ അഭിപ്രായത്തോട് യോജിച്ചു. ഗോകുലത്തിന് അടുത്തുള്ള പ്രകൃതിരമണീയമായ സ്ഥലമാണ് വൃന്ദാവനം. കാലികൾക്ക് മേയുവാൻ വേണ്ട സൗകര്യമുണ്ട്. അപകടങ്ങൾ അവിടെ സംഭവിക്കാനും ഇടയില്ല. ഉപനന്ദന്റെ ഉപദേശം അനുസരിച്ച് ഗോകുലവാസികൾ ഭഗവാനോടുകൂടി വൃന്ദാവനത്തിലേയ്ക്ക് താമസം മാററി.

ഇനി നമുക്ക് ഭഗവാനെ വൃന്ദാവനത്തിൽ പോയി കാണാം. ഇന്നു കിടക്കുമ്പോൾ ഭഗവാന്റെ മോഹനരൂപവും ഭാവവും നമ്മുടെ മനസ്സിൽ നൃത്തം വെയ്ക്കട്ടെ. ഇന്നത്തെ സ്വപ്നത്തിലും നാളത്തെ ജാഗ്രത്തിലും ഭഗവാൻ നമ്മോടുകൂടെ ഉണ്ടാവട്ടെ. മന്ദഹാസമധുരമായ ആ മോഹനരൂപം ഓർത്ത് നമുക്കുറങ്ങാം.

# സുഭാഷിതം

**സാധു**

ദിവസേനൈവ തത് കുര്യാത്
യേന രാത്രൗ സുഖം വസേത്
അഷ്ടമാസേന തത് കുര്യാത്
യേന വർഷാഃ സുഖം ഭവേത്
പൂർവേ വയസി തത് കുര്യാത്
യേന വൃദ്ധഃ സുഖം വസേത്
യാവജ്ജീവം തു തത് കുര്യാത്
യേന പ്രേത്യ സുഖം ഭവേത്.

നാമെല്ലാവരും ജീവിക്കാനിച്ഛിക്കുന്നു. വെറുതെയങ്ങനെ ജീവിച്ചാൽ പോരാ; സുഖമായി, സംതൃപ്തമായി ജീവിക്കണം. അതിനെന്താണു വേണ്ടതു്? ''മുക്കിപ്പണിതാൽ നക്കിത്തിന്നാം'' എന്നാണല്ലോ പഴഞ്ചൊല്ലു്. പ്രയത്നപ്പെട്ടു്, നല്ലവണ്ണം പണിയെടുത്തു ജീവിച്ചാലേ സുഖമുണ്ടാകയുള്ളു. പക്ഷെ, ഇവിടെ ഒരു ശങ്ക: പണിയെടുക്കുന്നതു ക്ലേശകരമാണു്. അതിനാൽ പണിയെടുക്കാതെ കഴിക്കണം. അപ്പോൾ പ്പിന്നെ സുഖത്തിനു് അവസരമെവിടെ ? ഇതിന്നു സമാധാനമാണു് വിദുരൻ ഈ സൂക്തിയിൽ പറയുന്നതു്. പ്രവൃത്തിയെടുക്കുന്നതിന്നു് ചില നീതിനിയമങ്ങളുണ്ടു്. അതനുസരിച്ചു പണിയെടുത്താൽ പ്രയത്നകാലത്തും അനന്തരവും സുഖമായിരിക്കാം. എന്താണു് ആ നീതി? ഓരോരുത്തനും അവനവന്റെ സഹജകർമ്മത്തെ, സ്വാഭാവികമായ പ്രവൃത്തിയെ, സ്വാർത്ഥം വെടിഞ്ഞു്, പരാർത്ഥമായി ചെയ്യാൻ ശീലിക്കണം. പൂർവ്വകർമ്മവാസനാരൂപേണ ജന്മനാ സിദ്ധിച്ചതും അഭ്യാസവശാൽ സംസ്കരിച്ചുണ്ടാക്കിയതുമായ പ്രവൃത്തിസാമർത്ഥ്യമത്രേ സ്വകർമ്മം, അഥവാ സ്വധർമ്മം. അതനുഷ്ഠിക്കാൻ ഒട്ടുമേ ക്ലേശമില്ല – സ്വാഭാവികമാകയാൽ. അങ്ങനെയുള്ള പ്രവൃത്തിയെ നിഃസ്വാർത്ഥമായി ഉത്സാഹപൂർവ്വം പകൽ മുഴുവൻ നിർവ്വഹിക്കുക. എന്നാൽ രാത്രിയിൽ സുഖമായുറങ്ങാം. ആണ്ടിൽ എട്ടു മാസക്കാലം ഇങ്ങനെ പ്രവർത്തിച്ചാൽ, പുറത്തിറങ്ങി വേലചെയ്യാൻ പ്രയാസമുള്ള വർഷക്കാലം, നാലു മാസം സ്വസ്ഥമായിരിക്കാം. പ്രാണേന്ദ്രിയങ്ങൾക്കു നല്ല ബലവും പുഷ്ടിയും ഏറിക്കൊണ്ടുവരുന്ന ആയുസ്സിന്റെ പൂർവ്വാർദ്ധത്തിൽ ഇപ്രകാരം പ്രയത്നിക്കുമെങ്കിൽ, ബലവും പുഷ്ടിയും ക്ഷയിച്ചുവരുന്ന വാർദ്ധക്യകാലം, ആയുസ്സിന്റെ ഉത്തരാർദ്ധത്തിൽ, ശാന്തമായി കഴിയാം. ആയുഷ്കാലം മുഴുവൻ ഇപ്രകാരം പ്രവൃത്തിചെയ്തു ജീവിക്കുന്നപക്ഷം, ശാന്തമായി, സംതൃപ്തിയോടെ ദേഹം ത്യജിക്കാം. മരണാനന്തരവും സുഖമായിരിക്കും. സ്വകർമ്മത്തെ, പരാർത്ഥമായി ഈശ്വരാർപ്പണമായി അനുഷ്ഠിക്കുകയാകുന്നു, ശാന്തിയും സുഖവും കൈവരിക്കാനുള്ള മാർഗ്ഗം. ആദ്യന്തം സുഖാവഹമായ ഈ കർമ്മയോഗനീതിയെ എഴുത്തച്ഛന്റെ പൈങ്കിളി പാടുന്നതു കേൾക്കുക:

വാസരത്തിങ്കൽ പ്രവർത്തിക്കിലേ രാത്രൗ പിന്നെ
വാസംചെയ്തീടാവൂ, സുഖമായെന്നു നൂനം
എട്ടു മാസവും പ്രവർത്തിക്കിലേ പുനരതി–
വൃഷ്ടിമാസങ്ങൾ നാലും സുഖമായ് വസിക്കാവൂ
യൗവനത്തിങ്കൽ പ്രവർത്തിച്ചർത്ഥമാർജ്ജിക്കിലേ
ചൊവ്വോടെ വാർദ്ധക്യത്തിൽ സുഖമായ് വസിക്കാവൂ.
ജീവപര്യന്തം പ്രവർത്തിക്കിലേ മരിച്ചാലും
ദേവലോകാദികളിൽ സ്വൈരമായ് വസിക്കാവൂ.

# ശ്രേയോമാർഗ്ഗം

### ശക്രാനന്ദസ്വാമികൾ

അസ്വാസ്ഥ്യത ഉണ്ടോ? സംശയമില്ല, ഉണ്ടേ ഉണ്ട്. പരിഹാരം വേണോ? വേണം. പരിഹാരം വല്ലതും ഉണ്ടോ? ഉണ്ടാവണം. സ്വാസ്ഥ്യം ഇല്ലെ എവിടെയും? ദുർലഭമായിരിക്കാം; എങ്കിലും തീരെ ഇല്ലെന്നു പറയാമോ? എങ്കിൽ സ്വാസ്ഥ്യം അനുഭവിക്കുന്നവരെയോ അനുഭവിച്ചിരുന്നവരെയോ സമീപിച്ചാൽ അസ്വാസ്ഥ്യത്തിനുള്ള പരിഹാരം കണ്ടെത്താം. പക്ഷെ പരിഹാരം കണ്ടെത്തിയതുകൊണ്ടായോ? ഇല്ല. കണ്ടെത്തിയ പരിഹാരം നടപ്പിൽ വരുത്തണം. എങ്കിലേ പ്രശ്നം പരിഹരിക്കപ്പെടൂ. രോഗം എന്തെന്ന് അറിയണം. ഔഷധം നിശ്ചയിക്കണം, ഔഷധം കഴിക്കാനും പഥ്യമായിരിക്കാനും ആവശ്യമായ ഇച്ഛാശക്തി പ്രയോഗിക്കുകയും വേണം. അപ്പോൾ മാത്രമേ രോഗം മാറു, ആരോഗ്യം വീണ്ടുകിട്ടൂ.

മനുഷ്യന്റെ മനസ്സിന്റെ നിലയാണ് അവന്റെ സ്വാസ്ഥ്യത്തിന്നോ അസ്വാസ്ഥ്യത്തിന്നോ സുഖത്തിനോ ദുഃഖത്തിനോ കാരണം. മനസ്സിനെ നിയന്ത്രിക്കുന്നതിനും, നിയന്ത്രിച്ച മനസ്സിനെ അവശ്യവിഷയങ്ങളിൽമാത്രം വ്യാപരിപ്പിക്കാനും നാം തീരുമാനിക്കണം. ആ നിശ്ചയത്തിന്നനുസരിച്ച് കരണങ്ങളെ പ്രവർത്തിപ്പിക്കുന്നതിന്നു സാധിച്ചാൽ അസ്വാസ്ഥ്യത ഒഴിവാക്കാം. അസ്വാസ്ഥ്യത മനസ്സിന്റേതാണല്ലോ? അപ്പോൾ അതിനെ കുമാർഗ്ഗങ്ങളിൽ പോകാതെ നിയന്ത്രിച്ചാൽ പ്രശ്നം പരിഹൃതമാകും. സ്വാസ്ഥ്യമനുഭവിച്ച ഏവരുടേയും അനുഭവവും ഇതു തന്നെയാണ്. അതുകൊണ്ടാണ് ലോകത്തിൽ സുസ്ഥിതി പ്രാപിച്ച എല്ലാ മഹാപുരുഷന്മാരും ആത്മനിയന്ത്രണം ശീലിക്കാൻ കാരുണ്യപുരസ്സരം ലോകത്തെ ഉപദേശിക്കുന്നതു്.

മനസ്സിന്റെ സങ്കല്പവികല്പാത്മകമായ പ്രവർത്തനങ്ങൾ അത്യന്തം സൂക്ഷ്മങ്ങളാണ്. അവയെ കണ്ടുപിടിച്ച് നിയന്ത്രണാധീനമാക്കുക എളുപ്പമല്ല. ആദ്യമാദ്യം സ്ഥൂലങ്ങളായ ഉപാധികളുടെയും ബാഹ്യാചാരാനുഷ്ഠാനങ്ങളുടെയും സഹായം തേടുകയേ നിർവ്വാഹമുള്ളൂ. അതുകൊണ്ടാണ് ശൈശവപ്രായംമുതൽക്കേ മനസ്സിനെ ഏകാഗ്രമാക്കാൻ പ്രാർത്ഥന, ക്ഷേത്രാരാധന, മാതൃപിതൃപൂജകൾ, ഗുരുപൂജ, അതിഥിപൂജ മുതലായവ വിധിച്ചിരിക്കുന്നതു്. അങ്ങനെ ക്രമേണ സ്ഥൂലങ്ങളായ ബാഹ്യോപാധികളുടെ സഹായത്തോടെ ചഞ്ചലവും അസ്ഥിരവുമായ മനസ്സിനെ അചഞ്ചലവും സ്ഥിരവുമാക്കണം. പിന്നീട് ക്രമത്തിൽ മനസ്സിനെ ഉത്കൃഷ്ടഭാവത്തിൽ ഉറപ്പിച്ചുനിർത്തുന്നതിനാവശ്യമായ അമാനിത്വം — തന്നിലുള്ളതും ഇല്ലാത്തതുമായ യോഗ്യതയിൽ അഭിമാനിക്കാതിരിക്കുക, അദംഭിത്വം — പരന്മാരിൽനിന്നു് ആദരം നേടുവാൻ തക്ക യോഗ്യത തനിക്കുണ്ടെന്നു് കരുതി ഞെളിയാതിരിക്കുക, അഹിംസ — മനോവാക്കായകർമ്മങ്ങളെക്കൊണ്ടു് പരദ്രോഹം ചെയ്യാതിരിക്കുക, ക്ഷാന്തി — അന്യർ ചെയ്യുന്ന അപരാധത്തിൽ പതറിച്ചയില്ലാതിരിക്കുക, ആർജ്ജവം — ചിന്തയ്ക്കനുസരിച്ച വാക്കും വാക്കിന്നിണങ്ങുന്ന പ്രവൃത്തിയും പരിശീലിക്കുക, ആചാര്യോപാസനം — ആചാര്യശുശ്രൂഷ, ശൗചം — ശുചീകരണപദാർത്ഥങ്ങളുപയോഗിച്ച് ദേഹത്തിന്റെയും പ്രിയവും സത്യവും ഹിതവുമായ വ്യവഹാരംകൊണ്ടു് വാക്കിന്റെയും, ശാസ്ത്രാർത്ഥചിന്തനംകൊണ്ടു് മനസ്സിന്റെയും ശുദ്ധി വരുത്തുക, സ്ഥൈര്യം — ആചാര്യോപദേശാനുഷ്ഠാനത്തിൽ നിഷ്ഠ, ആത്മവിനിഗ്രഹം — യുക്താഹാരവിഹാരങ്ങളെക്കൊണ്ടു് ദേഹത്തിന്റെയും, സത്യവും ഹിതവുമായ ഭാഷണംകൊണ്ടും സ്വാധ്യായംകൊണ്ടും വാക്കിന്റേയും, ആത്മോന്നതിക്കനുകൂലമായ വിഷയങ്ങളിൽമാത്രം വ്യാപരിക്കുന്നതുകൊണ്ടു് ഇന്ദ്രിയങ്ങളുടേയും നിയന്ത്രണം തുടങ്ങിയവ ശീലിച്ചാൽ ദൃഷ്ടനഷ്ടങ്ങളാകുന്ന വിഷയങ്ങളിലുള്ള ഭ്രമം ഇല്ലാതാകും. എവിടെ നോക്കിയാലും കാണാവുന്ന ജന്മമൃത്യുജരാ

വ്യാധി ദുഃഖങ്ങളുടെ ദോഷത്തെക്കുറിച്ചു തുടച്ചയായി ചിന്തിച്ചാൽ വിഷയസുഖങ്ങളിലുള്ള പ്രീതിയും അഹങ്കാരവും പോയ്മറയും;ഒന്നിലും ആസക്തി ഉണ്ടാവുകയില്ല. ലോകസ്വഭാവം നല്ലതുപോലെ കണ്ടറിഞ്ഞ ആ മനസ്സിനെ ഇഷ്ടാനിഷ്ടപ്രാപ്തികൾക്കൊന്നും ഇളക്കാനാവില്ല. ഉണ്ടായി മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന ഈ ലോകത്തിന്നെല്ലാം അധിഷ്ഠാനമായിരിക്കുന്ന സത്യവസ്തുവിൽ, ഈശ്വരനിൽ, മനസ്സ് ഉറച്ചുനിൽക്കും. അതിന്ന് അനുകൂലമായ പരിതസ്ഥിതിയും, സജ്ജനസംസർഗ്ഗവും അതു തേടും. ജീവിതലക്ഷ്യമായ ജ്ഞാനം തേടും, നേടും; മനസ്സു ശാന്തമായാൽ പിന്നെ അസ്വസ്ഥത എവിടെ ?

അപ്പോൾ ഇത്തരം ഒരു ജീവിതദർശനം ഉണ്ടാവുകയാണ് അസ്വസ്ഥതകൾക്ക് ഒരേ ഒരു പരിഹാരം. അതിനുപകരം നാം ചെയ്യുന്നതെന്താണ് ? നേരേ വിപരീതം. പുരോഗതിയുടെ പേരിൽ വണ്ടിക്കു പിന്നിൽ കുതിരയെ കെട്ടി അടിയെടാ അടി. എന്നിട്ട് ഒരു ഗതിയുമില്ലാതെ, നശിക്കലും.

ഒന്നാമതായി ഒരു ജനത എന്ന നിലയിൽ നമുക്ക് ഒരു ജീവിതദർശനമുണ്ടെന്നുള്ള ബോധ്യം വേണം. അതുണ്ടാവാൻ എവിടെ തേടണം? നമ്മുടെ ശാസ്ത്രങ്ങളിൽ. നമുക്ക് ഒരു എത്തും പിടിയുമില്ലാത്ത പരധർമ്മത്തിൽ നമ്മുടെ ജീവിതദർശനം തേടിയാൽ ഉണ്ടാകുന്ന ദുരന്തഫലം നാം വേണ്ടത്ര അനുഭവിച്ചുകഴിഞ്ഞു. നമ്മുടെ സ്വന്തം ജീവിതദർശനം നമ്മുടെ മഹാപുരുഷന്മാർ നമുക്ക് പൈതൃകമായി തന്നിട്ടുണ്ട്. അതിൽ ഉറച്ചുനിന്നുകൊണ്ട് ലോകത്തിൽ ഇന്നുവരെ ഉണ്ടായിട്ടുള്ളതും ഇനി ഉണ്ടാകാൻ പോകുന്നതുമായ എല്ലാ നല്ല ദർശനങ്ങളേയും നമ്മുടേതിനോട് സമന്വയിപ്പിക്കാം. അങ്ങനെ നമുക്ക് ലോകത്തിനാകെയും ഒരു ലോകോത്തര ജീവിതദർശനം കാഴ്ചവെയ്ക്കാം. ഇതിന്ന് നമ്മെ സമർത്ഥരാക്കുന്നതിന് എളുതായ ഒരുപായവും നിർദ്ദേശിക്കാം. അതിതാണ്. ശ്രീ വിവേകാനന്ദസ്വാമികളാൽ വിരചിതമായ'കർമ്മ – രാജ – ഭക്തി – ജ്ഞാനയോഗങ്ങൾ (വിവേകാനന്ദ സാഹിത്യസർവ്വസ്വം 1–ം 2–ം വാല്യങ്ങൾ) അവധാനപൂർവ്വം പഠിക്കുക. നിങ്ങളെ വീര്യവും, ബലവും, ശക്തിയും, കരുത്തുമുള്ളവരാക്കുന്നതിനാവശ്യമായവയെല്ലാം നിങ്ങൾക്കവിടെ ലഭിക്കും. നിങ്ങൾ സിംഹക്കുട്ടികളാണെന്ന് നിങ്ങൾക്ക് ബോധ്യമാകും. വജ്രസദൃശമായ ഉറപ്പും, കുസുമസദൃശമായ മൃദുലതയും നിങ്ങളിൽ ഒന്നിച്ചുവിളങ്ങും. അപ്പോൾ നിങ്ങൾ സ്വയം സ്വസ്ഥരാകും. ആ സ്വാസ്ഥ്യം നിങ്ങളിൽ നിന്ന് അന്യരിലേയ്ക്കു പകരുകയും ചെയ്യും.

ഈ ലക്ഷ്യത്തെ മുൻനിർത്തിയുള്ളതായിരുന്ന ഗുണകർമ്മങ്ങളെ അടിസ്ഥാനമാക്കിയുള്ള വർണ്ണവ്യവസ്ഥയും (ജാതിവ്യവസ്ഥയല്ല) ആശ്രമധർമ്മങ്ങളും. തത്ത്വത്തിന്റെ പ്രയോഗവൈകല്യംമൂലമുണ്ടായ ദുരന്തഫലങ്ങൾ കണ്ട് പരിഭ്രാന്തരായി തത്ത്വത്തെത്തന്നെ കൈവെടിയുന്നത് ഔഷധത്തിന്റെ പ്രായോഗവൈകല്യം മൂലമുണ്ടായ ദുഷ്ടഫലത്തെ ഭയന്ന് ഔഷധം ഉപേക്ഷിക്കുന്നതുപോലെയാണ്. ഏററവും ഉത്തമമായ ഔഷധംപോലും വിധിയാംവണ്ണമല്ലാതെ സേവിച്ചാൽ ആരോഗ്യസിദ്ധിക്കു പകരം മരണസിദ്ധി ഉണ്ടാകാമെന്നുള്ളത് പ്രസിദ്ധമായ സത്യമാണല്ലൊ ! അതുപോലെ വ്യക്തികളുടെ പ്രകൃതിസഹജമായ ഗുണങ്ങളെ കണക്കിലെടുത്ത് അവരെ ഏററവും ഉത്കൃഷ്ടമായ ബ്രാഹ്മണ്യഗുണങ്ങളിലേയ്ക്ക് പതുക്കെ പതുക്കെ കൈപിടിച്ചുയർത്താൻ ലോകഹിതൈഷികളായ സജ്ജനങ്ങൾ കാണിച്ചുതരുന്ന മാർഗമാണ് വർണ്ണധർമ്മം. ഓരോരുത്തന്റെയും കഴിവ് എന്താണെന്നറിഞ്ഞ്, അന്യത്ര കാണുന്ന കഴിവിൽ കൊതികൊണ്ട് അതു തനിക്കുണ്ടെന്ന് വൃഥാ അഭിമാനിക്കാതെ, അത് നേടാനാവശ്യമായ ജീവിതചര്യയിലൂടെ ഉത്കൃഷ്ടതരങ്ങളായ ലക്ഷ്യങ്ങൾ നേടുക: ഇതാണ് വർണ്ണധർമ്മത്തിന്റെ തത്ത്വം. ഇത് എന്നും എവിടേയും സ്വീകാര്യമാണ്, പ്രായോഗികവുമാണ്; ഇതല്ലാതെ വ്യക്തികൾക്ക് വളരാൻ മററു മാർഗ്ഗമില്ലതന്നെ. ഇപ്രകാരം വ്യക്തികളുടെ കഴിവിനെ കണക്കിലെടുക്കാതെ ഇല്ലാത്ത സാമർത്ഥ്യമുണ്ടെന്ന് നടിച്ചു നടക്കുന്നതിന്റെ ഫലമാണ് സമൂഹത്തിൽ സർവ്വത്ര കാണുന്ന കാര്യപ്രാപ്തിയില്ലായ്മയും അവധിയററ പ്രശ്നങ്ങളും. സത്യസന്ധമായി ചിന്തിച്ചാൽ ഇക്കാര്യം വ്യക്തമാകും. ഇതു മനസ്സിലാക്കി മാറിയ പരിതസ്ഥിതിയിൽ പ്രമാദമററ ഈ തത്ത്വം പ്രമാദ

രഹിതമായവിധം പ്രയോഗിച്ചാൽ പ്രശ്നങ്ങൾ പരിഹൃതങ്ങളാകും.

അതുപോലെതന്നെ ആശ്രമധർമ്മങ്ങൾ. മനുഷ്യജീവിതത്തിലെ വിവിധഘട്ടങ്ങളിൽ അവൻെറ മനസ്സിൻെറയും ബുദ്ധിയുടേയും വളർച്ചയ്ക്കനുസരിച്ചുള്ള ലക്ഷ്യങ്ങൾ നേടി ക്രമേണ ആത്യന്തികലക്ഷ്യമായ പരമസ്വാതന്ത്ര്യം നേടാൻ മനുഷ്യൻ തയ്യാറെടുക്കേണ്ടതാണ്. അല്ലാതെ ശൈശവപ്രായംമുതൽതന്നെ എല്ലാത്തിനും സ്വയമവകാശിയാണെന്നു കരുതി ലക്കും ലഗാനുമില്ലാതെ മനുഷ്യനെ വളരാൻ വിട്ടാൽ, അവനു ലഭിച്ചിട്ടുള്ള ബുദ്ധിശക്തിയെ അവൻ മൃഗങ്ങളെക്കാൾ കഷ്ടമായി ആത്മനാശത്തിനും പരദ്രോഹത്തിനും ഇടയാകത്തക്കവിധം ഉപയോഗിക്കും എന്നുള്ളതു് ഇന്നാർക്കാണ് ബോധ്യമാകാത്തതു് ? അതുകൊണ്ടു് ആദ്യം ബ്രഹ്മചര്യാശ്രമധർമ്മമനുഷ്ഠിച്ചു് ആത്മനിയന്ത്രണത്തോടെ വിദ്യ സമ്പാദിച്ചു് ഭാവിജീവിതായോധനത്തിനു് വേണ്ട കരുത്തും ശേഷിയും നേടണം. എന്നിട്ടു വേണം സമൂഹത്തിൻെറ ശക്തികേന്ദ്രമായിരിക്കേണ്ട ഗൃഹസ്ഥാശ്രമത്തിൽ വ്യക്തികൾ പ്രവേശിക്കാൻ. എന്നാൽമാത്രമേ ധർമ്മനിരതരായി സ്വയം ജീവിച്ചു് സമൂഹത്തെ നേർവഴിക്കു നയിക്കാൻ വ്യക്തികൾ സമർത്ഥരാകൂ. തുടർന്നു് ഗൃഹസ്ഥാശ്രമധർമ്മം അന്യൂനം അനുഷ്ഠിച്ചാൽ സമൂഹജീവിതം സ്വസ്ഥവും സുഖകരവുമാകും. ക്രമേണ ക്ഷുദ്രമായ സ്വാർത്ഥത്തിൽനിന്നു് വളർന്നു് സമൂഹക്ഷേമത്തിനുള്ള സേവാധർമ്മങ്ങളിൽ നിരതനാകുന്നതിനും, അവസാനം തൻെറ സർവ്വവും ഈശ്വരാർപ്പണം ചെയ്തു് 'വസന്തവല്ലോകഹിതം' ചെയ്തു ജീവിതം അത്യന്തം ധന്യമാക്കുന്നതിനും വ്യക്തി സമർത്ഥനായി ഭവിക്കും. ഇതിനു പകരം

> യശ്ശാസ്ത്രവിധിമുത്സൃജ്യ
> വർത്തതേ കാമകാരതഃ
> ന സ സിദ്ധിമവാപ്നോതി
> ന സുഖം ന പരാം ഗതിം.

ശാസ്ത്രവിധികൾ – ലോകഹിതൈഷികളായ സജ്ജനങ്ങളുടെ അവധാനപൂർവ്വമായ ജീവിതാനുഭവങ്ങളുടെ സത്ഫലങ്ങൾ തങ്ങളുടെ ഭാവിതലമുറയ്ക്കു് പ്രയോജനപ്പെടണമെന്നു മാത്രം കരുതി സമാഹരിച്ചിട്ടുള്ള ദർശനവിധികൾ – വകവെയ്ക്കാതെ പ്രകൃതിപ്രതിഭാസങ്ങളുടെ ആപാതമധുരമായ കാഴ്ചകളിൽ ഭ്രമിച്ചു് വീണ്ടുവിചാരമില്ലാതെ കാമാനുവർത്തികളായി ജീവിക്കുന്നവനു് ചിത്തശുദ്ധിയോ, അതുവഴി കിട്ടേണ്ട സുഖമോ, പരമമായ മോക്ഷമോ, കിട്ടുകയില്ല.

> തസ്മാത് ശാസ്ത്രം പ്രമാണം തേ
> കാര്യാകാര്യവ്യവസ്ഥിതൗ.

അതിനാൽ എന്തു്, എങ്ങനെ, എപ്പോൾ ചെയ്യണമെന്നതിനു് (പൂർവ്വികരുടെ അനുഭവങ്ങളാകുന്ന) ശാസ്ത്രമാണു് പ്രമാണം.

സുഖവും സ്വസ്ഥതയും തങ്ങൾക്കും തങ്ങളുടെ വത്സലസന്താനങ്ങൾക്കും ഉണ്ടാകണമെന്നു് ആഗ്രഹിക്കുന്നവർ കാലം കളയാതെ ശാസ്ത്രം പഠിക്കുക, തങ്ങളുടെ കുഞ്ഞുങ്ങളെ പഠിപ്പിക്കുക; പഠിച്ചതു് ശ്രദ്ധയോടെ ആചരിക്കാൻ ശ്രമിക്കുക; അതു മാത്രമേ വഴിയുള്ളു. മോഹത്തിൽ നിന്നുണർന്നു്, സജ്ജനങ്ങളെയും, സദ്ഗ്രന്ഥങ്ങളെയും സമാശ്രയിച്ചു് ബോധവാന്മാരാകുക.

ലോകാഃ സമസ്താഃ സുഖിനോ ഭവന്തു.

---

# ചുണക്കുട്ടന്മാരാകാൻ

തളരാത്തുള്ള ശരീരം വേണം
കതറാത്തുള്ളൊരു കൈകാൽ വേണം

പതറാത്തുള്ളൊരു കണ്ണും കാതും
ചിതറാത്തുള്ള മനസ്സും വേണം.

തകരാത്തുള്ളൊരു തൻേറടം, ഭയ—
മറിയാത്തുള്ളൊരുറപ്പും വേണം.

പൊളിയറിയാത്തൊരു നോക്കും വാക്കും
വഴി പിഴയാത്തൊരു കഴിവും വേണം.

എന്നെക്കൊണ്ടാണെൻെറ സുഖം, ജയ,—
മന്യാധീനം വേണ്ടേ വേണ്ടാ.

എന്നുടെയുള്ളിൽ പൊന്നൊളി വീശു—
ന്നെന്നുടെയീശ്വരനെൻ കാതൽ !

എന്നുടെയീശ്വരനെന്നുടെ വീര്യവു—
മെന്നുടെയഭയവുമരുളേണം !

—കുട്ടികളുടെ ദിനചര്യയിൽനിന്നു്.

# ശ്രീ നവഗോപാൽഘോഷ്

## ബ്രഹ്മചാരി ഗണേശചൈതന്യൻ

'എനിക്കിനി എന്താ വരുക ?'

'ആട്ടെ നിനക്കു ധ്യാനിയ്ക്കാനാകുമോ ?'

'ഞാൻ വെറുമൊരു ഗൃഹസ്ഥൻ. എനിക്കാണെങ്കിൽ വലിയൊരു കുടുംബത്തെ പുലത്താൻ പല ജോലിയിലും ഏപ്പെടേണ്ടതുണ്ട്. അപ്പോഠ ധ്യാനിക്കാൻ എനിയ്ക്കെങ്ങനെയാണിട കിട്ടുക ?' ചെറിയൊരു മൗനത്തിനു ശേഷം മറുപടികിട്ടി.

'നിനക്ക് അല്പം ജപിക്കാനാവുമെന്ന് ഞാൻ കരുതുന്നു. എന്താ പററില്ലേ ?'

'അതിനുമെനിക്കു സമയം കിട്ടില്ലെന്നാണ് എൻെറ ഭയം.'

'ആട്ടെ, എന്നാൽ, ദിവസത്തിലൊരു നേരം എന്നെ ഒന്നോർത്തുകൂടെ ?'

'പിന്നെന്താ അതു നിശ്ചയമായും എനിയ്ക്കു കഴിയും.'

'എന്നാൽപ്പിന്നെ അതുമാത്രം മതി നിനക്ക്; മറെറാന്നുംതന്നെ നീ ചെയ്യേണ്ട.'

നവഗോപാൽഘോഷാണ് ശ്രീരാമകൃഷ്ണനോട് ഇങ്ങനെയൊരു ഉറപ്പു വാങ്ങിയ സുകൃതി.

നവഗോപാൽഘോഷ്, ഹൗറാജില്ലയിലെ ബേഗംപുരംഗ്രാമത്തിലെ പ്രസിദ്ധമായ ഘോഷ്കുടുംബത്തിൽ 1832_ലാണു ജനിച്ചതു്. കല്ക്കത്തയിലെ ബാദുഡ്ബാഗാനിൽ താമസം; ഹെൻേറർസൺ കമ്പനിയിലെ ഉത്തരവാദിത്വമുള്ള ഒരു ഉദ്യോഗസ്ഥൻ. കാഴ്ചയിൽത്തന്നെ വളരെ സരളനും ഉദാരനുമായിരുന്ന അദ്ദേഹം വലിയ ദാനശീലനുമായിരുന്നു. ഭക്തനായിരുന്ന അദ്ദേഹത്തിനു ഭഗവദ്ഗുണഗാനങ്ങഠ പാടുന്നതിൽ വലിയ പ്രീതിയുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ശരീരം സംപുഷ്ടവും മനസ്സ് ഉത്സാഹപൂണ്ണവും. അദ്ദേഹത്തിൻെറ ഭായ്യയും ഒരു വലിയ ഭക്ത. അദ്ദേഹത്തിൻെറ കുടുംബാംഗങ്ങളെല്ലാം ഒരേ തരക്കാർ. നവഗോപാൽഘോഷിൻെറ സരളവും കുലീനവുമായ പ്രകൃതികൊണ്ട് സ്ഥലവാസികഠ അദ്ദേഹത്തെ വളരെ ആദരിച്ചിരുന്നു. ശ്രീരാമകൃഷ്ണനെ കാണാനായി, തൻെറ കുടുംബാംഗങ്ങളെയുംകൂട്ടി നവഗോപാൽഘോഷ് ആദ്യമായി ദക്ഷിണേശ്വരത്തു പോയതു് വളരെ ശ്രദ്ധേയമായ ഒരു സംഭവമായിരുന്നില്ല. എന്നും കീത്തനങ്ങഠ പാടാൻ ശ്രീരാമകൃഷ്ണൻ അദ്ദേഹത്തോട് ഉപദേശിച്ചു. ആ നിർദ്ദേശം നവഗോപാൽ സത്യസന്ധമായി അനുസരിക്കുകതന്നെ ചെയ്തു. വീട്ടിലെ കുട്ടികളോടൊത്തു് മൃദംഗവും താളവുമായിട്ടാണ് അദ്ദേഹം പാട്ടുകഠ പാടാറുണ്ടായിരുന്നതു്.

ആദ്യത്തെ സന്ദർശനം കഴിഞ്ഞു് മൂന്നു കൊല്ലത്തേയ്ക്കു നവഗോപാൽ ദക്ഷിണേശ്വരത്തേയ്ക്കു പോകുകയുണ്ടായില്ല. എങ്കിലും അക്കാലത്തെല്ലാം ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ സ്മരിച്ചിരുന്നു. അദ്ദേഹത്തെക്കുറിച്ചന്വേഷിച്ചിട്ട് ഒരിക്കൽ നവഗോപാൽഘോഷിന് ആളെ അയച്ചു. അതു നവഗോപാലിന് ആശ്ചയ്യമുളവാക്കി. 'ശ്രീരാമകൃഷ്ണനെ ആളുകഠ അവതാരമെന്നു പറഞ്ഞു് ആരാധിക്കുന്നു. അങ്ങനെയുള്ളയാഠ ഇത്ര നിസ്സാരനായ എന്നെ ഇത്രയും കാലം ഓമ്മിക്കുകയോ ?' ഭഗവാൻെറ ഈ കാരുണ്യാതിരേകത്തെക്കുറിച്ചു ചിന്തിച്ചപ്പോഠ നവഗോപാൽഘോഷിൻെറ കണ്ണുകഠ അശ്രുപൂണ്ണങ്ങളായി. പിന്നത്തെ ഞായറാഴ്ച നവഗോപാൽ ഭായ്യയും കുട്ടികളുമൊത്തു് ഭഗവാനെ സന്ദശിച്ചു. അത്രയും നാളത്തെ സുദീഘമായ അസാന്നിധ്യത്തെക്കുറിച്ചു ചോദിച്ചപ്പോഠ നവഗോപാൽ പറഞ്ഞു, അക്കാലമെല്ലാം, തന്നോടുപദേശിച്ചിരുന്നതുപോലെ താൻ പതിവായി കീത്തനങ്ങഠ പാടാറുണ്ടായിരുന്നെന്ന്. അപ്പോഠ ഗുരുദേവൻ ഉറപ്പുകൊടുത്തു, മേലിൽ അമ്മാതിരി സാധനകഠ നവഗോപാൽഘോഷിന് ആവശ്യമില്ലെന്നും തന്നെ ഏതാനും

പ്രാവശ്യം വന്നു കാണുന്നതുകൊണ്ടുതന്നെ യഥാർത്ഥമായ ഈശ്വരഭക്തി കിട്ടുമെന്നും.

ശ്രീരാമകൃഷ്ണദേവനുമായുണ്ടായ അനുഗൃഹീതമായ ഈ രണ്ടാമത്തെ ദർശനം നവഗോപാലിന്റെ ജീവിതത്തിൽ ദൂരവ്യാപകമായ ഫലങ്ങൾ ഉളവാക്കി. അതിനുശേഷം അദ്ദേഹം അധികസമയവും ശ്രീരാമകൃഷ്ണദേവനെക്കുറിച്ചുള്ള ചിന്തയിൽ മുഴുകിക്കഴിയുകയും കൂടെക്കൂടെ പരമഹംസദേവനെ സന്ദർശിക്കുകയും ചെയ്തിരുന്നു.

നവഗോപാലിന്റെ കുടുംബത്തിലെ എല്ലാവരും ശ്രീരാമകൃഷ്ണനിൽ ഗാഢഭക്തിയുള്ളവരായിരുന്നു. അദ്ദേഹത്തിന്റെ ഒന്നാമത്തെ മകനായ സുരേശിന് അന്ന് അഞ്ചുവയസ്സേ പ്രായമുണ്ടായിരുന്നുള്ളു. എങ്കിലും ജന്മനാതന്നെ പാട്ടിൽ വാസനയുള്ളവനായിരുന്ന സുരേശ് വീട്ടിലെ ഭജനകീർത്തനങ്ങൾക്കൊപ്പം മൃദംഗം ഭംഗിയായി വായിച്ചിരുന്നു. ഗുരുദേവന് അവനെ സ്വാഭാവികമായും ഇഷ്ടപ്പെട്ടു.

മറ്റൊരു കുട്ടി ജനിക്കുന്നതിനുമുമ്പ് ഒരിക്കൽ, ശ്രീരാമകൃഷ്ണഭക്തയായ നവഗോപാലിന്റെ ഭാര്യ തനിക്കിനിയുമൊരു പുത്രൻ ജനിക്കുകയാണെങ്കിൽ അവനെ ശ്രീരാമകൃഷ്ണദേവന്റെ സേവയ്ക്കുവേണ്ടി സമർപ്പിയ്ക്കുമെന്ന് മനസാ സങ്കല്പിച്ചു നിശ്ചയിച്ചു. ഈശ്വരാനുഗ്രഹത്താൽ അവരുടെ പ്രതീക്ഷപോലെ ഒരു ആൺകുഞ്ഞുണ്ടായി. ആ അമ്മ അവരുടെ പ്രതിജ്ഞ പാലിക്കുവാൻ ഉറയ്ക്കുകയും ചെയ്തു. കുഞ്ഞിന് ആറേഴാഴ്ച പ്രായമായപ്പോൾ അമ്മ കുഞ്ഞിനെ ഒരു തുണിയിൽ പൊതിഞ്ഞ് രഹസ്യമായി ദക്ഷിണേശ്വരത്തേയ്ക്കു കൊണ്ടുപോയി. നവഗോപാലനും ഒപ്പം ഉണ്ടായിരുന്നു. അവർ ശ്രീരാമകൃഷ്ണദേവനെ ദർശിച്ചു;അപ്പോൾ അദ്ദേഹം ഭാവാവിഷ്ടനായിരുന്നു. കുഞ്ഞിനെ കയ്യിലെടുത്തുനില്ക്കുന്ന അമ്മയെ കണ്ടിട്ട് ഭഗവാൻ ചോദിച്ചു: 'നിങ്ങളെന്താണ് എനിക്കു കൊണ്ടുവന്നിരിക്കുന്നത്?' അമ്മ കുഞ്ഞിനെ ഗുരുദേവന്റെ കാല്ക്കൽവെച്ചിട്ടു പറഞ്ഞു: 'ഇതാ ഞാൻ ഈ ഉപഹാരമാണ് അവിടുത്തേയ്ക്കു കൊണ്ടുവന്നിട്ടുള്ളത്.' ശ്രീരാമകൃഷ്ണൻ ഏതാനും നിമിഷം കുഞ്ഞിനെ ശ്രദ്ധിച്ചു നോക്കി. എന്നിട്ടു പറഞ്ഞു: 'ആ! എത്ര നല്ല കുഞ്ഞ്, നിങ്ങൾ വാസ്തവമായും ഇവനെ എനിയ്ക്കു സമർപ്പിക്കുകയാണോ ? കൊള്ളാം.' അദ്ദേഹം കുഞ്ഞിനെ കയ്യിലെടുത്തു. വലതുകൈയ് കുഞ്ഞിന്റെ തലയിൽ വെച്ചനുഗ്രഹിച്ചിട്ട് കുഞ്ഞിനെ അമ്മയുടെ കയ്യിൽ കൊടുത്തുകൊണ്ട് പറഞ്ഞു: 'ഇപ്പോൾ ഈ കുഞ്ഞിനെ നിങ്ങൾ വളർത്തു. എന്നാൽ ഇവൻ എനിക്കുള്ളവനാണെന്ന് ഓർക്കണം. പിന്നൊരു സമയത്ത് ഞാനിവനെ തിരിച്ചെടുത്തുകൊള്ളാം.' വളരെ കൊല്ലങ്ങൾക്കുശേഷം, ശ്രീരാമകൃഷ്ണദേവന്റെ മഹാസമാധിയ്ക്കുശേഷം, ആ പുത്രൻ വളന്ന് ആളായപ്പോൾ രാമകൃഷ്ണസംഘത്തിൽ ചേർന്ന് സന്ന്യാസിയായി—അംബികാനന്ദസ്വാമിജി. അന്ന് അദ്ദേഹത്തിന്റെ അമ്മയാണ് ഏററവുമധികം സന്തോഷിച്ചത്. തന്റെ മകനെ ശ്രീരാമകൃഷ്ണദേവൻ സ്വീകരിയ്ക്കുകതന്നെ ചെയ്തെന്ന് അവർക്കു തോന്നി.

ശ്രീരാമകൃഷ്ണദേവൻ മിക്കവാറും എല്ലാ ഞായറാഴ്ചയും ഏതെങ്കിലും ഒരു ഭക്തന്റെ വീടു സന്ദർശിയ്ക്കുമായിരുന്നു. ആ സന്ദർശനങ്ങൾ അതാതു സ്ഥലങ്ങളിൽ ഒരു ഉത്സവത്തിന്റെ പ്രതീതി ജനിപ്പിച്ചിരുന്നു. നവഗോപാൽഘോഷും ഇങ്ങനെയൊരാഘോഷം തന്റെ വീട്ടിലും ഏർപ്പാടു ചെയ്യുവാൻ നിശ്ചയിച്ചു. ഗുരുദേവനെ ക്ഷണിക്കുകയും ചെയ്തു. നിശ്ചിതദിവസം ശ്രീരാമകൃഷ്ണദേവൻ വന്നപ്പോൾ ഭക്തന്മാരെല്ലാം അക്ഷമയോടെ അദ്ദേഹത്തെ കാത്തിരിയ്ക്കുന്നുണ്ടായിരുന്നു. വീട്ടുമുററത്തു ഭഗവത് കീർത്തനം പാടാൻ തുടങ്ങിയപ്പോൾ അതു കേട്ടു ഭാവാവിഷ്ടനായ ശ്രീരാമകൃഷ്ണദേവൻ പെട്ടെന്ന് അവിടുത്തേയ്ക്കു പാഞ്ഞുചെന്നു. ത്രിഭംഗനായ ശ്രീകൃഷ്ണനെപ്പോലെ ഭഗവാൻ നിശ്ചേഷ്ടനായി നിന്നുപോയി. നവഗോപാൽ, നീണ്ട ഒരു മാല ഗുരുവിന്റെ കഴുത്തിലിട്ടത്, അദ്ദേഹത്തിന്റെ പാദങ്ങൾവരെ എത്തി. ആദ്ധ്യാത്മികാവേശത്തോടെ കീർത്തനം തുടന്നുകൊണ്ടിരുന്നപ്പോൾ ഭക്തജനങ്ങൾ എഴുന്നേററു ഗുരുദേവന്റെ ചുററും നൃത്തം വെച്ചു. കുറേക്കഴിഞ്ഞു ഭാവാവേശം ശമിച്ചപ്പോൾ ഗുരുദേവൻ ഇരുന്നു. ഉരുക്കിയ വെള്ളിയുടെ പ്രകാശംപോലെ ഒരു പ്രഭ, ഗുരുദേവന്റെ മുഖത്ത് നവഗോപാൽ കണ്ടു. നവഗോപാലിനു തന്റെ കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. അതുകൊണ്ട് അടുത്തുനിന്നിരുന്ന തന്റെ സഹോദരനോട് ആ പ്രഭയെപ്പററി ആരാഞ്ഞു. എന്നാൽ തന്റെ സഹോദരൻ ആ പ്രഭ

കാണുന്നില്ലെന്നാണു പറഞ്ഞതു്. നവഗോപാൽ തന്റെ കാഴ്ച ശരിയാക്കാൻവേണ്ടി കണ്ണുകൾ രണ്ടും തിരുമ്മി വീണ്ടും നോക്കി. ആശ്ചര്യംതന്നെ! നേരത്തെ കണ്ട ആ പ്രഭ ഭഗവാന്റെ മുഖത്തു് അപ്പോഴും കണ്ടിരുന്നു. തന്റെ ഭക്തനെ അനുഗ്രഹിക്കാൻ ശ്രീരാമകൃഷ്ണൻ കാണിച്ച കരുണാകടാക്ഷത്തിന്റെ ഒരു പ്രകടനമായിരുന്നു ആ പ്രഭയെന്നു് അവസാനം അദ്ദേഹത്തിനു് മനസ്സിലായി.

ഈ സമയത്തു ഗൃഹനായിക ശ്രീരാമകൃഷ്ണനെ ഊട്ടാനുള്ള ഏർപ്പാടുകൾ വീടിന്റെ മുകളിലത്തെ നിലയിൽ ചെയ്തിട്ടു് മററു പല സ്ത്രീകളോടുമൊപ്പം, അദ്ദേഹം മുകളിലേയ്ക്കു വരുന്നതു കാത്തുനിന്നു. ഗുരുദേവൻ മുകളിലേയ്ക്കു വന്നപ്പോൾ അദ്ദേഹത്തിന്റെ ചരണധൂളി ഗ്രഹിക്കുവാൻ ആ സ്ത്രീകൾ ആഗ്രഹിച്ചു. അപ്പോഴേയ്ക്കും ഗുരുദേവൻ 'അമ്മേ അമ്മേ' എന്നു ജഗദംബയെ വിളിച്ചുകൊണ്ടു് ഭാവാവിഷ്ടനായി. എങ്കിലും നവഗോപാലന്റെ സഹധർമ്മിണിക്കു് ഭഗവാന്റെ ചരണധൂളി ഗ്രഹിക്കുവാനുള്ള അനുവാദം കൊടുത്തു. അവർ 'സ്വന്തം കൈയ്കൊണ്ടുതന്നെ ഭഗവാനെ ഊട്ടാൻ കഴിയണേ' എന്നു മനസാ പ്രാർത്ഥിക്കുന്നുണ്ടായിരുന്നു. അതറിഞ്ഞിട്ടെന്നപോലെ ഗുരുദേവൻ ചോദിച്ചു: ''എന്താ അമ്മയ്ക്കെന്നെ ഊട്ടണമെന്നു തോന്നുന്നുണ്ടോ ?'' അല്പം കഴിഞ്ഞു് ഗുരുദേവൻ പറഞ്ഞു: ''ശരി ആകട്ടെ.'' ഇതു കേട്ടു് അവർ അല്പം മധുരപലഹാരം ഭഗവാന്റെ വായിൽ വെച്ചുകൊടുക്കാനായി ഒരുമ്പെട്ടപ്പോഴേയ്ക്കും അതു സ്വീകരിയ്ക്കാനായി ആശ്ചര്യകരമായ എന്തോ ഒന്നു് ഭഗവാന്റെ ഉള്ളിൽനിന്നും അദ്ദേഹത്തിന്റെ വായിൽ പ്രത്യക്ഷപ്പെട്ടു. അദ്ഭുതത്തോടെ ഒരു തരത്തിൽ അവർ ഒരു കഷണം മധുരപലഹാരം ഭഗവാന്റെ വായിൽ വെച്ചിട്ടു് ആവേശഭരിതയായി മാറിനിന്നു. തനിക്കു സമർപ്പിച്ച മധുരപലഹാരങ്ങളിൽനിന്നു് അല്പം മാത്രം എടുത്തു ഭുജിച്ചിട്ടു് ശേഷിച്ചതു് തിരികെ എടുത്തുകൊള്ളുവാൻ ഗുരുദേവൻ നവഗോപാലന്റെ പത്നിയോടു പറഞ്ഞു. അവർ അതു് എടുത്തു് അവിടെ സന്നിഹിതരായിരുന്ന മററു ജനങ്ങൾക്കുംകൂടി കൊടുത്തിട്ടു് സ്വയം ആ പ്രസാദം കഴിക്കുകയും ചെയ്തു. ഗുരുദേവൻ കീർത്തനസംഘക്കാരുടെ അടുത്തേയ്ക്കു് വീണ്ടും മടങ്ങി. നവഗോപാൽഘോഷിന്റെ പത്നിക്കു് അന്നുണ്ടായ ആ ദിവ്യാനുഭൂതിയെക്കുറിച്ചു് അവരുടെ സുഹൃത്തുക്കൾക്കെല്ലാം താമസിയാതെ അറിവു കിട്ടി.

ഒരിയ്ക്കൽ ഗംഗാപൂജാദിവസം നവഗോപാലും ഗിരീശ്ചന്ദ്രഘോഷും മററുചില സുഹൃത്തുക്കളുംകൂടി ഒരു വാടകവഞ്ചിയിൽ ദക്ഷിണേശ്വരത്തേയ്ക്കു പുറപ്പെട്ടു. അപ്പോൾ മഴ പെയ്യുന്നുണ്ടായിരുന്നു; കുളിക്കടവുകൾ ആളുകളെക്കൊണ്ടു നിറഞ്ഞുമിരുന്നു. അതുകൊണ്ടു് അവക്കു് അപ്പോൾ കുളിക്കണമെന്നു തോന്നിയില്ല. ആ പുണ്യദിനത്തിൽ ഗുരുദേവനെക്കണ്ടു് അദ്ദേഹത്തിനെന്തെങ്കിലും സമർപ്പിച്ചാൽ തങ്ങൾക്കു് അന്നു ഗംഗാസ്നാനം ചെയ്തഫലം കിട്ടുകതന്നെ ചെയ്യും എന്നായിരുന്നു അവരുടെ ദൃഢമായ വിശ്വാസം. എന്നാൽ അവർ ഭഗവാന്റെ അടുത്തെത്തിയപ്പോൾ അവരെ ശകാരിച്ചുകൊണ്ടു് ഗുരുദേവൻ പറഞ്ഞു: ''എന്താണിതു് ? ഇന്നു ഗംഗാപൂജ ചെയ്യുന്ന ദിവസമല്ലേ ? ഇന്നെല്ലാവരും ഗംഗയിൽ സ്നാനം ചെയ്യേണ്ടതാണു്.'' അവരെല്ലാവരും ഭഗവാന്റെ ആജ്ഞയനുസരിച്ചു.

ശ്രീരാമകൃഷ്ണൻ കാശീപുരം ഉദ്യാനവാടിയിൽ താമസിക്കുമ്പോൾ ആ വീട്ടിൽ ഒരു പൂച്ച കുഞ്ഞുങ്ങളുമായി വന്നുകൂടി. അങ്ങനെയിരിയ്ക്കെ നവഗോപാലന്റെ ഭാര്യ ഒരിക്കൽ അവിടെ വന്നു. ഭഗവാൻ ചെറുശങ്കയോടെ അവരോടു ചോദിച്ചു: ''ആട്ടെ, ഞാനൊരു കാര്യം ചോദിയ്ക്കട്ടെ ? ഇതാ ഇവിടെ ഒരു പൂച്ച, കുഞ്ഞുങ്ങളുമായി കൂടിയിട്ടുണ്ടു്. ഇവിടെ അവയ്ക്കുവേണ്ടിടത്തോളം ആഹാരം കിട്ടുന്നില്ല. ഞാൻ അവയെ തന്നാൽ നിങ്ങളവയെ വീട്ടിൽ കൊണ്ടുപോകുമോ ? അതുകൊണ്ടു നിങ്ങൾക്കു വല്ല അസൗകര്യവുമുണ്ടാകുമോ ?'' ആ ഭക്ത മറുപടി പറഞ്ഞു: ''സ്വതേതന്നെ എനിക്കു പൂച്ചകളെ വലിയ ഇഷ്ടമാണു്. അങ്ങനെയിരിക്കെ അങ്ങുതന്നെ പൂച്ചകളെ എനിക്കു തരാമെന്നു വെയ്ക്കുമ്പോൾ അതിലെനിക്കു കൂടുതൽ താല്പര്യമുണ്ടു്. ഞാൻ പൂച്ചകളെ കൊണ്ടുപൊയ്ക്കൊള്ളാം.'' ആ പൂച്ചകളെക്കൊണ്ടു് അവരുടെ വീട്ടിൽ യാതൊരു അസൗകര്യവും ഉണ്ടാവുകയില്ലെന്നു് ഉറപ്പുവന്നതിനുശേഷമേ ഭഗവാൻ പൂച്ചകളെ അവരെ ഏല്പിച്ചുള്ളു.

1886 ജനുവരി ഒന്നാം തിയതി ശ്രീരാമകൃഷ്ണദേവൻ തന്റെ ഭക്തന്മാക്ക് ദിവ്യാനുഭൂതികൾ കൊടുത്തുകൊണ്ടു് ഒരു കല്പതരുവെപ്പോലെ വത്തിച്ചപ്പോൾ അന്നവിടെ മററു ഭക്തന്മാരോടൊപ്പം നവഗോപാൽഘോഷും ഉണ്ടായിരുന്നു. രാമചന്ദ്രദത്തൻ ഭഗവാന്റെ ആശീവ്വാദങ്ങൾ സ്വീകരിച്ചുകഴിഞ്ഞയുടനെ നവഗോപാൽ ഘോഷിന്റെ അടുത്തു് ഓടിച്ചെന്നിട്ടു പറഞ്ഞു: ''നോക്കൂ: ഇതാ ഭഗവാൻ ഒരു കല്പതരുവിനെപ്പോലെ നില്ക്കുന്നു. ഓടിച്ചെല്ലൂ. നിങ്ങൾക്ക വേണ്ടതെന്താണെന്നുവെച്ചാൽ അതു് ഉടനെ ചോദിച്ചുകൊള്ളൂ.'' നവഗോപാൽ ഭഗവാന്റെ അടുത്തേയ്ക്കോടി. പാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചു. എന്നിട്ടു് ഭഗവാന്റെ കൃപാകടാക്ഷത്തിനുവേണ്ടി പ്രാത്ഥിച്ചു. അതാണു് ഈ ലേഖനത്തിന്റെ തുടക്കത്തിൽ ചേത്തിരിക്കുന്നതു്.

ഈ സംഭവം നടക്കുമ്പോൾ നവഗോപാൽ ഘോഷിനു് അമ്പതിലധികം വയസ്സുണ്ടായിരുന്നു. ആ സംഭവത്തിനുശേഷം തന്റെ ജീവിതകാലം മുഴുവൻ ശ്രീരാമകൃഷ്ണനാമം നവഗോപാലനു് അമൃതമായിട്ടാണു് അനുഭവപ്പെട്ടിരുന്നതു്. ആ അമൃതപാനം തന്റെ ജീവിതാവസാനം വരെ ആസ്വദിക്കുകയും ചെയ്തു,

നവഗോപാൽ തന്റെ ആപ്പീസ്സിൽനിന്നു വീട്ടിലേയ്ക്കു മടങ്ങുമ്പോൾ അദ്ദേഹത്തിന്റെ ഒരു വേലക്കാരൻ കുട്ടികൾക്ക കൊടുക്കാനുള്ള ബാതാശ*യുമായി അദ്ദേഹത്തെ പിൻതുടരുമായിരുന്നു. നവഗോപാൽ ഇങ്ങനെ വീട്ടിലെത്തുമ്പോൾ അദ്ദേഹത്തെക്കണ്ടു കുട്ടികൾ വളരെ ഉത്സാഹത്തോടെ 'ജയ് രാമകൃഷ്ണ' എന്നു ഉച്ചത്തിൽ വിളിച്ചു പറയാറുണ്ടു്. തന്റെ ദേഹാന്ത്യം വരെ നവഗോപാൽ ഈ പതിവു് തുടന്നു പോന്നു. അതുകൊണ്ടു് അയൽവാസികൾ അദ്ദേഹത്തിനു് 'ജയ് രാമകൃഷ്ണ' എന്ന ഇരട്ടപ്പേരു പോലും കൊടുത്തിരുന്നു.

ബ്രഹ്മാനന്ദസ്വാമിജിയും തുരീയാനന്ദസ്വാമിജിയും വൃന്ദാവനത്തിൽ താമസിക്കുമ്പോൾ നവഗോപാലും അദ്ദേഹത്തിന്റെ മകനായ നീരദും (പിന്നീടു് അംബികാനന്ദസ്വാമി) വൃന്ദാവനം സന്ദശിച്ചു. കുറച്ചുനാൾ കാളി കമ്പിളിവാലായുടെ കുടിലിൽ താമസിക്കുകയും ചെയ്തു. വീട്ടിലേയ്ക്കു മടങ്ങുമ്പോൾ അവർ ബ്രഹ്മാനന്ദസ്വാമിജിയെ കൂട്ടി പ്രയാഗയിൽ പോയി. പിന്നീടു വിന്ധ്യാചലത്തിലും പോയി. അവിടെ ശ്രീരാമകൃഷ്ണഭക്തനായിരുന്ന യോഗീന്ദ്രനാഥസേനന്റെ ഗൃഹത്തിൽ അവർ നാലാഴ്ചക്കാലം താമസിയ്ക്കുകയും ചെയ്തു.

നവഗോപാലിന്റെ ജീവിതാന്ത്യമടുത്തപ്പോൾ അദ്ദേഹം ഹൌറയിലെ രാമകൃഷ്ണപുരത്തുള്ള ഒരു വീട്ടിലേയ്ക്കു തന്റെ താമസം മാററി. തന്റെ ഗുരുദേവന്റെ പേരുള്ള ആ സ്ഥലത്തിനോടു് അദ്ദേഹത്തിനു് ഒരു മമത തോന്നിയിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ പ്രതിമ വെച്ചാരാധിക്കുന്നതിന്നുവേണ്ടി പുതുതായി ഒരു മുറികൂടി ആ വീടിന്റെ ഭാഗമായി പണിയിപ്പിച്ചു. പാശ്ചാത്യനാടുകളിലെ തന്റെ പ്രഥമപര്യടനം കഴിഞ്ഞു മടങ്ങിവന്ന ശ്രീമദ് വിവേകാനന്ദസ്വാമിജി അന്നു കല്ക്കത്തയിൽ താമസിക്കുന്നുണ്ടായിരുന്നു. അദ്ദേഹം നവഗോപാൽ ഘോഷിന്റെ അപേക്ഷയനുസരിച്ചു് അദ്ദേഹത്തിന്റെ വീട്ടിൽ ചെന്നു് ശ്രീരാമകൃഷ്ണദേവന്റെ പ്രതിഷ്ഠ നടത്തിക്കൊടുക്കാമെന്നേററു. 1898 ഫെബ്രുവരി 6-ാം നു- ഒരു പുണ്യപൌണ്ണമിനാൾ വിവേകാനന്ദസ്വാമികൾ വഞ്ചിയിൽ മററു സന്ന്യാസിമാരും ബ്രഹ്മചാരിമാരുമൊത്തു് രാമകൃഷ്ണപുരത്തെത്തിച്ചേന്നു; അവിടത്തെ തെരുവുകളിലൂടെ ഒരു സങ്കീത്തനജാഥയും നടത്തി. സ്വാമിജിയെ അന്നു ദശിക്കാൻ തെരുവുകളിൽ ആളുകൾ തിങ്ങിക്കൂടി നിന്നിരുന്നു. എല്ലായിടത്തും അതിരു കവിഞ്ഞ ഉത്സാഹവും കാണപ്പെട്ടിരുന്നു. നവഗോപാൽ ഘോഷിന്റെ വീടിനോടു സമീപിച്ചപ്പോഴേയ്ക്കും അനവധി ഭക്തന്മാരും ജാഥയിൽ ചേന്നു. ശ്രീ സ്വാമിജി സാധാരണ മട്ടിലുള്ള വസ്ത്രം ധരിച്ചു് പാദരക്ഷയില്ലാതെ ഖോൽ (ഒരു പ്രത്യേകതരം മൃദംഗം) വായിച്ചുകൊണ്ടും ഗിരീശ് ചന്ദ്രഘോഷ് രചിച്ച 'ശ്രീരാമകൃഷ്ണ ശിശു....' കീത്തനം പാടിക്കൊടുത്തുകൊണ്ടും ആ സങ്കീത്തനജാഥയെ നയിച്ചിരുന്നു. ആ ജാഥ നവഗോപാൽഘോഷിന്റെ ഗൃഹത്തിൽ എത്തിയപ്പോൾ, ഗൃഹവാസികൾ ശംഖു

* പഞ്ചസാര പാവു കാച്ചി ഏതാനും തുള്ളി എണ്ണയും ചേത്തു് മൂപ്പിച്ചശേഷം ശുദ്ധമായ എന്തിലെങ്കിലും–പായിലോ പരമ്പിലോ – തുള്ളിതുള്ളിയായി ഇററിച്ചുണ്ടാക്കി തയ്യാർ ചെയ്യുന്ന ഒരുതരം മധുരപദാത്ഥമാണു ബാതാശ.

വിളിച്ചും ചേങ്കലകാം മുഴക്കിയും അവരെ സ്വീകരിച്ചു. അല്പംകഴിഞ്ഞു് ശ്രീരാമകൃഷ്ണ ദേവൻെറ ഒരു പോർസലൈൻ പ്രതിമ കമനീയമായി അലങ്കരിച്ചു വെച്ചിരുന്ന ഒരു മുറിയിലേയ്ക്കു് സ്വാമിജിയെ അവർ കൂട്ടിക്കൊണ്ടുപോയി. അവിടെ ചെയ്തിരുന്ന ഏപ്പാടുകാം കണ്ടു് അത്യന്തം സന്തുഷ്ടനായ സ്വാമിജി അവിടത്തെ ഗൃഹനായികയെ പ്രശംസിച്ചു. പക്ഷെ ആ അമ്മ, ഗുരുദേവനെ വേണ്ടവിധം പരിചരിക്കുവാനുള്ള തൻെറ കഴിവുകേടിനെപ്പററി പറയുകയാണുണ്ടായതു്. അപ്പോഠം സ്വാമിജി പറഞ്ഞു: ''അമ്മേ, ഗുരുദേവൻ തൻെറ ജീവിതകാലത്തൊരിക്കലും ഇതുപോലെ മാർബിറം വിരിച്ച ഒരു മുറിയിൽ താമസിച്ചിട്ടില്ല. അദ്ദേഹം ഭക്തഗണങ്ങളുടെ പൂജാ ശുശ്രൂഷാദികളുള്ള ഇവിടെ വസിച്ചില്ലെങ്കിൽപ്പിന്നെ മററെവിടെയാണു് താമസിയ്ക്കുക ?''

പിന്നെ ശരീരത്തിൽ വിഭൂതിയണിഞ്ഞ ശേഷം സ്വാമിജി പൂജയ്ക്കിരുന്നു. ശ്രീരാമകൃഷ്ണ ദേവനെ ആവാഹിച്ചു. പൂജാവസാനത്തിൽ സ്വാമിജി ഒരു ശ്ലോകം സ്വയം രചിച്ചു ഭഗവാനെ സ്തുതിച്ചു. പിന്നീടു സുപ്രസിദ്ധമായിത്തീന്ന ആ ശ്ലോകം അങ്ങനെ അവിടെവച്ചു് ആവിർഭൂതമായി:

സ്ഥാപകായ ച ധർമ്മസ്യ
സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ
രാമകൃഷ്ണായ തേ നമഃ.

ധർമ്മസ്ഥാപകനും സർവ്വധർമ്മസ്വരൂപിയും അവതാരവരിഷ്ഠനുമായ രാമകൃഷ്ണഭഗവാൻ, അവിടുത്തേയ്ക്കു നമസ്കാരം !

ഈ സുദിനത്തെ സ്മരിയ്ക്കുവാനായി നവഗോപാൽഘോഷിൻെറ ഗൃഹത്തിൽവെച്ചു് ഇതിൻെറ വാഷികാഘോഷം വളരെക്കാലം നടത്തപ്പെട്ടിട്ടുണ്ടു്.

നവഗോപാൽഘോഷിൻെറ പത്നി എല്ലാത്തരത്തിലും അദ്ദേഹത്തിനു തുല്യയായിരുന്നു. വൃന്ദാവനത്തിലെ രാധാരമണക്ഷേത്രത്തിൽ വെച്ചു ശ്രീശാരദാദേവിയ്ക്കു് ഒരു ദിവ്യദശനമുണ്ടായപ്പോഠം നവഗോപാൽഘോഷിൻെറ പത്നി അമ്പലത്തിലെ മൂത്തികളെ വീശിക്കൊണ്ടു് അവരുടെ അടുത്തു നില്ക്കുന്നതായി ദേവി കാണുകയുണ്ടായി. പിന്നീടു് ദേവി, തന്നെ ശുശ്രൂഷിച്ചിരുന്ന യോഗിൻമായോടു് ഇതിനെക്കുറിച്ചു പറഞ്ഞതിങ്ങനെയാണു്: 'ആ ദശനം ആ സ്ത്രീയുടെ ആന്തരപരിശുദ്ധിയെ സൂചിപ്പിക്കുന്നൊന്നായിരുന്നു.' നവഗോപാൽഘോഷിൻെറ പത്നി രാമകൃഷ്ണമിഷനിലെ സുഖക്കേടായ പല സന്ന്യാസിമാരെയും തൻെറ വീട്ടിൽവെച്ചു് വളരെ ശ്രദ്ധയോടെ ശുശ്രൂഷിച്ചിട്ടുണ്ടു്. അവരുടെ മാതൃസഹജമായ വാത്സല്യം രോഗികാംക്കു് ഹൃദയസ്പൃക്കായിത്തോന്നിയിരുന്നു. അതുകൊണ്ടുതന്നെ അതു് രോഗികാംക്കു് വളരെ ആശ്വാസവുമരുളിയിരുന്നു. അവരുടെ സേവനത്തെ നന്ദിപൂവ്വം സ്മരിച്ചുകൊണ്ടു് ബേലൂർ മഠത്തിലെ അധികാരികാം ആ അമ്മയുടെ അന്ത്യകാലത്തെ രോഗസമയത്തു് അവക്കുവേണ്ട ശുശ്രൂഷാദികാംക്കു പ്രത്യേകം ഏപ്പാടു ചെയ്തിരുന്നു. അക്കാലത്തു ദിവ്യഭാവത്തിൽ വത്തിച്ചിരുന്ന അവക്കു് അശുദ്ധസ്പശംപോലും അസഹനീയമായിരുന്നു,

രാമകൃഷ്ണപുരത്തു താമസിക്കാൻ തുടങ്ങിയതുമുതൽ ഗംഗയിൽ കുളിക്കുന്നതു നവഗോപാൽഘോഷ് ഒരു പതിവാക്കിയിരുന്നു. കുളിച്ചുമടങ്ങുന്ന വഴിയ്ക്കു് ആരെയെങ്കിലും കണ്ടാലുടനെ അദ്ദേഹം അവരെ നോക്കി 'ജയ് രാമകൃഷ്ണ' എന്നു പറയുകയും അവരെക്കൊണ്ടു് അങ്ങനെ പറയിക്കുകയും ചെയ്യുമായിരുന്നു. പിന്നീടു് അടുത്തുള്ള കടയിൽനിന്നു് ബാതാശ വാങ്ങി കുട്ടികാംക്കു വിതരണം ചെയ്യും. അതിനുശേഷം തൻെറ ധർമ്മാസ്പത്രിയിലിരുന്നു് രോഗികാംക്കു മരുന്നും വേണ്ടിവന്നാൽ ആഹാരവും കൊടുത്തിരുന്നു. അയൽവാസികളുമായി ചേന്നു് നവഗോപാൽ കീത്തനങ്ങാം പാടാറുണ്ടായിരുന്നു. ശ്രീരാമകൃഷ്ണദേവൻെറ വിശാലവും സാവ്വലൗകികവുമായ ആശയങ്ങളെ പ്രചരിപ്പിക്കാൻ വേണ്ട സഹായങ്ങാം

നവഗോപാൽ ചെയ്തു കൊടുത്തിരുന്നു; സ്വയം അതിനെക്കുറിച്ചു പ്രഭാഷണങ്ങളും നടത്തിയിരുന്നു. അനേകം ഭക്തജനങ്ങൾ അദ്ദേഹത്തിലൂടെ ശ്രീരാമകൃഷ്ണനിലേയ്ക്കു് ആകൃഷ്ടരായിട്ടുണ്ടു്.

ഗുരുദേവനിലുണ്ടായിരുന്ന ഗാഢഭക്തി കൊണ്ടു് നവഗോപാൽഘോഷിനു്, ലോകത്തെമ്പാടും നടക്കുന്ന ദൈനന്ദിനപരിവർത്തനങ്ങൾക്കു് അടിപ്പെടാത്തതും ശാന്തവുമായ ഒരു മനസ്സിന്റെ അധിപനാകാൻ കഴിഞ്ഞു. താഴെപ്പറയുന്ന സംഭവത്തിൽനിന്നും അദ്ദേഹത്തിന്റെ മനസ്സിന്റെ നിസ്സംഗത വെളിവാകുന്നതാണു്. വിവാഹം കഴിച്ചുകൊടുത്ത തന്റെ മകൾ മരിച്ചപ്പോൾ, വീട്ടിലെ മററംഗങ്ങളെല്ലാം മുറവിളി കൂട്ടിക്കൊണ്ടിരുന്നപ്പോഴും, നവഗോപാലിന്റെ മുഖത്തു പതിവായി കളിയാടിയിരുന്ന ഉത്സാഹത്തിനും സന്തോഷത്തിനും യാതൊരു കുറവും സംഭവിച്ചില്ല. ഇങ്ങനെയൊരു ദുരന്തം നടന്നിട്ടു അതിനെക്കുറിച്ചു് ഉദാസീനനായിരുന്നതിനെക്കുറിച്ചു് ഒരാൾ ചോദിച്ചപ്പോൾ അദ്ദേഹം സാധാരണമട്ടിൽ പുകയും വലിച്ചുകൊണ്ടു് ഇങ്ങനെയാണു് മറുപടി പറഞ്ഞതു്:

''ഈ മരണവും ഈശ്വരനിശ്ചയംകൊണ്ടു തന്നെ ഉണ്ടായതല്ലേ ?''

നവഗോപാൽഘോഷിനു് എഴുപത്തേഴു വയസ്സു തികഞ്ഞു. 1909-ലെ വേനല്ക്കാലം. അദ്ദേഹം തന്റെ അന്ത്യം അടുത്തതായി അന്തർദൃഷ്ടികൊണ്ടെന്നപോലെ അറിഞ്ഞു. അവസാന നിമിഷങ്ങൾ അടുത്തപ്പോൾ ദുഃഖിച്ചുകൊണ്ടു നിന്ന തന്റെ കുടുംബാംഗങ്ങളോടു് അദ്ദേഹം പറഞ്ഞു: ''മരണം സുനിശ്ചിതമാണു്. എന്നെ ഓർത്തു് ആരും കരയരുതു്. ശ്രീരാമകൃഷ്ണനാണു നമ്മുടെ ഗുരുദേവൻ. അവിടുന്നു വേണ്ടതെല്ലാം നോക്കി നടത്തുന്നു. നാം അവിടത്തെ സന്താനങ്ങളല്ലേ ? നിങ്ങൾ ദുഃഖമെല്ലാം കളഞ്ഞിട്ടു് ഭഗവാന്റെ അടുത്തേയ്ക്കു പോകൂ.'' പിന്നെ തുടർച്ചയായി രാമകൃഷ്ണനാമം ഉച്ചരിച്ചുകൊണ്ടു് അദ്ദേഹം പ്രാണൻ വെടിഞ്ഞു. പ്രാണൻ പോയ ശേഷവും ശാന്തിയും അനുഗ്രഹവും ചൊരിഞ്ഞുകൊണ്ടു് ഒരു ദിവ്യകാന്തി അദ്ദേഹത്തിന്റെ മുഖത്തു കളിയാടുന്നുണ്ടായിരുന്നു.

[വേദാന്തകേസരി — സെപ്തംബർ 1974. ]

---

# കനകധാരാസ്തോത്രം

## ശ്രീശങ്കരവിരചിതം

അംഗം ഹരേഃ പുളകഭൂഷണമാശ്രയന്തീ
ഭൃംഗാംഗനേവ മുകുളാഭരണം തമാലം
അംഗീകൃതാഖിലവിഭൂതിരപാംഗലീലാ
മംഗല്യദാസ്തു മമ മംഗളദേവതായാഃ. 1

| | |
|---|---|
| ഹരേഃ | ഹരിയുടെ |
| പുളകഭൂഷണം അങ്ഗം | രോമാഞ്ചകഞ്ചുകിതമായ അംഗത്തെ |
| മുകുളാഭരണം തമാലം | മൊട്ടുകളണിഞ്ഞ തമാലവൃക്ഷത്തെ |
| ഭൃംഗാംഗനാ ഇവ | പെൺവണ്ടെന്നപോലെ |
| ആശ്രയന്തീ | ആശ്രയിക്കുന്നതും |
| അംഗീകൃതാഖിലവിഭൂതിഃ | എല്ലാ ഐശ്വര്യങ്ങളേയും കൈക്കൊണ്ടതുമായ |
| മംഗലദേവതായാഃ | ലക്ഷ്മീദേവിയുടെ |
| അപാംഗലീലാ | കടക്കൺനോട്ടം |
| മമ മംഗല്യദാ അസ്തു | എനിക്കു മംഗളം തരുന്നതാകട്ടെ. |

പെൺവണ്ടു് മൊട്ടുകളണിഞ്ഞ തമാലവൃക്ഷത്തെയെന്നപോലെ പുളകച്ചാർത്തണിഞ്ഞ മഹാവിഷ്ണുവിന്റെ തിരുവുടലിൽ പററിപ്പിടിച്ചുനില്ക്കുന്നതും സകല ഐശ്വര്യങ്ങളും ഉൾക്കൊണ്ടതുമായ ലക്ഷ്മീഭഗവതിയുടെ കടക്കൺനോട്ടം എനിക്കു മംഗളപ്രദമായി ഭവിക്കട്ടെ.

മുഗ്ദ്ധാ മുഹുർവിദധതീ വദനേ മുരാരേഃ
പ്രേമത്രപാപ്രണിഹിതാനി ഗതാഗതാനി
മാലാ ദൃശോർമധുകരീവ മഹോത്പലേ യാ
സാ മേ ശ്രിയം ദിശതു സാഗരസംഭവായാഃ. 2

| | |
|---|---|
| മഹോത്പലേ | മഹത്തായ നീലത്താമരയിൽ |
| മധുകരീ ഇവ | പെൺവണ്ടെന്നപോലെ |
| മുരാരേഃ വദനേ | ശ്രീവിഷ്ണുവിന്റെ മുഖത്തിൽ |
| മുഹുഃ (മുഹുഃ) | വീണ്ടും വീണ്ടും |
| പ്രേമത്രപാപ്രണിഹിതാനി | പ്രേമവും ലജ്ജയുമുൾക്കൊണ്ട |
| ഗതാഗതാനി | പോക്കുവരവുകളെ |
| വിദധതീ | ചെയ്യുന്നതും |
| മുഗ്ദ്ധാ | മുഗ്ധവും (മതിമയങ്ങിയതും ആയ) |
| സാഗരസംഭവായാഃ | ലക്ഷ്മീദേവിയുടെ |

| | |
|---|---|
| ദൃശോഃ (യാ) മാലാ | കണ്ണുകളുടെ യാതൊരു മാലയുണ്ടോ |
| സാ | അതു് |
| മേ ശ്രിയം ദിശതു | എനിയ്ക്കു് ഐശ്വര്യം തരട്ടെ. |

വിടന്ന നീലത്താമരയിൽ പെൺവണ്ടെന്നപോലെ ശ്രീമഹാവിഷ്ണുവിന്റെ തിരുമുഖത്തിൽ പ്രേമത്തോടും ലജ്ജയോടുംകൂടി പോയും വന്നുമിരിക്കുന്നതും മതിമയങ്ങിയതുമായ ലക്ഷ്മീദേവിയുടെ (പാലാഴിമങ്കയുടെ) ആ കടാക്ഷമാല എനിക്കു് ഐശ്വര്യം (ശ്രീയെ) തരുമാറാകട്ടെ.

ആമീലിതാർധമധിഗമ്യ മുദാ മുകുന്ദ-
മാനന്ദമന്ദമനിമേഷമനംഗതന്ത്രം
ആകേകരസ്ഥിതകനീനികപക്ഷ്മനേത്രം
ഭൂത്യൈ ഭവേന്മമ ഭുജംഗശയാങ്ഗനായാഃ. 3

| | |
|---|---|
| മുദാ | സന്തോഷത്തോടെ |
| മുകുന്ദം അധിഗമ്യ | വിഷ്ണുവിനെ പ്രാപിച്ചിട്ടു് |
| ആമീലിതാർധം | പകുതിയടച്ചതും |
| ആനന്ദമന്ദം | ആനന്ദത്താൽ മന്ദഗതിയായതും |
| അനിമേഷം | ചിമ്മാത്തതും |
| അനംഗതന്ത്രം | കാമകല പുലൎത്തുന്നതും |
| ആകേകരസ്ഥിത— കനീനികപക്ഷ്മ | കാണപ്പെടുന്ന കൺമിഴികളോടും കണ്ണിമകളിലെ രോമങ്ങളോടും കൂടിയതുമായ |
| ഭുജംഗശയാംഗനായാഃ | ഭുജംഗശായിയായ വിഷ്ണുവിന്റെ [പത്നിയുടെ |
| നേത്രം | കണ്ണു് |
| മമ | എനിക്കു് (എന്റെ) |
| ഭൂത്യൈ ഭവേത് | ഐശ്വര്യത്തിനായി ഭവിക്കട്ടെ. |

സന്തോഷത്തോടെ വിഷ്ണുഭഗവാനെ നോക്കിക്കൊണ്ടിരിക്കുമ്പോാം ലജ്ജയാൽ പകുതിയടഞ്ഞതും ആനന്ദാധിക്യത്താൽ മന്ദഗതിയായതും, ഔത്സുക്യംനിമിത്തം ചിമ്മാത്തതും കാമാധീനമായതും കൺമിഴിയും അക്ഷിലോമങ്ങളും ഒരുമിച്ചുകാണത്തക്കവിധം പകുതി തുറന്നിരിക്കുന്നതുമായ, വിഷ്ണുപത്നിയുടെ കണ്ണു് എനിക്കു് ഐശ്വര്യം തരുമാറാകേണമേ.

ബാഹ്വന്തരേ മധുജിതഃ ശ്രിതകൗസ്തുഭേ യാ
ഹാരാവലീവ ഹരിനീലമയീ വിഭാതി
കാമപ്രദാ ഭഗവതോഽപി കടാക്ഷമാലാ
കല്യാണമാവഹതു മേ കമലാലയായാഃ. 4

| | |
|---|---|
| മധുജിതഃ | ശ്രീവിഷ്ണുവിന്റെ |
| ശ്രിതകൗസ്തുഭേ | കൗസ്തുഭരത്നമണിഞ്ഞ |
| ബാഹ്വന്തരേ | മാറിടത്തിൽ |
| ഹരിനീലമയീ | ഇന്ദ്രനീലക്കല്ലുകൊണ്ടുള്ള |
| ഹാരാവലീ ഇവ | ഇഴമാലപോലെ |
| യാ വിഭാതി | യാതൊന്നു ശോഭിക്കുന്നുവോ |
| യാ ഭഗവതോഽപി | യാതൊന്നു ഭഗവാനുംകൂടി |
| കാമപ്രദാ ഭവതി | അഭീഷ്ടം നല്കുന്നുവോ |
| കമലാലയായാഃ | ശ്രീലക്ഷ്മിയുടെ (താമരവാസമുള്ളവളു) |
| സാ കടാക്ഷമാലാ | ആ തൃക്കൺകടാക്ഷമാകുന്ന മാല |
| മേ കല്യാണം | എനിക്കു മംഗളത്തെ |
| ആവഹതു | വരുത്തട്ടെ (ഉണ്ടാക്കട്ടെ). |

മധുവൈരിയായ വിഷ്ണുവിന്റെ, കൗസ്തുഭരത്നമണിഞ്ഞ തിരുമാറിടത്തിൽ ഇന്ദ്രനീലക്കല്ലുകൊണ്ടുണ്ടാക്കിയ ഇഴമാലപോലെ (പച്ചരത്നക്കല്ലുകോൎത്തുണ്ടാക്കിയ മാലപോലെ) ശോഭിക്കുന്നതും ഭഗവാനുംകൂടി (ഐശ്വൎയ്യം, വീൎയ്യം, യശസ്സു്, ശ്രീ, ജ്ഞാനം, വൈരാഗ്യം എന്ന ഭഗങ്ങാം തികഞ്ഞവനുംകൂടി) അഭീഷ്ടങ്ങളെ കൊടുക്കുന്നതുമായ ശ്രീലക്ഷ്മിയുടെ കടാക്ഷമാല എനിക്കു സകലമംഗളങ്ങളും വരുത്തിത്തീൎക്കുമാറാകട്ടെ.

കാളാംബുദാളിലളിതോരസി കൈടഭാരേ-
ൎധാരാധരേ സ്ഫുരതി യാ തഡിദംഗനേവ
മാതുഃ സമസ്തജഗതാം മഹനീയമക്ഷി
ഭദ്രാണി മേ ദിശതു ഭാൎഗ്ഗവനന്ദനായാഃ. 5

| | |
|---|---|
| കൈടഭാരേഃ | വിഷ്ണുവിന്റെ |
| കാളാംബുദാളിലളിതോരസി | നീലക്കാർവൎണ്ണമാൎന്ന മാറിൽ, |
| ധാരാധരേ തഡിദംഗനാ ഇവ | കാർമേഘത്തിൽ ഇടിമിന്നൽപോലെ |
| യാ സ്ഫുരതി | യാതൊരുവാം ശോഭിക്കുന്നുവോ |
| തസ്യാഃ സമസ്തജഗതാം മാതുഃ | ആ സകലലോകജനനിയായ |
| ഭാൎഗ്ഗവനന്ദനായാഃ | ശ്രീലക്ഷ്മിയുടെ |
| മഹനീയം അക്ഷി | മഹനീയമായ കണ്ണു് (ദൃഷ്ടി) |
| മേ ഭദ്രാണി ദിശതു | എനിക്കു മംഗളങ്ങളും തരട്ടെ. |

കൈടഭാരിയായ വിഷ്ണുവിന്റെ കോടക്കാർവൎണ്ണമാൎന്ന മാറിൽ, കാർമുകിലിൽ മിന്നൽപ്പിണർപോലെ ശോഭിക്കുന്നവളും സമസ്തലോകജനനിയുമായ ശ്രീലക്ഷ്മിയുടെ മഹനീയമായ കണ്ണു് എനിയ്ക്കു സൎവ്വമംഗളങ്ങളും തരുമാറാകട്ടെ.

പ്രാപ്തം പദം പ്രഥമതഃ ഖലു യത്പ്രഭാവാത്
മംഗല്യഭാജി മധുമാഥിനി മന്മഥേന
മയ്യാപതേത്തദിഹ മന്ഥരമീക്ഷണാർധം
മന്ദാക്ഷസാക്ഷി മകരാകരകന്യകായാഃ. 6

| | |
|---|---|
| യത്പ്രഭാവാത് | യാതൊന്നിന്റെ പ്രഭാവംകൊണ്ടാണോ |
| മന്മഥേന | കാമദേവനാൽ |
| പ്രഥമതഃ | ആദ്യമായിട്ടു് |
| മംഗല്യഭാജി | സൎവ്വമംഗളങ്ങളേയും പ്രാപിച്ചുകൊണ്ടി [രിക്കുന്ന |
| മധുമാഥിനി | ശ്രീമധുസൂദനനിൽ |
| പദം പ്രാപ്തം ഖലു | സ്ഥാനം പ്രാപിക്കപ്പെട്ടിട്ടുള്ളതു് |
| തത് മന്ഥരം | ആ സുന്ദരവും |
| മന്ദാക്ഷസാക്ഷി | ലജ്ജയാകുന്ന സാക്ഷിയോടുകൂടിയതും |
| മകരാകരകന്യകായാഃ | പാലാഴിമങ്കയുടെ [ആയ |
| ഈക്ഷണാർധം | അരക്കൺനോട്ടം (കടാക്ഷം) |
| ഇഹ മയി | ഈ എന്നിൽ |
| ആപതേത് | പതിയ്ക്കേണമേ. |

യാതൊന്നിൻെറ പ്രഭാവംകൊണ്ടാണോ സവ്വമംഗളങ്ങൾക്കമിരിപ്പിടമായ ശ്രീമധുസൂദനനിൽ ഒന്നാമതായി കാമദേവൻ സ്ഥാനം പിടിച്ചതു് സുന്ദരവും ലജ്ജാവിലോലവുമായ, ലക്ഷ്മീദേവിയുടെ ആ അരക്കൺനോട്ടം (കടാക്ഷം) ഈ എന്നിൽ പതിക്കമാറാകേണമേ.

വിശ്വാമരേന്ദ്രപദവിഭ്രമദാനദക്ഷ–
മാനന്ദഹേതുരധികം മധുവിദ്വിഷോഽപി
ഈഷന്നിഷീദതു മയി ക്ഷണമീക്ഷണാർധ–
മിന്ദീവരോദരസഹോദരമിന്ദിരായാഃ. 7

| | |
|---|---|
| വിശ്വാമരേന്ദ്രപദ-വിഭ്രമദാനദക്ഷം | എല്ലാ ദേവശ്രേഷ്ഠന്മാരുടേയും സ്ഥാനങ്ങൾക്ക ഇളക്കം ഉണ്ടാക്കാൻ |
| മധുവിദ്വിഷഃ അപി | വിഷ്ണുവിന്നുംകൂടി [കഴിവുള്ളതും |
| അധികം ആനന്ദഹേതുഃ | ഏററവും ആനന്ദഹേതുവും |
| ഇന്ദീവരോദരസഹോദരം | നീലത്താമരയുടെ അന്തർദളത്തോടു സമാനവും ആയ, |
| ഇന്ദിരായാഃ ഈക്ഷണാർധം | ലക്ഷ്മീദേവിയുടെ അരക്കൺനോട്ടം |
| മയി ക്ഷണം | എന്നിൽ അല്പനേരത്തേയ്ക്കു് |
| ഈഷത് നിഷീദതു | കറഞ്ഞൊന്നു് ഇരിയ്ക്കമാറാകട്ടെ, |

ബ്രഹ്മാവു തുടങ്ങിയ എല്ലാദേവന്മാർക്കും കൂടി സ്ഥാനഭ്രംശം വരുത്താൻ കെൽപുള്ളതും മധുവൈരിയായ വിഷ്ണുവിന്നുംകൂടി ഏററവും ആനന്ദം കൊടുക്കുന്നതും നീലോത്പലത്തിൻെറ അന്തർദളത്തിന്റെ സമാനവും (നീണ്ടതും) ആയ ശ്രീലക്ഷ്മിയുടെ കടാക്ഷം അല്പനേരത്തേയ്ക്കെങ്കിലും എന്നിൽ തെല്ലൊന്നു് ഇരിയ്ക്കമാറാകട്ടെ.

ഇഷ്ടാ വിശിഷ്ടമതയോഽപി നരാ യയാ ദ്രാഗ്
ദൃഷ്ടാ ത്രിവിഷ്ടപ–ദിഗീശപദം ലഭന്തേ
ദൃഷ്ടിഃ പ്രഹൃഷ്ടകമലോദരദീപ്തിരിഷ്ടാം
പുഷ്ടിം കൃഷീഷ്ട മമ പുഷ്കരവിഷ്ടരായാഃ. 8

| | |
|---|---|
| ഇഷ്ടാഃ | പ്രിയപ്പെട്ടവരും (പൂജിതരും) |
| വിശിഷ്ടമതയഃ | ബുദ്ധിശാലികളുമായ |
| നരാഃ അപി | മനുഷ്യരും കൂടി (മനുഷ്യർക്കുംകൂടി) |
| യയാ ദൃഷ്ടാഃ | യാതൊന്നിനാൽ നോക്കപ്പെട്ടിട്ടു് |
| ദ്രാഗ് | വേഗത്തിൽ |
| ത്രിവിഷ്ടപദിഗീശപദം | സ്വർഗ്ഗത്തിൻേറയും സകലദിക്കകളുടേയും അധീശത്വം |
| ലഭന്തേ | പ്രാപിക്കുന്നുവോ (കിട്ടുന്നുവോ) |
| പുഷ്കരവിഷ്ടരായാഃ | പദ്മാസനയായ ലക്ഷ്മീദേവിയുടെ |
| പ്രഹൃഷ്ടകമലോദരദീപ്തിഃ | വിരിഞ്ഞ, താമരത്താരിൻെറ ചേലൊന്ന |
| ദൃഷ്ടിഃ | കണ്ണു് |
| മമ ഇഷ്ടാം പുഷ്ടിം | എനിക്കു് അഭീഷ്ടമായ ഐശ്വര്യത്തെ |
| കൃഷീഷ്ട | ചെയ്യുമാറാകേണമേ. |

പൂജിതരും വിശിഷ്ടമതികളുമായ മനുഷ്യരും കൂടി ശ്രീഭഗവതിയുടെ യാതൊരു ദൃഷ്ടികൊണ്ടു കടാക്ഷിക്കപ്പെട്ടവരായാൽ അതിവേഗത്തിൽ സ്വർഗ്ഗലോകത്തിൻേറയും സവ്വദിക്കുകളുടേയും അധീശത്വം പ്രാപിക്കുന്നുവോ ആ വിരിഞ്ഞ താമരപ്പൂവിൻെറ ഉദരപ്രഭയുടെ ചേലൊന്ന ആ ദൃഷ്ടി എനിയ്ക്കഭീഷ്ടമായ ഐശ്വര്യപുഷ്ടിയെ ചെയ്യുമാറാകേണമേ.

ദദ്യാദ്ദയാനുപവനോ ദ്രവിണാംബുധാരാ–
മസ്മിന്നകിഞ്ചനവിഹംഗശിശൗ നിഷണ്ണേ
ദുഷ്കർമ്മഘർമ്മമപനീയ ചിരായ ദൂരാ–
ന്നാരായണപ്രണയിനീനയനാംബുവാഹഃ. 9

| | |
|---|---|
| ദയാനുപവനഃ | ദയയാകുന്ന അനുകൂലവാതത്തോടുകൂടിയ |
| നാരായണപ്രണയിനീ-നയനാംബുവാഹഃ | മഹാലക്ഷ്മിയുടെ കണ്ണാകുന്ന മേഘം |
| ദുഷ്കർമ്മഘർമ്മം | ദുഷ്കർമ്മസന്താപത്തെ (ചൂടിനെ) |
| ദൂരാത് അപനീയ | ദൂരീകരിച്ചിട്ടു് |
| നിഷണ്ണേ അസ്മിൻ | അടുത്തിരിയ്ക്കുന്ന ഈ |
| അകിഞ്ചനവിഹംഗശിശൗ | ദരിദ്രനായ പക്ഷിക്കുഞ്ഞിൽ |
| ചിരായ | വളരെക്കാലത്തേയ്ക്കു |
| ദ്രവിണാംബുധാരാം | ധനമാകുന്ന ജലധാരയെ |
| ദദ്യാത് | തരുമാറാകണെ. |

ദയയാകുന്ന അനുകൂലവാതത്തോടുകൂടിയ, ശ്രീമഹാലക്ഷ്മിയുടെ തൃക്കണ്ണാകുന്ന മേഘം ദുഷ്കർമ്മമാകുന്ന ഗ്രീഷ്മസന്താപത്തെ ദൂരീകരിച്ചു് അതിവിഷാദം പൂണ്ടു് അടുത്തിരിക്കുന്ന ഈ ദരിദ്രനായ പക്ഷിക്കുഞ്ഞിൽ (ചാതകപ്പക്ഷിയിൽ) ധനധാരയാകുന്ന ജലധാര വളരെക്കാലത്തേയ്ക്കു പൊഴിക്കമാറാകേണമേ.

ഗീർദ്ദേവതേതി ഗരുഡധ്വജഭാമിനീതി
ശാകംഭരീതി ശശിശേഖരവല്ലഭേതി
സൃഷ്ടിസ്ഥിതിപ്രളയസിദ്ധിഷു
സംസ്ഥിതായൈ
തസ്യൈ നമസ്ത്രിഭുവനൈകഗുരോസ്തരുണ്യൈ. 10

| | |
|---|---|
| ഗീർദേവതാ ഇതി | സരസ്വതിയെന്നും (വാഗ്ദേവതയെന്നും) |
| ഗരുഡധ്വജഭാമിനീ ഇതി | കൃഷ്ണപത്നിയെന്നും (ഗരുഡധ്വജപത്നിയെന്നും) |
| ശാകംഭരീ ഇതി | അന്നപൂർണ്ണാദേവിയെന്നും (ശാകംഭരിയെന്നും) |
| ശശിശേഖരവല്ലഭാ ഇതി | ശ്രീപാവ്വതിയെന്നും (ചന്ദ്രശേഖരപത്നിയെന്നും) മററുമുള്ള പേരുകളാൽ വാഴ്ത്തപ്പെടുന്നവളും |
| സൃഷ്ടിസ്ഥിതിപ്രളയസിദ്ധിഷു | സൃഷ്ടിസ്ഥിതിസംഹാരകാര്യങ്ങളിൽ |
| സംസ്ഥിതായൈ | വഴിപോലെ പ്രവർത്തിക്കുന്നവളും |
| ത്രിഭുവനൈകഗുരോഃ | ത്രിഭുവനഗുരുവായ വിഷ്ണുവിൻെറ |
| തരുണ്യൈ | പത്നിയുമായ |
| തസ്യൈ | ആ ദേവിക്കായിക്കൊണ്ടു |
| നമഃ. | നമസ്കാരം, |

വാഗ്ദേവത (സരസ്വതി) എന്നും കൃഷ്ണപത്നിയെന്നും അന്നപൂർണ്ണേശ്വരി (ശാകംഭരി) എന്നും ശ്രീപാവ്വതിയെന്നും (ശശിശേഖരവല്ലഭാ)

നാനാനാമങ്ങളാൽ വാഴ്ത്തപ്പെടുന്നവളും ലോകത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകാര്യങ്ങളും വഴിപോലെ നടത്തുന്നവളും ത്രൈലോക്യഗുരുവായ വിഷ്ണുവിന്റെ പത്നിയുമായ ശ്രീലക്ഷ്മീദേവിക്കു നമസ്കാരം.

ശ്രുത്യൈ നമോഽസ്തു ശുഭകർമ്മഫലപ്രസൂത്യൈ
രത്യൈ നമോഽസ്തു രമണീയഗുണാശ്രയായൈ
ശക്ത്യൈ നമോഽസ്തു ശതപത്രനികേതനായൈ
പുഷ്ട്യൈ നമോഽസ്തു പുരുഷോത്തമവല്ലഭായൈ.

| | |
|---|---|
| ശുഭകർമ്മഫലപ്രസൂത്യൈ | സത്കർമ്മഫലങ്ങളെ പ്രസവിക്കുന്ന |
| ശ്രുത്യൈ നമഃ അസ്തു | ശ്രുതിക്കായിക്കൊണ്ടു നമസ്കാരം. |
| രമണീയഗുണാശ്രയായൈ | രമണീയഗുണങ്ങൾക്കാശ്രയമായ |
| രത്യൈ നമോഽസ്തു | രതിക്കു നമസ്കാരം. |
| ശതപത്രനികേതനായൈ | കമലാസനയായ |
| ശക്ത്യൈ നമോഽസ്തു | ശക്തിസ്വരൂപിണിക്കു നമസ്കാരം. |
| പുരുഷോത്തമവല്ലഭായൈ | വിഷ്ണുപത്നിയായ |
| പുഷ്ട്യൈ നമോഽസ്തു | പുഷ്ടിക്കു നമസ്കാരം. |

സത്കർമ്മഫലങ്ങളുളവാക്കുന്ന വേദരൂപിണിക്കും (ശ്രുതി), സൗന്ദര്യാദിരമണീയഗുണങ്ങൾക്കാശ്രയമായ രതീദേവിക്കും, താമരപ്പൂവിൽ വാണരുളുന്ന ശക്തിസ്വരൂപിണിക്കും, പുരുഷോത്തമപത്നിയായ പുഷ്ടിക്കും നമസ്കാരം; (ലക്ഷ്മീദേവിയുടെതന്നെ രൂപഭേദങ്ങളായ ശ്രുതിക്കും രതിക്കും ശക്തിക്കും പുഷ്ടിക്കും നമസ്കാരം.)

നമോഽസ്തു നാളീകനിഭാനനായൈ
നമോഽസ്തു ദുഗ്ധോദധിജന്മഭൂമ്യൈ
നമോഽസ്തു സോമാമൃതസോദരായൈ
നമോഽസ്തു നാരായണവല്ലഭായൈ. 12

താമരപ്പൂവിനു തുല്യമായ മുഖമുള്ളവൾക്കു നമസ്കാരം; പാലാഴിയിൽ പിറന്നവൾക്കു നമസ്കാരം; ചന്ദ്രന്റേയും അമൃതത്തിന്റേയും സോദരിക്കു (കൂടെപ്പിറപ്പായവൾക്കു) നമസ്കാരം; നാരായണപത്നിക്കു നമസ്കാരം.

നമോഽസ്തു ഹേമാംബുജപീഠികായൈ
നമോഽസ്തു ഭൂമണ്ഡലനായികായൈ
നമോഽസ്തു ദേവാദിദയാപരായൈ
നമോഽസ്തു ശാർങ്ഗായുധവല്ലഭായൈ. 13

സ്വർണ്ണത്താമരയാകുന്ന പീഠത്തിലിരിക്കുന്നവൾക്കു നമസ്കാരം; ലോകനായികക്കു നമസ്കാരം; ദേവാദികളിൽ ദയാലുവായവൾക്കു നമസ്കാരം; ശാർങ്ഗമെന്നു പേരുള്ള വില്ല് ആയുധമാക്കിയ വിഷ്ണുവിന്റെ പത്നിക്കു നമസ്കാരം.

നമോഽസ്തു ദേവ്യൈ ഭൃഗുനന്ദനായൈ
നമോഽസ്തു വിഷ്ണോരുരസി സ്ഥിതായൈ
നമോഽസ്തു ലക്ഷ്മ്യൈ കമലാലയായൈ
നമോഽസ്തു ദാമോദരവല്ലഭായൈ. 14

ഭൃഗുവിന്റെ പുത്രിക്കു നമസ്കാരം; വിഷ്ണുവിന്റെ തിരുമാറിലമരുന്നവൾക്കു നമസ്കാരം; കമലാസനയായ ലക്ഷ്മിക്കു നമസ്കാരം; ദാമോദരന്റെ (ഉലൂഖലബന്ധനസമയത്തെ കയറ് വയററത്തുള്ളവന്റെ) പ്രിയതമക്കു നമസ്കാരം.

നമോഽസ്തു കാന്ത്യൈ കമലേക്ഷണായൈ
നമോഽസ്തു ഭൂത്യൈ ഭുവനപ്രസൂത്യൈ
നമോഽസ്തു ദേവാദിഭിരർച്ചിതായൈ
നമോഽസ്തു നന്ദാത്മജവല്ലഭായൈ. 15

| | |
|---|---|
| കമലേക്ഷണായൈ | താമരപ്പൂപോലെയുള്ള കണ്ണുള്ള |
| കാന്ത്യൈ നമഃ അസ്തു | കാന്തിരൂപിണിക്കു നമസ്കാരം |
| ഭുവനപ്രസൂത്യൈ | ലോകജനനിയായ് |
| ഭൂത്യൈ നമഃ അസ്തു | ഭൂതിക്കായിക്കൊണ്ടു നമസ്കാരം. |
| ദേവാദിഭിരർച്ചിതായൈ | ദേവന്മാരാൽ പൂജിക്കപ്പെട്ടവൾക്കു |
| നമഃ അസ്തു | നമസ്കാരം |
| നന്ദാത്മജവല്ലഭായൈ | നന്ദപുത്രന്റെ പത്നിക്കു |
| നമഃ അസ്തു | നമസ്കാരം. |

കമലേക്ഷണയായ കാന്തിക്കും ലോകമാതാവായ ഭൂതിക്കും (ശ്രീഭഗവതിക്കും), ദേവാദികളാൽ പൂജിക്കപ്പെട്ട ദേവിക്കും, ശ്രീകൃഷ്ണപ്രിയതമയായ രുഗ്മിണിക്കും (ഈ രൂപത്തിലെല്ലാം വാഴ്ത്തപ്പെടുന്ന ലക്ഷ്മീദേവിക്കും) നമസ്കാരം.

## ഫലശ്രുതി

സ്തുവന്തി യേ സ്തുതിഭിരമൂഭിരന്വഹം
ത്രയീമയീം ത്രിഭുവനമാതരം രമാം
ഗുണാധികാ ഗുരുധനധാന്യഭാഗിനോ
ഭവന്തി തേ ഭവമനുഭാവിതാശയാഃ. 16

അന്വയം: യേ അമൂഭിഃ സ്തുതിഭിഃ അന്വഹം ത്രയീമയീം ത്രിഭുവനമാതരം രമാം സ്തുവന്തി തേ ഗുണാധികാഃ, ഗുരുധനധാന്യഭാഗിനഃ, ഭവം അനുഭാവിതാശയാഃ ച ഭവന്തി.

സാരം: ആരെല്ലാമാണോ ഈ സ്തുതികളാൽ ദിവസന്തോറും വേദത്രയസ്വരൂപിണിയും ലോകത്രയത്തിന്റെ മാതാവുമായ ശ്രീമഹാലക്ഷ്മിയെ (രമയെ) സ്തുതിക്കുന്നതു് അവർ ഗുണോത്കൃഷ്ടരും, ധനധാന്യാദി വലിയ സമ്പത്തുള്ളവരും, ജനനന്തോറും (ജന്മംതോറും) പരിശുദ്ധമായ മനസ്സോടുകൂടിയവരുമായി ഭവിക്കുന്നു.

പദ്മപ്രിയേ! പദ്മിനി! പദ്മഹസ്തേ
പദ്മാലയേ! പദ്മദലായതാക്ഷി!
വിശ്വപ്രിയേ! വിഷ്ണുമനോനുകൂലേ!
ത്വത്പാദപദ്മം മയി സന്നിധത്സ്വ. 17

(പദ്മപാദവിരചിതം)

ഹേ താമരയിൽ പ്രിയമുള്ളവളേ, ഉത്തമ സ്ത്രീജാതിയായ 'പദ്മിനി'യുടെ ലക്ഷണം തികഞ്ഞവളേ, താമര കയ്യിലേന്തിയവളേ, താമരപ്പൂവിൽ വസിക്കുന്നവളേ, താമരയിതം പോലെയുള്ള കണ്ണുള്ളവളേ, സർവ്വക്കും പ്രിയപ്പെട്ടവളേ. വിഷ്ണുവിൻെറ മനസ്സിന് ഇണങ്ങിയവളേ, നിൻെറ പാദപദ്മത്തെ എന്നിൽ വഴി പോലെ വെയ്ക്കേണമേ(നിധാനം ചെയ്യേണമേ.)

കമലേ! കമലാക്ഷവല്ലഭേ! ത്വം
കരുണാപൂരതരംഗിതൈരപാങ്ഗൈഃ
അവലോകയ മാമകിഞ്ചനാനാം
പ്രഥമം പാത്രമകൃത്രിമം ദയായാഃ. 18

അല്ലയോ കമലേ (ലക്ഷ്മീദേവീ), താമരക്കണ്ണനായ വിഷ്ണുവിൻെറ വല്ലഭേ, നിൻെറ കരുണയാകുന്ന വെള്ളപ്പൊക്കം (കരുണാപൂരം) കൊണ്ടു തിരയടിക്കുന്ന കടാക്ഷങ്ങളെക്കൊണ്ട്, ദരിദ്രന്മാരിൽവെച്ച് ഒന്നാമനും ദയയ്ക്ക് യഥാർത്ഥപാത്രവുമായ എന്നെ നോക്കേണമേ.

ദേവി! പ്രസീദ! ജഗദീശ്വരി! ലോകമാതഃ!
കല്യാണഗാത്രി! കമലേക്ഷണജീവനാഥേ!
ദാരിദ്ര്യഭീതഹൃദയം ശരണാഗതം മാം
ആലോകയ പ്രതിദിനം സദയൈരപാംഗൈഃ.
(ഹസ്താമലകകൃതം)

ഹേ ദേവീ, ജഗദീശ്വരി (ലോകനാഥേ), ലോകമാതാവേ, മംഗളസ്വരൂപിണീ, താമരക്കണ്ണനായ വിഷ്ണു ജീവനാഥനായിട്ടുള്ളവളേ (വിഷ്ണുപ്രിയേ), ദാരിദ്ര്യഭയംപൂണ്ട് ശരണാഗതനായ എന്നെ എന്നും കൃപാപൂർണ്ണങ്ങളായ കടക്കണ്ണുകൾകൊണ്ട് നോക്കേണമേ.

യാ സാ പദ്മാസനസ്ഥാ വിപുലകടിതടീ
പദ്മപത്രായതാക്ഷീ
ഗംഭീരാവർത്തനാഭിഃ സ്തനഭരനമിതാ
ദിവ്യവസ്ത്രോത്തരീയാ
ലക്ഷ്മീർദ്ദിവ്യൈർഗ്ഗജേന്ദ്രൈർമണിഗണഖചി–
തൈഃ സ്നാപിതാ ഹേമകുംഭൈഃ
നിത്യം സാ പദ്മഹസ്താ മമ വസതു ഗൃഹേ
സർവ്വമാംഗല്യയുക്താ. 20
(തോടകാചാര്യകൃതം)

പദ്മാസനത്തിലിരുന്നരുളുന്നവളും തടിച്ച കടിതടം (അരക്കെട്ട്) ഉള്ളവളും താമരയിതള പോലെയുള്ള നീണ്ട കണ്ണുകളുള്ളവളും ഗംഭീരമായ ചുഴിപോലെ കുഴിഞ്ഞ നാഭിയുള്ളവളും സ്തനഭാരംകൊണ്ടു കുനിഞ്ഞവളും ദിവ്യമായ ഉടുപുടവയും ഉത്തരീയവുമുള്ളവളും പദ്മഹസ്തയും (താമരപ്പൂ കയ്യിലേന്തിയവളും) സർവ്വമംഗളപദാർത്ഥങ്ങളോടും കൂടിയവളും ആയ യാതൊരു ലക്ഷ്മീദേവിയുണ്ടോ ആ ദേവി ഐരാവതാദികളായ ദിവ്യഗജശ്രേഷ്ഠന്മാരാൽ നാനാ രത്നങ്ങൾ പതിച്ച പൊൻകുടങ്ങളിലെ ജലംകൊണ്ട് അഭിഷേകം ചെയ്യപ്പെട്ടിട്ട് എൻെറ ഗൃഹത്തിൽ നിത്യവാസം ചെയ്യുമാറാകേണമേ. (ഗജലക്ഷ്മിയാണ് ഇവിടെ ധ്യാനവിഷയമായത്.)

ഉത്സംഗാസംഗതാംഗീം കടിതടവിലസത്–
സവ്യപാണീം മുരാരേ–
രന്യേനാബ്ജം ദധാനാം ശശിധരശകലാ–
ബദ്ധമൗലീം ദ്വിനേത്രാം
വന്ദേ വന്ദാരുവൃന്ദപ്രകടിതകരുണാ–
പൂരപീയൂഷവർഷാം
അംബാം ബിംബാധരാം താം ഹുതവഹ–
നിഹിതപ്രസ്ഫുരത്സ്വർണ്ണപൂർണ്ണാം. 21

ശ്രീമുരാരിയുടെ ഉത്സംഗത്തോടുചേർന്ന അംഗത്തോടുകൂടിയവളും ഇടതുകയ്യ് മടിയിൽ വെച്ചിട്ടുള്ളവളും വലതുകയ്യിൽ താമര ധരിച്ചിട്ടുള്ളവളും ചന്ദ്രക്കല ചൂടിയ തലമുടി കെട്ടോടുകൂടിയവളും ദ്വിനേത്രയും ഭക്തജനങ്ങളിൽ പ്രകടിപ്പിയ്ക്കപ്പെട്ട കരുണാപൂരമാകുന്ന അമൃതവർഷത്തോടു കൂടിയവളും തൊണ്ടിപ്പഴത്തിൻെറ നിറമാന്ന അധരമുള്ളവളും തീയിൽ വെച്ചുരുക്കിയ സ്വർണ്ണത്തിൻെറ നിറമുള്ളവളുമായ അംബയെ ഞാൻ വന്ദിക്കുന്നു. *

* ബ്രഹ്മചാരിയായിരുന്ന ശ്രീശങ്കരൻ ഗുരുകുലത്തിൽനിന്നു ഭിക്ഷയ്ക്ക് ഒരു ഗൃഹത്തിൽ ചെന്നു. അവിടത്തെ ഗൃഹിണി ബ്രഹ്മചാരിയ്ക്ക് ഒരു നെല്ലിയ്ക്കയാണു ഭിക്ഷയായി കൊടുത്തത്. ആ അമ്മ തൻെറ ദാരിദ്ര്യാവസ്ഥ ശ്രീശങ്കരനെ പറഞ്ഞു കേൾപ്പിച്ച് ആ ബ്രാഹ്മണബാലനെ ഉചിതമായ രീതിയിൽ ആദരിയ്ക്കാൻ കഴിയാത്തതിൽ വ്യസനം പ്രകടിപ്പിച്ചു. അവരുടെ ദാരിദ്ര്യത്തിൽ ഹൃദയമലിഞ്ഞ ശ്രീശങ്കരൻ ശ്രീലക്ഷ്മിയെ സ്തുതിച്ചുകൊണ്ടു ചൊല്ലിയതാണ് കനകധാരാസ്തോത്രം. ഈ സ്തോത്രം മുഴമിച്ചതോടെ ആ ഗൃഹത്തിൽസ്വർണ്ണനെല്ലിക്കകൾ വർഷിയ്ക്കപ്പെട്ടു. ആ ഗൃഹത്തിലെ ദാരിദ്ര്യം അവസാനിയ്ക്കുകയും ചെയ്തു. പെരുമ്പാവൂരിനടുത്തുള്ള സ്വർണ്ണത്തുമനയാണ് പ്രസ്തുത ഗൃഹം. ഈ സംഭവത്തിനുശേഷം ഈ സ്തോത്രം ഭക്തജനങ്ങൾ ഇഷ്ടലാഭത്തിനുവേണ്ടി ജപിച്ചുവരുന്നു.

# അജേന യഷ്ടവ്യം

## ടി. എം. ത്രിവിക്രമൻനമ്പൂതിരിപ്പാട്

ഒരിയ്ക്കൽ ദേവന്മാരും ഋഷിമാരും തമ്മിൽ ഒരു വാദം വന്നുപെട്ടു. ''അജേന യഷ്ടവ്യം''— അജത്തെക്കൊണ്ടു യജിയ്ക്കണം— എന്നതിന്റെ താത്പര്യമെന്താണ് എന്നായിരുന്നു വാദവിഷയം. അജം എന്നുവെച്ചാൽ ആടാണ്. അപ്പോൾ ആടിനെക്കൊന്നിട്ടുതന്നെ വേണം യാഗംചെയ്യാൻ, എന്നായിരുന്നു ദേവന്മാരുടെ പക്ഷം. ഋഷിമാർ പറഞ്ഞതു്: ''അജം എന്നുവെച്ചാൽ ആ പേരുള്ള ബീജങ്ങളാണ്. ബീജങ്ങളെക്കൊണ്ടു യജിയ്ക്കണം എന്നാണ് ശ്രുതി. ആടിനെ കൊല്ലാൻ പാടില്ല, കൊല്ലുന്നതു് ധർമ്മമല്ല. ഇതു് ശ്രേഷ്ഠമായ കൃതയുഗമാണ്. എന്നിട്ട് ആടിനെ കൊല്ലുകയോ ?'' ആ വാദം അങ്ങനെ നടന്നുകൊണ്ടിരിയ്ക്കെ ആകാശചാരിയായ ഉപരിചരൻ എന്ന രാജാവു് അവിടെ വന്നെത്തി. ഋഷിമാർ അദ്ദേഹത്തിന്റെ അഭിപ്രായം ആരാഞ്ഞു. അദ്ദേഹം ദേവന്മാരുടേയും ഋഷിമാരുടേയും പക്ഷമെന്തു് എന്നു ചോദിച്ചു. അതു മനസ്സിലായപ്പോൾ അദ്ദേഹം ദേവന്മാരുടെ പക്ഷം പിടിച്ചു് ആടിനെക്കൊണ്ടുതന്നെവേണം യാഗം എന്നു പറഞ്ഞു. ഈ പക്ഷപാതം കണ്ടു് ഋഷിമാർക്ക് കോപം വന്നു. അവർ അദ്ദേഹത്തെ ശപിച്ചു, ഭൂമിയ്ക്കടിയിൽ ഒരു ഗഹ്വരത്തിൽപ്പോയി വീഴട്ടെ, എന്നു്. ദേവന്മാരുടേയും മഹാവിഷ്ണുവിന്റേയും പ്രസാദംകൊണ്ടു് രാജാവിന്നു് കുറെക്കാലം കഴിഞ്ഞു് ശാപമുക്തി കിട്ടി. (മഹാഭാരതം, ശാന്തിപർവ്വം. അദ്ധ്യായം—337)

''യേന യസ്മിന്നധികാരേ വർത്തിതവ്യം''— ആരൊക്കെ എന്തൊക്കെയാണ് ചെയ്യേണ്ടതു്— എന്നു നിർണ്ണയിച്ചു കിട്ടാനായി ഒരിയ്ക്കൽ ബ്രഹ്മാവും ദേവന്മാരും ഋഷിമാരും കൂടി പാലാഴിയുടെ വടക്കെക്കരയ്ക്കു ചെന്നു് തപസ്സുചെയ്തു് ഭഗവാനെ പ്രസാദിപ്പിച്ചു. ഭഗവാൻ അവരുടെ സംശയം തീർത്തുകൊടുക്കുകയും ചെയ്തു. ആ സന്ദർഭത്തിലുള്ള ഭഗവദ്വാക്യത്തിൽനിന്നു്, ''ഇതു കൃതയുഗമാണ്. യജ്ഞത്തിൽ മൃഗങ്ങളെ കൊല്ലരുതു്. ധർമ്മത്തിന്നിപ്പോൾ നാലു കാലും ഉള്ള കാലമാണ്. ഇനി ത്രേതായുഗം. അപ്പോൾ ധർമ്മത്തിന്നു മൂന്നു കാലേ ഉണ്ടാവൂ. അന്നു് യജ്ഞത്തിൽ മൃഗങ്ങളെ പ്രോക്ഷണം ചെയ്തു കൊല്ലും. അതുകഴിഞ്ഞാൽ ദ്വാപരം. ധർമ്മത്തിന്നപ്പോൾ രണ്ടു കാലാവും. പിന്നെ കലി. അന്നു് ധർമ്മം ഒററക്കാലിലാവും.'' (ശാന്തി: പ: അ: 340)

ശരശയനത്തിൽക്കിടന്നുകൊണ്ടു ധർമ്മോപദേശം ചെയ്യുന്നതിനിടയിൽ ഭീഷ്മർ ദുര്യോധനനോടു പറയുന്നു: ''പണ്ടു് പുണ്യം നേടാൻ ജനങ്ങൾ നെല്ലുകൊണ്ടു മൃഗത്തെ ഉണ്ടാക്കിയിട്ടാണ് യാഗം ചെയ്യാറ് എന്നു കേട്ടിട്ടുണ്ടു്'' (അനു: പ: അ: 115) ഭീഷ്മയുധിഷ്ഠിരസംവാദത്തിനിടയിൽ വരുന്ന ഒരു കഥയിൽ മേധാവിയും മേധാവിയെന്ന പേരുള്ളവനുമായ ഒരു പുത്രൻ അച്ഛനോടു പറയുന്നു; ''എന്നെപ്പോലുള്ള ഒരാൾ എങ്ങനെയാണ് പിശാചുക്കളെപ്പോലെ മൃഗങ്ങളെക്കൊന്നു് യാഗം ചെയ്യുക ?'' (ശാന്തി: പ: അ: 277)

ശാന്തിപർവ്വം 272-ാമദ്ധ്യായത്തിൽ ഭീഷ്മർ യുധിഷ്ഠിരന്നു പറഞ്ഞുകൊടുക്കുന്ന ഒരു കഥയിലും യജ്ഞത്തിലെ ഹിംസയെ നിന്ദിച്ചു കാണുന്നുണ്ടു്.

ഇതുകൊണ്ടൊക്കെ, മഹാഭാരതകാലത്തു് വേദങ്ങളെ പ്രമാണമായംഗീകരിച്ചിരുന്നവർക്കിടയിൽത്തന്നെ, മൃഗങ്ങളെക്കൊന്നുകൊണ്ടുള്ള യജ്ഞം ശരിയല്ല എന്നൊരു പക്ഷം ഉണ്ടായിരുന്നെന്നു വരുന്നു; അർത്ഥാൽ, അതു ശരിയാണ് എന്നൊരു പക്ഷവും ഉണ്ടായിരുന്നെന്നും വരുന്നു. അനുശാസനപർവ്വം 114, 115, 116 അദ്ധ്യായങ്ങളിൽ മാംസഭക്ഷണത്തെ ആക്ഷേപിയ്ക്കുന്നുണ്ടു്. മററു ജീവികളുടെ മാംസംകൊണ്ടു് സ്വന്തം മാംസം പോഷിപ്പിയ്ക്കാൻ ആഗ്രഹിക്കുന്നവനെക്കാൾ നീചനും ക്രൂരനുമായി ആരുണ്ടു് എന്നൊക്കെപ്പറഞ്ഞുംശക്തിയായി ആക്ഷേപിയ്ക്കുന്നുണ്ടു്. ഇതിൽനിന്നു് മാംസഭക്ഷണം ശരിയല്ല എന്നൊ

രഭിപ്രായം അക്കാലത്തു് വളൎന്നുവന്നിരുന്നു എന്നു തീൎച്ചയാണു്. ഈ രൂക്ഷമായ എതിൎപ്പു് മാംസഭക്ഷണം ശരിയാണു് എന്നൊരുപക്ഷവും അന്നു നിലനിന്നിരുന്നു എന്നതിന്നു തെളിവു മാണു്. പോരെങ്കിൽ, പാണ്ഡവർ വനവാസ കാലത്തു് മൃഗങ്ങളെ എയ്തുകൊന്നു് ഭക്തിപൂൎവ്വം ബ്രാഹ്മണൎക്കു കൊടുത്തതിന്നുശേഷമാണു് ഭക്ഷി ച്ചിരുന്നതു് (വനപൎവ്വം, അദ്ധ്യായം 50) എന്നും മററുമുള്ള പ്രസ്താവങ്ങളുമുണ്ടു്.

അങ്ങനെ ആടിനെക്കൊന്നു യാഗം ചെയ്തി രുന്നവരും അതിനെ എതിൎത്തിരുന്നവരും മഹാ ഭാരതകാലത്തുണ്ടായിരുന്നു; അതുപോലെ, മാംസം ഭക്ഷിച്ചിരുന്നവരും അതു തെററാണെന്നു കരുതിയിരുന്നവരും ഉണ്ടായിരുന്നു. ഇവരിൽ മാംസം ഭക്ഷിച്ചിരുന്നവരാണു് യാഗം ചെയ്തി രുന്നതു് എന്നും അല്ലാത്തവരാണു് യാഗത്തെ എതിൎത്തിരുന്നതു് എന്നും ആണല്ലൊ സ്വാഭാവി കമായും ഊഹിക്കേണ്ടതു്. ഇതിൽ ആദ്യത്തെ കൂട്ടരോടു് ഒന്നും പറയാനില്ല, ഇഹത്തിലും പര ത്തിലും സുഖത്തിന്നുവേണ്ടതു ചെയ്തുകൊണ്ടിരി ക്കുകയാണല്ലൊ അവർ. എന്നാൽ, രണ്ടാമത്തെ കൂട്ടരോടു് ഒന്നു ചോദിക്കാനുണ്ടു്: ''ഇഷ്ടമില്ലെ ങ്കിൽ നിങ്ങൾ മാംസം ഭക്ഷിക്കേണ്ട, തടി നന്നാ ക്കാൻവേണ്ടി കൊല്ലാൻ വയ്യ എന്നാണെങ്കിൽ വേണ്ട. എങ്കിലും, എന്തിനു നിങ്ങൾ യാഗം ചെയ്യില്ല എന്നു ശഠിക്കുന്നു? ദേവന്മാരുടെ പ്രീതി എല്ലാ അഭീഷ്ടങ്ങളും നല്കുന്നതല്ലേ? അപ്പോൾ, ആ പ്രീതിക്കുവേണ്ടിയും ഹിംസ വയ്യ എന്ന നിൎബ്ബന്ധം വേണോ?'' എന്നു വെച്ചാൽ, മാംസം അഭക്ഷ്യമാണെന്നു തോന്നുന്നു ഒരാളെസ്സംബന്ധിച്ചേടത്തോളം, ഹിംസാപൂൎവ്വക മായ യാഗം ചെയ്യുന്നതോ ചെയ്യാതിരിക്കുന്ന തോ ഏതാണു നല്ലതു്?

കാട്ടിൽവെച്ചു് ഭരതൻ പറഞ്ഞു് അച്ഛന്റെ മരണകഥയറിഞ്ഞ രാമൻ ഓടപ്പിണ്ണാക്കും ലന്ത യുംകൂട്ടി പിണ്ഡംവെച്ചിട്ടു് കരഞ്ഞുകൊണ്ടു് ഇങ്ങനെ പറയുകയുണ്ടായി: ''മഹാരാജാവേ, അങ്ങിതു് പ്രീതിപൂൎവ്വം കൈക്കൊള്ളുമാറാകണം. ഞങ്ങളുടെ ഭക്ഷണം ഇതാണു്. ഒരാൾക്കു് എന്താണോ ആഹാരം, അയാളുടെ ദേവതയ്ക്കും അതുതന്നെയാണാഹാരം.'' (വാല്മീകിരാമാ യണം. അയോധ്യാകാണ്ഡം. 102-ാം സൎഗ്ഗം) അയോദ്ധ്യയിലായിരുന്നെങ്കിൽ താനീ പിതൃ കൎമ്മം എങ്ങനെയൊക്കെ ചെയ്യുമായിരുന്നു എന്നോൎത്തപ്പോൾ രാമനു കരച്ചിൽ വന്നുപോ യി. അപ്പോൾ അദ്ദേഹം സ്വയം സമാധാനിപ്പി ക്കാൻവേണ്ടിയാണു് ഇവിടെ ഇപ്പറയുന്നതു്: ആൎക്കും തന്റെ കൈവശമുള്ളതല്ലേ ഏതു ദേവത യ്ക്കും അൎപ്പിക്കാൻ സാധിക്കൂ? ഈ ന്യായം അപ്പോൾ രാമൻ പുതുതായി കണ്ടുപിടിച്ചതാ വണമെന്നില്ല, പണ്ടേ ആളുകൾ പറയാറുള്ളതു് സന്ദൎഭവശാൽ അന്നു രാമനും പറഞ്ഞുപോയി എന്നു വിചാരിച്ചാൽ മതി. ശരി, പക്ഷേ, ഒരേ ദേവതയെ പലരും ആരാധിക്കാറുണ്ടല്ലൊ; അവ രിൽ പലരുടേയും ആഹാരം പലതാവാറുമുണ്ട ല്ലൊ. അപ്പോൾ, ആ ദേവതയുടെ ആഹാരം എന്താവും? ഇവിടെത്തന്നെ ഭരതനും രാമനും ദശരഥന്നു് ഒരേതരത്തിലുള്ള ദ്രവ്യംകൊണ്ടല്ല ല്ലൊ നിവാപം നല്കിയതു്? അപ്പോൾ, എന്താ വും ദശരഥന്നാഹാരം? ഇങ്ങനെ നോക്കുമ്പോൾ രാമൻ ഇവിടെ ഇപ്പറഞ്ഞതിന്റെ താത്പര്യ മെന്തു്?

ഇഷ്ടങ്ങൾ നിറവേറാനും അനിഷ്ടങ്ങൾ നീങ്ങാനുമാണല്ലൊ ആളുകൾ ദേവതകളെ ആരാ ധിക്കുന്നതു്. ഇഷ്ടാനിഷ്ടങ്ങളേ ഇല്ലാതായ ഒരാൾ, ഒന്നിലും ആഗ്രഹമില്ല ഒന്നിനേയും ഭ യവുമില്ലെന്ന നിലയിൽ എത്തിയ ഒരാൾ, ഒരു ദേവതയേയും ആശ്രയിക്കാൻ നില്ക്കില്ലല്ലൊ. അതിനാൽ, ദേവതകളെക്കുറിച്ചുള്ള മനുഷ്യന്റെ സങ്കല്പങ്ങൾ അവന്റെ ഇഷ്ടാനിഷ്ടങ്ങളുടെ അടി സ്ഥാനത്തിലായിത്തീരുന്നു. എന്നുവെച്ചാൽ, ഓരോ ദേവതയ്ക്കും ചില പ്രത്യേകകാൎയ്യങ്ങൾ സാധിപ്പിക്കാനുള്ള സാമൎത്ഥ്യവിശേഷവും എല്ലാ ദേവതകൾക്കും നിഗ്രഹാനുഗ്രഹദക്ഷതയും ആശ്രിതവാത്സല്യവും സാമാന്യമായും അവൻ കല്പിക്കുന്നു. ഏതു ദേവതയെ ആരാധിക്കലും ശരിയാവണമെങ്കിൽ ആ ദേവതയെ സങ്കല്പി ക്കൽ ശരിയാവണമല്ലൊ; സങ്കല്പം എത്രത്തോള മാണോ ശക്തിമത്താവുന്നതു്, ആരാധന അത്ര ത്തോളമാണല്ലൊ മികവുററതാവുക. മനുഷ്യനു് മൂൎത്തമായ വസ്തുക്കളെ മാത്രമേ വ്യക്തമായി സങ്കല്പിക്കാൻ സാധിക്കൂ. അതിനാൽ, ആരാ ധന വേണ്ടപോലെയാവാൻവേണ്ടി അവൻ ഓരോ ദേവതയ്ക്കും ഓരോതരത്തിലുള്ള ആകൃതി യും ആടയാഭരണങ്ങളും എല്ലാം കല്പിക്കുന്നു. കൂട്ട

ത്തിൽ, ദേവതയ്ക്കു് ഒരാഹാരവും വേണമല്ലൊ; ഏതു വിധത്തിലുള്ള ആഹാരമാണു ദേവതയ്ക്കു് പ്രീതികരമാവുക എന്നു തീരുമാനിക്കണമല്ലൊ. ഒരാം തൻെറ ദേവതയ്ക്കു് ഏതാഹാരമണു് നല്കാൻ ഇഷ്ടപ്പെടുക? സംശയമില്ല, താൻ ശീലിച്ചുപോരുന്ന ആഹാരം തന്നെ. തനിക്കു് തുഷ്ടിയും പുഷ്ടിയും നല്കുന്ന ആഹാരം തന്നെയാണു് തൻെറ ദേവതയ്ക്കും തൃപ്തി നല്കുക എന്നാണല്ലൊ സ്വാഭാവികമായും ആക്കും തോന്നുക. അങ്ങനെ ഒരേ പേരുള്ള ദേവതയ്ക്കുതന്നെ പലരും പല പ്രകാരത്തിലുള്ള ആഹാരം അപ്പിക്കാൻ ഇടവരുന്നു. മാത്രമല്ല, ഒരാം തന്നെ ഒരേ ദേവതയ്ക്കു് പലകാലത്തു് പലരീതിയിലുള്ള ആഹാരം അപ്പിക്കാനും ഇടവരുന്നു. അരിഭക്ഷണം ശീലിക്കുന്ന കാലത്തു് അരിയും ഗോതമ്പോ കായ്കനികളോ ഭക്ഷിക്കുന്ന കാലത്തു് ഗോതമ്പോ കായ്കനികളുമോ ഉപഹാരമായി നല്കിയാൽ തൻെറ ദേവത സന്തോഷിക്കുമെന്നു് സങ്കല്പിക്കാൻ ആക്കും പ്രയാസമുണ്ടാവില്ലല്ലൊ. അങ്ങനെ സങ്കല്പിക്കാനാണല്ലൊ ആക്കും എളുപ്പമുണ്ടാവുക. അപ്പോാം, ഒരാംക്കു് എന്താഹാരമോ അയാളുടെ ദേവതയ്ക്കും അതു തന്നെ ആഹാരം എന്നു പറയുന്നതിന്നു്: 'ഒരാംക്കു് എന്താഹാരമോ, അയാളുടെ ദേവതയ്ക്കും അതു തന്നെ ആഹാരം എന്നാണു് അയാാം സങ്കല്പിക്കുക' എന്നാണത്ഥം. എന്നുമാത്രമല്ല, താൻ ഭക്ഷിക്കുന്ന പദാത്ഥങ്ങളിൽ മികച്ചതാണെന്നു തനിക്കു തോന്നുന്നവമാത്രമേ ഒരാം തൻെറ ദേവതയുടെ ആഹാരമായി സങ്കല്പിക്കുകയുമുള്ളു. കൊതികാരണമോ, സൌലഭ്യമോ സൌകര്യമോ കാരണം ഒരാം പലതും തിന്നുന്നുണ്ടാവാം; അവയിൽ പലതും മോശമാണെന്നു്, വാസ്തവത്തിൽ തിന്നാൻ അത്രയ്ക്കു നല്ലതൊന്നുമല്ലെന്നു്, അയാാംക്കു തോന്നുന്നുമുണ്ടാവാം. അവിടെ തീച്ചയായും അവയൊന്നും അയാാം തൻെറ ദേവതയ്ക്കു് ആഹാരമായി അപ്പിക്കാൻ പുറപ്പെടില്ല. കള്ളു് മഹാചീത്തയാണെന്നു കരുതുന്ന ഒരു കള്ളുകുടിയൻ തൻെറ ദേവതയ്ക്കു് കള്ളു നിവേദിക്കില്ലല്ലൊ. ആരും താൻ ആരാധിക്കുന്നവക്കു് ഏററവും നല്ലതു നല്കണം എന്നല്ലേ വിചാരിക്കു? അതെ. പക്ഷേ, ചിലപ്പോാം മറിച്ചും പതിവില്ലേ? മദ്യം കൈകൊണ്ടു തൊടുകയേ വയ്യ എന്നു തോന്നുന്ന ആളും മദ്യപ്രിയനായ ഒരു വിശിഷ്ടാതിഥിയ്ക്കു് ചിലപ്പോാം മദ്യപാനത്തിന്നേപ്പാടു ചെയ്യില്ലേ? അങ്ങനെ ഏപ്പാടുചെയ്യാൻ ആ അതിഥിയോടുള്ള ബഹുമാനവും ആതിഥ്യമര്യാദയും അയാളെ പ്രേരിപ്പിക്കില്ലേ? ഉവ്വു്. എന്നാൽ, അതിഥിയും ദേവതയും ഒരുപോലെയല്ല, അതിഥിയുടെ ഇഷ്ടാനിഷ്ടങ്ങാം വ്യക്തമായി അറിവാൻ നമുക്കു് പലേ വഴികളുമുണ്ടു്. ദേവതയുടെ ഇഷ്ടാനിഷ്ടങ്ങളാകട്ടേ, കേവലം നമ്മുടെ മനഃകല്പിതങ്ങളാണു്. അതിനാൽ, അതിഥിപൂജയ്ക്കു് ചിലപ്പോാം നമുക്കിഷ്ടമല്ലാത്ത ദ്രവ്യങ്ങളും ഉപയോഗിയ്ക്കേണ്ടി വന്നേയ്ക്കാമെങ്കിലും, ദേവതാരാധനയ്ക്കു് അതു് ഒരിക്കലും വേണ്ടിവരില്ല, സംശയമില്ല.

ഇല്ലേ? ഇന്ന ദേവതയ്ക്കു് ഇന്നതു് ഇഷ്ടമാണു് എന്നു് വല്ലവരും പറഞ്ഞിട്ടോ, വല്ല ഗ്രന്ഥങ്ങളിലും വായിച്ചിട്ടോ നാം അറിയാൻ ഇടവരുന്നു എന്നു വെയ്ക്കുക; ആ ഇഷ്ടം നമുക്കു് അത്യന്തം അനിഷ്ടമാണു് എന്നും വെയ്ക്കുക. അവിടെ ആ ദേവതയുടെ പ്രീതിയ്ക്കുവേണ്ടി നമുക്കനിഷ്ടമായതും നാം സമപ്പിക്കില്ലേ, നമുക്കു് സമപ്പിയ്ക്കേണ്ടിവരില്ലേ? ഇല്ല. വല്ലവരും പറഞ്ഞുകൊടുത്തതുകൊണ്ടോ, വല്ലേടത്തും വായിച്ചതുകൊണ്ടോ ഒന്നും ഒരു ദേവത ആക്കും തൻെറ ദേവതയാവില്ല. അതു വേണമെങ്കിൽ, ഒരു ദേവതയുമായി ഹൃദയബന്ധം വരണമെങ്കിൽ, ആ ദേവതയുടെ ശീലങ്ങാം തനിയ്ക്കിഷ്ടപ്പെട്ടവയാവുകതന്നെ വേണം, തനിയ്ക്കിഷ്ടപ്പെടാത്തതാവാതിരിക്കുകയെങ്കിലും വേണം. അതുകൊണ്ടാണല്ലൊ പലരുടേയും ഇഷ്ടദേവതകാം പലതാവുന്നതു്. അപ്പോാം, ആക്കും തനിക്കിഷ്ടമല്ലാത്തതു് തൻെറ ദേവതയ്ക്കപ്പിയ്ക്കേണ്ടിവരില്ലല്ലൊ. എന്നാൽ, ഒരാാംക്കു് ഒരു പ്രത്യേക കായ്യം സാധിക്കാൻ ഒരു പ്രത്യേക ദേവതയെ പ്രീതിപ്പെടുത്തേണ്ടിവരുന്നു എന്നു വെയ്ക്കുക. ആ ദേവതയ്ക്കു് എത്രയും ഇഷ്ടപ്പെട്ട സാധനം തനിക്കു് അത്യന്തം അനിഷ്ടമായ ഒന്നാണെങ്കിലോ? അവിടെ അയാാംക്കു് തനിയ്ക്കനിഷ്ടമായതും ദേവതയ്ക്കു് സമപ്പിക്കേണ്ടിവരില്ലേ? മേലധികാരിയെ പ്രീതിപ്പെടുത്തി തൻെറ സ്ഥാനമാനങ്ങാം നിലനിത്താനും ഉയത്താനും ചിലപ്പോാം സ്വന്തം ഹൃദയത്തിന്നു് ഒട്ടും പിടി

യ്യാത്ത കാര്യങ്ങളും ചെയ്യേണ്ടിവരാറില്ലേ? ഇല്ലെന്നില്ല. പക്ഷേ, അതൊരു കൈക്കൂലിയോ ആപദ്ധർമ്മമോ അല്ലാതെ ഒരാരാധനയോ അർപ്പണമോ ആവുമോ? ഹൃദയം സഹകരിയ്ക്കാത്തേടത്തു് എന്താരാധന? എന്തർപ്പണം? സ്വാർത്ഥം മൂലം നാണംകെട്ടു് വഷളത്തങ്ങൾ കാട്ടി മേലധികാരിയെ പ്രീതിപ്പെടുത്തിപ്പോരുന്ന ആൾക്കൾ അതൊരാരാധനയോ അർപ്പണമോ ആയിത്തോന്നില്ലല്ലൊ. ശരി. എന്നാൽ, ഉത്കൃഷ്ടവും നികൃഷ്ടവും എല്ലാം അല്പം വല്പതുമറിയുന്ന കുട്ടർക്കേ ഉള്ളു, എല്ലാം അറിയുന്ന ദേവതക്കില്ലഎന്നു തോന്നുന്ന ഒരാൾ ചിലപ്പോൾ തനിയ്ക്കു നിന്ദ്യമായിത്തോന്നുന്നതും ദേവതയ്ക്കർപ്പിച്ചു എന്നു വരില്ലേ? ആയാൾ ദേവതയ്ക്കർപ്പിക്കുന്നതു ചിലപ്പോൾ തനിയ്ക്കു നിന്ദ്യമായിത്തോന്നുന്നതായിപ്പോയി എന്നു വരില്ലേ? ഇല്ല. കാരണം, ഒന്നാമതു്, മേൽപ്പറഞ്ഞ അദ്വൈതബോധം ഉദിച്ച ആളുടെ ഹൃദയത്തിന്നുപിന്നെ ഉത്കൃഷ്ടമായിട്ടോ നികൃഷ്ടമായിട്ടോ വാസ്തവത്തിൽ ഒന്നുംതന്നെ ഉണ്ടാവില്ല. അയാൾ എങ്ങനെ പിന്നെ തനിക്കു് നിന്ദ്യമായിത്തോന്നുന്ന ഒന്നു് ദേവതയ്ക്കർപ്പിക്കാൻ ഇടവരും? രണ്ടാമതു്, ഹേയോപാദേയവർജ്ജിതമായ ആ അവസ്ഥയിൽ എത്തിക്കഴിഞ്ഞ ഒരാൾ, പിന്നെ ഏതെങ്കിലും ദേവതയെ പ്രീതിപ്പെടുത്താൻ മിനക്കെടുമോ എന്നു സംശയവുമാണു്; 'ആത്മന്യേവാത്മനാ തുഷ്ടഃ' എന്ന നിലയിലുള്ള ഒരാൾ എന്തിന്നു്, ആരെ, സന്തോഷിപ്പിക്കണം? അതിനാൽ, നമുക്കുറപ്പിയ്ക്കാം, അവനവന്നു് അഭക്ഷ്യമായിത്തോന്നുന്നതൊന്നും ആരും തൻെറ ദേവതയ്ക്കു് സമർപ്പിയ്ക്കില്ല എന്നു്, ആർക്കും തൻെറ ദേവതയുടെ പ്രീതിക്കുവേണ്ടി തനിക്കഭക്ഷ്യമായിത്തോന്നുന്നതു് ഉപയോഗിയ്ക്കാൻ സാധ്യമാവില്ല എന്നു്. വനേചരനായ ഭക്തൻ സ്വയം കടിച്ചുനോക്കിയിട്ടു് നന്നെന്നു തോന്നിയ മാംസഖണ്ഡമാണു് ഭഗവാന്നു് നിവേദിച്ചിരുന്നതു് എന്നാണല്ലൊ കഥ. ആ കഥ എത്രയും അർത്ഥവത്താണു്.

ആട്ടേ, ഒരാൾ തനിയ്ക്കഭക്ഷ്യമായിത്തോന്നുന്നതും തൻെറ ദേവതയ്ക്കു് സമർപ്പിക്കുകയാണെങ്കിലോ? എങ്കിൽ അതിന്നർത്ഥം, അയാളുടെ ആ അർപ്പണം കാര്യം മനസ്സിലാക്കിയിട്ടുള്ളതല്ല, ഉള്ളിൽത്തട്ടിയിട്ടുള്ളതല്ല, എന്തോ ഒരു മാമൂലിന്നുവഴങ്ങൽ മാത്രമാണു് എന്നാണു്; അല്ലെങ്കിൽ, ആ അർപ്പിയ്ക്കപ്പെടുന്ന വസ്തു അഭക്ഷ്യമാണെന്നു വാസ്തവത്തിൽ അയാൾക്കു തോന്നുന്നില്ല, ആയാൾ അതു ഭക്ഷിയ്ക്കാതിരിക്കുന്നതു് ഒരു മാമൂലിന്നടിമയായിട്ടു മാത്രമാണു്; വേണ്ടിവന്നാൽ വല്ല സ്വാർത്ഥസിദ്ധിക്കും ആവശ്യമായാൽ, ദേവതയ്ക്കർപ്പിക്കാതെതന്നെ ആ 'അഭക്ഷ്യം' ഒട്ടും സങ്കോചംകൂടാതെ അയാൾ ഭക്ഷിക്കും എന്നോ ആണു്.

അപ്പോൾ, മാംസം തിന്നരുതു് എന്നു തോന്നുന്ന ആൾ മൃഗങ്ങളെക്കൊന്നുകൊണ്ടുള്ള യാഗം തെററാണെന്നു പറയുന്നതു് തികച്ചും ശരിയാണു്; മറിച്ചു്, അയാൾ യാഗത്തെ അനുകൂലിച്ചാൽ അതിന്നർത്ഥം അയാളുടെ ഹൃദയവും വാക്കും തമ്മിൽ തീരെ പൊരുത്തമില്ല എന്നാണു്. മഹാഭാരതകാലത്തെ മാംസാഹാരവിരോധികൾ ഹിംസായജ്ഞവിരോധികളുംകൂടി ആയിരുന്നു എന്നതിന്നു് ഈ പൊരുത്തക്കേടു് അവർക്കുണ്ടായിരുന്നില്ല എന്നേ അർത്ഥമുള്ളു. അതാകട്ടെ, തീർച്ചയായും അവർക്കൊരു പ്രശംസയാണുതാനും.

ധർമ്മാനുഷ്ഠാനത്തിൽ പ്രാചീനഗ്രന്ഥങ്ങളെ പ്രമാണമാക്കുന്നവർക്കിടയിൽത്തന്നെ കാലഭേദം കൊണ്ടു് ഇങ്ങനെ മതഭേദം വന്നതിൽ—ഹിംസായജ്ഞം കർത്തവ്യമല്ല, ത്യക്തവ്യമാണു് എന്ന അഭിപ്രായം പ്രചരിക്കാൻ ഇടവന്നതിൽ—അശേഷം അദ്ഭുതപ്പെടാനില്ല, അതിൽ അസാധാരണമായി ഒന്നുംതന്നെയില്ല. ഇങ്ങനെ മാററം വന്നുകൊണ്ടിരിയ്ക്കുന്നതു് എന്നും പതിവാണു്. ഇന്നും അതിന്നു് ഉദാഹരണങ്ങൾക്കു ക്ഷാമമില്ലല്ലോ. വേദം ചൊല്ലുന്നതു കേൾക്കാനിടവന്ന ശൂദ്രൻെറ ചെവിയിൽ ഈയമുരുക്കിയൊഴിക്കണം എന്നു് അനുശാസിച്ചിരുന്നവരിൽ ചിലരെങ്കിലും ഇപ്പോൾ വേദാഭ്യാസം എല്ലാവർക്കും ആവശ്യമാണെന്നു പറയാൻ തുടങ്ങിയിട്ടില്ലേ? അന്യമതക്കാരുടെ എണ്ണം ഏതുവിധവും കുറയ്ക്കാൻ ശ്രമിയ്ക്കുന്നതു് സ്വർഗ്ഗത്തിലേയ്ക്കുള്ള അടയാത്ത വാതിലാണു് എന്ന വിശ്വാസക്കാരിൽ ചിലരെങ്കിലും ഇപ്പോൾ ഇടയ്ക്കൊക്കെ സർവ്വമതമൈത്രിയെപ്പററി പ്രസംഗിക്കാൻ തുടങ്ങിയിട്ടില്ലേ?

---

# ശതപദ്മം

ടി. വി. ഗോപാലൻനമ്പ്യാർ, വില്യാപ്പള്ളി.

പാലിൽ കലൎന്നീടിന വെണ്ണപോലേ
ചേലിൽ പ്രപഞ്ചസ്ഥിതനായതാരോ
പാലിക്കമോറാകണമെന്നെയെന്നും.
കാലിൽ പതിക്കുന്ന ജഗത്പതേ! ഞാൻ. 1

ഓക്കാവതല്ലീശ്വര! നിന്മഹത്ത്വ-
മാക്കാകുമോ പിന്നതു വാഴ്ത്തുവാനായ്;
ഉൾക്കാമ്പിലെന്നും തവ ചിത്സ്വരൂപം
പാക്കാകണം മേ ഭുവനൈകബന്ധോ! 2

ഈ വിശ്വസൎഗ്ഗസ്ഥിതിനാശമൂലം
ഗോവിന്ദ! നീയെന്നറിയുന്ന മൎത്ത്യൻ
ദൈവീസ്വഭാവത്തൊടു യുക്തനായി-
ബ്ഭുവിൽ പരം ധന്യത കൈവരിപ്പൂ. 3

ഇക്കാലമോൎക്കിൽ കലികാലമെങ്ങും
ദുഷ്ടമ്മജാലം പെരുകുന്നവല്ലോ
ചിത്കാതലേ! നിന്നവതാരമൊന്നു
തൽക്കാലമുണ്ടാവുകിലെത്ര കാമ്യം! 4

പാരിന്നു ധൎമ്മച്യുതി സംഭവിക്കേ-
യാരിങ്ങധൎമ്മത്തെയകററി നന്നായ്
പാരിച്ച ധൎമ്മസ്ഥിതികൈവരുത്താൻ
നേരിൽഗ്രഹിക്കുന്നു നവാവതാരം
ദുഷ്ടവ്രജത്തെബ്ഭൂത! നേരെയാക്കി-
ശ്ശിഷ്ടൎക്കു സൗഖ്യം പുനരേകമീശാ!
സ്പഷ്ടം കനിഞ്ഞേകുക മന്നിലെങ്ങും
കഷ്ടങ്ങളില്ലാസ്സുഖജീവിതം നീ. 5, 6.

എല്ലാരിലും തുല്യതയോടിരിക്കും
കല്യാണമൂൎത്തേ! ശരണം കൃപാബ്ധേ!
എല്ലായ്പൊഴും നിന്നെ ഭജിച്ചിടുന്നോ-
ൎക്കില്ലാതഭിവ്യക്തനമല്ലഹോ! നീ. 7

അന്നന്നു ലോകത്തിനു വന്നുചേൎന്ന
ഖിന്നത്വമമ്പോടൊഴിവാക്കുവാനായ്
നാവാവതാരങ്ങളെടുത്തതിന്ന-
ന്യൂനാദരം സത്തമർ വാഴ്ത്തിടുന്നു. 8

ഓങ്കാരശബ്ദത്തിലടങ്ങിടുന്നോ-
രാങ്കാരമായ് വിഷ്ടപപാലനാൎത്ഥം
ശങ്കാവിഹീനം വിലസുന്ന വിഷ്ണോ!
നിങ്കാല്ക്കൽ നിത്യം പ്രണമിച്ചിടുന്നേൻ. 9

മാലാകവേ നീക്കി വിമുക്തി നൽകാൻ
മേലാ നിനക്കെന്നി ജഗത്തിലാൎക്കും
കാലാതിവൎത്തിപ്രഭവൻ ഹരേ! നീ
കാലാരിയും നിൻകഴൽ കുമ്പിടുന്നു. 10

മീനായ് ഹയഗ്രീവനെ വെന്നു മുന്നം
നീ നാന്മറയ്ക്കേകി പുനഃപ്രകാശം,
ആമ്നായമൂൎത്തേ! വെളിവാക്കിയല്ലോ
ദീനാവനൗത്സുക്യമിനാത്മജന്നും. 11

ക്ഷീരാബ്ധിയിൽ താണൊരു മന്ദരത്തെ
പാരാതെ കൂൎമ്മാകൃതിപൂണ്ടുയൎത്തീ
നാരായണാ! നീ സുരസഞ്ചയത്തിൻ
ഘോരാമയം ഹന്ത! ഹരിച്ചുവല്ലോ. 12

ലോകാപകൎത്താക്കളിലഗ്രഗണ്യ-
നാകുംഹിരണ്യാക്ഷനെ നിഗ്രഹിപ്പാൻ
ശോകാപഹം സൂകരമായ് പിറന്നു
വൈകുണ്ഠനങ്ങുന്നു ജയിച്ചിടുന്നു. 13

മുന്നം 'ഹിരണ്യായ നമഃ പ്രചാരം'
മന്നിൽ ജനങ്ങൾക്കഴലേററമേകീ;
അന്നാ ഹിരണ്യന്നു വിനാശമേകാ-
നന്നാരസിംഹാകൃതിയാൎന്നതും നീ. 14

പൃത്ഥ്വീതലം മൂന്നടിയായളന്നു
ദൈത്യേന്ദ്രനാകുംബലിയെ ക്ഷണത്തിൽ
പാതാളലോകത്തിലയച്ചുവല്ലോ
നീതാൻ പുരാ വാമനമൂൎത്തിയായും. 15

പാപിഷ്ഠരാം ദുഷ്ടനൃപാലരെക്കൊ-
ന്നാപത്തു ലോകത്തിനപാകരിപ്പാൻ
താപം വിനാ ഭാൎഗ്ഗവരാമനായ് നീ
ശ്രീപദ്മനാഭൻ വിഭു വാസുദേവൻ. 16

പൗലസ്ത്യരക്ഷോവരദൎപ്പകാലേ
ത്രൈലോക്യമാകേ വിഷമിച്ചമൂലം
ശ്രീരാമനായങ്ങവതാരമാൎന്നു
പാരാകവേ ദുഃഖവിമുക്തമാക്കി. 17

ആരാണു പാൎത്താൽ ബലരാമനായ-
താ രാധികേശൻ യദുനാഥനാരോ
നാരായണാ! നിന്നവതാരലീല
പാരാതെ വാഴ്ത്താൻ പണി നാന്മുഖന്നും. 18

ആരാകിലും ബന്ധനമാണു ജന്മ–
മോരാൻ നരക്കീ ഭവബന്ധതത്ത്വം
കാരാഗൃഹത്തിൽജ്ജനിയാന്നു കൃഷ്ണൻ
ശൗരേ! ഹരേ നിൻചരിതം വിചിത്രം! 19

ജീവൻ ഹരിപ്പാൻ മുല നൽകിയത്രേ
ഗോവിന്ദ! തേ പൂതന,യെങ്കിലും നീ
കൈവല്യമമ്പോടവൾക്കു നൽകീ
മേലിൽ മുലപ്പാലവളിച്ഛിയാതായ്. 20

ഓരോതരം മായികവേഷമോടേ
ഘോരാസുരന്മാരണയുമ്പൊഴെല്ലാം
നേരോടെതൃത്താശു ഹനിച്ചതാരോ
വീര്യാംബുധേ! മാധവ! കൈതൊഴുന്നേൻ. 21

വൃന്ദാരകർക്കൊക്കെയുമീശനായും
നന്ദാദികൾക്കദ്ഭുതബാലനായും
അന്നാ വ്രജത്തിൻമണിദീപമായും
നന്ദാത്മജൻ ഹന്ത! വിളങ്ങിനാൻ നീ. 22

മണ്ണപ്പമുണ്ണുന്നിത കണ്ണനെന്ന–
ങ്ങായർക്കിടാങ്ങൾ മറുകിച്ച നേരം
പൊണ്ണത്തമെന്തുണ്ണി ! തുറക്ക വായ–
ക്കണ്ണൊന്നുരുട്ടീ തരസാ യശോദാ. 23

'തിന്നില്ല മ്മ,ത്തമ്മ ശരിക്കു നോക്കു'
മുന്നിൽ തുറന്നീടിന തുണ്ഡമോടേ
നിന്നിപ്രകാരം മകനോതവേ മാ[1]
നന്ദിച്ചു നോക്കീ വദനാന്തരത്തിൽ. 24

അമ്പോ ! കിശോരൻെറ പിളന്ന വായി–
ലമ്പോടു കാണായ് ഭുവനത്രയത്തെ
അംഭോജനാഭാബ്ജജരുദ്രരേയും
വമ്പോടതിൽ കണ്ടു പകച്ചുപോയീ. 25

ഗോഗോപവൃന്ദത്തൊടു ഗോപവാടം
ഗോവിന്ദനാമുണ്ണിയുമമ്മതാനും
ഏവംവിധം നിൻ വദനത്തിലപ്പോൾ
ഹാ ! വിസ്മയം ! കണ്ടിതു നന്ദപത്നീ. 26

'കണ്ണാ ! ജവം വക്ത്രമടച്ചുകൊൾ നീ,
കണ്ണഞ്ചിടുന്നു കരളും മിടിപ്പൂ'
എന്നമ്മ ഭീയാൽ വിലപിച്ചനേരം
മന്ദസ്മിതംചെയ്ത ഹരേ ! തൊഴാം ഞാൻ. 27

പാൽവെണ്ണതൈരെന്നിവയും, വ്രജത്തി–
ലാനായനാരീഹൃദയങ്ങളേയും
ചാലേ കവന്നദ്ഭുതകേളിയാന്ന
ബാലൻ മുകുന്ദൻ തുണ ദൈവമേ ! നീ. 28

തായാട്ടുകാട്ടുംശിശുവായ നിന്നേ
തായാരു തളച്ചാളുരലോടൊരിക്കൽ
മായാമയൻ നീ നളകൂബരന്മാ–
ക്കായാതമാക്കീ ഹ ! ഹ ! ശാപമോക്ഷം. 29

ചേതോഹരം പിഞ്ഛിക മൗലിയിങ്കൽ
പീതാംബരം ശ്യാമളമേനിതന്നിൽ
കോലക്കുഴൽ കൈയിലുമേന്തി ഗാനാ–
ലാപത്തിലേപ്പെട്ട ശിശോ ! തൊഴുന്നേൻ. 30

ഗോപാലബാലർക്കഭിമാനമേറും
ഗോപാലനായ് നീ യമുനാതടത്തിൽ
ഗോപാലനംചെയ്തു കളിച്ചതോർത്തു
[2]ഗോപാലനും കൗതുകമാന്നിരുന്നു. 31

ചെമ്മേ പരീക്ഷിച്ചിതു നിന്നെ വത്സ–
സ്തേയത്തിനാൽ സത്യകനന്നൊരിക്കൽ
നിന്മായയേ വെല്ലുവതാണു പിന്നേ
നിന്നുന്നിലാഹാ ! വിധി മുട്ടുകുത്തീ. 32

കാഷ്ണ്യ ! നിൻ കാലടി തൊട്ടതോടേ
കാട്ടിൽ കിടക്കും ശില മാത്രമല്ലാ
കാളിന്ദിയാററിൻകരയിൽക്കരിഞ്ഞ
നീലക്കടമ്പും ഉയിർകൊണ്ടുവത്രേ. 33

ദേവേന്ദ്രദുർവ്വാശി ഘനീഭവിച്ചു
ഗോഗോപവൃന്ദങ്ങളിൽ നിഷ്ക്രമിക്കേ
ഗോവർദ്ധനത്തെക്കുടയാക്കി മാററീ
ഗോവിന്ദ ! നീ വാസവഗർവ്വകററീ. 34

വൃന്ദാവനത്തിൽ പുതുവെണ്ണിലാവിൽ
കുന്ദാദിസൂനങ്ങൾ സ്മിതംപൊഴിക്കേ
നന്ദാത്മജൻ നീ നവരാസലീലാ–
നന്ദാമൃതത്താൽ പുളകങ്ങൾ ചാർത്തി. 35

ശ്രീമന്മുരാരേ ! ഭഗവാങ്കലോലും
പ്രേമത്തിനേറും മഹിമാവിശേഷം
ആ മഞ്ജുളാംഗീമണിമാരറിഞ്ഞി–
തീ മന്നിലന്നച്യുതസംഗമത്താൽ. 36

ഗോപാംഗനാമൗലികളെത്രയുണ്ടോ
ഗോപാല ! നീയും പുനരത്രപേരായ്;
ഓരോ നതാംഗിക്കരികത്തു മപ്പോ–
ളോരോ സരോജാക്ഷനുമെന്നു വന്നു. 37

ലോലായതാക്ഷീമണിമാരുമായ് നീ
ലീലാവിലാസങ്ങൾ തുടന്നിടുമ്പോൾ
ചേലാണ്ട നാകാംഗനമാർ മനസ്സിൽ
മാലാന്നുപോൽ മുററുമസൂയമൂലം. 38

അക്രൂരനോത്താലവിടുത്തെ ഭക്ത–
നക്രൂരചിത്തൻ തവദർശനത്താൽ
അത്യന്തഹർഷാകുലനായ് ഭവിച്ചു,
സത്തക്കു സൗഖ്യപ്രദനീശ്വരൻതാൻ. 39

---

1 മാതാവ്.

2 ശിവൻ

സൈരന്ധ്രിയാം കുബ്ജ മുദാ സുഗന്ധ–
മേറും കുറിക്കൂട്ടവിടേയ്ക്കു നൽകി;
വൈരൂപ്യമാഹന്ത ! ഹരിച്ചവൾക്കു
പൂരിച്ച സൗഭാഗ്യവുമേകിനാൻ നീ. 40

നിന്മാതുലൻ കംസനതീവ ദുഷ്ടൻ,
കൊന്നാനവൻതന്നെയുമച്യുതാ ! നീ;
സന്മാനസങ്ങൾക്കഴൽനീക്കുവാനായ്
ജന്മം വരിച്ചു ജഗദാത്മകൻ നീ. 41

കെൽപുററ ദൈത്യൻ നരകാഭിധൻ പ–
ണ്ടസ്വപ്നലോകാവധി കീഴടക്കി
തല്പത്തനത്തിൽ സുരനാരിമാരേ
പാർപ്പിച്ചപോൽ ഷോഡശമായിരത്തെ. 42

ദാമോദരാ ! നീ സുരവൈരിതന്നെ–
ബ്ഭാമാസഹായത്തൊടു നിഗ്രഹിച്ചു
പ്രേമാന്വിതം ജായകളായ് ഗ്രഹിച്ചു
രാമാജനത്തേയുമനുഗ്രഹിച്ചു. 43

പാപപ്രകർഷാൽ കൃകലാസമായ് പാഴ്–
ക്കൂപത്തിലുൾപ്പെട്ട നൃപൻ നൃഗാഖ്യൻ,
ഭൂപാലനേ നീ കരകേററി കൃഷ്ണാ !
പാപാന്ധകൂപങ്ങളിൽനിന്നുമൊപ്പം. 44

ശ്രീനാരദൻ നിന്മഹിമാതിരേകം
നേരിൽ പരീക്ഷിച്ചറിയാനൊരിക്കൽ
ദ്വാരാവതീദേശമതിങ്കലങ്ങേ–
ദ്ദാരങ്ങൾ പാർക്കുംപുരിതോറുമെത്തി. 45

ഓരോ പുരന്ധ്രീനിലയത്തിലും ക–
ണ്ടോരോതരം ക്രീഡയിൽ നിന്നെയെങ്ങും,
ദേവർഷിതാനദ്ഭുതസംഭ്രമങ്ങ–
ളാർന്നങ്ങു നിൻകാല്ക്കൽ നമസ്കരിച്ചു. 46

കീർത്തിപ്പെടും ഭാരതസംഗരത്തിൽ
പാർത്ഥന്നു നീ തേരു തെളിച്ചവത്രേ;
ചിത്തത്തിലുണ്ടായ വിഷാദമാററാ–
നത്തവ്വിൽ ഗീതാമൃതവും പകർന്നു. 47

നേരിൽ, പ്രസാദിക്കുകയാൽ ഹരേ ! നീ
പാരിൽ ഭവദ്ഭക്തസതീർത്ഥ്യനേകൻ
ദാരിദ്ര്യദുഃഖാതുരനാം കുചേലൻ
പാരിച്ച സമ്പത്തിനധീശനായി. 48

പെററന്നുതന്നേ മൃതരായൊരാളിൻ
കുററക്കിടാങ്ങൾ ബത ! പത്തു പേരും
കുററംചുമക്കാനിടയായതെന്യേ
പററീല രക്ഷിപ്പതിനർജ്ജുനന്നും. 49

തോഴൻെറ സത്യം നിറവേററുവാനു–
മൂഴീസുരൻതൻവ്യഥ മാററുവാനും
പാലാഴിപുക്കഭ്ഭകർ പത്തിനേയും
ചാലേ തിരിച്ചന്നണനേകിനാൻ നീ. 50

മൂലോകസൃഷ്ടിസ്ഥിതിനാശകാര്യം
ചാലേ നടത്തും ജഗദീശ്വരാ ! നീ
വ്യാധൻെറ ക്രൂരമ്പു തറച്ചമൂലം
കായം വെടിഞ്ഞെന്നതഹോ ! വിചിത്രം ! 51

ശ്രീകൃഷ്ണ ! നിന്നദ്ഭുതകേളിവൃത്തം
ലോകത്തിനാദ്യന്തമതീവ ഹൃദ്യം;
ശോകം ഹരിക്കും, ഭവബന്ധമോക്ഷ–
മേകും നരക്കച്യുത ! നിർവ്വിശങ്കം. 52

പാലാഴിയിൽ പന്നഗശായിയാം നിൻ
ദാരങ്ങൾ ശ്രീ ഭൂമികളല്ലീ നാഥാ !
സത്വപ്രധാനന്നഹിതല്പമാം, ഭൂ–
സമ്പത്തുകൾ പാദസപര്യ ചെയ്വോർ. 53

ശ്രീകാന്ത ! ഭക്തോത്തമനംബരീഷ–
ന്നേകാദശീനോൻപിനു ഭംഗമേകാൻ
പാകാരിയാൽ പ്രേരിതനായണഞ്ഞാൻ
ദുർവ്വാസസാം മാമുനി ക്ഷിപ്രകോപൻ. 54

ശിഷ്ടൻെറ കർമ്മത്തിനു വിഘ്നമേകും
ദുഷ്ടന്നനർത്ഥം ബത സംഭവിക്കും;
കഷ്ടം ! മുനിക്കന്നു പിണഞ്ഞ ദുഃഖ–
മൊട്ടല്ല, ലോകർക്കതു പാഠമായി. 55

താതാജ്ഞ ലംഘിച്ചു ഭജിച്ചു നിന്നേ
പൂതാശയൻ ദാനവസൂനു മുന്നം
ഓതാവതല്ലാ പ്രിയഭക്തനേ നീ
വീതാമയം കാത്തരുളീ മുരാരേ ! 56

ശാപം നിമിത്തം ദ്വിപമായ ഭക്ത–
ഭൂപൻ പുരാ പൊയ്കയിലുഗ്രനക്രം
കാലിൽക്കടിച്ചേറെ വലഞ്ഞ നേരം
പാലിച്ചു ചക്രായുധനായ് ജവേന. 57

ആലംബനം ശ്രീപതിമാത്രമെന്നായ്
ബാലൻ ധ്രുവൻ ഹന്ത ! ഭജിച്ചു നിന്നേ;
മാലാററുമാറേകി വരം കുമാര–
ന്നാലപ്പുമങ്ങേകൃപയർഭകർക്കും. 58

ഇന്നാളിൽ നീയാടിയ ദിവ്യലീല
ശ്രീരാമകൃഷ്ണൻെറ മഹച്ചരിത്രം
ഓരുമ്പൊഴാരുണ്ടവനീതലത്തിൽ
പാരിച്ച രോമാഞ്ചമണിഞ്ഞിടാതേ. 59

ചാരത്തിനുള്ളിൽ കനലെന്നപോൽ നീ
പാരം വിളങ്ങുന്ന വിഭോ! ജഗത്തിൽ
സാരജ്ഞരിസ്സത്യമറിഞ്ഞിടുന്നു,
നീരത്തിലന്നം നറുപാൽകണക്കേ. 60

പാപങ്ങരം പേറുന്ന മനുഷ്യർ, പശ്ചാ–
ത്താപത്തൊടേയങ്ങയെയാശ്രയിച്ചാൽ
താപങ്ങരം വേരററു വിശുദ്ധരാവാൻ
ശ്രീപദ്മനാഭാ! കനിയുണഹോ! നീ 61

ദുർവൃത്തനും നിൻപദമാശ്രയിച്ചാൽ
സദ്വൃത്തനാമെന്നവിടുന്നുരപ്പൂ!
സത്സംഗമുണ്ടാകണമച്യുതാ ഞാൻ
ത്വത്സേവകന്മാരിലൊരുത്തനായ്ത്താൻ. 62

ഗോവിന്ദ! നിങ്കൽ പരമാത്മഭക്തി
കൈവന്നുവെങ്കിൽ ചരിതാത്ഥനായ് ഞാൻ
ഭുവിൽ ഭവദ്ഭക്തിയുദിച്ചവക്കു
കൈവല്യവും കാമ്യമതല്ലയല്ലോ. 63

പ്രേമസ്വരൂപാ! ഭഗവൻ! ഭവാനേ–
യാമാക്കു വാഞ്ഛാനമൃതസ്വരൂപാ!
നിൻലബ്ധി മർത്ത്യന്നമൃതത്വമേകി–
സ്സന്തൃപ്തനും സിദ്ധനമാക്കിടുന്നൂ. 64

പിന്നൊന്നിലും വാഞ്ഛയുദിക്കയില്ലവ,
ഖിന്നത്വവും ദ്വേഷവുമേശുകില്ല;
ധന്യൻ രമിക്കില്ലവനൊന്നിലും പി–
ന്നെന്നല്ല സോത്സാഹിയുമാകയില്ലാ. 65

ശ്രീകൃഷ്ണ! നിന്നിൽ പുരുഭക്തിയുരംച്ചേ–
ന്നാകൃഷ്ടനായ്ത്തീന്ന പുമാൻ ക്രമത്തിൽ
ഹാ! മത്തനും സ്തബ്ധനമാകുമാത്മാ–
രാമൻ ഹരേ! പിന്നെയവൻ ജഗത്തിൽ. 66

കാമിച്ചിടാതാകണമീശ്വരാ! ഞാ–
നീ മന്നിൽ, നിൻതൃപ്തിദമെന്നി വേറേ;
ആമട്ടിലന്യൂനവിശുദ്ധനായ് നിൻ
പ്രേമപ്രകാശത്തിലഹോ! ലയിക്കാം. 67

സവ്വപ്രപഞ്ചങ്ങളിലുല്ലസിക്കും
സവ്വജ്ഞ! സവ്വേശ്വര! വിശ്വമൂത്തേ!
സവ്വാത്മനാ സന്തതമങ്ങയെത്താൻ
പൂജിച്ചു ഞാൻ നിർവൃതി നേടിടാവൂ. 68

നീടുററ നിൻ നിസ്തുലകേളിവൃത്തം
പാടിപ്പുകഴ്ത്താമടിയൻ മുകുന്ദാ
തേടുന്ന കൈവല്യമെനിക്കു നൽകാൻ
പാടില്ലിനിത്താമസമംബുജാക്ഷാ! 69

എന്നന്തരാത്മാവഖിലേശ! നിന്നി–
ലെന്നും രമിക്കട്ടെ ജഗന്നിവാസാ!
എന്നത്തലെല്ലാമകലുന്നതന്നാ–
ണന്നാണഹം ബ്രഹ്മവുമാവതോത്താൽ. 70

നാരായണാ! മത്ക്കരണത്രയം നി–
ന്നാരാധനത്തിന്നുപയുക്തമാക്കാം;
പോരാ, ഭവത്പ്രീതികരങ്ങളായേ
തീരാവു മത്ക്കമ്മശതങ്ങരം പാരിൽ. 71

കാണുമ്പൊഴെല്ലാമതിരററ രാഗം,
കാണാതിരുന്നാൽ വിരഹാത്തി പാരം,
ചേണുററ ഗോപീജനമാന്ന ഭക്തി–
മാധുര്യമങ്ങേയ്ക്കധികം പ്രിയം പോൽ. 72

ആനന്ദമൂത്തേ! ഹരിഭക്തി കമ്മ–
ജ്ഞാനങ്ങളേക്കാരം മഹനീയമത്രേ
നൂനം ഭവാനിൽ വിലയിക്കയാണ–
ന്യൂനം പരാഭക്തി ലഭിച്ച മർത്ത്യൻ. 73

ഞാനെന്ന ഭാവം ഹൃദയത്തിൽ വെയ്ക്കാ
ദീനൻ ഹരേ! ഞാൻ കനിയേണമേ നീ
ജ്ഞാനം വളന്നച്യുത! നിൻപദത്തി–
ലൂനംവരാതുന്നണമെൻ ഹൃദന്തം. 74

ആർ സന്ത്യജിപ്പൂ വിഷയങ്ങളെല്ലാ–
മാർ സംഗമററുള്ളവനായിരിപ്പൂ
ആർ സന്തതം നിന്നെ ഭജിച്ചിടുന്നി–
താ സത്തമൻ നിൻപരമാത്മഭക്തൻ. 75

ചിത്ക്കാതലേ! കേശവ! നിന്മഹത്ത്വം
കേരംക്കാനുമോക്കാനുമുറയ്ക്കവാനും
എക്കാലവും മേ കഴിയുന്നുവെങ്കി–
ലുരംക്കാമ്പിൽ മററില്ലൊരപേക്ഷ വിഷ്ണോ! 76

മന്നിൽ ജഗന്നായക! കൃഷ്ണ! അങ്ങേ–
യ്ക്കെന്നിൽക്കൃപാലേശമുദിപ്പതെന്നോ
എന്നിങ്ങെനിക്കച്യുത! വന്നുചേരും
ധന്യം മഹത്സംഗവുമംബുജാക്ഷാ! 77

ദുസ്സംഗമുണ്ടാകരുതിങ്ങെനിയ്ക്കു,
ഷഡ്വൈരികരംക്കാശ്രയമാണതോത്താൽ;
കല്ലോലജാലം തിർമാലയായ്ത്തീ–
ന്നത്യന്തഭീതിക്കുതുഹേതുവാം പോൽ. 78

സംഗം ത്യജിച്ചും കരുണാനിധേ! നിർ–
ഭംഗം മഹത്സേവനമാചരിച്ചും
നിമ്മായമാർ നിമ്മമനായിരിപ്പൂ
ചെമ്മേ കടക്കും ഭവസിന്ധുവായാരം. 79

ചാലേ വിവിക്തസ്ഥലവാസമാന്നു–
മീ ലോകബന്ധങ്ങളെ വേരറുത്തും
ആരോ ഗുണാതീതനുമായി യോഗ–
ക്ഷേമം ത്യജിക്കുന്നവനുററ ഭക്തൻ. 80

ഇമ്മന്നിലാർ കമ്മഫലം ത്യജിച്ചും
കമ്മങ്ങളെല്ലാമിഹ സന്ന്യസിച്ചും
നിർദ്വന്ദ്വനായ് മേവുവതാ വിശിഷ്ടൻ
വിശ്വംഭരാ! നിൻ കൃപ കൈവരിപ്പൂ. 81

വേദോക്തകർമ്മങ്ങളുമാരുപേക്ഷി–
ച്ചങ്ങിൽ പരാഭക്തിമയം വസിപ്പൂ
സംസാരവാരാശി കടക്കുമായാൾ,
നിസ്സംശയം ലോകരെയും കരേററും. 82

കാർവ്വർണ്ണ ! നിന്നാൾക്കനിവാശ്രയിച്ചു
ജീവിക്കുമീ ദുർഭഗചാതകത്തേ
കൈവിട്ടിടായ്കെന്നിത കമ്പിടുന്നേൻ
കൈവല്യസന്ദായക ! വാസുദേവാ ! 83

മൂന്നുണ്ടു യോഗങ്ങൾ മുകുന്ദ ! നിന്നേ
സാക്ഷാത്കരിക്കുന്നതിനുത്തമങ്ങൾ
എന്നാലതിൽ ഭക്തിയതൊന്നു കർമ്മ–
ജ്ഞാനങ്ങളേക്കാളെളുതെന്നു നൂനം. 84

ബ്രഹ്മാണ്ഡഭാണ്ഡങ്ങളിലാകമാനം
ചെമ്മേ നിറഞ്ഞങ്ങു ലസിച്ചിടുന്നു;
ഇമ്മാനവൻതൻ ചെറുഹൃത്തടത്തി–
ലെമ്മട്ടു ഞാനങ്ങയെയോർത്തിടേണ്ടു ! 85

കാണാവു സർവ്വത്ര ജഗന്മയാ ! നിൻ
ചേണാർന്ന ചിദ്രൂപമനാരതം ഞാൻ
ഏണാങ്കമൗലിപ്രമുഖാമരന്മാർ
കാണാൻ കൊതിക്കുന്ന മഹാസ്വരൂപം. 86

എങ്ങും ഭവത്പ്പാണിപദങ്ങൾ കൃഷ്ണാ !
എങ്ങും ഭവന്നേത്രശിരോമുഖങ്ങൾ,
എങ്ങും ഭവൽശ്രോത്രവുമുണ്ടിവണ്ണം
തിങ്ങിത്തിളങ്ങുന്നു ഭവാൻ ജഗത്തിൽ. 87

സർവ്വേന്ദ്രിയങ്ങൾക്കനുയുക്തനായും
സർവ്വേന്ദ്രിയങ്ങൾക്കുമതീതനായും
സർവ്വം ഭരിച്ചേവമസക്തനായ് നീ
സർവ്വത്ര വിശ്വത്തിൽ വിളങ്ങിടുന്നു. 88

വൈകുണ്ഠ ! വിശേശ ! ചരാചരങ്ങ–
ളെല്ലാററിനുള്ളും പുറവും നിറഞ്ഞു
വേറിട്ടുമല്ലാതെയുമെങ്ങുമേ നീ
വാഴുന്നു ചാരത്തകലത്തുമപ്പോൾ. 89

ജ്യോതിസ്സുകൾക്കൊക്കെയുമീശ്വരാ ! നീ
ജ്യോതിസ്സു നല്കും പ്രഭുവാകുമോർത്താൽ;
ജ്ഞാനം ഭവാൻ, ജ്ഞേയവുമങ്ങുതന്നേ,
ജ്ഞാനത്തിനാൽ ഗമ്യനുമങ്ങയല്ലോ. 90

ഹൃത്തിങ്കലെല്ലാരിലുമച്യുതാ ! നീ
വർത്തിപ്പതുണ്ടെന്നതറിഞ്ഞിടുമ്പോൾ
മർത്ത്യന്നു ബോധോദയമെത്തിടുന്നു
ചിദ്രൂപസമ്പൽസുഖാപ്തിയോടെ. 91

ശ്രീകൃഷ്ണ ! നിൻതത്ത്വമറിഞ്ഞുവെന്നാൽ
സൽക്കർമ്മമേ മാനുഷർ ചെയ്യുയുള്ളു
ഉൾക്കാമ്പിലുണ്ടച്യുതനെന്നറിഞ്ഞാ–
ലോർക്കാവതോ മർത്ത്യനു നീചകൃത്യം ? 92

കാരുണ്യവാരാന്നിധിയായ കൃഷ്ണാ !
ഭീരുത്വമററീശ്വരതല്പരത്വം
ചേരുംവിധം നിൻകൃപയെങ്കലുണ്ടാ–
യ്ത്തീരുന്നതെന്നോ ജഗദേകബന്ധോ ! 93

ഞാനിന്നു കാണുന്ന ജഗത്തശേഷം
ഹാ ! നിന്റെ കേളീഗൃഹമല്ലീ നാഥാ !
ഞാൻ നീ തുടങ്ങീടിന ഭേദഭാവ–
മീ നിങ്കലെങ്ങദ്വയനവ്യയൻ നീ. 94

മായാഭ്രമങ്ങൾക്കു വിധേയമായാൽ
ധീയാകെ മന്ദിച്ചവിടുത്തെ രൂപം
മായാം മനസ്സിൽത്തെളിയാതെ വിഷ്ണോ !
മായാമയാ ! നീ കനിയേണമെന്നിൽ. 95

നിഷ്കാമകർമ്മാചരണത്തിനാൽത്താൻ
മൽകർമ്മപാശത്തെയറുത്തകററീ
ചിൽക്കാതലേ ! സന്തതമെൻഹൃദന്തം
തൃക്കാല്ക്കലാഹന്ത ! നമിച്ചിടാവൂ. 96

വിശ്വംഭരൻ നീ വസുദേവസൂനോ !
വിശ്വത്തിനെല്ലാം ഗുരുവായതും,
ശശ്വത്സുഖത്തിൻ സുപഥത്തിലെന്നേ
വിശ്വസ്തനങ്ങുന്നു നയിച്ചിടാവൂ. 97

മർത്ത്യർക്കു ഹൃത്തിൽ കുടികൊണ്ടിടുന്ന
ചിദ്രൂപനങ്ങുന്നു കനിഞ്ഞുവെങ്കിൽ
അന്യോന്യമാത്സര്യമകന്നു ലോക–
രൊന്നിച്ചു ശ്രേയസ്സു വരിക്കുമല്ലോ. 98

നൂലിൽകൊരുത്തുള്ള സുമങ്ങൾപോലെ
മേവുന്നു നിന്നിൽ ജനസഞ്ചയങ്ങൾ;
ഗോവിന്ദ ! നിന്നാൾക്കനിവൊന്നു പോരും
മാലോകരൈക്യത്തിലഹോ രമിക്കാൻ. 99

കീർത്തിച്ചുകൊണ്ടീ ശതപദ്മമങ്ങേ–
ക്കാൽത്താരിലപ്പിക്കുകയായ് ഹരേ ! ഞാൻ
ആർത്തർക്കു മോക്ഷപ്രദനങ്ങെനിക്കു
ചേർത്തീടണം സദ്ഗ്ഗതി സർവ്വശക്താ ! 100

# പുസ്തകാഭിപ്രായം

## 1. ഈശ്വരമഹിമ

ശ്രീ കെ. എം. വിശ്വംഭരൻ, പെരുമ്പടന്ന,
വടക്കൻ പറവൂർ എറണാകുളം ജില്ല.
പേജ് 42 വില; 1 ഉറുപ്പിക.

ശ്രീമാൻ കെ. എം. വിശ്വംഭരൻ എഴുതി ശ്രീമതി കെ. കെ. മാലതീബായി പ്രസിദ്ധീകരിച്ച ഈ ചെറു പുസ്തകത്തിൽ ഇരുപത്തൊന്നു കൊച്ചുകീർത്തനങ്ങൾ അടങ്ങിയിരിക്കുന്നു. ''കീർത്തനം കലിയിങ്കൽ'' എന്നുണ്ടല്ലോ. ജഗൽപിതാവായ സർവ്വേശ്വരനു് തന്നെ ഉദ്ദേശിച്ച് തന്റെ കൊച്ചുമക്കൾ കീർത്തിക്കുന്നതെന്തും സന്തോഷപ്രദമായിരിക്കും. പാണ്ഡിത്യമോ, കാവ്യരചനാസാമർത്ഥ്യമോ അല്ലല്ലോ ഭഗവാൻ നോക്കുന്നതു്. ഏവക്കും സുകരമായ നാമസങ്കീർത്തനമെന്ന ആദ്ധ്യാത്മികസാധനയ്ക്കു് ഈ കൊച്ചു കൃതി ഉപകരിക്കും. പ്രൃ. പ.

## 2 ദീപാവലി

ഗ്രന്ഥകർത്താ: സിദ്ധിനാഥാനന്ദസ്വാമി
(കോട്ടയം സാഹിത്യപ്രവർത്തകസഹകരണസംഘം പ്രസിദ്ധപ്പെടുത്തിയതു്.)
അച്ചടി: ഇന്ത്യാപ്രസ്സ്, കോട്ടയം.
പുറം 258, വില. ആറു രൂപ.

'സീതായനം' മുതൽ 'ശ്രീകൃഷ്ണൻ' വരെയുള്ള വൈവിദ്ധ്യമാന്ന, ചിന്തോദ്ദീപകങ്ങളായ, പതിനെട്ടു് ഉപന്യാസങ്ങളുടെ ഒരു മനോഹരസമാഹാരമാണു് ഈ ഗ്രന്ഥം. ഉപന്യാസങ്ങളുടെ കൂട്ടത്തിൽ 'ദീപാവലി' എന്നൊന്നുണ്ടു്, പത്താമത്തേതു്. ആ തലക്കെട്ടുതന്നെയാണു് ഗ്രന്ഥത്തിനും കൊടുത്തിട്ടുള്ളതു്. തലക്കെട്ടു ഗ്രന്ഥത്തിനു യോജിച്ചതുതന്നെ, എന്തെന്നാൽ പതിനെട്ടു ദീപങ്ങളാണു് ഗ്രന്ഥകാരൻ ദീപാവലിയിൽ നിരത്തിവെച്ചിട്ടുള്ളതു്. ഒട്ടും മങ്ങലില്ലാതെതന്നെ എല്ലാം തെളിഞ്ഞു കത്തുന്നുമുണ്ടു്. ചിലതു കൂടുതൽ പ്രകാശം പരത്തുന്ന ദീപങ്ങളാണു്. 'സീതായനം' ആദികവിയുടെ ആ ആദർശവനിതയെ നമ്മുടെ ഹൃദയകമലമദ്ധ്യത്തിൽ പ്രകാശിപ്പിക്കുന്ന കെടാവിളക്കാണു്.

ആത്മപരിശോധന നടത്തിയാൽ മനുഷ്യനു മനസ്സിലാകും, ഉൾക്കാഴ്ച നഷ്ടപ്പെടുകനിമിത്തം താനിന്നു സർവ്വനാശത്തിലേയ്ക്കാണു പോകുന്നതെന്നും നഷ്ടപ്പെട്ടുപോയ ആ ഉൾക്കാഴ്ച വീണ്ടെടുക്കുകയാണു് ഇന്നത്തെ ഏററവും അടിയന്തരമായ ആവശ്യമെന്നും. അനുവാചകർക്കു് ആ ബോധമുണ്ടാക്കിക്കൊടുക്കുകയാണു് ഈ സമാഹാരത്തിലെ ഓരോ ഉപന്യാസത്തിൽക്കൂടിയും ഗ്രന്ഥകാരൻ ചെയ്യുന്നതു്. ഇരുത്തിച്ചിന്തിപ്പിക്കുന്നതോടൊപ്പം മാനസികമായി അവരെ അല്പം ഉയർത്തുകകൂടിച്ചെയ്യുന്നുണ്ടു് ഈ ലേഖനങ്ങൾ.

ലേഖനങ്ങളിൽ ചിലവ ഇരുപതിലേറെ വർഷത്തെ പഴക്കമുള്ളവയാണു് എന്നു ലേഖകൻ പറയുന്നുണ്ടെങ്കിലും, ആശയങ്ങൾക്കു പഴക്കം തീരെയില്ല. ആശയങ്ങൾ തികച്ചും സ്വതന്ത്രങ്ങൾ. കാര്യങ്ങൾ നിർഭയം തുറന്നു പറഞ്ഞിട്ടുമുണ്ടു്. നല്ല ഒഴുക്കുള്ള സുന്ദരമായ ഭാഷാശൈലി. വായിച്ചു രസിക്കാം, ചിന്തിക്കാം മനനം ചെയ്യാം. ഇതു കൈരളിക്കു നല്ലൊരു സംഭാവനയായിട്ടുണ്ടു്.

എ. കരുണാകരമേനോൻ.

## 3. കേസരി വാർഷികപ്പതിപ്പു്, 1974.

Price: Rs. 4. Page: 176.

ഓണത്തോടനുബന്ധിച്ചു്, വിവിധവർണ്ണങ്ങളാർന്ന ലേഖനകുസുമങ്ങൾകൊണ്ടു് ലേഖകന്മാർ പലരുംകൂടി തയ്യാറാക്കിയ കേസരിയാകുന്ന പൂക്കളം മഹത്തും മഹനീയവുമായിട്ടുണ്ടു്. മനോഹരമായ പൂക്കളത്തെക്കുറിച്ചു് കേട്ടറിയുന്നതിനേക്കാൾ കണ്ടറിയുന്നതാണു് കൂടുതൽ ആസ്വാദകരം. അതുപോലെതന്നെയാണു് ഈ കേസരി വാഷികപതിപ്പിന്റെയും സ്ഥിതി. ഇതിൽ 26 ലേഖനങ്ങളും 4 ചോദ്യോത്തരപംക്തികളും 17 കവിതകളും പ്രതിപാദിതവിഷയങ്ങളാണു്. ലേഖകന്മാരും കവനകർത്താക്കളും ആരുംതന്നെ നമുക്കപരിചിതരല്ല. ഇന്നത്തെ ഭാരതീയർ ധീരതയും വീരതയുമൊത്തിണങ്ങിയ ശിവാജിയുടെ ജീവിതകഥ അറിയുകയും അറിയിപ്പിക്കുകയും ചെയ്യേണ്ടതത്യാവശ്യമാണു്. അതിനുതകുന്നതാണു് പി. മാധവനെഴുതിയ ''ശിവാജി ഭാരതീയസാഹിത്യങ്ങളിൽ'' എന്ന ലേഖനം. കേരളീയരുടെ മാതൃഭാഷയായ മലയാളം, തമിഴ് തുടങ്ങിയ ഇതരഭാഷകളുടെ മുതൽക്കൂട്ടല്ലെന്നും എല്ലാ ഭാഷകളും രൂപംകൊണ്ടപ്പോൾ മലയാളവും രൂപം കൊണ്ടു എന്നും സമർത്ഥിക്കുന്ന കരിമ്പുഴ രാമകൃഷ്ണന്റെ 'മലയാളഭാഷയുടെ പഴമ' എന്ന ലേഖനം ശ്രദ്ധേയമാണു്. അശ്രാന്തപരിശ്രമ

ഫലമായി പണ്ഡിതാഗ്രേസരനും മഹാകവിയും ആയി ത്തീരുകയും ദേശസ്നേഹം തുളുമ്പുന്ന കവനരത്നങ്ങൾ കൊണ്ടു് മററു കവികളുടെ മുൻഗാമിയും ആയ ഉള്ളൂർ എസ്സ്. പരമേശ്വരയ്യരെക്കുറിച്ചു് ഉള്ളൂർ പി. മഹാദേവനെഴുതിയ ലേഖനം വളരെ കുറുകിപ്പോയെന്നേ പറയാനുള്ളൂ. രാഷ്ട്രീയസ്വയംസേവകസംഘ സർസംഘചാലകനായ ബാലാസാഹേബ് ദേവരസിന്റെ ''സാമൂഹ്യസമത്വവും ഹൈന്ദവൈക്യവും'' എന്ന ലേഖനരത്നം ഭാരതീയർ സശ്രദ്ധം പഠിക്കേണ്ടതാണു്. ''ജ്യോതിഷത്തിന്റെ ശാസ്ത്രീയപശ്ചാത്തല''ത്തെക്കുറിച്ചു് പ്രൊഫസർ കെ. രാമകൃഷ്ണപിള്ളയുടെ ലേഖനം ജ്യോതിഷത്തെ പുച്ഛിച്ചുതള്ളുന്ന ഇന്നത്തെ ജനവിഭാഗം അവശ്യം വായിച്ചിരിക്കേണ്ടതാണു്. ശ്രീ സാധുശീലൻ പരമേശ്വരൻപിള്ളയുടെ ലേഖനം അത്യന്തം ശ്രദ്ധേയമാണു്. ''സദാചാരബോധവും ധർമ്മചിന്തയും കൈയ്‌വെടിഞ്ഞപ്പോൾ'' സമുദായത്തിലുണ്ടായ വീഴ്ചയും അതിനുള്ള പ്രായോഗിക പരിഹാരങ്ങളും അനുവാചകർക്ക് വെളിപ്പെടുത്തിക്കൊടുക്കുന്നതാണതു്.

കവിതകളിൽ ടി. ശങ്കരൻ നമ്പൂതിരിപ്പാടു് എഴുതിയ ''ഹേകേരളം'', നവകേരളത്തിന്റെ സ്ഥിതിഗതികൾ ഭംഗിയായി വണ്ണം ചിത്രീകരിച്ചിട്ടുണ്ടു്. ഭാരതീയ നവോത്ഥാനത്തിന്റെ പ്രവാചകരിൽ അഗ്രഗണ്യനായ ശ്രീമദ് വിവേകാനന്ദസ്വാമികളെ ''കന്യാപുത്രന്റെ സ്മാരകം'' എന്ന കവിതാവിഗ്രഹത്തിലൂടെ ഓട്ടൂർ അനുസ്മരിപ്പിക്കുന്നു. പി. എൻ. എസ്സ്. ആനക്കാടു് എഴുതിയ ''തെരുവിലെ ഘെരാവോ'' എന്ന കവനം ഇന്നത്തെ വിദ്യാർത്ഥികളുടെ സ്വഭാവം വ്യക്തമാക്കാൻ തികച്ചും പര്യാപ്തമാണു്. കേസരിക്കു് അനുമോദനങ്ങളും ആശംസകളും നേർന്നുകൊണ്ടു് ചുരുക്കുന്നു.

—നാരായണനുണ്ണി.

---

അനേകവർഷം പാരതന്ത്ര്യത്തിലും തമസ്സിലും ആണ്ടുകിടന്ന ഒരു ജനത സ്വാതന്ത്ര്യം നേടിയ ഉടനെ 'ജീവിതനിലവാരം ഉയർത്തുക' എന്ന മുദ്രാവാക്യം ജനങ്ങളെ പ്രോത്സാഹിപ്പിക്കാൻ ഉപകരിച്ചേയ്ക്കാം. എന്നാൽ ഒപ്പം പ്രയത്നശീലം വളർത്തിയില്ലെങ്കിൽ ഭോഗതൃഷ്ണ വർദ്ധിച്ചു് അതിന്റെ തൃപ്തിക്കായി മനുഷ്യൻ ഏതു ദുർമ്മാർഗ്ഗവും അവലംബിയ്ക്കുമെന്നു് നാട്ടിലെ ഇന്നത്തെ സ്ഥിതി വ്യക്തമാക്കുന്നുണ്ടല്ലോ. നാടിനേയും നാട്ടാരെയും സ്നേഹിക്കുന്നവരുടെയെല്ലാം അടിയന്തരകർത്തവ്യം ആത്മാഭിമാനത്തോടെ പ്രയത്നം ചെയ്യാൻ തയ്യാറാവുകയും അന്യരെ അതിനു പ്രേരിപ്പിക്കുകയുമാണു്.

# വാർത്തകൾ

## ആദ്ധ്യാത്മിക അന്തര്യോഗം, തൃശ്ശൂർ

പുറനാട്ടുകര ആശ്രമത്തിൽവെച്ചു് നടത്തിവരാറുള്ള ഏകദിനാന്തര്യോഗം ഈ മാസം 13-ാം തീയതി പതിവുപോലെ നടത്തുന്നതാകുന്നു.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 59 | 1974 നവംബർ | ലക്കം 11 |
|---|---|---|

## അമൃതവാണി

ദിവ്യപുരുഷന്മാരുടെ ശക്തി എവിടെയാണെന്നു് നിങ്ങൾ ലോകചരിത്രത്തിൽനിന്നു് അറിഞ്ഞിട്ടില്ലേ? ബുദ്ധിശക്തിയിലാണോ? അവരിൽ ഒരാളെങ്കിലും ഒരു തത്ത്വശാസ്ത്രഗ്രന്ഥമോ അതിസൂക്ഷ്മതർക്കഗ്രന്ഥമോ രചിച്ചിട്ടുണ്ടോ? ഇല്ല. അവർ നാലു വാക്ക പറഞ്ഞതേയുള്ളു. ക്രിസ്തുവിന്നൊത്ത സഹതാപം നിങ്ങൾക്കുണ്ടാകട്ടെ, നിങ്ങൾ ഒരു ക്രിസ്തുവാകും. ബുദ്ധന്നൊത്ത സർവ്വഭൂതാനുകമ്പ നിങ്ങൾക്കുണ്ടാകട്ടെ, നിങ്ങൾ ഒരു ബുദ്ധനാകും. ഈ പരാനുകമ്പയാണു് ജീവൻ, അതാണു് ബലം, അന്തസ്സാരം. അതില്ലാതെ ബുദ്ധിവ്യാപാരം എത്രയുണ്ടായാലും ഈശ്വരപ്രാപ്തിയുണ്ടാവില്ല. സ്വയം ചലനശക്തിയില്ലാത്ത അവയവങ്ങളെപ്പോലെയാണു് ബുദ്ധി. അവയിൽ വികാരം പ്രവേശിക്കുമ്പോഴേ അവ ചലിച്ചു മററുള്ളവയേയും ചലിപ്പിക്കൂ. ലോകത്തിലെവിടെയും അങ്ങനെയാണു്. അതു് എപ്പോഴും ഓർക്കണം. വേദാന്തധർമ്മാചരണകാര്യത്തിൽ ഇതു് ഏററവും പ്രായോഗികമായ കാര്യമാണു്. കാരണം, നിങ്ങളെല്ലാം ദിവ്യന്മാരാണെന്നാണു് വേദാന്തോപദേശം. നിങ്ങൾ ദിവ്യന്മാരാകയും വേണം. ശാസ്ത്രം നിങ്ങളുടെ ആചരണത്തിനു തെളിവല്ല, നിങ്ങൾ ശാസ്ത്രത്തിനു തെളിവാണു്. ശാസ്ത്രോപദേശം സത്യമാണെന്നു് നിങ്ങൾ എങ്ങനെ അറിയും? നിങ്ങൾതന്നെ സത്യമാകകൊണ്ടും, അതു നിങ്ങൾക്കു് അനുഭവമാകകൊണ്ടും എന്നാണു് വേദാന്തം പറയുന്നതു്. ലോകത്തിൽ ക്രിസ്തുമാരും ബുദ്ധന്മാരും ഉണ്ടായിട്ടുണ്ടെന്നതിനു് തെളിവെന്തു്? അവർക്കുണ്ടായതുപോലത്തെ അനുഭവം നിങ്ങൾക്കും എനിക്കും ഉള്ളതുതന്നെ. അതുകൊണ്ടു് അവരുടെ അനുഭവം സത്യമെന്നു നാം മനസ്സിലാക്കുകയും ചെയ്യുന്നു. നമ്മുടെ ദിവ്യത്വമാണു് അവരുടെ ദിവ്യത്വത്തിനു് തെളിവു്. നമ്മുടെ ഈശ്വരത്വമാണു് അവരുടെ ഈശ്വരത്വത്തിനുതന്നെ തെളിവു്. നിങ്ങൾക്കു ദിവ്യത്വമില്ലെങ്കിൽ ദിവ്യത്വത്തെപ്പററി പറഞ്ഞിട്ടുള്ളതൊന്നും സത്യമല്ല. നിങ്ങൾ ഈശ്വരനല്ലെങ്കിൽ ഒരീശ്വരനും ഒരിക്കലും ഉണ്ടായിട്ടില്ല, ഉണ്ടാകയുമില്ല. ഈ ആദർശം അനുസരിക്കണമെന്നാണു് വേദാന്തോപദേശം. നമ്മളിലോരോരുവനും ദിവ്യനാകണം; ഇപ്പോൾത്തന്നെ ആണു്; അതു് **അറിയണം**. ജീവനു് അസാദ്ധ്യമായെന്തെങ്കിലും ഉണ്ടെന്നുള്ള വിചാരമാണു് വലിയ ഈശ്വരനിന്ദ. പാപമെന്നു വല്ലതുമുണ്ടെങ്കിൽ അതു് ഇതു മാത്രമാണു്: നാം ദുർബ്ബലന്മാർ, മററുള്ളവർ ദുർബ്ബലന്മാർ, എന്നു പറയുന്നതു്; അതുമാത്രം.

—വി. സാ. സ. II. പേജ് 361 – 362.

# ശിഷ്ടാചാരപരിപാലനം

## ശ്രീ വിമലാനന്ദസ്വാമികൾ

കല്യോദ്ബോധോഽച്യുതാംഘ്രിസ്മരണമുഷസി
ച സ്നാനമർഘ്യം ജപോഽഗ്നൌ
ഹോമശ്ച ബ്രഹ്മയജ്ഞോ ഹിതഭജനമഥ
സ്നാനമദ്ധ്യാഹ്നകൃത്യേ
വിഷ്ണ്വർച്ചാ വൈശ്വദേവം മഖവിധിരശനം
സത്പ്രബന്ധാനുസന്ധാ
സന്ധ്യാഹോമാർച്ചനാന്നം ശ്രുതിമനനമിതി
പ്രത്യഹം സച്ചരിത്രം.

ഒരുവൻെറ ജീവിതത്തിൽ ദിവസവും നടക്കേണ്ട ചരിത്രം ശ്ലോകത്തിൽ വർണ്ണിച്ചു. സച്ചരിത്രം എന്നു നിർദ്ദേശിച്ച ഈ പ്രവൃത്തിപദ്ധതിയിൽ വരുന്ന സംഗതികളുടെ വിവരം ഇപ്രകാരമാണ്. രാത്രിയുടെ ഒടുവിലത്തെ യാമത്തിലെ അന്ത്യമുഹൂർത്തത്തിനു ബ്രാഹ്മമുഹൂർത്തമെന്നു പറയുന്നു. ഒരു മുഹൂർത്തം രണ്ടരനാഴികയാണ്. ഉദയത്തിനു രണ്ടരനാഴികയ്ക്കു മുമ്പിൽത്തന്നെ ഉണർന്നു കിടക്കയിൽനിന്നും എഴുന്നേല്ക്കണം. കണ്ണുതുറന്നാൽ ആദ്യമായി ഈശ്വരനാമം മൂന്നു പ്രാവശ്യമെങ്കിലും ഉച്ചരിക്കണം. അതിനുശേഷം അച്യുതാംഘ്രികളെ സ്മരിച്ചുകൊണ്ട് അല്പസമയം കിടക്കയിൽ ഏകാഗ്രതയോടുകൂടി ഇരിക്കണം. അനന്തരം ശരീരശുദ്ധിക്കും സ്നാനത്തിനുമുള്ള സമയമായി. അതുകഴിഞ്ഞാൽ പരതത്ത്വസ്മരണയോടുകൂടി പ്രത്യക്ഷദേവതയായ ആദിത്യന് അർഘ്യദാനം, അർഹതപോലെ ജപം, അഗ്നിയിൽ ഹോമം, വേദാധ്യയനരൂപമായ ബ്രഹ്മയജ്ഞം, പരമഹിതപ്രദമായ ഭഗവാൻെറ സേവയ്ക്കുവേണ്ടിയുള്ള ഭജനം അഥവാ അതിലേയ്ക്കുള്ള സാമഗ്രി സമ്പാദിയ്ക്കുന്നതിനുള്ള പരിശ്രമം എന്നിവ. അനന്തരം മദ്ധ്യാഹ്നസ്നാനം, ദിവസമദ്ധ്യത്തിൽ ചെയ്യേണ്ട പൂജാകൃത്യം, വിഷ്ണ്വർച്ചനം, സർവ്വഭൂതാനുകമ്പയ്ക്കു പ്രതീകമായ വൈശ്വദേവം. പ്രധാനപൂജാരൂപമായ മഖം ഇവയാണ്. ഇത്രയും കഴിഞ്ഞുവേണം ഭോജനം. പിന്നീട് ഭഗവദ്വിഷയം പ്രതിപാദിക്കുന്ന സദ്ഗ്രന്ഥങ്ങളുടെ അനുസന്ധാനം. അതിനുശേഷം സന്ധ്യാഹോമം, അർച്ചനം, ആഹാരം. അവസാനമായി ശ്രുതിസാരമായ പരമാത്മതത്ത്വത്തെപ്പററിയുള്ള മനനം. ഈ ക്രമമാണ് ആഹ്നികം എന്ന പദംകൊണ്ട് അർത്ഥമാക്കുന്നത്. ശിഷ്ടാചാരപരിപാലനത്തിനുള്ള ദിഗ്ദർശിനിയും മകുടവും ഇതുതന്നെ. ഏകദേശം 600 വർഷങ്ങൾക്കു മുമ്പ് രചിച്ച സ്തുതിരത്നാവലി എന്ന ഗ്രന്ഥത്തിലെ ഈ ശ്ലോകം മാനവജീവിതംമുഴുവൻ പൊതുവിൽ പരമപുരുഷാർത്ഥത്തിൽ എത്തിക്കുവാനുള്ള മാർഗ്ഗം ശ്ലോകബദ്ധമാക്കി ഓർമ്മയിൽ ഉറപ്പിച്ചു.

ജീവിതത്തിന് ഒരു പരമപ്രയോജനം ഉണ്ടെന്നും അതിലേയ്ക്കുവേണ്ടി ബാല്യംമുതൽ കൈക്കൊള്ളേണ്ട ഒരുക്കമാണ് ഇഹജീവിതത്തിൻെറ മുഴുവൻ പ്രയോജനമെന്നും അനവധി ശതകങ്ങളായി പഠിപ്പിക്കുവാൻ വൈദികധർമ്മം പല നടപടികളും സ്വീകരിച്ചിട്ടുണ്ട്. ആചാരത്തിൽനിന്നുമാണ് ധർമ്മം ഉളവാകുന്നതെന്നും ധർമ്മത്തിൻെറ ഫലദാതാവായ പ്രഭു നിത്യനായ പരമേശ്വരൻതന്നെയാണെന്നും ഇതിഹാസം നമ്മെ പഠിപ്പിക്കുന്നു. ധർമ്മാധ്യക്ഷൻ എന്നതു് വിഷ്ണുസഹസ്രനാമത്തിലെ ഒരു പ്രധാന നാമധേയമാണ്. ശ്രീലളിതാസഹസ്രനാമം ചൊല്ലി ജഗന്മാതാവിനെ സ്മരിക്കുന്നവർ 'ദുരാചാരശമനീ' എന്നും 'സദാചാരപ്രവർത്തിനീ' എന്നും ഉള്ള രണ്ടു ദിവ്യനാമങ്ങൾ ഈ പ്രകരണത്തിൽ സ്മരിക്കാതിരിക്കയില്ല. ലോകമഹേശ്വരൻെറ അഥവാ മഹേശ്വരിയുടെ അദ്ധ്യക്ഷതയിൽ അവിടത്തെ പ്രീതിക്കുവേണ്ടി അത്യാദരവോടെ അനുഷ്ഠിക്കുന്ന വിഹിതകർമ്മങ്ങളാണ് ധർമ്മം. ധർമ്മാനുഷ്ഠാനത്തിൻെറ ഒരു ഉപകരണം അർത്ഥമാണ്. ആകയാൽ അർത്ഥകാരിയായ വിദ്യ ആവശ്യം. അർത്ഥം കൂടാതെ യജ്ഞവും ഭോഗവും സാധ്യമല്ല. ധർമ്മമാർഗ്ഗത്തിൽക്കൂടി അല്ലാതെയുള്ള അർത്ഥാർജ്ജനം അനർത്ഥമേ ഉളവാക്കുകയുള്ളു. കർമ്മം അനുഷ്ഠിക്കുന്നതിനു കർത്തൃത്വവും അർഹതയും സാധനങ്ങളും ആവശ്യമാണ്. പരമപുരുഷാർത്ഥം മോക്ഷമാണെങ്കിലും ധർമ്മാർത്ഥകാമങ്ങൾ അധികാരവും യോഗ്യതയുംപോലെ അതിലേയ്ക്കു

വഴിതെളിക്കുന്നു. അത്ഥവും ധമ്മവും ഉപായ രൂപമായ പുരുഷാത്ഥങ്ങളാണ്. കാമവും മോക്ഷവും പുരുഷാത്ഥങ്ങളായിത്തീരുന്നതു് ഫല രൂപത്തിലാണ്. നിത്യവും നിർദ്ദുഃഖവുമായ മോക്ഷസുഖപ്രാപ്തി ആശിക്കുന്നവക്കു് ആദ്യം തന്നെ കാമസുഖം നശ്വരമാണെന്നുള്ള ബോധം വരണം. ഓരോ നിമിഷവും ധമ്മപ്രാപ്തിക്കും ബ്രഹ്മസാക്ഷാത്കാരത്തിനുംവേണ്ടി മനപ്പൂവ്വം ഉപയോഗിക്കുന്ന ദിനചര്യയാണു ശിഷ്ടാചാരം എന്നു പറയുന്നതു്. ഇതിലേയ്ക്കു സത്ത്വഗുണവും സത്ത്വഗുണമിശ്രമായ രജോഗുണവുമാണ് ആവശ്യം. സത്ത്വപ്രധാനമായ അന്തഃകരണംതന്നെയാണ് ദൈവീസമ്പത്തും. തമഃപ്രധാനമായ രജസ്സിലും, തമസ്സിലും മുഴുകിയവക്കും, അവരുടെ കെട്ടുപാടിൽ പാരവശ്യമനുഭവിക്കുന്നവക്കും ദുഃഖപരമ്പര നേരിടുന്നു എന്നുമാത്രമല്ല അവരുടെ ആയുസ്സ് വിലയില്ലാതെ നശിക്കുകയും ചെയ്യുന്നു. പുരുഷാത്ഥസാധനം അനേകകോടി ജന്മങ്ങൾകൊണ്ടേ പൂത്തിയാകയുള്ളു. ധമ്മമാണ് ശുദ്ധമായ ഇന്ദ്രിയസുഖപ്രാപ്തിയ്ക്കും മോക്ഷത്തിനും കാരണമെന്നു് ഈ വാചകങ്ങളിൽ നിഗമനം ചെയ്യു. ധമ്മാനുഷ്ഠാനം കൂടാതെ അഭ്യുദയം ഉണ്ടാകുന്നതല്ലെന്നും ശിഷ്ടാചാരംമൂലമാണ് ധമ്മം വേരെടുക്കുന്നതെന്നും എല്ലാ ശാസ്ത്രങ്ങളും ഘോഷിക്കുന്നു.

ധമ്മത്തിനു മൂലമായ ആചാരം എന്ന പദത്തിൻെറ അവയവാത്ഥം: 'ആ' ഉപസഗ്ഗത്തിനു് വിച്ഛേദം ഇല്ലാതെ, ദേശകാലപരിച്ഛേദം കൂടാതെ, എന്നു പൊരുൾ. 'ചാരം' എന്ന അംശം ചരണത്തെ, പ്രവത്തനത്തെ, കാണിക്കുന്നു. ലൗകികപ്രയോജനമില്ലെങ്കിലും തുടന്നു തലമുറതോറും അവഹേളനം കൂടാതെ, ആദരവോടുകൂടി വിശിഷ്ടന്മാർ അനുഷ്ഠിക്കുന്ന കമ്മങ്ങൾ മാത്രമേ ശിഷ്ടാചാരമാകയുള്ളു. ഭൂരിപക്ഷം കാട്ടുന്നതെല്ലാം ശിഷ്ടാചാരമാണെന്നു പറക വയ്യ. കാരണം ആ പക്ഷത്തിൽ ഒരു ശിക്ഷണക്രമത്തിൻെറ ആവശ്യകതതന്നെ ലോകത്തിൽ വേണ്ടിവരുന്നതല്ല. സനാതനധമ്മത്തിൽ ശിഷ്ടാചരണത്തിനു് മൂലം അനുമാനംവഴി വേദം തന്നെയാണ്. ശ്രുതിസ്മൃതികൾതന്നെ വൈദികധമ്മത്തിൽ താല്പര്യമുള്ളവക്കു് ധമ്മാചരണത്തിനുള്ള പ്രമാണം. അശ്ശുഭം ഉളവാക്കുന്നതും മഹാജനങ്ങൾ വിദ്വേഷിക്കുന്നതും ആയിട്ടുള്ളവ എപ്പോഴും ത്യാജ്യം. ദേശകാലഭേദമനുസരിച്ച് ബാഹ്യധമ്മത്തിൽ ഭേദം ഉണ്ടായാലും അവയുടെ ജീവചൈതന്യമായ ധമ്മം അവയിൽനിന്നും ഉയന്നുനിൽക്കുന്നതായി കാണുവാൻ കഴിയും. വേദവിഹിതമായ അപരിച്ഛിന്നമായ ഈ പൊതുവിലുള്ള ധമ്മചൈതന്യം സംസ്കാരവും അഭ്യാസവും ഉള്ളവക്കു് തിരിച്ചറിയുവാൻ പ്രയാസമില്ല. നാളത്തേയ്ക്കു വേണ്ടതു് ഇന്നുതന്നെ തേടിവെയ്ക്കണമെന്നും ഭാവിദുഃഖം പരിഹരിക്കുവാൻ ഇപ്പോൾത്തന്നെ ശ്രമിക്കണമെന്നും പ്രശസ്തമായിട്ടുള്ളതു സേവിക്കണമെന്നും നിന്ദ്യമായതു വർജിക്കണമെന്നും മററുമുള്ള ധമ്മപ്രാണഭൂതമായ സാമാന്യജ്ഞാനം എല്ലാവക്കും ഉണ്ടു്. ഏതാണ് താൻ നിശ്ചയമായും അനുഷ്ഠിക്കേണ്ടതു്, ഏതൊന്നു് ചിന്തിക്കുകകൂടി പാടില്ല എന്നു നിശ്ചയിക്കുവാൻ കഴിയാതെ സദാ സംശയിച്ചുകൊണ്ടിരിക്കുന്നവൻ നാശത്തിലേയ്ക്കാണു യാത്ര ചെയ്യുന്നതു്. പ്രവൃത്തിയിൽനിന്നുമാണ് ഒരുവനെ ധാമ്മികനാണോ അല്ലയോ എന്നു നിശ്ചയിക്കുക. ജാതി, വിത്തം, ധനം, ശീലം, അഭിജനം ഇവകൊണ്ടു് ശ്രേഷ്ഠനെന്നു് അഭിമാനിക്കുന്ന ഒരുവൻ ദുരാചാരംമൂലം പതിതനായിത്തീരുന്നു എന്നും നേരെ മറിച്ച് ഈ വിഷയങ്ങളിൽ താഴ്ന്നുപോയിട്ടുള്ളവൻ ഇവയുടെ പ്രത്യാവൃത്തിമൂലം (വീണ്ടെടുക്കുകയാൽ) പൂജ്യനായിത്തീരുന്നു എന്നുമുള്ള തത്ത്വമാണ് വൈദികധമ്മത്തിൻെറ ഒരു മഹത്തായ നേട്ടം. ധമ്മവിരോധിക്കു് ഇഷ്ടപ്രാപ്തിയും അനിഷ്ടപരിഹാരവും ഉണ്ടാകുമെന്നുള്ള പ്രതീതി ഭ്രാന്തിയാണ്.

കായമനോവാക്യങ്ങളെക്കൊണ്ടാണ് മനുഷ്യൻെറ എല്ലാ ആചരണങ്ങളും നടത്തപ്പെടുന്നതു്. ഇവിടെ മൂന്നായി വിഭജിക്കപ്പെട്ടെങ്കിലും കരണത്രയം പരസ്പരാശ്രിതങ്ങളാണ്. പ്രാധാന്യം അനുസരിച്ച് സൗകര്യത്തിനുവേണ്ടി മൂന്നായി പകുക്കുവാൻ കഴിയും എന്നു മാത്രം. നീതിയും ന്യായവും, പുറമെ പ്രത്യക്ഷമായ കുററങ്ങളെ മാത്രമേ തെളിവുതേടി ദണ്ഡിക്കുവാൻ ശ്രമിക്കുള്ളു. ഈ 'ലാ' പദ്ധതിയിൽ അപരാധികൾക്കു് ഒഴിവും നിരപരാധികൾക്കു് തടവും വരുന്ന പല വിരോധങ്ങളും ഉണ്ടാകാറുണ്ടു്. ബ്രഹ്മത്തെപ്പോലെതന്നെ ധമ്മത്തെയും അലൗകികമായ അറിവുവഴിയേ തിട്ടപ്പെടുത്തുവാൻ

കഴിയുകയുള്ള എന്നുള്ള മതവാദത്തിൽ, ധർമ്മതത്ത്വം ഗ്രഹിച്ച സഫലപ്രവൃത്തിയിൽ വരുത്തുവാനുള്ള ഭാരം ഒരുവൻെറ അന്തരാത്മാവിൽ തന്നെ ഏൽപ്പിക്കപ്പെടുന്നു. കാരണം സമാജഹാനിയെക്കാൾ അധികം ആത്മനാശം അധർമ്മം വരുത്തുന്നു എന്ന ബോധംതന്നെ. നിയമോല്ലംഘനത്തിനുവേണ്ടിയുള്ള കുററംചുമത്തലും ശിക്ഷിക്കപ്പെടലും മാത്രമല്ല അധർമ്മലക്ഷണം. രാജദണ്ഡം നിഷ്പക്ഷമോ, അവശ്യംഭാവിയോ ഭാവിദുഷ്കൃത്യനിരോധകമോ ആകാതിരിക്കുന്ന സന്ദർഭങ്ങൾ ധാരാളമുണ്ട്. ആകയാൽ പാപഭയം രാജഭയത്തിനെക്കാൾ ആന്തരവും സൂക്ഷ്മവും നിത്യഫലകാരിയുമാണ്. 'ദശപാപഹരായൈ നമഃ' എന്ന മന്ത്രംമൂലം ഈ തത്ത്വം കുറേക്കൂടി വ്യക്തമാക്കാം.

ഈവിധമുള്ള ഒരു പ്രാർത്ഥനയുടെ ഫലം എന്ത്? ഒരുവൻ പത്തു പാപങ്ങളിൽനിന്നും വിടുതൽ നേടണം എന്ന് വളരെ ആഗ്രഹിച്ച് തൻെറ അശക്തിയിൽ പരിതപിച്ച് ഈശ്വരാനുഗ്രഹം അതിനുവേണ്ടി യാചിക്കുകയാണ്. ഇത് മന്ത്രം വഴി ചെയ്യുന്നത് ദശപാപങ്ങളെ ഹരിക്കുന്ന ഈശ്വരിയെ അതിനുവേണ്ടി ഞാൻ പൂജിക്കുന്നു എന്ന് പ്രാർത്ഥിക്കുകയാണ്. അവൻ പ്രാർത്ഥനമൂലം ആന്തരബലം നേടുവാനാണ് ശ്രമിക്കുന്നത്, ബാഹ്യനഷ്ടം പരിഹരിക്കുവാനല്ല.

**അദത്താനാമുപാദാനം ഹിംസാ ചൈവാവിധാനതഃ**
**പരദാരോപസേവാ ച കായികം ത്രിവിധം സ്മൃതം**
**പാരുഷ്യമനൃതം ചൈവ പൈശുന്യം ചാപി സർവ്വശഃ**
**അസംബദ്ധപ്രലാപശ്ച വാങ്മയം സ്യാച്ചതുർവിധം**
**പരദ്രവ്യേഷ്വഭിധ്യാനം മനസാനിഷ്ടചിന്തനം**
**വിതഥാഭിനിവേശശ്ച മാനസം ത്രിവിധം സ്മൃതം**
**ഏതാനി ദശ പാപാനി ഹര ത്വം മമ ജാഹ്നവി.**

ഇവയിൽ ഒന്നുംതന്നെ തീവ്രദശയിൽ എത്താതെ ഒരു കോർട്ടിൽവരുന്ന കുററമല്ല. എന്നിരുന്നാലും കോർട്ടിൽ വരുന്ന അധികം ശതമാനം കുററങ്ങളുടെയും മൂലം പലപ്പോഴും ഇവയിൽത്തന്നെയാണെന്നു കാണുവാൻ കഴിയും. കായികമായ മൂന്ന് അധർമ്മങ്ങൾ, വാചികമായി നാല്, മാനസമായി മൂന്ന് എന്നിങ്ങനെയാണ് ഇവിടെ പരിഗണനം ചെയ്തിരിക്കുന്നത്. ഓരോ ഇനത്തിലും കൂടുതൽ എണ്ണം കണ്ടുപിടിക്കാനും പ്രയാസമില്ല. ആകയാൽ ദശപാപം എന്നു പറഞ്ഞതു് ഉപലക്ഷണമായി കരുതാം.

'അദത്തോപാദാനം' സ്ഥാനംകൊണ്ടും പ്രാധാന്യംകൊണ്ടും ഒന്നാമതു വരുന്നു. സ്വപരിക്ലേശംകൂടാതെ, പൂർണ്ണമനസ്സോടെ, പ്രതിഫലം കാംക്ഷിക്കാതെ, സ്വപ്രയത്നംകൊണ്ട് ആർജിച്ച സമ്പത്തിൽനിന്നും ഒരു ദാതാവ്, അർഹിക്കുന്ന പ്രതിഗ്രഹീതാവിനു കൊടുക്കുന്നതാണു സാത്ത്വികമായ ദാനം. ആവിധമുള്ള ദാനം സ്വീകരിക്കുന്നതു് ദാതാവിനും ഗ്രഹീതാവിനും ശ്രേയസ്കരമേ ആവുകയുള്ളു. ഇങ്ങനെ ദാനം ചെയ്യപ്പെടാത്ത വസ്തു കപടമായോ മോഷണംവഴിയോ ചൂഷണംവഴിയോ പിടിച്ചടക്കിയോ കൊള്ളയടിച്ചോ വഞ്ചിച്ചോ കളിപ്പിച്ചോ തൻേറതാക്കുന്ന ഏപ്പാടാണ് അദത്താദാനം എന്നു പറഞ്ഞതു്. ദണ്ഡം വരുമെന്ന ഭയംകൊണ്ട് മനുഷ്യൻ ഇതനുഷ്ഠിക്കുകയില്ല. 'അദത്താദാനം ഞാൻ അവലംബിക്കുകയില്ല' എന്ന സങ്കല്പം ബലമായി സ്വഹൃദയത്തിൽ ഉളവാകുന്നെങ്കിൽ മാത്രമേ അതിൻെറ ശാഖോപശാഖമായ വളച്ചുകളെ ഒരുവനു് തടയുവാൻ സാധ്യമാകയുള്ളു. രാഷ്ട്രത്തിനാകട്ടെ രാജ്യത്തിനാകട്ടെ അന്തഃകരണമെന്നൊന്നില്ല; വ്യക്തിക്കുമാത്രമേ അന്തഃകരണമുള്ളു. സദാചാരത്തെ നിയന്ത്രിക്കുന്ന പാപപുണ്യവ്യവസ്ഥ വ്യക്തിവഴിമാത്രമേ രാഷ്ട്രത്തിലും സമാജത്തിലും കാര്യകാരിയാകയുള്ളു. എല്ലാവിധ കയ്യേററങ്ങളും ഹിംസയും ബാഹ്യരൂപത്തിൽ ശാരീരികമാണെന്നു സ്പഷ്ടം. വഴിപോക്കൻ എതിരായി വരുന്നവനു് കടക്കുവാൻ ഇടം കൊടുക്കാതെയിരിക്കുന്നതും, അയൽവാസികൾക്ക് ശാന്തി കൊടുക്കാത്തവിധം അസഹ്യധ്വനികൾ ഉണ്ടാക്കുന്നതും, ദ്രവ്യവിനിമയത്തിൽ കരാറു പാലിക്കാതെ ലാഭം തേടുന്നതും, ബലം പ്രയോഗിച്ച് ഇതരരുടെ നിർദോഷമായ സ്വാതന്ത്ര്യത്തെ തടയുന്നതും എല്ലാം ഈ ഇനത്തിൽ പെടുന്ന പാപങ്ങൾതന്നെയാണ്. നിയമപ്രകാരമാണെങ്കിൽ തൻെറ പ്രതിയോഗിയുടെ അക്രമമാണ് തന്നെ പ്രതിരോധനത്തിനു പ്രേരിപ്പിച്ചതെന്ന് ഇരുവക്കും പറയുവാൻ കഴിയും. അന്തഃകരണശുദ്ധിയിൽ വിശ്വസിക്കുന്ന ശിഷ്ടൻ അന്യൻെറ നിലപാടു പരീക്ഷിക്കാതെതന്നെ സ്വജീവിതം എപ്പോഴും നിർദോ

ഷമായി ആചരിക്കുവാൻ ബദ്ധശ്രദ്ധനായി ത്തീരുന്നു.

ഭൂതദ്രോഹംകൂടാതെ ജീവിതയാത്ര നടത്ത ണമെന്നാണ് ശാസ്ത്രസിദ്ധാന്തം. സ്വരക്ഷ അതു കൂടാതെ തീരെ സാധ്യമാകുകയില്ല എന്ന ഘട്ട ത്തിൽ എത്രയും കുറവായ ഹിംസകൊണ്ട് അതു സാധിക്കണം എന്ന് ഋഷികരം പഠിപ്പിക്കുന്നു. ഇതിനു കാരണം, ജീവിച്ചിരിക്കുവാൻ കഴി ഞ്ഞെങ്കിൽമാത്രമേ പിന്നീട് ധർമ്മമനുഷ്ഠിക്കു വാൻ കഴിവുണ്ടാകുകയുള്ളു എന്നതുതന്നെ. പ്രകൃ തിയെ പരാജയപ്പെടുത്തുവാനാണ് മനുഷ്യർ ജീവിച്ചിരിക്കുന്നതെന്നും ചരാചരപ്രപഞ്ചം മുഴുവൻ തന്റെ രസത്തിനും ഭോഗത്തിനും പരീ ക്ഷണത്തിന്നും വേണ്ടി മാത്രമാണ് ഉണ്ടായിട്ടു ള്ളതെന്നും വിശ്വസിക്കുന്നവരോട് പരഹിം സയും എതിർപക്ഷസംഹാരവും സമ്പത്തിനാ ശനവും ഭാവിജീവികളോടു ചെയ്യുന്ന മഹാ വിദ്രോഹമാണെന്ന് പറഞ്ഞു ഗ്രഹിപ്പിക്കു വാൻ പ്രയാസമാണ്. ശാരീരികമായ ഹിംസ ആത്മനാശകമായ പാപമായി ഗണിക്കുവാൻ കാരണം ഈ നോട്ടത്തിൽ വ്യക്തമാകും. സാങ്കേ തികവിദ്യാഭ്യാസത്തിന്റെയും പരിശീലനങ്ങ ളുടെയും ഫലമായി ക്രിയാശക്തി വളരെയധി കം വളന്നതോടുകൂടി ഹിംസാശക്തിയും അതി പരിവൃദ്ധമായിട്ടുണ്ട്. മനുഷ്യമനസ്സിനെ നിയ ന്ത്രണം ചെയ്യുവാൻ കഴിവുള്ള അതിവിപുലമായ ആന്തരബോധമല്ലാതെ മററൊന്നും ഇതിനെ തടയുവാൻ സമർത്ഥമാകുന്നതല്ല.

മൂന്നാമതായിപ്പറഞ്ഞ കായികകലുഷം പരദാരോപസേവയാണ്. ഇതു മാനവത്വ ത്തിന്നുതന്നെ അനുമോദാർഹമാകുന്നതല്ല എന്നു മനസ്സിൽ തറപ്പിക്കുന്നതിനുവേണ്ടിയാണ് മഹാബലശാലിയായ ബാലിയെ പെരും കര ങ്ങായും ബലവീര്യമഹത്ത്വമുള്ള രാവണനെ രാക്ഷസനായും രാമായണത്തിലെ പ്രതിനായ കന്മാരായി ശ്രീവാല്മീകിമഹർഷി വർണ്ണിച്ചിട്ടുള്ള തെന്നു കാണുവാൻ പ്രയാസമില്ല. അദ്ധ്യാത്മ രാമായണത്തിൽ ശ്രീരാമചന്ദ്രനെ സ്തുതിക്കുന്ന ഒരു പദ്യം ഈവിധം പറയുന്നു.

പരധനപരദാരവർജ്ജിതാനാം
പരഗുണഭൂതിഷു തുഷ്ടമാനസാനാം
പരഹിതനിരതാത്മനാം സുസേവ്യം
രഘുപതിമംബുജലോചനം പ്രപദ്യേ.

കായികമായ മൂന്നു പാപങ്ങളുടെയും പരിവ ർജ്ജനംകൊണ്ട് ഭഗവത്പ്രാപ്തി കുറേക്കൂടി സഫ ലമാകുകയും മനുഷ്യൻ ധർമ്മപരായണനായി ത്തീരുകയും ചെയ്യുമെന്ന് ഇവിടെ വിവരിച്ചു.

ആർഷസംസ്കാരം ഊർദ്ധ്വരേതസ്സായ നൈ ഷ്ഠികബ്രഹ്മചാരിയെ ഉത്തമതപസ്വിയായി പൂജിക്കുന്നു. അതുപോലെയുള്ള മാന്യത അഗ്നി ഹോത്രിയും സ്വധർമ്മപാലനംമൂലം വരിക്കുന്നു. യജുർവേദത്തിന്റെ തൈത്തിരീയബ്രാഹ്മണം 6. 2. 10–ൽ അഗ്നിഹോത്രിയുടെ മഹത്ത്വം ഈവിധം വർണ്ണിക്കുന്നു. ''നാഗ്നിം ചിത്വാ രാമാ മുപേയാത്, അയോനൗ രേതോ ധ്യാസ്യാമീതി; ന ദ്വിതീയം ചിത്വാന്യസ്യ സ്ത്രിയമുപേയാത്, ന തൃതീയം ചിത്വാ കാഞ്ചനോപേയാത്; രേതോ വാ ഏതദ് നിധത്തേ യദഗ്നിം ചിനുതേ യദു പേയാത് രേതസാ വ്യദ്ധ്യതേ'' – സായന ഭാഷ്യത്തിൽ ഈ മന്ത്രത്തിന്റെ താല്പര്യം ഈ വിധം പറയുന്നു: അഗ്നിചിത്ത് ഒരേ ഒരു പുത്ര നുവേണ്ടി മാത്രമേ പത്നിയെ പ്രാപിക്കാവൂ. അപ്പോഴം ഇവരം രമണീയയാണ് എന്നു നിന ച്ച് കാമുകനായി പ്രവർത്തിക്കരുത്. പുത്രേച്ഛ കൂടാതെ ഒരിക്കലും ഉപഗമനം പാടില്ല. ഒരു വർണ്ണത്തിലും അഗ്നിഹോത്രിക്ക് രണ്ടാമതൊരു സ്ത്രീ ഉണ്ടായിരിക്കുവാൻ പാടില്ല. സ്വയോനി യിൽപോലും രണ്ടാമതൊരു പുത്രനും ഉണ്ടാകു വാൻ ആഗ്രഹിക്കരുത്. ഇതിലും കീഴിലുള്ള ഒരു സ്ഥാനമാണ് ഗൃഹസ്ഥോചിതമായ ബ്രഹ്മ ചര്യം പാലിച്ചുകൊണ്ട് ഏകപത്നീവ്രതരായി രിക്കുന്ന സദ്ഗൃഹസ്ഥന്മാർക്കു കൊടുത്തിട്ടുള്ളതു്. പാരദാരികത്വം അധർമ്മത്തിൽ ഒന്നാം കിട യായി ഇവിടെ വർണ്ണിച്ചു. മേൽപറഞ്ഞ ദൃഷ്ടി യിൽ അവിവാഹിതരുടെ മിഥുനചാരിത്വം ആർഷസംസ്കാരത്തിൽ അത്യന്തം ഗർഹിതമായി രുന്നു എന്ന് പറയേണ്ടതില്ലല്ലോ. ഈവിധ മെല്ലാമുള്ള ഭാവനകരം ഉണ്ടായിരുന്ന ഭാരതവർഷ ത്തിൽ ഉടനീളം വന്ധ്യംകരണം വിന്ധ്യ പർവ്വതംപോലെ ഇളക്കമില്ലാതെ സ്ഥാപി ക്കുവാൻ സന്ധിയില്ലാതെ പോരാടേണ്ടിവരു ന്നതു് ആശ്ചര്യകരംതന്നെയല്ലേ ?

വാചികമായ നാലുതരം പാപങ്ങളെയാണ് പാരുഷ്യം, അനൃതം, പൈശുന്യം, അസംബദ്ധ പ്രലാപം എന്ന് ഉദ്ധൃതശ്ലോകത്തിൽ പരിഗ

ണിച്ചതു്. മൊഴിയുടെ ഒരു മഹാപ്രേരകശക്തി മനുഷ്യൻെറ മിണ്ടാതിരിക്കുവാനുള്ള അശക്തി തന്നെയാണു്. പറയാൻ വിഷയമൊന്നുമില്ലെങ്കിലും രണ്ടുപേർ ചേന്നാൽ സംസാരം കൂടാതിരിക്കുവാൻ വഴിയില്ല. നൈസർഗ്ഗികമായ ഈ പ്രേരണയെ ഉത്തമരീതിയിൽ പ്രയോജനപ്പെടുത്തുന്നതിനുവേണ്ടിയാണു് മുൻകാലത്തു സഫലമായ അറിവെല്ലാം ഭവ്യമായ ഭാഷയിൽ സ്വരത്തോടുകൂടി രചിച്ചു് ശ്രവണംവഴി ധരിച്ചു പഠിച്ചു് ആവത്തിക്കുവാൻ വ്യവസ്ഥയുണ്ടാക്കിയിട്ടുള്ളതു്. ഈവിധമുള്ള ആവത്തനം നൈസർഗ്ഗികമായ വൈഖരീപ്രേരണ തൃപ്തിപ്പെടുത്തി ആനന്ദം അനുഭവിക്കുന്നതിനും ജ്ഞാനം സമ്പാദിച്ചു് സമ്പ്രദാനം ചെയ്യുന്നതിനും ഉപകരിച്ചു. നിരന്തരം വേദം ഉച്ചരിക്കാതെ അനൃതവും അശ്ലീലവും ഉരച്ചു കാലം കഴിയുന്നവൻെറ ദൗർഭാഗ്യത്തെപ്പററി പരിതപിച്ചുകൊണ്ടു് ശ്രീസായണാചാര്യർ ഋഗ്വേദഭാഷ്യഭൂമികയിൽ എടുത്തു പറയുന്നുണ്ടു്.

അസംബദ്ധപ്രലാപമാണു് പലപ്പോഴം ഇരുവരുടെ സ്നേഹത്തിൻെറ പ്രാരംഭം എന്നു ചിലപ്പോറം കാണാം. ആ സ്ഥിതിക്കു് ആശയവിനിമയത്തിനോ സഫലവ്യവഹാരത്തിനോ വേണ്ടി മാത്രമാണു് എപ്പോഴം വാക്യങ്ങളെ ഉച്ചരിക്കുന്നതെന്നു പറയുവാൻ പ്രയാസം. ഈ വസ്തുത അംഗീകരിച്ചുകൊണ്ടുതന്നെ വാങ്നിരോധത്തിൻെറ ആവശ്യകത പ്രത്യേകിച്ചു ചൂണ്ടിക്കാണിക്കുകയാണു് വാചികമായ പാപങ്ങളുടെ വിവരണം ചെയ്യുന്നതു്. പ്രിയഭാഷണം സൗഹാർദ്ദത്തിനു് ഒരു പ്രധാനകാരണമാണെങ്കിലും പലപ്പോഴം ദീഘസംഭാഷണം അപ്രിയമായി പരിണമിച്ചു് സൗഹാർദ്ദം ഭഞ്ജിക്കുകയാണു് ചെയ്യുന്നതു്. പാരുഷ്യമെന്ന പദം എല്ലാ വിധത്തിലുമുള്ള അതിവാദത്തെക്കുറിക്കുന്നു. അപ്രിയവും അന്യായവുമായ സംസാരമെല്ലാം അതിൽ ഉറംപ്പെടും. അന്യക്കു വ്യഥയുണ്ടാക്കുന്ന സംസാരം പല വിധത്തിലാകാം. ചിലർ ബഹുമാനിക്കുന്ന ഒരു വ്യക്തിക്കുള്ള ഗുണങ്ങറം ഇല്ലെന്നു പറയുക, അതിനു വിപരീതമായി പ്രതിപാദനം ചെയ്യുക, അന്ധനേയും ബധിരനേയും മണ്ടനേയും പ്രകൃത്യായുള്ള കുറവു പറഞ്ഞു ശകാരിക്കുക, ജന്മംകൊണ്ടോ, പരിശീലനമില്ലായ്മയാലോ വന്ന കുറവുകളെപ്പററിഞ്ഞു് മററുവിധമുള്ള ഗുണങ്ങളെയും മറയ്ക്കുവാൻ ശ്രമിക്കുക – ഇവയെല്ലാം പാരുഷ്യംതന്നെയാണു്. അഹങ്കാരമാണു് പരുഷവചനത്തിനു പലപ്പോഴം കാരണമാകുന്നതു്; ചിലപ്പോറം ക്രോധവും പകയും.

ഇതിലും കുറേക്കൂടി കടന്ന അതിക്രമമാണു് അസത്യമായ ആരോപണങ്ങറംമൂലം അന്യൻെറ സത്കീർത്തി മലിനപ്പെടുത്തുന്നതും മററും. നേരമ്പോക്കിനുവേണ്ടിയായാലും മററൊരുവനുള്ള ഗുണങ്ങളെ മറച്ചു് കുത്തുവാക്കു പറയുന്നതു് അവൻെറ ശാന്തിയും ഉത്സാഹവും നശിപ്പിക്കുന്നതിനു കാരണമാകാതിരിക്കുകയില്ല. ശാപവും ശകാരഭാഷയും ആണ–ഇടീലും മററും അല്പവും സംസ്കാരലക്ഷണം ആകുകയില്ല. ഇവ വാക്ശക്തിയുടെ ദുരുപയോഗമാണു്. പൈശൂന്യം മററൊരു വാചികമായ പാപമാണു്. ഇതു പലപ്പോഴം മനുഷ്യരെ ഭിന്നിപ്പിക്കുന്ന ദുഃസ്വഭാവമാണെന്നു പ്രസിദ്ധം. രസത്തിനു വേണ്ടിത്തന്നെ ഇപ്രകാരം ചെയ്യുന്നതു് പാപമായിക്കരുതുമ്പോറം പരഹാനിക്കുവേണ്ടി ചെയ്യുന്ന പൈശൂന്യം അതിലുമധികം ദോഷമാണെന്നു പറയേണ്ടതില്ലല്ലോ.

''സാ മാ സത്യോക്തിഃ പരിപാതു വിശ്വതഃ'' എന്നു ഋഗ്വേദമന്ത്രം. സത്യത്തിനു വിരുദ്ധമോ സത്യമില്ലാത്തതോ ആയ വാഗ്വ്യവഹാരത്തെയാണു് അനൃതം കുറിക്കുന്നതു്. അസത്യവചനം സ്വതേ അനിഷ്ടകരമാണെന്നു മാത്രമല്ല അഭ്യാസംകൊണ്ടു് മനസ്സിനെ മലിനപ്പെടുത്തി അധോഗതിയ്ക്കു കാരണമാക്കുന്ന ഒരു മഹാദോഷവുമാണു്. ഇന്നു് പരക്കെപ്പരന്നിരിക്കുന്ന പണിതാനൃതം (Trade lies) പ്രത്യയാനൃതം (Confidence trick) സുകൃതാനൃതം (Pious fraud) സാധാരണാനൃതം (എന്തിനും എവിടെയും പറയുന്ന പൊളികറം) വിശ്രംഭാനൃതം (വിശ്വാസവഞ്ചന) സാക്ഷ്യാനൃതം, വ്യവഹാരാനൃതം ദാനാനൃതം (കൊടുക്കാമെന്നു പറഞ്ഞതു കൊടുക്കാതിരിക്കുക.) ഇജ്യാനൃതം (യജ്ഞത്തിന്നു നീക്കിവെച്ചതു് അന്യവിധം ഉപയോഗിയ്ക്കുക),ഇവയെ സഹസ്രജിഹ്വനും വണ്ണിച്ചു് അവസാനിപ്പിക്കവയ്യ. തൻെറ അനുഭവത്തെ മററൊരു വിധത്തിലാക്കി പുറമെ കാട്ടുന്നതും ഒരു പ്രകാരത്തിലുള്ളതിനെ മററൊരു പ്രകാരത്തിൽ പറഞ്ഞു്

അതേപ്പററിദ്ധരിപ്പിക്കുന്നതും വ്യവഹാരത്തിൽ വിനിയോഗിക്കുന്നതും അസത്യത്തിൻെറ ഹാനികരമായ രൂപമാണെന്നു നിത്യവും നാം കാണുന്നു. നന്മയെ തിന്മയായി വ്യാഖ്യാനിച്ചു കാണിക്കുന്നതും തിന്മയെ നന്മയുടെ രൂപത്തിൽ പ്രകാശിപ്പിക്കുന്നതും നന്മയുടെയും തിന്മയുടെയും അളവു് ഉള്ളതിലധികമാക്കിക്കാണിക്കുന്നതും അന്യക്കു വൈഷമ്യമുണ്ടാക്കുന്നതിനും അവരുടെ സുഖം നശിപ്പിക്കുന്നതിനും കാരണമായിത്തീരുന്നുണ്ടു്. കാട്ടായത്തിലോ, മിത്രങ്ങളുടെയും തന്നിൽനിന്നും നേട്ടം ലഭിച്ചവരുടെയും പ്രശംസയിലോ മാത്രമല്ലാതെ, പ്രവൃത്തിയിലും വസ്തുസ്ഥിതിയിലും മഹത്ത്വം സമ്പാദിക്കുവാനുള്ള പ്രയത്നമാണ് ജീവിതത്തിൽ സത്യനിഷ്ഠ ഉറപ്പിക്കുവാനുള്ള ഉപായം. സത്യനിഷ്ഠകൊണ്ടു മാത്രമേ ഈ ഗുണം ആർജിക്കുവാൻ സാധിക്കുകയുമുള്ളു. സത്യനിഷ്ഠയും വിശ്വാസ്യതയും വ്യക്തികളുടെ ഗുണങ്ങളാണു്; സാമുദായികസംരംഭമോ രാജകീയനിയന്ത്രണമോ സമ്പാദിച്ചുതരുന്നവയല്ലവ. അതുകൊണ്ടാണു് അനൃതം പാപമാണെന്നു നിന്ദിക്കുന്നതു്. ഏതൊരുവിധമുള്ള ജീവിതമാണോ ഒരുവൻ ശ്രദ്ധയോടും ആത്മസമപ്പ്ണത്തോടുംകൂടി നിരന്തരം ധ്യാനിക്കുന്നതു് ആ വിധം അവൻെറ ജീവിതം രൂപം എടുക്കുന്നു. അതുകൊണ്ടു് ലോകഹിതവും ആത്മശ്രേയസ്സും സമ്പാദിക്കുവാൻ ആഗ്രഹിക്കുന്നവൻ സത്യം അറിഞ്ഞശേഷം മാത്രമേ വാഗ്‌വ്യവഹാരത്തിന്നു് ഒരുമ്പെടേണ്ടതുള്ളു. അപ്പോഴുംതന്നെയും യുക്തമായ സന്ദർഭത്തിൽ വേണ്ടസമയത്തു് അർഹതയുള്ളവരോടു മാത്രം സംസാരിക്കുന്ന അഭ്യാസമേ ഫലപ്രദവും പുണ്യകരവും ആയിത്തീരുന്നുള്ളു. ഉച്ചരിക്കുന്ന വാക്യങ്ങളും, സ്വരം, ആംഗ്യം, നോട്ടം ഇവയെല്ലാം അന്യക്കു ശാന്തി ഉളവാക്കുന്നതിനോ മനസ്സു മടിപ്പിക്കുന്നതിനോ കോപം ഉണ്ടാക്കുന്നതിനോ പ്രോത്സാഹനം നൽകുന്നതിനോ ശക്തിയുണ്ടെന്നുള്ളതു് ദിവസവും നാം കാണുന്നു. ഒരുവൻെറ മനസ്സു് നീചമോ സങ്കുചിതമോ സ്ഥിരതയില്ലാതെയിളകിമറിയുന്നതോ ശാന്തിപൂണ്ണമോ ദൈവികമോ പൈശാചികമോ മററു് ഏതുവിധമോ ആകുന്നു എന്നു് സംസാരത്തിൽനിന്നും അറിയുവാൻ കഴിയും. സത്യവാക്യത്തിൻെറ മഹത്ത്വത്തെപ്പററി എല്ലാ മതങ്ങളും വളരെ വിസ്തരിക്കുന്നുണ്ടു്. ശിഷ്ടാചാരപരിപാലനത്തിനു് വചനശുദ്ധി വളരെ ആവശ്യമാണു്.

ഇതു് സയൻസിൻെറ യുഗമാണു്. അതിൻെറ വളച്ചമൂലം നമുക്കു് വളരെയധികം അറിവു് ഉണ്ടായിട്ടുണ്ടു്, പുതിയ ആശയങ്ങളും ലഭിച്ചിട്ടുണ്ടു്, ശക്തികളെ ഉല്പാദിപ്പിക്കുന്നതിനും യന്ത്രമാക്കുന്നതിനുമുള്ള അപാരസാമത്ഥ്യം വളന്നിട്ടുണ്ടു് — ഇവയെല്ലാം ഏതുപ്രകാരമാണു് ജഗദ്ഹിതത്തിനു് വിനിയോഗിക്കേണ്ടതെന്നും അതിലേയ്ക്കുവേണ്ടി ക്രമവും വിലയിരുത്തലും ഏതുവിധമായിരിക്കണമെന്നും മററുമുള്ള തത്ത്വം മാനവമനസ്സിൻെറ പരിപക്വതയെ ആശ്രയിച്ചാണിരിക്കുന്നതു്. അങ്ങനെ അതു് ധമ്മത്തിൻെറ വിഷയമാണു്. ധമ്മത്തിനുമാത്രമേ ആചരണത്തിലുണ്ടായിരിക്കേണ്ട സവിശേഷതകളും നിണ്ണയിക്കുവാനുള്ള നിത്യസാമത്ഥ്യമുണ്ടായിരിക്കുകയുള്ളു; എന്നു മാത്രമല്ല, വികാരങ്ങളെ ശുദ്ധപ്പെടുത്തി ആദ്ധ്യാത്മികമായ ശക്തി ഉണത്തുവാനും കഴിയുകയുള്ളു. കാരണം വൈകാരികമായ തലത്തിൽ നിഷ്പക്ഷമായ നില അവലംബിക്കുന്ന സയൻസിനു് അതിന്നു ശക്തിയില്ല. മനുഷ്യൻെറ അന്തഃകരണത്തെ സംബന്ധിക്കുന്ന മതിപ്പുകളിൽ ഏററവും പ്രധാനമായിട്ടുള്ളതാണു് പുണ്യവും പാപവും. ധമ്മം അവയ്ക്കു പ്രാധാന്യം കൊടുക്കുന്നതു് വ്യക്തിശ്രേയസ്സിനും സമാജകല്യാണത്തിനും വേണ്ടിയാണു്.

രണ്ടു പ്രകാരത്തിൽ ഒരുവനു് പരോപകാരം ചെയ്യുവാൻ കഴിയും: ഒന്നാമതായി അപകാരം ചെയ്യാതിരിക്കുകതന്നെ മുഖ്യമായ ഉപകാരമാണു്;അതിന്നു പരസഹായം ആവശ്യവുമില്ല. രണ്ടാമതു് പ്രയോജനംപോലെ കഴിവുള്ള ഉപകാരം ചെയ്യുക എന്നുള്ള മര്യാദ. രണ്ടുവിധത്തിൽ അന്യക്കു ദോഷവും ചെയ്യുവാൻ കഴിയും: തനിക്കു കഴിയുന്ന നന്മ അന്യക്കു ചെയ്യാതിരിക്കുകയും തിന്മ ചെയ്യുകയും. ഇവയ്ക്കു് ഉദാഹരണം ധാരാളം ഇക്കാലത്തു പ്രത്യക്ഷമാണു്. വിലയോ ശമ്പളമോ വാങ്ങിക്കൊണ്ടു് ജനസേവ ചെയ്യുന്നവർ അവരിൽ നിക്ഷിപ്തമായ കൃത്യം പ്രതീക്ഷിക്കുന്നവക്കു് കഷ്ടനഷ്ടങ്ങളും കൂടാതെ ചെയ്തുകൊടുക്കാതെയിരിക്കുന്നതു് അഭാവാത്മകമായ അപകാരമാണു്. ഒരു വ്യക്തിക്കു പ്രത്യേക

ലാഭമില്ലെങ്കിലും പൊതു ഉടമയിലുള്ള വസ്തുക്കൾ നശിപ്പിക്കുന്നതു് ഭാവാത്മകമായ അപകാരമാണെന്നു സ്പഷ്ടം. ധർമ്മനിഷ്ഠയുടെ ആവശ്യകതയെപ്പററി പൂർണ്ണവിശ്വാസമുള്ളവർക്കു പോലും സ്വന്തം ജീവിതം ആദർശത്തിൽ അതുപോലെ പ്രതിബിംബിപ്പിക്കുവാൻ വളരെ പ്രയാസമുണ്ടു്. ഇച്ഛിച്ചതുകൊണ്ടുമാത്രം ആചരണപരിശുദ്ധി ഉളവാകുന്നതല്ല. നിരന്തര പ്രയത്നവും ദൃഢനിശ്ചയവും, ഭോഗത്യാഗവും അതിനു് ആവശ്യകമാണു്. രണ്ടു തലമുറകൾ തമ്മിലുള്ള വിനയപൂർണ്ണവും പ്രീതിമധുരവും ആയ പരസ്പരവിനിമയവും ഹിതൈഷിത്വവും കൂടാതെ ഇതു സാധ്യമാകുന്നതല്ല.

പരദ്രവ്യത്തെക്കുറിച്ചുള്ള അഭിധ്യാനം, മനസ്സുകൊണ്ടു് അന്യരുടെ അനിഷ്ടം ആലോചിക്കുക, ഒരു പ്രയോജനവുമില്ലാത്ത വിഷയങ്ങളെപ്പററിയുള്ള ചിന്താപരമ്പരയിൽ മുഴുകുക ഇവ മൂന്നുമാണു് മാനസികപാപം എന്നു പ്രസ്താവിച്ചു. ഇവ ശാരീരികവും വാചികവുമായ പാപങ്ങളെക്കാൾ കുറേക്കൂടി സൂക്ഷ്മമായ ദുഷ്കൃതമാണു്. ഏതു വിഷയത്തെപ്പററി നാം സംസാരിക്കുന്നുവോ അതു പിന്നീടും ചിന്തയിൽ വരുമെന്നുള്ളതു് സാധാരണ അനുഭവമാണു്. ഒരു മനുഷ്യന്റെ ജാഗ്രദവസ്ഥയിൽ ഏറിയ ഭാഗവും പരമുഖനിസ്സൃതമായ വചനധാര കൊണ്ടു് (അതു നേരിട്ടു ലഭിച്ചതായാലും നേരത്തെ യന്ത്രത്തിൽ പിടിച്ചു ശേഖരിച്ചു് ഇച്ഛപോലെ തുറന്നു വിടുന്നതായാലും) കാതുകൾ നിറയ്ക്കപ്പെടുന്നു. അതിന്റെ ഫലമായി കേട്ടിട്ടുള്ളതായ, അച്ചിൽ വാർത്ത ചിന്താതരംഗങ്ങൾ പിന്നീടും മനസ്സിൽ ഉദിക്കുന്നു. ഈ സന്ദർഭത്തിലാണു് നാരദഭക്തിസൂത്രത്തിലെ ''സ്ത്രീധനനാസ്തികവൈരിചരിത്രം ന ശ്രവണീയം'' എന്ന വിധി ഓർക്കേണ്ടതു്. പുണ്യപാപങ്ങളിൽ വിശ്വാസമില്ലായ്കയും ധനലോഭവും ഭോഗചിന്തയും എല്ലാം ആശ്ചര്യകരമായ ലാഭമുണ്ടാക്കുമെന്നു പ്രതിജ്ഞ ചെയ്യുന്ന പരസ്യങ്ങളും ആ ഛായയിലുള്ള സാഹിത്യവും പഠിക്കുകയും, പ്രതീകംമൂലം കാണുകയും ചെയ്യുന്നതിന്റെ ഫലമായി മനസ്സു് അസന്തുഷ്ടവും ചഞ്ചലവുമായിത്തീരുന്നു. മനസ്സിൽനിന്നും പിഴുതെറിയുവാൻ കഴിയാത്തവിധം തൃഷ്ണ ഉയർന്നുവരുന്നതായ ആന്തരാവസ്ഥയാണു് ഇവിടെ 'വിതഥാഭിനിവേശം' ആയി ചിത്രീകരിച്ചതു്. ബാഹ്യപ്രവൃത്തിയാൽ വരുന്ന ഹിംസാദിദോഷങ്ങൾക്കുകൂടി അവ കാരണമായിത്തീരുന്നതുകൊണ്ടു് അവയുടെ നിവാരണം ആവശ്യമാണെന്നു ഭഗവാൻ ഗീതയിൽ എടുത്തുപറയുന്നു. ഭാവശുദ്ധി, മനഃപ്രസാദം, സൗമ്യത്വം മുതലായ ഗുണങ്ങൾ ആന്തരമായ തപസ്സിന്റെ ഫലവും രൂപവുമാണെന്നു് അവിടെ വായിക്കുവാൻ കഴിയും. ശിഷ്ടാചാരപരിപാലനംമാത്രമേ ഈ മനോദോഷം ശമിപ്പിക്കുവാൻ വേണ്ടിവരുന്ന ബലം തരുന്നതിനു സമർത്ഥമാകയുള്ളു. പരോപദ്രവത്തിൽനിന്നും മോചനം ലഭിക്കുന്നതിനുവേണ്ടി വ്യക്തിയും സമൂഹവും പലപ്പോഴും അവലംബിക്കുന്ന വിനാശനവും എതിർപ്പും യുദ്ധവും വളരെ ചുരുക്കം സന്ദർഭങ്ങളിൽ മാത്രമേ നിലനിൽക്കുന്ന ഫലം തരുന്നുള്ളു. സ്വലാഭത്തിനുവേണ്ടി പരഹാനി ചിന്തിക്കുന്നവൻ മുള്ളു വിതച്ചു് പൂക്കൾ കൊയ്യുവാൻ പ്രയത്നിക്കുകയായിരിക്കും. അതുകൊണ്ടാണു് എല്ലാ മഹാത്മാക്കളും ഇപ്രകാരം പഠിപ്പിക്കുന്നതു്: 'അപകാരിണി കോപശ്ചേത് കോപേ കിം ന പ്രകുപ്യതാം? ധർമ്മാർത്ഥകാമമോക്ഷാണാം പ്രമാഥ്യ പരിപന്ഥിനി'– ''തനിക്കു് അപരാധം ചെയ്യുവനോടാണു കോപമെങ്കിൽ ആ കോപസ്വഭാവത്തോടുതന്നെ എന്തുകൊണ്ടു് ദേഷ്യം കാണിക്കുന്നില്ല? ചതുർവിധ പുരുഷാർത്ഥങ്ങളെയും ഇളക്കിമറിക്കുന്ന തന്റെ വലിയ ശത്രു തന്നിലുള്ള കോപം തന്നെയല്ലേ?''

ഈവിധം കീഴിൽ വർണ്ണിച്ച ദശപാപങ്ങളിൽനിന്നും മുക്തനാകുവാൻ ശ്രമിക്കുന്നവൻ ക്രമേണ ശിഷ്ടാചാരപരിനിഷ്ഠിതനായിത്തീരുന്നു. കായമനോവാക്യങ്ങളെക്കൊണ്ടുള്ള തപസ്സും ദൈവീസമ്പത്തും ഇതുവഴിയായിത്തന്നെ ഉദിച്ചു് അഭിവൃദ്ധിയടയുന്നു. അപ്രകാരം ശിഷ്ടന്മാരായിട്ടുള്ള സജ്ജനങ്ങൾ ഏതു ജനസമൂഹത്തിലാണോ മാർഗ്ഗദീപങ്ങളായിത്തീരുന്നതു് അഭ്യുദയവും നിഃശ്രേയസവും അവിടെ മാത്രമേ സഫലവും മാന്യവുമാകയുള്ളു. ഇത്രയും വായിച്ചുകഴിയുമ്പോൾ ചില ചോദ്യങ്ങൾ ചിലർ പുറപ്പെടുവിച്ചേയ്ക്കാം. കീഴിൽ പറഞ്ഞ സന്മാർഗ്ഗോപദേശങ്ങൾ പാലിക്കുന്നവർ എത്രപേരുണ്ടു്? വല്ലവർക്കും താല്പര്യം തോന്നിയാലും ഒന്നാമത്തെ ഉദ്ധരണത്തിൽ ചിട്ടപ്പെടുത്തിയ ആഹ്നികവിധി എന്തിനു്? പഴയ ചടങ്ങുകൾ ഇന്നു്

എവിടെ അന്വയിക്കും? ഉത്തരം പറയേണ്ട ചോദ്യങ്ങൾതന്നെ. വഴിമുടക്കകൾ നീക്കുവാനുള്ള ചോദ്യങ്ങൾ എല്ലാം ഉത്തമം എന്നതു വാസ്തവം. അശ്രദ്ധാലുക്കളായ സംശയാത്മാക്കളുടെ നിത്യസംശയങ്ങൾക്കു സമാധാനം നല്കുവാൻ കാലപരിവർത്തനത്തിനു മാത്രമേ കഴിയൂ. മനോനിയന്ത്രണവും, ഇന്ദ്രിയസംയമവും ഇല്ലാതെ ശ്രേയസ്സു സാധ്യമല്ല. പ്രേയസ്സിനു പോലും ഇവ കുറെ ആവശ്യമാകും. ഈശ്വരവിശ്വാസമില്ലാതെ, ആത്മപ്രത്യയമില്ലാതെ, ഇവയും സാദ്ധ്യമല്ല. ''ജരാമരണമോക്ഷായ മാമാശ്രിത്യ യതന്തി യേ''; ''സംയമ്യ യുക്ത ആസീത മത്പരഃ''; ''വിഷയാ വിനിവർത്തന്തേ, നിരാഹാരസ്യ...രസോഽപ്യസ്യ പരം ദൃഷ്ട്വാ നിവർത്തതേ'' എന്നീവിധമുള്ള ഗീതാവാക്യങ്ങളും മററു യോഗശാസ്ത്രങ്ങളും ഈ തത്ത്വം ഉറപ്പായി പഠിപ്പിക്കുന്നു. ''അമുഷ്യ സംസാരതരോരബോധമൂലസ്യ നോന്മൂലവിനാശനായ വിശേശ്വരാരാധനബീജജാതാത്തത്ത്വാവബോധാദപരോഽസ്ത്യുപായഃ'' (ബോധക്കേടുകൊണ്ടു വളൎന്ന ഈ സംസാരവൃക്ഷത്തിൻെറ ഉന്മൂലവിനാശത്തിന് വിശേശ്വരൻെറ ആരാധനയുടെ ആവൃത്തിരൂപമായ വിതകളല്ലാതെ വേറെ ഒരു വഴിയില്ല.) സംസാരസാരം ഈശ്വരസേവയാണെന്ന ബോധം ബലപ്പെടുത്തുന്നതിന്ന് ആഹ്നികക്രമത്തിലുള്ള സച്ചരിത്രം മാത്രമാണ് പ്രധാനമായ ഉപായം. അതുകാരണം പ്രസ്തുതശ്ലോകം ഉദ്ധരിച്ചു. അതിൽ കാണിച്ച അനുഷ്ഠാനപദ്ധതി ദിഗ്ദർശനം മാത്രം.

'സാന്മാൎഗ്ഗികവിധികൾ ആർ പാലിക്കുന്നു ?' എന്ന ചോദ്യത്തിന് ഉത്തരം രണ്ടാണ്. ആരും പാലിച്ചിട്ടില്ലായിരുന്നു എങ്കിൽ ലോകത്തിലെ മഹത്തായ മതങ്ങളുടെ ദിവ്യഗ്രന്ഥങ്ങളിൽ കാണുന്ന ധർമ്മജ്യോതിസ്സ് ഒരു വ്യക്തിയുടെയും ഹൃദയാന്ധകാരം അല്പവും നീക്കിയിട്ടില്ലെന്നു പറയേണ്ടതായിവരും. അതു മിഥ്യാവചനം എന്നു സ്പഷ്ടം. മാനവമംഗളത്തിനുവേണ്ടി പ്രവർത്തിപ്പിച്ചിട്ടുള്ള വിശുദ്ധാചാരപദ്ധതികൾ അനുഭൂതിയും അനുഷ്ഠാനവും അടിസ്ഥാനമാക്കി ചിട്ടപ്പെടുത്തിയിട്ടുള്ളവയാണ്– കപോലകല്പിതങ്ങളല്ല. മൃഗീയതയിൽനിന്നും മനുഷ്യത്വത്തിലേയ്ക്കും അതിൽനിന്നും ദിവ്യത്വത്തിലേയ്ക്കും ഉയൎത്തുന്ന പരമാർത്ഥവിശ്വാസവും ശിഷ്ടാചാരവും ഇല്ലാതായിരുന്നുവെങ്കിൽ ഇത്രയുംകാലം അനുഭവിച്ച ഭദ്രതതന്നെ ഉണ്ടാകുമായിരുന്നില്ലെന്നു സൂക്ഷിച്ചുനോക്കുന്നവൎക്കു കാണാൻ കഴിയും. എല്ലാവൎക്കും പാലിക്കുവാൻ കഴിയാത്തതിന്നൊന്നിന്നും മൂല്യമില്ലെന്നു കല്പിക്കുന്ന പക്ഷം രണ്ടുമൂന്നു സംഗതികൾ നീക്കി ഒന്നിന്നും മൂല്യമില്ലാതെയും ആകും. ദുർലഭമായതു തേടി സമ്പാദിച്ച് ബഹുലഭ്യമാക്കിത്തീൎക്കുന്നതിന്നു യത്നിക്കുന്നതുതന്നെയാണല്ലോ യഥാർത്ഥ പൗരുഷം ! അഹിംസാസത്യാസ്തേയാദികൾ, 'എല്ലാവരും പാലിക്കാതിരിക്കുന്നതുകൊണ്ട് ഞാനും പാലിക്കുന്നില്ല' എന്ന അഭിപ്രായപ്രകടനം അഭിനന്ദിക്കേണ്ട ബുദ്ധിവൈദഗ്ദ്ധ്യത്തിനു ലക്ഷണമാകയില്ല. എല്ലാ നിയമങ്ങളും ദേശകാലനിമിത്തഭേദങ്ങൾപോലെ അന്വയിക്കുന്നവയാണല്ലോ എന്ന തത്ത്വം ഉയൎത്തിപ്പിടിച്ച് നിയമങ്ങൾ ഒന്നുംതന്നെ നൈസൎഗ്ഗികസ്വാതന്ത്ര്യത്തിനു യോജിക്കുന്നതല്ല എന്ന വാദവും കഴമ്പില്ലാത്തതുതന്നെ.

ഓരോരുത്തരുടെയും വിഭിന്നരുചിയും പ്രതിഭാവൈചിത്ര്യവും സ്വാരസ്യവുമാണ് വിജ്ഞാനവും ശില്പവും ഉദ്ഭവിപ്പിച്ചതും വളൎത്തിയതും. പല ആളുകൾ ഒരുവൻെറ രുചിയെ അനുമോദിച്ച് അനുകരിച്ചപ്പോൾ അതു സാധാരണീകരിക്കപ്പെട്ടു. സാധാരണീകരിക്കപ്പെട്ടതിൻെറ സംരക്ഷണത്തിന്നും പ്രസരണത്തിന്നും പലരും ബദ്ധകങ്കണരായിത്തീൎന്നപ്പോൾ സർവ്വവിഷയങ്ങളിലും പ്രവിശ്യകളും ചേരികളും ഉണ്ടായി. സ്പർദ്ധയും സംഘർഷവും പോരും ലാഭവും നഷ്ടവും വളൎന്നു. ആചാരസംഹിതകളിൽ ഭിന്നതകൾ വൎദ്ധിച്ചു, സ്വാതന്ത്ര്യം അവകാശപ്പെടുന്ന ജനങ്ങളും വൎദ്ധിച്ചു. ''യദ്യദാത്മന അനഭിപ്രേതത് തത് പരസ്യാപി ചിന്തയേത്'' എന്നും ''ആത്മനഃ പ്രതികൂലാനി പരേഷാം ന സമാചരേത്'' എന്നുമുള്ള സ്മൃതിവചനങ്ങൾ ഏകവചനത്തിൽ പ്രായേണ നിരൎത്ഥകമായിത്തുടങ്ങി: കാരണം തനിക്കു വേണ്ടതു് അന്വേഷിക്കുന്നതിൽ സ്വന്തം ഇഷ്ടത്തിനും രുചിക്കും ബലമില്ലാതെയായി. താൻ ചേൎന്ന സംഘാതം അഥവാ അതിലെ പ്രബലൻ അടിച്ചേൽപ്പിക്കുന്ന

ഏകതാധ്വനി പ്രബലതരമായി. തനിക്കു നിന്ദ്യവും അസഹ്യവുമായ പരദ്രോഹം ആവിധമുള്ള ചുററുപാടിൽ നിശ്ശങ്കം അന്യർക്കു ചെയ്യുവാൻ, ഒരുവൻ നിർബദ്ധനാകുന്നു. സംഘങ്ങളുടെ പരിധി ചുരുക്കുകയും സംസ്കാരത്തിൻെറ ഉന്നതതലം ഉയർത്തുകയുമാണു് ഈവിധദോഷങ്ങൾ പരിഹരിക്കുവാൻ. വഴി.

ധർമ്മമാർഗ്ഗത്തിലെ ആദ്യത്തെ താവളം ശൗചം, രണ്ടാമത്തു ബുദ്ധിപ്രബോധനം, മൂന്നാമത്തു ക്ഷേത്രത്തിൽ (ശരീരത്തിൽ) ക്ഷേത്രജ്ഞദർശനം (ആത്മാവലോകനം), അടുത്തതു് ഈശ്വരസാക്ഷാത്കാരം. ശിഷ്ടാചാരപരിപാലനം സാധനരൂപമായോ ലക്ഷണരൂപമായോ ആദ്യവസാനം പശ്ചാത്തലമായി നിൽക്കുന്നു. ദശപാപഹരമന്ത്രത്തിൽ പത്തുവിധമായി കാണിച്ച പാപങ്ങളെ പരിഹരിക്കുന്നതിന്നുവേണ്ടി ധർമ്മശാസ്ത്രങ്ങൾ 1) ബാഹ്യശൗചം 2) കുലശൗചം 3) അർത്ഥശൗചം 4) ശാരീരശൗചം 5) ഇന്ദ്രിയശൗചം 6) മനഃശൗചം ഇവ ആറും വിധിക്കുന്നു. ഇവയിൽ 1മുതൽ 4 വരെ ബാഹ്യശൗചം; അഞ്ചും ആറും ആന്തരശൗചം. ശരീരത്തിലും ചുററുപാടിലും ഉള്ള ദുർഗ്ഗന്ധവും മാലിന്യവും അകററുകയാണു് ബാഹ്യശൗചം. രാഗാന്ധന്മാർക്കു് അവരവരെ സംബന്ധിച്ച ദുർഗ്ഗന്ധവും സുഗന്ധമെന്ന ഭ്രാന്തി ഉണ്ടാക്കുവാൻ ഇടയുള്ളതുകൊണ്ടു് നിഷ്പക്ഷരായ അന്യരുടെ അനുഭവം ഈ വിഷയത്തിൽ കണക്കിലെടുക്കേണ്ടതായിട്ടുണ്ടു്. ഒരു ഉദാഹരണം കാണിക്കുന്നു. സ്കാന്ദപുരാണത്തിൽനിന്നും സുഭാഷിതപദ്യരത്നാകരത്തിൽ ഉദ്ധരിച്ചിരിക്കുന്ന നിന്ദാർത്ഥവാദശ്ലോകങ്ങൾ ബാഹ്യശൗചത്തിൻെറ ഈ വൈഷമ്യം വ്യക്തമാക്കുന്നു.

**സത്യംത്രേതാദ്വാപരേഷു ത്രിയുഗേഷു ഭവേന്ന സാ**
**ഇദാനീം തു കലൗ ജാതാ തമാഖുർനാമതഃ സ്വയം**
**യസ്തു ഭൃംഗീ തമാഖും ച മദ്യം പീത്വാ കലൗ യുഗേ**
**കരോതി സുകൃതം യദ്യത് തത്സർവം ഭസ്മസാത് ഭവേത്.**

**ഹാനിം കരോതി വിത്തസ്യ**
**ഗ്ലാനിംചിത്തസ്യ സർവ്വഥാ**
**സ്വാസ്ഥ്യഹന്ത്രീ പിശാചീ യാ**
**ബീഡീ സന്ത്യജ്യതാം ബുധൈഃ.**

പുകവലി സ്വാസ്ഥ്യഹന്ത്രിയാണെന്നു രണ്ടു മൂന്നു ശതകങ്ങളെങ്കിലും പഴക്കമുള്ള ഈ ശ്ലോകം പറയുന്നതു് അമേരിക്കയിലെ സയൻസും സ്വീകരിക്കുന്നതായി ഇന്നു പ്രസ്താവനകൾ കാണുന്നു. തമാഖു = പുകയില, ഭൃംഗീ = ഭാംഗു് (കറുപ്പു്, കഞ്ചാവു്) പീത്വാ എന്ന ക്രിയ പുകവലിയെ സൂചിപ്പിക്കുന്നു. ഇവയെല്ലാം സേവകന്മാർക്കു് ആനന്ദവും ആശ്ലേഷ്യതയും നൽകുന്നവയാണെങ്കിലും അപരിചിതരെ പലപ്പോഴും കാന്ദിശീകരാക്കുന്നു, ക്ലേശിപ്പിക്കുന്നു.

മേൽ രണ്ടാമതായി പ്രസ്താവിച്ച കുലശൗചം മാതാപിതാക്കളുടെ വിശുദ്ധാഭിജനത്വത്തെയും സദാചാരശിക്ഷണത്തെയും കുറിക്കുന്നു. അർത്ഥശൗചം ജീവിതയാത്രയ്ക്കുവേണ്ടി ഒരുവൻ സംഗ്രഹിക്കുന്ന സാമഗ്രികൾ നിർദോഷമായിരിക്കണമെന്നു വിധിക്കുന്നു. മാനസശൗചം ദശപാപങ്ങളിൽ ഒടുവിലത്തെ മൂന്നുംതന്നെ. ജ്ഞാനേന്ദ്രിയങ്ങൾവഴി ആഹരിക്കുന്ന വിഷയങ്ങൾ മലീമസമായിരിക്കരുതു് എന്നു് ഇന്ദ്രിയശൗചം നിയമിക്കുന്നു. ഛാന്ദോഗ്യോപനിഷത്തിൽ പ്രസ്താവിക്കുന്ന ആഹാരശുദ്ധി ഇവയെക്കുറിക്കുന്നു. ശൗചാചാരവിഹീനൻെറ സമസ്തഉദ്യമങ്ങളും ഉത്തമലക്ഷ്യത്തിലേയ്ക്കു നയിക്കുകയില്ലെന്നു സ്മൃതികൾ പ്രതിജ്ഞ ചെയ്യുന്നു. മംഗളാചാരനിയതനെയാണു് 'മഹാൻ' എന്നു പൂജ്യശ്രീ ഭർത്തൃഹരി പറയുന്നതു്. ഈ ലേഖനത്തിൻെറ പ്രതിപാദ്യം, ചിപ്പിയിൽ സമുദ്രംപോലെ സംക്ഷേപിക്കുന്ന അദ്ദേഹത്തിൻെറ പദ്യത്തോടെ അവസാനിപ്പിക്കുന്നു.

വാഞ്ഛാ സജ്ജനസംഗമേ പരഗുണേ
പ്രീതിർഗ്ഗുരൗ നമ്രതാ
വിദ്യായാം വ്യസനം സ്വയോഷിതി രതിർ-
ലോകാപവാദാദ്ഭയം
ഭക്തിഃ ശൂലിനി ശക്തിരാത്മദമനേ
സംസർഗ്ഗമുക്തിഃ ഖലൈഃ
ഏതേ യേഷു വസന്തി നിർമ്മലഗുണാ-
സ്തേഭ്യോ മഹദ്ഭ്യോ നമഃ.

# ആധുനികാവതാരം – 1

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

കാലംകൊണ്ടു സമസ്തധർമ്മദൃഢയാമിബ്ഭാരതക്ഷോണിതൻ–
തേജസ്സും ഹരിതാഭയും പശിമയും മററും ക്ഷയിച്ചീടവെ,
തൃക്കാൽമുദ്രകൾകൊണ്ടു തത്രഭവതിയ്ക്കായുസ്സുമാരോഗ്യവും
നൽകീടാനെഴുന്നള്ളിടുന്നു സകലബ്രഹ്മാണ്ഡഭാണ്ഡാധിപൻ. 1

പാരാവാരംകണക്കെസ്സരഭസമലറിക്കൊണ്ടു പാഷണ്ഡധർമ്മം
നാടെല്ലാമാക്രമിയ്ക്കെബ്ഭരതധരണിയിൽപ്പുണ്യമാമാർഷധർമ്മം
വാടിക്ഷീണിച്ചനേരം, കരുണയൊടതിനെക്കാത്തുരക്ഷിയ്ക്കുവാനായ്
സ്വച്ഛന്ദം രാമകൃഷ്ണാകൃതിയിലവതരിച്ചീടിനാൻ വിശ്വനാഥൻ. 2

പാരിൽപ്പായുന്ന നാനാവിധമതനദികൾക്കേകലക്ഷ്യത്വമോതാൻ,
ഘണ്ടാകർണ്ണസ്വഭാവം ധരണിയിൽ മനുജർക്കൊട്ടുമില്ലാതെയാക്കാൻ,
സാധിയ്ക്കാം ബ്രഹ്മസാക്ഷാത്കൃതി കലിയിൽ നമുക്കെന്നു ബോദ്ധ്യപ്പെടുത്താൻ,
ചന്ദ്രാഗർഭത്തിലൂടെസ്സദയമവതരിച്ചീടിനാൻ വിഷ്ടപേശൻ. 3

പച്ചപ്പൊയ്കയിലാത്തലീലമുലയും വെൺതാമരപ്പൂക്കൾപോൽ,
കോടക്കാറുകൾ തിങ്ങിവിങ്ങിയ നഭോദേശത്തു വെൺകൊററികൾ
സംഘംചേർന്നു പരന്നുകൊണ്ടു വരിയായ്പ്പോകുന്നതീക്ഷിയ്ക്കവേ
ഹർഷംപൂണ്ടു സമാധിമഗ്നമതിയായ്ച്ചന്ദ്രാത്മജൻ വീണുപോയ്. 4

രുദ്രാക്ഷങ്ങൾ കഴുത്തിലേന്തിയരയിൽത്തോൽച്ചുററി മേലൊക്കെയും
ഭസ്മംപൂശി, മുടിയ്ക്കു ചെഞ്ചിടധരിച്ചാതാമ്രമാം പാണിയിൽ
ശൂലംപൂണ്ടു, ശിവൻെറ ചന്തമിയലും വേഷം ചമഞ്ഞീടവേ
ചാന്ദ്രേയൻ ശിവരാത്രിനാൾ പ്രണധിയിൽപ്പെട്ടെന്നലിഞ്ഞീടിനാൻ. 5

നേരം പാതിരയോടടുക്കുമളവിൽ പ്രാണിവ്രജം സർവ്വവും
സ്വൈരം നിദ്രയിലാണ്ടു പാരുമുഴുവൻ നിശ്ശബ്ദമായീടവെ
കേൾക്കാം കല്ലു കരഞ്ഞു നേർത്തലിയുമാ,റഭ്രം പിളർന്നീടുമാ,–
'അമ്മേ,'യെന്നൊരു ദീനരോദനരവം ഹുഗ്ലീതടീവാടിയിൽ. 6

ബ്രഹ്മാണ്ഡേശ്വരിതൻ വിയോഗകദനം താങ്ങാൻ കരുത്തെന്നിയേ
പൊട്ടിക്കേഴ്, മിടയ്ക്കു മണ്ണിലുരുളും, പെട്ടെന്നെഴുന്നേററിടും,
ഓടും, ഭ്രാന്തുപിടിച്ചമട്ടിലലറും, മണ്ടയ്ക്കു താഡിച്ചിടും,
മൂർച്ഛിച്ചൂഴിയിൽവീഴു–മിങ്ങനെയഹോരാത്രങ്ങൾ പോക്കീ പുരാൻ. 7

മാതാവിൻവിരഹം വിനാഴിക സഹിച്ചീടാനിനിസ്സാദ്ധ്യമ–
ല്ലെന്നോർത്തിട്ടുടവാളെടുത്തു തല വെട്ടീടാനൊരുങ്ങീടവെ
പെട്ടെന്നംബിക മന്ദഹാസമധുരിയും കേളീകടാക്ഷങ്ങളും
ദിവ്യാംഗപ്രഭയും ചൊരിഞ്ഞു മിഴിയിൽ പ്രത്യക്ഷയായീടിനാൾ. 8

വെള്ളിക്കുന്നുരുകിപ്പതഞ്ഞൊഴുകിടുംമട്ടിൽ പ്രഭാമണ്ഡലം
തള്ളിക്കേറിയെരച്ചുപൊന്തിയലറിത്തദ്വീചിജാലങ്ങളാൽ
തള്ളിക്കൊണ്ടണയുന്ന ചിജ്ജലധിതൻമദ്ധ്യത്തിൽ മുത്താർന്നു പ–
ണ്ടുള്ളിൽപ്പാർത്ത–മനോജ്ഞമൂർത്തി പുറമെക്കാണായി കൺമുന്നിലായ്. 9

ഉച്ചത്തിൽശ്ശുഭരാമനാമമസകൃത് കീർത്തിച്ചുകൊണ്ടങ്ങനേ,
കൂട്ടത്തിൽത്തൊലിയോടുകൂടിയ ഫലം ഭക്ഷിച്ചുകൊണ്ടങ്ങനെ,
ചഞ്ചൽപിംഗളനേത്രനായൊരു മരക്കൊമ്പത്തതിഹ്രസ്വമാം–
വാലും തൂക്കിയിരുന്ന നൂതനഹനൂമാനെ സ്മരിയ്ക്കട്ടെ ഞാൻ. 10

വെള്ളം മെയ്യിലൊഴിച്ചിടുന്ന സമയം നന്നായ്ത്തിളയ്ക്കുന്നതും
ശേ ശേ ശബ്ദമലച്ചിടുന്നതുമുടൻ ദർശിച്ചിടാം കേട്ടിടാം –
അത്രത്തോളമഘാരിതൻ വിരഹമാം ഭാവാഗ്നിയിൽദ്ദഗ്ദ്ധനായ്
രാധാഭാവമദാന്ധനായ് മരുവിടും ചാന്ദ്രേയനെക്കമ്പിടാം. 11

തീച്ചൂളയ്ക്കുസമം ശരീരമഖിലം പൊള്ളിപ്പഴുക്കുംവിധം,
ചോരത്തുള്ളികൾ രോമകൂപവിവരംതോറും സ്രവിയ്ക്കുംവിധം,
ശ്വാസത്തിൻ കടുചൂടുകൊണ്ടു തരുവിൻപത്രങ്ങൾ കത്തുംവിധം,
രാഗാന്ധ്യത്തൊടെ വാഴുമാധുനികിയാം രാധയ്ക്കു കുമ്പിട്ടിടാം. 12

ശീഘ്രം മൊട്ടയടിച്ചു താടി മുഴവൻ നീട്ടിപ്പെരുന്തൊപ്പിയും
ചന്തംചിന്തിയ ലുങ്കിയും പതുപതുപ്പുള്ളോരരപ്പട്ടയും
ചട്ടംപോലെ ധരിച്ചു കൂറൊടു പടച്ചോനെ സ്മരിച്ചങ്ങനെ
നിസ്കാരത്തിനു മുട്ടുകുത്തി മരുവും ചാന്ദ്രേയനെക്കൈതൊഴാം. 13

മുപ്പാരും നിദ്രകൊള്ളുമ്പൊഴുതു പറയർതൻ ചാളയിൽച്ചെന്നു കേറി
സ്വന്തം ദീർഘങ്ങളാകും ജടിലമുടികളാൽ ക്ഷേത്രമുററംകണക്കെ
തൻമുററം തൂത്തുവാരിച്ചവറുകൾമുഴവൻ നീക്കിഹർഷാശ്രു വാർക്കും–
ശ്രീമച്ചന്ദ്രാംഗഭൂവാം നിരുപമപതിതോദ്ധാരകൻ വെൽവുതാക! 14

ഏവം മാരുതസൂനു, ജാനകി, രഘുശ്രേഷ്ഠൻ, യശോദാത്മജൻ,
രാധാദേവി, ശചീസുതൻ, നബി, മഹാകാശീശ്വരൻ, പാർവ്വതി,
ബുദ്ധൻ, കൃസ്തു തുടങ്ങിയെണ്ണമിയലാതോലുന്ന ദിവ്യങ്ങളാം
നാനാമൂർത്തികളെബ്ഭജിച്ചു മിഴികൊണ്ടീക്ഷിച്ചു ചന്ദ്രാംഗജൻ. 15

ഒട്ടും മെയ്യിളകാതെയും ശകലവും ശ്വാസങ്ങൾ വീക്കാതെയും,
തെല്ലും നെഞ്ചു മിടിച്ചിടാതെയുമൊരേമട്ടിൽ സ്ഥിരാസീനനായ്
നിദ്രാഭക്ഷണശൂന്യനായ്പ്രതിമമട്ടാറേഴുമാസംവരെ–
ബ്ഭേദാതീതസമാധിയിൽ സ്തിമിതനായി വർത്തിച്ചു ചന്ദ്രാസുതൻ. 16

ഉണ്ണാൻ ചോറുമുടുക്കുവാൻ തുണിയുമില്ലാതേററവും മാഴ്കിടും–
ദീനന്മാരെ വഴിയ്ക്കു കണ്ടസമയത്തുൾക്കാമ്പുടൻ ദീർണ്ണമായ്
നൊന്തി'ട്ടെന്നുടെ വിശ്വനാഥനിവരാ'ണെന്നോതിയുൾക്കണ്ണയാൽ–
ക്കാശീയാത്ര വെടിഞ്ഞിടാൻ തുനിയുമാ സ്നേഹാർദ്രനെക്കൈതൊഴാം. 17

കാശീശൻ സദയം മൃതന്റെ ചെവിയിൽസ്സന്മന്ത്രമോതുന്നതും,
കാളീദേവിയവന്റെ ബന്ധമഖിലം പെട്ടെന്നഴിക്കുന്നതും,
നന്നായ് വാതിൽ തുറന്നയാളെയമൃതസ്ഥാനത്തണയ്ക്കുന്നതും,
സാക്ഷാത്തായ് മണികർണ്ണികാധരണിയിൽദ്ദർശിച്ചു ചന്ദ്രാത്മജൻ. 18

നിദ്രാഹാരവിഹീനനാ,യുലകവും മെയ്യും മറന്നങ്ങനെ,
പന്തീരാണ്ടു പലേതരം കഠിനമാമദ്ധ്യാത്മയോഗങ്ങളാൽ
താനാർജ്ജിച്ചു തപോധനം മുഴവനും സാക്ഷാജ്ജഗദ്ധാത്രിയായ്
മിന്നും ശാരദതൻ പദത്തിൽ വഴിപോലർപ്പിച്ചു ചന്ദ്രാസുതൻ. 19

കാളീദേവാലയത്തിൽച്ചെറിയൊരു മുറിയിൽച്ചേണെഴും കട്ടിലിന്മേൽ–
ത്താരുണ്യശ്രീ തളിക്കാൻ തുടരുമുടലെഴും കാന്തയോടൊത്തു രാത്രി
ബ്രഹ്മധ്യാനത്തിൽ മുങ്ങിപ്പിഹിതനയനനായ്, നിശ്ചലപ്രാണനായി,
സ്വച്ഛസ്മേരാസ്യനായിസ്സുരസമരുളിടുംരാമകൃഷ്ണന്നു കുപ്പാം. 20

എന്നും വെല്ലട്ടെ ലോകം തുയിലിൽ മുഴകവേ കാളിതൻകാവിലല്പം
മങ്ങിക്കത്തും ചരാതിൻതിരികളുടെ വെളിച്ചത്തു ശയ്യാഗൃഹത്തിൽ
പര്യങ്കത്തിൽക്കരേറി പ്രണിധിരസസുധാമഗ്നനായ്ക്കാന്തിചിന്തി-
സ്സൌരഭ്യം വീശി വാഴുംത്രിഭുവനഗുരുവാം ശാരദാരാമകൃഷ്ണൻ! 21

വാത്സല്യത്തൊടു മാതൃദേവി പതിവായ് നാഥന്റെ പാദാംബുജം
തൃക്കൈകൊണ്ടു പതുക്കനെത്തടവിടും, പോകും കഴിഞ്ഞാലുടൻ;
സ്വന്തം പതിയെ രാമകൃഷ്ണഭഗവാനാണെങ്കിൽ വിശേശ്വരീ-
ബുദ്ധ്യാ നമ്രശിരസ്കനായ് പ്രതിദിനം പോയാലുടൻ കുപ്പിടും. 22

എങ്ങോ വാഴും സ്വലീലാസഹചരവരരെപ്പാതിരയ്ക്കസ്തനിദ്രം
വെണ്മാടത്തിന്റെ മോളിൽ കയറിവിവശനായ്ത്തൊണ്ട പൊട്ടുന്നമട്ടിൽ
നീണാളുച്ചസ്വരത്തിൽ പ്രണയമൊടു വിളിച്ചാത്മപാർശ്വത്തിലേയ്ക്കാ-
യാകർഷിക്കുന്ന ചന്ദ്രാസുതനെ നിടിലമേ, ഭക്തിപൂർവ്വം നമിയ്ക്കു. 23

അള്ളാവായ് മുസൽമാൻ, ജഗജ്ജനനിയായ്ശ്ശാക്തൻ, മനോജാരിയായ്-
ശ്ശൈവൻ, വൈഷ്ണവനിന്ദിരാരമണനായ്, മുക്തൻ പരബ്രഹ്മമായ്,
ഗൌഡീയാധ്വചരൻ ശചീതനയനായ്,കൃസ്ത്യാനി മേരീജനായ്,-
ബൌദ്ധൻ ശ്രീഘനനായ്ത്തൊഴുന്ന സകലാത്മാവാണു ചന്ദ്രാംഗജൻ. 24

---

# സ്വാമി വിവേകാനന്ദൻ പാശ്ചാത്യരുടെ ദൃഷ്ടിയിൽ

**മേരീ ലൂയിസ് ബർക്ക**

[ഈ ലേഖനം പ്രബുദ്ധഭാരതത്തിന്റെ 1974 ജൂലൈ ലക്കത്തിൽനിന്നു് വിവർത്തനം ചെയ്തതാണ്. വിവേകാനന്ദജയന്തിദിനത്തിൽ (14. 1. '74.) രാമകൃഷ്ണമിഷന്റെ തലസ്ഥാനമമായ ബേലൂർമഠത്തിൽവെച്ചു ചെയ്ത ഒരു പ്രസംഗമാണ് ഇതു്. ലേഖിക വിവേകാനന്ദസ്വാമികളുടെ പാശ്ചാത്യപര്യടനത്തെപ്പററി പ്രത്യേകം ദീർഘകാലഗവേഷണം നടത്തി വിശ്രുതമായ രണ്ടു ഗ്രന്ഥങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. പ്രബുദ്ധകേരളത്തിന്റെ ആഗസ്റ്റു് ലക്കത്തിൽ ശ്രീ കരുണാകരമേനോന്റെ ഇംഗ്ലീഷിലുള്ള അവലോകനത്തിനു വിഷയമായതു് അവയിൽ രണ്ടാമത്തെ ഗ്രന്ഥമാണ്.]

വിവേകാനന്ദസ്വാമികളെ പാശ്ചാത്യരായ ഞങ്ങൾ എങ്ങനെ വീക്ഷിക്കുന്നുവെന്നും അദ്ദേഹത്തിന്റെ ആദർശങ്ങൾക്കു് ഞങ്ങളെന്തർത്ഥമാണു് നല്കുന്നതെന്നും, സ്വാമിജിയുടെ ആശയങ്ങളുടെ സ്വാധീനം എങ്ങനെ വർദ്ധിച്ചുവരുന്നുവെന്നുമുള്ളതിനെക്കുറിച്ചു് അല്പം പരാമർശിക്കാൻ ഞാനാഗ്രഹിക്കുന്നു.

സ്വാമിജിയെ അറിയുന്നവരും സ്വാമിജിയുടെ ഉപദേശങ്ങൾ പഠിച്ചവരുമായ പാശ്ചാത്യർക്കു് അദ്ദേഹം അന്യനാണെന്ന ധാരണയില്ലെന്നാദ്യമായി പറഞ്ഞുകൊള്ളട്ടെ. ഭാരതീയർക്കു് സ്വാമിജി എങ്ങനെ സ്വന്തമായിരിക്കുന്നുവോ അതുപോലെ പാശ്ചാത്യരായ ഞങ്ങൾക്കും സ്വാമിജി ഞങ്ങളുടെ സ്വന്തമാണെന്നുള്ള അനുഭവമാണുള്ളതു്. സ്വാമിജിയും അങ്ങനെയാണു കരുതിയിരുന്നതെന്നു് ഞാൻ ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്നു. താൻ സമസ്തലോകത്തിന്റെയും സ്വന്തമാണെന്നും ലോകത്തിലെ ഒരു പ്രത്യേകദേശത്തിനുമാത്രം അവകാശപ്പെട്ടവനല്ല താനെന്നും എത്ര പ്രാവശ്യമാണു സ്വാമിജി പറഞ്ഞിരിക്കുന്നതു് ! സ്വാമിജി ലോകാചാര്യനായിരുന്നു. അതുകൊണ്ടു് സ്വാമിജി ആർക്കും വിദേശീയനല്ല. അദ്ദേഹം തങ്ങളുടെ സ്വന്തമാണെന്നും അദ്ദേഹത്തിന്റെ സന്ദേശം പൗരസ്ത്യർക്കെന്നപോലെ പാശ്ചാത്യർക്കും വീര്യം പകരുന്നതാണെന്നും അമേരിക്കയിലെ ഭക്തന്മാർ പറയുന്നതിൽ ആശ്ചര്യപ്പെടാനൊന്നുമില്ല.

ഒരിക്കൽ സ്വാമിജി അമേരിക്കയിൽവെച്ച് ഇപ്രകാരം പറഞ്ഞു: ''ശ്രീ ബുദ്ധന് പൗരസ്ത്യദേശത്തിനു നല്ലാൻ ഒരു സന്ദേശം ഉണ്ടായിരുന്നതുപോലെ എനിക്ക് പാശ്ചാത്യദേശത്തിനു നല്ലാനൊരു സന്ദേശമുണ്ട്.'' ഇതു് അസാധാരണമായൊരു പ്രസ്താവനയായിരുന്നു. ബുദ്ധദേവന്റെ സന്ദേശം പൗരസ്ത്യലോകത്തെ എപ്രകാരമാണ് ഇളക്കിമറിച്ചതെന്നു ചിന്തിക്കുമ്പോഴാണ് — 2500 വർഷം കഴിഞ്ഞിട്ടും ലോകത്തിലെ മൂന്നിൽ രണ്ടു ഭാഗം ജനങ്ങളെ സ്വാധീനിച്ചുനില്ക്കുന്ന ക്രിയാത്മകമായ ആ മതത്തെക്കുറിച്ചു ചിന്തിക്കുമ്പോഴാണ്, ബുദ്ധഭഗവാന്റെ സന്ദേശങ്ങളുടെ വശ്യതയെക്കുറിച്ചു പര്യാലോചിക്കുമ്പോഴാണ്, ''പാശ്ചാത്യദേശത്തിനു കൊടുക്കാൻ തനിക്കൊരു സന്ദേശമുണ്ടു''ന്ന സ്വാമിജിയുടെ പ്രസ്താവനയുടെ പൊരുൾ അല്പമെങ്കിലും ആസ്വദിക്കാൻ കഴിയുക.

സ്വാമിജി ഞങ്ങളുടെയും സ്വന്തമാണെന്നതിൽ സംശയമേ ഇല്ല. അമേരിക്കയ്ക്കും ഇംഗ്ലണ്ടിനും വേണ്ടി സ്വാമിജി തന്റെ ശക്തിയുടെ ഭൂരിഭാഗവും ചെലവഴിച്ചെന്നുള്ള വസ്തുത എല്ലാവർക്കും അറിയാവുന്നതാണ്. സ്വാമിജി തന്റെ ആശയങ്ങൾ പാശ്ചാത്യർക്ക് വാരിച്ചൊരിഞ്ഞുകൊടുത്തു. തുടർച്ചയായി മൂന്നു വർഷക്കാലത്തിലധികം (1893-ൽ ചിക്കാഗോ സർവ്വമതസമ്മേളനത്തിനു വന്നതുമുതൽ 1896-ൽ ഇന്ത്യയിലേയ്ക്കു മടങ്ങുന്നതുവരെ) സ്വാമിജി യുവതത്വത്തിന്റെ പ്രസരിപ്പോടെ പാശ്ചാത്യദേശത്തു പ്രവർത്തിച്ചു. സ്വാമിജിയെപ്പോലുള്ള ഒരു പ്രവാചകന് മൂന്നു വർഷം നീണ്ടകാലഘട്ടമാണ്. സ്വാമിജിയുടെ ഒരു വാക്കു മതിയാകും ഒരുവനെ എന്നെന്നേയ്ക്കുമായി പരിണമിപ്പിക്കാൻ. അതിനാൽ അദ്ദേഹത്തിന്റെ മൂന്നുവർഷത്തെ പ്രസംഗങ്ങളും ഉപദേശങ്ങളും, തന്റെ പ്രസംഗങ്ങൾ കേൾക്കാൻ തടിച്ചുകൂടിയ ഭക്തന്മാർക്കു നല്കിയ അനുഗ്രഹങ്ങളും ധാരാളം മതി പാശ്ചാത്യലോകത്തെ മുഴുവൻ ഉദ്ധരിക്കാൻ. എന്നാൽ ഇതുകൊണ്ടും തീർന്നില്ല. 1899 അവസാനത്തോടെ സ്വാമിജി വീണ്ടും അമേരിക്കയിലേയ്ക്കു തിരിച്ചുവന്ന കാര്യം നിങ്ങൾക്കറിയുമല്ലോ. 1900-ാമാണ്ടു മുഴുവൻ സ്വാമിജി പാശ്ചാത്യരാജ്യത്തായിരുന്നു. പ്രത്യേകിച്ച് പെസഫിക് തീരപ്രദേശത്തായിരുന്നു അധികസമയവും. ഈ പ്രദേശത്തു് സ്വാമിജി ഇതിനുമുമ്പ് പോയിട്ടില്ലായിരുന്നു. അവസാനത്തെ ഈ കാലഘട്ടത്തിൽ അദ്ദേഹം കൂടുതൽ ഓജസ്സോടെ പ്രഭാഷണങ്ങൾ നടത്തി തന്റെ സന്ദേശത്തിന്റെ പ്രധാനഭാഗങ്ങൾ എല്ലാംകൂടി സംഗ്രഹിച്ച് ഒരിക്കൽക്കൂടി അദ്ദേഹം തറപ്പിച്ചുപറഞ്ഞു; ജനഹൃദയങ്ങളിൽ തറച്ചിരിക്കത്തക്കവണ്ണം ഉറപ്പിച്ചു പറഞ്ഞു. അങ്ങനെ സ്വാമിജി വീണ്ടും ഞങ്ങളെ അനുഗ്രഹിച്ചു.

അതിനാൽ സ്വാമിജി തന്നെത്തന്നെ പാശ്ചാത്യർക്കു സമർപ്പിച്ചു എന്നുള്ളതിനെക്കുറിച്ച് സന്ദേഹമില്ല; കൊടുക്കുക, പഠിപ്പിക്കുക, അനുഗ്രഹിക്കുക ഇതായിരുന്നു അദ്ദേഹത്തിന്റെ ജീവിതംതന്നെ. എന്നാലൊരു ചോദ്യം. പാശ്ചാത്യർക്ക് സ്വാമിജിയുടെ അനുഗ്രഹങ്ങൾ ഉൾക്കൊള്ളാനുള്ള കഴിവുണ്ടായിരുന്നോ ? ഉണ്ടായിരുന്നെന്നാണ് എനിക്കു തോന്നുന്നതു്. മററു ജനതയിൽനിന്നു വിഭിന്നരൊന്നുമല്ല പാശ്ചാത്യജനത എന്നാണ് എന്റെ വിശ്വാസം. ഈശ്വരൻ തന്റെ കാരുണ്യം ഒരവതാരപുരുഷനിലൂടെ മററു ജീവനിലേയ്ക്കു ചൊരിയുമ്പോൾ ആ ജീവൻ ഉദ്ബുദ്ധനാകുന്നു; ഉണർന്നു പ്രവർത്തിക്കുന്നു. കിഴക്കായാലും പടിഞ്ഞാറായാലും ഇതു് ഒരുപോലെ സത്യമാണ്. എന്നാൽ പാശ്ചാത്യരാജ്യത്തു് അതിന്റെ ഫലം കണ്ടുതുടങ്ങാൻ കുറച്ചു സമയമെടുക്കുമെന്നുള്ളതു ശരിയാണ്.

ഇതോടനുബന്ധിച്ച് കുറച്ചുകൂടി പ്രസക്തമായൊരു ചോദ്യമുദിക്കുന്നുണ്ട്: വാസ്തവത്തിൽ സ്വാമിജിയുടെ ആദർശങ്ങളും വ്യക്തിമാഹാത്മ്യവും മനസ്സിലാക്കാനുള്ള കഴിവ് പാശ്ചാത്യർക്കുണ്ടോ ? മുഴുവനായിട്ടല്ലെങ്കിലും ഒരു പരിധിവരെ അവർക്കു കഴിയുമെന്നാണ് എനിക്കു തോന്നുന്നതു്. പാശ്ചാത്യവനിതയായ എനിക്ക് സ്വാമിജിയെ എങ്ങനെ മനസ്സിലാക്കാൻ കഴിഞ്ഞു എന്നു് ആളുകൾ എന്നോട് ഇവിടെവെച്ച് പലവുരു ചോദിച്ചിട്ടുണ്ട്. അതു വളരെ ഉദാരവും കാരുണ്യപൂർണ്ണവുമായ ചോദ്യമാണ്. ഞാൻ അദ്ദേഹത്തെ കുറച്ചെങ്കിലും മനസ്സിലാക്കിയിട്ടുണ്ട് എന്നാണ് അതിന്റെ ആന്തരാർത്ഥം. അതിനെക്കാൾ കനിവുള്ള ഒരു അഭിനന്ദനം ഒരാൾക്കു കിട്ടാനും സാദ്ധ്യമല്ല. എന്റെ കാര്യത്തിൽ ഇതെത്രത്തോളം ശരിയാകുമെന്നു് എനി

ക്കറിഞ്ഞുകൂടാ. അതെന്തായാലും എല്ലാ പാശ്ചാത്യശിഷ്യന്മാരും സ്വാമിജിയെ കുറച്ചു മനസ്സിലാക്കിയിട്ടുണ്ടെങ്കിൽ അതിനു മതിയായ കാരണങ്ങളുമുണ്ട്.

ഒന്നാമതായി അമേരിക്കക്കാരുടെ മനസ്സ് സ്വാമിജിയുടെ മനസ്സുമായി വളരെ അടുപ്പത്തിലായിരുന്നു. സ്വാമിജിയുടെകൂടെയായിരിക്കുമ്പോൾ ഒരു അസ്വസ്ഥതയോ അപരിചിതത്വമോ ഞങ്ങൾക്കു തോന്നാറില്ല. സ്വാമിജിയുടെ ഉപദേശങ്ങൾ ഉൾക്കൊണ്ടു പ്രവർത്തിക്കുമ്പോൾ ഞങ്ങളുടെ സംസ്കാരത്തിനു വിപരീതമായ ഒരു പ്രവാഹത്തിൽപെട്ടു പോകുമെന്ന അനുഭവവും ഞങ്ങൾക്കുണ്ടാകാറില്ല. എന്നാൽ ഒരു കാര്യം ശരിയാണ്. ഞങ്ങളുടെ സംസ്കാരത്തിലെ ഹാനികരവും തെററുള്ളതുമായ വശങ്ങൾക്കൊക്കെ എതിരായിട്ടാണ് ഞങ്ങളുടെ പ്രയാണം; എന്നാൽ അതിലെ നല്ലവശങ്ങൾ കൂടുതൽ ശുദ്ധീകരിക്കയും ശക്തിപ്പെടുത്തുകയുമാണ് ഞങ്ങൾ ചെയ്യുന്നതു്. അമേരിക്കരുടെ ആരംഭം മുതലേ വേരൂന്നിയിട്ടുള്ള ആദർശങ്ങളാണ് സ്വാമിജിയും ഞങ്ങളെ പഠിപ്പിച്ചതു്. വാസ്തവത്തിൽ ഞങ്ങളുടെ രാഷ്ട്രംതന്നെ ആദർശങ്ങളിലാണ് കെട്ടിപ്പടുത്തിട്ടുള്ളതു്. വ്യക്തിസ്വാതന്ത്ര്യം, വർഗ്ഗവർണ്ണവിശ്വാസവ്യത്യാസങ്ങൾ പരിഗണിക്കാത്തുള്ള സമത്വം, മതസഹിഷ്ണുത, വിശാലഹൃദയത്വവും ഔദാര്യവും, സ്വാശ്രയത്വം, ഉദ്യമം, ധൈര്യം തുടങ്ങിയ ആദർശങ്ങൾ ഇവയ്ക്കുദാഹരണങ്ങളാണ്. തനിക്കു് ചെയ്യാനോ നേടാനോ കഴിയാത്തതായി എന്തെങ്കിലുമുണ്ടെന്നു് ഒരമേരിക്കക്കാരനു് ചിന്തിക്കാനേ സാദ്ധ്യമല്ല. സ്വാമിജി ആവശ്യപ്പെട്ട ആത്മവിശ്വാസം അമേരിക്കൻ മാനസികഘടനയിൽ അടിയുറച്ച ഘടകംതന്നെയാണ്. നേതാക്കന്മാർക്കുവേണ്ട ധൈര്യം, നിർഭയത്വം തുടങ്ങിയ ഗുണങ്ങൾ അമേരിക്കക്കാരുടെ രക്തത്തിൽ ത്തന്നെ കലന്നിട്ടുള്ളവയാണ്. ഭൂമിയിൽ പുതിയതായിട്ടൊന്നും കണ്ടുപിടിക്കാനില്ലാത്തതുകൊണ്ടാണ് അവർ ശൂന്യാകാശത്തേയ്ക്കു തിരിച്ചതു് ! ഈ ഉദ്യമത്തിൻെറ ഒരു ഭാഗം മാത്രമാണ് ചന്ദ്രനിലേയ്ക്കുള്ള യാത്ര.

അതുകൊണ്ടു് സ്വാമിജി അമേരിക്കക്കാരോടു് ആത്മവിശ്വാസം വേണമെന്നു് ആഹ്വാനം ചെയ്തപ്പോഴം, അനന്തപ്രഭാവമുള്ള ആത്മാവിൽ അധിഷ്ഠിതമായ മതമാണാവശ്യമെന്നു പ്രഖ്യാപിച്ചപ്പോഴം അവക്കതു മനസ്സിലാക്കാൻ പ്രയാസമുണ്ടായിരുന്നില്ല. അങ്ങനെയുള്ള മതവുമായി ഞങ്ങൾക്കടുപ്പമാണ് തോന്നുന്നതു്. വാസ്തവത്തിൽ ക്രിസ്തുമതത്തെക്കാൾ ഞങ്ങൾക്കു് സ്വന്തമായിത്തോന്നുന്നതു് അത്തരം മതമാണ്. മനുഷ്യൻ പാപിയാണെന്നു പറയുന്ന പ്രവണതയാണ് ക്രിസ്തുമതത്തിനുള്ളതു്. മനുഷ്യൻ ദുർബ്ബലനാണ്, ഒന്നിനുംകൊള്ളരുതാത്തവനാണ്, അവൻ പാപിയാണ്; അതിനാൽ സ്വർഗ്ഗസ്ഥനായ പിതാവിൻെറ കാരുണ്യത്തിനുവേണ്ടി പ്രാർത്ഥിക്കണം; ഇങ്ങനെയുള്ള ചിന്താഗതികളാണ് ക്രിസ്തുമതത്തിനുള്ളതു്. അമേരിക്കയിലെ കൃസ്ത്യാനികളിൽ ബഹുഭൂരിഭാഗവും ഒരു മിനിട്ടുപോലും ഇതു വിശ്വസിക്കാത്തവരാണ്. എന്നാൽ ഞായറാഴ്ച രാവിലെ കുറച്ചു നിമിഷത്തേയ്ക്കു് ഇതു വിശ്വസിക്കുന്ന ഒരു ന്യൂനപക്ഷമുണ്ടു്. പക്ഷെ ആഴ്ചയിലെ മററു ദിവസങ്ങളിൽ അവരുടെയും വിശ്വാസം ഈ പ്രപഞ്ചം മുഴവൻ കീഴടക്കാൻ തങ്ങളുടെ സ്വന്തംശക്തികൊണ്ടു് തങ്ങൾക്കു തന്നെ സാധിക്കുമെന്നാണ്. ചിക്കാഗോയിലെ സർവ്വമതസമ്മേളനത്തിൽ തടിച്ചുകൂടിയ പ്രേക്ഷകരോടു് സ്വാമിജി ചെയ്ത പ്രസംഗം ചിലരെങ്കിലും ഓർമ്മിക്കുന്നുണ്ടാകും. ''സഹോദരരെ, ഞാൻ ആ മധുരമായ പേരുചൊല്ലി നിങ്ങളെ വിളിക്കട്ടെ! അമൃതാനന്ദത്തിൻെറ അനന്തരാവകാശികളെ, അതെ നിങ്ങളെ പാപികളെന്നു് ഹിന്ദു ഒരിക്കലും വിളിക്കുകയില്ല. ഈശ്വരസന്താനങ്ങളാണ് നിങ്ങൾ. അല്ലയോ പാരിലെ പാവനമൂർത്തികളെ, നിങ്ങളോ പാപികൾ? ഒരുവനെ പാപി എന്നു വിളിക്കുന്നതുതന്നെ പാപമാണ്. ഇതു മനുഷ്യസ്വഭാവത്തിനുമേൽ കരിതേയ്ക്കലാണ്.''ഈ സ്നേഹനിർഭരമായ വാക്കുകൾ കേട്ടപ്പോൾ സദസ്യരുടെ മുഖം വികസിച്ചു. അമേരിക്കൻദേശീയസംസ്കാരത്തിൻെറ മർമ്മത്തിലാണ് അദ്ദേഹം മുട്ടിയതു്. അതുകൊണ്ടു് സാഹ്ലാദപ്രതികരണം പെട്ടെന്നു സദസ്സിൽ നിന്നുണ്ടാകുകയും ചെയ്തു. ഈ സംഭവംകൊണ്ടു് ക്രൈസ്തവപുരോഹിതന്മാരിൽ മിക്കവരും വ്യാകുലചിത്തരായി. അമേരിക്കൻചിന്താഗതിയുടേയും മനശ്ശാസ്ത്രത്തിൻെറയും മുഖ്യപ്രവാഹത്തെ

വിഘാതപ്പെടുത്തുന്നതല്ലായിരുന്നു സ്വാമിജിയുടെ ഉപദേശങ്ങൾ. നേരേമറിച്ച് അമേരിക്കൻ ആദർശങ്ങളെ ആദ്ധ്യാത്മികമാക്കാനും കൂടുതൽ ബലവത്തായ അസ്ഥിവാരത്തിലുറപ്പിക്കാനുമാണ് സ്വാമിജി അമേരിക്കയിലേയ്ക്കു വന്നത് എന്നാണ് ഞങ്ങളിൽ വളരെപ്പേർക്കും തോന്നുന്നത്. ഈ നിലയ്ക്കു നോക്കിയാൽ സ്വാമിജി ഞങ്ങളുടെ പ്രവാചകൻതന്നെയാണ്.

സ്വാമിജിയുടെ ആശയങ്ങൾ പാശ്ചാത്യർക്കു മനസ്സിലാക്കാൻ പ്രയാസമില്ലാത്തതിനു വേറൊരു കാരണംകൂടിയുണ്ട്. അദ്ദേഹത്തിന്റെ ആദർശങ്ങൾ യുക്തിയുക്തമാണ്. യുക്തിയിലൂടെയാണ് സത്യത്തിലേയ്ക്കുള്ള പാത പാശ്ചാത്യർ വെട്ടിത്തെളിച്ചത്. ആ വഴി അവർ കൈവിടുവാൻ പാടില്ലാത്തതുമാണ്. അങ്ങനെ ചെയ്യണമെന്നൊന്നും സ്വാമിജി ഞങ്ങളോടാവശ്യപ്പെട്ടുമില്ല. അജ്ഞാതമാർഗ്ഗത്തെയൊ അജ്ഞാതലോകത്തെയൊ 'കട്ടിച്ചാത്തന്മാരെയൊ' സ്വാമിജി അവലംബിച്ചിരുന്നില്ല. നമ്മുടെ അവധാരണപരിധിക്കപ്പുറത്തുള്ളതാണ് ആധ്യാത്മികതത്ത്വങ്ങൾ എന്ന് സ്വാമിജിക്കഭിപ്രായമുണ്ടായിരുന്നില്ല. അവയെ കണ്ണടച്ചു വിശ്വസിക്കണമെന്നും ഒരിയ്ക്കലും അദ്ദേഹം ആവശ്യപ്പെട്ടില്ല. മതത്തിന്റെ സിദ്ധാന്തപരവും പ്രായോഗികവുമായ വസ്തുതകൾ യുക്തിയിലുറപ്പിക്കുകയാണ് അദ്ദേഹം ചെയ്തത്. അതിനാൽ പാശ്ചാത്യർ കാര്യകാരണസഹിതം തെളിയിച്ച ഭൗതികശാസ്ത്രങ്ങളുടെ നേട്ടവും പൗരസ്ത്യരാജ്യത്തെ ആദ്ധ്യാത്മികനേട്ടവും സ്വാമിജിയുടെ ഭാഷയിൽ പറഞ്ഞാൽ ഒരേ രീതിയിലുള്ളവയാണ്. സ്വാമിജിയെ അനുഗമിയ്ക്കുമ്പോൾ പാശ്ചാത്യർക്കുള്ള പ്രത്യേകപ്രതിഭയൊന്നും ഞങ്ങൾക്കു നഷ്ടപ്പെടുന്നില്ല. വേദാന്തത്തെക്കുറിച്ചുള്ള സ്വാമിജിയുടെ പ്രഭാഷണം ഒരു പ്രകാരത്തിലും ദുർഗ്രാഹ്യമായിരുന്നില്ല. താൻ ഉദ്ദേശിച്ചതെല്ലാം അദ്ദേഹം വ്യക്തമായും ലളിതമായും ഋജുവായും പ്രസ്താവിച്ചു. നമുക്കതു മനസ്സിലാകുമെന്ന് അദ്ദേഹം പ്രതീക്ഷിക്കുന്നു. അദ്ദേഹം നമ്മെക്കുറിച്ചുള്ള സത്യമാണ് പറഞ്ഞത്. അതുകൊണ്ട് നാം അദ്ദേഹത്തെ മനസ്സിലാക്കാൻ തുടങ്ങുകയും ചെയ്യുന്നു.

കഴിഞ്ഞ നൂററാണ്ടിന്റെ അവസാനത്തിൽ അമേരിക്കക്കാർ മൊത്തത്തിൽ ആദ്ധ്യാത്മികതത്ത്വങ്ങൾ പഠിക്കാൻ തയ്യാറാകാത്തവരായിരുന്നുവെന്ന് എനിക്കഭിപ്രായമില്ല. ഭൗതികവിജ്ഞാനത്തിന്റെ വളച്ചയിലായിരുന്നു അവരുടെ ഉന്നമെങ്കിലും ആദ്ധ്യാത്മികാദർശങ്ങൾ അവർ തീരെ വിസ്മരിച്ചിരുന്നില്ല. കറുത്ത വസ്ത്രത്തിലെ ഒരു സ്വർണ്ണനൂൽപോലെ അത് എന്നും അവിടെ ഉണ്ടായിരുന്നു. ചിലപ്പോൾ ആ കനകരേഖയ്ക്കു് മങ്ങൽ ഉണ്ടാകാറുണ്ട്. മററു ചിലപ്പോൾ അതു് ശോഭയോടെ പ്രകാശിക്കും. അതിശോഭയോടെ പ്രകാശിച്ചില്ലെങ്കിലും കാണാൻ വയ്യാത്ത വിധത്തിൽ ഒരിക്കലും മങ്ങിപ്പോയിട്ടില്ല. പത്തൊമ്പതാം നൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ അതു നല്ലവണ്ണം പ്രകാശിച്ചു. സ്വാമിജിയുടെ ഉജ്ജ്വലപ്രസംഗം നടക്കുന്നതിനു് അമ്പതു വർഷങ്ങൾക്കു മുമ്പ് 'ട്രാൻസെൻഡെൻറലിസം' എന്നൊരു പ്രസ്ഥാനം അമേരിക്കയിൽ പ്രചരിച്ചിരുന്നു. ഭഗവദ്ഗീതയിൽനിന്നും പ്രചോദനമുൾക്കൊണ്ട 'റാൽഫ് വാൽഡോ എമേഴ്സൺ' എന്നയാളായിരുന്നു അതിന്റെ ഉപജ്ഞാതാവു്. അതിന്റെ കാലഘട്ടത്തിൽ ഈ 'അതീന്ദ്രിയവിജ്ഞാനപ്രസ്ഥാന'ത്തിനു് ജനങ്ങളിൽ വിപുലമായ ഒരു സ്വാധീനമുണ്ടായിരുന്നു. സ്വാമിജിയുടെ പാശ്ചാത്യപര്യടനകാലത്തു് ആ പ്രസ്ഥാനത്തിനു് വളരെ മങ്ങൽ സംഭവിച്ചിട്ടുണ്ടായിരുന്നെങ്കിലും അതിന്റെ ആദ്ധ്യാത്മികാശയങ്ങൾക്കു യാതൊരു കോട്ടവുമുണ്ടായിരുന്നില്ല. എമേഴ്സനെ അറിഞ്ഞിരുന്നവരുടെ സ്മൃതിമണ്ഡലത്തിൽ ആ ആശയങ്ങൾ സജീവമായിത്തന്നെ കിടന്നിരുന്നു. അതിനാൽ സ്വാമിജി എത്തിയപ്പോൾ അദ്ദേഹത്തെ അംഗീകരിക്കാൻ അവർക്കു് യാതൊരു പ്രയാസവുമുണ്ടായിരുന്നില്ല, സ്വാമിജി അവർക്കു് അപരിചിതനായി തോന്നിയില്ല. അവർ നേരത്തെ മനസ്സിലാക്കിയ ചന്ദ്രനു് (എമേഴ്സണു്) പ്രകാശം കിട്ടിയതു് ഇതുപോലെയുള്ള ഒരു സൂര്യനിൽ നിന്നാണെന്നവർക്കു മനസ്സിലായി. പത്തൊമ്പതാം നൂററാണ്ടിൽ വേറെയും ഇതുപോലുള്ള ഭാരതീയ വേദാന്തതത്ത്വപ്രചരണപ്രസ്ഥാനങ്ങളുണ്ടായിരുന്നു. അവർക്കും സ്വാമിജി സൂര്യസമാനനായിരുന്നു.

അതുകൊണ്ടു് സ്വാമിജി ഞങ്ങൾക്കു് വിദേശീയനല്ലെന്നു നിങ്ങൾ മനസ്സിലാക്കണം. എന്നാൽ സ്വാമിജിയെ മനസ്സിലാക്കിയതിന്റെ

ശരിയായ രഹസ്യം ഞാൻ ഇതുവരെ നിങ്ങളോടു പറഞ്ഞില്ല. സ്വാമിജി ഞങ്ങളുടെ നാട്ടിൽ നിന്നും യാത്ര പറഞ്ഞു പിരിഞ്ഞിട്ടും, അതായതു് എഴുപതുവർഷം പിന്നിട്ടിട്ടും പാശ്ചാത്യരായ വേദാന്തവിദ്യാർത്ഥികൾക്കെല്ലാം കൂടുതൽ അനുഗ്രഹം സ്വാമിജിയിൽനിന്നും കിട്ടിക്കൊണ്ടിരിക്കുന്നുണ്ടു്; അഥവാ അന്നത്തെ അനുഗ്രഹം ഇന്നും തുടർന്നുകൊണ്ടിരിക്കുന്നു എന്നു ഞാൻ പറയട്ടെ. തീർച്ചയായും ഇതുണ്ടായിരുന്നില്ലെങ്കിൽ ഇന്നു കാണുന്ന സ്നേഹത്തോടും ഉത്സാഹത്തോടുംകൂടി സ്വാമിജിയെ മനസ്സിലാക്കി പിന്തുടരാൻ ഞങ്ങൾക്കു സാധിക്കുമായിരുന്നില്ല. രാമകൃഷ്ണമിഷനിലെ സ്വാമിജിമാർ വിവേകാനന്ദ സ്വാമികളുടെ പ്രവൃത്തി തുടരാൻ പാശ്ചാത്യദേശത്തു വന്നു് വേദാന്തസൊസൈററികളും ആശ്രമങ്ങളും സ്ഥാപിച്ചു് ഞങ്ങൾക്കു് ആദ്ധ്യാത്മികോപദേശം നൽകുകയും ഞങ്ങളെ സ്വന്തമാക്കാൻ ശ്രമിക്കുകയും ചെയ്യുന്നതിനെ ഉദ്ദേശിച്ചാണു് ഞാനിവിടെ സൂചിപ്പിച്ചതു്. അവരുടെ പ്രവർത്തനങ്ങൾ ഞങ്ങളിലേയ്ക്കു് ഈശ്വരകാരുണ്യം ഒഴുകുന്നതിനു കാരണമായി. അതിനു് അവരോടു് എത്ര നന്ദി രേഖപ്പെടുത്തിയാലും മതിയാവില്ല. ഈ ബന്ധത്തിനു് നന്ദി രേഖപ്പെടുത്തുന്നതുതന്നെ അനുചിതവും അപര്യാപ്തവുമാണു്. അത്രയ്ക്കു് അഗാധവും കാലാതീതവും ആണു് ആ ബന്ധം. നൂറുകണക്കിനു പാശ്ചാത്യ ഭക്തജനങ്ങൾ സ്വാമിജിയുടെ ആദർശങ്ങളും ലേഖനങ്ങളും സ്വപ്രയത്നത്താൽ ജീവിതാദർശമായി പകർത്തുന്നുണ്ടെങ്കിലും അവർക്കതു വളരെ കുറച്ചുമാത്രമേ മനസ്സിലാകുകയുള്ളു. വിവേകാനന്ദസ്വാമികൾക്കുശേഷം ഇവിടെ വേദാന്തപ്രചാരണത്തിനു വന്ന സ്വാമിജിമാരുടെ അടുക്കലിരുന്നു് വളരെക്കാലം പഠിച്ചെങ്കിലല്ലാതെ സ്വാമിജിയെ മനസ്സിലാക്കാനാവില്ല. ഈ സ്വാമിജിമാരാകട്ടെ അവരുടെ ഗുരുവിന്റെ ആദർശങ്ങളനുസരിച്ച് ജീവിക്കുന്നവരാണു്. അവർക്കാണു് സ്വാമിജിയെക്കുറിച്ചു് കൂടുതൽ കാര്യങ്ങൾ പറഞ്ഞു തരാൻ യോഗ്യത. ഭാരതത്തിലുള്ള നിങ്ങൾക്കു് ആദ്ധ്യാത്മികാചാര്യന്മാരുടെ മുഖത്തുനിന്നും നേരിട്ടു് ഉപദേശങ്ങൾ കേൾക്കാൻ കഴിഞ്ഞിട്ടുള്ളതുപോലെ ഞങ്ങൾക്കും സ്വാമിജിയിൽനിന്നു നേരിട്ടു കേൾക്കാൻ കഴിഞ്ഞു. അതുകൊണ്ടാണു് സ്വാമിജിയെ കുറച്ചെങ്കിലും മനസ്സിലാക്കാൻ ഞങ്ങൾക്കു കഴിഞ്ഞതു്.

സ്വാമിജി പാശ്ചാത്യർക്കു് നല്കിയ സംഭാവന എത്ര വളരെ ഉണ്ടെന്നു് ഞാൻ പറഞ്ഞുവരികയായിരുന്നല്ലോ. പാശ്ചാത്യരായ ഞങ്ങൾക്കു സ്വാമിജി സ്വന്തമായിരുന്നെന്നും പറഞ്ഞുവല്ലോ. ഞാൻ പറയുന്നതിൽ എന്തെങ്കിലും സത്യമുണ്ടെങ്കിൽ നിങ്ങൾക്കിങ്ങനെ ചോദിക്കാം: 'എന്നാൽ പാശ്ചാത്യർക്കു് എന്താണു് പററിയിരിക്കുന്നതു് ? സ്വാമിജിയുടെ ആശീർവാദങ്ങൾ വർഷിച്ചിട്ടും നിങ്ങൾക്കു് എന്തു മെച്ചം ഉണ്ടായി? ആദ്ധ്യാത്മികമായി ഒന്നിനൊന്നു് ഉയരേണ്ടതിനുപകരം ഭൗതികകാര്യങ്ങളിലല്ലേ നിങ്ങൾക്കു് ഉയർച്ച് കാണുന്നതു് ? സ്വാമിജിയുടെ സ്വാധീനമെവിടെ ?' ഇതൊരു നല്ല ചോദ്യമാണു്. നിങ്ങൾ കൂടുതൽ ഔദാര്യവും വിനയവുമുള്ളവരായതിനാൽ ഒരു പക്ഷെ ഇങ്ങനെ ചോദിക്കില്ലായിരിക്കും. എന്നാൽ തീർച്ചയായും ഇങ്ങനെ ചോദിക്കണം. വളരെ ചുരുക്കി ഞാനതിനുത്തരം പറയാൻ ശ്രമിക്കാം.

അതെ, പത്തൊമ്പതാം നൂററാണ്ടിന്റെ അവസാനത്തോടെ അതിശക്തമായ ഒരാധ്യാത്മികതേജഃപുഞ്ജം രാജ്യത്തിനുള്ളിലൂടെ കടന്നുപോയതു് ബാഹ്യദൃഷ്ട്യാ നോക്കുമ്പോൾ പാശ്ചാത്യരറിഞ്ഞില്ലെന്നുള്ളതു ഞാൻ സമ്മതിക്കുന്നു. പത്തു വർഷങ്ങൾക്കു മുമ്പായിരുന്നു എനിക്കു് നിങ്ങളുടെ ചോദ്യത്തിനുത്തരം പറയേണ്ടിയിരുന്നതെങ്കിൽ ഞാൻ വളരെ കുഴപ്പത്തിലാകുമായിരുന്നു. എന്നാൽ കഴിഞ്ഞ ഒരു ദശവർഷമായിട്ടു് വിശ്വസിക്കാനാവാത്തത്ര പ്രതിഭാസങ്ങൾ കണ്ടുതുടങ്ങിയിട്ടുണ്ടു്. വിപുലവും പ്രമാദരഹിതവുമായ ആദ്ധ്യാത്മിക ഉണർവ്വു് അമേരിക്കൻ സംസ്കാരത്തിന്റെ എല്ലാ നിലവാരത്തിലും പെട്ടെന്നുണ്ടായിട്ടുണ്ടു്. സ്വാമിജി വിതച്ച ആദ്ധ്യാത്മികബീജങ്ങൾ ശക്തിയോടും നിശ്ചിതമായ ഭാവിഫലത്തോടുംകൂടെ മുളച്ചു വളർന്നുകൊണ്ടിരിക്കുകയാണു്. ഒരർത്ഥത്തിൽ പറഞ്ഞാൽ അതങ്ങനെയാവാനേ തരമുള്ളു; കാര്യങ്ങളുടെ കിടപ്പു് അങ്ങനെയാണു്. സ്വാമിജി ഒരിക്കൽ പറഞ്ഞു, 'അവിടെ പടിഞ്ഞാറു് അവർ ഭോഗത്തിന്റെ കൊടുമുടിയിലെത്തിയിരിക്കുകയാണു്; ഭോഗത്തിൽ മുഴുകിയ അവരുടെ മനസ്സു് ഇന്നു സമാധാനം കിട്ടാതെ ഉഴലുക

യാണ്, എന്തിൻേറയോ കുറവുണ്ടെന്നവക്ക് തോന്നിയിരിക്കുന്നു.'' ഒരുപക്ഷേ സ്വാമിജി ഈ വാക്കുകൾ പറയുന്ന കാലത്തു് വാസ്തവത്തിൽ അവക്ക് ഭോഗാസക്തി ശമിച്ചിരുന്നില്ലായിരിക്കാം. ഒരു ദിവസത്തെ ഉദ്ദേശിച്ചല്ല ഒരു യുഗത്തെ ഉദ്ദേശിച്ചാണ് സ്വാമിജി പ്രവചിച്ചതു്. ആ വാക്കുകൾ ഭാവിയെ ഉദ്ദേശിച്ചുംകൂടിയാണ് എന്നു ഞാൻ പറയും. അരനൂറ്റാണ്ടു കഴിഞ്ഞപ്പോൾ അവർ ഭോഗത്തിൻെറ പരിപൂർണ്ണതയിലെത്തി. സാധാരണക്കാക്കും തൊഴിലാളികൾക്കും ആവശ്യത്തിനുള്ള സുഖസൗകര്യങ്ങളുണ്ടായിക്കഴിഞ്ഞിരിക്കുന്നു. സാധാരണക്കാരനു് ഇന്നു് യാതൊന്നിൻേറയും കുറവില്ല. ഇപ്പോൾ അവക്ക് ധാരാളം വിശ്രമമുണ്ടു്; കൂടാതെ അവർ ഈ സമൃദ്ധി ശരിക്കും പ്രയോജനപ്പെടുത്തുന്നുമുണ്ടു്. ഒരു കാറും കൂടി, അല്ലെങ്കിൽ ഒരു ടെലിവിഷൻസെററുകൂടി, അതുമല്ലെങ്കിൽ കുറച്ചു് ഒഴിവുദിവസംകൂടി ഉണ്ടെങ്കിലേ എനിക്കു സുഖമാകൂ എന്നു പറയുന്ന പാശ്ചാത്യർ വളരെ കുറച്ചേ കാണുകയുള്ളൂ. വേണ്ട, അവനു് വേറൊരു കാറും, ടെലിവിഷൻസെററും കൂടുതൽ ഒഴിവും ഉണ്ടായിക്കൊള്ളട്ടെ, എങ്കിലും അവനു സന്തോഷമുണ്ടാകയില്ല. യഥാർത്ഥസമാധാനമോ, ശാന്തിയോ ധന്യതയോ അവനുണ്ടാകയില്ല. സ്വാമിജി പറഞ്ഞതുപോലെ ഭൗതികമല്ലാത്ത എന്തൊന്നിൻെറ കുറവുണ്ടു്. വളരെച്ചുരുക്കത്തിൽ പറയുകയാണെങ്കിൽ പാശ്ചാത്യലോകം മുഴുവൻ പ്രത്യേകിച്ചു് അമേരിക്കക്കാർ ഒരു വലിയ കണ്ടുപിടുത്തം നടത്തിക്കൊണ്ടിരിക്കുകയാണു്. ഇന്ത്യയിൽ എത്രയോ ആയിരം വഷ്ങ്ങൾക്കു മുമ്പു കണ്ടുപിടിച്ചുകഴിഞ്ഞ അതേ കണ്ടുപിടുത്തം അപരിമിതമായ ആത്മാവിനു് പരിമിതമായ ഒന്നിൽ പൂർണ്ണത കണ്ടെത്തുക സാധ്യമല്ലെന്നു് അവർ സ്വയം കണ്ടുപിടിച്ചിരിക്കുന്നു. അതു് ഒരു കാലത്തും ഒരു ലോകത്തും സാധ്യമല്ല. നേരെമറിച്ചു് ഭൗതികവസ്തുക്കൾ കുന്നുകൂടുന്നതിനനുസരിച്ചു് ഇന്ദ്രിയസുഖാസക്തി വദ്ധിച്ചുവരുകയാണു് ചെയ്യുന്നതു്. അതിനനുസരിച്ചു് മനുഷ്യൻെറ ദുരിതവും ശ്വാസംമുട്ടലും വദ്ധിച്ചുവരും. അമേരിക്കയിലെ സാധാരണക്കാർ ഈ സത്യത്തെക്കുറിച്ചു് ബോധവാന്മാരാകുന്നുണ്ടു്. കുറച്ചുകൂടി കൃത്യമായി പറഞ്ഞാൽ ഈ ഉണർവ്വിലാണു് അധ്യാത്മബീജങ്ങൾ വളരെവേഗം വളരുന്നതു്.

അമേരിക്കൻ ഐക്യനാടുകളിലെ ചെറുപ്പക്കാരെല്ലാം ഭൗതികതയിലടിയുറച്ച സാമ്പത്തികവും സാമൂഹ്യവുമായ സംസ്കാരങ്ങളിൽനിന്നെല്ലാം അകന്നുപോയിരിക്കുന്നു. അവക്കതിലൊരു പങ്കുംവേണ്ട. അവർ അവരുടെ മങ്ങാത്ത യുവത്വം തുളുമ്പുന്ന കണ്ണുകൾകൊണ്ടു് അതിൻെറ നിഷ്പ്രയോജനത്വം കണ്ടു മനസ്സിലാക്കിയവരാണു്. ആ സംസ്കാരത്തിൻെറ പൊള്ളക്കൊഴുപ്പും ഭോഗൈശ്വര്യസംതൃപ്തിയും മിഥ്യാചാരത്വവും നിരാശയും എല്ലാം കണ്ടു മനസ്സിലാക്കി ഭാണ്ഡം മുറുക്കി വഴിയിലിറങ്ങിയ ചെറുപ്പക്കാരാണവർ. ഇരുപതിനോടടുത്ത പ്രായമുള്ള ചെറുപ്പക്കാരും ചെറുപ്പക്കാരികളും അവർ താമസിച്ചിരുന്ന സുഖസമൃദ്ധമായ വീടുകൾ ഉപേക്ഷിച്ചു് ഒരു ചില്ലിപോലും പോക്കററിലില്ലാതെ കുറച്ചു് ആദ്ധ്യാത്മികജ്ഞാനം കിട്ടാൻവേണ്ടി ഇറങ്ങിത്തിരിച്ചു. അവരുടെ പൂർവ്വികർ അവക്കു വാഗ്ദാനം ചെയ്യതും അവർ മനസ്സിലാക്കിയതുമായ ജീവിതത്തെക്കാൾ കുറച്ചുകൂടി അത്ഥവത്തും ആദ്ധ്യാത്മികവുമായ ജീവിതമാണു് അവക്കാവശ്യം. ഇങ്ങനെ അധ്യാത്മദാഹത്തോടെ അലഞ്ഞുതിരിയുന്ന ചെറുപ്പക്കാർ മൊത്തത്തിൽ 'ഹിപ്പികൾ' എന്നാണറിയപ്പെടുന്നതു്, ഹിപ്പികൾക്കിടയിൽ മാത്രമല്ല ഇങ്ങനെയൊരിളക്കം. മീശ കിളുത്തവരും കിളുക്കാത്തവരുമായ എല്ലാ അമേരിക്കൻ ചെറുപ്പക്കാക്കും പിടിപെട്ടിട്ടുള്ളതാണു് ഈ ആധ്യാത്മികാസ്വാസ്ഥ്യം. ഈ തിളച്ചുപൊന്തൽ രാജ്യവ്യാപകമാണു്. ആത്മവഞ്ചനയും, ആത്മനാശവും ദുരന്തമായ അപഥനേതൃത്വവുമെല്ലാംകൂടി കൂടിക്കുഴഞ്ഞാണതു കിടക്കുന്നതു്. ലോകത്തിലെ എല്ലാ കാര്യങ്ങളിലും ഇങ്ങനെയൊരു സ്ഥിതിവിശേഷം കാണാം. എന്നാൽ ഇന്നു് പാശ്ചാത്യരാജ്യങ്ങളിൽ കാണുന്ന പരിവത്തനം പരിശുദ്ധവും അരോഗവുമാണു്. യഥാർത്ഥമായ ഈശ്വരാന്വേഷണത്തിൻെറ കാതൽ. നീണ്ടഭാവിയിൽ അതാണു് അത്ഥവത്താകുന്നതും.

അമേരിക്കയിലെ ചെറുപ്പക്കാർ ഇന്ത്യയെ കണ്ടെത്തിക്കൊണ്ടിരിക്കുകയാണു്. അതിലതിശയിക്കാനൊന്നുമില്ല. കഴിഞ്ഞ കുറച്ചുവഷങ്ങളായി യോഗധ്യാനാദികൾ സാധാരണമായിരിക്കുന്നു. അമേരിക്കയിലെ പ്രധാനനഗരങ്ങളി

ലെല്ലാം ഭാരതത്തിൽനിന്ന വന്ന എല്ലാത്തരത്തിലുള്ള സ്വാമിജിമാരെയും ഗുരുക്കന്മാരെയും കാണാം. ഇവരെല്ലാം യഥാൎത്ഥഗുരുക്കന്മാരാണെന്നെനിക്കഭിപ്രായമില്ല. എന്നാലവരുടെ ശിഷ്യന്മാർ മിക്കവാറും എല്ലാവരും അതിയായ ആത്മാൎത്ഥതയുള്ളവരാണ്. ആദ്ധ്യാത്മികവിഷയങ്ങളിലുള്ള താല്പര്യം വളരെ വ്യാപിച്ചിട്ടുണ്ട്. ചെറുതും വലുതുമായ എല്ലാ ബുക്കുസ്റ്റാളുകളിലും ഭാരതീയതത്ത്വശാസ്ത്രങ്ങൾക്കും വേദാന്തപുരാണഗ്രന്ഥങ്ങൾക്കും പ്രത്യേകം വിഭാഗങ്ങളുണ്ട്. കലാശാലകളിലാണെങ്കിൽ പൗരസ്ത്യതത്ത്വശാസ്ത്രങ്ങൾ പഠിക്കാൻ പ്രത്യേകകോഴ്സുകൾ തുടങ്ങിയിരിക്കുന്നു. ടെലിവിഷനിലൂടെ ധ്യാനപരിശീലനം പ്രദശിപ്പിക്കുന്നു. കുറച്ചുമാസങ്ങൾക്കുമുമ്പ് വളരെ തിരക്കുപിടിച്ചതും ഈയിടെ പണിതീൎത്തതുമായ വിമാനത്താവളത്തിൽ ഒരു ധ്യാനമന്ദിരം പണിതിരിക്കുന്നത് ഒരാൾ എനിക്കു കാണിച്ചുതരുകയുണ്ടായി. ക്രിസ്തുമതം ഓരോ ദിവസം ചെല്ലുംതോറും മനോഭാവത്തിലും അനുഷ്ഠാനത്തിലും പൗരസ്ത്യീകരിച്ചു വരുകയാണ്. മതാന്വേഷകരോട്—അവർ ഏതു മതത്തിൽ പെട്ടവരാണെങ്കിലും വേണ്ടില്ല—പൊതുവെ ജനങ്ങൾക്ക് അനുഭാവം കൂടിവരികയാണ്. ഇന്ന് വൻനഗരത്തിലൂടെ കാവിമുണ്ടുകാരനായ സന്ന്യാസി നടന്നുപോയാൽ ആളുകൾക്ക് അപരിചിതത്വമോ അവജ്ഞയോ, ഉണ്ടാകുന്നില്ല. അത്തരം ഒരു കാഴ്ച കുറച്ചുവഷങ്ങൾക്കുമുമ്പുവരെ വളരെ അസഹിഷ്ണുതയോടും ദുർഗ്രഹതയോടുംകൂടിയാണ് വീക്ഷിക്കപ്പെട്ടിരുന്നത്. അമേരിക്കൻസമുദായത്തിലെ മുഴുവൻ ആളുകളും ഭാരതീയമതങ്ങളോടു സജീവതാല്പര്യം കാണിക്കുന്നുണ്ടെന്നുള്ള അഭിപ്രായമെനിക്കില്ല. ഇപ്പോൾ അങ്ങനെയായിക്കഴിഞ്ഞിട്ടില്ല. എന്നാൽ ഭൗതികതയിൽനിന്നും ആദ്ധ്യാത്മികതയിലേയ്ക്ക് വ്യക്തവും പിൻതിരിക്കാനാവാത്തതും അതിശീഘ്രവുമായ ഒരു മാററം നമ്മുടെ കൺമുന്നിൽത്തന്നെ നടന്നുകൊണ്ടിരിക്കുകയാണെന്നു ഞാൻ വിശ്വസിക്കുന്നു.

ഇന്നു പാശ്ചാത്യലോകത്തു കാണുന്ന മിക്കവാറും ലക്ഷ്യമില്ലാത്ത ഈ ആദ്ധ്യാത്മികലഹരിയ്ക്കു കാരണം—അതിൻെറ രൂപം ഏതുതരത്തിലാണെങ്കിലും വേണ്ടില്ല—ശ്രീരാമകൃഷ്ണദേവൻെറ അവതാരവും, ചരിത്രം ഇന്നുവരെ കണ്ടിട്ടുള്ള ഏററവും വലിയ മഹാത്മാക്കളിൽ ഒരാളായ, സ്വാമിജിയുടെ അനുഗ്രഹവുമാണെന്നുള്ളതിന്ന് യാതൊരു സംശയവുമില്ല. അതുപോലെ അമേരിക്കയിലെ ചെറുപ്പക്കാർ അവക്കാവശ്യമായ ധാൎമ്മികവും ആദ്ധ്യാത്മികവുമായ പ്രചോദനവും നേതൃത്വവും സ്വാമി വിവേകാനന്ദനിൽ ബോധപൂൎവ്വമായിത്തന്നെ കണ്ടുപിടിച്ചുവരികയാണെന്നുള്ളതും സംശയമററ കാര്യമാണ്. അമേരിക്കക്കാക്ക് സ്വാമിജിയുമായുള്ള അടുപ്പത്തെക്കുറിച്ചു ഞാൻ നേരത്തെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഞങ്ങളുടെ ഏററവും ഉയന്ന ആദൎശങ്ങളായ മനുഷ്യാഭിമാനം, സ്വാതന്ത്ര്യം, സമത്വം എന്നിവയെല്ലാം സ്വാമിജിയിൽ മൂൎത്തിമത്തായിരിക്കുന്നു എന്നു ഞാൻ ആവൎത്തിച്ചു പറയട്ടെ. സ്വാമിജിയാകട്ടെ പ്രസ്തുത ആദൎശങ്ങളെ ആദ്ധ്യാത്മികവും ഉദാത്തവുമായ മണ്ഡലത്തിലേയ്ക്കുയൎത്തി ഒരിക്കലും ഇളകാത്ത, കൂടുതൽ ഉറപ്പുള്ള ആത്മാവാകുന്ന അസ്തിവാരത്തിലുറപ്പിച്ചു. ആ ആത്മാവ് എല്ലാവരിലും ഒരുപോലെ വൎത്തിയ്ക്കുന്നു. ആത്മാവ് ശാശ്വതമായ സത്തയാണ്; സത്യംതന്നെയാണ്. ഇവിടെ സ്വാമിജി നേരിട്ട് അമേരിക്കൻ യുവാക്കളുടെ ആവശ്യങ്ങളെ നിറവേററുകയാണ്. അവർ ഒരു നൂറായിരം കാര്യങ്ങൾ ആവശ്യപ്പെടുന്നുണ്ട്. എന്നാൽ ഈ ആവശ്യങ്ങളെല്ലാം സത്യതൃഷ്ണയിൽനിന്നുടലെടുത്തവയാണ്. ഞങ്ങളുടെ ചെറുപ്പക്കാർ ഞങ്ങൾ സ്വീകരിച്ചിട്ടുള്ള ആദൎശങ്ങളുടെ സാധുതയെത്തന്നെ ചോദ്യം ചെയ്യുന്നു. സാധുത്വമുള്ളതാണെങ്കിൽ വ്യക്തിജീവിതത്തിലായാലും രാഷ്ട്രത്തിൻെറ കാര്യത്തിലായാലും സത്യത്തിൻെറ ശബ്ദമായിരിക്കണം എന്നാണവർ ആവശ്യപ്പെടുന്നത്. അപ്രകാരമുള്ള വസ്തുതകളും ആദർശങ്ങളും ഉണ്ടോ? പാശ്ചാത്യരാജ്യങ്ങളിൽ ഈ ചോദ്യം ചോദിച്ചാൽ മറുപടി പറയേണ്ടവർ നിരാശരാകും. എന്നാൽ ഒരു പ്രവാചകൻെറ അധികാരത്തോടെ സ്വാമിജി ഇതിനുത്തരം കൊടുക്കുന്നുണ്ട്. ''ഉണ്ട്'', ഉണ്ട്. ശാശ്വതമായൊരു സത്യം എല്ലാ ജീവൻേറയും ആദൎശത്തിൻേറയും പിന്നിലുണ്ട്. അതു മാത്രമല്ല ആ സത്യത്തെ അനുഭവിച്ചാസ്വദിക്കാനും നമുക്കു കഴിയും. അങ്ങനെ അതു് അനുഭൂതിവിഷയമാകുകതന്നെ

വേണം. നമ്മുടെ സാമൂഹ്യവും വ്യക്തിപരവുമായ ജീവിതം ആ പരമസത്യത്തിൽ അടിയുറപ്പിക്കണം; ഈ സത്യത്തെ സാക്ഷാത്കരിയ്ക്കുകയും ചെയ്യണം.

ലോകത്തിനു് അതൊന്നുമാത്രമേ ആശ തരുന്നുള്ളു. സ്വാമിജി പഠിപ്പിച്ച അദ്വൈത തത്ത്വം, അതായതു് എല്ലാ മനുഷ്യരും ഒന്നാണെന്നും ഓരോ മനുഷ്യനിലും നിലീനമായിക്കിടക്കുന്നതു് അനന്തമായ ദിവ്യത്വത്തിൻെറ അംശമാണെന്നുമുള്ള തത്ത്വം, നിത്യജീവിതത്തിൽ പകത്തുന്നില്ലെങ്കിൽ ഈ യുഗത്തിലെ പല പ്രശ്നങ്ങളും പരിഹരിയ്ക്കപ്പെടുകയില്ല. ആദ്ധ്യാത്മികമായ ഐക്യബോധത്തിലല്ലെങ്കിൽ പിന്നെ ഏതൊന്നിലാണു് ലോകത്തിനാവശ്യമായ സ്വാത്ഥരാഹിത്യവും, സ്നേഹവും, പരസ്പര സഹായവും ഉറപ്പിക്കുക ? പ്രേമം മാത്രം മതിയോ ? ബലവുമാവശ്യമാണു്. ഒരു വ്യക്തിക്കു് മുങ്ങിച്ചാവുന്ന ഒരു മനുഷ്യനെ നോക്കി സഹതപിക്കാം; കൂടം കണക്കിനു കണ്ണുനീരൊലിപ്പിക്കാം. എന്നാൽ അയാരക്കു് നീന്തലറിയില്ലെങ്കിൽ മറെറ ആരം മുങ്ങിച്ചാകും. അങ്ങനെയുള്ള സഹതാപംകൊണ്ടു് എന്തു കാര്യം ? നമുക്കു ശക്തിവേണം, കഴിവുവേണം, ആത്മവിശ്വാസം വേണം, നിർഭയത്വം വേണം നമ്മുടെ അനന്തമായ ശക്തിയിൽ, ദിവ്യത്വത്തിൽ വിശ്വാസമുണ്ടെങ്കിലേ അതു സാധിക്കൂ – ഇതെല്ലാമുണ്ടെങ്കിലേ ലോകത്തിലെ വിപരീതശക്തികരക്കെതിരെ അടരാടാൻ കഴിയൂ. മററുള്ളവരെ സഹായിക്കാനോ സേവിക്കാനോ ആഗ്രഹിക്കുന്നെങ്കിൽ നാം ഈ ഗുണങ്ങരം സ്വാധീനമാക്കിയിരിക്കണം. താൻ ദുബ്ബലനും നിസ്സാരനുമാണെന്നു് വിചാരിക്കുന്നവൻ ഒന്നുകിൽ ഭീരുവാണു്, അല്ലെങ്കിൽ ചട്ടമ്പിയായിരിക്കും. താൻ അവിനാശിയായ ആത്മാവാണെന്നു വിചാരിക്കുന്നവനു സാദ്ധ്യമല്ലാത്ത ഒരു സ്നേഹമോ കീഴടക്കാനാവാത്ത ഒരു വിഘ്നമോ ഇല്ല. എഴുപത്തഞ്ചു വഷങ്ങരക്കുമുമ്പു് സ്വാമിജി ലളിതവും അഗാധവുമായ ഈ സത്യങ്ങരം ഞങ്ങളെ പഠിപ്പിച്ചു. ഇന്നു് ഞങ്ങളുടെ ചെറുപ്പക്കാർ ഈ സത്യത്തിൻെറ പൊരുളറിയാൻ ഉത്ക്കടമായ ആകാംക്ഷയോടെ ഇറങ്ങിത്തിരിച്ചിരിക്കുകയാണു്. അവർ സ്വാമിജിയെ കണ്ടെത്താൻ പോവുകയാണെന്നതിനു സംശയമേയില്ല. അവർ സ്വാമിജിയെ അംഗീകരിക്കും; അവരുടെ നേതാവാക്കി ആരാധിക്കും. അവർ സ്വാമിജി വിഭാവനം ചെയ്യതരത്തിലുള്ള ചെറുപ്പക്കാരായി, പരിശുദ്ധരും ത്യാഗികളുമായ യുവാക്കളായി പരിണമിക്കുമെന്നുള്ളതു തക്കമററ സംഗതിയാണു്.

ഇതിനിടയ്ക്കു് അമേരിക്കയിലെ വേദാന്ത സൊസൈററികളിൽ കൂടുതൽ അംഗങ്ങരം ചേന്നു് അവ ഉത്തരോത്തരം പ്രബലപ്പെട്ടുവരുന്നു. ഇന്നവിടെ പതിനൊന്നു പ്രധാനസൊസൈററികളും അവയുടെ പല ഉപശാഖകളുമുണ്ടു്. രാമകൃഷ്ണസംഘത്തിലെ സന്ന്യാസിമാർ സ്ഥാപിച്ചിട്ടുള്ള വേദാന്തകേന്ദ്രങ്ങളെക്കുറിച്ചാണു് ഞാൻ പറയുന്നതു്. ഈ സൊസൈററികളിലെ സന്ന്യാസിമാരും അല്ലാത്തവരും, ചെറുപ്പക്കാരും പ്രായമായവരും, പുരുഷനും സ്ത്രീയും എല്ലാവരും ഒത്തൊരുമിച്ചു് അത്യന്തം ആത്മാത്ഥതയോടെ പ്രവത്തിക്കുന്നു. സന്ന്യാസിമാരല്ലാത്ത ധാരാളം അനുയായികരം വേദാന്തത്തിനു വേണ്ടി അവരുടെ മുഴവൻ ജീവിതവും സമപ്പിച്ചിരിക്കുകയാണു്. തങ്ങരം അംഗങ്ങളായിരിക്കുന്ന സൊസൈററിയുടെ പ്രവത്തനങ്ങളിൽ അവർ സജീവമായി പങ്കുകൊള്ളുകയും ആദ്ധ്യാത്മികസാധനകരം അനുഷ്ഠിക്കയും ചെയ്യുന്നു. ഇതല്ലാതെ അവരുടെ ജീവിതത്തിൽ മറെറാരു ലക്ഷ്യവും ഇല്ല. അവരുടെ ജീവിതം ധന്യമാണെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇനി ഒന്നു പറയട്ടെ: ഈ സ്ഥാപനങ്ങരം വളരെ വേഗത്തിലല്ല വളന്നിട്ടുള്ളതു്. എന്നാൽ ആത്മാത്ഥതയുള്ളവരും ആത്മസമപ്പണം ചെയ്യുവരുമായ അംഗങ്ങരം ഉള്ളതുകൊണ്ടും ദീഘവീക്ഷണമുള്ള സ്വാമിജിമാരുടെ നേതൃത്വംകൊണ്ടും പ്രസ്തുത സംഘടനകരം അമേരിക്കൻമണ്ണിൽ വളരെ ആഴത്തിൽ വേരുറപ്പിച്ചിട്ടുണ്ടു്.

വാസ്തവത്തിൽ ഇങ്ങനെയുള്ള പാശ്ചാത്യ വേദാന്തസൊസൈററികളുടെ നിശ്ശബ്ദവും ദൃഢവുമായ വളച്ച് അതിൻെറ ശക്തിക്കും ഉറപ്പിനു മാവശ്യമാണു്. അമേരിക്കക്കാക്കു് ഒരു സംഘടനയെക്കുറിച്ചുള്ള ഭ്രമം കേറിയാൽ ഉടനെതന്നെ അതിൻെറ കഥയും കഴിഞ്ഞു: ഒരു പററം വെട്ടുകിളികരം വന്നിറങ്ങിയിട്ടുപോയ പ്രതീതിയുണ്ടായിരിക്കും പിന്നെ. ഒരു കഴമ്പും ശേഷിക്കാ

തെ അതു ക്ഷണം ശുഷ്ക്കിച്ചുപോകുന്നു. പിന്നെ അതിനെക്കുറിച്ചൊന്നും കേശക്കാനും ഉണ്ടാക യില്ല. ഉപരിപ്ലവബുദ്ധികളായ കുറച്ച് അംഗ ങ്ങാക്കു് തങ്ങളുടെ പുതിയ സംഘടനയെ നശി പ്പിക്കാൻ കഴിയും. എന്നാൽ രാമകൃഷ്ണമിഷ നിലെ സ്വാമിജിമാർ ഈ അപകടം ബുദ്ധി പൂർവ്വം ഒഴിവാക്കിയിട്ടുണ്ട്. അവർ തങ്ങളുടെ വേദാന്തസൊസൈററികളെ ഉന്നതധിഷ്ണാ നിലവാരത്തിൽ നിർത്തിയിട്ടുണ്ട്. ഗൗരവമായ ഉദ്ദേശ്യം സൊസൈററിയിലെ അംഗങ്ങാക്കു ണ്ടായിരിക്കണമെന്നു നിബ്ബന്ധമാണ്. അനാവ ശ്യമായ പ്രചരണം ഒഴിവാക്കാനും അവർ ആവ ശ്യപ്പെടുന്നു. അതിനാൽ അധികം വിപുലതയി ല്ലെങ്കിലും ആ സംഘടനകാം പാറപോലെ ഉറച്ചു നില്ക്കുന്നവയാണ്. ആദ്ധ്യാത്മികപ്രചോദ നത്താൽ മുന്നോട്ടു വരുന്ന ചെറുപ്പക്കാരെ സ്വീ കരിക്കാൻ അവർ തയ്യാറായിരിക്കുകയാണെ ന്നാണ് ഞാൻ മനസ്സിലാക്കുന്നതു്. ശാന്തവും ദൃഢവും സാവധാനവുമായ വളച്ച്യുടെ കാല ഘട്ടം അവസ്ഥ കഴിഞ്ഞിരിക്കാനാണ സാദ്ധ്യത. അവയുടെ വികസനം ആരംഭിച്ചതായി കരുത ണം. അതങ്ങനെ സംഭവിക്കാതിരിക്കാൻ തര മില്ല. സ്വാമിജി പ്രവചിച്ചതുപോലെ ഒരു ശക്തിമത്തായ ആദ്ധ്യാത്മികവേലിയേററം ഭൂമിയിലെല്ലായിടത്തുമുണ്ടാകും. ആ വേലി യേററത്തിന്റെ മുൻപന്തിയിലുള്ള തിരമാലയെ കാണുകയല്ലേ അമേരിക്കക്കാർ? എനിക്കങ്ങ നെയാണു തോന്നുന്നതു്. ശ്രീരാമകൃഷ്ണദേവന്റേ യും സ്വാമി വിവേകാനന്ദന്റേയും സന്ദേശ ങ്ങാം പ്രചരിപ്പിക്കാൻ ലോകത്തിലെമ്പാടും തുടങ്ങിയിട്ടുള്ള വേദാന്തസൊസൈററികളും ആശ്രമങ്ങളും ആ വേലിയേററത്തിന്റെ ഉപരി ഭാഗത്തുനില്ക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. മാത്രമല്ല ശ്രീരാമകൃഷ്ണദേവന്റെയും മാതൃദേവി യുടെയും സ്വാമിജിയുടേയും പ്രകാശവും ഊർജ്ജ വുമാണ് ആ വേലിയേററം സൃഷ്ടിച്ചതുതന്നെ. ആ ശക്തിയും പ്രകാശവും ലോകത്തിനു വഴി കാട്ടിയായി മുന്നോട്ടുപോകും.

അവസാനമായി ഞാൻ ഒന്നുകൂടി പറയുന്നു. ഞങ്ങളുടെ പ്രിയപ്പെട്ട സ്വാമിജി, പൂജ്യനായ സ്വാമിജി, അടുപ്പത്തിലും പ്രാധാന്യത്തിലും ഭാരതീയർക്കെന്നപോലെ അമേരിക്കക്കാക്കും സ്വന്തമാണ്. സ്വാമിജി പഠിപ്പിച്ചവിധം ഭാര തത്തിന്റെ മഹത്തായ ആദ്ധ്യാത്മികബോധം ഒരു വശത്ത് ഉണരുകയും മറുവശത്ത് അമേരി ക്കക്കാരുടെ ശാസ്ത്രസാങ്കേതികപരിജ്ഞാനം ലോകോപകാരത്തിനായി തിരിച്ചുവിടുകയും ചെയ്യുമ്പോശ, സ്വാമിജി വിഭാവനംചെയ്ത തുപോലെ ഈ രണ്ടു ജനതയും ആശയങ്ങാം പര സ്പരം കൈമാറി ഒരു സാംസ്കാരിക ഉദ്ഗ്രഥന മുണ്ടാവുകയും ചെയ്യുമ്പോശ, ലോകത്തെ മാററി മറിച്ച രൂപപ്പെടുത്തുന്ന പ്രക്രിയ ഉണ്ടാകും. ലോകത്തിലെ ഒരു ശക്തിക്കും അതിനെ തടഞ്ഞു നിർത്താൻ കഴിയില്ലെന്നാണ് എന്റെയും എന്നെപ്പോലുള്ള മററു് അനേകം അമേരിക്കൻ ശിഷ്യരുടെയും ദൃഢമായ വിശ്വാസം.

—വിവർത്തകൻ പി. എൻ. ജി. നായർ.

---

ദേവന്മാർ പാലാഴിയിൽനിന്നു രത്നങ്ങാം കിട്ടിയപ്പോശ സന്തോഷിച്ചു പിന്മാറിയില്ല, കാളകൂടവിഷം വന്നപ്പോശ ഭയപ്പെട്ടും പിന്തിരിഞ്ഞില്ല. അമൃതം കിട്ടുന്നതുവരെ അവർ തുടന്നു പ്രവർത്തിച്ചു. അതെ, ധീരന്മാർ ഉദ്ദേശിച്ച കാര്യം നടത്താതെ പിന്മാറുകയില്ല. അധമന്മാർ വിഘ്നത്തെ ഭയന്നു് നല്ലതൊന്നും ആരംഭിക്കുന്നേയില്ല. മദ്ധ്യമന്മാർ ആരംഭിച്ചതു് വിഘ്നബാഹുല്യ ത്താൽ ഉപേക്ഷിയ്ക്കപ്പെടുന്നു. ധീരന്മാരാണെങ്കിൽ എത്ര വിഘ്നം വന്നാലും തുടങ്ങിവെച്ചതു മുടക്കം കൂടാതെ കൊണ്ടുപോകുകതന്നെ ചെയ്യും. ധീരന്മാർ എന്തു കഷ്ടം സഹിച്ചും ഉദ്ദിഷ്ടകാര്യം നേടുക തന്നെ ചെയ്യും. അവർ വേണ്ടിവന്നാൽ തറയിൽ കിടന്നുറങ്ങും, വെറും ഇലകാം ഭക്ഷിച്ചു ജീവിയ്ക്കു കയും ചെയ്യും. ചിലപ്പോശ കീറത്തുണിയുടുത്തും കഴിച്ചുകൂട്ടും. കാര്യസാദ്ധ്യമാണവക്കു പ്രധാനം, സുഖദുഃഖാദികാം അവക്കു പ്രശ്നമേയല്ല.

—ഭർത്തൃഹരി.

# സിദ്ധദീപിക

(ഒരു പഴയ കിളിപ്പാട്ട്. സെപ്തംബർ ലക്കത്തിൽനിന്നു തുടർച്ച്)

**സമ്പാദകൻ: ടി. സുധാകരമേനോൻ, എം. എസ്. സി.**

പ്രകൃതികർമ്മപ്രളയത്തിലെയവസ്ഥയും
പ്രകൃതികാരണമായ് മോക്ഷപ്രാപ്തിയും വരും
പ്രകൃതികാരണമായ് മിശ്രകർമ്മങ്ങളുണ്ടാം
മിശ്രങ്ങളായ കർമ്മഫലങ്ങൾക്കായിക്കൊണ്ടു
ആശ്രയിച്ചിരിക്കുന്ന യാതൊരു ഗർഭപാത്രം
മുന്നം ചെയ്തോരു കർമ്മം പോയ് ഗർഭപാത്രെ
ചെന്നുടനഹോ പിന്നെ പ്രവൃദ്ധനായനേരം
എന്നുടെ പൂർവ്വജന്മകാലത്തെപ്പാപംകൊണ്ടു്
ഇന്നിഹ കുംഭീപാകം തന്നിൽ ഞാൻ വീണവാറും
ഷൺമാസേ മൂർച്ഛാവസ്ഥ പ്രാപ്തനായേഴാം മാസേ
തന്മൂലാൽ ഗർഭചിഹ്നം വർദ്ധിച്ചു ദിനംപ്രതി
അററമില്ലാതോളമുണ്ടോരോരോദുഃഖമെല്ലാം
ഇററിററു വീണീടുന്ന കണ്ണുനീരോടുംകൂടി
ദുഃഖമുൾക്കൊണ്ടു ബ്രഹ്മചിന്താതല്പരനായി
ദുഃഖഭാജനമായ ഗർഭപാത്രത്തിൽ കിട–
ന്നുഴകൻ തന്റെ ദുഃഖമെന്തെന്നു ചൊൽവതിപ്പോൾ
ഗർഭവും പരിപൂർണ്ണമായ്‌വന്നു പത്താംമാസേ
പത്തു മാസവും പത്തു നാഴിക ദിവസവും
എത്തീടും ജാതകർമ്മഫലമന്നേരത്തിങ്കൽ
മാതാവു തന്നുദരേനിന്നൊരു വായുമാത്രം
ചേതസി നിരൂപിച്ചാൽ തൽസഹായത്വംകൊണ്ടു
മാതാവിന്നുദരേനിന്നുത്ഭവിച്ചോരുശേഷം
മാതാവിൻ മുലയെന്നൊരാശയം വിത്തുവീണു
ചേതസി മുളച്ചുടൻ ജാഗ്രത്താം പ്രപഞ്ചത്തിൽ
പൂത്തുകാച്ചീടും കർമ്മഫലമെന്നറികെടോ
സ്വർഗ്ഗവും നരകവും ജനനമരണവും
സ്വപ്നമെന്നതുപോലെ മിഥ്യയെന്നറിഞ്ഞാലും.
എന്തിനു വളരെ ഞാൻ ഇത്തരം പറയുന്നു
ചിന്തിച്ചാൽ സകലവും മിഥ്യയെന്നറിക നീ.''
ഇത്തരം ഗുരുവാക്യം കേട്ടു ശിഷ്യനും ചൊന്നാൻ;
''മിഥ്യയെന്നല്ലോ ഗുരുനാഥന്താനരുൾ ചെയ്തു
ആത്മപ്രാപ്തിക്കു ഹേതു സാധകകർമ്മങ്ങളും
ആത്മനി തെളിവാനായ്ക്കൊണ്ടുള്ള ശാസ്ത്രങ്ങളും
വേദശാസ്ത്രങ്ങൾ പുരാണേതിഹാസങ്ങളെല്ലാം
വേദവും മിഥ്യയായി വന്നു കൂടീടുമല്ലോ
മിഥ്യയെന്നുള്ള ബോധമാത്മനി വരുമാറു്
ചിത്തതാർ തെളിവാനായരുളിച്ചെയ്തീടേണം.''
പിന്നെയും ശിഷ്യന്തന്റെ നിർബ്ബന്ധവാക്യം കേട്ടു്
ഇന്നിയും കേട്ടുകൊൾകയെന്നരുൾ ചെയ്തീടിനാൻ:
''പണ്ടൊരു വിപ്രൻ നിദ്രാവസ്ഥയിൽ ചണ്ഡാലത്വ–
മുണ്ടായി ഭ്രമംകൊണ്ടു എന്നതു കേട്ടാലും നീ
ചണ്ഡാളകുലത്തിങ്കൽ ജാതനായ് പ്രജാഗരേ
ചണ്ഡാളനായിതന്നെ കൈക്കൊണ്ടാൻ അതു കാലം,
അവിടെ പുത്രമിത്രകളത്രാദികളോടും
അവനുമനുഭവം വിവിധം നേടിക്കൊണ്ടാൻ,
യൌവ്വനമതുംപോയി വാർദ്ധക്യത്തോടുകൂടി
ചൊവ്വോടെ നടക്കയും മുടങ്ങീയതുകാലം,
മററുള്ള പണിയ്ക്കൊന്നും പോവാനുമെളുതല്ല;
മുററമപ്പുറം കാത്തങ്ങിരിക്കതന്നെയുള്ളു.
വിശപ്പും ദാഹമതും പൊറുത്തു വനംതന്നിൽ
വിശക്കുന്നേരം ബാലരുദിതം പൊഴിക്കയായ്.
ഇങ്ങനെയിരിക്കുന്ന കാലമങ്ങൊരു ദിനം
അങ്ങവരെല്ലാവരും പോയോരോ പണിചെയ്‌വാൻ.
മിത്രമായൊരുത്തരുമില്ലല്ലോ വനത്തിങ്കൽ,
അത്രയുമല്ല സൂര്യനസ്തമിക്കയും ചെയ്തു.
എത്രയും വിശന്നുള്ള താപവും വന്നുകൂടി
എത്രയും ദുഃഖംപൂണ്ടു വൃദ്ധചണ്ഡാളൻ മുമ്പിൽ
സർവ്വജന്തുക്കൾക്കും പാരം ഭീതി നല്കീടുന്നോരു
പർവ്വതാകാരമായ സിംഹത്തെക്കാണായ്‌വന്നു
സിംഹത്തെക്കണ്ടു വൃദ്ധചണ്ഡാളൻ, മൃത്യു നൂനം
സിംഹത്താൽ വരുമെന്ന ഭയംകൊണ്ടുണർന്നപോയ്
നിദ്രയിൽനിന്നു വിപ്രനുണർന്നോരു നേരത്തു
താനാകും ചണ്ഡാളനെക്കണ്ടീല സിംഹത്തെയും.
എന്നതുപോലെ മിഥ്യാവസ്തുവെന്നറിക നീ
നിന്നുള്ളിൽ നിന്നുള്ളോരു വിഭ്രമം കളഞ്ഞാലും.''
സത്യത്തെ ബോധിപ്പാനായ് സദ്ഗുരു ശിഷ്യനോടു
മിഥ്യയായിരിപ്പോരുമായയെന്നരുൾചെയ്തു
ഇങ്ങനെ ഗുരുവരുൾചെയ്തു കേട്ടോരു ശേഷം
മംഗലഭക്ത്യാ ശിഷ്യൻ പിന്നെയും ചോദിച്ചിതു്:'
''നിന്തിരുവടിയരുൾചെയ്തോരു മായാരൂപം
സന്ത്യജിച്ചീടേണ്ടതുമെങ്ങനെ ഗുരുവരാ ?''
ഇത്തരം ശിഷ്യോക്തികൾ കേട്ടോരു ഗുരുവരൻ
ഉത്തരം ശിഷ്യനോടു സത്വരമുരചെയ്തു:
''വിശ്വത്തിന്നന്തര്യാമിയായോരു പരമാത്മാ–
വീശ്വരസ്വരൂപമെന്നറിക മനസി നീ
ഒന്നായി നിന്നവൻ താൻ മൂന്നായിച്ചമഞ്ഞിട്ടു
മൂന്നമിക്കണ്ട ജഗത്തുണ്ടെന്നു തോന്നിക്കുന്നു·
മൂന്നുംകൂടൊന്നിൽ ചെന്നങ്ങടങ്ങുംനേരത്തിങ്കൽ
ഒന്നുമില്ലല്ലോ വിശ്വമെന്നറിക നീ,
ജീവചിഹ്നങ്ങളെയെല്ലാമിക്കാണാകിയ രൂപം
ജീവനും പരനുമങ്ങൊന്നെന്നു ധരിച്ചാലും
ജീവഭേദങ്ങളല്ലോ രൂപഭേദങ്ങളോർത്താൽ
ജീവരൂപാത്മാവെല്ലാമൊന്നെന്നു ധരിച്ചാലും
പരങ്കൽനിന്നു ബ്രഹ്മരുദ്രാദി നാമധേയം
പരങ്കൽനിന്നു കൃഷ്ണരാമാദി നാമധേയം
പരങ്കൽനിന്നു ശില്പവികല്പമുണ്ടായതും
വികല്പമായ ബുദ്ധിപ്രാണപഞ്ചേന്ദ്രിയങ്ങൾ
വികല്പകല്പിതവും മായയെന്നറിഞ്ഞാലും.
നിർഗ്ഗുണസ്വരൂപനായിരിക്കുമീശ്വരനെ
സദ്ഗുണാത്മനി ഭക്ത്യാ സന്തതം ഭജിക്കെടോ.
അദ്വയമേകം പരം നിഷ്കളം നിരഞ്ജനം
വിദ്യുത്സങ്കാശതേജോമയമാം സത്യവസ്തു
അവസ്തുബുദ്ധിയെന്നും വസ്തുതാബുദ്ധിയെന്നും
ഉദ്യോഗബുദ്ധി രണ്ടായ്തോന്നുന്നതറിക നീ;
ഉൾക്കാമ്പിലുള്ള വസ്തുകൊണ്ടിനി നീയും നിന–
യ്ക്കുൾക്കയും മായയെന്നതുൾക്കാമ്പുകൊണ്ടു കാൺക.
കർമ്മംകൊണ്ടല്ലോ പിന്നെ സ്വർഗ്ഗത്തെ ലഭിക്കുന്ന
കർമ്മങ്ങൾ വൈദികങ്ങൾ വിവിധങ്ങളുണ്ടല്ലോ.

(തുടരും)

# ജീവന്മുക്തിവിവേകം – 33

ജീ. ബാലകൃഷ്ണൻനായർ

## സമാധിവിഘ്നപരിഹാരം

ലയം, വിക്ഷേപം, കഷായം, സമപ്രാപ്തി എന്നിങ്ങനെ ചിത്തത്തിനു നാലവസ്ഥകളുണ്ട്. ഇവയിൽ ലയം, വിക്ഷേപം, കഷായം എന്നീ മൂന്നും സമാധിവിഘ്നങ്ങളാണ്. ചിത്തത്തിന്റെ സമപ്രാപ്തിതന്നെയാണ് സമാധി. സമാധി വിഘ്നങ്ങളെ ദൂരീകരിച്ചു ചിത്തത്തെ സമാവസ്ഥയിലെത്തിക്കുവാനുള്ള ഉപായങ്ങൾ ഗൗഡപാദാചാര്യർ വിശദമായി ചർച്ചചെയ്തിട്ടുണ്ട്. കാമഭോഗങ്ങളിൽ വിക്ഷിപ്തമാവുകയും സുഷുപ്തിയിൽ ലയിച്ചു പ്രസന്നമായിത്തീരുകയും ചെയ്യുന്ന ചിത്തത്തെ ഉപായംകൊണ്ടു നിഗ്രഹിക്കേണ്ടതാണ്. ലയത്തിൽ ചിത്തം പ്രസന്നമാകുന്നുണ്ടെങ്കിലും കാമം അവിടെ ഒളിഞ്ഞു കിടപ്പുള്ളതുകൊണ്ടാണ് അതിനെയും ജയിക്കണം എന്നു പറഞ്ഞിരിക്കുന്നത്.

**ദുഃഖം സർവ്വമനുസ്മൃത്യ കാമഭോഗാന്നിവർത്തയേത്**
**അജം സർവ്വമനുസ്മൃത്യ ജാതം നൈവ തു പശ്യതി.**

തുടർന്നു വരുന്ന ദുഃഖത്തെ ഓർമ്മിച്ചു ചിത്തത്തെ ലൗകികസുഖഭോഗങ്ങളിൽനിന്നും പിന്തിരിപ്പിക്കണം. എല്ലാം ബ്രഹ്മസ്വരൂപമാണെന്നോർമ്മിച്ച് ജനിച്ചു മരിക്കുന്ന ദൃശ്യപദാർത്ഥങ്ങളിൽ ഭ്രമിക്കാതിരിക്കണം.

**ലയേ സംബോധയേച്ചിത്തം**
**വിക്ഷിപ്തം ശമയേത്പുനഃ**
**സകഷായം വിജാനീയാത്**
**സമപ്രാപ്തം ന ചാലയേത്.**

ലയിക്കുന്ന ചിത്തത്തെ ഉണർത്തിവിടണം. വിക്ഷിപ്തചിത്തത്തെ പിന്തിരിപ്പിച്ച് ആത്മോന്മുഖമാക്കി ശമിപ്പിക്കണം. കഷായചിത്തത്തെ തിരിച്ചറിയണം. സമതയിലെത്തിച്ചേരുന്ന ചിത്തത്തെ ചലിപ്പിക്കാതിരിക്കണം. ലൗകിക കാമഭോഗങ്ങളിൽനിന്നും ഒരാൾ ചിത്തത്തെ നിരോധിക്കാൻ ശ്രമിക്കുമ്പോൾ വിഷയങ്ങളിൽനിന്നും പിന്തിരിയുന്ന ചിത്തം സ്വാഭാവികമായി പൂർവ്വാഭ്യാസം നിമിത്തം ലയിച്ചു നിദ്രാഭിമുഖമായി ഭവിക്കും. അപ്പോൾ ആ ചിത്തത്തെ പ്രയത്നംകൊണ്ടു പൊന്തിച്ചുകൊണ്ടുവന്നോ ലയകാരണങ്ങളകററിയോ ഉണർത്തിവിടേണ്ടതാണ്. ലയത്തിനുമുമ്പ് എന്തു കാമമാണോ ഉള്ളത് ആ കാമത്തോടുകൂടിത്തന്നെയായിരിക്കും ചിത്തം ലയിക്കുന്നത്. ഉറക്കം മതിയാകാതെ വരിക, ദഹനക്കേടുണ്ടാവുക, ആഹാരം അധികമായിപ്പോവുക, കഴിവിൽ കവിഞ്ഞായാസപ്പെടുക എന്നിവയൊക്കെയാണു ചിത്തലയത്തിനുള്ള കാരണങ്ങൾ. അതുകൊണ്ട് ഒരു സാധകൻ മേല്പറഞ്ഞ കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതാണ്. ആവശ്യത്തിനു മതിയാവോളം ഉറങ്ങണം; ഉറക്കമിളച്ചു ക്ലേശിക്കാൻ പാടില്ലെന്നർത്ഥം. നല്ലവണ്ണം ദഹിച്ചു കിട്ടത്തക്കവണ്ണം ആഹാരം ക്രമപ്പെടുത്തി കഴിക്കണം. കഴിവിൽ കവിഞ്ഞ് ശരീരത്തെ ആയാസപ്പെടുത്തരുത്. വലിയ തടസ്സങ്ങളൊന്നുമില്ലാത്ത ഏകാന്തസ്ഥലത്ത് കഴിച്ചുകൂട്ടണം. ലോകസുഖങ്ങളിൽ തൃഷ്ണ ഉപേക്ഷിക്കണം. താൻ അഭ്യസിച്ച രീതിയിൽ പ്രാണായാമം ശീലിക്കുകയും വേണം. ഇങ്ങനെയൊക്കെയായാലും ചിലപ്പോൾ ചിത്തം ധ്യാനവേളയിൽ ലയോന്മുഖമായി വരാം. അപ്പോഴൊക്കെ ഈശ്വരനാമങ്ങൾ ഉറക്കെ ഉച്ചരിച്ചോ, എണീററു നടന്നോ സ്വാധ്യായംചെയ്തോ ചിത്തത്തെ ഉണർത്തിക്കൊണ്ടുവരേണ്ടതാണ്. ഉണർന്നു വർത്തിക്കുന്ന ചിത്തത്തെയാണു ബോധപൂർവ്വം നിരോധിച്ച് ആത്മാനുഭവത്തിനു പാകപ്പെടുത്തേണ്ടതു്. ചിലപ്പോൾ ഉണർന്നിരിക്കുന്ന ചിത്തം ശക്തിയായി കാമഭോഗങ്ങൾക്കു കൊതിച്ചു എന്നു വരാം. സംസാരദുഃഖങ്ങൾ വിവേകികൾക്ക് പ്രസിദ്ധങ്ങളാണല്ലോ. ജന്മം, മൃത്യു, ജര, വ്യാധി എന്നിത്യാദി ദുഃഖങ്ങളെക്കുറിച്ചോർമ്മിച്ചാൽ ചിത്തം കാമഭോഗതൃഷ്ണയിൽനിന്നും പിന്തിരിയും. അതുപോലെ വസ്തു ഒന്നേയുള്ളൂ എന്നും ഇക്കാണുന്ന

തൊക്കെ അതിലെ പ്രതിഭാസങ്ങൾ മാത്രമാണെന്നും ശാസ്ത്രം തെളിയിച്ചുതന്നിട്ടുണ്ട്. അതുകൊണ്ട് എല്ലാം ബ്രഹ്മമയമായിക്കണ്ട് ബ്രഹ്മാനുസ്മരണം നിലനിർത്താനും ചിത്തത്തെ പഠിപ്പിക്കണം. നിരന്തരബ്രഹ്മാനുസ്മരണംകൊണ്ടും ചിത്തം കാമഭോഗങ്ങളിൽനിന്നും പിന്തിരിഞ്ഞു വരും. തീവ്രമായ ഒരു ചിത്തദോഷമാണു കഷായസ്ഥിതി. തീവ്രങ്ങളായ രാഗദ്വേഷവാസനകൾകൊണ്ടു നിറഞ്ഞ ചിത്തം ചിലപ്പോൾ ലയമോ വിക്ഷേപമോ കൂടാതെ ദുഃഖനിമഗ്നമായി വൈരാഗ്യം പ്രാപിച്ച് ഏകാഗ്രപ്പെട്ടപോലെ സ്ഥിതി ചെയ്യും. ഇതാണു ചിത്തത്തിന്റെ കഷായസ്ഥിതി. ഈ ചിത്തസ്ഥിതി ബുദ്ധിയുള്ളയാൾ തിരിച്ചറിയേണ്ടതാണ്. വസ്തുബോധംകൊണ്ടുപശമിച്ച ചിത്തമല്ല ഇതെന്ന് വിവേകി തിരിച്ചറിയണം. എന്നിട്ട് ലയവിക്ഷേപങ്ങളെ അകററാൻ യതിച്ചപോലെ കഷായസ്ഥിതിയെയും അകററാൻ യതിക്കണം 'സമ'ശബ്ദം ബ്രഹ്മവാചകമാണ്. ചിത്തത്തിന്റെ സമസ്ഥിതിതന്നെയാണു ബ്രഹ്മനിഷ്ഠ. സർവ്വേശ്വരൻ എല്ലാ ഭൂതങ്ങളിലും സമനിലയിൽ വർത്തിക്കുന്നുവെന്നു ഗീത വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. ലയവിക്ഷേപകഷായാവസ്ഥകൾ പരിഹൃതങ്ങളായാൽ ചിത്തം സ്വാഭാവികമായും സമമായ ബ്രഹ്മത്തിൽ എത്തിച്ചേരുന്നു. സമസ്ഥിതി പ്രാപിച്ച ചിത്തത്തെ ലയമെന്നോ കഷായമെന്നോ തെററിദ്ധരിച്ച് വീണ്ടും ചലിപ്പിക്കാൻ ഇടവരാതെ നോക്കണം. സൂക്ഷ്മബുദ്ധികൊണ്ട് ലയകഷായാവസ്ഥകളിൽനിന്നും സമസ്ഥിതിയെ വേർതിരിച്ചു കണ്ട് അതിൽത്തന്നെ ചിത്തത്തെ വളരെനേരം ഉറച്ചു നില്ക്കാൻ പ്രയത്നപൂർവ്വം പരിശീലിപ്പിക്കേണ്ടതാണ്. ചിത്തം സമസ്ഥിതിയിൽ ഉറച്ചാൽ അതോടെ ബ്രഹ്മസ്വരൂപം പ്രാപിച്ചു പരമാനന്ദം വ്യക്തമായി തെളിയുന്നതാണ്. ഇക്കാര്യമാണു ഭഗവാൻ, 'സുഖമാത്യന്തികം യത്തദ് ബുദ്ധിഗ്രാഹ്യമതീന്ദ്രിയം' എന്നു വിവരിച്ചിരിക്കുന്നത്. സൂക്ഷ്മബുദ്ധിക്കനുഭവിക്കാവുന്നതും അളവില്ലാത്തതുമായ ആനന്ദം ആവിർഭവിക്കുന്നുവെന്നു താത്പര്യം. ഉപനിഷത്ത് ആ സുഖത്തെ ഇങ്ങനെ വിവരിക്കുന്നു:

**സമാധിനിർധൂതമലസ്യ ചേതസോ**
**നിവേശിതസ്യാത്മനി യത് സുഖം ഭവേത്**
**ന ശക്യതേ വർണ്ണയിതും ഗിരാ തദാ**
**സ്വയം തദന്തഃകരണേന ഗൃഹ്യതേ.**

സമാധിപരിശീലനംകൊണ്ട് ചിത്തം കളങ്കങ്ങളകന്ന് ശുദ്ധമായിത്തീരുന്നു. തുടന്ന് ആത്മനിഷ്ഠമായി ഉറയ്ക്കുകയും ചെയ്യുന്നു. അങ്ങനെയുള്ള ചിത്തത്തിനു വന്നുചേരുന്ന ആനന്ദം വാക്കുകൾകൊണ്ടു വർണ്ണിക്കാവുന്നതല്ല. അത് സൂക്ഷ്മബുദ്ധികൊണ്ട് അനുഭവിച്ചുതന്നെ അറിയേണ്ടതാണ്.

സമാധിയിൽ ആവിർഭവിക്കുന്ന ബ്രഹ്മാനന്ദം ബുദ്ധികൊണ്ടനുഭവിക്കാമെന്നു ശ്രുതിയും സ്മൃതിയും ഒരുപോലെ വെളിപ്പെടുത്തിയിട്ടുണ്ടല്ലോ. പിന്നെയെന്താണ് ഗൗഡപാദാചാര്യർ ഇങ്ങനെ പറയുന്നത് ?

**നാസ്വാദയേത് സുഖം തത്ര**
**നിഃസംഗഃ പ്രജ്ഞയാ ഭവേത്**
**നിശ്ചലം നിശ്ചരച്ചിത്തം**
**ഏകീകുര്യാത് സമന്തതഃ.**

സമാധ്യഭ്യാസവേളയിലുണ്ടാകുന്ന സുഖം ആസ്വദിക്കരുത്. പ്രജ്ഞകൊണ്ട് ആ സുഖത്തിൽപോലും നിസ്സംഗനായി വർത്തിക്കണം. വൃത്തികൾ വെടിഞ്ഞു നിശ്ചലമായിത്തീരുന്ന ചിത്തത്തെ ആത്മനിഷ്ഠമാക്കി അദ്വയമാക്കിത്തീർക്കണം. ഇവിടെ 'നാസ്വാദയേത് സുഖം തത്ര' എന്ന ഭാഗംകൊണ്ട് സുഖം അനുഭവിക്കാൻ പാടില്ലെന്നല്ലേ ഗൗഡപാദാചാര്യർ പറയുന്നത് ? ഈ സംശയം ഒരു തെററിദ്ധാരണയാണ്. മനോനിരോധരൂപമായ സമാധിയിൽ ആവിർഭവിക്കുന്ന സുഖം അനുഭവിക്കരുതെന്നല്ല ആചാര്യപാദരുടെ വിവക്ഷ. സമാധിവിട്ടെഴുനേററാൽ സമാധിക്കു തടസ്സമാകുംവണ്ണം ആ സുഖത്തെക്കുറിച്ചു പരാമർശിച്ച് സുഖിക്കരുതെന്നാണ് നിർദ്ദേശിച്ചിരിക്കുന്നത്. വേനൽക്കാലത്ത് നട്ടുച്ചയ്ക്ക് ഗംഗാജലത്തിൽ മുങ്ങി ചിലർ ശൈത്യസുഖം അനുഭവിക്കാറുണ്ടല്ലോ. അനുഭവവേളയിൽ അതവർണ്ണനീയമാണ്. എങ്കിലും ചിലർ കരയ്ക്കുകയറി അതു വിവരിക്കാൻ യതിക്കാറുണ്ട്. ഗാഢനിദ്രയിൽ അതിസൂക്ഷ്മങ്ങളായ അവിദ്യാവൃത്തികളിൽ സ്വരൂപാനന്ദം അനുഭവിക്കാൻ കഴിയുന്നു. എന്നാൽ അത് അനുഭവവേളയിൽ സങ്കല്പാത്മകമായ അന്തഃകരണവൃത്തികൊണ്ട് ഗ്രഹിക്കാൻ കഴിയുന്നില്ല. ഉണർന്നുവരുമ്പോൾ സ്പഷ്ടമായി സ്മരി

ച്ച് പരാമശിക്കാൻ വിഷമമൊന്നുമില്ല. അതു പോലെ സമാധിയിൽ വൃത്തിരഹിതമോ, സംസ്കാരമാത്രമായി ശേഷിക്കുന്നതുകൊണ്ടു് സൂക്ഷ്മമോ ആയ ചിത്തത്തിൽ ആനന്ദാനുഭവമുണ്ടാകുന്നു എന്നതു് ശ്രുതിക്കും സ്മൃതിക്കും സമ്മതം തന്നെയാണു്. 'ഞാൻ അതിരററ സമാധിസുഖം അനുഭവിച്ചു.' എന്നിങ്ങനെ സമാധിവിട്ടുണരുന്നയാരം സങ്കല്പപൂവ്വം ആ സുഖത്തെ പരാമശിക്കുന്നതാണു് ആസ്വാദനം. ഈ ആസ്വാദനത്തെയാണാചാര്യൻ പ്രതിഷേധിക്കുന്നതു്. തന്റെ ആശയം ഇതാണെന്നു് സ്പഷ്ടമാക്കാൻവേണ്ടിയാണു് 'പ്രജ്ഞകൊണ്ടു് ആ സുഖത്തിൽ നിസ്സംഗനായി വത്തിക്കണ'മെന്നു തുടന്നു പ്രസ്താവിച്ചിരിക്കുന്നതു്. സങ്കല്പത്തിനു വിശേഷിച്ചു പ്രാധാന്യം നൽകുന്ന ജ്ഞാനമാണു് പ്രജ്ഞ. ആ പ്രജ്ഞയോടു സംഗപ്പെടരുതെന്നു ചുരുക്കം. അഥവാ നേരത്തെ പറഞ്ഞ ധൃതിഗൃഹീതയായ ബുദ്ധിയാണു് പ്രജ്ഞ. ആ ബുദ്ധിയുപയോഗിച്ചു് സമാധിസുഖത്തെ ആസ്വദിക്കുക, വണ്ണിക്കുക തുടങ്ങി ആസക്തിഹേതുകങ്ങളായ വ്യാപാരങ്ങരം വജ്ജിക്കേണ്ടതാണെന്നു താത്പയ്യം.

നിശ്ചരത്തായ ചിത്തത്തെ നിശ്ചലമാക്കി ഏകീകരിക്കണം. സമാധിയിലെ ബ്രഹ്മാനന്ദത്തിൽ നിമഗ്നമാകുന്ന ചിത്തം ചിലപ്പോരം ആ സുഖത്തെ പരാമശിച്ചാസ്വദിക്കാനോ, ഈച്ച, കൊതുകു് തുടങ്ങിയ ജീവികളുടെ ഉപദ്രവംനിമിത്തമോ സമാധി വിട്ടു് ചലിക്കാൻ തുടങ്ങിയെന്നു വരാം. ഇതാണു് ചിത്തത്തിന്റെ നിശ്ചരണം. ഇങ്ങനെ നിശ്ചരത്താകുന്ന ചിത്തത്തെ വീണ്ടും വീണ്ടും നിശ്ചലമാക്കി ബ്രഹ്മാനന്ദത്തോടു് ഏകീഭവിപ്പിക്കേണ്ടതാണു്. നിരോധപ്രയത്നംതന്നെയാണിവിടെയും ഉപായം. ഇങ്ങനെ ഏകീഭവിക്കുന്ന ചിത്തത്തെത്തന്നെയാണാചാര്യൻ,

> **യദാ ന ലീയതേ ചിത്തം ന ച വിക്ഷിപ്യതേ പുനഃ**
> **അനിംഗനമനാഭാസം നിഷ്പന്നം ബ്രഹ്മ തത്തദാ.**

എന്നു വിവരിച്ചിരിക്കുന്നതു്. ചിത്തം ലയിക്കാതെയോ വിക്ഷിപ്തമാകാതെയോ അനിംഗനമായും അനാഭാസമായും വത്തിക്കുന്നതുതന്നെയാണു് ബ്രഹ്മപ്രാപ്തി. അനിംഗനം എന്നതിനു നിശ്ചലം എന്നത്ഥം. കഷായാവസ്ഥയും സുഖാസ്വാദാവസ്ഥയും വിട്ടൊഴിഞ്ഞ ചിത്തമാണു് യഥാക്രമം അനിംഗനവും അനാഭാസവുമായിത്തീരുന്നതു്. ലയവിക്ഷേപകഷായസുഖാസ്വാദാവസ്ഥകളെ പൂണ്ണമായി ഒഴിച്ചുമാററിയ ചിത്തം ഇടതടവില്ലാതെ ബ്രഹ്മനിഷ്ഠമായി ഭവിക്കുന്നു. ഇക്കാര്യമാണു് കഠോപനിഷത്തു് രണ്ടു മന്ത്രങ്ങരംകൊണ്ടു് ഇങ്ങനെ വിവരിച്ചിരിക്കുന്നതു്:

> **യദാ പഞ്ചാവതിഷ്ഠന്തേ ജ്ഞാനാനി മനസാ സഹ**
> **ബുദ്ധിശ്ച ന വിചേഷ്ടതി തമാഹുഃ പരമാം ഗതിം.**

പഞ്ചേന്ദ്രിയങ്ങരം ബാഹ്യവിഷയങ്ങളെ ഉപേക്ഷിച്ചു് അന്തർമ്മുഖങ്ങളായി സങ്കല്പാത്മകമായ മനസ്സിനെയും കൂട്ടി ആത്മാവിൽത്തന്നെ സ്ഥിരമായി ഉറയ്ക്കുന്നു. നിശ്ചയാത്മികയായ ബുദ്ധിയും സ്വവ്യാപാരം വെടിഞ്ഞു് ആത്മാവിൽ ഏകീഭവിക്കുന്നു. ഇതുതന്നെയാണു് പരമമായ സത്യപ്രാപ്തി.

> **താം യോഗമിതി മന്യന്തേ സ്ഥിരാമിന്ദ്രിയധാരണാം**
> **അപ്രമത്തസ്തദാ ഭവതി യോഗോ ഹി പ്രഭവാപ്യയൌ.**

ബാഹ്യേന്ദ്രിയങ്ങളെയും അന്തഃകരണത്തെയും വിട്ടുപോകാതെ ആത്മാവിൽതന്നെ ഉറപ്പിച്ചു നിത്തുന്നതാണു് യോഗം. സമാധിയിൽ നിന്നു മനസ്സും ഇന്ദ്രിയങ്ങളും മാറിപ്പോകുന്നതാണു് പ്രമാദം. യോഗം വന്നുചേരാവുന്നതും വിട്ടുപോകാവുന്നതുമാണു്. യോഗാരുരുക്ഷു പ്രമാദം പററാതെ സദാ ഉണന്നു വത്തിക്കേണ്ടതാണു്. യോഗാരൂഢനു് അപ്രമാദം സ്വതഃ സിദ്ധമായും ഭവിക്കുന്നു. യോഗപരിശീലനം ഉപേക്ഷിച്ചാൽ ഇന്ദ്രിയവൃത്തികരം ആവിർഭവിക്കും. ഇതാണു് പ്രഭവം. യോഗം അഭ്യസിച്ചാൽ ഇന്ദ്രിയവൃത്തികരം ലയിക്കും. ഇതാണു് അപ്യയം അഥവാ ലയം. ഇവ രണ്ടും യോഗപ്രമാദങ്ങളാണു്. അതുകൊണ്ടാണു് യോഗസ്വരൂപത്തെ 'ചിത്തവൃത്തിനിരോധ'മെന്നു പതഞ്ജലി നിവ്വചിച്ചിരിക്കുന്നതു്. പ്രഭവാപ്യയങ്ങളെന്ന പ്രമാദങ്ങളെഴിവാക്കി ബോധപൂവ്വം ചിത്തവൃത്തികളെ നിരോധിക്കലാണു് യോഗമെന്നു താത്പര്യം. ഇങ്ങനെ ബാഹ്യേന്ദ്രിയചിത്തവൃത്തികളെ നിരോധിച്ചു് ആത്മനിഷ്ഠമാക്കി ഉറപ്പിക്കുന്നതുതന്നെയാണു് ബ്രഹ്മസ്ഥിതി.

# സെയ്ൻറ് തോമസ് അക്വിനാസ്

**സിദ്ധിനാഥാനന്ദസ്വാമി**

[തത്ത്വചിന്തകനായ തോമസ് അക്വിനാസിൻെറ ഏഴാമത്തെ ചരമശതാബ്ദി സംബന്ധിച്ച്, കേരള ദാർശനികസമിതിയുടെ ആഭിമുഖ്യത്തിൽ, 1974 സെപ്റ്റംബർ 29-ാം തീയതി, എറണാകുളത്ത് ചാവറ സാംസ്കാരികകേന്ദ്രത്തിൽവെച്ച്, ഒരു ചർച്ചാസമ്മേളനവും പൊതുസമ്മേളനവും നടന്നു. പൊതുസമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് ചെയ്തതാണ് ഈ പ്രഭാഷണം.]

എഴുനൂറു സംവത്സരങ്ങൾക്കുമുമ്പ് അന്തരിച്ചുപോയ ഒരു ആളെ അനുസ്മരിക്കുന്നതിനാണു നാമിന്നിവിടെ സമ്മേളിച്ചിരിക്കുന്നതു്. ലോകത്തിൽ എത്രയോപേർ പ്രതിനിമിഷം മരിക്കുന്നു. അവരെക്കുറിച്ചു നാം അറിയുകപോലും ചെയ്യാറില്ല. എന്നാൽ ലോകചരിത്രത്തിൽ ചില വ്യക്തികളുണ്ട് മരിച്ചാലും മരിക്കാത്തവർ. അമരന്മാർ, ലോകത്തിന് എക്കാലവും അത്യാവശ്യമായ എന്തോ ഒന്ന് അവർ സംഭാവന ചെയ്തിട്ടുണ്ട്. അതാണ് അവരെ അമരന്മാരാക്കുന്നതു്. ഇന്നത്തെ ഈ സമ്മേളനത്തിൻെറ പ്രസക്തിയും അതുതന്നെയാണ്. അക്വിനോയിലെ തോമസ് ലോകത്തിൻെറ ഒരു കെടാവിളക്കാണ്; ലോകത്തിന് ഒരു മാർഗ്ഗദീപമാണ്. എന്താണ് അദ്ദേഹത്തെ അനശ്വരനാക്കിയതു്? കാലം നശിപ്പിക്കാത്ത സത്യം ഒന്നു മാത്രം; ഈശ്വരൻ. നിത്യസത്യമായ ഈശ്വരനെ തേടുകയും അതിനുവേണ്ടി സ്വജീവിതം സമർപ്പിക്കുകയും ഈശ്വരനെ സാക്ഷാത്കരിക്കുകയും ചെയ്തു എന്നതാണ് സെ. തോമസ്സിനെ അമരനാക്കിത്തീർത്തതു്. അദ്ദേഹം കർത്താവിൻെറ തിരുമുമ്പിൽ എന്നും കത്തിക്കൊണ്ടിരിക്കുന്ന ഒരു മെഴുകുതിരിയാണ്; സത്യത്തിൻെറ സാക്ഷിയാണ്; കർത്താവിൻെറ തോട്ടത്തിലെ ഒരു വേലക്കാരനാണ്; അവിടുത്തെ പടക്കളത്തിലെ ഒരു പോരാളിയാണ്. സ്വന്തം ജീവൻ രക്ഷിക്കാൻ പാടുപെടുന്നവൻ മരിക്കും; കർത്താവിനുവേണ്ടി മരണം വരിക്കുന്നവനു് നിത്യജീവിതം ലഭിക്കും.

സിസിലിയിലെ ഒരു പ്രഭുകുടുംബത്തിലാണ് തോമസ് ജനിച്ചതു്. അന്നു് യൂറോപ്പിലുള്ള മിക്ക രാജകുടുംബങ്ങളുമായും ബന്ധപ്പെട്ട ഒരു കുടുംബമായിരുന്നു അതു്. തോമസ്സ് തൻെറ കരങ്ങൾ ചെങ്കോലിനുവേണ്ടി നീട്ടാൻ കൂട്ടാക്കിയില്ല. പാററയും പുഴവും നശിപ്പിക്കുന്ന ലൗകികനിധികളൊന്നും അദ്ദേഹത്തിനു വേണ്ട.

വിദ്യാലയത്തിൽ അടങ്ങിയൊതുങ്ങി കഴിയുന്ന ഒരാൾ; വാദപ്രതിവാദങ്ങളിലൊന്നിലും താല്പര്യമില്ല. ആൾ തടിയനും. കൂട്ടുകാർ, 'മിണ്ടാത്ത മൂരി' എന്നു പേരിട്ടു. ഈ മൂരി മണ്ടനാണെന്നും അവർ കരുതി. സഹതാപം തോന്നിയ ഒരു സതീർത്ഥ്യൻ തോമസ്സിനെ പഠിപ്പിക്കാനൊരുങ്ങി. തോമസ്സ് പ്രതിഷേധമൊന്നും കൂടാതെ കേട്ടു. പഠിപ്പിക്കുന്ന ആൾ തെററി പഠിപ്പിച്ചപ്പോൾ തോമസ്സ് വായ് തുറന്നു; കൂട്ടുകാരൻെറ തെററ് ചൂണ്ടിക്കാട്ടി. കൂട്ടുകാരനു് തൻെറ അവിവേകം മനസ്സിലായി. കൂട്ടുകാരാൽ മണ്ടനെന്നു് കരുതപ്പെട്ടിരുന്ന തോമസ്സിനെക്കുറിച്ച് അദ്ദേഹത്തിൻെറ ഗുരുനാഥൻ ആൽബട്ടസ്സ് മാഗ്നസ് (Albertus Magnus) ഒരിക്കൽ പറയുകയുണ്ടായി: 'നിങ്ങൾ ഇയാളെ മിണ്ടാത്ത മൂരിയെന്നു വിളിക്കുന്നു: എന്നാൽ ഞാൻ പറയുന്നു, ഈ മിണ്ടാത്ത മൂരിയുടെ മുക്ര ലോകമെങ്ങും മുഴങ്ങും.' അതെ, ആ പ്രവചനം സത്യമായി.

വിദ്യാഭ്യാസം കഴിഞ്ഞു് പതിനേഴാമത്തെ വയസ്സിൽ അദ്ദേഹം ഒരു ഡോമിനിക്കൻ സന്ന്യാസിമഠത്തിൽ ചേർന്നു. അദ്ദേഹത്തിൻെറ കുടുംബക്കാർക്കു് അതു് സമ്മതമായില്ല. മതനിഷ്ഠമായ ജീവിതം നയിക്കുകയാണെങ്കിലും സ്ഥാനമാനങ്ങളും ധനസമ്പത്തുമെല്ലാം ഉള്ള ഏതെങ്കിലും സംഘത്തിൻെറ അധിപനായിരിക്കണം തോമസ്സ് എന്നാണ് കുടുംബാംഗങ്ങൾ

ആഗ്രഹിച്ചതു്. പക്ഷെ തോമസ്സിൻെറ നിശ്ചയം അങ്ങനെയായിരുന്നില്ല. തല ചായ്ക്കാൻ ഇടമില്ലാതിരുന്ന ക്രസ്തുവിനെ പിൻതുടരുന്നവൻ തികച്ചും നിർധനൻ ആയിരിക്കണം; അവൻെറ ധനം തപോധനമാണ്. ആകയാൽ ലളിതവും സരളവും വിനീതവും തികച്ചും ഈശ്വരാപ്പിതവുമായ ഒരു ഭിക്ഷുവിൻെറ ജീവിതം നയിക്കാനാണു് തോമസ് ആഗ്രഹിച്ചതു്. 'ത്യാഗമെന്നതേ നേട്ടം താഴ്മതാനഭ്യുന്നതി.' ആ നിശ്ചയത്തിനു് ഒരിക്കലും ഇളക്കം വന്നുമില്ല. പക്ഷെ അതു് അത്ര എളുപ്പമായിരുന്നില്ല. ഒരിക്കൽ പാരീസിലേയ്ക്കു് പോകുംവഴി റോമിന്നു് അടുത്തെത്തിയപ്പോൾ അദ്ദേഹത്തിൻെറ രണ്ടു സഹോദരന്മാർ പെട്ടെന്നു ചാടിവീണു് അദ്ദേഹത്തെ വലിച്ചുകൊണ്ടുപോയി മുറിയിലിട്ടു പൂട്ടി. തോമസ് ശാന്തമായി അതൊക്കെ സഹിച്ചു. സർവ്വാത്മനാ ഈശ്വരനെ ആശ്രയിച്ചവനു് വരുന്നതൊക്കെ ഈശ്വരേച്ഛയനുസരിച്ചാണല്ലൊ. പക്ഷെ സോദരന്മാർ ചെയ്ത ഒരു പ്രവൃത്തി അദ്ദേഹത്തെ കോപാകുലനാക്കി. അവർ ഒരു വേശ്യയെ അദ്ദേഹത്തിൻെറ മുറിയിലേയ്ക്കയച്ചു. വേശ്യ വരുന്നതു് കണ്ടതും അദ്ദേഹം അടുപ്പിൽനിന്നും ഒരു തീക്കൊള്ളിയെടുത്തു വീശിക്കൊണ്ടു് നിലയുറപ്പിച്ചു. ഇതു കണ്ടു് വേശ്യ പേടിച്ചരണ്ടു് പ്രാണനുംകൊണ്ടു പാഞ്ഞു. അദ്ദേഹം വാതിൽ അകത്തുനിന്നും അടച്ചു തഴുതിട്ടു്, തീക്കൊള്ളികൊണ്ടു് വാതിലിൽ ഒരു കുരിശും വരച്ചു് സ്വസ്ഥാനത്തുപോയി ശാന്തമായി തൻെറ ധ്യാനം തുടരുന്നു. ഇരുട്ടിൻെറ മക്കൾ വെളിച്ചത്തിൻെറ മക്കളെ കുഴിയിൽ ചാടിക്കാൻ പല വഴികളും നോക്കുമല്ലൊ. പ്രലോഭനങ്ങളാണു് മഹത്വത്തിൻെറ മാററു് ഉരച്ചു നോക്കുന്നതു്. ഇല്ല, കാമലോഭങ്ങൾക്കൊന്നും ആ ധന്യാത്മാവിനെ തൻെറ അധ്യാത്മജീവിതത്തിൽനിന്നും വ്യതിചലിപ്പിക്കാൻ സാധിച്ചിട്ടില്ല. പില്ക്കാലത്തും അദ്ദേഹത്തെ പള്ളിയിലെ ഉന്നതപീഠങ്ങളിൽ പ്രതിഷ്ഠിക്കാൻ ശ്രമങ്ങൾ നടക്കാതിരുന്നിട്ടില്ല. പക്ഷെ തോമസ് അവയെയെല്ലാം നിരസിച്ചു് ആജീവനാന്തം നിർധനനും തപസ്വിയുമായ ഒരു സന്ന്യാസിയായിത്തന്നെ ജീവിച്ചു. അങ്ങനെ അദ്ദേഹത്തിൻെറ ഈശ്വരാപ്പിതജീവിതം മതവിശ്വാസികൾക്കെല്ലാം ഒരു ഉജ്ജ്വലമാതൃകയായിത്തീന്നു. മതമണ്ഡലത്തിൽ ഒരുവനെ മഹനീയനാക്കിത്തീക്കുന്നതു് അവൻെറ ആദശനിഷ്ഠമായ ജീവിതമാകുന്നു. അവരുടെ ജീവിതംതന്നെയാണു് അവരുടെ സന്ദേശം. അവർ നല്കുന്ന സന്ദേശത്തിനു് മാററു കൂട്ടുന്നതും അവരുടെ മാതൃകാജീവിതമാണു്.

വിശിഷ്ടജീവിതത്തോടൊപ്പം സ്വന്തമായി എന്തെങ്കിലുംകൂടി നല്കാനുണ്ടെങ്കിൽ ആ ജീവിതം സർവ്വഥാ ധന്യമായി; കാരണം, സന്ദേശം ശാശ്വതമാണു്; വ്യക്തി പൊയ്ക്കഴിഞ്ഞാലും ആ ശബ്ദം മുഴങ്ങിക്കൊണ്ടിരിക്കും. ഇങ്ങനെ സർവ്വഥാ ധന്യനായ ഒരു മഹാപുരുഷനാണു് സെയിൻറ്. തോമസ്.

ആദ്ധ്യാത്മികാനുഭൂതിയിൽനിന്നുമാണു് മതം രൂപമെടുക്കുന്നതു്. മതസ്ഥാപകരെല്ലാം സത്യദശകരായിരുന്നു. അവരുടെ ഉപദേശം അനുയായികളിൽ വിശ്വാസം ജനിപ്പിച്ചു. ക്രമേണ മതം വളന്നു. സ്ഥാപകൻെറ സത്യദശനപ്രഭാവത്താൽ കുറേക്കാലം മതം വളന്നുകൊണ്ടേയിരിക്കും. ആചാര്യനിലുള്ള വിശ്വാസം ജനങ്ങളെ നേർവഴിക്കു് നയിച്ചുകൊണ്ടിരിക്കുകയും ചെയ്യും. കാലം കുറെ കഴിയുമ്പോൾ മതം ചില ചിട്ടകളും ചടങ്ങുകളും ആയി മാറും. മനുഷ്യൻെറ സ്വാഭാവികമായ കാമലോഭങ്ങൾ അവനെ അലസജീവിതം നയിക്കാൻ പ്രേരിപ്പിക്കും. വിശ്വാസത്തിൽ പ്രതിഷ്ഠിതമായിരുന്ന മതത്തിന്നു് അവൻെറമേൽ നിയന്ത്രണം കുറഞ്ഞുകുറഞ്ഞു വരും. അപ്പോൾ ജനങ്ങളെ മതത്തിൽ ഉറപ്പിച്ചു നിത്താൻ അനുഭൂതിസമ്പന്നരായ ആളുകൾ ആവിർഭവിക്കും. അവർ മതസംഘടനയ്ക്കും ജനതയ്ക്കും നവജീവൻ പകന്നുകൊടുക്കും. സജീവമായ മതങ്ങളിലെല്ലാം കാണാവുന്ന ഒരു പ്രതിഭാസമാണിതു്. കാലോചിതമായി നവജീവൻ നല്കാൻ കഴിയാത്ത സംഘടനകൾ നാശമടയും. മതം മുഖ്യമായും വിശ്വാസപ്രതിഷ്ഠമാണു്. വിശ്വാസത്തിനു് രണ്ടു് ഘട്ടങ്ങളുണ്ടു്: ആദ്യത്തെ ഘട്ടത്തെ കേവലവിശ്വാസമെന്നോ അന്ധവിശ്വാസമെന്നോ പറയാം; രണ്ടാംഘട്ടത്തെ ദൃഢവിശ്വാസമെന്നും വിളിക്കാം. സത്യാനുഭൂതിയുടെ സന്തതിയാണു് ദൃഢവിശ്വാസം. അതാണു് മത

ത്തിൻെറ ജീവൻ. പക്ഷേ ആ അവസ്ഥ അല്പം ചില സുകൃതികൾക്കുമാത്രം ലഭിക്കുന്ന സൗഭാഗ്യമാണ്. ബഹുഭൂരിപക്ഷം ആളുകളും പ്രാരംഭവിശ്വാസത്തിൽ നിലകൊള്ളുന്നവരത്രെ. ദൃഢവിശ്വാസത്തിലെത്തുന്നവരും ആരംഭിക്കുന്നത് കേവലവിശ്വാസത്തിൽത്തന്നെയാണ്. പക്ഷെ ആ വിശ്വാസത്തിന് ആഴം പോരാ. ബാല്യത്തിൽ മാതാപിതാക്കന്മാരും ആചാര്യന്മാരും ഉപദേശിക്കുന്നത് അന്ധമായി വിശ്വസിച്ചാണ് നാം വളരുന്നത്. ആദ്യകാലത്ത് അത് ആവശ്യമാണുതാനും. ആദ്യംമുതൽക്കേ സകലതും ചോദ്യംചെയ്യാൻ ഒരുങ്ങിയാൽ പുരോഗതി ഉണ്ടാകയില്ല. പക്ഷേ വ്യക്തിയും ജനതയും പക്വത പ്രാപിച്ചുവരുന്നതോടെ, ആദ്യത്തെ വിശ്വാസത്തിൻെറ വിശ്വാസ്യതയിൽ സംശയം തോന്നിത്തുടങ്ങും. വ്യക്തിക്കും സമുദായത്തിനും അസ്വസ്ഥത ഉളവാക്കുന്ന ഒന്നാണ് സംശയം. സംശയത്തിൻെറ പ്രകടരൂപം ചോദ്യം ചോദിക്കലാണ്. സംഘടിതസമൂഹങ്ങൾക്കും അധികാരത്തിലിരിക്കുന്ന വ്യക്തികൾക്കും ചോദ്യം ചോദിക്കുന്നത് ഇഷ്ടമല്ല. അവർ വിശ്വാസം ഉപദേശിക്കും, അധികാരം പ്രയോഗിക്കും. വിശ്വാസമില്ലാത്തവർ എതിർക്കും. എതിർപ്പ് സജീവതയുടെ ലക്ഷണമാണ്; സമുദായപുരോഗതിക്ക് അത്യാവശ്യവുമാണ്. എതിർക്കുന്നവരോട് വിശ്വസിക്കാൻ പറഞ്ഞാൽ അവർ വകവെയ്ക്കുകയില്ല. അവക്ക് യുക്തി വേണം. അവരോട് അവരുടെ ഭാഷയിൽ ത്തന്നെ മറുപടി പറയണം. വിശ്വാസത്തെ എതിർക്കുന്നത് യുക്തികൊണ്ടാണല്ലൊ. യുക്തിക്ക് പ്രത്യസ്ത്രം യുക്തിതന്നെയാവണം.

യുക്തിയും വിശ്വാസവും തമ്മിലുള്ള ഈ സംഘട്ടനം എക്കാലത്തുമുണ്ട്. ആധുനികശാസ്ത്രം ഉടലെടുത്തതോടെ അത് ഉഗ്രരൂപം പൂണ്ടു. ശാസ്ത്രം മതത്തെ എതിർക്കാൻ തുടങ്ങി. ശാസ്ത്രം യുക്തിയുടെ മണ്ഡലമാണ്. മതം അധികാരമുപയോഗിച്ച് യുക്തിയെ അമർച്ചചെയ്യാൻ ശ്രമിച്ചുപോന്നു. കുറച്ചുകാലമൊക്കെ മതം എതിർപ്പിനെ അമർത്തിവെയ്ക്കും. പക്ഷെ ആ പോരാട്ടം ക്രമേണ മതത്തെ പിന്നണിയിലേയ്ക്ക് തള്ളിമാററിക്കൊണ്ടിരുന്നു; ശാസ്ത്രം മുന്നേറിക്കൊണ്ടുമിരുന്നു. യുക്തിനിഷ്ഠമായ ശാസ്ത്രത്തെ മതത്തിൻെറ ശത്രുവെന്ന് കരുതാതെ അതിൻെറ മിത്രമാക്കി മാററുകയാണ് ഈ എതിർപ്പ് അവസാനിപ്പിക്കാനുള്ള ഉപായം. ശാസ്ത്രത്തിനും മതത്തിനും തമ്മിൽ ഇപ്രകാരമുള്ള ഒരു അനുരഞ്ജനം സാധിച്ചു, അഥവാ സാധിക്കാൻ ശ്രമിച്ചു, എന്നുള്ളതാണ് സെ. തോമസ്സിൻെറ സംഭാവനകളിൽ മുഖ്യമായ സംഗതി എന്നെനിക്ക് തോന്നുന്നു.

ജീ. കെ. ചെസ്റ്റർട്ടൻെറ ഭാഷയിൽ പറഞ്ഞാൽ, അരിസ്റ്റോട്ടലിനെ മാമൂസാ മുക്കി എന്നതാണ് സെ. തോമസ്സിൻെറ സവിശേഷസംഭാവന. പാശ്ചാത്യദേശങ്ങളിൽ മതം പള്ളിക്കാരുടെയും തത്വചിന്ത ബുദ്ധിജീവികളുടെയും മണ്ഡലങ്ങളിലായി വേറിട്ടുനിന്നിരുന്നു. അരിസ്റ്റോട്ടിലിൽക്കൂടി ഗ്രീക്ക്തത്വചിന്തയെയും ശാസ്ത്രത്തെയും കൃസ്തുമതവുമായി ഇണക്കിക്കൊണ്ടുപോകാനുള്ള വഴി തുറന്നുകൊടുത്തു സെ. തോമസ്. മതം വിശ്വാസപ്രധാമാണ്; തത്വചിന്ത യുക്തിപ്രധാനമാണ്; ശാസ്ത്രം പ്രത്യക്ഷപ്രധാനമാണ്. സത്യദർശനത്തിന്ന് ഈ മൂന്നു പ്രമാണങ്ങളും ആവശ്യമാകുന്നു. അവ തമ്മിൽ വൈരുദ്ധ്യമൊന്നുമില്ല എന്ന് സ്ഥാപിക്കുകയാണ് സെ. തോമസ് ചെയ്തത്. സത്യം ഒന്നേ ഉള്ളു, ഈശ്വരൻമാത്രം, എന്ന മൗലികസിദ്ധാന്തത്തിൽ ഉറച്ചുനിന്നുകൊണ്ട്, ആ തത്വത്തിൽ എത്തിച്ചേരാൻ ഓരോ പ്രമാണത്തിന്നും യഥാർഹമായ സ്ഥാനം നിർണ്ണയിച്ചു സെ. തോമസ്. ഈശ്വരസൃഷ്ടമായ പ്രപഞ്ചത്തിൽ സത്യാന്വേഷണം നടത്തുന്ന ശാസ്ത്രജ്ഞൻ പ്രത്യക്ഷമായ തെളിവുകളെ ആശ്രയിക്കുന്നു. പക്ഷെ ജീവിതത്തിൽ സർവ്വവും ഇന്ദ്രിയങ്ങൾക്ക് പ്രത്യക്ഷമല്ല. പരോക്ഷങ്ങളായ ചില കാര്യങ്ങളിൽ യുക്തിയാണ് ആശ്രയം. യുക്തിയും പരിമിതമണ്ഡലത്തിലേ വ്യാപരിക്കുന്നുള്ളു. പ്രപഞ്ചത്തിൻെറ മൗലികകാരണങ്ങളെക്കുറിച്ച് യുക്തിയും ദുർബ്ബലമാണ്. ലോകം ആരു സൃഷ്ടിച്ചു, എന്തിനു സൃഷ്ടിച്ചു, എപ്പോൾ സൃഷ്ടിച്ചു, എന്നിങ്ങനെയുള്ള ചോദ്യങ്ങൾക്ക് പ്രത്യക്ഷത്തിനോ യുക്തിക്കോ ശരിയായ സമാധാനം നൽകാനാവില്ല. അവിടെ വിശ്വാസത്തിനുമാത്രമേ പ്രവേശനമുള്ളു. അത് ആദ്യത്തെ അന്ധവിശ്വാസമല്ല; സത്യദർശികളുടെ അനുഭൂതിയിൽ അധിഷ്ഠിതമായ ദൃഢവിശ്വാസമത്രെ. ഇതിനെത്തന്നെ അതീന്ദ്രിയ

പ്രത്യക്ഷം എന്നും പറയാം. ഈ വിശ്വാസം, പ്രത്യക്ഷത്തെയോ, യുക്തിയെയോ നിഷേധിക്കുന്നില്ല. അവയെ അതിക്രമിക്കുകയും പരിപോഷിപ്പിക്കുകയുമാണ് ചെയ്യുന്നത്. പ്രത്യക്ഷത്തിനും യുക്തിക്കും വിധേയങ്ങളായ മണ്ഡലങ്ങളിൽ അവതന്നെ സർവ്വാധിപത്യം വഹിക്കുന്നു. അഗ്നി അനുഷ്ണമാണെന്ന് നൂറു ശ്രുതി പറഞ്ഞാലും ആ ശ്രുതി സ്വീകാര്യമല്ല എന്ന് ശ്രീശങ്കരാചാര്യസ്വാമികളുടെ ഒരു വാക്യമുണ്ട്. പ്രത്യക്ഷത്തിനൊ യുക്തിക്കൊ വിപരീതമായി വേദം പറഞ്ഞാൽ ആ വേദം പ്രമാണമല്ല. അതീന്ദ്രിയകാര്യങ്ങളിൽ വേദം മാത്രമാണതാനും പ്രമാണം. വേദം യുക്തിയുടെയും പ്രത്യക്ഷത്തിൻെറയും ഉത്പത്തിയും സമ്പൂർത്തിയുമാകുന്നു. വേദവിശ്വാസമാണ് മതത്തിൻെറ ജീവൻ.

ഇപ്രകാരം ശാസ്ത്രത്തിൻെറയും യുക്തിയുടെയും തുണയോടെ ക്രസ്തുമതത്തിൻെറ സത്യതയും സവിശേഷതയും തെളിയിച്ചതാണ് സെയ്ൻറ് തോമസ്സിൻെറ സംഭാവന. ശാസ്ത്രവും മതവും തമ്മിൽ കലഹിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടത്തിൽ, മതം ശാസ്ത്രത്തിനു വിലക്കും വിലങ്ങും കല്പിച്ചിരുന്ന കാലത്ത്, ആ വിലക്കും വിലങ്ങും നീക്കി ശാസ്ത്രത്തെ മതവുമായി ഇണക്കി സെയ്ൻറ്തോമസ്. കാലം കഴിഞ്ഞതോടെ കാററ് തിരിഞ്ഞടിച്ചു; പഴയ പ്രശ്നം പുതിയ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു. പത്തൊമ്പതാം നൂററാണ്ടിൽ ശാസ്ത്രം മതത്തെ നിഷേധിച്ചുകൊണ്ട് കൊടികുത്തിവാഴാൻ തുടങ്ങി. ശാസ്ത്രം ഈശ്വരനെ നിഷേധിച്ചു, കൊന്നു എന്നഭിമാനിച്ചു. അങ്ങനെ കൊല്ലാൻ ശ്രമിച്ചവരൊക്കെ മരിച്ചു; പക്ഷെ അവർ നേരേ ചൊവ്വേ മരിച്ചില്ല; ഈശ്വരനിനിയും മരിച്ചിട്ടുമില്ല. ഈശ്വരനെ കൂടാതെയുള്ള ശാസ്ത്രം ഉന്മാദത്തിലാണ് ചെന്നവസാനിക്കുക എന്ന് ശാസ്ത്രംതന്നെ കണ്ടുപിടിച്ചു. തങ്ങൾ കളഞ്ഞുകുളിച്ച വിശ്വാസത്തെ വീണ്ടെടുക്കാനുള്ള പ്രയത്നം ആരംഭിച്ചു ശാസ്ത്രം. അതെ, ഇരുപതാം നൂററാണ്ടിൽ ശാസ്ത്രം മെല്ലെ മതത്തിൻെറ മണ്ഡലത്തിലേയ്ക്കു പ്രവേശിച്ചുകൊണ്ടിരിക്കുന്നു. എഴുനൂറു കൊല്ലം മുൻപ് ശാസ്ത്രത്തെയും മതത്തെയും കൂട്ടിയിണക്കിയ സെയ്ൻറ് തോമസ്സിൻെറ സിദ്ധാന്തത്തിന് ഇതാ വീണ്ടും പ്രസക്തിയും ഉയിർത്തെഴുനേല്പും ലഭിച്ചിരിക്കുന്നു.

യുക്തിയും ധ്യാനവും പ്രാർത്ഥനയും വഴിക്ക് വാദിച്ചും പുസ്തകം എഴുതിയും ജീവിതം നയിച്ച അദ്ദേഹം അവയെ അതിക്രമിച്ച് സത്യദർശനത്തിലെത്തി എന്നു തെളിയിക്കുന്ന ഒരു സംഭവവുംകൂടി പറഞ്ഞുകൊള്ളട്ടെ:

ഒരു കപ്പൽ മുക്കാൻ പോന്നത്രയോ ഒരു വായനശാല നിറയ്ക്കാൻ വേണ്ടത്രയോ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട് സെയ്ൻറ് തോമസ്, എന്ന് ചെസ്റ്റർട്ടൺ പറയുന്നു. സെയ്ൻറ്തോമസ് തൻെറ അവസാനത്തേതും ക്രസ്തുമതത്തിൻെറ സാരസംഗ്രഹവുമായ ഗ്രന്ഥം, ദൈവശാസ്ത്രസംക്ഷേപം (Summa Theologica) പൂർത്തിയാക്കുകയുണ്ടായില്ല. അദ്ദേഹത്തിൻെറ സ്നേഹിതൻ റജിനാൾഡ് ആ ഗ്രന്ഥം പൂർത്തിയാക്കാൻ അപേക്ഷിച്ചപ്പോൾ സെയ്ൻറ് തോമസ് പറഞ്ഞു: 'എനിക്കിനി എഴുതാനാവില്ല.' വീണ്ടും അപേക്ഷിച്ചപ്പോൾ അദ്ദേഹം വീണ്ടും ഉറപ്പിച്ചു പറഞ്ഞു: 'എനിക്കിനി എഴുതാൻ സാദ്ധ്യമല്ല. ഞാൻ എഴുതിയതൊക്കെ വെറും ചവറായി തോന്നിക്കുന്ന ദർശനം എനിക്ക് ലഭിച്ചിരിക്കുന്നു.' 'യത്ര വേദോ അവേദോ ഭവതി.' വേദംപോലും വേദമല്ലാതായിത്തീരുന്ന അവാങ്മനസഗോചരമായ ആ അനുഭൂതിയിൽ മററെല്ലാം വെറും ചവറ്! ജന്മനാ അന്ധനായ ഒരുവന്, സൂര്യനെപ്പററി നാനാതരത്തിലുള്ള വർണ്ണനകൾ കേട്ടിട്ടുള്ള ഒരുവന്, ഏതെങ്കിലും ശസ്ത്രക്രിയയുടെയോ മററൊ ഫലമായി കാഴ്ച ലഭിച്ച് സൂര്യനെ കാണാൻ കഴിഞ്ഞാൽ എന്തായിരിക്കും അനുഭവം! അതുവരെ താൻ സൂര്യനെപ്പററി കേട്ടതൊക്കെ തെററല്ലേ ? ആയിരം സൂര്യന്മാർ ഏക കാലത്തിൽ ഉദിച്ചുയർന്നാൽ എത്ര പ്രകാശമുണ്ടോ അതൊരു പക്ഷേ ഈശ്വരദർശനത്തിൻെറ പ്രകാശത്തോട് ഉപമിക്കാം, എന്ന് അർജ്ജുനൻ ശ്രീകൃഷ്ണനോട് പറയുന്നുണ്ട്. * അതെ, സെയ്ൻറ് തോമസ് സത്യം ദർശിച്ചു; പൂർണ്ണത പ്രാപിച്ചു; നിശ്ശബ്ദനായി.

---

* ദിവി സൂര്യസഹസ്രസ്യ ഭവേദ് യുഗപദുത്ഥിതാ
യദി ഭാഃ സദൃശീ സാ സ്യാദ് ഭാസസ്തസ്യ മഹാത്മനഃ.
(ഗീത, 11. 12.)

കുട്ടികളോട് — 13

# ശ്രീകൃഷ്ണൻ –4

## പ്രശാന്താനന്ദസ്വാമി

വൃക്ഷങ്ങളായിനിന്ന യക്ഷന്മാർക്ക് ഭഗവാൻ ശാപമോക്ഷം കൊടുത്ത കഥ നാം കഴിഞ്ഞ ദിവസം പറഞ്ഞു. കഥ കേട്ടപ്പോൾ കൂട്ടുകാരിൽ ചിലർക്കൊരു സംശയം—എങ്ങനെ യക്ഷന്മാർ വൃക്ഷങ്ങളായി ? ഇന്നലെ മനഃപ്പൂർവ്വം ആ കഥ പറയാതിരുന്നതാണ്. അതു പറയാനൊരു അറപ്പ് — അതുകൊണ്ടുതന്നെ. എങ്കിലും പലരുടേയും നിർബ്ബന്ധംകൊണ്ട് ആ കഥ പറയാം.

സ്വർഗ്ഗം, ഭൂമി, പാതാളം എന്നീ മൂന്നു ലോകങ്ങളിലും വെച്ച് ഏററവും വലിയ ധനികനാണ് കുബേരൻ. എന്നുവെച്ചാൽ ധനത്തിന്റെ ദേവൻ; അതുകൊണ്ട് ധനേശനെന്നും വിളിക്കാറുണ്ട്. കള്ളക്കടത്തുകൊണ്ടു ധനികനായതല്ല; ദേവന്മാർ ആക്കിയതാണ്. എങ്കിലും ധനം ധനമല്ലേ ? അതിനു് അതിന്റെ ദൂഷ്യങ്ങളുമുണ്ട്.

കുബേരന്റെ പുത്രന്മാരാണ് നളകൂബരനും മണിഗ്രീവനും. എടുത്താലൊടുങ്ങാത്ത സ്വത്തുള്ളതുകൊണ്ട് മെയ്യനങ്ങാതെ അവർ വളർന്നു വന്നു. അവരുടെ ആഗ്രഹത്തിനൊന്നും കോട്ടം തട്ടരുതെന്നായിരുന്നു കുബേരന്റേയും ശ്രീമതി കുബേരന്റേയും വിചാരംമുഴുവൻ. പുത്രന്മാർ എന്തുപറഞ്ഞാലും അച്ഛനമ്മമാർ അതു സാധിച്ചു കൊടുക്കും. മൂന്നു ലോകങ്ങളിലും ഉള്ള ഏററവും വിലകൂടിയ വേഷവിധാനങ്ങളും, കറിക്കൂട്ടുകളും, സുഗന്ധദ്രവ്യങ്ങളും, ഭോഗവസ്തുക്കളും മാത്രമേ അവർ ഉപയോഗിക്കൂ. ഇതുകൊണ്ടൊന്നും മതിവരാതായപ്പോൾ അവരുടെ ശ്രദ്ധ മദ്യത്തിലേയ്ക്കു തിരിഞ്ഞു. മദ്യമെന്നു പറഞ്ഞാൽ 'വാരുണി' എന്ന അതിവിശേഷമായ ഒരു ലഹരിപാനീയം. ഇന്നത്തെ വിദേശമദ്യങ്ങളൊന്നും അതിനോടു കിടപിടിക്കില്ല. കുടി മൂത്തപ്പോൾ കുട്ടികൾക്ക കൂട്ടുകാരും കൂടിത്തുടങ്ങി — തുള്ളി ഉള്ളിലാക്കുവാൻ, പണം ചോർത്തിയെടുക്കുവാൻ. കുറച്ചു കഴിഞ്ഞപ്പോൾ കൂട്ടുകാരന്മാർ മാത്രമല്ല കൂട്ടുകാരികളും വന്നുകൂടി — അളിഞ്ഞ വ്രണത്തിൽ ഈച്ചകളെന്നപോലെ. നളകൂബരനും മണിഗ്രീവനും വിചാരിച്ചു, ഇവരെല്ലാം തങ്ങളുടെ ആരാധകരാണെന്ന്, അഭ്യുദയകാംക്ഷികളാണെന്ന്.

ഒരുനാൾ രണ്ടാളുംകൂടി പള്ളവീക്കുവോളം കള്ളുകുടിച്ചു — മൂക്കു പിഴിഞ്ഞാൽ മുക്കുടം എന്ന കണക്കിൽ. ലക്കില്ലാത്ത നിലയിൽ, ചെന്നു ഗംഗയിൽച്ചാടി; കൂടെ കുറെ തരുണീമണികളും. വെള്ളം തട്ടിത്തെറിപ്പിക്കലും ഓട്ടവും ചാട്ടവും അട്ടഹാസവും അസഭ്യം പറയലുമെല്ലാം തിരുതകൃതി. കൂട്ടുകാരികളും നല്ലവണ്ണം കുടിച്ചിട്ടുണ്ട്. ഒടുവിൽ എല്ലാവരും പിറന്ന കോലത്തിലായി ഈ മേളം മുഴുവൻ. പരിശുദ്ധമായ ഗംഗയിൽ, അതും കൈലാസത്തിനടുത്ത് ആണ് നാണവും മാനവും ഇല്ലാത്ത ഇക്കൂട്ടരുടെ പേക്കൂത്തു മുഴുവൻ. ഗംഗാനദി പുണ്യനദിയാണ്. വളരെ ബഹുമാനത്തോടുകൂടിയേ അതിനെ സമീപിക്കാവൂ. അല്ലെങ്കിൽ ആപത്താണ്. പക്ഷേ കുടിയന്മാർക്കുണ്ടോ സാമൂഹ്യനിയമവും സദാചാരവും ? അല്ലെങ്കിൽ, ഈ പ്രഭുകുമാരന്മാരോട് ആരാണ് ചോദിക്കുവാൻ? ഈ പേക്കൂത്തു കണ്ടവർ കണ്ണുംപൊത്തി നടന്നു, അത്രതന്നെ.

ഈ സമയത്താണ് നാരദമഹർഷിയുടെ പുറപ്പാട്. ഒരിക്കലും കോപിക്കാത്ത ആളാണ് മഹർഷി. ഓരോ ജീവിയുടെയും ഭാവി ശോഭനമാകണമെന്നാണ് അദ്ദേഹത്തിന്റെ ഒരേ ഒരാഗ്രഹം. മഹാവിഷ്ണുവിന്റെ മോഹനരൂപം കൊണ്ടു നിറഞ്ഞതാണ് അദ്ദേഹത്തിന്റെ ഉള്ളു മുഴുവൻ. വിഷ്ണുനാമം നൃത്തം ചെയ്യുന്നതാണ് നാവ്. ലോകം മുഴുവൻ വിഷ്ണുരൂപമായി കാണുന്നതാണ് കണ്ണുകൾ. വീണമീട്ടി ഭക്തിഗാനങ്ങൾ പാടി നടക്കുന്ന ആ ഭക്താഗ്രണിയുടെ ദർശനം ആർക്കും ആനന്ദമേകും, ആരിലും

ബഹുമാനം ഉളവാക്കും. അദ്ദേഹം കേട്ടിട്ടുണ്ടായിരുന്നു കുബേരന്റെ ഈ മുടിയരായ പുത്രന്മാരെക്കുറിച്ച്; ഇന്നവരുടെ തനിനിറം നേരിൽ കാണുകയും ചെയ്തു. നാരദമാമുനി വരുന്നതു കണ്ടപ്പോൾ വസ്ത്രലേശമില്ലാതെ നിന്ന പെണ്ണുങ്ങൾ നാണംകൊണ്ടു ചൂളിപ്പോയി, ശാപത്തിലുള്ള ഭയംകൊണ്ട് വിറച്ചുപോയി. ഓടിച്ചെന്നവർ ചേലയെടുത്തുടുത്തു. പക്ഷേ കുടിച്ചു മദിച്ച കുബേരപുത്രന്മാർക്ക് ഭാവഭേദമൊന്നും ഉണ്ടായില്ല. അവർ ആ യതിവര്യന്റെ തിരുമുമ്പിൽ പോലും നഗ്നരായിനിന്നു. മാമുനി ജീവിതത്തിലാദ്യമായി കാണുകയാണ് ഇത്ര പെരുത്ത ധിക്കാരം. ചെറുപ്പക്കാരുടെ ഈ 'അതി അത്യന്താധുനിക പുരോഗമനം' കണ്ടു മാമുനി കോപിച്ചില്ല. എങ്കിലും സഹതാപം തോന്നി. നല്ല കുടുംബത്തിൽ പിറന്ന ഇവരെ എങ്ങനെയെങ്കിലും രക്ഷിക്കണമെന്നു് ആ മഹാനുഭാവൻ നിശ്ചയിച്ചു. ഉപദേശംകൊണ്ട് ഈ വൈകിയ വേളയിൽ വിശേഷം ഇല്ല. അതുകൊണ്ട് തല്ക്കാലം കുറച്ചു ദുഃഖംകൊടുത്ത് അവരുടെ മനസ്സു ശുദ്ധീകരിക്കുവാൻ നാരദർ തീരുമാനിച്ചു. നോക്കൂ, ദുഃഖവും പ്രയോജനകരമാണ്. അത് മനോമാലിന്യം കഴുകിക്കളയും. പശ്ചാത്താപമാണ് പ്രായശ്ചിത്തം. ജീവജാലങ്ങളുടെ ഇടയിൽ ഏററവും താഴെക്കിടയിലുള്ളതാണ് വൃക്ഷലതാദികൾ. അതുകൊണ്ട് ഇവരെ തരം താഴ്ത്തി വൃക്ഷങ്ങളാക്കുവാൻ അദ്ദേഹം തീരുമാനിച്ചു. ''കഴിഞ്ഞകാലത്തെക്കുറിച്ച് തികച്ചും ഓർമ്മയുള്ള വൃക്ഷങ്ങളായിപോകട്ടെ, നിങ്ങൾ.'' എന്ന് മഹർഷി ശപിച്ചു. ശ്രീകൃഷ്ണഭഗവാന്റെ സ്പർശനം ഏല്ക്കുമ്പോൾ പൂർവ്വരൂപം പ്രാപിക്കുമെന്ന് ശാപമോക്ഷവും കൊടുത്തു.

അങ്ങനെ ശാപം കിട്ടിയ നളകൂബരനും മണിഗ്രീവനും വ്രജത്തിൽ വന്ന് മരുതുമരങ്ങളായി പിറന്നു. കഴിഞ്ഞ ദുഷിച്ച ജീവിതത്തെക്കുറിച്ചുള്ള ചിന്തകൊണ്ടു തപിച്ച ഹൃദയത്തിലെ മാലിന്യം നശിച്ച് അതു ശുദ്ധമായി. ശ്രീകൃഷ്ണന്റെ വരവും കാത്ത് അവർ കാലം കഴിച്ചുകൂട്ടി, നൂറു വർഷക്കാലം !

ഇതാണ് കുബേരപുത്രന്മാരുടെ ശാപത്തിന്റെ കഥ. ഇതുതന്നെ ആയിരിക്കും സാമൂഹ്യനിയമങ്ങളെ അവഗണിക്കുന്ന ഇന്നത്തെ ''സ്ട്രീക്കിംഗ്'' കാരുടെയും കഥ.

ഭാവിയിൽ ദുഃഖത്തിനും ദുരിതത്തിനും ഇടയാക്കുന്ന വിചാരവും, വാക്കും പ്രവൃത്തിയും പാപമാണ്, എന്ന ബോധം ആന്തരികമായി ഉറപ്പിച്ചുവെച്ചാൽ ഇത്തരം ദുഷ്പ്രവണതകളിൽനിന്നും മനുഷ്യർക്കു മോചനം നേടാം. ചെറിയപ്രായംമുതലേ ശിഷ്ടാചരണത്തിൽ ശ്രദ്ധിച്ച് സുകൃതികളായിത്തീരാൻ നിങ്ങൾ ശ്രദ്ധിക്കുവാൻ ഈ കഥ നിങ്ങൾക്കു പ്രേരകമാകട്ടെ.

ഇനി നമുക്ക് ഭഗവാനോടുകൂടി വൃന്ദാവനത്തിലേയ്ക്കു് പോകാം.

മുലകുടിമാറാത്ത, കേവലം ശിശുക്കളല്ല ഇപ്പോൾ രാമകൃഷ്ണന്മാർ. കാലിമേയ്ക്കാൻ പോന്ന ഗോപാലകരാണവരിപ്പോൾ. വൃന്ദാവനത്തിലുള്ള കുട്ടികളെല്ലാം കൃഷ്ണന്റെ കൂട്ടുകാരാണ്. കുട്ടികൾക്കു മാത്രമല്ല കാലികൾക്കുപോലും കൃഷ്ണൻ പ്രാണനാണ്. കൃഷ്ണൻ കൂട്ടുകാരുമൊത്ത് കാലിമേയ്ക്കാൻ അതികാലത്തു പുറപ്പെടും. പിന്നെ വൈകിട്ടാണ് മടങ്ങിവരിക. കാലികളെ കാട്ടിൽ വിട്ടാൽ കുട്ടികൾ കളിതുടങ്ങുകയായി. പാട്ട്, ആട്ടം, അഭിനയം, എല്ലാം തിരുതകൃതിയാണ് പിന്നെ അവിടെ. കൃഷ്ണന്റെ ഓരോ ചലനവും വചനവും കുട്ടികളെ പൊട്ടിച്ചിരിപ്പിയ്ക്കും, ആനന്ദിപ്പിക്കും. കൃഷ്ണനെയും കൂട്ടുകാരേയും കണ്ടാൽ, അവരുടെ ശബ്ദം കേട്ടാൽ, കാട്ടുജാതിക്കാർക്കുപോലും ആനന്ദമാണ്. കൃഷ്ണൻ മുരളിയൂതുമ്പോൾ ആ കാട്ടിൽ ആരംഭിക്കുകയായി, ആനന്ദത്തിന്റെ വേലിയേററം ! മയിലുകൾ നൃത്തം വെയ്ക്കുന്നു, കുയിലുകൾ പാടുന്നു. കിളികൾ താളം പിടിക്കുന്നു. മാനുകളും കാലികളും തീററനിർത്തി, ചെവികൂർപ്പിച്ച്, ഗാനാമൃതം നുകരുന്നു. മരങ്ങൾ മർമ്മരശബ്ദം പോലും ഇല്ലാതെ നിന്നാണു പാട്ടുകേൾക്കുന്നത്. അലസഗമനയായ കാനനച്ചോല പൊട്ടിച്ചിരിക്കാതെ കളരവമുതിർക്കുന്നു. കുരുവയും കോഴിയും, പാമ്പും തവളയും, പൂച്ചയും അണ്ണാനുമെല്ലാം തോളോടുതോൾ ചേർന്ന് ആനന്ദനൃത്തം ചെയ്യുന്നു. ആനന്ദസ്വരൂപനായ ഭഗവാൻ; ആനന്ദസാഗരത്തിൽ ആറാടുന്ന ചരാചരങ്ങൾ !

അന്തിയായാൽ കുട്ടികൾക്ക് ദുഃഖമായി_ കൃഷ്ണനെവിട്ട് വീട്ടിൽ പോകണമല്ലോ എന്നോർക്കുമ്പോൾ. വീട്ടിൽ ചെന്നാലും അവരുടെ മന

സ്സിലും വാക്കിലും എല്ലാം കൃഷ്ണൻ നിറഞ്ഞിരിക്കും. എല്ലാവരേയും ആനന്ദിപ്പിക്കുക മാത്രമായിരുന്നു, ഭഗവാന്റെ ലക്ഷ്യം. അവിടുന്നു ചെല്ലുന്നിടം എല്ലാം വൈകുണ്ഠമായിത്തീരുന്നു, ദുഃഖമില്ലാത്തിടമായിത്തീരുന്നു. എങ്കിലും ഈ ആനന്ദകരമായ ജീവിതത്തിനിടയിലും പല ശത്രുക്കളെയും ഭഗവാൻ വകവരുത്തി. അവിടുന്നു് വൃന്ദാവനത്തിലുണ്ടെന്നു് കംസദൂതന്മാർ മണത്തറിഞ്ഞു. പല രൂപത്തിലും ഭാവത്തിലും വന്നു് അവർ കൃഷ്ണനെ നശിപ്പിക്കുവാൻ ശ്രമിച്ചു; പക്ഷെ കൊല്ലാൻ വന്നവരാണു കൊല്ലപ്പെട്ടതു്. മൂരിക്കുട്ടിയുടെ വേഷത്തിൽവന്ന വത്സാസുരൻ, സർപ്പമായി വന്ന അഘാസുരൻ, കൊക്കായി വന്ന ബകാസുരൻ എന്നിങ്ങനെ പല അസുരന്മാരും ഭഗവാന്റെ തൃക്കൈകൊണ്ടു് കൊല്ലപ്പെട്ടു. കൃഷ്ണൻ ആരോടും അങ്ങോട്ടു കേറി ഉടക്കില്ല, ഇങ്ങോട്ടു വന്നാൽ വിടില്ലെന്നു മാത്രം. അഹങ്കാരിയായ ഇന്ദ്രനേയും ദുഷ്ടനായ കാളിയനേയും അവിടുന്നു നിലയ്ക്കുനിർത്തി. കുസൃതി കാണിച്ച ബ്രഹ്മാവിനുപോലും കിട്ടി, നല്ല കൊട്ടു് !

അമാനുഷികമായ കഴിവുള്ള കുട്ടിയാണു് ശ്രീകൃഷ്ണനെന്നു് എല്ലാവർക്കും അറിയാം. എങ്കിലും മഹാവിഷ്ണുവാണെന്നു് പലർക്കും അറിഞ്ഞുകൂടാ. ഹൃദയശുദ്ധിയുള്ളവർക്കു് ഭഗവാനിൽനിന്നു് അകലുവാൻ വയ്യാതായി. കാലിമേയ്ക്കാൻ കൂടെപ്പോകുന്ന കുട്ടികളുടെ ശ്രീകൃഷ്ണസ്നേഹം എത്രയെന്നു് നാം കണ്ടുകഴിഞ്ഞു. അതിൽനിന്നൊട്ടും വ്യത്യസ്തമായിരുന്നില്ല പെൺകുട്ടികളുടെ അവസ്ഥയും. അവർക്കും കണ്ണനെ കാണാതിരിക്കാൻ വയ്യ. ആൺപെൺഭേദങ്ങൾ ദേഹത്തിന്റെ തൊലിപ്പുറത്തുള്ളതല്ലെ ! പരംപൊരുളിനുണ്ടോ ആണും പെണ്ണും, ചെറുതും വലുതും ?

കൃഷ്ണനെ ഓരോരുത്തരും കണ്ടതു് ഓരോ വിധത്തിലാണു്. ഭക്തന്മാർക്കു് അവിടുന്നു് ഭഗവാൻ ആയിരുന്നു, ജ്ഞാനികൾക്കു് പൂർണ്ണബ്രഹ്മം! വൃദ്ധന്മാന്മാർക്കു് പൂമ്പൈതൽ. കുട്ടികൾക്കു് വിശ്വസ്തനായ കളിത്തോഴൻ. യുവതികൾക്കു് കണ്ണൻ ചെറുബാലനല്ല, യുവാവാണു്; കമിതാവാണു് — എല്ലാ ഗുണങ്ങളും തികഞ്ഞ ഒരു യുവാവു്. വൃന്ദാവനത്തിലെ ഗോപന്മാരെ പല അപകടങ്ങളിൽനിന്നും രക്ഷിച്ച ധീരനാണു് ശ്രീകൃഷ്ണൻ. ഇങ്ങനെയൊരു ധീരനെ ഏതു യുവതിയാണിഷ്ടപ്പെടാതിരിക്കുക!

ഭഗവാൻ വൃന്ദാവനത്തിലെ വള്ളിക്കുടിലിൽനിന്നു് പുല്ലാങ്കുഴൽ വിളിയ്ക്കുമ്പോൾ പെണ്ണുങ്ങൾ തങ്ങളുടെ നിലമറക്കും, കുലം മറക്കും, പരിസരം മുഴുവൻ മറക്കും. കുട്ടിയ്ക്കു മുല കൊടുക്കുന്ന അമ്മ അതിനെ താഴെവെച്ചു ലതാഗൃഹം ലക്ഷ്യമാക്കി ഓടുന്നു. കുടുംബാംഗങ്ങൾക്കു് ആഹാരം വിളമ്പുന്നവൾ പാത്രവും തവിയും താഴെവെച്ചു കോലക്കുഴൽ വിളിയുടെ പിന്നാലെ പായുന്നു — ഇനിയെന്തിനു് കുട്ടികൾ, ഭർത്താവു്, കുടുംബാംഗങ്ങൾ! മുരളീഗാനം കേൾക്കേണ്ട താമസം തൈയിർ കടയുന്നവൾക്കു് കടകോൽ താഴെയിടുവാൻ, കഞ്ഞി വാങ്ങുന്നവൾക്കു് കഞ്ഞിക്കലം ഉപേക്ഷിക്കുവാൻ, നെല്ലു കുത്തുന്നവൾക്കു് ഉലക്കയുടെ പിടി വിടുവാൻ. കുളിച്ചുകൊണ്ടുനിന്നവർ തോർത്താതെ, തോർത്തുമാത്രമുടുത്തു് ഓടി, കൃഷ്ണസവിധത്തിലേയ്ക്കു്. വസ്ത്രം ഉടുക്കുന്നവർ ഉടുത്തതുമാത്രം ഉടുത്തു; ബാക്കി ഇല്ലാതെ ഓടി. തിരക്കുകൂടിയപ്പോൾ ചിലർ അരഞ്ഞാണം കഴുത്തിലിട്ടു, മാല അരയിൽ കെട്ടി, കമ്മൽ മൂക്കിലിട്ടു, മൂക്കുത്തി കാതിലും. എങ്ങനെയായാലും ഗോപികമാരെല്ലാം അവിടെക്കൂടി; ഒന്നല്ല, രണ്ടല്ല, ആയിരക്കണക്കിനു്! പലരുടേയും ഓമനപ്പുത്രിമാർ, പതിവ്രതകളായ ഭാര്യമാർ, സ്നേഹസമ്പന്നകളായ സഹോദരിമാർ, പ്രതിശ്രുതവധുക്കൾ എല്ലാം ഉണ്ടു് അക്കൂട്ടത്തിൽ. എല്ലാം മറന്നു്, എല്ലാം ഉപേക്ഷിച്ചു് എത്തിയിരിക്കുകയാണു് അവർ. ആർക്കുമില്ല, പേടിയും നാണവും! സ്വന്തം സുഖം, സ്വന്തം താല്പര്യം, സമൂഹത്തോടും സമുദായത്തോടുമുള്ള കടപ്പാടുകൾ, എല്ലാം മറന്നു് അവർ കൃഷ്ണന്റെ അടുക്കൽ സ്വതന്ത്രരായി പാഞ്ഞെത്തി.

ആയിരക്കണക്കിനു ഗോപികൾ വന്നപ്പോൾ അത്രയും കൃഷ്ണന്മാരും ഉണ്ടായി — ഒരു ഗോപിയ്ക്കു് ഒരു കൃഷ്ണൻ ! ഒന്നിടവിട്ടു ഗോപിമാരും കൃഷ്ണന്മാരും !! മാതാപിതാക്കളിൽനിന്നു്, ഭർത്താവിൽനിന്നു്, മക്കളിൽനിന്നു്, ബന്ധുക്കളിൽനിന്നു് ഒക്കെക്കിട്ടുന്ന സുഖം ഒരുമിച്ചുകൂടിയാൽ ഉള്ള സുഖത്തിന്റെ നൂറു മടങ്ങു് ഓരോ ഗോപിയും അനുഭവിച്ചു. അല

യടിച്ചിരമ്പുന്ന ഒരു ആനന്ദക്കടലായിരുന്നു അതു്. നീലപ്പൂമേനി, മഞ്ഞപ്പട്ടുടയാട, തലയിൽ പീലിക്കുന്തൽ, ചുണ്ടിൽ മധുരമധുരമായ മന്ദഹാസം, കഴുത്തിൽ വനമാല, കൈകളിൽ കോലക്കുഴൽ, ഇതാണു് കൃഷ്ണരൂപം. തനിത്തങ്കനിറം, നീലപ്പൂഞ്ചേല, ഭക്തിഭാവംകൊണ്ടു് പാതിയടഞ്ഞ കണ്ണുകൾ, ഭഗവാനെ കുടിയിരുത്തിയിരിക്കുന്ന മനഃപങ്കജം ഇതാണു് ഗോപികളുടെ രൂപം. ഗോപികളും കൃഷ്ണന്മാരും ഇടകലർന്നപ്പോൾ നീലാകാശത്തിൽ മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങൾ ഇടതൂർന്നു കാണുംപോലെ ! ഇതാണു് രാസലീല !

എങ്ങനെ ഒരുകൃഷ്ണൻ പലതായി ? എങ്ങനെ ഒരു ചെറുഗ്രാമത്തിൽനിന്നും ആയിരക്കണക്കിനു് ഗോപസ്ത്രീകൾ ഒത്തുകൂടി ? കൃഷ്ണന്റെ കഥ കേൾക്കുമ്പോഴെല്ലാം നിങ്ങളുടെ ഉള്ളിൽ ഈ ചോദ്യങ്ങൾ പൊന്തിയിട്ടുണ്ടാകും: ചിലരുടെ ഉള്ളിൽ കൃഷ്ണന്റെ നേരെ അമർഷവും പുച്ഛവും ഉണ്ടായിട്ടുമുണ്ടാകും. ഒരവതാരപുരുഷൻ പ്രാകൃതനെപ്പോലെ പെരുമാറിയെന്നോ ? എങ്കിലെന്തിനിത്തരം അവതാരങ്ങൾ ? അല്ല, കുട്ടികളെ. ഈ കഥയുടെ ഉള്ളിൽ ഒരുപാടു മഹാതത്ത്വങ്ങൾ ഉണ്ടു്. ഭഗവദ്ഭക്തന്മാരുടെ മനസ്സിനെയാണു് ഇവിടെ ഗോപസ്ത്രീയായി കല്പിച്ചിരിക്കുന്നതു്. ഭക്തന്റെ ഹൃദയം നിഷ്കളങ്കവും, ശാലീനവും സുന്ദരവും പ്രേമപൂർണ്ണവും അതുപോലെ യൗവ്വനയുക്തവുമാണു്. ഭഗവാന്റെ വിളി കേട്ടാൽ ഭക്തൻ വീടും നാടും വിടുന്നു; ബന്ധുമിത്രാദികളെ മറക്കുന്നു. സ്ഥാനമാനങ്ങളും ഉപേക്ഷിക്കും. പിന്നെ അവനു് ചെയ്യേണ്ട കടമകൾ ഒന്നും ഇല്ല. അവൻ പിന്നെ സ്വതന്ത്രനാണു്. സാമൂഹ്യനിയമങ്ങൾ അവരെ ബാധിക്കുന്നില്ല. ഭഗവാൻ അവന്റെകൂടെയുണ്ടു്. എല്ലാ സുഖങ്ങളും ഭഗവദ്ഭക്തരിലേയ്ക്കു് ഓടിച്ചെല്ലുന്നു.

ശ്രീശങ്കരഭഗവത്പാദർ ഈ അവസ്ഥയെക്കുറിച്ചു് പറയുന്ന ഒരു ശ്ലോകമുണ്ടു്.

> ബുദ്ധിർവിനഷ്ടാ ഗലിതാ പ്രവൃത്തിർ–
> ബ്രഹ്മാത്മനോരേകതയാധിഗത്യാ
> ഇദം ന ജാനേഽപ്യനിദം ന ജാനേ
> കിം വാ കിയദ്വാ സുഖമസ്ത്യപാരം.
>
> വിവേകചൂഡാമണി 481.

'ജീവാത്മാവും പരമാത്മാവും ഒന്നാണെന്നറിഞ്ഞപ്പോൾ ബുദ്ധിവൃത്തി നശിച്ചു. സാധാരണ ലോകത്തിൽ ചെയ്യതീർക്കേണ്ട കടമകൾ മുഴുവൻ ഇല്ലാതായി. ഇതും മററതും ഒന്നും ഞാൻ അറിയുന്നില്ല. ഇപ്പോൾ എന്തൊരു സുഖമാണു് ഞാൻ അനുഭവിക്കുന്നതു്! അതിരററ സുഖം എത്രയുണ്ടെന്നും ഞാൻ അറിയുന്നില്ല.' ഇതായിരുന്നു ഓരോ ഗോപിക്കും വൃന്ദാവനത്തിൽ സംഭവിച്ചതു്. അല്ലാതെ ഭഗവാൻ പലതായിട്ടില്ല. എങ്കിലും ഓരോ ഭക്തന്റേയും അടുത്തുണ്ടു് ഭഗവാൻ – അവിടുത്തെ പൂർണ്ണരൂപത്തിൽ.

ആദ്യം അടുത്തു കണ്ടു, ഗോപസ്ത്രീകൾ, കൃഷ്ണനെ. പിന്നെ കൂട്ടുകാരികളെപ്പോലും കൃഷ്ണനായി കണ്ടു. അവർ പരസ്പരം കൃഷ്ണനോടെന്നപോലെ പെരുമാറി, 'കൃഷ്ണ, കൃഷ്ണ,' എന്നുതന്നെ വിളിച്ചു. പിന്നീടു കൂട്ടുകാരികളിൽ മാത്രമല്ല എല്ലാ വസ്തുക്കളിലും കൃഷ്ണനെമാത്രം കണ്ടു. ഒടുവിൽ സ്വയം കൃഷ്ണനാണെന്നു തോന്നി. സർവ്വം കൃഷ്ണമയം! രാസലീലയുടെ പരിണാമം അങ്ങനെയായിരുന്നു.

ഭഗവാനെ ഇങ്ങനെ സ്വായത്തമാക്കുകയാണു് നമ്മുടെയും ജീവിതലക്ഷ്യം. വൃന്ദാവനത്തിൽ ഒരു ഗോപസ്ത്രീയായി പിറക്കാൻ നമുക്കു ഭാഗ്യം സിദ്ധിച്ചില്ല. എങ്കിലും ആ കഥയും അവിടുത്തെ തിരുനാമവും നമുക്കു് ഭക്തിയും ജ്ഞാനവും അരുളട്ടെ. ശ്രീകൃഷ്ണഭഗവാന്റെ മോഹനരൂപം ധ്യാനിച്ചുകൊണ്ടു് ഇന്നു നമുക്കു് ഉറങ്ങാം.

# ധമ്മനന്ദനൻെറ ധമ്മനിഷ്ഠ

വി. എം. വിമല, വള്ളൂർമന

ചെയ്‌വാനുള്ള ശക്തിയേക്കാം പലമടങ്ങധികമാണ് ക്ലേശസഹനത്തിനുള്ള ശക്തി; ദ്വേഷത്തിനുള്ള ശക്തിയേക്കാം പല മടങ്ങധികമാണ് സ്നേഹത്തിനുള്ള ശക്തി.

വി. സാ. സ. III 380.

ഇതാണ് സനാതനധമ്മത്തിൻെറ തത്വം. മനുഷ്യൻെറ ആത്മാവിന്നു് ദാർഢ്യം നൽകുന്ന തത്വങ്ങളാണിവ. സുഖദുഃഖങ്ങളം പ്രപഞ്ചത്തിൽ അസ്ഥിരങ്ങളും, അല്പങ്ങളുമാണ്. എന്നാൽ ഈ മായാപ്രപഞ്ചത്തിൻെറ ഇത്തരം വലയിലൊന്നും ചാടാതെ സ്വതന്ത്രനായി കഴിയുന്നതാണ് ആത്മാവ്. ആകാശത്തിൽ പല വർണ്ണത്തിലും മേഘങ്ങളം പാറിനടന്നു കൊണ്ടിരിക്കും. അവ വന്നും പോയുമിരിക്കും. എന്നാൽ ആകാശത്തിൻെറ നൈമ്മല്യത്തിന്നു് മാററമില്ല. ഇത്തരം ഉത്തമാദശ്ങ്ങളം അടങ്ങിയതാണ് സനാതനധമ്മം. എങ്കിലും അതൊരിക്കലും അന്യമതസ്ഥരുടെ നിലപാടു് പിഴച്ചതാണെന്നോ, തൻേറതുമാത്രം ഉത്തമം എന്നോ ശഠിച്ചിട്ടില്ല. കാലപ്പഴക്കത്താൽ മററു മതങ്ങളിലെന്നപോലെ ഭാരതീയമതത്തിലും പല പിഴകളും സംജാതമായിട്ടുണ്ട്. അതിൻെറ പുനരുദ്ധാരണത്തിന്നു് ആ പിഴകളെ നിർഹരിച്ചേ കഴിയൂ. അതിനാൽ എല്ലാ മതക്കാരും അവരവരുടെ മതങ്ങളിലെ കാതൽ സ്വീകരിക്കാനും, പിഴകളെ പുറംതള്ളാനും ഹൃദയവിശാലത കാട്ടണം. ഒരു പക്ഷം താഴവാനൊരുക്കമെങ്കിൽ – അതിനെ കണ്ടു ബഹുമാനിക്കാൻ മറുപക്ഷം തയ്യാറാണെങ്കിൽ – മാത്രമേ ഇതിൽ വേണ്ടത്ര വിജയം കൈവരിക്കാനാവൂ.

ഭാരതീയപുരാണേതിഹാസങ്ങളിൽ നാം കണ്ടുവരുന്നതു് ദൈവികഭാവവും, ആസുരികതയും തമ്മിൽ നടക്കുന്ന വടംവലിയാണ്. മനുഷ്യചിത്തത്തിലെ രണ്ടു ഭാവങ്ങളായി ഇവയെ പൊരുത്തപ്പെടുത്താം. മഹാഭാരതത്തിലെ ധാത്തരാഷ്ട്രന്മാരുടെയും, പാണ്ഡവരുടേയും കഥ തന്നെയെടുക്കുക. ധമ്മവിഗ്രഹനായ ധമ്മപുത്രരുടെ ഹിതാനുവത്തികളായിരുന്നു മററു നാലു പാണ്ഡവസഹോദരന്മാരും, പത്നി പാഞ്ചാലീദേവിയും. ധാത്തരാഷ്ട്രന്മാർ സമ്പത്തിൻേറയും, സമൃദ്ധിയുടേയും മടിത്തട്ടിൽ വളന്നു വന്നു. പുത്രവാത്സല്യംനിമിത്തം ധൃതരാഷ്ട്രർ പുത്രൻെറ ഇച്ഛയ്ക്കു മറുത്തൊന്നും പറഞ്ഞില്ല. ദൈവഗത്യാ, ദുർബ്ബലരും, ദുഃഖിതരും, അനാഥരുമായിരുന്ന പാണ്ഡവരോടു് ദുര്യ്യോധനാദികൾക്കു് ദ്വേഷം വളന്നുവശായി. പുത്രൻ അനാര്യമായ വിധത്തിൽ പാണ്ഡവരെ കഷ്ടപ്പെടുത്തുന്നതു കണ്ടിട്ടും ധൃതരാഷ്ട്രർ അപ്രിയം പറഞ്ഞില്ല. എന്നും 'പകിട പന്ത്രണ്ടിൽ ത്തന്നെ' എന്നു കരുതിയോ എന്തോ!

ഗുണവാന്മാരായ പാണ്ഡവർ ധാത്തരാഷ്ട്രന്മാരുടെ ദ്രോഹമെല്ലാം നിശ്ശബ്ദം സഹിച്ചു ധമ്മപരായണരായി കാലയാപനം ചെയ്തു. ജതുഗൃഹത്തിൽ പാണ്ഡവർ വെന്തു വെണ്ണീറായി എന്ന വാത്ത കേട്ട കുരുകുലഭൂപൻ 'മുതലക്കണ്ണീർ' ഒലിപ്പിച്ചു. സ്വന്തം മനോവൃത്തികളെ, ജനവാദം ഭയന്നു്, ദുഷ്ടതമമായിട്ടു പുറത്തു പ്രകാശിപ്പിക്കാൻ ആ അരചന്നു മനക്കരുത്തുണ്ടായില്ല. എന്നാൽ ധമ്മാവതാരമായ ക്ഷത്താവിൻെറ ഉപദേശത്തെ അനുസരിക്കയാൽ ധമ്മാദികൾ രക്ഷപ്പെട്ടു. അജ്ജുനൻ പാഞ്ചാലിയെ സ്വകരബലത്താൽ വിവാഹം ചെയ്തു. പാണ്ഡവർ ജീവിച്ചിരിക്കുന്നു എന്നും, ദ്രുപദബാന്ധവത്താൽ അവർ ശക്തരായി എന്നുമുള്ള വാത്ത കേട്ട ധൃതരാഷ്ട്രർക്കു് ആദ്യമായി പാണ്ഡവരെക്കുറിച്ചു ഭയം ജനിച്ചു.

ഭീഷ്മപ്രേരണയാൽ പാണ്ഡവരെ തിരികെ വിളിപ്പിച്ചു് രാജ്യം അവക്കു നൽകിയെങ്കിലും പുത്രപ്രേരണയ്ക്കു വഴങ്ങിയ ധൃതരാഷ്ട്രർക്കു് പാണ്ഡവരെ, കള്ളച്ചൂതിനാൽ രാജ്യത്തിൽനിന്നും നിഷ്കാസനം ചെയ്യുകയാണല്ലോ വേണ്ടിവന്നതു്.

ഘോരമായ വ്യസനാർണ്ണവത്തിൽ അനഘരായ പാണ്ഡവരെ, അന്യായമായി നിമജ്ജനം ചെയ്യപ്പെട്ടവരായി കണ്ട പാഞ്ചാലീദേവി ധർമ്മപുത്രരോട്, ശത്രുക്കളോട് ഇനിയും ക്ഷമിക്കുന്നതു് അന്യായമാണ്, എന്നു പറയുകയാണ്. എന്നാൽ ആ മഹാത്മാവു്, തങ്ങളെ കഠിനമായി ദ്രോഹിക്കുന്ന ദുര്യോധനൻെറ ദുഷ്ടതയെയല്ല കണ്ടതു്, അജ്ഞൻെറ മൂർഖതയും, ദൈന്യവുമാണ് കണ്ടതു്. അതിനാൽ അദ്ദേഹം ക്രുദ്ധനാകുന്നതിന്നുപകരം, സഹതപിക്കയാണ് ചെയ്തതു്.

പാണ്ഡവരുടെ അജ്ഞാതവാസവും അവസാനിച്ചു. പാണ്ഡവരും അവരുടെ ഹിതൈഷികളും അടുത്ത നടപടിയെക്കുറിച്ചാലോചിക്കാൻ സഭ കൂടി. സഭയിൽ വിഷയം അവതരിപ്പിച്ചതു ശ്രീകൃഷ്ണനായിരുന്നു. കൌരവരുടെ അടുക്കലേയ്ക്കു് പാണ്ഡവാഭിപ്രായവുമായി ഒരു ദൂതൻ പോകണമെന്നു തീരുമാനമായി. എന്നാൽ പാണ്ഡവർക്കുവേണ്ടി പോകുന്ന ദൂതൻ കൗരവരോട് അവകാശങ്ങൾക്കുവേണ്ടി വാദിക്കരുത് എന്നായിരുന്നു ബലഭദ്രരുടെ വാദം. കാരണം, കള്ളച്ചൂതിന്നായി ഒരുങ്ങി തന്മൂലം നിസ്സ്വരായിത്തീർന്നതിൽ പാണ്ഡവാഗ്ര്യൻ തന്നെ അപരാധി, കൌരവരല്ല ഇതായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. അതിനാൽ കൗരവസൗമനസ്യം പ്രതീക്ഷിക്കയേ പാണ്ഡവർക്കു പാടുള്ളു എന്നദ്ദേഹം പറഞ്ഞു. ഇതു കേട്ട സാത്യകി ക്ഷോഭിച്ചുവശായി. ബലഭദ്രർ ഇങ്ങനെ പറഞ്ഞതിൽ അദ്ദേഹമദ്ഭുതപ്പെട്ടില്ല. എന്നാൽ ധർമ്മാത്മാവായ ധർമ്മജനെ നിന്ദിക്കുന്നതും കേട്ട് സഭയിൽ എല്ലാവരും ക്ഷമിച്ചിരുന്നല്ലോ എന്നദ്ദേഹം പറഞ്ഞു.

പാണ്ഡവദൗത്യവുമായി ധൗമ്യൻ നാഗാഹ്വയത്തിലെത്തി. പാണ്ഡവരുടെ സന്ദേശം ശ്രവിച്ച ധൃതരാഷ്ട്രരുടെ മനസ്സിൽ ആശങ്ക അത്യധികമായി. ധാർത്തരാഷ്ട്രാഭിപ്രായവുമായി ദൂതനെ അടുത്തുതന്നെ പാണ്ഡവസകാശം അയയ്ക്കാം എന്നും മററും പറഞ്ഞു് ധൗമ്യനെ യഥായോഗ്യം സത്ക്കരിച്ചു യാത്രയാക്കി. പിന്നീടു് സംജയനെ വിളിച്ചു ധൃതരാഷ്ട്രർ ഇപ്രകാരം വിലപിച്ചു.

നാഹം തഥാ ഹ്യർജ്ജുനാദ് വാസുദേവാത്,
ഭീമാദ്വാഹം യമയോർവ്വാ ബിഭേമി
യഥാ രാജ്ഞഃ ക്രോധദീപ്തസ്യ സൂത,
മന്യോരഹം ഭീതതരഃ സദൈവ.
മഹാതപാ ബ്രഹ്മചര്യേണ യുക്തഃ
സംകല്പോഽയം മാനസസ്തസ്യ സിദ്ധ്യേത്.
തസ്യ ക്രോധം സംജയാഹം സമീക്ഷ്യ
സ്ഥാനേ ജാനൻ ഭൃശമസ്മദ്യ ഭീതഃ.

ഇതായിരുന്നു ധൃതരാഷ്ട്രരുടെ ഭയം. അതിനാൽ സഞ്ജയനെ ധർമ്മാത്മജൻെറ കോപാഗ്നി ആററിക്കെടുത്തുവാനായി അയയ്ക്കുന്നു. മറെറാരു വിധത്തിലും യുധിഷ്ഠിരചിത്തത്തിന്നു് ഇളക്കം വരുന്നതല്ലെന്നു കണ്ട സഞ്ജയൻ അദ്ദേഹത്തിൻെറ കാരുണ്യം ഉണർത്താൻ ശ്രമം തുടങ്ങി. ധർമ്മപുത്രർക്ക് അപ്പോഴാണ് കടമയും, കാരുണ്യവും തീർത്തുമറിക്കാൻ സാധിക്കാതെ വന്നതു്. അദ്ദേഹം യാതൊരു പോംവഴിയും കാണാത്തവനായി ശ്രീകൃഷ്ണപരമാത്മാവിനെ ശരണം പ്രാപിക്കുന്നു. ഭക്തവത്സലനായ ഭഗവാനാണ് സഞ്ജയൻെറ ചോദ്യങ്ങൾക്കു ചുട്ട മറുപടി നൽകുന്നതു്. ന്യായപ്രകാരമുള്ള വിഹിതം അനുവദിക്കാനൊരുക്കമല്ലെങ്കിൽ, യുദ്ധം ചെയ്തും നേടിഎടുക്കും എന്ന ധർമ്മാദികളുടെ നിലപാടു് പൂർണ്ണമായും ധാർമ്മികംതന്നെ എന്ന ഭഗവാൻെറ വാക്കു ശ്രവിച്ച മാത്രയിൽ സഞ്ജയന്നു് കൗരവനാശം ആസന്നമായി എന്നു തീർച്ചയായി. ദുഃഖിതനായി അദ്ദേഹം ധർമ്മപുത്രരോടു് മാപ്പുചോദിച്ചു ധൃതരാഷ്ട്രരാജധാനിയിലേയ്ക്കു മടങ്ങുന്നു.

അടുത്തതായി ഭഗവാൻെറ ദൂതിന്നെഴുന്നള്ളത്താണ്. ഭഗവാനെ തൊഴുകൈയായി സമീപിച്ചു് ധർമ്മപുത്രർ പറയുകയാണ്:

'സഞ്ജയസന്ദേശത്തിൽനിന്നും വലിയച്ഛൻ, ഞങ്ങൾക്കൊന്നും തരാതെ സൂത്രത്തിൽ രാജ്യം മക്കൾക്കു കിട്ടാനുള്ള സാമർത്ഥ്യമാണെടുക്കുന്നതു് എന്നു മനസ്സിലായി. എന്നാലും പുത്രവാത്സല്യംകൊണ്ടല്ലേ അദ്ദേഹം അങ്ങനെ ചെയ്യുന്നതു് എന്നു തോന്നിപ്പോകയാണ്. എന്തു കരണീയം, എന്തകരണീയം എന്നുതന്നെ അറിയുന്നില്ല. ഞങ്ങൾക്കു് ഇത്തരം ദുഷ്കരസന്ധിക്കു തരണോപായം ഭഗവാൻ മാത്രമാണ്. ഞങ്ങളേയും, അവരേയും അങ്ങയ്ക്കു നന്നായി അറിവുമുണ്ടു്. അതിനാൽ അങ്ങു് ഞങ്ങൾക്കു് ഹിതകരമായ വിധത്തിൽ, അവിടെച്ചെന്നു പറയണം.

**യദ്യദസ്സത് ഹിതം കൃഷ്ണ തത്തദാചാസ്യ സുയോധനഃ**
**യദ്യദ്ധർമ്മേണ സംയുക്തം ഉപപദ്യേത വാ ഹിതം**
**തത്തത് കേശവ ഭാഷേഥാഃ സാന്ത്വം വായദി വേതരത്**

ധർമ്മപുത്രരുടെ അർത്ഥത്തിനോടുള്ള വിരക്തി താഴെ പറയുന്ന ശ്ലോകത്തിൽ ദ്യോതിക്കുന്നുണ്ട്.

**പ്രതിഘാതേന സാന്ത്വസ്യ ദാരുണം സമ്പ്രവർത്തതേ**
**തച്ഛൂനാമിവ സംപാതേ പണ്ഡിതൈരുപ**
**—ലക്ഷിതം**

**ലാംഗൂലചാലനം ക്ഷേഡഃ**
**പ്രതിവാചോ വിവർത്തനം,**
**ദന്തദർശനമാരാവഃ**
**തതോ യുദ്ധം പ്രവർത്തതേ.**
**തത്ര യോ ബലവാൻ കൃഷ്ണ**
**ജിത്വാ സോഽത്തി തദാമിഷം**
**ഏവമേവ മനുഷ്യാണാം**
**വിശേഷോ നാസ്തി കശ്ചന.**

വിരക്തി അങ്ങേയററത്തോളം ഉണ്ടെങ്കിലും കടമയെ ഓർത്തിട്ടാണ് ഈ സംരംഭങ്ങളൊക്കെ. ഈ വിഷമം അന്തര്യാമിയായ ഭഗവാൻ കണ്ടറിഞ്ഞു്, അദ്ദേഹം ധർമ്മപുത്രരെ സാന്ത്വനപ്പെടുത്തുകയും, യുദ്ധത്തിന്നു പ്രോത്സാഹിപ്പിക്കയും ചെയ്യുന്നു. ദൂതിന്നായി ഭഗവാൻ പുറപ്പെട്ടപ്പോൾ വൃകോദരനും ശമത്തെ പ്രകീർത്തിക്കുന്നുണ്ട്. എന്നാൽ അതിൻെറ ദൌർബ്ബല്യം മനസ്സിലാക്കിയ ഭഗവാൻ ഭീമസേനനെ കളിയാക്കുന്ന മട്ടിൽ, ധാർത്തരാഷ്ട്രാദികളാൽ അവൎക്കേല്ക്കപ്പെട്ട യാതനകളെ ഓർമ്മിപ്പിച്ചു്, ഭീമൻെറ ക്രോധാഗ്നിയെ കത്തിജ്ജ്വലിപ്പിക്കുന്നു.

ദുര്യോധനൻ ശ്രീകൃഷ്ണദൌത്യത്തിന്നു വഴങ്ങിയില്ല. ആദ്യമേ പുത്രന്മാരുടെ ചാപല്യങ്ങൾക്കു വഴങ്ങിയതിൻേറയും, ഹിതകാരികളായ വിദുരാദികളുടെ ഉപദേശം ചെവിക്കൊള്ളാഞ്ഞതിൻേറയും ഫലം ധൃതരാഷ്ട്രർ അനുഭവിക്കാൻ തുടങ്ങി. കുരുക്ഷേത്രരണക്കളത്തിനു സമീപമായി പാണ്ഡവർ പടകുടീരം കെട്ടി വിശ്രമിക്കുമ്പോൾ, ദുര്യോധനദൌത്യവുമായി ഉലൂകൻ വന്നെത്തി. ഏററവും നിശിതവും, കട്ടത്തുമായ വിധത്തിലായിരുന്നു കൌരവമന്നവൻെറ വചനങ്ങൾ. ധർമ്മപുത്രരുടെ ധർമ്മാചരണം പൂച്ചസ്സന്ന്യാസിയുടേതിന്നു് സമമായി അദ്ദേഹം ആക്ഷേപിച്ചു. കാരണം, താൻ ഏററവും ധാർമ്മികനാണെന്നു നടിച്ചു്, രാജ്യം പിടുങ്ങാൻ ചോരപ്പുഴയൊഴുക്കാനും, ജ്ഞാതിവധത്തിന്നും ഒരുങ്ങുക. പിന്നെ പാണ്ഡവപക്ഷത്തെ ഒന്നടങ്കം അധിക്ഷേപിച്ചിരുന്നു. പാണ്ഡവസേന ഒന്നാകെ ഇളകിവശയായി. പരപക്ഷത്തോടു കത്തിക്കാളിയ ക്രോധാഗ്നിക്കു വശഗനായി ഭീമസേനൻ ഉലൂകനെ ദ്രോഹിക്കാനാരംഭിച്ചു. എന്നാൽ ധർമ്മപുത്രരാൽ ദത്താഭയനായതിനാൽ തൽക്കാലം രക്ഷപ്പെട്ടു. ധർമ്മപുത്രരുടെ പ്രതിസന്ദേശച്ചുരുക്കം ഇത്രയുമായിരുന്നു. അനാവശ്യമായ രക്തച്ചൊരിച്ചിലും, ജ്ഞാതികലഹവും വേണമെന്ന ആഗ്രഹം എനിക്കൊട്ടും തന്നെയില്ല. എന്നാൽ, യാതൊന്നിന്നും നീ വഴിപ്പെടാതിരുന്നതിനാൽ യുദ്ധം ചെയ്യാതെ നിവൃത്തിയില്ലെന്നു വരുന്നതാണ്.

**ഉലൂക മദ്വചോ ബ്രൂഹി ഗത്വാ താത സുയോധനം,**
**സ്വേന വൃത്തേന മേ വൃത്തം നാധിഗന്തും ത്വമർഹസി**
**ഉഭയോരന്തരം വേദ സൂനൃതാനൃതയോരപി.**

ഇങ്ങനെ പാണ്ഡവപക്ഷം അങ്ങേയററം സന്ധിക്കു് ഒരുങ്ങിയിട്ടും, ദുര്യോധനൻെറ പിടിവാശിമൂലം ആ ഘോരവിശസനം സംഭവിക്കതന്നെ ചെയ്തു. യുദ്ധാവസാനം പാണ്ഡവപക്ഷത്തിൽ പാണ്ഡവരും, ശ്രീകൃഷ്ണനും, സാത്യകിയും, പരപക്ഷത്തിൽ കൃപരും, കൃതവർമ്മാവും, അശ്വത്ഥാമാവും ശേഷിച്ചു. ശോകമൂകത എങ്ങും തളംകെട്ടിനിന്നു. യുദ്ധക്കളത്തിൽ വീരസ്വർഗ്ഗം പ്രാപിച്ച മക്കളെ കാണ്മാൻ അന്ധരായ കുരുകുലദമ്പതിമാർ തപ്പിത്തടഞ്ഞു വന്നു. വീരസ്ത്രീകൾ ഭർത്തൃശരീരം മടിയിൽ വെച്ചു വിലപിച്ചു. ബന്ധുജനങ്ങൾ വന്നെത്തി. കണ്ണീർ തുളമ്പുന്നതല്ലാതെ എവിടേയും ഒരു മുഖവും കാണ്മാനില്ല. പ്രാപ്തരാജ്യരായ പാണ്ഡവൎക്കു ലഭിച്ച വരവേൽപ്പായിരുന്നു ഇതു്. ഇതെല്ലാമാണ് ഈ പ്രയത്നത്തിൻെറയെല്ലാം പ്രതിഫലം. സുഖത്തിന്നായി പ്രയത്നിച്ചു. സമ്പത്തിന്നായി പ്രാണിനാശം വരുത്തി. കിട്ടിയതോ ദുഃഖസമുദ്രവും. കഷ്ടം ! ഇതാണോ മനുഷ്യനിച്ഛിക്കുന്നതു് ? കൊല്ലും, കൊലയും ചെയ്തു് ഈ നേട്ടത്തിന്നാണോ മനുഷ്യൻ നരകിക്കുന്നതു് ?

നിർവ്വേദം മൂത്ത ധർമ്മപുത്രർ രാജ്യഭാരമേല്ക്കാൻ വിസമ്മതിച്ചു. അവസാനം കൃഷ്ണാദേശം മാനിച്ചു ഭീഷ്മപിതാമഹനെ സമീപിച്ചു. 'സുയോധനൻ അവസാനമെങ്കിലും ഗുരുകാരണവന്മാരായ

ഭവാന്മാർക്ക് വഴങ്ങി സന്ധിക്കു തയ്യാറാകും എന്നാണ് കരുതിയതു്'' എന്ന ധർമ്മനന്ദനൻെറ വാക്കുകൾ എത്ര വേദനാദ്യോതകമാണ്! ഭവിഷ്യത്തിൻെറ അനിവാര്യതയെ മനസ്സിലാക്കിക്കൊടുത്ത ഭീഷ്മർ, കൗരവനാശത്തിന്ന് പാണ്ഡവരപരാധികളല്ലെന്ന ധർമ്മപുത്രർക്ക് മനസ്സിലാക്കിക്കൊടുക്കുന്നു. അങ്ങനെ ഭീഷ്മാനുജ്ഞയാൽ ധർമ്മപുത്രർ രാജ്യഭാരം ഏൽക്കുന്നു. വളരെ സംവത്സരങ്ങൾ വിധിയാംവണ്ണം രാജ്യപരിപാലനം ചെയ്തശേഷം ഹിമവത്സാനുക്കളിൽ ഭ്രാതാക്കളും പാഞ്ചാലീദേവിയുമൊത്ത് അദ്ദേഹം നാകലോകം പൂകുന്നു.

ത്യാഗത്തിൻെറ മഹിമയാണ് ഭോഗത്തിൻെറ തെളിമയേക്കാൾ ഭാരതീയ സംസ്കാരം അനുമോദിക്കുന്നതു്.

**വൈരം നൈവ തു വൈരേണ കേശവ ഹ്യുപശാമ്യതി,**
**ഹവിഷാഗ്നിര്യഥാ കൃഷ്ണ ഭൂയ ഏവാഭിവർദ്ധതേ.**

വൈരത്തെ വൈരത്താൽ ശമിപ്പിക്കാൻ കഴിയുന്നതല്ല. അഗ്നിയിൽ നെയ്യ് പകന്നാലെന്നതുപോലെ വർദ്ധിക്കയേ ചെയ്യൂ. ഭോഗേച്ഛയെ ത്യാഗത്താൽ തടയണം. ഇതാണ് മഹനീയാദർശം. ഭോഗേച്ഛയെ വളരാനനുവദിച്ചാൽ കൗരവന്മാരുടെ സർവ്വനാശംപോലത്തെ ഫലമാണുണ്ടാവുക. ഭോഗം അനുഭവിക്കുന്നതു് ഇന്ദ്രിയനിഗ്രഹം ചേയ്തുവേണം. എന്നാൽ അതിനാൽ ദോഷം വരുന്നതല്ല. ഇന്നത്തെ ലോകത്തിൽ എവിടേയും ഭോഗതൃഷ്ണമാത്രമേ കാണ്മാനുള്ളൂ. ഇങ്ങനെ മനുഷ്യർ അസുരസമാനരായിത്തീന്നാൽ അവർക്ക് മേൽപറഞ്ഞ സർവ്വനാശകഫലമാണ് ലഭിക്കുക എന്നൊന്നോർത്താൽ നന്നു്.

---

# സനാതനധർമ്മത്തിൻെറ സദ്ഭാവങ്ങൾ– ഒരു വിഹഗവീക്ഷണം

**ഇളമണ്ണ്**

### ആമുഖം

സനാതനധർമ്മമെന്നു കേട്ടാൽ ഹിന്ദുമതമെന്നു സാമാന്യമായി നാം ധരിക്കുന്നു. മതം എന്നാൽ എന്താണ്? നിർവ്വചനം അത്ര എളുപ്പമല്ല. മതശബ്ദത്തിനു അഭിപ്രായമെന്നർത്ഥമുണ്ട്. അഭിമതം എന്നു പറയാറില്ലേ? വ്യക്തമായ ഒരഭിപ്രായം. ഒരുപക്ഷെ ഈശ്വരവിശ്വാസത്തിലധിഷ്ഠിതമായ ഒരു ജീവിതാസൂത്രണം എന്നു മതത്തെപ്പററിപ്പറയാമോ? കുറെ ശരിയുണ്ട് അതിലെന്നു പറയാം. അപ്പോൾ നിരീശ്വരമതമെന്നു പറയുന്നതോ? മനുഷ്യന് നിയന്ത്രിക്കാനാവാത്ത ഏതോ ശക്തി നമുക്കനുഭവപ്പെടുന്നു, പ്രകൃതിയിൽത്തന്നെ. ഈ ശക്തിയെ ചെറുക്കുന്നതിനുപകരം അതിനെ മാനിക്കുക, ആശ്രയിക്കുക, അങ്ങനെ നമുക്ക് അതിൻെറ സഹായം തേടുക – ഇതാണോ മതത്തിൻെറ ഭാവന? കൂടുതൽ സങ്കീർണ്ണമാവുന്ന ഈ ചിന്ത ഒന്നു നിർത്താം. സനാതനധർമ്മം എന്നു പറയുമ്പോൾ ഹിന്ദുമതം എന്നു പൊതുവിൽ ധരിക്കുമെങ്കിൽ, ഈ ലേഖനത്തിന് അതു മതി. ഹിന്ദുമതത്തിൽ, എല്ലാ മതങ്ങളിലുമെന്നപോലെ, നന്മകളും തിന്മകളും ഉണ്ട്. അതിലെ നന്മയിലേയ്ക്ക് ഒരു നേരിയ വെളിച്ചം വീശുവാൻ ശ്രമിക്കാം. തിന്മകളില്ല എന്നല്ല. നന്മയ്ക്കു പ്രാധാന്യം നൽകുന്നുവെന്നുമാത്രം.

### മതത്തിൻെറ പ്രാധാന്യം

മതം അന്ധവിശ്വാസങ്ങളുടെയും അടിമത്തമനഃസ്ഥിതിയുടെയും ഫലമായി രൂപം കൊണ്ട ഒരു ദ്രോഹപ്രസ്ഥാനമാണെന്ന് അഭിപ്രായമുള്ളവരുണ്ട്. നല്ല വിശ്വാസവും അന്ധവിശ്വാസവും തമ്മിൽ വേർതിരിച്ചറിയണം. ഇവയുടെ പരിണാമങ്ങളെന്തെല്ലാം? അവയിൽ പെടുമോ മതം? ഇല്ലെങ്കിൽ മതം എന്തിൻെറ ഫലമാണ്? ഇതൊക്കെ സാവഗാഹം പഠിച്ചിട്ടേ ഒരഭിപ്രായം പറയാൻ പാടുള്ളൂ. ഒന്നു തീർച്ച: യുഗയുഗങ്ങളായി ലോകത്തിൻെറ എല്ലാ

ഭാഗങ്ങളിലും നരവംശത്തെ സ്വാധീനിച്ചപോരുന്ന ഒരു മഹാപ്രസ്ഥാനമാണ മതം. ഇക്കാര്യം നിർവ്വിവാദമത്രേ, ഒരു സമൂഹപ്രസ്ഥാനമെന്ന നിലയിലും മതം അനിഷേദ്ധ്യമായ സേവന ക്ഷമത പ്രദർശിപ്പിച്ചിട്ടുണ്ട്. വ്യക്തിസത്തയുടെ വികസനത്തിനുവേണ്ടിയുള്ള പരിപാടികളിലും മതം ഒരു ഫലപ്രദമായ ഉപാധിയാണെന്നു കാണാം. ഇക്കാരണങ്ങളാൽ മനുഷ്യൻ മതത്തെ തള്ളിപ്പറയാൻ ഇന്നും മടിക്കുന്നു. അതിൽ അദ്ഭുതത്തിനവകാശമില്ല. മതത്തിൻെറ വ്യാപ്തി കാണിക്കാൻ ഉപകരിക്കുന്ന സ്ഥിതിവിവരണക്കണക്കു നോക്കുക:

| മതം | ലോകത്തിൽ എത്രയാളുകൾ | ഏഷ്യയിൽ എത്രയാളുകൾ | ഇന്ത്യയിൽ എത്ര ആളുകൾ: ശതമാനം | ലോകത്തിൽ എത്രാംസ്ഥാനം |
|---|---|---|---|---|
| ക്രിസ്തുമതം | 84 കോടി | 5 കോടി | 2. 44 % | 1 |
| ഇസ്ലാം | $42\frac{1}{2}$ ,, | $4\frac{1}{4}$ ,, | 10. 69 ,, | 2 |
| ഹിന്ദുമതം | $32\frac{1}{2}$ ,, | 32 ,, | 83. 51 ,, | 3 |
| കൺഫ്യൂഷ്യസ്മതം | 30 ,, | 3 ,, | — | 4 |
| ബുദ്ധമതം | 15 ,, | 15 ,, | 0. 74 ,, | 5 |
| സിക്കുമതം | $6\frac{1}{4}$ ,, | — | 1. 79 ,, | 6 |
| താവോമതം | 5 ,, | 5 ,, | — | 7 |
| ഷിൻേറാമതം | 3 ,, | — | — | 8 |
| യൂദമതം | $1\frac{1}{4}$ ,, | — | — | 9 |
| സരതുഷ്ടമതം | $1\frac{1}{2}$ ലക്ഷം | — | — | 10 |
| ജൈനമതം | $1\frac{1}{4}$ ,, | — | 0. 46 ,, | 11 |

തൊഴിൽ, ദേശം, ഭാഷ, രാഷ്ട്രീയകക്ഷി മുതലായ അടിസ്ഥാനങ്ങളിലും മനുഷ്യവംശത്തെ വർഗ്ഗീകരിക്കാം. എന്നാൽ പരമ്പരാഗതമായും സംഖ്യാനിഷ്ഠമായും ജനങ്ങളെ സ്വാധീനിക്കുന്നതിലും സംഘടിപ്പിക്കുന്നതിലും മതത്തിനുള്ളത്ര കഴിവ് ഇന്നുവരെ മററൊരു പ്രസ്ഥാനത്തിനും സിദ്ധിച്ചിട്ടില്ല.

## മതം ഇൻഡ്യയിൽ

ഭാരതം ധർമ്മഭൂമിയാണ്, കർമ്മഭൂമിയാണ് എന്നാണ് അഭിജ്ഞമതം. സനാതനസിദ്ധാന്തങ്ങൾ ജനജീവിതത്തെ ഭരിച്ചതിൻെറ ഫലമാണ് ഈ അഭിപ്രായം. മേൽക്കാണിച്ച കണക്കിൽനിന്നും ചിലതൊക്കെ നമുക്കു വ്യക്തമായി മനസ്സിലാക്കാൻ കഴിയും. ലോകത്തിലെ മതങ്ങളിൽ ഹിന്ദുമതം (സനാതനമതം) അവലംബിച്ചവരുടെ എണ്ണംകൊണ്ട് മൂന്നാം സ്ഥാനം അതിനുണ്ട്. ഭാരതത്തിൽ 100 ആളുകളിൽ 84 ആളുകൾ ഹിന്ദുക്കളാണെന്നും കാണുന്നുണ്ട്. ഹിന്ദുമതത്തിൽനിന്നും അടർന്നുണ്ടായവ എന്ന നിലയിൽ ബുദ്ധമതത്തെയും ജൈനമതത്തെയും കരുതാമെന്നൊരു പക്ഷമുണ്ട്. ഭഗവാൻ ബുദ്ധനെ ഈശ്വരൻെറ ഒരു അവതാരമായി ഹിന്ദുക്കൾ കരുതുന്നു. അങ്ങനെ നോക്കുമ്പോൾ 85 ശതമാനം ആളുകൾ ഇൻഡ്യയിൽ ഹിന്ദുക്കളാണ് എന്നു പറയാം. ഹിന്ദുമതം ഏഷ്യയിലെ 32 കോടി ജനങ്ങളുടെ മതമാണ്. ലോകത്തിലെ മററു പ്രദേശങ്ങളിൽ ആകെ ഹിന്ദുക്കൾ അരക്കോടി മാത്രം. ശ്രീ വിവേകാനന്ദസ്വാമിജിയും ശ്രീ രാമതീർത്ഥനും സനാതനസിദ്ധാന്തങ്ങൾ ലോകമെങ്ങും പ്രചരിപ്പിച്ചു. ചിന്മയാനന്ദസ്വാമിജി, രംഗനാഥാനന്ദസ്വാമിജി എന്നിങ്ങനെ പലരും നാനാരാജ്യങ്ങളിലും പോയി വേദാന്തമതം വിമതസ്ഥർക്ക് മനസ്സിലാക്കിക്കൊടുക്കുന്നുണ്ട്. ഇതുപോലെ മററു മതങ്ങളുടെ പ്രചാരവേല വളരെ വദ്ധിച്ച തോതിൽ ഇൻഡ്യയിലും നടക്കുന്നു. ഓരോ മതത്തിലും സംഖ്യാപരമായ മാററങ്ങൾ തന്മൂലം കുറെയൊക്കെ സംഭവിക്കുമെന്നല്ലാതെ അടിസ്ഥാനപരമായ സ്ഥിതിക്കു കാര്യമായ മാററം സംഭവിക്കുന്നുണ്ടോ എന്നു സംശയമാണ്. ഭാരതത്തിൽ മതം ഒരിക്കലും നിർബ്ബന്ധവിഷയമായിട്ടില്ല; അടിച്ചേല്പിക്കപ്പെട്ടിരുന്നില്ല. മതത്തിൻെറ പേരിൽ രക്തച്ചൊരിച്ചിലും കുരിശുയുദ്ധവും നടത്താൻ ഭാരതത്തിൻെറ സനാതനമതം ഒരിക്കലും ഒരുങ്ങിയില്ല. മതസഹിഷ്ണുതയുടെ മധുരോദാരമായ സ്വാഗതസന്ദേശം ഇന്നും ഭാരതം ഉദ്ഘോഷിക്കുന്നു.

ഇസ്ലാമും ക്രിസ്തുമതവും ഇൻഡ്യയെ വളരെ സ്വാധീനിച്ചുവെന്നതു ചരിത്രവസ്തുതയത്രേ. മുഗൾസാമ്രാജ്യകാലവും ആംഗലസാമ്രാജ്യകാലവുമാണിതിനുത്തരവാദിത്വം വഹിക്കുന്നതെന്നു സ്ഥൂലമായിപ്പറയാം. ഇതിന്റെ പിമ്പിൽ അധികാരശക്തി പ്രവർത്തിച്ചുവെന്നതു നിസ്തർക്കവുമാണ്.

## ആഴവും പരപ്പും

ആഴവും പരപ്പുമുള്ള ഒരു മഹാസമുദ്രമാണ് ഹിന്ദുമതം. യതിശ്രേഷ്ഠന്മാരുടെ ദീർഘദീർഘങ്ങളായ യുഗദർശനം ചിന്തയുടെ ഒരു അത്ഭുതഫലമാവണം. നാലു യുഗങ്ങളായി കാലത്തെ വിഭജിക്കുന്നു: കൃതത്രേതാദ്വാപരകലി. ഇതു് കലിയുഗം. അടുത്തതു് കൃതയുഗം. പിന്നെ ത്രേതായുഗം, തുടർന്ന് ദ്വാപരയുഗം. വീണ്ടും കലിയുഗം അങ്ങനെ ഈ കറങ്ങിക്കൊണ്ടിരിക്കുന്ന വൃത്തം ഒരു വലിയ ചിന്താസംഭാവനതന്നെ. ഓരോ യുഗത്തിനും സാമാന്യധർമ്മങ്ങൾക്ക് മാററമില്ലെങ്കിലും സവിശേഷധർമ്മം വ്യവച്ഛേദിച്ചിട്ടുണ്ട്. അതിന് യുഗധർമ്മം എന്നു പറയുന്നു. ശ്രീരാമന്റെ യുഗധർമ്മവും ശ്രീകൃഷ്ണന്റെ യുഗധർമ്മവും പൂർണ്ണമായും സമാനമല്ല, എന്നു നമുക്കറിയാം. ശാസ്ത്രയുഗം എന്ന അർത്ഥമല്ല നാമിവിടെ ഗ്രഹിക്കുന്നതു്. ശാസ്ത്രത്തിന്റെ വളർച്ചകൊണ്ടും, ഭൗതികവാദത്തിന്റെ അതിപ്രസരംകൊണ്ടും ഇന്ന് ആദ്ധ്യാത്മികതയ്ക്കു മാന്ദ്യം ഭവിക്കുന്നുണ്ട്. മുമ്പു നിലവിലിരുന്ന ആചാരങ്ങളും വിശ്വാസങ്ങളും പൊളിച്ചെഴുതേണ്ടിവരുന്നു. എന്നിട്ടും സനാതനമതം ഭാവനാപൂർണ്ണമായ ഒരു പ്രായോഗികസംവിധാനം മാനവജീവിതത്തിനു നല്കിയിട്ടുള്ളതു് കാണുമ്പോൾ എത്ര വിശാലവും എത്ര അഗാധവുമായ ചിന്തയാണ് അന്നത്തെ ആചാര്യന്മാർക്കുണ്ടായിരുന്നതെന്നു നാം അദ്ഭുതം കൂറി നിന്നുപോകും.

ജീവിതവുമായി മതം എങ്ങനെ ബന്ധപ്പെടുന്നു ? ഇതാണു പ്രധാനകാര്യം. സംഭാവ്യമായ എല്ലാ പ്രശ്നങ്ങളും ചിന്തിക്കണം — അടുത്ത തലമുറയുടെ പ്രശ്നങ്ങൾപോലും. വ്യഷ്ടി, സമഷ്ടി എന്ന രണ്ടടിസ്ഥാനങ്ങളിലും പ്രശ്നങ്ങൾ പരിഗണിക്കണം. കഴിഞ്ഞുപോയ തലമുറക്കാരുടെ അനുഭവങ്ങൾ വിഗണിച്ചുകൂടാ. ഇങ്ങനെ ഭൂതവർത്തമാനഭാവികാലങ്ങളെ ഏകോപിച്ചതാണ് ചിന്ത. ഭൂതകാലാനുഭവങ്ങളുടെ സാധനാപാഠവും ഭാവിയിൽ സംഭാവ്യമായ പ്രത്യാഘാതങ്ങളും ഭാവനയിൽ ദർശിച്ചുകൊണ്ടു് വർത്തമാനകാലപ്രശ്നങ്ങൾക്കു പരിഹാരം നിർദ്ദേശിക്കുക — വളരെ ദാർശനികപ്രവീണമായ ഒരു മസ്തിഷ്കവും സ്നേഹമസൃണമായ ഒരു ഹൃദയവും ഉണ്ടെങ്കിലേ ഇതു സാധിക്കയുള്ളൂ. ഇത്തരത്തിൽ നോക്കിയാൽ ഹിന്ദുമതത്തിലെ ജീവിതസംവിധാനം ആശ്ചര്യകരമായ ചിന്തകളുടെ ഫലമാണെന്നു തീർത്തുപറയാം.

നാലു വേദങ്ങൾ, ആറു ശാസ്ത്രങ്ങൾ, അറുപത്തിനാലു കലകൾ, ഉപനിഷത്തുകൾ, പുരാണങ്ങൾ, ശ്രുതിസ്മൃതികൾ എന്നിവ ജീവിതാസൂത്രണത്തിന്റെ അഗാധതലങ്ങളിൽവരെ ചെന്ന ചിന്തയുടെ പ്രതീകങ്ങളാണ്. വ്യക്തിജീവിതത്തെ ശൈശവം, ബാല്യം, കൌമാരം, യൗവ്വനം, വാർദ്ധക്യം എന്ന് പ്രായത്തിന്റെ അടിസ്ഥാനത്തിൽ തിരിക്കുന്നു. മനുഷ്യബന്ധം സമൂഹത്തിന്റെ അടിത്തറയാവണമെന്ന ചിന്തയാണ് ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥ്യം, സന്ന്യാസം എന്ന വിഭജനത്തിനുള്ളതു്. സൃഷ്ടി, സ്ഥിതി, സംഹാരം എന്ന മൂന്നു പ്രക്രിയകളുടെ പേരിലാണു ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ പ്രവർത്തിക്കുന്നതു്. വിഘ്നേശ്വരനായി ഗണപതി, വിദ്യാദേവതയായി സരസ്വതി, ഐശ്വര്യദേവതയായി മഹാലക്ഷ്മി, മുജ്ജന്മം, ഇജ്ജന്മം, പുനർജ്ജന്മം എന്നിങ്ങനെ ഈ ജന്മത്തിൽ നമ്മുടെ ചിന്താകർമ്മങ്ങളെ സ്വാധീനിക്കുന്നതിനു തകുന്ന സിദ്ധാന്തങ്ങൾ, ബ്രഹ്മജ്ഞാനികളായ ബ്രാഹ്മണർ ഭൂമിയിലെ ദേവന്മാരും, രാജാവു പ്രത്യക്ഷദൈവതവും എന്നു രാഷ്ട്രധാരണകൾ, ഗുരുവാണു ജഗത്തിന്റെ എല്ലാമെല്ലാം എന്ന അടിസ്ഥാനത്തിൽ ഗുരുകുലവിദ്യാഭ്യാസം. ക്രൂരജന്തുക്കൾപോലും സ്നേഹിക്കപ്പെടേണ്ടതാണെന്നും സമാധാനപരമായ സഹവർത്തിത്വം അവയുമായിപ്പോലും സാദ്ധ്യമാണെന്നും കാണിക്കുന്ന സർപ്പക്കാവുകളും, സർപ്പാരാധനയും. വ്യക്തിജീവിതംസുരക്ഷിതമാക്കുന്ന കൂട്ടുകുടുംബം, ഭാര്യാഭർത്തൃസങ്കല്പം മുതലായ തത്ത്വങ്ങൾ, ശരീരശാസ്ത്രപരമായി കരുതേണ്ട സപിണ്ഡസഗോത്രവിവാഹനിരോധനം, പിതൃസ്മരണ നിലനിർത്തുന്ന ആചാരങ്ങൾ, ആത്മനിയന്ത്രണംകൊണ്ടു

കുടുംബാസൂത്രണം നിർവ്വഹിക്കുന്ന പ്രതാനുഷ്ഠാനങ്ങൾ, മക്കത്തായംകൊണ്ടു പുരുഷനും മരുമക്കത്തായംകൊണ്ടു സ്ത്രീക്കും ജനിച്ച കുടുംബത്തിൽ പ്രാധാന്യം നല്കുന്ന പരമ്പരാവകാശക്രമീകരണം, ദേഹവും ദേഹിയും തമ്മിലുള്ള ബന്ധവും പരമാണുവിന്റെയും മനുഷ്യാത്മാവിന്റെയും പരിണാമങ്ങളുടെ അപഗ്രഥനം – ഇങ്ങനെ മഹത്തായ ഒരു ജീവിതസംവിധാനമാണ് ഹിന്ദുമതം വിഭാവനം ചെയ്തിരിക്കുന്നത്.

## ആചാര്യപരമ്പര

സംയമസിദ്ധികൾകൊണ്ട് ഈശ്വരശക്തിയെപ്പോലും നിയന്ത്രിച്ച യതീശ്വരന്മാർ; വേദങ്ങളും ഉപനിഷത്തുകളും സ്മൃതികളും രചിച്ച പണ്ഡിതാഗ്രേസരരായ മാമുനികൾ, യാജ്ഞവൽക്യൻ, മനു, ഭരതമുനി, ചാർവ്വാകൻ, ചരകൻ, വ്യാസൻ, വാല്മീകി, പാണിനി, ശ്രീശങ്കരൻ, രാമാനുജൻ, മദ്ധ്വൻ, പരമഹംസർ, രമണമഹർഷി, വിവേകാനന്ദൻ, നന്തനാർ, തുക്കാറാം, കബീർദാസ്, സൂർദാസ്, തുളസീദാസ്, മീരാ, ത്യാഗരാജൻ, സുബ്രഹ്മണ്യഭാരതി, വില്വമംഗലം, എഴുത്തച്ഛൻ, മേല്പത്തൂർ, പൂന്താനം, സ്വാതിതിരുനാൾ, ശ്രീനാരായണഗുരു, വിദ്യാധിരാജപാദർ, ദയാനന്ദസരസ്വതി, വിദ്യാസാഗർ, ഗാന്ധിജി – എത്ര നീണ്ട ഒരു ആചാര്യപരമ്പരയാണ് ഭാരതത്തിനുള്ളത് ! ഇന്നു നമ്മുടെ ഇളയ തലമുറക്കാരിൽ ആർക്കും തന്നെ ഈ മഹാത്മാക്കളെപ്പററി ന്യായമായി വേണ്ടത്ര അറിവുണ്ടെന്നു പറഞ്ഞുകൂടാ. മുതിർന്ന തലമുറപോലും ഈവക അറിവിന്റെ കാര്യത്തിൽ പിന്നണിയിലാണ്.

## ക്ഷേത്രത്തിലേയ്ക്കു തിരിയുക

ഹിന്ദുമതം വ്യക്തിശുദ്ധിക്കു പ്രധാന്യം നൽകുന്നു. ഓരോ വ്യക്തിയും ധർമ്മബോധം സമാർജ്ജിക്കണം. ഓരോ വ്യക്തിയും സംയമം ശീലിക്കണം. ഈശ്വരസാക്ഷാത്കാരം ആത്മസാക്ഷാത്കാരംതന്നെ. ഈശ്വരനെക്കുറിച്ചുള്ള ചിന്ത ഹൃദയം മുററി വളരുവാനുള്ള വിവിധപരിപാടികളിൽ അതിപ്രധാനമായ സ്ഥാനം ക്ഷേത്രത്തിനുണ്ട്: ബാഹ്യചക്ഷുസ്സിനു ഗോചരമായ ഈശ്വരവിഗ്രഹം, കണ്ണിനും കാതിനും നാസയ്ക്കും നാവിനും രുചിയ്ക്കാൻ കഴിയത്തക്ക സംവിധാനം–പുഷ്പങ്ങൾ, മധുരനൈവേദ്യങ്ങൾ, മൗനധ്യാനം, മന്ത്രോച്ചാരണം, ഭക്തിഗാനം, സുന്ദരകലകൾ. സ്നേഹിക്കാൻ മനുഷ്യരും പക്ഷികളും മൃഗങ്ങളും. ഒന്നു ചിന്തിച്ചുനോക്കൂ, ജീവിതസൗഖ്യത്തിനു വേണ്ട സാമൂഹ്യസൗകര്യങ്ങളും അദ്ധ്യാത്മപരിശീലനത്തിനു സഹായിക്കുന്ന എല്ലാ ക്രമീകരണങ്ങളും എല്ലാവർക്കും ലഭിക്കുന്ന ഏകസ്ഥാനം ക്ഷേത്രമാണ്. ക്രൈസ്തവദേവാലയമോ മുസ്ലീം ദേവാലയമോ മററൊരു മതത്തിന്റെ സ്ഥാപനമോ ഇത്രമാത്രം ജീവിതക്ഷമതയിൽ സമ്പൂർണ്ണമല്ലെന്നു നിർവ്വിവാദം പറയാവുന്നതാണ്.

എന്നിട്ടും നാം ക്ഷേത്രത്തെ വിഗണിക്കുന്ന കുററം നമ്മുടേതുതന്നെ. നഷ്ടവും നാശവും നമുക്കുതന്നെ, അതു മറക്കാതിരിക്കുക.

## അപ്രായോഗികമോ ?

ക്ഷേത്രവും ക്ഷേത്രസംസ്കാരവും പഴഞ്ചനാണെന്നും അതൊന്നും ഇനി ചിന്തിക്കേണ്ടതില്ലെന്നും ശാസ്ത്രവും പാശ്ചാത്യപരിഷ്കാരവും മാത്രമാണിനി ലോകത്തെ ഭരിക്കാൻ പോകുന്നതെന്നും അഭിപ്രായമുണ്ട്. ഭാരതം ദർശിച്ചിട്ടില്ലാത്ത അദ്ഭുതചിന്തകളൊന്നും പാശ്ചാത്യർക്കില്ല. അവർ ഇന്നു ഭാരതചിന്തകളെ ഉൾക്കൊള്ളാൻ ആവേശം കാണിക്കുകയാണ്. സംസ്കൃതഭാഷ, വേദങ്ങൾ മുതലായവയും ചാണക്യസൂത്രം, ജ്യോതിഷം, ആയുർവേദവും അഷ്ടാംഗഹൃദയവും, ഭാരതീയകലകൾ എന്നിവയെല്ലാം പാശ്ചാത്യർ പഠിക്കുന്നു. അവർ പഠിച്ചു കഴിയുമ്പോൾ നമുക്കു തോന്നും, പ്രായോഗികമാണെന്ന്! അത്ര അനുകരണഭ്രമവും അടിമത്തവും നാം ശീലിച്ചുപോയി. ഈ ശീലം ഒന്നു മാററണം. പ്രായോഗികമായ എന്തെല്ലാം സദ്ഭാവങ്ങൾ സനാതനധർമ്മത്തിലുണ്ട്! അതൊന്നു സ്വീകരിക്കരുതോ ?

## യഥാർത്ഥപരിശീലനകേന്ദ്രങ്ങൾ

വീട്, ക്ഷേത്രം, വിദ്യാലയം എന്നിവയാണു യഥാർത്ഥപരിശീലനകേന്ദ്രങ്ങൾ. വിദ്വേഷപരിശീലനം നൽകുന്ന കക്ഷിരാഷ്ട്രീയവും സ്വാർത്ഥപരിപാലനം ശീലിപ്പിക്കുന്ന വ്യാപാരവ്യവസായരംഗങ്ങളും ഈ ധർമ്മഭൂമിയെ അനുനിമിഷം സർവ്വനാശത്തിലേയ്ക്കു ഉന്തിവിട്ടുകൊണ്ടിരിക്കുകയാണ്. മനഃസാക്ഷി ശക്തമാവാനും

ധാൎമ്മികധൈൎയ്യംകൊണ്ടു് നിൎഭീകത വളരാനും നീതിയുടെ നല്ല മാതൃകകഠം പുലരാനും ആവശ്യമായ എല്ലാ മാൎഗ്ഗങ്ങളും ആൎയ്യസംസ്കാരപ്രതിബിംബമായ സനാതനമതം നിബന്ധിച്ചിരിക്കുന്ന ക്ഷേത്രത്തിൽ നിർദ്ദേശിച്ചിട്ടുണ്ടു്. ഭവനങ്ങളിൽ ഇന്നു മതഗ്രന്ഥങ്ങളില്ല. ആചാൎയ്യന്മാരുടെ ചിത്രങ്ങഠംക്കുപകരം സിനിമാതാരങ്ങളുടെയും രാഷ്ട്രീയനേതാക്കന്മാരുടെയും ചിത്രങ്ങഠം കാണാം. പ്രാൎത്ഥനയും പുരാണപാരായണവും വീടുകളിൽ ചുരുക്കമായിരിക്കുന്നു. വ്രതങ്ങഠം ഇല്ലാതായി. ക്ഷേത്രങ്ങഠം ഭരണപ്രധാനവും ഭരണം കക്ഷിരാഷ്ട്രീയനിഷ്ഠവുമാകയാൽ ക്ഷേത്രങ്ങഠം രാഷ്ട്രീയാഭയാൎത്ഥികളുടെ വ്യാപാരകേന്ദ്രമായി മാറുന്നു. സോഷ്യലിസത്തിൻെറയും മതേതരത്വത്തിൻെറയും പേരിൽ ഇല്ലാതാവുന്നതു പലപ്പോഴും ആൎയ്യധൎമ്മങ്ങഠം മാത്രം. വിദ്യാലയങ്ങളിൽ ഭൗതികതത്വ വികാസം ലഭിക്കുന്ന പാഠ്യപദ്ധതിയാണധികം. ധാൎമ്മികമൂല്യങ്ങഠം, ദേശാഭിമാനം, മുതലായ സദ്ഭാവങ്ങഠം വിദ്യാലയങ്ങളിൽവെച്ചു മരവിക്കുകയാണു്. ഇതിനൊക്കെ പരിഹാരം കാണേണ്ടിയിരിക്കുന്നു. പൊതുനേതൃത്വക്കാർ നമുക്കാപത്തായിരിക്കുകയാണു്. നാം സ്വയം ശ്രദ്ധിക്കയേ ഇനി മാൎഗ്ഗമുള്ളു. വീട്ടിലും ക്ഷേത്രത്തിലും വിദ്യാലയത്തിലും നമ്മുടെ വിചാരവീചികഠം അലയടിക്കുവാൻ നമ്മുടെ ഹൃദയത്തിൻെറ അടിത്തട്ടിൽനിന്നും ഇച്ഛാശക്തി ഉയരണം. അത്രയും മാത്രംമതി. പിന്നെ മാൎഗ്ഗം തെളിഞ്ഞുകൊള്ളും. ഇച്ഛാശക്തിയില്ലെങ്കിൽ ആരെന്തു മാൎഗ്ഗം തെളിച്ചാലും ഫലമുണ്ടാവുകയുമില്ല.

ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ
നിബോധത!

---

# വാൎത്തകൾ

## ഡിസംബർ മാസത്തിലെ അന്തർയോഗം

### പ്രത്യേകതകഠം

1 അന്തൎയ്യോഗം തുടൎച്ചയായി അഞ്ചു ദിവസം നടത്തപ്പെടും. ശ്രീമദ് രംഗനാഥാനന്ദ സ്വാമികഠം, വിദ്യാനന്ദതീൎത്ഥപാദസ്വാമികഠം, ശ്രീ ജീ. ബാലകൃഷ്ണനായർ എന്നിവരാണു് മുഖ്യാചാൎയ്യന്മാർ.

2 അന്തൎയ്യോഗം തുടങ്ങുന്നതിന്നു തൊട്ടുമുമ്പുള്ള 3 ദിവസങ്ങളിൽ കേരളത്തിലെ സാഹിത്യകാരന്മാരുടെ ചൎച്ചായോഗങ്ങളും, പൊതുസമ്മേളനങ്ങളും, കവിതാപാരായണങ്ങളും നടത്തപ്പെടുന്നതാണു്. ശ്രീമദ് വിവേകാനന്ദസ്വാമിജിയെയും സ്വാമിജിയുടെ ആശയങ്ങളെയും വിശദമായി പഠിച്ചറിയാനും, അറിയിക്കാനുമാണു് ഈ ചൎച്ചായോഗങ്ങഠം നടത്തുന്നതു്. അതു പൊതുജനങ്ങഠംക്കു് ഉപകാരപ്പെടുന്നവിധത്തിൽ പ്രചരിപ്പിക്കുന്നവർ സാഹിതീസേവകരാണല്ലോ. അതുകൊണ്ടു് ഈ വിഷയത്തിൽ അവരുടെ സേവനം ഭാരതത്തിലെ ഇന്നത്തെ പല വിഷമപ്രശ്നങ്ങഠംക്കും പരിഹാരം കണ്ടെത്തുന്നതിനു സഹായകമായിരിക്കും. അതിന്നുള്ള ഒരു പ്രാരംഭശ്രമവുംകൂടിയാണു് ഈ ചൎച്ചായോഗം.

ചൎച്ചായോഗങ്ങഠം ഡിസംബർ 22, 23, 24 എന്നീ തീയതികളിലും, അന്തൎയ്യോഗം 25,26,27, 28,29, എന്നീ തീയതികളിലും നടത്തപ്പെടും. 24-ാംനു- വൈകിട്ടാണു് അന്തൎയ്യോഗോദ്ഘാടനം.

20-ാം നു- മുതൽ 30-ാം നു- വരെ മുഖ്യാചാൎയ്യന്മാർ ആശ്രമത്തിൽ താമസിക്കുന്നതാണു്.

അന്തൎയ്യോഗത്തിനു പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ നേരത്തെ വിവരം തരണം. വിവരം തരാതെ വന്നാൽ എല്ലാവൎക്കും ബുദ്ധിമുട്ടാകും.

### ആദ്ധ്യാത്മിക അന്തൎയ്യോഗം, തൃശ്ശൂർ

നവംബർമാസത്തിലെ അന്തൎയ്യോഗം 10-ാനു- പതിവുപോലെ നടത്തപ്പെടും.

---



ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത!

# പ്രബുദ്ധകേരളം

| വാല്യം 59 | 1974 ഡിസംബർ | ലക്കം 12 |
|---|---|---|

## അമൃതവാണി

ഷഡ്ദോഷാ പുരുഷേണേഹ ഹാതവ്യാ ഭൂതിമിച്ഛതാ
നിദ്രാ തന്ദ്രാ ഭയം ക്രോധ ആലസ്യം ദീർഘസൂത്രതാ.
ഷഡേവ തു ഗുണാഃ പുംസാ ഹാതവ്യാ ന കദാചന
സത്യം ദാനമനാലസ്യം അനസൂയാ ക്ഷമാ ധൃതിഃ. —വിദുരവാക്യം.

നമ്മുടെ ശ്രേയസ്സിന്നു് വിഘാതമായി ജീവിതത്തിൽ കടന്നുകൂടുന്ന ദോഷങ്ങൾ ആറെണ്ണമാണെന്നാണു് വിദുരൻ പറയുന്നതു്. പ്രയത്നപ്പെട്ടും അവയെ ജയിച്ചുവെങ്കിലേ ജീവിതത്തിൽ ഉത്കർഷം ഉണ്ടാകയുള്ളു. എന്തൊക്കെയാണാ ദോഷങ്ങൾ? 1. നിദ്ര – അമിതമായ ഉറക്കം. മിതമായ നിദ്ര നമ്മുടെ ആരോഗ്യത്തിനും സുഖത്തിനും ആവശ്യമാണു്; പകൽ അദ്ധ്വാനിച്ചു തളർന്നിരിക്കുന്ന ദേഹേന്ദ്രിയമനസ്സുകൾ അവയുടെ ക്ഷീണം തീർത്തു് ശക്തി വീണ്ടെടുക്കുന്നതു് നിദ്രയിലാണു്. എന്നാൽ അതു് അധികമായാൽ ഇന്ദ്രിയമനോവൃത്തികൾ മന്ദീഭവിച്ചു മനുഷ്യൻ ഒന്നിനും കൊള്ളരുതാത്തവനായിത്തീരും. 2. മന്ദബുദ്ധികൾക്കുണ്ടാകുന്നതാണു് രണ്ടാമത്തെ ദോഷം: തന്ദ്രാ – ഏതു വിഷയത്തിലും ഗ്ലാനത, അതായതു് ഉറക്കം തൂങ്ങുന്ന ശീലം. 3. തന്ദ്രയിൽനിന്നു ജനിക്കുന്ന ദോഷമാണു് ഭയം – പേടി. ദേഹേന്ദ്രിയമനസ്സുകളുടെ ബലഹീനതയിൽ അവശ്യം ചെയ്യേണ്ട ഓരോ കൃത്യത്തിലും ആപത്തിനെ ഭയപ്പെടുന്നു. 4. ക്രോധം – തന്റെ ഇഷ്ടത്തിനു വിരോധമായി വരുന്ന ഏതു നിസ്സാരകാര്യത്തിലും കോപിക്കുന്ന ശീലം. കോപം കാര്യാകാര്യവിവേകശക്തിയെ നശിപ്പിക്കും. 5. ആലസ്യം – മടി. അവശ്യം ചെയ്യേണ്ട കൃത്യങ്ങളിൽ വിമുഖമായി, ഉത്സാഹശൂന്യമായിരിക്കൽ. 6. ദീർഘസൂത്രത – ഇന്നു ചെയ്യേണ്ടതു് 'നാളെയാവാം, നാളെയാവാം' എന്നിങ്ങനെ നീട്ടിക്കൊണ്ടുപോകുന്ന ദുശ്ശീലം. തമോഗുണജന്യവും അതിനാൽ അജ്ഞാനലക്ഷണവുമായ ഈ ദോഷങ്ങളെ എങ്ങനെ ജയിക്കാം? പ്രതിപക്ഷഭാവനകൊണ്ടു വേണം ഈ ദോഷങ്ങളെ ജയിക്കാൻ. അതായതു്, തമസ്സിനു വിപരീതമായ സാത്ത്വികഗുണങ്ങളെ നാം നിരന്തരം ശീലിക്കണം. ജ്ഞാനലക്ഷണങ്ങളായ ആ ഗുണങ്ങൾ സത്യം, ദാനം, അനാലസ്യം, അനസൂയ, ക്ഷമ, ധൃതി എന്നീ ആറെണ്ണമാണു്. ഇവയെ ശീലിക്കുന്നവർ ദുർഗ്ഗുണങ്ങളെ ജയിച്ചു് സർവ്വവിധമായ ഐശ്വര്യവും പ്രാപിക്കുന്നു.

# ശ്രീശാരദാദേവി

പത്രാധിപർ

യത്ര നാര്യസ്തു പൂജ്യന്തേ
രമന്തേ തത്ര ദേവതാഃ
യത്രൈതാസ്തു ന പൂജ്യന്തേ
സർവ്വാസ്തത്രാഫലാഃ ക്രിയാഃ. (മനുസ്മൃതി)

സ്ത്രീകൾ ആരാധിക്കപ്പെടുന്നിടത്താണ് ദേവതകളുടെ അനുഗ്രഹം ഉണ്ടാകുന്നത്, അവരെ ആദരിക്കാത്തിടത്ത് സകല പ്രവൃത്തികളും നിഷ്ഫലങ്ങളായിത്തീരുന്നു എന്നാണ് ഭാരതീയാചാര്യന്മാർ പഠിപ്പിക്കുന്നത്. മാതൃത്വമാണ് ഭാരതത്തിൽ സ്ത്രീത്വം; സ്ത്രീ ജഗജ്ജനനിയുടെ മൂർത്തരൂപമാണിവിടെ എന്നർത്ഥം. അതുകൊണ്ടു തന്നെയാണ് അവർ ആരാധ്യകളായതും. തങ്ങളുടെ ആരാധ്യതയ്ക്കു ഹേതുവെന്തെന്നറിഞ്ഞ് ബോധപൂർവ്വം ജീവിച്ച സ്ത്രീകളാണ് ഭാരതത്തിലെ ആദർശവനിതകൾ. അവർ എക്കാലവും സ്മരിക്കപ്പെടത്തക്കവിധത്തിൽ പ്രസിദ്ധകളും സർവ്വലോകവന്ദ്യകളും ആയിത്തീർന്നിട്ടുണ്ട്. സാവിത്രി, ദമയന്തി, അനസൂയ, ഗാന്ധാരി, കുന്തി, ദ്രൗപദി എന്നിവരെല്ലാം ലോകപ്രസിദ്ധരായ അത്തരം മഹതികളാണ്. പതിപരായണകളായിരുന്ന ഇവരെല്ലാംതന്നെ ലജ്ജ, വിനയം, തിതിക്ഷ, സ്നേഹം മുതലായ സ്ത്രീസഹജമായ മഹനീയഗുണങ്ങളെ കൈവിടാതെ തപസ്സ് ധീരത മുതലായ പ്രയത്നലഭ്യമായ ഗുണങ്ങളെക്കൊണ്ടു പ്രസിദ്ധരായവരാകുന്നു. പാതിവ്രത്യം കൊണ്ടു സാവിത്രി മൃത്യുവിനെപ്പോലും കീഴ്പ്പെടുത്തി; അനസൂയ ത്രിമൂർത്തികളെ ബാലന്മാരാക്കി; ദമയന്തി ദേവന്മാരെ തോല്പിച്ചു. പക്ഷെ ഇവരെല്ലാം പുരാണകഥാപാത്രങ്ങളെന്ന നിലയിലാണ് ഇന്നറിയപ്പെടുന്നത്. അത്തരം ജീവിതം ഇന്നു സാദ്ധ്യമാണോ എന്നു പലരും സംശയിച്ചേക്കാം. അവരുടെ സംശയത്തെ സമൂലം ദൂരീകരിക്കത്തക്കവിധം അടുത്ത കാലത്ത്, മേല്പറഞ്ഞ പതിവ്രതകളെപ്പോലെ ജീവിതം നയിച്ചു — കുറെക്കൂടി അദ്ഭുതകരമായി ജീവിതം നയിച്ചു എന്നു പറയുന്നതാകും ശരി — പുണ്യചരിതയാണു ശ്രീ ശാരദാദേവി. ക്രിസ്തുവർഷം 1853–ലാണു ദേവിയുടെ ജനനം. ധനുമാസത്തിലെ കൃഷ്ണസപ്തമി ജന്മതിഥിയും. വെറും അഞ്ചു വയസ്സിൽത്തന്നെ ദേവി ശ്രീരാമകൃഷ്ണപരമഹംസന്റെ സഹധർമ്മിണിയായി അവരോധിക്കപ്പെട്ടു. പക്ഷെ, അന്നതൊരു വെറും ചടങ്ങായിരുന്നു. ദേവിക്കു പ്രായപൂർത്തി വന്നശേഷമാണു ഭർതൃപരിചരണത്തിനായി ഭർതൃസവിധത്തിലേക്കു പോയത്. ഭക്തിസാധനകളിൽ നിരന്തരം മുഴുകിയിരുന്ന ശ്രീരാമകൃഷ്ണപരമഹംസൻ ഒരു ഭ്രാന്തനാണെന്ന ജനങ്ങളുടെ സംസാരം കേട്ട് ഉള്ളു നീറിയാണ് ശ്രീ ശാരദാദേവി ഭർതൃശുശ്രൂഷയ്ക്കു ദക്ഷിണേശ്വരത്തേക്കു പുറപ്പെട്ടത്. എന്നാൽ ഭർത്താവിനെ നേരിൽ കണ്ടപ്പോൾ, കഥയറിയാത്ത ജനങ്ങളുടെ ജല്പനങ്ങൾക്കു കഴമ്പില്ലായിരുന്നെന്ന് ദേവി അനുഭവിച്ചറിഞ്ഞു. തന്റെ ഭർത്താവു സുബോധവാനെന്നു മാത്രമല്ല വിജ്ഞാനനിധിയും പ്രേമമൂർത്തിയും കൂടിയാണെന്ന് ദേവി സ്വയം കണ്ടറിഞ്ഞു. പില്ക്കാലത്തു ദേവി ശ്രീരാമകൃഷ്ണദേവന്റെ സഹവാസംകൊണ്ടുണ്ടായ ആനന്ദാനുഭൂതിയെക്കുറിച്ചു പറയുന്നതിങ്ങനെയാണ്: ''നിറഞ്ഞ ഒരു അമൃതകുംഭം എപ്പോഴും എന്റെ ഹൃദയത്തിൽ വെച്ചിരുന്നതുപോലെയാണ് അന്ന് എനിക്കനുഭവപ്പെട്ടിരുന്നത്.'' പ്രേമനിധിയായ ശ്രീരാമകൃഷ്ണദേവന്റെ കൂടെ വസിച്ചുകൊണ്ട് ദേവി ലൗകികവും ആദ്ധ്യാത്മികവുമായ എല്ലാ വിഷയങ്ങളിലും പ്രാവീണ്യവും പ്രജ്ഞാനവും നേടി. അതിനുവേണ്ടിയുള്ള ദേവിയുടെ മുഖ്യമായ സാധന ഭർതൃപരിചരണമായിരുന്നു. പതിശുശ്രൂഷയ്ക്കുശേഷമുള്ള സമയമൊക്കെ നാമജപത്തിലും, തപസ്സിലും, ഭക്തസേവയിലും അവർ കഴിച്ചുകൂട്ടി. ദേവി ശാരീരികമായും ഭൗതികമായുമുള്ള ചിന്ത

കഠംക്കെല്ലാമതീതയായിരുന്നു. ശ്രീരാമകൃഷ്ണദേവനോടു പറഞ്ഞ ഒരു വാചകത്തിലൂടെ ദേവി അതു വ്യക്തമാക്കിയിട്ടുണ്ട്: ''അങ്ങയെ ലൗകികജീവിതത്തിലേയ്ക്കു വലിച്ചിഴയ്ക്കുവാനല്ല ഞാൻ വന്നത്. അങ്ങയുടെ മാർഗ്ഗത്തിൽ അങ്ങയെ അനുഗമിക്കുവാനും പരിചരിക്കാനുമാണ് ഞാൻ വന്നത്.'' ദേവി സ്വജീവിതത്തിന്റെ അവസാനംവരെ തന്റെ വാക്ക് അക്ഷരാർത്ഥത്തിൽത്തന്നെ പാലിക്കുകയും പാവനചരിതയായി വാഴുകയും ചെയ്തു.

പുരാണപ്രസിദ്ധരായ പതിവ്രതകളെക്കാഠം കൂടുതലായി ശ്രീശാരദാദേവി ശ്രീരാമകൃഷ്ണന്റെ സഹധർമ്മിണീപദത്തിന് സർവ്വഥാ അവകാശിയായിഎന്നതു ദേവിയുടെ ജീവിത്ത്തിന്റെഒരു സവിശേഷതയാണ്. ശ്രീരാമകൃഷ്ണദേവന്റേയും ശ്രീശാരദാദേവിയുടെയും ജീവിതലക്ഷ്യം ഒന്നായിരുന്നു എന്നതാണ് അതിന്നു കാരണം. ശ്രീരാമകൃഷ്ണദേവൻ തപസ്സു ചെയ്തു, പതിശുശ്രൂഷയോടൊപ്പം ദേവിയും തപസ്സുചെയ്തു; ശ്രീരാമകൃഷ്ണൻ ഈശ്വരഭക്തരെ ആദരിച്ചു, സത്കരിച്ചു; ദേവിയും അതു ചെയ്തു; ഭഗവാൻ ശിഷ്യന്മാരെ തന്റെ ഉപദേശങ്ങഠംകൊണ്ടു പ്രബുദ്ധരാക്കി; ദേവിയും ആയിരക്കണക്കിനു ശിഷ്യർക്ക് ആത്മബോധവും ശാന്തിയും നല്കി. ഇങ്ങനെ സർവ്വഥാ ശ്രീശാരദാദേവി യുഗാവതാരപുരുഷനായ ശ്രീരാമകൃഷ്ണദേവന്റെ സഹധർമ്മിണി എന്ന സ്ഥാനം ഏററവും അനുരൂപമായിട്ടുതന്നെ അലങ്കരിച്ചു. പുരാണപ്രസിദ്ധരായ അഹല്യാദികളെക്കാഠം കൂടുതലായി ദേവിക്കു സ്നേഹം, ദയ, വാത്സല്യം മുതലായവ പ്രകടിപ്പിക്കാൻ അവസരമുണ്ടായിരുന്നതുകൊണ്ടു ആ വിഷയങ്ങളിൽ അവരെ ദേവിയോടു തുലനപ്പെടുത്തേണ്ടതില്ല. എന്നാൽ മാതൃഭാവത്തിലും ആദ്ധ്യാത്മികാചാര്യഭാവത്തിലും അവരെ ദേവിയോടു തുലനംചെയ്തു നോക്കാവുന്നതാണ്. അപ്പോഠം അജഗജാന്തരം കാണപ്പെടുകയും ചെയ്യും. പുരാണത്തിലെ പതിവ്രതാരത്നങ്ങളാരുംതന്നെ ആചാര്യസ്ഥാനം ഏറെറടുത്തിട്ടില്ല. ശ്രീരാമകൃഷ്ണദേവന്റെ നിർദ്ദേശമനുസരിച്ചു ദേവി ആചാര്യസ്ഥാനം ഏറെറടുത്തു. എന്നാൽ ലജ്ജാപടാവൃതയായിട്ടുതന്നെയാണ് ദേവി. ആ കൃത്യം അദ്ഭുതകരമായി നിർവ്വഹിച്ചതു്. ഒരു ഗുരു അഥവാ ആദ്ധ്യാത്മികാചാര്യൻ അദ്ധ്യാത്മവിദ്യയിൽ നിഷ്ണാതനും സത്യപരായണനും സ്വാർത്ഥലേശംപോലും തീണ്ടാത്തവനും ബ്രഹ്മജ്ഞാനികളിൽ ഉത്തമനും മററും ആയിരിക്കണമെന്നാണ് ശാസ്ത്രവിധി. ഈ വിഷയത്തിൽ ശാസ്ത്രത്തിലെ ഏതു വിധിയെടുത്താലും അതെല്ലാം അദ്ഭുതകരമായ രീതിയിൽ ദേവിക്കനുകൂലമായി കാണപ്പെട്ടിരുന്നു എന്നതാണ് ശ്രീമദ് വിവേകാനന്ദസ്വാമിജിയെപ്പോലുള്ളവരുടേയും അഭിപ്രായം. ശ്രീരാമകൃഷ്ണദേവൻതന്നെ ശ്രീശാരദാദേവിയുടെ ഈ ദിവ്യഭാവത്തെപ്പററി വാഴ്ത്തിപ്പറഞ്ഞിട്ടുണ്ട്. ഇനി അവതാരപുരുഷന്റെ ശക്തി എന്ന നിലയിലെടുത്താലും ദേവി അദൃഷ്ടപൂർവ്വചരിതയാണ്. മററവതാരങ്ങളോടൊപ്പം ശക്തിയും തിരോധാനം ചെയ്തതായിട്ടാണ് പുരാണങ്ങളിൽ കാണുന്നതു്. ജഗജ്ജനനീഭാവം വളരെ വ്യക്തമായി ദേവി കൈക്കൊണ്ടിരുന്നു എന്നതാണ് മറെറാരു വ്യക്തമായ ഭേദം. അമ്മയെന്നു വിളിച്ചുകൊണ്ടു തന്നെ ആശ്രയിച്ച ആരെയും ദേവി തിരസ്കരിച്ചിട്ടില്ല. പാപിയോ പുണ്യവാനോ ദുഷ്ടനോ ശിഷ്ടനോ, സരളനോ കുബുദ്ധിയോ എന്നൊന്നും നോക്കാതെ തന്റെ സന്താനമാണെന്നു കണ്ടുകൊണ്ടു അവരെ അനുഗ്രഹിക്കുകയാണ് ദേവി ചെയ്തിട്ടുള്ളതു്. ദേവിയുടെ ദിവ്യചരിതത്തിൽ ഇതിന്നുള്ള ദൃഷ്ടാന്തങ്ങഠം നിരവധിയാണ്. മനസ്സിന്നു ശാന്തിയും സമാധാനവും ലഭിക്കുവാൻ ആ ജീവിതചരിതം വളരെയധികം സഹായകമാകും. ഭാരതത്തിലെ സ്ത്രീത്വാദർശം ഇപ്പോഴും പ്രായോഗികമാണെന്നു ശ്രീശാരദാദേവീചരിതം കാണിച്ചുതരുന്നു. ദേവിയുടെ ഗുണങ്ങഠം സ്വജീവിതത്തിൽ പ്രായോഗികമാക്കുവാൻ ഭാരതീയർ ശ്രമിക്കുകയാണെങ്കിൽ അതു ജീവിതലക്ഷ്യപ്രാപ്തിക്കു സഹായകമാകും; ലോകമംഗളത്തിനു കാരണവുമാകും. അതിനു ശാരദാദേവിയുടെ അനുഗ്രഹവും പ്രചോദനവും ഏവക്കുമുണ്ടാകട്ടെ.

# ദേവീമാഹാത്മ്യം

**സിദ്ധിനാഥാനന്ദസ്വാമി**

അന്നപൂർണ്ണേ മഹാപൂർണ്ണേ
ശങ്കരപ്രാണവല്ലഭേ
ജ്ഞാനവൈരാഗ്യസിദ്ധ്യർത്ഥം
ഭിക്ഷാം ദേഹി ച പാർവ്വതി.

ലോകത്തിൽ എവിടെ നോക്കിയാലും ദേവിയുടെ മാഹാത്മ്യമേ കാണാനുള്ളൂ, അതിനുള്ള കഴിവും കണ്ണും ഉള്ളവർക്ക്. പരമാണുമുതൽ ബ്രഹ്മാണ്ഡംവരെയുള്ള സമസ്തചരാചരങ്ങളും ദേവിയുടെ വിളയാട്ടത്തെ വിളിച്ചറിയിയ്ക്കുന്നു. അവ സർവ്വദാ ദേവിയെ വാഴ്ത്തുകയാണു താന്താങ്ങളുടെ വ്യാപാരങ്ങളിൽക്കൂടി ചെയ്തുകൊണ്ടിരിക്കുന്നത്. ഏതു വസ്തുവിനെക്കുറിച്ചു ചിന്തിച്ചാലും, കൂടുതൽ കൂടുതൽ ആഴത്തിൽ ചിന്തിക്കുന്തോറും നമ്മുടെ അദ്ഭുതം ഏറിയേറി വരും. കാരണം, അചിന്ത്യമഹിമയോടുകൂടിയ ദേവിയുടെ പ്രഭാവത്തിന്റെ പ്രകടനമാണ് സമസ്തവിശ്വവും. ആ കാഴ്ച കിട്ടിയവർക്ക്, 'യത്ര യത്ര മനോ യാതി തത്ര തത്ര സമാധയഃ.' മനസ്സെവിടെച്ചെന്നാലും അവിടെയൊക്കെ ഈശ്വരാനുഭൂതിയാണ്. അവർക്ക്, 'സർവ്വാഃ സുഖമയാ ദിശഃ' സർവ്വദിക്കുകളും സുഖമയങ്ങളാണ്. എന്തെന്നാൽ ആ സച്ചിദാനന്ദസ്വരൂപിണിയെയാണ് അവർ എങ്ങും കാണുന്നത്.

പക്ഷെ, ആ ദർശനം അല്പം ചില സുകൃതികൾക്കു മാത്രമേ ലഭിക്കുന്നുള്ളൂ. അതിനു പ്രധാനകാരണം അധികമാളുകൾക്കും അതൊന്നും വേണ്ട എന്നതാണ്. അവർ അമ്മ തരുന്ന കളിപ്പാട്ടങ്ങളിൽ മയങ്ങിക്കഴിയുന്നവരാകുന്നു. ഓരോരോ കളിപ്പാട്ടവും തന്ന് ലോകമാകുന്ന കളിത്തട്ടിലേയ്ക്കു വിട്ടിട്ട്, അണിയറയിൽ അമ്മ കളിയും കണ്ടുകൊണ്ടങ്ങനെ നിന്നരുളുകയാണ്. കളിയെല്ലാം മടുത്ത് അമ്മയെ കാണാൻ കൊതിയുംപൂണ്ട് അമ്മയുടെ അടുത്തേയ്ക്കു പാഞ്ഞുചെല്ലുന്നവരെ അമ്മ വാരിക്കോരി മടിയിലെടുത്തു താലോലിക്കും.

കളിയിൽ താത്പര്യം ഏറുന്തോറും കുട്ടി അമ്മയെ മറക്കും: പ്രായം കൂടിവരുന്തോറും കളി തന്നെ കാര്യമെന്നു കരുതും; അമ്മയെ തീരെ മറന്ന മട്ടാകും. പക്ഷെ, മകൻ അമ്മയെ മറന്നാലും അമ്മ മകനെ മറക്കുകയില്ല. 'അപരാധപരമ്പരാവൃതം ന ഹി മാതാ സമുപേക്ഷതേ സുതം.' കളിയിൽത്തന്നെ ചില 'സൂല്ലു'കൾ ഏർപ്പെടുത്തിയിട്ടുണ്ട്. കളിപ്പാട്ടം തകരുക, കളിക്കാരന് എന്തെങ്കിലും പരുക്കുകൾ പററുക, കളിയിൽ തോല്ക്കുക, വിശപ്പു തോന്നുക, കളിച്ചു കളിച്ചു മടുക്കുക ഇങ്ങനെ ഓരോ കാരണംകൊണ്ടു കളിയുടെ വ്യർത്ഥത മനസ്സിലാകുമ്പോൾ അമ്മയെ ഓർക്കും. രോഗം, ശോകം, ഇഷ്ടജനവിയോഗം, അനിഷ്ടാനുഭവം, നൈരാശ്യം ഇങ്ങനെ ഓരോ ഇടവേളകൾ ലോകലീലയിൽ അമ്മ ഏർപ്പെടുത്തിയിട്ടുണ്ട്. കളിയിൽ മുഴുകിയിരിക്കുമ്പോൾ അമ്മ വിളിച്ചാൽപോലും കുട്ടികൾ പോവുകയില്ല. ആ ജഗജ്ജനനിയുടെ മുമ്പിൽ സകലരും കുട്ടികളാണ്. അമ്മയുടെ കാലടിയിലെത്താതെ ആർക്കും ശാശ്വതമായ ശാന്തിയോ സമാധാനമോ കിട്ടുകയില്ലതാനും. തന്റെ അടുക്കലേയ്ക്കു മടക്കിവിളിയ്ക്കാനും മടങ്ങിച്ചെല്ലാനും വേണ്ടി അമ്മതന്നെ ഉണ്ടാക്കിയിട്ടുള്ളതാണ് ഈ 'സൂല്ലുകൾ'. അഹങ്കാരം മുററി നില്ക്കുമ്പോൾ അമ്മ പറഞ്ഞാലും മക്കൾ കേൾക്കുകയില്ല. അഹങ്കാരം തകരുമ്പോൾ അമ്മയെ തേടും; അമ്മ അഭയം അരുളുകയും ചെയ്യും. സ്വജനവധം ഓർത്തു കാതരനായി ശ്രീകൃഷ്ണനെ ശരണം പ്രാപിച്ചപ്പോഴാണ് അർജ്ജുനനു ഭഗവാൻ ഗീത ഉപദേശിച്ചത്. വിപ്രശാപംകൊണ്ട് ആസന്നമൃത്യുവായ പരീക്ഷിത്തിന്നാണു ശ്രീശുകൻ ഭാഗവതം ഉപദേശിച്ചത്. അമ്മാതിരി ഘട്ടങ്ങളിൽമാത്രമേ ഉപദേശം ഉൾക്കൊള്ളാൻ ആവശ്യമായ വിവേകവും വിനയവും ശിഷ്യനു ഉണ്ടായിരിയ്ക്കൂ.

അതുപോലെ ദേവിയുടെ മഹിമ സുമേധസ്സു മഹർഷി ഉപദേശിക്കുന്നതും ഇപ്രകാരം ആപത്തിൽ അകപ്പെട്ട ചിലർക്കാണ്. ദേവീപൂജയും ദേവീമാഹാത്മ്യപാരായണവും നവരാത്രികാലത്തു ചെയ്യേണ്ടതാകുന്നു. ശ്രീരാമൻ രാവണനെ നിഗ്രഹിച്ചതും ദേവി മഹിഷാസുരനെ വധിച്ചതും വിജയദശമിനാളിൽ ആണെന്നു വിശ്വസിക്കപ്പെടുന്നു. ദേവിയുടെ വിക്രമങ്ങളെ വർണ്ണിക്കുന്ന വിശിഷ്ടഗ്രന്ഥമാണ് ദേവീമാഹാത്മ്യം. അതു മാർകണ്ഡേയപുരാണത്തിലാണ് വരുന്നത്. മാർകണ്ഡേയൻ ക്രൗഷ്ടുകി എന്ന ബ്രാഹ്മണന്നു് ഉപദേശിച്ചതാണ്. തത്സമയം അവിടെ സന്നിഹിതരായിരുന്നവരും സുകൃഷന്റെ പുത്രന്മാരും പിതൃശാപത്താൽ ദ്രോണനെന്ന പക്ഷിയുടെ പുത്രരായി പക്ഷികളായിത്തീർന്നവരും ആയ പിംഗാക്ഷൻ, വിബോധൻ, സുപുത്രൻ, സുമുഖൻ എന്നിവർ വ്യാസശിഷ്യനായ ജൈമിനിയോട് ഇക്കഥ പറഞ്ഞു. സുമേധസ്സ് എന്ന ഒരു മഹർഷി സുരഥൻ എന്ന ഒരു രാജാവിനോടും സമാധി എന്ന ഒരു വൈശ്യനോടും ഉപദേശിക്കുന്നതായിട്ടാണ് ദേവീമാഹാത്മ്യത്തിന്റെ ഉപക്രമം. രാജാവും വൈശ്യനും ആപത്തിലകപ്പെട്ട് നിരാശരായിട്ടാണ് മഹർഷിയെ ചെന്നു കണ്ടതു്.

സുരഥനെന്ന രാജാവ് നായാട്ടിനു പോയി ഒരു പന്നിയെ അമ്പെയ്തു. ആ പന്നി മാണ്ഡലികന്മാർ എന്ന വനവർഗ്ഗക്കാരുടെ താവളത്തിൽ ചെന്നു വീണു. രാജാവും അവരും തമ്മിൽ പന്നിയെച്ചൊല്ലി തർക്കമായി; തർക്കം വഴക്കിലെത്തി; തമ്മിൽ യുദ്ധമായി. ഏകനായ രാജാവ് മാണ്ഡലികന്മാരാൽ തോല്പിക്കപ്പെട്ടു. രാജാവു സ്വരാജ്യത്തേയ്ക്കു തിരിച്ചുപോയി. ശത്രുക്കൾ അവിടെയും എത്തി. രാജാവിന്റെ പുത്രന്മാരും ഭൃത്യന്മാരും അമാത്യന്മാരും അദ്ദേഹത്തെ കൈയ്‌വിട്ടു. ഗത്യന്തരമില്ലാതെ സുരഥൻ നായാട്ടിനെന്ന മട്ടിൽ നാട്ടിൽനിന്നും ഒളിച്ചോടി കാട്ടിലേയ്ക്കു പോയി. അവിടെ സുമേധസ്സു മഹർഷിയുടെ ആശ്രമത്തിലെത്തി അദ്ദേഹത്തെ വന്ദിച്ചു. മഹർഷി മറ്റെന്തോ കാര്യങ്ങളിൽ വ്യാപൃതനായിരുന്നതിനാൽ രാജാവിനെ സ്വാഗതം ചെയ്തു് അല്പം കാത്തിരിക്കാൻ പറഞ്ഞു. രാജാവു മുനിവാടത്തിന്നു സമീപം ചിന്താകുലനായി സഞ്ചരിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ചിന്ത രാജ്യം, ഭാര്യ, പുത്രന്മാർ, ഭണ്ഡാരം, സേന, ആന എന്നിങ്ങനെ തന്റേതായിരുന്ന ആളുകളെക്കുറിച്ചും വസ്തുക്കളെക്കുറിച്ചും വ്യാകുലമായിരുന്നു. ഇങ്ങനെ ചിന്താകുലനായി സഞ്ചരിക്കെ, അവിടെ ഒരു വൈശ്യൻ വന്നുചേർന്നു. രാജാവ് വൈശ്യനോട് അവിടെ വരാനുള്ള കാരണമെന്തെന്നും ദീനമുഖനായി കാണപ്പെടുന്നതെന്തുകൊണ്ട് എന്നും അന്വേഷിച്ചു. സമാധി എന്ന ഒരു വൈശ്യനാണ് താൻ എന്നും ധനലോഭികളായ ഭാര്യാപുത്രന്മാരാൽ നിഷ്കാസിതനായെന്നും തന്റെ അവസ്ഥ അറിയിച്ചു. വൈശ്യൻ. സ്വജനങ്ങൾ അടിച്ചോടിച്ചെങ്കിലും വൈശ്യന്ന് അവരെക്കുറിച്ച് ചിന്തിക്കാതിരിയ്ക്കാനോ അവരോടുള്ള മമതയിൽനിന്നു് മുക്തനാവാനോ കഴിഞ്ഞില്ല. ദുർവൃത്തന്മാരായ പുത്രന്മാരാലും കൃതഘ്നന്മാരായ അമാത്യന്മാരാലും ഭൃത്യന്മാരാലും തിരസ്കൃതനായ രാജാവിനോ, പുത്രദാരാദികളാൽ നിഷ്കാസിതനായ വൈശ്യനോ തങ്ങളുടെ മനസ്സിനെ മമതാപാശത്തിൽനിന്നും മുക്തമാക്കാൻ കഴിഞ്ഞില്ല. എല്ലാ മനുഷ്യരുടെയും അവസ്ഥ ഇതുതന്നെയാണ്. ലോകം നമ്മെ ഉപേക്ഷിച്ചാലും വിഷയങ്ങൾ കൈയ്‌വിട്ടുപോയാലും നമുക്ക് അവയിലുള്ള ആസക്തി നശിയ്ക്കുന്നില്ല. 'അർത്ഥേ ഹ്യവിദ്യമാനേഽപി സംസൃതിർന നിവർത്തതേ' വിഷയങ്ങളിൽനിന്നും അകന്നിരുന്നാലും സംസാരം വിട്ടുപോകുന്നില്ല. 'വിഷയാൻ ധ്യായതശ്ചിത്തം വിഷയേഷു വിഷജ്ജതേ.' വിഷയങ്ങളെ ധ്യാനിക്കുന്നവന്റെ മനസ്സ് വിഷയങ്ങളിൽ ആസക്തമായിത്തന്നെ തുടരും. അപ്പോൾ സാംസാരബന്ധം പുറമേയല്ല, മനസ്സിലാണ് എന്നു വ്യക്തം. അതിനുള്ള പ്രതിവിധിയും മനസ്സിൽത്തന്നെയാണു ചെയ്യേണ്ടതു്. 'മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ.' ബന്ധവും മോക്ഷവും മനസ്സിൽ തന്നെ.

വനത്തിൽ എത്തിയപ്പോൾ വൈശ്യനും രാജാവിനും സംസാരമൊരു ബന്ധനമാണെന്നും അതിൽനിന്നും മോചനം വേണമെന്നും തോന്നുകയും അതിന്നുള്ള മാർഗ്ഗം എന്താണെന്നു് ആലോചന വരുകയും ചെയ്തു. വിഷയങ്ങളിൽ മുഴുകി വാഴുമ്പോൾ അതൊരു കെട്ടുപാടാണെന്നുതന്നെ തോന്നുകയില്ല. ഇവർക്കേർപ്പെട്ട വിപത്തു് അവരെ

ബന്ധമുക്തരാക്കാൻ ഈശ്വരൻ നല്കിയ ഒരു അനുഗ്രഹമാണ്. അവർ സുമേധസ്സുമഹർഷിയുടെ അടുത്തെത്തി യഥാവിധി വന്ദിച്ച് ഇരുന്നു. രാജാവു ചോദിച്ചു: 'മഹർഷേ, എന്റെ രാജ്യവും സകലതും അപഹരിക്കപ്പെട്ടു; എന്നിട്ടും എനിക്കതിൽ മമത ബാക്കിനില്ക്കുന്നു. എന്റെ മനസ്സ് എനിക്കധീനമല്ല. അതുപോലെ, ഈ വൈശ്യൻ ഭാര്യാപുത്രാദികളാൽ ആട്ടിയോടിക്കപ്പെട്ടു. എന്നിട്ടും അയാൾക്ക് അവരിൽ ഗാഢമായ സ്നേഹം ഇപ്പോഴും ഉണ്ട്. അങ്ങനെ ഞങ്ങളിരുവരും അത്യന്തദുഃഖിതരാണ്. ദാരാപത്യാദി വിഷയം ദോഷദുഷ്ടമാണെന്ന് ഞങ്ങൾക്കറിയാമെന്നിരിക്കിലും മമതയാൽ ഞങ്ങളുടെ മനസ്സ് അവരിലേക്കു വലിച്ചിഴക്കപ്പെടുന്നു. അറിവുള്ളവരെങ്കിലും ഞങ്ങൾക്കിങ്ങനെ മൂഢത ഏർപ്പെടുന്നതെന്തുകൊണ്ട്?'

രാജാവു പറഞ്ഞ അറിവ് ശരിയായ അറിവല്ല; അത് സർവ്വജന്തുസാധാരണമായ അറിവാണ്, വിഷയജ്ഞാനമാണ്. മനുഷ്യരും മൃഗങ്ങളെപ്പോലെ സന്താനങ്ങളിൽ ആസക്തരാണ്. തന്മൂലം അവർ മോഹഗർത്തത്തിൽ, മമതയാകുന്ന പടുകുഴിയിൽ, വീണുപോകുന്നു. തന്റെ ലീലയായ സംസാരത്തിന്റെ നിലനില്പിനുവേണ്ടി മഹാമായ, സാക്ഷാൽ ഭഗവതി, തന്നെയാണ് ജീവന്മാരെ ഇപ്രകാരം മമതാഗർത്തത്തിൽപ്പെടുത്തിയിരിക്കുന്നത്. ആത്മാവിന്റെ ഉപാധിയായ ദേഹാദികളുടെ പാലനമാണ് ദേവിയുടെ ഈ മായാപ്രയോഗത്തിന്റെ പ്രയോജനം. ആത്മാവ് സച്ചിദാനന്ദസ്വരൂപമാണ്. പക്ഷെ സ്വരൂപം വിസ്മരിച്ച് 'ഞാൻ ജനിച്ചു, സുഖിക്കുന്നു, ദുഃഖിക്കുന്നു.' എന്നൊക്കെ തോന്നുന്നത് ഉപാധിയായ ശരീരത്തിന്റെ ധർമ്മങ്ങളെ തന്റേതെന്നു കരുതുകയാലാണ്. മഹാമായയുടെ ശക്തിവിശേഷംകൊണ്ടാണ് ഈ പാലനം നടന്നുപോകുന്നത്. അമ്മമാർക്ക് മക്കളിൽ വാത്സല്യമില്ലെന്നു വന്നാൽ സംസാരയാത്ര തുടർന്നുപോവുകയില്ലല്ലൊ. ആ യാത്രയ്ക്കു് വിച്ഛിത്തി വരാതിരിക്കാൻ മഹാമായ സകലരെയും മോഹിപ്പിച്ചുവെച്ചിരിയ്ക്കുകയാണ്. ജഗന്നാഥനായ വിഷ്ണുവിനുപോലും മോഹഹേതുവായ മഹാമായയാൽ ലോകം മോഹിപ്പിക്കപ്പെടുന്നു എന്നതിൽ ആശ്ചര്യപ്പെടാനൊന്നുമില്ല. ഭഗവാൻ മായയാൽ നിദ്രയെ സ്വീകരിക്കുന്നെങ്കിലും മായയ്ക്കധീനനല്ല, അധീശനാണ്. പക്ഷെ മററുള്ളവരുടെ നിലയതല്ല. ഭഗവാന്റെ ശക്തിസ്വരൂപിണിയായ മായ ജ്ഞാനികളുടെ മനസ്സിനെപ്പോലും ആത്മചിന്ത ചെയ്യാൻ അനുവദിക്കാതെ വലിച്ചിഴയ്ക്കുന്നു. ഈ സമസ്തചരാചരപ്രപഞ്ചവും മായയാൽ മോഹിപ്പിക്കപ്പെടുന്നു. അപ്പോൾ ജീവികളെ ദ്രോഹിക്കുകയാണോ ദേവിയുടെ ലീല? അല്ല. ആ ദേവി പ്രസന്നയായാൽ മോചകയുമാണ്, മോഹത്തിനും മോചനത്തിനും കാരണം ആ ദേവി തന്നെ. 'സാ വിദ്യാ പരമാ മുക്തേർഹേതുഭൂതാ സനാതനീ.' (ദേവീമാഹാത്മ്യം. 1. 45.) മോക്ഷദായകമായ ബ്രഹ്മവിദ്യയും ദേവിതന്നെ. 'യാ ശ്രീഃ സ്വയം സുകൃതിനാം ഭവനേഷു.' (ദേ. മാ. 4. 5.) സുകൃതികളുടെ ഭവനങ്ങളിലെ ആരോഗ്യസൗഖ്യസമ്പദ്രൂപമായ ഐശ്വര്യവും ദേവിതന്നെ. ''സൈഷാ പ്രസന്നാ വരദാ നൃണാം ഭവതി മുക്തയേ.'' ആ ദേവി പ്രസാദിച്ചാൽ മനുഷ്യർക്ക് മുക്തി ലഭിക്കുന്നു. 'വിദ്യാഃ സമസ്താസ്തവ ദേവി ഭേദാഃ'. (ദേ. മാ. 11. 6.) വിദ്യകളെല്ലാം ദേവിയുടെ മൂർത്തികളാകുന്നു. ഐഹികമായ ഐശ്വര്യത്തിനും പരമശ്രേയസ്സായ മോക്ഷത്തിനും ദേവിയുടെ അനുഗ്രഹം തന്നെ മുഖ്യോപായം. അർത്ഥത്തിനും കാമത്തിനും മോക്ഷത്തിനും ആ ദേവിയെ ആരാധിക്കാം. ആരാധനയാണ് മാനവധർമ്മം. അർത്ഥകാമങ്ങൾക്കുവേണ്ടി ആരാധിക്കുന്നതു രണ്ടാം തരമായിട്ടാണ് ഉയർന്നപടിയിൽ നില്ക്കുന്നവർ കരുതുന്നത്. പക്ഷെ താണപടിയിൽ നില്ക്കുന്നവർ അവരുടെ ആവശ്യത്തിനും അർഹതയ്ക്കും അനുസൃതമായ കാര്യങ്ങളാണല്ലോ ചെയ്യേണ്ടതു്. എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ മക്കൾ അമ്മയോടല്ലാതെ പിന്നെ ആരോടാണു ചോദിക്കുക? ആർത്തഭക്തനും അർത്ഥാർത്ഥിയായ ഭക്തനും ഉദാരന്മാരാണെന്ന് ഗീതാചാര്യൻ പറയുന്നുണ്ടല്ലോ. അർത്ഥകാമങ്ങൾക്കുവേണ്ടിയാണെങ്കിലും ആശ്രയിക്കുന്നത് അമ്മയെയാണെങ്കിൽ അമ്മ മക്കൾ ചോദിക്കുന്നതും അതിനപ്പുറവും നല്കുകയും ചെയ്യും. ദേവിയെ അനുദിനം അനുനിമിഷം സ്മരിക്കുകയും ഭജിക്കുകയും വേണ്ടതാണ്. അലസനും അകൃതജ്ഞനുമായ മനുഷ്യന് അതിനു മനസ്സും അവസരവും കുറവാകുന്നു. അതും ദേവിയുടെതന്നെ ഒരു അനുഗ്രഹ

മത്രെ. കളിച്ചു നടന്ന മട്ടത്തു് അമ്മയെ തേടു മ്പൊഴേ അമ്മയോടുള്ള സ്നേഹം ഗാഢമാകൂ. വിഘ്നങ്ങളെ തരണംചെയ്തു കിട്ടുന്ന ലക്ഷ്യങ്ങൾക്കേ വിലയുള്ളു. തേടി നേടുന്നതിനേ മേന്മയുള്ളു; വെറുതെ കിട്ടുന്നതിനൊന്നും വിലയില്ല. വിഘ്നേശ്വരപൂജയാണു് സകല പൂജയുടെയും ആദ്യത്തെ ചടങ്ങു്. വിഘ്നങ്ങൾ തന്നു് ബലം വളർത്തി വിഘ്നങ്ങൾ തീർക്കുന്ന ദേവനാണു് വിഘ്നേശ്വരൻ. വെളിച്ചത്തിൻെറ മേന്മയറിയാൻ ഇരുൾ വേണ്ടതുണ്ടു്. ആകയാൽ വിഘ്നങ്ങളും വിഷമതകളും ദേവിയുടെ പരോക്ഷാനുഗ്രഹങ്ങൾതന്നെ. ആ ദേവിയുടെ സവിശേഷാരാധനയ്ക്കുള്ള കാലമാണു് നവരാത്രി. ആയുധപൂജ, വിദ്യാരംഭം എന്നിങ്ങനെ ഓരോരൂപത്തിലാണു് ഓരോയിടങ്ങളിൽ ആളുകൾ ഈ പൂജ നടത്തുന്നതു്. ആയുധംകൊണ്ടു ജീവിക്കുന്നവർ അതു ദേവിക്കു സമർപ്പിച്ചു് ദേവിയുടെ അനുഗ്രഹത്തോടെ ജീവിതയാത്ര തുടരുന്നു. വിദ്യകളെല്ലാം ദേവിയുടെ രൂപമാണെന്നും, അവയിൽക്കൂടി ദേവിയെയും ദേവിയുടെ മൂർത്തിഭേദങ്ങളായ ജീവജാലങ്ങളെയും സേവിക്കുകയാണു് നമ്മുടെ കർത്തവ്യം എന്നും ഓർമ്മിപ്പിക്കുകയാണു് പുസ്തകങ്ങൾ പൂജയ്ക്കുവെയ്ക്കുന്നതുകൊണ്ടു് ഉദ്ദേശിച്ചിട്ടുള്ളതു്. ദശമിനാൾ അഭ്യസ്തവിദ്യരും വിദ്യ ആരംഭിയ്ക്കുന്നവരും വിദ്യാരംഭം നടത്തുന്നു. വിദ്യയുടെ മൂലവും ലക്ഷ്യവും ദേവിതന്നെയാണു് എന്നതത്രെ അതുൾക്കൊള്ളുന്ന തത്വം. 'ഹരിഃ ശ്രീ ഗണപതയേ നമഃ' എന്നാണു് വിദ്യ ആരംഭിക്കുന്നതു്. ഈശ്വരനെയും, ഇശ്വരശക്തിരൂപിണിയും ഈശ്വരാഭിന്നയും ആയ ദേവിയെയും, അവരുടെ അനുഗ്രഹത്താൽ കർമ്മങ്ങൾ ചെയ്തു വിഘ്നങ്ങൾ തരണംചെയ്തു് അനുഭവങ്ങൾ നേടി പരവിദ്യാഫലമായ മോക്ഷം പ്രാപിക്കാൻ തുണയ്ക്കുന്ന, ദേവീദേവസന്താനമായ, ഈശ്വരാനുഗ്രഹമൂർത്തിയായ വിഘ്നേശ്വരനെയും സ്മരിച്ചുകൊണ്ടാണു് വിദ്യയും ജീവിതയാത്രയും തുടരുന്നതു്. വിഘ്നങ്ങൾ തരണംചെയ്തു് വിഘ്നേശ്വരൻെറ അനുഗ്രഹത്തോടെ ദേവിയുടെ, ശ്രീയുടെ, പ്രീതി സമ്പാദിച്ചു്, പിതാവിൻെറ, ഹരിയുടെ പാദത്തിലെത്തുകയാണു് സർവ്വവിദ്യകളുടെയും പ്രയോജനം. പുത്രനായ വിഘ്നേശ്വരൻെറ കനിവിനും പിതാവായ ഹരിയുടെ പ്രീതിക്കും അമ്മയുടെ അനുഗ്രഹംതന്നെ സർവ്വോത്തമം. അങ്ങനെ സർവ്വപുരുഷാർത്ഥദായിനിയാണു് അമ്മ.

ആപത്തിൽ അമ്മയല്ലാതെ ആരും ആശ്രയമില്ല എന്നതു് എല്ലാവർക്കും അനുഭവമാണല്ലോ. 'ആപദി കിം കരണീയം? സ്മരണീയം ചരണയുഗളമംബായാഃ.' ആപത്തകലാൻ അമ്മയുടെ അടിമലർ ആശ്രയിക്കുകമാത്രമേ മാർഗ്ഗമുള്ളു. ആകയാൽ സുമേധസ്സുമഹർഷി ആർത്തന്മാരായി തൻെറയടുത്തു വന്നിരിക്കുന്ന വൈശ്യപാർത്ഥിവന്മാർക്കു് മോഹിനിയും മോചിനിയുമായ ദേവിയുടെ ലീലാവതാരചരിതങ്ങൾ ഉപദേശിച്ചുകൊടുത്തു.

പാദ്മകല്പത്തിൽ പ്രപഞ്ചമെല്ലാം പ്രളയജലത്തിൽ ലയിച്ചു, അനന്തനാഗപര്യങ്കത്തിൽ മഹാവിഷ്ണു യോഗനിദ്ര ചെയ്തു, ഭഗവാൻെറ കർണ്ണമലത്തിൽനിന്നും പിറന്ന മധുകൈടഭന്മാരെന്ന അസുരന്മാർ ബ്രഹ്മാവിനെ സംഹരിക്കാനായിട്ടു് ഒരുമ്പെട്ടു. ബ്രഹ്മാവു് ഓടി വൈകുണ്ഠത്തിലെത്തിയപ്പോൾ ഭഗവാൻ യോഗനിദ്രയിലാണു്. ബ്രഹ്മാവു നിദ്രാദേവിയെ സ്തുതിച്ചു.

മഹാവിദ്യാ മഹാമായാ മഹാമേധാ മഹാസ്മൃതിഃ
മഹാമോഹാ ഭഗവതീ മഹാദേവീ മഹേശ്വരീ. (1. 54)

മോചകമായ വിദ്യയും ബന്ധകമായ മായയും സൂക്ഷ്മബുദ്ധിയും ആത്മസ്മൃതിയും സർവ്വേശ്വരിയും ബ്രഹ്മാദിനിയാമികയും സർവ്വൈശ്വര്യപൂർണ്ണയും മഹാദേവിതന്നെ. ദേവി വിഷ്ണുവിൽനിന്നും അവതരിച്ചു് മാറി നിന്നു; വിഷ്ണു ഉണർന്നു, മധുകൈടഭന്മാരുമായി യുദ്ധം ചെയ്തു് അവരെ വധിച്ചു് ബ്രഹ്മാവിനെ രക്ഷിച്ചു. ദേവിയുടെ താമസാവിർഭാവമാണു് ബ്രഹ്മാവു ദർശിച്ചതു്.

മഹിഷൻ അസുരാധിപനും പുരന്ദരൻ അമരാധിപനും ആയിരിക്കുന്ന കാലത്തു് ദേവാസുരന്മാർ തമ്മിൽ നൂറുവർഷം നീണ്ടുനിന്ന ഒരു ഘോരയുദ്ധമുണ്ടായി. പോരിൽ പരാജിതരായ ദേവന്മാർ വൈകുണ്ഠത്തിലെത്തി തങ്ങൾക്കേറ്റ ആപത്തുകൾ അറിയിച്ചു. ദേവന്മാരുടെ വിപത്തിനെപ്പററി കേട്ട മൂർത്തികൾ മൂവർക്കും ദേവന്മാർക്കും കോപം വന്നു. അവരുടെ കോപ

മെല്ലാം ദിവ്യതേജസ്സായി പുറത്തു വന്ന് ഒന്നിച്ചുചേർന്ന് ഒരു ദേവീമൂർത്തിയായിത്തീൎന്നു. ദേവി മഹിഷനുമായി യുദ്ധം ചെയ്തു് അവനെ കൊന്നു ദേവന്മാരെ രക്ഷിച്ചു. കൃതജ്ഞതാനിർഭരരായ ദേവന്മാർ ഏകാഗ്രതയോടെ ദേവിയെ വാഴ്ത്തി.

> ദുർഗ്ഗേ സ്മൃതാ ഹരസി ഭീതിമശേഷജന്തോഃ
> സ്വസ്ഥൈഃ സ്മൃതാ മതിമതീവ ശുഭാം ദദാസി
> ദാരിദ്ര്യദുഃഖഭയഹാരിണി കാ ത്വദന്യാ
> സർവ്വോപകാരകരണായ സദാർദ്രചിത്താ.

(ദേവീമാഹാത്മ്യം. 4. 17.)

'ആപത്തിൽപ്പെട്ടു വിളിക്കുന്നവരെ അവിടുന്നു് കാത്തുരക്ഷിക്കുന്നു; നിഷ്കാമമായിട്ടു ഭജിക്കുന്നവൎക്കു മുക്തിയുമരുളുന്നു. അകക്കാമ്പിൽ അലിവുള്ള അവിടുന്നു് ആപത്തു് അകററുകയും ശ്രേയസ്സു് അരുളുകയും ചെയ്യുന്നു.

ഇങ്ങനെ ദേവിയുടെ രാജസാവിർഭാവവും മഹിഷാസുരവധവും മഹൎഷി ശിഷ്യന്മാൎക്കു് ഉപദേശിച്ചു. അടുത്തതായി ദേവിയുടെ സാത്ത്വികാവിർഭാവത്തെയാണു വൎണ്ണിക്കുന്നതു്. പണ്ടു് സുംഭനെന്നും നിസുംഭനെന്നും പേരാന്ന അസുരന്മാർ പുഷ്കരത്തിൽ പതിനായിരം ദിവ്യസംവത്സരം തപസ്സാചരിച്ചു. പ്രീതനായ ബ്രഹ്മാവു് അവൎക്കു വേണ്ടും വരങ്ങളാം നല്കി. വരബലോജ്ജിതരായ അവർ ഇന്ദ്രാദികളുടെ സ്ഥാനം പിടിച്ചടക്കി. അശരണരായ ദേവന്മാർ വേഷം മാറി അങ്ങിങ്ങു് അലഞ്ഞു നടന്നു. നെടുനാളം ക്ലേശങ്ങളം അനുഭവിച്ച അവർ ഇന്ദ്രനോടും ബ്രഹ്മാവിനോടും ഒരുമിച്ചു് ദേവിയെ സ്തോത്രം കൊണ്ടു വാഴ്ത്തി.

> യാ സംസ്മൃതാ തത്ക്ഷണമേവ ഹന്തി നഃ
> സർവ്വാപദോ ഭക്തിവിനമ്രമൂർത്തിഭിഃ
> കരോതു സാ നഃ ശുഭഹേതുരീശ്വരീ
> ശുഭാനി ഭദ്രാണ്യഭിഹന്തു ചാപദഃ.

(ദേവീമാഹാത്മ്യം. 5. 32.)

'ഭക്തിപുരസ്സരം സ്മരിച്ചാൽ ഭക്തന്മാരുടെ ആൎത്തികളെ തീൎത്തു് ശാശ്വതമായ മംഗളത്തെ അരുളുന്ന ജഗദീശ്വരി ഞങ്ങളെ രക്ഷിയ്ക്കുമാറാകട്ടെ.' പാൎവ്വതീദേവി അവരുടെ മുമ്പിൽ ആവിർഭവിച്ചു് അനുഗ്രഹമരുളി. പാൎവ്വതിയുടെ ശരീരകോശത്തിൽനിന്നും ദേവി രൂപമെടുത്തു. ആ ദേവി കൗശികി എന്നു പ്രസിദ്ധയായി. യഥാകാലം ദേവി സുംഭനിസുംഭന്മാരെയും അവരുടെ കിങ്കരന്മാരെയും വധിച്ചു് ദേവന്മാരെ രക്ഷിച്ചു. ഇപ്രകാരം ദേവിയുടെ താമസരാജസസാത്ത്വികാവിർഭാവങ്ങളും ദുഷ്ടസംഹാരങ്ങളും വൎണ്ണിച്ചു. മധുകൈടഭന്മാരിൽനിന്നും ബ്രഹ്മാവു മരണഭയാൎത്തനായി: ബ്രഹ്മപദത്തിലും രക്ഷയില്ല. മഹിഷാസുരൻമൂലം അമരന്മാൎക്കു പൊറുതിമുട്ടി. ദേവത്വവും ഭയമുക്തമല്ല. അവൎക്കു സുംഭനിസുംഭന്മാരിൽനിന്നു വീണ്ടും ഭയമേപ്പെട്ടു. ബ്രഹ്മപദമോ ഇന്ദ്രപട്ടമോ ഒന്നും ഭയമുക്തമല്ല; ശാശ്വതവുമല്ല. ശാശ്വതമായതു് ഈശ്വരൻ മാത്രമാണു്. ഈശ്വരനെ ഭജിക്കുന്നതുകൊണ്ടു മാത്രമേ ഭയനിവൃത്തിയും ശാശ്വതശാന്തിയും ലഭിയ്ക്കുകയുള്ളു എന്നു്, ഈ മൂന്നു ചരിതങ്ങളിൽക്കൂടി സുമേധസ്സു് സുരഥനും സമാധിയ്ക്കും വ്യക്തമാക്കിക്കൊടുത്തു. 'അനിത്യമസുഖം ലോകം' എന്നും അതിനാൽ 'ഇമം പ്രാപ്യ ഭജസ്വ മാം' എന്നും ശ്രീഭഗവാൻ അൎജ്ജുനനു് ഉപദേശിയ്ക്കുകയുണ്ടായല്ലോ.

'നാസാധ്യം തപസാ കിഞ്ചിത് ത്രിഷു ലോകേഷു വിദ്യതേ' തപസ്സുകൊണ്ടു നേടാനാവാത്തതു മൂലോകത്തിലും യാതൊന്നുമില്ല. ആകയാൽ ദേവീപ്രീതിയ്ക്കു കൎത്തവ്യമായിട്ടുള്ളതു തപസ്സാണു്. തപസ്സു് ഒരു ഉപായം മാത്രമാകുന്നു. അതിൻെറ ഉപയോഗമനുസരിച്ചിരിക്കും ഫലം. അസുരന്മാർ പലരും ഉഗ്രതപസ്വികളായിരുന്നു. അവർ തപസ്സുചെയ്തു നേടിയ പ്രഭാവം പരോപദ്രവത്തിനാണു് ഉപയോഗിച്ചതു്. ആകയാൽ, ശുദ്ധഭാവനയോടെ ചെയ്യുന്ന തപസ്സുകൊണ്ടേ ഉത്തമഫലം ലഭിയ്ക്കൂ.

രാജ്യഭ്രഷ്ടനായി കാട്ടിലലഞ്ഞു നടന്ന സുരഥരാജനും, പുത്രദാരാദികളാൽ തിരസ്കൃതനായി അതേ കാട്ടിലെത്തിയ സമാധിയെന്ന വൈശ്യനും സുമേധസ്സുമഹൎഷിയെ സമീപിച്ചു് തങ്ങളുടെ സങ്കടം അറിയിച്ചു. അവരുടെ ദുഃഖത്തിനു കാരണമായ മമതയെ അകററുന്നതിനു മഹൎഷി മോഹിനിയും മോചനിയുമായ ദേവിയുടെ ചരിതം പറഞ്ഞുകൊടുത്തു. ദേവീപ്രീതി നേടുന്നതിനു ദേവിയെ ശരണംപ്രാപിയ്ക്കാൻ മഹൎഷി അവരോടു് ഉപദേശിച്ചു:

> താമുപൈഹി മഹാരാജ ശരണം പരമേശ്വരീം
> ആരാധിതാ സൈവ നൃണാം ഭോഗസ്വൎഗ്ഗാപവൎഗ്ഗദാ.

(ദേവീമാഹാത്മ്യം. 13. 4.)

'ആ ദേവിയെ ശരണം പ്രാപിക്കുവിൻ. ദേവി സ്വഭക്തന്മാക്ക് ഐഹികസുഖമോ സ്വർഗ്ഗ ഭോഗമോ അപവർഗ്ഗമോ എന്തു വേണമെങ്കിലും നല്കും.' മഹർഷിയെ വന്ദിച്ച് ഇരുവരും തപസ്സിനായി സഹ്യപർവ്വതത്തിലേയ്ക്കു പോയി. അവർ നദീപുളിനത്തിലെത്തി ദേവീസൂക്തം ജപിച്ച് ദേവിയെ ആരാധിച്ചു, തീവ്രമായ തപസ്സിലേപ്പെട്ടു് മൂന്നു സംവത്സരം അവർ ദേവീഭജനം നടത്തി. പ്രസന്നയായ ജഗദീശ്വരി പ്രത്യക്ഷയായി വരം വരിച്ചുകൊാംവാനരുളി. തന്റെ രാജ്യം തിരിച്ചു കിട്ടണമെന്നും അടുത്ത ജന്മത്തിലും നിഹതകണ്ടകമായ രാജ്യാധിപത്യം ലഭിയ്ക്കണമെന്നും അരചൻ അപേക്ഷിച്ചു. വിവേകവും വിരക്തിയും വന്ന വൈശ്യൻ അഹന്താമമതകളെ നശിപ്പിക്കുന്ന ആത്മജ്ഞാനത്തിനും പ്രാർത്ഥിച്ചു. രാജാവിനു് അദ്ദേഹം അപേക്ഷിച്ച രാജ്യാധികാരവരം നല്കി. തന്നെ ഭജിച്ചിട്ട് നശ്വരമായ രാജ്യഭോഗത്തെയാണല്ലോ വരിച്ചതു് എന്നു് അനുതാപം തോന്നി ദേവി സുരഥനു് അപ്രാർത്ഥിതമായ ഒരു വരം കൂടി നല്കി: 'വത്സ, ഇജ്ജന്മത്തിന്നുശേഷം നീ, സൂര്യന്റെ പുത്രനായി പിറന്നു് സാവർണ്ണികൻ എന്ന മനുവായിത്തീരും.' അങ്ങനെ രാജാവു് ക്രമമുക്തി പ്രാപിച്ചുകൊള്ളും, എന്നനുഗ്രഹിച്ചു ദേവി. വൈശ്യനു മോക്ഷപ്രദമായ ആത്മജ്ഞാനവും അരുളി. ഇരുവരെയും ദേവി അനുഗ്രഹിച്ചു. അവർ ദേവിയെ വാഴ്ത്തി. ദേവി അന്തർധാനം ചെയ്തു. ഏഴാമത്തെ മനുവായ ഇപ്പോഴത്തെ വൈവസ്വതന്റെ മന്വന്തരം അവസാനിക്കുന്നതും കാത്തു് സാവർണ്ണൻ വസിക്കുന്നു.

വൈശ്യനും രാജാവിനും മഹർഷിയുടെ അനുഗ്രഹവും ദേവിയുടെ ദർശനവും ലഭിച്ചു. കർമ്മവാസനകൾ തീരാഞ്ഞതിനാൽ രാജാവു് രാജ്യലാഭത്തിനാണു് പ്രാർത്ഥിച്ചതെങ്കിലും ഭോഗസ്വർഗ്ഗാപവർഗ്ഗദയായ ദേവി രാജാവിനു ക്രമമുക്തിയും നല്കി; വിരക്തനായ വൈശ്യനെ മോക്ഷമരുളി അനുഗ്രഹിക്കുകയും ചെയ്തു.

ഇപ്രകാരം മാർകണ്ഡേയമഹർഷി ക്രൗഷ്ടുകിക്കു് ദേവീമാഹാത്മ്യം അരുളിച്ചെയ്തു.

ഏവം യഃ പൂജയേദ്ഭക്ത്യാ
പ്രത്യഹം പരമേശ്വരീം
ഭുക്ത്വാ ഭോഗാൻ യഥാകാമം
ദേവീസായുജ്യമാപ്നുയാത്.

(വൈകൃതികം രഹസ്യം 39.)

ഇപ്രകാരം പ്രതിദിനം ആ സർവ്വേശ്വരിയെ ആരാധിക്കുന്നവൻ ഐഹികഭോഗങ്ങൾ യഥേഷ്ടം ഭുജിച്ചശേഷം ദേവിയുടെ അടിമലരിനെ പ്രാപിക്കുന്നതാണു്.

1974 നവരാത്രികാലത്തു് പൂങ്കുന്നം ശ്രീരാമകൃഷ്ണാശ്രമത്തിൽ ചെയ്ത ഒരു പ്രഭാഷണം.

# ദുർഗ്ഗാമാതാവിനോട്

## ശ്രീ അരവിന്ദൻ

ഹേ ദുർഗ്ഗാമാതാ, സിംഹവാഹിനീ, ശക്തിദായിനി, ശിവപ്രിയേ, അമ്മേ! അവിടുത്തെ ശക്തിയിൽനിന്നുദ്ഭൂതരായ ഞങ്ങൾ ഭാരതത്തിലെ യുവജനങ്ങൾ ഇതാ അവിടുത്തെ ക്ഷേത്രത്തിലിരിക്കുന്നു. അമ്മേ, കേൾക്കൂ, ഭൂമിയിലവതരിക്കൂ, ഈ ഭാരതഭൂമിയിലാവിർഭവിക്കൂ. ഹേ ദുർഗ്ഗാമാതാ, കാലാനുകാലം ജന്മജന്മാന്തരങ്ങളിൽ ഞങ്ങൾ മനുഷ്യശരീരങ്ങളിലേക്കിറങ്ങുന്നു, അവിടുത്തെ കർമ്മം ചെയ്യുന്നു, ആനന്ദമന്ദിരത്തിലേയ്ക്കു് തിരിച്ചുപോകുന്നു. ഇപ്പൊഴമിതാ അവിടുത്തെ കർമ്മത്തിന്നുഴിഞ്ഞുവെച്ചവരായി ഞങ്ങൾ പിറന്നിരിക്കുന്നു. കേൾക്കൂ അമ്മേ, ഭൂമിയിലവതരിക്കൂ, ഞങ്ങളുടെ സഹായത്തിനെത്തൂ. ഹേ ദുർഗ്ഗാമാതാ, സിംഹവാഹിനീ, ശൂലധാരിണീ, കവചാവൃതസുന്ദരശരീരിണീ, വിജയദായിനീ, അമ്മേ! അവിടുത്തെ ചാരുരൂപം കാണാൻ കൊതിച്ചു് ഭാരതം കാത്തിരിക്കുന്നു. കേൾക്കൂ അമ്മേ, ഭൂമിയിലവതരിക്കൂ, ഈ ഭാരതഭൂമിയിലാവിർഭവിക്കൂ.

ഹേ ദുർഗ്ഗാമാതാ, ശക്തിപ്രേമജ്ഞാനദായിനീ, സൗരഭ്യവും ഭീകരതയും ഒത്തുചേർന്ന അമ്മേ,

ശക്തിസ്വരൂപത്തിൽ ഭയകാരിണിയത്രേ അവി ടുന്നു്. ഈ ജീവിതസമരത്തിൽ, ഭാരതയുദ്ധത്തിൽ, ഞങ്ങൾ അവിടുന്നു നിയോഗിച്ച ഭടന്മാരത്രേ. അമ്മേ, ഞങ്ങളുടെ ഹൃദയത്തിന്നും മനസ്സിന്നും ഒരു ഭീമൻെറ ശക്തിയും ഓജസ്സും നല്കിയാലും; ഞങ്ങളുടെ ബുദ്ധിക്കും ആത്മാവിന്നും ഒരു ദേവൻെറ സ്വഭാവവും ജ്ഞാനവും നല്കിയാലും. ഹേ ദുർഗ്ഗാമാതാ, ഭാരതീയരെന്ന ലോകോത്തരവംശം ഇരുളിലാണ്ടുകിടക്കുന്നു. അമ്മേ, അവിടുന്നു് പൂർവ്വാകാശത്തിലുദിക്കുന്നു. അവിടുത്തെ ദിവ്യാംശങ്ങൾ ഇരുട്ടകററുന്നതോടെ പ്രഭാതം വിരിയുന്നു. അമ്മേ, അവിടുത്തെ പ്രഭ പരത്തി ഇരുട്ടകററിയാലും.

ഹേ ദുർഗ്ഗാമാതാ, ഞങ്ങളവിടുത്തെ കുട്ടികൾ. അവിടുത്തെ അനുഗ്രഹവും പ്രഭാവവുംകൊണ്ടു് ഞങ്ങൾ മഹത്തായ കർമ്മത്തിന്നു്, മഹത്തായ ആദർശത്തിന്നു്, അർഹരായിത്തീരട്ടെ. അമ്മേ, ഞങ്ങളുടെ നീചത്വവും സ്വാർത്ഥതയും ഭയവും നശിപ്പിക്കൂ. ഹേ ദുർഗ്ഗാമാതാ, ദിഗംബരയായി മുണ്ഡമാലയണിഞ്ഞ കാളിയാണവിടുന്നു്; വാൾ കരത്തിലേന്തി അവിടുന്നു് മഹാസുരനെ നിഹനിക്കുന്നു. ദേവി, നിർദ്ദയമായ അട്ടഹാസത്തോടെ ഞങ്ങൾക്കകത്തു കുടികൊള്ളുന്ന ശത്രുക്കളെയെല്ലാം കൊല്ലൂ; അവിടെ ആരും ജീവനോടെ ബാക്കി വരരുതു്, ഒരുത്തൻപോലും. ഞങ്ങൾ ശുദ്ധരും നിഷ്കളങ്കരുമാവട്ടെ. ഇതാണു് ഞങ്ങളുടെ പ്രാർത്ഥന, അമ്മേ! അവിടുന്നു് ആവിർഭവിച്ചാലും. ഹേ ദുർഗ്ഗാമാതാ, ഭാരതം സ്വാർത്ഥതയിലും ഭയത്തിലും നീചത്വത്തിലുമാണ്ടുകിടക്കുന്നു. ഞങ്ങളെ മഹാത്മാരാക്കൂ, ഞങ്ങളുടെ പരിശ്രമം മഹത്താക്കൂ, ഞങ്ങളുടെ ഹൃദയം വിശാലമാക്കൂ, ഞങ്ങൾക്കു് നിശ്ചയദാർഢ്യം കൈവരുത്തൂ. ഓജസ്സില്ലാതെ മടിയന്മാരും ഭയഭീതന്മാരുമായി ഞങ്ങൾ ചെറിയ കാര്യങ്ങൾ കാമിക്കാതിരിക്കട്ടെ.

ഹേ ദുർഗ്ഗാമാതാ, യോഗശക്തി സർവ്വത്ര പരത്തിയാലും. ഞങ്ങളവിടുത്തെ ആര്യപുത്രന്മാർ; നഷ്ടമായ വിദ്യ, ശീലം, ബുദ്ധിശക്തി, ശ്രദ്ധ, ഭക്തി, തപഃശക്തി, ബ്രഹ്മചര്യത്തിൻെറ ബലം, സത്യമായ ജ്ഞാനം എല്ലാം വീണ്ടും ഞങ്ങളിലുണർത്തിയാലും, എല്ലാം ലോകത്തിന്നു് കനിഞ്ഞരുളിയാലും. ലോകമാതാവേ, മനുഷ്യരാശിയെ രക്ഷിക്കാൻ പ്രത്യക്ഷപ്പെട്ടാലും, എല്ലാ ദുഃഖങ്ങളുമകററിയാലും.

ഹേ ദുർഗ്ഗാമാതാ, അകത്തെ ശത്രുവിനെ കൊല്ലൂ; പിന്നെ പുറത്തെ വിഘ്നങ്ങളെയെല്ലാം പറിച്ചുകളയൂ. ധീരോദാത്തന്മാരും ശക്തിശാലികളുമായ ഭാരതീയർ പ്രേമൈക്യങ്ങളിൽ, സത്യബലങ്ങളിൽ, കലാസാഹിത്യങ്ങളിൽ, ശക്തിജ്ഞാനങ്ങളിൽ പരമോന്നതരായി, ഇന്നാട്ടിലെ പുണ്യവനങ്ങളിലും ഫലവത്തായ വയലുകളിലും അംബരചുംബികളായ പർവ്വതങ്ങളുടെ താഴ്‌വരയിലും ശുദ്ധജലം നിറഞ്ഞ നദികളുടെ തീരങ്ങളിലും നിവസിക്കട്ടെ. ഇതാണു് അമ്മയുടെ കാൽത്താരിണയിൽ ഞങ്ങളുടെ പ്രാർത്ഥന. അമ്മേ, സ്വയം പ്രകാശിപ്പിക്കൂ.

ഹേ ദുർഗ്ഗാമാതാ, യോഗബലത്തോടെ ഞങ്ങളുടെ ശരീരത്തിൽ പ്രവേശിച്ചാലും. ഞങ്ങൾ അവിടുത്തെ ഉപകരണങ്ങളാവാം — തിന്മകളെയെല്ലാം നിഹനിക്കുന്ന ഖഡ്ഗങ്ങൾ, അജ്ഞാനമെല്ലാമകററുന്ന ദീപം. അമ്മേ, അവിടുത്തെ കൊച്ചുകിടാങ്ങളുടെ ഈ ആഗ്രഹം സാധിപ്പിച്ചാലും. ഞങ്ങളുടെ നാഥയായി ഈ ഉപകരണങ്ങളെ പ്രവർത്തിപ്പിച്ചാലും. അവിടുത്തെ വാളു വീശി തിന്മയെ കൊന്നാലും. ദീപം ഉയർത്തിപ്പിടിച്ചു് ജ്ഞാനപ്രകാശം പരത്തിയാലും. അമ്മേ, ആവിർഭവിക്കൂ.

ഹേ ദുർഗ്ഗമാതാ, ഞങ്ങൾക്കമ്മെ കൈയ്‌ വന്നുകഴിഞ്ഞാൽപിന്നെ ഞങ്ങളൊരിക്കലും അവിടുത്തെ ഉപേക്ഷിക്കില്ല, പ്രേമംകൊണ്ടും ഭക്തികൊണ്ടും ഞങ്ങൾ അമ്മയെ ഞങ്ങളോടു് ചേർത്തുകെട്ടും. വരൂ അമ്മേ, ഞങ്ങളുടെ മനസ്സിലും ജീവിതത്തിലും ശരീരത്തിലും പ്രകാശിക്കൂ.

ധീരന്മാരുടെ പന്ഥാവു തെളിയിച്ചുതരുന്ന ദേവി, വരൂ. ഇനി ഞങ്ങൾ അങ്ങയെ ഉപേക്ഷിക്കില്ല. ഞങ്ങളുടെ ജീവിതം മുഴുവൻ അമ്മയുടെ അവിരാമപൂജയാവട്ടെ, ഞങ്ങളുടെ കർമ്മങ്ങൾ മുഴുവൻ പ്രേമവും ശക്തിയും നിറഞ്ഞ അമ്മയുടെ അവിരാമസേവയാവട്ടെ. അമ്മേ, ഇതാണു് ഞങ്ങളുടെ പ്രാർത്ഥന — ഭൂമിയിലവതരിക്കൂ, ഈ ഭാരതഭൂമിയിൽ ആവിർഭവിക്കൂ.

# ആധുനികാവതാരം-2

ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാട്

## വിശ്വാചാര്യൻ

കാളീയോഗിനരേന്ദ്രലാട്ടുതുളസീഗോപാലഗംഗാശര–
ദ്രാഖാൽത്താരകബാബുരാമമുഖരാമാത്മീയശിഷ്യാഗ്ര്യരെ
തൃക്കൺപാർത്തതിഹൃഷ്ടനായ് സ്വതനുവിൽക്കാട്ടിക്കൊടുത്താനവ–
ർക്കെല്ലാവർക്കുമതാതഭീഷ്ടഭജനീയോദാരദൈവങ്ങളെ. 1

രാമൻ, പൾട്ടു, നിരഞ്ജനൻ, ഹരി, മഹേന്ദ്രാഖ്യൻ, സുബോധൻ, ദ്വിജൻ,
പൂർണ്ണൻ, നാഗമഹാശയൻ, ശശി, ഗിരീശ്ചന്ദ്രൻ, മനോമോഹനൻ,
ഗോലാപ്, യോഗിനിമാ,തദഘോരമണിയാൾതൊട്ടുള്ള ലീലാസഖ–
ശ്രേണിക്കെല്ലാർക്കു നിജേഷ്ടദേവതകളായ്ച്ചന്ദ്രാസുതൻ മിന്നിനാൻ. 2

ബർഹം വാർകുഴലിൽ,ച്ചിലങ്ക കഴലിൽ,ക്കസ്തൂരി തൂനെറ്റിയിൽ,–
പ്പൊന്നിൻകിങ്ങിണി പട്ടുകോണമരയിൽ, ശ്യാമാഭ പൂമേനിയിൽ,
ഏവം രൂപമെടുത്തഘോരമണിതൻ ചാരത്തു ഗോവിന്ദനാ–
യാടിപ്പാടി രമിച്ച ചന്ദ്രമണിതൻ പൂമൈതലെക്കൈതൊഴാം. 3

പൊട്ടും തൊട്ടു തുടുത്ത കോണവുമുടുത്തിന്ദീവരശ്യാമമാം–
തപിട്ടും മെയ്യിലുതിർത്തു കാഞ്ചിയുമണിഞ്ഞുൽഫുല്ലവക്ത്രാബ്ജനായ്
മുട്ടും കുത്തി നടന്നഘോരമണിതന്നങ്കത്തിലേറാൻ ധൃതി–
പ്പെട്ടുംകൊണ്ടു കുതിച്ച ചന്ദ്രമണിതൻ കുഞ്ഞിന്നു കുമ്പിട്ടിടാം. 4

മെല്ലെപ്പിന്നിലണഞ്ഞഘോരമണിതൻ കൺ കൈകളാൽപ്പൊത്തിടും,
മൂക്കിൽക്കോൽതിരുകും, പുറത്തു കയറും, കാൽകൊണ്ടു താഡിച്ചിടും,
''ആനേ, വേഗമിടത്തു മാറി നട !''യെന്നുച്ചൈസ്സ്വരം കൊഞ്ചിടും–
ചന്ദ്രാനന്ദനനിപ്രകാരമിടയക്കുഞ്ഞായ്ച്ചമഞ്ഞാടിനാൻ. 5

ഒക്കത്തും കരതാരിലും മടിയിലും ശീർഷത്തിലും തോളിലും
മാറത്തും മുതുകത്തുമാരെ നെടുനാൾ ഗോപാലബാലാത്മനാ
ആനന്ദത്തൊടെടുത്തഘോരമണിയാൾ സ്നേഹിച്ചു ലാളിച്ചുവോ,
ക്ലൂപ്താമസ്സകലാവതാരമയനാം ശ്രീശാരദാകാന്തനെ. 6

സ്വച്ഛന്ദം രാമകൃഷ്ണൻ മനുജനുടെ സമീപത്തിലെത്തിസ്സലീലം
സന്മന്ത്രം കാതിലോതും ചിലസമയ,മിടസ്സ്വാംഘ്രി മൂർധാവിൽ വെയ്ക്കും,
തൃക്കൺപാർക്കും ചിലപ്പോൾസ്സകരുണ,മുടനെത്തന്മനോഗ്രന്ഥി പൊട്ടി–
സ്സാക്ഷാൽ സ്വാത്മസ്വരൂപം കരളിലനുഭവപ്പെ,ട്ടവൻ ധന്യനാകും. 7

നാനാഗീതങ്ങൾ പാടിക്കൃപയൊടു ഭുജഗീശക്തി പെട്ടെന്നുണർത്തി–
ബ്ഭക്തന്മാരെച്ചിലപ്പോൾ പ്രണിധിയിലലിയിക്കുന്നു ചന്ദ്രാതനൂജൻ;
എന്നാൽ പിന്നെച്ചിലപ്പോൾപ്പുതിയപുതിയതായുള്ള നർമ്മങ്ങളോരോ–
ന്നോതിപ്പൊട്ടിച്ചിരിപ്പിച്ചവരെയുടയവൻ മണ്ണു കപ്പിച്ചിടുന്നു. 8

ശിഷ്യസ്ഥാനത്തു മേവിക്കൃതകകുതുകമിടംതൃക്കരംകൊണ്ടു മെല്ലെ
ബ്രഹ്മാണ്ഡത്തിന്റെ സാക്ഷാജ്ജനനിയെവിടെയാണെന്നു ചോദിച്ചനേരം
മറ്റേക്കൈകൊണ്ടുടൻ താൻ പരമഗുരുവിനെപ്പോ'ലതാ'യെന്നു നേരെ–
ച്ചൂണ്ടിക്കാട്ടിക്കൊടുത്തു പ്രണിധിയിൽ മുഴുകിപ്പുഞ്ചിരിക്കൊള്ളുമീശൻ. 9

വിദ്യാരാകയിൽ വേലിയേറുമഭവക്ഷീരാബ്ധിതൻ വീചിയോ ?
മേൽക്കൊമ്പത്തു സുഷുപ്തയായ ലതയിൽപ്പൂക്കുന്ന ത്തുമല്ലിയോ ?
ഭക്ത്യാനന്ദമഹോത്സവത്തിൽ നവമായ്ക്കത്തുന്ന പൂക്കുററിയോ ?
ശ്രീമച്ചന്ദ്രമണീസുതൻെറ ചൊടിയിൽത്തഞ്ചുന്നതെന്തായിടാം ? 10

വിശ്വത്തിൻ ബഹിരന്തരങ്ങളം തെളിയിച്ചീടുംമണിദീപമാ;–
യാത്മന്മാരുടെ ചിത്തതാപമഖിലം തീക്കുംശരജ്ജ്യോത്സ്നയായ്,
ബ്രഹ്മാനന്ദമരന്ദധാര ചൊരിയുംത്തുമല്ലികാമാലയായ്
മിന്നീടുന്ന ഗദാധരൻെറ ഹസിതോല്ലാസം സ്മരിക്കുന്നു ഞാൻ. 11

കൂപ്പുന്നേൻ – ഗഗനാംബരത്തൊടു * വെറും കുഞ്ഞിൻെറ മട്ടിൽസ്സദാ
മാനത്തേയ്ക്കനിമിത്തമായ്സ്സുകുതുകം വീക്ഷിച്ചുകൊണ്ടങ്ങനെ
അവ്യാജസ്മിതചന്ദ്രികാലഹരിയിൽ സ്വച്ഛന്ദമേകാകിയായ്–
ത്താന്താൻ നീന്തിമദിക്കുമാത്മരതിയാമാനന്ദമൂർത്തിക്കു ഞാൻ. 12

അംഗത്തിൽ ബ്ഭുവിനേററം പുളകമതുളമാറംഭ്രിയപ്പിച്ചു, വാനാം–
രംഗത്തിൽപ്പൂർണ്ണചന്ദ്രൻ കുതുകമൊടു ശരജ്ജ്യോത്സ്ന ചിന്തുന്ന മട്ടിൽ,
സംഗം കൂടാതെ ഹൃഷ്ടീതടിനിയുടെ കരസ്ഥേകനായ് മേവിയല്ലിൽ–
ബ്ഭംഗം കോലാത്ത മന്ദസ്മിതമധുരി ചൊരിയും രാമകൃഷ്ണനു കൂപ്പാം. 13

ഉള്ളിൽത്താനേ കുതുക്കൊണ്ടവിഹതഗതിയായ് മേല്ക്കുമേൽ സ്വാത്മസൌഖ്യം
തള്ളിത്തള്ളിക്കരേറുന്നതിനെ രുചിരമാം സുസ്മിതത്തിൽപ്പകത്തി
വെള്ളിച്ചാറിൻെറ മട്ടിൽച്ചിതറി വിജനമാം കോവിലിൻ നേർനടയ്ക്കൽ–
ത്തുള്ളിച്ചാടുന്ന ചന്ദ്രാസുതനെ ഹൃദയമേ, സ്നേഹപൂർവ്വം സ്മരിക്കൂ. 14

ആഷോവ്വിക്കുടലൊക്കെയും കുളുകുളെപ്പൊട്ടിത്തരിക്കുംവിധം
തപ്പോ കൊട്ടിയെടുത്തു ചാടിയലറിപ്പൊട്ടിച്ചിരിച്ചങ്ങനെ
ഭക്തശ്രേണിയൊടൊത്തുചേൻ പരമപ്രേമാനുപാനാന്ധനായ്–
ത്തത്തീടും ജഗദംബതൻ തനയനെദ്ദേഹിൻ, സ്മരിച്ചീടുക. 15

വെള്ളിപ്പുഞ്ചിരി ധാരയായൊഴുകിടും വക്ത്രാരവിന്ദത്തൊടും,
കണ്ണഞ്ചിച്ചിടിമിന്നൽ മട്ടിലുലയും മംഗല്യഗാത്രത്തൊടും,
ഭൂഗോളം പൊടിയുംവിധത്തിൽ വളരും പാദപ്രഹാരത്തൊടും
ചന്ദ്രാസൂനു നടത്തിടുന്ന നടനം നെഞ്ചേ, നിനച്ചീടുക. 16

പാദാംഭോജരജസ്സിൽനിന്നതുലമാം ചാരിത്രസംശുദ്ധിയും,
രോമത്തിൻ സുഷിരത്തിൽനിന്നു മുഴവൻ വാത്സല്യസൌരഭ്യവും,
സവ്വാംഗങ്ങളിൽനിന്നു ചിത്കിരണവും ചിന്തിസ്സമാധിസ്ഥനായ്
നൃത്തംവെച്ചരുളുന്ന ചന്ദ്രമണിതൻ പൂമ്പൈതലെക്കുമ്പിടാം. 17

ആശ്ചര്യംപൂണ്ടു വിണ്ണോർ ഗരിമഭരിതരായ്പ്പൂക്കരം വർഷിച്ചിടുമ്പോ–
ളാനന്ദത്താൽ നടേശൻ വികചനയനനായ്ക്കൂപ്പുകൈ ചാത്തിടുമ്പോഴം,
തുള്ളിച്ചാടുന്ന ചന്ദ്രാസുതനുടെ ചരണാംഭോജമൂലത്തിൽനിന്നും
പൊങ്ങീടുംപുണ്യധൂളീപടലമുലകിനെശ്ശുദ്ധമാക്കട്ടെയെന്നും ! 18

പർഷത്തിൽ [1] പ്രിയപാർഷദപ്രവരരെ സ്വച്ഛസ്മിതജ്യോത്സ്നതൻ–
വർഷംകൊണ്ടു വശീകരിച്ചു വിമലപ്രേമാശ്രു നേത്രത്തിനും
ഹർഷം രോമതതിക്കുമേകി നടനം ചെയ്യീടുമാഷ്ക്ഷമാ–
വർഷ [2] ത്തിൻെറ മഹാവിഭൂതി വിജയിച്ചീടട്ടെ കല്പംവരെ ! 19

ഭക്തന്മാരോടുകൂടിത്തെരുതെരെ രസമായ്ത്താണ്ഡവം ചെയ്തിടുമ്പോഴം
പ്പൊട്ടെന്നെല്ലാം നിറുത്തി, ത്തളിർ പണിയുമിടം കൈപ്പടം മാറിലേന്തി,
മറേറത്തുകൈയ്യുയത്തി,ബ്ഭുവനമദനമാം മന്ദഹാസാംശു ചിന്തി,
ബ്രഹ്മധ്യാനത്തിൽ നന്നായ് മുഴുകി മരുവിടും രാമകൃഷ്ണനു കൂപ്പാം. 20

* ഗഗനാംബരത്തൊടു = ദിഗംബരനായി 1 പർഷത്ത് = പരിഷത്ത്. 2 ആർഷക്ഷമാവർഷം = ഭാരതവർഷം

# ജീവന്മുക്തിവിവേകം – 34

ജി. ബാലകൃഷ്ണൻനായർ

## യോഗസിദ്ധിക്രമം

ചിത്തവൃത്തികളെ നിരോധിക്കുന്നതാണ യോഗമെങ്കിൽ ഇതസാദ്ധ്യമാണല്ലോ. ചിത്തവൃത്തികഠം അനന്തമല്ലേ ? ഈ സംശയം പരിഹരിക്കാനാണ പതഞ്ജലി ചിത്തവൃത്തികളെ എണ്ണിത്തിട്ടപ്പെടുത്തി അഞ്ചാം സൂത്രത്തിൽ ഗണിച്ചിരിക്കുന്നതു്. 'വൃത്തയഃ പഞ്ചതയ്യഃ ക്ലിഷ്ടാ അക്ലിഷ്ടാഃ – ക്ലിഷ്ടങ്ങളും അക്ലിഷ്ടങ്ങളുമായ ചിത്തവൃത്തികഠം അഞ്ചാണ്'' എന്നിങ്ങനെ എണ്ണത്തിൽ അവ അഞ്ചേയുള്ളവെന്ന നിർണ്ണയിക്കപ്പെട്ടിട്ടുണ്ടു്. രാഗദ്വേഷാദിക്ലേശങ്ങളോടുകൂടിയ ആസുരവൃത്തികളാണ് ക്ലിഷ്ടങ്ങഠം. രാഗദ്വേഷരഹിതങ്ങളായ ദൈവവൃത്തികളാണ് അക്ലിഷ്ടങ്ങഠം. അഞ്ചു ചിത്തവൃത്തികളിൽത്തന്നെ ഉഠംപ്പെടുന്നവയാണ ക്ലിഷ്ടങ്ങളും അക്ലിഷ്ടങ്ങളും. ഇവയിൽ ക്ലിഷ്ടങ്ങഠം മാത്രമല്ലേ നിരോധിക്കേണ്ടതായുള്ളു എന്ന മന്ദബുദ്ധികഠം ധരിക്കാനിടയുണ്ടു്. അതു പോരെന്ന കാണിക്കാനാണ് ക്ലിഷ്ടാക്ലിഷ്ടവൃത്തികഠം ഒരുമിച്ചുനിർദ്ദേശിച്ചിരിക്കുന്നതു്. പേരും ലക്ഷണവുംകൊണ്ടു് ആ വൃത്തികളെ വിശദീകരിക്കുകയാണ് ആറാമത്തെ സൂത്രംമുതൽ. 'പ്രമാണവിപര്യ്യയവികല്പനിദ്രാസ്മൃതയഃ.' പ്രമാണം, വിപര്യ്യയം, വികല്പം, നിദ്ര, സ്മൃതി ഇവയാണ് അഞ്ചു ചിത്തവൃത്തികഠം. പ്രത്യക്ഷം, അനുമാനം, ആഗമം ഇവയാണ പ്രമാണങ്ങഠം. വസ്തുസ്വരൂപത്തെ ബാധിക്കാത്തതും യാഥാത്മ്യം വെളിപ്പെട്ടുകഴിഞ്ഞാൽ പിന്നെ വ്യവഹാരത്തിൽനിന്നും പുറംതള്ളപ്പെടുന്നതുമായ ചിത്തവൃത്തിയാണ വിപര്യ്യയം. കയറിൽ കാണുന്ന പാമ്പ് വിപര്യ്യയമാണ്. അതു കയറിനെ ബാധിക്കുന്നില്ല; കയറു കണ്ടുകഴിഞ്ഞാൽ പിന്നെ നിലനിൽക്കുന്നുമില്ല. ഇതുപോലെ ബ്രഹ്മത്തിൽ പ്രപഞ്ചവും വിപര്യ്യയമാണ്. വാസ്തവത്തിൽ വസ്തുവില്ലാതെ ശബ്ദശ്രവണമാത്രത്താൽ ഉണ്ടെന്നനുഭവിക്കുന്ന ചിത്തവൃത്തിയാണ് വികല്പം. 'രാഹുവിൻെറ തല' എന്നു പറയുമ്പോഠം തല ഓർമ്മവരുന്നുണ്ടെങ്കിലും രാഹുവിനു തലയില്ലെന്നുള്ളതു പ്രസിദ്ധമാണല്ലോ. വസ്തുബോധം പാടെയകന്ന് ഇരുട്ടിലാണ്ടുപോകുന്ന ചിത്തവൃത്തിയാണ നിദ്ര. അനുഭവിച്ച കാര്യ്യങ്ങഠം തുടൎന്ന് ഓർമ്മിച്ചുകൊണ്ടിരിക്കുന്നതാണ് സ്മൃതി. ഈ അഞ്ചു ചിത്തവൃത്തികളെയും എന്തുപായംകൊണ്ടാണ നിരോധിക്കേണ്ടതു് ? ഇക്കാര്യ്യമാണ പന്ത്രണ്ടാം സൂത്രത്തിൽ വിവരിക്കുന്നതു്. 'അഭ്യാസവൈരാഗ്യാഭ്യാം തന്നിരോധഃ.' അഭ്യാസവും വൈരാഗ്യവും കൊണ്ടുവേണം മേൽവിവരിച്ച അഞ്ചു ചിത്തവൃത്തികളെയും നിരോധിക്കാൻ. അതിവേഗതയോടെ പാഞ്ഞുവരുന്ന നദീപ്രവാഹത്തെഅണ കെട്ടിത്തടഞ്ഞു പുതിയ തോടുകഠംവഴി കൃഷിസ്ഥലങ്ങളിലേക്കു തിരിച്ചുവിടുന്നു. അതുപോലെ വൈരാഗ്യംകൊണ്ടു ചിത്തനദിയുടെ വിഷയപ്രവാഹം തടഞ്ഞു് സമാധ്യഭ്യാസംമുഖേന ശാന്തശീതളമായ മറ്റൊരു പ്രവാഹത്തിനു രൂപംകൊടുക്കുന്നു. ഇതാണ് ചിത്തത്തിൻെറ ആത്മോന്മുഖമായ പ്രവാഹം. മന്ത്രജപം, ദേവതാധ്യാനം തുടങ്ങിയവ ക്രിയാരൂപങ്ങളായതുകൊണ്ടു് അവയുടെ അഭ്യാസമെന്നു പറയുന്നതു് ആവൎത്തനമാണ്. സൎവ്വവ്യാപാരങ്ങളും ഉപശമിക്കുന്ന സമാധിയെ സാധിപ്പിക്കുന്ന അഭ്യാസമെന്താണ് ? അതിനുള്ള ഉപായമാണ്, 'തത്ര സ്ഥിതൗ യത്നോഽഭ്യാസഃ' എന്നു പതിമ്മൂന്നാം സൂത്രത്തിൽ പതഞ്ജലി വിവരിച്ചിരിക്കുന്നതു്. ചിത്തത്തെ നിശ്ചലമാക്കി നിൎത്തുവാനുള്ള മാനസികപ്രയത്നമാണ് സമാധി നേടുവാനുള്ള അഭ്യാസം. സ്വതേ ചലിച്ചു ബാഹ്യവിഷയങ്ങളെ ലാക്കാക്കി പ്രവഹിക്കുന്ന ചിത്തത്തെ എങ്ങനെയും ഞാൻ തടഞ്ഞുനിൎത്തുന്നുണ്ടു് എന്ന ദൃഢനിശ്ചയത്തോടെ ഉത്സാഹം ആവൎത്തിക്കുന്നതിനെയാണ് അഭ്യാസം എന്നു പറയുന്നതു്. വ്യവഹാരവേളയിലെ ലോകവാസനകഠം അനാദികാലംമുതൽ തുടൎന്നുവരുന്നവയല്ലേ ?

അവയെ പെട്ടന്നുള്ള അഭ്യാസംകൊണ്ടെങ്ങനെയാണു നിരോധിക്കാൻ കഴിയുക ? ഈ സംശയത്തിനുത്തരമാണ് ''സ തു ദീർഘകാലനൈരന്തര്യസത്കാരാസേവിതോ ദൃഢഭൂമിഃ'' എന്ന പതിന്നാലാം സൂത്രംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നതു്. ദീർഘകാലം നിരന്തരം ആദരവോടെ പിൻതുടന്നാലേ അഭ്യാസം ദൃഢപ്പെട്ടുകിട്ടൂ. മയമ്മാർ പറയാറുണ്ടല്ലോ: ''വേദങ്ങൾ നാലേയുള്ളു. വിദ്യാർത്ഥി അവ പഠിക്കാൻ പോയിട്ടു ദിവസങ്ങൾ അഞ്ചായി. ഇതേവരെ തിരിച്ചുവന്നില്ല.'' ദിവസങ്ങൾകൊണ്ടോ മാസങ്ങൾകൊണ്ടോ യോഗസിദ്ധി കൈവരിക്കാൻ കൊതിക്കുന്ന യോഗിയുടെയും സ്ഥിതിയിതാണ്. അതുകൊണ്ടു് വർഷങ്ങളോളമോ ജന്മങ്ങളോളമോ യോഗാഭ്യാസം തുടരേണ്ടതാണ്. ''അനേകജന്മസംസിദ്ധഃ തതോ യാതി പരാം ഗതിം'' — എന്നിങ്ങനെ ഭഗവാൻ ഗീതയിലും ഈ യോഗരഹസ്യമാണു വെളിപ്പെടുത്തിയിരിക്കുന്നതു്. അനേകജന്മങ്ങളിലെ അഭ്യാസഫലമായി സിദ്ധി നേടി യോഗി പരഗതി പ്രാപിക്കുന്നു. ചിരകാലം അഭ്യാസം തുടന്നാലും അതു് ഇടവിട്ടിടവിട്ടു പാടില്ല. അങ്ങനെയായാൽ രൂപം കൊള്ളുന്ന യോഗസംസ്കാരങ്ങൾ തുടന്നുണ്ടാകുന്ന ലൗകികസംസ്കാരങ്ങളാൽ പുറംതള്ളപ്പെട്ടുപോയി എന്നു വരും. അതോടെ ഖണ്ഡനഖണ്ഡഖാദ്യകാരൻ പറയുന്ന സ്ഥിതി വന്നുചേരും. ആദ്യം മുൻപേ ഓടിയിട്ടു പിന്നീടു പുറകിലാകുന്നവനെപ്പോലെയോ, പഠിച്ചതു മറന്നിട്ടു കൂടുതൽ പഠിക്കുന്നവനെപ്പോലെയോയാകും സ്ഥിതി. അതുകൊണ്ടു് തുടച്ചയായി യോഗം അഭ്യസിക്കേണ്ടതാണ്. അതുപോലെ ആദരപൂർവ്വം അഭ്യസിക്കേണ്ടതുമാണ്. ആദരവില്ലാതെ അഭ്യസിച്ചാൽ വസിഷ്ഠൻ പറയുന്ന സ്ഥിതിയാണു ഫലം. സംസ്കാരമുക്കൊള്ളാത്തവർ ഒരു കായ്യം ചെയ്താലും ചെയ്യാത്തതിനുതുല്യമാണ്. മനസ്സു മറെറാന്നിൽ വ്യാപൃതമായിരിക്കുന്നയാൾ കഥ കേൾക്കുന്ന ഫലമേ അതിനുള്ളു. ലയം, വിക്ഷേപം, കഷായം, സുഖാസ്വാദം ഇവ പരിഹരിക്കാൻ ശ്രമം ചെയ്യാതിരിക്കലാണ് അഭ്യാസത്തിലെ അനാദരം. ഇങ്ങനെ ദീർഘകാലം നിരന്തരം സത്കാരപൂർവ്വം അഭ്യസിച്ചാൽ സമാധി ദൃഢഭൂമിയായി ഭവിക്കും. വിഷയസുഖവാസനകൊണ്ടോ ദുഃഖവാസനകൊണ്ടോ ചലിച്ചുപോകാത്ത സ്ഥിതിയാണു ദൃഢഭൂമിത്വം. ഭഗവാൻ അതിപ്രകാരം വിവരിച്ചിട്ടുണ്ടു്:

**യല്ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ**
**യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി**
**വിചാല്യതേ.**

സമാധിസത്യം ദൃഢഭൂമിയായി തെളിഞ്ഞാൽ അതിൽ കവിഞ്ഞൊരു ലാഭം പിന്നെ ഉണ്ടെന്നു കരുതാനേയില്ല. ആ സ്ഥിതിയിൽ അതിമഹത്തായ ദുഃഖംപോലും പിന്നെ ചിത്തത്തെ ചലിപ്പിക്കുകയുമില്ല. ഇതിൽ കവിഞ്ഞു മറെറാന്നും കിട്ടാനില്ലെന്ന കായ്യം കചന്റെ കഥയിൽക്കൂടി വസിഷ്ഠനും തെളിയിക്കുന്നുണ്ടു്. കചന്റെ സമാധി ചിരകാലാഭ്യാസംകൊണ്ടു ദൃഢഭൂമിയായി ഭവിച്ചു. അയാൾ ഏകാന്തത്തിൽ ഗദ്ഗദസ്വരത്തിൽ ഇങ്ങനെ മന്ത്രിച്ചു:

**കിം കരോമി ക്വ ഗച്ഛാമി**
**കിം ഗൃഹ്ണാമി ത്യജാമി കിം**
**ആത്മനാ പൂരിതം വിശ്വം**
**മഹാകല്പാംബുനാ യഥാ.**

എന്തു ചെയ്യാൻ, എങ്ങോട്ടുപോകാൻ ? എന്തു സ്വീകരിക്കാൻ, എന്തുപേക്ഷിക്കാൻ ? പ്രളയകാലജലമെന്നപോലെ ആത്മാവു് വിശ്വമെങ്ങും നിറഞ്ഞു തുളുമ്പിനില്ക്കുന്നു. ദേഹത്തിനകത്തും പുറത്തും, അടിയിലും മുകളിലും സവ്വദിക്കിലും ഇതിലും ഇവിടെയും ഒക്കെ ആത്മാവുതന്നെ. ആത്മാവില്ലാത്ത ഒരിടവും കാണ്മാനില്ല. ഞാനില്ലാത്ത ഒന്നും കാണ്മാനില്ല. എന്നിലല്ലാതെ ഒന്നും കാണ്മാനില്ല. ഞാൻ മറെറന്തു കൊതിക്കാനാണ് ? ജഗത്തു മുഴുവൻ ബോധമയമായി ഭവിച്ചിരിക്കുന്നു.

**സ്ഫാരബ്രഹ്മാമലാംഭോധേഃ ഫേനാഃ സവ്വേ കുലാചലാഃ**
**ചിദാദിത്യമഹാതേജോമൃഗതൃഷ്ണാ ജഗത്ശ്രിയഃ.**

പരന്നു നിറഞ്ഞിരിക്കുന്ന നിർമ്മലമായ ബ്രഹ്മസമുദ്രത്തിലെ വെറും പതകളാണു കുലപവ്വതങ്ങൾ. ലോകൈശ്വയ്യങ്ങളെല്ലാം ബോധാദിത്യന്റെ തേജസ്സിൽ തെളിയുന്ന കാനൽജലമാണ്. ദൃഢഭൂമിയിലെത്തിയ ചിത്തത്തെ മഹത്തായ ദുഃഖംപോലും ചലിപ്പിക്കുകയില്ല എന്നതിനു വസിഷ്ഠൻ ശിഖിധ്വജന്റെ വൃത്താന്തം ഉദാഹരിക്കുന്നുണ്ടു്. നേരത്തേതന്നെ പരിപക്വസമാധി നേടിക്കഴിഞ്ഞിരുന്ന

ചൂഡാല ഒരു ദിവസം തൻെറ ഭർത്താവായ ശിഖിധ്വജൻ നിർവ്വികല്പസമാധിയിൽ ആണ്ടിരിക്കുന്നതായിക്കണ്ടു. ഈ പരമപദത്തിൽനിന്നും ഞാൻ പ്രിയതമനെ ഉണർത്തുന്നുണ്ട് എന്നവർ തീരുമാനിച്ചു. ഇങ്ങനെ ചിന്തിച്ച് അവർ അത്യുച്ചത്തിൽ സിംഹനാദം മുഴക്കി. കിരാതന്മാരെപ്പോലും ഭയചകിതരാക്കിത്തീർക്കുന്ന സിംഹനാദം വീണ്ടും വീണ്ടും മുഴങ്ങി. പക്ഷെ ആ ശബ്ദമുണ്ടായിട്ടും രാജാവ് നിർവ്വികല്പസ്ഥിതിയിൽനിന്നും ഉണർന്നതേയില്ല. അദ്ദേഹത്തെ പിടിച്ചു കുലുക്കുകയും തള്ളിനിലത്തു വീഴ്ത്തുകയും ചെയ്തു. എന്നിട്ടും ശിഖിധ്വജൻ ഉണന്നില്ല. പ്രഹ്ലാദകഥയിലും ഇക്കാര്യം തന്നെ വസിഷ്ഠൻ ഉദാഹരിക്കുന്നുണ്ട്. വസ്തുവിചാരം ചെയ്തുറച്ച പ്രഹ്ലാദചിത്തം പരമാനന്ദസ്വരൂപമായ നിർവ്വികല്പസമാധിയിൽ ആണ്ടു. ഒരു ചിത്രത്തിലെഴുതിയപോലെ അദ്ദേഹം ഇരിപ്പായി. അയ്യായിരം കൊല്ലം പുഷ്ടശരീരനായി നിശ്ചലദൃഷ്ടിയായി അദ്ദേഹം അങ്ങനെയിരുന്നു. ഒടുവിൽ വിഷ്ണു മുൻപിലെത്തി പ്രഹ്ലാദനെ ഉണർത്താനായി പാഞ്ചജന്യം മുഴക്കി. മഹത്തായ ആ വൈഷ്ണവധ്വനി കേട്ട് ദാനവചക്രവർത്തി സാവധാനം ഉണർന്നെണീററു. വീതഹവ്യൻ തുടങ്ങിയവരുടെ സമാധ്യനുഭവവിവരണങ്ങളും ഈ വിഷയത്തിൽ ദൃഷ്ടാന്തമായെടുക്കാവുന്നതാണ്.

## വൈരാഗ്യവിശകലനം

അഭ്യാസവും വൈരാഗ്യവുംകൊണ്ടുചിത്തവൃത്തികളെ നിരോധിക്കാമെന്നാണല്ലോപറഞ്ഞത്. അപരം, പരം എന്നു വൈരാഗ്യം രണ്ടുവിധം. യതമാനവൈരാഗ്യം, വ്യതിരേകവൈരാഗ്യം, ഏകേന്ദ്രിയവൈരാഗ്യം, വശീകാരവൈരാഗ്യം, എന്നിങ്ങനെ അപരവൈരാഗ്യം നാലായിപ്പിരിയുന്നു. ''ദൃഷ്ടാനുശ്രവികവിഷയവിതൃഷ്ണസ്യ വശീകാരസംജ്ഞാ വൈരാഗ്യം'' എന്നാണു പതഞ്ജലി വശീകാരവൈരാഗ്യത്തെ നിർവ്വചിക്കുന്നത്. കണ്ടതും കേട്ടതുമായ ലോകസുഖസാമഗ്രികളിൽ തൃഷ്ണയില്ലാതാവുകയാണ് വശീകാരവൈരാഗ്യം. പൂമാല, ചന്ദനം, വനിത, പുത്രമിത്രധനാദികൾ ഇവയൊക്കെയാണു കാണപ്പെടുന്ന സുഖസാമഗ്രികൾ. വേദപ്രസിദ്ധങ്ങളായ സ്വർഗ്ഗാദിലോകങ്ങളാണു കേട്ടിട്ടുള്ള സുഖസാമഗ്രികൾ. മേൽപറഞ്ഞ സുഖസാമഗ്രികളിൽ വിവേകതാരതമ്യമനുസരിച്ചാണ് യതമാനാദി ആദ്യത്തെ മൂന്നെണ്ണം വേർതിരിയുന്നത്. ഈ ജഗത്തിൽ സാരമായി എന്തുണ്ട്, നിസ്സാരമായതെന്താണ്? ഇപ്രകാരമുള്ള ചോദ്യങ്ങൾക്ക് 'ഗുരുവാക്യം ശ്രവിച്ചും ശാസ്ത്രവിചാരം ചെയ്തും ഞാൻ ഉത്തരം കണ്ടുപിടിക്കുന്നുണ്ട്'' എന്നിങ്ങനെ ദൃഢനിശ്ചയത്തോടെയുള്ള പ്രയത്നമാണ് യതമാനവൈരാഗ്യം. അഭ്യാസം തുടന്നതോടെ വിവേകം വർദ്ധിച്ച് ചിത്തത്തിൽ മുൻപുണ്ടായിരുന്ന പല ദോഷങ്ങളും മാറി; ഇനി ഏതാനും ചിലതു ബാക്കിയുണ്ട് എന്നു വേർതിരിച്ചറിയുന്നതാണു വ്യതിരേകവൈരാഗ്യം. കണ്ടതും കേട്ടതുമായ ലോകവിഷയങ്ങൾ ദുഃഖപ്രദങ്ങളെന്നു കണ്ട് അവ നേടാൻ യത്നിക്കാതെ മനസ്സിൽ ഔത്സുക്യം പൂണ്ടുകഴിയുന്ന സ്ഥിതിയാണ് ഏകേന്ദ്രിയവൈരാഗ്യം. ലോകവിഷയങ്ങളിൽ തൃഷ്ണ പാടെ ഒടുങ്ങുന്നതാണു വശീകാരവൈരാഗ്യം. ഇങ്ങനെ നാലായിപ്പിരിയുന്ന അപരവൈരാഗ്യം അഷ്ടാംഗയോഗപ്രവർത്തനത്തിനു സഹായകമാകകൊണ്ട് സംപ്രജ്ഞാതസമാധിക്ക് അന്തരംഗവും അസംപ്രജ്ഞാതസമാധിക്കു ബഹിരംഗവുമാണെന്നറിയേണ്ടതാണ്. അസംപ്രജ്ഞാതസമാധിക്ക് അന്തരംഗമായ പരവൈരാഗ്യത്തെയാണ് ''തത്പരം പുരുഷഖ്യാതേർഗ്ഗുണവൈതൃഷ്ണ്യം'' എന്ന സൂത്രംകൊണ്ടു വെളിപ്പെടുത്തിയിരിക്കുന്നത്. വ്യക്തമായ പുരുഷസാക്ഷാത്കാരത്തിൻെറ ഫലമായി പ്രകൃതിഗുണങ്ങളിൽ പൂർണ്ണവിരക്തി വരുന്നതാണു പരവൈരാഗ്യം. സംപ്രജ്ഞാതസമാധി തുടന്നഭ്യസിച്ച് പക്വമാകുന്നതോടെ പ്രകൃതിഗുണങ്ങളിൽനിന്നും ഒഴിഞ്ഞുമാറി നില്ക്കുന്ന പുരുഷൻെറ സാക്ഷാത്കാരം ഉണ്ടാകുന്നു. അതോടെ ഗുണവിരക്തി പൂർണ്ണമാവുകയും ചെയ്യുന്നു. സമാധിലാഭത്തിലെ സമയതാരതമ്യം വിരക്തിയുടെ താരതമ്യമനുസരിച്ചാണുണ്ടാവുക. ''തീവ്രസംവേഗാനാമാസന്നഃ സമാധിലാഭഃ'' എന്ന സൂത്രം ഇക്കാര്യം വെളിപ്പെടുത്തുന്നു. സംവേഗപദത്തിന് വൈരാഗ്യമെന്നാണർത്ഥം. വൈരാഗ്യഭേദമനുസരിച്ച് യോഗിമാർ മൂന്നു തരക്കാരായിപ്പിരിയുന്നു. മൃദു

സംവേഗികരം, മധ്യസംവേഗികരം, തീവ്ര സംവേഗികരം. തീവ്രസംവേഗികരംക്കു് അല്പ കാലംകൊണ്ടുതന്നെ സമാധി ലഭ്യമാകുമെന്നാണു് സൂത്രാത്ഥം. ഇനി തീവ്രസംവേഗികരം തന്നെ മൃദുതീവ്രന്മാർ, മധ്യതീവ്രന്മാർ, അധിമാത്രതീവ്രന്മാർ എന്നു വീണ്ടും മൂന്നായി പിരിയുന്നു. ഇവരിൽ പിന്നീടുപിന്നീടുള്ളവർ വേഗം വേഗം സിദ്ധി കൈവരിക്കുന്നു. ജനകനും പ്രഹ്ലാദനും മററും ഉത്തമോത്തമന്മാരായ അധിമാത്രതീവ്രന്മാരാണു്. അല്പസമയത്തെ വിചാരംകൊണ്ടുതന്നെ അവക്കു് ദൃഢസമാധി ലഭിച്ചതായിക്കാണുന്നു. വാസിഷ്ഠത്തിലെ ഉദ്ദാലക മുനിയും മററും മൃദുതീവ്രന്മാരാണു്. ചിരകാല പ്രയത്നംകൊണ്ടേ അവർക്കു സമാധി ലഭിക്കുന്നുള്ളു. ഈ താരതമ്യം മററുള്ളവരിലും നോക്കിക്കാണേണ്ടതാണു്. ഇപ്രകാരം അധിമാത്രതീവ്രസംവേഗിയായ യോഗിക്കു് അസംപ്രജ്ഞാത സമാധി ദൃഢമായി ഭവിക്കുന്നതോടെ വീണ്ടും പൊന്തി വരാൻ കഴിയാത്തവണ്ണം മനസ്സു് ഉപശമിക്കുന്നു. മനോനാശംകൊണ്ടു് വാസനാക്ഷയം സുരക്ഷിതമായിത്തീരുന്നതോടെ ജീവന്മുക്തി സുപ്രതിഷ്ഠിതമായും ഭവിക്കുന്നു. മനോനാശത്തോടെ വിദേഹമുക്തിയല്ലേ ഉണ്ടാവുക, ജീവന്മുക്തിയല്ലല്ലോ എന്നു ശങ്കിച്ചുകൂടാ. രാമന്റെ ചോദ്യത്തിനു് വസിഷ്ഠൻ നൽകുന്ന മറുപടി ഈ ശങ്ക ദൂരീകരിക്കുന്നു. വിവേകം ശക്തി പ്രാപിച്ചു് ചിത്തസ്വരൂപം അന്തർദ്ധാനം ചെയ്താൽ പിന്നെ ഒരു യോഗിക്കു് മൈത്ര്യാദി ഗുണങ്ങരം എവിടെയാണു് ജനിക്കുക ? ഇതാണു രാമന്റെ ചോദ്യം. വസിഷ്ഠൻ ഇങ്ങനെ മറുപടി പറയുന്നു: ''സരൂപമെന്നും അരൂപമെന്നും ചിത്തനാശം രണ്ടുവിധമുണ്ടു്. ജീവന്മുക്തനിൽ ചിത്തനാശം സരൂപമാണു്. വിദേഹമുക്തനിൽ അരൂപവും. പ്രകൃതിഗുണങ്ങളിൽ മോഹിച്ചു് ഞാൻ എന്റേതു് എന്നിങ്ങനെ അഹങ്കാരവും മമതയും പുലർത്തി സുഖദുഃഖങ്ങരം അനുഭവിക്കുന്ന കാലത്തോളമേ മനസ്സുണ്ടെന്നു കണക്കാക്കേണ്ടതുള്ളു. ഈ ചിത്തത്തിന്റെ നാശം എന്താണെന്നു പറയാം. വെറും നിശ്വാസങ്ങരം പർവ്വതത്തെ ചലിപ്പിക്കാതിരിക്കുന്നതുപോലെ ചിത്തത്തിന്റെ സാമ്യാവസ്ഥമൂലം സുഖദുഃഖാനുഭവങ്ങരം ഏതൊരു ധീരനെ ചലിപ്പിക്കുന്നില്ലയോ ആ ധീരന്റെ മനസ്സു് മൃതമാണെന്നറിയൂ. ആപത്തോ, അനുകമ്പയോ, ഉത്സാഹമോ, മദമോ, മാന്ദ്യമോ, ഉത്സവമോ ഏതു മനസ്സിൽ വികാരമുണ്ടാക്കുന്നില്ലയോ ആ മനസ്സു് നിസ്സംശയം മൃതമാണു്. ആശകരംക്കിരിപ്പിടമായ ചിത്തം നശിക്കുന്നതോടെ മൈത്ര്യാദിഗുണങ്ങളോടുകൂടിയ സത്ത്വം ഉദയം ചെയ്യുന്നു. പുനർജ്ജന്മഹേതുകമല്ലാത്ത സത്ത്വഗുണസമ്പൂർണ്ണമായ ഈ മനസ്സാണു് ജീവന്മുക്തന്റേതു്. ഇതാണു് സരൂപമായ മനോനാശം. ശുദ്ധമായ ആത്മാവു മാത്രം അവശേഷിക്കുന്ന അരൂപമായ മനോനാശം വിദേഹമുക്തിയിലേ ഉള്ളു. പരമപാവനമായ വിദേഹമുക്തിപദത്തിൽ സർവ്വഗുണാധാരമായ സത്ത്വവും അന്തർദ്ധാനംചെയ്യുന്നു. ജീവന്മുക്തനിൽ ദുഃഖങ്ങളെല്ലാം അസ്തമിക്കുന്നു. ആത്മാവു് ജഡസമ്പക്കം വെടിഞ്ഞു്, ഏകരൂപമായി, രജസ്തമസ്സുകരം കൈയ്‌വിട്ടു് ആനന്ദരൂപമായി തെളിയുന്നു. ആകാശകോശം പോലെ സൂക്ഷ്മവും എന്നാൽ അതിമഹത്തുമായ ആ അനന്തപദത്തിൽ ചിത്തബിന്ദുവിനെ അലിയിച്ചു ചേർത്തു ജീവന്മുക്തന്മാർ ശരീരയാത്ര തുടരുന്നു:

**ജീവന്മുക്താ ന മുഹ്യന്തി സുഖദുഃഖരസസ്ഥിതൗ**
**പ്രാകൃതേനാത്ഥകാരേണ കിഞ്ചിത് കുർവ്വന്തി വാ ന വാ.**

''ലൗകികങ്ങളായ സുഖദുഃഖാനുഭവങ്ങളിലൊന്നും ജീവന്മുക്തന്മാർ മോഹിച്ചുപോകുന്നില്ല. പ്രകൃതിപദാത്ഥങ്ങളെ ആശ്രയിച്ചു് അവർ എന്തെങ്കിലും പ്രവത്തിച്ചാലും ഇല്ലെങ്കിലും സ്ഥിതി തുല്യംതന്നെ.'' അതുകൊണ്ടു് സരൂപമായ മനോനാശമാണു് ജീവന്മുക്തിക്കു് കാരണമെന്നു് സിദ്ധം.

മനോനാശനിരൂപണം കഴിഞ്ഞു.

# ക്രിസ്തു ഒരു വേദാന്തിയുടെ ദൃഷ്ടിയിൽ

ശ്രീ ബുധാനന്ദസ്വാമികൾ

ഡിസംബർ 25. ഈ സുദിനം മനുഷ്യൻെറ മതപഞ്ചാംഗത്തിലെ ഏററവും പരിപാവനമായ ദിനങ്ങളിൽ ഒന്നാണ്. അന്നാണ് രക്ഷകനായ ക്രിസ്തു ഭൂജാതനായതു്. വർഗ്ഗവർണ്ണഭേദമെന്യേ ലോകത്തിലെല്ലായിടത്തും ഈ ദിനം ആഘോഷിക്കപ്പെടുന്നു; വിവിധവാണികളിൽ, ഹൃദയത്തിൻേറതായ ഭാഷയിൽ ക്രിസ്തു ആരാധിക്കപ്പെടുകയും ചെയ്യുന്നു.

പള്ളികൾ, ആശ്രമങ്ങൾ, മഠങ്ങൾ, ഗൃഹങ്ങൾ, ഔദ്യോഗികവസതികൾ, വഴിയരികിലുള്ള സത്രങ്ങൾ, കൊച്ചുകുടിലുകൾ, രമ്യഹർമ്മങ്ങൾ, അങ്ങകലെയുള്ള പർവ്വതാഗ്രങ്ങൾ, ചന്തസ്ഥലങ്ങൾ, വിജനമായ വനങ്ങൾ, സഞ്ചാരയാനങ്ങൾ,- ഇവിടങ്ങളിലെല്ലാം ഈ ദിവസം ഹൃദയാഭിനിവേശത്തോടെ അദ്ദേഹം സ്തുതിക്കപ്പെടുന്നു. ഗ്രിഗരി മാർപാപ്പയുടെ കാലത്തേതു പോലുള്ള വേദോച്ചാരണങ്ങളിൽക്കൂടിയും ലോകത്തെങ്ങുമുള്ള ഗായകസംഘങ്ങൾ പൂർണ്ണമായ ഭഗവത്പ്രേരണയോടെ അദ്ദേഹത്തിൻെറ സ്തുതി പാടുന്നു. മനുഷ്യരക്ഷകരിൽ ഒരുവനായ ക്രിസ്തുവിൻെറ അവതാരത്തോടു് അനുബന്ധിച്ചുള്ള ഈ വിപുലമായ ആരാധനയിൽ നമുക്കും ഭക്തിപൂർവ്വം പങ്കുചേരാം.

'അവതാരം എന്നും എല്ലാപ്പോഴും ഒന്നുതന്നെ. ജീവിതപാരാവാരത്തിൻെറ അഗാധഗർത്തത്തിലേയ്ക്കു് ആണ്ടുമുങ്ങിയതിനുശേഷം ദൈവം ഒരിടത്തു് പൊങ്ങിവരുന്നു, കൃഷ്ണനെന്നറിയപ്പെടുന്നു. വീണ്ടും ഒരു നിമജ്ജനത്തിനുശേഷം വേറൊരിടത്തു പൊങ്ങുന്നു, ക്രിസ്തുവായി അറിയപ്പെടുന്നു'-എന്നാണ് ശ്രീരാമകൃഷ്ണദേവൻ പറയുന്നതു്.

ശ്രീരാമകൃഷ്ണപ്രസ്ഥാനത്തിന്നു് ക്രിസ്തുവുമായി പരമവും ദൃഢവുമായ ഒരു ബന്ധമുണ്ടെന്നുള്ള വസ്തുത ഒരു പക്ഷെ പ്രസിദ്ധമായിരിക്കുകയില്ല. ശ്രീരാമകൃഷ്ണദേവന്നു് ക്രിസ്തുവിൻെറ പ്രത്യക്ഷദർശനമുണ്ടായിട്ടുണ്ടു്. 'മനുഷ്യപുത്രൻ അദ്ദേഹത്തെ ആശ്ലേഷിക്കുകയും അദ്ദേഹത്തിൽ ലയിക്കുകയും ചെയ്യതോടുകൂടി ഗുരുദേവന്നു് ഹർഷോന്മാദം അനുഭവപ്പെടുകയും സാധാരണ ബോധാവസ്ഥ നഷ്ടപ്പെടുകയും കുറേ സമയത്തേയ്ക്കു് അദ്ദേഹം സർവ്വവ്യാപിയായ സഗുണബ്രഹ്മവുമായി താദാത്മ്യം പ്രാപിക്കുകയും ചെയ്തു. ഇപ്രകാരം ക്രിസ്തുവിൻെറ ദർശനം ലഭിച്ച ഗുരുദേവന്നു് അദ്ദേഹം ഭഗവാൻെറ അവതാരമാണോ എന്നതിനെക്കുറിച്ചു് നിസ്സാരസംശയത്തിന്നുപോലും പിന്നീടു് അവകാശമുണ്ടായിട്ടില്ല.'

ആദ്ധ്യാത്മികവാദികൾ എങ്ങനെതന്നെ വ്യാഖ്യാനിച്ചാലും ശരി, രണ്ടു ദൈവികപുരുഷന്മാരുടെ താദാത്മ്യത്തിൻെറ ഈ ഗൂഢാനുഭവം 'അവതാരം എപ്പോഴും ഒന്നുതന്നെ.' എന്ന യാഥാർത്ഥ്യത്തെ സ്ഥിരീകരിക്കുന്നു. നമ്മുടെ കാലത്തിന്നു് ഇത്രതൊട്ടുമുമ്പു് ശ്രീരാമകൃഷ്ണദേവൻെറ അനുഭൂതിയിലുണ്ടായ ക്രിസ്തു എന്ന പ്രതിഭാസത്തിൻെറ ഈ പുനഃസ്ഥിരീകരണം ക്രിസ്തുവിൻെറ സജീവാവസ്ഥയെ സാധൂകരിക്കുക മാത്രമല്ല, സമയമാകുന്ന ഭൂഗർഭത്തിൽനിന്നുള്ള ദൈവികമായ നീരുറവയുടെ ഉദ്ഗമനം കൊണ്ടു് ശ്രീരാമകൃഷ്ണൻ എന്ന പ്രതിഭാസത്തെ സമ്പന്നമാക്കിത്തീർക്കുകയും ചെയ്തു.

ശ്രീരാമകൃഷ്ണദേവനെ സ്നേഹിക്കുന്നവർക്കു് എന്തുകൊണ്ടു് ക്രിസ്തുവിനേയും സ്നേഹിക്കാതിരിക്കുവാൻ സാധിക്കുന്നില്ല എന്നുള്ളതിന്നു് വിശദീകരണം ക്രിസ്തുവിൻെറ സജീവമൂർത്തിയെക്കുറിച്ചു് ശ്രീരാമകൃഷ്ണദേവന്നുണ്ടായ അനുഭൂതിയിൽനിന്നും മനസ്സിലാക്കാവുന്നതേയുള്ളു. അതുകൊണ്ടു് ജന്മനാ ക്രിസ്ത്യാനികളാണെങ്കിലും, വിശ്വാസം നഷ്ടപ്പെട്ടിട്ടുള്ളവർ ആദ്ധ്യാത്മികപ്രചോദനത്തിന്നുവേണ്ടി ശ്രീരാമകൃഷ്ണദേവനെ സമീപിക്കുമ്പോൾ, അദ്ദേഹത്തിൽ ക്രിസ്തുവിൻെറ സ്നേഹവായ്പു് വീണ്ടും കാണുവാൻ ഇട

വന്നു് അത്ഭുതപരതന്ത്രരാകുന്നു. ഈ നിലയ്ക്കു് ശ്രീരാമകൃഷ്ണദേവൻ പാശ്ചാത്യദേശങ്ങളിൽ പോലും ക്രിസ്തുവിനോടുള്ള ഭക്തിയെ പ്രചരിപ്പിക്കുകയാണു് ചെയ്യുന്നതു്. കൂടാതെ, ശ്രീരാമകൃഷ്ണദേവന്റെ അനുയായികൾക്കു് ക്രിസ്തു തികച്ചും വേദാന്തപാരമ്പര്യത്തിന്നു് അനുസൃതമായ രീതിയിൽ ആദ്ധ്യാത്മികപ്രചോദനം നൽകുന്ന ഒരു സജീവശക്തികേന്ദ്രം കൂടിയാണു്. പോരാ, അവർക്കു് ക്രിസ്തു വേദാന്തസത്യത്തിന്റെ അത്യത്ഭുതകരമായ ഒരു ദൃഷ്ടാന്തമാണെന്നുതന്നെ പറയാം. യാദൃച്ഛികമാണെന്നു് തോന്നുമെങ്കിലും, അതുകൊണ്ടായിരിക്കാം ശ്രീരാമകൃഷ്ണദേവന്റെ സന്ന്യാസിശിഷ്യന്മാർ 1886-ാ മാണ്ടിൽ ക്രിസ്തുമസ്സിന്റെ തലേദിവസം സന്ന്യാസദീക്ഷ സ്വീകരിച്ചതു്. ഈ യാദൃച്ഛികസംഭവം സന്ന്യാസം സ്വീകരിച്ചതിനുശേഷം മാത്രമാണു് കണ്ടുപിടിക്കപ്പെട്ടതു്. അതു് ആ യുവസന്ന്യാസിമാരെ അത്യന്തം സന്തുഷ്ടരാക്കി; എന്തെന്നാൽ അവരുടെ അഭിലാഷവും ക്രിസ്തുവിന്റെ ചൈതന്യവും ഒന്നുതന്നെയാണെന്നു് അവർക്കു തോന്നി.

സ്വാമി വിവേകാനന്ദൻ ആജീവനാന്തം ക്രിസ്തുവിന്റെ ഒരു ആരാധകനായിരുന്നു. സ്വന്തമായി യാതൊന്നും കൈവശം വെക്കാതെ, ഭാരതമൊട്ടുക്കു് പരിവ്രാജകനായി സഞ്ചരിച്ചിരുന്നകാലത്തും അദ്ദേഹം ഭഗവദ്ഗീതയുടേയും ക്രിസ്ത്വാനുകരണത്തിന്റേയും ഓരോ പ്രതി കൈയിൽ കരുതിയിരുന്നു. അതിന്റെ ഒരു ഭാഗം അദ്ദേഹംതന്നെ ബംഗാളിയിലേക്കു് തർജ്ജമചെയ്തിട്ടുമുണ്ടു്. ഒരിക്കൽ മഡോണ (Sistine Madonna)യുടെ ഒരു ചിത്രത്തെ അനുഗ്രഹിക്കുവാൻ ആവശ്യപ്പെട്ടപ്പോൾ ക്രിസ്തുവിനോടുള്ള അദ്ദേഹത്തിന്റെ അകൈതവമായ ഭക്തി വളരെ ഹൃദയസ്പൃക്കായ രീതിയിൽ അദ്ദേഹം പ്രകടമാക്കുകയുണ്ടായി. അദ്ദേഹം പറഞ്ഞു: 'ഈ ചിത്രത്തെ അനുഗ്രഹിക്കുവാൻ ഞാനൊ! നസറത്തിലെ ജീസസ്സിന്റെ കാലത്തു് ഞാൻ പാലസ്തീനിൽ ജീവിച്ചിരുന്നെങ്കിൽ അന്നു് ഞാൻ അദ്ദേഹത്തിന്റെ പാദങ്ങൾ കണ്ണീരുകൊണ്ടല്ല, ഹൃദയരക്തംകൊണ്ടുതന്നെ കഴുകുമായിരുന്നു.' ക്രിസ്തുവിന്റെ ഒരു ഉപദേശത്തെക്കുറിച്ചു് താഴെ കൊടുത്തിട്ടുള്ള വാക്കുകൾ അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ ഒരാൾ പറഞ്ഞതാണെന്നേ തോന്നുകയുള്ളു. പക്ഷെ യഥാർത്ഥത്തിൽ അവ വിവേകാനന്ദസ്വാമികളുടെ വാക്കുകളാണു്.

''ഹൃദയപരിശുദ്ധിയുള്ളവർ അനുഗൃഹീതരാണു്; എന്തെന്നാൽ അവർ ദൈവത്തെ കാണും. ആ ഒരൊററ വാചകത്തിൽത്തന്നെ എല്ലാ മതങ്ങളുടേയും സാരാംശം അടങ്ങിയിട്ടുണ്ടു്. അതു പഠിച്ചുകഴിഞ്ഞാൽ ഭൂതകാലത്തു് പറഞ്ഞിട്ടുള്ളതും ഭാവിയിൽ പറയുവാനിരിക്കുന്നതുമായ എല്ലാംതന്നെ നിങ്ങൾ മനസ്സിലാക്കിക്കഴിഞ്ഞു. മററൊന്നുംതന്നെ നിങ്ങൾ നോക്കേണ്ടതില്ല, കാരണം, നിങ്ങൾക്കു വേണ്ടതെല്ലാം ആ ഒരൊററ വാചകത്തിൽ ഉണ്ടു്. മററെല്ലാ ശാസ്ത്രങ്ങളും നഷ്ടപ്പെട്ടാലും അതിന്നു് ലോകത്തെ രക്ഷിക്കുവാൻ സാധിക്കും.''

വിവേകാനന്ദസ്വാമി വികാരങ്ങൾക്കു വശംവദനാകുന്ന ഒരു വ്യക്തിയായിരുന്നില്ല. എന്നിരുന്നിട്ടും, ക്രിസ്തുവിനെക്കുറിച്ചും, അദ്ദേഹത്തിന്റെ ഉപദേശങ്ങളെക്കുറിച്ചും, സ്വാമിജി എന്തുകൊണ്ടിത്ര ആവേശകരമായി, ഉജ്ജ്വലമായി ഹൃദയസ്പൃക്കായ രീതിയിൽ സംസാരിച്ചു? ഈ ചോദ്യത്തിന്നുള്ള ഉത്തരത്തെ കേന്ദ്രീകരിച്ചു നമുക്കു നമ്മുടെ പ്രതിപാദ്യവിഷയത്തെ വികസിപ്പിക്കാം. ഒരു കാര്യം നിസ്സംശയം തീർത്തു പറയാം. താൻ പറഞ്ഞ ഓരോ വാക്കും അദ്ദേഹം നല്ലവണ്ണം ആലോചിച്ചുതന്നെയാണു പറഞ്ഞിട്ടുള്ളതു്. നമുക്കെല്ലാമറിയാവുന്നതുപോലെ ആധുനികകാലത്തിലെ ഏററവും മഹാനായ വേദാന്താചാര്യനായിട്ടാണു് വിവേകാനന്ദസ്വാമികൾ കണക്കാക്കപ്പെടുന്നതു്. താൻ ജീവിക്കുകയും പ്രസംഗിക്കുകയും ചെയ്തിരുന്ന ആദർശത്തിൽനിന്നു് വേറിട്ടുള്ളൊരു അസ്തിത്വം അദ്ദേഹത്തിന്നു് ഉണ്ടായിരുന്നില്ല. ക്രിസ്തുവിനോടു് അത്രയ്ക്കു് അഗാധമായ ഒരു ഭക്തി അദ്ദേഹത്തിനു തോന്നിയെങ്കിൽ അതിനു കാരണം മററൊന്നുമല്ല. ക്രിസ്തു തന്റെ ജീവിതത്തിലും ഉപദേശങ്ങളിലും ഉദാഹരിച്ചു കാണിച്ചതു് വേദാന്തത്തിന്റെ മൂലതത്ത്വങ്ങൾതന്നെയായിരുന്നു.

ക്രിസ്തുമതം റോമിലെത്തുന്നതിന്നു വളരെ മുമ്പുതന്നെ ഭാരതത്തിൽ വന്നു എന്നുള്ളതു് അത്രതന്നെ ഓർമ്മിക്കപ്പെടുന്നുണ്ടാകുകയില്ല. ചുരുങ്ങിയതു് ഒരു പത്തൊമ്പതു നൂററാണ്ടുകളായിട്ടു് ക്രിസ്തു നമ്മോടൊപ്പം ഉണ്ടു് എന്നു പറയാം.

അതുകൊണ്ടു് അദ്ദേഹത്തിൻെറ ഉപദേശങ്ങൾ നമുക്കു് അപരിചിതങ്ങളാവുകയില്ല. അദ്ദേഹം ഒരു പൗരസ്ത്യനായിരുന്നു എന്നുകൂടി വേണമെങ്കിൽ പറയാം. എങ്ങനെയായാലും മറേറതു പ്രവാചകന്മാരേയും പോലെ അദ്ദേഹവും ലോകത്തിൻെറ മുഴുവനുമാകുന്നു.

നസറത്തിൽ ഒരു ആശാരിയായി ജനിച്ച അദ്ദേഹത്തിനു് സ്വന്തമായി ഒന്നും തന്നെ ഉണ്ടായിരുന്നില്ല. അദ്ദേഹം സ്വന്തമായി ഒന്നും തന്നെ അവകാശപ്പെട്ടതുമില്ല; ഒരു സേനയും അദ്ദേഹം സജ്ജീകരിച്ചില്ല; ഒരു യുദ്ധവും ചെയ്തില്ല; ആരേയും തോല്പിച്ചതുമില്ല; ഒരു സുവർണ്ണവിതാനവും അദ്ദേഹത്തിനുവേണ്ടി ഒരുക്കപ്പെട്ടില്ല; ദീപങ്ങൾ കൊളുത്തപ്പെട്ടില്ല; കാഹളങ്ങൾ മുഴക്കപ്പെട്ടില്ല; നിശ്ശബ്ദമായും സൗമ്യമായും സ്നേഹത്തോടുകൂടിയും അദ്ദേഹം അധൃഷ്യമായ ഒരു ചൈതന്യത്തെ പോഷിപ്പിച്ചു. ഒരു സ്വതന്ത്രസത്യാന്വേഷിയുടെ, പ്രവാചകൻെറ, ഗുരുവിൻെറ, സ്വഭാവം പ്രകാശിപ്പിക്കുകയും ചെയ്തു. വിശ്വാസത്തിൽക്കൂടിയും, യുക്തിവാദത്തിൽക്കൂടിയും കാലപ്പഴക്കംകൊണ്ടു് നിരുപയോഗങ്ങളായ വ്യവസ്ഥകളെ മാററിയെടുക്കുവാൻ അദ്ദേഹത്തിൻെറ ജിജ്ഞാസാഭരിതമായ മനസ്സു് വെമ്പൽകൊണ്ടു. പന്ത്രണ്ടുവയസ്സായപ്പോഴേയ്ക്കും അദ്ദേഹം ജറുസലേമിലെ പണ്ഡിതന്മാരുമായി ഗൗരവമായ ചർച്ചയിലേർപ്പെട്ടിരുന്നു. അദ്ദേഹത്തിൻെറ വാക്കുകൾ കേട്ടവരെല്ലാം അദ്ദേഹത്തിൻെറ ഗ്രഹണശക്തിയിലും വാദമുഖങ്ങളിലും വിസ്മിതരായി.

ജനസമുദായത്തിൽനിന്നു് അന്നു് അദ്ദേഹത്തിന്നു് സിദ്ധിച്ചതും പിന്നീടു് നൂററാണ്ടുകളായി ലോകത്തെങ്ങുമുള്ള ജനലക്ഷങ്ങളിൽ നിന്നു് അദ്ദേഹത്തിന്നു് ലഭിച്ചുകൊണ്ടിരിക്കുന്നതുമായ ആരാധനയുടെ രഹസ്യമെന്താണു് ? അദ്ദേഹം സ്നേഹവും കാരുണ്യവും ചുററും പ്രസരിപ്പിച്ചു. വേദാന്തത്തിൻെറ സാരാംശത്തെ അദ്ദേഹം പ്രതിനിധാനം ചെയ്തു. പിന്നീടുള്ള കാലം മുഴുവൻ, അനുസ്യൂതമായി ഇന്നേവരെ, ഈ വേദാന്താദർശം വികസിച്ചുകൊണ്ടേ വന്നു. എന്തായിരുന്നു അതിന്നു് അടിസ്ഥാനം ? അതിൻെറ പ്രധാനഹേതു അന്നും ഇന്നും ഇതാണു്: പരമമമായ സത്യം ഈശ്വരനാണു്. യുഗയുഗാന്തരങ്ങളായി ഇന്നേവരെ ചിന്തകന്മാരുടെ മനസ്സുകളെ ഹഠാത് ആകർഷിച്ചിട്ടുള്ള ഒരു മാർഗ്ഗത്തിൽക്കൂടി വേദാന്തം ആ പരമസത്യമായ ഈശ്വരനെപ്പററിയാണു് പ്രതിപാദിക്കുന്നതു്.

ശ്രീരാമകൃഷ്ണദേവൻ ഈശ്വരസത്യത്തെ സാക്ഷാത്കരിക്കുകയും അതിൽ അദ്ദേഹം ആത്മാവും ഈശ്വരനുമായുള്ള ഐക്യത്തെ കാണുകയും ചെയ്തു. ഹിന്ദുമതത്തിന്നു പുറമെയുള്ള ഇതരമതങ്ങളിലെ സാധനകൾ പരിശീലിച്ചപ്പോഴും അദ്ദേഹം അതേ നിഗമനത്തിൽതന്നെ എത്തിച്ചേർന്നു. ''സത്യം ഒന്നു്; ജ്ഞാനികൾ അതിനെ വിവിധ നാമങ്ങളെക്കൊണ്ടു് വ്യവഹരിക്കുന്നു.'' ''എത്ര മതങ്ങളുണ്ടോ, അത്ര മാർഗ്ഗങ്ങളുമുണ്ടു്.'' (ഏകം സത് വിപ്രാ ബഹുധാ വദന്തി; യത മത തത പഥ.) എല്ലാം പറയുകയും പ്രവർത്തിക്കുകയും ചെയ്തു കഴിഞ്ഞാൽ പരമമായ സത്യം – ഈശ്വരനെന്ന സത്യം – അവശേഷിക്കുന്നു. ആ സത്യത്തിന്നു ചുററും എല്ലാ ചിന്തയും പ്രാർത്ഥനയും ഉത്ക്കർഷവും, സംസ്കാരവും രൂപംകൊള്ളുകയും പരിണമിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു.

തൻെറ ചുരുങ്ങിയ മുപ്പത്തിയൊമ്പതു വർഷങ്ങളിലെ ജീവിതത്തിൽ, വേദാന്തത്തിൻെറ ഈ ആദർശം പഠിപ്പിക്കുന്നതിൽ വിവേകാനന്ദസ്വാമികൾ ഒരിക്കലും ക്ഷീണനായിട്ടില്ല; അതു കേവലം രണ്ടു വാക്കുകളിൽ ! ത്യാഗം, സേവനം. നിത്യസത്തയുടെ ഏററവും പരിശുദ്ധമായ അവസ്ഥയിലേയ്ക്കു്, മനസ്സിൻേറയും ആത്മാവിൻേറയും വിചാരപൂർവ്വകമായ നിരന്തരചലനം എന്നാണു് ത്യാഗത്തിന്നു് അർത്ഥമാക്കേണ്ടതു്. വളർന്നുവരുന്ന പ്രായത്തിൽ ഒരാൾ വളരെ അധികം ആഗ്രഹിക്കുകയും ആവശ്യപ്പെടുകയും നിർബ്ബന്ധപൂർവ്വം കൈവശം വെയ്ക്കുകയും ചെയ്യുന്ന സാധനങ്ങൾതന്നെ, പ്രായംകൂടുംതോറും കൊല്ലങ്ങൾ കടന്നുപോകുന്ന വേഗതയോടെ ഉപേക്ഷിക്കപ്പെടുകയും പുറംതള്ളപ്പെടുകയും ചെയ്യുന്നു. അവയ്ക്കു് പറയത്തക്ക യാതൊരു പ്രാധാന്യവുമില്ലാതായിത്തീരുന്നു. അതു പരിപൂർണ്ണതയിലേയ്ക്കുള്ള പ്രയാണമായിരിക്കണം. അതു് ത്യാഗത്തെ ഉൾക്കൊള്ളുന്നു. നമുക്കു് ഈ വിശിഷ്ടമാർഗ്ഗത്തിൽ മററുള്ളവരെ സഹായിക്കാം. ഇപ്രകാരം ചെയ്യുന്നതു് ഏററവും മഹത്തായ ഒരു സേവനമാണു്.

ക്രിസ്തു അദ്ദേഹത്തിൻെറ മുപ്പത്തിമൂന്നു കൊല്ലത്തെ ജീവിതത്തിൽ ഈ മാർഗ്ഗം പ്രകാശമാനമാക്കിയിട്ടുണ്ട്. അദ്ദേഹം ഏററവും ഉയന്നരീതിയിൽ ത്യാഗത്തേയും സേവനത്തേയും ഉദാഹരിച്ചുകാണിച്ചു. ഈ രണ്ടു തത്ത്വങ്ങളും അദ്ദേഹം അന്ത്യംവരെ പിന്തുടന്നു; ആത്മസമർപ്പണമായിരുന്നു ആ അന്ത്യം. പ്രപഞ്ചത്തിലെ ഏററവും ഉദാത്തവും ഉത്കൃഷ്ടവുമായ ധർമ്മം ഈ ആത്മസമർപ്പണമാണ്. അതാണു മനുഷ്യവർഗ്ഗത്തിൻെറ ജീവരക്തം. വിശ്വാത്മാവിൽ ജീവിക്കുകയെന്ന പരമപ്രധാനമായ സത്യത്തെ അതു് പ്രകടമാക്കുന്നു. പരമമായ ചൈതന്യംപോലും സ്വയം ബലിയർപ്പിച്ചു. പരമോന്നതചൈതന്യത്തിൻെറ ഭാഗത്തുനിന്നുള്ള ത്യാഗമെന്ന നിലയ്ക്കു് ഋഗ്വേദത്തിൽ പരമോന്നതസത്യത്തെപ്പററിയും അതിൽനിന്നുണ്ടാകുന്ന ലോകസൃഷ്ടിയെപ്പററിയും ഒരു സ്തോത്രമുണ്ട്. പ്രപഞ്ചത്തിലെ ഏററവും വലിയ ശക്തി, പരിപൂർണ്ണമായ ആത്മാർപ്പണത്തിനുള്ള ശക്തിയാണ്. ഇതു് അദ്ഭുതകരമായ വിധത്തിൽ ക്രിസ്തു പ്രതിനിധാനം ചെയ്യുന്നുണ്ട്. ലോകത്തിലെ ഏററവും മഹത്തായ അദ്ഭുതങ്ങളിൽ ഒന്നായി അദ്ദേഹം എക്കാലവും നിലനില്ക്കും. കുരിശിന്മേലുള്ള രക്തം ഒരിക്കലും ഉണങ്ങുകയില്ല, എന്തെന്നാൽ ക്രിസ്തുവിൻെറ ആത്മാർപ്പണം അക്കാലത്തേയ്ക്കു മാത്രം ഉള്ളതായിരുന്നില്ല; എല്ലാ കാലത്തേയ്ക്കുമുള്ളതായിരുന്നു.

എല്ലാ യോഗങ്ങളേയും ആററിക്കുറുക്കിയെടുത്താൽ കിട്ടുന്ന സാരാംശം ചിത്തശുദ്ധിയിൽ കൂടിയുള്ള ആദ്ധ്യാത്മികസാക്ഷാത്കാരം മാത്രമാകുന്നു. നമ്മുടെ സാധനാമാർഗ്ഗങ്ങളെല്ലാം ഈ ചിത്തശുദ്ധിയിലേയ്ക്കു് നയിക്കുന്നവയാണ്. ചിത്തശുദ്ധി സ്വാഭാവികമായി ഒരുവനെ ആത്മസാക്ഷാൽക്കാരത്തിലേയ്ക്കു് നയിക്കുന്നു. അതാണ് വേദാന്തത്തിലെ ഏററവും ഉന്നതമായ ഉപദേശം. ക്രിസ്തു തൻെറ ജീവിതത്തിലും പ്രവർത്തനങ്ങളിലും ഈ വിശിഷ്ടമായ ഉപദേശത്തെയാണ് പ്രതിനിധാനം ചെയ്യുന്നതു്. സ്വന്തം ജീവിതവും ആത്മസമർപ്പണവുംതന്നെയാണ് അദ്ദേഹത്തിൻെറ സന്ദേശം. ബൈബിൾ ഭക്തിയോടെ വായിക്കുന്ന ഒരാൾക്കു്, ക്രിസ്തുവിൻെറ ജീവിതം കുറച്ചു കൊല്ലങ്ങൾ മാത്രമേ നീണ്ടുനിന്നുള്ള എങ്കിലും അതിൻെറ ഊർജ്ജസ്വലതയും അനന്തതയും ബോദ്ധ്യപ്പെടുന്നതാണ്. അദ്ദേഹത്തിൽ ദിവ്യത്വം പൂർണ്ണമായും അഭിവ്യക്തമായിരുന്നു. നൈതികവും ധാർമ്മികവുമായ പരിപൂർണ്ണത, ഐശ്വരചൈതന്യവുമായുള്ള ഐക്യം, അനന്തമായ മനുഷ്യസേവനം, മനുഷ്യോദ്ധാരണത്തിന്നുവേണ്ടിയുള്ള ഉന്നതമായ ആത്മാർപ്പണം ഇവയാണ് ക്രിസ്തുവിൻെറ മഹനീയഗുണങ്ങളായി നാം കാണുന്നതു്. അദ്ദേഹത്തിൻെറ ഉപദേശങ്ങൾ അദ്ദേഹത്തിൻെറ ജീവിതംപോലെ അത്യന്തം സരളമാണ്.

''നീ രക്ഷകനായ നിൻെറ ദൈവത്തെ പൂർണ്ണമനസ്സോടും, പൂർണ്ണ ആത്മാവിനോടും, പൂർണ്ണ ഹൃദയത്തോടുംകൂടി സ്നേഹിക്കുക.'' ''നീ നിന്നെപ്പോലെ നിൻെറ അയൽക്കാരനേയും സ്നേഹിക്കുക.'' ''നിനക്കു് ധനത്തേയും ഈശ്വരനേയും ഒരുമിച്ചു് സ്നേഹിക്കുവാൻ സാദ്ധ്യമല്ല.'' അദ്ദേഹം പഠിപ്പിച്ച ആദ്ധ്യാത്മികാദർശങ്ങൾ സ്ഫടികംപോലെ വ്യക്തമാണ്. ''ദൈവത്തിൽ വിശ്വാസം അർപ്പിക്കുക; എന്തെന്നാൽ ദൈവം ഉണ്ട്.'' 'രക്ഷകനായ നിൻെറ ദൈവത്തെ നീ ആരാധിക്കുക, അദ്ദേഹത്തെ നീ സേവിക്കുക.'' ''പശ്ചാത്തപിക്കുക, എന്തെന്നാൽ സ്വർഗ്ഗരാജ്യം സമീപത്തുണ്ട്.'' ''നോക്കുക, ദൈവരാജ്യം നിന്നിൽ തന്നെയാണ്.'' ''ആദ്യം നീ ദൈവത്തിൻെറ രാജ്യവും അദ്ദേഹത്തിൻെറ തിരുഹിതവും തേടുക.'' ''ചോദിക്കുവിൻ, നിങ്ങൾക്കു കിട്ടും; അന്വേഷിക്കുവിൻ, നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ, നിങ്ങൾക്കുവേണ്ടി തുറക്കപ്പെടും.'' ''ആരേയും വിധിക്കരുതു്, എന്നാൽ നിങ്ങളേയും വിധിക്കുകയില്ല.''

''ജാഗ്രതയായിരിക്കുക, ഉണർന്നിരുന്നു് പ്രാർത്ഥിക്കുക. എന്തെന്നാൽ എപ്പോഴാണ് സമയമെന്നു് നിങ്ങൾക്കറിഞ്ഞുകൂടാ.'' ''നീ സൂക്ഷിക്കുക, പ്രാർത്ഥിക്കുക, നീ പ്രലോഭനങ്ങൾക്കു് വഴങ്ങാതിരിക്കട്ടെ.'' ''നീ എന്തൊന്നു് ആഗ്രഹിച്ചാലും പ്രാർത്ഥിക്കുന്ന സമയത്തു് നിനക്കു് അതു് കിട്ടുന്നുണ്ടെന്നു് വിശ്വസിക്കുക, നിനക്കു് അതു് ലഭിക്കും.'' ''പ്രാർത്ഥിക്കുന്ന അവസരത്തിൽ, ആരെങ്കിലും ശത്രുക്കളുണ്ടെങ്കിൽ അവർക്കു് മാപ്പുകൊടുക്കുക; സ്വർഗ്ഗസ്ഥനായ നിൻെറ പിതാവും, നിൻെറ അപരാധങ്ങൾ പൊറുക്കട്ടെ.'' ''നീ പ്രാർത്ഥിക്കുമ്പോൾ

നിന്റെ മുറിയിൽ പ്രവേശിക്കുക, വാതിൽ അടച്ച് അദൃശ്യനായ നിന്റെ പിതാവിനോട് രഹസ്യമായി പ്രാർത്ഥിക്കുക, ദിവ്യചക്ഷുസ്സുള്ള നിന്റെ പിതാവ് പ്രത്യക്ഷമായി നിനക്ക് പ്രതിഫലം തരും.''

വിവേകാനന്ദസ്വാമികൾ വ്യക്തമാക്കിയിട്ടുള്ളതുപോലെ, ക്രിസ്തുവിന്റെ മുഴുവൻ ഉപദേശവും ഒരൊററ വാചകത്തിൽ ചുരുക്കി എഴുതാം: ''ഹൃദയശുദ്ധിയുള്ളവർ അനുഗൃഹീതരാണ്; എന്തെന്നാൽ അവർക്ക് ദൈവത്തെ ദർശിക്കാം.'' ആദ്ധ്യാത്മികജീവിതത്തിന്റെ സാരം 'ഹൃദയശുദ്ധിയുള്ളവരാകുക, ഈശ്വരനെ കാണുക' എന്നുള്ളതാണ്. ക്രിസ്തു, മനുഷ്യനിൽ നിന്ന് ദൈവത്തിലേയ്ക്കുള്ള പ്രത്യക്ഷമാർഗ്ഗം തുറന്ന് മനുഷ്യരെ പഠിപ്പിച്ചു: 'നീ ഭൂമിയുടെ ഉപ്പാണ്. നീ ലോകത്തിന്റെ വെളിച്ചമാണ്. അതുകൊണ്ട് നിന്റെ സ്വർഗ്ഗസ്ഥനായ പിതാവ് പരിപൂർണ്ണനായിരിക്കുന്നതുപോലെ നീയും പരിപൂർണ്ണനായിരിക്കുക.'' ഇപ്രകാരം അദ്ദേഹം മനുഷ്യന്റെ ദൈവികമായ കഴിവിനേയും പരിപൂർണ്ണതയേയും ഊന്നി പറയുന്നത് വേദാന്തത്തോട് പൂർണ്ണമായും യോജിക്കുന്നു.

## II

യേശു തന്റെ മുപ്പതാമത്തെ വയസ്സിൽ ജ്ഞാനസ്നാനത്തിന്നായി സ്നാപകയോഹന്നാന്റെ മുമ്പിൽ ചെന്നപ്പോൾ യോഹന്നാൻ ഉദ്ഘോഷിച്ചു: ''അങ്ങാണല്ലോ എന്നെ സ്നാനം ചെയ്യിയ്ക്കേണ്ടതു്, എന്നിട്ട് അങ്ങ് എന്റെ അടുക്കൽ വരികയൊ ?'' സ്വയം ഒരു മഹായോഗിയും ദീർഘദർശിയുമായ യോഹന്നാൻ പലപ്പോഴും യേശുവിന്റെ വരവിനെക്കുറിച്ച് പ്രവചിച്ചിട്ടുണ്ടായിരുന്നു. ''അദ്ദേഹത്തിന്റെ ചെരിപ്പിന്റെ ചരട് അഴിക്കുവാൻ പോലും ഞാൻ അർഹനല്ല.'' എന്ന് അദ്ദേഹം പറയുമായിരുന്നു. പിന്നീട മൂന്നുവംഷ് തികയുന്നതിനുമുമ്പ തന്നെ യോഹന്നാൻ ശിരശ്ഛേദത്തിന്ന് വിധേയനായി. കുറച്ചുമാസങ്ങൾക്കുശേഷം ക്രിസ്തുവും ക്രൂശിക്കപ്പെട്ടു. തന്റെ ഹ്രസ്വമായ ജീവിതകാലത്തിൽ സ്വന്തം സൌഖ്യത്തിന്നും നന്മയ്ക്കും വേണ്ടി ക്രിസ്തു ഒരു നിമിഷംപോലും ചിലവഴിച്ചിട്ടില്ല. അദ്ദേഹം ഒരു ആശാരിയുടെ ജോലി ചെയ്തു; ഒരു ഗ്രാമീണ കൃഷീവലന്റെ വസ്ത്രം ധരിച്ചു; ദരിദ്രരുടെ ലളിതമായ ഭക്ഷണം കൊണ്ട് തൃപ്തിപ്പെട്ടു. ഈ ദൃഷ്ടാന്തത്തെ പിൻതുടന്നാൽ ജീവിതം എത്രമാത്രം വ്യത്യാസപ്പെടും ! എത്ര ലളിതവും, പൂർണ്ണവും, ഉജ്ജ്വലവും, സ്വതന്ത്രവുമായ ജീവിതം ! അതുല്യമായ സരളതയുടെ പരിപൂർണ്ണമായ ഒരു ദൃഷ്ടാന്തം.

നമ്മുടെ മതപരമായ സാഹിത്യം, സാധാരണ ജനങ്ങളുടെ ഇടയിൽനിന്ന് ഉയൎന്നുവന്നിട്ടുള്ള പണ്ഡിതന്മാരുടേയും ജനങ്ങളുടേയും വചനങ്ങൾകൊണ്ടും ഉപദേശങ്ങൾകൊണ്ടും സമ്പന്നമാണ്. തൊഴിൽപരമായി നോക്കുമ്പോൾ അവർ നെയ്ത്തുകാരും, ആശാരിമാരും, ചെരുപ്പുകുത്തികളും, കൃഷിക്കാരും കശാപ്പുകാർതന്നേയും ആയിരുന്നു. എല്ലാ പ്രവാചകന്മാരും ദൈവദൂതന്മാരും ബാഹ്യാലങ്കാരങ്ങളിലെ ലാളിത്യത്തിന്നും മനഃശുദ്ധിക്കുംവേണ്ടി നിർബ്ബന്ധിച്ചിട്ടുണ്ട്. യഥാർത്ഥമായ അലങ്കാരം ദൈവസത്യത്തിന്റെ അലങ്കാരമാണ്. ഹൃദയശുദ്ധിയും മനഃശുദ്ധിയും കുട്ടികളുടേതുപോലുള്ള നിഷ്കളങ്കതയും യേശുവിന്റെ ജീവിതത്തിലെ വിശേഷതകളാണ്. മറെറല്ലാ ഈശ്വരപുരുഷന്മാൎക്കുമെന്നപോലെ ക്രിസ്തുവിന്നും ഒരേ ഒരു ലക്ഷ്യം മാത്രമേ ഉണ്ടായിരുന്നുള്ളു. ഈശ്വരന്റെ ആഗ്രഹം നിറവേററുക, എന്തു വില കൊടുത്തും അദ്ദേഹത്തിന്റെ സത്യത്തെ പൂർണ്ണമായി അനുസരിക്കുക. ഈശ്വരേച്ഛയ്ക്കു മുമ്പിൽ പൂർണ്ണസമർപ്പണം സാദ്ധ്യമായാൽ ജീവിതം ലഘൂകരിക്കപ്പെടുന്നു. ഇതിൽ തെററിദ്ധാരണകൾ, അപകീർത്തി, പരീക്ഷണങ്ങൾ, നഷ്ടം എന്നുവേണ്ട മരണംപോലും സംഭവിച്ചേക്കും: പക്ഷെ അതുകൊണ്ട് നമുക്ക് ഭീഷണിയിൽനിന്നും മർദ്ദനത്തിൽനിന്നുമുണ്ടാകുന്ന ക്ലേശങ്ങളെ അഭിമുഖീകരിക്കേണ്ടിവരുമ്പോൾ വേണ്ടത്ര സമാധാനവും സുരക്ഷിതത്വബോധവും ലഭിക്കുന്നു.

വിശുദ്ധരുടേയും ദീർഘദർശികളുടേയും ഇപ്രകാരമുള്ള ത്യാഗങ്ങളെക്കൊണ്ടു നിറഞ്ഞതാണ് ലോകചരിത്രം. എന്നാൽ ലോകം ഇനിയും, കുരിശിന്റെ പാഠം പഠിക്കേണ്ടതായിരിക്കുന്നേയുള്ളു. ഈ ത്യാഗങ്ങൾ സാദ്ധ്യമാക്കിത്തീൎക്കുന്ന സരളവും പൂർണ്ണവും സ്വതന്ത്രവുമായ ഒരു ജീവിതം എങ്ങനെ നയിക്കണമെന്ന് മനുഷ്യൻ ഇനിയും അറിയേണ്ടതായിട്ടാണിരിക്കുന്നതു്.

മനുഷ്യരാശി ഇന്നു് ചരിത്രത്തിലെ ഏററവും വലിയ ഒരു പ്രതിസന്ധിയെ സമീപിച്ചു കൊണ്ടിരിക്കുന്നു. ലോകത്തിൻെറ പ്രശ്നങ്ങൾ കൂടുതൽ കൂടുതൽ സങ്കീർണ്ണമായി കാണപ്പെടുന്നു. പാപം, ദാരിദ്ര്യം, അത്യാഗ്രഹം, ഹിംസ, യുദ്ധം, ഭോഗാസക്തി, മലിനത, രോഗം, ദൈവദൂഷണം ഇവയെല്ലാം നിയന്ത്രണാതീതമായിക്കൊണ്ടിരിക്കുന്നു. ഒരു ലോകരക്ഷകനു മാത്രമേ നാശത്തിലേയ്ക്കുള്ള ത്വരിതമായ ഈ യാത്രയെ മന്ദമാക്കുവാൻ സാദ്ധ്യമാകൂ. ആ രക്ഷകനെ കാടുകളിലൊ മരുഭൂമികളിലൊ അന്വേഷിക്കേണ്ട ആവശ്യമില്ല. ഓരോ ഹൃദയത്തിലും അദ്ദേഹത്തെ കണ്ടെത്തണം. നീതിശാസ്ത്രം, സാങ്കേതികവിദ്യ, മതം ഇവ ഒരുമിച്ചു് കൈകോർത്തിണങ്ങിപ്പോകുന്നതു് കണക്കിലെടുക്കുവാൻ ശാസ്ത്രം തയ്യാറില്ലെങ്കിൽ അനർത്ഥത്തിലേയ്ക്കുള്ള അപ്രതിരോധ്യവും, അനിയന്ത്രിതവുമായ പ്രയാണത്തിന്നു് ഒരു അന്ത്യം കുറിക്കുവാൻ ഒരിക്കലും സാധിക്കുകയില്ല. സ്വാർത്ഥതാല്പര്യം സേവനത്തിന്നു് വഴിമാറിക്കൊടുക്കുകയും, മനുഷ്യൻ തൻെറ സഹോദരനേയും അയൽക്കാരനെയും തന്നെപ്പോലെതന്നെ കാണുകയും ചെയ്താൽ മാത്രമേ ഈ നാശത്തിനു് പരിഹാരം കാണുവാൻ സാധിക്കുകയുള്ളു. അസ്തിത്വത്തിൻേറയും ദൈവത്തിൻേറയും ഏകത്വം, മനുഷ്യൻെറ ദൈവികത്വം ഇവ വേദാന്തത്തിൻെറ മുഖ്യ ഉപദേശങ്ങളാകുന്നു. ഇവതന്നെ ക്രിസ്തുവും പഠിപ്പിച്ചിട്ടുണ്ടു്. ഇവയെ ആദരിക്കുന്നില്ലെങ്കിൽ, സ്വാർത്ഥപരമായ മനുഷ്യധർമ്മങ്ങളാലോ നിർജ്ജീവമായ പ്രകൃതിനിയമങ്ങളാലോ നിയന്ത്രിക്കപ്പെടുന്ന വൈവിധ്യം നിറഞ്ഞ ഈ ലോകത്തിൽ സഹവർത്തിത്വത്തിന്നു് യാതൊരു സ്ഥാനവും ഉണ്ടാവുകയില്ല.

നമ്മുടെ അഹങ്കാരവും ആത്മാഭിമാനവും 'അഹം'ഭാവവും നമ്മെ വിട്ടുപിരിയുന്നില്ലെങ്കിൽ ഈശ്വരനെ അറിയാൻ കഴിയുകയില്ലെന്നു് ക്രിസ്തു പഠിപ്പിച്ചിട്ടുണ്ടു്. വ്യക്തികൾക്കും രാജ്യത്തിന്നും ഇതു് ബാധകമാണു്. എത്ര മനോഹരവും അദ്ഭുതകരവുമായിരുന്നു ക്രിസ്തുവിൻെറ ജീവിതം ! എന്തെന്നാൽ അദ്ദേഹം പൂർണ്ണമായും ഈശ്വരനിലാണു് ജീവിച്ചതു്. ഈശ്വരാനുഗ്രഹമാകുന്ന ആ ദിവ്യസ്പർശം ജീവിതത്തെ അർത്ഥവത്താക്കുന്നു. നാം ദൈവമെന്ന യാഥാർത്ഥ്യത്തെ അവഗണിച്ചിട്ടുള്ളതുകൊണ്ടാണു് ജീവിതം ബുദ്ധിശൂന്യവും അബദ്ധവും നിരർത്ഥകവുമായി തോന്നുന്നതു്. ജീവിതലക്ഷ്യം പുനരാവിഷ്കരിക്കുകയും നാം അനുഗ്രഹീതരും ധന്യരും ആകുകയും ചെയ്യണമെങ്കിൽ കുട്ടികളെപ്പോലെ ശ്രദ്ധയും വിശ്വാസവും ഉണ്ടായിരിക്കണം. ഹൃദയശുദ്ധിയില്ലാത്ത നമ്മുടെ ശുഷ്കമായ എല്ലാ ആധുനികതയും, വിനയരഹിതവും വിവേകശൂന്യവുമായ ജ്ഞാനവും നമ്മെ ഒരു മഹാഗർത്തത്തിൻെറ വക്കത്തെത്തിക്കുകയും അഗാധമായ ആഴത്തിലേയ്ക്കുള്ള വീഴ്ചയെപ്പററി ഭീഷണിപ്പെടുത്തുകയും ചെയ്യുന്നു. എന്നാൽ ഹൃദയശുദ്ധിയിലേയ്ക്കു് നാം തിരിയുകയാണെങ്കിൽ അവസാനനിമിഷം ഇനിയും ആസന്നമായിട്ടില്ല. ഈ പ്രപഞ്ചത്തിൽ നമ്മുടെ ഏററവും വലിയ ശത്രു നാം തന്നെയാണു്. നാം നമ്മുടെ തന്നെ കൊലയാളികളാകുന്നതിന്നുപകരം എന്തുകൊണ്ടു് നമുക്കു് നമ്മുടെ രക്ഷകന്മാരായിക്കൂടാ ? യേശു നമുക്കു് ഇതിൻെറ പൂർണ്ണരഹസ്യം പറഞ്ഞുതന്നിട്ടുണ്ടു്. "നീ മാനസാന്തരപ്പെട്ടു് കൊച്ചുകുട്ടികളെപ്പോലെ ആയിത്തീർന്നിട്ടില്ലെങ്കിൽ നിനക്കു് സ്വർഗ്ഗരാജ്യത്തിൽ പ്രവേശനമില്ല."

ക്രിസ്തുവിൻെറ പുണ്യാത്മാവു് അവിരാമം അദ്ധ്വാനിച്ചു; ഇന്നും അദ്ധ്വാനിച്ചുകൊണ്ടിരിക്കുന്നു. പലവിധ ഉദ്യമങ്ങൾകൊണ്ടു്, പല മാർഗ്ഗത്തിൽകൂടി അദ്ദേഹം ദിവ്യമായ പ്രകാശം പ്രകടമാക്കുവാൻ ശ്രമിച്ചു. രാത്രികൾ അദ്ദേഹം പ്രാർത്ഥനയിൽ ചിലവഴിച്ചു. ജനങ്ങളെ സേവിച്ചും, അവരുടെ വേദനയും ദുഃഖവും ലഘൂകരിച്ചും വികലാംഗരെ സുഖപ്പെടുത്തിയും, കുരുടന്മാർക്കു് കാഴ്ച നല്കിയും, ദാഹിക്കുന്നവർക്കു് ജലം കൊടുത്തും, വിശക്കുന്നവർക്കു് ഭക്ഷണം നല്കിയും സാധകന്മാർക്കു് ആദ്ധ്യാത്മികമായ പ്രചോദനം നൽകിയും അദ്ദേഹം ജനങ്ങളെ ഉദ്ധരിച്ചു. രോഗികളെ സുഖപ്പെടുത്തി; അദ്ഭുതങ്ങൾ എന്നു പറയുന്ന പലതും അദ്ദേഹം നിർവ്വഹിച്ചു. എന്നാൽ അദ്ദേഹത്തിന്നു് ഇവയൊന്നും അദ്ഭുതങ്ങളായിരുന്നില്ല, അവ അദ്ദേഹത്തിൻെറ തീവ്രമായ മനഃശക്തിയുടെയും സ്നേഹത്തിൻേറയും അഗാധമായ അനുകമ്പയുടേയും ദൈവത്തിലുള്ള അചഞ്ചലമായ വിശ്വാസത്തിൻേറയും ആവിഷ്കരണങ്ങളായിരുന്നു. അദ്ദേഹത്തി

ൻെറ കൈയ്കളുടെ ചലനങ്ങളിൽക്കൂടിയും, മനസ്സിലെ ആഗ്രഹങ്ങളിൽക്കൂടിയും ദൈവം ഭൂമിയിൽ പ്രവർത്തിച്ചു. തൻെറ സ്വർഗ്ഗസ്ഥനായ പിതാവിൽനിന്ന് വേറിട്ട് യാതൊരു അസ്തിത്വവും അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. ആ കാലത്തെ ക്രിസ്തു ക്രൂശിക്കപ്പെട്ടു എന്നതിൽ സംശയമില്ല. പക്ഷെ അതിൽനിന്ന് നിത്യതയുടെ മഹാതേജസ്സായ ക്രിസ്തു ഉയിർത്തെഴുന്നേററു.

ക്രിസ്തുവിൻെറ ജീവിതംതന്നെയാണ് അദ്ദേഹത്തിൻെറ സന്ദേശം. ആ ജീവിതത്തെ കുറിച്ച് കൂടുതൽ വിശദവിവരങ്ങളൊന്നും അറിവില്ലെങ്കിലും ലോകത്തെല്ലാഭാഗത്തും അദ്ദേഹത്തിൻെറ അതിബൃഹത്തായ സജീവമായ സാന്നിദ്ധ്യമുണ്ട്. വേദാന്തത്തിൻെറ സനാതന തത്ത്വങ്ങളെ അദ്ദേഹം തൻെറ ജീവിതത്തിൽ വളരെ ശ്രേഷ്ഠമായ രീതിയിൽ ദൃഷ്ടാന്തീകരിച്ചു. മററുള്ളവരുടെ മുക്തിക്കുവേണ്ടി ചെയ്ത പരിപൂർണ്ണമായ ആത്മസമർപ്പണംകൊണ്ട് അദ്ദേഹം പ്രപഞ്ചത്തിലുള്ള അത്യുന്നതമായ ധർമ്മത്തിൻെറ, മനുഷ്യർക്കുവേണ്ടിയുള്ള ദൈവസ്നേഹത്തിൻെറ, നീർച്ചാലായി പരിണമിച്ചു. അദ്ദേഹത്തിൻെറ ദയ അഹേതുകവും അപാരവുമായിരുന്നു. ക്രിസ്തുവിൽക്കൂടി മനുഷ്യനിലേയ്ക്ക് പ്രവഹിക്കുന്ന ഈ ദൈവകാരുണ്യമില്ലായിരുന്നെങ്കിൽ ലോകത്തിൻെറ നല്ലൊരു ഭാഗം അന്ധകാരത്തിൽ ആണ്ടുപോകുമായിരുന്നു. ലോകം ഇപ്പോഴം അങ്ങനെയല്ലെന്നല്ല പറയുന്നതു്. എന്നാൽ അതു് ദൈവത്തിൻെറ കുററംകൊണ്ടല്ല, തങ്ങളുടെ കൺപോളകളിൽ വന്നലയ്ക്കുന്ന പ്രകാശം കാണുവാൻ കണ്ണുകൾ തുറക്കുവാൻ വിസമ്മതിക്കുന്ന കോടിക്കണക്കായ പുരുഷന്മാരുടേയും സ്ത്രീകളുടേയും കുററംകൊണ്ടാണ്. ക്രിസ്തു പറഞ്ഞു: 'നോക്കുക, ഞാൻ വാതില്ക്കൽനിന്ന് മുട്ടുന്നു. ആരെങ്കിലും എൻെറ ശബ്ദം കേട്ടു വാതിൽ തുറക്കുകയാണെങ്കിൽ ഞാൻ അവനുവേണ്ടി അകത്തേയ്ക്കു വരികയും അവൻെറകൂടെ അത്താഴമുണ്ണുകയുംചെയ്യും.' ഇതാണ് ദൈവികവാഗ്ദാനത്തിൻെറ ദൂതനായ ക്രിസ്തുവിൽകൂടി മനുഷ്യർക്കുള്ള ദൈവത്തിൻെറ പ്രതിജ്ഞ.

## III

സാധാരണ പറയാറുള്ളതുപോലെ അദ്ദേഹത്തിൻെറ പൊതുപ്രവർത്തനങ്ങളെല്ലാംകൂടി ഹ്രസ്വമായ മൂന്നു കൊല്ലത്തിന്നുള്ളിലേക്ക് സംക്ഷേപിക്കപ്പെട്ടു. അതുകൊണ്ട് ഏകദേശം തുടക്കത്തിൽത്തന്നെ മതത്തിൻെറ എല്ലാ അടിസ്ഥാനതത്ത്വങ്ങളും അടങ്ങിയ മഹത്തായ ഗിരിപ്രഭാഷണം രേഖപ്പെടുത്തപ്പെട്ടു. അദ്ദേഹം ആദ്യം തൻെറ ശിഷ്യന്മാരെ, എങ്ങനെ പ്രാർത്ഥിക്കണമെന്നും എങ്ങനെ ജീവിക്കണമെന്നും പഠിപ്പിക്കുകയും അവർക്കുവേണ്ട ശക്തിനല്കുകയും ചെയ്തു. പിന്നീട് അദ്ദേഹം അവരെ മതതത്ത്വങ്ങളുടെ ഉദ്ബോധനത്തിന്നായി അയച്ചു. അദ്ദേഹം കൊച്ചുകുട്ടികളെ അനുഗ്രഹിച്ചു; അപരാധികളെ താക്കീതു ചെയ്തു. പാപികളോട് കാരുണ്യം പ്രകടിപ്പിച്ചു. പക്ഷെ, കപടനാട്യക്കാരോട് അദ്ദേഹത്തിന്ന് യാതൊരു കാരുണ്യവും ഉണ്ടായിരുന്നില്ല. ക്രിസ്തുവിൻെറ എല്ലാ ശക്തിയുടേയും ഉറവിടം അദ്ദേഹത്തിൻെറ ദൈവവുമായുള്ള നിരന്തരമായ സംബന്ധമായിരുന്നു. മറെറാന്നിനേക്കാളുമുപരി അദ്ദേഹം മനുഷ്യരെ വിഷാദത്തിൻേറയും നിരാശയുടേയും ചളിക്കുണ്ടിൽനിന്ന് കരകയററി. അന്ന് തികച്ചും ഹിംസയുടേയും ഭീഷണിയുടേയും കാലമായിരുന്നു; അഹംഭാവത്തിൻേറയും വിദ്വേഷത്തിൻേറയും കാലമായിരുന്നു. റോമൻമർദ്ദനത്തിൻെറ അതിരില്ലായ്മ, ധനികർക്ക്—റോമാക്കാരായാലും, ജൂതന്മാരായാലും—ദരിദ്രരോടുള്ള ക്രൂരത, പലിശയ്ക്കു് പണം കടംകൊടുക്കുന്ന രീതി, ധനത്തിൻേറയും അധികാരശക്തിയുടേയും അഹംഭാവം, — അതും പ്രത്യേകിച്ച് പുരോഹിതവർഗ്ഗത്തിന്നിടയിലുള്ള ഗർവ്വ്— മതപരമായ പീഡനത്തിൻെറ നിത്യമായ തീക്ഷ്ണത—ഇവ രാഷ്ട്രത്തിൻെറ ഓജസ്സിനെ മുഴുവൻ കാർന്നുതിന്നുന്നുണ്ടായിരുന്നു. അക്കാലത്തു് ഇവയെല്ലാം മാററി മതത്തിൻെറ കാതൽ വെളിച്ചത്തു കൊണ്ടുവരുക എന്നുള്ളതായിരുന്നു ക്രിസ്തുവിൻെറ ജീവിതകൃത്യം. അധികാരത്തിൽ പിടിച്ചു തൂങ്ങിയിരുന്ന പുരോഹിതവർഗ്ഗം അദ്ദേഹത്തിൻെറ ദൈവികപ്രവൃത്തിയിൽ ഭയാകുലരായി. എന്തെന്നാൽ വിനയസ്വഭാവമുള്ള പുരുഷന്മാരുടേയും സ്ത്രീകളുടേയും ഹൃദയങ്ങളിൽ ഭഗവത്പ്രാഭവത്തെ പ്രതിഷ്ഠിച്ച് അദ്ദേഹം പുരോഹിതരുടെ അന്തസ്സും പ്രാഭവവും നശിപ്പിക്കുകയായിരുന്നു. പുരോഹിതർ അവസാനം തെററായ കുററങ്ങളാരോപിച്ച് അദ്ദേഹത്തെ ക്രൂശിക്കുന്നതിൽ

വിജയിയ്ക്കുകതന്നെ ചെയ്തു. പക്ഷെ അവക്ക് അദ്ദേഹത്തിന്റെ ദേഹം മാത്രമെ കുരിശിലേററുവാൻ സാധിച്ചുള്ളു; ദേഹിയെ കുരിശിലേററുവാൻ സാധിച്ചില്ല. 'എന്താണ് സത്യം' എന്ന് പരിഹാസ്യമായി പിലാത്തോസ് ചോദിച്ചു. അദ്ദേഹം മറുപടിക്കുവേണ്ടി കാത്തുനിന്നില്ല. എന്തെന്നാൽ ക്രിസ്തു സത്യത്തെ പ്രതിനിധാനം ചെയ്തു എന്നതുകൊണ്ടുതന്നെ. അദ്ദേഹത്തിന്റെ ജീവിതം മുഴുവൻ നിത്യസത്യത്തിന്റേയും പരിശുദ്ധിയുടേയും നിസ്സ്വാത്ഥതയുടേയും സ്നേഹത്തിന്റേയും പരിപൂർണ്ണ പ്രകാശനമായിരുന്നു. അദ്ദേഹം ദൈവത്തിന്റെയും മനുഷ്യന്റേയും ആത്മാത്ഥതയോടുകൂടിയ സേവകനായിരുന്നു. അദ്ദേഹം എവിടെ പോയാലും ആയിരക്കണക്കിന്ന് ആളുകൾ തങ്ങളുടെ രക്ഷകനെന്നു കരുതി അദ്ദേഹത്തെ പിന്തുടരുമായിരുന്നു. അവരുടെ സ്വപ്നങ്ങളും ആശകളും എല്ലാം അദ്ദേഹത്തിൽ അപ്പിതങ്ങളായിരുന്നു. അദ്ദേഹം മറ്റിതരായിരുന്ന അവരെ അസമത്വത്തിൽനിന്നും അന്യായത്തിൽനിന്നും ഉദ്ധരിച്ചു. ബുദ്ധിമാന്മാരാലും പുരോഹിതന്മാരാലും തിരസ്കരിക്കപ്പെട്ട ഈ സാധാരണജനസമൂഹം എല്ലാ ഭാഗത്തുനിന്നും അദ്ദേഹത്തിന്റെ അടുത്തേയ്ക്ക് വരികയും അദ്ദേഹം പറയുന്നതു് സന്തൃപ്തിയോടും സന്തോഷത്തോടുംകൂടി ശ്രദ്ധിക്കുകയും ചെയ്തു. ജനക്കൂട്ടം അവിടുത്തെ പ്രബോധനങ്ങൾ കേട്ട് അദ്ഭുതസ്തബ്ധരായി. അതു് എത്രയോ സരളമായിരുന്നു; എന്നാൽ അധികാരസ്വരൂപത്തോടു കൂടിയതുമായിരുന്നു; ഉപാദ്ധ്യായന്മാരുടെ സങ്കീണ്ണമായ സംഭാഷണങ്ങളിൽനിന്ന് വളരെ വ്യത്യസ്തമായിരുന്നു അതു്. അദ്ദേഹത്തിന്റെ സന്ദേശം ഗഹനമായിരുന്നു. പക്ഷെ തികച്ചും ആകഷ്കങ്ങളായ ദൃഷ്ടാന്തങ്ങൾ ഇടയ്ക്കിടെ ചേത്ത് സരളവും ഗ്രാമീണവും ആയ ഒരു ഭാഷയാണ് അദ്ദേഹം ഉപയോഗിച്ചതു്. ഒട്ടും അക്ഷരാഭ്യാസമില്ലാത്ത ഒരു കൃഷീവലന്നുപോലും ഗ്രഹിക്കുവാൻ സാധിക്കുന്നവിധത്തിൽ സുപരിചിതങ്ങളായിരുന്നു അദ്ദേഹത്തിന്റെ ഉദാഹരണങ്ങൾ. കാരുണ്യവാരിധിയായിരുന്നഅദ്ദേഹം മുക്തിനല്ലാമെന്ന് ഉറപ്പു കൊടുത്തു. അദ്ദേഹം അവരെ പാപത്തിൽനിന്നും ഭയത്തിൽനിന്നും വിമുക്തരാക്കുവാൻ ആഗ്രഹിച്ചു; അബദ്ധജടിലമായ അന്ധവിശ്വാസത്തിന്റെ അടിമത്തത്തിൽനിന്ന് അവരെ രക്ഷിക്കുവാനും ലൌകികമായ കഷ്ടപ്പാടുകളുടെ പുകയിലാണ്ടു അവരുടെ ആത്മാക്കളെ വീണ്ടെടുക്കുവാനും അദ്ദേഹം തീവ്രയത്നം ചെയ്തു. അദ്ദേഹം അവക്ക് ആശനൽകി. തീരെ സത്യാനുസൃതമല്ലാത്ത, മനുഷ്യനിമ്മിതമായ നിയമങ്ങളുടെ കശക്കുന്ന ദാസ്യത്തിൽനിന്ന് അവരെ സ്വതന്ത്രരാക്കുവാനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം. മറ്റിതരേയും ദുഃഖിതരേയും മനസ്സിടിഞ്ഞവരേയും എല്ലാം അദ്ദേഹം തന്റെ അടുത്തേയ്ക്ക് ക്ഷണിച്ചു.

''അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായ എല്ലാവരും എന്റെ അടുത്തുവരിക. നിങ്ങളെ ഞാൻ ആശ്വസിപ്പിക്കും. എന്റെ നുകം നിങ്ങളും ചുമക്കുക, എന്നിൽനിന്ന് പഠിക്കുക. എന്തെന്നാൽ ഞാൻ ശാന്തനും വിനീതനുമാകുന്നു. നിങ്ങൾക്ക് ആത്മശാന്തി ലഭിക്കും, എന്തെന്നാൽ എന്റെ നുകം മൃദുവും ചുമടു് ലഘുവുമാണ്'' എന്ന് അദ്ദേഹം ആഹ്വാനം ചെയ്തു. അദ്ദേഹത്തിന്റെ നുകം ജനങ്ങളെ സ്വതന്ത്രരാക്കിയ സത്യത്തിന്റേതായിരുന്നു. അതുകൊണ്ടു് അതു് ലഘുവായിരുന്നു.

ഈശ്വരനെക്കുറിച്ചും അവിടുത്തെ ശാസനകളെക്കുറിച്ചും ഉള്ള സത്യം അറിഞ്ഞെങ്കിൽ മാത്രമേ അദ്ദേഹത്തിന്റെ നുകം മൃദുവാണെന്നും ഭാരം ലഘുവാണെന്നും മനസ്സിലാവുകയുള്ളു. എന്തെന്നാൽ അപ്പോൾ അവിടുത്തെ തേജസ്സുകൊണ്ടു് നാം ശക്തരാക്കപ്പെടുന്നു. ഈശ്വരനോടുള്ള ബന്ധത്തിൽക്കൂടി, അതായതു് വിശ്വാസത്തിൽക്കൂടി, നാം ഈശ്വരഭക്തിയുടെ അനന്തരാവകാശികളായിത്തീരുന്നു. അതുകൊണ്ടാണ് യേശു വിശ്വാസത്തിന്നുവേണ്ടി ആവശ്യപ്പെട്ടതു്. വിശ്വാസം നിയമങ്ങളെ നശിപ്പിക്കുന്നില്ല. അതു് അതിനെ സ്ഥിരീകരിക്കുകയും ശരിയായ അനുഭവത്തിന്റെ വെളിച്ചം കേന്ദ്രീകരിച്ചുകൊണ്ടു് അതിനെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു. ഈ ഉദ്ദേശത്തിന്നുവേണ്ടി അദ്ദേഹം ഉദ്ബോധിപ്പിച്ചു: ''ഈശ്വരൻ യാഥാത്ഥ്യമാണ്; മുക്തി യഥാത്ഥമായ ഒരു ധീരകൃത്യമാണ്; സുഖകരവും കലുഷിതവുമായ മായയിൽനിന്നുള്ള മോചനവുമാണതു്.''

ബോധപൂവ്വമായോ, ബോധപൂവ്വമല്ലാതെയോ നമ്മിൽ പലരും ഈശ്വരൻ എന്ന യാഥാ

ത്ഥ്യത്തെ നിഷേധിക്കുന്നു. ഇപ്രകാരമുള്ള വിശ്വാസത്തിന്ന് അടിസ്ഥാനം കണ്ടെങ്കിൽ മാത്രം വിശ്വസിക്കുന്ന വേറെ ചിലരുണ്ട്. ശ്രീരാമകൃഷ്ണദേവനെ സമീപിക്കുന്നതിന്നുമുമ്പ് വിവേകാനന്ദസ്വാമിക്ക് ഈശ്വരൻെറ അസ്തിത്വത്തെക്കുറിച്ച് ഉറപ്പുണ്ടായിരുന്നില്ല. എന്നാൽ ശ്രീരാമകൃഷ്ണദേവൻ പറഞ്ഞു: ''ഞാൻ ഈശ്വരനെ കണ്ടിട്ടുണ്ട്. ഞാൻ നിന്നെ കാണുന്നതുപോലെ ഈശ്വരനെ കാണുന്നുണ്ട്. കൂടുതൽ പ്രബലമായ പ്രജ്ഞയോടുകൂടി ഈശ്വരനെ സാക്ഷാത്കരിക്കാം. ഞാൻ നിന്നെ കാണുകയും നിന്നോട് സംസാരിക്കുകയും ചെയ്യുന്നതുപോലെ ഈശ്വരനെ കാണുകയും അവിടുത്തോട് സംസാരിക്കുകയും ചെയ്യാം.'' വെറും ചടങ്ങുകൾകൊണ്ടോ, അനുഷ്ഠാനങ്ങൾകൊണ്ടോ അല്ല, ഭക്തികൊണ്ടും ആത്മാത്ഥതകൊണ്ടും മാത്രമാണ് ഈശ്വരനെ പ്രാപിക്കുവാൻ സാധിക്കുന്നത് എന്നു ശ്രീരാമകൃഷ്ണദേവൻ പഠിപ്പിച്ചു. ക്രിസ്തുവും അതുതന്നെ പഠിപ്പിച്ചു: ''സ്വർഗ്ഗരാജ്യം സമീപത്തുണ്ട്; നിന്നിൽത്തന്നെയാണത്. നിൻെറ ബന്ധനം കൂടുതൽ ദൃഢീകരിച്ചുകൊണ്ട് ഒരാൾക്കും നിന്നെ സ്വാതന്ത്ര്യത്തിലേയ്ക്ക് നയിക്കുവാൻ സാധിക്കുകയില്ല. ആത്മസ്വാതന്ത്ര്യം അനുഭവസിദ്ധമാകണമെങ്കിൽ നിനക്ക് ചിത്തശുദ്ധി – മനഃശുദ്ധി – ഉണ്ടാവണം.'' ഒരത്ഥത്തിൽ ഈ ആത്മസാക്ഷാത്കാരംതന്നെയാണ് ഈശ്വരൻ എന്ന യാഥാത്ഥ്യത്തിൻെറ സാക്ഷാത്കാരവും.

ക്രിസ്തു അക്ഷീണം ഉപദേശിച്ചു: ''പൂണ്ണഹൃദയത്തോടും പൂണ്ണാത്മാവോടും പൂണ്ണശക്തിയോടുംകൂടി നീ ഈശ്വരനെ സ്നേഹിക്കുക.'' എന്തുകൊണ്ട് അദ്ദേഹം അപ്രകാരം ചെയ്തു? എന്തെന്നാൽ ''അദ്ദേഹത്തിൽ ജീവാത്മാവ് ഉണ്ടായിരുന്നു, ആ ജീവാത്മാവ് മനുഷ്യരുടെ പ്രകാശമായിരുന്നു. നാം എല്ലാവരും ജീവനെ തേടുന്നു, അശ്രാന്തമായിത്തന്നെ തേടുന്നു. എന്നാൽ നമ്മുടെ ജീവാന്വേഷണം നമ്മെ മരണത്തിലേയ്ക്ക് അപ്രതിരോധ്യമായി നയിക്കുകയാണ് ചെയ്യുന്നത്. നാം മരണത്തെ സവ്വശക്തികളുമുപയോഗിച്ച് അകററുന്നു; എന്നാൽ മരണം എല്ലാ ദിക്കിലും നിന്ന് പല്ലിളിച്ച് കാട്ടുന്നു. നമ്മുടെ നിരന്തരമായ ഈ ജീവാന്വേഷണത്തിന്ന് ക്രിസ്തു ശാശ്വതമായ പരിഹാരം നൽകുന്നുണ്ട്, ''നീ ജീവനെ തേടുന്നുവെങ്കിൽ ഈശ്വരനിഷേധം ഉപേക്ഷിക്കുക. അദ്ദേഹത്തെ നിഷേധിക്കുക മരണമാണ്. ലോകത്തിൽ ചുററും നോക്കുക – ഈശ്വരാപ്പിതമല്ലാത്തതും ജീവനെപ്പററി സ്വപ്നം കണ്ടുകൊണ്ടുള്ളതുമായ എല്ലാ പ്രവത്തനങ്ങളും മരണത്തിൻെറ വായിലേയ്ക്കാണ് നയിക്കുന്നത്.''

മൂഢന്മാർ ജീവനെപ്പററി നിസ്സാരമായി സംസാരിക്കുന്നു. എന്നാൽ അവർ അതിൻെറ അടിമകൾ എന്നപോലെ എപ്പോഴും മരണത്തിൻെറ യന്ത്രങ്ങൾ കണ്ടുപിടിക്കുന്നു. അവർ കോടിക്കണക്കിന്ന് ആളുകളെ പട്ടിണിയിടുന്നു. അതുകൊണ്ട് അവക്ക് ബീഭത്സമായ ഘാതകരെക്കൊണ്ട് അവരുടെ ആയുധപ്പുര നിറയ്ക്കാം. ആ തൊഴിലിനെ അവർ പുരോഗമനമെന്നു പോലും വിളിക്കുന്നു. അതും, മററുള്ളവക്ക് മരണത്തെ ഒരുക്കുന്ന തങ്ങൾ മരണത്തിൻെറ വായിലാണെന്ന് തീരെ മനസ്സിലാക്കാതെ. അവരുടെ സംസ്കാരം ചേതനയററ് ജീവിക്കുന്നവരുടെ പൈശാചികമായ സാമ്രാജ്യമല്ലാതെ മററൊന്നുമല്ല.

മരണം വിതയ്ക്കുന്നതിൽനിന്ന് പിന്മാറുവാൻ ക്രിസ്തു മനുഷ്യരെ ആഹ്വാനം ചെയ്തു. അദ്ദേഹം ജീവാത്മാവിനെ ശാശ്വതമായ ചൈതന്യത്തിലുറപ്പിച്ചു: മരണത്തിന്ന് ഒരിക്കലും കീഴ്പ്പെടുത്തുവാൻ കഴിയാത്ത ശാശ്വതമായ ജീവനെക്കുറിച്ചു പ്രസംഗിച്ചു. അദ്ദേഹത്തിൻെറ ജീവസന്ദായകങ്ങളായ വാക്കുകളിൽ ശക്തിമത്തും വിശ്വാസ്യവും ഉറപ്പുതരുന്നതുമായ ശബ്ദത്തിൻെറ ധ്വനി നമുക്കു കേൾക്കാം.

'അവക്ക് ജീവിതം നൽകുവാൻ, അതു് കൂടുതൽ സമൃദ്ധിയായി നൽകുവാൻ ഞാൻ വന്നിരിക്കുന്നു.' 'ഞാൻ മാർഗ്ഗമാകുന്നു; സത്യവും, ജീവനും ഞാനാകുന്നു.'

ഈശ്വരനിൽ മാത്രമേ ജീവനുള്ളു. കപടനാട്യക്കാരൻെറ ഈശ്വരനെന്ന് വിളിക്കപ്പെടുന്ന പ്രതിമയിലല്ല, ക്രിസ്തു വെളിപ്പെടുത്തിയ ഈശ്വരനിലാണ് ജീവൻ. അദ്ദേഹം പറഞ്ഞു: ''നിങ്ങളുടെ ജീവനെ സംരക്ഷിപ്പാൻ എന്തു ഭക്ഷിക്കുമെന്നോ, എന്തു കുടിക്കുമെന്നോ, ദേഹം മറയ്ക്കുവാൻ എന്തു ഉടുക്കുമെന്നോ ഉൽകണ്ഠാകുല

രാകരുതു്. ആഹാരത്തേക്കാരം ജീവനും വസ്ത്ര ത്തേക്കാരം ശരീരവും മഹത്തരദാനങ്ങളല്ലേ ?''

നമുക്കു് ഇതെല്ലാം ആവശ്യമാണെന്നു് ക്രിസ്തുവിന്നു് ബോദ്ധ്യമില്ലെ ? ഉവ്വു്. നമ്മേ ക്കാരം കൂടുതലായി ബോദ്ധ്യമുണ്ടു്. തികഞ്ഞ ഭൗതികവാദികളേക്കാളും ഉന്നതനായ ഒരു പ്രായോഗിക വീക്ഷണഗതിക്കാരനായിരുന്നു അദ്ദേഹം. ''നിങ്ങളുടെ സ്വർഗ്ഗപിതാവിന്നറിയാം, നിങ്ങരംക്കു് ഈ സാധനങ്ങളെല്ലാം ആവശ്യ മുണ്ടെന്നു്'' എന്നു് അദ്ദേഹത്തിന്നു് ഉറപ്പുണ്ടാ യിരുന്നു. അതുകൊണ്ടു് അദ്ദേഹം 'ഈശ്വരൻ പരമസത്യമാണെന്നും, നിന്റെ അയൽക്കാരൻ നീതന്നെയാണെന്നും' ഉള്ള ശ്രേഷ്ഠമായ പ്രായോ ഗികസിദ്ധാന്തം ഉപദേശിച്ചു. ''അതുകൊണ്ടാ ദ്യമായി നീ ദൈവത്തിന്റെ രാജ്യവും അവി ടുത്തെ തിരുഹിതവും അന്വേഷിക്കുക. അപ്പോരം അപേക്ഷിക്കാതെതന്നെ ഇവയെല്ലാം നിങ്ങരം ക്കു നല്കപ്പെടും.'' പിന്നെ ''നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക''— എന്നു മാത്രമല്ല അദ്ദേഹം പറഞ്ഞതു്. പിന്നേ യും മുന്നോട്ടുപോയി. ''നിന്റെ അയൽക്കാ രനെ സ്നേഹിക്കുക. നിന്റെ ശത്രുവിനെ വെറു ക്കുക എന്നു് പറയപ്പെട്ടതായി നീ കേട്ടിട്ടു ണ്ടല്ലൊ. പക്ഷെ ഞാൻ നിന്നോടു് പറയുന്നു, നിന്റെ ശത്രുക്കളെ സ്നേഹിക്കുക; നിന്റെമേൽ ശാപവാക്കുകരം ഉതിക്കുന്നവരെ അനുഗ്രഹി ക്കുക. നിന്നെ വെറുക്കുന്നവക്കു് നന്മ ചെയ്യുക. പീഡിപ്പിക്കുന്നവക്കും അധിക്ഷേപിക്കുന്ന വക്കും വേണ്ടി പ്രാത്ഥിക്കുക. അങ്ങനെ ചെയ്താൽ ദുഷ്ടന്മാരുടേയും ശിഷ്ടന്മാരുടേയും മേൽ ഒന്നുപോലെ സൂര്യനെ ഉദിപ്പിക്കുകയും നീതിമാന്മാരുടേയും അപരാധികളുടേയും മേൽ ഒന്നുപോലെ മഴപെയ്യിക്കുകയും ചെയ്യുന്ന സ്വർഗ്ഗ ത്തിലിരിക്കുന്ന പിതാവിന്റെ യഥാത്ഥപുത്ര ന്മാരായിത്തീരും നിങ്ങരം.''

അതു് മഹത്തായ ഒരു ഉപദേശമായിരുന്നു. എന്തെന്നാൽ അതു് ഹിംസിക്കുകയും ദ്രോഹിക്കു കയും ചെയ്യുന്ന ശത്രുവിന്റെ നേക്കുപോലും സ്നേഹത്തെ ഉദ്ദീപിപ്പിച്ചു. ആരാണു് ശത്രു ? ഈ പ്രപഞ്ചത്തിൽ തന്റെ ആത്മാവല്ലാതെ മറ്റൊന്നുമില്ല എന്ന യാഥാത്ഥ്യത്തെപ്പററിയുള്ള അജ്ഞതയിൽനിന്നു് ഉടലെടുത്ത ഒരുവൻ. 'ആരേയാണൊ നീ ദണ്ഡിപ്പിക്കുകയും ഉപേക്ഷിക്കു കയും നശിപ്പിക്കുകയും ചെയ്യുന്നതു് അയാരം കഠിനമദ്ദനമേൽക്കുകയും ഉപേക്ഷിക്കപ്പെടുകയും നശിപ്പിക്കപ്പെടുകയും ചെയ്യുന്ന നീ തന്നെ യാണു്.' 'അന്യമായ ഒന്നിനെ' കാണുന്നതു് നിത്തുക. അപ്പോരം നിനക്കു് 'നാളെ'യെ ക്കുറിച്ചു് യാതൊരു ചിന്തയും ആവശ്യമില്ലാത്ത ഒരു ലോകം ഉണ്ടാകും. ക്രിസ്തുവിന്റെ ജീവിത തത്ത്വശാസ്ത്രം അതിന്റെ സമഷ്ടിയിൽ സ്വീക രിക്കുവാൻ നിങ്ങരംക്കു് ധൈര്യമില്ലെങ്കിൽ യുക്തിയുക്തമായി ഏതൊന്നിനേയും ജീവിക്കു വാനുള്ള അതിന്റെ കഴിവും ഗാഢമായ പ്രായോ ഗികതയും കണ്ടെത്തുവാൻ നിങ്ങരംക്കു് സാധി ക്കുകയില്ല. മനുഷ്യൻ ഭ്രാന്തമായി സ്വാതന്ത്ര്യം അംഗീകാരം തേടുന്നു. അതുകൊണ്ടു് എല്ലാ തത്ത്വശാസ്ത്രവും അവന്റെ അധമമായ സ്വാത്ഥ തയുടെ അക്ഷത്തിന്മേൽ ഭ്രമണം ചെയ്യണം. എന്നാൽ ക്രിസ്തു അനന്തമായ വേദാന്തത്തിന്മേൽ സമതുലിതമായി അടിയുറച്ചു് നില്ക്കുന്നതും ജഗ ത്തിനെ കേന്ദ്രീകരിച്ചുകൊണ്ടുള്ളതുമായ ഒരു തത്ത്വശാസ്ത്രവും സദാചാരസംഹിതയുമാണു് മനുഷ്യന്നു് കൊടുത്തതു്. ആരെങ്കിലും ആകട്ടെ ങ്കിലും — ശത്രുവായാലും മിത്രമായാലും ശരി — എന്തെങ്കിലും നന്മയോ തിന്മയോ ചെയ്തിട്ടുണ്ടെ ങ്കിൽ അവനവനോടുതന്നെ, അതായതു് ഈശ്വ രനോടുതന്നെയാണു് ചെയ്തിട്ടുള്ളതെന്നു് അദ്ദേ ഹം പഠിപ്പിച്ചു. ''വേദാന്തകൃത്തായ'' (വേദാ ന്തോപദേശകൻ) ശ്രീകൃഷ്ണൻ വളരെ നൂററാണ്ടു കരംക്കു മുമ്പു് ഗീതയിൽ പ്രഖ്യാപിച്ചിട്ടുള്ളതും ഇതുതന്നെയായിരുന്നില്ലെ ? ''ഹേ, അജ്ജുന ! ആരാണൊ അവനവനോടുള്ള അതേ അളവിൽ തന്നെ എല്ലായിടത്തും സുഖവും ദുഃഖവും വില യിരുത്തുന്നതു് ആ യോഗി ഏററവും ഉന്നത നായി പരിഗണിക്കപ്പെടുന്നു.'' ഒരേ സത്യം തന്നെ പുനഃപ്രഖ്യാപനം ചെയ്യുന്നതിന്നായി ആവിർഭവിച്ചപോലെ ക്രിസ്തുവിന്റെ ആവിർഭാ വത്തെപ്പററി ചിന്തിക്കുന്നതു് അത്ഭുതകരമായി ത്തോന്നും. ക്രിസ്തുവിന്റെ വിശ്വാസപ്രമാണം മുഴുവനും പൗരസ്ത്യാത്മാവിൽ കൂടി, അദ്ദേഹ ത്തിന്നുമുമ്പുതന്നെ നിലവിലുണ്ടായിരുന്നു; പ്ര ത്യേകിച്ചു് ഇന്ത്യയിലെ വിശുദ്ധഗ്രന്ഥങ്ങളായ, വേദാന്തത്തിന്റെ അടിത്തറ പാകിയ ഉപനിഷ ത്തുകളാൽ ഉദ്ദീപ്തമാക്കപ്പെട്ടവ.

ക്രിസ്തു അകമ്മണ്യമായ ജീവിതത്തെ കമ്മക്ഷമമായ സ്നേഹത്തിലേക്ക്, നിഃസ്വാത്ഥസേവനം പ്രകടിപ്പിച്ച സ്നേഹത്തിലേക്ക്, തിരിച്ചു. ആ നിഃസ്വാത്ഥതയെ കുറിച്ചാണ് ഗീത വീണ്ടും വീണ്ടും പ്രഖ്യാപിച്ചിട്ടുള്ളത്. ആ നിഃസ്വാത്ഥത വേറൊന്നുമല്ല ആത്മാവിനോടുള്ള ഭക്തി മാത്രമാണ്. എല്ലാ ബാഹ്യവസ്തുക്കളും ഉപേക്ഷിക്കപ്പെടുമ്പോഠ പുറംതോടു നശിപ്പിക്കപ്പെടുമ്പോഠ, സ്നേഹബോധത്തിന്റെ ഒരു മഹത്തായ സാഗരം പൊന്തിവരുന്നു.

## IV

ചില വ്യക്തികഠ ചിന്തിക്കുകയും അവകാശപ്പെടുകയും ചെയ്യുന്നതിന്ന് വിപരീതമായി നാം പുരോഗതിയുടെ ഒരു ലോകത്തിലല്ല വാസ്തവത്തിൽ ജീവിക്കുന്നതു്; ആപേക്ഷികമായി നോക്കുമ്പോഠ മാറിക്കൊണ്ടിരിക്കുന്ന ഒരു ലോകത്തിലാണ് നാം ജീവിക്കുന്നതു്. എപ്പോഴും മാറിക്കൊണ്ടിരിക്കുന്ന ലോകത്തെ പരിവത്തനം ചെയ്തു നേരെയാക്കാൻ നിങ്ങഠക്കു സാധിക്കില്ല. എന്നാൽ നിങ്ങഠക്ക് നിങ്ങളെതന്നെ മാററുവാൻ സാധിക്കും. നിങ്ങഠ അതു് ചെയ്തുകഴിയുമ്പോഠ നിങ്ങളെ സംബന്ധിച്ചിടത്തോളം മുഴുവൻ നല്ലതായിത്തീരുന്നു. അതൊരു ശാസ്ത്രീയസത്യമാണ്. 'നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക. എന്നതിൽനിന്ന് സാമൂഹ്യവും രാഷ്ട്രീയവും ആയ എല്ലാ കടപ്പാടുകളും എല്ലാ ജീവിതസത്യങ്ങളും ഉയരുന്നു. സന്മാർഗ്ഗനിരതത്വമാത്രം പോരാ, നീതിയാകുന്ന അപ്പം സ്നേഹമാകുന്ന വെണ്ണ പുരട്ടിയതാകണം.

നമ്മുടെ പ്രവാചകന്മാരെല്ലാം സാരവത്തായി പറഞ്ഞിട്ടുണ്ട്: നിങ്ങളുടെ മാമൂലുകളുടെ സ്ഥാനത്തു് വിശ്വാസങ്ങളെ – ന്യായം, അനുകമ്പ, സ്നേഹം, സമാധാനം ഇവയുടെ ദൃഢവിശ്വാസങ്ങളെ – പ്രതിഷ്ഠിക്കുക: എല്ലാവരും സഹോദരന്മാരാണ്–ഒരേ പിതാവിന്റെ പരസ്പരാശ്രിതരായ മക്കഠ. ക്രിസ്തുവിനെപ്പോലെ എല്ലാ മഹാന്മാരായ ആചാര്യന്മാരും ക്ഷമ പഠിപ്പിച്ചു. നമുക്ക് ക്ഷമാശീലമില്ലെങ്കിൽ യാതൊരു ആദ്ധ്യാത്മികപുരോഗതിയും സാദ്ധ്യമാവുകയില്ല. മററുള്ളവക്ക് മാപ്പുകൊടുക്കുന്നതിൽ മടികാണിക്കരുതു്. എന്തെന്നാൽ നിങ്ങളുടെ അപരാധങ്ങഠ ക്ഷമിക്കപ്പെട്ടില്ലെങ്കിൽ നിങ്ങഠക്ക് ജീവിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ടു ക്രിസ്തു പഠിപ്പിച്ചു: 'ആരേയും വിധിക്കരുതു്; എന്നാൽ നിങ്ങളെയും വിധിക്കുകയില്ല. എന്തെന്നാൽ നിങ്ങഠ വിധിക്കുന്നവിധംതന്നെ നിങ്ങളേയും വിധിക്കും. നിങ്ങഠ അളക്കുന്ന തോതുവെച്ച് നിങ്ങഠക്കും അളന്നു കിട്ടും.' പ്രഭുവും പാലകനുമായ ദൈവവുമായി നേരിട്ടു് സമ്പക്കത്തിന്നുള്ള മാർഗ്ഗമായി ക്രിസ്തു പ്രാത്ഥനയ്ക്ക് ഏററവും മഹത്തായ പ്രാധാന്യം കൊടുത്തു. എന്നാൽ അതു് ശരിയായ രീതിയിലുള്ള പ്രാത്ഥനയായിരിക്കണമെന്നു നിബ്ബന്ധിക്കുകയും ചെയ്തു. മററുള്ളവരുടെ ശ്രദ്ധയെ ആകർഷിക്കുവാൻവേണ്ടി തെരുവുമൂലകളിൽനിന്നു നടത്തുന്ന കപടഭക്തന്മാരുടെ പ്രാത്ഥനകഠക്കും ആത്മാത്ഥതയില്ലാതെയും വെറും പദസാരസ്യത്തിൽ മാത്രം ശ്രദ്ധ ഊന്നിയും ഉള്ള പ്രാത്ഥനകഠക്കും എതിരായി അദ്ദേഹം താക്കീതു ചെയ്തു. ഈശ്വരന്റെ സംപൂഷ്ടമായ സാന്നിദ്ധ്യത്തിൽ ഹൃദയത്തിന്റെ നിഗൂഢതയിൽനിന്നുള്ള പ്രാത്ഥനകളെ അദ്ദേഹം പഠിപ്പിച്ചു. ദൈവം നമ്മുടെ പ്രാത്ഥനകഠ ചെവിക്കൊള്ളുന്നുണ്ടെന്ന് അദ്ദേഹം നമുക്ക് ഉറപ്പുതന്നു. ശ്രീരാമകൃഷ്ണദേവൻ പറഞ്ഞതുപോലെ, 'ഭഗവാൻ ഉറുമ്പിന്റെ കാലൊച്ചപോലും കേഠക്കുന്നു. അദ്ദേഹം നമ്മുടെ പ്രാത്ഥന കേഠക്കാതിരിക്കുമോ ?' അനുവദിക്കാത്ത പ്രാത്ഥനകളെ കുറിച്ചല്ല, അനുവദിച്ചുതരുന്ന പ്രാത്ഥനകളെക്കുറിച്ചാണ് പ്രശ്നം. ചോദിക്കുന്നതെല്ലാം അദ്ദേഹം തീച്ചയായും നമുക്കു വീണ്ടും വീണ്ടും തരും. അതുകൊണ്ടു വളരെ ശ്രദ്ധയോടും വിവേചനശക്തിയോടുംകൂടി ചോദിക്കുക; എന്തെന്നാൽ നമ്മുടെ കഴുത്തിനുചുററും ഒരു കനത്ത ഭാരമാകുന്നത്ര വസ്തുക്കളെപ്പററി നാം ചോദിച്ചേക്കാം. നമ്മെ തകക്കുന്ന എന്തെങ്കിലും നമുക്ക് നല്കപ്പെട്ടെന്നും വരും. അതുകൊണ്ടു് വളരെ ശ്രദ്ധയോടുകൂടി പ്രാത്ഥിക്കുക. പ്രാത്ഥന നിങ്ങളുടെ കത്തവ്യമാണെന്ന് ഒരു സൂഫിസിദ്ധൻ പറയുകയുണ്ടായി. നിങ്ങളുടെ പ്രാത്ഥനകഠ അനുവദിക്കേണമൊ വേണ്ടയൊ എന്ന് തീരുമാനിക്കുന്നതു് ഈശ്വരനാണ്. എന്തെന്നാൽ നിങ്ങഠക്ക് ഏററവും നല്ലതായിട്ടുള്ളതു് ഏതെന്ന് അദ്ദേത്തിന്നറിയാം. അദ്ദേഹത്തിന്റെ മഹത്തായ വിവേകത്തിൽ ചോദിച്ചിട്ടുള്ള പല സാധനങ്ങളും, ചോദ്യകത്താവിന്ന് ആപത്കരങ്ങളാകുന്ന പല സാധനങ്ങളും അദ്ദേഹം നിഷേധിക്കുന്നു.

തൻെറ സ്വന്തം മാതൃകയിൽക്കൂടി യേശു വിനയം പഠിപ്പിച്ചു. അദ്ദേഹം സ്വന്തം ശിഷ്യന്മാരുടെ കാലുകൾ കഴുകി. ഇപ്രകാരം അദ്ദേഹം മനുഷ്യനെ പ്രകീർത്തിച്ചു. 'എന്തെന്നാൽ നീ ലോകത്തിൻെറ വെളിച്ചമാകുന്നു.' അതാണ് മനുഷ്യനുള്ള ഈശ്വരൻെറ അനുഗ്രഹം. ഒരുവൻ അങ്ങേയററം വിനയത്തോടുകൂടി ഭഗവാൻെറ കാൽക്കൽ വീഴുമ്പോൾ അദ്ദേഹം അവനെ തൻെറ മാറിടത്തിലേക്ക് ഉയർത്തുന്നു. അദ്ദേഹം ആരാധനയിൽ സരളത, ആത്മാർത്ഥമായ സരളത, ഉണ്ടായിരിക്കണമെന്ന് ആഹ്വാനം ചെയ്തു. പരിശുദ്ധനാണെന്നുള്ള ഭാവപ്രകടനത്തേയും കപടനാട്യത്തെയും അദ്ദേഹം എതിർക്കുവാൻ അതികഠിനമായ ഭാഷയാണ് ഉപയോഗിച്ചതു്. വസ്ത്രമോ, വഴിപാടുകളോ, ആഘോഷങ്ങളോ, ചടങ്ങുകളോ, അല്ല പ്രധാനം. എന്നാൽ ആരാധനയിൽ ഒരുവനുണ്ടാകുന്ന അതിയായ ആത്മാർത്ഥതയും ശ്രദ്ധയുമാണ് പ്രധാനമായിട്ടുള്ളതു്. ക്രിസ്തു എല്ലാവർക്കുംവേണ്ടി പ്രാർത്ഥിച്ചു; അദ്ദേഹത്തെ ഹിംസിച്ചവർക്കുവേണ്ടിയും പ്രാർത്ഥിച്ചു; 'പിതാവേ, അവർക്കു മാപ്പുനൽകണെ, എന്തെന്നാൽ അവർ എന്താണ് ചെയ്യുന്നതു് എന്നു് അവർ അറിയുന്നില്ല.' ഇപ്രകാരമുള്ള ഒരു പ്രാർത്ഥനയുടെ ഫലദായകത്വത്തെക്കുറിച്ചു് ഒരുവന്നു് എന്തു പറയുവാൻ സാധിക്കും ? പ്രാർത്ഥന, തന്നെ ഉപദ്രവിക്കുന്ന ശത്രുവിന്നു് മോക്ഷം കിട്ടുവാൻവേണ്ടി ഹൃദയാന്തർഭാഗത്തുള്ള നിഗൂഢമായ ആഗ്രഹത്തിൻെറ ബഹിഃപ്രകടനമാകുമ്പോൾ അതു് വാസ്തവമായും ഭൂമിയിൽ നീതി സ്ഥാപിക്കലാണ്; ധർമ്മസ്ഥാപനമാണ്.

കുരിശിന്മേൽനിന്നുള്ള ക്രിസ്തുവിൻെറ ഈ പ്രാർത്ഥനയെപ്പോലെ മറെറാന്നും മനുഷ്യരുടെ ഹൃദയങ്ങളെ അത്ര അഗാധമായി സ്പർശിച്ചിട്ടില്ല. അനേകശതാബ്ദങ്ങളായി അദ്ദേഹത്തിന്നു് നൈസർഗ്ഗികമായി കിട്ടിക്കൊണ്ടിരിക്കുന്ന ഭക്തിയും ബഹുമാനവും പ്രധാനമായി ഈ പ്രാർത്ഥനയുടെ ഫലമാണ്; ഹേ മനുഷ്യാ, നിൻെറ കൈയ്കളാൽ ഏല്പിക്കപ്പെട്ട വ്രണങ്ങളിൽനിന്നു് രക്തം ഒഴുകിക്കൊണ്ടിരിക്കെ, നിനക്കുവേണ്ടി അപ്രകാരം പ്രാർത്ഥിച്ച അദ്ദേഹത്തിൽനിന്നു് എങ്ങനെയാണ് നിൻെറ ഹാർദ്ദവും അഗാധവുമായ സ്നേഹം മാററിനിർത്തുവാൻ നിനക്കു സാധിക്കുക!

ഈശ്വരനെക്കുറിച്ചു് നേരിട്ടു് അറിവുണ്ടായിരുന്ന എല്ലാ ജ്ഞാനികളും പ്രാർത്ഥനയ്ക്കു് ഏററവും മഹത്തായ പ്രാധാന്യം കല്പിച്ചിട്ടുണ്ടു്; എന്തെന്നാൽ പ്രാർത്ഥനയാണ് ഏററവും എളുപ്പത്തിൽ തുറക്കാവുന്ന അനുകമ്പയുടെ ദൈവികമായ വാതിൽ; ഏററവും സരളവും ശരിയായിട്ടുള്ളതുമായ ആരാധന.

ക്രിസ്തുവിൻെറ ഈ ഉപദേശം എത്രതന്നെ സ്മരിച്ചാലും ഒരിക്കലും അധികമാവുകയില്ല. ''ഹൃദയശുദ്ധിയുള്ളവർ അനുഗ്രഹീതരാണ്, എന്തെന്നാൽ അവർക്കു് ദൈവത്തെ ദർശിക്കാം.'' ദൈവത്തെ ദർശിക്കുവാൻ ഒരു പുരോഹിതൻെറ അനുവാദം നിങ്ങൾക്കാവശ്യമില്ല. ഈശ്വരൻ നിങ്ങളുടെ വളരെ സ്വന്തമാണ്. നിങ്ങൾ എത്രതന്നെ ദുഷിച്ചവനാണെങ്കിലും, ഈശ്വരൻെറ സ്വന്തമാണ്. എന്തെന്നാൽ ഒരു നഷ്ടപ്പെട്ട ചെമ്മരിയാടു് വീട്ടിലേയ്ക്കു തിരിച്ചുവരുമ്പോൾ സ്വർഗ്ഗത്തിൽ ആഹ്ലാദപ്രകടനമുണ്ടാകും. പിതാവിൻെറ പടിവാതിൽ എല്ലായ്പ്പോഴും ധൂർത്തപുത്രൻെറ തിരിച്ചുവരവിന്നു് വേണ്ടി തുറന്നു കിടക്കും. ഈശ്വരനെന്ന യാഥാർത്ഥ്യത്തെ കുറിച്ചും മനുഷ്യന്നു് അദ്ദേഹത്തെക്കൊണ്ടുള്ള ആവശ്യത്തെ കുറിച്ചും ക്രിസ്തുവിന്നു് വളരെ കാര്യമായി തോന്നി. അതിനാൽ അദ്ദേഹം എല്ലാവിധത്തിലുള്ള മതപരമായ വഞ്ചനയ്ക്കും വാണിജ്യമനഃസ്ഥിതിക്കും എതിരായി ഏററവും കൂടുതൽ പൊട്ടിത്തെറിക്കുന്ന പ്രവാചകനായി. അതുകൊണ്ടു് മതത്തിൻെറ പേരിൽ കച്ചവടം ചെയ്തിരുന്നവർ ദുരാരോപണം നടത്തി അദ്ദേഹത്തെ കൊല്ലിച്ചു — ക്രൂശിച്ചു. ഫലം അപ്രതിരോധ്യമാംവണ്ണം ശക്തിയേറിയതായിരുന്നു. ക്രിസ്തു ഒരു സൈനികശക്തിക്കും പുരോഹിതവർഗ്ഗത്തിന്നും ഒരിക്കലും തടഞ്ഞുനിർത്താൻ കഴിയാത്ത വിധം ശക്തിയോടും വാശാനത്തോടും കൂടി എല്ലാ ദിക്കിലും വ്യാപിച്ചു.

ക്രിസ്തു കുരിശിന്മേൽ ആണിയടിക്കപ്പെട്ടു. രക്തം താഴെ ഇററു വീഴുമ്പോൾ 'മുഖ്യപുരോഹിതന്മാർ' ഗുമസ്തന്മാരോടൊപ്പം പരിഹാസത്തോടുകൂടി പറഞ്ഞു: അദ്ദേഹം മററുള്ളവരെ രക്ഷിച്ചു; തന്നത്താൻ അദ്ദേഹത്തിന്നു് രക്ഷിക്കുവാൻ കഴിഞ്ഞില്ല ! എത്ര ഭയങ്കരമായ വിരോധാഭാസം ! സർവ്വശക്തൻെറ ദൈവികമായ കഴിവില്ലായ്മ ! ദൈവത്തെ സംബന്ധിച്ചു് അവരുടെ വാക്കു

കാം എത്ര വാസ്തവമായിരുന്നു എന്ന് പുരോഹിതന്മാർക്ക് അറിയുമായിരുന്നുവോ? രക്ഷകന്ന് തന്നത്താൻ രക്ഷിയ്ക്കുവാൻ കഴിഞ്ഞില്ല. പ്രപഞ്ചത്തിലെ ഏററവും വലിയ നിയമം — ത്യാഗത്തിൻെറ നിയമം — അതിനെ നിരോധിക്കുന്നു. മററുള്ളവർക്ക് ജീവിക്കാൻവേണ്ടി അദ്ദേഹം മരിക്കണം. മററുള്ളവർക്ക് ജീവിതം ഉണ്ടാകുവാൻ വേണ്ടി അദ്ദേഹം ജീവിതം ഉപേക്ഷിക്കണം.

ആത്മാർപ്പണത്തിൻെറ പരമകോടിയാണ് ക്രൂശിക്കൽ. ഒരു ശാസനകൊണ്ട് തിരമാലകളെ നിശ്ചലമാക്കാൻ കഴിഞ്ഞവന്ന്, ജലപ്പരപ്പിൽ നടക്കുവാൻ കഴിഞ്ഞവന്ന്, മരിച്ചവരെ ജീവിപ്പിക്കുവാനും അന്ധന്നു കാഴ്ചകൊടുക്കുവാനും കഴിഞ്ഞവന്ന്, ബധിരന്ന് ശ്രവണശക്തി കൊടുത്തവന്ന്, വെറുമൊരു ആഗ്രഹം കൊണ്ട് എല്ലാ തരം അത്ഭുതങ്ങളും നിർവ്വഹിക്കുവാൻ കഴിഞ്ഞവന്ന്, തന്നെ ശത്രുക്കൾക്ക് ഒററിക്കൊടുക്കുന്നവനാരെന്ന് മുൻകൂട്ടി അറിവാൻ കഴിഞ്ഞവന്ന്, തീർച്ചയായും കുരിശുമരണത്തിൽനിന്ന് എളുപ്പത്തിൽ രക്ഷ നേടാമായിരുന്നു. പക്ഷെ, അദ്ദേഹം അതു ചെയ്തില്ല.

ക്രിസ്തു തന്നത്താൻ രക്ഷിക്കുവാൻ തുനിഞ്ഞിരുന്നെങ്കിൽ അദ്ദേഹത്തിൻെറ ഉപദേശത്തിന്ന് അതിൻെറ സ്വാധീനം മുഴുവൻ നഷ്ടപ്പെടുമായിരുന്നു. ''അദ്ദേഹം മററുള്ളവരെ രക്ഷിച്ചു. തന്നത്താൻ രക്ഷിക്കുവാൻ കഴിഞ്ഞില്ല.'' അതാണ് ക്രിസ്തു. അദ്ദേഹം തന്നത്താൻ രക്ഷിക്കുകയില്ല. അദ്ദേഹം വന്നിരുന്നതു് മനുഷ്യോദ്ധാരണത്തിന്നുവേണ്ടി തന്നെ മുഴുവനും ബലിയർപ്പിക്കുവാനാണ്. തന്നെ പൂർണ്ണമായും ബലിയർപ്പിച്ചതുകാരണം ഇന്നു നമുക്ക് ഉജ്ജ്വലമായ രൂപത്തിൽ അദ്ദേഹമുണ്ട്. സ്വയം രക്ഷിച്ചിരുന്നെങ്കിൽ നമ്മുടെ രക്ഷകനാകുവാൻ അദ്ദേഹത്തിന്ന് കഴിയുമായിരുന്നില്ല.

ഒരുവൻ ഈശ്വരനെന്ന യാഥാർത്ഥ്യത്തെ സാക്ഷാത്കരിക്കുമ്പോൾ സുഖദുഃഖങ്ങൾ, മാനാപമാനങ്ങൾ, ജയാപജയങ്ങൾ തുടങ്ങിയ എല്ലാ ദ്വന്ദ്വങ്ങളിൽനിന്ന് അതീതനായിത്തീരുന്നു. ഇവ വന്നേയ്ക്കാം; എന്നാൽ ഒരിക്കലും അയാളെ ശല്യപ്പെടുത്തുകയില്ല. ദൈവം നിങ്ങളോടൊപ്പമുള്ളപ്പോൾ എന്തിനാണ് ഭയം? കുരിശിന്മേൽ യാതന അനുഭവിക്കുന്ന ക്രിസ്തുവിനോടൊപ്പം ദൈവമുണ്ടായിരുന്നു. ഈശ്വരൻ എല്ലാവരിലും ഉണ്ടെങ്കിൽ ആരാണ് അകലെയുള്ളവർ? ആരാണ് അടുത്തുള്ളവർ? ആരാണ് നിങ്ങളുടെ ശത്രു? ആരെയാണ് നിങ്ങൾക്ക് ഭയപ്പെടേണ്ടതായുള്ളതു്? അതാണ് വേദാന്തത്തിൻെറ സന്ദേശം.

മഹാന്മാരായ എല്ലാ മതപ്രവാചകന്മാരേയുംപോലെ ക്രിസ്തുവും ഒരു മഹാനായ വിപ്ലവകാരിയായിരുന്നു. നശിച്ചുകൊണ്ടിരിക്കുന്ന ഒരു സുസ്ഥാപിതമായ സംവിധാനത്തിന്നെതിരെ വിപ്ലവങ്ങൾ സംഘടിപ്പിക്കുന്നവർക്ക് ലഭിക്കുന്നതെന്തോ അതു് അദ്ദേഹത്തിന്നും ലഭിച്ചു — കുരിശുമരണം.

ആ അത്ഭുതകരമായ കുരിശിന്മേൽനിന്ന് ക്രിസ്തു എന്നന്നേയ്ക്കും ജീവിക്കുന്നു. ആ കുരിശിന്മേൽനിന്ന് ഈശ്വരനിലുള്ള അതിബൃഹത്തായ ഒരു വിശ്വാസവും ഉൾക്കൊള്ളുവാൻ കഴിയാത്ത അപരിമിതമായ ഒരു ദൈവികശക്തിയും പ്രവഹിച്ചു. അദ്ദേഹത്തിൻെറ മരണം മനുഷ്യന്ന് ആവിഷ്കരിക്കുവാൻ സാധിച്ചിട്ടുള്ള അണുസ്ഫോടനങ്ങളെക്കാളെല്ലാം വലിയ ഒരു ക്രിസ്തുസ്ഫോടനമായിരുന്നു; എന്തെന്നാൽ അതിൻെറ ദൈവികമായ ധൂളി മനുഷ്യരാശിയുടെ മേൽ ആകമാനം പതിച്ചു; വരുവാനിരിക്കുന്ന അനേക നൂററാണ്ടുകളോളം പതിച്ചുകൊണ്ടിരിക്കുകയും ചെയ്യും. ക്രിസ്തുമതം അതിൻെറ ഉജ്ജ്വലമായ സന്ദേശത്തോടെ ഭൂഖണ്ഡമാകെ വ്യാപിച്ചു. പാശ്ചാത്യസംസ്കാരത്തിൽ എന്തെങ്കിലും വിലമതിപ്പുള്ളതായിട്ടുണ്ടെങ്കിൽ അതു കുരിശിന്മേൽ നിന്നുള്ള ഈ പൊട്ടിത്തെറിയിൽക്കൂടിയുള്ളതാണ്. വ്യവസായവിപ്ലവത്തിന്നുശേഷം പല രൂപത്തിലുള്ള മതങ്ങൾ നിലവിൽ വന്നിട്ടുണ്ട്. രാഷ്ട്രീയവും, മനഃശാസ്ത്രപരവും, ശാസ്ത്രീയവുമായ മതങ്ങൾ. എന്നാൽ ഇതിൻെറയെല്ലാം പുറകിൽ പ്രധാനപ്പെട്ട എന്തൊ ഒന്ന് — എല്ലാററിനേക്കാളുമുപരിയായി മനുഷ്യന്ന് അത്യാവശ്യമുള്ളതെന്തോ, അതു് — കുറവുള്ളതായി കാണാം — ഈശ്വരനെക്കുറിച്ചുള്ള യാഥാർത്ഥ്യബോധവും ക്രിസ്തു ഉപദേശിച്ചതുപോലുള്ള സ്നേഹവും.

ക്രിസ്തുവിൻെറ ജീവിതവും ഉപദേശങ്ങളും മനുഷ്യസംസ്കാരത്തെ രൂപാന്തരപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിൻെറ ജീവിതം ഈ ലോക

ത്തിലേയ്ക്കു് ആദ്ധ്യാത്മികതയുടെ ശക്തമായ നീരൊഴുക്കുകൾ കൊണ്ടുവരികയും ധാരാളം ദിവ്യതയുടെ മൂർത്തിമദ്ഭാവങ്ങളായ സിദ്ധപുരുഷന്മാരെ ഉണ്ടാക്കുകയും ചെയ്തിട്ടുണ്ടു്. പാശ്ചാത്യസംസ്കാരത്തിന്റെ സ്തുത്യർഹമായ ഭാവങ്ങളിലധികം അദ്ദേഹത്തിന്റെ ജീവിതത്തിലും ഉപദേശങ്ങളിലും നിന്നു രൂപമെടുത്തതാണെന്നു കാണാം.

അദ്ദേഹത്തിന്റെ അനുയായികൾ അദ്ദേഹത്തിന്റെ ഉപദേശങ്ങളെ നിരാകരിക്കുകയും ദൈവത്തേയും ധനദ്ദേവതയേയും ഒരുമിച്ചു് ആരാധിക്കുവാൻ ശ്രമിക്കുകയും ചെയ്തകാലം മുതൽക്കാണു് പാശ്ചാത്യസംസ്കാരത്തിന്റെ അധഃപതനം ആരംഭിച്ചതു്.

മനുഷ്യരുടെ എല്ലാ പരാജയങ്ങളും, അദ്ദേഹത്തോടും അദ്ദേഹത്തിന്റെ ഉപദേശങ്ങളോടും കാണിച്ച അവഗണനയും ഉണ്ടായിരുന്നിട്ടും ക്രിസ്തു ഇപ്പോഴും, ഇന്നും ഇവിടെയുണ്ടു്. മനുഷ്യരാശിയുടെ രക്ഷകനെന്ന അദ്ദേഹത്തിന്റെ സ്ഥാനത്തെ നിഷേധിക്കുന്നതു് പാപം ചെയ്യുന്ന മനുഷ്യവർഗ്ഗത്തിന്നു ദുഷ്കരമായിട്ടുള്ളതാണു്. അദ്ദേഹത്തിന്റെ വാക്കുകൾ അക്ഷരംപ്രതി വാസ്തവമാണു്. 'സ്വർഗ്ഗവും ഭൂമിയും നശിച്ചേക്കാം. എന്നാൽ എന്റെ വാക്കുകൾ നശിക്കുകയില്ല.'

പരമമായ ത്യാഗത്തിന്റെ പ്രതിരൂപമായ ക്രിസ്തുവിനെ ആക്കും കുരിശിന്റെ സന്ദേശത്തിൽനിന്നു്, അല്ലെങ്കിൽ ദൈവികമായ സന്ദേശത്തിന്റെ ഉച്ഛ്വാസമെന്നപോലെയുള്ള അദ്ദേഹത്തിന്റെ വാക്കുകളിൽനിന്നു്, വേർതിരിക്കുവാൻ സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ അതു് മനുഷ്യന്നു് അസാദ്ധ്യമായിട്ടുള്ളതാണു്. മനുഷ്യന്റെ ഭാവി നല്ല പ്രതീക്ഷയോടുകൂടിയുള്ളതാണു്. നമ്മൾ നശിക്കാതെ ജീവിക്കണമെന്നുണ്ടെങ്കിൽ, നമുക്കു് പ്രയോജനപ്രദമായ ഭാവി ഉണ്ടാകണമെന്നുണ്ടെങ്കിൽ, അതു സാങ്കേതികമായ പുരോഗമനംകൊണ്ടു് സാദ്ധ്യമല്ല; മനുഷ്യന്റെ സ്വഭാവത്തിലുള്ള പരിവർത്തനം കൊണ്ടേ അതു് സാദ്ധ്യമാകൂ.

ഏതു മതത്തിനോടാണു് നാം ബന്ധപ്പെട്ടന്നതെന്നു് ഭാവിയിൽ ഒരിക്കലും ചോദിക്കപ്പെടുകയില്ല. എന്നാൽ നാം ഹൃദയശുദ്ധിയുള്ളവരാണൊ എന്നും, ദൈവത്തേയും മനുഷ്യരേയും സ്നേഹിക്കുന്നുണ്ടോ എന്നും ചോദിക്കപ്പെടും.

ഇപ്രകാരം ക്രിസ്തുവിന്റെ ജീവിതസന്ദേശം പ്രായോഗികമായ വേദാന്തത്തിന്റെ ഏററവും ശക്തമായ ഉദാഹരണങ്ങളിൽ ഒന്നാണെന്നപോലെ ഭാവിയുടെ മഹത്തായ ഒരു തരംഗം കൂടിയാണു്.

പ്രബുദ്ധഭാരതം 1973 ഡിസംബർ ലക്കത്തിൽനിന്നു്. വിവർത്തകൻ: വി. കൃഷ്ണൻകുട്ടിനായർ.

---

ധരിച്ചിരിക്കേണ്ട വലിയ ഒരു സംഗതിയാണിതു്. സുഹൃത്തുക്കളേ, സഹോദരന്മാരേ, ഭാവിയിൽ നമുക്കു് ഉറപ്പിച്ചു പറയേണ്ട സംഗതിയും ഇതാണെന്നു ഞാൻ പറഞ്ഞുകൊള്ളട്ടെ. എനിക്കു നല്ല നിശ്ചയമുണ്ടു്, ഈ വസ്തുത ധരിക്കണമെന്നു ഞാൻ നിങ്ങളോടു് അപേക്ഷിക്കുന്നു. സ്വയം ഒന്നിനും കൊള്ളരുതാത്തവനെന്നു രാവും പകലും കരുതുന്നവനിൽനിന്നു് ഒരു ഗുണവുമുണ്ടാകാൻ പോകുന്നില്ല. രാവും പകലും സ്വയം ദീനൻ, നീചൻ, വകയ്ക്കു് കൊള്ളരുതാത്തവൻ,എന്നും മററും വിചാരിച്ചാൽ ഒന്നിനും കൊള്ളരുതാത്തവൻതന്നെയാകും. 'എനിക്കുണ്മയുണ്ടു്, ഉണ്മയുണ്ടു്' എന്നു പറഞ്ഞാൽ, നിങ്ങൾ അത്തരക്കാരനാകുന്നു. മറിച്ചു്, 'എനിക്കുണ്മയില്ല, ഞാനെന്നൊന്നില്ല' എന്നു സദാ പറഞ്ഞാൽ, ധ്യാനിച്ചാൽ, ശരി, നിങ്ങൾ അങ്ങനെ ആയിത്തീരുന്നു. അവശ്യം നിങ്ങൾ ഓർക്കേണ്ട വലിയ വസ്തുതയിതാണു്. സർവ്വശക്തന്റെ സന്താനങ്ങളാണു് നാം. പരിമിതിയററ, ദിവ്യമായ, അഗ്നിയിൽനിന്നുണ്ടായ സ്ഫുലിംഗങ്ങളാണു് നാം. നാം എങ്ങനെ വെറും ശൂന്യമാകും ? എല്ലാം നാമാണു്; എന്തു ചെയ്യാനും നാമൊരുക്കമാണു്. എല്ലാം ചെയ്യാൻ നമുക്കു് കഴിയും.

—വി. സാ. സ. ഭാഗം 3.. പേജ് 263—264.

# സിദ്ധദീപിക

(ഒരു പഴയ കിളിപ്പാട്ട്. നവംബർ ലക്കത്തിൽനിന്നു തുടർച്ച)

**സമ്പാദകൻ: ടി. സുധാകരമേനോൻ, എം. എസ്. സി**

മായാനിർമ്മിതമല്ലോ ലോകമെന്നറിയേണം
മായകൊണ്ടല്ലോ ലോകമുണ്ടെന്നു തോന്നുന്നതും
മായയിൽനിന്നുള്ളോരു രൂപഭേദങ്ങളെല്ലാം
മാനസേ തോന്നുന്നതുമജ്ഞാനമറിക നീ.
ഇങ്ങനെ മായാപ്രപഞ്ചത്തെയുമറിയിച്ചു
മംഗലവാചാ ഗുരു ശിഷ്യനോടതുനേരം
അന്നേരം ഗുരുവോടു ശിഷ്യനും ചോദ്യംചെയ്തു:
''നന്നു നിന്തിരുവടിയരുളിച്ചെയ്തതെല്ലാം
ഒന്നുണ്ടു ചോദിക്കുന്നു മൽഗുരോ ദയാനിധേ
അറിയേണ്ടതു മായയെന്നത്രെ തോന്നിടുന്നു
അറിവാൻ പരബ്രഹ്മമെന്നല്ലോയരുൾചെയ്തു
അപ്പോൾ മായയും പരബ്രഹ്മവുമുള്ള ഭേദം
ഉൾപ്പൂവിലേതുമടിയത്തിന്നു തോന്നീലല്ലോ
എന്നുള്ളിൽനിന്നുള്ളോരു സംശയം തീരുംവണ്ണം
ഇന്നരുൾചെയ്തീടേണമെന്നുടെ ഗുരുവര.''
എന്നുരചെയ്തു ശിഷ്യൻ തന്നോടു ഗുരുനാഥൻ
നന്നായികേട്ടുകൊൾകയെന്നരുൾ ചെയ്തീടിനാൻ:
''ആനന്ദസ്വരൂപനായീടുന്നു പരമാത്മാ;—
വാനന്ദമയമായ മായാരൂപവുമില്ല
തത്വരൂപങ്ങളത്രെ രൂപമായ് തോന്നുന്നതും
തത്വാർത്ഥമറിയുമ്പോൾ രൂപവുമില്ലയല്ലോ
രജ്ജുഖണ്ഡത്തിൽ സർപ്പമെന്നുള്ള ബുദ്ധിപോലെ
ചന്ദ്രതേജസ്സു ജലംതന്നിൽ കണ്ടതുപോലെ
സ്വപ്നാവസ്ഥയിലുള്ള പ്രപഞ്ചമെന്നപോലെ
സ്വപ്നസന്നിഭമായ മായയെന്നറികനീ
ശാശ്വതനായി നില്ലുമീശ്വരൻതന്റെ മായ
ആശ്രയജഗൽപ്പരിണാമതത്വമെന്നോർക്ക.
അദ്വയനേകൻപരൻ നിഷ്കളൻ നിരുപമൻ
വിദ്വാന്മാരുടെ ഹൃദിവാണീടും ബോധരൂപൻ
അദ്ധ്യാത്മശാസ്ത്രാർത്ഥം നീ നന്നായി വിചാരിക്ക
സിദ്ധാന്തമൊന്നേയുള്ള രണ്ടാമതില്ലചൊൽവാൻ
ആത്മാവിൻജ്ഞാനമില്ലാതുള്ളോരു ജനങ്ങൾക്ക
ആത്മനി വിവാദിത്വമുണ്ടാകും നിരൂപിച്ചാൽ
ജഡനായിരിക്കുന്നോരീശ്വരൻതന്നെയല്ലോ
ജഡരൂപാകാരേണ കാണായതറിക നീ
ഇങ്ങനെ മായാസ്വരൂപത്തെയുമറിയിച്ചു
മംഗലൻ ഗുരുവരൻ ശിഷ്യസുസ്നേഹത്തോടും
അന്നേരം ശിഷ്യൻ ഗുരുതന്നോടു ചോദ്യംചെയ്താൻ
ഇന്നരുൾചെയ്തു മായാബോധവാനായേനഹം.
ജഡരൂപത്തെദ്ധരിച്ചിരിക്കും മായാശക്തി
ജഡരൂപാധാരനായി നില്ലുന്നിതാത്മാ പരൻ
ദേഹിക്ക വ്യാപാരങ്ങൾ ദേഹകാരണമല്ലോ
ദേഹവുമില്ലയെന്നാൽ ദേഹിക്കും ബന്ധമില്ല
ചക്ഷുരാദികളായ കാരണമില്ലയാഞ്ഞാൽ
ചക്ഷുരൂപാദിഗ്രഹണാദിശക്തിയുമില്ല
പഞ്ചഭൂതങ്ങൾ പഞ്ചേന്ദ്രിയങ്ങളില്ലയാഞ്ഞാൽ
സഞ്ചിതമായോരാത്മചൈതന്യം ഇല്ലയല്ലോ
എന്നെല്ലാം തത്വങ്ങളെയെങ്ങിനെ ത്യജിക്കേണ്ടു
എന്നതങ്ങരുൾചെയ്കയെന്നുടെ ഗുരുവര.''
ഇപ്രകാരേണ ശിഷ്യൻ ചോദിച്ച നേരത്തിങ്കൽ
ഉൾപ്രസാദേന ഗുരു ശിഷ്യനോടരുൾചെയ്തു:—
ജഡരൂപത്തെദ്ധരിച്ചിരിക്കും പരമാത്മാ
ജഡത്തിന്നന്തർഭാഗേ സന്തതം വന്നിരിക്കുന്നു.
ജഡത്തിൽനിന്നുണ്ടായീ തത്വമെന്നറിഞ്ഞാലും
ജഡത്തിന്നകത്തുള്ള സംഭാരസംബന്ധങ്ങൾ
സംയോഗബന്ധംകൊണ്ടുണ്ടായീ സംസാരങ്ങൾ
സംയോഗവിയോഗവും കർമ്മസംബന്ധമല്ലോ
സംബന്ധമഞ്ചുപ്രകാരങ്ങളിൽ വസിയ്ക്കുന്നു
സംബന്ധമാറാമതങ്ങാത്മനി സംബന്ധവും
സംബന്ധമൊന്നിനോടും കൂടാതെ പരമാത്മാ
സംബന്ധപ്രമാണമായ് പ്രത്യക്ഷപ്രമാണമായ്
ചിന്മയൻ മായാമയൻ സംസാരവിനാശനൻ
ജന്മനാശാദി പരിവർജ്ജിതൻ പരമാത്മാ.
പരബ്രഹ്മാർപ്പണം കർമ്മാനുഷ്ഠാനം ചെയ്തു
പരമദ്ധ്യാനത്തോടു വസിക്ക നീയുമെടോ
ദേഹിദേഹവുമുള്ള സംബന്ധവിചാരങ്ങൾ
മോഹമങ്ങകലുവാൻ ചൊല്ലുവൻ കേട്ടുകൊൾക,
യാതൊരു ലോകാവസ്ഥാഗ്രാഹിയായീടുന്നേരം
യാതൊന്നുകൊണ്ടുതന്നെ സർവ്വം കാണായ്‌വരും
യാതൊരു ദേഹിദേഹസൂക്ഷ്മത്തെയറിയുമ്പോൾ
ചേതസി ബഹുരൂപഭേദവുമില്ലായല്ലോ
ദേഹിതൻകർമ്മവശാൽ ദേഹത്തെ വഹിക്കുന്നു
ദേഹോഹമെന്ന ബുദ്ധി ദൂരെ സന്ത്യജിക്കേണം
ദേഹചേഷ്ടിതമല്ല ദേഹിയെന്നതു നൂനം
ദേഹത്തെച്ചെയ്യിപ്പിയ്ക്കയെന്നതേ പറയേണ്ടു
ആത്മാവു ജനിക്കുന്നും മരിയ്ക്കുന്നതുമില്ല
ആത്മനികർമ്മഫലദോഷാനുഭവമില്ല
ഏകമായ് പരിപൂർണ്ണമായോരാനന്ദമൂർത്തി
ഏകമായുള്ള പരമാത്മാവെന്നറിക നീ
ഏകമായുള്ളോരാത്മാ നിർമ്മലം ബ്രഹ്മമയം
ഏകമേയുള്ള പിന്നെരണ്ടാമതില്ലചൊൽവാൻ.''

ശുഭം

(പറവൂർ വടക്കേക്കരയിൽനിന്നു് കിട്ടിയ ഒരു താളിയോലഗ്രന്ഥത്തിൽനിന്നു് പകർത്തിയെടുത്തതു്.)

കുട്ടികളോട് — 14

# ശ്രീകൃഷ്ണൻ –5

പ്രശാന്താനന്ദസ്വാമി

തന്റെ അന്തകൻ എവിടെയോ ഉണ്ടെന്ന് കംസനറിയാം. പക്ഷെ ആരാണെന്നും എവിടെയാണെന്നും അറിഞ്ഞുകൂടാ. മനുഷ്യരൂപം പൂണ്ട വിഷ്ണുവിനെ കണ്ടുപിടിച്ച് കൊല്ലുവാൻ നിയമിക്കപ്പെട്ടവർ എല്ലാം കൊല്ലപ്പെട്ടുതുമിച്ചം. വർഷങ്ങൾ പറന്നകന്നതല്ലാതെ അന്തകനെക്കുറിച്ച് ഒരു തുമ്പും തുരാലും കിട്ടിയില്ല, കംസന്.

വിഷ്ണു ഭൂമിയിൽ പിറന്നിട്ട് വർഷങ്ങൾ പലതും കഴിഞ്ഞു. എന്നിട്ടും കംസവധം ഇനിയും നടന്നിട്ടില്ല. ദേവലോകത്തിലെ ചർച്ചാവിഷയം അതായിരുന്നു. കാര്യത്തിന്റെ ഗൗരവം നാരദമാമുനിക്കും മനസ്സിലായി. അദ്ദേഹം തന്റെ വീണയും മീട്ടി, നാമവും പാടി ഭൂമിയിലേയ്ക്കു തിരിച്ചു. സമയം നോക്കി കംസനെ സമീപിച്ചു. എവിടെയും സ്വാതന്ത്ര്യമുണ്ട് നാരദന്. സംഭാഷണമദ്ധ്യേ അദ്ദേഹം കംസനോട് പറഞ്ഞു: ''കംസാ, നീ ഇങ്ങനെയൊരു ബുദ്ധുഗതിക്കാരനായിപ്പോയല്ലോ! ഇത്രകാലമായിട്ടും നിനക്ക് നിന്റെ ശത്രുവിനെ കൊല്ലാൻ കഴിഞ്ഞില്ലല്ലോ ! എന്നാൽ ഞാൻ തുറന്നു പറയാം. നന്ദഗൃഹത്തിലെ കൃഷ്ണനാണ് നിന്റെ ശത്രുവായ വിഷ്ണു. ബലഭദ്രരാമൻ അനന്തനുമാണ്. ദേവകീവസുദേവന്മാരുടെ മക്കളാണവർ. അവരെ നന്ദഗൃഹത്തിൽ ഒളിപ്പിച്ചതു് നിന്റെ അളിയനും പെങ്ങളുംതന്നെ. എന്നിട്ടോ? നന്ദന്റെയും യശോദയുടെയും മക്കളാണ് രാമകൃഷ്ണന്മാർ എന്ന് പ്രഖ്യാപിക്കുകയും ചെയ്തു. പോരേ പൂരം! ഇതിൽപ്പരം നീ വഞ്ചിതനാകാനുണ്ടോ? വിഡ്ഢിയാകാനുണ്ടോ! ഇനിയെങ്കിലും വൈകിക്കാതെ രാമകൃഷ്ണന്മാരെ കാലനൂണാക്കണം.''

കേട്ടതുപാതി കേൾക്കാത്തതുപാതി, കംസൻ കലിതുള്ളി. അയാൾ ദേവകീവസുദേവന്മാരെ വീണ്ടും കാരാഗൃഹത്തിലാക്കി. എങ്ങനെ കൃഷ്ണനെ കൊല്ലണം? അതായിരുന്നു അടുത്ത ആലോചന. അതിനുമൊരു വിദ്യ കണ്ടുപിടിച്ചു, കംസൻ. ഒരു വലിയ യാഗം നടത്തണം — ധനുർയാഗം, അതിൽ പങ്കെടുക്കാൻ രാമകൃഷ്ണന്മാരെ ക്ഷണിക്കണം; കൂടെ ഒരു മല്ലയുദ്ധത്തിനും. മുഷ്ടികനും ചാണൂരനുമാണ് എതിരാളികൾ — വലിയ മല്ലന്മാർ. അവരോട് ഏററുമുട്ടിയവരാരും അടുത്ത പ്രഭാതം കണ്ടിട്ടില്ല. രാമകൃഷ്ണന്മാർ വെല്ലുവിളി സ്വീകരിക്കാതിരിക്കയുമില്ല. സ്വീകരിച്ചാൽ ചാണൂരനും മുഷ്ടികനും അവരുടെ കഥ കഴിക്കുമെന്നുള്ളതു് തീർച്ചതന്നെ. ഇതായിരുന്നു കംസൻ കണ്ടുവെച്ച ഉപായം.

രാമകൃഷ്ണന്മാരെ ക്ഷണിക്കാൻ അക്രൂരനെ ഏർപ്പാടു ചെയ്തു. അക്രൂരൻ വസുദേവന്റെ സഹോദരനാണ്; അടിയുറച്ച വിഷ്ണുഭക്തനും. അദ്ദേഹത്തിനറിയാം കൃഷ്ണൻ ആരാണെന്നും, എവിടെയാണെന്നും. ഭഗവാന്റെ തിരുവുടൽ കാണാനും തിരുവായ്മൊഴി കേൾക്കാനും കൊതിക്കുകയായിരുന്നു ആ ഭക്തൻ അക്കാലമത്രയും. കംസന്റെ ആജ്ഞ കിട്ടിയ അക്രൂരൻ ഉള്ളു തുറന്നു സന്തോഷിച്ചു — തേടിയവള്ളി കാലിൽ ചുററിയല്ലോ!

അടുത്ത പ്രഭാതത്തിൽത്തന്നെ പോകണം, ഗോകുലത്തിലേയ്ക്ക്. അന്നു രാത്രി അക്രൂരന് ഉറക്കം വന്നില്ല. തന്റെ ഉള്ളിൽ പടർന്നുപന്തലിച്ചുനിന്ന ആശാവള്ളി പൂവിരിയുകയാണ്, നാളെ. ഉള്ളിൽ ശ്രീകൃഷ്ണസ്മരണ ഓളം തല്ലിയപ്പോൾ പുറത്തു കണ്ടതെല്ലാം കൃഷ്ണമയമായിത്തോന്നി, അക്രൂരന്. ആ സന്തോഷം താങ്ങാനാവുമോ തനിക്കെന്ന് അക്രൂരൻ സംശയിച്ചു. അന്നു രാത്രി പാവം കംസനും ഉറങ്ങിയില്ല. പിറേറന്നു വരുമല്ലോ തന്റെ അന്തകൻ ! കംസനും കൃഷ്ണധ്യാനം വേണ്ടിവന്നു എന്നു ചുരുക്കം.

അക്രൂരന്റെ ജീവിതത്തിലെ ഏററവും പ്രധാനമായ പ്രഭാതം കിഴക്കുദിക്കിൽ പൊട്ടി

വിരിയുന്നതേയുള്ളു. കണ്ണനെ കാണാൻ ആർത്തി പൂണ്ട അദ്ദേഹം അപ്പോഴേയ്ക്കും ഒരുങ്ങിപ്പുറപ്പെട്ടു കഴിഞ്ഞു. എന്തെല്ലാം ചിന്തകളായിരുന്നു ആ മനസ്സിൽ! കൃഷ്ണന്റെ മോഹനരൂപം; ഇളം തെന്നലിൽ ആടിയുലയുന്ന കുറുനിരകൾ; പീലിക്കാർകൂന്തൽ; വെട്ടിത്തിളങ്ങുന്ന കാഞ്ചന കുണ്ഡലങ്ങൾ; ചന്തം ചിന്തുന്ന കുങ്കുമക്കുറി – നീലവിണ്ണിന്റെ നെററിത്തടത്തിൽ ഉദിച്ചുയരുന്ന പൊൻപുലരിപോലെ; പുഞ്ചിരിപ്പൂനിലാവിൽ മുങ്ങിനില്ക്കുന്ന കാറൊളിത്തിരുമുഖം; വനമാലയണിഞ്ഞ കണ്ഠദേശം. തരിവള കിലുങ്ങുന്ന തൃക്കരങ്ങൾ; ചെമ്പഞ്ഞിച്ചാറു പുരട്ടിയ നഖങ്ങൾ; വടിവിയന്ന തിരുവുടൽ; തെളുതെളെത്തിളങ്ങുന്ന പൊങ്കിങ്ങിണിയണിഞ്ഞ അരക്കെട്ട്; മഞ്ഞപ്പട്ടുടയാട; പൊൻചിലമ്പുകൾ ചേർന്ന തൃപ്പാദപങ്കജങ്ങൾ; വിശ്വം മയക്കുന്ന ഗാനാമൃതം ഒഴുകിവരുന്ന മോഹനമുരളി. എല്ലാമെല്ലാം മനക്കണ്ണുകൊണ്ട് കാണുകയാണ് അക്രൂരൻ. 'ഈ മോഹനരൂപം നേരിൽ കാണുവാനുള്ള സുകൃതമുണ്ടോ ഞാൻ ചെയ്തിട്ടുള്ളു? വർഷങ്ങൾ, അല്ല ജന്മങ്ങൾതന്നെ, കാണുവാൻ കാത്തിരുന്ന ഭഗവത്സ്വരൂപം ഇന്നുതന്നെ കാണുമോ! കണ്ടാൽ എന്താണ് ആദ്യം ചെയ്യേണ്ടതു്, ആ തൃപ്പാദങ്ങളിൽ വീണ് ഉരുളുകയോ, ആടിപ്പാടി ആനന്ദനൃത്തംവെച്ചുകൊണ്ട് സ്തുതിക്കുകയോ? എങ്ങനെയാണ് സ്തുതിക്കുകയെന്നറിഞ്ഞുകൂടാ. എന്താണവിടുത്തോട് പറയുകയെന്നും പിടിയില്ല. ഭഗവാനെ കാണുമ്പോൾ ആ സന്തോഷം താങ്ങുവാനുള്ള കഴിവ് എനിക്കുണ്ടോ? ഒന്നും അറിഞ്ഞുകൂടാ. ആട്ടിൻകുട്ടിലുണ്ടോ ഗജവീരനൊതുങ്ങുന്നു? ഏതായാലും ഒന്നു തീർച്ച: ഭഗവദ്ദർശനം സാധിച്ചാൽ എന്റെ ജന്മം ധന്യം. ഇനി പാപത്തിനു് എന്നെ എത്തിനോക്കാനാവില്ല; ലോകസുഖങ്ങൾക്ക് എന്നെ വശീകരിക്കാനാവില്ല; ലോകബന്ധങ്ങൾക്കെന്നെ കുരുക്കി വലയ്ക്കാനാവില്ല. കൃഷ്ണ കൃഷ്ണ മുകുന്ദ ജനാർദ്ദന കൃഷ്ണ ഗോവിന്ദ നാരായണാ ഹരേ! അവിടുത്തെ പാദപാംസുക്കൾ ഞാൻ മൗലിയിലണിയും. അവിടുത്തെ പാദസേവ ചെയ്ത ഗോപികളുടെ പാദകമലങ്ങളിൽ ദണ്ഡനമസ്കാരം ചെയ്യും. അവിടുത്തെ തൃക്കരസ്പർശംകൊണ്ട് എന്റെ ഉടൽ കുളിരണിയും. ഹോ, എന്റെ വ്യാമോഹം അതിരു കടന്നുപോയോ? ശത്രുവിന്റെ സമീപത്തിൽനിന്നു ചെല്ലുന്ന എന്നെയുണ്ടോ ഭഗവാൻ സ്വീകരിക്കുന്നു; വിശ്വസിക്കുന്നു? അവിടുന്നെന്നെ അടിച്ചു പുറത്താക്കില്ലേ? ആക്കിയാൽ? അയ്യോ അങ്ങനെ വരുമോ? ഇതെല്ലാം ആകാശക്കോട്ടയാകുമോ? ഇല്ല, അങ്ങനെ വരില്ല. ഭഗവാൻ സർവ്വാന്തര്യാമിയല്ലേ? അവിടേയ്ക്ക് എന്റെ ഉള്ളറിയാം. പിന്നെ എന്തിനു ഞാൻ സംശയിക്കണം! കൃഷ്ണാ, ജഗത്പാലകാ, ഭഗവാനേ, അഗതിയ്ക്കാശ്രയം അരുളണേ, കൃഷ്ണാ.'

ഇങ്ങനെ പലതും ചിന്തിച്ച് അക്രൂരൻ അമ്പാടിയിൽ എത്തി. അപ്പോഴെയ്ക്കും അന്തിയായിക്കഴിഞ്ഞിരുന്നു! ഏതാണ്ട് എട്ടുമൈലേ ദൂരമുള്ളു, മഥുരയിൽനിന്ന് ഗോകുലത്തിലേയ്ക്ക്. അത്രയും ദൂരം വരുവാൻ ഒരു പകൽ സമയം മുഴുവൻ എടുത്തിരിക്കുന്നു! ഭഗവച്ചിന്തയിൽ മുഴുകിയ അദ്ദേഹം വഴി തെററിയതും കുതിരകൾ അവിടവിടെനിന്നുപോയതും അറിഞ്ഞില്ല. എങ്ങനെയോ എത്തേണ്ടടത്തു് എത്തിയെന്നു മാത്രം; ഭക്തവത്സലനല്ലേ, ഭഗവാൻ?

എത്തിക്കഴിഞ്ഞു, ഗോകുലത്തിൽ. അക്രൂരന്റെ മനസ്സു കിടന്നു പിടയ്ക്കുകയാണ് ഭഗവാനെ കാണുവാൻ. അവിടുത്തെ പൂഴിയിലുണ്ട്, കാലടിപ്പാടുകൾ. ഓരോന്നിലുമുണ്ട്, താമര, തോട്ടി, യവം എന്നീ അടയാളങ്ങൾ. ഇവ ശ്രീകൃഷ്ണന്റെ തൃപ്പാദങ്ങളുടെ പ്രത്യേകതയാണ്. അതേ, അതുകൊണ്ടീ പാദമുദ്രകൾ ഭഗവാൻേറതുതന്നെ. പാദമുദ്രകൾ കാണേണ്ട താമസം, രഥം നിർത്തുവാനും നില്ക്കുവാനും അക്രൂരൻ മിനക്കെട്ടില്ല. ഓടുന്ന രഥത്തിൽനിന്നദ്ദേഹം എടുത്തുചാടി. തൃപ്പാദസ്പർശമേററ പൂഴിയിൽ കിടന്നുരുണ്ടു. കണ്ണുകൾ നിറഞ്ഞൊഴുകി, ശരീരം കോരിത്തരിച്ചു, വിറപൂണ്ടു. ഓരോ പാദമുദ്രയ്ക്കും സാഷ്ടാംഗം പ്രണമിച്ചു. അകലെ, ഇതെല്ലാം കണ്ടുനില്ക്കുകയാണ് ഭഗവാനും ബലരാമനും. അക്രൂരന്റെ ഈ നില അധികനേരം കണ്ടു നില്ക്കാനാകാതെ ഭഗവാൻ ആ ഭക്തനു ദർശനം അരുളി. ഭഗവാന്റെ തൃപ്പാദങ്ങൾ, തിരുവുടൽ, തിരുമുഖം എല്ലാം കൺകുളിർക്കെക്കണ്ടു പുളകമണിഞ്ഞു, അക്രൂരൻ. പാദങ്ങളിൽ പതിച്ച ഭക്തനെ ഭഗവാൻ പിടിച്ചെഴുന്നേല്പിച്ചു, സല്ക്കരിച്ചിരുത്തി. അങ്ങനെ അക്രൂരന്റെ ജന്മം സഫലമായി.

അവർ വാർത്തകൾ കൈമാറി. ഭഗവാൻ മഥുരയിലേയ്ക്ക് പോകാൻ ഒരുങ്ങുകയായി. ഈ വാർത്ത കേട്ടറിഞ്ഞ ഗോപികൾ തളർന്നുപോയി.

മുഖം കറുത്തു, മനം കലങ്ങി. കണ്ണുകൾ നിറഞ്ഞു. നാവുകൾ കുഴഞ്ഞു. ചിലർ പൊട്ടിക്കരഞ്ഞുപോയി. വേറെ ചിലർ ഏങ്ങലടിച്ചു് കരഞ്ഞു. ചിലർ സമനില തീരെ വിട്ടു് അലമുറയിട്ടു. അവരെങ്ങനെ ആ വിരഹം താങ്ങും. അവരുടെ പ്രാണനു പ്രാണൻകൊടുക്കുന്നതു കൃഷ്ണനാണു്. പ്രാണൻ പോയാൽ തങ്ങൾ പിന്നെ വെറും പിണങ്ങൾ മാത്രം. തങ്ങളെ, ജീവിക്കുന്ന ശവങ്ങളാക്കിത്തീർക്കാൻ കാരണം ഈ ക്രൂരനാണു്. ഇയാൾക്കാരാണാവോ അക്രൂരൻ എന്നു പേരിട്ടതു്! ഭഗവാനെ തങ്ങളിൽ നിന്നകററുന്നവൻ എങ്ങനെ ക്രൂരനല്ലാതാവും! ഗോപികളുടെ ദ്വേഷ്യം മുഴുവൻ അക്രൂരനോടായിരുന്നു–അദ്ദേഹം നിരപരാധിയാണെങ്കിലും! ഗോപീഗൃഹങ്ങളിൽ ശ്മശാനമൂകത തളംകെട്ടി. ഗോപസ്ത്രീകൾ വെറും ജീവച്ഛവങ്ങളായി മാറി. ഭക്തനു് ഭഗവാനെ കാണാൻ ഒക്കായ്കയാണു് ഏററവും വലിയ ദുഃഖം. അതാണു് ഗോപികൾ നമ്മെ പഠിപ്പിക്കുന്നതു്.

നേരം പുലർന്നു. തേരുകൾ നിരന്നു. ഗോപന്മാർ പാലും തൈരുമായി വന്നു – കംസനു് എന്തെങ്കിലും കാഴ്ചവെയ്ക്കണ്ടേ? കംസനെ കൊല്ലുവാനാണു് കൃഷ്ണൻ പോകുന്നതെന്നു് അവർ അറിഞ്ഞില്ല, അവരെ അറിയിച്ചുമില്ല. കൃഷ്ണനും അക്രൂരനും തേരിലേറി. തേർച്ചക്രങ്ങൾ ഉരുണ്ടുതുടങ്ങിയപ്പോൾ പൊട്ടിക്കരച്ചിലുകളും ഏങ്ങലടികളും അന്തരീക്ഷത്തിലുയർന്നു. അന്തം വിട്ട പെണ്ണുങ്ങളിൽ ചിലർ തേരു തടഞ്ഞു. ചിലർ സങ്കടം പൊറാതെ നിലത്തു വീണുരുണ്ടുകരഞ്ഞു. ചിലർ അനങ്ങാതെനിന്നു് കണ്ണീർ വാർത്തു. കൂടെ കാലിമേച്ചുനടന്ന തോഴന്മാരും ഓടിക്കൂടിയിട്ടുണ്ടു്. ആ മുഖങ്ങളിലുമില്ല, രക്തസഞ്ചാരത്തിന്റെ സൂചന. പകരം കണ്ണീർപ്രവാഹം ഉണ്ടുതാനും. അന്നു് കാലികൾ കാനനച്ഛായയിലേയ്ക്കു് പോകുവാൻ കൂട്ടാക്കുന്നില്ല. അവ അയവിറക്കുന്നതുതന്നെയില്ല. കാലിക്കുട്ടികൾ മുല കുടിക്കുന്നില്ല, കൂത്താടുന്നില്ല; നിറഞ്ഞ കണ്ണുകളോടെ മുക്രയിടുന്നു. മയിലുകൾ ആടുന്നില്ല. പൈങ്കിളികൾ പാടുന്നില്ല. കിളികൾ ചിലയ്ക്കുന്നില്ല. പുല്ലിൻതലപ്പുകളിൽ കണ്ണീർത്തുള്ളികൾ ഇററുനില്ക്കുന്നു. വൃക്ഷങ്ങളിൽനിന്നു്, വള്ളികളിൽനിന്നു്, പൂക്കളിൽനിന്നു് എല്ലാം വിരഹവേദനയുടെ വീർപ്പുമുട്ടലുകൾ! എങ്ങും തേങ്ങിക്കരയലുകൾ, നെടുവീർപ്പുകൾ, ഗദ്ഗദങ്ങൾ, നിറഞ്ഞ മിഴികൾ!

ഇനി ഒരിക്കലും നീലക്കാർവർണ്ണന്റെ മോഹനരൂപം കാണില്ല. ഇനി ആ കോലക്കുഴൽവിളി കേൾക്കില്ല. ഇനി കുളിരിഴകുന്ന ആ സ്പർശനവും ദർശനവും തങ്ങൾക്കു കിട്ടില്ല. എന്നാണു് അവിടെയുള്ള ചരാചരങ്ങളുടെയെല്ലാം വിചാരം. അതാ കണ്ണന്റെ കാർകുന്തൽ കാണാതാവുന്നു. കണ്ണനും കണ്ണനിരുന്ന തേരും മറയുന്നു. ഒടുവിൽ അനുഗാമികളും കണ്ണിൽപ്പെടാതാവുന്നു. എല്ലാം മറയുവോളം കണ്ണും നട്ടു നോക്കിനിന്നു ഗോകുലം ഒന്നടങ്കം. ഇതെല്ലാം ആയിട്ടും കണ്ണന്റെ ചെഞ്ചുണ്ടുകളിൽനിന്നു് പുഞ്ചിരി മാഞ്ഞില്ല, നെടുവീർപ്പുയർന്നില്ല; കണ്ണുകളിൽ നീർ നിറഞ്ഞുമില്ല. അവിടേയ്ക്കു് ഇതൊന്നും അറിയാത്ത കാര്യങ്ങളല്ല. ഒരു പ്രദേശത്തെ ചരാചരങ്ങൾക്കുമുഴുവൻ ഭഗവദ്ഭക്തി അരുളി. അതിനൊരു ബാഹ്യരൂപം ആവശ്യമായിരുന്നു. അതിനുവേണ്ടി മാത്രം ഭഗവാൻ ശിശുരൂപം പൂണ്ടു, അമ്മമാർക്കു് ഭഗവദ്ഭക്തിയ്ക്കു് ഇടം കൊടുത്തു. ഗോപാലബാലനായിട്ടു് കളിത്തോഴരായ ഗോപകുമാരന്മാർക്കു് ഭഗവത്പ്രേമം വളർത്തി. അഴകിയന്ന അനുജന്റെ രൂപത്തിൽ തരുണികളെയും ആകർഷിച്ചു് ഭക്തകളാക്കി. ഇനി ഈ രൂപങ്ങളെ പുറത്തു കാണാതെതന്നെ അകത്തു ഭഗവാനെ പ്രതിഷ്ഠിക്കണം. ഒരു പരിധിവരെമാത്രമേ സാധകനു് വിഗ്രഹങ്ങളുടെ ആവശ്യമുള്ളൂ. ഇനി അവ വേണ്ട. അവരുടെ ഉള്ളിൽ ഭഗവാനെ നിർത്തണം. അതാണു ലക്ഷ്യം. ഇനി അന്ത്യംവരെയും അവിടത്തെ രൂപം അവരുടെ ഉള്ളിൽ നില്ക്കും. പാത്രം വാർത്തു കഴിഞ്ഞാൽ മൂശകൊണ്ടെന്തു കാര്യം? ഇനിയും പലയിടത്തും ഭക്തിയുടെ പാനപാത്രം വാർക്കേണ്ടതുണ്ടു്. അതിനു് പോകയാണു് ഭഗവാൻ, മധുരയിലേയ്ക്കു്. അവിടേയ്ക്കു് ഒന്നിനോടുമില്ല പ്രത്യേകമമത.

ഇനിയത്തെ രംഗം മധുരയാണു്. കംസൻ വഴിക്കു വെച്ചുതന്നെ കൃഷ്ണനെ വകവരുത്താനുള്ള ഏർപ്പാടുകൾ പലതും ചെയ്തിരുന്നു. അവയെല്ലാം ഭഗവാൻ മറികടന്നു. കൊല്ലാൻ വന്നവരെല്ലാം കൊല്ലപ്പെട്ടു–വലിയ കൊലയാനയും ജഗജില്ലികളായ മല്ലന്മാരുമെല്ലാം! കംസന്റെ വിദ്യകളെല്ലാം ഒന്നൊന്നായി നിലംപരിശായി. അയാൾക്കു് ആധി മുഴുത്തു– ഇനി എന്താണു തന്റെ നില? ചിതപോലെ എരിയുന്ന ചിന്തയിൽകിടന്നു് അയാൾ നീറി നീറിയെരിഞ്ഞു. രാത്രിയിൽ അയാൾ ഉറങ്ങിയില്ല. ഇപ്പോഴോ?

രാമകൃഷ്ണന്മാരെ കണ്ടപ്പോഠം അയാഠം പേടിച്ചു രണ്ടു. പേടി ആജ്ഞയുടെ രൂപംകൊണ്ടു. അയാഠം അലറി: 'ഇവരെ പിടിച്ചുകെട്ടി തുറുങ്കിലടയ്ക്കുവിൻ.' ആ ആജ്ഞ, വെടിയേററ പന്നിയുടെ അവസാനത്തെ ആക്രമണംപോലെ നിഷ്ഫലം. ആജ്ഞ കേഠംക്കേണ്ട താമസം, രാമകൃഷ്ണന്മാർ കുതിച്ചുകയറി കംസൻെറ സിംഹാസനത്തിലേയ്ക്കു്. അവർ അയാളെ വലിച്ചു താഴെയിട്ടു. ഞൊടിയിടകൊണ്ടു് വധിക്കുകയും ചെയ്തു. അങ്ങനെ അവസാനിച്ചു മുപ്പാരിനേയും കിടുകിടാ വിറപ്പിച്ച ഒരു ദുഷ്ടൻെറ ജീവിതം. ഈ ദുഷ്ടനിഗ്രഹമായിരുന്നു ഭഗവാൻെറ അവതാരോദ്ദേശങ്ങളിൽ ഒന്നു്.

കംസനെ കൊന്ന രാമകൃഷ്ണന്മാർ തടവിൽ കിടക്കുന്ന അച്ഛനമ്മമാരെ മോചിപ്പിച്ചു് അവരുടെ പാദങ്ങളിൽ വീണു നമസ്കരിച്ചു. എട്ടു പെററ അമ്മയാണു്, ദേവകി. പക്ഷേ ഒരു കുഞ്ഞിനെയും താലോലിക്കാനുള്ള ഭാഗ്യം ആ അമ്മയ്ക്കു് ഉണ്ടായിട്ടില്ല. ഇന്നാ ദുഃഖവും തീന്നു. ആ മാതാപിതാക്കഠം ധീരരായ ഈ പുത്രന്മാരെ മടിയിലിരുത്തി തെരുതെരെ നെറുകയിൽ മുകന്നു. സന്തോഷാശ്രുക്കഠംകൊണ്ടു് പുത്രന്മാരുടെ ഉടലുകഠം കുതിന്നു.

സ്വന്തം അച്ഛനെ (ഉഗ്രസേനനെ) ജയിലിൽ അടച്ചിട്ടായിരുന്നു കംസൻ രാജാവായതു്. ഇപ്പോഴും അദ്ദേഹമുണ്ടു് ജയിലിൽ. അവിടെ ചെന്നു് രാമകൃഷ്ണന്മാർ ഉഗ്രസേനനേയും മോചിപ്പിച്ചു; നമസ്കരിച്ചു. ഉഗ്രസേനൻ പേരക്കിടാങ്ങളെ അനുഗ്രഹിച്ചു. അനുഗൃഹീതരായ പൗത്രന്മാർ ഉഗ്രസേനനെ വീണ്ടും രാജാവാക്കി.

രാമകൃഷ്ണന്മാരുടെകൂടെ നന്ദഗോപരും കൂട്ടരും വന്നിട്ടുണ്ടായിരുന്നു. അവക്കു് ഗോകുലത്തിലേയ്ക്കു് മടങ്ങിപ്പോകാറായി. പുത്രന്മാരെ പിരിയുവാൻ അവക്കു ദുഃഖമുണ്ടു്. പക്ഷേ പിരിഞ്ഞല്ലേ ഒക്കൂ. കരഞ്ഞു കുതിന്ന കണ്ണുകളോടെ അവരും യാത്രപറഞ്ഞു.

ശ്രീകൃഷ്ണൻ ഏട്ടനോടുകൂടി മഥുരയിൽത്തന്നെ താമസം ഉറപ്പിച്ചു. ഇന്നലെവരെ കളിച്ചു ജീവിച്ച പരിസരം എന്നേയ്ക്കുമായി അവർ ഉപേക്ഷിച്ചിരിക്കുന്നു.

ഇനി കഥ പിന്നെ പറയാം. ഭഗവാൻെറ ദിവ്യലീലകളും മോഹനരൂപവും നമുക്കു ശാന്തി അരുളട്ടെ. കുട്ടികളെ, ഭഗവാൻ ഭക്തരക്ഷകനാണു്. നമുക്കും അവിടുത്തെ ആശ്രയിയ്ക്കാൻ കഴിഞ്ഞാൽ നമ്മുടെ സകല ദുഃഖങ്ങളും അവിടുന്നു് നീക്കും. ആനന്ദസ്വരൂപനായ അവിടുന്നു സ്വയം നമ്മുടെ ഉള്ളിൽ വിളയാടുകയും ചെയ്യും.

---

# ആത്മബോധം

**വൈശ്രവണത്തു് രാമൻനമ്പൂതിരി**

സുദുർബോധമായ ആത്മതത്ത്വത്തെ പാമരന്മാക്കുപോലും കരതലാമലകംപോലെ സുവ്യക്തമാക്കി പ്രകാശിപ്പിക്കുവാൻവേണ്ടി വേദാന്തസൂത്രഭാഷ്യകാരനായ ശ്രീശങ്കരഭഗവത്പാദർ നിമ്മിച്ച പുണ്യഗ്രന്ഥമാണു് 'ആത്മബോധം. അതു് അക്ലിഷ്ടസുന്ദരമാണു്, ഉപനിഷദ്രഹസ്യസംഗ്രഹമാണു്. എങ്കിലും ഉപമാദ്യലങ്കാരങ്ങഠംകൊണ്ടു് സഹൃദയഹൃദയാഹ്ലാദകമായതിനാൽ ഒരു സുന്ദരകാവ്യംപോലെ സരസമാണു്.

ആത്മജ്ഞാനത്തിന്നു് ആരാണു് അധികാരി എന്നു് വ്യക്തമാക്കിക്കൊണ്ടു് ആദ്യം പ്രതിജ്ഞ ചെയ്യുന്നു.

**തപോഭിഃ ക്ഷീണപാപാനാം**
**ശാന്താനാം വീതരാഗിണാം**
**മുമുക്ഷൂണാമപേക്ഷ്യോഽയ-**
**മാത്മബോധോ വിധീയതേ. 1**

തപോഭിഃ ക്ഷീണപാപാനാം വീതരാഗിണാം ശാന്താനാം മുമുക്ഷൂണാം അപേക്ഷ്യഃ അയം ആത്മബോധഃ വിധീയതേ = ശാരീരം, വാചികം, മാനസികം ഇപ്രകാരമുള്ള ത്രിവിധതപസ്സുകഠംകൊണ്ടും പാപം നശിച്ചവരും രാഗാദികളില്ലാത്തതിനാൽ വൈരാഗ്യസമ്പന്നരും ശമാദിഷട്കസമ്പന്നരും മുമുക്ഷുക്കളുമായ സാധകന്മാക്കു് ആശ്രയിക്കപ്പെടുവാൻ യോഗ്യവും ആത്മതത്ത്വപ്രകാശകവുമായ ഈ ആത്മബോധ

മെന്ന ഗ്രന്ഥം എന്നാൽ അക്ലിഷ്ടസുന്ദരമായി ചെയ്യപ്പെട്ടതു. 'അഥാതോ ബ്രഹ്മജിജ്ഞാസാ' എന്ന വേദാന്തസൂത്രമനുസരിച്ച് സാധനചതുഷ്ടയസമ്പന്നനാണ് ബ്രഹ്മവിചാരത്തിന്ന് അധികാരി എന്ന് ഭഗവത്പാദർ ഭാഷ്യത്തിൽ സുവ്യക്തമാക്കീട്ടുണ്ട്. സാധനചതുഷ്ടയങ്ങൾ 1. നിത്യാനിത്യവസ്തുവിവേകം, 2. വൈരാഗ്യം, 3. ശമാദിഷട്കം, 4. മുമുക്ഷുത്വം ഇവയാണ്. തപസ്സുകൾകൊണ്ട് പാപം നശിച്ചവർ എന്നതുകൊണ്ട് നിത്യാനിത്യവസ്തുവിവേകത്തെയാണ് കാണിക്കുന്നതു്. വിവേകത്തെ തടസ്സപ്പെടുത്തുന്നതു് പൂർവ്വദുരിതങ്ങളാണ്. ആ ദുരിതങ്ങൾ നശിക്കുമ്പോൾ നിത്യാനിത്യബോധമുദിക്കുന്നു. വീതരാഗിണാം എന്നതുകൊണ്ട് വൈരാഗ്യത്തെയാണ് കാണിക്കുന്നതു്. ശാന്താനാം എന്നതുകൊണ്ട് ശമാദിഷട്ക്കസമ്പത്തിയേയും കാണിക്കുന്നു. സാധനചതുഷ്ടയസമ്പന്നന്മാക്ക് ആത്മതത്ത്വബോധം അനായാസേന സിദ്ധിക്കുവാനായി അക്ലിഷ്ടസുന്ദരവും ആത്മബോധമെന്ന് അന്വത്ഥവുമായ ഈ ഗ്രന്ഥം ഞാൻ നിർമ്മിക്കുന്നുവെന്ന് ഭാവം.

ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം ഇവയാണ് ശമാദിഷട്ക്കം. സച്ചിദാനന്ദവസ്തുമാത്രം നിത്യം, മറെറല്ലാമനിത്യം എന്ന ബോധമാണ് നിത്യാനിത്യവസ്തുവിവേകം. നശ്വരഭോഗങ്ങളിൽ അനാസക്തിയാണ് വൈരാഗ്യം. വാസനാത്യാഗമാണ് ശമം. ബാഹ്യേന്ദ്രിയനിഗ്രഹമാണ് ദമം. വിഷയങ്ങളിൽനിന്നുള്ള പ്രത്യാഹാരമാണ് ഉപരതി. പ്രതികാരബുദ്ധിയും വിലാപവും കൂടാതെ സവ്വദുഃഖങ്ങളുടേയും സഹനമാണ് തിതിക്ഷ. ഗുരുവേദാന്തവാക്യങ്ങളിലുള്ള ദൃഢവിശ്വാസമാണ് ശ്രദ്ധ. സദ്വസ്തുവിൽതന്നേയുള്ള മനസ്സിൻെറ ഏകാഗ്രതയാണ് സമാധാനം. ഈ സാധനസമ്പത്തിയുള്ളവരാണ് ആത്മവിചാരത്തിന്ന് അധികാരികൾ. അവക്ക് ക്ലേശം കൂടാതെ ആത്മബോധമുദിക്കുവാൻ വേണ്ടിയാണ് ഈ ഗ്രന്ഥം നിർമ്മിക്കുന്നതു് എന്നു ഭാവം.

''തമേവ വിദിത്വാ അതിമൃത്യുമേതി, നാന്യഃ പന്ഥാ വിദ്യതേഽയനായ'' = ആത്മതത്ത്വമറിഞ്ഞിട്ടുതന്നെയാണ് മർത്യൻ മൃത്യുവിനെ അതിക്രമിക്കുന്നതു്. അല്ലാതെ മുക്തിയ്ക്കു് മററു മാർഗ്ഗമൊന്നുമില്ല.'' എന്ന് ശ്രുതിയുദ്ഘോഷിക്കുന്നതിനെത്തന്നെ വ്യക്തമാക്കുന്നു:

> **ബോധോഽന്യസാധനേഭ്യോ ഹി**
> **സാക്ഷാന്മോക്ഷൈകസാധനം**
> **പാകസ്യ വഹ്നിവജ്ജ്ഞാനം**
> **വിനാ മോക്ഷോ ന സിദ്ധ്യതി. 2**

പാകസ്യ വഹ്നിവത് ബോധഃ അന്യസാധനേഭ്യഃ സാക്ഷാത് മോക്ഷൈകസാധനം ഭവതി = അരി മുതലായവ വേവിക്കുവാൻ അഗ്നി എന്നപോലെ ജ്ഞാനം മററു സാധനങ്ങളെക്കാൾ അധികം സാക്ഷാത്തായി മുക്തിക്കു് പ്രധാനസാധനമാകുന്നു. മററു സാധനങ്ങൾ എല്ലാം ജ്ഞാനസിദ്ധിക്കു വേണ്ടിയാകുന്നു. അവ ജ്ഞാനദ്വാരാ മാത്രമേ മോക്ഷസാധകങ്ങളായി ത്തീരുന്നുള്ളു, സാക്ഷാത്മോക്ഷസാധനമല്ല. ജ്ഞാനമാകട്ടേ സാക്ഷാത്തായിത്തന്നെ മോക്ഷസാധകമാണ്. അതിലേയ്ക്കുള്ള ഉദാഹരണമാണ് 'പാകസ്യ വഹ്നിവത്'' എന്ന് പറഞ്ഞതു്. അരി മുതലായവ വേവിക്കുവാൻ വിറകു വേണം, വെള്ളം വേണം, അഗ്നി വേണം. അതിൽ വിറകു മുതലായവ സാക്ഷാൽ സാധനങ്ങളല്ല, അഗ്നിയാണ് സാക്ഷാൽ സാധനം. അതുപോലെ അജ്ഞാനജനിതമായ സംസാരത്തെ നശിപ്പിച്ച് നിത്യാനന്ദം സാക്ഷാത്തായി പ്രകാശിപ്പിക്കുന്നതു് ജ്ഞാനമാണ്. അതുകൊണ്ട് അതുമാത്രമേ സാക്ഷാൽ മുക്തിസാധകമായിത്തീരുകയുള്ളു. ജ്ഞാനം വിനാ മോക്ഷഃ ന സിദ്ധ്യതി = അതുകൊണ്ട് പ്രധാനസാധനമായ ജ്ഞാനംകൂടാതെ മുക്തി മറെറാന്നുകൊണ്ടും സിദ്ധിക്കുകയില്ലതന്നെ.

കർമ്മംകൊണ്ടു മുക്തി സിദ്ധിച്ചുകൂടേ എന്ന് ശങ്കിച്ച് വയ്യെന്ന് പറയുന്നു:

> **അവിരോധിതയാ കർമ്മ നാ-**
> **വിദ്യാം വിനിവർത്തയേത്**
> **വിദ്യാഽവിദ്യാം നിഹന്ത്യേവ**
> **തേജസ്തിമിരസംഘവത്. 3**

കർമ്മ അവിരോധിതയാ അവിദ്യാം ന വിനിവർത്തയേത് = കർമ്മം അജ്ഞാനവിരുദ്ധമല്ലാത്തതിനാൽ അജ്ഞാനത്തെ നശിപ്പിക്കുകയില്ല. ഒന്ന് മറെറാന്നിനെ നിവർത്തിപ്പിക്കണമെങ്കിൽ അവ പരസ്പരവിരുദ്ധങ്ങളാവണം. കർമ്മം അജ്ഞാനത്തിൽനിന്ന് ഉണ്ടാവുന്നതാ

ണ്, അജ്ഞാനവിരുദ്ധമല്ല. അതുകൊണ്ട് കമ്മത്തിന്നു് അജ്ഞാനത്തെ നശിപ്പിക്കുവാൻ കഴിയുകയില്ല. വിദ്യാ തേജഃ തിമിരസംഘവത് അവിദ്യാം നിഹന്തി ഏവ = ജ്ഞാനമാകട്ടെ തേജസ്സ് ഗാഢാന്ധകാരസമൂഹത്തെ എന്നപോലെ, അജ്ഞാനവിരുദ്ധമായതിനാൽ അതിനെ നശിപ്പിക്കുകയും ചെയ്യും.

മുക്തി നിത്യസിദ്ധമാണ്, ജന്യമല്ല. അല്ലെങ്കിൽ മുക്തന്നു് പുനരാവൃത്തി വരും. അജ്ഞാനമാകുന്ന ആവരണം നീങ്ങുമ്പോൾ അതു് സ്വയം പ്രകാശിക്കുന്നുവെന്നു് സദൃഷ്ടാന്തം പറയുന്നു:

> പരിച്ഛിന്ന ഇവാജ്ഞാനാ-
> ത്തന്നാശേ സതി കേവലഃ
> സ്വയം പ്രകാശതേ ഹ്യാത്മാ
> മേഘാപായേഽംശുമാനിവ. 4

ആത്മാവു് വാസ്തവത്തിൽ അപരിച്ഛിന്നനാണെങ്കിലും അജ്ഞാനത്താൽ പരിച്ഛിന്നനെപ്പോലെ തോന്നപ്പെടുന്നു. അജ്ഞാനം നശിച്ചാൽ അപരിച്ഛിന്നനായിത്തന്നെ, മേഘംപോയാൽ സൂൎയ്യനെന്നപോലെ, സ്വയം പ്രകാശിക്കുന്നു. മേഘം വന്നാലും പോയാലും സൂൎയ്യന്നു് വാസ്തവത്തിൽ ഒരു വ്യത്യാസവുമില്ല. നമ്മുടെ ദൃഷ്ടിക്കു് സൂൎയ്യൻ മറയ്ക്കപ്പെട്ടതായി തോന്നുന്നുവെന്നു് മാത്രം. മേഘം പോയാൽ സൂൎയ്യൻ പിന്നെയും പൂൎണ്ണരൂപത്തിൽ പ്രകാശിക്കുകയും ചെയ്യുന്നു. അതുപോലെ ആത്മാവിലുള്ള പരിച്ഛിന്നത്വപ്രതീതി വെറും അജ്ഞാനകല്പിതമാണ്. അജ്ഞാനനാശത്തിൽ ആത്മാവു് സ്വാഭാവികമായ പൂൎണ്ണഭാവത്തിൽത്തന്നെ പ്രകാശിക്കുകയും ചെയ്യും.

അജ്ഞാനനാശകമായ ജ്ഞാനം സ്വരൂപജ്ഞാനമല്ല, വൃത്തിജ്ഞാനമാണ്. സ്വരൂപജ്ഞാനത്തിന്നു് അജ്ഞാനനാശകത്വമില്ല. വൃത്തിജ്ഞാനം അജ്ഞാനത്തെ നശിപ്പിച്ച് സ്വയം നശിക്കുകയും ചെയ്യുമെന്നു് ദൃഷ്ടാന്തപൂൎവ്വം പറയുന്നു:

> അജ്ഞാനകലുഷം ജീവം
> ജ്ഞാനാഭ്യാസാദ് വിനിൎമ്മലം
> കൃത്വാ ജ്ഞാനം സ്വയം നശ്യേത്
> ജലം കതകരേണുവത്. 5

അജ്ഞാനകലുഷംജീവം ജ്ഞാനാഭ്യാസാത് വിനിൎമ്മലം കൃത്വാ, ജലം കതകരേണുവത്, ജ്ഞാനം സ്വയം നശ്യേത് = അജ്ഞാനബാധയാൽ കലങ്ങിയതുപോലെ ഇരിക്കുന്ന ജീവനെ ജ്ഞാനാഭ്യാസത്താൽ പരിശുദ്ധനാക്കി, വെള്ളത്തെ നിൎമ്മലമാക്കി തേററാമ്പരൽപൊടി സ്വയം നശിക്കുന്നതുപോലെ, വൃത്തിജ്ഞാനം സ്വയം നശിക്കുന്നു. തേററാമ്പരൽപൊടി ജലത്തെ ശുദ്ധീകരിക്കുന്നു. ആ പൊടി കളയുവാൻ വേറെ പ്രയത്നത്തിന്റെ ആവശ്യകതയില്ല. അതു് സ്വയം നശിക്കുന്നു. അതുപോലെ വൃത്തിജ്ഞാനം അജ്ഞാനത്താൽ മലിനനെപ്പോലെ ഇരിക്കുന്ന ജീവനെ മാലിന്യങ്ങളെ ദൂരീകരിച്ച് ശുദ്ധനാക്കി സ്വയം നശിക്കുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

---

''സംഘടനാജോലിയിൽ മുന്നേറുക. സ്നേഹം, നിഷ്കളങ്കത, ക്ഷമ – ഇവയല്ലാതെ മററൊന്നും വേണ്ട. വളച്ച്, അതായതു വികാസം, അതായതു് സ്നേഹം അല്ലാതെ മററെന്താണ് ജീവിതം ? അതിനാൽ, സ്നേഹമെല്ലാം ജീവതംതന്നെ. ജീവിതത്തിന്റെ ഒരേ ഒരു നിയമമാണു സ്നേഹം. സ്വാൎത്ഥതയൊക്കെ മരണമാണ്. ഇപ്പുറത്തും അപ്പുറത്തും ഇതു നേരുമാണ്. നന്മ ചെയ്യുകയത്രെ ജീവിതം; അന്യൎക്കു നന്മചെയ്യാതിരിക്കുക മരണവും. നിങ്ങൾ കാണുന്ന മനുഷ്യമൃഗങ്ങളിൽ തൊണ്ണൂറുശതമാനവും മരിച്ചവരത്രെ, പ്രേതങ്ങളത്രെ, കാരണം, കുട്ടികളേ, സ്നേഹിക്കാത്തവരാരും ജീവിക്കുന്നവരല്ല. കുഞ്ഞുങ്ങളേ, അലിയട്ടെ, ഹൃദയമലിയട്ടെ, പാവങ്ങൾക്കും അറിവില്ലാത്തവൎക്കും ചവുട്ടിമെതിക്കപ്പെട്ടവൎക്കും വേണ്ടി ഹൃദയമലിയട്ടെ. അപ്പോൾ ശക്തിയും സാഹായ്യവും അടങ്ങാത്ത വീര്യവും വന്നുചേരും.

—വിവേകാനന്ദസാഹിത്യസൎവ്വസ്വം III. 398.

# അശോകച്ചുവട്ടിൽ

**കെ. ഭീമൻനായർ**

ആയിരം വഷത്തിൻ മുമ്പിലല്ലൊ
ആയിരം കാതമകലെയല്ലൊ
ആരാമമദ്ധ്യേയശോകമല്ലൊ
ആമർച്ചോട്ടിലൊരുത്തിയല്ലൊ,
ആരിവരം വാനീന്നു താഴെവീണ
താരകപോലെ തിളങ്ങിടുവോരം ?

എണ്ണപുരളാത്ത കേശഭാരം
കണ്ണീരൊഴകം കപോലദേശം
കീറിപ്പറിഞ്ഞുമുഷിഞ്ഞ വസ്ത്രം
സൗന്ദര്യഭ്രഷ്ടയെഴുന്ന ഗാത്രം,
ആരിവളാരിവരം ദീനദീനം
രാമരാമേതി കരഞ്ഞിടുവോരം.

മണ്ണിന്നടിയിൽ ജനിച്ചവരം നീ
മന്നൻമടിയിൽ വളന്നവരം നീ
വീരനാം രാമനെ വേട്ടവരം നീ
രാവണരാക്ഷസൻ കട്ടവരം നീ
ആശരവംശം മുടിച്ചവരം നീ
രാമന്നമാരാധ്യയംബികേ നീ.
ആചന്ദ്രതാരം വിളങ്ങുമമ്മേ
ആദശ്പൂതമാം നിൻചരിത്രം.

കൊട്ടാരം കാടാക്കി മാററിയോളേ,
കാട്ടിനെ കൊട്ടാരമാക്കിയോളേ,

താലികഴത്തിലണിഞ്ഞവൻെറ
കാലടിനോക്കി നടന്നിട്ടമ്പോരം
കാട്ടിലെ മുള്ളം നിനക്കു പൂവേ-
ക്കാട്ടിലും മാദ്ദവമുള്ളതായി.

പണവും പ്രതാപവും മെയ്യഴകിൻ
ഗുണവും കൈയ്യൂക്കും പദവിയെല്ലാം
പുല്ലെന്നു നണ്ണിയ പുണ്യശീലേ
പൂവിട്ടു പൂജിക്കും നിന്നെ ഞങ്ങരം.
നിന്നെച്ചിറയിലിരുത്തിയെന്നാൽ
പിന്നെയാരാക്ഷസനെന്തുപററീ !

മുത്തുകിരീടമണിഞ്ഞതായ
പത്തുതലയും തെറിച്ചുവീണു;
മാമലപന്താടും കൈകളെല്ലാം
മാനവവീരനരിഞ്ഞുവീഴ്ത്തി.
താവകശാപാഗ്നി നീറി നീറി
രാക്ഷസവംശമേ ചാമ്പലായി:
വാത്മീകിയന്നു വരച്ചചിത്രം
വാഴ്ത്തീടുമെന്നും മനുജചിത്തം;

ആയിരം കാതമകലെയുള്ള
ആയിരം വഷത്തിൻമുമ്പിലുള്ള
മാമരച്ചോട്ടിലെ ദീനരൂപം
മാനിനിമാക്കെന്നം മാഗ്ഗദീപം !

---

# പുസ്തകാഭിപ്രായം

## ഋഗ്വേദജ്യോതിസ്സ്

പരിഭാഷകൻ: സംസ്കൃതവിദ്വാൻ, ശാസ്ത്രരത്നം
കെ. എൻ. എം. ദിവാകരൻനമ്പൂതിരി
പ്രസിദ്ധീകരണം: വടക്കേമഠം ബ്രഹ്മസ്വം, തൃശ്ശൂർ.
പേജ് VIII + 104 + IX വില രൂ. 4.

ഋഗ്വേദസംഹിതയിലെ ഓരോ അഷ്ടകത്തിൽ നിന്നും പത്തു മന്ത്രങ്ങരംവീതം എട്ട് അഷ്ടകങ്ങളിൽ നിന്നമായി എൺപത്തു മന്ത്രങ്ങരം (ഋക്കുകരം) തെരഞ്ഞെടുത്തു സാമാന്യം വിസ്തൃതമായ ഭാവാത്ഥം പറഞ്ഞുപോകുന്ന ഒരു വിശിഷ്ടഗ്രന്ഥമാണു ഋഗ്വേദജ്യോതിസ്സ്. ഭാവാത്ഥം, എന്നുവെച്ചാൽ അദ്ധ്യാത്മമായ ഭാവാത്ഥമാണ്; അല്ലാതെ, സായണാചാര്യർ ഭാഷ്യംവഴി കാണിച്ചുതന്നിട്ടുള്ള ദേവതാപരമായ മുഖ്യാത്ഥമല്ല, എന്നു പറയേണ്ടിയിരിക്കുന്നു. പരിഭാഷകന്ന്, ഈ ഭാവാത്ഥപ്രസ്താവത്തിൽ മുഖ്യമായ അവലംബം മഹേശ്വരാനന്ദപുരിയുടെ 'ഉപനിഷന്മന്ത്രവ്യാഖ്യ'യാണെന്നും പറയുന്നുണ്ട്. മഹേശ്വരാനന്ദപുരിയുടേയും ജ്യോതിർവ്യാഖ്യാകാരൻെറയും സമുദ്യമം സ്വഥാ ശ്ലാഘ്യംതന്നെയാണ്, സംശയമില്ല. എന്നാൽ, സായണഭാഷ്യാനുസാരിയും സുപ്രസിദ്ധവുമായ ദേവതാപരമായ

അർത്ഥം പറഞ്ഞിട്ട്, ആധ്യാത്മികഭാവാർത്ഥം പറഞ്ഞിരുന്നുവെങ്കിൽ അധികം നന്നാകുമായിരുന്നു, എന്നാണു തോന്നുന്നതു്. കാരണം, വേദോക്തമായ അധ്യാത്മജ്ഞാനം ഉപനിഷദ്വേദഭാഗങ്ങളിൽ പ്രതിപാദിക്കപ്പെടുന്നുണ്ടു്; വിദ്യാർത്ഥികൾക്കു് അവിടെനിന്നും ആ അർത്ഥം ഗ്രഹിക്കാവുന്നതാണു്. ദേവതാപരമായ അർത്ഥമാകട്ടെ, സംഹിതാഭാഗങ്ങളിൽനിന്നു വേണം ഗ്രഹിക്കാൻ. ആ അർത്ഥം മുഖ്യമായുള്ളവയും യജ്ഞോപയോഗികളുമായ ഋക്കുകളെയാണല്ലോ, വേദവ്യാസൻ സമാഹരിച്ചു് സംഹിതാരൂപേണ തന്നിട്ടുള്ളതു്: ''വ്യദധാദ് യജ്ഞസന്തത്യൈ വേദമേകം ചതുർവിധം'' (ഭാഗവതം 1. 4. 19.)

വേദോക്തമായ യജ്ഞകർമ്മങ്ങൾ ഇന്നു നടപ്പില്ല; അവയെ നിത്യനൈമിത്തികജീവിതത്തിൽ അനുഷ്ഠിക്കുന്ന സമ്പ്രദായം സമുദായത്തിൽനിന്നു തിരോഭവിച്ചിട്ടു് കാലം കുറേ ആയിരിക്കുന്നു, എന്നുതന്നെ പറയണം. ആ നിലയ്ക്കു് ദേവതാപരമായ അർത്ഥം ഗ്രഹിച്ചിട്ടെന്തു പ്രയോജനം? ചോദ്യം ശരിയാണു്, എന്നിരുന്നാലും അല്പം പ്രയോജനം അതുകൊണ്ടില്ലാതില്ല. ദേവതാവിഷയകമായ മനുഷ്യന്റെ ഭാവന, ഏതേതു മാർഗ്ഗങ്ങളിൽക്കൂടി ഏതെല്ലാം തരത്തിൽ വികസിച്ചുവെന്നു് ഗ്രഹിക്കാൻ ആ അർത്ഥം നമുക്കുപകരിക്കും. പിന്നെ വേറൊരു പ്രയോജനമുള്ളതു് ഭാഷാവിഷയകമാണു്. സൃഷ്ടിയോടൊപ്പംതന്നെ മനുഷ്യലോകത്തിൽ പ്രവേശിച്ചിട്ടുള്ള ഈശ്വരവാണിയാകുന്ന വേദവാണിയെന്നാണല്ലോ ഐതിഹ്യവും, ആസ്തികരായ നമ്മുടെ ദൃഢവിശ്വാസവും. അതിനാൽ മാനവഭാഷകൾക്കെല്ലാം ആദിമൂലവും ഏററവും പഴക്കംചെന്നതുമായ ഭാഷ ഋഗ്വേദീയസംസ്കൃതവാണിയാണെന്നു് അനുക്തസിദ്ധം. ലോകത്തിലുണ്ടായിരുന്നതും ഇപ്പോഴുള്ളതുമായ സർവ്വഭാഷകളും ഏകമായ ആ വേദവാണിയുടെ തദ്ഭവങ്ങളോ അപഭ്രംശങ്ങളോ ആയ പ്രാകൃതരൂപങ്ങളാണെന്നും ഇതിനാൽ വന്നുകൂടുന്നു. സോപപത്തികം ഈ വസ്തുത തെളിയിക്കേണ്ടതു് ഇന്നത്തെ ഒരാവശ്യമാണു്; പണ്ഡിതലോകത്തിന്റെ ജിജ്ഞാസയും ഗവേഷണങ്ങളും ഇന്നു് ആ വഴിക്കാണു് തിരിഞ്ഞിരിക്കുന്നതു്. ആകയാൽ, ഇന്നത്തെ ലോകത്തിന്നു് ഉപകരിക്കുന്നവിധം, ദേവതാപരമായ വാച്യാർത്ഥം വെളിപ്പെടുത്തുന്ന ഒരു ശാസ്ത്രീയവ്യാഖ്യാനംകൂടി അടുത്ത പതിപ്പിൽ ചേർക്കുമെന്നു പ്രതീക്ഷിക്കുന്നു. അങ്ങനെയൊന്നെഴുതാൻ സർവ്വഥാ യോഗ്യനത്രേ, വേദപണ്ഡിതനായ ശ്രീമാൻ ദിവാകരൻ നമ്പൂതിരി. മന്ത്രങ്ങളുടെ (ദേവതാപരമായ) വാച്യാർത്ഥം പറയുമ്പോൾ, ഗ്രന്ഥത്തിന്റെ അവതാരികയിൽ ശ്രീ വൈശ്രവണത്തു രാമൻ നമ്പൂതിരി നിർദ്ദേശിച്ചിരിക്കുന്നപോലെ, പദംപിരിച്ചു് അന്വയിച്ചു് അർത്ഥം പറയേണ്ടതും ആവശ്യമാണു്. ഗ്രന്ഥകാരനും ഗ്രന്ഥത്തിന്നും സർവ്വവിധ ഭാവുകങ്ങളും ആശംസിച്ചുകൊള്ളുന്നു.

—സഖ്യാനന്ദസ്വാമി.

## Sri Krishna, The Lord Of Guruvayur

By K. R. Vaidyanathan, Publishers: Bharatiya Vidya Bhavan, Bombay - 7.

Pages xx + 152. Price: Rs. 6/-

ഭാരതീയവിദ്യാഭവന്റെ കലാസാംസ്കാരിക ഗ്രന്ഥാവലിയിൽ 195-ാമത്തെ പുസ്തകമായി 1974-ൽ പ്രസിദ്ധീകരിച്ചിരിക്കുന്നതും, തീർത്ഥാടകർക്കു സ്ഥലമഹാത്മ്യവും മാർഗ്ഗനിർദ്ദേശവും നല്കാനുദ്ദേശിച്ചിട്ടുള്ളതുമായ ഒരു വിശിഷ്ടഗ്രന്ഥമാണിതു്. ക്ഷേത്രത്തിലെ പ്രതിദിന പൂജാക്രമവും മാസവിശേഷങ്ങളും ആറാട്ടുവിശേഷങ്ങളും ഗുരുവായൂരപ്പന്റെ അനുഗ്രഹലീലാവിശേഷങ്ങളും ഇതിൽ സവിസ്തരം പ്രതിപാദിക്കുന്നുണ്ടു്. നല്ല ആർട്ടുപേപ്പറിൽ സജ്ജമാക്കിയിട്ടുള്ള ഇരുപത്തഞ്ചിലധികം ചിത്രങ്ങൾ പുസ്തകത്തെ ആകർഷകമാക്കുന്നു. വിദേശികളായ തീർത്ഥയാത്രികർക്കു മാർഗ്ഗനിർദ്ദേശം നല്കാനുതകുന്ന ഒരു ഭൂപടം കൂടി ചേർത്തിരുന്നെങ്കിൽ അധികം നന്നാകുമായിരുന്നു എന്നു മാത്രമേ പറയേണ്ടതുള്ളു.

## സൌന്ദര്യലഹരി — വില 1. 25

## ശിവാനന്ദലഹരി — വില 2. 00

വിവർത്തനം: എം. നാരായണ മേനോൻ.

ലളിതങ്ങളും മനോഹരങ്ങളുമായ പദ്യങ്ങളായിട്ടു തന്നെയാണു് വിവർത്തനം.

വില്പന: ശ്രീരാമകൃഷ്ണാശ്രമബുക്ക്സ്റ്റാൾ, പടിഞ്ഞാറെ നടക്കാവു്, തൃശ്ശൂർ.

## ശ്രീഗുരുവായുപുരേശസ്തോത്രാക്ഷരമാലാ

സ്വാമി ജ്ഞാനാനന്ദസരസ്വതി,

ശിവാനന്ദാശ്രമം, ശിവാനന്ദനഗരം പോസ്റ്റ്, ഋഷീകേശം. വില 50 പൈസ.

കേരളത്തിലും പുറത്തുമുള്ള അനേകം ദേവീദേവന്മാരെ സംബന്ധിച്ച സുപ്രഭാതങ്ങളെഴുതി ഭക്തന്മാർക്കെല്ലാം സുപരിചിതനായിട്ടുള്ള ഒരു മഹാത്മാവാണു് ശ്രീ ജ്ഞാനാനന്ദസരസ്വതി. ശിവാനന്ദചരിതം, ശിവാനന്ദസ്തോത്രപുഷ്പാഞ്ജലി മുതലായി വേറെയും പല പുസ്തകങ്ങളുമെഴുതി സംസ്കൃതഭാഷ അനായാസേന കൈകാര്യം ചെയ്യാനുള്ള തന്റെ കഴിവു് അദ്ദേഹം വെളിപ്പെടുത്തിയിട്ടുണ്ടു്. ഭാഷയിലും ഭാവത്തിലും ഉന്നതനിലവാരം പുലർത്തുന്ന ഒരു കാവ്യതല്ലജംകൂടി അമരഭാരതിയുടെ കാല്ക്കൽ അർപ്പിക്കുകയാണു് അദ്ദേഹം ഈ സ്തോത്രരചനകൊണ്ടു് ചെയ്തിരിക്കുന്നതു്.

ചില ഗുരുവായൂർഭക്തന്മാരുടെ അപേക്ഷയനുസരിച്ചു രചിച്ചിട്ടുള്ള ഈ ഗുരുവായുപുരേശസ്തോത്രാക്ഷരമാലയിൽ 51 ശ്ലോകങ്ങൾ വീതമുള്ള രണ്ടു ഖണ്ഡങ്ങളാണു് ഉള്ളതു്. അ മുതൽ ക്ഷ വരെയുള്ള അക്ഷരങ്ങളെക്കൊ

ണ്ടാരംഭിക്കുന്ന അക്ഷരമാലാസ്തോത്രങ്ങൾ വേറെയും പലതുമുണ്ടെങ്കിലും ഇതിൽ കവി ചില പ്രത്യേകതകൾ സ്വീകരിച്ചിട്ടുണ്ട്. ആദ്യത്തെ ഖണ്ഡത്തിൽ എല്ലാ ശ്ലോകങ്ങളുടെയും മൂന്നാമത്തെ പാദം ഖ എന്ന അക്ഷരം കൊണ്ടാണാരംഭിക്കുന്നതു്. ഖകാരംകൊണ്ടാരംഭിക്കുന്ന ഇത്രയധികം പദങ്ങൾ കണ്ടുപിടിക്കുക എന്ന ദുഷ്കരമായ കൃത്യം അനായാസേന സാധിച്ചിരിക്കുന്ന രീതി ഹൃദയാകർഷകമായിട്ടുണ്ട്. അക്ഷരശ്ലോകം ചൊല്ലുന്നവർക്കു് ഇതൊരനുഗ്രഹമായിരിക്കുമല്ലൊ. രണ്ടാമത്തെ ഖണ്ഡത്തിൽ സംസ്കൃതത്തിലും സജാതീയ ദ്വിതീയാക്ഷരപ്രാസം അയത്നസാധ്യമാണെന്നു കവി തെളിയിച്ചിരിക്കുന്നു. ശ്ലോകങ്ങളുടെ കമനീയത കൂട്ടുവാനും അതു കാരണമായിട്ടുണ്ട്. വൃത്തങ്ങളിലുള്ള വൈവിധ്യവും പ്രത്യേകം ശ്രദ്ധേയമാണ്.

ഗുരുവായൂരപ്പന്റെ നിരന്തരമായ പൂജയുടെയും ധ്യാനത്തിന്റെയും ഫലമായുണ്ടായ ദിവ്യപ്രേരണയിൽ നിന്നാണ് ഈ സ്തോത്രം രൂപംപൂണ്ടിട്ടുള്ളതെന്നു് കവി തന്നെ മുഖവുരയിൽ പറയുന്നു. പ്രത്യേകിച്ചും രണ്ടാം ഖണ്ഡത്തിലുള്ള സ്തോത്രങ്ങൾ വായിക്കുമ്പോൾ നമുക്കു് അതിന്റെ സത്യാവസ്ഥ ബോധ്യപ്പെടുന്നതാണ്. പദലാളിത്യം, രചനാസൗഷ്ഠവം, അലങ്കാരപ്രയോഗം, അക്ലിഷ്ടസുന്ദരമായ പദവിന്യാസം, സഹജമായ ഭക്തിഭാവത്തിന്റെ ഉദ്രേകം മുതലായ ഗുണങ്ങളെക്കൊണ്ടു് ഹൃദയസ്പൃക്കായിട്ടുള്ള പല ശ്ലോകങ്ങളും വീണ്ടും വീണ്ടും വായിക്കുമ്പോൾ അനുവാചകൻ പ്രലോഭിതനായിപ്പോകും; ആചാര്യസ്വാമികളുടെയും മറ്റും രമണീയങ്ങളായ പഴയ സ്തോത്രങ്ങൾ അപ്പോൾ അവൻ ഓർത്തുപോകുന്നു. അമരഭാരതി ഇന്നും അമൃതഭാരതിതന്നെയാണെന്നും ആ ഭാഷയിൽ വളരെ മനോഹരമായും ലളിതമായും പദ്യങ്ങളെഴുതുവാൻ കഴിവുള്ള കവികൾ പണ്ടത്തെപ്പോലെ ഇന്നും ജീവിച്ചിരിക്കുന്നുണ്ടെന്നും അറിയുന്നതു് സംസ്കൃതപ്രേമികൾക്കും ആശ്വാസം നല്കുന്നു. നിരീശ്വരത്വം പ്രചരിക്കുന്ന ഇക്കാലത്തു് ജനങ്ങളെ സർവ്വേശ്വരപാദങ്ങളിലേയ്ക്കു് ആകർഷിക്കുവാൻ സഹായിക്കുന്ന ഭക്തിരസപൂർണ്ണങ്ങളായ ഇത്തരം സ്തോത്രങ്ങൾ കൊണ്ടു് ഭഗവാനെയും ഭാഷയെയും ആരാധിക്കുവാനായി ശ്രീഗുരുവായൂരപ്പന്റെ അനുഗ്രഹങ്ങൾ കവിയിൽ എപ്പോഴും ഉണ്ടാകട്ടെ.

എം.

# വാർത്തകൾ

## സാഹിത്യശിബിരം

പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ചു് ഈ വർഷം ഡിസംബർ 22, 23, 24 തീയതികളിൽ സാഹിത്യശിബിരം നടത്തപ്പെടുന്നതാകുന്നു. 22—ാം നു രാവിലെ 8 മണിക്കാരംഭിച്ചു് 24—ാംനു ഉച്ചയ്ക്കു് 12 മണിക്കു് അവസാനിക്കുന്ന ശിബിരത്തിൽ ഇന്നു നിലവിലുള്ളതും നാളെ സ്വീകരിക്കേണ്ടതുമായ ജീവിതമൂല്യങ്ങളുടെയും മൂല്യസംസ്ഥാപനത്തിൽ സാഹിത്യകാരന്മാരുടെ കർത്തവ്യത്തിന്റെയും വിവിധ വശങ്ങൾ വിവേകാനന്ദസന്ദേശത്തിന്റെ പശ്ചാത്തലത്തിൽ ചർച്ചചെയ്യപ്പെടുന്നതാണ്. കേരളത്തിലെ പല പ്രമുഖസാഹിത്യകാരന്മാരും പങ്കെടുക്കാമെന്നു് സമ്മതിച്ചിട്ടുണ്ട്. സുപ്രസിദ്ധ വാഗ്മിയും പണ്ഡിതനുമായ ശ്രീ രംഗനാഥാനന്ദസ്വാമികൾ ചർച്ചകൾക്കു് നേതൃത്വം നല്കുന്നതാകുന്നു. സാഹിത്യകാരന്മാർക്കു് സ്വാഗതം.

## ആദ്ധ്യാത്മിക അന്തര്യോഗം

25, 26, 27, 28, 29 എന്നീ തീയതികളിൽ ആദ്ധ്യാത്മിക അന്തര്യോഗവും ആശ്രമത്തിൽ വെച്ചു് നടത്തപ്പെടുന്നതാകുന്നു.

24—ാംനു രാത്രി ഉദ്ഘാടനംചെയ്യപ്പെടുന്ന അന്തര്യോഗത്തിൽ ശ്രീ രംഗനാഥാനന്ദസ്വാമികൾ, ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ, ശ്രീ ജീ. ബാലകൃഷ്ണൻനായർ മുതലായവർ ഗീത, ഐതരേയോപനിഷത്തു്, ഭാഗവതം മുതലായ വിഷയങ്ങളിൽ ക്ലാസ്സുകളെടുക്കുന്നതാണ്. അന്തര്യോഗത്തിൽ പങ്കെടുക്കുവാനാഗ്രഹിക്കുന്നവർ നേരത്തെ വിവരം അറിയിക്കേണ്ടതും വരുന്ന ദിവസംതന്നെ ചെലവിലേയ്ക്കായി 30 ക. ഓഫീസിൽ കൊടുക്കേണ്ടതുമാകുന്നു. താമസിക്കുവാനായി വരുന്നവർ അവരവർക്കുള്ള ശയ്യോപകരണങ്ങൾ കൂടെ കൊണ്ടുവരേണ്ടതാണ്.

സാഹിത്യശിബിരത്തിലും അന്തര്യോഗത്തിലും പങ്കെടുക്കുന്നവർ ആശ്രമാന്തരീക്ഷത്തിന്റെ പരിപാവനത പാലിക്കുവാനും ആശ്രമനിയമങ്ങൾ അനുസരിക്കുവാനും പ്രത്യേകം ശ്രദ്ധിക്കേണ്ടതാകുന്നു.

## ശ്രീശാരദാജയന്തി

1975 ജനവരി 4—ാംനു ശ്രീശാരദാജയന്തി ആശ്രമത്തിലും ശാരദാമന്ദിരത്തിലും വിശേഷാൽ പൂജ, ഭജന മുതലായവയോടുകൂടി ആഘോഷിക്കുന്നതാകുന്നു.